നായർ സർവ്വീസ് സൊസൈറ്റി

# സുവർണ്ണഗ്രന്ഥം

## 1964



കനകജൂബിലി പ്രസിദ്ധീകരണം


പുളകമീനാടിനേകും പൂർവ്കാലങ്ങളെസ്മരി-
ച്ചിളകുമാക്കരവാളും കലപ്പയുമായ്
പരിചിൽ നീയുയരുമ്പോൾ
ചരിത്രസാക്ഷിയാം വാനിൻ
വിരിമാറുമഭിമാനജൃംഭിതമാവൂ! —ജി.

# NAIR SERVICE SOCIETY
# GOLDEN BOOK

Golden Jubilee Publication
December 1964

*Printed at*
INDIA PRESS, KOTTAYAM

Price Rs. 10/-

*Published by*
T. K. Gopalakrishna Panikkar
Convener
**N. S. S. GOLDEN BOOK COMMITTEE**

*Executive Editor*
Umayanalloor Balakrishna Pillai

# നായർ സർവ്വീസ് സൊസൈററി

# സുവർണ്ണഗ്രന്ഥം

1964




കനകജൂബിലി പ്രസിദ്ധീകരണം

വില 10 രൂപ

# പ്രസ്താവന

നായർസർവ്വീസ് സൊസൈററിയുടെ അമ്പതാം വാർഷിക ത്തോടു് അനുബന്ധിച്ചു് പ്രസിദ്ധീകരിക്കുന്ന ഈ സുവർണ്ണഗ്രന്ഥം സൊസൈററിയുടെ അന്തസ്സിനും അവസ്ഥയ്ക്കും അനുയോജ്യമായിരിക്കണമെന്ന ഉൽക്കണ്ഠയാണു് എല്ലായ്പോഴും ഞങ്ങൾക്കു് ഉണ്ടായിരുന്നതു്. ഞങ്ങൾ ഏറെറടുത്തിരിക്കുന്ന ഭാരം ലഭ്യമായ സമയ പരിധിയിലും സാഹചര്യത്തിലും തൃപ്തികരമായി നിർവ്വഹിക്കാൻ സാധിക്കുമോ എന്ന ആശങ്കയും ഞങ്ങളെ അലട്ടിക്കൊണ്ടിരുന്നു. സുവർണ്ണഗ്രന്ഥത്തിന്റെ നിർമ്മിതി പൂർത്തിയായശേഷവും ഈ ഉൽക്കണ്ഠയും ആശങ്കയും അവശേഷിക്കുകയാണെന്നു പറഞ്ഞുകൊള്ളട്ടെ.

സർവ്വീസ്സൊസൈററിയെ സംബന്ധിച്ചും നായർസമുദായത്തെ സംബന്ധിച്ചും ഏതു റഫറൻസിനും ഉപകരിക്കുന്ന ഒരാധികാരികഗ്രന്ഥം നിർമ്മിക്കുക എന്ന മോഹത്തോടെയാണു് ഞങ്ങൾ ജോലിയാരംഭിച്ചതു്. എന്നാൽ ആ മോഹം സാക്ഷാൽകരിക്കാൻ ഇനിയും ബഹുദൂരം സഞ്ചരിക്കേണ്ടിയിരിക്കുന്നു എന്ന വാസ്തവം ഇവിടെസമ്മതിച്ചുകൊള്ളുന്നു. കിട്ടിയ സമയവും സൗകര്യങ്ങളും പാഴാക്കിയിട്ടില്ലെന്നും, ഞങ്ങളുടെ കഴിവുകൾ പരമാവധി ഉപയോഗിച്ചിട്ടുണ്ടെന്നും മാത്രമേ ഞങ്ങൾക്കു സമാധാനം പറയാനുള്ളു.

'സാമൂഹ്യപരിഷ്ക്കരണസംരംഭങ്ങൾ' 'നായന്മാർ രാജ്യഭരണമണ്ഡലത്തിൽ' 'വിമോചനസമരം' എന്നീ അദ്ധ്യായങ്ങൾ ഉദാഹരണമായിട്ടെടുക്കാം. ഞങ്ങൾ ആഗ്രഹിച്ച പൂർണ്ണത ആ അദ്ധ്യായങ്ങൾക്കില്ല. ഉണ്ടാവണമെങ്കിൽ, ഏതാനും മാസക്കാലത്തെ ഗവേഷണവും അന്വേഷണവും ആവശ്യമാണു്. ഏതു ഇസു് ഏവിനും ഈ അപര്യാപ്തതകൾവന്നിട്ടുണ്ടെന്നു സമ്മതിച്ചേ തീരൂ.

ഇത്തരം ഒരു പ്രസിദ്ധീകരണത്തിനു് അത്യന്താപേക്ഷിതമായ രേഖകളുടെയും ഗ്രന്ഥങ്ങളുടെയും ദൗർലഭ്യവും വിവരങ്ങൾ യഥാസമയം എത്തിച്ചുതരുന്ന കാര്യത്തിൽ മലയാളികൾ പ്രകൃത്യാ പ്രകടിപ്പിക്കാറുള്ള അജാഗ്രതയും എല്ലാററിനുമുപരി ഒരു റഫറൻസു് ഗ്രന്ഥത്തിൻെറ പ്രസാധനത്തിനു് അവശ്യം വേണ്ട സാവകാശത്തിൻെറ അഭാവവും അലംഘ്യമായ പരിമിതികളായി പ്രത്യക്ഷപ്പെടുകയുണ്ടായി. നായർസമുദായത്തെ സംബന്ധിച്ചും സർവ്വീസു് സൊസൈററിയെ സംബന്ധിച്ചും ഇത്രയും സമഗ്രമായ ഒരു വിജ്ഞാനകോശം ഇതുവരെ പ്രസിദ്ധീകരിക്കപ്പെട്ടിട്ടില്ല എന്നതു മാത്രമാണു ഞങ്ങൾക്കു് അവകാശപ്പെടാവുന്ന നേട്ടം. ആ നേട്ടം നിസ്സാരമല്ലെന്നുള്ളതിൽ ഞങ്ങൾക്കു ചാരിതാർത്ഥ്യമുണ്ടു്.

ജീവചരിത്രക്കുറിപ്പുകളിലും മററും ചെറിയ തെറ്റുകൾ കടന്നുകൂടിയിട്ടുണ്ടാവാം. വിട്ടുപോകാൻപാടില്ലാത്ത ചിലതെങ്കിലും ഈ ഗ്രന്ഥത്തിൽ വിട്ടുപോയി എന്നും വരാം. ഇതുമാതിരി ഒരു ബൃഹത്

ഗ്രന്ഥത്തിന്റെ പ്രഥമപ്രകാശനത്തിൽ അതെല്ലാം സ്വാഭാവികം മാത്രമാണ്. ഈ കോട്ടങ്ങളെപ്പറ്റിയും കുറവുകളെപ്പറ്റിയും ഞങ്ങൾക്കു തന്നെ ബോധമുള്ളതുകൊണ്ട്, ഈ ഗ്രന്ഥത്തിന്റെ സമ്പാദകന്മാർ എന്ന നിലയിൽ ഞങ്ങൾക്ക് ഒരു അഭ്യർത്ഥനയുണ്ട്. ഈ റഫറൻസ് ഗ്രന്ഥം പൂർണ്ണമാകണമെങ്കിൽ, ഇതു് ഒരടിസ്ഥാനമായി സ്വീകരിച്ചുകൊണ്ട് ഒരു എഡിറ്ററും അദ്ദേഹത്തിൻെറ കീഴിൽ ആവശ്യത്തിനുള്ള ഒരു സ്റ്റാഫും രണ്ടുവർഷക്കാലമെങ്കിലും ഇതിൻെറ പരിഷ്കരണത്തിലും പുനഃപ്രസാധനത്തിലും ഏർപ്പെടണം. കുറതീർന്ന ഒരു വിജ്ഞാനകോശം നിർമ്മിക്കാൻ അപ്രകാരം സാധിക്കും. സർവ്വീസ്സൊസൈററിക്കും നായർസമുദായത്തിനും ആ ഗ്രന്ഥം ഒരലങ്കാരമായിരിക്കും എന്നതിനുപുറമെ ഭാവിതലമുറകൾക്ക് അതൊരനുഗ്രഹവുമായിരിക്കും. സർവ്വീസ്സൊസൈറ്റിയും ആ മഹാപ്രസ്ഥാനത്തിൻെറ സ്ഥാപകനേതാവായ ശ്രീ മന്നത്തു പത്മനാഭനും ഈ അഭ്യർത്ഥന ഗൗരവപൂർവ്വം പരിഗണിക്കുമെന്നു് ഞങ്ങൾ പ്രതീക്ഷിക്കുന്നു.

സർവ്വീസ്സൊസൈററിയുടെ കനകജൂബിലി കൊണ്ടാടുന്ന ഈ സുദിനത്തിൽ, അഭിമാനപൂർവ്വം ഞങ്ങൾ ഈ ഗ്രന്ഥം സമർപ്പിച്ചുകൊള്ളുന്നു.

പെരുന്ന
27–12–1964

പത്രാധിപസമിതി

# ഉള്ളടക്കം



മദനമോഹനമാളവ്യ
എൻ. എസ്സ്. എസ്സ്.
ഹിന്ദുസ്ഥാപനത്തിനു
പ്രചോദനം നല്കി



രാജഗോപാലാചാരി
മഹാത്മാഗാന്ധി കോ
ളേജിൻെറ ശിലാസ്ഥാ
പനം നടത്തി



രാജപ്രമുഖൻ—എൻ. എസ്സ്. എസ്സ്. ഹിന്ദു
കോളേജ് ഉദ്ഘാടനോത്സവത്തിൽ
പതാക ഉയൎത്തി



കെ. എം. മുൻഷി
എൻ. എസ്സ്. എസ്സ്.
ഹിന്ദുകോളേജ്
[ഉദ്ഘാടനം ചെയ്തു]



സർ. സി. പി.
മഹാത്മാഗാന്ധി
കോളേജിനു സ്ഥലം
അനുവദിച്ചു

# നായർസർവ്വീസ് സൊസൈററിയുടെ അരനൂററാണ്ടു്

—പി. കെ. പരമേശ്വരൻനായർ

1914 ഒക്ടോബർ 31-ാം തീയതി (കൊ. വ. 1090 തുലാം 15-ാംതീയതി)യിലെ സായാഹ്നസമയം! ചങ്ങനാശ്ശേരി പെരുന്നയിൽ മന്നത്തുഭവനത്തിന്റെ ശുചിയായ പൂമുഖത്തു് ഗൃഹനായിക ശ്രീമതി പാർവ്വതിഅമ്മ തുടച്ചു വൃത്തിയാക്കിയ ഒരു നിലവിളക്കു കത്തിച്ചു് അതിനു മുമ്പിൽ ഒരു ചെറിയ ഇലയിൽ കുറെ പുഷ്പങ്ങളും ഭസ്മവും വച്ചു. സ്വപുത്രൻ പത്മനാഭപിള്ളയുടെ ഇംഗിതാനുസരണമാണു് അവർ അങ്ങനെ ചെയ്തതു്. വക്കീൽവേലയോടൊപ്പം, സമുദായപ്രവർത്തനത്തിലും വ്യാപൃതനായ മകന്റെ അതിഥികളായി ഏതാനും സുഹൃത്തുക്കൾ കൂടിയിരുന്നു് ആലോചിച്ചുറച്ചതിന്റെ ഫലമായി ഒരു നല്ല കാര്യം തുടങ്ങാൻപോകുകയാണെന്നു് ആ മനസ്വിനി മനസ്സിലാക്കിയിരുന്നു. അഞ്ചുമണിയോടുകൂടി അതിഥികൾ, പൂമുഖത്തു വിരിച്ചിരുന്ന പുൽപ്പായ്കളിൽ ആസനസ്ഥരായി. എല്ലാവരും വിളക്കിനു മുമ്പിൽ എഴുന്നേറ്റു നിന്നു് ഈശ്വരപ്രാർത്ഥന നടത്തി. താഴെ കുറിക്കുന്ന സത്യവാചകം ചൊല്ലുന്നതു് ആ മാതാവിന്റെ ശ്രോത്രപുടങ്ങളിൽ പതിഞ്ഞു:

‘‘ഞാൻ നായർസമുദായോന്നതിക്കായി നിരന്തരം ആലോചിക്കയും പരിശ്രമിക്കയും ചെയ്യും. അങ്ങനെയുള്ള ശ്രമങ്ങളിൽ ഇതരസമുദായങ്ങൾക്കു ക്ഷോഭകരമായ യാതൊരു പ്രവൃത്തിയും ചെയ്യുന്നതല്ല.

ഈ സംഘോദ്ദേശ്യങ്ങളെ മുൻനിർത്തിയും, ഉദ്ദേശ്യസാദ്ധ്യത്തിനു വേണ്ട ന്യായമായ കരുതലോടുകൂടിയും ഞാൻ ജീവിച്ചുകൊള്ളാം. സത്യം, സത്യം, സത്യം.’’

## പൂർവ്വകഥ

മന്നത്തുഭവനത്തിലെ ആ പ്രതിജ്ഞാകർമ്മം ലഘുവായി നിർവ്വഹിക്കപ്പെട്ടുവെങ്കിലും അതു് ഒരു യാദൃച്ഛികസംഭവമായിരുന്നില്ല. അതിനു പിന്നിൽ ഒരു പൂർവ്വചരിത്രമുണ്ടായിരുന്നു. പാശ്ചാത്യവിദ്യാഭ്യാസത്തിന്റെ ഫലമായി ഭാരതമാകെ ഉണ്ടായ നവോത്ഥാനപ്രവണതകളുടെ അലകൾ കേരളത്തിലും അടിക്കാതിരുന്നില്ല. ഗോപാലകൃഷ്ണഗോഖലെ, റാനഡെ മുതലായ സാമൂഹ്യപരിഷ്കർത്താക്കൾ നയിച്ച ഭാരതീയസംരംഭങ്ങളുടെ അനുരണനങ്ങൾ കേരളത്തിൽ ആദ്യമായി ഉദ്ബുദ്ധരാക്കിയതു് നായർ സാമൂഹ്യപ്രവർത്തകരെയാണു്. പത്തൊൻപതാം ശതാബ്ദത്തിന്റെ അവസാനഘട്ടത്തോടുകൂടിത്തന്നെ തിരുവിതാംകൂറിൽ ‘മലയാളിസഭ’ എന്ന നാമധേയത്തിൽ ഒരു സമുദായപരിഷ്കരണസംഘടന ആവിർഭവിച്ചിരുന്നു. സി.

കൃഷ്ണപിള്ള, സി. വി. രാമൻപിള്ള മുതലായ അന്നത്തെ നായർയുവാക്കന്മാരുടെ ഉത്സാഹഫലമായി ജന്മമെടുത്ത ഈ സംഘടനയാണു പിന്നീട് 'കേരളീയ നായർ സമാജ'മായി രൂപാന്തരം പ്രാപിച്ചതു്. സമുദായപരിഷ്കാരവിഷയകമായ പ്രചരണജോലിക്കായി സ്ഥാപിക്കപ്പെട്ട ഈ സമാജത്തിന്റെ ഉദ്ദേശങ്ങളിൽ, അവാന്തരജാതിവ്യത്യാസങ്ങളാലും ദേശഭേദങ്ങളാലും അന്യോന്യബന്ധമില്ലാതെ കഴിഞ്ഞിരുന്ന നായന്മാരുടെയിടയ്ക്കു് ഐക്യബോധം ഉണ്ടാക്കുക, താലികെട്ടുകല്യാണം തുടങ്ങിയുള്ള അനാചാരങ്ങളെ ഉന്മൂലനംചെയ്യുക, സാമ്പത്തികകാര്യങ്ങളിൽ ഉണർവുണ്ടാക്കുക, വ്യയഹേതുകങ്ങളും നിരർത്ഥകങ്ങളുമായ പഴയ രീതിക്കുള്ള അടിയന്തിരങ്ങൾ നിർത്തുക, കുടുംബനാശകങ്ങളായ വ്യവഹാരങ്ങൾക്കു് അറുതിവരുത്തുക, പിതാക്കന്മാരിൽനിന്നു് സന്താനങ്ങൾക്കു ചെലവിനുകിട്ടാൻ വ്യവസ്ഥയില്ലാത്ത വിജാതീയവിവാഹങ്ങൾ നിർത്തലാക്കുക, വിവാഹബന്ധത്തെ നിയമീകരിക്കുക, മരുമക്കത്തായ ദായക്രമം പരിഷ്കരിക്കുക, പണവും പ്രവൃത്തിശക്തിയും വ്യർത്ഥമാക്കിക്കൊണ്ടിരുന്ന പടയണി കുതിരകെട്ട് മുതലായ ക്ഷേത്രാഘോഷങ്ങളിൽനിന്നു് നായന്മാരെ പിൻതിരിപ്പിക്കുക, ബ്രാഹ്മണാധിപത്യകാലത്തു നായന്മാരിൽ ആരോപിതമായിരുന്ന 'ശൂദ്ര'ത്വത്തിൽനിന്നു് അവരെ വിമുക്തരാക്കുക എന്നിങ്ങനെ പലതും ഉൾപ്പെട്ടിരുന്നു.

കേരളീയ നായർസമാജത്തിന്റെ പരിശ്രമഫലമായി പൊതുവെ സമുദായത്തിൽ ഒരു പരിഷ്കാരോന്മുഖതയും ഉണർവും ഐക്യബോധവും സംജാതമാകയും ധാരാളം കരയോഗങ്ങൾ അവിടവിടെ സംഘടിപ്പിക്കുകയും ചെയ്തെങ്കിലും അവസാനഘട്ടത്തോടുകൂടി ആ സമാജംതന്നെ ശിഥിലമാകുകയാണുണ്ടായതു്. സി. കൃഷ്ണപിള്ളയ്ക്കെതിരായിത്തന്നെ കേരളീയനായർസമാജത്തിൽ ഒരു പ്രത്യേക ചേരി ഉദയംചെയ്തതോടുകൂടി അതു് ഒരു കരിദ്രരംഗമായി കലാശിച്ചു.

## ചങ്ങനാശ്ശേരിയിലെ നീക്കങ്ങൾ

അങ്ങനെ ഇരിക്കെയാണു് മദ്ധ്യതിരുവിതാംകൂറിൽ ചങ്ങനാശ്ശേരിയിൽ ചില പുതിയ നീക്കങ്ങൾ കണ്ടുതുടങ്ങിയതു്. സി. കൃഷ്ണപിള്ളയുടെ പ്രവർത്തനസംരംഭങ്ങളുടെ മഹത്വം മനസ്സിലാക്കിയ ചില പൊതുക്കാര്യപ്രസക്തന്മാർ അന്നു് അവിടെ ഉണ്ടായിരുന്നു. അവരിൽ പ്രമുഖനായ കൈനിക്കര ഗോവിന്ദപ്പിള്ള 'നായർ' എന്ന നാമത്തിൽ ഒരു മാസികയും 'സുഭാഷിണി' എന്ന പേരിൽ ഒരു പത്രവും നടത്തിവന്നതു് ആ നാട്ടിൽ മാത്രമല്ല, രാജ്യത്തിന്റെ നാനാഭാഗങ്ങളിലും പൊതുവെ സാമൂഹ്യമായ ഒരുണർവുണ്ടാക്കിയിരുന്നു. എന്നാൽ നിർഭാഗ്യവശാൽ 1910-ൽ ഗോവിന്ദപ്പിള്ളയുടെ ചരമത്തോടുകൂടി ആവക പരിഷ്കരണപരിപാടികൾക്കു് സ്തംഭനം നേരിട്ടു. ആ സ്തംഭനം ദീർഘകാലം നിന്നില്ല. സി. കൃഷ്ണപിള്ളയും ഗോവിന്ദപ്പിള്ളയും സമുദായമദ്ധ്യത്തിൽ ഉളവാക്കിയ ഉദ്ബുദ്ധത ഉറഞ്ഞുപോകാതെ ഊർജ്ജസ്വലമാക്കി നിലനിർത്തിക്കൊണ്ടുപോകുവാൻ പ്രാഗത്ഭ്യമുള്ള ഒരു യുവതലമുറ ചങ്ങനാശ്ശേരിയിൽത്തന്നെയുണ്ടായിരുന്നു. അവർക്കു് സർവ്വഥാ നേതൃത്വം നല്കിയതു് അന്നു് ചങ്ങനാശ്ശേരി മജിസ്ട്രേട്ടുകോടതിയിൽ പ്രഗത്ഭനും വാഗ്മിയുമായ ഒരു വക്കീൽ എന്ന നിലയിൽ പ്രശസ്തനായിക്കഴിഞ്ഞിരുന്ന മന്നത്തു പത്മനാഭപിള്ളയായിരുന്നു. അദ്ദേഹത്തിന്റെ ഉത്സാഹഫലമായി 1912-ൽ പെരുന്നയിൽ ഒരു നായർകരയോഗം രജിസ്റ്റർചെയ്തു.

മന്നം അതിൻെറ സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ടു. പ്രസ്തുത കരയോഗത്തിനു മൂലധനമുണ്ടാക്കാനും അതിന്റെ പ്രവൎത്തനകേന്ദ്രമായി ഒരു കരയോഗമന്ദിരം പണിയിക്കാനും ചെയ്യ തീരുമാനമനുസരിച്ച് കെട്ടുതെങ്ങും, പിടിയരിയും നടപ്പിൽവരുത്തുകയും കെട്ടിടംപണിക്ക് സ്ഥലം എഴുതിവാങ്ങുകയും ചെയ്തു. താമസിയാതെ, പെരുന്നയിലെ ഇന്നത്തെ സാമൂഹ്യസ്ഥാപനങ്ങൾക്കെല്ലാം ബീജാവാപംചെയ്ത ആ കരയോഗമന്ദിരം നിരവധി പ്രതിബന്ധങ്ങളെ തരണംചെയ്ത് ദിവാൻ ബഹദൂർ ഏ. ഗോവിന്ദപ്പിള്ളയെക്കൊണ്ട് ഉൽഘാടനം ചെയ്യിച്ചു.

ചങ്ങനാശ്ശേരിയിൽ താലൂക്ക വ്യാപകമായ ചില സാമൂഹ്യപ്രവൎത്തനങ്ങൾക്കുള്ള ആലോചനകൾ നടന്നു. ഒരുകാലത്തു് പ്രതാപൈശ്വൎയ്യങ്ങളോടെ നാടിനു നേതൃത്വം നല്കിയിരുന്ന നിരവധി നായർകുടുംബങ്ങളുടേയും പ്രമാണികളുടേയും ആസ്ഥാനമായിരുന്ന ചങ്ങനാശ്ശേരിയിൽ ആ പഴയ നേതൃത്വത്തിന്റേയും പ്രാഗത്ഭ്യങ്ങളുടേയും നിഴൽ മാത്രമേ അവശേഷിച്ചിരുന്നുള്ളു. ഈ വസ്തുത അന്നത്തെ യുവതലമുറയ്ക്കു ബോദ്ധ്യമാകത്തക്ക ചില സംഭവങ്ങൾ ആയിടയ്ക്കുണ്ടായി. ഒരുകാലത്തു് നായന്മാരെ വളരെ ബഹുമാനിക്കുകയും, അവരോടു വിധേയഭാവത്തിൽ വൎത്തിക്കുകയുംചെയ്തു ഒരു സഹോദരസമുദായത്തിൽനിന്നു ചില അവഗണനകൾതന്നെ ഉണ്ടാകാതിരുന്നില്ല. ഇങ്ങനെ പല സാഹചൎയ്യങ്ങളുടേയും ഫലമായി, നായന്മാരുടെ ഇടയ്ക്കു് വ്യാപകമായ ഒരു സംഘടനയുടെ ആവശ്യകത അനിവാൎയ്യമായി തോന്നി. അങ്ങനെയുണ്ടായ ഉണർവിൻെറ ഫലമായി 1913 ഒക്ടോബറിലെ വിജയദശമിദിവസം പെരുന്ന കരയോഗമന്ദിരത്തിൽ ചങ്ങനാശ്ശേരി താലൂക്കിലെ നായർപ്രമാണികളുടെ ഒരു യോഗം കൂടുകയും ചങ്ങനാശ്ശേരി താലൂക്ക് നായർസമാജം' എന്ന പേരിൽ ഒരു സംഘടന നിലവിൽ വരികയും ചെയ്തു. ആണ്ടുതോറും വിജയദശമി ദിവസത്തിൽത്തന്നെ അതിൻെറ വാർഷികയോഗം നടത്തുന്നതിലേക്ക് ഈ സംരംഭങ്ങളുടെ പ്രധാന സംഘാടകനായിരുന്ന മന്നം സെക്രട്ടറിയായി ഒരു കമ്മിറ്റി രൂപവൽകൃതമാകയും ചെയ്തു.

## കേരളവ്യാപകമായ ലക്ഷ്യം

അങ്ങനെ കരയോഗസംഘടനയിൽനിന്നു താലൂക്കസംഘടനയിലേക്കു വ്യാപിച്ച ഐക്യംകൊണ്ടു മാത്രം തൃപ്തിപ്പെടാൻ മന്നത്തിനു സാദ്ധ്യമായില്ല. കേരളവ്യാപകമായ ഒരു സംഘടനയായിരുന്നു അന്നേ അദ്ദേഹത്തിൻെറ ലക്ഷ്യം. ആ ലക്ഷ്യപ്രാപ്തിക്ക് കേരളീയനായർസമാജം അതിൻെറ അന്നത്തെ നിലയിൽ എത്രമാത്രം പൎയ്യാപ്തമാകുമെന്നതിൽ അദ്ദേഹം സംശയാലുവുമായിരുന്നു. അതിനു നേരിട്ട ശിഥിലതയിൽനിന്നു പല പാഠങ്ങളും പഠിക്കാൻ കഴിഞ്ഞു. സംഘടനയ്ക്കുംപ്രവൎത്തനത്തിനുംവേണ്ടിയുള്ള ഉദ്ബോധനങ്ങളും ഉപദേശങ്ങളുംകൊണ്ടു മാത്രം കാൎയ്യമായില്ലെന്നും, ഉദ്ബോധകരും ഉപദേഷ്ടാക്കളും നാട്ടിലിറങ്ങി ജനങ്ങളുടെയിടയിൽ പ്രവൎത്തിച്ച് മാൎഗ്ഗനിർദ്ദേശം ചെയ്യുകയും, മാതൃക കാണിച്ചുകൊടുക്കമാറു പ്രവൎത്തിക്കുകയും ചെയ്താൽ മാത്രമേ സംഘടനയും സമുദായപരിഷ്കരണവും സാധിക്കയുള്ളുവെന്നും ഒരു പ്രായോഗികസമുദായചിന്തകൻെറ രീതിയിൽ അദ്ദേഹം മനസ്സിലാക്കിക്കഴിഞ്ഞിരുന്നു. പ്രവൎത്തിക്കവാൻ സന്നദ്ധതയും ശേഷിയും സന്മനസ്സുമുള്ള സഹപ്രവൎത്തകന്മാർ അന്നു കുറവല്ലായിരുന്നു. അവരെ ഒന്നിച്ചുചേൎത്തു് മാൎഗ്ഗങ്ങളും പദ്ധതികളും കണ്ടുപിടിച്ച് പ്രാവൎത്തികമാക്കുകയെന്നതായിരുന്നു അന്നത്തെ

ആവശ്യം. അപ്രകാരമുള്ള ഒരു ലക്ഷ്യം മനസ്സിൽ മുന്തിനില്ക്കുവേയാണ് 1914-ലെ ശ്രീമൂലം പ്രജാസഭാതെരഞ്ഞെടുപ്പ് സമാഗതമായതു്. ആ സഭയ്ക്ക് വോട്ടുചെയ്യുവാൻ ചങ്ങനാശ്ശേരിതാലൂക്ക നിയോജകമണ്ഡലത്തിൻെറ നാനാഭാഗങ്ങളിൽനിന്ന് സന്നിഹിതരായിരുന്ന നായർപ്രമാണികളുമായി മന്നം നടത്തിയ ആലോചനയുടെ ഫലമായി രാജ്യവ്യാപകമായ ഒരു സംഘടന സ്ഥാപിക്കുവാൻ തീരുമാനമെടുത്തു. അതനുസരിച്ചാണ് ആ ദിവസം (1090 തുലാം 15-ാംതീയതി) വൈകുന്നേരംതന്നെ, നാം പ്രാരംഭത്തിൽ പരാമർശിച്ച മന്നത്തുവീട്ടിലെ പൂമുഖത്തുവച്ചുനടന്ന വിധം സമുദായസേവനത്തിനുവേണ്ടിയുള്ള സത്യപ്രതിജ്ഞ നടന്നതു്. അന്ന് അതിലേക്ക് അവിടെ കൂടിയിരുന്ന അംഗങ്ങളുടെ കൂട്ടത്തിൽ മന്നത്തിനുപുറമേ മലബാർ സ്വദേശിയായിരുന്ന കെ. കേളപ്പൻനായർ, നാഗവള്ളി കൊച്ചുകുഞ്ഞുകുറുപ്പ്, കാക്കനാട്ടു നാരായണപ്പണിക്കർ, നെന്നാടത്തു ത്രിവിക്രമക്കൈമ്മൾ, പനങ്ങോട്ടു കേശവപ്പണിക്കർ, കൊണ്ടൂർ കൃഷ്ണപിള്ള, പൊതുവാടത്തു പത്മനാഭപിള്ള, പടിഞ്ഞാറെനെന്മേനി കൃഷ്ണപിള്ള, പനയ്ക്കാട്ട് പരമേശ്വരക്കുറുപ്പ്, വാൽപ്പാമ്പിൽ വേലായുധൻപിള്ള, തളിയിൽ മാധവൻപിള്ള, എലിക്കുഴ ആർ. കേശവപിള്ള, കൊറ്റനാട്ട് പത്മനാഭപിള്ള എന്നിവർ ഉൾപ്പെട്ടിരുന്നു. ഇവർ എല്ലാവരും അന്നു സമുദായനന്മയ്ക്കുവേണ്ടി ത്യാഗസന്നദ്ധതയോടെ പ്രവർത്തിച്ചുവന്ന യുവാക്കളായിരുന്നു.

## നായർസമുദായ ഭൃത്യജനസംഘം

സാമൂഹ്യസംഘടനകൾ പ്രായേണ ഓരോ കാലത്തിൻെറ പ്രവണതകളിൽനിന്ന് ജന്മമെടുക്കുന്നവയാണ്. പരിതഃസ്ഥിതികളുടെ ആഹ്വാനത്തിന് ഈ വിഷയത്തിൽ മുഖ്യസ്ഥാനമുണ്ട്. അവയുടെ സ്ഥാപകന്മാരും പ്രവർത്തകന്മാരും ഈ ആഹ്വാനമറിയുന്നവരാണ്; അനുസരിക്കുന്നവരാണ്. നൂതനമായി ചങ്ങനാശ്ശേരിയിൽ ആവിർഭവിച്ച സംഘടനയും, അതിൻെറ പ്രവർത്തകരെ നയിച്ച പ്രേരണകളും ഈ പറഞ്ഞ സാമാന്യനിയമത്തിൽനിന്നു വ്യത്യസ്തമായിരുന്നില്ല. വാസ്തവത്തിൽ അതെല്ലാം കാലത്തിൻേറയും സമുദായത്തിൻേറയും ആവശ്യാനുസരണം ആവിർഭവിച്ചവയാണ്. എന്തൊക്കെയായിരുന്നു അന്നത്തെ ആവശ്യങ്ങളെന്നു സൂചിപ്പിച്ചുകഴിഞ്ഞു. ഭാരതത്തിലാകമാനം അന്നു പ്രത്യക്ഷപ്പെട്ടിരുന്ന നവീനപ്രവണതകളുടെ പ്രതിദ്ധ്വനികളാണ് കേരളത്തിലും കേട്ടതു്. അവയുടെ മാതൃക കേരളത്തിലെ സംരംഭങ്ങൾക്കും മാർഗ്ഗദർശകമായിത്തീർന്നു. പൂനയിലെ ഈ സംഘടനതന്നെ ഗോഖലെ സ്ഥാപിച്ച സംഘടനയുടെ മാതൃകയും ആദർശങ്ങളും ലക്ഷ്യമാക്കിയാണു രൂപവത്ക്കരിക്കപ്പെട്ടതെന്നു പറഞ്ഞല്ലോ. ഗോഖലെയുടെ സംഘടനയുടെ പേരു് 'ഭാരതീയഭൃത്യജനസംഘം' എന്ന അർത്ഥമുള്ള 'സർവന്റ്സ് ഓഫ് ഇന്ത്യാ സൊസൈററി' എന്നായിരുന്നു. ആ മാതൃകയിലുള്ള ഒരു പേരുതന്നെ ഇവിടെയും സ്വീകരിക്കപ്പെട്ടു. പെരുന്നയിലെ നൂതനസംഘടനയ്ക്ക് 'നായർസമുദായ ഭൃത്യജനസംഘം' എന്ന പേരാണ് അതിൻെറ പ്രവർത്തകന്മാർ നല്കിയതു്.

സംഘത്തിൻെറ പ്രധാന ചുമതലക്കാരേയും ആ ദിവസംതന്നെ ഐകകണ്ഠ്യേന തെരഞ്ഞെടുത്തു. ബി. എ. ബിരുദമെടുത്തശേഷം ചങ്ങനാശ്ശേരി സെൻറ്ബർക്ക്മാൻസ് സ്കൂളിൽ അദ്ധ്യാപകനായി സേവനം അനുഷ്ഠിക്കവേതന്നെ ഉല്പതിഷ്ണുവായ ഒരു

ചിന്തകനും പ്രവർത്തകനുമെന്ന സമ്മതി നേടിയിരുന്ന ഇരുപത്തിനാലു വയസ്സുള്ള കെ. കേളപ്പൻനായരെ(ഇന്നത്തെ കേളപ്പൻ)യാണ് അദ്ധ്യക്ഷനായി തെരഞ്ഞെടുത്തതു്. സമുദായസേവനം അന്നേ ജീവിതവ്രതമായി സ്വീകരിച്ചിരുന്ന മന്നത്തു പത്മനാഭപിള്ളയെ സെക്രട്ടറിയായും, സമുദായാഭിമാനിയും മദ്ധ്യതിരുവിതാംകൂറിലെ സമ്പന്ന നായർ കുടുംബങ്ങളിൽ ഒന്നിലെ ഇളമുറക്കാരനുമായിരുന്ന പനങ്ങോട്ട് എൻ. കേശവപ്പണിക്കരെ ഖജാൻജിയായും തെരഞ്ഞെടുത്തു.

'സർവന്റ്സ് ഓഫ് ഇന്ത്യാ സൊസൈറ്റി'യുടെ ഉദ്ദേശ്യം ഇന്ത്യയിൽ സാമൂഹ്യസേവനത്തിനു് ആവേശവും പരിശീലനവുമുള്ള ഒരു തലമുറയെ സൃഷ്ടിച്ചെടുക്കുകയും അവരിലൂടെ ദേശീയമായ ഉദ്ധാരണം കൈവരുത്തുകയുമായിരുന്നെങ്കിൽ, 'നായർ ഭൃത്യജനസംഘ'ത്തിന്റെ ലക്ഷ്യം നായർ സമുദായസേവനത്തിനു് സന്നദ്ധതയും ത്യാഗബുദ്ധിയുമുള്ള അംഗങ്ങളെ തൽപഥത്തിൽ പരിശീലിപ്പിക്കുകയും അവരിലൂടെ സമുദായത്തിൽ "വിദ്യാഭ്യാസം, രാജഭക്തി, സന്മാർഗ്ഗതല്പരത, ഈശ്വരവിശ്വാസം, വ്യവസായം, ധനസ്ഥിതി, ഐകമത്യം ഇവയ്ക്കു് വർദ്ധനയുണ്ടാക്കാൻ തക്കവണ്ണം ഓരോ ദേശത്തിലും കരയിലുമുള്ള നായന്മാരുടെ ഇടയിൽ സമാജങ്ങൾ സ്ഥാപിക്കുക"യും ആയിരുന്നു. സമുദായത്തിൽ അന്നു് സാർവ്വത്രികമായി കാണപ്പെട്ട അനാചാരങ്ങൾ ഉന്മൂലനംചെയ്തു "കേരളം ഒട്ടുക്കുള്ള നായന്മാരുടെ ഇടയിൽ ഐകരൂപ്യം വരുത്തുക"യും ഇതരസമുദായങ്ങളുമായി ഐക്യത വർദ്ധിപ്പിക്കുകയുംകൂടി സംഘടനോദ്ദേശ്യങ്ങളുടെ കൂട്ടത്തിൽ വിവരിച്ചിരിക്കുന്നു.[1] സംഘത്തിന്റെ പ്രവർത്തനവ്യാപ്തിയെപ്പററി സെക്രട്ടറിക്കു് വിശാലമായ ആശയമാണു് ഉണ്ടായിരുന്നതെന്നു് ഏറിയകാലം കഴിഞ്ഞു് അദ്ദേഹം അതേപ്പററി രേഖപ്പെടുത്തിയ ചില അനുസ്മരണകളിൽനിന്നു് ഗ്രഹിക്കാൻ കഴിയും. 'ജീവിതസ്മരണക'ളിൽ ഇപ്രകാരം എഴുതിയിരിക്കുന്നു:

"സേവനം ചെയ്യാനുണ്ടാകുന്ന ആ സംഘം ചെറുതായിരുന്നാലും, അതിനു താലൂക്കതിർത്തിയോ, സംസ്ഥാനവിഭജനമോ പാടില്ലെന്നും, സേവനസന്നദ്ധതയുള്ളവർക്കെല്ലാം പ്രവേശനം അനുവദിക്കുന്നതും, ആവശ്യമുള്ളേടത്തെല്ലാം പ്രവർത്തിക്കാൻ അവകാശമുള്ളതും ആയിരിക്കണമെന്നും ഞങ്ങൾ വിചാരിച്ചു."[2]

ഉൽകൃഷ്ടമായ ഉദ്ദേശ്യങ്ങളോടും എളിയ ആരംഭത്തോടും നിലവിൽ വന്ന ഈ സംഘടന സമുദായമണ്ഡലത്തിൽ, അതിനുമുമ്പു പ്രത്യക്ഷപ്പെട്ട സംഘടനകളിൽനിന്നു് പലവിധത്തിലും വ്യത്യസ്തമായ ഒന്നായിരുന്നെന്നു് അതിന്റെ പ്രാരംഭ പ്രവർത്തനങ്ങളിൽനിന്നുതന്നെ മനസ്സിലാക്കാം. സമുദായോത്തേജകൻ സി. കൃഷ്ണപിള്ളയുടെ നിഷ്കളങ്കമായ പ്രവർത്തനങ്ങളെ പരാജയപ്പെടുത്തുമാറു് കേരളീയ നായർസമാജത്തിൽ തലപൊക്കിയ ഛിദ്രവാസനകൾ ആ സംഘടനയെ ശിഥിലമാക്കിയെങ്കിലും സമുദായപരിഷ്കാരത്തിനു് സി. കെ. പി. യുടെ പരിശ്രമങ്ങൾ ഉണ്ടാക്കിയ അനുകൂലമായ അന്തരീക്ഷവും, സാമൂഹ്യമായ അഭിമാനബോധവും, തൽഫലമായി മരുമക്കത്തായം, വൈവാഹികാചാരങ്ങൾ, അടിയന്തിരങ്ങൾ എന്നിവ കാലോചിതമായ രീതിയിൽ പരിഷ്കരിക്കുന്നതിനു പൊതുവേ ഉണ്ടായ ആവേശവും ഗണ്യമായിട്ടുള്ളതാണു്. പക്ഷേ,

---

1 നായർ ഭൃത്യജനസംഘം ആദ്യം പാസ്സാക്കിയ നിബന്ധനകൾ (നടപടിക്കുറിപ്പുകൾ പുസ്തകം 1, പേജ് 5-11.

2 'എന്റെ ജീവിതസ്മരണകൾ', മന്നത്തു പത്മനാഭൻ, പേജ് 34.

ആ പ്രാരംഭസംഘടനയിൽ മുഴുവൻ സമയവും പ്രവർത്തിക്കാൻ തയാറുള്ള ഏതാനും പേരെങ്കിലും ഇല്ലാതെവന്നതുമൂലം സംഘടനാവിഷയമായി വളരെയൊന്നും നിർവ്വഹിക്കാൻ സാദ്ധ്യമായില്ല. ഉയന്ന വിഭാഗക്കാരുടെ ഇടയ്ക്കു് പരിഷ്കാരബോധം ഉണ്ടായെങ്കിലും അതു് ജനസാമാന്യത്തിനിടയിലേക്കു് അത്ര വ്യാപിച്ചില്ല.

ഈ അവസ്ഥ മനസ്സിലാക്കിക്കൊണ്ടാണു് 'നായർ ഭൃത്യജനസംഘം' അതിൻെറ പ്രവർത്തനങ്ങൾ ആരംഭിച്ചതു്. സമുദായോന്നതിക്കുവേണ്ടി പ്രവർത്തിക്കാൻ സന്നദ്ധതയുള്ള ഊർജ്ജസ്വലരായ കുറേ പ്രവർത്തകന്മാർ മുന്നോട്ടുവന്നു. അവർ നാടാകെ പ്രചരണത്തിനിറങ്ങാൻ ഒരുക്കവുമായിരുന്നു. സി. കെ. പി. ആരംഭിച്ച പരിഷ്കാരപരിപാടികൾ തുടരുന്നതോടൊപ്പം, കേന്ദ്രീകൃതമായ ഒരു സംഘടനയ്ക്കു് ഉതകുമാറുള്ള കരയോഗഘടകങ്ങൾ രാജ്യവ്യാപകമായി സ്ഥാപിക്കാൻ ഭൃത്യജനസംഘം ഉററു ശ്രമിച്ചു. കേരളീയ നായർസമാജവും കരയോഗങ്ങൾ സ്ഥാപിക്കാൻ പ്രേരണ നല്കിയെങ്കിലും, അവ നിലവിൽ വരുത്താൻ നേരിട്ടൊന്നും ചെയ്തിരുന്നില്ല, അതിലേക്കു് ഒരു കേന്ദ്രഘടന രൂപവൽക്കരിച്ചിരുന്നുമില്ല. എന്നാൽ ഭൃത്യജനസംഘത്തിലെ സ്ഥിരാംഗങ്ങൾ നേരിട്ടു് ഓരോ കരകളിൽ എത്തി കരയോഗങ്ങൾ സംഘടിപ്പിക്കുകയും അവ രജിസ്റ്റർചെയ്യിക്കുകയും ചെയ്തുതുടങ്ങി. കെട്ടുകല്യാണം, തിരണ്ടുകുളി മുതലായ അനാവശ്യ അടിയന്തിരങ്ങൾ നിറുത്തൽചെയ്യുക, സംഘാംഗങ്ങൾ തന്നെ പഞ്ചായത്തുകളായി പ്രവർത്തിച്ചു് കരവഴക്കുകളും കുടുംബവ്യവഹാരങ്ങളും വ്യക്തിവിരോധങ്ങളും പറഞ്ഞൊതുക്കുക, നാട്ടിൻപ്രദേശങ്ങളിൽ സംഘടനാബോധം വളർത്തുക, അഖില കേരളീയമായ അടിസ്ഥാനത്തിൽ നായന്മാരെ ഏകീകരിക്കുക, അടിയന്തിരങ്ങൾക്കു് ഐകരൂപ്യം നല്കുക എന്നിങ്ങനെ വിവിധോദ്ദേശ്യങ്ങളോടുകൂടി പ്രചരണജോലികൾ നിർവ്വഹിക്കാൻ അവർ ഉദ്യമിച്ചു.

## ആദ്യമാസങ്ങൾ

മന്നത്തുഭവനത്തിലെ ഉൽഘാടനയോഗം കഴിഞ്ഞതിനടുത്ത രണ്ടുമാസത്തെ പ്രവർത്തനങ്ങളുടെ ചില സംക്ഷിപ്തവിവരണങ്ങൾ പ്രാരംഭകാലത്തെ നടപടിക്കുറിപ്പുകളിൽനിന്നുതന്നെ താഴെ ഉദ്ധരിക്കാം:

"ഈ സംഘത്തിൻെറ പിന്നീടുള്ള ശ്രമംനിമിത്തം, ചങ്ങനാശ്ശേരി താലൂക്കിൽ ചേന്ന മുട്ടാർ, രാമങ്കരി, വേഴപ്രാ, മണലാടി ഈ കരകളിലും, അമ്പലപ്പുഴ താലൂക്കിൽ ചേന്ന ഊരുക്കരി, പുതുക്കരി, കൊട്ടപ്പുന്ന ഈ കരകളിലും ഓരോ നായർസമാജം സ്ഥാപിച്ചു് ഉടമ്പടികൾ ഒപ്പിടുകയും, ആദ്യത്തെ മൂന്നു കരകളിലേയും ഉടമ്പടികൾ രജിസ്റ്റർ ആക്കയും ചെയ്തിട്ടുണ്ടു്. മേൽ വിവരിച്ച കരകളിലെ അംഗങ്ങളുടെ ഇടയിൽ ഉണ്ടായിരുന്ന അന്തച്ഛിദ്രങ്ങൾ ഇല്ലാതെയാക്കി അനവധി പണം നഷ്ടം വന്നുകൊണ്ടിരുന്നതും, വളരെക്കാലത്തേക്കു നഷ്ടം വരുമായിരുന്നതും ആയ പല സിവിൽവ്യവഹാരങ്ങളും രാജിയാക്കിത്തീത്തു. ഇരുകക്ഷികളും അന്യോന്യം ഐക്യതയോടുകൂടി പെരുമാറാൻതക്കവണ്ണം അവരെ രമ്യപ്പെടുത്തിയതും, അനവധി പണം വ്യയംചെയ്യിച്ചുകൊണ്ടിരുന്ന അനത്ഥഹേതുകമെന്നല്ല, ദുരത്ഥമയവുമായ, താലികെട്ടുകല്യാണം നിത്തൽചെയ്തതും ഈ സംഘത്തിന്റെ ഈ കുറഞ്ഞകാലത്തെ പ്രവൃത്തികളിൽ പ്രാധാന്യമേറിയവയായി കാണുന്നുണ്ടു്."*

അക്കാലത്തുതന്നെ സംഘത്തിൻെറ പ്രവത്തനം മലബാർഭാഗത്തേക്കു വ്യാ

* നടപടിക്കുറിപ്പുകൾ, പുസ്തകം 1, പേ. 3–4.

പിപ്പിക്കാൻ ഉദ്ദേശമുണ്ടായിരുന്നു. നട പടിക്കുറിപ്പിൽ ഇപ്രകാരം രേഖപ്പെട്ടുത്തിയിരിക്കുന്നു:

"പ്രസിഡണ്ട കേളപ്പൻനായർ അവർകളുടെ ശ്രമംനിമിത്തം കോഴിക്കോട്ടുജില്ലയിൽ ചേൎന്ന കുറുമ്പ്രനാട്ട താലൂക്കിൽ ഒരു 'താലൂക്ക നായർ സമാജം' സ്ഥാപിക്കയും, അവിടെ ഒരു ഗറത്സ് സ്കൂൾ പണിയിക്കുന്നതിനു നാട്ടുകാരെ പ്രോത്സാഹിപ്പിക്കുകയും ചെയ്തതു് ഈ സംഘം മലബാർജില്ലയിൽ കടന്നതിലേക്കുള്ള ലക്ഷ്യമാകുന്നു."*

താമസിയാതെ സംഘത്തിൽ അംഗങ്ങളാകാൻ പലരും സമ്മതിച്ചു. 1090 ധനു 26-ാംതീയതി വീണ്ടും മന്നത്തു വീട്ടിൽവച്ചുതന്നെ ഒരു യോഗം കൂടി. മുൻകൂട്ടി തയ്യാറാക്കിയിരുന്ന നിയമാവലിയുടെ പരിഷ്കരിച്ച ഒരു നക്കൽ സെക്രട്ടറി വായിക്കുകയും 'ഓരോ വകുപ്പുകളേയും പ്രത്യേകം പ്രത്യേകം ഗുണദോഷനിരൂപണംചെയ്തു" പാസ്സാക്കുകയും ചെയ്തു. ശ്രദ്ധേയമായ പല കാൎയ്യങ്ങളും അന്നത്തെ നിയമാവലിയിൽ കാണ്മാനുണ്ടു്. ഉദ്ദേശ വിവരണവും സത്യവാചകവും മുകളിൽ പരാമർശിക്കപ്പെട്ടുകഴിഞ്ഞല്ലോ. സ്ഥിരാംഗങ്ങളുടെ സംഖ്യ നാല്പതായി ക്ലിപ്തംചെയ്തുകൊണ്ടാണു് പ്രവൎത്തനങ്ങൾ അന്നു് ആരംഭിച്ചിട്ടുള്ളതു്. രണ്ടുതരം അംഗങ്ങളെക്കൂടി ഉൾപ്പെടുത്തിയിരുന്നതായി കാണുന്നുണ്ടു് — 'ബഹുമതാംഗ'ങ്ങളും 'സഹായാംഗ'ങ്ങളും. "നായർസമാജോദ്ദേശ്യങ്ങളിൽ മഹത്തായ വല്ല കൃത്യവും സമുദായത്തിനുവേണ്ടി ചെയ്തിട്ടുള്ളവരേയും ഈ സംഘത്തോടു് ഹൃദയംഗമമായി ആനുകൂല്യമുള്ള മഹാന്മാരേയും അവരുടെ രേഖാമൂലമായ സമ്മതത്തോടും സംഘത്തിൻെറ അനുമതിയോടുംകൂടി ഈ സംഘത്തിലെ 'ബഹുമതാംഗ'ങ്ങളായി ചേൎക്കാവുന്നതാകുന്നു" എന്നു നിയമാവലിയുടെ 15-ാംവകുപ്പിലും, "ഈ സംഘോദ്ദേശ്യങ്ങൾക്കനുസരണമായി അവസരമുള്ളപ്പോഴെല്ലാം പ്രവൎത്തിക്കുന്നവരേയും, ഈ സംഘത്തെ നിൎവ്യാജമായി സഹായിക്കാൻ തയ്യാറുള്ളവരേയും, മേൽവകുപ്പിലെ വ്യവസ്ഥ അനുസരിച്ചു സംഘത്തിലെ 'സഹായാംഗ'ങ്ങളായി എടുക്കാവുന്നതാകുന്നു" എന്നു 16-ാം വകുപ്പിലും പറഞ്ഞിരിക്കുന്നു. സംഘത്തിനു് ഒരു മൂലധനം ഉണ്ടായിരിക്കണമെന്നുള്ള ആശയം അന്നേ ഉണ്ടായിരുന്നു. പ്രധാനമായി പ്രചരണജോലികൾക്കാവശ്യമുള്ള ചെലവുകൾ നിൎവ്വഹിക്കാൻവേണ്ടി മാത്രമായിരുന്നു അന്നു് അതു് ഉദ്ദേശിക്കപ്പെട്ടതു്. ആ മൂലധനത്തിൻെറ വിവരണം 18-ാംവകുപ്പിൽ കൊടുത്തിട്ടുള്ളതു് ഇപ്രകാരമാണു്:

"ഈ സംഘത്തിൻെറ ഉദ്ദേശ്യങ്ങളെ കാലവിളംബംകൂടാതെ സാധിക്കുന്നതിനു് ഇതിലെ സ്ഥിരാംഗങ്ങളായ എതാനുംപേരെങ്കിലും കേരളം ഒട്ടുക്കു സഞ്ചരിക്കേണ്ടിയിരിക്കുന്നതിനാൽ അവരുടെ യാത്രച്ചെലവുമുതലായതിനും, മറ്റു പല മഹത്തായ കാൎയ്യസാദ്ധ്യങ്ങൾക്കുമായി ഈ സംഘത്തിനു് ഒരു 'മൂലധനം' ഉണ്ടായിരിക്കേണ്ടതത്യാവശ്യമാണു്. അതിലേക്കു് ഈ സംഘാംഗങ്ങളിൽ ഓരോരുവനും കൊടുക്കുന്ന പന്ത്രണ്ടുരൂപയിൽ കുറയാതെയുള്ള സംഖ്യയും, സഹായാംഗങ്ങളും, ബഹുമതാംഗങ്ങളും, മററു ഗുണകാംക്ഷികളും സന്തോഷപൂൎവ്വം നല്ലുന്ന സംഭാവനകളും, ഈ സംഘം ന്യായമായി നിശ്ചയിക്കുന്ന സുഗമമായ മററു മാൎഗ്ഗങ്ങളിൽക്കൂടി അപ്പോഴപ്പോൾ ശേഖരിക്കുന്ന ധനവും മൂലധനമായി കരുതപ്പെടുന്നതാകുന്നു."

സംഘടനയുടെ അടിസ്ഥാനം ഉറപ്പിച്ചുകഴിഞ്ഞ ഉടൻതന്നെ വീണ്ടും ഊൎജ്ജസ്വലമായ പ്രവൎത്തനം ആരംഭിച്ചു. അടുത്ത താലൂക്കുകളിലേക്കും അതു

* നടപടിക്കുറിപ്പുകൾ, പുസ്തകം 1. പേ. 4.

വ്യാപിച്ചുതുടങ്ങി. മൂന്നുനാലു മാസത്തിനകം ചങ്ങനാശ്ശേരി, അമ്പലപ്പുഴ എന്നീ താലൂക്കുകളിലെ കുട്ടനാടൻ കരകളിൽ മിക്കതിലും കരയോഗങ്ങൾ സംഘടിപ്പിച്ചുകഴിഞ്ഞു. നടപടിക്കുറിപ്പുകളിൽ ഇപ്രകാരം കാണുന്നു:

''ഈ സംഘത്തിൻെറ പ്രോത്സാഹനംനിമിത്തം അമ്പലപ്പുഴ താലൂക്കിൽ ചേർന്ന തലവടിപ്രവൃത്തിയിൽ, നീരേറ്റുപുറം, നട്ടുവിലെമുറി, കാരക്കുഴി ഈ മൂന്നു കരകളിലേയും നായന്മാർ ഈ മകരം 2-ാംതീയതി പകൽ മൂന്നുമണിക്കു നീരേററുപുറം എൽ. ജി. ഇ. സ്കൂളിൽ കൂടി. മന്നത്തു പത്മനാഭപിള്ള അവർകളുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ട ആ യോഗത്തിൽ, നായർസമാജത്തിൻെറ ആവശ്യകതയെ പൂർണ്ണമായി വിവരിച്ചു കാണിക്കയും, മേൽവിവരിച്ച മൂന്നു കരകളിലേയും നായന്മാർ ചേർന്ന്, 'എൻ. എൻ. കെ. നായർസമാജം' എന്ന നാമധേയത്തിൽ ഒരു സമാജം സ്ഥാപിക്കയും ഉടമ്പടി ഒപ്പിടുകയും ഈ മാസം 18-ാംതീയതി രജിസ്റ്ററാക്കാൻതക്കവണ്ണം വ്യവസ്ഥ ചെയ്കയും ചെയ്തു.''

## പരിഷ്കാരശ്രമങ്ങളും പഞ്ചായത്തുകളും

അടുത്ത ഏതാനും ദിവസങ്ങൾക്കകം മുട്ടാർ, കിടങ്ങറ, വെളിയനാട്ട് മുതലായ കരകളിലും സംഘത്തിൻെറ പ്രവൎത്തനം വ്യാപിക്കുകയും കരയോഗങ്ങൾ സംഘടിപ്പിക്കുകയും ചെയ്തു. ഈ കാലത്തെ പ്രവൎത്തനങ്ങളിൽ ശ്രദ്ധേയമായി കാണുന്ന ഒന്നുരണ്ടു കാര്യങ്ങൾകൂടി എടുത്തുപറയേണ്ടതായിട്ടുണ്ട്. അവയിൽ ഒന്ന്, സംഘത്തിൻെറ നേരിട്ടുള്ള ഇടപെടൽ ഇല്ലാതിരുന്നെങ്കിൽ അമിതമായ ധനവ്യയത്തോടും പഴയ ദുഷിച്ച ആചാരപ്രകാരവും നടക്കുമായിരുന്ന ചില അടിയന്തിരങ്ങൾ വളരെ കുറഞ്ഞ ചെലവിലും, പുതിയ സമ്പ്രദായത്തിലും നടത്തിക്കൊടുത്തതും, മറെറാന്ന് കരക്കാർ തമ്മിലും, കരയിലുള്ള കുടുംബങ്ങൾ തമ്മിലും, കുടുംബങ്ങളിലെ അംഗങ്ങൾതമ്മിലും നടന്നുവന്ന നാശഹേതുകങ്ങളായ പിണക്കങ്ങളും വഴക്കുകളും വ്യവഹാരങ്ങളും പഞ്ചായത്തുമുഖാന്തരം പറഞ്ഞൊതുക്കിയതുമാണ്. ഈ കൃത്യനിൎവ്വഹണത്തിനു സെക്രട്ടറിയും സംഘപ്രവൎത്തകന്മാരും സഹിച്ചിട്ടുള്ള ക്ലേശങ്ങളും ധനവ്യയങ്ങളും കുറച്ചൊന്നുമല്ല.

താമസിയാതെ സംഘത്തിൻെറ പ്രവൎത്തനങ്ങൾ അകലെയുള്ള താലൂക്കുകളിലേക്കും വ്യാപിപ്പിച്ചു. ഏതാനും സഹപ്രവൎത്തകന്മാരോടൊന്നിച്ചു സെക്രട്ടറി തിരുവനന്തപുരത്തെത്തി, ബാരിസ്റ്റർ കെ. ആർ. പത്മനാഭപിള്ള, പി. രാമൻതമ്പി ബി. എ. എം. എൽ., സി. കൃഷ്ണപിള്ള മുതലായ പ്രമാണികളെ കണ്ട് അവരുടെ അനുഭാവവും സഹകരണവും സമ്പാദിക്കുകയും അവിടെനിന്ന് നെയ്യാററിൻകര, പത്മനാഭപുരം മുതലായ സ്ഥലങ്ങളിൽ സഞ്ചരിച്ച് അനേകം പ്രമാണികളുടെ ശ്രദ്ധ ഇതിലേക്ക് ആകർഷിക്കുകയും ആയിടങ്ങളിൽ പ്രചരണവേലകൾക്കുവേണ്ട സാഹചര്യങ്ങൾ സൃഷ്ടിക്കുകയും ചെയ്തു.

1090 മീനം 19-ാംതീയതി അയിരൂർ മണൽപ്പുറത്തുവച്ചു നടത്തപ്പെട്ട നായർസമ്മേളനത്തിലും രാത്രിയിലെ മതസമ്മേളനത്തിലും സംഘത്തിന്റെ ആദൎശങ്ങളെ സംബന്ധിച്ച് സെക്രട്ടറി പ്രസംഗിക്കുകയും അവിടെ എത്തിയിരുന്ന ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള, ബാരിസ്റ്റർ കെ. ആർ. പത്മനാഭപിള്ള, ഹൈക്കോടതി വക്കീൽ പി. ജി. ഗോവിന്ദപ്പിള്ള മുതലായവരെക്കണ്ട് സംഘം പ്രവൎത്തനങ്ങൾക്കു വേണ്ട ആനുകൂല്യങ്ങൾ സമ്പാദിക്കുകയും ചെയ്തു. സംഘത്തിൻെറ ആദർശ

ങ്ങളിലും ലക്ഷ്യത്തിലും ഉറച്ച വിശ്വാസമുണ്ടായിരുന്ന കെ. കണ്ണൻമേനോൻ (വടക്കേമലബാർ), പെരുമ്പഴുതൂർ ഗോവിന്ദപ്പിള്ള (നെയ്യാററിൻകര), പള്ളിപ്പുറം നാരായണപിള്ള എന്നിവർ (1090 മേടം 1-ാംനു-) സംഘത്തിൽ സ്ഥിരാംഗങ്ങളായിച്ചേൎന്നു.

## തൃശ്ശൂർ നായർസമ്മേളനത്തിൽ

ആയിടയ്ക്കാണു്, കേരളീയ നായർ സമാജത്തിന്റെ ആഭിമുഖ്യത്തിൽ തൃശ്ശൂർ വെച്ചു നടത്താൻ തീരുമാനിച്ചിരുന്ന വാർഷികസമ്മേളനത്തിൽ നായർഭൃത്യജനസംഘം വേണ്ടവിധത്തിൽ സഹകരിക്കണമെന്നും, മദ്ധ്യതിരുവിതാംകൂറിൽ സംഘം സംഘടിപ്പിച്ചിട്ടുള്ള കരയോഗങ്ങളുടെയെല്ലാം പ്രതിനിധികളെ തൃശ്ശൂർ യോഗത്തിലേക്കയയ്ക്കണമെന്നും ആവശ്യപ്പെട്ടുകൊണ്ടു് സി. കൃഷ്ണപിള്ള ഭൃത്യജനസംഘം സെക്രട്ടറിക്കു് എഴുതിയതു്. യോഗദിവസങ്ങളിൽ പന്തലിൻെറ പടിക്കൽ ഒരു പ്ലാറ്റ്ഫാറം ഇട്ടു്, രണ്ടു കൊടിയും തൂക്കി ''നായർ സമുദായഭൃത്യജനസംഘം വക കാണിക്കക്കുടവും പുസ്തകശാലയും'' എന്നെഴുതിപ്പതിച്ചു് ഒരു കാണിക്കക്കുടവും വെച്ചു്, മലയാളിപ്രസാധകർ അച്ചടിപ്പിച്ച 'നായർസമാജദർപ്പണം' മുതലായ പുസ്തകങ്ങൾ വില്ക്കാനും അതിൽനിന്നുള്ള ആദായവും കാണിക്കക്കുടത്തിൽ വീഴുന്ന പണവും സമുദായസ്നേഹികളിൽനിന്നു ലഭിക്കുന്ന സംഭാവനകളും ഭൃത്യജനസംഘം മൂലധനത്തിലേക്കു് ഉപയോഗിക്കാനും, സി. കൃഷ്ണപിള്ള അവർകൾ തൻെറ എഴുത്തിൽ നിർദ്ദേശിച്ചിരുന്നു. സംഘാംഗങ്ങളിൽ മിക്കവരും കാലേക്കൂട്ടിത്തന്നെ തൃശ്ശൂരിൽ എത്തുകയും നിർദ്ദിഷ്ടമായ കൃത്യങ്ങൾ വിജയകരമായി നിർവ്വഹിക്കുകയും ചെയ്തു. എങ്കിലും കേരളീയ നായർസമാജത്തിൽ അതിനകം തലപൊക്കിയിരുന്ന അന്തഃഛിദ്രങ്ങൾ തൃശ്ശൂർസമ്മേളനത്തെ അലങ്കോലപ്പെടുത്തുവാൻ ഇടയായി. ഏറിയകാലം സമാജത്തിൻെറ സെക്രട്ടറിയായിരുന്ന സി. കൃഷ്ണപിള്ളയെ പ്രസിഡൻറാക്കിയിട്ടു്, സി. വി. രാമൻപിള്ളയെ സെക്രട്ടറിയായും, മള്ളൂർ ഗോവിന്ദപ്പിള്ളയെ അസിസ്റ്റൻറുസെക്രട്ടറിയായും തെരഞ്ഞെടുത്തതുമുതൽ സി. വി.യും, സി. കെ. പി.യുമായുണ്ടായ സ്വരച്ചേർച്ചയില്ലായ്മ നിമിത്തമാണു് സംഘത്തിൽ ഭിന്നിപ്പുണ്ടായതു്. സി. വി., തൃശ്ശൂർ സമ്മേളനത്തിൽ സന്നിഹിതനായിരുന്നില്ല. പകരം നിയോഗിക്കപ്പെട്ട അസിസ്റ്റൻറുസെക്രട്ടറി സമാജത്തിൻെറ അത്തവണത്തെ വാർഷികറിപ്പോർട്ടു വായിക്കാൻ വിസമ്മതിച്ചതിനെത്തുടൎന്നു് സമാജപ്രവൎത്തനത്തേയും അസിസ്റ്റൻറുസെക്രട്ടറിയുടെ നടപടിയേയും സംബന്ധിച്ചു് സമ്മേളനത്തിൽ തീവ്രമായ പ്രതിഷേധമുണ്ടായി. നായർ ഭൃത്യജനസംഘം എപ്പോഴും സി. കെ. പി.യുടെ ആദർശങ്ങളേയും പ്രവൎത്തനങ്ങളേയും ശിരസാ വഹിച്ചുവരാണു്. അതുകൊണ്ടു് തൃശ്ശൂർസമ്മേളനത്തിൽവച്ചു പറ്റിയ ഈ അവഗണന സി. കെ. പിയിൽ ഉണ്ടാക്കിയ ഹൃദയക്ഷതം സംഘാംഗങ്ങളെ സാരമായി സ്പർശിച്ചു.

അന്നുരാത്രിതന്നെ സി. കൃഷ്ണപിള്ള സംഘാംഗങ്ങളേയും സന്നിഹിതരായിരുന്നവരിൽ ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള, പി. കെ. കേശവപിള്ള, സി. ആർ. കൃഷ്ണപിള്ള മുതലായ പല വ്യക്തികളേയും അദ്ദേഹത്തിൻെറ വസതിയിലേക്കു ക്ഷണിച്ചു് കേരളീയ നായർസമാജത്തെ എങ്ങനെ പുനസ്സംഘടിപ്പിച്ചുകൊണ്ടുപോകാമെന്നതിനെപ്പററി ആലോചിക്കുകയുണ്ടായി.

മേടം പത്താംതീയതിയും തൃശ്ശൂർസമ്മേളനം തുടൎന്നു. സ്വാഗതസംഘാദ്ധ്യക്ഷനായിരുന്ന കൊച്ചുകൃഷ്ണമാരാരും സ

മാജാദ്ധ്യക്ഷനായിരുന്ന പത്മനാഭമേനോനും അവരുടെ പ്രസംഗങ്ങളിൽ ഭൃത്യജനസംഘത്തിൻെറ ഘടനയേയും, നിസ്വാത്ഥമായ സേവനതല്പരതയേയും അത്യന്തം ശ്ലാഘിച്ചു സംസാരിച്ചു. സംഘത്തിനുവേണ്ടി സെക്രട്ടറി മന്നം, തൃശ്ശൂർ സമ്മേളനഭാരവാഹികൾ തങ്ങളോടും തങ്ങളുടെ ആഭിമുഖ്യത്തിൽവന്ന കരയോഗപ്രതിനിധികളോടും കാണിച്ച സൗഹൃദത്തിനും ഉദാരമായ സ്വീകരണത്തിനും ഹാർദ്ദമായി കൃതജ്ഞത പറഞ്ഞു.

## വടക്കേമലബാറിൽ

തൃശ്ശൂർസമ്മേളനത്തിനുശേഷം മന്നം വടക്കേമലബാറിലേക്കാണു പോയതു്. അവിടെ കേളപ്പൻനായക്കുപുറമേ ഭൃത്യജനസംഘത്തിനു് മറ്റൊരു വിശിഷ്ട സുഹൃത്തുകൂടിയുണ്ടായിരുന്നു. കുറേക്കാലം ചങ്ങനാശ്ശേരി സെൻ്റ്ബക്ക്മാൻസ്സ്കൂളിൽ അദ്ധ്യാപകനായിരുന്ന കപ്പന കണ്ണൻമേനോൻ ബി. എ, എൽ. റ്റി.യായിരുന്നു ആ വ്യക്തി. അദ്ദേഹം ഇതിനകം സംഘത്തിലെ ഒരംഗമായിക്കഴിഞ്ഞിരുന്നുവെന്നു പറഞ്ഞുവല്ലോ. പ്രശസ്തനായ ഒരദ്ധ്യാപകനെന്ന നിലയിൽ മാത്രമല്ല 'സ്നേഹലത' എന്ന സാമൂഹ്യാഖ്യായികയുടെ കത്താവെന്ന നിലയിൽ സാഹിത്യലോകത്തും അന്നു് അദ്ദേഹത്തിൻെറ നാമം ആരാദ്ധ്യമായിരുന്നു. കണ്ണൻമേനോനും മന്നവുമായി ചങ്ങനാശ്ശേരിയിൽവെച്ചുതന്നെ അത്യന്തസുഹൃത്തുക്കളായിരുന്നു. മേനോൻെറ ഗൃഹസദസ്സിലെ പ്രമുഖാംഗങ്ങളിൽ ഒരാളായിരുന്നു മന്നം. ഈ സമ്പക്കം രണ്ടുപേരേയും അന്യോന്യം അഗാധമായി സ്പർശിച്ചിട്ടുണ്ടു്. കണ്ണൻമേനോൻെറ ക്ഷണമനുസരിച്ചാണു് മന്നം വടക്കേമലബാറിലേക്കു പോയതു്. തളിപ്പറമ്പിനുസമീപമുള്ള വടക്കാഞ്ചേരിയിൽ കൂടിയ ഒരു സമ്മേളനത്തിൽ നായർസമാജസംഘടനയെപ്പറ്റി മന്നം പ്രസംഗിച്ചു. ഉത്തരകേരളീയ നായർസമാജം സെക്രട്ടറി രൈരുനമ്പ്യാരും, കണ്ണൻമേനോനും ആ യോഗത്തിലെ മററു പ്രസംഗകരായിരുന്നു. തലശ്ശേരി ബ്രണ്ണൻ ഗ്രാൻറുസ്കൂളിൽ വെച്ചു് റാവുബഹദൂർ നാരായണക്കുറുപ്പിൻെറ അദ്ധ്യക്ഷതയിൽ നടന്ന യോഗത്തിലും മന്നം സമുദായോദ്ധാരണത്തേയും നായർഭൃത്യജനസംഘപ്രവത്തനത്തേയും കുറിച്ചു സംസാരിച്ചു. ആ യോഗത്തിൽ രൈരുനമ്പ്യാർ, ചന്തുനമ്പ്യാർ മുതലായവർ പ്രസംഗകരുമായിരുന്നു.

കേളപ്പൻെറ ഉത്സാഹഫലമായി ചിങ്ങപുരത്തും കൊയിലാണ്ടിക്കുസമീപമുള്ള കൊല്ലത്തും ഓരോ സമ്മേളനങ്ങൾകൂടി നടക്കുകയുണ്ടായി. രണ്ടാമത്തെ സമ്മേളനത്തിൽ ആദ്ധ്യക്ഷ്യം വഹിച്ചതു് തെക്കേടത്തുനായരായിരുന്നു. മന്നവും കേളപ്പനും പ്രസംഗിച്ചു. അദ്ധ്യക്ഷൻ ഭൃത്യജനസംഘത്തിന്റെ ആവശ്യത്തിലേക്കു് ഒരു കെട്ടിടം പണിയിച്ചുകൊടുക്കുവാൻ സഹായവാഗ്ദത്തം ചെയ്യുകയും ചെയ്തു.

## മുട്ടാർ നായർസമ്മേളനവും ആദ്യത്തെ സമ്പദ്ദാനവും

ഉത്തരകേരളത്തിൽനിന്നുള്ള മടക്കത്തിനുശേഷം മന്നത്തിൻെറ പരിശ്രമം തൻെറ സംഘടനയുടെ സ്വാധീനശക്തിയും സേവനവും നാടാകെ പ്രചരിപ്പിക്കുവാനായിരുന്നു.

സംഘത്തിൻെറ പ്രവത്തനം ഇതിനകം കേരളത്തിലെ സാമൂഹ്യമണ്ഡലത്തിൽ സാമാന്യം പ്രശസ്തമായിക്കഴിഞ്ഞിരുന്നു. പൊതുക്കാര്യപ്രസക്തരും പത്രങ്ങളും ഓരോ സന്ദർഭങ്ങളിൽ നടത്തിയ അഭിനന്ദനങ്ങളുടെ ഫലമായി സംഘത്തിൻെറ പ്രവത്തനരീതിയെക്കുറിച്ചു പൊതുവെ മതിപ്പും വദ്ധിച്ചു

കഴിഞ്ഞിരുന്നു. സാമൂഹ്യപരിഷ്കാർത്തോടൊപ്പം, നായന്മാരുടെയിടയിൽ വിദ്യാഭ്യാസപ്രചരണവും ആവശ്യമാണെന്നുള്ള ഒരു അഭിപ്രായഗതി സംഘാംഗങ്ങളിൽ കാലേക്കൂട്ടിയുണ്ടായിരുന്നു. എന്നാൽ അത്തരം പ്രവത്തനങ്ങൾക്ക് ആവശ്യമായ മൂലധനത്തിൻെറ അഭാവം ഒരു പ്രതിബന്ധമായിട്ടാണു നിന്നതു്. അങ്ങനെയിരിക്കെ 1090 ഇടവം 23-ാംതീയതി സംഘാംഗങ്ങളിൽ പലരും മുട്ടാർ നായർസമാജത്തിൻെറ ഒന്നാമത്തെ വാർഷികസമ്മേളനത്തിൽ പങ്കുകൊള്ളാൻ അങ്ങോട്ടേക്കു പോയി. ഇതിനകം സംഘത്തിൻെറ ഒരു ഉപദേഷ്ടാവായിക്കഴിഞ്ഞിരുന്ന കെ. പരമുപിള്ള എം. എ.യുടെ അദ്ധ്യക്ഷതയിലാണു് ആ യോഗം നടന്നതു്. മന്നം ആ സമ്മേളനത്തിലെ പ്രധാന പ്രസംഗകനായിരുന്നു. ഒരു വിദ്യാഭ്യാസനിധിയുടെ ആവശ്യകതയെക്കുറിച്ചാണു് അദ്ദേഹം സംസാരിച്ചതു്. നായർസമുദായംവകയായി ധാരാളം സ്കൂളുകൾ ഉണ്ടാകേണ്ട ആവശ്യമുണ്ടെന്നും, അതിലേക്കു് ഒരു വിദ്യാഭ്യാസനിധി ഉണ്ടായിരിക്കേണ്ടതു് അനുപേക്ഷണീയമാണെന്നും, പ്രാരംഭമായി ഭൃത്യജനസംഘം ചങ്ങനാശ്ശേരി താലൂക്കിൽ ഒരു സ്കൂളും വിദ്യാർത്ഥിസത്രവും സ്ഥാപിക്കാൻ ഉദ്ദേശിക്കുന്നുവെന്നും അദ്ദേഹം പ്രസ്താവിച്ചു. ഈ വിഷയത്തെ സംബന്ധിച്ചു് നായർസമുദായത്തിലെ പ്രശസ്തവ്യക്തികളുമായി സംസാരിച്ചിട്ടുണ്ടെന്നും, എല്ലാവർക്കും അതിൽ അഭിപ്രായൈക്യമാണുള്ളതെന്നും അദ്ദേഹം വെളിപ്പെടുത്തി. സമുദായത്തിനു് ചങ്ങനാശ്ശേരിപോലെയുള്ള സ്ഥലങ്ങളിൽ തനതു സ്കൂളുകൾ ഇല്ലാത്തതുകൊണ്ടുള്ള വൈഷമ്യങ്ങളും അവമതികളും അദ്ദേഹം ഹൃദയാവർജ്ജകമായ രീതിയിൽ ചിത്രീകരിച്ചു. ആ പ്രസംഗം വിഫലമായില്ല. മുട്ടാററിലെ പ്രശസ്ത ധനികകുടുംബമായ പനങ്ങോട്ടുവീട്ടിലെ കാരണവർ പരമേശ്വരപ്പണിക്കർ (സംഘം ഖജാൻജി കേശവപ്പണിക്കരുടെ ജ്യേഷ്ഠൻ) എഴുനേററു് ഏതാനും വാക്കുകൾ മാത്രമടങ്ങിയ ഒരു പ്രസംഗത്തിനിടയ്ക്കു് മന്നത്തിൻ്റെ അഭിപ്രായഗതിയോടു താൻ യോജിക്കുന്നുവെന്നും, വിദ്യാഭ്യാസനിധിയിലേക്കു് അയ്യായിരം രൂപ ദാനംചെയ്യിരിക്കുന്നുവെന്നും പ്രഖ്യാപിച്ചു. ഈ പ്രഖ്യാപനം സദസ്സിൽ എന്തെന്നില്ലാത്ത അത്ഭുതവും ആവേശവും ഹർഷാരവവും ഉളവാക്കി. ആ വാർത്ത വെളിയിൽ വന്നപ്പോൾ നാടാകെയും അതേ പ്രതികരണങ്ങൾ ഉണ്ടായി. പനങ്ങോട്ടു പണിക്കരുടെ ദാനംപോലെയൊന്നു് കേരളത്തിലെ സാമൂഹ്യപ്രവത്തനത്തിൻ്റെ ചരിത്രത്തിൽ അതിനുമുമ്പു സംഭവിച്ചിരുന്നില്ല.

മുട്ടാർ സമ്മേളനം നായർഭൃത്യജനസംഘത്തിൻെറ ചരിത്രത്തിൽ അതിപ്രധാനമായ ഒരദ്ധ്യായത്തിൻെറ ആരംഭത്തെയാണു കുറിക്കുന്നതു്. സംഘത്തിൻെറ നയത്തിലും അനന്തരപരിപാടികളിലും അതു് സാരമായ വ്യതിയാനങ്ങൾ വരുത്തിയെന്നു പറയാം. വിദ്യാലയപ്രസ്ഥാനം കേവലം ഒരു ആശയത്തിലും ആഗ്രഹത്തിലുംനിന്നു പ്രവൃത്തിപരിധിയിലേക്കു വ്യാപിച്ചതു് അതോടുകൂടിയാണു്.

തൃശ്ശൂർ സമ്മേളനത്തിനു് നായർഭൃത്യജനസംഘം അനുഷ്ഠിച്ച സേവനങ്ങളും അനന്തരമുണ്ടായ മുട്ടാർ സമ്മേളനത്തിലെ സമ്പത്സമാനലബ്ധിയും ഭൃത്യജനസംഘത്തിൻെറ പ്രശസ്തി വളരെ വദ്ധിപ്പിച്ചു. സി. കൃഷ്ണപിള്ള, കെ. പരമുപിള്ള എം. എ. മുതലായവരുടെ രക്ഷാകത്തൃത്വവും പ്രോത്സാഹനവും ഈ മേന്മയ്ക്കു് ഉദ്ദീപനങ്ങളായി പരിണമിച്ചു. ഈവക കാര്യങ്ങൾകൊണ്ടു് പ്രോത്സാഹിതരായിത്തീന്ന സംഘാംഗങ്ങൾ പൂവ്വാധികം ഊർജ്ജസ്വലരായി

അവരുടെ പ്രവർത്തനങ്ങൾ മുന്നോട്ടു കൊണ്ടുപോയി. സംഘത്തിൻെറ സ്ഥിരാംഗങ്ങളുടെ സംഖ്യ 26 ആയി വർദ്ധിച്ചു. മഹിളാമന്ദിരസ്ഥാപകയായ കെ. ചിന്നമ്മ മുതലായി സമുദായസേവനതല്പരരായ പല വ്യക്തികളും അതിൽ ഉൾപ്പെട്ടു.

## വളർച്ചയും വികാസവും

ഇതിനകം നായർഭൃത്യജനസംഘം എന്ന പേരു ഭേദപ്പെടുത്തി കൂടുതൽ അനുയോജ്യമായ മറെറാന്നു നല്കണമെന്നുള്ള അഭിപ്രായഗതി പൊതുവേ ഉണ്ടായി. സംഘാംഗങ്ങൾ വിവിധാഭിപ്രായക്കാരായിരുന്നതിനാൽ നിശ്ചിതമായ ഒരഭിപ്രായത്തിൽ ചെന്നെത്താൻ ആദ്യം സാദ്ധ്യമായില്ല. 'ഭൃത്യജനസംഘം' എന്ന പദം അത്ര അന്തസ്സുള്ള ഒന്നല്ലെന്നതായിരുന്നു പലരുടേയും പരാതി. 'സർവൻറ്' എന്നതിനു് ഇംഗ്ലീഷിൽ ഭൃത്യൻ എന്നതിൽ കവിഞ്ഞുള്ള അർത്ഥം കല്പിക്കാമെങ്കിലും, ഭൃത്യൻ എന്നതിനു് ഭരിക്കപ്പെടുന്നവൻ വേലക്കാരൻ എന്നിങ്ങനെയുള്ള അർത്ഥങ്ങൾ മാത്രമേയുള്ളുവെന്നു പലരും ചൂണ്ടിക്കാണിച്ചു. സംഘാംഗങ്ങളിൽ ഒരു നല്ല വിഭാഗം പഴയ പേരുതന്നെ മതി എന്നു ശഠിച്ചു. അവസാനം കെ. പരമുപിള്ളയാണു് ഇതിൽ ഒരു അവസാനതീരുമാനമുണ്ടാക്കിയതു്. നായർ സമുദായത്തിനുവേണ്ടി സേവനം അനുഷ്ഠിക്കുന്ന സംഘം എന്ന അർത്ഥത്തിൽ ഇംഗ്ലീഷിൽ 'നായർ സർവീസ് സൊസൈററി' എന്ന നാമം സ്വീകരിക്കാൻ അദ്ദേഹം നിർദ്ദേശിച്ചു. ആ പേരു് പൊതുവെ പറഞ്ഞു പ്രചാരം ലഭിക്കുമ്പോൾ ഒരു സാധാരണ മലയാളപദം പോലെയായി പരിണമിക്കുമെന്നായിരുന്നു അദ്ദേഹത്തിൻെറ സമാധാനം. 1090 മിഥുനം 27-ാം തീയതി മന്നത്തു വീട്ടിൽവച്ചു നടന്ന സംഘത്തിൻെറ ഒരു വിശേഷാൽ യോഗത്തിൽ നായർ ഭൃത്യജനസംഘത്തിന്റെ പേരു് 'നായർ സർവീസ് സൊസൈററി' എന്നു ഭേദപ്പെടുത്തിയിരിക്കുന്നതായി ഒരു തീരുമാനം എടുത്തു.*

അടുത്തമാസം (കർക്കടകം) 9-ാം തീയതി നടന്ന യോഗത്തിൽവച്ചു് കെ. പരമുപിള്ള, ചങ്ങനാശ്ശേരി കെ. പരമേശ്വരൻപിള്ള എന്നിവരെ സർവീസ് സൊസൈററിയിലെ രണ്ടു സ്ഥിരാംഗങ്ങളായി സ്വീകരിച്ചു.

### ആദ്യത്തെ ഭൂദാനം

പ്രസ്തുതവർഷം അവസാനിക്കുന്നതിനുമുമ്പുതന്നെ 'സർവീസ്സൊസൈററി'യുടെ ചരിത്രത്തിൽ രേഖപ്പെടുത്തേണ്ട മറെറാരു സംഭവംകൂടി ഉണ്ടായി. അതു കറുകച്ചാലിൽ നടമേൽ ഇരവിക്കുറുപ്പും കുന്നപ്പള്ളി നാരായണൻനായരുംകൂടി സൊസൈററിക്കു നല്കിയ ഭൂദാനമാണു്. ഒരേ സമ്പന്നകുടുംബത്തിലെ രണ്ടു ശാഖക്കാരായിരുന്ന ഇവർ വമ്പിച്ച ഭൂസ്വത്തുടമസ്ഥരും, നാട്ടിന്റെ നന്മയിൽ ബദ്ധശ്രദ്ധരുമായിരുന്നു. എന്നാൽ പൊതുക്കാര്യപ്രവർത്തകന്മാരുടെ ആത്മാർത്ഥതയിൽ ഇവർക്കു് ആദ്യം അത്ര വിശ്വാസമുണ്ടായിരുന്നില്ല. സമർത്ഥനായ ഒരു വക്കീലും, നായർസമുദായനന്മയിൽ തല്പരനായ ഒരു പ്രവർത്തകനുമെന്നനിലയിൽ മന്നത്തുപത്മനാഭപിള്ളയെ രണ്ടുപേക്കും വലിയ കാര്യമായിരുന്നെങ്കിലും പൊതുസംഘടനകളുടെ പ്രവർത്തനഭദ്രതയേയും നിലനില്പിനേയും പററിയുള്ള അവരുടെ അവിശ്വാസം തുടർന്നുനിന്നു. എന്നാൽ നായർഭൃത്യജനസംഘത്തിൻെറ അതുവരെയുള്ള ചരി

* നടപടിക്കുറിപ്പുകൾ, പുസ്തകം 1, പേ. 67

ത്തം അവരുടെ അഭിപ്രായഗതിയെ തെല്ലൊന്നു് തകിടംമറിക്കുകതന്നെ ചെയ്തു. നടമേൽ ഇരവിക്കുറുപ്പ്' അദ്ദേഹത്തിന്റെ കുടുംബക്കാരും ബന്ധുക്കളായ കുന്നപ്പള്ളിക്കാരും കൂട്ടവകാശമുള്ള 'കൊടിഞ്ഞാംകുന്നി'ൽനിന്നു് ഏതാനും ഏക്കർ സ്ഥലം സംഘത്തിനു നല്ലാമെന്നു സമ്മതിക്കുകയും, കുന്നപ്പള്ളി കാരണവരായ നാരായണൻനായരുടെ സമ്മതം അതിലേക്കു വാങ്ങേണ്ടതു് സംഘം പ്രവർത്തകരുടെ ബാദ്ധ്യതയാണെന്നു് ഒരവസരത്തിൽ പറയുകയും ചെയ്തു. ആ വാഗ്ദാനം പ്രോത്സാഹജനകമായിരുന്നു. എങ്കിലും മൂപ്പിലെ സമ്മതം വാങ്ങുക അത്ര എളുപ്പമുള്ള കാര്യമായിരുന്നില്ല. പക്ഷേ, അതിലേക്കു് അനുകൂലമായൊരു സന്ദർഭം താമസിയാതെ ഉണ്ടായി. സെക്രട്ടറിക്കു് അതിനുമുമ്പുതന്നെ അദ്ദേഹത്തോടു വളരെ അടുത്തു പെരുമാറാനും അദ്ദേഹത്തിന്റെ സ്നേഹവിശ്വാസങ്ങൾ അല്പാല്പം സമാർജ്ജിക്കാനും സാധിച്ചിരുന്നു.

അങ്ങനെയിരിക്കെ അന്നു കോട്ടയം റേഞ്ചു് സ്കൂൾ ഇൻസ്പെക്ടറായിരുന്ന കെ. പരമുപിള്ള കറുകച്ചാലിൽ സക്കീട്ടുവന്നു. പ്രഗത്ഭനായ ഒരു ഉദ്യോഗസ്ഥനെന്നനിലയിൽ പരമുപിള്ളയെ കുന്നപ്പള്ളിമൂപ്പിലേക്കു് വലിയ ബഹുമാനമായിരുന്നു. മന്നവും സഹപ്രവർത്തകരുംകൂടി പരമുപിള്ളയൊന്നിച്ചു് കുന്നപ്പള്ളിലെത്തി, അദ്ദേഹവുമായി കാര്യങ്ങൾ സംസാരിച്ചു. കാലേക്കൂട്ടിത്തന്നെ സംഘപ്രവർത്തനങ്ങളിൽ അനുഭാവിയായിക്കഴിഞ്ഞിരുന്ന നാരായണൻനായരുടെ വദാന്യതയ്ക്കു് പരമുപിള്ളയുടെ ആഗമനവും പ്രേരണയും തികച്ചും ഉത്തേജകമായി. കുറുപ്പു്തരുന്നിടത്തോളം വസ്തുക്കൾ അദ്ദേഹവും ദാനംചെയ്യാമെന്നു സമ്മതിച്ചു. അങ്ങനെ, കറുകച്ചാൽ റോഡുവക്കിലുള്ള കൊടിഞ്ഞാംകുന്നിൽപ്പെട്ട 87 ഏക്കർ സ്ഥലം നായർസർവ്വീസ്സൊസൈററിക്കു് ദാനംനല്ലാൻ അവർ തീരുമാനിച്ചു. 1090 കർക്കടകം 13-ാംനു- രജിസ്റ്ററാക്കപ്പെട്ട പ്രമാണപ്രകാരം നടമേൽ പത്മനാഭക്കുറുപ്പും (ഇരവിക്കുറുപ്പിന്റെ ജ്യേഷ്ഠൻ) കുന്നപ്പള്ളി നാരായണൻനായരുംകൂടി സർവീസ്സൊസൈററിക്കു് ആദ്യത്തെ ഈ ഭൂദാനകൃത്യം നിർവ്വഹിച്ചു.

സർവ്വീസ്സൊസൈററിയുടെ ചരിത്രത്തിലെ മറെറാരു പ്രധാന നാഴികക്കല്ലിനെയാണു സ്മരണീയമായ ഈ വസ്തുദാനം കുറിക്കുന്നതു്. വിദ്യാലയങ്ങളും വിദ്യാർത്ഥിമന്ദിരങ്ങളും സ്ഥാപിക്കുന്നതിനുള്ള സംരംഭത്തിനു് ഇതു കൂടുതൽ പ്രചോദനമായി. ആദ്യകാലത്തു കെ. പരമുപിള്ള, ബുക്കർ ടി. വാഷിങ്ടന്റെ ജീവചരിത്രത്തിലൂടെ കേരളീയർക്കു പരിചയപ്പെടുത്തിക്കൊടുത്ത 'ടസ്കേജിവിദ്യാലയ'ത്തിന്റെ മാതൃകയിലുള്ള ഒരു സ്കൂൾ സ്ഥാപിക്കാനാണു് ഉദ്ദേശിച്ചതെങ്കിലും, അതിന്റെ പ്രായോഗികതയെക്കുറിച്ചു സംശയം തോന്നിയതിനാൽ സാധാരണരീതിയിലുള്ള വിദ്യാലയമാതൃക മതിയെന്നു തീരുമാനിച്ചു. ആദ്യവിദ്യാലയം കറുകച്ചാലിൽത്തന്നെ സ്ഥാപിക്കുവാൻ വേണ്ട പരിശ്രമങ്ങൾ ഉടൻ ആരംഭിക്കുകയുമായി. തൽസംബന്ധമായുള്ള ആദ്യപദ്ധതി അക്കാലത്തു (1091 കന്നി 20-ാംനു-) മന്നം, കൊല്ലത്തു് ചങ്ങനാശ്ശേരി പരമേശ്വരൻപിള്ളയ്ക്കെഴുതിയ ഒരു കത്തിൽ വിഭാവനചെയ്തിട്ടുണ്ടു്.

"...സംഘംവകയ്ക്കു് എഴുതിത്തന്ന ഭൂമി ചങ്ങനാശ്ശേരി ടൗണിൽനിന്നു 9 മൈൽ കിഴക്കുള്ള കറുകച്ചാൽ റോട്ടുവക്കിലാണു്. മുപ്പതിനായിരത്തിലധികം ജനങ്ങൾ പാർക്കുന്ന ആ കിഴക്കൻ പ്രദേശത്തു് ഇംഗ്ലീഷ് വിദ്യാഭ്യാസം ചെയ്യുന്നതിൽ ഒരൊററയാളേയും കാണുന്നില്ലെന്നുതന്നെ പറയാം. പഴയ കൃഷി

ക്കാരുടെനിലയിൽ ഒരുമാതിരി മുഗജീവിതംതന്നെ അവക്കിന്നും. അവിടെയുള്ള എല്ലാ ജാതിക്കാരുടേയും ഉപയോഗത്തിനുതക്കവണ്ണം ഒരു ഇംഗ്ലീഷ് ഹൈസ്ക്കുളും ഒരു സാങ്കേതിക വിദ്യാശാലയും ഉണ്ടാക്കണമെന്നുവിചാരിച്ചു ഞങ്ങൾ പരിശ്രമിക്കുകയാണ്. നമ്മുടെ കുഞ്ഞുങ്ങൾക്കുവേണ്ടി ഒരു വിദ്യാത്ഥിസത്രവും പുലക്കുട്ടികൾക്കു് ഒരു പ്രത്യേക പള്ളിക്കൂടവും പണിയാനും വേണ്ട ഏർപ്പാടുകൾ ചെയ്തുവരുന്നു. തൊഴിലില്ലാതെ അലഞ്ഞുനടക്കുന്നവരെ തൊഴിലുകൾ പരിശീലിപ്പിക്കയും, ഹൈസ്ക്കൂൾ വിദ്യാത്ഥികളും അവരുടെ വാസനാനുസരണം എന്തെങ്കിലും ഒരു തൊഴിൽ പഠിച്ചേ തീരു എന്നു നിബ്ബന്ധിക്കയും ചെയ്യണമെന്നുള്ളതാണു ഞങ്ങളുടെ പ്രധാന ഉദ്ദേശ്യം. ഈ വകയ്ക്കു് രണ്ടോ മൂന്നോ ലക്ഷം രൂപാ വേണമെങ്കിൽ അതു് എങ്ങനെയും (ഭിക്ഷ എടുത്തുവരെ) ഉണ്ടാക്കാമെന്നു തീച്ച്പ്പെടുത്തുകയും, ഞങ്ങളിൽ ചിലർ അതിനു കച്ചകെട്ടി ഇറങ്ങുകയും ചെയ്തുകഴിഞ്ഞിരിക്കുന്നു. ദൈവാനുഗ്രഹവും വേണ്ടവണ്ണം ഉണ്ടാകുമെന്നുതന്നെയാണു ഞങ്ങളുടെ വിശ്വാസം.''

## ആത്മസമർപ്പണം

പക്ഷേ, ഇതിനകം സമുദായപരിഷ്കാരശ്രമങ്ങൾ, നാൾക്കുനാൾ കൂടുതൽ ആവശ്യമായിവന്ന പഞ്ചായത്തു പ്രവത്തനങ്ങൾ എന്നിവയോടൊപ്പം വിദ്യാലയസ്ഥാപനത്തിനുള്ള യത്നങ്ങൾ കൂടി ആയപ്പോൾ സെക്രട്ടറിക്കു താങ്ങുവാൻ വയ്യാത്തവിധം ജോലികൾ വർദ്ധിച്ചു. സർവ്വീസ്സൊസൈററി പ്രവത്തനങ്ങളെസംബന്ധിച്ചു ജനങ്ങളുടെ താല്പര്യം കൂടിക്കൂടിവന്നപ്പോഴേക്കും, നായർസമുദായത്തിലെ പ്രമുഖവ്യക്തികൾ മിക്കവരും ഒരുവിധത്തിലല്ലെങ്കിൽ മറെറാരുവിധത്തിൽ സംഘവുമായിബന്ധപ്പെട്ടുതുടങ്ങി. കരയോഗങ്ങൾ സ്ഥാപിക്കുന്നതിനും കരവഴക്കുകളും കുടുംബവഴക്കുകളും പറഞ്ഞുതീക്കുന്നതിനും ഓരോ സ്ഥലങ്ങളിൽ സമുദായപരിഷ്കാരത്തെപ്പററി പ്രസംഗിക്കുന്നതിനും, പരിഷ്കൃതരീതിയിൽ അടിയന്തിരങ്ങൾ നടത്തുന്നതിനെസ്സംബന്ധിച്ചു് തക്കങ്ങളും വഴക്കുകളും വരുന്നയിടങ്ങളിലെത്തി കക്ഷികളെത്തമ്മിൽ രഞ്ജിപ്പിച്ചു് അവ നടത്തിക്കൊടുക്കുന്നതിനും മററുമായി സെക്രട്ടറി ആ കാലങ്ങളിൽ ധാരാളമായി സഞ്ചരിക്കേണ്ടതായിവന്നിട്ടുണ്ടു്. ഇതിനെല്ലാം ധനവ്യയവും ക്ലേശങ്ങളും സഹിക്കേണ്ടതായിട്ടുമുണ്ടായിരുന്നു. സഹപ്രവത്തകരിൽ മിക്കവരും സ്വന്തം കൃത്യഭാരങ്ങൾ ധാരാളമുള്ളവരായിരുന്നതിനാൽ ചുരുക്കം പേരിൽനിന്നു മാത്രമേ മുടങ്ങാത്ത സഹകരണം പ്രതീക്ഷിക്കാൻ കഴിഞ്ഞിരുന്നുള്ളു. സെക്രട്ടറിതന്നെ, വക്കീൽവേലകൊണ്ടു ജീവിച്ചുവന്ന ആളായിരുന്നെങ്കിലും സൊസൈററിപ്രവത്തനങ്ങളുടെ പരിധി വർദ്ധിച്ചുവന്നതോടെ കോടതിവ്യവഹാരം മിക്കവാറും നിറുത്തേണ്ടിവന്നെന്നു പറയാം. ഇപ്രകാരമുള്ള പരിതസ്ഥിതികളിൽ സൊസൈററിയുടെ ഭാവിപ്രവത്തനങ്ങൾക്കു തുച്ഛമായ തോതിലാണെങ്കിലും, എന്തെങ്കിലും പ്രതിഫലം നിശ്ചയിക്കാതെ തരമില്ലെന്നുവന്നു. സർവ്വീസ്സൊസൈററിയോടു് ഇതിനകം ബന്ധപ്പെട്ട പല വ്യക്തികൾക്കും ഇതുസംബന്ധിച്ചു് എഴുതിയെങ്കിലും, ചിലരൊക്കെ ചില്ലറ സഹായങ്ങൾ ചെയ്തുവെങ്കിലും, അതുകൊണ്ടൊന്നും ആവശ്യങ്ങൾ നിവ്വഹിച്ചുകൊണ്ടുപോകാൻ കഴിഞ്ഞില്ല. അങ്ങനെ ഇരിക്കെ സൊസൈററിയുടെ ഭാവിഭാഗധേയത്തിനു രൂപംനല്കിയ മറെറാരു സംഭവം ഉണ്ടായി. അതു മറ്റൊന്നല്ല, സൊസൈററിക്കുവേണ്ടിയുള്ള ആദ്യത്തെ 'ജീവൻദാന'ത്തിന്റെ പര

സ്യമായ ഒരു പ്രഖ്യാപനംതന്നെയായിരുന്നു. പ്രഖ്യാപിച്ചതു്, ഭൃത്യജനസംഘത്തിൻെറ ജനയിതാവും അതുവരെയുള്ള പരിപോഷകനുമായ മന്നത്തു പത്മനാഭപിള്ളയും.

ആ ആത്മാർപ്പണത്തിലേക്കു വഴി തെളിച്ച സാഹചര്യങ്ങൾ അനുസ്മരണീയങ്ങളാണു്. സൊസൈററിയുടെ രക്ഷാധികാരിയെന്നുതന്നെ പറയാമായിരുന്ന കെ. പരമുപിള്ളയെ റേഞ്ചു് ഇൻസ്പെക്ടർസ്ഥാനത്തുനിന്നു തിരുവനന്തപുരം രാജകീയ കാളേജിൽ ഇംഗ്ലീഷു്പ്രൊഫസറായി നിയമിച്ചുകൊണ്ടുള്ള ഉത്തരവു് ആയിടെയാണു പുറപ്പെട്ടതു്. തികച്ചും സന്തോഷകരമായ ആ വാത്ത സംഘപ്രവത്തകക്ക സങ്കലിത വികാരങ്ങളോട്ടുകൂടി മാത്രമേ സ്വീകരിക്കാൻ കഴിഞ്ഞുള്ളു. അവർ താങ്ങും തണലുമായി കരുതിയിരുന്ന ആ പ്രഗത്ഭ പുരുഷൻെറ വേർപാടു് അവരെങ്ങനെ സഹിക്കാനാണു്!

1091 ചിങ്ങം 24-ാംതീയതി അദ്ദേഹത്തെ യാത്രയയയ്ക്കുന്നതിനുള്ള ഒരു മഹായോഗം പെരുന്ന നായർസമാജമന്ദിരത്തിൽ കൂടി.* അനുമോദനപ്രസംഗങ്ങൾക്കു മറുപടിയായി പരമുപിള്ള അവർകൾ ചെയ്ത പ്രൗഢോജ്ജ്വലമായ പ്രസംഗത്തിൽ സർവീസ് സൊസൈററിയുടെ അതുവരെയുള്ള പ്രവത്തനങ്ങളെ വികാരഭരിതമായ ഭാഷയിൽ ശ്ലാഘിക്കുകയുണ്ടായി. എങ്കിലും ആ സംഘടന വിഭാവനംചെയ്തിരുന്ന വിപുലമായ പരിപാടികൾ പ്രാവത്തികമാക്കുന്നതിനു മുഴുവൻ സമയവും ചെലവു ചെയ്യാൻ തയാറുള്ള കുറേ പ്രവത്തകന്മാർ ഉണ്ടാകേണ്ടതിൻെറ ആവശ്യകതയെ അദ്ദേഹം ചൂണ്ടിക്കാണിച്ചു. അദ്ദേഹത്തിൻെറ പ്രസ്താവന സദസ്സിൽ പലരേയും ചിന്താമഗ്നരാക്കിയെങ്കിലും ചൂണ്ടിക്കാണിക്കപ്പെട്ട കുറവു പരിഹരിക്കത്തക്കവിധം ഒരു പ്രതിവിധി കല്പിക്കാൻ ആക്കും കഴിഞ്ഞില്ല. മന്നമാകട്ടെ, വിചാരമഗ്നനാകുക മാത്രമല്ല, കമ്മധീരനാകുകകൂടി ചെയ്തു. കൃതജ്ഞതാപ്രകാശനം അദ്ദേഹത്തിൻെറ മുറയായിരുന്നു. ആവേശജനകമായ ഒരു പ്രഭാഷണത്തോടെ നടത്തിയ ആ കൃത്യനിവ്വഹണത്തിൻെറ അവസാനഘട്ടത്തിൽ അദ്ദേഹം തെല്ലൊന്നു ശാന്തനായി, ദൃഢമായ സ്വരത്തിൽ, പരമുപിള്ള അവർകളുടെ പ്രസംഗത്തിലെ അവസാനഭാഗത്തെ പരാമർശിച്ചുകൊണ്ടു് ഏതാണ്ടു് താഴെക്കാണുംവിധം പ്രസ്താവിച്ചു:

"സർവീസ് സൊസൈറ്റി പ്രവത്തനത്തിനു്, മറെറല്ലാ ജോലികളും ഉപേക്ഷിച്ചു് ചിലരെങ്കിലും ഉണ്ടായിരിക്കേണ്ടതു് അത്യാവശ്യമാണെന്നുള്ള അഭിപ്രായത്തോടു ഞാൻ സവ്വാത്മനാ യോജിക്കുന്നു. ഞാൻ ചെയ്യാൻ തയ്യാറല്ലാത്ത ഒരുകാര്യം മറെറാരാൾ ചെയ്യാൻ പറയുന്നതു ശരിയല്ലാത്തതുകൊണ്ടു്, എന്തെല്ലാം ക്ലേശങ്ങൾ അനുഭവിക്കേണ്ടിവന്നാലും അതെല്ലാം സഹിക്കാൻ ഞാൻ തീരുമാനിച്ചുകഴിഞ്ഞിരിക്കുന്നു. എൻെറ വക്കീൽപ്പണി ഈ ബഹുജനസമക്ഷം രാജിവച്ചിരിക്കുന്നു; ബാക്കി ജീവിതകാലം സമുദായപ്രവത്തനത്തിനായി സമപ്പിക്കുകയുംചെയ്യുന്നു. നാളെ മുതൽ ഞാൻ സവ്വീസ് സൊസൈറ്റി പ്രവത്തകൻ മാത്രമായിരിക്കുന്നതാണു്."

ധീരവും ഏററെക്കുറെ സാഹസികവുമായ ഈ പ്രസ്താവന സദസ്യർ വിവിധവികാരങ്ങളോടെയാണു ശ്രവിച്ചതു്. കേവലം ശൈശവദശയിൽ, പരീക്ഷണഘട്ടത്തിൽമാത്രം ഇരുന്ന ഒരു സ്ഥാപനത്തിനുവേണ്ടി, സ്വന്തം ജീവസന്ധാരണത്തിനും കുടുംബസംരക്ഷണത്തിനും മാസം പത്തുമുന്നൂറു രൂപായെങ്കിലും നിഷ്പ്രയാസം ആദായമുണ്ടാക്കാൻ കഴിഞ്ഞിരുന്ന ഒരു വക്കീൽ ഇങ്ങനെ

* നടപടിക്കുറിപ്പുകൾ, പുസ്തകം 1, പേ. 78

ആലോചനകൂടാതെ തൻെറ തൊഴിൽ വലിച്ചെറിഞ്ഞതു് പലരേയും അത്ഭുതപ്പെടുത്തി. സദസ്സിലുണ്ടായിരുന്ന പ്രതികരണങ്ങളെക്കുറിച്ചു് അദ്ദേഹംതന്നെ രേഖപ്പെടുത്തിയിട്ടുള്ളതു് ഇപ്രകാരമാണ്: "ഈ പ്രസ്താവന സദസ്യരെ സന്തോഷിപ്പിക്കുന്നതിനുപകരം, ബന്ധുശത്രുഭേദം കൂടാതെ എല്ലാവരേയും വ്യസനിപ്പിക്കയും, പലരേയും സ്തംഭിപ്പിക്കയും ചെയ്തു. എൻെറ അഭ്യുദയകാംക്ഷികളായ ലോലചിത്തന്മാരിൽ ചിലർ കരയുകകൂടി ചെയ്തു. ഇതു് ഒരു സാഹസകൃത്യമാണെന്നു സ്നേഹപൂർവ്വം കുററപ്പെടുത്തിയ ചിലരും അക്കൂട്ടത്തിലുണ്ടായിരുന്നു. വളരെ ആലോചനാപൂർവ്വം ചെയ്ത ഒരു കൃത്യമാണെന്നൊന്നും ഞാൻ അഭിമാനിക്കുന്നില്ല. വരേണ്ടതു വന്നു എന്നുള്ളതിൽക്കവിഞ്ഞൊന്നും സമാധാനം പറയാനുമില്ല."*

## വിദ്യാലയപദ്ധതിയുടെ പ്രാരംഭം

ഈ സംഭവത്തിനുശേഷം സൊസൈറ്റിയുടെ പ്രവർത്തനങ്ങളിൽ പൊതുവെ ഒരു ഊർജ്ജസ്വലത ദൃശ്യമായി. പെട്ടെന്നു വേണ്ടിയിരുന്ന പരിപാടി കറുകച്ചാലിലെ സ്കൂൾ സ്ഥാപിക്കുക എന്നുള്ളതായിരുന്നു. അടുത്തുതന്നെ മന്നത്തുവീട്ടിൽവെച്ചു കൂടിയ സംഘത്തിൻെറ ഒരു വിശേഷാൽ യോഗത്തിൽ ഭാവിപരിപാടികൾക്കു് ചില നിശ്ചയങ്ങൾ ചെയ്തു. പ്രവർത്തനങ്ങൾ കൂടുതൽ വിപുലമാക്കുന്നതിനും, ത്വരിതപ്പെടുത്തുന്നതിനുമായി സ്ഥിരാംഗങ്ങളിൽ രണ്ടുപേരെ തെരഞ്ഞെടുത്തു. അവരിൽ ഒരാൾ സെക്രട്ടറിതന്നെയായിരുന്നു. അദ്ദേഹത്തിൻെറ അസിസ്റ്റൻറായി പനയ്ക്കാട്ട ജി. പരമേശ്വരക്കുറുപ്പിനേയും തെരഞ്ഞെടുത്തു. അവരുടെ ചെലവിലേക്കു് മാസം യഥാക്രമം 25-ം, 10-ം രൂപാവീതം അനുവദിക്കുകയും ചെയ്തു. ഇതു രണ്ടുമായിരുന്നു സർവ്വീസ് സൊസൈറ്റിയിലെ ആദ്യത്തെ ഉദ്യോഗങ്ങൾ എന്നു പറയാം.

അടുത്ത ഒരുവർഷക്കാലം സൊസൈററി പ്രവർത്തകന്മാർക്കു് കൃത്യബഹുലമായ ഘട്ടമായിരുന്നു. സെക്രട്ടറി തൻെറ പ്രവർത്തനപരിപാടികളെ അന്നു് മൂന്നു നാലിനങ്ങളിലായി വിഭജിച്ചു് ആസൂത്രണം ചെയ്തു. കരയോഗസംഘടന, കരയോഗങ്ങളുടെ പ്രവർത്തനങ്ങൾ സംബന്ധിച്ചുള്ള കാര്യാന്വേഷണങ്ങൾ, കരയോഗങ്ങളുടെ ആഭിമുഖ്യത്തിൽ ഓരോ പ്രദേശങ്ങളിൽ നടക്കുന്ന സമ്മേളനങ്ങളിൽ ഭാഗഭാക്കാകുക, കുടുംബവഴക്കുകൾ രഞ്ജിപ്പിക്കുക, അടിയന്തിരങ്ങൾ നടത്തിക്കൊടുക്കുക എന്നിങ്ങനെ പലകാര്യങ്ങൾക്കായി ഓരോ സ്ഥലങ്ങളിൽ നടത്തേണ്ടിവന്ന സഞ്ചാരങ്ങൾക്കായിരുന്നു അധികസമയവും വിനിയോഗിക്കേണ്ടിവന്നതു്. എങ്കിലും, കറുകച്ചാലിൽ സ്ഥാപിക്കാൻ നിശ്ചയിച്ചിരുന്ന വിദ്യാലയകാര്യത്തിലായിരുന്നു ഏററവും കൂടുതൽ ക്ലേശം. കെട്ടിടം പണിക്കു് ആവശ്യമുള്ള തേക്കുതടികൾ ഗവണ്മെൻറിലേക്കു ചെല്ലേണ്ട ആദായം ഇളവുചെയ്തു വെട്ടാൻ അനുവദിക്കണമെന്നപേക്ഷിച്ചുകൊണ്ടു് ഒരു ഹർജി കാലേകൂട്ടിത്തന്നെ ദിവാൻജിയുടെ പേക്കയച്ചു. 350 കണ്ടിയോളം വെട്ടാൻ അനുവാദം ലഭിച്ചു. ധനശേഖരണാർത്ഥം പല പ്രമുഖവ്യക്തികളിൽനിന്നും സഹായാഭ്യർത്ഥനകളും നടത്താതിരുന്നില്ല. ഭിക്ഷയാചിച്ചെങ്കിലും സ്കൂളിന്റെ പണിനടത്തുവാൻതന്നെ സംഘാംഗങ്ങൾ തീരുമാനിച്ചുകഴിഞ്ഞിരുന്നു. അതുവരെ ചങ്ങനാശ്ശേരിയിലുണ്ടായിരുന്ന അദ്ധ്യാപകജോലി ഉപേക്ഷിച്ചു നിയമപഠനാർത്ഥം തിരുവനന്തപുരത്തേക്കു പോയിക്കഴിഞ്ഞിരുന്ന കേളപ്പനു് അയച്ച ഒരെഴുത്തിൽ 1091 തുലാം 5-ാം

* എന്റെ ജീവിതസ്മരണകൾ, പേ. 58—59

തീയതി മന്നം ഇപ്രകാരം രേഖപ്പെട്ട ത്തിയിരിക്കുന്നു:

"......നമ്മുടെ സംഘംവക പല സംഗതികളെപ്പററിയും ആലോചിക്കേ ണ്ടതുണ്ടായിരുന്നു. അതെല്ലാം നിറുത്തി വെച്ചു് താമസിയാതെ ഞങ്ങളിൽ ചി ലർ അങ്ങോട്ടു വന്നു കാണാമെന്നു് വി ചാരിച്ചിരുന്നു. ഈ ഇടവത്തിൽ നമ്മു ടെ പള്ളിക്കൂടത്തിൽ (ഷെഡ്ഡിൽ) പഠി ത്തം ആരംഭിക്കണമെന്നാണു് ഞങ്ങളു ടെ ആശ.

"ഞങ്ങൾ താമസിയാതെ ഭിക്ഷയ്ക്കിറ ങ്ങണമെന്നു വിചാരിക്കുന്നുണ്ടു്. അതി നു ചില പാട്ടുകൾ ആവശ്യമാണു്. നാ ലഞ്ചു മട്ടിൽ ഒന്നാന്തരം പാട്ടുകൾ ഉ ണ്ടാക്കി അയയ്ക്കാൻ മി. പട്ടം എൻ. കൊച്ചുകൃഷ്ണപിള്ളയ്ക്കു് എഴുതിയയയ്ക്കു ന്നുണ്ടു്. അദ്ദേഹത്തെക്കൊണ്ടു് ഉടൻ അയപ്പിച്ചുതരണം. നമ്മുടെ പഴയ ഉൽ ക്കഷസ്ഥിതികളും, ഇന്നത്തെ അധഃപ തനവും, ഇനിയുമെങ്കിലും നാം ഉണര ണമെന്നുള്ളതും,അങ്ങനെ ചെയ്താലുള്ള ഫലവും ആയിരിക്കണം കവിതാവിഷ യം. അനുകമ്പാരസം പൂർത്തിയായി ഉ ണ്ടായിരിക്കണം. ആരുടെ ഹൃദയവും അലിഞ്ഞൊഴുകണം. അതിനു ചേരുന്ന രാഗവുമായിരിക്കണം. എന്നെപ്പോലു ള്ളവർക്കും പാടാൻതക്കവണ്ണം വലിയ നീട്ടകെട്ടില്ലാത്ത മട്ടിലും വേണം. 'ഭി ക്ഷാംദേഹി, ഭിക്ഷാംദേഹി' എന്നുത ന്നെയോ, അതുപോലെ ഭംഗിയുള്ളതോ ആയ പല്ലവി ഒരു പാട്ടിനുണ്ടായിരി ക്കണം. ഉണരാനും യോജിച്ചു പ്രവ ത്തിക്കാനും, വിദ്യാലയങ്ങൾ സ്ഥാപി ക്കാനും അപേക്ഷിക്കണം. 'സമുദായ ന ന്മയ്ക്കുള്ള ഭൃത്യവേലക്കാർ ഇതാ യാ ചിക്കുന്നു! വേണ്ടതു കൊടുത്തു വേണ്ടവ ന്നുള്ള സ്ഥാനത്തെത്തുവിൻ' എന്നു ള്ള പല ആശയങ്ങളും കാണണം. ഉടൻ മറുപടി അയയ്ക്കുമല്ലോ. പത്തുദിവ സിക്കകം കവിതയും കിട്ടണം."

സ്കൂൾകെട്ടിടനിർമ്മാണം സംബ ന്ധിച്ചുള്ള കാര്യങ്ങളെ മുൻനിർത്തി സെ ക്രട്ടറി ആയിട മിക്കവാറും കറുകച്ചാ ലിൽത്തന്നെ ക്യാമ്പുചെയ്തു് ആഫീസ് കാര്യങ്ങൾ അസിസ്റ്റൻറിൻെറ സഹാ യത്തോടുകൂടി നിർവ്വഹിച്ചുവന്നു. എങ്കി ലും അക്കാലത്തും നാടാകെയുള്ള സ ഞ്ചാരങ്ങൾക്കു് യാതൊരു കുറവുമുണ്ടാ യിരുന്നില്ല. സർവ്വീസ്സൊസൈററിയു ടെ പിൻതുണയോടുകൂടി സമ്മേളന ങ്ങൾ നടത്തുന്നതിനും മററുമായി സം ഘാംഗങ്ങൾ ധാരാളം സ്ഥലങ്ങളിൽ സഞ്ചരിക്കേണ്ടതായിട്ടുമുണ്ടായി രു ന്നു. ആ കാലത്താണു് സർവ്വീസ്സൊസൈ ററിയംഗങ്ങൾ സി. കൃഷ്ണപിള്ളയുടെ നിർദ്ദേശപ്രകാരം ദക്ഷിണതിരുവിതാം കൂറിൽ കളപ്പാറക്കുടുംബത്തിലെ വഴ ക്കുകൾ പറഞ്ഞുതീക്കാൻ അങ്ങോട്ടു പോയതു്. സുപ്രസിദ്ധമായ ആ നായർ ത്തറവാട്ടിൽ വ്യവഹാരത്തിൻെറ വ ക്കിൽവരെ ചെന്നെത്തിയിരുന്ന വഴ ക്കുകൾ പറഞ്ഞുതീക്കാൻ സെക്രട്ടറി യും മറ്റു സംഘാംഗങ്ങളും ചെയ്ത സേവ നം സ്തുത്യർഹമായിരുന്നു.

## ചില വൈഷമ്യങ്ങൾ

ഇതിനിടയ്ക്കു് കറുകച്ചാൽ വസ്തുസം ബന്ധിച്ചു് പുതുതായ ഒരു വൈഷമ്യം നേരിട്ടു. നടമേൽ കുടുംബത്തിലെ അം ഗങ്ങൾതമ്മിൽ കുടുംബവസ്തുക്കൾ ഭാഗം ചെയ്യുന്നതു സംബന്ധിച്ചു ചില ചരിദ്ര ങ്ങൾ ആരംഭിച്ചു. കാരണവന്മാർ സർ വീസ് സൊസൈററിക്കു് എഴുതിക്കൊ ടുത്ത ആധാരം അസ്ഥിരപ്പെടുത്താനാ യി അനന്തരവരിൽ ചിലർ ഒരു കേസ് ഫയലാക്കി. സൊസൈററിക്കു നല്ലിയ ദാനത്തോടായിരുന്നില്ല അവരുടെ എ തിർപ്പു്; കാരണവർ കുടുംബഭാഗം നട ത്താതിരിക്കുന്നതിനോടായിരുന്നു, കുടും ബവഴക്കുകൾ പറഞ്ഞുതീക്കുകയെന്നതു ഒരു കത്തവ്യമായി കരുതിവന്ന സം

ഘാംഗങ്ങളുടെ ശ്രദ്ധ ഉടൻ നടമേൽ കുടുംബകാര്യങ്ങളിൽ സ്വാഭാവികമായിത്തന്നെ പതിഞ്ഞു. ആയാണ്ടു് ധനുമാസത്തിൽ നടത്താൻ നിശ്ചയിച്ചിരുന്ന സ്കൂൾക്കെട്ടിടങ്ങളുടെ ശിലാസ്ഥാപനകർമ്മം അതുനിമിത്തം മാററിവയ്ക്കേണ്ടിവന്നു. ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള ഒന്നിച്ചു് സംഘാംഗങ്ങൾ കറുകച്ചാലിൽ എത്തി കുടുംബാംഗങ്ങളെ എല്ലാവരേയും വരുത്തി കാര്യങ്ങൾ പറഞ്ഞൊതുക്കി. സൊസൈററിയുടെ പേരിൽ ആക്കും യാതൊരു വിപ്രതിപത്തിയും ഉണ്ടായിരുന്നില്ല. വസ്തുക്കളുടെ ഭാഗതുല്യത സംബന്ധിച്ചുള്ള തർക്കങ്ങൾ പറഞ്ഞൊതുക്കുകയെന്നതായിരുന്ന വിഷമംപിടിച്ച കാര്യം. ചങ്ങനാശ്ശേരിയുടെ മാദ്ധ്യസ്ഥ്യം ആ കാര്യത്തിൽ വളരെ സഹായകമായി.

നിയമപഠനാർത്ഥം കോളേജിൽ ചേരാൻ പോയതിനാൽ കേളപ്പൻ സർവ്വീസ്സൊസൈററി പ്രസിഡന്റുസ്ഥാനം രാജിവയ്ക്കേണ്ടിവന്നു. 1091 ധനുമാസം 17-ാംതീയതി കൂടിയ സംഘാംഗങ്ങളുടെ യോഗത്തിൽവച്ചു് ചങ്ങനാശ്ശേരി പരമേശ്വരൻപിള്ളയെ സർവീസ് സൊസൈററിയുടെ അദ്ധ്യക്ഷനായി തെരഞ്ഞെടുത്തു.

കൃത്യബഹുലമായ ഈ കാലത്തിനിടയ്ക്കുതന്നെ സെക്രട്ടറിയും സംഘാംഗങ്ങളും കറുകച്ചാൽ സ്കൂളിന്റെ ശിലാസ്ഥാപനത്തിനുള്ള ഒരുക്കങ്ങൾ ചെയ്തുവന്നിരുന്നു. വളരെ എളിയതോതിലുള്ള ചടങ്ങുകളോടുകൂടി ആ കൃത്യം മകരം 14-ാം തീയതി പ്രഭാതത്തിൽ നിർവ്വഹിക്കപ്പെട്ടു. ഇരവിക്കുറുപ്പവർകളുടെ വക ശ്രീവിലാസം ബംഗ്ലാവുപരിസരത്തിൽ ആ നാട്ടിലെ വിവിധ സമുദായാംഗങ്ങൾ തടിച്ചുകൂടിയിരുന്നതും, സ്ഥലം തഹസീൽദാർ സി. കെ. കൃഷ്ണപിള്ളയുടെ അദ്ധ്യക്ഷതയിൽ നടന്നതുമായ ഒരു സമ്മേളനത്തോടുകൂടിയാണു് ആ മംഗളകർമ്മം നടത്തപ്പെട്ടതു്. സ്കൂൾകെട്ടിടത്തിനും പുറമേ ഒരു പ്രാർത്ഥനാമന്ദിരം, ഹരിജനവിദ്യാലയം എന്നിവയ്ക്കുംകൂടി അന്നു് അടിസ്ഥാനക്കല്ലുകളിട്ടു.

## ചങ്ങനാശ്ശേരി നായർ മഹാസമ്മേളനം

സ്കൂൾകെട്ടിടം പണിയിക്കുന്നതിനുള്ള ബദ്ധപ്പാടുകൾക്കിടയ്ക്കും കരയോഗസ്ഥാപനയത്നങ്ങളും, പരിഷ്കാരപ്രചരണവും ഊർജ്ജസ്വലമായിത്തന്നെ നടത്തുന്നുണ്ടായിരുന്നു. കേരളീയ നായർ സമാജത്തിന്റെ വിഘടനനിമിത്തമുണ്ടായ ദൗർബ്ബല്യം പരിഹരിക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടിയാണു് സർവ്വീസ് സൊസൈററി ഈ യത്നം ഊർജ്ജിതപ്പെടുത്തിയതു്. അങ്ങനെയിരിക്കെ 1091-ൽ കോഴിക്കോട്ടുവച്ചു് കേരളീയ നായർസമാജത്തിന്റെ ആഭിമുഖ്യത്തിൽ നടത്താൻ കാലേക്കൂട്ടി തീരുമാനിച്ചിരുന്ന നായർമഹാസമ്മേളനം അഭിപ്രായഭിന്നതമൂലം നടത്താൻ നിവൃത്തിയില്ലാതെവരികയാൽ അതു ചങ്ങനാശ്ശേരിയിൽവച്ചു നടത്തുവാൻ നായർ സർവീസ് സൊസൈററി ഭരമേററു. ഇതു ഗൗരവമേറിയ ഒരു ചുമതലയായിരുന്നു. തൃശ്ശൂർ സമ്മേളനത്തോടുകൂടി സി. കെ. പി.ക്കെതിരായി സമാജത്തിൽ കാണപ്പെട്ട എതിർസംരംഭങ്ങൾ കൊടുമ്പിരിക്കൊണ്ടതിനെത്തുടൻ്നു് 1090 തുലാം 27-ാംതീയതി സി. വി. രാമൻപിള്ളയുടെ ഗൃഹത്തിൽവച്ചു നടന്ന പൊതുയോഗത്തിൽ ഉണ്ടായ അനിഷ്ടസംഭവങ്ങൾനിമിത്തം ദുഃഖാകുലനും നൈരാശ്യഭരിതനുമായിത്തീന്ന സി. കെ. പി. സദസ്സുവിട്ടു് ഇറങ്ങിപ്പോരേണ്ടിവരികയാണുണ്ടായതു്. അന്നു് അദ്ദേഹത്തെ ആദരിച്ചു് മിക്ക നായർപ്രമാണികളും ഇറങ്ങിപ്പോന്നു. കോഴിക്കോട്ടു സമ്മേളനം നടക്കാനുള്ള സാദ്ധ്യത കുറവായിക്കണ്ടപ്പോൾമുതൽ സമുദായാഭിമാനിക

ളുടെ ഇടയ്ക്കു സാരമായ ഇച്ഛാഭംഗവും അസംതൃപ്തിയും ബാധിച്ചുതുടങ്ങി.

കേരളീയ നായർ സമാജം ഒരു ലിമിററഡ് കമ്പനിയാണെന്നും അതിൽ അംഗങ്ങളായി അംഗീകൃതരായ വക്കുമാത്രമേ സമുദായത്തിൻെറ പൊതുകായ്യങ്ങൾ സംബന്ധിച്ച് അഭിപ്രായസ്വാതന്ത്ര്യമുള്ളവെന്നും മററും സമാജകായ്യദർശി തൃശ്ശൂർവച്ചും പിന്നീടുണ്ടായ പത്രപ്രസ്താവനകളിലും വാദങ്ങൾ പുറപ്പെടുവിച്ചപ്പോൾ പുതിയ ഒരു സംഘടന വേണമെന്നുള്ള അഭിപ്രായം സമുദായമദ്ധ്യത്തിൽ പ്രബലമായിത്തുടങ്ങി. സർവീസ് സൊസൈററി പ്രവത്തകർ ഈ അഭിപ്രായക്കാരായിരുന്നു. അവർ അതിലേക്കു മാർഗ്ഗങ്ങൾ ആലോചിക്കുന്നുമുണ്ടായിരുന്നു. എങ്കിലും ഉടനടി പരിഹരിക്കേണ്ടിയിരുന്ന കാര്യം ആ കൊല്ലത്തെ സമ്മേളനത്തിനും മുടക്കംവരാതെ നടത്തുകയെന്നതായിരുന്നു. തൽസംബന്ധമായ ആലോചനയുടെ ഫലമായിട്ടാണ് 1091-ലെ സമ്മേളനം കേരളീയ നായർസമാജത്തിൻെറ ആഭിമുഖ്യത്തിൽനിന്ന് ഒഴിവാക്കി 'സമസ്ത കേരള നായർ സാമുദായികസമ്മേളനം' എന്നപേരിൽ ചങ്ങനാശ്ശേരിയിൽവച്ചു നടത്തുവാൻ സൊസൈററി തീരുമാനിച്ചതു്. അതിനുവേണ്ടിയുള്ള ഒരുക്കങ്ങൾ ധൃതഗതിയിൽ നടക്കുകയുമായി. മീനം മൂന്നാംവാരത്തിനുമുൻപ് കെ. പരമുപിള്ള സ്വാഗതസംഘാദ്ധ്യക്ഷനായും, മന്നത്തുപത്മനാഭപിള്ള, കാ. കണ്ണൻനായർ എന്നിവർ സെക്രട്ടറിമാരായും, ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള, വാല്പറമ്പിൽ വേലായുധൻപിള്ള മുതലായി മറ്റേതാനും വ്യക്തികൾ മെമ്പറന്മാരായും ഉള്ള ഒരു പ്രാരംഭക്കമ്മിററി തെരഞ്ഞെടുക്കപ്പെട്ടു. കഷ്ടിച്ച് ഒരു മണ്ഡലകാലത്തെ തീവ്രശ്രമങ്ങൾക്കുശേഷം സർവീസ്സൊസൈററിയു



പെരുന്ന നായർസമാജമന്ദിരം—ആദ്യമുണ്ടായ സ്ഥാപനം

ടെ ആഭിമുഖ്യത്തിലുള്ള ആദ്യത്തെ നായർമഹാസമ്മേളനം 1091 ഇടവം ഒന്നും രണ്ടും തീയതികളിലായി പെരുന്നയിൽ, ഇന്നത്തെ എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ ഇരിക്കുന്ന സ്ഥലത്തു് ബഹുമോടിയിൽ കെട്ടി ഉയർത്തിയിരുന്ന പന്തലിൽവച്ചു നടത്തപ്പെട്ടു.

കൊച്ചി ചീഫ്കോർട്ട്ജഡ്ജിയും, നിസ്വാർത്ഥനും നിഷ്പക്ഷനുമായ ഒരു സമുദായാഭിമാനിയും എന്ന നിലയിൽ പ്രശസ്തനായിരുന്ന വടക്കേക്കുറുപ്പത്തു് വി. കെ. ശങ്കരമേനോനായിരുന്നു സമ്മേളനാദ്ധ്യക്ഷൻ. കൊച്ചിയിലും മലബാറിലുംനിന്നു് അഭിഭാഷകപ്രമാണികളും സമുദായനേതാക്കന്മാരും ഉദ്യോഗസ്ഥപ്രമുഖരുമായി പല മാന്യവ്യക്തികളും ആ സമ്മേളനത്തിൽ സന്നിഹിതരായിരുന്നു. തിരുവിതാംകൂറിലെ ഒന്നാംകിടയിലുള്ള സമുദായപ്രമാണികളിൽ മിക്കവരും യോഗത്തിൽ താല്പര്യപൂർവ്വം പങ്കുകൊണ്ടു. ഗതാഗതസൗകര്യങ്ങൾ ഇന്നത്തെപ്പോലെ വികസിച്ചിട്ടില്ലാതിരുന്ന അന്നും സംസ്ഥാനത്തിന്റെ നാനാഭാഗങ്ങളിലും കൊച്ചിയിലും മലബാറിലുംനിന്നു് അനേകം കരയോഗപ്രതിനിധികൾ ഉൾപ്പെടെ, സ്ത്രീകളും പുരുഷന്മാരുമായി നാലായിരത്തിൽപ്പരം ജനങ്ങൾ രണ്ടുദിവസവും യോഗത്തിൽ ഭാഗഭാക്കുകളായി.

## അഗ്ര്യപൂജ

കേരളീയ നായർസമാജത്തിൽനിന്നു് ഏറെക്കുറെ സ്ഥാനഭ്രഷ്ടനായിത്തീർന്ന സി. കൃഷ്ണപിള്ളയ്ക്കു നല്കപ്പെട്ട അഗ്ര്യപൂജയായിരുന്നു, ആ സമ്മേളനത്തിൽ അദ്ദേഹത്തേയും സന്നിഹിതരായിരുന്ന സകലരേയും ആനന്ദപുളകിതരാക്കിയ ഒരു കാര്യം. കൊച്ചുകൃഷ്ണമാരാർ (കൊച്ചി), കെ. മാധവൻനായർ (മലബാർ), കെ. പരമുപിള്ള, രാമവർമ്മ തമ്പാൻ മുതലായ പ്രശസ്ത വ്യക്തികളുടെ മദ്ധ്യത്തിൽ ഉയർന്ന തലപ്പാവോടും, പൗരുഷദ്യോതകമായ മേൽമീശയോടുംകൂടി പ്ലാറ്റുഫാറത്തിൽ ഉപവിഷ്ടനായിരുന്ന ആ ഭീഷ്മാചാര്യപ്രഭാവൻ സദസ്യരുടെ ആകർഷണകേന്ദ്രമായിരുന്നു.

കെ. പരമുപിള്ളയായിരുന്നു സ്വാഗതസംഘാദ്ധ്യക്ഷനായി ആദ്യം തെരഞ്ഞെടുക്കപ്പെട്ടിരുന്നതെങ്കിലും, അദ്ദേഹത്തിനു നേരിട്ട ശരീരാസ്വാസ്ഥ്യം നിമിത്തം ആ സ്ഥാനത്തേക്കു് ചങ്ങനാശ്ശേരി പരമേശ്വരൻപിള്ളയെയാണു പിന്നീടു തെരഞ്ഞെടുത്തതു്. അദ്ദേഹത്തിന്റെ സ്വാഗതപ്രസംഗത്തോടുകൂടി സഭാനടപടികൾ ആരംഭിച്ചു. പ്രൗഢമായ അദ്ധ്യക്ഷപ്രസംഗത്തിനുശേഷം പ്രമേയങ്ങൾ അവതരിപ്പിക്കപ്പെട്ടു. ഒന്നാം ദിവസം അവതരിപ്പിക്കപ്പെട്ട പ്രമേയങ്ങളിൽ അന്നത്തെ ചുററുപാടുകളിൽ പ്രാധാന്യം അർഹിച്ചതു് രണ്ടെണ്ണമാണു്. ഒന്നു്, കേരളത്തിൽ അതുവരെ സ്ഥാപിതമായിക്കഴിഞ്ഞിരുന്നവയും മേലാൽ ഉണ്ടാകുന്നവയുമായ കരയോഗങ്ങളെ ഏകീകരിച്ചു് ഒരു പൊതുസംഘടനയുണ്ടാക്കണമെന്നു്. രണ്ടാമത്തേതു്, ആ കേന്ദ്രസംഘടനയുടെ ആഭിമുഖ്യത്തിൽ ആണ്ടുതോറും ഓരോ സമ്മേളനം കൂടണമെന്നു്. ചങ്ങനാശ്ശേരി സമ്മേളനം അത്തരത്തിലുള്ള ആദ്യത്തെ സമ്മേളനമായി പരിഗണിക്കപ്പെടണമെന്നു തീരുമാനിക്കപ്പെട്ടു. അടുത്ത സമ്മേളനംവരെ നൂതനസംഘടനയുടെ കാര്യനിർവ്വഹണത്തിനു് സി. കൃഷ്ണപിള്ളയുടെ ആദ്ധ്യക്ഷ്യത്തിൽ വിപുലമായ ഒരു കമ്മിററിയും തെരഞ്ഞെടുക്കപ്പെട്ടു. ഇങ്ങനെ, കേരളീയ നായർ സമാജത്തിന്റെ ശിഥിലതകൊണ്ടുണ്ടായ സ്തംഭനാവസ്ഥ ഫലപ്രദമായവിധം പരിഹൃതമായെന്നതാണു് സർവീസ് സൊസൈററി നടത്തിയ ചങ്ങനാശ്ശേരി സമ്മേളനത്തിന്റെ പ്രാധാന്യം.

രണ്ടുദിവസത്തെ ചടങ്ങുകളോടെ പര്യവസാനിച്ച പ്രസ്തുത സമ്മേളനം പലവിധത്തിലും സർവീസ് സൊസൈററിയുടെ മേന്മയ്ക്ക് ഉത്തേജകമായി. സി. കൃഷ്ണപിള്ള കൊളുത്തിയ ഭദ്രദീപം അണയാൻ തുടങ്ങിയപ്പോൾ അതിനെ വീണ്ടും ജ്വലിപ്പിച്ചതും, അതു നേരിട്ടു കണ്ടു് ആനന്ദാശ്രുക്കൾ പൊഴിക്കാൻ ആ സമുദായനേതാവിനു സംഗതി വരുത്തിയതും പെരുന്ന സമ്മേളനമാണ്. സമ്മേളനത്തിൽ കൃതജ്ഞത പ്രകാശിപ്പിച്ച സൊസൈററി സെക്രട്ടറി മന്നത്തിൻെറ ഹൃദയംഗമമായ ആശംസകൾക്കൂടിയായപ്പോൾ സി. കൃഷ്ണപിള്ള പൂർണ്ണകാമനായിട്ടാണ് സദസ്സിൽനിന്നു പിരിഞ്ഞതു്. അതിനുശേഷം കഷ്ടിച്ചു് മൂന്നുമാസത്തിനകം ചരമമടഞ്ഞ ആ പുണ്യശ്ലോകനു് സൊസൈററി നല്കിയ ഈ സാന്ത്വനം ആ സംഘടനയുടെ സുകൃതങ്ങളിൽ പ്രഥമഗണനീയമായ ഒന്നാണെന്നും പറയാം. സമുദായത്തിന്റെ ഭാവിഭാഗധേയത്തിനു് ഒരു വാഗ്ദത്തമെന്നോണം ഉദിച്ചുയന്ന സർവീസ് സൊസൈററിയുടെ കഴിവുകൾ പ്രത്യക്ഷപ്പെടുത്താൻ തക്കതായ ഒരു സുവർണ്ണാവസരമാണ് പെരുന്ന സമ്മേളനം പ്രദാനം ചെയ്തതും.

## ആദ്യവിദ്യാലയങ്ങൾ

ചങ്ങനാശ്ശേരിസമ്മേളനം കഴിഞ്ഞ ഉടൻ കറുകച്ചാലിൽ സ്കൂൾ നടത്താനുള്ള ശ്രമത്തിലാണ് സെക്രട്ടറി വ്യാപൃതനായതു്. സൊസൈററി ആഫീസ് അങ്ങോട്ടു മാററി. 1091-ലെ സ്കൂൾവർഷാരംഭത്തിൽ പ്രിപ്പാരട്ടറി ക്ലാസ്സ് തുടങ്ങി. നടമേൽ ഇരവിക്കുറുപ്പിന്റെ വക ഒരു കെട്ടിടത്തിൽ ഇരുപത്തിയൊന്നു വിദ്യാർത്ഥികളോടുകൂടി ഇടവം 16-ാം തീയതി ക്ലാസ്സ് ആരംഭിച്ചു. നാനാജാതിമതസ്ഥരടങ്ങിയ ഒരു വമ്പിച്ച സദസ്സിൽ, ഈശ്വരപ്രാർത്ഥനയ്ക്കു ശേഷം, സെക്രട്ടറി എളിയ ആ ആരംഭത്തിന്റെ മുന്നിലുള്ള മഹത്തായ ലക്ഷ്യത്തെ വിവരിക്കുകയും, ആദ്യത്തെ വിദ്യാലയത്തിൻെറ ആദ്യത്തെ അദ്ധ്യാപകനും ഹെഡ്മാസ്റ്ററുമായ കെ. കേളപ്പനെ നാട്ടുകാർക്കു പരിചയപ്പെടുത്തിക്കൊടുക്കുകയും ചെയ്തു. കേളപ്പൻെറ മറുപടിയിൽ, നായർ സർവീസ് സൊസൈററി ഒരു സാമുദായികസ്ഥാപനമായിട്ടാണു പ്രവർത്തിക്കുന്നതെങ്കിലും അതിൻേറയും, അതിൻെറ ആഭിമുഖ്യത്തിലുണ്ടാകുന്ന വിദ്യാലയങ്ങളുടേയും ലക്ഷ്യം പൊതുവെ രാജ്യത്തിൻേറയും ജനതയുടേയും നന്മയാണെന്നു പ്രസ്താവിച്ചു. 'God save the King' എന്ന വാചകത്തിലെ വാക്കുകളും അർത്ഥവും പഠിപ്പിച്ചുകൊണ്ടാണ് ക്ലാസ്സ് ആരംഭിച്ചതു്. ഒരു പണ്ഡിതനായിരുന്ന പള്ളിപ്രം വി. നാരായണപിള്ള ഒരു മലയാളപാഠവും എടുത്തു. ഇതായിരുന്നു സർവീസ് സൊസൈററിവക ആദ്യത്തെ വിദ്യാരംഭം.

കെട്ടിടത്തിൻെറ പണിയായിരുന്നു പിന്നത്തെ പ്രശ്നം. കല്ലു് കാലേക്കൂട്ടി ഇട്ടിരുന്നു. പണപ്പിരിവു വളരെ വിഷമംപിടിച്ച കാര്യംതന്നെയായിരുന്നു. പിരിവും, യാചനയും എത്രയായിട്ടും ആവശ്യത്തിനു പണം കിട്ടിവന്നില്ല. സംഭാവനയ്ക്കുള്ള വാഗ്ദത്തങ്ങൾ ധാരാളമുണ്ടായി. എങ്കിലും, യഥാർത്ഥമായി നല്കിയവർ ചുരുക്കമായിരുന്നു. കെട്ടിടത്തിൻെറ പണി കുറേശ്ശെ കുറേശ്ശെ നടത്തി. പക്ഷേ, പണിക്കാർക്ക് അന്നന്നത്തെ കൂലി കൊടുക്കാൻ സെക്രട്ടറി വളരെ ക്ലേശിക്കേണ്ടിവന്നു. അദ്ദേഹത്തിനെ സംബന്ധിച്ചിടത്തോളം യാതനാമയമായ ഒരു കാലമായിരുന്നു അതു്.

താമസിയാതെ പ്രവൎത്തനങ്ങൾ ത്വരിതപ്പെടുത്തി. കെ. കേളപ്പനും സഹജമായ ത്യാഗത്തിൻേറയും ക്ലേശസഹിഷ്ണുതയുടേയും പരമാവധി പ്രദർശിപ്പിച്ചു. സൊസൈററിയിലെ മിക്ക അംഗങ്ങളും അവരുടെ വ്യക്തിപരമായ ആവശ്യങ്ങൾ മാററിവച്ചിട്ട് ആയിടെ ഏർപ്പെടുത്തിയ ഭിക്ഷയാചന, പിടിയരി സംഭരണം മുതലായവയ്ക്ക് സെക്രട്ടറിയോടു സഹകരിച്ചു. സെക്രട്ടറി മാത്രമായി കോട്ടയം, ആലപ്പുഴ, മാവേലിക്കര, കരുനാഗപ്പള്ളി, കൊല്ലം മുതലായ സ്ഥലങ്ങളിൽ സഞ്ചരിക്കുകയും, ചില ദിക്കുകളിൽ ദീർഘകാലം താമസിക്കുകയും ചെയ്തുകൊണ്ട് പ്രചരണ ജോലിയും, സംഭാവനശേഖരിക്കലും നടത്തി. ആ യാത്രകൾ പലപ്പോഴും ശ്രമകരമായ പദയാത്രകൾതന്നെയായിരുന്നു. കറുകച്ചാലിൽ ആഫീസും സ്ക്കൂൾ കെട്ടിടവും കിണറും സജ്ജമായി. മണിമലറേഞ്ചിൽനിന്ന് വെട്ടാൻ അനുവാദം ലഭിച്ചിരുന്ന തടി വെട്ടിച്ചു കൊണ്ടുവരിക ലഘുസാദ്ധ്യമായ കൃത്യമായിരുന്നില്ല. അതിലേക്കു സെക്രട്ടറിതന്നെ പ്രയത്നിക്കേണ്ടിവന്നു. കറുകച്ചാലിലെ പണികൾ തൻെറ അസിസ്റ്റൻറായിരുന്ന ജി. പരമേശ്വരക്കുറുപ്പിനെ ഭരമേല്പിച്ചിട്ട് അദ്ദേഹം ഒരു മാസത്തോളം മണിമലറേഞ്ചിൽ താമസിച്ച് അവിടെയുള്ള അനേകം കുടിയാനവന്മാരെ നേരിട്ടുകണ്ടു. പുരയിടങ്ങളിലെ തടികളെ സംബന്ധിച്ചിടത്തോളമുള്ള അവരുടെ അദ്ധ്വാവകാശം സൊസൈററിക്കു വിട്ടുകൊടുക്കാൻ സമ്മതിച്ചുകൊണ്ടുള്ള രേഖകൾ സമ്പാദിച്ചു. അവ ഫാറസ്റ്റ്ഡിപ്പാർട്ടുമെൻറിനെ ഏല്പിച്ച് തടി മുറിപ്പിക്കാൻ നടപടി നടത്തി. തടി ചങ്ങാടങ്ങളിലാക്കി അയപ്പിക്കു



കറുകച്ചാൽ എൻ. എസ്. എസ്. ഹൈസ്കൂൾ—ആദ്യത്തെ വിദ്യാലയം

ന്നതുവരെയുള്ള ജോലികൾ ക്ലേശകരവും പ്രതിബന്ധജടിലവുമായിരുന്നു.

കെട്ടിടംപണി തീന്നുറസ്സു് കറുകച്ചാൽ സ്കൂളിൽ ഓരോ വർഷവും കൂടുതൽ ക്ലാസ്സുകൾ ഏർപ്പെട്ടുത്തി; താമസിയാതെ അതൊരു മിഡിൽസ്കൂളായി. നാട്ടുകാരുടെ ആവശ്യപ്രകാരം അവിടെ 7-ാംക്ലാസ്സുവരെയുള്ള ഒരു മലയാളം സ്കൂളും ആരംഭിച്ചു. ഇംഗ്ലീഷ് സ്കൂളിൽ ഹെഡ്മാസ്റ്ററായിരുന്ന കെ. കേളപ്പൻനായർ നിയമപഠനത്തിനായി അവിടെനിന്നു പിരിഞ്ഞശേഷം ജി. ശങ്കരൻനായർ അതിന്റെ ഹെഡ്മാസ്റ്ററാകയും, സ്കൂൾ ഉത്തരോത്തരം അഭിവൃദ്ധിപ്രാപിക്കയും ചെയ്തു.

## പ്രാക്കുളം സ്കൂൾ

സർവ്വീസ്സൊസൈറ്റിയുടെ ആസ്ഥാനം ചങ്ങനാശ്ശേരിയായിരുന്നെങ്കിലും അതിനെ രാജ്യവ്യാപകമായ ഒരു സ്ഥാപനമാക്കണമെന്നുള്ള ഉദ്ദേശ്യം പ്രവത്തകന്മാക്ക് ആദ്യകാലംമുതല്ക്കേ ഉണ്ടായിരുന്നു. വിശേഷിച്ചും സെക്രട്ടറിയുടെ പ്രചാരണപരമായ പര്യടനങ്ങൾ വടക്കേമലബാർ മുതൽ തെക്കേ ദക്ഷിണതിരുവിതാംകൂർവരെ വ്യാപിച്ചുകഴിഞ്ഞിരുന്നു. കറുകച്ചാൽ വിദ്യാലയത്തിന്റെ നിർമ്മാണപരിപാടികൾ തുടന്നുകൊണ്ടിരിക്കുമ്പോൾത്തന്നെ, സെക്രട്ടറി കാർത്തികപ്പള്ളി, കരുനാഗപ്പള്ളി, കൊല്ലം മുതലായ താലൂക്കുകളിൽ സഞ്ചരിച്ചു വിവരം പ്രസ്താവിച്ചുകഴിഞ്ഞല്ലോ. പിന്നീട്ട് 1093 വൃശ്ചികം-ധനുമാസങ്ങളിൽ പെരിനാട്ടു താമസിച്ചു പ്രചാരണജോലികൾ ചെയ്തുവന്ന സന്ദർഭത്തിൽ പ്രാക്കുളം പരമേശ്വരൻപിള്ളയുമായി അദ്ദേഹം പരിചയപ്പെടുകയും കർമ്മശൂരന്മാരായ അവർ പരസ്പരം മനസ്സിലാക്കുവാൻ ഇടവരികയും ചെയ്തു. നാട്ടിന്റെ അഭിവൃദ്ധിയിലും വിദ്യാഭ്യാസപ്രചാരണത്തിലും ബദ്ധശ്രദ്ധനായിരുന്ന പരമേശ്വരൻപിള്ള അവിടെ സ്വന്തമായ ഒരു സ്കൂൾ സ്ഥാപിക്കാനുള്ള പ്രാരംഭപരിശ്രമങ്ങൾ ചെയ്തുവരികയായിരുന്നു. സർവ്വീസ് സൊസൈററിയുടെ വിജയകരമായ പുരോഗതിയുടെ ചരിത്രം അദ്ദേഹത്തെ കാലേകൂട്ടിത്തന്നെ ആകർഷിച്ചിരുന്നു. മന്നവുമായി അടുത്തു പരിചയപ്പെട്ടുകയും അദ്ദേഹത്തിന്റെ പ്രവത്തനപരിപാടികളുടെ വിശദരൂപം ഗ്രഹിക്കുകയും ചെയ്തപ്പോൾ പരമേശ്വരൻപിള്ളയ്ക്കു് അവയോടു തോന്നിയ പ്രതിപത്തിയുടെ ഫലമായി അദ്ദേഹം സൊസൈററിയിൽ ഒരംഗമായിച്ചേരുകയും, താൻ സ്ഥാപിക്കാൻ ഉദ്ദേശിച്ച വിദ്യാലയം സൊസൈററിയുടെ ആഭിമുഖ്യത്തിൽ പ്രവത്തിക്കുന്നതായിരിക്കും നല്ലതെന്നു വിചാരിക്കുകയും ചെയ്തു. അത്യുത്സാഹിയായ അദ്ദേഹം, ഉടൻതന്നെ സ്വന്തം കയ്യിൽനിന്നു പണം എടുത്തും നാട്ടുകാരിൽനിന്നു സംഭാവനകൾ പിരിച്ചും ഒരു നല്ല തുക ചെലവുചെയ്തു്, കാലേകൂട്ടി ആരംഭമിട്ടിരുന്ന കെട്ടിടത്തിന്റെ പണി പൂത്തിയാക്കാൻ ഉദ്യമിച്ചു. മന്നവും അവിടെ താമസിച്ചു് അദ്ദേഹത്തിന്റെ യത്നങ്ങളിൽ സർവ്വാത്മനാ സഹകരിച്ചുകൊണ്ടിരുന്നു. 1093-ലെ സ്കൂൾവർഷാരംഭത്തിൽ കെട്ടിടം ഉദ്ദേശിച്ചവിധം പൂത്തിയായില്ല. അതുകൊണ്ടു് താല്ക്കാലികമായി ഒരു കെട്ടിടത്തിൽ പ്രിപ്പാരട്ടറി, ഫസ്റ്റ്ഫാറം എന്നീ ക്ലാസ്സുകൾ ആരംഭിച്ചു. കറുകച്ചാലിൽ കേളപ്പൻ എന്നപോലെ, പ്രാക്കുളത്തും ത്യാഗസമ്പന്നനായ ഒരു യുവാവിന്റെ സേവനം ലഭിക്കാനിടയായി. ആ യുവാവു് മററാരുമായിരുന്നില്ല, കട്ടിയാട്ടു് ശിവരാമപ്പണിക്കർതന്നെ. ശ്രദ്ധേയമായ ഒരു രീതിയിലാണു് അദ്ദേഹം നായർസമുദായസേവനത്തിനിറങ്ങിയതു്. 1093-ലെ അയിരൂർ സമസ്തകേരള നായർസമാജത്തിൽ സർവ്വീ

സ്സൊസൈററിയുടെ പ്രവൎത്തനകാൎയ്യങ്ങളെ പരാമർശിച്ചുണ്ടായ ചില പ്രസ്താവനകൾക്കിടയ്ക്ക് യുവാവായ ശിവരാമപ്പണിക്കർ തന്റെ ജീവിതശിഷ്ടം മുഴുവൻ നായർസമുദായസേവനത്തിനും, സൎവ്വീസ്സൊസൈററി പ്രവൎത്തനങ്ങൾക്കുംവേണ്ടി സമർപ്പിക്കുവാൻ തീരുമാനിച്ചിരിക്കുന്നുവെന്ന് ആ മഹാസദസ്സിന്റെ മുൻപാകെ പ്രതിജ്ഞചെയ്തു. അതിനോടടുപ്പിച്ചാണ് പ്രാക്കുളം വിദ്യാലയത്തിന്റെ ആവിർഭാവം. ബി. എ. പരീക്ഷാവിജയിയും അദ്ധ്യാപനവൃത്തിയിൽ തല്പരനുമായിരുന്ന പണിക്കർ പ്രാക്കുളം സ്കൂളിന്റെ ഹെഡ്മാസ്റ്റർസ്ഥാനം കയ്യേറ്റു.

പ്രാക്കുളം സ്കൂളിന്റെ ഉൽഘാടനം നടത്തിയതു് അന്നത്തെ ദിവാനായിരുന്ന എം. കൃഷ്ണൻനായരായിരുന്നു. 1100-ൽ എൻ. എസ്സ്. എസ്സ്. സെക്രട്ടറി സമർപ്പിച്ച ഒരു ദശവത്സരറിപ്പോർട്ടിൽ അന്നത്തെ ആഘോഷങ്ങളെക്കുറിച്ച് ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു:

''അഷ്ടമുടിക്കായലിന്റെ കരയ്ക്ക് ഏറ്റവും ഭംഗിയുള്ള ഒരു സ്ഥാനത്തു സ്ഥിതിചെയ്യുന്ന ആ വിദ്യാലയത്തിന്റെ ഉൽഘാടനദിവസം നടന്ന ആഘോഷങ്ങളുടെ ബഹുലതയും, സൽക്കാരങ്ങളുടെ മഹനീയതയും, ആ നാട്ടുകാരുടെ സഹകരണബുദ്ധിയെ പ്രദ്യോതിപ്പിക്കയും അതു് ആ സ്ഥാപനത്തിന്റെ ശുഭഭാവിയെ സൂചിപ്പിക്കയും ചെയ്തതോടുകൂടിത്തന്നെ, ഒരു കുഗ്രാമമായ പ്രാക്കുളം ദേശം ഈ രാജ്യത്തെ പ്രധാന സ്ഥലങ്ങളിൽ ഒന്നായിത്തീരുകയും ചെയ്തു. നായന്മാൎക്കും ഈഴവൎക്കും തുല്യപ്രാധാന്യമുള്ള ആ സ്ഥലത്തു് നായരീഴവമൈത്രിയെ ദൃഢപ്പെടുത്താൻ ഈ സ്ഥാപനംമൂലവും സൊസൈററിയുടെ മററു പ്രവൃത്തികളാലും സാധിച്ചിട്ടുണ്ടു്. പ്രാക്കുളം എൻ. എസ്സ്. എസ്സ്. ഇംഗ്ലീഷ് സ്കൂളിനു് അവിടത്തെ ഈഴവസമുദായം ചെയ്തിട്ടുള്ള ധനസഹായവും മററു സഹകരണങ്ങളും സൊസൈററി ഒരിക്കലും വിസ്മരിക്കാൻ പാടില്ലാത്തവയാണു്. പ്രാക്കുളം പരമേശ്വരൻപിള്ള അവർകളുടെ നിൎമ്മലസ്വഭാവവും സഹോദരസ്നേഹാധിക്യവുംകൊണ്ടു് ഈഴവസമുദായത്തിന്റെ ഒരു വിശ്വസ്ത മിത്രവും നേതാവുമാകാൻ അദ്ദേഹത്തിനു സാധിച്ചു. ഈ മൈത്രീബന്ധം എന്നും നിലനില്ക്കുമെന്നു വിശ്വസിക്കാവുന്നതാണു്.''

## പെരുന്ന ഹൈസ്കൂൾ

ചങ്ങനാശ്ശേരി ടൗണിൽ സൊസൈററിവക ഒരു വിദ്യാശാല അത്യാവശ്യമാണെന്നു മിക്ക മെംബർമാൎക്കും കാലേകൂട്ടിത്തന്നെ അഭിപ്രായമുണ്ടായിരുന്നതാണു്. എങ്കിലും സെക്രട്ടറി മുതലായി പല പ്രധാന പ്രവൎത്തകൎക്കും സൊസൈററിയുടെ രാജ്യവ്യാപകതയെപ്പററിയുള്ള ആശയം ദൃഢമൂലമായിരുന്നതിനാലാണു് പ്രാക്കുളം സ്കൂളിന്റെ കാര്യത്തിലും മററും കൂടുതൽ ശ്രദ്ധ പതിയുവാൻ ഇടയായതു്. പെരുന്നയിൽ ഒരു സ്കൂൾ സ്ഥാപിക്കുന്നകാര്യം വീണ്ടും ആലോചനാവിഷയമാകുകയും, നടപടികൾ ആരംഭിക്കുകയും ചെയ്തു. പെരുന്ന നായർസമാജക്കാർ ഇതിലേക്ക് ആവശ്യമുള്ള സ്ഥലം (ഒരേക്കറോളം) വിട്ടുകൊടുക്കുകയും കെട്ടിടം പണിവകയ്ക്കായി 1,000 രൂപയ്ക്കുമേൽ സംഭാവന നല്കുകയും ചെയ്തു. 1095 സ്കൂൾവൎഷാരംഭത്തിൽത്തന്നെ പൂൎണ്ണമായൊരു മിഡിൽസ്കൂൾ ആരംഭിക്കുന്നതിനു് തെങ്ങിൻതടികൊണ്ടുള്ള ഒരു ഷെഡ്ഡു് ഉടൻതന്നെ പണിതുടങ്ങി. അതുതന്നെ അന്നത്തെ സ്ഥിതിക്കു ഭാരിച്ച ഒരു ജോലിയായിരുന്നു. ആവശ്യമുള്ള തെങ്ങിൻതടികൾ തൃക്കൊടിത്താനത്തുനിന്നു്, തലച്ചുമടായി കൊണ്ടുവരേ

ണ്ടിയിരുന്നു. ചങ്ങനാശ്ശേരിയിലെ അഭ്യസ്തവിദ്യരായ യുവാക്കന്മാരുടെ ആത്മാൎത്ഥമായ സഹകരണംമൂലം അതു് ഒരുവിധം ഭംഗിയായി നിൎവ്വഹിക്കപ്പെട്ടു. സ്മരണീയമായ ആ സംഭവത്തെക്കുറിച്ചു സെക്രട്ടറി തന്റെ ആത്മകഥയിൽ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു:

"ഉരുപ്പടികൾ തലച്ചുമടായിത്തന്നെ കൊണ്ടുവരേണ്ടിയിരുന്നു. കൂലിക്കാരെ നിറുത്താൻ പണവുമില്ല. അതുകൊണ്ടു ഞാൻ പെരുന്നയിലെ യുവാക്കന്മാരെ വരുത്തി ആ ഉരുപ്പടികളെല്ലാം രണ്ടുമൂന്നു ദിവസംകൊണ്ടു് സൗജന്യമായി ചുമന്നു് ഇവിടെ തരണമെന്നു പറഞ്ഞു. അവർ സന്തോഷപൂൎവ്വം അതു സ്വീകരിച്ചു. ഒരുകാശും ചിലവുചെയ്യാതെയും കാലതാമസംകൂടാതെയും അവയെല്ലാം കൊണ്ടുവരാൻ സാധിച്ചു. അങ്ങിനെ തെങ്ങുകീർ ചുമന്നവരുടെ കൂട്ടത്തിൽ കൈനിക്കര പത്മനാഭപിള്ള, കുമാരപിള്ള, വലിയവീട്ടിൽ വാസുദേവൻപിള്ള—ഇന്നത്തെ എൻ. എസ്. എസ്. സ്കൂൾ ജനറൽ മാനേജർ—മുതലായ കാളേജ് വിദ്യാൎത്ഥികളും ഉൾപ്പെട്ടിരുന്നു."

സ്കൂൾവർഷാരംഭത്തോടുകൂടിത്തന്നെ ഷെഡ്ഡിൽ മൂന്നാം ഫാറംവരെയുള്ള ക്ലാസ്സുകൾ ഒന്നായി ആരംഭിച്ചു. പി.എൻ. രാമൻപിള്ള ബി. ഏ. (ഓണേഴ്സ്) ആയിരുന്നു ആദ്യത്തെ ഹെഡ്മാസ്റ്റർ. ക്രമേണ പ്രധാന കെട്ടിടത്തിന്റെ പണി പുരോഗമിച്ചുവന്നു. പക്ഷേ, അതിന്റെ പിന്നിലെ ക്ലേശങ്ങൾ നിരവധിയായിരുന്നു. അതൊരു പ്രാദേശികകാര്യമായിരുന്നതിനാൽ പ്രവൎത്തകന്മാൎക്കു് അവിടെനിന്നുതന്നെ പണം പിരിക്കേണ്ടിയിരുന്നു. അന്നന്നത്തെ കൂലിച്ചെലവിനു വകകാണുവാൻ സെക്രട്ടറി കൂട്ടനാടൻപ്രദേശങ്ങളിലെ നെൽക്കളങ്ങളിൽ വള്ളവുമായിച്ചെന്നു നെല്ലു പിരിക്കേണ്ടതായി വന്നിട്ടുണ്ടു്. അനുയായികളുമൊത്തു് ഭിക്ഷാപാത്രവുമായി പെരുന്ന, പുഴവാതു്, വാഴപ്പള്ളി മുതലായ കരകളിൽ ഭിക്ഷയാചിക്കേണ്ടി വന്നിട്ടുണ്ടു്. അങ്ങനെ ആ പരിശ്രമങ്ങൾ പുരോഗമിച്ചു്, ക്രമേണ കെട്ടിടം തീൎന്നുവന്നു. അടുത്ത വർഷം ഒരു ഷെഡ്ഡുംകൂടി കെട്ടിയുണ്ടാക്കി നാലാം ഫാറവും ആരംഭിച്ചു. പിന്നീടാണു് ഹൈസ്കൂൾ കെട്ടിടത്തിന്റെ പണി പൂൎത്തിയായതു്. സൊസൈറ്റിയിലെ പല മെംബറന്മാരും അതിനു യഥാശക്തി സംഭാവനകളും നടത്താതിരുന്നില്ല. തൽസംബന്ധമായി മുൻപറഞ്ഞ റിപ്പോർട്ടിൽ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു:

"ഇതിന്റെ (പെരുന്ന ഹൈസ്കൂളിന്റെ) പണിവകയ്ക്കു് മുമ്പു സംഭാവന ചെയ്തതിനും പുറമേ 250 രൂപാവീതം മിസ്റ്റർ പൊതുവാടത്തു പത്മനാഭപിള്ളയും മിസ്റ്റർ വാല്യറമ്പിൽ വേലായുധൻപിള്ളയും, മിസ്റ്റർ പനങ്ങോട്ടു് കേശവപ്പണിക്കരും സംഭാവനചെയ്തു. ചങ്ങനാശ്ശേരിയിലെ സൊസൈററി മെംബറന്മാരെല്ലാം, സൊസൈററിക്കു പലപ്പോഴായി കൊടുത്തിട്ടുള്ള സംഭാവനകളെ അപേക്ഷിച്ചു് ഏറ്റവും വലിയ തുകകൾ ഈ പണിക്കു നൽകി സഹായിക്കയും അത്യധികം പ്രയത്നിക്കയും ചെയ്തിട്ടുണ്ടു്. പ്രസിഡണ്ടു് പരമേശ്വരൻപിള്ള അവർകൾ മുമ്പു കൊടുത്തതുൾപ്പെടെ രണ്ടായിരം രൂപയോളം സൊസൈററിക്കു തന്നു സഹായിച്ചു. പെരുന്ന എൻ. എസ്സ്. എസ്സ്. ഇംഗ്ലീഷ് ഹൈസ്കൂൾ പണിവകയ്ക്കു് 1,000 രൂപാ സംഭാവനചെയ്തു സഹായിച്ച ലക്ഷ്മീപുരത്തു കൊട്ടാരത്തിൽ രാജരാജവൎമ്മ കൊച്ചപ്പകോയിത്തമ്പുരാൻ അവർകൾ സൊസൈററിയുടെ അളവററ കൃതജ്ഞതയ്ക്കു് എന്നെന്നും പാത്രീഭൂതനാണു്."

1097-ൽ ദിവാൻ രാഘവയ്യായെക്കൊണ്ടാണ് പെരുന്ന എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ ഉൽഘാടനം ചെയ്യിച്ചതു്. അന്നത്തെ യോഗത്തിലെ ഒരു പ്രാസംഗികനായിരുന്ന സാഹിത്യപഞ്ചാനനൻ പി. കെ. നാരായണപിള്ളയുടെ പ്രഭാഷണത്തിൽ ആ സ്കൂൾ കെട്ടിടത്തിന്റെ പണി സംബന്ധിച്ച് സെക്രട്ടറി നടത്തേണ്ടിവന്ന ധനയാചനകളെക്കുറിച്ച് പ്രത്യേകം പരാമർശിക്കുകയുണ്ടായി. പണം സംഭാവന ചെയ്യുന്നതിനേക്കാൾ മനുഷ്യന് അരോചകമായി മറ്റൊന്നുമില്ലെന്നും, അതു് ആവശ്യപ്പെടുന്നതുവരെ തെളിഞ്ഞു പ്രകാശിക്കുന്ന പല മുഖങ്ങളും അതു കേൾക്കുമ്പോൾ കരിവാളിച്ചുപോകുമെന്നും, ആ നിലയ്ക്കു തന്റെ സുഹൃത്തു് മന്നത്തു പത്മനാഭപിള്ളയെപ്പോലെ മനുഷ്യമുഖങ്ങളിൽ ഇത്രവളരെ അമാവാസികൾ ദർശിച്ചിട്ടുള്ള മറ്റൊരു മനുഷ്യൻ കാണുകയില്ലെന്നും പി. കെ. ഫലിതമായി പറയുകയുണ്ടായി. ഉൽഘാടനം ചെയ്യപ്പെട്ട വിദ്യാലയം

> ''മന്നത്തു പത്മനാഭസ്യ
> യശഃസ്മാരകമന്ദിരം''

ആയി പരിലസിക്കുമെന്നും അദ്ദേഹം പ്രസ്താവിച്ചു.

1098-ൽ ഒരു പൂർണ്ണ ഹൈസ്കൂളായിത്തീർന്ന ആ സ്ഥാപനത്തിന്റെ അന്നത്തെ ഹെഡ്മാസ്റ്ററായി നിയമിക്കപ്പെട്ടതു് സർവീസ് സൊസൈററിയുടെ ആദ്യകാലംമുതലുള്ള ഒരു ഉത്തമബന്ധുവും, ആദർശസമ്പന്നനുമായ കെ. കണ്ണൻ മേനോനായിരുന്നു എന്നുള്ളതു് പ്രസ്താവയോഗ്യമാണ്. ആ കെട്ടിടം സ്ഥിതിചെയ്യുന്ന സ്ഥലത്തിനും ഒരു മാഹാത്മ്യമുണ്ട്. അവിടെയായിരുന്നു സമുദായോത്തേജകൻ സി. കൃഷ്ണപിള്ള അവർകൾക്ക് സമാശ്വാസമരുളിയ 1091-ലെ സമസ്തകേരള നായർ



വേലായുധമന്ദിരം—പെരുന്നയിലെ വിദ്യാർത്ഥിസദനം

സമുദായസമ്മേളനം നടത്തപ്പെട്ടതു്. പെരുന്ന ഹൈസ്കൂൾ സി. ആർ. കൃഷ്ണപിള്ള, കെ. കണ്ണൻമേനോൻ മുതലായ ഹെഡ്മാസ്റ്റർമാരുടെ കീഴിൽ പ്രശസ്തമായ ഒരു സ്ഥാപനമായി വളന്നു. ദിവാൻ രാഘവയ്യാ ആറായിരത്തിൽ പരം രൂപാ ബിൽഡിങ്ങ് ഗ്രാൻറ് നല്കുന്നതിനും, സ്കൂളിനോടു തൊട്ട സത്രപ്പുരയിടം സൊസൈററിക്കു നല്കുന്നതിനും അനുവദിച്ചു. പിന്നീട് ആക്ടിങ്ങ്ദിവാനായിരുന്ന അമ്പലപ്പുഴ ആർ. കൃഷ്ണപിള്ള 3,000 രൂപാ വില പിടിപ്പുണ്ടായിരുന്ന സത്രംകെട്ടിടവും സൗജന്യമായി വിട്ടുകൊടുത്തു. സ്കൂളിനു് ഒരു ഹോസ്റ്റൽ ഉണ്ടാകുവാനും കാലതാമസം നേരിട്ടില്ല. സൊസൈററിയുടെ സ്ഥാപകാംഗങ്ങളിൽ ഒരാളും, എളിയ നിലയിൽനിന്നു് സ്ഥിരപരിശ്രമംകൊണ്ടു പ്രശസ്ത ധനികനായതുപോലെതന്നെ പൊതുസ്ഥാപനങ്ങൾക്കു നല്കിയ ഉദാരമായ സംഭാവനകൾകൊണ്ടു് വദാന്യതയ്ക്കു് കീത്തി നേടിയ ആളുമായിരുന്ന വാൽപ്പറമ്പിൽ വേലായുധൻപിള്ള ഇരുപതിനായിരത്തോളം രൂപാ ചെലവുചെയ്തു് ഒരു ഹോസ്റ്റൽ കെട്ടിടം പണിയിച്ചുകൊടുത്തു. ദിവാൻ വാട്ട്സ് ഉൽഘാടനം ചെയ്ത ആ വിദ്യാത്ഥിസദനമാണു് പെരുന്നയിലെ 'വേലായുധമന്ദിരം'.

## കരുവാററാ ഹൈസ്കൂൾ

സർവ്വീസ്സൊസൈററിയുടെ ദശവത്സരത്തിൻെറ അവസാനത്തോടുകൂടി മറൊരു വിദ്യാലയംകൂടി നിലവിൽ വന്നു. അതു് കരുവാററാ സ്കൂളാണു്. 1099-നു മുമ്പുതന്നെ കരുവാററായിൽ നായന്മാക്കു് ഒരു വിദ്യാലയം ആവശ്യമാണെന്നുള്ള അഭിപ്രായം, അവിടത്തെ പ്രശസ്ത ധനികകുടുംബസ്ഥനായ സമുദായത്തിൽ കേശവക്കുറുപ്പിനും മറ്റു ചില പ്രമാണികൾക്കുമുണ്ടായിരുന്നു. എന്നാൽ സ്കൂൾ ആ നാട്ടുകാരുടെ അധീനതയിൽത്തന്നെ ആയിരിക്കണമെന്നായിരുന്നു അവരുടെയെല്ലാം ഉറച്ച അഭിപ്രായം. പക്ഷേ, വിദ്യാലയത്തിൻെറ സ്ഥാപനം, നടത്തിപ്പു്, ഭരണനിർവഹണം എന്നിവയ്ക്കു് ഒരു സംഘടനയുടെ പിൻബലംകൂടി വേണ്ടതാണെന്നുള്ള അവ്യക്തമായ ബോധവും അവക്കില്ലാതിരുന്നില്ല.

അങ്ങനെയിരിക്കെയാണു് സമുദായത്തിൽകേശവക്കുറുപ്പു് സർവ്വീസ്സൊസൈററിയുടെ പ്രവത്തനങ്ങളെക്കുറിച്ചു ശ്രദ്ധാലുവായതു്. സെക്രട്ടറിയെ അദ്ദേഹം ആളയച്ചു വരുത്തി വേണ്ട ആലോചനകൾ നടത്തി. സർവ്വീസ് സൊസൈററിയുടെ രാജ്യവ്യാപകമായ ഉദ്ദേശങ്ങളെക്കുറിച്ചു് നേരിട്ടറിയുവാൻ കഴിഞ്ഞപ്പോൾ, അതിൻെറ ആഭിമുഖ്യത്തിലുള്ള ഒരു സ്ഥാപനമായിരിക്കും കരുവാററായിൽ കൂടുതൽ പ്രബലീഭവിക്കുവാൻ ഇടയുള്ളതെന്നു് അദ്ദേഹത്തിനു ബോദ്ധ്യപ്പെട്ടു. കേശവക്കുറുപ്പിൽ ഒളിഞ്ഞുകിടന്നിരുന്ന മികച്ച സമുദായാഭിമാനിയെ കണ്ടെത്താൻ മന്നത്തിനു കാലതാമസം വേണ്ടിവന്നില്ല. കരുവാററായിലുണ്ടാകുന്ന എൻ. എസ്സ്. എസ്സ്. സ്ഥാപനം പ്രഥമതഃ ആ നാട്ടുകാരുടേതും, പിന്നെമാത്രം എൻ. എസ്സ്. എസ്സിൻേറതും ആകും എന്ന വസ്തുത അദ്ദേഹത്തെ ഗ്രഹിപ്പിക്കാനും സെക്രട്ടറിക്കു വലിയ പ്രയാസം നേരിട്ടില്ല. സ്കൂൾ സ്ഥാപിക്കുന്നതിനു്, അന്നത്തെ വിലയ്ക്കു് അയ്യായിരം രൂപാ വിലപിടിപ്പുള്ള രണ്ടേകാൽ ഏക്കർ ഭൂമി റോഡ്സൈഡിൽത്തന്നെ കേശവക്കുറുപ്പു സൊസൈററിക്കു ദാനം ചെയ്തു. അദ്ദേഹവും, കലവാ ശങ്കരപ്പിള്ള, കൈമൂട്ടിൽ നാരായണപ്പണിക്കർ, ഐക്കാട്ടു തെക്കേതിൽ കൃഷ്ണക്കുറുപ്പു് മുതലായവരും സർവ്വീസ് സൊസൈററിയിലെ അംഗങ്ങളായി

ചേന്നു. സെക്രട്ടറി കുറേക്കാലം അവിടെത്തന്നെ തൻെറ പരിശ്രമങ്ങൾ കേന്ദ്രീകരിച്ചതിൻെറ ഫലമായി, നാട്ടുകാരുടെ ഒരു കമ്മിററി ശ്രുപവല്ലരിക്കുകയും അവരുടെ ഉത്സാഹത്തിൽ ഒരു രണ്ടുനിലക്കെട്ടിടത്തിൻെറ പണി ആരംഭിക്കുകയും ചെയ്തു. കാത്തികപ്പള്ളി താലൂക്കിൽ കെട്ടുതെങ്ങുവ്യവസ്ഥ ഏപ്പെടുത്തി വിപുലമായ തോതിൽ ഒരു ഉല്പന്നപ്പിരിവും തുടങ്ങി. അതിൻെറ ഫലമായി വളരെ ക്ലേശം സഹിച്ചാണെങ്കിലും ഒരു നല്ല തുക കെട്ടിടംപണിക്കു സംഭരിക്കാൻ സെക്രട്ടറിക്കു സാധിച്ചു. സമുദായത്തിൽകുറുപ്പു കഴിഞ്ഞാൽ കാത്തികപ്പള്ളി താലൂക്കിൽ സവ്വീസ് സൊസൈററിക്ക് ഏററവും കൂടുതൽ തുക സംഭാവന നല്കിയ കലവറ ശങ്കരപ്പിള്ളയെപ്പോലെ സ്വാധീനശക്തിയുള്ള പല പല പ്രമാണികളുടേയും സഹകരണം ഇതിലേക്കു വളരെ സഹായകമായി. ഹൈന്ദവസമുദായത്തിൽ നിന്നു പൊതുവെതന്നെ ഈ കാര്യത്തിൽ ഉദാരമായ സഹായങ്ങൾ ലഭിച്ചിട്ടുണ്ട്. എന്നിട്ടും സാമാന്യം വിപുലമായ തോതിൽ പ്ലാൻചെയ്തിരുന്ന ആ കെട്ടിടത്തിൻെറ പണിക്ക് പലപ്പോഴും വലിയ തുകകൾ പോരാതെ വന്നു. അപ്പോഴൊക്കെ സ്തംഭനാവസ്ഥ പരിഹരിച്ചതു് സമുദായത്തിൽകുറുപ്പിൻെറ കുബേരത്വവും വദാന്യതയുമായിരുന്നു. സൊസൈററിയുടെ ആദ്യദശകത്തിൽ സമയോചിതമായ ദാനംകൊണ്ട് ആരെയും ആത്മതപരതന്ത്രരാക്കിയ വ്യക്തികളിൽ പ്രഥമഗണനീയനാരെന്നു ചോദിച്ചാൽ അതു് സമുദായത്തിൽ കുറുപ്പാണെന്നു നിസ്സംശയം പറയാം. ഒരുപ്രാവശ്യം അദ്ദേഹം സൊസൈറ്റിക്കു വിഷുക്കൈനീട്ടം കൊടുത്തതു് ഒരു കൊമ്പനാനയെ ആയിരുന്നു. "അദ്ദേഹം നല്കിയ തെങ്ങിൻതോപ്പും, കൊമ്പനാനയും, പണവും വസ്തുക്കളുംകൂടി മുപ്പതിനായിരത്തിൽപ്പരം രൂപാ മുതൽ പിടിപ്പുള്ളതാകുന്നു" എന്നാണ് ജനറൽസെക്രട്ടറിയുടെ ഒരു റിപ്പോർട്ടിൽ കാണുന്നതു്. 1099-ൽ തന്നെ ആദ്യത്തെ മൂന്നു ഫാറങ്ങളോടുകൂടി ഉൽഘാടനം ചെയ്യപ്പെട്ട സ്കൂൾ ഒരു ഹൈസ്കൂളാകാൻ കാലതാമസം വേണ്ടിവന്നില്ല. 1104-ൽ ദിവാൻ വാട്ട്സ് അതു് ഉൽഘാടനംചെയ്തു. മിഡിൽ സ്കൂൾ ആയിരുന്നപ്പോൾത്തന്നെ അതിൻ്റെ ഹെഡ്മാസ്റ്ററായിരുന്ന കൈനിക്കര കുമാരപിള്ളയുടെ ഭരണത്തിൻ കീഴിൽ ഈ സ്ഥാപനം കാര്യക്ഷമതയിലും ഉയന്ന ഒരു നിലവാരം പരിപാലിച്ചു.

## പൊതുസേവനങ്ങൾ

സൊസൈററിയുടെ വളർച്ചയിൽ ആദ്യ ദശവത്സരത്തിലെ സംഘടനയുടേയും വിദ്യാലയങ്ങളുടേയും ചരിത്രം മാത്രമാണ് മുകളിൽ വിവരിച്ചതു്. ഇവയ്ക്കുംപുറമേ സമുദായസേവനപരമായ മററു പ്രവത്തനങ്ങളിലും ഈ കാലഘട്ടത്തിൽ സൊസൈററി നിരന്തരം വ്യാപൃതമായിരുന്നു. അവയിൽ ഏററവും പ്രാധാന്യമർഹിക്കുന്നതു് നായന്മാരുടെ ദായക്രമം പരിഷ്കരിക്കുന്നതിൻെറ ആവശ്യകതയെ സംബന്ധിച്ച സമുദായമദ്ധ്യത്തിൽ നടത്തിവന്ന പ്രചാരണജോലികളാണ്. സർവീസ്സൊസൈറ്റി പ്രസിഡൻ്റായിരുന്ന ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള 1099-ൽ നിയമസഭയിൽ അവതരിപ്പിക്കുവാൻ തയ്യാറാക്കിയ നായർബിൽ അന്നത്തെ ഒരു തിളയ്ക്കുന്ന പ്രശ്നമായിട്ടാണു പരിണമിച്ചതു്. ദീർഘകാലത്തെ പ്രചാരണവേലകൾകൊണ്ടു് സമുദായത്തിൽ ഭൂരിപ

ക്ഷം ജനങ്ങൾക്കുമുണ്ടായ പുരോഗമനാശയങ്ങളുടെ പരിണതഫലമായിരുന്ന ആ ബിൽ. എന്നിട്ടുതന്നെയും അതു പാസ്സാകാനുള്ള സാദ്ധ്യതകൾ പ്രായേണ വിരളമായിട്ടാണു കാണപ്പെട്ടതു്. അതിനു് പല കാരണങ്ങളുമുണ്ടു്. അന്നത്തെ ഗവണ്മെൻറിൽ വളരെ സ്വാധീനം ചെലുത്തിയിരുന്ന ബ്രാഹ്മണക്ഷത്രിയസമുദായങ്ങളിൽനിന്നു നായർസമുദായത്തിൽ വിവാഹബന്ധമുണ്ടായിരുന്ന അനേകം വ്യക്തികൾക്കു ബില്ലിൻപ്രകാരം സന്താനങ്ങളുടെ മുതലവകാശവ്യവസ്ഥ ബാധകമാകുമെന്നു വന്നപ്പോൾ, അവർ അതിനെ എതിർക്കുകയാണു ചെയ്തതു്. അതിനുംപുറമേ ബില്ലിന്റെ പ്രധാനലക്ഷ്യമായ ആളോഹരി ഭാഗക്രമത്തോടും മക്കത്തായത്തോടും നായർസമുദായത്തിനുള്ളിൽത്തന്നെ പ്രബലമായ ഒരു യാഥാസ്ഥിതികപക്ഷത്തിനു് എതിർപ്പും ഉണ്ടായിരുന്നു. ഈ സാഹചര്യങ്ങളിൽ നിയമസഭയിലെ ഗവണ്മെൻറുപക്ഷവും മിക്കവാറും ബില്ലിനെ എതിർക്കുമെന്ന നില വന്നുകൂടി. എങ്കിലും അതിനകം, ബിൽ നിയമമായി കാണുവാൻ സമുദായാന്തരീക്ഷത്തിൽ പ്രത്യക്ഷപ്പെട്ട തീവ്രമായ ആവേശം ഏതാണ്ടു് അപ്രതിരോദ്ധ്യമായിത്തന്നെ കാണപ്പെട്ടു. അങ്ങനെയുള്ള ആവേശവും അതുപോലെതന്നെ സുചിന്തിതമായ ഒരു അഭിപ്രായഗതിയും സമുദായത്തിൽ സൃഷ്ടിക്കുന്നതിനു് ഏററവും കൂടുതൽ പ്രചാരണജോലി ചെയ്തതും, മുന്നിട്ടുനിന്നു് പ്രവർത്തിച്ചതും നായർസർവീസ്സൊസൈററി പ്രവർത്തകരാണു്. രാജ്യത്തിൻെറ നാനാഭാഗങ്ങളിലായി പ്രചാരണജോലികൾ നടത്തുവാൻ സർവീസ്സൊസൈററി, സുപ്രസിദ്ധ വാഗ്മിയും സമുദായാഭിമാനിയുമായിരുന്ന സൊസൈറ്റിപ്രവർത്തകൻ പ്രൊ. എൻ. നായരെ പ്രത്യേകം നിയോഗിച്ചിരുന്നു. സെക്രട്ടറിയും രാജ്യവ്യാപകമായ തന്റെ സഞ്ചാരങ്ങൾക്കിടയ്ക്കു ദീർഘകാലമായി മരുമക്കത്തായത്തിൻെറ ദൂഷ്യങ്ങളേയും, ദായക്രമപരിഷ്കാരത്തിൻെറ അനുപേക്ഷണീയതയേയും സംബന്ധിച്ചു് നിരന്തരം ഉദ്ബോധനങ്ങൾ നല്കിക്കൊണ്ടാണിരുന്നതു്. സർവീസ്സൊസൈറ്റിയുടെ മുഖപത്രമായിരുന്ന 'സർവീസ്'മാസിക മുഖാന്തരം ഈ വിഷയങ്ങൾ സംബന്ധിച്ചു് സമുദായമദ്ധ്യത്തിൽ പുരോഗമനാശയങ്ങൾ പരത്തുവാൻ സൊസൈറ്റി എപ്പോഴും ബദ്ധശ്രദ്ധമായിരുന്നു. ഇപ്രകാരമുള്ള തീക്ഷ്ണശ്രമങ്ങളുടെ ഫലമായിട്ടാണു് നിയമസഭയിൽ നിരവധി പ്രതിബന്ധങ്ങൾ ഉണ്ടായിട്ടുപോലും 1099–ലെ നായർബിൽ വിജയപൂർവ്വം പുരോഗമിച്ചതും, ഭൂരിപക്ഷത്തോടെ പാസ്സായതും.

## അന്യസമുദായമൈത്രിയും അവശോദ്ധാരണവും

അന്യസമുദായമൈത്രിയും അവശസമുദായോദ്ധാരണവും ആദ്യംമുതല്ക്കേ സൊസൈറ്റിയുടെ ഒരു പ്രധാന ആദർശമായിരുന്നു. ആദ്യവർഷത്തിലെ പ്രവർത്തനങ്ങളെക്കുറിച്ചു് അക്കാലത്തു് സൊസൈറ്റിയുടെ ഒരു പ്രചാരകനായിരുന്ന കാ. കണ്ണൻനായർ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു: "രജകന്മാർ, ഈഴവർ, അരയന്മാർ, പറയർ, പുലയർ, കുറവന്മാർ എന്നീ ജാതിക്കാരുടെ വക പല സംഘങ്ങളിലും ഈ സൊസൈറ്റിയുടെ അംഗങ്ങൾ ഹാജരായി സഭാദ്ധ്യക്ഷം വഹിക്കയും പ്രസംഗങ്ങൾ നടത്തുകയും ചെയ്തിട്ടുണ്ടു്. ഇപ്രകാരം ഇന്നേവരെ ഈ സംഘാംഗങ്ങൾ ചെയ്തിട്ടുള്ള പ്രസംഗങ്ങളുടെ എണ്ണം എഴുപത്തിയഞ്ചാകുന്നു."*

---

* സമസ്തകേരള നായർസാമുദായികസമ്മേളനവൃത്താന്തം, പേജ് 66.

നായർസമുദായോദ്ധാരണം മാത്രമായിരുന്നില്ല സർവീസ്സൊസൈറ്റിയുടെ ലക്ഷ്യം. ഹൈന്ദവസമുദായത്തിന്റെ ഏകീകരണവും പരിഷ്കാരവുംകൂടി ഉണ്ടായാൽ മാത്രമേ കേരളത്തിലെ സാമാന്യശക്തി ബലവത്താകു എന്ന വിശ്വാസമാണ് സൊസൈറ്റിപ്രവത്തകന്മാർക്ക് എന്നും ഉണ്ടായിരുന്നത്. ഹിന്ദുമതത്തിലെ അയിത്താചാരം നിർമ്മാർജ്ജനം ചെയ്യാതെ ഐക്യം സംജാതമാകുകയില്ലെന്നുള്ളതു് അനുഭവസിദ്ധവുമായിരുന്നു. സർവീസ്സൊസൈററിസെക്രട്ടറി തൻെറ പ്രവത്തനങ്ങളുടെ ആദിമഘട്ടം മുതല്ക്കേ പിന്നോക്കസമുദായക്കാരോടു സൗഹാർദ്ദത്തിനുവേണ്ടി ഉററുശ്രമിച്ചുവന്നു. വിശേഷിച്ചും പുലയർ, പറയർ മുതലായവരുടെ സംഘടനകളെ പ്രോത്സാഹിപ്പിക്കാനും, അവരുടെ അധഃസ്ഥിതബോധം മാറ്റി അവരെ ഉദ്ബുദ്ധരാക്കാനും ഉററു ശ്രമിച്ചുവന്നു. ഈഴവസമുദായത്തോടു് അദ്ദേഹം ആദ്യംമുതല്ക്കുതന്നെ ഏററവും സൗഹാർദ്ദത്തോടുകൂടിത്തന്നെ പെരുമാറി. ഹിന്ദുസമുദായത്തിലെ രണ്ടു പ്രധാനഘടകങ്ങളായിട്ടാണ് നായരീഴവസമുദായങ്ങളെ അദ്ദേഹം വീക്ഷിച്ചതു്. അവർതമ്മിലുള്ള ദൃഢമൈത്രി ഹൈന്ദവസംഘടനയുടെ ആണിക്കല്ലാണെന്നും അദ്ദേഹം പറഞ്ഞുവന്നു. കേരളത്തിൽ അയിത്തോച്ചാടനപ്രസ്ഥാനം സംഘടിതരൂപത്തിൽ ആരംഭിക്കുന്നതിനുമുമ്പുതന്നെ മന്നത്തിൻെറ ശ്രദ്ധ ഈ വിഷയത്തിൽ പ്രത്യേകം പതിഞ്ഞിരുന്നു എന്നതിനു വ്യക്തമായ തെളിവുകളുണ്ട്. നാല്പത്തേഴ വർഷങ്ങൾക്കുമുമ്പ് (1093 വൃശ്ചികം 12-ാം തീയതി) അദ്ദേഹം ആലുമ്മൂട്ടിൽ ഗോവിന്ദൻചാന്നാർക്കയച്ച ഒരു കത്തിൽ ഇപ്രകാരം എഴുതിയിരിക്കുന്നു:

"നമ്മുടെ രണ്ടു സമുദായങ്ങളും തമ്മിലുള്ള യഥാർത്ഥമായ സഹോദരബന്ധത്തിനു ശിഥിലത്വം സംഭവിച്ചതു് എന്തായാലും, എങ്ങനെയായാലും അതിനെപ്പററി കുററംപറകയൊ പരിതപിക്കയൊ മാത്രം ചെയ്യാതെ, പൂർവ്വസ്ഥിതിയിൽ ആകാൻ ശ്രമിക്കുകൂടി ചെയ്യേണ്ടതു നമ്മുടെ രണ്ടുകൂട്ടരുടേയും കൃത്യമാകുന്നു. ഇക്കാര്യത്തെപ്പററി നമ്മുടെ പ്രമാണികളിൽത്തന്നെ അധികംപേരും അധികം ദീർഘമായി ആലോചിച്ചിട്ടുണ്ടോ എന്നു് എനിക്കു ബലമായ സംശയമുണ്ട്. അന്യോന്യം കുററംപറയാനും, ഉള്ള ബന്ധംതന്നെ ഇല്ലാതെയാക്കാനും നമ്മുടെ കൂട്ടത്തിൽ ധാരാളം ആളുകളുണ്ടുതാനും. ഇതൊരു അവസരമെന്നു കരുതി ബന്ധുഭാവേന വരുന്ന പരമാർത്ഥ ശത്രുക്കളും ഈ രണ്ടു സമുദായത്തേയും കൂട്ടിപ്പിടിപ്പിക്കാൻ ശ്രമിക്കാതിരുന്നിട്ടില്ല. ഈ വ്യസനകരമായ നിലയ്ക്കു് അല്പം ഒരാശ്വാസം ജഗദീശ്വരൻ നല്കീട്ടുണ്ട്. ഈ രണ്ടു സമുദായങ്ങളും തമ്മിൽ കഴിയുന്നത്രവേഗം പൂർവ്വബന്ധം ഉറപ്പിച്ചും, സഹോദരബന്ധം കൂട്ടിയും ജീവിക്കേണ്ടതാണെന്നുള്ള ബോധം ഇരുകൂട്ടരിലും അപൂർവ്വം ചിലരിൽ ഉണ്ടായിക്കാണുന്നു. നാം വേർപിരിഞ്ഞു നിന്നാൽ സമീപിക്കാൻ സാധിക്കയില്ല. ചില ദുസ്സഹങ്ങളായ വിഷമങ്ങളെ സഹിച്ചിട്ടും നമുക്കതിനുവേണ്ടി ശ്രമിക്കണം. കാലസ്ഥിതി അനുസരിച്ചു രണ്ടു സമുദായങ്ങളും ചില വിഷയങ്ങളിൽ വെവ്വേറെ പോയെങ്കിലേ ഒരുകാലത്തു എല്ലാ വിഷയങ്ങളിലും യോജിക്കാൻ സാധിക്കയുള്ളു. ഈ തത്വം മനസ്സിൽ വച്ചുകൊണ്ടുതന്നെ വേണം നമുക്കു സമുദായത്തിനുവേണ്ടി ജോലിചെയ്യാൻ. കേരളത്തിലുള്ള എല്ലാ വർഗ്ഗക്കാരും, എല്ലാ മതക്കാരും, സഹോദരബന്ധത്തിൽ ജീവിക്കാനുള്ള ശ്രമം ചെയ്യുന്നതും സർവ്വീസ്സൊസൈററിയുടെ ഉദ്ദേശ്യങ്ങളിൽ ഒന്നുതന്നെയാണ്. എന്നാൽ സംഘത്തിൽ പ്രവത്തിക്കാനുള്ള ആളുകളുടെ

കുറവും മററുചില അസൗകര്യങ്ങളും കൊണ്ടു് ഉദ്ദേശ്യാനുസരണം വേണ്ടിടത്തോളം പ്രവർത്തിക്കാൻ സാധിക്കുന്നില്ല. പുലയർ, പറയർ മുതലായ സാധുജനങ്ങളുടെ സംഘങ്ങളിൽ പോകയും പല സഹായങ്ങൾ ചെയ്കയും ചെയ്തു വരുന്നുണ്ടു്. എന്നാൽ ഭാഗ്യംകൊണ്ടു് ആവിധത്തിൽ ഒരു സഹായം ഈഴവസഹോദരങ്ങൾക്കു് ആവശ്യമില്ലാത്തതിനാൽ വളരെ കുറച്ചുമാത്രമെ ആ സമുദായത്തിൽ പ്രവേശിക്കാൻ ഇടയായിട്ടുള്ളു. എങ്കിലും രണ്ടു സമുദായത്തിലുമുള്ള അന്ധവിശ്വാസങ്ങളും അനാചാരങ്ങളും ഇല്ലാതെയാക്കി നമ്മുടെ പൂർവ്വ ചരിത്രബന്ധത്തേയും, മനുഷ്യത്വത്തേയും ഗ്രഹിപ്പിക്കാൻ ഇനി അമാന്തിക്കാൻ പാടില്ല. അതുകൊണ്ടു സൗകര്യമുള്ള സന്ദർഭങ്ങളിലെല്ലാം ഈഴവസഭകൾ വിളിച്ചുകൂട്ടുകയും അവരുടെ സഭകളിൽ സംബന്ധിക്കുകയും ചെയ്യണമെന്നു തീർച്ചപ്പെടുത്തിയിരിക്കുന്നു. അതിനു വേണ്ട സൗകര്യങ്ങളും സഹായങ്ങളും ചെയ്തുതരേണ്ടതു് നിങ്ങളെപ്പോലുള്ളവരുടെ കൃത്യമാണു്. പല പരിഷ്കാരങ്ങളും സർവ്വീസ്സൊസൈററി മനസ്സിൽ കരുതീട്ടുണ്ടു്. പ്രയോഗിക്കാനുള്ള സ്ഥലവും സന്ദർഭവുമുണ്ടായില്ല. അവിടെ മകരമാസം ആദ്യം ഒരു വലിയ ഈഴവസഭ (നിങ്ങളുടെ ഒരു വിശേഷാൽ യോഗം) കൂടിയാൽ കൊള്ളാം. ഞങ്ങളിൽ ചിലരുംകൂടി അതിൽ പങ്കുകൊള്ളാമെന്നു വിചാരിക്കുന്നു. മറുപടി കിട്ടിയതിനുമേൽ തീയതി നിശ്ചയിച്ചെഴുതാം.''

## അയിത്തോച്ചാടന പ്രസ്ഥാനം

ഈ കത്തിൽ പ്രദർശിതമായിരിക്കുന്ന സമുദായസൗഹൃദബുദ്ധി അദ്ദേഹത്തിൽ ആദ്യംമുതല്ക്കേ ദൃഢമൂലമായിട്ടുണ്ടായിരുന്നു. എന്നാൽ രണ്ടു സമുദായങ്ങളും ഏകീഭവിച്ചുനിന്നു പ്രവർത്തിക്കുന്നതിനുള്ള സന്ദർഭങ്ങൾ ലഭിക്കാൻ ഏതാനും വർഷങ്ങൾകൂടി കഴിയേണ്ടിവന്നു. ക്ഷേത്രപ്രവേശനവാദത്തിൻെറ ആവിർഭാവമായിരുന്നു പ്രഥമസന്ദർഭം. സർവ്വീസ്സൊസൈററി അതിനെ ഹാർദ്ദമായി അനുകൂലിക്കുക മാത്രമല്ല, അതിനുവേണ്ടി വിപുലമായ പ്രചരണവേലകൾ നടത്തുകയും ചെയ്തു. സൊസൈറ്റി പ്രസിഡന്റായിരുന്ന ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള സത്യാഗ്രഹപ്രസ്ഥാനത്തിൻെറ നേതാക്കന്മാരിൽ ഒരാളായിരുന്നു. സെക്രട്ടറി മന്നവും, സൊസൈററിയുടെ പ്രധാന പ്രവർത്തകരിൽ ഒരാളായിരുന്ന എം. എൻ. നായരും മിക്കവാറും വൈക്കത്തുതന്നെ താമസിച്ചും അല്ലാത്തപ്പോൾ വെളിയിൽ സഞ്ചരിച്ചും പ്രചരണവേലകൾ ചെയ്തും സത്യാഗ്രഹവിജയത്തിനു് പരമാവധി പ്രയത്നിച്ചുവന്നു. ടി. കെ. മാധവൻ കേരളത്തിലെ അയിത്തോച്ചാടന പ്രസ്ഥാനം സംബന്ധിച്ചു് മഹാത്മാഗാന്ധിയുമായി സമ്പർക്കത്തിൽ വരികയും, വൈക്കം സത്യാഗ്രഹത്തിനുള്ള അനുമതിയും അനുഗ്രഹവും വാങ്ങുകയും ചെയ്തതോടുകൂടി കേരളത്തിലെ ഉല്പതിഷ്ണുക്കളായ സാമൂഹ്യപ്രവർത്തകരുടേയും പൊതുസ്ഥാപനങ്ങളുടേയും കഴിവുകളും സന്നദ്ധതയും പ്രദർശിപ്പിക്കാനുള്ള ഒരു സുവർണ്ണാവസരം സമാഗതമായി. സർവ്വീസ്സൊസൈററി പ്രവർത്തകർ ആ കർത്തവ്യം അഭിമാനകരമായിത്തന്നെ നിർവ്വഹിച്ചു. 1099-ലെ നായർസമ്മേളനം വൈക്കത്തുവെച്ചു നടത്താൻ മുൻകയ്യെടുത്തു പ്രവർത്തിച്ചതു് സർവ്വീസ് സൊസൈററിയായിരുന്നു. അവിടെത്തന്നെയാണു് അത്തവണത്തെ എസ്. എൻ. ഡി. പി. സമ്മേളനവും നടത്തപ്പെട്ടതു്. നായരീഴവസൗഹാർദ്ദത്തിൻേറയും, ഇരു സമുദായക്കാർക്കും സത്യാഗ്രഹസമരത്തിലുണ്ടായിരുന്ന സമാന

താല്പര്യത്തിൻേറയും പ്രതീകമെന്നോണം സത്യാഗ്രഹസമ്മേളനപ്പന്തലിൽവച്ചു വമ്പിച്ച ഒരു നായരീഴവ സംയുക്ത സമ്മേളനവും നടത്തപ്പെട്ടു. അതു സംഘടിപ്പിക്കുവാൻ സവ്വീസ്സൊസൈററി സെക്രട്ടറിയും എം. എൻ. നായർ മുതലായ പ്രവത്തകന്മാരും മുൻകൈയെടുത്തു. സംയുക്തസമ്മേളനത്തിൻെറ അദ്ധ്യക്ഷസ്ഥാനത്തേക്കു വരിക്കപ്പെട്ടതു് സൊസൈററി പ്രസിഡൻറ് ചങ്ങനാശ്ശേരി പരമേശ്വരൻപിള്ളയായിരുന്നു.

## സവണ്ണജാഥ

സഞ്ചാരസ്വാതന്ത്ര്യപ്രമേയത്തിനു് സവണ്ണഹിന്ദുക്കളുടെ പ്രാതികൂല്യമില്ലെന്നു തെളിയിച്ചെങ്കിലേ ഗവണ്മെൻറാനുകൂല്യം സിദ്ധിക്കു എന്നു വന്നപ്പോൾ അതിലേക്കു തീവ്രമായ ഒരു പ്രചരണപരിപാടി സംഘടിപ്പിക്കേണ്ടിവന്നു. അതിനു മഹാത്മാഗാന്ധി നിർദ്ദേശിച്ച മാർഗ്ഗം സവണ്ണഹിന്ദുക്കളുടെ ഒരു ജാഥ വൈക്കത്തുനിന്നു തിരിച്ചു് കാൽനടയായി തിരുവനന്തപുരത്തെത്തി, സഹസ്രക്കണക്കിനു് സവണ്ണഹിന്ദുക്കളുടെ ഒപ്പോടുകൂടിയ ഒരു ഭീമഹർജ്ജി അന്നു നാടുവാണിരുന്ന മഹാറാണി റീജൻറിൻെറ പക്കൽ സമപ്പിക്കണമെന്നതായിരുന്നു. ഒപ്പു ശേഖരിക്കുവാൻ രാജ്യമാകെ സഞ്ചരിച്ച കമ്മിററിയിൽ പ്രാമുഖ്യം വഹിച്ചതു് മന്നവും ടി. കെ. മാധവനും എ. കെ. പിള്ളയുമാണു്. ജാഥയുടെ സഞ്ചാരപഥത്തിൽ അതിനു് ഗാംഭീര്യം വദ്ധിപ്പിക്കാനും, അയിത്തോച്ചാടനതത്വങ്ങൾ ജനഹൃദയങ്ങളിൽ ഗാഢമായി പതിപ്പിക്കാനും ആവശ്യമായ സകല പ്രചരണപരിപാടികളും അവർ ഏർപ്പെടുത്തി. സവണ്ണജാഥയുടെ സവ്വസൈന്യാധിപനായി തെരഞ്ഞെടുക്കപ്പെട്ടതു് മന്നമായിരുന്നു.

സവണ്ണജാഥയെക്കാൾ ആവേശജനകവും വണ്ണശബളവുമായ മറെറാരു പദയാത്രാപരിപാടി കേരളക്കരയിൽ അന്നുവരെ ഉണ്ടായിട്ടില്ല. തലസ്ഥാനനഗരിയിലേക്കുള്ള യാത്രയിൽ ഓരോ പ്രദേശം കഴിയുന്തോറും ജാഥയുടെ അംഗസംഖ്യ വദ്ധമാനമായിക്കൊണ്ടിരുന്നു. നാനാപ്രദേശങ്ങളിലും അതിനു സിദ്ധിച്ച സ്വീകരണങ്ങൾ കൂടുതൽ കൂടുതൽ ഊജ്ജസ്വലങ്ങളായിക്കൊണ്ടിരുന്നു. ഇടയ്ക്കിടയ്ക്കുണ്ടായ ഘോരമാരികൾക്കോ, കഠോരമായ സൂര്യാതപത്തിനോ ജാഥയുടെ വിജയലാളിതമായ പുരോഗതിയെ ഒരുവിധത്തിലും സ്പർശിക്കാൻ കഴിഞ്ഞില്ല. ജാഥയുടെ ഉപനായകന്മാരായിരുന്ന കെ. പി. കേശവമേനോൻ, കേളപ്പൻ, കണ്ണന്തോടത്തു വേലായുധമേനോൻ മുതലായവക്കു പുറമേ, സവ്വീസ്സൊസൈററി അംഗങ്ങളായിരുന്ന പ്രാക്കുളം പരമേശ്വരൻപിള്ള, സമുദായത്തിൽ കേശവക്കുറുപ്പ്, എം. എൻ. നായർ മുതലായി പ്രായഭേദമോ, സ്ഥാനഭേദമോ, പരിഗണിക്കാതെ പല വ്യക്തികളും ആദ്യവസാനം പങ്കുകൊണ്ടിരുന്നു. അവിടവിടെയുള്ള സൊസൈററി സംഘടനകളും എസ്. എൻ. ഡി. പി. സംഘടനകളും ജാഥയുടെ ഓരോ സ്ഥലത്തെ സ്വീകരണത്തിനും, സൽക്കാരത്തിനും വിശ്രമത്തിനും വേണ്ട സജ്ജീകരണങ്ങൾ തയ്യാറാക്കിയിരുന്നു. സവ്വീസ് സൊസൈററിയുടേയും, എസ്. എൻ. ഡി. പി. യോഗത്തിൻേറയും നിരുപാധികമായ പിൻതുണയോടും സഹകരണത്തോടുംകൂടി സമാരംഭിച്ച ഈ സംരംഭം തിരുവനന്തപുരത്തെത്തുന്നതിനകം കേരളത്തിലെ യാഥാസ്ഥിതികാഭിപ്രായത്തെ ഏതാണ്ടു നൂറുശതമാനവും മാററിമറിച്ചു് സത്യാഗ്രഹപ്രസ്ഥാനത്തിനു് അനുകൂലമാക്കിത്തീത്തെന്നു നിസ്സംശയം പറയാം. ജാഥ തലസ്ഥാന

ന്നെത്തിയശേഷം മഹാറാണിയുടെ അടുക്കൽ മെമ്മോറിയൽ സമപ്പിക്കാൻ പോയ കമ്മിററിയെ നയിച്ചതു് സവ്വിസ്സൊസൈററി പ്രസിഡൻറായിരുന്നു. നിവേദനത്തിനു് മഹാറാണിയുടെ മറുപടി അത്രവളരെ പ്രോത്സാഹജനകമായിരുന്നില്ലെങ്കിലും, മഹാത്മാഗാന്ധിയുടെ അനുഗ്രഹത്തോടും കേരളക്കരയിലെ ഉല്പതിഷ്ണുക്കളായ നേതാക്കന്മാരുടെ മാർഗ്ഗദർശനത്തോടും, ജനലക്ഷങ്ങളുടെ ഊർജ്ജസ്വലമായ സഹകരണത്തോടുംകൂടി മന്നത്തിൻെറ സവ്വസൈന്യാധിപത്യത്തിൽ വൈക്കത്തുനിന്നു തിരുവനന്തപുരംവരെ ജൈത്രയാത്ര ചെയ്തു സവണ്ണജാഥ കേരളരാജ്യലക്ഷ്മിയെ ആവേശിച്ചിരുന്ന അയിത്തപ്പിശാചിൻെറ അസ്ഥിപഞ്ജരത്തെ ഇഞ്ചിഞ്ചായി ചവിട്ടിഞെരിച്ചുകൊണ്ടാണു് അതിൻെറ പ്രയാണം തുടന്നതെന്നതു് പിൽക്കാലസംഭവങ്ങൾ സുവ്യക്തം വെളിപ്പെടുത്തി.

താമസിയാതെ എൻ. കുമാരൻ ഹാജരാക്കിയ സഞ്ചാരസ്വാതന്ത്ര്യം സംബന്ധിച്ചുള്ള അടിയന്തിരപ്രമേയം നിയമസഭയുടെ ആലോചനയ്ക്കു വന്നു. ആ പ്രമേയം ഒററ വോട്ടിൻെറ വ്യത്യാസത്തോടുകൂടി പരാജയപ്പെട്ടുവെങ്കിലും, എതിരായി വോട്ടുചെയ്തവരിൽ പൊതുജനപ്രതിനിധിയായ ഒരൊററ നായർ മെമ്പർപോലും ഉണ്ടായിരുന്നില്ലെന്നുള്ളതു് അഭിമാനഹേതുകവും സുസ്മരണീയവുമായ ഒരു വസ്തുതയാണു്. സമുദായപ്രവത്തകന്മാരുടെ പ്രചാരണജോലികൾ പൊതുജനാഭിപ്രായത്തെ എത്ര അഗാധമായി സ്പർശിച്ചുകഴിഞ്ഞിരുന്നു എന്നുള്ളതിനേയും അതു തെളിയിക്കാതിരുന്നില്ല.



പെരുന്ന ദേവീക്ഷേത്രം—ആദ്യം ഹരിജനങ്ങൾക്കു തുറന്നുകൊടുത്തു

ആദ്യത്തെ ദശവത്സരത്തിൽത്തന്നെ സമുദായോദ്ധാരണത്തിലെന്നപോലെ പൊതുവെ സാമൂഹ്യപരിഷ്കരണസാരംഭങ്ങളിലും മായാത്ത മുദ്രകൾ പതിച്ചു കഴിഞ്ഞിരുന്ന സർവ്വീസ്സൊസൈറ്റി അതിൻെറ ഘടനയിലും പരിധിയിലും ഉത്തരോത്തരം ഉൽക്കർഷം പ്രാപിച്ചു വരികയായിരുന്നു. അതിനു സഹായിക്കുന്ന ഒരു പ്രസിദ്ധീകരണശാഖയും ക്രമേണ രൂപംപ്രാപിക്കുന്നുണ്ടായിരുന്നു. 1095-ാമാണ്ടുമുതൽ സൊസൈററിയുടെ ആഭിമുഖ്യത്തിൽ പ്രസിദ്ധീകരിച്ച സർവ്വീസ്മാസികയോടുകൂടിയാണ് അതു് ആരംഭിച്ചതു്. സെക്രട്ടറിയുടെ ചുമതലയിലും കാ. കണ്ണൻനായരുടെ പത്രാധിപത്യത്തിലും ആദ്യം കറുകച്ചാലിലും, പിന്നെ ചങ്ങനാശ്ശേരിയിലും നിന്നു പ്രസിദ്ധപ്പെടുത്തിവന്ന ഈ മാസിക 1097-ാമാണ്ടോടുകൂടി തിരുവനന്തപുരത്തുനിന്നു് എൻ. കെ കൃഷ്ണപിള്ളയുടെ പത്രാധിപത്യത്തിൽ നടത്തിത്തുടങ്ങി. സർവ്വീസ്സൊസൈറ്റിയുടെ ആദർശം പ്രവർത്തനങ്ങൾ മുതലായവ ക്കുംപുറമെ, നായർസമുദായത്തിൻെറ കാലാനുസരണമായ പുരോഗതിയെ സഹായിക്കുന്നതും, സമുദായാഭിമാനവും ഉൽക്കർഷേച്ഛയും വളർത്തുന്നതുമായ വിഷയങ്ങളെക്കുറിച്ചു പ്രതിപാദിക്കാനും ഈ പ്രസിദ്ധീകരണത്തിൽ പ്രത്യേകം ശ്രദ്ധചെലുത്തിയിരുന്നു. നായർബില്ലിനെ സംബന്ധിച്ചു് അനുകൂലമായ പൊതുജനാഭിപ്രായം സൃഷ്ടിക്കുന്നതിനും എതിർശക്തികളെ എതിർക്കേണ്ടിടത്തു് എതിർക്കുന്നതിനും അനുനയിപ്പിക്കേണ്ടിടത്തു് അനുനയിപ്പിക്കുന്നതിനും 'സർവീസ്' ചെയ്ത സേവനം സ്തുത്യർഹമാണ്.

## രാഷ്ട്രീയസ്പർശം

രാഷ്ട്രീയകാര്യങ്ങളിൽ സൊസൈറ്റി ഇടപെടാൻ ഉദ്ദേശിച്ചിരുന്നില്ല. എങ്കിലും 1097-ാമാണ്ടോടുകൂടി, സൊസൈററിപ്രവർത്തകന്മാർ, വിശേഷിച്ചും സെക്രട്ടറി, നിയമസഭാതെരഞ്ഞെടുപ്പു സംബന്ധിച്ചു് പ്രചാരണജോലികളിൽ പ്രവേശിക്കേണ്ടിവന്നു. സൊസൈററിപ്രസിഡൻ്റ് ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള, അന്നത്തെ പരിഷ്കരിച്ച നിയമസഭയിൽ സ്ഥാനാർത്ഥിയായി നിന്നതുമൂലമാണ് അതു വേണ്ടിവന്നതു്. അന്നു് ഓരോ സമുദായവും അവരവർക്കു കഴിവുള്ളിടത്തോളം സ്വന്തം പ്രതിനിധികളെത്തന്നെ നിയമസഭയ്ക്കയയ്ക്കാൻ ഉറ്റു ശ്രമിച്ചുവന്ന കാലമായിരുന്നു. തിരുവല്ലാ നിയോജകമണ്ഡലം, അന്നത്തെ വോട്ടവകാശയോഗ്യതയായ അഞ്ചുരൂപാ കരം തീരുവക്രമമനുസരിച്ചു് ഹൈന്ദവഭൂരിപക്ഷമുള്ള ഒരു നിയോജകമണ്ഡലമായിരുന്നെങ്കിലും, യാഥാസ്ഥിതികരും ഉയർന്ന ജാതിക്കാരുമായ ഹിന്ദുവോട്ടർമാരെ—അവരിൽ ഒരു വലിയ വിഭാഗം സ്ത്രീകളായിരുന്നു—പോളിങ്ങ്സ്റ്റേഷനിൽ വരുത്തുക കേവലം ദുസ്സാദ്ധ്യമായ ഒരു യത്നമായിരുന്നു. എതിർസ്ഥാനാർത്ഥിയായിരുന്ന ഈ. ജെ. ജോൺ വ്യക്തിപ്രഭാവത്തിലും സമുദായനേതൃത്വത്തിലും ചങ്ങനാശ്ശേരിയേക്കാൾ ഒട്ടും കുറഞ്ഞ ആളുമായിരുന്നില്ല. തിരുവല്ലായിലെ ക്രിസ്ത്യൻസമുദായത്തിൻെറ പ്രാബല്യവും, ധനശേഷിയും, സംഘടനാബലവും സുവിദിതമായിരുന്നു. ഇപ്രകാരമുള്ള സാഹചര്യങ്ങളിലാണ് ചങ്ങനാശ്ശേരിയും ജോൺവക്കീലുമായുള്ള മത്സരം നടന്നതു്.

ഹിന്ദുവോട്ടർമാരെ പരമാവധി രംഗത്തിറക്കുകയെന്നതിലായിരുന്നു ചങ്ങനാശ്ശേരിയുടെ വിജയസാദ്ധ്യത. അതുമിക്കവാറും, തിരുവല്ലായിലെ ഹിന്ദുക്കളെ സാമൂഹ്യവും രാഷ്ട്രീയവുമായി ഉദ്ബുദ്ധരാക്കിത്തീർക്കുന്നതിനെ ആശ്രയിച്ചുമിരുന്നു. ഒന്നു രണ്ടു മാസത്തേക്കു്

മന്നത്തിന്റെ പ്രവർത്തനരംഗം തിരുവല്ലായിൽ കേന്ദ്രീകരിച്ചു. ചങ്ങനാശ്ശേരിയുമായി അദ്ദേഹം താലൂക്കിന്റെ നാനാഭാഗങ്ങളിലും സഞ്ചരിച്ച് നിരവധി പൊതുയോഗങ്ങളിൽ സ്വാധീനശക്തിയുള്ള പ്രമാണികളെയെല്ലാം പ്രേരിപ്പിച്ച് പൊതുരംഗത്തിറക്കി. ആ പര്യടനങ്ങളും ഉദ്ബോധനങ്ങളും വളരെ ഫലവത്തായി. തിരുവല്ലാനിയോജകമണ്ഡലത്തിലെ ഹിന്ദുക്കളുടെ ഇടയിൽ വൈകാരികമായ ഒരു ഉത്തേജനം തന്നെ സംജാതമായി. വോട്ടെടുപ്പുദിവസം പല പ്രതിബന്ധങ്ങൾ—കലാപങ്ങൾതന്നെയും—ഉണ്ടായെങ്കിലും, ചങ്ങനാശ്ശേരിയുടെ തെരഞ്ഞെടുപ്പു പരിപൂർണ്ണവിജയത്തിൽ കലാശിച്ചു. മന്നത്തിന്റെ പ്രഭാഷണശക്തിയും, പ്രചരണവൈദഗ്ദ്ധ്യവും, സംഘടനാപാടവവും ഏററവും കൂടുതൽ പരീക്ഷണവിധേയമായ ഒരു സന്ദർഭമായിരുന്നു അത്. ആ വിജയം ഏറെക്കുറെ സർവ്വീസ് സൊസൈററിയുടേയും വിജയമായിരുന്നു.

സർവീസ്മാസിക, രാഷ്ട്രീയകാര്യങ്ങൾ വിമർശിക്കേണ്ട ആവശ്യം വന്നപ്പോഴൊരിക്കലും അതിൽനിന്ന് ഒഴിഞ്ഞുമാറിയിരുന്നില്ല. സർവ്വീസ്സൊസൈററി രാഷ്ട്രീയ സംഘടനയല്ലായിരുന്നെങ്കിലും, രാഷ്ട്രീയകാര്യങ്ങളിൽനിന്ന് തീരെ ഒഴിഞ്ഞുനില്ക്കാൻ ആദ്യകാലത്ത് ഇച്ഛിച്ചിരുന്നില്ല.

## ആദ്യകാലത്തെ ആസ്തികൾ

സൊസൈററിയുടെ വിപുലമായ ഉദ്ദേശ്യങ്ങൾക്കനുസരണമായി ധനസ്ഥിതി ഉടനെ ലഭിച്ചില്ലെങ്കിലും, ആദ്യത്തെ പത്തുവർഷത്തിനിടയ്ക്കുതന്നെ ധാരാളം വിലപിടിപ്പുള്ള ഭൂസ്വത്തുക്കൾ സമ്പാദിക്കാൻ സൊസൈററിക്കു കഴിഞ്ഞു. അതിൽ ആദ്യയിനമായ കറുകച്ചാൽവസ്തുവിനെപ്പററി (നടമേൽ ഇരവിക്കുറുപ്പും കുന്നപ്പള്ളി നാരായണൻ നായരുംകൂടി കൊടുത്ത 87 ഏക്കർ) പറഞ്ഞുകഴിഞ്ഞല്ലൊ. അടുത്ത സംഭാവന എളിയതാണെങ്കിലും സ്മരണീയമായിട്ടുള്ളതാണ്. അത് മന്നത്തുപത്മനാഭപിള്ളയുടെ മാതുലൻ പരേതനായ വേലായുധൻപിള്ളയുടെ സ്മരണയ്ക്കായി അദ്ദേഹത്തിന്റെ പിണ്ഡം അടിയന്തിരദിവസം(1091 തുലാം 15-ാംതീയതി) കുടുംബാംഗങ്ങളായ ചിററാററുത്തു കുമാരപിള്ളയും സഹോദരിമാരും മരുമക്കളുംകൂടി സൊസൈററിക്കു ദാനംചെയ്ത ഒരേക്കർ 29 സെൻറു നിലമാണ്. പിന്നീടുണ്ടായതു് പനങ്ങോട്ടു കേശവപ്പണിക്കർ വാഗ്ദത്തം ചെയ്തിരുന്ന അയ്യായിരം രൂപാ വിലയ്ക്കു് അദ്ദേഹം 1091 ഇടവം 14-ാംതീയതി സൊസൈറ്റിക്കു ദാനംചെയ്ത അഞ്ചേക്കർ 96 സെൻറു പുഞ്ചനിലവുമായിരുന്നു. ഇവകൂടാതെ സ്കൂൾവകയ്ക്കു കിട്ടിയ വസ്തുക്കളായ പ്രാക്കുളത്തു രണ്ടര ഏക്കറും, കരുവാറ്റായിൽ ഏഴ് ഏക്കറും, ചങ്ങനാശ്ശേരിയിൽ അഞ്ചു് ഏക്കറും സ്ഥലം, സൊസൈറ്റിയുടെ ആസ്തികളിൽ ഉൾപ്പെട്ടിരുന്നു. 1100-ൽ തയ്യാറാക്കപ്പെട്ട ആദ്യത്തെ ദശവത്സരറിപ്പോർട്ടിൽ അതുവരെയുള്ള സൊസൈററിയുടെ ധനസ്ഥിതിയെക്കുറിച്ചു് ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു: "മൊത്തത്തിൽ, 100 പറ നിലവും, 101 ഏക്കർ പുരയിടവും, ഇപ്പോൾ സൊസൈററിയുടെ സ്വത്തായിട്ടുണ്ടു്. കെട്ടിടങ്ങളും, സാധനസാമഗ്രികളും, ഭൂസ്വത്തുംകൂടി ഉദ്ദേശം രണ്ടുലക്ഷം രൂപയ്ക്കുള്ള സ്വത്തു് ഇന്നു സൊസൈറ്റിയുടെ അധീനതയിലുണ്ടെന്നു വിചാരിക്കാവുന്നതാകുന്നു."

പത്തുവർഷത്തിനിടയ്ക്കുണ്ടായ സാമ്പത്തികമായ ഈ പുരോഗതി, അക്കാലത്തെ സ്ഥിതിക്കു്, സൊസൈററിയെപ്പോലെ ശൈശവദശയിലിരുന്ന ഒരു സ്ഥാപനത്തെസംബന്ധിച്ചിടത്തോളം

അതിൻെറ പ്രവൎത്തകന്മാരുടെ ആത്മാൎത്ഥതയുടേയും പ്രവൎത്തനശേഷിയുടേയും പ്രതീകമായിരുന്നെന്നു നിസ്സംശയം പറയാം.

## രജിസ്ട്രേഷൻ

സമുദായസേവനത്തിൽ പരിശീലനം സിദ്ധിച്ചവരും, അതിനായി ജീവിത സമർപ്പണം ചെയ്യവരുമായ അംഗങ്ങളുടെ ഒരു സംഘടനയായിട്ടാണല്ലോ നായർ സർവീസ സൊസൈറ്റി ആദ്യം വിഭാവനം ചെയ്യപ്പെട്ടിരുന്നതു്. പക്ഷേ, സംഘത്തിന്റെ സ്ഥാപകരിൽതന്നെ, വളരെ ചുരുക്കംപേക്കേ, സൂക്ഷ്മമായിപ്പറഞ്ഞാൽ ഒരാൾക്കുമാത്രമേ, ആ വ്യവസ്ഥയനുസരിച്ചു മുഴുവൻ സമയവും സൊസൈറ്റിക്കുവേണ്ടിത്തന്നെ വിനിയോഗിക്കാൻ സാദ്ധ്യമായുള്ളു. എങ്കിലും, സംഘപ്രവൎത്തനത്തിനു് സൗകര്യാനുസരണമെങ്കിലും സമയം ചെലവാക്കാനും സംഭാവനകൾ ചെയ്യാനും, ബഹുമതാംഗങ്ങളായിരിക്കാനും സന്നദ്ധതയുള്ളവർ കുറയൊക്കെ ഉണ്ടായിരുന്നതിനാൽ, പ്രാരംഭകാലത്തുതന്നെ സൊസൈററിക്കു് ഇത്രയും വളരുവാൻ കഴിഞ്ഞു. ഏതാനും വിദ്യാഭ്യാസസ്ഥാപനങ്ങളും, ഭൂസ്വത്തുക്കളും സൊസൈററിയുടെ അധീനതയിലാവുകയും, കേരളത്തിലെ പ്രമാണികളായ അനേകം വ്യക്തികൾ ഏതെങ്കിലുംതരത്തിൽ അതുമായി ബന്ധപ്പെടുകയും ചെയ്തപ്പോൾ സ്ഥാപനത്തിൻെറ നിലയും അന്തസ്സും സാരമായി വൎദ്ധിച്ചു. അതു് ഒരു അംഗീകൃത സ്ഥാപനമായിരിക്കേണ്ടതിൻെറ ആവശ്യകതയും പ്രവൎത്തകന്മാൎക്കു ബോദ്ധ്യമായി. 1100 മിഥുനം 17-ാംതീയതി സൊസൈറ്റി തിരുവിതാംകൂർ കമ്പനി റഗുലേഷൻ അനുസരിച്ചു് 12-ാം നമ്പരായി രജിസ്റ്റർ ചെയ്യപ്പെട്ടു. അതോടുകൂടി രജിസ്റ്റർചെയ്ത കമ്പനികൾക്കുണ്ടായിരിക്കേണ്ട ഉത്തരവാദിത്വത്തേയും, സൊസൈററിവക സ്ഥാപനങ്ങളുടെ രക്ഷയേയും കരുതി അംഗങ്ങളെ ചേൎക്കുന്നകാര്യത്തിൽ ചില നിയന്ത്രണങ്ങൾ പരിപാലിക്കേണ്ട ആവശ്യവും വന്നുകൂടി.

പ്രാരംഭകാലത്തു് പന്ത്രണ്ടു രൂപയായിരുന്നു സൊസൈററിയിലെ ഓരോ അംഗവും കൊടുക്കേണ്ടിയിരുന്ന ഏററവും കുറഞ്ഞ തുക. രജിസ്റ്റർ ചെയ്തതോടുകൂടി അംഗത്വം രണ്ടു് ഇനങ്ങളിലായി തരംതിരിക്കപ്പെട്ടു — സ്ഥിരം മെമ്പർ എന്നും, ആയുഷ്കാലമെമ്പർ എന്നും. ആയിരം രൂപയിൽ കുറയാത്ത സംഖ്യ ഒന്നായി സംഭാവന ചെയ്യുന്ന ആൾ ഒരു സ്ഥിരം മെമ്പറും, അഞ്ഞൂറു രൂപയിൽ കുറയാതെ സംഭാവന നൽകുന്ന ആൾ ആയുഷ്കാലമെമ്പറും ആയിരിക്കുമെന്നു വ്യവസ്ഥചെയ്തു. ജീവിതകാലം മുഴുവൻ സൊസൈററിക്കുവേണ്ടി ജോലിചെയ്യാൻ തയ്യാറുള്ളപക്ഷം, സൊസൈററിഅംഗങ്ങളിൽ അറുപതുശതമാനം പേൎക്കു് ആനുകൂല്യമുള്ള ഒരാളിനു പണസംഭാവന കൂടാതെതന്നെ ഒരു ആയുഷ്കാലമെമ്പറാകാൻ കഴിയുമായിരുന്നു. സൊസൈററിയുടെ ആദൎശങ്ങൾ അനുസരിച്ചു പ്രവൎത്തിക്കുന്ന ഒരു കരയോഗത്തിൻെറ പ്രതിനിധി സ്ഥിരം മെമ്പറായിരിക്കാൻ വ്യവസ്ഥയുണ്ടായിരുന്നു. ഇരുപത്തൊന്നു് ആയുഷ്കാല മെമ്പറന്മാരും അഞ്ചു സ്ഥിരംമെമ്പറന്മാരും ഉൾപ്പെടെ അന്നുണ്ടായിരുന്ന ഇരുപത്തിയാറു് അംഗങ്ങളോടുകൂടിയാണു് 1100-ൽ സൊസൈററി രജിസ്റ്റർ ചെയ്യപ്പെട്ടതു്.

പൊതുയോഗവും, പൊതുയോഗം തെരഞ്ഞെടുക്കുന്ന കൗൺസിലുമായിരുന്നു പുതിയ വ്യവസ്ഥപ്രകാരം സൊസൈററിയുടെ പ്രവൎത്തനത്തിനു ചുമതലപ്പെട്ട സമിതികൾ. പൊതുയോഗത്തിൻെറ പരമാധികാരത്തിനു വിധേയമായി ഭരണകാൎയ്യങ്ങൾ നിൎവ്വഹിക്കു

കയായിരുന്നു കൗൺസിലിൻെറ ചുമതല. പൊതുഭരണം, വിദ്യാലയപ്രവർത്തനം, വസ്തുക്കളുടെ കൃഷിയും സംരക്ഷണവും എന്നിങ്ങനെ ഏതാനും ഇനങ്ങൾ മാത്രമേ അന്നത്തെ വ്യവസ്ഥകൾപ്രകാരം സൊസൈററിയുടെ പ്രധാന പ്രവർത്തനങ്ങളായിരുന്നുള്ളു.

## സംഘടനാശാഖ

കരയോഗസ്ഥാപനം, പ്രാരംഭകാലംമുതല്ക്കേ സൊസൈററിയുടെ ഉദ്ദേശ്യങ്ങളുടെ കൂട്ടത്തിൽ പ്രാധാന്യംവഹിച്ചിരുന്നു. എന്നാൽ ആ കരയോഗങ്ങളും സൊസൈററിയുമായി പറയത്തക്ക ബന്ധങ്ങൾ പരിപാലിച്ചിരുന്നുവെന്നു പറവാൻ തരമില്ല. അന്നു് കരയോഗങ്ങളുണ്ടാക്കി സൊസൈററിയോടു സംഘടിപ്പിക്കണമെന്നുദ്ദേശമുണ്ടായിരുന്നില്ല. ഓരോ കരയിലും സംഘടനകൾ ഉണ്ടാക്കി അവയുടെ പ്രവർത്തനത്തിനു മാർഗ്ഗനിർദ്ദേശം ചെയ്യുമാത്രമേ ആദ്യം ചെയ്തുള്ളു. കരയോഗങ്ങൾ അംഗഘടകങ്ങളായി പരിഗണിക്കപ്പെട്ടിരുന്നില്ല. സൊസൈററി അവയെ നിയന്ത്രിച്ചിരുന്നുമില്ല. എന്നാൽ ഒരു കേന്ദ്രഘടനയോടു സംഘടിപ്പിക്കപ്പെടാത്ത കരയോഗങ്ങൾ നിഷ്ഫലങ്ങളാണെന്നു ക്രമേണ തെളിഞ്ഞു. അതിനാൽ സൊസൈററിയുടെ രജിസ്ട്രേഷനോടുകൂടി, കരയോഗങ്ങൾ അതിനോടു സംഘടിക്കണമെന്നു വ്യവസ്ഥചെയ്തു. ആയിരം രൂപ കൊടുക്കുന്ന കരയോഗത്തിനു് അതിൻെറ ഒരു പ്രതിനിധിയെ സൊസൈററിയിലെ ഒരു സ്ഥിരാംഗമായിട്ടയയ്ക്കാൻ അവകാശം ലഭിച്ചു. സംഘടനയിൽക്കൂടിയേ സമുദായശക്തി നിലനില്ക്കുയുള്ളുവെന്ന അഭിപ്രായം പ്രവർത്തകന്മാരിൽ രൂഢമൂലമായിവന്നു. അതിന്റെ ഫലമായി. 1101-ൽ ഒരു പ്രത്യേക സംഘടനാവകുപ്പുതന്നെ ആരംഭിച്ചു. പ്രചാരണത്തിലും സംഘടനയിലും അതിസമർത്ഥനായിരുന്ന എം. എൻ. നായരെ സംഘടനാസെക്രട്ടറിയായി നിയമിക്കുകയും, എല്ലാ താലൂക്കുകളിലും ശമ്പളത്തോടെ ജോലിചെയ്യുന്ന ഓർഗനൈസർമാരെ ഏർപ്പെടുത്തുകയും ചെയ്തു. പരസ്പരസഹായസംഘങ്ങളുടെ മാതൃകയിലുള്ള ഗ്രാമീണഘടനകൾ രൂപവൽക്കരിച്ചു് അവമുഖാന്തരം ഒരു സമുദായസർവ്വേ നടത്തി നായർസമുദായത്തിൻെറ തല്ക്കാലനില ഗ്രഹിക്കുക എന്നതാണു് ഇതുകൊണ്ടു് ആദ്യം ഉദ്ദേശിക്കപ്പെട്ടതു്. അങ്ങനെ സ്ഥാപിക്കപ്പെടുന്ന ഘടകങ്ങളെ താലൂക്കുതോറും ഓരോ യൂണിയൻെറ കീഴിൽ ഘടിപ്പിക്കാനും സൊസൈററി അവയുടെയെല്ലാം നിയന്ത്രണം വഹിക്കാനും തീരുമാനിക്കപ്പെട്ടു. ആദ്യത്തെ ഒന്നര ദശകത്തോളംകാലം ഭാരത ഭൃത്യജനസംഘത്തിൻെറ മാതൃകയിൽ ഒരു സമുദായസേവനസംഘമെന്ന നിലയിൽമാത്രം പ്രവർത്തിച്ചിരുന്ന സർവ്വീസ് സൊസൈറ്റി, രാജ്യവ്യാപകമായ സംഘടനകളുടെ ഒരു കേന്ദ്രസ്ഥാപനമാകാനുള്ള ഉദ്യമം അപ്പോൾമുതൽ ആരംഭിച്ചു എന്നു പറയാം.

## വിഷുപ്പിരിവു്

സംഘടനാശാഖ ആരംഭിച്ചതോടുകൂടി അതിൻെറ പ്രവർത്തനങ്ങൾക്കും അതിൽ വിഭാവനചെയ്യപ്പെട്ടിരുന്ന പ്രചരണജോലികൾക്കും ആവശ്യമുള്ള പണം വേണ്ടിവന്നു. ലഘുവായ ഒരു പണപ്പിരിവുകൊണ്ടു് ഈ ആവശ്യം നിർവ്വഹിക്കണമെന്നു തീരുമാനിച്ചതിൻെറ ഫലമായിട്ടാണു വിഷുപ്പിരിവാരംഭിച്ചതു്. വിഷുദിവസം, ഓരോ ആളും ഒരു ചക്രം എന്ന ക്രമത്തിൽ

സൊസൈററിക്കു കൈനീട്ടം കൊടുക്കണമെന്നുള്ള കാര്യമേ അതിൽ അന്തർഭവിച്ചിരുന്നുള്ളു. ആക്കും വിഷമംകൂടാതെ നിറവേററാവുന്ന കാര്യമേ ആയിരുന്നുള്ളു അതു്. എങ്കിലും തുകകൾ പിരിച്ചെടുക്കുന്നതിൻെറ പ്രായോഗിക വൈഷമ്യം ഗണ്യമായിട്ടുള്ളതായിരുന്നു. നായന്മാർ ഉള്ള കരകളിലെല്ലാം വിഷുദിവസം സംഘടിതമായി വളൻ്റിയർമാർ പ്രവത്തിച്ചെങ്കിൽ മാത്രമേ ഓരോ വീട്ടിലും ഹാജരായി ഈ ചെറിയ ചെറിയ തുകകൾ വാങ്ങിച്ചെടുക്കാൻ സാധിക്കുമായിരുന്നുള്ളു. അതിലേക്കു്, രാജ്യവ്യാപകമായ ഒരു വളൻറിയർ സംഘടനയായിരുന്നു ആവശ്യമുണ്ടായിരുന്നതു്. ഓരോ കരയിലും ഇതു പെട്ടെന്നു് എങ്ങനെ സാധിക്കുമെന്നതായിരുന്നു പ്രശ്നം. അതിനാൽ, വളരെ പരിമിതമായ പ്രതീക്ഷകളോടുകൂടിമാത്രമേ സൊസൈറ്റി ഈ പദ്ധതിക്കുദ്യമിച്ചുള്ളു. പ്രതീക്ഷയിൽ കവിഞ്ഞ ഫലമാണുണ്ടായതു്. ഈ സരണിയിലുള്ള ആദ്യയത്നമെന്ന നിലയിൽ അതു തികച്ചും വിജയകരമായി എന്നുതന്നെ പറയാം. വിഷുദിവസം 910 വളൻ്റിയറന്മാർ മൊത്തം 23487 വീടുകൾ സന്ദശിച്ചതായും 3674 രൂപ 16 ചക്രം പിരിഞ്ഞുകിട്ടിയതായും, വീടൊന്നിനു ശരാശരി നാലുചക്രംവീതം പിരിഞ്ഞുകിട്ടിയതിൻ്റെ ഫലമാണു് അതെന്നും അന്നു പ്രസിദ്ധീകരിച്ച കണക്കുകളിൽനിന്നു കാണാൻകഴിയും. ഇതു് അത്രവലിയ തുക അല്ലായിരിക്കാം. എന്നാൽ പണത്തുകയെ മാത്രം ആശ്രയിച്ചു വിജയം നിശ്ചയിക്കേണ്ട ഒരു യത്നമായിരുന്നില്ല വിഷുപ്പിരിവു്. ഒരു ദേശീയദിനത്തിൽ ആയിരത്തോടടുത്തുവരുന്ന ഒരു വളൻ്റിയർസംഘടന സൊസൈററിക്കുവേണ്ടി രാജ്യവ്യാപകമായ ഒരു പ്രചരണജോലി നിവ്വഹിച്ചു എന്നതു് നിസ്സാരമായ കാര്യമല്ല. നായർസമുദായത്തിൻെറ ചരിത്രത്തിൽ ഇതുപോലെയുള്ള സന്നദ്ധസേവനങ്ങൾ അഭൂതപൂവ്വങ്ങളാണു്. വിഷുപ്പിരിവുകൊണ്ടു സൊസൈററി ഉദ്ദേശിച്ച ഉണർവു് ഈ ആദ്യയത്നത്തിൽ പ്രതീക്ഷയെ കവിഞ്ഞുതന്നെ ഉണ്ടായി. പിരിവുതുകയുടെ കാര്യമാണെങ്കിൽ ഒരു ചക്രക്രമത്തിൽ 3600-ൽ പരം രൂപ അക്കാലത്തു തുച്ഛമായ ഒരു തുകയുമായിരുന്നില്ല.

ഓരോ കരയിലും സംഭാവനകൾ പിരിക്കാൻ സൊസൈറ്റി ഏപ്പെടുത്തിയിരുന്ന ഓർഗനൈസർമാരുടെ ജോലി സ്തുത്യർഹമായിരുന്നു. സമുദായസ്നേഹത്തോടുകൂടി പ്രചരണത്തിനിറങ്ങിയാൽ സാമാന്യക്കാരുടെയിടയിൽ സാമൂഹ്യമായ കത്തവ്യബോധവും ഊജ്ജസ്വലതയും ഉണ്ടാക്കാൻ സാദ്ധ്യമാകുമെന്നു് അവർ തെളിയിച്ചു. സാമാന്യജനങ്ങളുമായി അടുത്തു സമ്പക്കം പുലത്തി അവരെ സംഘടിപ്പിച്ചു് സമുദായശ്രേയസ്സിനുതകുന്ന സംരംഭങ്ങളിൽ ഭാഗഭാക്കുകളാക്കാനുള്ള സൊസൈററിയുടെ ആദ്യപരീക്ഷണവുമായിരുന്നു അതു്. സൊസൈററിയുടെ പ്രസ്ഥാനങ്ങളെ എപ്പോഴും എതിത്തുകൊണ്ടിരുന്ന പുരോഭാഗികൾ ഈ സംരംഭത്തെ സംബന്ധിച്ചും ആക്ഷേപങ്ങൾ പുറപ്പെടുവിക്കാതിരുന്നില്ല. പണപ്പിരിവിനു് അതു കുറെയൊക്കെ ബാധകമാവുകയും ചെയ്തു. എങ്കിലും ഫലം മൊത്തത്തിൽ ഒട്ടുംതന്നെ നിരാശാജനകമായിരുന്നില്ല.

## കരയോഗങ്ങൾ

കരയോഗങ്ങൾ, മാതൃകാനിബന്ധനകൾ അനുസരിച്ചു് സംഘടിപ്പിച്ചു് സൊസൈറ്റിയോടു ബന്ധപ്പെടുത്തിത്തുടങ്ങിയതു് സൊസൈറ്റിയുടെ ചരിത്രത്തിലെ ഒരു പ്രധാന നാഴികക്കല്ലാണു്. പക്ഷേ, ആദ്യത്തെ ഒന്നുരണ്ടു വഷകാ

ലം ആ സരണിയിൽ പറയത്തക്ക പുരോഗതിയൊന്നുമുണ്ടായില്ല. അത്രവളരെ കരയോഗങ്ങൾ നിലവിൽ വരികയോ, അധികമെണ്ണം സൊസൈറ്റിയോട് സംഘടിക്കയോ ചെയ്തില്ല. എന്നാൽ 1104-ാമാണ്ടോടുകൂടി സംഘടനാപ്രസ്ഥാനം ഊർജ്ജസ്വലവും ത്വരിതവുമാക്കാനുള്ള ചില യത്നങ്ങൾ ആരംഭിച്ചു. കരയോഗങ്ങളേയും യൂണിയനുകളേയും സംബന്ധിച്ചുള്ള ഒരു പുതിയ നിയമാവലി കൗൺസിൽ പാസ്സാക്കുകയും, അവയനുസരിച്ച് കരയോഗങ്ങളും യൂണിയനും സൊസൈററിയിൽനിന്നുതന്നെ രജിസ്റ്റർചെയ്തു കൊടുക്കാൻ വ്യവസ്ഥ ചെയ്യുകയും ചെയ്തു. ഇരുപതിൽ കുറയാത്ത കരയോഗങ്ങൾ ചേർത്ത് ഓരോ യൂണിയൻ ഉണ്ടാക്കാനും, ഓരോ യൂണിയനേയും സൊസൈററിയിൽ അംഗമാക്കാനുമാണു തീരുമാനിച്ചതു്. കരയോഗങ്ങളുടെ സംഘടനയും രജിസ്ട്രേഷനും സംബന്ധിച്ചുള്ള ചുമതല വഹിക്കാൻ 'എൻ. എസ്സ്. എസ്സ്. കരയോഗരജിസ്ട്രാർ' എന്നും 'ഓർഗനൈസിംഗ്സെക്രട്ടറി' എന്നും പുതുതായി രണ്ടു് ഉദ്യോഗതസ്തികകളും സൃഷ്ടിക്കപ്പെട്ടു. പ്രത്യേകം ഒരാളെ നിയമിക്കുന്നതുവരെ ജനറൽസെക്രട്ടറിതന്നെ രജിസ്ട്രാരുടെ ജോലി വഹിക്കുന്നതിനു നിശ്ചയിക്കുകയും, അതുവരെ സൊസൈററിയുടെ ആഭിമുഖ്യത്തിലുള്ള പരസ്പരസഹായസംഘങ്ങളുടെ ഓർഗനൈസറായിരുന്ന ടി. പി. വേലുക്കുട്ടിമേനോനെ കരയോഗം ഓർഗനൈസിംഗ് സെക്രട്ടറിയായി നിയമിക്കുകയും ചെയ്തു. ടി. പി. വേലുക്കുട്ടിമേനോന്റെ കരയോഗസംഘടനാപ്രചരണം സൊസൈററിയുടെ ശക്തിയും വ്യാപ്തിയും വളരെ വദ്ധിപ്പിച്ചു. സംഘടനാശാഖയുടെ ചരിത്രത്തിൽ വേലുക്കുട്ടിമേനോന്റെ നാമം സുസ്മരണീയവുമാണു്. അദ്ദേഹത്തിന്റെ അസാധാരണവാഗ്മിത്വവും പ്രചരണസാമർത്ഥ്യവുംമൂലം കരയോഗരജിസ്ട്രേഷൻ ത്വരിതഗതിയിൽ പുരോഗമിച്ചു.

## മെംബർഷിപ്പ് വികസനം

അതിനിടയ്ക്കു് സൊസൈററിയിലെ മെംബർഷിപ്പിനുള്ള ഫീസ് സംബന്ധിച്ചു ചില വിമർശനങ്ങളും, എതിരഭിപ്രായങ്ങളും ഉണ്ടാകാതിരുന്നില്ല. വലിയ തുകകൾ ഫീസായി കൊടുത്തു് അംഗങ്ങളായി ചേർന്നിട്ടുള്ള ഒരു പരിമിതവിഭാഗത്തിന്റെ വകയായുള്ള ഒരു സ്ഥാപനമാണു് സൊസൈറ്റിയെന്നും, കൂടിയ ഫീസ്നിരക്കു സാമാന്യക്കാരെ ഈ സംഘടനയിൽനിന്നു് അകററിനിർത്താൻ പര്യാപ്തമാണെന്നും മററുമായിരുന്നു ആരോപണങ്ങൾ. പുതുതായി സംഘടിപ്പിക്കപ്പെട്ട 'നായർമഹാസഭ'യിലൂടെയാണു് ഈ എതിർവാദങ്ങൾ ഏററവും കൂടുതൽ മുഴങ്ങിക്കേട്ടതു്. എന്നാൽ സൊസൈററി അതിന്റെ പ്രാരംഭഘട്ടത്തിൽ അംഗങ്ങൾക്കു നിശ്ചയിച്ചിരുന്ന പ്രവേശനനിയന്ത്രണം, ചില തത്വങ്ങളെ ആസ്പദമാക്കി ആലോചനാപൂർവ്വം ഏർപ്പെടുത്തിയിരുന്നതാണെന്നും, ആ നിയന്ത്രണങ്ങൾ ഉണ്ടായിരുന്നതുകൊണ്ടാണു് സമുദായസ്നേഹികളും സേവനതല്പരരും സമാനാഭിപ്രായക്കാരുമായ ഏതാനും പേർക്കു് ഉറച്ച ഒരു അടിസ്ഥാനമിടാൻ സാധിച്ചതെന്നുമുള്ള വസ്തുത മനസ്സിലാക്കാൻ കഴിഞ്ഞവർ എതിർവാദങ്ങൾക്കു പറയത്തക്ക വില കല്പിച്ചില്ല. ശൈശവദശയിലുള്ള ഒരു സംഘടനയിൽ സമുദായത്തിന്റെ പ്രാതിനിധ്യം പടിപടിയായിട്ടല്ലാതെ പൊടുന്നനവേ വിപുലീകരിച്ചാൽ ആ വ്യവസ്ഥകൊണ്ടുതന്നെ സംഘടന അനിയന്ത്രിതമായിത്തീർന്നു തകരുമെന്നുള്ളതിനു് കേരളത്തിൽത്തന്നെ നിരവധി ദൃഷ്ടാന്തങ്ങളുണ്ടായിരുന്നു. സർവീസ് സൊസൈററി ഒരു പ്രത്യേക

ആദർശത്തിലും, പ്രവൎത്തനപരിപാടിയിലും വിശ്വസിച്ച സേവനസന്നദ്ധതയുള്ള അംഗങ്ങളുടെ സംഘടനയായിട്ടാണു് ആരംഭിച്ചതു്. സംഭാവനയുടെ തുക മാത്രമായിരുന്നില്ല അതിലെ അംഗത്വത്തിനുള്ള യോഗ്യത. അതുകൊണ്ടു് ചെറുതോ വലുതോ ആയ ഏതു സംഭാവനയും കൊടുക്കുന്ന ആരെയും അംഗങ്ങളായി സ്വീകരിക്കുക എന്ന നയം സൊസൈററിക്കു് ഒരുകാലത്തും ഉണ്ടായിരുന്നില്ല. വിശേഷിച്ചും ആദ്യഘട്ടങ്ങളിൽ വളരെ സൂക്ഷിച്ചും പരീക്ഷിച്ചും മാത്രമേ അംഗങ്ങളെ ചേൎത്തിരുന്നുള്ളുവെന്നതു കേവലം പരമാൎത്ഥം മാത്രമാണു്. അതിനുമുമ്പു് സമുദായസേവനരംഗത്തു പ്രത്യക്ഷപ്പെട്ട ആദർശരഹിതങ്ങളായ അനേകം സംഘടനകളുടെ അകാലതിരോധാനത്തിൽനിന്നു് പഠിച്ച പാഠങ്ങളുടെ പരിചയബലത്തോടുകൂടിത്തന്നെയാണു് അംഗയോഗ്യതയുടെ കാൎയ്യത്തിൽ ഇപ്രകാരമുള്ള പരിമിതികൾ സൊസൈറ്റി ദീക്ഷിച്ചതുതന്നെയും. പുരോഭാഗികൾ ഈ സദുദ്ദേശത്തെ, വിപുലമായ പ്രാതിനിധ്യത്തിന്റേയും, സാമാന്യക്കാരുടെ ധനശേഷിയില്ലായ്മയുടേയും പേരിൽ ദുൎവ്യാഖ്യാനം ചെയ്തു വ്യൎത്ഥമായ പ്രക്ഷോഭണങ്ങൾ സംഘടിപ്പിക്കുകയാണുണ്ടായതു്. എന്നാൽ സ്ഥിരോദ്ദേശങ്ങളൊന്നുംകൂടാതെ ആരംഭിച്ച എതിർസംഘടനകൾ എല്ലാം ക്രമേണ രംഗത്തുനിന്നു് അപ്രത്യക്ഷമായപ്പോൾ സൊസൈറ്റി ത്വരിതഗതിയിൽ പുരോഗമിച്ചുകൊണ്ടുതന്നെയിരുന്നു.

## പ്രാതിനിദ്ധ്യവ്യവസ്ഥകൾ

സൊസൈററി സൎവ്വതോമുഖമായി വളർച്ചപ്രാപിക്കുകയും അതിൻെറ അടിസ്ഥാനം നാൾക്കുനാൾ ദൃഢതരമാകുകയും ചെയ്തതനുസരിച്ചു് പ്രാതിനിദ്ധ്യവ്യവസ്ഥയിൽ ജനാധിപത്യരീതിയനുസരിച്ചുതന്നെ വ്യതിയാനങ്ങൾ വരുത്താൻ കാലതാമസമുണ്ടായില്ല. കരയോഗങ്ങൾക്കു സൊസൈറ്റിയിൽ പ്രാതിനിദ്ധ്യം നിശ്ചയിച്ചതുതന്നെ ഇതിനു മതിയായ ഒരു തെളിവാണു്. ഒരു കരയിലെ നായർജനതയെ മുഴുവൻ പ്രതിനിധീകരിക്കുന്ന ഒരു കരയോഗത്തിനു് അംഗയോഗ്യത ആയിരം രൂപയായിരുന്നപ്പോൾത്തന്നെ അതു് ഒരു സംഘടനയെ സംബന്ധിച്ചിടത്തോളം ദുർവഹമായ ഒരു വ്യവസ്ഥയായിരുന്നെന്നു പറയാവതല്ല. സൊസൈററി കേവലം വ്യക്തികളുടെ അധീനതയിലുള്ള ഒരു ഘടനയാണെന്നുള്ള ആരോപണത്തിനു് ഈ മാററം മതിയായ ഒരു മറുപടിയായിരുന്നെന്നുള്ളതും വ്യക്തമാണു്. ജനപ്രാതിനിദ്ധ്യക്രമമനുസരിച്ചും അംഗങ്ങളെ പ്രവേശിപ്പിക്കാൻ സൊസൈററി സന്നദ്ധമായിരുന്നെന്നതിനെയാണല്ലോ അതു തെളിയിക്കുന്നതു്.

1109-ൽ പ്രാതിനിദ്ധ്യവ്യവസ്ഥ കൂടുതൽ വിപുലമാക്കി. വ്യക്തിയായാലും സംഘടനയായാലും 100 രൂപ സംഭാവന ചെയ്താൽ അംഗമാകാമെന്നുള്ള വ്യവസ്ഥ വന്നു. വ്യക്തികളെ മുഴുവൻ ആയുഷ്ക്കാലാംഗങ്ങളും, കരയോഗങ്ങളെ സ്ഥിരാംഗങ്ങളും ആക്കാനും തീരുമാനിച്ചു. ഈ പുതിയ ഏൎപ്പാടോടുകൂടി സൊസൈററിയിലെ അംഗങ്ങളുടെ സംഖ്യ ത്വരിതഗതിയിൽ വർദ്ധിച്ചു. സൊസൈററിയെ ജനാധിപത്യരീതിയിൽ ഒരു ജനകീയസ്ഥാപനമാക്കണമെന്നുള്ള ഉദ്ദേശത്തിന്റെ കൂടുതൽ ഉദാരമായ ഒരു പരീക്ഷണമാണു് ഇതുമൂലം നടന്നതു്. സൊസൈററിയിൽ അംഗത്വം സമ്പാദിക്കാൻ ആഗ്രഹിച്ച വ്യക്തികൾക്കും സംഘടനകൾക്കും ഇതു നല്ല പ്രേരണയായി. അടുത്ത രണ്ടുമൂന്നു വർഷങ്ങളിലായി ധാരാളം അംഗങ്ങൾ ചേർന്നു. 1108-ൽ 628 ആയിരുന്ന അംഗസംഖ്യ 1112-ൽ 1075 ആയി

ഉയന്നു. നാട്ടിന്റെ നാനാഭാഗങ്ങളിലുമു ള്ള അനേകം കരയോഗങ്ങളിലൂടെ സാമാന്യക്കാരുടെ പ്രാതിനിദ്ധ്യമാണ് ഇതുമൂലം കൂടിയതു്. വ്യക്തിപ്രാതിനിദ്ധ്യം ക്രമേണ സംഘടനാപ്രാതിനിദ്ധ്യത്തിൽ ലയിച്ചുപോകുന്ന ഒരു പരിണാമഗതിയാണു് ഇതോടുകൂടി പ്രത്യക്ഷപ്പെട്ടതു്. സംഘടനയുടെ കൂടുതൽ വളർച്ചയെക്കുറിച്ചു് ഇനിയും പ്രതിപാദിക്കാവുന്നതാണു്.

## സർവീസ് ത്രൈവാരികയും എഫ്. എം. എസ്. യാത്രയും

സംഘടനാശാഖയ്ക്കു് പിൻബലം നല്കിയതു് പ്രസിദ്ധീകരണശാഖയായിരുന്നു. സർവീസ്മാസിക എൻ. കെ. കൃഷ്ണപിള്ളയുടെ പത്രാധിപത്യത്തിൽ സാമാന്യം വിപുലമായ പ്രചാരം പ്രാപിച്ചു. നായർബില്ലിൽ നിയമമായി നടപ്പിൽ വന്നതോടുകൂടി ഉണ്ടായ പരിവർത്തനങ്ങളിൽ സമുദായത്തിനു പൊതുവേ മാർഗ്ഗനിർദ്ദേശം നല്കാൻ സർവീസ് മാസിക ചെയ്ത സേവനം സ്മരണീയമായിട്ടുള്ളതാണു്. സൊസൈററി സംഘടനാശാഖ ആരംഭിക്കുകയും വിഷ്ണുപ്രിവൃ നടത്തുകയും ചെയ്തപ്പോൾ തത്സംബന്ധമായ പ്രചരണജോലികൾക്കു മാസികമുഖാന്തരം ധാരാളം സഹായം ലഭിച്ചു. സൊസൈറ്റിയുടെ പ്രവർത്തനപരിധി വർദ്ധിക്കുകയും, കരയോഗസംഘടന രാജ്യവ്യാപകമാവുകയും ചെയ്തതനുസരിച്ചു് പ്രസിദ്ധീകരണശാഖ കൂടുതൽ വിപുലവും കാര്യക്ഷമവുമാക്കേണ്ട ആവശ്യം നേരിട്ടു. അതിലേക്കു സ്വന്തമായ ഒരു മുദ്രാലയം ഉണ്ടാക്കിക്കേണ്ടതു് എല്ലാംകൊണ്ടും ആവശ്യമായിരുന്നു. സർവീസ്മാസിക കുറച്ചു് ഒരു ത്രൈവാരികയായിട്ടെങ്കിലും പ്രസിദ്ധീകരിക്കണമെന്ന ഒരു അഭിപ്രായഗതിയും പ്രവർത്തകന്മാരുടെയിടയ്ക്കുണ്ടായി.

പക്ഷേ, ഇതിനെല്ലാം വേണ്ടിയിരുന്ന പണത്തിനു മാർഗ്ഗമെന്തെന്നതായിരുന്നു പ്രശ്നം. ജനറൽസെക്രട്ടറിയും ഓർഗനൈസിങ്ങ് ശാഖാസെക്രട്ടറി എം. എൻ. നായരുംകൂടി അതിനു് ഒരു നിവൃത്തിമാർഗ്ഗം കണ്ടെത്തി. എഫ്. എം. എസ്സ്-ൽ പോയി സ്ഥിരോത്സാഹം കൊണ്ടു നല്ല ധനസ്ഥിതിയിലെത്തിയ ധാരാളം നായന്മാർ അക്കാലത്തുണ്ടായിരുന്നു. വിശേഷിച്ചും ചേർത്തല സ്വദേശിയായ പാലക്കുന്നത്തു പത്മനാഭപിള്ള (പി. കെ. പിള്ള) തുടങ്ങി സമുദായാഭിമാനമുള്ള പലരും സൊസൈററിയുടെ സുഹൃത്തുക്കളുടെ കൂട്ടത്തിൽ തന്നെ ഉൾപ്പെട്ടിരുന്നു. അവരെ സന്ദർശിച്ചാൽ സാമ്പത്തികസഹായം ലഭിക്കാതിരിക്കയില്ലെന്നുള്ള പ്രതീക്ഷയോടുകൂടി മന്നവും എം. എൻ. നായരും കൂടി 1102 തുലാമാസത്തിൽ എഫ്. എം. എസ്സിലേക്കു പുറപ്പെട്ടു. മലയയിലെ മലയാളികൾ ഉചിതമായ രീതിയിൽ തന്നെ അവരുടെ സമുദായസ്നേഹം പ്രദർശിപ്പിച്ചു. പി. കെ. പിള്ള തന്നെ മൂവായിരം രൂപാ സംഭാവന ചെയ്തു. കൂടാതെ അവിടത്തെ സഞ്ചാരത്തിനും പണപ്പിരിവിനും പലവിധ സഹായങ്ങളും ഒത്താശകളും ചെയ്തുകൊടുത്തു. രണ്ടുമാസത്തെ സഞ്ചാരപരിപാടികൊണ്ടു് ഏകദേശം പതിനായിരം രൂപയോളം പിരിച്ചുകൊണ്ടാണു് ജനറൽസെക്രട്ടറിയും എം. എൻ. നായരും നാട്ടിൽ മടങ്ങിയെത്തിയതു്. സൊസൈറ്റിയെ സംബന്ധിച്ചിടത്തോളം ഐതിഹാസികമായ ഒരു പര്യടനമായിരുന്നു അതു്.* പ്രസിദ്ധീകരണശാ

* ഈ യാത്രയുടെ വിവരങ്ങൾ മന്നം എഴുതിയതു് 'ഞങ്ങളുടെ എഫ്. എം. എസ്. യാത്ര' എന്ന പേരിൽ ആദ്യം സർവീസ് പത്രം മുഖേന ലേഖനപരമ്പരയായും, പിന്നീടു് അതേ പേരിൽ ഗ്രന്ഥമായും പ്രസിദ്ധീകരിച്ചിട്ടുണ്ടു്.

ഖജ്ജുള്ള അടിസ്ഥാനം അതുമൂലം ഉറച്ചു. എൻ. കെ. കൃഷ്ണപിള്ള മുഖാന്തരം തൃത്തുക്കുടിയിൽനിന്നു് ഒരു പ്രസ്സ് വാങ്ങിക്കൊണ്ടുവന്നു് തിരുവനന്തപുരത്തു സ്ഥാപിച്ചു. അതാണ് എൻ. എസ്സ്. എസ്സ്. പ്രസ്സ്. 1103 ചിങ്ങം മുതൽ 'സർവീസ്' ത്രൈവാരികയായി അവിടെനിന്നു പ്രസിദ്ധീകരിച്ചുതുടങ്ങി. മാനേജ്മെൻറു സംബന്ധിച്ചുള്ള ചുമതലകൾ പൊതുവാടത്തു പത്മനാഭപിള്ളയും, പത്രാധിപരുടെ ജോലി എൻ. കെ. കൃഷ്ണപിള്ളയും നിർവ്വഹിച്ചു. പള്ളിപ്പുറം നാരായണപിള്ളയും, പിൽക്കാലത്തു ലേബർകമ്മീഷണരായിരുന്ന പി. എൻ. കൃഷ്ണപിള്ളയും പത്രാധിപസമിതിയിൽ അംഗങ്ങളായിരുന്നു. ഏതാനും വഷത്തേക്കു പ്രശസ്തമായ രീതിയിൽത്തന്നെ സൊസൈററിയുടെ പ്രസിദ്ധീകരണശാഖ പ്രവത്തിച്ചുകൊണ്ടിരുന്നു. സമുദായസംബന്ധമായ അനേകം പ്രശ്നങ്ങൾ പത്രത്തിൽ അക്കാലത്തു് ചർച്ചചെയ്യപ്പെട്ടിട്ടുണ്ടു്. സൊസൈററിയുടെ ആദർശങ്ങളും ഉദ്ദേശങ്ങളും ജനങ്ങളുടെ ഇടയ്ക്കു പ്രചരിപ്പിക്കാനും, എതിരാളികൾ പരത്തിയ തെററിദ്ധാരണകൾ നീക്കാനും അയുക്തികങ്ങളും ആക്ഷേപജടിലങ്ങളുമായ വാദങ്ങളെ ഖണ്ഡിക്കാനും 'സർവീസ്' പംക്തികൾ വളരെയേറെ പ്രയോജനപ്പെട്ടു.

## സംഘടനാശാഖയുടെ വളർച്ചയും വികാസവും

എൻ. എസ്സ്. എസ്സ്. സംഘടനയുടെ അടിസ്ഥാനയൂണിററുകളായ കരയോഗങ്ങളാണ് സ്ഥാപനത്തിൻെറ ജീവനാഡികളെന്നു പറയാവുന്ന ഘടകങ്ങൾ. ഓരോ ദേശത്തും പ്രായപൂത്തിവന്ന നായർസ്ത്രീപുരുഷന്മാരെ അംഗങ്ങളാക്കിച്ചേത്തു് സാമൂഹ്യവും സാമ്പത്തികവുമായ പരിഷ്കാരാഭിവൃദ്ധികൾ കൈവരുത്താനും, അവരെ ഏകീകരിച്ചുനിത്താനും, അവക്കാവശ്യമുള്ള പൊതുസ്ഥാപനങ്ങൾ ഉണ്ടാക്കാനും, മൂലധനം ശേഖരിക്കാനും ഉള്ള ചുമതല ഈ കരയോഗങ്ങൾക്കാണ്. അവ സ്വയംഭരണസ്ഥാപനങ്ങളുമാണ്. സംഘടനയുടെ നിയന്ത്രണത്തിനും മേലന്വേഷണത്തിനുമായി ഓരോ കരയോഗവും തെരഞ്ഞെടുക്കുന്ന ഈരണ്ടു പ്രതിനിധികളെ ചേത്തു് ഓരോ താലൂക്കുയൂണിയൻ ഉണ്ടാക്കിയിട്ടുണ്ടു്. ഈ കരയോഗങ്ങളും യൂണിയനും സംഘടിപ്പിച്ചു് രജിസ്റ്റർ ചെയ്യാനും അവയുടെ മേൽനോട്ടം വഹിക്കാനും അവയെ വഴിതെററിപ്പോകാതെ നിയന്ത്രിക്കാനും ഉള്ള അവകാശം മാത്രമേ സവ്വീസ്സൊസൈററി അവയുടെ മേൽ പ്രയോഗിക്കാറുള്ളൂ. അല്ലാതെ അവയുടെ സ്വയംഭരണാധികാരത്തെ യാതൊരുവിധത്തിലും നിയന്ത്രിക്കാറില്ല. ഈ സംഘടനകൾ ശരിക്കു നടത്താനുള്ള നിർദ്ദേശം കൊടുക്കാനും, പരിശോധിക്കാനുമായി സാമൂഹ്യപരിശീലനം സിദ്ധിച്ച ഓരോ എൻ. എസ്സ്. എസ്സ്. ഇൻസ്പെക്ടർമാരെ താലൂക്കുതോറും നിയമിച്ചിട്ടുണ്ടു്. സംഘടനാശാഖയുടെ പ്രധാന ഉദ്യോഗസ്ഥനാണ് കരയോഗം രജിസ്ട്രാർ.

## കൊച്ചിയിലും മലബാറിലും

ആദ്യകാലത്തു തിരുവിതാംകൂർപ്രദേശത്തു മാത്രമേ കരയോഗങ്ങൾ സംഘടിപ്പിച്ചിരുന്നുള്ളു. മലബാറിലും കൊച്ചിയിലുംകൂടി സമുദായപ്രവത്തനം വ്യാപിപ്പിച്ചു് കേരളത്തിലെ നായന്മാരെ ഒററസ്സംഘടനയുടെ കീഴിൽ കൊണ്ടുവരണമെന്നുള്ള ആശയം സവ്വീസ്സൊസൈററിയുടെ പ്രാരംഭദശ മുതല്ക്കു തന്നെ ഉണ്ടായിരുന്നുവെന്നുള്ളതു് ഇതിനുമുൻപുതന്നെ വിശദമാക്കിക്കഴിഞ്ഞല്ലോ. എന്നാൽ നായർസമുദായ

സംഘടനയ്ക്കുള്ള താല്പര്യം ആ പ്രദേശങ്ങളിൽ അത്ര പ്രബലമായിട്ടില്ലാതിരുന്നതിനാൽ മന്നത്തിന്റെ ആദ്യയത്നങ്ങൾ അത്രമാത്രം വിജയിച്ചില്ല. 1085–ാമാണ്ടിടയ്ക്കു മലബാറിൽ രൈരു നമ്പ്യാർ സംഘടിപ്പിച്ചിരുന്ന 'ഉത്തര കേരള നായർസമാജ'വുമായി മന്നം സമ്പർക്കം പുലർത്തിയിരുന്നു. 'കൊച്ചി നായർസമാജം' എന്ന പേരിൽ രജിസ്റ്റർ ചെയ്യപ്പെട്ടിരുന്ന ഒരു സംഘടനയുടെ ആഭിമുഖ്യത്തിൽ കൊച്ചിയിൽ ചില കരയോഗങ്ങളും കരയോഗമന്ദിരങ്ങളും ഉണ്ടായിരുന്നതിനാൽ അവിടെ മന്നത്തിന്റെ യത്നം കൂടുതൽ സഫലമായി. ആ സ്ഥാപനത്തിന്റെ അദ്ധ്യക്ഷനായിരുന്ന അമ്പാടി ശങ്കരമേനോന് മന്നത്തിന്റെ എൻ. എസ്സ്. എസ്സ്. പ്രവർത്തനങ്ങളെ സംബന്ധിച്ച് വലിയ മതിപ്പുണ്ടായിരുന്നതിനാൽ, കൊച്ചി നായർസമാജത്തെ സർവ്വീസ്‌സൊസൈററിയുമായി സംഘടിപ്പിക്കുന്നതിനുള്ള പ്രാരംഭ ആലോചനകൾ നടന്നു. ആ പദ്ധതി നടപ്പാക്കുന്നതിനുമുൻപ് ശങ്കരമേനോൻ നിര്യാതനായെങ്കിലും, അനന്തരം കൊച്ചി നായർസമാജത്തിന്റെ നേതാക്കന്മാരായിരുന്ന കോമാട്ടിൽ അച്ച്യുതമേനോൻ, പൂമാല കൊച്ചുകൃഷ്ണമേനോൻ, പുത്തേഴത്തു രാമമേനോൻ മുതലായവരുടെ വിശാലവീക്ഷണവും സമുദായാഭിമാനവുംകൊണ്ട് കൊച്ചി നായർസമാജം സർവ്വീസ്‌സൊസൈറ്റിയിൽ ലയിച്ചു. ഇതു് 1125-ലായിരുന്നു. അതനുസരിച്ച് സൊസൈറ്റി പ്രവർത്തനങ്ങൾ കൊച്ചിയിലേക്ക് വ്യാപിപ്പിക്കുകയും തൃശ്ശൂരിൽ ഒരു എൻ. എസ്സ്. എസ്സ്. ഡിസ്ട്രിക്ട്‌യൂണിയൻ സ്ഥാപിതമാകുകയും ചെയ്തു. പ്രശസ്ത സാഹിത്യകാരനായ പുത്തേഴത്തു രാമമേനോനായിരുന്നു അതിന്റെ ആദ്യത്തെ അദ്ധ്യക്ഷൻ. കണയന്നൂർ, മുകുന്ദപുരം, തലപ്പള്ളി, ചിററൂർ എന്നീ നാലു യൂണിയനുകൾകൂടി കൊച്ചിയിൽ രജിസ്റ്റർ ചെയ്യപ്പെട്ടിട്ടുണ്ട്.

## മലബാറിൽ

മലബാർ ഭാഗങ്ങളിൽ ആദ്യകാലത്തു സൊസൈററി ആഗ്രഹിച്ച സംഘടനാപ്രസ്ഥാനം ഫലവത്തായി കാണായ്കയാൽ ആ വഴിക്ക് പിന്നീടു പറയത്തക്ക പരിശ്രമമൊന്നും ചെയ്യാൻ ഇടയായില്ല. എങ്കിലും മലബാറുമായി മറ്റുവിധത്തിൽ ബന്ധപ്പെടാൻ പില്ക്കാലത്തു് അവസരമുണ്ടായി. 1954-ൽ കൊല്ലങ്കോട്ടു മാധവരാജാവിന്റെ മൂത്ത പുത്രൻ തോട്ടയ്ക്കാട്ടു ബാലകൃഷ്ണമേനോൻ പാലക്കാട്ടുപ്രദേശങ്ങളിൽ എൻ. എസ്സ്. എസ്സിന്റെ ആഭിമുഖ്യത്തിൽ ഒരു കരയോഗസംഘടനാപ്രസ്ഥാനം ആരംഭിക്കാൻ മന്നത്തിനെ അങ്ങോട്ടേക്കു ക്ഷണിച്ചു. രണ്ടും മൂന്നും വില്ലേജുകളിലെ ആളുകളെ അവിടവിടെ സമ്മേളിപ്പിക്കത്തക്കവണ്ണം താലൂക്കു വ്യാപകമായ ഒരു പരിപാടിയും അദ്ദേഹം തയ്യാറാക്കി അയച്ചിരുന്നു. അതനുസരിച്ച് ആദ്യം കൊല്ലങ്കോട്ടു ഗോപാലൻനായരുടെ അദ്ധ്യക്ഷതയിൽ കൊല്ലങ്കോട്ടും, പിന്നീട് പാലക്കാടിന്റെ നാനാഭാഗങ്ങളിലും മഹായോഗങ്ങൾ കൂടി കരയോഗങ്ങൾ സംഘടിപ്പിച്ച് രജിസ്റ്റർ ചെയ്യപ്പെട്ടു. ബാലകൃഷ്ണമേനോന്റെ (ടി. ബി. കെ. മേനോൻ) അത്യുത്സാഹവും, ക്ലേശസഹിഷ്ണുതയും, സർവ്വോപരി ജനസ്വാധീനവുമാണ് ഈ സംഘടനാപ്രസ്ഥാനത്തെ പ്രാരംഭത്തിൽത്തന്നെ വിജയിപ്പിച്ചതു്. ആരാധനാപരമായ ഔത്സുക്യത്തോടും ആർഭാടഭരിതമായ ഘോഷയാത്രകളോടും കൂടിയാണ് മന്നത്തിനെ മലബാർനിവാസികൾ അവിടവിടെ സ്വാഗതംചെയ്തതും ആദരിച്ചതും. കരയോഗങ്ങളുടെ രജിസ്ട്രേഷൻ വിജയകരമായപ്പോൾ കരയോഗപ്രതിനിധിക

ളെ ചേൎത്തു് പാലക്കാട്ടുതാലൂക്കു നായർയൂണിയൻ, മന്നത്തിൻെറ അദ്ധ്യക്ഷതയിൽ കൂടിയ ഒരു മഹാസമ്മേളനത്തിൽവച്ചു് ഉൽഘാടനം ചെയ്യപ്പെട്ടു. മലബാറിൽ പിന്നീടു് ആലത്തൂർ, ഒറ്റപ്പാലം എന്നീ യൂണിയനുകളും രജിസ്റ്റർ ചെയ്യപ്പെട്ടിട്ടുണ്ടു്. പെരിന്തൽമണ്ണ, വടകര, തളിപ്പറമ്പു് എന്നീ താലൂക്കുകളിലെ കരയോഗങ്ങൾ സംഘടിപ്പിച്ചു് യൂണിയനുകൾ രജിസ്റ്റർചെയ്യാൻ യത്നിച്ചുവരുന്നുമുണ്ടു്. ആകപ്പാടെ സംഘടനയുടെ അഭാവംനിമിത്തം മലബാറിലെ നായന്മാരുടെ സാമൂഹ്യജീവിതത്തിൽ കാണുന്ന പല വൈകല്യങ്ങളും പരിഹരിക്കാൻ പര്യാപ്തമായ സമുദായബോധം ഉണ്ടാക്കുവാൻ മലബാറിലെ സർവ്വീസ്സൊസൈറ്റി പ്രവൎത്തനങ്ങൾ പര്യാപ്തമായിട്ടുണ്ടെന്നു പറയാം.

## ശാഖാഭരണവും പ്രവൎത്തനവും

തിരുവിതാംകൂറിൻെറ മദ്ധ്യോത്തര ഭാഗങ്ങളിലാണു് സർവ്വീസ്സൊസൈററിയുടെ കരയോഗസംഘടനകൾ വ്യാപകമായ തോതിൽ പ്രചരിച്ചതു്. എങ്കിലും ഉത്തരഭാഗങ്ങളിലും ദക്ഷിണഭാഗങ്ങളിലുംകൂടി അവയുടെ വ്യാപ്തി ക്രമേണ വൎദ്ധിച്ചുതന്നെയാണു വരുന്നതു്. മലബാർ കൊച്ചി തിരുവിതാംകൂർ എന്നിങ്ങനെയുള്ള മൂന്നു വിഭാഗങ്ങളിലുംകൂടി ഇന്നു് 2500-ൽപരം കരയോഗങ്ങൾ പ്രവൎത്തിച്ചുവരുന്നുണ്ടു്. ഈ വളർച്ചയുടെ മുഖ്യ അംശം കഴിഞ്ഞ ഒരു ദശവത്സരത്തിനിടയിൽ ഉണ്ടായിട്ടുള്ളതാണെന്നും കാണാൻ പ്രയാസമില്ല. കരയോഗങ്ങളുടെ വ്യാപ്തി വർദ്ധിച്ചതനുസരിച്ചു് യൂണിയൻസംഘടനകളുടെ സംഖ്യയും വർദ്ധമാനമായിത്തന്നെ വന്നിട്ടുണ്ടു്. സംഘടനാപരവും മേലന്വേഷണപരവും ഭരണപരവുമായ ചുമതലകൾക്കെല്ലാം നേതൃത്വം നല്കുന്ന രജിസ്ട്രാറുടെ ഉത്തരവാദിത്തം ഇതുമൂലം വളരെ വർദ്ധിച്ചിട്ടുണ്ടു്. സർവ്വീസ്സൊസൈററിയുടെ ആദ്യത്തെ കരയോഗം രജിസ്ട്രാർ മന്നത്തു പത്മനാഭൻതന്നെയായിരുന്നു. പിന്നീടു് കെ. ജി. ഗോപാലകൃഷ്ണൻ, എൻ. കെ. കൃഷ്ണപിള്ള, എം. പി. മന്മഥൻ, എം. ആർ. ജി. പണിക്കർ എന്നിവർ യഥാക്രമം രജിസ്ട്രാർമാരായി. എം. ആർ. ജി. പണിക്കർ 1953 വരെ ഒരു ദശവർഷത്തോളം രജിസ്ട്രാറായിരുന്നു. അതിനകം സൊസൈററിയുടെ സംഘടനാശാഖ വിപുലമായ തോതിൽ വികസിച്ചു. വികസനപരമായി നിരവധി ജോലികൾ അദ്ദേഹം അതിനകം ചെയ്തുതീൎത്തിട്ടുണ്ടു്. കരയോഗങ്ങളുടെ ഉദ്ദേശലക്ഷ്യങ്ങൾ നിറവേറ്റുന്നതിനാവശ്യമായ പ്രായോഗികപരിശീലനങ്ങൾ നല്കാൻവേണ്ടി, സ്റ്റഡിക്ലാസ്സുകൾ നടത്തുന്ന ഒരു പദ്ധതി അദ്ദേഹം ഏർപ്പെടുത്തുകയുണ്ടായി. കൊച്ചിയിലും മലബാറിലും തിരുവിതാംകൂർ പ്രദേശത്തും ആ കാലഘട്ടത്തിനിടയ്ക്കു് കരയോഗങ്ങളുടേയും യൂണിയനുകളുടെയും സംഖ്യ സാരമായി വൎദ്ധിക്കുകയും ചെയ്തു. അങ്ങനെ സംഘടനാശാഖ കൂടുതൽ വിപുലമായതോടുകൂടി രജിസ്ട്രാരുടെ ചുമതലകൾ വൎദ്ധിച്ചതിനാൽ 1960 മുതൽ ഉത്തരമേഖല എന്നും ദക്ഷിണമേഖല എന്നും സംഘടനാശാഖയെ രണ്ടായി വിഭജിച്ചു. ദക്ഷിണമേഖലയുടെ രജിസ്ട്രാറായി കെ. ഗോവിന്ദൻനായരേയും ഉത്തരമേഖലാ രജിസ്ട്രാറായി എം. ആർ. ജി. പണിക്കരെയും നിയമിച്ചു. ഡയറക്ടർബോർഡുമെമ്പർ എൻ. ഭാസ്കരൻനായരെ രജിസ്ട്രാർ ജനറലായും നിയമിച്ചു. പിന്നീടു് രണ്ടു മേഖലകളേയും വീണ്ടും ഏകീകരിച്ചതിനെത്തുടൎന്നു് രണ്ടിൻേറയും ചുമതല 1963 മാൎച്ചുമുതൽ ഇപ്പോഴത്തെ രജിസ്ട്രാറായ കെ. ഗോവിന്ദൻനായരിൽ നിക്ഷിപ്തമായിരിക്കുകയാണു്. ഗോവിന്ദൻനായർ രജിസ്ട്രാരുടെ

പൂർണ്ണമായ ചാർജ്ജ് ഏററതിനുശേഷം കരയോഗങ്ങളുടെ മേലന്വേഷണവും പ്രവർത്തനവും കൂടുതൽ കാര്യക്ഷമമാക്കുന്നതിനും സാമ്പത്തികപുരോഗതിയെ ലക്ഷ്യമാക്കിയുള്ള നിർമ്മാണപ്രവർത്തനങ്ങൾ കരയോഗാടിസ്ഥാനത്തിലും യൂണിയൻ തലത്തിലും സമാരംഭിക്കുന്നതിനും തക്കതായ ഒരു ഡെവലപ്പ്മെൻറ്പദ്ധതിയുടെ പ്രാരംഭനടപടികൾ ആരംഭിച്ചിട്ടുണ്ട്. തൽസംബന്ധമായി നിയമിതമായ കമ്മിററിയുടെ ചെയർമാൻ ജി. ആർ. പിള്ള ഒരു റിപ്പോർട്ട് സമർപ്പിച്ചുകഴിഞ്ഞിട്ടുണ്ട്. ജന്മനക്ഷത്രപ്പിരിവു സംബന്ധിച്ച് സംഘടനാശാഖ 1963-ൽ അഭൂതപൂർവ്വമായ വിജയമാണു കൈവരിച്ചിട്ടുള്ളതു്.

## സംഘടനാശാഖയുടെ പ്രാധാന്യം

സംഘടനാശാഖയുടെ ഇൻസ്പെക്ടരേററ്വിഭാഗം വളരെ പ്രാധാന്യം വഹിക്കുന്ന ഒന്നാണ്. കരയോഗസന്ദർശനം, പരിശോധന, ആഡിറ്റ്, മദ്ധ്യസ്ഥത, തെരഞ്ഞെടുപ്പ് മുതലായവയാണ് അവരുടെ പ്രധാന കൃത്യങ്ങൾ. അതിനും പുറമെ ഓരോ യൂണിയൻേറയും സെക്രട്ടറി എന്ന നിലയിൽ, യൂണിയൻ പൊതുയോഗവും കമ്മിററിയോഗവും വിളിച്ചുകൂട്ടുക, ബഡ്ജററും കണക്കും റിപ്പോർട്ടും തയാറാക്കി സമർപ്പിക്കുക മുതലായി വേറേയും പല ജോലികളും ഇൻസ്പെക്ടർ നിർവ്വഹിക്കേണ്ടതായിട്ടുണ്ട്. ഏററവും അടുത്ത കാലത്തെ കണക്കുകൾ അനുസരിച്ച് തിരുവിതാംകൂർ കൊച്ചി മലബാർ എന്നീ മൂന്നു വിഭാഗങ്ങളിലുംകൂടി 36 ഇൻസ്പെക്ടർമാർ പ്രവർത്തിക്കുന്നതായി കാണുന്നു. അവരിൽ 26 പേർ തിരുവിതാംകൂർഭാഗത്തും മൂന്നുപേർ കൊച്ചിയിലും ഏഴുപേർ മലബാറിലുമാണ്. കരയോഗസംഘടനാപ്രസ്ഥാനത്തിൻെറ ആരംഭകാലം മുതല്ക്കുതന്നെ സൊസൈററി സംബന്ധിച്ചുള്ള പ്രചരണപരവും, ധനസംഭരണപരവുമായ എല്ലാ പ്രവർത്തനങ്ങളും വിജയിപ്പിച്ചിട്ടുള്ളതു് കരയോഗങ്ങളും യൂണിയനുകളും അവയെ നയിക്കുന്ന ഇൻസ്പെക്ടരേററും കൂടിയാണ്. കഴിഞ്ഞ കാലങ്ങളിൽ, സൊസൈററി, സമുദായത്തിലും രാഷ്ട്രതലത്തിലും ഉണ്ടാക്കിയിട്ടുള്ള എല്ലാ ചലനങ്ങളും പ്രകടമായതു് അടിസ്ഥാനഘടകങ്ങളായ കരയോഗങ്ങളിൽക്കൂടിയാണ്. വിഷുപ്പിരിവ്, ഉല്പന്നപ്പിരിവ്, ജന്മനക്ഷത്രപ്പിരിവ്, യുദ്ധസേവനപ്പിരിവ് മുതലായവയെ എല്ലാം സംഘടിപ്പിക്കുകയും വിജയിപ്പിക്കുകയും ചെയ്യാൻ ഈ കരയോഗങ്ങളിൽക്കൂടി എൻ. എസ്സ്. എസ്സിനു കഴിഞ്ഞിട്ടുണ്ട്. ഏതുവിധത്തിൽ നോക്കിയാലും കരയോഗങ്ങൾ സർവ്വീസ്സൊസൈറ്റിയുടെ സിരാചക്രമാണെന്നുതന്നെ പറയാം. ഒരുകാലത്തു് വ്യക്തിമെംബറന്മാരുടെ ഘടനയായിരുന്ന സർവ്വീസ് സൊസൈററി ഇന്നു് തികച്ചും ജനായത്തസംഘടനയായിത്തീർന്നതു് കരയോഗയൂണിയനുകളിൽക്കൂടിയുള്ള പ്രാതിനിധ്യത്തിനു പ്രാബല്യം നല്കിയതിനുശേഷമാണ്. അപ്രകാരമുള്ള പ്രതിനിധിമെംബറന്മാർ ഭൂരിപക്ഷമുള്ള പൊതുയോഗമാണ് സൊസൈററിയുടെ നയരൂപീകരണം, ഡയറക്ടറന്മാരുടെ തെരഞ്ഞെടുപ്പ് മുതലായ മൗലികകാര്യങ്ങൾ നിർവ്വഹിക്കുന്നതു്. ആ നിലയിലും കരയോഗങ്ങളുടെ പ്രാതിനിദ്ധ്യസ്വഭാവം സൊസൈററിയുടെ ഏറ്റവും പ്രധാനപ്പെട്ട നിയാമകശക്തിയായി നിലകൊള്ളുന്നു.

## വനിതാവിഭാഗം

എൻ. എസ്സ്. എസ്സ്. സംഘടനാശാഖയ്ക്കു് ഒരു വനിതാവിഭാഗംകൂടിയുണ്ട്. എൻ. എസ്സ്. എസ്സ്. കരയോഗ

ങ്ങളെപ്പോലെ വനിതാസമാജങ്ങൾ എല്ലാ താലൂക്കുകളിലും സംഘടിപ്പിക്കാനും വനിതാക്ഷേമപ്രവത്തനങ്ങൾ നിവ്വഹിക്കാനുമാണ് ഈ സംഘടനാവിഭാഗംകൊണ്ടുദ്ദേശിക്കുന്നതു്. അതിന്റെ ആഭിമുഖ്യത്തിൽ പെരുന്നയിൽ ഒരു വനിതാസദനവും അനാഥമന്ദിരവും നടത്തിവരുന്നു. ശ്രീമതി തോട്ടയ്ക്കാട്ടു മാധവിഅമ്മയാണ് ഈ സ്ഥാപനത്തിന്റെ സ്ഥാപകയും രക്ഷാധികാരിയും. ശ്രീമതി കാത്ത്യായനിഅമ്മ അതിൻെറ ഭരണസമിതി പ്രസിഡൻറുമാണ്.

## എൻ. എസ്സ്. എസ്സ്. സമ്മേളനങ്ങൾ

നായർസമ്മേളനങ്ങൾ ആണ്ടുതോറും നടത്തി ജനങ്ങളുടെ ഇടയിൽ പരിഷ്കാരപ്രവത്തനം ത്വരിപ്പിക്കുകയും, സമുദായബോധം വദ്ധിപ്പിക്കുകയും ചെയ്യുന്നതിൽ സൊസൈററി പ്രാരംഭകാലം മുതല്ക്കുതന്നെ ബദ്ധശ്രദ്ധമായിരുന്നു. 1091-ൽ ചങ്ങനാശ്ശേരിയിൽവച്ചു നടന്നതും സൊസൈററി മുൻകൈയെടുത്തു് വിജയിപ്പിച്ചതുമായ 'സമസ്തകേരള സാമുദായികസമ്മേളന'ത്തിനു ശേഷം പല സമ്മേളനങ്ങളും തിരുവിതാംകൂറിൽ നടന്നെങ്കിലും അതൊന്നും സൊസൈററിയുടെ നേരിട്ടുള്ള ആഭിമുഖ്യത്തിലുള്ളവയായിരുന്നില്ല. എങ്കിലും, ആളോഹരിഭാഗവും മക്കത്തായവും സംബന്ധിച്ച് പൊതുജനാനുകൂല്യം സൃഷ്ടിക്കുവാൻ അനവരതം ശ്രമിച്ചുകൊണ്ടിരുന്ന സൊസൈററി തൽപ്രചരണാത്ഥം ഈ സമ്മേളനങ്ങളെ അങ്ങേയററം പ്രയോജനപ്പെടുത്തുകയും, അവയെ വിജയിപ്പിക്കാൻ സഹകരിക്കുകയും ചെയ്തു. സമസ്തകേരളീയ നായർസമാജത്തിൻെറ ആഭിമുഖ്യത്തിൽ 1092-ൽ മാന്നാറ്റും, 1093-ൽ അയിരൂരും, 1096-ൽ തിരുവനന്തപുരത്തു് മരുതൻകുഴിയിലും ഓരോ സമ്മേളനം നടന്നു. ഒടുവിൽ പറഞ്ഞ സമ്മേളനത്തിൽ ആദ്ധ്യക്ഷ്യം വഹിച്ചതു് സവ്വീസ് സൊസൈററി പ്രസിഡൻറ് ചങ്ങനാശ്ശേരി പരമേശ്വരൻപിള്ളയായിരുന്നു. പിന്നീട് പ്രത്യേക സംഘടനയുടെ ഒന്നും ആഭിമുഖ്യത്തിലല്ലാതെ 1098-ൽ അമ്പലപ്പുഴവച്ചു് ഒരു സമ്മേളനം നടന്നു. അന്നു നിയമസഭയിൽ വാദപ്രതിവാദവിഷയമായിരുന്ന നായർബിൽ സംബന്ധിച്ച് സമുദായമദ്ധ്യേ ഉണ്ടായ അഭിപ്രായഭിന്നതകൾ പരിശോധിച്ച് സമുദായത്തിൻെറ അവസാനതീരുമാനം ഗവണ്മെന്റിനേയും നിയമസഭയേയും അറിയിക്കാൻ കൂടിയ സമ്മേളനമായിരുന്നു അതു്. സവ്വീസ് സൊസൈററി പ്രവത്തകർ സജീവമായി പങ്കെടുത്ത ആ സമ്മേളനത്തിലും ആദ്ധ്യക്ഷ്യം വഹിച്ചതു് സൊസൈറ്റി പ്രസിഡൻറായിരുന്നു.

1099—ൽ വൈക്കം സത്യാഗ്രഹകാലത്തു് അവിടെവച്ചു് ഒരു നായർസമ്മേളനം നടന്നതും പ്രധാനമായി സൊസൈററി പ്രവത്തകർ മുൻകൈയെടുത്തതിൻെറ ഫലമായിട്ടാണ്. സഞ്ചാരസ്വാതന്ത്ര്യവും, ക്ഷേത്രപ്രവേശനവും സംബന്ധിച്ചുള്ള സൊസൈററിയുടെ അഭിപ്രായഗതികൾ ശക്തിപൂവ്വം പ്രതിദ്ധ്വനിപ്പിക്കുവാൻ ഒരു നല്ല അവസരം അവിടെയും ലഭിച്ചു. ആ സമ്മേളനത്തിനുശേഷം 1101-ൽ പ്രത്യേക സംഘടനയുടെ ഒന്നും ആഭിമുഖ്യത്തിലല്ലാതെ തിരുവനന്തപുരത്തുവച്ചു് ഒരു സമ്മേളനംകൂടി നടന്നു. അതിൽ സമുദായസംഘടനാപരമായ ചില പ്രവത്തനങ്ങൾക്കു് ഏതാനും തീരുമാനങ്ങൾ എടുക്കുകയും ഒരു കേന്ദ്രകമ്മിററി രൂപവൽക്കരിക്കുകയും ചെയ്തെങ്കിലും,

അവിടവിടെ നടത്തപ്പെട്ട ചില പ്രചരണയോഗങ്ങൾ ഒഴികെ, പറയത്തക്ക യാതൊരു പ്രവർത്തനവും പിന്നീട്ട നടക്കുകയുണ്ടായില്ല. നേരെമറിച്ചു് സൊസൈററി ആരംഭിച്ച സംഘടനാപ്രസ്ഥാനത്തേയും വിഷുപ്പിരിവിനേയും ആ കമ്മിററിക്കാർ എതിർക്കുകകൂടി ചെയ്തു. അതോടുകൂടി കേന്ദ്രകമ്മിററിതന്നെ തിരോധാനം ചെയ്കയും സർവ്വീസ്സൊസൈററി പ്രവർത്തനം ഒഴികെ നായന്മാരുടെയിടയിൽ എന്തെങ്കിലും സമുദായ പ്രവർത്തനസംരംഭം ഉണ്ടായിരുന്നെങ്കിൽ അതു തിരോധാനം ചെയ്കയും ചെയ്തു.

1101-ലെ തിരുവനന്തപുരം സമ്മേളനത്തിൽ, അടുത്ത സമ്മേളനം ഒരു വർഷത്തിനകം വിളിച്ചുകൂട്ടണമെന്നു് ഒരു തീരുമാനമെടുത്തിരുന്നെങ്കിലും, അതു നടന്നില്ല; പിന്നെ രണ്ടുവർഷത്തേക്കുകൂടി അവരാരുംതന്നെ അതിൽ ശ്രദ്ധിച്ചുമില്ല. ജനങ്ങൾക്കു പൊതുവെ അത്തരം സമ്മേളനങ്ങൾ ആണ്ടുതോറും നടത്തണമെന്ന കാര്യത്തിൽ തീവ്രമായ അഭിലാഷമുണ്ടായിരുന്നുതാനും. എന്നാൽ അതു നടത്താൻ ആരുമില്ലാത്ത ഒരു നിലയാണു് ഒടുവിൽ വന്നുകൂടിയതു്. സൊസൈററിയുടെ സംഘടനാപ്രസ്ഥാനത്തിലും വിഷുപ്പിരിവിലും അസഹ്യത തോന്നിയ ചില വിഭാഗക്കാരുടെ നേതൃത്വത്തിൽ സമ്മേളനം നടത്തുവാനുള്ള സംരംഭങ്ങളാണു് അതുവരെ നടന്നുകൊണ്ടിരുന്നതു്. അതിനാൽ കൂടുതൽ അഭിപ്രായഭിന്നതകൾ ഉണ്ടാകാവുന്ന സാഹചര്യങ്ങൾ ഒഴിക്കുവാൻ സൊസൈററി സമ്മേളനകാര്യത്തിൽ പിൻവാങ്ങി നില്ക്കുകയായിരുന്നു. ബഹുജനങ്ങളുടെ ദൃഷ്ടിയിൽ ആ കർത്തവ്യം നിർവഹിക്കാൻ കഴിവുള്ളതായി കാണപ്പെട്ട ഏക സംഘടന സൊസൈററി മാത്രമായിരുന്നു. അതിനാൽ വാർഷികസമ്മേളനങ്ങൾ സൊസൈററിയുടെ കർത്തവ്യപരിപാടിയിൽ പണ്ടേ സ്ഥാനംപിടിച്ചിരുന്ന ഒരിനവുമായിരുന്നു. അതിനാൽ പൊതുജനാഭിലാഷത്തെ ആദരിച്ചു് 1104-ൽ ഒരു വാർഷികസമ്മേളനം നടത്താനുള്ള ആലോചനകൾ ആരംഭിച്ചു. അതു് കരുവാറ്റായിൽവച്ചായിരിക്കണമെന്നും തീരുമാനിച്ചു. മേടം18-ം 19-ം 20-ം തീയതികളിലായി, മദ്രാസിലെ ഒരു വ്യവസായപ്രമുഖനായിരുന്ന സി. ഗോപാലമേനോന്റെ അദ്ധ്യക്ഷതയിൽ സാഘോഷം നടത്തപ്പെട്ട ആ സമ്മേളനം നായർസർവീസ്സൊസൈററിയുടെ പൂർണ്ണമായ ചുമതലയിൽ നടന്ന ആദ്യത്തെ സമ്മേളനമായിരുന്നെന്നു പറയാം. പ്രൗഢിയിലും സജ്ജീകരണവൈപുല്യത്തിലും അതിനെ വെല്ലത്തക്ക സമ്മേളനങ്ങൾ അതിനുമുമ്പു് തിരുവിതാംകൂറിൽ നടത്തിയിട്ടില്ലെന്നാണു പറയപ്പെടുന്നതു്. നൂതനരീതിയിൽ മൂന്നു നിലയിലുള്ള പന്തലും, അതിഥിസൽക്കാരസജ്ജീകരണങ്ങളും, അസാധാരണജനക്കൂട്ടവും ആ ഗാംഭീര്യത്തിനു മോടികൂട്ടി.

അടുത്തവർഷത്തെ (1105) സമ്മേളനം ചങ്ങനാശ്ശേരിയിൽവച്ചു നടത്തപ്പെട്ടു. കരുവാറ്റാ സമ്മേളനത്തെക്കാൾ അതു പലമടങ്ങു് ഗംഭീരമായിരുന്നു. കൊച്ചി ആക്ടിങ്ങ് ദിവാനായിരുന്ന പാറക്കാട്ടു് ദാമോദരമേനോന്റെ അദ്ധ്യക്ഷതയിൽ നടന്ന ആ സമ്മേളനത്തിൽ കൊച്ചിയിൽനിന്നു് സ്ത്രീകളും പുരുഷന്മാരുമായി പല പ്രശസ്ത വ്യക്തികളും സന്നിഹിതരായിരുന്നു. അടുത്ത സമ്മേളനം ചവറയിൽവച്ചു് അമ്പാട്ടു ശിവരാമമേനോൻെറ അദ്ധ്യക്ഷതയിൽ നടന്നു. 1107-ലെ സമ്മേളനം മാവേലിക്കരെവച്ചാണു നടത്തപ്പെട്ടതു്. റിട്ടയാർഡ് ദിവാൻ പേഷ്കാർ ആർ. കൃഷ്ണപിള്ള ആദ്ധ്യക്ഷ്യം വഹിച്ചു. അടുത്ത സമ്മേളനം തിരുവനന്തപുരത്തുവച്ചാ

യിരുന്നു. അതിന്റെ ചുമതലക്കാരുടെ കൂട്ടത്തിൽ ദക്ഷിണതിരുവിതാംകൂർ നായർസമാജം, നായർമഹാസഭ മുതലായ മററു സംഘടനകളും ഉൾപ്പെട്ടിരുന്നതിനാൽ നായർ സർവീസ് സൊസൈററിക്ക് അതിൽ വലിയ കൈകാര്യകർത്തൃത്വം ഒന്നും ഉണ്ടായിരുന്നില്ല. 1110-ൽ നടന്ന കോട്ടയംസമ്മേളനത്തിൽ മലബാറിലെ പ്രസിദ്ധ ജന്മിയായ ആർ. എം. പാലാട്ടാണ് ആദ്ധ്യക്ഷ്യം വഹിച്ചതു്. അടുത്ത കൊല്ലത്തെ സമ്മേളനം പത്തനംതിട്ട നായർയൂണിയന്റെ ചുമതലയിൽ കോന്നിയിൽ വച്ചു നടന്നു. മള്ളൂർ ഗോവിന്ദപ്പിള്ള ആദ്ധ്യക്ഷ്യം വഹിച്ചു. 1112-ലെ സമ്മേളനം കെ. ജി. പരമേശ്വരൻപിള്ളയുടെ ഉത്സാഹത്തിൽ കൊല്ലത്തുവച്ച് കെ. റ്റി. ചന്തുനമ്പ്യാരുടെ അദ്ധ്യക്ഷതയിൽ നടന്നു. എട്ടാമത്തേതായ കിടങ്ങൂർ സമ്മേളനം പലവിധത്തിലും സ്മരണീയമാണ്. അത്തവണത്തെ സമ്മേളനം ചേർത്തലവച്ച് നടത്താമെന്നേററിരുന്ന അവിടത്തെ ഭാരവാഹികൾ രാഷ്ട്രീയ സമ്മർദ്ദംമൂലം കർത്തവ്യത്തിൽനിന്ന് ഒഴിഞ്ഞുമാറിയതുനിമിത്തം സംജാതമായ വിഷമസന്ധിയിൽ എൻ. എസ്സ്. എസ്സിന്റെ അഭിമാനം സംരക്ഷിക്കുവാൻ മുന്നോട്ടുവന്ന മീനച്ചൽ യൂണിയൻ പ്രസിഡണ്ട് വരകപ്പള്ളി കേശവപിള്ള മുതലായ സമുദായാഭിമാനികളുടെ അത്യുത്സാഹംമൂലം വിജയകരമായി നടന്ന ഒരു സമ്മേളനമായിരുന്നു അതു്. അതിൽ കൽക്കുളം കുമാരപിള്ളയാണ് ആദ്ധ്യക്ഷ്യം വഹിച്ചതു്. 1114-ലെ കവിയൂർസമ്മേളനം അമ്പാടി ശങ്കരമേനോന്റെ അദ്ധ്യക്ഷതയിൽ നടന്നു. അടുത്ത സമ്മേളനം(1115-ൽ) സർവീസ്സൊസൈററിയുടെ രജതജൂബിലി മഹാമഹത്തോടനുബന്ധിച്ചുള്ളതായിരുന്നു. സൊസൈററി നട

ത്തിയ സമ്മേളനങ്ങളിൽ ഏററവും വർണ്ണശബളവും ആഭാടസമന്വിതവും, അതേസമയം കൃഷിവ്യവസായപ്രദർശനം മുതലായ ചടങ്ങുകൾകൊണ്ടു് സാരവത്തുമായ സമ്മേളനങ്ങളിലൊന്നായിരുന്നു ചങ്ങനാശ്ശേരിയിലെ രജതജൂബിലിസമ്മേളനം. അനേകം പ്രശസ്ത വ്യക്തികൾ അതിൽ സംബന്ധിച്ചിരുന്നു. 1116-ൽ പന്തളത്തുവച്ചു നടന്ന പത്താമത്തെ സമ്മേളനമായിരുന്നു എൻ. എസ്സ്. എസ്സ്. സമ്മേളനങ്ങളിൽ അവസാനത്തേതു്.

എൻ. എസ്സ്. എസ്സിൻെറ ഏററവും പ്രബലകേന്ദ്രങ്ങളിലൊന്നായ പന്തളത്തുവച്ചു ബഹുമോടിയിൽ നടന്ന പ്രസ്തുത സമ്മേളനത്തിനുശേഷം സമ്മേളനപ്രസ്ഥാനത്തിൽനിന്നു് സർവീസ് സൊസൈററി മിക്കവാറും പിന്മാറി യെന്നുതന്നെ പറയാം. അതിനു കാരണവും ഉണ്ടു്. പ്രസ്തുത സമ്മേളനങ്ങൾ ഒന്നിനു പുറകേ ഒന്നായി നടന്നതിനിടയ്ക്കുള്ള ഒരു ദശവത്സരക്കാലം സർവീസ് സൊസൈററിയുടെ ചരിത്രത്തിൽ പരീക്ഷണപരമായ ഒരു ഘട്ടമായിരുന്നു. സാമൂഹ്യമായ പല എതിർശക്തികളോടും സൊസൈറ്റിക്കു മല്ലടിക്കേണ്ടതായിട്ടുണ്ടായിരുന്നു. സംഘടനാപരമായും വിദ്യാഭ്യാസപരമായും അതിതീവ്രമായ പ്രചരണവേലകൾ അന്നു് അത്യന്താപേക്ഷിതങ്ങളായിരുന്നു. പ്രസ്തുത ദശവർഷത്തിനുശേഷം ബാഹ്യമായ പ്രചരണത്തേക്കാൾ ആന്തരമായ കെട്ടുറപ്പും സ്ഥാപനങ്ങളുടെ വികസനവുമായിരുന്നു ആവശ്യം. അഥവാ, കൂട്ടുതൽ സൃഷ്ടിപരമായ പ്രവൎത്തനങ്ങളിൽ സൊസൈററി അന്നു പ്രവേശിക്കേണ്ടിയിരുന്നു. സമ്മേളനങ്ങളുടെ ആവശ്യത്തെ സൊസൈററി അതിജീവിച്ചു കഴിഞ്ഞു.

സമ്മേളനങ്ങളുടെ കേവലം പേരുവിവരങ്ങൾ മാത്രമേ മേൽഖണ്ഡികകളിൽ കൊടുത്തിട്ടുള്ളൂ. ഓരോ സമ്മേളനവും വാസ്തവത്തിൽ ഓരോ മഹോത്സവമായിരുന്നു. ഓരോന്നിന്റേയും പിന്നിൽ അവയുടെയെല്ലാം പ്രധാന സൂത്രധാരനായിരുന്ന ജനറൽ സെക്രട്ടറിയുടേയും, പ്രവൎത്തകരുടേയും, അതതു സ്ഥലത്തെ യൂണിയൻപ്രവൎത്തകരുടേയും അശ്രാന്ത പരിശ്രമങ്ങളും ക്ലേശങ്ങളും, പണപ്പിരിവിനും മററും വേണ്ടിയുള്ള സംഘടിതയത്നങ്ങളും നിർല്ലോഭമായിട്ടുണ്ടായിരുന്നു. സമ്മേളനത്തിനുമുൻപുതന്നെ ജനറൽ സെക്രട്ടറി കുറഞ്ഞതു് ഒരുമാസക്കാലമെങ്കിലും സമ്മേളനസ്ഥലത്തു ക്യാമ്പുചെയ്തു് സ്വാഗതസംഘാംഗങ്ങൾക്കുവേണ്ട പ്രചോദനങ്ങൾ നല്കി യോഗത്തിന്റെ വിജയത്തിനാസ്പദമായ സജ്ജീകരണങ്ങൾ നടത്തുക പതിവായിരുന്നു. എൻ. എസ്സ്. എസ്സ്. സമ്മേളനങ്ങളുടെ നാലുനിലപ്പന്തലുകൾ അന്നേ അതിപ്രശസ്തങ്ങളാണു്. അവയുടെ നിൎമ്മാണംതന്നെ ഒരു പ്രത്യേകചിട്ടയിലും മോടിയിലുമായിരുന്നു. കേരളത്തിലെ ഒന്നാംകിടയിലുള്ള സമുദായനേതാക്കളും വിശിഷ്ടവ്യക്തികളുമായിരുന്നു അദ്ധ്യക്ഷസ്ഥാനത്തേക്കു ക്ഷണിക്കപ്പെടാറുണ്ടായിരുന്നതു്. ഓരോ സമ്മേളനത്തോടും അനുബന്ധിച്ചു സ്ത്രീസമ്മേളനം, വിദ്യാഭ്യാസസമ്മേളനം, സാമ്പത്തികസമ്മേളനം, മതസമ്മേളനം മുതലായ പല പ്രത്യേകസമ്മേളനങ്ങളും നടത്തപ്പെട്ടുവന്നു. വ്യവസായപ്രദർശനങ്ങളും ചിലപ്പോൾ നടത്തിയിരുന്നു. ഓരോ വകുപ്പിലും പ്രാമാണികന്മാരായ വ്യക്തികൾതന്നെയാണു് അദ്ധ്യക്ഷസ്ഥാനത്തേക്കും പ്രസംഗകരായും ക്ഷണിക്കപ്പെട്ടുവന്നതു്. എൻ. എസ്സ്. എസ്സ്. സമ്മേളനങ്ങളോടു് ബന്ധപ്പെട്ട ഏതാനും വ്യക്തികളുടെ മാത്രം പേരുപറഞ്ഞാലും, ദിവാൻ വാട്ട്സ്, ദിവാൻ സർ സി. പി. രാമസ്വാമിഅയ്യർ, ഡാക്ടർ എൻ. കുഞ്ഞൻ

പിള്ള, ജസ്റ്റീസ് കെ. കൃഷ്ണൻപണ്ടാല, എം. രാമവർമ്മതമ്പാൻ, ആർ. ഈശ്വരപിള്ള, അമ്പാടി ശങ്കരമേനോൻ, പാറക്കാട്ട ദാമോദരമേനോൻ, വി. കെ. ലക്ഷ്മിക്കുട്ടിനേത്യാരമ്മ, എ. വി. കുട്ടിമാളുഅമ്മ, ദേവകിനേത്യാരമ്മ, കെ. ചിന്നമ്മ, അമ്മുസ്വാമിനാഥൻ, പന്തിയിൽ മീനാക്ഷിക്കുട്ടിയമ്മ, വി. കെ. അയ്യപ്പൻപിള്ള, കെ. ററി. ചന്തുനമ്പ്യാർ, ഐ. എൻ. മേനോൻ, ആർ. എം. പാലാട്ട്, ഈ. സുബ്രഹ്മണ്യഅയ്യർ തുടങ്ങി തിരുവിതാംകൂർ, കൊച്ചി, മലബാർ പ്രദേശങ്ങളിലെ അക്കാലത്തെ മിക്ക പ്രമുഖവ്യക്തികളുടേയും പേരുകൾ ഉൾപ്പെട്ടിരിക്കും. ഓരോ സമ്മേളനത്തിലേയും അദ്ധ്യക്ഷസ്വീകരണംതന്നെ ഗംഭീരമായ ഘോഷയാത്രകളോട്ടുകൂടിയാണ് നടത്തപ്പെട്ടുവന്നതു്. പ്രധാനസമ്മേളനങ്ങളിലെ അദ്ധ്യക്ഷന്മാരുടെ ദൂരദേശത്തുനിന്നുള്ള ആഗമനത്തിനിടയ്ക്കു് വഴിനീളെയുള്ള എൻ. എസ്സ്. എസ്സ്. സംഘടനകൾ മുഖാന്തരം പ്രാദേശികമായ സ്വീകരണങ്ങളും നടത്തപ്പെട്ടുവന്നിരുന്നു. അമച്വർസംഘങ്ങളുടെ നാടകാഭിനയങ്ങൾ, പ്രസിദ്ധനടന്മാരുടെ കഥകളികൾ, ഗോപിനാഥൻ ലളിതാപത്മിനിമാർ തുടങ്ങിയ പ്രസിദ്ധനത്തകരുടെ കലാപരിപാടികൾ മുതലായവയും സമ്മേളനങ്ങളോടനുബന്ധിച്ചു നടത്തിവന്നു. ഇങ്ങനെ വൈവിദ്ധ്യമയമായ ചടങ്ങുകളോട്ടുകൂടിയാണ് മിക്കസമ്മേളനങ്ങളും നടത്തിവന്നതു്. സർവ്വീസ്സൊസൈററിയുടെ സ്വാധീനശക്തിയും പ്രഭാവവും ഈ സമ്മേളനങ്ങൾമൂലം അനേകമടങ്ങു വദ്ധിക്കാൻ ഇടയായിട്ടുണ്ട്. ഓരോ സമ്മേളനത്തിലും സ്വന്തം സ്ഥിരപരിശ്രമംകൊണ്ടു പരിപുഷ്ടമായ സർവ്വീസ്സൊസൈറ്റിയുടെ അതതുവഷത്തെ നേട്ടങ്ങളെ വിനീതമായിട്ടാണെങ്കിലും അഭിമാനപ്രകഷത്തോടെ പ്രതിപാദിച്ചുകൊണ്ടു് മന്നം അവതരിപ്പിക്കാറുണ്ടായിരുന്ന വിജ്ഞപ്തിപ്രസംഗങ്ങൾ നാട്ടുകാരേയും സമുദായാഭിമാനികളേയും അഭിമാനപുളകിതരാക്കിവന്നു.

## കൂടുതൽ വിദ്യാലയങ്ങൾ: വിദ്യാലയവകുപ്പ്

സമുദായപരിഷ്കാരം, വിദ്യാലയസ്ഥാപനം, സംഘടന എന്നിങ്ങനെ ചില പ്രധാനലക്ഷ്യങ്ങളെ മുൻനിത്തി പ്രവത്തിച്ചുവന്ന സർവീസ്സൊസൈററിയുടെ കമ്മപരിപാടി പ്രസ്തുത അധിഷ്ഠാനങ്ങളിൽനിന്നു് വ്യാപകമായ ഒരു പരിധിയിലേക്കു വളന്നുവികസിച്ചതായാണ് നാം മുകളിൽ കണ്ടതു്. എങ്കിലും വിദ്യാലയസ്ഥാപനപദ്ധതിക്കുതന്നെയാണ് സൊസൈററി ഏറ്റവും കൂടുതൽ പ്രാധാന്യം നല്കിവന്നതു്. പക്ഷേ, അക്കാലത്തെ വിദ്യാലയസ്ഥാപനം ലഘുസാദ്ധ്യമായ ഒരു കൃത്യമായിരുന്നില്ല. ഒന്നാമതായി, വിദ്യാഭ്യാസസ്ഥാപനങ്ങളുടെ ആവശ്യകതയെപ്പററി ശരിയായ ബോധം സമുദായമദ്ധ്യത്തിൽ വേണ്ടത്ര വേരൂന്നിക്കഴിഞ്ഞിരുന്നില്ല. ഒന്നുകിൽ ഗവണ്മെന്റ്സ്കൂളുകളെ, അല്ലെങ്കിൽ ഓരോ സ്ഥലത്തുമുള്ള ക്രിസ്ത്യൻമിഷൻസ്കൂളുകളെ ആശ്രയിച്ചു കുട്ടികളെ വിദ്യാഭ്യാസം ചെയ്യിക്കയെന്നതല്ലാതെ സ്വസമുദായം വകയായി സ്കൂളുകൾ ഉണ്ടാക്കാനുള്ള താൽപര്യം വളരെ ചുരുക്കം ആളുകൾക്കേ ഉണ്ടായിരുന്നുള്ളു. മാന്നാത്തും, ആനപ്രാമ്പായിലും (തലവടി) ഓരോ സ്കൂളുകൾ ഉണ്ടായതൊഴിച്ചാൽ നായന്മാരുടേതെന്നു പറയാവുന്ന ഇംഗ്ലീഷ്വിദ്യാലയങ്ങൾ എങ്ങും ഉണ്ടായിരുന്നില്ല. സമുദാ

യത്തിനു പൊതുവേ അത്തരം സ്ഥാപനങ്ങൾ വേണമെന്നുള്ള ആശയം ആദ്യം പ്രാവർത്തികമാക്കിയതു് മന്നവും അദ്ദേഹം സ്ഥാപിച്ച സർവീസ്സൊസൈററിയുമാണു്. സൊസൈറ്റിയുടെ പദ്ധതിയില്ലായിരുന്നുവെങ്കിൽ 1104–നകം സമുദായംവകയെന്നു് അഭിമാനിക്കത്തക്കവിധം മൂന്നു ഹൈസ്കൂളുകളെങ്കിലും (പെരുന്ന, പ്രാക്കുളം, കരുവാററാ) ഉണ്ടാകുമായിരുന്നോ എന്നു സംശയമാണു്. എന്നിട്ടുതന്നെയും ആദ്യത്തെ വിദ്യാലയമായിരുന്ന കറുകച്ചാൽ മിഡിൽസ്കൂൾ ഹൈസ്കൂളായിക്കഴിഞ്ഞിരുന്നില്ല എന്നാൽ പാൽക്കുളങ്ങര, കാവാലം, മാണിക്കമംഗലം, പന്തളം എന്നീ സ്ഥലങ്ങളിൽ ഓരോ മിഡിൽസ്കൂൾകൂടി സ്ഥാപിക്കാൻ സർവീസ്സൊസൈററിക്കു് അതിനകം സാദ്ധ്യമായി.

പാൽക്കുളങ്ങര സ്കൂളിനെപ്പററി പ്രത്യേകം പറയേണ്ടതായിട്ടുള്ള ഒരു കാര്യം, അതു വടശ്ശേരി അമ്മവീട്ടമായി സർവീസ്സൊസൈററിക്കു്, പില്ക്കാലത്തുണ്ടായ ഗാഢബന്ധത്തിനു ബീജാവാപം ചെയ്തുവെന്നുള്ളതാണു്. അന്നു് അവിടത്തെ കാരണവരായിരുന്ന പ്രസിദ്ധ പണ്ഡിതനും കലാപ്രണയിയും സൗജന്യവാരിധിയുമായ വി. കൃഷ്ണൻതമ്പി മുഖാന്തരമാണു്, ശ്രീമൂലംതിരുനാൾ മഹാരാജാവുതിരുമനസ്സിലെ പുത്രൻ വേലായുധൻതമ്പിയിൽനിന്നു് സ്കൂളിനുവേണ്ട സ്ഥലം ആദ്യം പാട്ടവ്യവസ്ഥയിൽ സർവീസ്സൊസൈററിക്കു ലഭിച്ചതു്. ഈ മിഡിൽസ്കൂൾ പിന്നീട്ടു് അതിൻെറ ഹെഡ്മാസ്റ്ററായിരുന്ന വി. മാധവൻനായരുടെ അശ്രാന്തപരിശ്രമത്തിൻെറ ഫലമായി ഒരു ഹൈസ്കൂളായി ഉയന്നു. കാവാലത്തു് ചാലയിൽ രാമകൃഷ്ണപ്പണിക്കരുമായി (കെ. എം. പണിക്കരുടെ മാതുലൻ) മന്നം സർവീസ്സൊസൈററിയുടെ പ്രാരംഭദശമുതല്ക്കേ സമ്പക്കം പുലത്തിവന്നതിൻെറ ഫലമായി 1103–ാമാണ്ടിടയ്ക്കു് അവിടെയും ഒരു മിഡിൽസ്കൂൾ ആരംഭിക്കാനുള്ള സൗകര്യം ലഭിച്ചു. അതും ഇന്നു് ഒരു ഹൈസ്കൂളാണു്. മാണിക്കമംഗലം സ്കൂളിനു് കാരണഭൂതനായിത്തീന്നതു് ആ പ്രദേശത്തുകാരനായ ഒരു സാധാരണക്കാരൻ, കാപ്പള്ളി നാരായണപിള്ളയായിരുന്നു. പനയപ്പാഴർ മനയ്ക്കലെ വലിയ നമ്പൂതിരിപ്പാട്ടിലെ കാര്യസ്ഥന്മാരിൽ ഒരാളായിരുന്ന നാരായണപിള്ള, അവിടെ ഒരു വിദ്യാലയമുണ്ടാകുന്നതിന്റെ അഭിലഷണീയതയേയും, നമ്പൂതിരിപ്പാട്ടു മുഖാന്തരം അതിനുള്ള സാദ്ധ്യതയേയും കുറിച്ച് മന്നത്തിനെഴുതിയതിനെത്തുടന്നു് അദ്ദേഹം അവിടെയെത്തി താമസിച്ചു്, ഉദാരമതിയായ നമ്പൂതിരിപ്പാടിലെ പക്കൽനിന്നു് അഞ്ചു് ഏക്കറോളം ഭൂമി ദാനംവാങ്ങിക്കുകയും, അദ്ദേഹത്തിൻേറയും ആ നാട്ടിലെ മറെറാരു പ്രഭുവായ പറയത്തു ഗോവിന്ദമേനോൻ മുതൽപേരുടേയും കൂട്ടുതൽ സഹായങ്ങൾകൊണ്ടു് കെട്ടിടം പണിയിച്ചു് സ്കൂൾ ആരംഭിക്കുകയുമാണുണ്ടായതു്. താമസിയാതെ അതും ഒരു ഹൈസ്കൂളായി ഉയന്നു.

ഇന്നു് സർവ്വീസ്സൊസൈററി വക വിദ്യാലയങ്ങളുടേയും, ഇതരസ്ഥാപനങ്ങളുടേയും ഒരു ആസ്ഥാനമായി പരിണമിച്ചിരിക്കുന്ന പന്തളം കാലേക്കൂട്ടിത്തന്നെ മന്നത്തിൻെറ ശ്രദ്ധയെ ആകഷിച്ചിരുന്ന ഒരു സ്ഥലമാണു്. അവിടത്തെ കരക്കാർ പണി ആരംഭിക്കുകയും അഭിപ്രായഭിന്നതകൊണ്ടു് മുഴമിപ്പിക്കാൻ കഴിയാതിരിക്കുകയും ചെയ്ത ഒരു സ്കൂൾക്കെട്ടിടം ഏററുവാങ്ങിയാണു് അവിടെ ആദ്യം സർവീസ്സൊസൈറ്റി ഒരു മിഡിൽസ്കൂൾ ആരംഭിച്ചതു്. പിന്നീട്ടു് മന്നത്തിന്റെ ഒരു ആത്മാത്ഥസുഹൃത്തും ആരാധകനുമായ പട്ടിരേത്തു

രാഘവൻപിള്ള, കോയിപ്രം രാമൻപിള്ള, പേത്രർ നാണുപിള്ള മുതലായ സമുദായസ്നേഹികളുടെ ആത്മാത്ഥസഹകരണംമൂലം അതു് ഒരു ഹൈസ്ക്കൂളായിത്തീന്നു.

അടുത്ത പന്ത്രണ്ടുവഷത്തിനിടയ്ക്കു് എൻ. എസ്സ്. എസ്സ്. വിദ്യാലയങ്ങളുടെ എണ്ണം ക്രമേണ വദ്ധിച്ചുകൊണ്ടു തന്നെയിരുന്നു. 1118-ലെ ലിസ്റ്റിൻ പ്രകാരം ഹൈസ്ക്കൂളുകളുടെ എണ്ണം ഒമ്പതായിക്കാണുന്നു. ആദ്യത്തെ ഹൈസ്ക്കൂളുകളായിരുന്ന പെരുന്ന, പ്രാക്കുളം, കരുവാററാ എന്നിവയ്ക്കുപുറമേ കറുകച്ചാൽ, കിടങ്ങൂർ, പന്തളം, പാൽക്കുളങ്ങര, ചാത്തന്നൂർ, മാണിക്കമംഗലം എന്നീ മിഡിൽസ്ക്കൂളുകൾ ഓരോ ഘട്ടത്തിലായി ഹൈസ്ക്കൂളുകളായിക്കഴിഞ്ഞിരുന്നു. ഇവയിൽ കിടങ്ങൂർ സ്ക്കൂൾ ആ നാട്ടുകാരായ നായർ പ്രമാണികളുടെ അസാധാരണമായ സമുദായാഭിമാനവും ഊജ്ജസ്വലതയുംമൂലം ഒരു ഹൈസ്ക്കൂളായിത്തന്നെ പണിതീന്നു് ആരംഭിക്കാൻകഴിഞ്ഞു. ജനറൽ സെക്രട്ടറിയുടെ അശ്രാന്തപരിശ്രമത്തിന്റെ ഫലമായി കാരുവള്ളി നീലകണ്ഠപ്പിള്ള, ഇരുട്ടുകുഴി വേലുപ്പിള്ള, മുയ്യൻവേലി നാരായണപിള്ള, പുന്നത്തറ ആശാൻ മുതലായ പ്രമാണികൾ സംഘടിച്ചു പ്രവത്തിക്കുകയും സംഭാവനകൾ ചെയ്യുകയും ചെയ്തു. അന്യസമുദായമത്സരംനിമിത്തം സ്ക്കൂളിനു് അനുവാദം ലഭിക്കാൻ വളരെ ക്ലേശം സഹിക്കേണ്ടിവന്നു. എങ്കിലും പരാജയം ലേശവും പററിയില്ല. ചാത്തന്നൂർ ഹൈസ്ക്കൂൾ ആ നാട്ടുകാരായ നായന്മാരുടെ പരിശ്രമത്തിൻേറയും, ഉദാരമതിയായിരുന്ന കെ. ജി. പരമേശ്വരൻപിള്ളയുടെ സ്വാധീനശക്തിയുടേയും, ധനസഹായങ്ങളുടേയും ഫലം പരിപുഷ്ടമായതാണു്.

ക്രമേണ ശാസ്തമംഗലം, കുന്നന്താനം, കീഴ്വായ്പൂർ, പാണാവള്ളി, വെച്ചൂർ, തട്ട, മണക്കാട്ടു് (തൊടുപുഴ), മുത്തൂർ, മക്കപ്പുഴ, ചിങ്ങവനം, പാറക്കടവു് എന്നീ സ്ഥലങ്ങളിലും സൊസൈററിവക ഹൈസ്ക്കൂളുകൾ നിലവിൽവന്നു. ഇവയിൽ പല സ്ക്കൂളുകളും ഓരോ കരയിലെ പ്രമാണികളിൽ ചിലർ കയ്യഴിഞ്ഞു് സഹായിച്ചതിൻെറ ഫലമായിട്ടുണ്ടായവയാണു്. അതുപോലെ തന്നെ സർവീസ്സൊസൈററിയുടെ സംഘടനാപ്രസ്ഥാനത്തിൽനിന്നു നാൾക്കുനാൾ പ്രവൃദ്ധമായിവന്ന സമുദായബോധംനിമിത്തം ഓരോ കരയിലും ജനങ്ങൾക്കു സംഘടിച്ചുപ്രവത്തിക്കാനുള്ള സന്നദ്ധതയും ഉണ്ടായിക്കഴിഞ്ഞിരുന്നു. ഓരോ സ്ക്കൂളിൻെറ പിന്നിലും ജനറൽസെക്രട്ടറിയുടെ ഒരിക്കലും ക്ഷീണിക്കാത്ത കമ്മകുശലതയും, ക്ലേശങ്ങൾ വകവയ്ക്കാതെയുള്ള പര്യടനങ്ങളും, ധനയാചനകളും ഒക്കെ ഉണ്ടായിരുന്നു.

കവിയൂർ ഹൈസ്ക്കൂളിൻെറ പ്രധാന ദാതാവും പണപ്പിരിവിനുള്ള ഉത്സാഹിയും മഠത്തിൽ നാരായണപിള്ളയായിരുന്നു. കുന്നന്താനം ഹൈസ്ക്കൂൾ സവ്വീസ്സൊസൈററിയുടെ ഒരുത്തമ ബന്ധുവായിരുന്ന മുരണിയിൽ ഗോവിന്ദപ്പിള്ളയുടെ സ്മാരകമായി അദ്ദേഹത്തിൻെറ ഭാഗിനേയൻ വി. ജി. ശങ്കരനാരായണപിള്ള നിമ്മിച്ച മിഡിൽ സ്ക്കൂളും സ്ഥലവും സവ്വീസ്സൊസൈററിക്കു ദാനംചെയ്തതിൽനിന്നു പരിപുഷ്ടമായതാണു്. കീഴ്വായ്പൂർ ഹൈസ്ക്കൂൾ ചിറേറത്തു കൃഷ്ണപിള്ള ദാനംചെയ്ത ഒരു മിഡിൽസ്ക്കൂൾ സവ്വീസ്സൊസൈററി അഭിവൃദ്ധിപ്പെടുത്തിയെടുത്തതാണു്. പാണാവള്ളിക്കരക്കാർ അവിടത്തെ പ്രമാണിയായിരുന്ന താനേഴത്തു കുട്ടൻപിള്ളയുടെ നേതൃത്വത്തിൽ സ്ഥാപിച്ചിരുന്ന ഒരു മിഡിൽസ്ക്കൂളാണു സവ്വീസ്സൊസൈററി പാണാവള്ളി ഹൈസ്ക്കൂളാക്കി

വളത്തിയതു്. സൊസൈററി ഏറെറ ടുത്തിരുന്നില്ലെങ്കിൽ ഒരുപക്ഷേ, നാമാവശേഷമായിപ്പോകുമായിരുന്ന ഒരു മിഡിൽസ്കൂൾ വികസിപ്പിച്ചതാണ വെച്ചൂർ ഹൈസ്കൂൾ. എൻ. എസ്സ്. എസ്സ്.എഞ്ചിനീയറിങ്വകുപ്പു മേധാവിയായ രാമക്കുറുപ്പിന്റെ സമുദായസ്നേഹത്തിൻേറയും സർവ്വീസ്സൊസൈറ്റി കരയോഗങ്ങളിൽ ആദ്യത്തേതായ തട്ട കരയോഗാംഗങ്ങളുടെ ഐക്യബോധത്തിൻേറയും ഒരു യഥാർത്ഥ സ്മാരകമാണ തട്ട ഹൈസ്കൂൾ.

കരിമ്പനാൽ അയ്യപ്പൻനായരും, വക്കീൽ കുമ്മനം ശങ്കരപ്പിള്ളയുമാണ് എൻ. എസ്സ്. എസ്സ്. കരയോഗത്തിൻെറ വകയായി തൊട്ടപുഴ മണക്കാട്ടു മിഡിൽസ്കൂൾ സ്ഥാപിക്കാനുള്ള ആദ്യ പരിശ്രമങ്ങൾ ചെയ്തതു്. ക്ഷീണാവസ്ഥയിൽക്കിടന്ന പ്രസ്തുത സ്കൂളിനെ ഒരു ഹൈസ്കൂളാക്കിത്തീർത്തു തൊട്ടപുഴയിലെ യൂണിയൻപ്രവർത്തനങ്ങൾക്കെല്ലാം നേതൃത്വംനല്കിയ വ്യവസായതല്പരനും സമുദായാഭിമാനിയുമായ എൻ. എസ്സ്. എസ്സ്. ഡയറക്ടർ മുണ്ടമററത്തു വേലായുധൻനായരാണ്.

മക്കപ്പുഴ ഹൈസ്കൂളാണ് മറെറാരു വിദ്യാലയം. ആ നാട്ടിലെ പരിശ്രമശാലിയായ കേശവൻനായർ എന്നൊരു കാരണവർ സ്ഥാപിച്ചു കുറേക്കാലം നടത്തിയശേഷം ഒടുവിൽ ഭരണം സർവ്വീസ്സൊസൈറ്റിസെക്രട്ടറിയെ ഏല്പിച്ചതാണ് ഇപ്പോഴത്തെ ഹൈസ്കൂളിനു് അടിസ്ഥാനഭൂതമായിത്തീന്നതു്. പിന്നീട് ആ സ്ഥലത്തെ നേതാവായി ഉയന്ന മക്കപ്പുഴ വാസുദേവൻപിള്ള സർവ്വീസ്സൊസൈററിയുടെയും നേതാക്കളിൽ ഒരാളായിത്തീന്നതോടുകൂടി, സ്വന്തം പണം ധാരാളം ചെലവുചെയ്തു് ആ സ്ഥാപനത്തെ സാമാന്യം വിപുലമായ ഒരു ഹൈസ്കൂളാക്കിത്തീർത്തു.

ആനിക്കാട്ടുഹൈസ്കൂൾ ആദ്യം തെക്കേടത്തു നാരായണപിള്ള, പിററിനാൽ അയ്യപ്പൻപിള്ള മുതലായി അവിടത്തെ ഏതാനും പ്രമാണികൾചേന്നു സ്ഥാപിച്ചതായിരുന്നു. നാരായണപിള്ളയ്ക്കു് ഈ സ്ഥാപനം സർവ്വീസ് സൊസൈറ്റിയെ ഏല്പിക്കണമെന്ന അഭിപ്രായം കാലേക്കൂട്ടിയുണ്ടായി. പിററിനാൽ അയ്യപ്പൻപിള്ളയ്ക്കു സർവ്വീസ് സൊസൈററിയോടും, വിശിഷ്യ, ജനറൽസെക്രട്ടറിയോടുമുണ്ടായ ഗാഢബന്ധത്തിൻെറ ഫലമായി അദ്ദേഹവും സ്കൂളിന്റെ ഉടമസ്ഥാവകാശമുണ്ടായിരുന്ന പി. ജി. നായർ മുതലായ മറ്റു ഭരണസമിതി അംഗങ്ങളും മാനേജരുടെ അഭിപ്രായത്തോടു യോജിച്ചതോടുകൂടി ആനിക്കാട്ടുഹൈസ്കൂൾ സർവ്വീസ് സൊസൈററിക്കു ദാനംചെയ്യപ്പെട്ടു. 1955-ൽ മന്നത്തുപത്മനാഭൻെറ ജന്മദിനംസംബന്ധിച്ചു് സർവ്വീസ്സൊസൈററിക്കു് ഒരു സംഭാവനയായിട്ടാണ് അവർ ഈ മംഗളകർമ്മം നിർവ്വഹിച്ചതു്.

മുത്തൂർ ഹൈസ്കൂളിനുവേണ്ടി അവിടത്തെ എൻ. എസ്സ്. എസ്സ്. പ്രവർത്തകരായ യുവാക്കന്മാർതന്നെയാണ യത്നിച്ചതു്. അവരിൽ ഒരു പ്രമാണിയായ പുല്ലാട്ടുരാഘവൻപിള്ളയുടെ ആത്മാർത്ഥമായ സേവനം അതിൻെറ ഉൽക്കർഷത്തിനു് സഹായകമായി.

തിരുവനന്തപുരം ശാസ്തമംഗലം ഹൈസ്കൂൾ, ആദ്യം ഡാക്ടർ രാമൻ തമ്പി, സി. പി. ഗോപാലപ്പണിക്കർ, പി. ബാലകൃഷ്ണപിള്ള എം. എ. മുതലായ ചില പ്രമുഖവ്യക്തികൾ ചേന്നു് രാജാകേശവദാസൻെറ സ്മാരകമായ ഒരു മിഡിൽസ്കൂളായിട്ടാണ് പ്രവത്തനം ആരംഭിച്ചതു്. സ്വന്തമായി സ്ഥലമില്ലാതിരുന്നതിനാൽ പാട്ടവസ്തുവിൽ നടത്തിവന്ന സ്കൂളിനു് നാട്ടുകാരുടെ സഹകരണക്കുറവും സ്ഥാപകരുടെ

ഉപേക്ഷയും മൂലം മേൽഗതിക്കു മാർഗ്ഗമി ല്ലാതെ കിടക്കവേ, ഡാ. രാമൻതമ്പിയു ടെ നിർബ്ബന്ധപ്രകാരം അതു സർവ്വീസ് സൊസൈററി ഏറെറടുക്കേണ്ടിവന്നു. രാജാകേശവദാസൻെറ നാമധേയത്തി ലുള്ള ഒരു സ്ഥാപനമെന്നതായിരുന്നു ഈ കാര്യത്തിൽ മന്നത്തിനുണ്ടായി രുന്ന മുഖ്യ ആകർഷണം. പക്ഷേ, ഇതു് ഒടുവിൽ സൊസൈററിക്കു് ഒരു ബാ ദ്ധ്യതയായി പരിണമിച്ചു. സ്ഥലം എ ഴുതി വാങ്ങുന്നതിനും കെട്ടിടംപണി മുതലായവയ്ക്കും ഏകദേശം അമ്പതിനാ യിരം രൂപയോളം സൊസൈററിയിൽ നിന്നു ചെലവാക്കേണ്ടിവന്നു. ഇടക്കാ ലത്തു് അവിടെ ഹെഡ്മാസ്റ്ററായി നി യമിക്കപ്പെട്ട കെ. ആർ. നാരായണൻ നായരുടെ അശ്രാന്തപരിശ്രമവും കാ ര്യശേഷിയുംകൊണ്ടു് നാട്ടുകാരുടെ ശ്ര ദ്ധ അതിൽ കുറെയൊക്കെ പതിയാൻ ഇടയായെങ്കിലും, തലസ്ഥാനനഗരിയി ലെ ഈ രാജാകേശവദാസസ്മാരകസ്ഥാ പനം ഇന്നും, അത്ര അഭിമാനകരമായ നിലയിലല്ല സ്ഥിതിചെയ്യുന്നതു്; സി. പി. ഗോപാലപ്പണിക്കരെപ്പോലെ ചു രുക്കം ചിലർ വല്ല സഹായവും ചെയ്യു ന്നുണ്ടെങ്കിലും.

റിട്ടയാർഡ് ദിവാൻപേഷ്കാരായിരു ന്ന കണ്ടനാട്ടു നാരായണമേനോൻെറ സമുദായാഭിമാനത്തിൻേറയും വദാന്യ തയുടേയും ഒരു സ്മാരകമാണു് പാറക്കട വു് ഹൈസ്‌കൂൾ. അദ്ദേഹം എൻ. എസ്സ്. എസ്സിനു ദാനംചെയ്ത അഞ്ചേ ക്കർ സ്ഥലത്തു് സ്വന്തം പണംകൊണ്ടു തന്നെ പണിയിച്ചുകൊടുത്ത കെട്ടിട ത്തിൽ 1106-ൽ ഒരു മിഡിൽസ്‌കൂളാ യി ആ പാഠശാല ആരംഭിച്ചു. അതു് ഒരു ഹൈസ്‌കൂൾ ആക്കി വികസിപ്പി ക്കുന്നതിനു വേണ്ടിവന്ന ചെലവു് അ ദ്ദേഹംതന്നെ വഹിച്ചു. അദ്ദേഹത്തി ൻെറ അനന്തരവൻ മരിച്ചുപോയ ശങ്കു ണ്ണിമേനോന്റെ സ്മാരകമായി അവിടെ ഒരു സ്‌കോളർഷിപ്പിനു് ആയിരം രൂപാ നിക്ഷേപിക്കുകയും ചെയ്തിട്ടുണ്ടു്. നാരായണമേനോനു് മന്നത്തിൻെറ സ മുദായോൽക്കർഷപരമായ പ്രവർത്തനങ്ങ ളിൽ തോന്നിയ വിശ്വാസപാരമ്യത്തി ൻെറ ഒരു പ്രതീകംകൂടിയാണു് ഈ സ്ഥാപനം.

തടിയൂർഹൈസ്കൂളാണു് മറ്റൊരു വി ദ്യാലയം. സർവ്വീസ്‌സൊസൈറ്റിയുടെ ഒരു എതിർസംഘടനയായിരുന്ന നാ യർ മഹാസഭ വകയായിഅയിരൂർതോ ട്ടാവള്ളി നാരായണനാശാൻ മുന്നിട്ടുനി ന്നു പ്രവർത്തിച്ചതിന്റെഫലമായി രൂപം പ്രാപിച്ചു് നായർ മഹാസഭയുടെ മ റ്റൊരു പ്രവർത്തകനായിരുന്ന എം. ഈ. മാധവൻപിള്ളയുടെ മാനേജുമെന്റിൽ അഭിവൃദ്ധി പ്രാപിച്ചുവന്ന ഈ ഹൈ സ്‌കൂൾ, പ്രവർത്തകന്മാരുടെ പൂർണ്ണസമ്മ തത്തോടുകൂടി സർവ്വീസ്‌സൊസൈററി യിൽ ലയിപ്പിക്കുകയാണുണ്ടായതു്. അ തുപോലെതന്നെ കോട്ടയം താലൂക്കു നാ യർസമാജത്തിൻെറ ആഭിമുഖ്യത്തിൽ സ്ഥാപിതമായതും, മള്ളൂർ ഗോവിന്ദ പ്പിള്ളയുടെ ഭരണത്തിൽ ഇരുന്നതുമായ ഹൈസ്‌കൂളും ഈ അടുത്തകാലത്തു മള്ളൂരിൻെറ അഭിലാഷപ്രകാരം സർവ്വീ സ്‌സൊസൈററിയിൽ ലയിപ്പിക്കുക യുണ്ടായി.

മലബാറിൽ സർവ്വീസ്‌സൊസൈറ്റി ക്കുള്ള ഒരു വിദ്യാലയത്തെപ്പിക്കുറ്റടി എ ടുത്തുപറയേണ്ടതായിട്ടുണ്ടു്. അതു് പാ ലക്കാട്ടു് ജില്ലയിലെ ഒറ്റപ്പാലം ഹൈസ്കൂ ളാണു്. അതിന്റെ പിന്നിൽ സമുദായാ ഭിമാനത്തിൻേറയും മഹാമനസ്‌കതയു ടേയും മഹത്തായ ഒരു ചരിത്രംകൂടിയു ണ്ടു്. മലബാറിലെ സുപ്രസിദ്ധ പ്രഭു കുടുംബമായ കുതിരവട്ടത്തു തറവാട്ടിലെ കാരണവരും, മദ്രാസ് നിയമസഭാ മെം ബർ, കേന്ദ്രഅസംബ്‌ളിമെംബർ എ ന്നിങ്ങനെ പലവിധത്തിൽ പ്രശസ്തനു മായിരുന്ന പ്രഭാകരൻ തമ്പാൻ അനേ

കം വർഷങ്ങൾക്കു മുൻപു് സ്ഥാപിച്ചതും, അദ്ദേഹത്തിൻെറ സഹോദരൻ ജനാർദ്ദനൻതമ്പാൻെറ മാനേജ്മെൻറിൽ സ്വതന്ത്ര്യർഹമായനില പ്രാപിച്ചിരുന്നതുമായ ഒരു ഹൈസ്ക്കൂളായിരുന്നു അതു്. 1954-ൽ പ്രഭാകരൻ തമ്പാൻ പ്രസ്തുത സ്ഥാപനം ഒരു നല്ല മാനേജ്മെൻറിനെ ഏല്പിക്കുവാൻ തീരുമാനിച്ചപ്പോൾ അതു് ഏറെറടുക്കുവാൻ ഏററവും കൂടുതൽ അർഹതയുള്ള സ്ഥാപനമായി കണ്ടതു് നായർസർവ്വീസ് സൊസൈററിയാണു്. മന്നവും അദ്ദേഹവുമായി നടന്ന അഭിമുഖസംഭാഷണത്തെത്തുടന്നു് ലക്ഷത്തിൽപരം രൂപാ വിലപിടിപ്പുള്ള സ്ക്കൂൾകെട്ടിടവും വസ്തുവകകളും ആ സഹോദരന്മാർ സർവ്വീസ് സൊസൈററിക്കു ദാനംചെയ്തു. കെ. പി. എസ്സ്. മേനോന്റെ അദ്ധ്യക്ഷതയിൽ നടന്ന വമ്പിച്ച ഒരു സമ്മേളനത്തിൽ വച്ചു് കൈമാററപ്രമാണം സൊസൈററിപ്രവത്തകന്മാർവശം ഏല്പിച്ചു. ഇതാണു് സർവീസ്സൊസൈററിവക ഇന്നത്തെ ഒററപ്പാലം ഹൈസ്ക്കൂൾ.

പ്രധാനപ്പെട്ട ചില ഹൈസ്ക്കൂളുകളെക്കുറിച്ചു മാത്രമാണു് മുകളിൽ പ്രസ്താവിച്ചതു്. ഇവയ്ക്കും പുറമേ ഓരോ കാലങ്ങളിൽ ഓരോ സാഹചര്യങ്ങളിൽ പത്തിരുപതു ഹൈസ്ക്കൂളുകൾക്കൂടി സർവ്വീസ് സൊസൈററിക്കുണ്ടായിട്ടുണ്ടു്. കെഴുവങ്കുളം, വെളിയനാട്ട്, കല്ലറ, കാട്ടാമ്പാക്കു്, പാലോട്ടു്, മാഞ്ഞൂർ, വള്ളിക്കോട്ടു് (കോട്ടയം), അട്ടൂർ, രാമങ്കരി, കാട്ടൂർ, കുറത്തികാട്ടു്, ഇടനാട്ടു് (മീനച്ചൽ), ഇടനാട്ടു് (ചെങ്ങന്നൂർ), പേരയം എന്നീ സ്ഥലങ്ങളിലും ഇതിനകം സർവീസ് സൊസൈററിവക ഹൈസ്ക്കൂളുകൾ ഉണ്ടായിട്ടുണ്ടു്. ചിങ്ങവനത്തും പന്തളത്തും ഓരോ ഗേൾസ്ഹൈസ്ക്കൂളുകളുമുണ്ടു്. മൊത്തം നാല്പത്തിനാലു് ഹൈസ്ക്കൂളുകൾ ഇന്നു് സർവീസ്സൊസൈററിവകയായിട്ടുണ്ടു്. ഇവ കൂടാതെ പെരുന്ന, കവിയൂർ, കരുവാററാ, മാണിക്കമംഗലം, തടിയൂർ, കറുകച്ചാൽ, ചെറുകോൽ എന്നീ സ്ഥലങ്ങളിലായി ആറു ട്രെയിനിങ്ങ്സ്ക്കൂളുകളും മുപ്പതിൽപരം അപ്പർ-ലോവർ പ്രൈമറിസ്ക്കൂളുകളും ഉണ്ടു്.

## വകുപ്പുഭരണം

സർവീസ്സൊസൈററി സ്ക്കൂളുകൾ ആരംഭിച്ചപ്പോൾ അവ ഒരു ജനറൽ മാനേജരുടെ ഭരണത്തിലിരിക്കാൻ വ്യവസ്ഥചെയ്തിരുന്നു. ഓരോ സ്ഥലത്തെ സ്ക്കൂളിൻേറയും ഭരണത്തിനു് ഓരോ ലോക്കൽമാനേജരേയും ഓരോ വർഷവും തെരഞ്ഞെടുത്തുവന്നു. ആദ്യകാലത്തെ ജനറൽമാനേജർ, അന്നത്തെ സെക്രട്ടറി മന്നംതന്നെയായിരുന്നു. അന്നത്തെ ക്ലാക്കിൻേറയും ശിപായിയുടേയും ജോലിവരെ സെക്രട്ടറിതന്നെ നിർവഹിച്ചുവന്നതായി പഴയ രേഖകളിൽ കാണാൻ കഴിയും. ചില സ്ക്കൂളുകളുടെ ലോക്കൽമാനേജ്മെന്റുകാര്യത്തിലും സെക്രട്ടറി ബദ്ധശ്രദ്ധനായിരിക്കേണ്ട ആവശ്യമുണ്ടായിരുന്നു. ഓരോ സ്ഥാപനത്തിന്റേയും വളർച്ചയും വികസനവും ഇടപെട്ട കാര്യങ്ങളിലും, ഗവണ്മെൻറുമായുള്ള സമ്പക്കത്തിലും, രൂപാർശകളിലുമെല്ലാം സദാപി ശ്രദ്ധിക്കേണ്ടിയിരുന്നതും മററാരുമായിരുന്നില്ല. പിന്നീട്ടു് വിദ്യാലയങ്ങളുടെ എണ്ണവും പ്രവത്തനപരിധിയും വർദ്ധിച്ചതോടുകൂടി സ്ക്കൂൾഭരണത്തിനു് വിപുലമായ ഒരു ഡിപ്പാർട്ടുമെൻറുതന്നെ രൂപംപ്രാപിച്ചു. എന്നിട്ടും ആദ്യത്തെ പതിനേഴു സംവത്സരക്കാലം, അതായതു് 1107 വരെ, ജനറൽസെക്രട്ടറിതന്നെ ജനറൽ മാനേജരുടെ ചുമതലകൾകൂടി നടത്തിവന്നു. അനന്തരം, പ്രാക്കുളം ഹൈസ്ക്കൂൾ ഹെഡ്മാസ്റ്ററായിരുന്ന കട്ടിയാട്ടു ശിവരാമപ്പണിക്കരായിരുന്നു ആ സ്ഥാനം വഹിച്ചതു്. 1110-ൽ അദ്ദേഹം

ഗവണ്മെന്റുസർവ്വീസിൽ നിയമിക്കപ്പെട്ടതോടുകൂടി, കറുകച്ചാൽ സ്കൂൾഹെഡ്മാസ്റ്ററായിരുന്ന കൈനിക്കര പത്മനാഭപിള്ള ജനറൽമാനേജരായി നിയമിക്കപ്പെട്ടു. 1117-ൽ അദ്ദേഹവും ഗവണ്മെൻറ് സർവീസിൽ പ്രവേശിച്ചപ്പോൾ മുരണിയിൽ വി. ജി. ശങ്കരനാരായണപിള്ള ഏതാനും മാസക്കാലം ജനറൽ മാനേജരായിരുന്നു. പിന്നീട് 1118 ചിങ്ങംമുതൽ 1124 ഇടവംവരെ കെ. പി. കൃഷ്ണമേനോൻ—ഇദ്ദേഹം കണ്ണൻമേനോൻെറ സഹോദരനും മുപ്പതിൽപരം സംവത്സരക്കാലം മാന്നാർ നായർസമാജം ഹൈസ്കൂൾഹെഡ്മാസ്റ്ററായിരുന്നു് ആ സ്ഥാപനത്തിനു് അത്യുജ്ജ്വലമായൊരു ചരിത്രം സൃഷ്ടിച്ച അദ്ധ്യാപകശ്രേഷ്ഠനുമായിരുന്നു—ജനറൽമാനേജറുദ്യോഗം വഹിച്ചു. അദ്ദേഹത്തിന്റെ അനന്തരഗാമിയാണു് ഇന്നത്തെ ജനറൽമാനേജർ എൻ. വാസുദേവൻപിള്ള.

എൻ. എസ്സ് എസ്സ്. വിദ്യാഭ്യാസശാഖ ഇന്നു് അതിവിപുലമായ ഒരു വകുപ്പാണു്. 41 ഹൈസ്കൂളുകൾ, 6 ട്രെയിനിങ്ങ്സ്കൂളുകൾ, 31 അപ്പർ-ലോവർ പ്രൈമറിസ്കൂളുകൾ മുതലായവ ഉൾപ്പെടെ എൺപതോളം സ്ഥാപനങ്ങളിലായി 44,000-ൽ പരം വിദ്യാർത്ഥികൾ ഇപ്പോൾ അഭ്യസനം നടത്തുന്നുണ്ടു്. ആയിരത്തി എണ്ണൂററി എഴുപതോളം അദ്ധ്യാപകന്മാരും ഇരുനൂറ്റിത്തൊണ്ണൂറോളം മറ്റു ജീവനക്കാരും വിദ്യാലയങ്ങളിൽ ജോലി നിവ്വഹിക്കുന്നുണ്ടു്. അതുകൊണ്ടു് ഇന്നത്തെ ജനറൽ മാനേജരുടെ ജോലിയുടെ പരിധി അനേകമടങ്ങു വദ്ധിച്ചിട്ടുണ്ടെന്നുകാണാം. വിദ്യാലയങ്ങളുടെ ഭരണനിവ്വഹണത്തിനുംപുറമെ വിപുലമായ സ്റ്റാഫിനും, വർഷംതോറും വദ്ധിച്ചുവരുന്ന വിദ്യാർത്ഥിവിഭാഗത്തിനും ക്ഷേമകരമായ പല പദ്ധതികളും എൻ. എസ്സ്. എസ്സ്. വിദ്യാഭ്യാസവകുപ്പു നടപ്പാക്കിക്കഴിഞ്ഞിട്ടുണ്ടു്. പ്രോവിഡന്റുഫണ്ടു്, കേന്ദ്രസഹകരണസംഘം, കോൺഫറൻസുകൾ മുതലായി പല പ്രയോജനകരമായ പ്രവത്തനങ്ങളും ഇതിനകം ഏർപ്പെട്ടുത്തിക്കഴിഞ്ഞിട്ടുണ്ടു്. കൂടാതെ വിദ്യാലയവകുപ്പിൻെറ വർഷംതോറുമുള്ള വികാസംനിമിത്തം വദ്ധിച്ചുവരുന്ന സാമ്പത്തികാവശ്യങ്ങൾ നിവ്വഹിക്കുന്നതിനും മററുമായി ഒരു ഫൈനാൻസ് കോർപ്പറേഷനും പ്രാവത്തികമാക്കിയിരിക്കുന്നു. മെരിററ്സ്കോളർഷിപ്പുകൾ, എൻഡോവ്മെന്റ് സ്കോളർഷിപ്പുകൾ മുതലായി വിദ്യാത്ഥികൾക്കു പ്രോത്സാഹജനകമായ പല സഹായപദ്ധതികളും പ്രമുഖവ്യക്തികൾ മുഖാന്തരം ഏർപ്പെട്ടുത്തപ്പെട്ടിട്ടുണ്ടു്. കായികമത്സരങ്ങൾ, ടൂർണ്ണമെൻറുകൾ, യുവജനോത്സവം, എൻ. സി. സി പരിശീലനം, സ്കൗട്ട്പരിശീലനം മുതലായി പല പദ്ധതികളും എൻ.എസ്സ്.എസ്സ്. വിദ്യാലയങ്ങളിൽ കാര്യക്ഷമമാംവിധം നടന്നുവരുന്നുണ്ടു്. വിദ്യാലയങ്ങളുടെ പേരിൽ വിദ്യാഭ്യാസനിധി, സ്കൂൾ ഫണ്ടു്, ചാരിററബിൾ എൻഡോവ്മെന്റ്ഫണ്ടു് മുതലായി പല ഫണ്ടുകളും പ്രവത്തനത്തിലിരിക്കുന്നു. ഇവയ്ക്കും പുറമേയാണു് സ്കൂൾകെട്ടിടങ്ങളും മററും സംബന്ധിച്ചുള്ള മരാമത്തുകളുടെ വൈപുല്യം. ഇങ്ങനെ പലവിധത്തിലും ജനറൽമാനേജരുടെ ചുമതലകളുടെ പരിധി വർദ്ധിച്ചതിനെ പരിഗണിച്ചു് ഒരു ഡെപ്യൂട്ടിമാനേജരുടെ തസ്തികകൂടി പുതുതായി ഏപ്പെട്ടുത്തേണ്ടതായി വന്നിട്ടുണ്ടു്.

സ്കൂൾവകുപ്പു് എൻ.എസ്സ്.എസ്സിൻെറ മൊത്തത്തിലുള്ള വിദ്യാഭ്യാസശാഖയുടെ ഒരു വിഭാഗം മാത്രമേ ആകുന്നുള്ളു. അതിൻെറ ഒരു അവശ്യപരിണാമമെന്ന നിലയിൽ കഴിഞ്ഞ ഏതാനും വർഷങ്ങളായി രൂപം പ്രാപിച്ചു്

ഉത്തരോത്തരം അഭിവൃദ്ധിപ്പെട്ടുവരുന്ന കോളേജ് വകുപ്പിന്റെ ചരിത്രമാണ് ഇനി വിവരിക്കേണ്ടതു്.

## എൻ. എസ്സ്. എസ്സ്. കോളേജുകൾ

നായർസമുദായം വകയായി ഒരു കോളേജ് വേണമെന്നുള്ള അഭിപ്രായം 1092-ാമാണ്ടത്തെ മാന്നാർ നായർ സമ്മേളനകാലം മുതൽതന്നെ മുഴങ്ങിക്കേട്ടിരുന്നതാണ്. എന്നാൽ അതിലേക്കു മുൻകൈയെടുത്തു പ്രവർത്തിക്കാൻ ആരും മുന്നോട്ടു വന്നില്ല. സ്കൂളുകൾ സ്ഥാപിക്കുന്നതിൽ മുഴുകിയിരുന്ന നായർസർവീസ് സൊസൈറ്റിക്കു് കോളേജുകളുടെ കാര്യത്തിൽ വേണ്ടിവരുന്ന വൈഷമ്യങ്ങളെക്കുറിച്ചു് ഊഹിക്കാൻ കഴിഞ്ഞിരുന്നു. എന്നിട്ടും കോളേജുവിദ്യാഭ്യാസത്തിനുള്ള സൗകര്യക്കുറവുകൊണ്ടു് മദ്രാസ്പ്രസിഡൻസിയുടെ ഭാഗങ്ങളിലേക്കും, ചിലപ്പോൾ അപ്പുറത്തേക്കും പോകേണ്ടിവന്ന നായർവിദ്യാർത്ഥികളുടെ ക്ലേശങ്ങൾക്കു് ഒരു പരിഹാരമുണ്ടാക്കണമെന്ന അഭിലാഷം സർവീസ്സൊസൈററിപ്രവർത്തകർക്കു വിശേഷിച്ചും മന്നത്തിനു പ്രബലമായിട്ടുണ്ടായിരുന്നു. കോട്ടയം, ആലുവാ, ചങ്ങനാശ്ശേരി എന്നീ സ്ഥലങ്ങളിൽ ക്രിസ്ത്യൻ മാനേജുമെൻറിലുള്ള കോളേജുകൾ ഉണ്ടായിക്കഴിഞ്ഞിരുന്നുവെങ്കിലും ആ സ്ഥാപനങ്ങളിൽ ഇതരമതസ്ഥർക്കു് സമാനമായ സൗകര്യങ്ങൾ ലഭിക്കുന്നില്ലെന്നുള്ള പരാതികൾ ഏറിയകാലമായി മുഴങ്ങിക്കേട്ടിരുന്നു. അതുകൊണ്ടു് നായർ സർവീസ് സൊസൈററിവക വിദ്യാഭ്യാസസ്ഥാപനങ്ങളുടെ കൂട്ടത്തിൽ കോളേജുപ്രസ്ഥാനത്തിനും ഒരു സ്ഥാനം നല്കേണ്ടതാണെന്നുള്ള അഭിപ്രായഗതിക്കു പ്രാബല്യം കൂടിവന്നു. എന്നാൽ തിരുവിതാംകൂറിലെ കോളേജുകൾ മദ്രാസ് സർവകലാശാലയുടെ അധികാരവലയത്തിൽപ്പെട്ടിരുന്ന കാലത്തു് അതിവിപുലമായ സജ്ജീകരണങ്ങളോടുകൂടിയല്ലാതെ ഒരു കോളേജു് ആരംഭിക്കാനുള്ള അനുവാദം ലഭിക്കുക സാദ്ധ്യമായിരുന്നില്ല. അസാധാരണമായ ധനശേഷിയും സംഘടനാബലവുമുള്ള ക്രിസ്തീയസ്ഥാപനങ്ങൾക്കു് ആവക സജ്ജീകരണങ്ങൾ അനായാസമായിരുന്നെങ്കിലും വിദ്യാലയപ്രസ്ഥാനത്തിനു് ആരംഭമിടുകമാത്രം ചെയ്തിരുന്ന—ധനസൗകര്യം കുറഞ്ഞ—നായർ സർവീസ് സൊസൈററിയെ സംബന്ധിച്ചിടത്തോളം അതു മിക്കവാറും അസാദ്ധ്യംതന്നെയായിരുന്നു.

അങ്ങനെയിരിക്കെയാണ് സർ സി. പി. രാമസ്വാമിഅയ്യരുടെ ഭരണകാലത്തു് തിരുവിതാംകൂർ സർവ്വകലാശാലയുടെ ആരംഭം. കേരളസംസ്കാരത്തിനും, ദേശീയതയ്ക്കും പ്രാധാന്യം കല്പിച്ചുകൊണ്ടുള്ള ഒരു പദ്ധതിയായി ആവിർഭവിച്ച ഈ തിരുവിതാംകൂർ സർവ്വകലാശാലയിൽ പുതിയ കോളേജുകൾ ആരംഭിക്കാനുള്ള സൗകര്യമുണ്ടായപ്പോൾ എൻ. എസ്സ്. എസ്സ്., എസ്. എൻ. ഡി. പി. യോഗം, ആലപ്പുഴ സനാതനവിദ്യാശാല എന്നീ മൂന്നു സ്ഥാപനങ്ങൾ കോളേജുകൾക്കുള്ള അനുവാദത്തിനപേക്ഷിച്ചു. എൻ. എസ്സ്. എസ്സിനു് ചങ്ങനാശ്ശേരിയിലും, എസ്സ്. എൻ. ഡി. പി. യോഗത്തിനു് കൊല്ലത്തും, എസ്. ഡി. വി.ക്കു് ആലപ്പുഴയും ഓരോ കോളേജുകൾക്കു് ഗവണ്മെൻറു് അനുവാദം നൽകുകയും പ്രാരംഭനടപടികൾ ആരംഭിക്കുകയും ചെയ്തു.

കൊല്ലത്തേയും ആലപ്പുഴയിലേയും കോളേജുകൾക്കുള്ള സ്ഥലമെടുപ്പു മുതലായ കാര്യങ്ങൾ നിർവ്വിഘ്നം നടന്നു.

എന്നാൽ ചങ്ങനാശ്ശേരിയിലെ എൻ. എസ്സ്. എസ്സ്. കോളേജിൻെറ കാര്യത്തിൽ സ്തംഭനം നേരിട്ടു. അവിടെ ഒരു കോളേജ് (സെൻറ്ബക്കമാൻസ്) ഉള്ളതുകൊണ്ടു് അതിനുസമീപം മറ്റൊരു കോളേജുകൂടി അനുവദിക്കുന്നതു ശരിയല്ലെന്നു് ഒരു വാദം കത്തോലിക്കരിൽനിന്നുണ്ടായി. അതു സാമാന്യം വ്യാപകമായ ഒരു സാമുദായികപ്രക്ഷോഭണത്തിൻെറ പരിധിയിലെത്തിയപ്പോൾ സി. പി. രാമസ്വാമിഅയ്യർ എൻ. എസ്സ്. എസ്സിനു് ചങ്ങനാശ്ശേരിയിൽ ഒരു പ്രീയൂണിവേഴ്സിറ്റിക്ലാസ്സ് മാത്രം മതിയെന്നു് തീരുമാനിച്ചു. പ്രീയൂണിവേഴ്സിററിക്ലാസ്സ് അന്നൊരു പുതുമയായിരുന്നു. തിരുവിതാംകൂറിൽ തിരുവനന്തപുരം രാജകീയകോളേജിലും, ഇൻഡ്യ ആകെ നോക്കിയാൽ ഡെൽഹിയിലെ ഗവണ്മെൻറു് കോളേജുകളിലും മാത്രമേ അങ്ങനെ ഒരു നൂതനസരണി ആരംഭിച്ചിരുന്നുള്ളു. സി. പി. രാമസ്വാമിഅയ്യർ ഏപ്പെടുത്തിയ ഒരു പുതിയ രീതിയെന്ന നിലയ്ക്കു്, ക്രിസ്ത്യൻമാനേജുമെൻറിലുള്ള ഇവിടത്തെ മററു കോളേജുകൾ ഈ പ്രസ്ഥാനത്തെ തീരെ നിരസിക്കുകയാണു ചെയ്തതു്. അങ്ങനെ കണക്കിൽ കൊള്ളാത്ത നാമമാത്രമായ ഒരു കോളേജായിരുന്നു, പെരുന്ന ഹൈസ്കൂളിൻെറ ഒരു ഭാഗം ഒഴിച്ചെടുത്തും, പോരാത്ത ഭാഗം കെട്ടിയുണ്ടാക്കിയും തല്ക്കാലം ആരംഭിക്കപ്പെട്ട ചങ്ങനാശ്ശേരി പ്രീയൂണിവേഴ്സിററിവിദ്യാലയം.

പെരുന്നയിൽ കോളേജു സ്ഥാപിക്കാൻ ഏതാനും ഏക്കർ സ്ഥലം പൊന്നുംവിലയ്ക്കു് എടുത്തുകൊള്ളുവാൻ ഗവണ്മെൻറു് അനുവദിച്ചിരുന്നതനുസരിച്ചു് അതിന്റെ നടപടി നടന്നുവന്നതും ക്രമേണ സ്തംഭനാവസ്ഥയിലായി. ക്രിസ്ത്യാനികളായ ഏതാനും കുടിയാനവന്മാരുടെ സ്ഥലംകൂടി എടുക്കേണ്ടതായിട്ടുണ്ടായിരുന്നതിനാൽ അതും ക്രിസ്ത്യാനികളുടെനേക്കുള്ള ഒരാക്രമണമായി വ്യാഖ്യാനിക്കപ്പെടുകയും തൽസംബന്ധമായി റസിഡൻറിനും, ഗവണ്ണർക്കും, വൈസ്രായിക്കും, എന്നുവേണ്ട പാർലമെൻറുവരേയും പരാതികൾ അയയ്ക്കപ്പെടുകയും ഉണ്ടായി. സ്റ്റേററുകോൺഗ്രസ്സ് അതിൻെറ ആദ്യകാലത്തെ ക്രിസ്തീയാധിപത്യച്ഛായ മാച്ചുകളഞ്ഞിട്ടില്ലായിരുന്ന ആ ഘട്ടത്തിൽ സി. പി. രാമസ്വാമിഅയ്യക്കെതിരായുള്ള അവരുടെ ആരോപണങ്ങളുടെ കൂട്ടത്തിൽ ഈ വക കാര്യങ്ങൾക്കും പ്രാബല്യം ലഭിച്ചു. അങ്ങനെ രാഷ്ട്രീയകാര്യങ്ങളുമായി കോളേജുകാര്യം കൂടിപ്പിണഞ്ഞുവന്നപ്പോൾ സി. പി. രാമസ്വാമി അയ്യർ പെരുന്നയിലെ കോളേജിൻെറ കാര്യത്തിൽ ഒട്ടൊരു പിൻമാററനയംതന്നെ അനുഷ്ഠിച്ചുവെന്നു പറയാം. ദിവാൻജിയുടെ പതനങ്ങൾ എൻ. എസ്സ്. എസ്സിൻെറ പരാജയലക്ഷണമായി മുദ്രകുത്തപ്പെട്ടു. കേവലം ന്യായമായ ഒരാവശ്യം സംബന്ധിച്ചു നേരിടാവുന്ന പരാജയം വിചാരിച്ചു മന്നത്തിനും ക്ഷോഭിക്കാൻ കാരണമുണ്ടായിരുന്നു. ദിവാൻ ഒരു ഒത്തുതീർപ്പിനു വട്ടംകൂട്ടി. അനന്തരം മന്നവുമായി ഉണ്ടായ കൂടിയാലോചനകളുടെ ഫലമായി എൻ. എസ്സ്. എസ്സിൻെറ പ്രധാന കോളേജ് തിരുവനന്തപുരത്തേക്കു മാററണമെന്നും, അതിനു് 46 ഏക്കർ ഭൂമി തിരുവനന്തപുരത്തു നല്കാമെന്നും ഒരു ഒന്നാം ഗ്രേഡ് കോളേജായിരിക്കുന്ന അതിനു് അഞ്ചുലക്ഷം രൂപ ഗവണ്മെൻറ് സംഭാവനചെയ്യാമെന്നും, ചങ്ങനാശ്ശേരിയിൽ പ്രീയൂണിവേഴ്സിററി കോളേജ് തുടന്നു നടത്താൻ ധനസഹായം ചെയ്യാമെന്നും, അവിടെ ഒഴിപ്പിച്ചെടുക്കാൻ നടപടി നടന്നുകൊണ്ടിരിക്കുന്ന വസ്തുക്കളിൽനിന്നു് 17½ ഏക്കർ പൊന്നുംവിലകൊടുത്തു് ഒഴിപ്പിച്ചു്

സൊസൈററിക്കു കൊടുക്കാമെന്നും സമ്മതിച്ചു. തിരുവനന്തപുരം കററച്ചക്കോണത്തു് (പിന്നീടു കേശവദാസപുരം) അനുവദിക്കപ്പെട്ട 46 ഏക്കർ സ്ഥലം അടിയന്തിരനിയമപ്രകാരം പൊന്നുംവിലകൊടുത്തു സൊസൈററിയെ ഏല്പിക്കാനും 5 ലക്ഷം രൂപ ഗ്രാൻറനുവദിക്കാനുമുള്ള ഉത്തരവു് ഉടൻ തന്നെ ദിവാൻജി പാസ്സാക്കി. അതോടൊപ്പം ചങ്ങനാശ്ശേരിയിലെ പ്രീയൂണിവേഴ്സിററി കോളേജിനുള്ള 17½ ഏക്കർ ഭൂമി മന്നം ആവശ്യപ്പെട്ടിടത്തു തന്നെ ഒഴിപ്പിച്ചുകൊടുക്കാനും ഉത്തരവിട്ടു. പക്ഷേ, ഒന്നും നടപ്പിൽവരുത്തിയില്ല.

അനന്തരമുണ്ടായ രാഷ്ട്രീയസംഭവങ്ങൾ കാര്യങ്ങളെ ആകമാനം കൂടുതൽ സ്തംഭനാവസ്ഥയിലാക്കി. ദിവാൻജിയുടെ നയം അബദ്ധങ്ങളിൽനിന്നു് അബദ്ധങ്ങളിലേക്കു ത്വരിതചംക്രമണം നടത്തിക്കൊണ്ടിരുന്നു. എൻ. എസ്സ്. എസ്സിൻെറ അഭിവൃദ്ധിയെ മാത്രം കരുതി, കഴിയുന്നതും ഗവൺമെൻറുമായി ഒരു സംഘട്ടനത്തിനിടവരാതെ കഴിക്കാൻ ശ്രമിച്ചുകൊണ്ടിരുന്ന മന്നത്തിനും, ഒരു ഘട്ടം കഴിഞ്ഞപ്പോൾ മുതൽ സി. പി.യുടെ നയത്തോടു യോജിക്കാൻ കഴിയാതെവന്നു. രാജ്യതാൽപര്യങ്ങൾ പരീക്ഷണദശയിൽ വരുന്ന സന്ദർഭങ്ങളിൽ സമുദായതാൽപര്യങ്ങളെ നിരുപാധികം ഉപേക്ഷിക്കാൻ മടിച്ചിട്ടില്ലാത്ത അദ്ദേഹത്തിൻെറ ദേശാഭിമാനം വീണ്ടും അതിൻെറ പ്രാബല്യം പ്രദർശിപ്പിച്ചു. കോളേജാരംഭിക്കാനുള്ള യത്നങ്ങൾ മുന്നോട്ടു നീങ്ങിക്കൊണ്ടിരിക്കുമ്പോൾത്തന്നെ വരുംവരായ്കകൾ നോക്കാതെ മന്നം രാഷ്ട്രീയരംഗത്തു് ഇറങ്ങിക്കഴിഞ്ഞു. പിന്നീടുണ്ടായ പ്രക്ഷോഭജനകമായ സംരംഭങ്ങൾക്കിടയ്ക്കു് അദ്ദേഹം അറസ്റ്റുചെയ്യപ്പെടുകയും, ശിക്ഷിച്ചു ജയിലിലടയ്ക്കപ്പെടുകയും ചെയ്തു. എൻ. എസ്സ്. എസ്സ്. കോളേജുകൾ സംബന്ധിച്ച ഫയലുകൾ സെക്രട്ടേറിയററിൽ നീങ്ങാത്ത നില വന്നു.

അങ്ങനെ നിശ്ശേഷം സ്തംഭനാവസ്ഥയിലെത്തിയ കോളേജുകാര്യത്തിനു പിന്നീടു് ഒരു ഉൽഗതി ഉണ്ടായതു് പട്ടം താണുപിള്ളയും, ടി. എം. വർഗ്ഗീസും, സി. കേശവനും ചേർന്നുള്ള കോൺഗ്രസ്സ് മന്ത്രിസഭ നിലവിൽ വന്നതിനു ശേഷമാണു്. സി. പി. ഭരണത്തിൻെറ അവസാനകാലങ്ങളിൽ നിറുത്തിവച്ചിരുന്ന പല ഗവൺമെൻറ്നടപടികളും അക്കാലത്തു നടപ്പിൽവന്ന കൂട്ടത്തിൽ എൻ. എസ്സ്. എസ്സിനു തിരുവനന്തപുരത്തും പെരുന്നയിലും അനുവദിക്കപ്പെട്ടിരുന്ന സ്ഥലങ്ങൾ ഒഴിപ്പിച്ചുകിട്ടാൻ സാദ്ധ്യമായി. അങ്ങനെ ഏതാണ്ടു പരാജയത്തിൻെറ അടിത്തട്ടുവരെ എത്തിയിരുന്ന കോളേജുപ്രസ്ഥാനം പുനർജ്ജീവിച്ചു. ചങ്ങനാശ്ശേരിയിലെ പ്രീയൂണിവേഴ്സിററി ക്ലാസ്സ് സാമാന്യരീതിയിൽ ഇൻറർമിഡിയേററ് മാത്രമുള്ള ഒരു സെക്കൻഡ്ഗ്രേഡ് കോളേജാക്കി എടുക്കുകയും, അവിടെ ഒരു ഒന്നാംഗ്രേഡ് കോളേജിനുള്ള അനുവാദം ലഭിക്കുകയും ചെയ്തു.

തിരുവനന്തപുരത്തനുവദിച്ച കോളേജ് താമസംകൂടാതെതന്നെ ആരംഭിച്ചു. മഹാത്മാഗാന്ധിയുടെ പാവനനാമധേയത്തിലായിരുന്നു അതു് നാമകരണം ചെയ്യപ്പെട്ടതു്. കോളേജിന്റെ ആവശ്യത്തിനു കിട്ടിയ 46 ഏക്കറിൽ ഏതാനും വർഷങ്ങൾകൊണ്ടു മാത്രം പണിതീർക്കാവുന്ന രീതിയിൽ അതിവിപുലമായ തോതിലുള്ള ഒരു കെട്ടിടത്തിനാണു പ്ലാനിട്ടതു്. തല്ക്കാലം കോളേജ് ആരംഭിക്കേണ്ടതിനു സ്ഥലസൗകര്യം എവിടെയെന്നുള്ള പ്രശ്നം അതോടെ അടിയന്തിരമായി ഉദിച്ചു. തിരുവനന്തപുരം ടൗണിൽ ഒരു കെട്ടിടം വാടകയ്ക്കെടുത്തു് ആ കൊല്ലംതന്നെ (1948 ജൂണിൽ)

കോളേജാരംഭിക്കണമെന്നു് അന്നു പ്ര ത്യേകം സംഘടിപ്പിക്കപ്പെട്ട കോളേജ് കമ്മിററി അഭിപ്രായപ്പെട്ടു. കോളേജ് സൗകര്യത്തിനു പററിയ ഒരു കെട്ടിടം കിട്ടുക എളുപ്പമായിരുന്നില്ല.

ആകസ്മികമായി വന്ന ഒരു സംഭവം, ആ പ്രശ്നത്തിനു് അവിചാരിതമായി നിവാരണം ഉണ്ടാക്കി. തിരുവനന്തപുരം പടിഞ്ഞാറേക്കോട്ടവാതില്ക്കൽ, പുണ്യശ്ലോകനായ ശ്രീമൂലംതിരുനാൾ മഹാരാജാവു തന്റെ സഹധർമ്മിണിക്കു പണിയിച്ചുകൊടുത്ത വടശ്ശേരിഅമ്മ വീട്ട് ആൾപാർപ്പില്ലാതെ കിടക്കുകയായിരുന്നു. വലിയ രണ്ടു നാലുകെട്ടുകളും മൂന്നു മാളികകളും പല ഉപഗൃഹങ്ങളും ഉൾപ്പെട്ട ആ വിശാലഹർമ്മ്യം അതു സ്ഥിതിചെയ്യുന്ന 6 ഏക്കർ തെങ്ങും തോപ്പുൾപ്പെടെ അതിൻെറ ഉടമസ്ഥരായ അമ്മവീട്ടുകാർ സൊസൈററിക്കു കുറഞ്ഞ ഒരു പാട്ടത്തിനു കൊടുക്കാമെന്നു സമ്മതിച്ചു. ഉദാരമായ ആ സഹായം ലഭിച്ചതോടുകൂടി കോളേജ്കമ്മിറ്റിയുടെ അത്യുത്സാഹംകൊണ്ടു നിശ്ചിത സമയത്തുതന്നെ ഉൽഘാടനകർമ്മം നടത്തുവാൻ കഴിഞ്ഞു. അമ്മവീട്ടിലെ ഏകാവകാശി അന്നു മൈനറായിരുന്ന വേലായുധൻതമ്പിക്കുവേണ്ടി അദ്ദേഹത്തിൻെറ അച്ഛൻ പൂഞ്ഞാററു കോയിക്കൽ രാമവർമ്മരാജാവാണു് സ്ഥലം വിട്ടുകൊടുത്തതു്. 1948 ജൂൺമാസത്തിൽ പട്ടം താണുപിള്ള സഹമന്ത്രിമാരുടേയും ഉദ്യോഗസ്ഥാനുദ്യോഗസ്ഥരുൾപ്പെട്ട ഒരു വമ്പിച്ച സദസ്സിന്റേയും സാന്നിദ്ധ്യത്തിൽ ആ മംഗളകർമ്മം നിർവ്വഹിച്ചു. യോഗത്തിനുമുമ്പ് സുമുഹൂർത്തത്തിൽ എൻ. എസ്സ്. എസ്സ്. വക ആദ്യത്തെ കോളേജിൻെറ പ്രിൻസിപ്പലായ റിട്ടയാർഡ് പ്രൊഫസർ പി. ആർ. കൃഷ്ണയ്യർ നിറപറയും വിളക്കുംവെച്ച് എൻ. എസ്സ്. എസ്സ്. കോളേജിലെ ആദ്യത്തെ ബാച്ച് വിദ്യാർത്ഥികൾക്കു് 'വിദ്യാരംഭം' നടത്തി.

അനന്തരം, രണ്ടു മാസത്തിനകം (1948 ആഗസ്റ്റ് 22-ാംനു-) കേശവദാസപുരത്തു് 'മഹാത്മാഗാന്ധികോളേജ്'കെട്ടിടത്തിൻെറ ശിലാസ്ഥാപനകർമ്മം ഇൻഡ്യൻയൂണിയന്റെ ഗവർണ്ണർ ജനറലായിരുന്ന സി. രാജഗോപാലാചാരിയെക്കൊണ്ടു നിർവ്വഹിപ്പിച്ചു.

മഹാത്മാഗാന്ധികോളേജിൻെറ പണി കുറേ ആയപ്പോൾത്തന്നെ പെരുന്താന്നിയിൽനിന്നു ക്ലാസ്സുകൾ അങ്ങോട്ടു മാററി. അങ്ങനെ കെട്ടിടംപണിയും പഠിത്തവും ഒന്നിച്ചു പുരോഗമിച്ചു. ഏതാനും വർഷങ്ങൾക്കകം പണികൾ പൂർത്തിയായപ്പോൾ അതു കേരളക്കരയിലെ വിദ്യാഭ്യാസസ്ഥാപനങ്ങളിൽ ഏററവും ഗാംഭീര്യവും പ്രൗഢിയും തികഞ്ഞ ഒന്നായിത്തീർന്നിട്ടുണ്ടു്. വടക്കുനിന്നു തിരുവനന്തപുരംനഗരത്തിലേക്കു് പ്രവേശിക്കുന്നവരെ ഹഠാദാകർഷിക്കത്തക്കവിധം റോഡിൽനിന്നു് വളരെ ഉയർന്നുനില്ക്കുന്ന കുന്നിന്റെ വിശാലമായ മുകൾപ്പരപ്പിൽ, 460 അടി നീളത്തിലും കിഴക്കോട്ടും പടിഞ്ഞാറോട്ടും അയ്യഞ്ചു നീണ്ട വിങ്ങുകളോടും, തെക്കോട്ടും വടക്കോട്ടും ഈരണ്ടു പോർട്ടിക്കോകളോടും കൂടി ഏകദേശം ഏഴായിരം ചതുരശ്ര അടി കെട്ടിടവിസ്തീർണ്ണത്തിലും, പ്രധാന ദർശനം പടിഞ്ഞാട്ടാണെങ്കിലും നാലു വശത്തേക്കും ദർശനഭംഗി തോന്നത്തക്കവിധത്തിലും, മുൻവശം രണ്ടു നിലയിലും, പിൻഭാഗത്തു മൂന്നു നിലയിലും ദർശനവശത്തു നൂറടിയോളം ഉയരത്തിൽ നിൽക്കുന്ന സ്തൂപികയോടും പണിചെയ്തിട്ടുള്ള ഈ കെട്ടിടം അസാധാരണമായ ഒരു കാഴ്ചതന്നെയാണു്. ഈ കോളേജിൻെറ ഔപചാരികമായ ഉൽഘാടനകർമ്മം 1958 ഏപ്രിൽ 24-ാം തീയതി അഞ്ചരമണിക്കു് ഭാരതത്തിൻെറ പ്രധാനമന്ത്രി ജവഹർലാൽ

നെഹ്റുവാണ് നടത്തിയത്. പ്രധാന മുഖപ്പിൽ സ്ഥാപിച്ചിട്ടുള്ള രാഷ്ട്രപിതാവിൻെറ പൂർണ്ണകായപ്രതിമയുടെ അനാച്ഛാദനവും അദ്ദേഹംതന്നെ നടത്തുകയുണ്ടായി.

## എൻ. എസ്സ്. എസ്സ്. ഹിന്ദുകോളേജ്

1948 ജൂൺമാസത്തിൽ പെരുന്ന എൻ. എസ്സ്. എസ്സ്. ഹിന്ദുകോളേജിൻെറ ശിലാസ്ഥാപനകർമ്മം വിദ്യാഭ്യാസമന്ത്രി പനമ്പള്ളി ഗോവിന്ദമേനോൻ നിർവ്വഹിച്ചു. അതേവർഷംതന്നെ പന്തളത്തും ഒരു കോളേജിനു് അനുവാദം ലഭിക്കുകയും ആ വിദ്യാഭ്യാസവർഷത്തിൽ പഠിത്തം ആരംഭിക്കുകയും ചെയ്തു. നാട്ടുകാരുടെ അന്യാദൃശമായ ഉത്സാഹംമൂലം കെട്ടിടത്തിനു് ആവശ്യമുള്ള സ്ഥലം മിക്കവാറും തീറു് എഴുതി വാങ്ങിക്കാൻ കഴിഞ്ഞു. വിപുലമായ തോതിൽത്തന്നെ കെട്ടിടത്തിനുള്ള പ്ലാനും ഇട്ടു. മാവേലിക്കരസ്വദേശിയായ റിട്ടയാർഡ് ദിവാൻ പി. ജി. നാരായണനുണ്ണിത്താനാണ് കെട്ടിടത്തിന്റെ ഉൽഘാടനകർമ്മം നിർവ്വഹിച്ചതു്. അങ്ങനെ മൂന്നു് ഒന്നാംഗ്രേഡ് കോളേജുകളുടെ കെട്ടിടംപണി ഏതാണ്ടു് ഒരേ സമയത്തു നടത്തിക്കൊണ്ടുപോകേണ്ട പരിതസ്ഥിതികളിൽ 1949-ാമാണ്ടോടുകൂടി സർവ്വീസ്സൊസൈററി ചെന്നെത്തി.

## കെട്ടിടംപണികൾ

സൊസൈററിയുടെ ചരിത്രത്തിൽ ഏററവും പ്രാധാന്യമേറിയ ഒരു ഘട്ടമാണതു്. സർ സി. പി.യുടെ ഭരണത്തിൻെറ അവസാനഘട്ടത്തിൽ ഒരു കോളേജിന്റെ കാര്യംതന്നെ ഏതാണ്ടു് അസാദ്ധ്യകോടിയിലായിരുന്ന അവസ്ഥ മാറി ഒരേസമയം മൂന്നു കോളേജുകൾക്കുള്ള സാദ്ധ്യത തെളിഞ്ഞുവന്നു. പക്ഷേ, പ്രശ്നം അവിടെ ആരംഭിച്ചതേയുള്ളു. സാമാന്യതോതിലുള്ള കെട്ടിടങ്ങളായിരുന്നില്ല മന്നം ഓരോ സ്ഥലത്തും വിഭാവനചെയ്തതു്. മൂന്നു കെട്ടിടങ്ങളിൽ ഏററവും വമ്പിച്ചതോതിലുള്ള പ്ലാൻ തിരുവനന്തപുരത്തെ മഹാത്മാഗാന്ധി കോളേജിൻേറതായിരുന്നെങ്കിലും, ചങ്ങനാശ്ശേരിയിലേയും പന്തളത്തേയും കെട്ടിടങ്ങളുടെ പ്ലാനും അതിൽനിന്നു് അത്രവളരെ പിന്നോക്കമായിരുന്നില്ല. അങ്ങനെ വമ്പിച്ച മൂന്നു കെട്ടിടങ്ങൾ പണിചെയ്യേട്ടുക്കുകയെന്ന ഭാരിച്ച കർത്തവ്യമാണ് സൊസൈററിക്കു വന്നുചേർന്നതു്. അതുകൊണ്ടാണ് പ്രശ്നം ആരംഭിച്ചതേയുള്ളുവെന്നു പറഞ്ഞതു്.

പക്ഷേ, അതിനും പോംവഴിയുണ്ടാകാതിരുന്നില്ല. കോളേജ്പദ്ധതിയുടെ പ്രാരംഭകാലത്തുതന്നെ(1947-ൽ)മന്നം ഒരു സംഭാവനാലിസ്റ്റ് ആരംഭിച്ചിരുന്നു. അതു് കൊല്ലംമുതല്ക്കാണ് ആരംഭിച്ചതു്. സർവ്വീസ്സൊസൈറ്റിയുടെ അന്നത്തെ പ്രസിഡൻറായിരുന്ന കെ. ജി. പരമേശ്വരൻപിള്ളയും ഒന്നിച്ചു് മന്നം കൊല്ലത്തെ പ്രധാനപ്പെട്ട ചില വ്യവസായികളെ കണ്ടു. കെ. ജി.യുടെ സുസമ്മതമായ നിലമൂലം കൊല്ലത്തെ പിരിവു് ഏതാണ്ടു് അനായാസമായിരുന്നു. കശുഅണ്ടി വ്യവസായികളിൽ പ്രമുഖനായിരുന്ന നാരായണസ്വാമി റെഡ്യാരാണ് ആദ്യം ലിസ്റ്റിൽ ഒപ്പിട്ടതു്. പതിനായിരം രൂപയുടെ രൊക്കം സംഭാവന റെഡ്യാർ നടത്തി. അതിനുപിന്നാലെ കെ. ജി.യുടെ മറെറാരു പതിനായിരവും, പുകയിലക്കട പരമേശ്വരൻപിള്ളയുടെ വേറൊരു പതിനായിരവും അന്നേദിവസംതന്നെ വാഗ്ദത്തം ചെയ്യപ്പെട്ടു. അതു് ഏററവും ശുഭസൂചകമായ ഒരു ആരംഭമായിരുന്നു. ഏതാനും ദിവസംകൊണ്ടു കൊല്ലത്തുനിന്നുതന്നെ നല്ല തുക പിരിഞ്ഞു. ആവക തുകകളും,

പിരിയാനുണ്ടായിരുന്നവയും ഉടനെ പിരിച്ചെടുക്കാൻകഴിഞ്ഞ വേറെ തുകകളും കൊണ്ട് പണികൾക്കു പ്രാരംഭമിടാൻ കഴിഞ്ഞു. അതോടെ മന്നത്തിൻെറ ശ്രദ്ധ കോളേജ്പണിക്കാര്യത്തിൽതന്നെ കേന്ദ്രീകൃതമായി. ഉടൻതന്നെ എൻ. എസ്സ്. എസ്സിലെ പ്രമുഖരായ മൂന്നുനാലു വ്യക്തികളെ ചേർത്ത്, ഡയറക്ടർബോർഡ് ഒരു 'സെൻട്രൽ കമ്മിററി' സംഘടിപ്പിച്ചു. അതിൻെറ പ്രസിഡൻറ് എൻ. എസ്സ്. എസ്സ്. പ്രസിഡൻറ് എൻ. ഗോവിന്ദമേനോനും, സെക്രട്ടറി എഡ്യൂക്കേഷൻ കമ്മീഷണർ കളത്തിൽ വേലായുധൻനായരും, ട്രഷറർ ഡോ. വി. ആർ. നാരായണൻനായരും, മറെറാരംഗം കൊച്ചിക്കൽ പി. ബാലകൃഷ്ണൻതമ്പിയുമായിരുന്നു. കോളേജ്മരാമത്തുകളുടെ ചുമതലകൾ വഹിക്കാൻ പൊതുമരാമത്തു വകുപ്പിലെ സമർത്ഥനായ ഒരുദ്യോഗസ്ഥനെന്നു പേരെടുത്തിരുന്ന തട്ടയിൽ എൻ. രാമക്കുറുപ്പിനേയും നിയമിച്ചു. സുപ്രസിദ്ധ കലാകാരനും, ഡ്രാഫ്റ്റ്സ്മാനുമായ കെ. വി. നീലകണ്ഠൻനായരെ കോളേജുകളുടെ പ്ലാൻ മുതലായവയുടെ നിർമ്മാണത്തിനും ഏർപ്പെടുത്തി.

അങ്ങനെ നിർമ്മാണപ്രവർത്തനങ്ങൾ സജീവമായപ്പോൾ പണത്തിൻെറ പ്രശ്നമാണു തുറിച്ചുനോക്കിയത്. മന്നമാണെങ്കിൽ പണത്തിൻെറ കുറവിനെ ച്ചൊല്ലി, താൻ വിഭാവനചെയ്ത കെട്ടിടങ്ങളുടെ ബൃഹത്തായ രൂപരേഖകളിൽ നിന്നു് പണികൾ ലേശംപോലും ചുരുക്കാൻ തയാറില്ലായിരുന്നു. ലക്ഷക്കണക്കിനു പണം വേണ്ടിയിരുന്ന പദ്ധതിയുടെ വൈപുല്യവും, കൈയിലുണ്ടായിരുന്ന തുകയുടെ നിസ്സാരതയും ചൂണ്ടിക്കാണിച്ചുകൊണ്ടു കെട്ടിടത്തിൻെറ ചില ഭാഗങ്ങൾ കുറയ്ക്കണമെന്നു് അഭിപ്രായപ്പെട്ട എഞ്ചിനീയർ കുറുപ്പിനോട്ട് അദ്ദേഹം പറഞ്ഞ വാക്കുകൾ അദ്ദേഹത്തിൻെറ നിശ്ചയദാർഢ്യത്തിനു മകുടോദാഹരണമാണ്.

"ഒരു കാശും കൈവശമില്ല; തെണ്ടിപ്പിരിച്ചു പണമുണ്ടാക്കാനാണ് ഞാൻ ആഗ്രഹിക്കുന്നതു്. ഒരു ഭാഗവും കുറയ്ക്കേണ്ടാ. ഒന്നുകൂടി നീട്ടിത്തെണ്ടിയേക്കാം. അറേബ്യൻ സമുദ്രത്തിൻെറ അക്കരെപററുവാൻ ഞാൻ നീന്തുകയാണ്. ഇടയ്ക്കു മുങ്ങുമെങ്കിൽ മുങ്ങട്ടെ."

## ഉല്പന്നപ്പിരിവ്

എൻ. എസ്സ്. എസ്സ്. സ്ഥാപനങ്ങൾക്കുവേണ്ടിയുള്ള തെണ്ടൽ അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം ഒരു പുതിയ കാര്യമായിരുന്നില്ല. എങ്കിലും ഇതുപോലെ നോക്കെത്താത്ത ഒരു ലക്ഷ്യത്തോടുകൂടിയുള്ള തെണ്ടൽ അഭൂതപൂർവ്വമായിരുന്നു. പക്ഷേ, ആവശ്യത്തിൻെറ ഗൗരവവും, അടിയന്തിരസ്വഭാവവും അനുസരിച്ചു യാചനയുടെ രീതി സംബന്ധിച്ചിടത്തോളം നൂതനമായ ചില ഉപാധികൾ അദ്ദേഹത്തിൻെറ ബുദ്ധിശാലയിൽ തെളിഞ്ഞുവരാതിരുന്നില്ല. മൂന്നു പ്രധാന മാർഗ്ഗങ്ങളാണ് അവലംബിച്ചതു്. ഒന്ന്, ധനശേഷിയുള്ള പ്രഭുക്കളിൽനിന്നു് ഓരോരുത്തരുടേയും ശേഷിക്കനുസരണമായ വലിയ സംഭാവനകൾ പിരിക്കുക; രണ്ട്, കരയോഗങ്ങൾ മുഖാന്തരം ഓരോ കരയിലും നിന്നു് ഏററവും തുച്ഛമായ തുകയായാലും പിരിച്ചെടുക്കുക; മൂന്നാമത്തേതു് കൂടുതൽ ആസൂത്രിതമായ ഒന്നായിരുന്നു. അതിനു് ഉല്പന്നപ്പിരിവെന്നാണു നാമകരണം ചെയ്യപ്പെട്ടതു്. മററു രണ്ടു വിധത്തിലുമുള്ള പിരിവുകൊണ്ടും ആവശ്യത്തിനു മതിയാകാതെ വന്നപ്പോൾ പരീക്ഷിക്കപ്പെട്ട ഒരു മാർഗ്ഗമായിരുന്നു അതു്. ഓരോ താലൂക്കിലുമുള്ള നായർ ഭവനങ്ങളിൽനിന്നെല്ലാം ഒരു നിശ്ചിത തീയതിയിൽ, ഉല്പന്നങ്ങളെ

കണക്കാക്കി ധനശേഖരം ചെയ്യുകയെന്നതായിരുന്നു അതിൻെറ ഉദ്ദേശ്യം. നെല്ല്, തേങ്ങാ, പാക്ക്, കുരുമുളക് മുതലായ ഉല്പന്നങ്ങളുടെ ഇത്ര ശതമാനം കോളേജ് ഫണ്ടിനു് ഓരോ ഭവനക്കാരും കൊടുക്കണമെന്നും, അതിനുള്ള കണക്കെടുപ്പു നടത്തി അച്ചടിച്ച ഫാറത്തിൽ രേഖപ്പെടുത്തി ഓരോ ഗൃഹനായകനും കൊടുക്കേണ്ട സംഖ്യ ക്ലിപ്തപ്പെടുത്തി ഓരോ ചിററു മുൻകൂട്ടി കൊടുക്കണമെന്നും, അതനുസരിച്ചു് നിശ്ചയിക്കപ്പെടുന്ന തീയതിയിൽ ആ താലൂക്കിലെ എല്ലാ കരകളിലും ചെന്നു രസീതു കൊടുത്തു പണം വാങ്ങണമെന്നുമായിരുന്നു അതിൻെറ രീതി. അതുസംബന്ധിച്ചുള്ള പ്രചരണമായിരുന്നു ഒന്നാമതായി ചെയ്യേണ്ടിയിരുന്നതു്. ഓരോ കരയിലും തുടൎന്നു പ്രവൎത്തിക്കാനും പിരിവു നടത്തി അന്നുതന്നെ താലൂക്കസെൻട്രൽക്കമ്മിററിയെ ഏല്പിക്കാനും, ഓരോ കമ്മിററിയും അവരുടെ നിയന്ത്രണത്തിൽ ഓരോ വളൻറിയർ സംഘവും വേണ്ടിയിരുന്നു. അവരായിരിക്കണം ഉല്പന്നപ്പിരിവിൻെറ സജീവ പ്രവൎത്തകന്മാർ എന്നുമായിരുന്നു നിശ്ചയിച്ചതു്.

ആസൂത്രിതമായ ഈ പദ്ധതിയുടെ ആവിഷ്കാരകനും, സാക്ഷാൽ പ്രയോക്താവും അന്നത്തെ ജനറൽ സെക്രട്ടറിയായിരുന്ന എം. പി. മന്മഥനായിരുന്നു. അസാധാരണമായ സംഘടനാപാടവവും, അനുഭാവശൂന്യരെപ്പോലും ആരാധകരാക്കിത്തീൎക്കാൻപോന്ന വചോവിലാസവും, സ്നേഹസ്വഭാവവും, നയചാതുൎയ്യവുംകൊണ്ടു് അദ്ദേഹം ഓരോ താലൂക്കിലായി തൻെറ പദ്ധതിയുടെ പ്രചരണം കാൎയ്യക്ഷമമായി വിജയിപ്പിച്ചു. ഓരോ സ്ഥലത്തും സുരക്ഷിതമായ രീതിയിലും നേരനീക്കം വരാതെയും കാൎയ്യഗൌരവത്തിനനുസരണമായി ക്ഷേത്രാരാധന മുതലായ ചടങ്ങുകളോടുംകൂടിത്തന്നെ പിരിവു നിൎവ്വഹിക്കപ്പെട്ടു. മൊത്തം എല്ലാ താലൂക്കുകളിൽനിന്നുമായി 6,47,000-ൽപരം രൂപ പിരിഞ്ഞുകിട്ടി. 94,000 രൂപ പിരിഞ്ഞ തിരുവല്ലായും, യഥാക്രമം 82,000, 67,000, 61,000, 55,000 എന്നീ തുകകൾ പിരിച്ച മാവേലിക്കര, പത്തനംതിട്ട, കോട്ടയം, കൊല്ലം എന്നീ താലൂക്കുകളുമാണു് മുൻപന്തിയിൽ നിന്നതു്. കൊല്ലം, കരുനാഗപ്പള്ളി, ചിറയിൻകീഴ്, കൊട്ടാരക്കര, പത്തനാപുരം എന്നീ താലൂക്കുകളിലെ ഉല്പന്നപ്പിരിവിൻെറ പൂൎണ്ണമായ ചുമതല വഹിച്ചതു് അന്നു കരയോഗം രജിസ്ട്രാറായിരുന്ന എം. ആർ. ജി. പണിക്കരായിരുന്നു.

ജനസാമാന്യത്തിൻെറ ഇടയിൽനിന്നുള്ള ഒരു പണപ്പിരിവുപദ്ധതി വിജയിപ്പിക്കുക വളരെ പ്രയാസമേറിയ കാൎയ്യമാണു്. എന്നിട്ടും പ്രാരംഭയത്നത്തിൽ തന്നെ ഉല്പന്നപ്പിരിവുപോലെ സങ്കീൎണ്ണമായ ഒരു പിരിവുപദ്ധതി വിജയത്തിൽ എത്തിയതിൻെറ പൂൎണ്ണമായ ബഹുമതി അതിൻെറ പ്രധാന സംഘാടകൎക്കും, ഓരോ താലൂക്കിലും ദൃഢവ്രതത്തോടും ആത്മാൎത്ഥതയോടും ശിക്ഷണബോധത്തോടും കൂടി പ്രവൎത്തിച്ച വളൻറിയർമാൎക്കും, താലൂക്കസെൻട്രൽ കമ്മിററികൾക്കും തന്നെയാണു്. കേവലം സാമ്പത്തികമായ പ്രാധാന്യത്തേയും കവിഞ്ഞു് ആ പ്രസ്ഥാനത്തിനു് ശ്ലാഘ്യമായ മറെറാരു വശംകൂടിയുള്ളതു് അനുസ്മരണീയമാണു്. ഏതൊരു മനുഷ്യനും അവനവൻെറ സാമ്പത്തികശേഷി അനുസരിച്ചു് തൻെറ കഴിവിൻെറ ഒരംശം പൊതുനന്മയ്ക്കുവേണ്ടി സംഭാവന ചെയ്യുക എന്ന കൎത്തവ്യത്തിൻെറ പ്രായോഗികമായ ഒരു പരീക്ഷണമായിരുന്നു അതു്. ഭാരതത്തിൽ ആരും പരീക്ഷിച്ചിട്ടില്ലാത്ത അത്തരം ഒരു പരിപാടി ഇവിടെ വിജയിപ്പിച്ച പ്രവൎത്തക

ന്മാരും അതിനു വഴങ്ങി സകല സഹ കരണങ്ങളും നല്ലിയ ജനവിഭാഗവും ഒരുപോലെ അഭിനന്ദനാർഹരാണ്. കേരളീയരുടെ സാംസ്കാരികമായ ഉന്നതനിലവാരത്തിനും, പൗരബോധത്തിനും അതൊരു നിദർശനമായി പരിഗണിക്കാനാവും.

## മററു സംഭാവനകൾ

കോളേജ് ഫണ്ടിൻെറ മറെറാരു പ്രധാനാംശമായി മന്നം പരിഗണിച്ചിരുന്ന വ്യക്തിസംഭാവനകളും പലരീതിയിലും ഇതിനകം വിപുലീകരിക്കേണ്ടിവന്നു. അനേകം പ്രശസ്തവ്യക്തികൾ സമയോചിതമായ സഹായങ്ങൾ ചെയ്തു. വിശേഷിച്ചും കോളേജ്പ്രസ്ഥാനത്തിൻെറ ആരംഭകാലത്തു്, ഒരു മുട്ടിയ വേളയിൽ കെട്ടിടം നല്ലി സഹായിച്ച വടശ്ശേരി അമ്മവീട്ടിൽനിന്നു പിന്നെയും ഉണ്ടായ മഹത്തായ മറെറാരു സംഭാവന രേഖപ്പെടുത്തേണ്ടതുതന്നെയാണ്. അതു് ഉദാരമതിയായിരുന്ന അവിടത്തെ ലക്ഷ്മിപ്പിള്ള കൊച്ചമ്മ അവരുടെ വലിയച്ഛനായ ശങ്കരൻതമ്പി അവർകളുടെ സ്മാരകമായി മഹാത്മാഗാന്ധികോളേജിൽ ഒരു ലൈബ്രറിഹാൾ പണിയിക്കാൻ അമ്പതിനായിരം രൂപ സംഭാവന ചെയ്തതാണ്.

കോളേജ് പണപ്പിരിവിനു്, പണ്ടത്തെ എഫ്. എം. എസ്സ്. യാത്രയുടെ മാതൃകയിൽ ഒരു ഭാരതപര്യടനവും മന്നം ആയിട നടത്തുകയുണ്ടായി. ഡൽഹി, അലഹബാദ്, കല്ക്കട്ടാ, ബോംബേ മുതലായ സ്ഥലങ്ങളിലൂടെ നടത്തിയ ആ പര്യടനം പ്രതീക്ഷിച്ച യത്ര ഫലപ്രദമായില്ലെങ്കിലും എൻ. എസ്സ്. എസ്സിനെ സ്നേഹിച്ച വെളിയിലുള്ള പല കേരളീയരിലുംനിന്നു് ഉദാരമായ പല സംഭാവനകളും പിരിഞ്ഞുകിട്ടാൻ സഹായകമായി.

ഇങ്ങനെ പല മാർഗ്ഗങ്ങളിലുംകൂടി മഹാത്മാഗാന്ധി കോളേജിന്റെ പണി പുരോഗമിച്ചുകൊണ്ടിരുന്നു. അടുത്ത വർഷത്തിൽത്തന്നെ തീർന്നിടത്തോളം കെട്ടിടത്തിലേക്കു പെരുന്താന്നിയിൽ ആരംഭിച്ച ക്ലാസ്സുകൾ മാററാനും കഴിഞ്ഞു. കോളേജ് സെൻട്രൽക്കമ്മിററി അംഗങ്ങളുടെ സ്ഥിരോത്സാഹം ഈ വിജയങ്ങൾക്കു് ഏററവും സഹായകമായിരുന്നു.

## ചങ്ങനാശ്ശേരിയിൽ

എൻ. എസ്സ്. എസ്സ്. ഹെഡാഫീസിൻെറ നേരിട്ടുള്ള മേൽനോട്ടത്തിലും എൻജിനീയർ കുറുപ്പിൻെറ ചുമതലയിലുമാണു പെരുന്ന എൻ. എസ്സ്. എസ്സ്. കോളേജിന്റെ പണി നടന്നതു്. 1949 ജൂണിൽ കെട്ടിടത്തിൻെറ ഏതാനുംഭാഗം തീർന്നപ്പോൾ അവിടെ ക്ലാസ്സാരംഭിച്ചു. ആർട്ടിസ്റ്റ് കെ. വി. നീലകണ്ഠൻനായർ തയ്യാറാക്കിയ പ്ലാൻ അനുസരിച്ചു രണ്ടുനിലയിൽ കരിങ്കല്ലിൽ പടുത്തുയർത്തിയ കോളേജ്കെട്ടിടത്തിൻെറ നടുവിലെ ഒരു പോർട്ടിക്കോയും, അതിനുമുകളിലെ മണിമാളികയും, മുൻവശത്തെ ഉദ്യാനവും, അതിനും അപ്പുറം വിശാലമായ സ്റ്റേഡിയവും ഒക്കെക്കൂടി ഗംഭീരമായ ഒരു കാഴ്ചയാണു ചങ്ങനാശ്ശേരി പട്ടണത്തിൽ എൻ. എസ്സ്. എസ്സ്. ഹിന്ദുകോളേജ്.

അചിരേണ അവിടെ ഒരു ഹോസ്റ്റൽ കെട്ടിടത്തിൻെറ പണിയും പൂർത്തിയായി. കോളേജിൻെറ ഉൽഘാടനകർമ്മം അത്യാഡംബരപൂർവ്വം നടത്തപ്പെട്ടു. 1955 ഡിസംബർ 24-ാംതീയതിമുതൽ 1956 ജനുവരി 12-ാംതീയതിവരെ 20 ദിവസം ദീർഘിച്ചുനിന്ന ഒരു മഹോത്സവമായിട്ടാണു് അതിൻെറ പരിപാടികൾ നടത്തപ്പെട്ടതു്. അന്നു് ഉപരാഷ്ട്രപതിയായിരുന്ന ഡോക്ടർ എസ്. രാധാകൃഷ്ണനാണു് ഉൽഘാടനം നടത്തിയതു്. തിരു-കൊച്ചി രാജപ്രമുഖൻ ശ്രീചിത്തിരതിരുനാൾ മഹാരാജാവു് എൻ. എസ്സ്. എസ്സ്. പതാക ഉയർത്തി. ഉൽഘാടനസമ്മേളനത്തിൽ ഉത്തരപ്രദേശ്ഗവർണർ കെ. എം. മുൻഷി ആദ്ധ്യക്ഷ്യം വഹിച്ചു. കോളേജിലെ അസംബ്ലിഹാളിൽ മന്നത്തിന്റെ ഒരു പൂർണ്ണകായചിത്രം കെ. എം. മുൻഷി അനാച്ഛാദനം ചെയ്കയുണ്ടായി. ഈ മഹാമഹത്തിലേക്കു് ഒരു പ്രധാന ആകർഷണം അതോടനുബന്ധിച്ചു വിപുലമായ തോതിൽ നടത്തപ്പെട്ട സമസ്തേന്ത്യാ കൃഷിവ്യവസായപ്രദർശനമായിരുന്നു. മഹാമഹം നടന്ന ഇരുപതു ദിവസവും കേരളത്തിലെ സുപ്രസിദ്ധ സംഗീതവിദ്വാന്മാരുടേയും വിദുഷികളുടേയും പാട്ടുകച്ചേരികളും, നാഗസ്വരം, നാടകം, നൃത്തം, തുള്ളൽ, കഥകളി മുതലായവയിൽ ഏററവും പ്രശസ്തരായ കലാകാരന്മാരുടേയും കലാകാരികളുടേയും പരിപാടികളും, നടന്നുകൊണ്ടിരുന്നു. ഈ മഹോത്സവങ്ങളിൽ ഉണ്ടായ പൊതുജനസഹകരണത്തിൻേറയും, അതിലേക്കു് ആകർഷിക്കപ്പെട്ട ജനസമൂഹത്തിന്റേയും വലിപ്പവും വൈവിദ്ധ്യവും, ആഘോഷങ്ങളുടെ സകല ചെലവുകളും കഴിഞ്ഞു് മിച്ചമുണ്ടായ തുകയിൽനിന്നു് (80,000 രൂപ) ഏറെക്കുറെ ഊഹിക്കാവുന്നതാണു്. പ്രസ്തുത തുക എൻ. എസ്സ്. എസ്സ്. കോളേജിൽ പഠിക്കുന്ന അർഹരായ വിദ്യാർത്ഥികളിൽ ചിലക്കു പഠിക്കാനുള്ള വേതനത്തിനായി നിക്ഷേപിക്കുകയാണു ചെയ്തതു്.

## പന്തളം എൻ. എസ്സ്. എസ്സ്. കോളേജ്

പന്തളം കോളേജിൻെറ പ്രാരംഭശ്രമങ്ങൾ 1949-ൽ ആരംഭിക്കുകയും, കോ

ളേജ്കെട്ടിടത്തിന്റെ ശിലാസ്ഥാപനം റിട്ടയാർഡ് ദിവാൻ പി. ജി. എൻ. ഉണ്ണിത്താനെക്കൊണ്ടു നിർവഹിപ്പിക്കുകയും ചെയ്ത വിവരം പ്രസ്താവിച്ചുകഴിഞ്ഞല്ലൊ. പന്തളത്തെ എൻ. എസ്സ്. എസ്സ്. പ്രവർത്തനങ്ങളുടെ ആദ്യകാലം മുതല്ക്കേയുള്ള പ്രധാന പ്രവർത്തകരായ പട്ടിരേത്തു രാഘവൻപിള്ള, കോയിപ്രം രാമൻപിള്ള, പേരൂർ നാണുപിള്ള, പ്രസിദ്ധ വ്യാപാരിയായ പപ്പുപിള്ള, എ. ഭാസ്കരപിള്ള മുതലായ പ്രമാണികളുടെ ഊർജ്ജസ്വലതയും ധനസഹായങ്ങളുംകൊണ്ടാണ് സ്ഥലമെടുപ്പ്, കെട്ടിടംപണിയുടെ ആരംഭം മുതലായവ ഏതാണ്ടു നിരായാസമായവിധം ശീഘ്രതയിൽ നടന്നുകൂടിയതു്. പിന്നീട് കോളേജ് സെൻട്രൽക്കമ്മിറ്റിയുടെ ധനശേഖരത്തിൽനിന്നു വമ്പിച്ച തുകകൾ ഇതിനു ചെലവുചെയ്യേണ്ടിവന്നിട്ടുണ്ട്. 1950 ജൂലൈയിൽ പഠിത്തം ആരംഭിച്ച ഈ കോളേജിന്റെയും കെട്ടിടംപണിയും പഠിപ്പും ഒരുമിച്ചുതന്നെയാണു മുന്നോട്ടുപോയതെന്നു പറയാം. കെട്ടിടം തീർന്നുകഴിഞ്ഞും സ്ഥലം മതിയാകാതെവന്നപ്പോൾ മുൻവശത്തു് കോളേജിനോളംതന്നെ നീളത്തിൽ മറ്റൊരു കെട്ടിടംകൂടി പണിയേണ്ടിവന്നു. അതിനുംപുറമേ മററനേകം ഉപഗൃഹങ്ങളും പിന്നീടു പണിയിക്കുകയുണ്ടായി. കോളേജിനു വടക്കുഭാഗത്തു പണിചെയ്യപ്പെട്ടിട്ടുള്ള ഹോസ്റ്റൽകെട്ടിടവും ഈ മഹാസ്ഥാപനത്തിനു് അനുരൂപമായ വമ്പിച്ച ഒരു മന്ദിരമാണ്. ഈ കോളേജിന്റെ ഔപചാരികമായ ഉൽഘാടനം 1960 ഡിസംബർ 18-ാംതീയതി മന്നത്തുപത്മനാഭന്റെ ശതാഭിഷേകദിനത്തിൽ ഇൻഡ്യൻ ചീഫ്ജസ്റ്റീസ് ബി. പി. സിൻഹയാണു നിർവഹിച്ചതു്. അതോടനുബന്ധിച്ച് 25 ദിവസം നീണ്ടുനിന്ന ഒരഖിലേന്ത്യാ പ്രദർശനവും നടത്തുകയുണ്ടായി.

## എൻ. എസ്സ്. എസ്സ്. വിമൻസ് കോളേജ്

ആദ്യം പെരുന്താന്നിയിലാരംഭിച്ച മഹാത്മാഗാന്ധികോളേജ് കേശവദാസപുരത്തേക്കു മാററിയപ്പോൾ അവിടെ ഒരു രണ്ടാംഗ്രേഡ് വിമൻസ്കോളേജ് ആരംഭിച്ചു. അതു് ഇന്നു് ഒരു ഒന്നാംഗ്രേഡ് വിമൻസ്കോളേജായി നടന്നുവരികയാണ്.

പിന്നീട് ഏതാനും വർഷങ്ങൾക്കുള്ളിൽ പല പ്രധാന കോളേജുകളും ഒന്നിനു പുറകെ ഒന്നായി നിലവിൽ വന്നു.

1954-ൽ ചങ്ങനാശ്ശേരിയിൽ ഒരു ട്രെയിനിംഗ്കോളേജുകൂടി ആരംഭിക്കാനുള്ള അനുവാദം കിട്ടിയതനുസരിച്ച് ആ വർഷം ജൂലൈ 1-ാംതീയതി അവിടെ ആ സ്ഥാപനവും ഉൽഘാടനം ചെയ്യപ്പെട്ടു. 1957-ൽ പന്തളത്തും ഒരു ട്രെയിനിംഗ്കോളേജാരംഭിച്ചു.

## ഒററപ്പാലത്ത്

1960-ൽ ഒററപ്പാലത്തു് ആ നാട്ടുകാരുടെ നിർലോഭമായ സഹകരണംകൊണ്ടു് മറ്റൊരു ട്രെയിനിംഗ്കോളേജ്കൂടി സർവീസ്സൊസൈറ്റിക്കു സ്ഥാപിക്കുവാൻ സാധിച്ചു. ജൂൺ 15-ാംതീയതി പ്രവർത്തനം ആരംഭിച്ച ആ കോളേജിന്റെ ഉൽഘാടനകർമ്മം വി. പി. മേനോനാണ് നിർവ്വഹിച്ചതു്.

## പന്തളം പോളിടെക്നിക്

വിദ്യാർത്ഥികൾക്കു് സാങ്കേതികപാഠശാലകളിൽ പ്രവേശനം കിട്ടുന്നതിനുള്ള പ്രയാസങ്ങളെ പരിഗണിച്ച് ഏതാനും സാങ്കേതികകലാലയങ്ങൾകൂടി സർവ്വീസ്സൊസൈററിയുടെ കീഴിൽ ഉണ്ടായിരിക്കണമെന്ന അഭിപ്രായം പ്രവർത്തകന്മാർക്ക് കാലേക്കൂട്ടിത്തന്നെ ഉണ്ടായിരുന്നതാണ്. ഒരു എൻജിനീയ

റിംഗ് കോളേജിനുള്ള അനുവാദം ലഭി ക്കാൻ ഗവണ്മെൻറിനും സർവ്വകലാശാ ലയ്ക്കും അപേക്ഷകൾ അയച്ചതിൻെറ ഫലമായി 1958-ൽ പന്തളത്തു് ഒരു പോളിടെക്നിക് ഇൻസ്റ്റിററ്യൂട്ട് നട ത്തുവാൻ അനുവാദം ലഭിക്കുകയും ആ വർഷംതന്നെ അതു് ആരംഭിക്കുകയും ചെയ്തു.

## പാലക്കാട്ടു് എൻജിനീയറിംഗ് കോളേജ്

എൻ. എസ്സ്. എസ്സ്. കോളേജ്പ്ര സ്ഥാനത്തിൽ പ്രത്യേകം സ്മരണീയമായ ഒരു സംഭവമാണു് 1960-ൽ പാലക്കാ ട്ടു് ഒരു എൻജിനീയറിംഗ്കോളേജ് സ്ഥാപിക്കുവാൻ സാധിച്ചതു്. ഇതു സൊസൈററിയുടെ ചിരകാലാഭീഷ്ട ങ്ങളിലൊന്നായിരുന്നു. എന്നാൽ പ്രവ ർത്തനത്തിൽ കൊണ്ടുവരാൻ വളരെ പ്ര യാസമേറിയ ഒരു പദ്ധതിയുമായിരുന്നു. എങ്കിലും പ്രത്യേകം നിയമിതമായ ക മ്മിററിയുടെ (ഇതിൽ അന്നത്തെ എൻ. എസ്സ്. എസ്സ്. കോളേജ്സെൻട്രൽക്ക മ്മിറ്റി സെക്രട്ടറി പി. ആർ. പരമേശ്വ രപ്പണിക്കർ ചെയർമാൻ ആയിരുന്നു) അശ്രാന്തപരിശ്രമംമൂലം പ്രവർത്തന ങ്ങൾ യഥാസമയംതന്നെ ആരംഭിച്ചു. കോളേജ്കെട്ടിടങ്ങൾ പണിയുന്നതി ന് ലെവക്കോട്ടു റയിൽവേ കോളനി ക്കടുത്തു് നൂറേക്കർസ്ഥലം ലഭിക്കാനും, കേരളഗവണ്മെൻറിൽനിന്നും ഇൻഡ്യാ ഗവണ്മെൻറിൽനിന്നും ഗ്രാൻറുകൾ കിട്ടാനും കഴിഞ്ഞതോടുകൂടി കോളേജി ൻെറ പ്രവർത്തനപുരോഗതി സാമാന്യം സുഗമമായിത്തീർന്നു.

1961-ൽ ഒററപ്പാലത്തു് ഒരു എൻ. എസ്സ്. എസ്സ്. കോളേജുകൂടി ആരംഭി ക്കാൻ സാധിച്ചതു് പല കാരണവശാ ലും സ്മരണീയമായ സംഭവമാണു്. ഒറ്റ പ്പാലം ഹൈസ്കൂൾ സൊസൈററിക്ക ദാനംചെയ്ത പ്രഭാകരൻതമ്പാൻെറ ആ ഗ്രഹം ട്രെയിനിംഗ്കോളേജ് സ്ഥാപി ച്ചതോടെ ഭാഗികമായി മാത്രമേ സഫ ലമായിരുന്നുള്ളു. ഒരു ആർട്ട്സ് ആൻ ഡ് സയൻസ്കോളേജുകൂടി ഇപ്പോൾ ആരംഭിച്ചപ്പോൾ ആ പുണ്യശ്ലോക ൻെറ ആഗ്രഹം ഏതാണ്ടു് പൂർണ്ണമായി നിറവേറിയെന്നു സൊസൈറ്റിപ്രവ ർത്തകന്മാർക്കു പ്രത്യാശിക്കാൻ കഴിഞ്ഞു. പുതിയ കോളേജിൻെറ ഉൽഘാടനക ർമ്മം മിസ്സിസ് പ്രഭാകരൻതമ്പാനാ ണു് നിർവ്വഹിച്ചതു്.

1961-ൽ തന്നെ പന്തളം കോളേജി ന്റെ ഒരുബ്ലോക്കിൽ ഒരു കോഓപ്പറേറ്റീ വ് കോളേജ് ആരംഭിച്ചതും മറെറാരു പ്രധാന സംഭവമാണു്. 1963-ൽ ഈ കോളേജ് കോട്ടയത്തേക്കു മാററുകയു ണ്ടായി.

## പുതിയ കോളേജുകൾ

കോളേജ്പ്രസ്ഥാനം ഇനിയും ഉത്ത രോത്തരം അഭിവൃദ്ധിപ്രാപിച്ചുവരിക യാണു്. 1964-ൽ നെയ്യാറ്റിൻകര (ധ നുവച്ചപുരം), നിലമേൽ, പള്ളിപ്പുറം (ചേർത്തല), മട്ടന്നൂർ (തലശ്ശേരി) എന്നീ നാലു സ്ഥലങ്ങളിൽ ഓരോ കോളേജുകൾകൂടി ആരംഭിച്ചുകഴിഞ്ഞി ട്ടുണ്ടു്.

എൻ. എസ്സ്. എസ്സ്. കോളേജുപ്ര സ്ഥാനത്തിന്റെ ഒരു സംക്ഷിപ്തചരിത്രം മാത്രമാണു മുകളിൽ കൊടുത്തതു്. ഏ തൊരു മഹാസ്ഥാപനത്തിനും അഭിമാ നിക്കത്തക്ക നേട്ടങ്ങളാണു് ഈ കോളേ ജുകളുടെ ഉത്തരോത്തരമുള്ള വികസനം മൂലം നായർസർവീസ്സൊസൈററി കൈക്കലാക്കിയിട്ടുള്ളതു്. വാർദ്ധക്യ കാലത്തും യുവസഹജമായ ഊർജ്ജിതാ ശയത്തോടെ പ്രവർത്തിക്കാൻകഴിയുന്ന ഒരു ആചാര്യൻെറ മാർഗ്ഗദർശനവും ആഹ്വാനവും അനുസരിച്ചു സുദൃഢമായ സേവനത്തിനു മുന്നോട്ടുവന്ന അനേകം പ്രവർത്തകന്മാരുടെ അനവരതയത്നത്തി

ന്റെ ഫലമാണ് ഈ നേട്ടങ്ങളെല്ലാം. വിശേഷിച്ചും കോളേജ് സെൻട്രൽക്കമ്മിററിയംഗങ്ങളായി സേവനം അനുഷ്ഠിച്ചിട്ടുള്ള എൻ. എസ്സ്. എസ്സ്. പ്രസിഡൻറ് എ. എസ്. ദാമോദരനാശാൻ (ചെയർമാൻ) കമ്മിററിയുടെ മുൻ സെക്രട്ടറി പി. ആർ. പരമേശ്വരപ്പണിക്കർ, എഡ്യൂക്കേഷൻ കമ്മീഷണർ കളത്തിൽ വേലായുധൻനായർ, ജനറൽസെക്രട്ടറിയായിരുന്ന മക്കപ്പുഴ വാസുദേവൻപിള്ള, ഇപ്പോഴത്തെ ജനറൽ സെക്രട്ടറി എൻ. പരമേശ്വരൻ പിള്ള, ഡോ: എം. ശിവരാമൻനായർ, എൻ. നാരായണക്കുറുപ്പ് മുതലായവരുടെ സേവനങ്ങൾ പ്രത്യേകം ശ്രദ്ധാർഹമാണ്.

## തോട്ടങ്ങളും കോളനൈസേഷൻ പദ്ധതിയും

സർവീസ്സൊസൈററി, പ്രഥമവും പ്രധാനവുമായി സമുദായസേവനത്തിനുള്ള ഒരു സ്ഥാപനമായിട്ടാണ് രൂപംപ്രാപിച്ചതും പ്രവർത്തിച്ചതും. ആ ലക്ഷ്യത്തോടെ നിലവിൽവന്ന മിക്ക സ്ഥാപനങ്ങളും അധികകാലം നിലനില്ക്കാതെ തിരോഭവിച്ചതിന്റെ ദൃഷ്ടാന്തങ്ങൾ കേരളത്തിൽ ഒട്ടും കുറവല്ല. സൊസൈററിക്ക് ആ ദുര്യോഗം സംഭവിക്കാതിരുന്നതു്, മുഖ്യമായും അതിന്റെ നിലനില്പിനാവശ്യമായ സാമ്പത്തികഭദ്രത കൈവരുത്താൻ പ്രവർത്തകന്മാർ ബദ്ധശ്രദ്ധരായിരുന്നതുകൊണ്ടു മാത്രമാണ്. ആദ്യകാലത്തു സൊസൈററിക്കു പറയത്തക്ക മൂലധനമൊന്നുമുണ്ടായിരുന്നില്ല. എന്നാൽ 'നായർ ഭൃത്യജനസംഘ'ഘട്ടം മുതല്ക്കുതന്നെ കഴിയുന്നതും, ഭൂസ്വത്തിൽ അധിഷ്ഠിതമായ ഒരുറച്ച മൂലധനമുണ്ടായിരിക്കേണ്ടതിന്റെ ആവശ്യകതയെക്കുറിച്ച്, മററാരേക്കാളും കൂടുതലായി അതിന്റെ സെക്രട്ടറിക്കു വ്യക്തമായ ബോധവും, നിരന്തരമായ നിർബന്ധവും ഉണ്ടായിരുന്നു. അതിന്റെ ഫലമായിട്ടാണ് അദ്ദേഹം ആദ്യംമുതല്ക്കുതന്നെ, ഭൂസ്വത്തുടമകളായ ചില നായർപ്രമാണികളെ വിടാതെ പിൻതുടൎന്നുകൊണ്ടിരുന്നതു്. നായർപ്രഭുക്കൾ ദാക്ഷിണ്യശാലികളും ദാനശീലരുമാണെന്ന് അദ്ദേഹത്തിനറിയാമായിരുന്നു. എന്നാൽ അവരുടെ ആ സ്വഭാവം മിക്കപ്പോഴും അപാത്രദാനങ്ങൾക്കും ദുർവ്യയങ്ങൾക്കുമാണ് അവരെ പ്രേരിപ്പിച്ചുവന്നതെന്ന പരമാർത്ഥവും അദ്ദേഹം നല്ലതുപോലെ ധരിച്ചിരുന്നു. പടയണി, കുതിരകെട്ട് മുതലായ ക്ഷേത്രോത്സവങ്ങൾ, ബ്രാഹ്മണപൂജകൾ, സദ്യകൾ, അടിയന്തിരങ്ങൾ, മുതലായവനിമിത്തം പുരാതനമായ തറവാട്ടുസ്വത്തുക്കൾ നശിപ്പിച്ച അനവധി നായർ കാരണവന്മാരെ ചുററും കാണാമായിരുന്ന ഒരു കാലത്താണ് മന്നം സർവീസ്സൊസൈററി പ്രവർത്തനങ്ങൾ ആരംഭിച്ചതു്. അതുപോലെതന്നെ നിരവധി ഭൂസ്വത്തുക്കൾ ഉണ്ടായിരുന്നിട്ടും അവയെക്കുറിച്ചു ഗൗനിക്കാതെ തള്ളിയിട്ടിരുന്നതിന്റെ ഫലമായി മിക്കതും ആദായരഹിതമായോ, അന്യകൈവശത്തിൽപെട്ടോ പ്രയോജനശൂന്യമായി പോകുന്നതും അദ്ദേഹത്തിനു കാണാൻകഴിഞ്ഞു. ഇപ്രകാരമുള്ള ഭൂസ്വത്തിൻേറയും ധനത്തിൻേറയും ഒരംശമെങ്കിലും സർവീസ് സൊസൈററിയെപ്പോലെയുള്ള സ്ഥാപനങ്ങൾക്കു ദാനംചെയ്യാൻ ഉടമസ്ഥക്കു കഴിഞ്ഞെങ്കിൽ അതുകൊണ്ടുതന്നെ സമുദായപ്രവർത്തനങ്ങൾക്ക് ആവശ്യമായ നല്ല മൂലധനം സമാർജ്ജിക്കാൻ കഴിയുമെന്നു വിശദമായി മനസ്സിലാക്കിയ കേരളത്തിലെ ആദ്യത്തെ സാമൂഹ്യ

പ്രവത്തകനാണ മന്നം. കുന്നപ്പിള്ളി നാരായണൻനായരോടും, നടമേൽ ഇരവിക്കുറുപ്പിനോടും, സമുദായത്തിൽ കുറുപ്പിനോടും, പനങ്ങോട്ട പണിക്കരോടും സർവീസ്സൊസൈററിക്ക ഭൂദാനം ചെയ്യണമെന്നഭ്യത്ഥിച്ചപ്പോൾ അവരുടെ സഹജമായ വദാന്യതയെ സമുദായക്ഷേമകരമായവിധം തിരിച്ചുവിടണമെന്ന മാത്രമാണ് അദ്ദേഹം ആവശ്യപ്പെട്ടതു്. ആ ലക്ഷ്യപ്രഭുക്കളിൽ പലരും സമുദായപ്രവത്തകന്മാരുടെ ഉദ്ദേശശുദ്ധിയിലും സത്യസന്ധതയിലും വലിയ വിശ്വാസമുള്ളവരായിരുന്നില്ല. എന്നാൽ മന്നത്തിന്റെ പ്രവത്തനങ്ങൾ നേരിട്ട കണ്ടപ്പോൾ, അവക്ക്, അതിന മുമ്പ കണ്ടിരുന്നതിൽനിന്നു് വളരെ വ്യത്യസ്തനായ ഒരു നിസ്വാത്ഥമതിയോടാണു് ഇടപെടുന്നതെന്ന മനസ്സിലാക്കാൻ പ്രയാസമുണ്ടായില്ല.

അതുപോലെതന്നെയായിരുന്ന സാമാന്യജനങ്ങളിൽനിന്നുള്ള സംഭാവനകളുടെ കാര്യവും. പൊതുക്കാര്യങ്ങൾക്ക സംഭാവനചെയ്യാൻ സന്തോഷമുള്ളവർ ഏതു സമുദായത്തിലും ധാരാളമുണ്ട്. എന്നാൽ കൊടുക്കുന്ന സംഭാവന പാഴാകുകയില്ലെന്ന വിശ്വാസം ദാതാക്കൾക്കുണ്ടായെങ്കിൽ മാത്രമേ അവർ ദാനം ചെയ്യാൻ മുന്നോട്ടവരു. അങ്ങനെയൊരു വിശ്വാസം തികച്ചും ഉണ്ടാക്കാൻ കഴിഞ്ഞു എന്നുള്ളതായിരുന്ന സർവീസ്സൊസൈററിയുടെ വിജയഹേതുക്കളിൽ പ്രധാനം. ആദ്യം കേവലം ഭിക്ഷാപാത്രവുമായുള്ള യാചനയിലാണു് മന്നവും നായർ ഭൃത്യജനസംഘവും അവരുടെ സംരംഭങ്ങൾക്കുള്ള സംഭാവനകൾ പിരിച്ചുതുടങ്ങിയതു്. അതൊക്കെ സുരക്ഷിതമായി വിദ്യാലയങ്ങളുടെ രൂപത്തിൽ ഉയന്നുകണ്ടപ്പോൾ ദാനശീലമുള്ളവക്ക് സംഭാവനയ്ക്കു് ഒരു പ്രത്യേക പ്രചോദനംതന്നെ സിദ്ധിച്ചു. പിൽക്കാലത്തു് വിഷുപ്പിരിവ്, കെട്ടുതെങ്ങ്, ഉല്പന്നപ്പിരിവ്, ജന്മനക്ഷത്രപ്പിരിവ് മുതലായവമൂലം ജനസാമാന്യത്തിൽനിന്നു് നല്ലകാര്യങ്ങൾക്ക ധാരാളം ധനം ശേഖരിക്കാൻ മന്നത്തിന്റെ നേതൃത്വത്തിൽ സർവീസ്സൊസൈററിക്ക സാദ്ധ്യമായതു് ഈ ഉത്തമവിശ്വാസ്യത ആദ്യകാലത്തുതന്നെ ജനതാമദ്ധ്യത്തിൽ ജനിപ്പിക്കാൻ കഴിഞ്ഞതുകൊണ്ടായിരുന്നു. അതുപോലെതന്നെ ഉദ്യോഗസ്ഥന്മാർ, വ്യാവസായികപ്രമുഖന്മാർ മുതലായി പല തരത്തിലുള്ള ആളുകളിലും സഹജമായുള്ള സമുദായസ്നേഹത്തേയും, ദാനശീലത്തേയും ഉണത്തി സമുദായനന്മയ്ക്കുതകുന്നവിധം സംഭാവനചെയ്യിക്കാനുള്ള അന്യാദൃശമായ ഒരു കഴിവും മന്നത്തിനുണ്ടായിരുന്നു. അതു മിക്കവാറും ഒരു മാന്ത്രികവിദ്യപോലെയാണ പ്രവത്തിച്ചതു്. ഈ കാര്യത്തിൽ മുമ്പു മററാരും പ്രയോഗിച്ചിട്ടില്ലാത്ത നൂതനമാഗ്ഗങ്ങൾ ആവിഷ്കരിക്കാനും അദ്ദേഹത്തിന കഴിഞ്ഞിരുന്നു. പ്രസിദ്ധീകരണശാഖ സംഘടിപ്പിക്കുവാനുള്ള പണത്തിനായി 1102-ൽ നടത്തിയ എഫ്. എം. എസ്. യാത്രതന്നെ അത്തരം ഒന്നായിരുന്നു. പിൽക്കാലത്തു കോളേജ് പദ്ധതിക്കായി ഒരു ഉത്തരേന്ത്യൻ പര്യടനം കൂടി അദ്ദേഹം നടത്താതിരുന്നില്ല. മുൻപറഞ്ഞ വിഷുപ്പിരിവിലും, ഉല്പന്നപ്പിരിവിലും, ജന്മനക്ഷത്രപ്പിരിവിലും എല്ലാംതന്നെ ഇതുപോലെ ഒരു പ്രത്യേകമായ പുതുമയുണ്ട്. പൊതുക്കാര്യത്തിനുവേണ്ടിയുള്ള പണപ്പിരിവിനെ ഒരു കലയാക്കിയ പ്രതിഭാശാലിയാണു് മന്നം.

## പട്ടാഴി എസ്റ്റേററ്

കേരളീയരുടെ ദാനശീലത്തെ നല്ല കാര്യങ്ങൾക്കായി തിരിച്ചുവിടാവുന്ന വിധം മററു പല മാഗ്ഗങ്ങളും മന്നം കണ്ടുപിടിച്ചു. സർവീസ്സൊസൈറ്റി

ശാശ്വതനിധി, വിദ്യാഭ്യാസനിധി, കോളേജ്ഫണ്ട് മുതലായി പല ഫണ്ടു കളും സൊസൈററിവകയായി ഏർപ്പെ ടുത്തി. എന്നാൽ അദ്ദേഹത്തിൻെറ മൂല ധനസംഭരണയത്നങ്ങളിൽ ഏററവും ഫലപ്രദമായി പരിണമിച്ചതു തോട്ട ങ്ങളും കൃഷിസ്ഥലങ്ങളും സമ്പാദിച്ച് പരിഷ്കൃതരീതിയിൽ കാർഷികപദ്ധതി കൾ നടപ്പാക്കി സൊസൈററിയുടെ ആസ്തികളും ഭൂസ്വത്തും വർദ്ധിപ്പിക്കുക യെന്നതായിരുന്നു. പ്രാരംഭഘട്ടത്തിൽ ത്തന്നെ മന്നം പ്രായോഗികമാക്കാൻ ശ്രമിച്ച ഒരു പദ്ധതിയാണിതു്. സർ എം. കൃഷ്ണൻനായർ തിരുവിതാം കൂർ ദിവാനായിരുന്നകാലത്തു് തൊടു പുഴ താലൂക്കിലെ വനങ്ങളിൽ നിന്നു് 1000 ഏക്കർ സ്ഥലം സർവീസ്സൊ സൈററിക്കു പതിച്ചുകിട്ടുവാൻ അപേ ക്ഷിച്ചുവെങ്കിലും അന്നു സൊസൈററി പ്രസിഡന്റായിരുന്ന ചങ്ങനാശ്ശേരി പ രമേശ്വരൻപിള്ള ദിവാൻ കൃഷ്ണൻനായ രുടെ ഭരണപരിഷ്കാരത്തെ എതിർത്തു വന്നതുകൊണ്ടുണ്ടായ ഗവണ്മെൻറ് ആനുകൂല്യക്കുറവുനിമിത്തവും, സമുദായ സ്പർദ്ധയുള്ള ചില പ്രമുഖ ഉദ്യോഗസ്ഥ ന്മാരുടെ എതിർപ്പുകൊണ്ടും ആ യത്നം സഫലമായില്ല. എങ്കിലും കൃഷിക്കുപ യുക്തമായ ഭൂമി സർവീസ്സൊസൈ ററിയുടെ പേരിൽ സമ്പാദിക്കുകയെന്ന ലക്ഷ്യം വിടാതെ അദ്ദേഹം പ്രവർത്തി ച്ചുവന്നിരുന്നു. പട്ടാഴി പി. ഡി. ദേവ സ്വം വക മലമ്പ്രദേശങ്ങൾ പാട്ടത്തിനു കൊടുക്കുന്നതായി അറിഞ്ഞു് നൂറില്പരം ഏക്കർ സ്ഥലം സർവീസ്സൊസൈ ററിക്കു് കിട്ടണമെന്നു് അപേക്ഷിച്ചു. അന്നത്തെ ദേവസ്വം കമ്മീഷണറും ദിവാന്റെ ചാർജ്ജുകൂടി വഹിച്ചിരുന്ന ഉദ്യോഗസ്ഥനുമായ അമ്പലപ്പുഴ കൃഷ്ണ പിള്ള 108 ഏക്കറോളം സൊസൈറ്റി യുടെ പേരിൽ പതിച്ചുകൊടുത്തു. പി ന്നീട്ട് അതിനോടുചേർന്നു് 30-ൽ പരം ഏക്കർകൂടി തീറുവാങ്ങിയതുൾപ്പെടെ ഇപ്പോൾ അവിടെ 140 ഏക്കർ തോട്ടം റബ്ബർ മുതലായ പ്ലാന്റേഷൻ നടത്തി വരുന്നതായി സൊസൈററിക്കുണ്ടു്.

## നൂറോക്കോട്ട് എസ്റ്റേററ്

ആദായകരമായ മറെറാരു എസ്റ്റേറ്റാ ണു് പത്തനംതിട്ടത്താലൂക്കിൽ ശബരി മലയ്ക്കു സമീപമുള്ള നൂറോക്കോട്ട് തോ ട്ടം. അതു കൈവശം കിട്ടിയതിനു പി ന്നിൽ സ്മരണീയമായ ഒരു ചരിത്രമു ണ്ടു്. ഒരുകാലത്തു് വളരെ പ്രശസ്തിയി ലിരുന്ന ഒരു പുരാതനക്ഷേത്രമാണു് നൂ റോക്കോട്ടുക്ഷേത്രം. ആദേവസ്വംവകയാ യി ശബരിമലവനാന്തരങ്ങളിൽ ഒരതി ത്തിക്കകത്തുതന്നെ 7000 ഏക്കറോളം ഭൂമിഉണ്ടായിരുന്നു. പിന്നീട്ടു് അതെല്ലാം ഗവണ്മെന്റ് അധീനതയിൽ വന്നതോടു കൂടി ക്ഷേത്രം ഉൾപ്പെടെ എല്ലാം റിസർ വ്വനത്തിൽ ഉൾപ്പെട്ടുപോകുകയും ഹിന്ദുക്കളുടെയും ഗവണ്മെൻറിൻെറത ന്നെയും ശ്രദ്ധയിൽനിന്നു് അതു വളരെ വിദൂരസ്ഥിതമാകുകയും ചെയ്തു. ആ സൗകര്യം നോക്കി 'നൂറോക്കോട്ടു കത്ത നാർ' എന്നറിയപ്പെട്ടുന്നയാൾ ക്ഷേത്ര വും അതിന്റെ പരിസരങ്ങളുമായി കുറേ അധികം സ്ഥലം കൈവശപ്പെടുത്തി വെട്ടിത്തെളിച്ച് ദേഹണ്ഡങ്ങൾവരെ നടത്തിക്കഴിഞ്ഞിരുന്നു. ക്ഷേത്രവും മി ക്കവാറും നാമാവശേഷമാക്കിയിരുന്നു. ശബരിമലയാത്രക്കാർ മുഖാന്തരം ഹി ന്ദുക്കൾ പൊതുവെ അറിഞ്ഞിരുന്ന ഈ സ്ഥിതിഗതികൾ സംബന്ധിച്ചു് ചില പ്രക്ഷോഭണങ്ങൾ ആയിടയ്ക്കു്-ഉണ്ടായ തിൻെറ ഫലമായി ഗവണ്മെൻറ് ആ സ്ഥലം വീണ്ടെടുക്കാൻ ശ്രമിക്കുകയും, പലപ്രാവശ്യം കൈവശക്കാരനെ ഇറ ക്കിവിടുകയും ചെയ്തെങ്കിലും ഉദ്യോഗ സ്ഥന്മാർ പോന്നുകഴിയുമ്പോൾ കത്ത നാർ വീണ്ടും, ഏതാണ്ടൊരു ഒളിച്ചുക ളിരീതിയിൽ വസ്തു കൈവശപ്പെടുത്തി

വച്ചിരിക്കുകയായിരുന്നു. ദിവാൻ സർ സി. പി. രാമസ്വാമിഅയ്യർ, കൈവശക്കാരനെ ഇറക്കിവിടാൻ സത്വരനടപടികൾ എടുക്കുകയും, ക്ഷേത്രത്തോടു ചേന്ന സ്ഥലം കുത്തകപ്പാട്ടത്തിനു കൊടുക്കാൻ കൊല്ലംപേഷ്കാരോടാജ്ഞാപിക്കുകയും ചെയ്തു. എന്നാൽ സ്ഥലത്തു് സംഘബലവും സ്വാധീനശക്തിയും ഉറപ്പിച്ചുകഴിഞ്ഞിരുന്ന മുൻകൈവശക്കാരനെ ഭയപ്പെട്ടു് ആരും അവിടം അവകാശപ്പെടുവാൻ ധൈര്യപ്പെട്ടില്ല. സ്ഥലവും ദേവാലയവും, സർവീസ്സൊസൈററിയുടെ പേരിൽ ഏറെറടുക്കാൻ മന്നം ആഗ്രഹിച്ചു. ഒരു വ്യക്തിയുടെ സംഘബലത്തെ ഭയപ്പെട്ടു് ഒരു ഹിന്ദുധർമ്മസ്ഥാപനവും മുതലുകളും ഏറെറടുക്കാൻ ആളില്ലാതെവരുന്ന പരിതസ്ഥിതിയോടുള്ള ഒരു പ്രതിഷേധം ആയിരുന്നു അദ്ദേഹത്തിനുണ്ടായിരുന്ന മുഖ്യപ്രേരണ. ആപൽക്കരമായ ഒരു സാഹസികാഭിലാഷമാണതെന്നു് പലരും മുന്നറിയിപ്പു നല്കി. എങ്കിലും അദ്ദേഹം പിന്മാറിയില്ല. ലേലദിവസം കൊല്ലം ഡിവിഷൻകച്ചേരിയിൽ എത്തി സൊസൈററിയുടെ പേരിൽ 288 ഏക്കർ 12 കൊല്ലത്തെ കുത്തകപ്പാട്ടത്തിനു ലേലംവിളി കേട്ടു. വസ്തു കൈവശം ഏറെറടുക്കുക മറ്റൊരു സാഹസമായിരുന്നു. അതിനായി നേരിട്ടു വനപ്രദേശത്തു ചെല്ലുന്നതു് ആപൽക്കരമായിരിക്കുമെന്നു പലരും വിലക്കിയെങ്കിലും, താലൂക്കിലും വില്ലേജിലുമുള്ള നടപടികൾക്കുശേഷം നിശ്ചിതദിവസംതന്നെ വേണ്ട മുൻകരുതലുകളോടെ മന്നം നൂറോക്കോട്ടെത്തി വസ്തു കൈവശമാക്കി. ഏതാനുംദിവസം അവിടെ താമസിച്ചു്, അനാഥമായിക്കിടന്ന ക്ഷേത്രവും നല്ല നിലയിലാക്കി. കത്തനാർ പേഷ്കാരുടെ നടപടികൾ നിറുത്തിവയ്ക്കാൻ മേലാവിൽ അപ്പീൽ കൊടുക്കുകയും അന്നത്തെ റവന്യൂകമ്മീഷണർ രാമചന്ദ്രയ്യ കൈവശപ്പെടുത്തൽനടപടി നിർത്തിവെയ്ക്കാൻ അടിയന്തിര ഉത്തരവു് പുറപ്പെടുവിക്കുകയും ചെയ്തുവെങ്കിലും അതിനകം മന്നം വസ്തു കൈവശമാക്കിക്കഴിഞ്ഞിരുന്നതിനാൽ കമ്മീഷണരുടെ ഉത്തരവു് ഫലിച്ചില്ല. അങ്ങനെ ആദ്യം കുത്തകപ്പാട്ടവ്യവസ്ഥയിൽ കിട്ടിയതാണു് സൊസൈററിവക നൂറോക്കോട്ടു് എസ്റ്റേറ്റു്. അതു പിന്നീടു് പി. ജി. എൻ. ഉണ്ണിത്താൻ ആക്ടിംഗ് ദിവാനായിരുന്ന കാലത്തു് സർവീസ് സൊസൈററിക്കു് സ്ഥിരപ്പാട്ടമായി നല്കുകയുണ്ടായി. അതു് ഇന്നു് 280 ഏക്കറോളം, പ്രധാനമായി റബ്ബർ, തെങ്ങു്, കമുകു്, കുരുമുളകു് എന്നിവ കൃഷി ചെയ്തുവരുന്ന വളരെ ആദായകരമായ ഒരു എസ്റ്റേററാണു്. പുരാതനമായ ആ ക്ഷേത്രം ഇന്നു് ശബരിമല അയ്യപ്പന്മാർക്കു് ഒരു മുഖ്യ ആരാധനാകേന്ദ്രമായി പരിലസിക്കുകയും ചെയ്യുന്നു.

## എടത്തനാട്ടുകര

കുറഞ്ഞവിലയ്ക്കു് ധാരാളം വസ്തുക്കൾ മലബാറിൽ കൃഷിചെയ്യാൻ കിട്ടുമെന്നു് അറിഞ്ഞ കാലംമുതല്ക്കുതന്നെ, സർവീസ്സൊസൈററിവകയായി അവിടെ കുറേ തോട്ടങ്ങൾ വേണമെന്നും, ഒരു കോളനൈസേഷൻ പദ്ധതിതന്നെ ആ പ്രദേശത്തു് ആരംഭിക്കണമെന്നും മന്നം വിചാരിച്ചിരുന്നതാണു്. ആദ്യകാലത്തു് തളിപ്പറമ്പിനു സമീപം പത്തുനൂറു് ഏക്കർ ഭൂമിവാങ്ങി പരിശ്രമശാലികളെന്നു കണ്ട ഏതാനും നായന്മാർക്കു വീതിച്ചുകൊടുക്കുകയുണ്ടായി. പക്ഷേ, അതു് അവർ ഫലപ്രദമായവിധം പ്രയോജനപ്പെടുത്തിയില്ല. പിന്നീടു് തെക്കൻകണ്ണാടകത്തിൽ പട്ടാഴി ശങ്കരൻനായരുടെ മാനേജുമെൻറിൽ ഏതാനുംപേരെ പങ്കുചേർത്തു് ഒരു തോട്ടം സംഘടിപ്പിച്ചുവെങ്കിലും അതു് അഭിവൃദ്ധിപ്പെടുത്താൻ വേണ്ട പണം

ഉണ്ടാക്കാൻ കഴിയാതെവന്നതിനാൽ മററൊരു കമ്പനിക്കു് കൈമാററം ചെയ്യേണ്ടതായി വന്നു. 1110–ൽ ആർ. എം. പാലാട്ടിനെയാണല്ലോ കോട്ടയം നായർസമ്മേളനത്തിൽ അദ്ധ്യക്ഷനായി ക്ഷണിച്ചതു്. അന്നുമുതൽ പാലാട്ടിനു് മന്നത്തിനോടും, അദ്ദേഹത്തിന്റെ സർവ്വീസ്സൊസൈററി സേവനങ്ങളോടും അനല്പമായ ബഹുമാനവും മതിപ്പും തോന്നിയിരുന്നു. അതിന്റെ ഫലമായിട്ടായിരിക്കാം, പാലാട്ടിന്റെ വകയായി വള്ളുവനാട്ടുതാലൂക്കിലുള്ള സ്ഥലങ്ങളിൽനിന്നു് കുറെ ഭൂമി, സർവീസ് സൊസൈററിക്കു ദാനംചെയ്യണമെന്നുള്ള മന്നത്തിന്റെ അഭ്യർത്ഥനയെ അദ്ദേഹം അനുഭാവപൂർവ്വം വീക്ഷിച്ചു. പിന്നീടു് മന്നം അദ്ദേഹത്തെ സന്ദർശിച്ചു് സംസാരിച്ചപ്പോൾ 1000 ഏക്കർ സ്ഥലം 'മാനുഷം'കൂടാതെ സ്ഥിരപ്പാട്ടമായി കൊടുക്കാമെന്നും ഏക്കറിനു് ആണ്ടിനാൽ 4 അണ മിച്ചവാരം കൊടുത്താൽ മതിയെന്നും സമ്മതിച്ചു. അങ്ങനെ എഴുതിവാങ്ങിയതാണു് ഇന്നു് എടത്തനാട്ടുകര എസ്റ്റേററു് എന്ന പേരിൽ അറിയപ്പെടുന്ന മലബാറിലെ എൻ. എസ്സ്. എസ്സ്. തോട്ടം. അതു് ഇന്നു് റബ്ബർ, കശുമാവു്, കമുകു്, തെങ്ങു്, വാഴ, കുരുമുളകു് മുതലായ പല കൃഷികളും നടത്തുന്ന എൻ. എസ്സ്. എസ്സിന്റെ ഏററവും ആദായകരമായ തോട്ടങ്ങളിൽ ഒന്നായി അഭിവൃദ്ധിപ്പെട്ടുവരുന്നു.

## നെല്ലിപ്പതി എസ്റ്റേററ്

മലബാറിൽ മണ്ണാർക്കാട്ടു മൂപ്പിൽ നായരോടു് എൻ. എസ്സ്. എസ്സ്. എഴുതിവാങ്ങിച്ച ഒരു തോട്ടമാണു് 2104 ഏക്കർ വിസ്തീർണ്ണമുള്ള നെല്ലിപ്പതി എസ്റ്റേററ്. സൊസൈററിയുടെ ജനറൽ സെക്രട്ടറിയായിരുന്ന മക്കപ്പുഴ വാസുദേവൻപിള്ളയുടെ അക്ഷീണപരിശ്രമവും കാർഷികപരിപാടികളിലുള്ള വൈദഗ്ദ്ധ്യവുംമൂലം ഈ എസ്റ്റേററു് വളരെ അഭിവൃദ്ധി പ്രാപിക്കുകയും ഇന്നു് സൊസൈററിവക ഏററവും ആദായമുള്ള വസ്തുക്കളിൽ ഒന്നായി പരിണമിക്കുകയും ചെയ്തിട്ടുണ്ടു്. ഏലം, കാപ്പി, റബ്ബർ, കമുകു്, കശുമാവു്, നാരകം മുതലായി ആദായകരമായ പല കൃഷികളും അവിടെ ഇന്നു നടന്നുവരുന്നു.

## കോളനൈസേഷൻ പദ്ധതി

കോളനൈസേഷൻ പദ്ധതി മന്നത്തിന്റെ ഏററവും പ്രിയപ്പെട്ട പരിപാടികളിലൊന്നാണു്. കേരളത്തിന്റെ വിവിധ ഭാഗങ്ങളിൽ, കുടിപാർക്കാനും കൃഷിചെയ്യാനുമുള്ള ഭൂമികൾ സമ്പാദിച്ചു പ്രയത്നശീലരായ ആളുകളെ ചേർത്തു കോളനികൾ ഉണ്ടാക്കാനും, അവയോടനുബന്ധിച്ചും അല്ലാതെയും വ്യവസായ സ്ഥാപനങ്ങൾ ഉണ്ടാക്കി വ്യവസായ പുരോഗതിക്കുവേണ്ടി പ്രവർത്തിക്കാനുമുള്ള ഒരു പദ്ധതിയാണു് കോളനൈസേഷൻമുഖാന്തരം ഉദ്ദേശിച്ചതു്. അതനുസരിച്ചു 1958–59 വർഷത്തിൽ വടക്കേ മലബാറിൽ ഹോസ്ദുർഗ്ഗ് താലൂക്കിൽ നീലേശ്വരം രാജാക്കന്മാരിൽനിന്നു പനത്തടിവില്ലേജിൽപ്പെട്ട 4800–ൽ പരം ഏക്കർ ഭൂമിവാങ്ങിയതിലാണു് കോളനൈസേഷൻ പദ്ധതി ആരംഭിച്ചതു്. സർവീസ്സൊസൈറ്റിയുടെ ആദ്യത്തെ ഡെവലപ്പ്മെൻറ് കമ്മീഷണറായിരുന്ന പി. സദാശിവൻപിള്ളയാണു് എസ്റ്റേററിൽ അതിന്റെ പ്രാരംഭപ്രവർത്തനങ്ങൾ ആരംഭിച്ചതു്. തൽസംബന്ധമായ ജോലികളുടെ മേൽനോട്ടം വഹിക്കാൻ ഡയറക്ടർബോർഡുമെമ്പർ വി. പി. ഗോവിന്ദൻനായരെ സ്പെഷ്യൽ ഡ്യൂട്ടിയിൽ നിയമിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ അശ്രാന്തപരിശ്രമഫലമായി 1961-62 വർഷമായപ്പോഴേക്കും എഴുപത്തേഴോളം കുടുംബങ്ങളെ അവിടെ കോളനൈസ്

ചെയ്യിക്കാനും, അവക്ക് ആദായമുണ്ടാക്കുവാൻ കൃഷിസൗകര്യങ്ങൾ ഏർപ്പെടുത്തിക്കൊടുക്കുവാനും കഴിഞ്ഞു. ഇന്നു പനത്തടികോളനി വളരെ സജീവമായ ഒരു കേന്ദ്രമാണ്. നൂററിപ്പന്ത്രണ്ടോളം കുടുംബങ്ങൾ അവിടെ കുടിയേറി പാർത്തുകഴിഞ്ഞിട്ടുണ്ട്. ചേർത്തല എൻ. എസ്സ്. എസ്സ്. യൂണിയനുവേണ്ടി നല്കിയിട്ടുള്ള 100 ഏക്കർ സ്ഥലം ഉൾപ്പെടെ 660 ഏക്കറോളം കുടിയേററക്കാർക്കു കൊടുത്തുകഴിഞ്ഞു. കോളനിവാസികളുടെ കാർഷികസംരംഭങ്ങൾക്കാവശ്യമുള്ള വായ്പ, വളം മുതലായവ യഥാസമയം നല്കുന്നതിനും, അവരുടെ ഉല്പന്നങ്ങൾക്കു ന്യായമായ വില കിട്ടത്തക്കവിധം ഏർപ്പാടുകൾ ചെയ്യുന്നതിനുമായി അവിടെ സ്ഥാപിതമായിട്ടുള്ള സഹകരണസംഘം സജീവമായി പ്രവർത്തിച്ചുവരുന്നു. കന്നുകാലികളെ വാങ്ങി വളർത്തുന്നതിന് ആവശ്യമായ പ്രോത്സാഹനം നല്കപ്പെട്ടുവരുന്നുണ്ട്. വായ്പാപദ്ധതിമുഖാന്തരം കൃഷിയാവശ്യങ്ങൾക്കു വായ്പകളും നല്കുന്നു. സുസ്മരണീയനായ ടി. പി. വേലുക്കുട്ടിമേനോന്റെ നാമധേയത്തിൽ നാട്ടുകാരായ സമുദായസ്നേഹികളെക്കൂടി ഉൾപ്പെടുത്തി ഒരു എൻ. എസ്സ്. എസ്സ്. കരയോഗവും അവിടെ രജിസ്റ്റർ ചെയ്തിട്ടുണ്ട്. വി. പി. ഗോവിന്ദൻനായർക്കു ശേഷം കോളനി സ്പെഷ്യൽ ആഫീസറെന്ന നിലയിൽ അവിടെ സേവനം അനുഷ്ഠിച്ചുവരുന്ന മീനച്ചിൽ സി. ജി. പരമേശ്വരൻനായരുടേയും അദ്ദേഹത്തിന്റെ സഹപ്രവർത്തകന്മാരുടേയും പരിശ്രമങ്ങൾ ഈ പദ്ധതിയുടെ അടുത്തകാലങ്ങളിലുണ്ടായിട്ടുള്ള അഭിവൃദ്ധിക്ക് ഏററവും സഹായകമായിട്ടുണ്ട്.

ഒരു കൃഷിത്തോട്ടമെന്ന നിലയിലും പനത്തടി എസ്റ്റേററ് ഉത്തരോത്തരം വികസിച്ചുവരുന്നു. റബ്ബർ, കമുക്, തെങ്ങ്, ഇഞ്ചിപ്പുല്ല് മുതലായി ആദായകരമായ പല കൃഷികൾക്കുമായി ആണ്ടുതോറും കൂടുതൽ കൂടുതൽ ഭൂമി ഉപയോഗപ്പെടുത്തിവരികയാണ്.

## കൊട്ടിയൂർ എസ്റ്റേററ്

സർവീസ്സൊസൈറററിയുടെ തോട്ടങ്ങളും കുടിയേററസ്ഥലങ്ങളും സംബന്ധിച്ചുള്ള വസ്തുവകകളെപ്പററി പറയുമ്പോൾ 1961-ാമാണ്ടു മുതൽ സൊസൈറററിയുടെ അധീനതയിൽ വന്നുചേർന്ന കൊട്ടിയൂർ മഹാക്ഷേത്രംവക വനഭൂമികളുടെ കാര്യം പ്രത്യേകം എടുത്തുപറയേണ്ടതായിട്ടുണ്ട്. പുരാതനകാലം മുതൽ മണത്തണയുള്ള നാലു നായർ കുടുംബങ്ങൾക്കു പാരമ്പര്യംവഴി സിദ്ധിച്ച് അവരുടെ കൈവശാനുഭവത്തിലിരുന്ന പ്രസ്തുത ക്ഷേത്രംവക 27,000 ഏക്കർ സ്ഥലം ഇതരമതസ്ഥർ സംഘടിതവും ആസൂത്രിതവുമായ പരിപാടി അനുസരിച്ചു കൈയേറിവന്നതിനെ ഫലപ്രദമായി നേരിടാൻ ദേവസ്വം ഊരാളന്മാർക്കു കഴിവില്ലാതെ വരികയാൽ ആ ചുമതല സർവീസ്സൊസൈററി ഏറെറടുത്ത് കൈയേററത്തെ അമർച്ചചെയ്കയും കൂടുതൽ ആക്രമണങ്ങൾ തടയുകയും ചെയ്യണമെന്ന് ഊരാളന്മാരും ക്ഷേത്രാരാധകരായ നിരവധി ഈശ്വരവിശ്വാസികളും അഭ്യർത്ഥിച്ചതനുസരിച്ചാണ് 1961 നവംബർമാസത്തിൽ പ്രസ്തുത ദേവസ്വംവനങ്ങൾ നായർ സർവീസ്സൊസൈററി ചാർത്തിവാങ്ങിയതു്. അപ്പോഴേക്കും മേൽചാർത്ത്, വാക്കാൽചാർത്ത് മുതലായ മിഥ്യാവകാശങ്ങൾ പറഞ്ഞു വർഗ്ഗീയ പിൻതിരിപ്പൻശക്തികൾ പലവിധ പ്രതിബന്ധങ്ങളും ഉണ്ടാക്കി. അതിനാൽ, ക്ഷേത്രഭൂമിയുടെ ചുമതല ഏറെറടുത്തതോടുകൂടി ഭൂമി കൈവശപ്പെടുത്തുക, സംരക്ഷിക്കുക മുതലായ ഭാരമേറിയ കർത്തവ്യങ്ങൾ സൊസൈററിക്കു വന്നുചേർന്നു. ആവകകാര്യങ്ങളുടെ നിർവ്വഹ

ണത്തിനു് അന്നു് ഉത്തരമേഖലാകര യോഗം രജിസ്ട്രാരായിരുന്ന എം. ആർ. ജി. പണിക്കരെ സൊസൈററി ഭരമേല്പിച്ചു. ക്ഷേത്രത്തിനു സമീപത്തു് ഒരാഫീസ് സ്ഥാപിച്ചു വനസംരക്ഷണത്തിൻെറ ചുമതല വഹിക്കുവാൻ ഒരു സൂപ്രണ്ടിനേയും സ്റ്റാഫിനേയും കൂടി നിയമിക്കുകയും ചെയ്തു. സ്പെഷ്യലാഫീസറുടേയും സ്റ്റാഫിൻേറയും പരിശ്രമഫലമായി കൊട്ടിയൂർ സ്ഥലസംരക്ഷണത്തിനാവശ്യമുള്ള അനേകം മൗലികകാര്യങ്ങൾ സംഘടിപ്പിക്കുവാനും, താൽക്കാലികഷെഡ്ഡുകെട്ടിയും ആഫീസുകൾ സ്ഥാപിച്ചും, ആവശ്യമുള്ള ഉദ്യോഗസ്ഥന്മാരേയും ഫോറസ്റ്റ്ഗാർഡുകളേയും നിയമിച്ചും, നിയമാനുസൃതമായ നടപടികൾ നടത്തിയും, കൈയേററത്തെ ഫലപ്രദമായ വിധം തടയുവാനും ഇതിനകം കുറെയൊക്കെ സാദ്ധ്യമായിട്ടുണ്ടു്. അങ്ങനെ, വളരെ വികസന സാദ്ധ്യതയുള്ള മറെറാരു ഭൂസ്വത്തുകൂടി സർവീസ്സൊസൈററി ഇപ്പോൾ അഭിവൃദ്ധിപ്പെടുത്തിവരികയാണു്. ഹിന്ദുക്കളുടെ അതിപുരാതനമായ ഒരു മഹാദേവസ്ഥാനം അനാഥത്വത്തിൽനിന്നു് സുരക്ഷിതമാകയും ചെയ്തിരിക്കുന്നു.

## ചെറുതരം തോട്ടങ്ങൾ

മുകളിൽ വിവരിച്ചതാണു് സർവീസ്സൊസൈററിയുടെ കാർഷിക–കോളനൈസേഷൻ വകുപ്പിലെ ഏററവും പ്രധാനപ്പെട്ട വസ്തുക്കളും ആസ്തികളും. മലബാർ തോട്ടങ്ങൾ വിപുലമായ തോതിൽ സംഘടിപ്പിക്കുന്നതിനു മുൻപു്, തിരുവിതാംകൂർ വിഭാഗത്തു് സൊസൈററി സമ്പാദിച്ചുകഴിഞ്ഞ തോട്ടങ്ങളും ഭൂസ്വത്തുക്കളുംകൂടി ഇവയുടെ കൂട്ടത്തിൽ ഉൾപ്പെടുത്തേണ്ടതാണു്. സൊസൈററിയുടെ ആദ്യകാലചരിത്രം വിവരിച്ചുവന്നപ്പോൾ യഥാസ്ഥാനത്തു് അവയെക്കുറിച്ചു പ്രസ്താവിച്ചുകഴിഞ്ഞിട്ടുണ്ടു്. കറുകച്ചാലിലെ 70 ഏക്കർ ഭൂമിയാണു് അവയിൽ ഏററവും ആദ്യത്തേതു്. അതിനുപുറമേ അടുത്തുള്ള മയിലാടിയിൽ വ്യവഹാരത്തിൽ കിടന്ന 28 ഏക്കർകൂടി പിന്നീടു കൈവശത്തിൽ വന്നുചേന്നു. കുന്നത്തൂർ ദയാനന്ദസ്വാമികൾ അദ്ദേഹത്തിന്റെ സമാധികാലത്തു് സൊസൈററിക്കുവേണ്ടി മന്നത്തിനെ ഏല്പിച്ച 28 ഏക്കർ എസ്റ്റേററാണു മറെറാരു വസ്തു. സമുദായത്തിൽ കേശവക്കുറുപ്പു നല്കിയ കരുവാററാതെങ്ങിൻതോട്ടത്തെപ്പററി (16 ഏക്കർ) ഇതിനു മുൻപു പറഞ്ഞുകഴിഞ്ഞതല്ലൊ. ഈ വസ്തുക്കളിൽ പൊതുവെ തെങ്ങു്, കമുകു്, റബ്ബർ മുതലായവ ആദായകരമായ രീതിയിൽത്തന്നെ കൃഷിചെയ്തുവരുന്നു.

## കൃഷിവകുപ്പു്

സർവീസ്സൊസൈററിയുടെ കാർഷികവകുപ്പു് ആ സ്ഥാപനത്തിൻെറ സാമ്പത്തികഭദ്രതയുള്ള ഏററവും ബലിഷ്ഠമായ രക്ഷാദുർഗ്ഗമാണു്. അതു നാൾക്കുനാൾ അഭിവൃദ്ധിയും വൈപുല്യവും പ്രാപിച്ചുവരികയാണു്. കഴിഞ്ഞ ഇരുപതിൽപ്പരം സംവത്സരങ്ങൾക്കിടയ്ക്കു് മന്നത്തിന്റെ ദീർഘവീക്ഷണവും, ഉദാരമതികളെ ഒരു മഹാസ്ഥാപനത്തിന്റെ ഉൽക്കർഷത്തിനുപകരിക്കുന്ന പരിപാടികളിൽ ബുദ്ധിപൂർവ്വം ഉൾപ്പെടുത്തി സഹകരിപ്പിക്കാനുള്ള അന്യാദൃശമായ കഴിവുംമൂലം അവരാൽ ദാനം ചെയ്യപ്പെട്ട ഈ വിസ്തൃതമായ ഭൂഭാഗങ്ങളിൽ ഒരു നല്ല പങ്കു് ഇതിനകം വികസിപ്പിച്ചു് ഒന്നാന്തരം കൃഷിസ്ഥലങ്ങളായി രൂപാന്തരപ്പെടുത്തുവാൻ സൊസൈററിക്കു കഴിഞ്ഞിട്ടുണ്ടു്. ക്ലേശഭൂയിഷ്ഠമായ ആ യത്നത്തിൻെറ പിന്നിൽ സൊസൈററിയെ ആത്മാർത്ഥമായി സേവിച്ച സൊസൈററി ഉദ്യോഗസ്ഥന്മാരിൽ പലരുടേയും സ്ഥിരപരിശ്രമം വളരെയുണ്ടായിരുന്നു. കൃഷിവകു

പ്പിൻെറ ചുമതലകൾ വർദ്ധിച്ചുവന്നപ്പോൾ അതിൻെറ ഭരണത്തിനായി അഗ്രികൾച്ചറൽ കമ്മീഷണറുടെ ഒരു തസ്തിക സൃഷ്ടിച്ചതിൽ ആദ്യം നിയമിതനായതു് മക്കപ്പുഴ വാസുദേവൻപിള്ളയാണു്. ഈ വകുപ്പു് അടിസ്ഥാനപരമായി സംഘടിപ്പിച്ചതു് അദ്ദേഹമായിരുന്നെന്നു പറയാം. അനന്തരം ശ്രീലൻ നായർ അതിൻെറ ചുമതല വഹിച്ചിരുന്നു. പിന്നീടു് ഇതിൻെറ ഭരണഭാരമേററതു് ഇപ്പോൾ സർവീസ്സൊസൈററിയുടെ സെക്രട്ടറിയെന്ന നിലയിൽ വളരെയേറെ ചുമതലകളും ഉത്തരവാദിത്വങ്ങളും നിർവ്വഹിച്ചുകൊണ്ടിരിക്കുന്ന എ. എൻ. ഗോപാലകൃഷ്ണപിള്ളയാണു്. ഒരു വികസനഡിപ്പാർട്ടുമെൻറു് എന്ന നിലയിൽ ആസൂത്രിതമായ ഒരു പദ്ധതി അനുസരിച്ചു് അതു് ഇപ്പോൾ ഉത്തരോത്തരം അഭിവൃദ്ധി പ്രാപിച്ചുകൊണ്ടിരിക്കുന്നു. അഗ്രികൾച്ചറൽ കമ്മീഷണറെ സഹായിക്കുവാൻ ഒരു ഉപദേശകസമിതിയും ഉണ്ടു്. അതിലെ അംഗങ്ങൾ എന്ന നിലയിൽ മുണ്ടമററത്തു വേലായുധൻനായർ, വി. പി. ഗോവിന്ദൻനായർ, കൊററിയോട്ടു ബാലകൃഷ്ണപ്പണിക്കർ (മണ്ണാർക്കാട്ടു്), ജി. നരേന്ദ്രൻനായർ എന്നിവരും ഈ വകുപ്പിൻെറ ഉൽക്കർഷത്തിൽ ബദ്ധശ്രദ്ധരാണു്.

## സൊസൈററിയും രാഷ്ട്രീയകാര്യങ്ങളും

നായർസർവീസ് സൊസൈറ്റി കേവലം ഒരു സാമൂഹ്യസേവനസംഘടനയായിട്ടാണു് നിലവിൽ വന്നതും പ്രവർത്തിച്ചതും. സാധാരണഗതിയിൽ, രാഷ്ട്രീയകാര്യങ്ങൾക്കു് അതിൽ വലിയ പ്രസക്തിയില്ല. സൊസൈററിയുടെ നിയമാവലിയിലും രാഷ്ട്രീയപ്രവർത്തനം അനുവദിക്കുന്ന വ്യവസ്ഥകളില്ല. എന്നാൽ, നേരിട്ടല്ലെങ്കിലും പരോക്ഷമായിട്ടെങ്കിലും രാഷ്ട്രീയസ്പർശമുള്ള കാര്യങ്ങളിൽ ഇടപെടേണ്ട കർത്തവ്യം സർവീസ്സൊസൈററിയുടെ പ്രാരംഭഘട്ടം മുതല്ക്കേ വന്നുചേർന്നിട്ടുണ്ടു്. രാഷ്ട്രീയകാര്യങ്ങളും സാമൂഹ്യോൽക്കർഷപരമായ പ്രശ്നങ്ങളും കൂടിപ്പിണഞ്ഞുവരുന്ന സന്ദർഭങ്ങളിലാണു് അങ്ങനെ വേണ്ടിവന്നിട്ടുള്ളതു്. വൈക്കം സത്യാഗ്രഹത്തിലും അതിനെത്തുടർന്നുണ്ടായ സവർണ്ണജാഥയിലും സർവീസ്സൊസൈററി ഭാഗഭാക്കാകുകയും, നായകത്വം വഹിക്കുകയും ചെയ്തതുതന്നെ ഒരു ദൃഷ്ടാന്തമാണല്ലോ. ഗവൺമെൻറുനയത്തെ കഠിനമായി വിമർശിക്കുകയും സംഘടിതമായി എതിർക്കുകയും ചെയ്യേണ്ടിവന്ന ഒരു സന്ദർഭമായിരുന്നു അതു്. പിന്നീടു് ഏതാനും വർഷങ്ങൾ കഴിഞ്ഞാണു് നിവർത്തനപ്രക്ഷോഭണത്തിൻെറ ആവിർഭാവം. സമുദായതാല്പര്യങ്ങളും രാഷ്ട്രീയപ്രശ്നങ്ങളും കൂടിക്കുഴഞ്ഞ ഒരു പ്രക്ഷോഭണമായിരുന്നു അതു്. അഥവാ അതു വർഗ്ഗീയാടിസ്ഥാനത്തിലുള്ള ഒരു രാഷ്ട്രീയപ്രക്ഷോഭണമായിരുന്നു. സ്വാഭാവികമായിത്തന്നെ അതു് നായർസമുദായതാല്പര്യങ്ങളെ പലവിധത്തിലും സ്പർശിക്കുന്ന മട്ടിലാണു മുന്നോട്ടു പോയതു്. ആ കാരണംകൊണ്ടു് അതിനോടു വിയോജിക്കുകയും, ചില കാര്യങ്ങളിൽ അതിനെ എതിർക്കുകയും ചെയ്യേണ്ട ആവശ്യം സർവീസ്സൊസൈററിക്കു വന്നുകൂടി. സർവീസ്സൊസൈററി പ്രതിനിധീകരിക്കുന്ന സമുദായത്തോടുള്ള വിദ്വേഷം സാമാന്യം ഉച്ചസ്വരത്തിൽത്തന്നെ പ്രകടമാക്കിക്കൊണ്ടു നടത്തിവന്ന ഒരു പ്രക്ഷോഭണത്തെ ചെറുക്കേണ്ടകർത്തവ്യം പ്രഥമതഃ സർവ്വീസ് സൊസൈററിയുടേതുതന്നെയാണല്ലോ. മന്നം അതിനെ ശക്തിയായി എതിർത്തു.

## സൊസൈററിയും സ്റ്റേററ്കോൺഗ്രസ്സും

അതിനെത്തുടൎന്നാണ് സ്റ്റേറ്റ്കോൺഗ്രസ്സിൻെറ ആവിർഭാവം. അന്നു്, തിരുവിതാംകൂർ രാഷ്ട്രീയതലത്തിൽ ഒരു പരിവൎത്തനദശയായിരുന്നു. വൎഗ്ഗീയാടിസ്ഥാനത്തിൽ സംഘടിപ്പിക്കപ്പെട്ട നിവൎത്തനപ്രക്ഷോഭണം ക്രമേണ ദേശീയതയിലേക്കു രൂപാന്തരപ്പെട്ടുവരികയായിരുന്നു. കേവലം സി. പി. വിരോധമോ, നായർസമുദായത്തോടുള്ള എതിർപ്പോ കൊണ്ടുമാത്രം കാൎയ്യമായില്ലെന്നും, രാഷ്ട്രീയബോധത്തോടെ എല്ലാ സമുദായക്കാരും ചേൎന്നുനിന്നു് ഉത്തരവാദഭരണത്തിനുവേണ്ടിയുള്ള ഒരു പ്രക്ഷോഭണംകൊണ്ടേ എന്തെങ്കിലും സാദ്ധ്യമാകു എന്നുമുള്ള ബോധം നിവൎത്തനക്കാൎക്കുതന്നെ ഒടുവിൽ ഉണ്ടായതിൻെറ ഫലമായിട്ടാണ് അതിന്റെ നേതാക്കന്മാർ സ്റ്റേററ്കോൺഗ്രസ്സിൻെറ നേതൃസ്ഥാനങ്ങളിലും, ധാരാളമായി കാണപ്പെട്ടതു്. ആദ്യഘട്ടത്തിൽ നിവൎത്തനനേതൃത്വത്തിൻെറ സ്വാധീനശക്തി അതിൽ പ്രച്ഛന്നമായി നിഴലാടിയിരുന്നതിനാലും, പഴയ വിദ്വേഷങ്ങളിൽനിന്നു് അതിനു് തികച്ചും വിമുക്തമായി നില്ക്കാൻ കഴിയാതെ വന്നതിനാലും, കുറേക്കാലംകൂടി സൎവ്വീസ്സൊസൈററിപ്രവൎത്തകന്മാൎക്ക് അതിനോടു പൂൎണ്ണമായി യോജിച്ചുനില്ക്കാൻ കഴിഞ്ഞില്ല. എങ്കിലും സർ സി. പി. യുടെ ഭരണനയം ക്രമേണ ദേശീയവാദത്തിനെതിരായി കൊടുമ്പിരിക്കൊള്ളുന്ന ലക്ഷണങ്ങൾ കണ്ടുതുടങ്ങിയപ്പോൾ നായർസമുദായത്തിനും സ്വാഭാവികമായി അതിനെ എതിൎക്കാതെ നിൎവ്വാഹമില്ലെന്നു വന്നു. സ്റ്റേററ്കോൺഗ്രസ്സിനെ ഒരു ദേശീയസംഘടനയാക്കിത്തീൎത്തു് അതിൻെറ ശക്തി വർദ്ധിപ്പിക്കുകയാണു വേണ്ടതെന്ന അഭിപ്രായം സമുദായമദ്ധ്യത്തിൽ നാൾക്കുനാൾ പ്രബലമാവുകയും ചെയ്തു. പട്ടം താണുപിള്ള മുതലായ നേതാക്കന്മാരും യുവതലമുറയിലെ അനേകം ദേശീയവാദികളും സ്റ്റേററ്കോൺഗ്രസ്സിൽ ചേൎന്നു പ്രവൎത്തിച്ചതിൻെറ ഫലമായി അതിന്റെ ആദ്യത്തെ വൎഗ്ഗീയച്ഛായയും, ഇതരവൎഗ്ഗവിദ്വേഷബുദ്ധിയും ക്രമേണ മാഞ്ഞുതുടങ്ങി. അതോടുകൂടി സർ സി. പി. യുടെ നയം കൂടുതൽ കൂടുതൽ ദേശീയവിരുദ്ധമായിത്തീരുകയും ചെയ്തു. നായന്മാരിൽ സാരമായ ഒരു വിഭാഗവും, സൎവ്വീസ്സൊസൈററി പ്രവൎത്തകന്മാരിൽത്തന്നെ ധാരാളം വ്യക്തികളും സ്റ്റേററ്കോൺഗ്രസ്സ് അനുഭാവികളോ പ്രവൎത്തകരോ ആയിത്തീരുകയും ചെയ്തുകൊണ്ടിരുന്നു.

തിരുവിതാംകൂർ കമ്പനി ആക്ടിലെ വ്യവസ്ഥ അനുസരിച്ചു് രജിസ്റ്റർ ചെയ്തിട്ടുള്ള സൎവ്വീസ്സൊസൈററിക്കാണെങ്കിൽ ഗവണ്മെൻറുമായി സമരത്തിലേൎപ്പെട്ടിരിക്കുന്ന ഒരു സംഘടനയോടു് ഒരതിൎത്തി കവിഞ്ഞു് സഹകരിക്കുവാൻ നിവൃത്തിയില്ലായിരുന്നു. മന്നം അന്നു് സൎവ്വീസ്സൊസൈററിയുടെ പ്രസിഡൻറാണ്. സർ സി. പി. യുടെ ദേശീയവിരുദ്ധമായ നയം അതിരുവിട്ടു മുന്നോട്ടുപോയപ്പോൾ മുതൽ അദ്ദേഹത്തിനും ഗവണ്മെൻറിൻെറ പരിപാടികളിൽ തീവ്രമായ പ്രതിഷേധം ഉണ്ടായിത്തുടങ്ങി. സമുദായസംഘടനയിലും വിദ്യാഭ്യാസപ്രവൎത്തനത്തിലും, കാർഷികപദ്ധതികളുടെ ഉൽക്കർഷത്തിലും പ്രത്യേക ശ്രദ്ധവെച്ചുകൊണ്ടു് അനേകം പദ്ധതികൾ നടപ്പാക്കിക്കൊണ്ടിരുന്ന സൊസൈററിക്കു് ഗവണ്മെൻറിൻെറ അനുഭാവം തീരെ വിട്ടുപോകാൻ ഇടയാക്കുന്ന ഒരു നയത്തിലേക്കു് എടുത്തുചാടാൻ സാദ്ധ്യമല്ലാതെയും വന്നു. സൎവ്വീസ്സൊസൈററി സ്വന്തമായി കോളേജുകൾ സ്ഥാപിക്കാൻ പരിശ്രമങ്ങൾ ആരംഭിച്ച ഒരു കാലമായി

രുന്നു അതു്. ഗവണ്മെൻറിന്റെ സഹായം അതിലേക്ക വേണ്ടിയിരുന്നു; സൊസൈററിയുടെ വിദ്യാഭ്യാസപ്രവൎത്തനങ്ങളെ അനുഭാവപൂൎവ്വം വീക്ഷിച്ചിരുന്ന സർ സി. പി. പല സഹായങ്ങളും വാഗ്ദത്തം ചെയ്യുകയും ചെയ്തിരുന്നു. എന്നാൽ സി. പി. യുടെ നയം ഒന്നിനൊന്നു് രാജ്യതാല്പൎയ്യങ്ങളിൽനിന്നു് വിദൂരീഭവിച്ചുവരുന്നതു കണ്ടപ്പോൾ മന്നം ഒരു ധൎമ്മസങ്കടത്തിൽപ്പെട്ടുകയാണു ചെയ്തതു്. വിശേഷിച്ചും സ്റ്റേററ്കോൺഗ്രസ്സിനെ അമൎത്താനുള്ള സി. പി. യുടെ പരക്കംപാച്ചിലിനിടയ്ക്കു് ഭാരതദേശീയതയ്ക്കുതന്നെ കടകവിരുദ്ധമായ 'സ്വതന്ത്രതിരുവിതാംകൂർ' പ്രസ്ഥാനം കൂടി സി. പി. പ്രഖ്യാപിച്ചുകഴിഞ്ഞപ്പോൾ സി. പി. യുടെ നയത്തെ നഖശിഖാന്തം എതിൎക്കുകയല്ലാതെ മാറു പോംവഴിയില്ലെന്ന നിലയിൽ അദ്ദേഹം ചെന്നെത്തി. മന്നത്തിന്റെ ജീവിതത്തിലെ ഏററവും ദുർഘടമേറിയ പരീക്ഷണഘട്ടമായിരുന്നു അതു്. സൎവ്വീസ്സൊസൈററിയുടെ താല്പൎയ്യങ്ങളെ സംരക്ഷിക്കുന്നതിനുവേണ്ടി രാജ്യതാല്പൎയ്യങ്ങളെ ബലികഴിച്ചു് ഗവണ്മെൻറു നയത്തെ അനുകൂലിക്കണമോ, അതോ താൻതന്നെ സ്ഥാപിച്ചു് രണ്ടുമൂന്നു ദശവത്സരങ്ങളായി സ്വന്തം ചോരയും നീരും നല്കി സംരക്ഷിച്ചുവന്ന സ്ഥാപനത്തെ ഉപേക്ഷിച്ചും രാജ്യതാല്പൎയ്യങ്ങൾക്കുവേണ്ടി നില്ക്കണമോ എന്നുള്ള അനഭിഗമ്യമായ പ്രശ്നത്തിനുമുമ്പിലാണു് അദ്ദേഹം അപ്പോൾ നില്ക്കേണ്ടിവന്നതു്. ഒരു സമുദായപ്രവൎത്തകനെങ്കിലും ജന്മനാ ദേശീയവാദിയും, സമുദായാഭിമാനിയോടൊപ്പം ദേശാഭിമാനിയുമായിരുന്ന മന്നം, രണ്ടാമത്തെ മാൎഗ്ഗം തന്നെ തെരഞ്ഞെടുത്തു. ദിവാന്റെ നയം അപഥത്തിലാണെന്നു് അദ്ദേഹം പലപ്രാവശ്യവും സൂചനകൾ നല്കി, കൂടിക്കാഴ്ചകൾ ആലോചിച്ചു. പക്ഷേ, അബദ്ധങ്ങളിൽനിന്നു് അബദ്ധങ്ങളിലേക്കു് ശീഘ്രഗതിയിൽ മറിഞ്ഞുകൊണ്ടിരുന്ന ദിവാൻ അതൊന്നും ശ്രദ്ധിച്ചില്ല; തന്റെ ഏതുനയത്തേയും മന്നം അനുകൂലിച്ചുകൊള്ളുമെന്നുള്ള മിഥ്യാധാരണ വെച്ചുകൊണ്ടിരുന്ന ദിവാൻ നൈരാശ്യഭരിതനായി അദ്ദേഹത്തോടു് ക്ഷോഭിക്കുകയും ചെയ്തു. അതോടുകൂടി ആ മൈത്രി അവസാനിച്ചു.

മന്നം സ്റ്റേറ്റ്കോൺഗ്രസ്സ് നയത്തെ അനുകൂലിച്ചു രാജ്യതാല്പൎയ്യങ്ങൾ സംരക്ഷിക്കുവാൻ രംഗത്തിറങ്ങി. പക്ഷേ, അതിനു മുൻപായി അദ്ദേഹം സൎവ്വീസ് സൊസൈററിയുടെ പ്രസിഡൻറുപദം രാജിവെച്ചു. 1946-ൽ കെ. എൻ. ശങ്കുണ്ണിപ്പിള്ള, പി. ബാലകൃഷ്ണൻതമ്പി മുതലായവർ ഉൾപ്പെട്ട എൻ. എസ്സ്. എസ്സ്. റിഫോംസ്കമ്മിററിയുടെ നിൎദ്ദേശപ്രകാരം, സൎവ്വീസ് സൊസൈററി രാഷ്ട്രീയകാൎയ്യങ്ങളിൽ ഇടപെടേണ്ട ആവശ്യമില്ലെന്ന തീരുമാനത്തിൽ എത്തിയതിനെ പരിഗണിച്ചു് ആ രാജി അനിവാൎയ്യവുമായിരുന്നു. എങ്കിലും അതു് മന്നത്തിനെ സംബന്ധിച്ചിടത്തോളം നിസ്സാരമായ ഒരു കാൎയ്യമായിരുന്നില്ല. അതിനു സുമാർ മുപ്പതു സംവത്സരങ്ങൾക്കു മുൻപു് തന്റെ ജീവസന്ധാരണമാൎഗ്ഗമായിരുന്ന വക്കീൽപ്പണി ഉപേക്ഷിച്ചു് സൎവ്വീസ് സൊസൈററിക്കുവേണ്ടി ഒരു 'ഭിക്ഷാംദേഹി'യായി അദ്ദേഹം മാറി. അനന്തരമുള്ള ആ ദൃഢവ്രതകാലത്തിനിടയ്ക്കു് താൻ ഉറച്ച അടിസ്ഥാനത്തിൽ സ്ഥാപിച്ചു് ഉന്നതമായൊരു നിലയിൽ എത്തിച്ചിരുന്ന ജീവിതസൎവ്വസ്വമായ ആ സ്ഥാപനത്തെത്തന്നെ രാജ്യത്തിന്റെ ഒരു ദുർഘടഘട്ടത്തിൽ ഉപേക്ഷിക്കേണ്ടിവന്ന ഒരു സന്ദൎഭമായിരുന്നു അതു്. തന്റെ നേട്ടങ്ങളായി അദ്ദേഹം അഭിമാനിച്ചിരുന്ന സ്ഥാപനങ്ങളുടെ നാശം തന്നെ കണ്ണിമയ്ക്കാതെ നോക്കിയിരിക്കേ

ണ്ട പരിതഃസ്ഥിതിയാണ് അതുകൊണ്ടുണ്ടാകാൻ പോകുന്നതെന്നും അദ്ദേഹം ധരിച്ചിരുന്നു. എന്നിട്ടും ആ തീരുമാനംതന്നെ അദ്ദേഹം എടുത്തു.

ആ ഘട്ടത്തിൽ സ്റ്റേററ്കോൺഗ്രസ്സിൻെറ നില ഏറ്റവും ക്ഷീണമായ ഒന്നായിരുന്നു. സർ സി. പി.യുടെ ഭീകരമായ മർദ്ദനപരിപാടികളോടേററു സകല വീര്യങ്ങളും നശിച്ചു് ഏതാണ്ടു് സ്തംഭനാവസ്ഥയിൽപ്പെട്ട ഒരു സംഘടനയായിരുന്ന അന്നു് സ്റ്റേററ്കോൺഗ്രസ്സ്. മന്നത്തിൻെറ ആഗമനം അതിനെ പ്രവൃദ്ധവീര്യമാക്കി. കേവലം ആവേശഭരിതനായിട്ടല്ല മന്നം ആ രംഗത്തു പ്രവേശിച്ചതു്. കെ. കേളപ്പൻെറ വാക്കുകളിൽ പറഞ്ഞാൽ "ആ കാലത്തു് മന്നം ശാന്തനും, ദൃഢചിത്തനുമായി കാണപ്പെട്ടിരുന്നു." സ്റ്റേററ്കോൺഗ്രസ്സിൽ ചേർന്നുകഴിഞ്ഞ ഉടൻതന്നെ പറവൂരിൽ ടി. കെ. നാരായണപിള്ളയുടെ വസതിയിൽവെച്ചു രാത്രിയിൽ കൂടിയ സ്റ്റേററ്കോൺഗ്രസ്സ് നേതാക്കന്മാരുടെ രഹസ്യസമ്മേളനത്തിൽ മന്നവും സന്നിഹിതനായിരുന്നു. അതിലെ നടപടികളെ അനുസ്മരിച്ചുകൊണ്ടു് കെ. കേളപ്പൻ രേഖപ്പെടുത്തിയിട്ടുള്ള വാചകങ്ങൾതന്നെ ഉദ്ധരിക്കാം:

"സ്റ്റേററ്കോൺഗ്രസ്സ് നേതാക്കന്മാരുടെ ഒരു രഹസ്യയോഗത്തിൽ, ബലവാനും ബുദ്ധിശാലിയും തന്ത്രജ്ഞനുമായ ഒരു ശത്രുവിനെ നേരിടുക എന്ന വിഷമപ്രശ്നത്തിലെത്തിയപ്പോൾ ഒരു തീരുമാനം ചെയ്യുവാൻ പണിപ്പെടുന്ന നേതാക്കന്മാർക്കും, സമരത്തിനു വെമ്പുന്ന അനുയായികൾക്കും, മന്നത്തിൻെറ ആ ചെറിയ സംഭാഷണം ഒരുപോലെ ആശ്വാസം നല്കി. ആ നേതാക്കന്മാർ എൻെറ കണ്ണിൽ കാണപ്പെട്ടതു് ഒരവലംബവുമില്ലാതെ ആകാശത്തിൽ തൂങ്ങിനില്ക്കുന്നതായിട്ടായിരുന്നു. മന്നത്തിൻെറ വാദങ്ങൾ അവർ നിന്നിരുന്ന നിലം കുഴിച്ചു കോരിക്കളഞ്ഞിരുന്നു. സർ സി. പി.യുടെ അമേരിക്കൻ മാതൃകയിലുള്ള പരിഷ്കാരങ്ങൾ ഒന്നു പരീക്ഷിച്ചുനോക്കിയാലോ എന്നുണ്ടായ സംശയം പാടെ നീങ്ങി സമരത്തിനുതന്നെ ഒരുങ്ങുവാൻ അദ്ദേഹം ഏതാനും വാക്കുകൾകൊണ്ടു് ഉന്നയിച്ച കാരണങ്ങൾ എല്ലാവരെയും ഒരുപോലെ തൃപ്തിപ്പെടുത്തി. സമരത്തിനുതന്നെ തീരുമാനിച്ചാണു് അവർ പുറത്തിറങ്ങിയതു്."

പതറിനിന്ന നേതൃസംഘടത്തെ സി. പി.യുടെ ഭരണത്തിനെതിരെ സന്ധിയില്ലാത്ത ഒരു സമരത്തിനു് ആഹ്വാനം ചെയ്കയാണു് ആ അർദ്ധരാത്രിയിൽ ആ വൃദ്ധസേനാനി ചെയ്തതു്. അവർ അതു സശ്രദ്ധം ചെവിക്കൊണ്ടു. തദനുസരണം ചരിത്രപ്രധാനമായ ഒരു തീരുമാനമെടുക്കുകയും ചെയ്തു.

അനന്തരം നാടാകെ നടന്ന സമ്മേളനങ്ങളിൽ സ്റ്റേററ്കോൺഗ്രസ്സ് സിരകളിൽ പുതുരക്തം പകന്നുകൊണ്ടു് മന്നത്തിൻെറ ആവേശജനകങ്ങളായ പ്രസംഗങ്ങൾ നാടിൻെറ നാനാ ഭാഗങ്ങളിലും മുഴങ്ങി. അവയിൽ ഏററവും സ്മരണീയമായിട്ടുള്ളതു് മേയ് 25-ാംതീയതിയിലെ മുതുകുളം പ്രസംഗമാണു്. പിന്നീടുണ്ടായ അദ്ദേഹത്തിൻെറ അറസ്ററും, ശിക്ഷയും, ജയിൽവാസവും സി. പി. ഭരണത്തിൻെറ അവസാനവും എല്ലാം സ്റ്റേററ്കോൺഗ്രസ്സ് ചരിത്രത്തിലെ അദ്ധ്യായങ്ങളാണു്.

## വിമോചനസമരം

സർവ്വീസ്സൊസൈററിയുടെ ചരിത്രത്തിൽ, നേരിട്ടല്ലെങ്കിലും രാഷ്ട്രീയരംഗത്തു് സജീവമായി പ്രവർത്തിക്കേണ്ട ഒരു ഘട്ടംകൂടി ഉണ്ടായി. അതു്, 1959-ൽ കമ്മ്യൂണിസ്റ്റ്ഗവണ്മെൻറിൽ നിന്നുള്ള വിമോചനത്തിനുവേണ്ടി കേരളത്തെ ഒന്നാകെ ഒരു സംഘടിത സമരത്തിലേക്കു് മന്നത്തുപത്മനാഭൻ നയി

ച്ചപ്പോഴായിരുന്നു. സർ സി. പി.യുടെ കാലത്തെ സമരംപോലെ അന്നും സമുദായതാല്പര്യത്തെക്കാൾ രാജ്യതാല്പര്യം സർവ്വപ്രധാനമായി കരുതിക്കൊണ്ടു് മുന്നോട്ടു വരികയാണു് അദ്ദേഹം ചെയ്തതു്. കമ്മ്യൂണിസ്റ്റുഭരണം തുലയ്ക്കേണ്ടതു് രാജ്യത്തിന്റെ ഒരാവശ്യമായി പരിണമിച്ചു. കമ്മ്യൂണിസ്റ്റുപാർട്ടിയും, അവരുടെ അനുഭാവികളായ ചില വിഭാഗക്കാരും ഒഴിച്ചു് മററു സകലരും അതിൽ ഏകാഭിപ്രായക്കാരായിരുന്നു. രാജ്യത്തേക്കാൾ പാർട്ടിയാണു് പ്രധാനമെന്ന അടിസ്ഥാനത്തിൽ നടത്തിവന്ന കമ്മ്യൂണിസ്റ്റുഭരണത്തിന്റെ വിനാശകരമായ പരിപാടികൾ നാൾക്കുനാൾ അസഹ്യമായ തോതിൽ എത്തിയപ്പോൾ, എല്ലാവരും ഒന്നിച്ചുചേർന്നുള്ള ഒരു സാഹസികസമരംകൊണ്ടേ അവരെ അമർത്താൻ ഒക്കൂ എന്ന നില വന്നു. എന്നാൽ ഭിന്നകക്ഷികൾ തമ്മിലുള്ള താല്പര്യവൈരുദ്ധ്യങ്ങൾക്കിടയ്ക്കു യോജിപ്പിലെത്താൻ കഴിഞ്ഞില്ല; സമരം നയിക്കാൻ ധീരതയും സംഘടനാപാടവവുമുള്ള സുസമ്മതനായ ഒരു നേതാവിനെ കണ്ടെത്താനും കഴിഞ്ഞില്ല. രാഷ്ട്രീയ പാർട്ടികൾ ഏതാണ്ടു് നിസ്സഹായാവസ്ഥയിൽ എത്തിയ ഒരു ഘട്ടമായിരുന്നു അതെന്നു പറയാം. ആ വിഷമസന്ധിക്കു്, കേരളം ഒരു പരിഹാരം കണ്ടെത്തിയതു് മന്നത്തുപത്മനാഭനിലൂടായിരുന്നു.

കോൺഗ്രസ്സു് തുടങ്ങിയ രാഷ്ട്രീയപാർട്ടികളുടെ പരസ്പരമുള്ള യോജിപ്പില്ലായ്മയിൽനിന്നു മുതലെടുത്തു് ജനാധിപത്യമാർഗ്ഗങ്ങളിൽക്കൂടി അധികാരത്തിൽ വരാൻ കഴിഞ്ഞ കമ്മ്യൂണിസ്റ്റുപാർട്ടി ന്യായമായ തോതിൽ പോകുന്നിടത്തോളം കാലം ഭരിച്ചുകൊള്ളട്ടെ എന്നു തന്നെയാണു് മന്നം ആദ്യം വിചാരിച്ചിരുന്നതു്. എന്നാൽ ഭരണഘടനയേയും, ജനാധിപത്യസമ്പ്രദായത്തേയുംധിക്കരിച്ചു്, കൈയിൽകിട്ടിയ അധികാരത്തെ പാർട്ടിപ്രചരണത്തിനുള്ള ഒരുപാധിയാക്കി അവർ പ്രയോഗിച്ചുതുടങ്ങിയപ്പോൾ അദ്ദേഹം പല പ്രാവശ്യം മുന്നറിയിപ്പുകൊടുത്തു. വിശേഷിച്ചും, ഗവണ്മെൻറിൻെറ ഭൂനയബില്ലിൽ ചെറുകിടക്കാരും ഇടത്തരക്കാരുമായ ഭൂവുടമകളെ നിരാധാരരാക്കുമാറു് സംവിധാനംചെയ്യപ്പെട്ടിരുന്ന 11-ാംവകുപ്പിനെ സംബന്ധിച്ചിടത്തോളം, സ്വസമുദായത്തെ ഒരു സമരത്തിലേക്കു് അദ്ദേഹം നേരത്തെ ആഹ്വാനം ചെയ്തുകഴിഞ്ഞിരുന്നു. കമ്മ്യൂണിസ്റ്റുഭരണത്തെഅവസാനിപ്പിക്കാനാണു് തൻെറ പുറപ്പാടെന്നു് അന്നുതന്നെ അദ്ദേഹം ധൈര്യപൂർവ്വം പ്രഖ്യാപിച്ചതു് അത്രമാത്രം സഫലമാകുമെന്നു് അന്നത്തെ സാഹചര്യങ്ങളിൽ ആരും സ്വപ്നത്തിൽപോലും വിചാരിച്ചില്ല. അതിനെ ഒരു പ്രത്യേക സമുദായത്തിൻെറ താല്പര്യമനുസരിച്ചുള്ള പ്രക്ഷോഭണമെന്നേ പലരും വീക്ഷിച്ചുമുള്ളു. എന്നാൽ സ്ഥിതിഗതികൾ ശീഘ്രഗതിയിൽ മാറിത്തുടങ്ങി. കമ്മ്യൂണിസ്റ്റുഭരണത്തെ തകർക്കേണ്ടതു് എല്ലാവരുടെയും ആവശ്യമെന്ന നില വന്നു. അതിൻെറ നേതൃത്വം മന്നത്തു പത്മനാഭനിൽത്തന്നെ സമർപ്പിതമായി. 1959 മേയ്മാസം 1-ാംതീയതി അദ്ദേഹം ചങ്ങനാശ്ശേരിയിൽ ഒരു സർവ്വസമുദായസമ്മേളനം വിളിച്ചുകൂട്ടി. അതു് ചരിത്രപ്രാധാന്യമുള്ള ഒരു സമ്മേളനമാണു്. കേരളത്തിൻെറ എല്ലാ ഭാഗങ്ങളിലുംനിന്നെത്തിയ 500-ൽപരം ജനപ്രതിനിധികൾ അതിൽ പങ്കെടുത്തു. ഗവണ്മെൻറിൻെറ ഭീകരമായ മർദ്ദനമുറകൾക്കു മുമ്പിൽ എന്തു പരിപാടിയാണു തുടരേണ്ടതെന്നുള്ളതിൽ ഒരു തീരുമാനത്തിലെത്തുക അസാദ്ധ്യമെന്ന നില വന്നപ്പോൾ അദ്ധ്യക്ഷനായ മന്നം തൻെറ അഭിപ്രായം പ്രകടിപ്പിച്ചു. ഏതാണ്ടു് ഒന്നേകാൽ മണി

ക്കൂർ നീണ്ടുനിന്ന ആ പ്രസംഗത്തിൽ കമ്മ്യൂണിസ്റ്റ് ഗവണ്മെൻറിനെ ചെറുക്കാൻ സുനിശ്ചിതമായ ഒരു പദ്ധതി അദ്ദേഹം അവതരിപ്പിച്ചു. അതുവരെയുള്ള വിഭാഗീയചിന്തകളും, മുദ്രാവാക്യങ്ങളും ഉപേക്ഷിച്ച് ഒററക്കെട്ടായി നിന്നുകൊണ്ടുള്ള ഒരു കഠിനസമരത്തിനുവേണ്ടി കേരളത്തിലെ എല്ലാ വിഭാഗക്കാരോടുമായുള്ള ഒരാഹ്വാനമായിരുന്നു ആ പ്രഭാഷണം. അതിൽ പ്രദർശിതമായ ധീരതയുടേയും നിശ്ചയദാർഢ്യത്തിൻേറയും മുന്നിൽ സമ്മേളനത്തെ ആദ്യം ആവരണംചെയ്തിരുന്ന പരുങ്ങലും, പതർച്ചയും, ഭയാശങ്കകളും പമ്പകടന്നു. വിജയത്തിൽ പൂർണ്ണവിശ്വാസത്തോടെയാണ് ആ സദസ്സു പിരിഞ്ഞതു്.

അനന്തരമാസങ്ങളിലെ സംഭവങ്ങൾ കേരളചരിത്രത്തിലെ സുപ്രധാനമായ ഒരദ്ധ്യായമാണ്. എൺപത്തിമൂന്നുകാരനായിരുന്ന മന്നം യുവസഹജമായ ഊർജ്ജസ്വലതയോടും, പ്രസരിപ്പോടും ക്ലേശസഹിഷ്ണുതയോടുംകൂടിത്തന്നെ രംഗത്തിറങ്ങി. എല്ലാ രാഷ്ട്രീയപാർട്ടികളേയും ഏകരംഗത്തു കൊണ്ടുവരാനുള്ള അദ്ദേഹത്തിൻെറ യത്നം നൂറുശതമാനവും വിജയിച്ചു. കേരളീയർ മറെറാരു നേതാവിനേയും ഇതിനേക്കാൾ ആരാധനാബുദ്ധിയോടെ, ആർഭാടസമന്വിതം സ്വീകരിക്കുകയും എതിരേല്ക്കുകയും വാഴ്ത്തുകയും ചെയ്തിട്ടില്ല. ഐതിഹാസികങ്ങളായ ഘോഷയാത്രകളാണ് ഓരോ പ്രദേശങ്ങളിൽ മന്നത്തിനെ സ്വീകരിക്കാൻ നടത്തിയതു്. എല്ലാ സമുദായങ്ങളും—ചില്ലറ വ്യത്യസ്തങ്ങളൊഴികെ—ഒററക്കെട്ടിൽ വന്നു. എങ്കിലും രാഷ്ട്രീയപാർട്ടികളെത്തന്നെ മുന്നോട്ടു വിടണമെന്നും, എല്ലാ യശസ്സും പ്രഥമതഃ അവരുടേതുതന്നെ ആയിരിക്കണമെന്നും അദ്ദേഹത്തിനു നിർബന്ധമായിരുന്നു. അ

ങ്ങനെ സമരം ശീഘ്രഗതിയിൽ മുന്നോട്ടുപോകുന്തോറും, കമ്മ്യൂണിസ്റ്റ്ഗവണ്മെൻറിൻെറ മർദ്ദനപരിപാടികൾ ഒന്നിനൊന്നു കൂടുതൽ ഭീകരമായി വന്നു. സമരം രണ്ടു പ്രാവശ്യം പ്രതിസന്ധിഘട്ടത്തിൽ എത്തിയപ്പോഴും ആ വൃദ്ധസേനാനിയുടെ ആവനാഴിയിൽ പ്രത്യസ്ത്രങ്ങൾ ഇല്ലാതെ പോയില്ല. അങ്കമാലി, വെട്ടുകാട്ട്, പുല്ലുവിള, ചെറിയതുറ എന്നിവിടങ്ങളിലെ വെടിവയ്പും ജീവനാശങ്ങളും, രാജ്യവ്യാപകമായ ലാത്തിച്ചാർജ്ജുകളും പ്രക്ഷോഭണത്തെ ഭയചകിതവും ശോകമൂകവുമാക്കിയപ്പോൾ, അദ്ദേഹത്തിൻെറ നിർദ്ദേശപ്രകാരം ആരംഭിച്ച ജീവശിഖാപദയാത്ര ജനതാമദ്ധ്യത്തിൽ വീണ്ടും ഉണർവും ശുഭപ്രതീക്ഷയും ഉളവാക്കി. പിന്നെയും ഗവണ്മെൻറിൻെറ നിഷ്ഠുരത വദ്ധിക്കുകയും, ജനങ്ങളുടെ സിരാവീര്യം നശിക്കുകയും ചെയ്തപ്പോൾ 25,000 വളണ്ടിയർമാരും അവരെ അനുഗമിക്കുന്ന ലക്ഷക്കണക്കിനു ജനങ്ങളും ആഗസ്റ്റ് 9-ാംനു തിരുവനന്തപുരത്തെത്തി, മന്ത്രിമാർ ഭരണമൊഴിയുന്നതുവരെ സത്യാഗ്രഹമനുഷ്ഠിക്കണമെന്നുള്ള ഒരു പരിപാടി അദ്ദേഹം ആസൂത്രണംചെയ്യുകയും തന്റെ പടക്കുതിരയെ സെക്രട്ടറിയേററ് മുഖപ്പിൽ കെട്ടുമെന്നു പ്രഖ്യാപിക്കുകയും ചെയ്തു. ആ പരിപാടി അക്ഷരംപ്രതി പ്രാവർത്തികമാകുമെന്നും, അങ്ങനെയായാൽ കമ്മ്യൂണിസ്റ്റ്ഗവണ്മെന്റ് കേരളത്തെ ഒരു രക്തക്കളമാക്കാൻ സാദ്ധ്യതയുണ്ടെന്നും ആ വൈകിയവേളയിലെങ്കിലും കേന്ദ്രഗവണ്മെൻറിനു മനസ്സിലാക്കാൻ കഴിഞ്ഞു. പിന്നെ അധികനാൾ വേണ്ടിവന്നില്ല, കേന്ദ്രത്തിൻെറ ഇടപെടൽമൂലം കേരളത്തിലെ കമ്മ്യൂണിസ്റ്റ് അന്തർനാടകത്തിൻെറ കർട്ടൻ വീഴാൻ.

ഇതായിരുന്നു മന്നം നയിച്ച വിമോചനസമരം. സൂക്ഷ്മമായി പറഞ്ഞാൽ രണ്ടാമത്തെ വിമോചനസമരം. രണ്ടു സമരങ്ങളും സർവീസ് സൊസൈററി പ്രവർത്തനങ്ങളുടെ പരിധിയിൽപ്പെട്ടുന്നവയല്ലെങ്കിലും സൊസൈററിയോടു ബന്ധപ്പെട്ട പ്രശസ്ത സമിതികളെല്ലാം നിരന്തരം പങ്കുകൊണ്ട സമരങ്ങളായിരുന്നു. കാരണം, സൊസൈററി പ്രതിനിധാനംചെയ്യുന്ന സമുദായതാല്പര്യങ്ങളോടൊപ്പം ആ സ്ഥാപനത്തിനു പ്രിയംകരമായ രാജ്യതാല്പര്യങ്ങളും അപകടത്തിലായപ്പോൾ അതു പരിഹരിക്കാൻ നടത്തപ്പെട്ട സമരങ്ങളായിരുന്നു അവ രണ്ടും.

## പൊതുഭരണവും വിവിധ ഡിപ്പാർട്ടുമെൻറുകളും

സർവ്വീസ്സൊസൈററിയുടെ പ്രവർത്തനം കൂടുതൽ കൂടുതൽ വിപുലമായി വന്നതനുസരിച്ച് അതിൻെറ കാര്യനിർവ്വഹണത്തിനായി അതിൽ അപ്പഴപ്പോൾ പല ഡിപ്പാർട്ടുമെൻറുകൾ സംഘടിപ്പിക്കേണ്ടിവന്നു. അവയിൽ ഏററവും ആദ്യം നിലവിൽ വന്നതു് വിദ്യാഭ്യാസവകുപ്പായിരുന്നു. അക്കാലത്തു സർവ്വീസ് സൊസൈററി പ്രധാനമായി ഒരു വിദ്യാഭ്യാസപ്രവർത്തനസ്ഥാപനം മാത്രമായിരുന്നു. അതിനാൽ ജനറൽ സെക്രട്ടറിക്കും, ആഫീസ്സ്റ്റാഫിനും പുറമെ അന്നുണ്ടായിരുന്ന പ്രധാന ഉദ്യോഗസ്ഥൻ ജനറൽമാനേജരായിരുന്നു. പിന്നീടാണു് സംഘടനാഡിപ്പാർട്ടുമെൻറു് നിലവിൽവന്നതും അതു് ഉത്തരോത്തരം വികാസം പ്രാപിച്ചതും. അതോടുകൂടി ഒരു രജിസ്ട്രാരുടെ നിയമനവും സംഘടനാഡിപ്പാർട്ടുമെൻറ് രൂപവൽക്കരണവും ആവശ്യമായി വന്നു. കൂടാതെ ആദ്യകാലത്തു് ഒരു ഓർഗ

നൈസിംഗ്സെക്രട്ടറിയും ആ വകുപ്പി ലുണ്ടായിരുന്നു. ആദ്യം എം. എൻ. നായരും പിന്നെ ററി. പി. വേലുക്കുട്ടിമേനോനുമായിരുന്നു ഓർഗനൈസിംഗ് സെക്രട്ടറിമാർ എന്നു പറഞ്ഞുകഴിഞ്ഞല്ലോ. പിന്നീട് ആ ഉദ്യോഗം നിർത്തലാക്കപ്പെട്ടു.

## വിവിധ വകുപ്പുകൾ

ഇന്നു സർവ്വീസ്സൊസൈററിയുടെ വിവിധവകുപ്പുകളെ താഴെ പറയുന്ന വിഭാഗങ്ങളായി തരംതിരിക്കാം: (1) കോളേജ് വകുപ്പ് (2) വിദ്യാലയവകുപ്പ് (3) പൊതുഭരണവകുപ്പ് (4) സംഘടനാവകുപ്പ് (5) കൃഷിവ്യവസായ വകുപ്പ് (6) മരാമത്തുവകുപ്പ് (7) ഡെവലപ്പുമെൻറ്വകുപ്പ് (8) മെഡിക്കൽ മിഷൻവകുപ്പ് (9) ദേവസ്വം കോർപ്പറേഷൻവകുപ്പ്. ഇവയിൽ കോളേജുകൾ, സ്കൂളുകൾ, സംഘടന, കൃഷി-വ്യവസായങ്ങൾ എന്നിവ സംബന്ധിച്ചുള്ള വകുപ്പുകളേയും അവയുടെ അപ്പപ്പോഴത്തെ മേധാവികളേയുംപററി പറഞ്ഞുകഴിഞ്ഞു. ഇനിയുള്ളവയിൽ ആദ്യത്തേതു പൊതുഭരണവകുപ്പാണ്.

## ജനറൽ സെക്രട്ടറി

പൊതുഭരണത്തെ സംബന്ധിച്ചിടത്തോളം ജനറൽ സെക്രട്ടറിയുടെ കാര്യമാണ് ആദ്യമായി പരിഗണനയിൽ വരുന്നത്. സൊസൈററിയുടെ ഉത്ഭവം മുതൽ സുമാർ 31 വർഷക്കാലത്തേക്ക് (1090—1121) മന്നത്തുപത്മനാഭൻതന്നെയായിരുന്നു എൻ. എസ്സ്. എസ്സ്. ജനറൽസെക്രട്ടറി. പിന്നീട് ഏകദേശം രണ്ടു വർഷക്കാലത്തേക്ക് (1121–1122) വി. ഗംഗാധരനും, അടുത്ത രണ്ടിൽപരം വർഷക്കാലത്തേക്ക് (1122—1124) കൊണ്ടൂർ കൃഷ്ണപിള്ളയും, അനന്തരം മൂന്നു വർഷക്കാലത്തേ



എൻ. എസ്സ്. എസ്സ്. ജനറൽബോഡിയോഗം

ക്ക് (1124—1127) എം. പി. മന്മഥ നും, അതിനുശേഷം 1962വരെയുള്ള ഏകദേശം പത്തുവർഷക്കാലത്തേക്ക് മക്കപ്പുഴ വാസുദേവൻപിള്ളയും എൻ. എസ്സ്. എസ്സ്. ജനറൽസെക്രട്ടറിമാരായിരുന്നു. മക്കപ്പുഴ ദേവസ്വംബോർഡ് മെംബറായി നിയമിക്കപ്പെട്ടപ്പോൾ, എൻ. എസ്സ്. എസ്സ്. ഡയറക്ടർ ബോർഡംഗം, എൻ. എസ്സ്. എസ്സ്. ട്രഷറർ എന്നിങ്ങനെ പല നിലകളിലും സൊസൈററിയുടെ പ്രവത്തനങ്ങളിൽ ഗാഢബന്ധവും പരിചയവും സമ്പാദിച്ചിരുന്ന എൻ. പരമേശ്വരൻപിള്ളയെ ജനറൽസെക്രട്ടറിയായി നിയമിച്ചു.

സൊസൈററിയിൽ ഏററവും ഭാരിച്ച ചുമതലകൾ വഹിക്കുന്നയാൾ ജനറൽസെക്രട്ടറിയാണെന്നു പറയാം. സൊസൈററിയുടെ വളർച്ചയിൽ ഏററവും പ്രധാനപ്പെട്ട ഘട്ടങ്ങൾ പലതും കണ്ടവരാണ് മുൻസെക്രട്ടറിമാർ ഓരോരുത്തരും. ജനറൽസെക്രട്ടറിമാരുടെ ഔദ്യോഗികാനുഭവങ്ങളിലൂടെ ഓരോ കാലത്തേയും എൻ. എസ്സ്. എസ്സിൻെറ ചരിത്രംതന്നെ കണ്ടുപിടിക്കാവുന്നതാണ്. അത്രയ്ക്കു പരസ്പരം ബന്ധപ്പെട്ടതാണ് സൊസൈററിയും ജനറൽസെക്രട്ടറിയുടെ ജോലിയും തമ്മിൽ. കൂടുതൽകാലം ആ സ്ഥാനത്തിരുന്നിട്ടുള്ളവക്ക് കൂടുതൽ ഗാഢമായ ബന്ധവും ചുമതലകളും സൊസൈററിയുടെ ഭാഗധേയത്തോടുണ്ടായിരുന്നവെന്നും കാണാവുന്നതാണ്. വിശേഷിച്ചും, ആദ്യത്തെ ജനറൽസെക്രട്ടറിയുടെ കാര്യത്തിൽ ഇത് അക്ഷരംപ്രതി പരമാത്ഥമാണ്. സൊസൈററിയുടെ ഇതുവരെയുള്ള ചരിത്രം മുഴുവൻതന്നെ പ്രായേണ മന്നത്തിൻെറ ജീവിതത്തോട് സമാനുരോധമായിട്ടാണ് മുന്നോട്ടു പോയിട്ടുള്ളതെങ്കിലും, സൊസൈററിയുടെ ആദ്യത്തെ പ്പത്തൊന്നു വർഷത്തെ വളർച്ചയുടെ കാലത്തെക്കാൾ അദ്ദേഹത്തിൻെറ സേവനം അത്യന്താപേക്ഷിതമായിരുന്ന മറെറാരു ഘട്ടം ഉണ്ടായിരുന്നെന്നു തോന്നുന്നില്ല. പിൽക്കാലത്ത് സൊസൈററി കൂടുതൽ വികസിച്ചതിനുശേഷം അനേകം പ്രവത്തകന്മാർ അതിൽ സന്ധിക്കുകയും, സംഘടിതമായ പ്രവത്തനരീതികൊണ്ട് കാര്യങ്ങൾക്കു സാവകാശം ലഭിക്കുകയും ചെയ്തിട്ടുണ്ട്. പ്രാരംഭഘട്ടങ്ങളിലാകട്ടെ, മന്നം പലപ്പോഴും ഏകാകിയായിട്ടാണ് പ്രവത്തിക്കേണ്ടി വന്നിട്ടുള്ളതു്. ഏററവും സാധാരണ കൃത്യങ്ങൾ മുതൽ അത്യധികം ഗൗരവാവഹമായ ചുമതലകൾവരെ താങ്ങേണ്ട ഘട്ടങ്ങൾ ധാരാളം ഉണ്ടായിരുന്നു.

ഇന്ന്, സൊസൈറ്റിയുടെ പ്രവത്തനം ശാഖോപശാഖയായി വളരെയേറെ വളന്നിട്ടുള്ളതിനാൽ ഇപ്പോഴത്തെ ജനറൽസെക്രട്ടറിയുടെ ചുമതലകളും ജോലിയുടെ പരിധിയും അസാമാന്യമായവിധം വർദ്ധിച്ചിട്ടുണ്ട്. എല്ലാപ്പോഴും ഏററവും കൂടുതൽ സശ്രദ്ധനായിരിക്കേണ്ട ഉദ്യോഗസ്ഥനും ജനറൽസെക്രട്ടറിയല്ലാതെ മററാരുമല്ല. ഈ വക കാര്യങ്ങൾ പരിഗണിച്ചും, 1962-ൽ എൻ. പി. ചെല്ലപ്പൻനായർ കൺവീനറായി സംഘടിപ്പിക്കപ്പെട്ട ഭരണപരിഷ്കാരക്കമ്മിററി സമർപ്പിച്ച റിപ്പോർട്ടിൽ നിർദ്ദേശിച്ചിരുന്നതനുസരിച്ചും, ഒരു സെക്രട്ടറിയുടെ തസ്തിക നിമ്മിക്കുകയും അതിൽ 1962 ജൂലൈമുതൽ, കാലേക്കൂട്ടിത്തന്നെ സർക്കാർസവ്വീസിലുണ്ടായിരുന്ന ഉദ്യോഗം ഉപേക്ഷിച്ച് സവ്വീസ്സൊസൈറ്റി പ്രവത്തനങ്ങൾക്കായി ജീവിതസമർപ്പണം ചെയ്തുകഴിഞ്ഞിരുന്ന കിടങ്ങൂർ എ. എൻ. ഗോപാലകൃഷ്ണപിള്ളയെ നിയമിക്കുകയും ചെയ്തു. സ്വന്തം ജോലിക്കുപുറമേ സൊസൈററിയിലെ വിവിധവകുപ്പുകളിലേയും പല ഭാരിച്ച ചുമതലകളും ഏറെറടുത്തു നിവ്വഹിക്കേണ്ട കത്തവ്യം

അദ്ദേഹത്തിൽ കൂടെക്കൂടെ നിക്ഷിപ്തമാകാറുണ്ട്.

## ഫിനാൻസ് വകുപ്പ്

ഭരണനിർവ്വഹണപരമായ വിഭാഗത്തെ സംബന്ധിച്ചിടത്തോളം, എൻ. എസ്സ്. എസ്സിന്റെ സാമ്പത്തികവകുപ്പ് ഏററവും പ്രാധാന്യം വഹിക്കുന്നു. ഒരു സ്റ്റേററിന്റെ ഫിനാൻസ്‌വകുപ്പിനു തുല്യമാണ് സർവ്വീസ്‌സൊസൈററിയിലെ അക്കൗണ്ട്സും ആഡിററും വകുപ്പ്. ഒന്നരക്കോടിയിൽപരം രൂപയുടെ ബഡ്ജററാണ് കഴിഞ്ഞ വർഷം അവതരിപ്പിക്കുകയുണ്ടായതു്. രാജ്യവ്യാപകമായ ഡിപ്പാർട്ടമെൻറുകളാണ് മുകളിൽ പരാമർശിക്കപ്പെട്ടവ. പൊതുഭരണം, മരാമത്ത്, വിദ്യാലയവകുപ്പ്, തോട്ടങ്ങൾ, ഡെവലപ്പ്മെന്റ് മുതലായി വമ്പിച്ച തുകകൾ ചെലവുവരുന്ന അനേകം ഡിപ്പാർട്ടമെൻറുകൾ സർവ്വീസ്‌സൊസൈററിയുടെ കീഴിൽ പ്രവർത്തിക്കുകയും ചെയ്യുന്നു. ഒരു സ്റ്റേററിന്റെ അക്കൗണ്ട്സിന്റെ തോതിൽ വിപുലമായ വരവുചെലവു കണക്കുകളും, ബഡ്ജററും, സാമ്പത്തികാസൂത്രണവും സൊസൈററിക്കും ആവശ്യമുണ്ട്. അതുകൊണ്ട് തദനുസരണം വിപുലമായ ഒരു ഫിനാൻസ് ഡിപ്പാർട്ടമെൻറും പ്രവർത്തിച്ചുവരുന്നു. ശാസ്ത്രീയാടിസ്ഥാനത്തിലുള്ള ഒരു അക്കൗണ്ട്സ്‌വകുപ്പ് ആദ്യം സൊസൈററിക്ക് ഉണ്ടായിരുന്നില്ല. എന്നാൽ ഏതാനും വർഷങ്ങൾക്കു മുമ്പ് തിരുവിതാംകൂർ അക്കൗണ്ടാഫീസിലെ അസിസ്റ്റന്റ് അക്കൗണ്ടാഫീസറായിരുന്ന പി. വാസുദേവക്കുറുപ്പിനെ കുറെക്കാലം സൊസൈററിയിലെ അക്കൗണ്ട്സ്‌വകുപ്പിൽ ആഫീസറായി നിയമിച്ചിരുന്നു. അനന്തരം അതേ ഡിപ്പാർട്ടമെൻറിലെ മറെറാരു റിട്ടയേർഡ് ഉദ്യോഗസ്ഥ



എൻ. എസ്സ്. എസ്സ്. ബഡ്ജററുയോഗം—മന്നവും ദാമോദരനാശാനും

നായിരുന്ന വി. രാമകൃഷ്ണപിള്ളയും സൊസൈററിയിലെ അക്കൗണ്ട്സ് ആഫീസറായി നിയമിക്കപ്പെട്ടു. അവരുടെ സേവനംകൊണ്ടു് ചില പരിഷ്കാരങ്ങൾ വരുത്താൻ കഴിഞ്ഞെങ്കിലും, ശാസ്ത്രീയാടിസ്ഥാനത്തിൽ ചെയ്യേണ്ടതായി വീണ്ടും വളരെയൊക്കെ അവശേഷിച്ചിരുന്നു. 1960 മുതൽ കേന്ദ്രഗവണ്മെന്റ് ആഡിറ്റ് ഡിപ്പാർട്ട്മെന്റിൽ അസിസ്റ്റന്റ് അക്കൗണ്ട്സ് ആഫീസറായിരുന്ന കെ.കൃഷ്ണപിള്ളയെ ചീഫ് അക്കൗണ്ട്സ് ആൻഡ് ആഡിറ്റ് ആഫീസറായി നിയമിച്ചു. സൊസൈറ്റിയുടെ ഫിനാൻസും അക്കൗണ്ട്സും വകുപ്പിന്റെ ശാസ്ത്രീയാടിസ്ഥാനത്തിലുള്ള ക്രമീകരണങ്ങളും ചിട്ടകളും വരുത്തി, സൊസൈററിയുടെ ധനവിനിമയക്കണക്കുകളും ബഡ്ജററിങ്ങും മററും ഗവണ്മെന്റ് അക്കൗണ്ടിങ്ങിന്റെ നിലവാരത്തിൽ വരുത്താൻ അക്കൗണ്ട്സ് ആൻഡ് ആഡിററ് ആഫീസർ വിജയപൂർവ്വം യത്നിച്ചുവരികയാണ്.

## എൻ. എസ്സ്. എസ്സ്. മരാമത്തുവകുപ്പ്

എൻ. എസ്സ്. എസ്സ്. സ്ഥാപനങ്ങളുടേയും കെട്ടിടങ്ങളുടേയും സംഖ്യയും പരിധിയും വർദ്ധിച്ചുവന്നതനുസരിച്ചു് മരാമത്തുപണികൾ ഓരോ കൊല്ലവും കൂടുതൽ കൂടുതലായിവന്നു. വിശേഷിച്ചും വമ്പിച്ച കോളേജുകെട്ടിടങ്ങളുടെ പണികളും സംവിധാനവും ആയപ്പോൾ, മരാമത്തു് എൻ. എസ്സ്. എസ്സിലെ ഒരു പ്രത്യേക വകുപ്പായിത്തന്നെ വികസിച്ചു. ആദ്യം എഡ്യൂക്കേഷൻകമ്മീഷണരുടെ ചുമതലയിലുള്ള ഒരു വകുപ്പായി ആരംഭിക്കപ്പെട്ട ഈ വിഭാഗം പിന്നീട്ടു് എൻ. എസ്സ്. എസ്സ്. എൻജിനീയരുടെ കീഴിൽ ഒരു പ്രത്യേക വകുപ്പായി സംഘടിപ്പിക്കപ്പെട്ടു. സമർത്ഥനായ ഒരു പബ്ലിക് വർക്സ് ഡിപ്പാർട്ടുമെൻറ് ഉദ്യോഗസ്ഥനായിരുന്ന തട്ടയിൽ എൻ. രാമക്കുറുപ്പാണ് ആരംഭം മുതല്ക്കുതന്നെ അതിന്റെ ചുമതല വഹിക്കുന്നതു്. കോളേജുകളുടെ പണിസംബന്ധിച്ചു് അദ്ദേഹം നിർവ്വഹിച്ച പ്രശസ്തസേവനത്തെപ്പററി കോളേജുവിഭാഗത്തെക്കുറിച്ചു പ്രതിപാദിച്ചപ്പോൾ പറഞ്ഞുകഴിഞ്ഞല്ലോ. രാമക്കുറുപ്പാണ് മരാമത്തുവകുപ്പിന്റെ മേധാവിയായ എൻ. എസ്സ്. എസ്സ്. എൻജിനീയർ. വിപുലമായ തോതിൽ വളരെയേറെ ജോലികൾ ദൈനംദിനം നടത്തിവരുന്ന ഒരു വകുപ്പാണ് എൻ. എസ്സ്. എസ്സ്. മരാമത്തുഡിപ്പാർട്ടുമെൻറു്. സ്കൂൾവിഭാഗം, കോളേജുവിഭാഗം, തോട്ടങ്ങൾ, മെഡിക്കൽമിഷൻ എന്നീ വിവിധമണ്ഡലങ്ങളിലായി കെട്ടിടങ്ങൾ, ഉപകരണങ്ങൾ മുതലായി പലതിന്റേയും പണികൾ, അററകുററം പോക്കലുകൾ എന്നിങ്ങനെ അനവധി കാര്യങ്ങളിൽ മരാമത്തുവകുപ്പു് അനവരതം ശ്രദ്ധിക്കേണ്ടതായിട്ടുണ്ടു്.

## ഡെവലപ്പ്മെൻറ് ഡിപ്പാർട്ടുമെൻറ്

മലബാർ എൻ. എസ്സ്. എസ്സ്. കോളനിയുടെ വികസനം സംബന്ധിച്ചാണ് പി. സദാശിവൻപിള്ളയുടെ മേധാവിത്വത്തിൽ ആദ്യം എൻ. എസ്സ്. എസ്സ്. ഡെവലപ്പ്മെൻറ്വകുപ്പു് ആരംഭിച്ചതു്. പിന്നീടു്, വ്യാവസായികരംഗത്തു പുതിയ സംരംഭങ്ങൾ ആരംഭിക്കുന്നതിനും, അതിലേക്ക് അനുകൂലമായ സാഹചര്യങ്ങൾ സൃഷ്ടിക്കുന്നതിനും പര്യാപ്തമായ വിധം ആ വകുപ്പു് വികസിപ്പിച്ചുവരികയാണ്. കോളനൈസേഷൻപദ്ധതിയുടെ അഭിവൃദ്ധിയെപ്പറ്റി, കൃഷി-വ്യവസായവകുപ്പിനെക്കുറിച്ചു പ്രതിപാദിച്ചപ്പോൾ പറഞ്ഞുകഴിഞ്ഞല്ലോ.

## മന്നം ഷുഗർമിൽസ്

വ്യാവസായികപദ്ധതികൾ, സഹകരണസംഘങ്ങൾ മുഖേനയോ ജോയിന്റ് സ്റ്റോക്ക് കമ്പനികൾ രൂപീകരിച്ചോ നടപ്പാക്കുക എന്നുള്ളതാണ് സർവീസ്സൊസൈറ്റിയുടെ നയം. ആ രീതിയിൽ ഡെവലപ്പ്മെന്റ്വകുപ്പിന്റെ ആഭിമുഖ്യത്തിൽ ആദ്യം സ്ഥാപിച്ചു നടത്തിവരുന്ന ഏറ്റവും പ്രധാനപ്പെട്ട ഒരു വ്യാവസായികസംരംഭമാണ് പന്തളത്തെ 'മന്നം ഷുഗർമിൽസ്'. 1960-ൽ മന്നത്തിൻെറ ശതാഭിഷേക വേളയിൽ ഉൽഘാടനം ചെയ്യപ്പെട്ടതും, അദ്ദേഹത്തിൻെറ നാമത്തിലുള്ളതുമായ സഹകരണസംഘത്തിൻെറ ആഭിമുഖ്യത്തിലാണ് ഈ വ്യവസായപ്രവത്തനം നടന്നുവരുന്നതു്. അച്ചൻകോവിലാറിൻെറ തീരപ്രദേശങ്ങളിലും, മറ്റു സ്ഥലങ്ങളിലുമുള്ള കരിമ്പുകൃഷിയുടെ വികസനസാദ്ധ്യത വർദ്ധിപ്പിക്കുന്നതിനും, ഭാരതത്തിൽ ഇനിയും അഭിവൃദ്ധിപ്രാപിക്കേണ്ടിയിരിക്കുന്ന പഞ്ചസാരവ്യവസായത്തിനു് ഉൽക്കർഷം ലഭിക്കുന്നതിനും സഹകരണാടിസ്ഥാനത്തിലുള്ള ഈ പ്രസ്ഥാനം വളരെ ഉപകരിച്ചുവരുന്നു. 1964 ജനുവരി 13-ാംതീയതി മന്നത്തിൻെറ ജന്മദിനാഘോഷവേളയിൽ കേന്ദ്രഭക്ഷ്യവകുപ്പു സഹമന്ത്രി എ. എം. തോമസ് ഈ സ്ഥാപനത്തിൻെറ ഔപചാരികമായ ഉൽഘാടനകർമ്മം നിർവ്വഹിക്കുകയുണ്ടായി. സമുദായത്തിന്റെ സാമ്പത്തികമായ ഉൽക്കർഷത്തിനുപകരിക്കുന്ന വ്യാവസായികസംരംഭങ്ങളിൽ സർവീസ്സൊസൈററിയുടെ പ്രാരംഭകാലം മുതല്ക്കുതന്നെ മന്നത്തു പത്മനാഭനുണ്ടായിരുന്ന ഉൽക്കണ്ഠയുടെ ഭാഗികമായ ഒരു സഫലീകരണമാണ്, അദ്ദേഹംതന്നെ ചെയർമാനായുള്ള ഈ വ്യവസായസ്ഥാപനത്തിന്റെ പ്രവത്തനംകൊണ്ടു സാധിച്ചിട്ടുള്ളതു്. ഇതിൻെറ സംഘടനയും പ്രവത്തനവും സംബന്ധിച്ചുള്ള സകല ചുമതലകളും വിഭാവനാബുദ്ധിയോടും പ്രായോഗികകുശലതയോടുംകൂടി നിർവ്വഹിച്ചുവരുന്നതു് പ്രസ്തുത സഹകരണസംഘത്തിൻെറ സെക്രട്ടറി പി. സദാശിവൻ പിള്ളയാണ്.

## മററു സഹകരണസംഘങ്ങൾ

മേല്പറഞ്ഞവകൂടാതെ മററു ചില സഹകരണസംഘങ്ങൾകൂടി എൻ. എസ്സ്. എസ്സിൻെറ ആഭിമുഖ്യത്തിൽ പ്രവത്തിച്ചുവരുന്നുണ്ടു്. അവയിലൊന്നു് പെരുന്നയിൽ നടന്നുവരുന്ന 'ദി കേരളാ സർവീസ് ഇൻഡസ്ട്രിയൽ കോഓപ്പറേറ്റീവ് സൊസൈററി'യാണ്. അതിന്റെ ആഭിമുഖ്യത്തിൽ ഒരു തുകൽവ്യവസായകേന്ദ്രം നടത്തിവരുന്നു. മററൊരു സംഘമാണ് പെരുന്നയിലുള്ള എൻ. എസ്സ്. എസ്സ്. സെൻട്രൽ കോഓപ്പറേറ്റീവ്സൊസൈററി. ഈ സംഘത്തിൻെറ ചുമതലയിൽ ഒരു പ്രസ്സ്, പ്രൊവിഷൻ സ്റ്റോർ, ബുക്ക്സ്റ്റാൾ, കാന്റീൻ മുതലായി പലതും കാര്യക്ഷമമായി നടന്നുവരുന്നുണ്ടു്. ദീർഘകാലം അതിൻെറ സെക്രട്ടറിയായി സേവനം അനുഷ്ഠിച്ച കെ. കൃഷ്ണക്കുറുപ്പ് അതിൽനിന്നു രാജിവച്ചശേഷം ഇപ്പോൾ അതു്, മലയാളിപത്രത്തിന്റെ മാനേജരായിരുന്ന സി. രാഘവൻപിള്ളയുടെ വിദഗ്ദ്ധമായ ചുമതലയിൽ നടന്നുവരുന്നു. ഈ സ്ഥാപനം വകയായി ആദ്യമുണ്ടായിരുന്ന പ്രസ്സാണ് തിരുവനന്തപുരത്തു് മലയാളിയുടെ ആവശ്യത്തിലേക്ക് നൽകിയിരിക്കുന്നതു്.

കൂടാതെ എൻ. എസ്സ്. എസ്സ്. സ്കൂളുകളും അതിലെ ജീവനക്കാരും അംഗങ്ങളായി 'എൻ.എസ്സ്.എസ്സ്.സ്കൂൾസ് സെൻട്രൽ സഹകരണസംഘ'മെന്ന പേരിൽ ഒരു സംഘം പ്രവത്തിച്ചുവരുന്നുണ്ടു്. സ്കൂളുകൾക്കാവശ്യമുള്ള സാ

ധനസാമഗ്രികൾ പ്രസ്തുത സംഘംമുഖേന വിതരണംചെയ്യപ്പെട്ടുവരുന്നു. ഇതിന്റെ ചുമതല എൻ. എസ്സ്. എസ്സ്. സ്കൂളുകളുടെ ജനറൽ മാനേജർ എൻ. വാസുദേവൻപിള്ളയാണു വഹിക്കുന്നതു്.

വ്യാവസായികരംഗത്തു് എൻ. എസ്സ്. എസ്സിന്റെ ഒരു പുതിയ സംരംഭമാണു് 1964-ൽ പെരുന്നയിൽ ആരംഭിച്ചിട്ടുള്ള 'ജനറൽ വർക്ഷാപ്പ്.' മരം, ഇരുമ്പു് മുതലായവ ഉപയോഗിച്ചു് ആഫീസ് ഉപകരണങ്ങൾ, ആശുപത്രി ഉപകരണങ്ങൾ മുതലായവ ഉണ്ടാക്കി വിതരണം നടത്തുന്നതിലേക്കു വേണ്ടി ചങ്ങനാശ്ശേരി, പന്തളം, പാലക്കാട്ടു് എന്നീ സ്ഥലങ്ങളിൽ മൂന്നു വർക്ഷോപ്പുകൾ ഉണ്ടാക്കുന്നതിനുള്ള പരിപാടിയോടുകൂടി ആരംഭിച്ചിട്ടുള്ള ഒരു പദ്ധതിയാണു് ഇതു്. കറുകച്ചാൽ എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ ഹെഡ്മാസ്റ്ററായിരുന്നു റിട്ടയർചെയ്ത വി. മാധവൻനായരാണു് ഇതിന്റെ ജനറൽമാനേജർ.

എൻ. എസ്സ്. എസ്സ്. ഡെവലപ്പ്മെന്റ് വിഭാഗത്തിൽ ഉൾപ്പെടുത്താവുന്ന ഒരു സ്ഥാപനമാണു പെരുന്നയിൽ കിഴക്കു് 257-ാംനമ്പർ കരയോഗംവകയായി ആരംഭിച്ചിട്ടുള്ള 'മന്നം പബ്ലിക്ക് ലൈബ്രറി ആൻഡ് റീഡിംഗ് റൂം.' ഹെഡാഫീസിന്റെ പുരോഭാഗത്തു മെയിൻറോഡരികിൽ തീർത്തിട്ടുള്ള എൻ. എസ്സ്. എസ്സ്. വക ഗംഭീരമായ ഇരുനിലക്കെട്ടിടത്തിന്റെ ഒരു ഭാഗത്താണു് ഇതു നടത്തിവരുന്നതു്.

## പ്രസിദ്ധീകരണവകുപ്പു്

എൻ. എസ്സ്. എസ്സിന്റെ പ്രാരംഭഘട്ടംമുതല്ക്കുതന്നെ ഒരു മുഖപത്രത്തിന്റെ ആവശ്യകത മനസ്സിലാക്കി പ്രവർത്തിച്ചുവരുന്നുണ്ടായിരുന്നു. ആദ്യം 'സർവീസ്' മാസികയും പിന്നീടു് അതിനെ വിപുലീകരിച്ചു സർവീസ് ത്രൈവാരികപ്പത്രവും നടത്തിവന്നിരുന്നതിനെപ്പററി മുമ്പു പ്രസ്താവിച്ചുകഴിഞ്ഞിട്ടുണ്ടല്ലോ. ത്രൈവാരിക കാലക്രമേണ വരിക്കാരുടെ സഹകരണക്കുറവുകൊണ്ടു നിറുത്തേണ്ടിവരികയും സർവീസ് പിന്നീടൊരു ഘട്ടത്തിൽ (1120-1123) എൻ. കെ. കൃഷ്ണപിള്ളയുടെ പത്രാധിപത്യത്തിൽ മാസികയായി വീണ്ടും നടത്തുകയും ചെയ്തുവന്നു. ക്രമേണ അതു നിറുത്തേണ്ടതായി വന്നപ്പോഴാണു് എം. പി. മന്മഥന്റെ പത്രാധിപത്യത്തിലും, തൃക്കൊടിത്താനം ഗോപിനാഥൻനായരുടെ ഉപപത്രാധിപത്യത്തിലും 'ഗ്രാമസ്വരാജ്' എന്ന വാരിക ആരംഭിച്ചതും, കുറച്ചുകാലം (1123-1125) സ്തുത്യർഹമായ രീതിയിൽ നടന്നുവന്നതും. ആ വാരികയ്ക്കു് ഒരു പ്രത്യേക നിലവാരം പരിപാലിക്കാൻ കഴിഞ്ഞിരുന്നു. സാമ്പത്തിക സാഹചര്യങ്ങളുടെ പ്രാതികൂല്യംനിമിത്തം അതു തുടർന്നു നടത്താൻ സാധിക്കാതെവന്നതിനുശേഷം എൻ. എസ്സ്. എസ്സിനു് ഒരു മുഖപത്രം ദീർഘകാലത്തേക്കു് ഉണ്ടായിരുന്നില്ല.

## മലയാളി ദിനപ്പത്രം

അങ്ങനെയിരിക്കെയാണു് 1960 മുതൽ മലയാളി ദിനപ്പത്രം സർവീസ് സൊസൈററിയുടെ പൂർണ്ണമായ ചുമതലയിൽ തിരുവനന്തപുരത്തുനിന്നു നടത്തിത്തുടങ്ങിയതു്. പെരുന്നയിൽ എൻ. എസ്സ്. എസ്സ്. സെൻട്രൽ സഹകരണ സംഘംവകയായി ഉണ്ടായിരുന്ന പ്രസ്സും ഉപകരണങ്ങളും ഇതിന്റെ ആവശ്യത്തിലേക്കു് ഏറെറടുത്തു. എൻ. എസ്സ്. എസ്സിന്റെ മുഖപത്രമെന്ന നിലയിൽ മലയാളി ഇന്നു് ഉത്തരോത്തരം അഭിവൃദ്ധിയും പ്രചാരവും സമ്പാദിച്ചുവരികയാണു്. പരവൂർ കെ. എൻ. ഭാസ്കരപിള്ളയുടെ മാനേജുമെന്റി

ല്പം ആർ. വി. ഉണ്ണിത്താൻെറ പ്രധാന പത്രാധിപത്യത്തിലും പി.അനന്തൻപിള്ള മുതലായ ഉപപത്രാധിപന്മാരുടെ സഹകരണത്തിലും അതു് ഇന്നു രാജ്യതാല്പര്യങ്ങളും, സമുദായതാല്പര്യങ്ങളും സമാനശക്തിയോടെ പരിപാലിക്കുന്നതിൽ ബദ്ധശ്രദ്ധമായ ഒരു പ്രസിദ്ധീകരണമായിത്തീർന്നിട്ടുണ്ടു്.

## എൻ. എസ്സ്. എസ്സ്. മെഡിക്കൽ മിഷൻ

സർവീസ് സൊസൈററിയുടെ നാനാമുഖമായ സാമൂഹ്യപ്രവത്തനങ്ങളുടെ കൂട്ടത്തിൽ ആതുരസംരക്ഷണത്തെ ലക്ഷ്യമാക്കിയുള്ള സ്ഥാപനങ്ങൾ വേണമെന്ന അഭിപ്രായം മന്നത്തുപത്മനാഭനു ചിരകാലമായിട്ടുള്ളതായിരുന്നു. അദ്ദേഹത്തിന്റെ അഭിലാഷത്തെ ആദരിച്ചു് സർവീസ്സൊസൈററി 1956–ലെ ബഡ്ജററിൽ ഒരു മെഡിക്കൽമിഷൻ സർവീസ് ഏർപ്പെടുത്തുവാൻ ഒരുലക്ഷം രൂപ വകയിരുത്തുകയും, പന്തളത്തു് ഒരു മെഡിക്കൽമിഷൻ സർവീസ് ആശുപത്രി ആരംഭിക്കുവാൻവേണ്ട നടപടികൾ എടുക്കുകയും ചെയ്തു. കെട്ടിടത്തിൻെറ ശിലാസ്ഥാപനകമ്മം ആ വഷം ഏപ്രിൽ 25–ാംതീയതി മന്നത്തു പത്മനാഭൻ നിവ്വഹിച്ചു. 1960 ഡിസംബറിൽ നടത്തപ്പെട്ട മന്നത്തിൻെറ ശതാഭിഷേക മഹാമഹത്തോടനുബന്ധിച്ചു് മിഷൻെറ ഉൽഘാടനകമ്മവും നിവ്വഹിക്കപ്പെട്ടു. കേരളസംസ്ഥാന പൊതുജനാരോഗ്യവകുപ്പു മന്ത്രിയായിരുന്ന യശശ്ശരീരനായ വി. കെ. വേലപ്പനാണു് മെഡിക്കൽമിഷൻമന്ദിരം ഉൽഘാടനം ചെയ്തതു്. 1961 ഡിസംബർ 12–ാംതീയതി ഭാരതത്തിലെ പ്രമുഖ സജ്ജന്മാരിലൊരാളായ ഡാ. സി.



ചങ്ങനാശ്ശേരിയിലെ എൻ. എസ്സ്. എസ്സ്. മെഡിക്കൽമിഷനും മന്നം ലൈബ്രറിയും

പി. വിശ്വനാഥമേനോൻ മെഡിക്കൽ മിഷന്റെ പ്രവർത്തനവും ഉൽഘാടനം ചെയ്തു. സ്തുത്യർഹമായ സേവനത്തിനു ശേഷം ഗവണ്മെന്റ് സർവീസിൽനിന്നു റിട്ടയർചെയ്ത ഡാ. ജി. രാമൻനായരെ ആശുപത്രിയിലെ ചീഫ് മെഡിക്കൽ ആഫീസറായി നിയമിച്ചു. മിഷന്റെ ആഭിമുഖ്യത്തിൽ ഒരു മെറേറർണിററി വാർഡ്, ഒരു ആക്സിലിയറി നേഴ്സ്-മിഡ്വൈഫ് ട്രെയിനിംഗ് സ്കൂൾ, കുടുംബാസൂത്രണക്ലിനിക്ക് മുതലായവ കൂടി നടത്തിവരുന്നുണ്ട്.

ചങ്ങനാശ്ശേരിയിൽ എൻ. എസ്സ്. എസ്സ്. ഹെഡ്ഡാഫീസിനു പുരോഭാഗത്തു റോഡിനപ്പുറം പണികഴിപ്പിച്ചിട്ടുള്ള ഇരുനിലക്കെട്ടിടത്തിൽ 1964-ൽ മെഡിക്കൽമിഷന്റെ ഒരു ശാഖ ഉൽഘാടനം ചെയ്യുകയുണ്ടായി. കൂടുതൽ ശാഖകൾ പല സ്ഥലങ്ങളിലും ആരംഭിക്കുവാൻവേണ്ട പദ്ധതികളും ആസൂത്രണം ചെയ്തുവരുന്നുണ്ട്. ചീഫ്മെഡിക്കൽ ആഫീസർ ഡാ. ജി. രാമൻനായർക്കുപുറമേ കേരള മെഡിക്കൽസർവീസിലെ പല പ്രശസ്ത ഡോക്ടർമാരുടേയും സേവനം എൻ. എസ്സ്. എസ്സ്. മെഡിക്കൽമിഷനു ലഭിച്ചുകൊണ്ടിരിക്കയാണ്. ഡാ. സി. കെ. കുറുപ്പ്, ഡാ. കെ. പാറുക്കുട്ടിഅമ്മ, ഡാ. പി. ജി. രാമൻപിള്ള എന്നിങ്ങനെ പലരും അതിൽ ഉൾപ്പെടുന്നു.

ഉദാരമതികളായ പല വ്യക്തികളുടേയും സംഭാവനകൾകൊണ്ട് ഈ ആതുരസംരക്ഷണസ്ഥാപനം ഉത്തരോത്തരം അഭിവൃദ്ധിപ്രാപിച്ചുവരികയാണ്. നായർ സർവീസ്സൊസൈറ്റി തന്നെ ഈ ശാഖയിലേക്കു കഴിവിനൊത്ത ഒരു സംഖ്യ നീക്കിവച്ചിട്ടുള്ളതുകൂടാതെ മന്നത്തു പത്മനാഭൻ അദ്ദേഹത്തിനു സംഭാവനയായി ലഭിച്ച 'മന്നം നിധി'യിൽനിന്നു കിട്ടുന്ന പലിശയിൽ നിന്ന് പ്രതിവർഷം 12,000 രൂപ രോഗികളുടെ സൗജന്യചികിത്സയ്ക്കുവേണ്ടി നല്കുവാൻ അനുവദിച്ചിട്ടുണ്ട്. തിരുവിതാംകൂർ ദേവസ്വംബോർഡിൽനിന്ന് ഈ സ്ഥാപനനിർമ്മാണത്തിന് 50,000 രൂപയും ആവർത്തനച്ചെലവിലേക്കു പ്രതിവർഷം 500 രൂപ വീതവും നല്കുന്നുണ്ട്. കൂടാതെ വണ്ടങ്കൽ സുകുമാരൻനായർ മെറ്റേർണിറ്റിവാർഡിനു സംഭാവനചെയ്തിട്ടുള്ള 5,000 രൂപയും, ഡയറക്ടർബോർഡു മെംബർ പി. നാരായണൻനായർ യശശ്ശരീരനായ കെ. എൻ. ശങ്കുണ്ണിപ്പിള്ളയുടെ സ്മാരകമായി സംഭാവനചെയ്തിട്ടുള്ള ആംബുലൻസുവാനും, പരേതനായ ഡാ. എൻ. പി. പിള്ളയുടെ (നല്ലമുട്ടം) സ്മാരകമായി അദ്ദേഹത്തിന്റെ സഹധർമ്മിണി ജാനകിഅമ്മ പന്തളം മെഡിക്കൽ മിഷൻ ആശുപത്രിയിൽ ഒരു വാർഡു പണിയുന്നതിനു നല്കിയ 10,000 രൂപയും, മാന്താനത്തു പി. കെ. നാരായണപിള്ള അദ്ദേഹത്തിന്റെ ഷഷ്ട്യബ്ദപൂർത്തി പ്രമാണിച്ച് ദാനംചെയ്ത 1,500 രൂപയും പ്രത്യേകം സ്മരണീയമാണ്. ചങ്ങനാശ്ശേരിയിലെ മെഡിക്കൽമിഷൻബ്രാഞ്ചിൽ ഒരു വാർഡു പണിയുന്നതിനു വടശ്ശേരി അമ്മവീട്ടിൽ വി. മാധവൻതമ്പി ഒരുലക്ഷം രൂപയാണു വാഗ്ദാനംചെയ്തിട്ടുള്ളതു്. ഇങ്ങനെ എൻ. എസ്സ്. എസ്സ്. മെഡിക്കൽമിഷൻ ആതുരസംരക്ഷണത്തിനെന്നപോലെ കേരളീയരുടെ ഔദാര്യശീലത്തേയും ദീനാനുകമ്പയേയും പ്രചോദിപ്പിച്ച് സൽപാത്രദാനത്തിനു പ്രേരിപ്പിക്കുവാനുള്ള ഒരു നല്ല ഉപാധിയായും വളർന്നുവരുന്നു.

## എൻ. എസ്സ്. എസ്സ്. ദേവസ്വം കോർപ്പറേഷൻ

അശ്രദ്ധകൊണ്ടും യോജിപ്പില്ലായ്മകൊണ്ടും ഭരണദൂഷ്യംകൊണ്ടും അധഃപ്പതിച്ചു വന്നിരുന്ന കേരളത്തിലെ അനാ

ഥമായ ചില ക്ഷേത്രങ്ങൾ ഏറെറടുത്തു് ഉദ്ധരിക്കുന്നതിനുള്ള ഉദ്ദേശത്തോടുകൂടി എൻ. എസ്സ്. എസ്സ്. സംഘടിപ്പിച്ച ഒരു സ്ഥാപനമാണു ദേവസ്വം കോർപ്പറേഷൻ. 1959 മുതൽ ആരംഭിച്ച ഈ സ്ഥാപനത്തിന്റെ ആഭിമുഖ്യത്തിൽ അനേകം ക്ഷേത്രങ്ങളെ അനാഥാവസ്ഥയിൽനിന്നു രക്ഷിക്കാൻ കഴിഞ്ഞെങ്കിലും ക്രമേണ ആ പരിശ്രമം സാഹചര്യങ്ങളുടെ പ്രാതികൂല്യംമൂലം സഫലമാകാതെയാണുവന്നതു്. എൻ. എസ്സ്. എസ്സ്. വിദ്യാഭ്യാസശാഖയിൽ ഹെഡ്മാസ്റ്റർ എന്ന നിലയിൽ ദീർഘകാലം സേവനം അനുഷ്ഠിച്ചശേഷം പ്രസ്തുത കോർപ്പറേഷന്റെ കമ്മീഷണരായി നിയമിക്കപ്പെട്ട ടി. കെ. പരമേശ്വരൻപിള്ളയുടെ അശ്രാന്തയത്നങ്ങൾ കൊണ്ടുപോലും മേല്പറഞ്ഞ വിപരീത സാഹചര്യങ്ങൾക്കു പ്രതിവിധിയുണ്ടാക്കാൻ സാദ്ധ്യമല്ലാതെയാണുവന്നതു്. അതിന്റെ ഫലമായി പ്രത്യേകം നിയുക്തമായ ഒരു കമ്മിറ്റിയുടെ തീരുമാനം അനുസരിച്ചു് ദേവസ്വംകോർപ്പറേഷനുമായി സർവീസ്സൊസൈറ്റിക്കുള്ള ബന്ധങ്ങൾ വിടർത്തേണ്ടിവന്നു.

സൊസൈറ്റിയുടെ പ്രാരംഭകാലങ്ങളിൽത്തന്നെ ഭക്താനന്ദസ്വാമികൾ സൊസൈറ്റിക്കു ദാനംചെയ്ത മീനച്ചിൽ ഏഴാച്ചേരി ആശ്രമവും അതിനോടു ചേർന്നുള്ള തോട്ടവും ദീർഘകാലമായി സൊസൈറ്റി ഭരമേററു വികസിപ്പിച്ചുവരികയാണു്.

## ഭരണനിർവ്വഹണസമിതിയും പ്രസിഡൻറും

ഭരണരീതിയെ സംബന്ധിച്ചിടത്തോളം സർവീസ്സൊസൈറ്റി ജനാധിപത്യാടിസ്ഥാനത്തിൽ സംഘടിതമായിട്ടുള്ള ഒരു സ്ഥാപനമാണെന്നു മുമ്പു പറഞ്ഞുകഴിഞ്ഞല്ലോ. വ്യക്തിമെംബറന്മാരും പ്രതിനിധി മെംബരന്മാരും ഉൾപ്പെടുന്ന പൊതുയോഗമാണു് മൗലികഘടന. ആണ്ടിലൊരിക്കൽ പൊതുയോഗം കൂടി വാർഷികകണക്കുകളും അടുത്ത കൊല്ലത്തേക്കുള്ള ബഡ്ജററും പാസ്സാക്കുകയും സർവീസ് സൊസൈററിയുടെ നയരൂപീകരണം നടത്തുകയും, ആവശ്യമുള്ള ഉപദേശങ്ങളും നിർദ്ദേശങ്ങളും നല്കുകയും ചെയ്യുന്നു. മൂന്നുകൊല്ലത്തിൽ ഒരിക്കൽ, അവരിൽനിന്നും 21–ൽ കുറയാത്ത അംഗങ്ങളെ സർവീസ്സൊസൈററി ഭരണത്തിനു ഡയറക്ടറന്മാരായി തെരഞ്ഞെടുക്കുന്നതാണു്. ഈ 21 പേരിൽ നിന്നും ഒരു പ്രസിഡണ്ടിനേയും ഒരു ജനറൽ സെക്രട്ടറിയേയും ഒരു ട്രഷററേയും തെരഞ്ഞെടുക്കാനുള്ള അധികാരവും പൊതുയോഗത്തിനുണ്ടു്. ഈ ഡയറക്ടർബോർഡിനാണു ഭരണംനടത്താനുള്ള എല്ലാ ചുമതലയും അധികാരവും. ഈ ബോർഡിൽനിന്നു് നിത്യഭരണത്തിനു പ്രസിഡണ്ടും ജനറൽസെക്രട്ടറിയും ട്രഷററും ഉൾപ്പെടെ അഞ്ചുപേരുള്ള ഒരു കൗൺസിലിനെ ഡയറക്ടർബോർഡ് തെരഞ്ഞെടുക്കുന്നു. ജനറൽ സെക്രട്ടറി മുഴുവൻസമയവും ഇതേ ജോലിതന്നെ ചെയ്യുന്ന ഉദ്യോഗസ്ഥനായിരിക്കണമെന്നു നിർബന്ധമുണ്ടു്.

## സൊസൈററി പ്രസിഡണ്ടന്മാർ

കേരളത്തിൽ അതതുകാലങ്ങളിൽ സാമൂഹ്യരംഗത്തു് പ്രശസ്തി ആർജ്ജിച്ചിട്ടുള്ള പ്രമുഖ വ്യക്തികളാണു് സർവ്വീസ് സൊസൈററി പ്രസിഡണ്ടന്മാരായിരുന്നിട്ടുള്ളതു്. ആദ്യത്തെ പ്രസിഡണ്ടു് (1090 ധനു മുതൽ 1091 ചിങ്ങംവരെ) കെ. കേളപ്പനായിരുന്നു. 1091 മുതൽ 1104 വരെ പതിമൂന്നു വർഷക്കാലം ചങ്ങനാശ്ശേരി പരമേശ്വരൻപിള്ളയായിരുന്നു ആ സ്ഥാനം വഹിച്ചതു്. ഏററവും കൂടുതൽകാലം പ്രസിഡണ്ടായിരുന്ന

ളും അദ്ദേഹമാണ്. പിന്നീട് 1104 മുതൽ ഒരു വഷക്കാലത്തേക്ക് വൈക്കം രാമകൃഷ്ണപിള്ള സർവ്വീസ്സൊസൈറ്റിയുടെ പ്രസിഡണ്ടായിരുന്നു. അദ്ദേഹത്തിനുശേഷം 1105 മുതൽ 1113 വരെ സുമാർ എട്ടു വർഷക്കാലം ഇന്നത്തെ പ്രസിഡണ്ടായ എ. എസ്. ദാമോദരനാശാൻ സൊസൈററി പ്രസിഡണ്ടായിരുന്നു. പിന്നീട് ഒരു വർഷക്കാലം വീതം പുതുപ്പള്ളി കൃഷ്ണപിള്ളയും, ജി. നാരായണപിള്ളയും, തുടർന്ന് നാലു മാസക്കാലം ഡോക്ടർ എൻ. കുഞ്ഞൻപിള്ളയും, പിന്നത്തെ ഏഴു മാസക്കാലം ബാരിസ്റ്റർ കെ. പി. ഗോപാലമേനോനും, പിന്നീട് 1116 ചിങ്ങം മുതൽ 1117 അവസാനംവരെ ഡോക്ടർ കെ. പി. പണിക്കരും സൊസൈററിപ്രസിഡണ്ടുപദം വഹിച്ചു. കെ. ജി. പരമേശ്വരൻപിള്ളയായിരുന്നു അടുത്ത പ്രസിഡണ്ട്. 1118 ചിങ്ങംമുതൽ സുമാർ മൂന്നുവർഷം അദ്ദേഹം പ്രസിഡണ്ടായിരുന്നു. അനന്തരം 1121 ചിങ്ങംമുതൽ 1122 ഇടവംവരെ മന്നത്തുപത്മനാഭനാണ് പ്രസിഡണ്ടായിരുന്നതു്. രാഷ്ട്രീയകാര്യങ്ങളെ അടിസ്ഥാനപ്പെടുത്തി അദ്ദേഹം തൽസ്ഥാനം രാജിവെച്ചപ്പോൾ എൻ. ഗോവിന്ദമേനോൻ ആ സ്ഥാനത്തേക്കു തെരഞ്ഞെടുക്കപ്പെട്ടു. അദ്ദേഹം 1127 ചിങ്ങംവരെ ഏകദേശം അഞ്ചുവർഷക്കാലം സർവീസ് സൊസൈറ്റിപ്രസിഡണ്ടായിരുന്നു. പിന്നീട് പ്രസിഡണ്ടായി തെരഞ്ഞെടുക്കപ്പെട്ട വി. കെ. വേലപ്പൻ 1127 ചിങ്ങംമുതൽ 1135 മകരംവരെ ഏകദേശം 8 വർഷക്കാലം പ്രസിഡണ്ടായിരുന്നശേഷം മന്ത്രിസഭയിൽ അംഗമായതിനെത്തുടർന്ന് ഇപ്പോഴത്തെ എൻ. എസ്സ്. എസ്സ്. പ്രസിഡണ്ട് എ. എസ്. ദാമോദരനാശാൻ തൽസ്ഥാനത്തേക്കു തെരഞ്ഞെടുക്കപ്പെട്ടു. എൻ. എസ്സ്. എസ്സ്. പ്രസിഡണ്ടന്മാരിൽ അദ്ദേഹം മാത്രമാണ് ദീർഘകാലം കഴിഞ്ഞു് വീണ്ടും ഒരുപ്രാവശ്യംകൂടി പ്രസിഡണ്ടുസ്ഥാനം വഹിച്ചിട്ടുള്ളതു്.

## ചില മഹോത്സവങ്ങൾ

അര ശതാബ്ദക്കാലമായി വിജയത്തിൽനിന്നു വിജയത്തിലേക്കു കടന്നു്, കേരളത്തിലെ രാഷ്ട്രീയവും സാമൂഹ്യവും സാമ്പത്തികവുമായ മണ്ഡലങ്ങളിൽ നേരിട്ടും പരോക്ഷമായും മായാത്ത മുദ്രകൾ പതിച്ച ഒരു മഹൽസ്ഥാപനത്തിൻെറ വളർച്ചയാണ് നാം ഇതുവരെയുള്ള പ്രതിപാദനത്തിൽ ദർശിച്ചതു്. ആദ്യം ഏതാനും വ്യക്തികളുടെ സംഘടിതപ്രസ്ഥാനമായി ആരംഭിച്ച സർവീസ്സൊസൈററി കേരളത്തിലെ നായർസമുദായത്തിൻെറ പ്രാതിനിധ്യം വഹിക്കുന്ന ഏക സ്ഥാപനമായി ഇതിനകം വളർന്നിരിക്കുകയാണ്. ഭാരതത്തിൽ മറേറതെങ്കിലും സംസ്ഥാനത്തിൽ രാജ്യശ്രേയസ്സിനു പകരിക്കുന്ന ഇത്രവളരെ സ്ഥാപനങ്ങൾ പടുത്തുയർത്തുവാൻ കഴിഞ്ഞിട്ടുള്ള ഒരു സാമൂഹ്യസംഘടന വേറെ ഉണ്ടെന്നു തോന്നുന്നില്ല. ഈ സ്ഥാപനത്തിൻെറ ചരിത്രം പരിശോധിക്കുന്ന ഒരാളിനു് അതിൽ കാണാൻ കഴിയുന്ന ഒരു സവിശേഷത, അതിൻെറ ജനനത്തിനു് പ്രധാനകാരണഭൂതനായ വ്യക്തിക്കു് കഴിഞ്ഞ അരശതാബ്ദക്കാലമായി അതിന്റെ ഉത്തരോത്തരമുള്ള വളർച്ചയ്ക്കു് അനന്യചിത്തനായി അനുസ്യൂതം പ്രവർത്തിക്കാനും, അനേകം പരീക്ഷണഘട്ടങ്ങളെ തരണംചെയ്തുകൊണ്ടു് ആ യത്നങ്ങൾ ഫലപ്രാപ്തിയിലെത്തുന്നതുകണ്ടു സന്തോഷിക്കാനും കഴിയുന്നുവെന്നുള്ളതാണ്. സർവീസ്സൊസൈററിയുടെ സ്ഥാപ

കൻ ഇന്നും അതിൻെറ ഏററവും പ്ര ധാനപ്പെട്ട പ്രവത്തകനാണ്; അതി ന് അനുപേക്ഷണിയനായ ഒരു വ്യക്തി യുമാണ്. ലോകത്തിൽ വളരെ ചുരു ക്കം സ്ഥാപനങ്ങൾക്കും സ്ഥാപകന്മാ ക്കും മാത്രമേ ഉഭയസാമാന്യമായ ഈ സൗഭാഗ്യം അനുഭവിക്കാൻ കഴിഞ്ഞിട്ടു ള്ളു. സൊസൈററിയുടെ സുവർണ്ണജൂ ബിലിയോടൊപ്പം മന്നത്തു പത്മനാഭ ൻെറ സൊസൈററിസേവനത്തിൻെറ കൂടി സുവർണ്ണജൂബിലിയാണ് ഇ പ്പോൾ ആഘോഷിക്കപ്പെടുന്നതെന്നും പറയാം.

ഈ വസ്തുത, സമുദായം പൊതുവെ യും സർവീസ് സൊസൈററി പ്രത്യേ കിച്ചും വേണ്ടപോലെ മനസ്സിലാക്കു കയും, തദനുസരണം യഥോചിതം പ്ര വത്തിക്കുകയും ചെയ്തിട്ടുണ്ട്. മന്നത്തി ൻെറ നേക്കു കൃതജ്ഞത പ്രദശിപ്പിക്കാ നും, അദ്ദേഹത്തിൻെറ സൗഭാഗ്യങ്ങ ളിൽ സന്തോഷിക്കാനും ലഭിച്ച സുവ ണ്ണാവസരങ്ങളൊന്നും സൊസൈററി പാഴാക്കിയിട്ടില്ല. അദ്ദേഹത്തിൻെറ ഓരോ വഷത്തേയും ജന്മനക്ഷത്രത്തെ സൊസൈററി വർദ്ധിതമായ ആഹ്ലാ ദത്തോടും ആശംസകളോടുംകൂടി ആ ഘോഷിച്ചുവരുന്നു. വിശേഷിച്ചും സ്മ രണീയങ്ങളായ രണ്ടു വിശിഷ്ടസന്ദർഭ ങ്ങൾ സൊസൈററിയുടെ ചരിത്രത്തിൽ രേഖപ്പെടുത്തത്തക്കവിധം ഭാവഗംഭീര ങ്ങളും ആർഭാടസമന്വിതങ്ങളുമായ മഹോത്സവങ്ങളായി കൊണ്ടാടപ്പെട്ടു കയുണ്ടായി. അവയിൽ ഒന്ന് 1113-ൽ (1938 ജനുവരിയിൽ) ആഘോഷിക്ക പ്പെട്ട മന്നം ഷഷ്ട്യബ്ദപൂത്തിയും മറേ ത് 1960-ൽ നടത്തപ്പെട്ട ശതാഭിഷേ കവുമായിരുന്നു.

## ഷഷ്ട്യബ്ദപൂത്തി

മന്നത്തിൻെറ ഷഷ്ട്യബ്ദപൂത്തിയുടെ കാലമായപ്പോഴേക്കും സൊസൈററി ശാഖോപശാഖയായി വളന്നു പന്തലി ച്ചുകഴിഞ്ഞിരുന്നു. ആ വഷം ധനു 17-ാംനു ആയിരുന്നു ആ സുദിനം. തി രുവിതാംകൂറിൻെറ നാനാഭാഗങ്ങളി ലേക്കും വ്യാപിച്ചുകഴിഞ്ഞിരുന്ന കര യോഗങ്ങൾ എല്ലാംതന്നെ അതു് സമു ചിതമായി ആഘോഷിച്ചു. എല്ലാ കര യോഗങ്ങളുടേയും ആഭിമുഖ്യത്തിൽ അ തതു സ്ഥലത്തു് സാധുക്കൾക്കു ഭക്ഷണം നല്കാനും, പൊതുയോഗങ്ങൾ കൂടി മംഗ ളാശംസകൾ ചെയ്യാനും, ഓരോ സ്ഥല ത്തുനിന്നും പ്രതിനിധികൾ പ്രധാന ആഘോഷകേന്ദ്രമായ ചങ്ങനാശ്ശേരി യിൽ എത്തി അവിടെ നടത്തപ്പെട്ട ച ടങ്ങുകളിൽ പങ്കുകൊള്ളാനും വ്യവ സ്ഥചെയ്തിരുന്നു. പെരുന്നയിലെ ചട ങ്ങുകൾ പലതുകൊണ്ടും സ്മരണീയമാ ണ്. എൻ. എസ്സ്. എസ്സ്. സ്ഥാപന ങ്ങളോടുചേന്നു സ്ഥിതിചെയ്യുന്നതും, വളരെക്കാലമായി അനാഥാവസ്ഥ യിൽ കിടന്നിരുന്നതുമായ ദേവീക്ഷേത്ര ത്തിൻെറ പുനരുദ്ധാരണം മന്ന ത്തിൻെറ മുമതലയിൽ ആരംഭിച്ചിരു ന്നതു് ഷഷ്ട്യബ്ദപൂത്തിക്ക് ഏതാനും ദിവസം മുമ്പുതന്നെ പൂത്തിയായിരുന്ന തിനാൽ അതിൻെറ ശുദ്ധികലശം മുത ലായവയോടുകൂടിയാണ് ആഘോഷ ങ്ങൾ ആരംഭിച്ചതെന്നു പറയാം. അതു പോലെതന്നെ അദ്ദേഹത്തിന്റെ സമുദാ യസേവനത്തിന്റെ പ്രാരംഭഫലങ്ങളി ലൊന്നായിരുന്ന പെരുന്ന നായർ കര യോഗംവക മന്ദിരത്തിൻെറ പണിയും അന്നേക്കു പൂത്തിയായിരുന്നതിനാൽ അതും ആ ദിവസംതന്നെ ഉൽഘാടനം ചെയ്യപ്പെട്ടു. അതാണ് പെരുന്നയിൽ ഇന്നു കാണുന്ന മന്നം ഷഷ്ടിപൂത്തി സ്മാരകകരയോഗമന്ദിരം.

പ്രഭാതംമുതൽ ആരംഭിച്ച ചടങ്ങു കൾ രാത്രിയിൽ പ്രശസ്തരായ അമ്മ ച്ചന്മാർ നടത്തുന്ന നാടകാഭിനയത്തി ൻെറ പരിസമാപ്തിവരെ നീണ്ടുനിന്നു.

വളണ്ടിയർസംഘത്തിന്റെ അകമ്പടിയോടും പഞ്ചവാദ്യാദികളോടുംകൂടി ആഘോഷസമിതി മന്നത്തിനെ അദ്ദേഹത്തിൻെറ ഗൃഹത്തിൽനിന്നു് രാവിലെ ക്ഷേത്രദർശനത്തിനു് ആനയിച്ചതു മുതൽ ചടങ്ങുകൾ സമാരംഭിച്ചു. പെരുന്ന സുബ്രഹ്മണ്യക്ഷേത്രത്തിൽവച്ചു് ഊരാണ്മക്കാരായ നമ്പൂതിരിമാരും യോഗക്ഷേമസഭക്കാരുംകൂടി തയ്യാർ ചെയ്തിരുന്ന അലംകൃതമായ പന്തലിൽ അദ്ദേഹത്തെ യഥോചിതം ആദരിച്ചിരുത്തി മാല്യസമർപ്പണവും മററു സല്ക്കാരങ്ങളും ചെയ്തു. അനന്തരം നടന്ന കരയോഗമന്ദിരത്തിൻെറ ഉൽഘാടനം സാഹിത്യകുശലൻ ടി. കെ. കൃഷ്ണമേനോനാണു് (ശ്രീമതി മാധവിഅമ്മയുടെ മാതുലൻ) നടത്തിയതു്. സാഹിത്യസഖി ടി.സി. കല്യാണിഅമ്മയും സന്നിഹിതയായിരുന്നു. പതിനൊന്നുമണി മുതൽ നാനാജാതിമതസ്ഥരായ അതിഥികൾക്കുള്ള സദ്യയുടെ ചടങ്ങുകളായി. ആയിരക്കണക്കിനാണു് ആളുകൾ അതിൽ പങ്കുകൊണ്ടതു്. അഞ്ഞൂറുപറ അരിവച്ച ഒരു സദ്യയായിരുന്നു അതു്. അതിനുതക്കവണ്ണമുള്ള സൗകര്യങ്ങളും സജ്ജമാക്കിയിരുന്നു. അതിഥികളിൽ ഒരു വലിയ വിഭാഗം ഹരിജനങ്ങളായിരുന്നു.

ഉച്ചതിരിഞ്ഞു് എൻ. എസ്സ്. എസ്സ്. ഹെഡ്ഡാഫീസിനു മുൻവശത്തുള്ള മൈതാനത്തു സമ്മേളിച്ച വമ്പിച്ച മഹായോഗത്തിൽ സദസ്യതിലകൻ ടി. കെ. വേലുപ്പിള്ള ആദ്ധ്യക്ഷ്യം വഹിച്ചു.



മന്നം ഷഷ്ടിപൂർത്തിസ്മാരക കരയോഗമന്ദിരം—പെരുന്ന

മന്നത്തിന്റെ ഗൃഹത്തിൽനിന്ന്‌ അദ്ദേഹത്തേയും അദ്ധ്യക്ഷനേയും വാദ്യഘോഷസമന്വിതമായ ഒരു ഘോഷയാത്രയോടുകൂടിയാണു്‌ വളണ്ടിയർമാർ യോഗസ്ഥലത്തേക്കു്‌ സ്വീകരിച്ചുകൊണ്ടുവന്നതു്‌. ഉദ്യോഗസ്ഥാനുദ്യോഗസ്ഥന്മാരുൾപ്പെട്ട അനവധി ബഹുമാന്യവ്യക്തികളും നാട്ടിന്റെ നാനാഭാഗത്തുനിന്ന്‌ വലുതായ ഒരു പുരുഷാരവും ആ യോഗത്തിൽ പങ്കുകൊണ്ടു. നിരവധി പാരിതോഷികങ്ങളും, മംഗളപത്രങ്ങളും, ശതക്കണക്കിനു്‌ പുഷ്പമാല്യങ്ങളും അദ്ദേഹത്തിനു സമർപ്പിക്കപ്പെട്ടു. വിശേഷിച്ചും ചങ്ങനാശ്ശേരിയിലെ ക്രിസ്ത്യൻ മുസ്ലീം സമുദായങ്ങൾ മന്നത്തിനു നൽകിയ ആശിർവാദങ്ങളും ആദരാഞ്ജലികളും ഹൃദയാകർഷകമായിരുന്നു. പ്രിയപുത്രന്റെ സമുദായസേവനപരമായ ത്യാഗങ്ങളേയും സേവനങ്ങളേയും ഇത്ര വിപുലമായ തോതിൽ, ഹാർദ്ദമായ രീതിയിൽ, നാട്ടാർ ആദരിക്കുകയും അഭിനന്ദിക്കുകയും ചെയ്യുന്നതുകണ്ടു്‌ ആനന്ദാശ്രുക്കൾ പൊഴിച്ചുകൊണ്ടു്‌ മന്നത്തിന്റെ വലതുവശത്തു്‌ ഉപവിഷ്ടയായിരുന്ന അദ്ദേഹത്തിന്റെ ഭാഗ്യവതിയായ മാതാവു്‌ സദസ്യരുടെയെല്ലാം പ്രത്യേകശ്രദ്ധയെ ആകർഷിച്ചു.

## മന്നം ശതാഭിഷേകമഹാമഹം

1960 ഡിസംബർ 15-ാം തീയതി മുതൽ 1961 ജനുവരി 8-ാം തീയതി വരെ 25 ദിവസങ്ങളിലായി നീണ്ടുനിന്ന അതിദീർഘമായ ചടങ്ങുകളോടുകൂടിയാണു്‌ മന്നം ശതാഭിഷേകമഹാമഹം പന്തളത്തുവച്ചു്‌ ആഘോഷിക്കപ്പെട്ടതു്‌. വൈവിദ്ധ്യമയമായ കലാപരിപാടികൾ, പ്രശസ്തരായ ഇൻഡ്യൻ നേതാക്കന്മാരും മന്ത്രിമാരും പങ്കെടുത്ത വിവിധസമ്മേളനങ്ങൾ, അതിവിപുലമായ തോതിൽ നടത്തപ്പെട്ട അഖിലേന്ത്യാപ്രദർശനം, സ്വീകരണങ്ങൾ, ഘോഷയാത്രകൾ എന്നിങ്ങനെ ദിനംപ്രതി പതിനായിരക്കണക്കിനു സന്ദർശകരെ പന്തളത്തേക്കു്‌ ആകർഷിച്ചുകൊണ്ടിരുന്ന ഒരു പരിപാടിയായിരുന്നു അതു്‌. കേരളത്തിൽ അതിനു മുമ്പും പിമ്പും യാതൊരു വ്യക്തിയെ സംബന്ധിച്ചും ഇത്രത്തോളം പൊതുജനസഹകരണത്തോടുകൂടിയ ഒരു മഹോത്സവം കൊണ്ടാടപ്പെട്ടിട്ടുണ്ടെന്നു തോന്നുന്നില്ല. നാല്പത്താറു സംവത്സരക്കാലത്തെ നിസ്വാർത്ഥസേവനം കൊണ്ടു്‌ സമുദായമണ്ഡലത്തിൽ തികച്ചും സൃഷ്ടിപരമായ ഒരു വമ്പിച്ച പരിവർത്തനം ഉണ്ടാക്കിയതിനും പുറമെ, കേരളത്തിലെ രാഷ്ട്രീയമണ്ഡലത്തിലെ രണ്ടുമൂന്നു പരീക്ഷണഘട്ടങ്ങളിൽ ധീരതയോടും, പൗരുഷത്തോടും, നിസ്തുല്യമായ സംഘടനാപാടവത്തോടുംകൂടി നാടിനെ നയിക്കുകകൂടിച്ചെയ്ത ഒരു നേതാവിനെയാണു്‌ തങ്ങൾ ആരാധിക്കുന്നതെന്ന ബോധം ജനങ്ങൾക്കു പൊതുവെയുണ്ടായിരുന്നു. വിശേഷിച്ചും ലോകപ്രശസ്തമായ കേരളവിമോചനസമരം നയിച്ച മന്നത്തിന്റെ നാമം ദ്വീപാന്തരങ്ങളിൽപ്പോലും അറിയപ്പെട്ടിരുന്ന ഒരു ഘട്ടമായിരുന്നു അതു്‌. ശതാഭിഷേകസമ്മേളനം, നായർമഹാസമ്മേളനം, സാംസ്കാരികസമ്മേളനം, വനിതാസമ്മേളനം, വിദ്യാഭ്യാസസമ്മേളനം, സാമ്പത്തികസമ്മേളനം, ആരോഗ്യസമ്മേളനം, വിദ്യാർത്ഥിസമ്മേളനം മുതലായി പല സമ്മേളനങ്ങളിലായി ലാൽബഹദൂർശാസ്ത്രി, മനുഭായ്ഷാ, ഹുമയൂൺ കബീർ, ഡി. പി. കാർമാക്കർ, വി. കെ. കൃഷ്ണമേനോൻ, എ. എം. തോമസ്‌ എന്നീ കേന്ദ്രമന്ത്രിമാരും, മുഖ്യമന്ത്രി പട്ടം താണുപിള്ള തുടങ്ങിയുള്ള അന്നത്തെ കേരളമന്ത്രിമാരും, കേരളഗവർണ്ണരും, ഇൻഡ്യയുടെ ചീഫ്‌ ജസ്റ്റീസ്‌ ബി. പി. സിൻഹ, ചങ്ങനാശ്ശേരി ആർച്ചുബിഷപ്പ്‌ ഡോക്ടർ

മാത്യു കാവുകാട്ടുതിരുമേനി, ശ്രീമതി ലീലാവതി മുൻഷി, ജി. പി. നായർ (ബോംബെ) മുതലായ മററു പ്രശസ്തവ്യക്തികളും, ഉൽഘാടകരായും അദ്ധ്യക്ഷന്മാരായും ആ സമ്മേളനങ്ങളിൽ പങ്കുകൊണ്ടു.

ഡിസംബർ 18-ാംതീയതിയിലെ ശതാഭിഷേകസമ്മേളന ചടങ്ങുകളായിരുന്ന ഏററവും ഭാവഗംഭീരമായതു്. പെരുന്നയിലുള്ള വസതിയിൽനിന്നു് മന്നത്തിനെ, ഇരുപതുമൈൽ അകലെ പന്തളം വരെ നീണ്ടുനിന്ന ഒരു ഗംഭീരഘോഷയാത്രയോടും വഴിനീളെയുള്ള നിരവധി സ്വീകരണങ്ങളോടും കൂടിയാണു് എതിരേററുകൊണ്ടു പോയതു്. അത്തരം ഒരു എതിരേല്പു് കേരളത്തിന്റെ ചരിത്രത്തിൽ മറെറാരു വ്യക്തിയെ സംബന്ധിച്ചും ഉണ്ടായിട്ടില്ലെന്നുതന്നെ പറയാം. മയൂരാകൃതിയിലുള്ള ഒരു ഉയന്ന മഞ്ചത്തിൽ ഉപവിഷ്ടനായിരുന്ന അദ്ദേഹത്തെ അനുഗമിച്ച ശതക്കണക്കിന കാറുകളുടേയും ഇരുപതുമൈൽ റോഡിന്റെ ഇരുവശങ്ങളിൽ കൂടിയ ജനാവലിയുടേയും, പ്രധാനസ്ഥലങ്ങളിലെല്ലാം സ്വീകരണങ്ങളും മാല്യാപ്പണങ്ങളും നടത്താൻ കാത്തുനിന്നിരുന്ന ആരാധകരുടേയും സാന്നിദ്ധ്യംകൊണ്ടു വന്നു ശബളമായ ഒരു ഘോഷയാത്രയായിരുന്നു അതു്. മിക്കസ്ഥലങ്ങളിലും നിലവിളക്കും നിറപറയും വച്ചു ശുഭ്രവസ്ത്രധാരികളായിനിന്നു് സ്നേഹാദരങ്ങൾ അർപ്പിച്ച നാനാജാതിമതസ്ഥരായ ജനസമൂഹത്തെ ആനന്ദവിവശനായി കണ്ടുകൊണ്ടാണു് പന്തളംവരെയുള്ള ഓരോ മൈൽ റോഡും അദ്ദേഹം കടന്നു പോയതു്. തികച്ചും രാജകീയമായ ഘോഷയാത്രതന്നെയായിരുന്നു അതു്. സ്വീകരണങ്ങളുടെ സംഖ്യാധിക്യം മൂലം, രാവിലെ ഏഴുമണിക്കു തിരിച്ച ഘോഷയാത്ര പതിനൊന്നുമണിയായപ്പോൾ മാത്രമേ പന്തളത്തെത്തുകയുണ്ടായുള്ളു.

18-ാംതീയതിയിലെ സമ്മേളനവും അതിഗംഭീരമായിരുന്നു. ഇൻഡ്യയുടെ ചീഫ്ജസ്റ്റീസ് ബഹുമാനപ്പെട്ട ബി. പി. സിൻഹയാണു് സമ്മേളനം ഉൽഘാടനം ചെയ്തതു്. മന്നത്തിന്റെ സുന്ദരസ്വപ്നങ്ങളിലൊന്നായിരുന്ന പന്തളത്തെ ഗംഭീരമായ കോളേജുകെട്ടിടത്തിന്റെ ഉൽഘാടനകർമ്മവും ആ അവസരത്തിൽ ജസ്റ്റീസ് സിൻഹ നിർവ്വഹിച്ചു. കേരളമുഖ്യമന്ത്രി പട്ടംതാണുപിള്ള ആ മഹാസമ്മേളനത്തിൽ ആദ്ധ്യക്ഷ്യം വഹിച്ചു.

ആത്മാത്ഥതനിറഞ്ഞ വീരാരാധനയുടെ ഒരു മഹനീയ ദൃഷ്ടാന്തമായിരുന്നു സമ്മേളനത്തിലെ ചടങ്ങുകൾ പൊതുവെതന്നെ. മന്നത്തിനു് അപ്പോൾ സമർപ്പിക്കപ്പെട്ട ഹാരങ്ങൾ പ്ലാററ്ഫാറത്തിൽ കൂടിക്കിടന്നതു് അദ്ദേഹം ജനങ്ങളിൽനിന്നു നേടിക്കഴിഞ്ഞ അനുഗ്രഹാശിസ്സുകളുടെ പ്രതീകമെന്നോണം ഒരു കുന്നിന്റെ ഉയരത്തിൽ കാണാനുണ്ടായിരുന്നു. അഞ്ചുലക്ഷത്തിൽപരം രൂപയുടെ ഒരു സഞ്ചിതനിധിയാണു ആഘോഷക്കമ്മിററിക്കാർ ആ സമ്മേനത്തിൽവച്ചു് അദ്ദേഹത്തിനു സമപ്പിച്ചതു്. കേരളവനിതകൾ ശേഖരിച്ച 1,001 പവനും അവിടെവച്ചു സംഭാവന ചെയ്യപ്പെട്ടു. അദ്ദേഹത്തെ അടുത്തറിഞ്ഞവരും, സൂക്ഷ്മമായി പഠിച്ചു വിലയിരുത്തിയവരുമായ അനേകം പ്രശസ്ത വ്യക്തികളുടെ പ്രബന്ധങ്ങളും പഠനങ്ങളും അടങ്ങിയ കമനീയമായ ഒരു ഉപഹാരഗ്രന്ഥവും അന്നു സമർപ്പിക്കപ്പെട്ടു.

ഇരുപത്തിഅഞ്ചു ദിവസവും കലാപരിപാടികളുടെ ഒരു വേലിയേററംതന്നെയായിരുന്നു. കേരളത്തിലെ ആധുനികങ്ങളും പുരാതനങ്ങളുമായ ഒരൊററ കലപോലും ആ പരിപാടികളിൽ വിട്ടു

പോയിട്ടുണ്ടോ എന്ന സംശയമാണ്. മുൻപന്തിയിൽ വന്നിട്ടുള്ള സകല കലാകാരന്മാർക്കും അവരുടെ പ്രകടനങ്ങൾക്കും സന്ദർഭം നല്ലാതേയും ഇരുന്നില്ല. പതിനൊന്നു നാഗസ്വരക്കച്ചേരികളും, 15 നാടകങ്ങളും, 15 നൃത്തസംഘങ്ങളുടേയും 22 മററു ദൃശ്യകലാസംഘക്കാരുടേയും 21 കാഥികസംഘങ്ങളുടേയും 55 ഗായകന്മാരുടേയും കലാപ്രദർശനങ്ങളുമാണ് ആ ദിവസങ്ങളിൽ നടത്തപ്പെട്ടതു്. മൊത്തം ആയിരത്തഞ്ഞൂറോളം കലാകാരന്മാർക്ക് അവയിൽ ഭാഗഭാക്കുകളാകാൻ കഴിഞ്ഞതായി കണക്കാക്കപ്പെട്ടിരിക്കുന്നു. പ്രശസ്തകലാകാരന്മാരിൽ ചെമ്മാങ്കുടി ശ്രീനിവാസയ്യർ, അമ്പലപ്പുഴ ബ്രദേഴ്സ്, എം. എസ്സ്. സുബ്ബലക്ഷ്മി, പത്മിനിരാഗിണിമാർ, ഗുരുഗോപിനാഥ്, ശിവാജി ഗണേശൻ മുതലായവരുടെ പരിപാടികൾ ആഘോഷങ്ങളുടെ മേന്മ വളരെ വർദ്ധിപ്പിച്ചു. നൃത്തം, നാടകം, കഥകളി, കഥാപ്രസംഗം, അഷ്ടപദി, തിരുവാതിര, ഉട്ടുക്കുകച്ചേരി, താളവാദ്യക്കച്ചേരി, ചെണ്ട, തായമ്പക, പരിചമുട്ടുകളി, കളരിപ്പയററ് എന്നിങ്ങനെ കേരളീയകലകളിൽ മിക്കതും അവിടെ പ്രദർശിക്കപ്പെടുകയുണ്ടായി. ഇല്ലായിരുന്നതേതെന്നു പറയാനാണു പ്രയാസം.

ജനുവരി 8-ാം തീയതിയിലെ സമാപനസമ്മേളനത്തിൽ മന്നം തൻെറ കൃതജ്ഞ പ്രദർശിപ്പിച്ചു. തികച്ചും നിസ്വാർത്ഥനായ കർമ്മയോഗിയുടെ സുശിക്ഷിതമനോഭാവത്തോടുകൂടിയാണ്, അദ്ദേഹം തനിക്കു നല്കപ്പെട്ട അഗ്ര്യപൂജയെ വീക്ഷിച്ചതു്. അദ്ദേഹത്തെയല്ല അദ്ദേഹത്തിനു് അനുഷ്ഠിക്കാൻ കഴിഞ്ഞ ജനസേവനത്തെയാണ് ജനങ്ങൾ ആദരിക്കുന്നതെന്ന് തികച്ചും ബോധവാനായിരുന്നു മന്നം. അതിനാൽ എൺപത്തിനാലാമത്തെ വയസ്സിലും, വീണ്ടും സമുദായസമക്ഷം ഒരു ആത്മസമർപ്പണത്തിനാണ് അദ്ദേഹം മുതിർന്നതു്. മുന്നിൽ കണ്ട ജനമഹാസമുദ്രത്തെ അഭിസംബോധനചെയ്തുകൊണ്ടു് അദ്ദേഹം ഇപ്രകാരം പറഞ്ഞു:

"ഞാൻ നിങ്ങളുടേതാണ്, നിങ്ങൾ എൻേറതാണ്. നിങ്ങൾക്കു വിധേയനായി മരണംവരെ കഴിയുമെന്ന് ഞാൻ ഇതാ ഉറപ്പുതരുന്നു."

തനിക്കു പിന്നാലെയും തൻെറ സ്ഥാപനങ്ങൾ നടത്തിക്കൊണ്ടുപോകാൻ ഒരു യുവതലമുറയുണ്ടെന്നുള്ളതിനു് ഒരു ഉറപ്പായിട്ടാണ്, ആഘോഷങ്ങളേയും, ആദരാഭിനന്ദനങ്ങളേയും അദ്ദേഹം വീക്ഷിച്ചതു്. ആ വിശ്വാസം അദ്ദേഹം ഇപ്രകാരം വെളിപ്പെടുത്തി:

"നമ്മുടെ സ്ഥാപനവും നാടും ശരിക്കു ഭരിക്കാൻ കഴിവുള്ള യുവജനങ്ങൾ ഉണ്ടു്. നടത്താനാളില്ലെന്നു വ്യാഖ്യാനിക്കുന്നവർക്ക് സമാധാനവും ഉത്സാഹവും നല്കുന്നതാണ് ഈ സമ്മേളനം. പന്തളം കോളേജിൻെറ മുന്നിൽ നില്ക്കുമ്പോൾ എൻെറ ഹൃദയം നാല്പത്താറു കൊല്ലത്തെ എൻ. എസ്സ്. എസ്സിൻെറ ചരിത്രം ഒരു മായാദീപമെന്നപോലെ കാണുന്നു."

നാല്പത്തിയാറുകൊല്ലത്തെ എൻ. എസ്സ്. എസ്സിൻെറ ചരിത്രം മന്നം മുന്നിൽ കാണുന്നുവെന്നു പറയുമ്പോൾ അതു് അർത്ഥവത്താണ്. എന്തെല്ലാം പരീക്ഷണങ്ങളും പരിവർത്തനങ്ങളും ദശാസന്ധികളുമാണ് സൊസൈററിയോടൊപ്പം അദ്ദേഹവും അതിനിടയിൽ തരണം ചെയ്തതു്. പന്തളം കോളേജിനേയോ, മഹാത്മാഗാന്ധി കോളേജിനേയോ, പെരുന്ന എൻ. എസ്സ്. എസ്സ്. ഹിന്ദുകോളേജിനേയോപോലെ സ്വപരിശ്രമംകൊണ്ടുണ്ടായ വമ്പിച്ച സൗധങ്ങളുടെ മുമ്പിൽ നില്ക്കുമ്പോൾ, സൊസൈററിയുടെ പ്രാരംഭകാലത്തെ കെട്ടിടംപണികൾക്കു താൻ സഹിക്കേണ്ടിവന്ന ക്ലേശങ്ങളെപ്പററി

അദ്ദേഹം ഓൎത്തുപോകുക എന്നതു തികച്ചും സ്വാഭാവികമാണ്. കറുകച്ചാൽ മിഡിൽ സ്കൂൾ കെട്ടിടംപണിക്കാലത്തു് ഒരുദിവസത്തെ കൂലിക്കു കാത്തുനിന്ന പണിക്കാരെ അയയ്ക്കാൻ, ആ ദിവസം രാത്രി അനേകം മൈൽ അകലെയുള്ള ഒരാളിന്റെ പക്കൽനിന്നു് കാൽനടയായി എത്തി പണം കടം വാങ്ങിക്കൊണ്ടു വരേണ്ടിവന്നതും, പലപ്പോഴും വീട്ടുതോറും ഭിക്ഷതെണ്ടി പണമുണ്ടാക്കേണ്ടിവന്നതും, കെട്ടുതെങ്ങുകളിൽനിന്നു് തേങ്ങ ഇട്ടുവിക്കാൻ കാത്തികപ്പള്ളി താലൂക്കിലും മററും കാൽനടയായി സഞ്ചരിക്കേണ്ടിവന്നതും, സൗജന്യലേശമില്ലാത്തവരെപ്പോലും കാൎയ്യം പറഞ്ഞു മനസ്സിലാക്കി ദാനശീലരാക്കി പണം വാങ്ങേണ്ടിവന്നതും, പലരും മുഷിഞ്ഞതും, എന്നാൽ പലരും കലീനതയോടെ പെരുമാറിയതും എല്ലാം അദ്ദേഹത്തിന്റെ മനസ്സിൽക്കൂടി കടന്നുപോയിരിക്കാം. ഏതായാലും അന്നത്തെ ക്ലേശങ്ങളെല്ലാം ഇന്നു് ഈ വിധത്തിൽ ഫലിച്ചു് നാട്ടിനു് അഭിമാനസ്തംഭങ്ങളായ സ്ഥാപനങ്ങളായി തലയുയൎത്തി നില്ക്കുന്നതു കാണുമ്പോൾ അവയ്ക്കെല്ലാം പ്രധാന കാരണഭൂതനായ വ്യക്തിക്കു കഴിഞ്ഞുപോയ ക്ലേശങ്ങൾ മാധുൎയ്യംവഴിയുന്ന അനുസ്മരണകളായി അനുഭവപ്പെടുക സ്വാഭാവികമാണ്. ശതാഭിഷേകസന്ദൎഭംപോലെ ആ മാധുൎയ്യം ആസ്വദിക്കാൻ അദ്ദേഹത്തെ അൎഹനാക്കുന്ന മറെറാരു സന്ദൎഭം അതിനുമുമ്പ് ഉണ്ടായിരുന്നെന്നു തോന്നുന്നില്ല.

## സൊസൈററിയും രാഷ്ട്രസേവനവും

സർവീസ് സൊസൈററി ഒരു സമുദായസ്ഥാപനമാണ്. രാഷ്ട്രീയകാൎയ്യങ്ങളിൽ അതിനു നേരിട്ടു ബന്ധമില്ല. എങ്കിലും ദേശാഭിമാനവും രാജ്യസ്നേഹവും ജന്മസിദ്ധമായിട്ടുള്ള ഒരു സമുദായത്തിന്റെ വക സ്ഥാപനങ്ങൾ, ഒടുവിൽ രാഷ്ട്രത്തിന്റെ സമ്പത്തുകളായേ പരിണമിക്കുകയുള്ളുവെന്നതു് സൊസൈററി നിസ്സംശയം തെളിയിച്ചിട്ടുണ്ടു്. രാജ്യം പരീക്ഷണദശയിലെത്തിയ സന്ദർഭങ്ങളിലെല്ലാം സർവീസ് സൊസൈററി സമുദായതാല്പര്യങ്ങൾ ബലികഴിച്ചും രാഷ്ട്രതാല്പൎയ്യം സംരക്ഷിച്ചതിനെപ്പററി മുമ്പു പറഞ്ഞുകഴിഞ്ഞു. ഭാരതത്തിനാകമാനംതന്നെ അഭിമാനപുരസ്സരം അനുസ്മരിക്കാവുന്ന മറ്റു ചില സംഭവങ്ങൾ മന്നത്തിന്റെ ശതാഭിഷേകത്തിനുശേഷം ഉണ്ടായിട്ടുണ്ടു്. അവയിൽ ഒന്നു് ചൈനീസ് ആക്രമണംനിമിത്തമുണ്ടായ അടിയന്തിരാവസ്ഥയെ നേരിടാൻ ഏൎപ്പെടുത്തപ്പെട്ട ഇൻഡ്യാഗവണ്മെന്റിന്റെ ദേശീയപ്രതിരോധനിധിയിലേക്കു മന്നത്തിന്റെ ആഹ്വാനമനുസരിച്ചു് സർവീസ്സൊസൈറ്റി ഒരു ലക്ഷംരൂപ സംഭാവനചെയ്യാൻ തീരുമാനിച്ചതാണ്. കൂടാതെ എൻ. എസ്സ്. എസ്സ്. വകയായ സ്വൎണ്ണം മുഴവൻ (1857 ഗ്രാം) ഇൻഡ്യാഗവണ്മെൻറിന്റെ ഗോൾഡ്ബോണ്ടിൽ നിക്ഷേപിക്കുകയും ചെയ്തു. മന്നത്തിനു പല അവസരങ്ങളിലായി സംഭാവന ലഭിച്ചതും അദ്ദേഹം അപ്പപ്പോൾ സൊസൈററിക്കുതന്നെ ദാനംചെയ്തുവന്നിരുന്നതുമായ സ്വൎണ്ണാഭരണങ്ങളും, സ്വൎണ്ണനാണയങ്ങളുംകൂടി ഇൻഡ്യാഗവണ്മെൻറിനുള്ള ഈ സംഭാവനയിൽ ഉൾപ്പെട്ടിട്ടുണ്ടു്. ശതാഭിഷേകംപ്രമാണിച്ചു് തിരുവിതാംകൂർ മഹാരാജാവു് മന്നത്തിനു സമ്മാനിച്ച ഗൗരീശങ്കരമാലയും, മറെറാരു സ്വൎണ്ണമോതിരവും അദ്ദേഹം പ്രധാനമന്ത്രി നെഹ്റുവിനു് ഒരു ജന്മദിനപാരിതോഷികമായി അയച്ചുകൊടുത്തതും ഒരു ദേശീയസംഭാവനയായിട്ടാണ് പരിണമിച്ചതു്. കൂടാതെ സൊസൈററിവക എഞ്ചിനീയറിംഗ് കോളേജ്,

പോളിടെക്നിക് എന്നീ സ്ഥാപനങ്ങൾ യുദ്ധോപകരണനിർമ്മാണത്തിന്ന പ്രയോജനപ്പെടുത്താൻ വിട്ടുകൊടുക്കാൻ സമ്മതിച്ചു് സൊസൈറ്റി ഇൻഡ്യാഗവണ്മെൻറിനെ അറിയിക്കുകയുമുണ്ടായി. കേരളത്തിലെന്നല്ല, ഇൻഡ്യയിൽത്തന്നെയായാലും മറെറാരു സാമുദായികസ്ഥാപനവും ദേശീയസേവനത്തിനായി ഇത്രമാത്രം ആത്മസമർപ്പണം ചെയ്ത ദൃഷ്ടാന്തം കണ്ടെത്താൻ കഴിയുമെന്നുതോന്നുന്നില്ല.

ശതാഭിഷേകം സംബന്ധിച്ചു് മന്നത്തിനു ലഭിച്ച അഞ്ചരലക്ഷത്തിൽ പരം രൂപ(മന്നംനിധി)യുടെ വിനിയോഗവും പൊതുവെ രാജ്യതാല്പര്യത്തെ ലക്ഷ്യമാക്കിയുള്ള ഒരു സരണിയിലാണു് ആസൂത്രണം ചെയ്യപ്പെട്ടതു്. നാല്പതുശതമാനം പലിശനിരക്കിൽ ഒരു എൻഡോവ്മെന്റായി നിക്ഷേപിക്കപ്പെട്ടിട്ടുള്ള ഈ തുകയുടെ പലിശയായി ആണ്ടുതോറും കിട്ടുന്ന 22,000 രൂപയിൽനിന്നു് 12,000 രൂപാ എൻ. എസ്സ്. എസ്സ്. മെഡിക്കൽ മിഷൻ ആശുപത്രിയിൽ ചികിത്സാർത്ഥം വരുന്ന നിർദ്ധനരായ രോഗികൾക്കു് ഔഷധത്തിനും ആഹാരത്തിനുമായി വിതരണം ചെയ്യുന്നതിനും, ശേഷിച്ച 10,000 രൂപ എൻ. എസ്സ്. എസ്സ്. കോളേജുകളിൽനിന്നു് ഉയന്നനിലയിൽ ബിരുദം സമ്പാദിച്ചു് പോസ്റ്റ് ഗ്രാഡ്യേറ്റ് കോഴ്സുകളിൽ ഉപരിപഠനാർത്ഥം പോകുന്ന വിദ്യാർത്ഥികൾക്കു സ്കോളർഷിപ്പായി കൊടുക്കുന്നതിനുമാണു് നീക്കിവച്ചിരിക്കുന്നതു്.

ഇങ്ങനെ സൊസൈററിയുടെ ആരംഭംമുതല്ക്കേ പ്രഖ്യാപിതമായിരുന്ന ദേശീയാദർശത്തിലേക്കു് പ്രവൃത്തികൊണ്ടുതന്നെ ഉത്തരോത്തരം പരിവർത്തനം ചെയ്തുകൊണ്ടിരിക്കുകയാണു് ആ സ്ഥാപനം. ഇന്നു് രാജ്യമാകെ, രാഷ്ട്രീയതലത്തിൽപ്പോലും, അന്തർഹിതമായി നടമാടുന്ന വർഗ്ഗീയതയുടെ അന്തരാളത്തിൽ വർഗ്ഗീയതയുടെ ഭാഷയിൽ ചിലപ്പോൾ സൊസൈററിപ്രവർത്തകരും സംസാരിക്കേണ്ടിവരുന്നുണ്ടെങ്കിലും ദേശീയാദർശത്തിൽനിന്നു് അവർ ഒരിക്കലും അന്തരാ അകന്നിട്ടില്ല; അകലാൻ സാദ്ധ്യവുമല്ല. ഭാരതത്തിൽ സാമുദായികപരിധിയിൽ നിന്നുകൊണ്ടു് ദേശീയസേവനം അനുഷ്ഠിക്കുന്ന സംഘടനകളിൽ ഏററവും പ്രമുഖമായ സ്ഥാനം സർവ്വീസ്സൊസൈററിക്കുണ്ടായിരിക്കുകയും ചെയ്യും.

**കമ്പിസന്ദേശം**
**സ്കൂൾ സ്ഥാപനത്തിനിടയാക്കി**

ഒരു കമ്പിസന്ദേശം ഒരു സ്കൂളിന്റെ നിർമ്മാണത്തിനു പ്രേരകമായി എന്നുള്ളതു് കൗതുകാവഹമല്ലേ? പ്രാക്കുളത്തു് അതുണ്ടായി. ഒന്നാംലോകമഹായുദ്ധകാലം. തിരുവിതാംകൂർ വനംവകുപ്പിന്റെ ചീഫ് കൺസർവേറ്ററായി പില്ക്കാലത്തു ജോലിനോക്കിയിരുന്ന പ്രാക്കുളം രാമൻപിള്ളയും അദ്ദേഹത്തിന്റെ സ്യാലൻ പത്മനാഭപിള്ളയും ഉപരിപഠനാർത്ഥം യൂറോപ്പിൽ താമസിക്കുകയാണു്. അവക്കു ചില അടിയന്തിരകാര്യങ്ങൾ പ്രാക്കുളത്തുള്ള ബന്ധുജനങ്ങളെ കമ്പിസന്ദേശംവഴി അറിയിക്കേണ്ടിവന്നു. പ്രാക്കുളം പരമേശ്വരൻപിള്ളയുടെ പക്കലാണു് കമ്പിസന്ദേശം കിട്ടിയതു്. അതു വായിക്കാൻ പ്രാക്കുളത്തും പരിസരങ്ങളിലും ഇംഗ്ലീഷ് പഠിച്ചവർ ഇല്ല. പ്രാക്കുളം പരമേശ്വരൻപിള്ള, അന്നു് കൊല്ലത്തെ അഭിഭാഷകപ്രമുഖനായിരുന്ന ചങ്ങനാശ്ശേരി പരമേശ്വരൻപിള്ളയെ സമീപിച്ചു് കമ്പിയിലെ വിവരങ്ങൾ മനസ്സിലാക്കി. ഈ കമ്പിസംഭവം കാരണവരെ അല്പം ഒന്നിരുത്തിച്ചിന്തിപ്പിച്ചു. കമ്പി വായിക്കാനുതകുന്ന ഇംഗ്ലീഷ് ഭാഷ പഠിപ്പിക്കാൻ ഒരു സ്കൂൾ തന്റെ നാട്ടിൽ കൂടിയേ തീരൂ എന്നു് അദ്ദേഹം നിശ്ചയിച്ചു. പ്രാക്കുളം പരമേശ്വരൻപിള്ളയുടെ അന്നത്തെ നിശ്ചയം ആകാരംപൂണ്ടതാണു് സുപ്രസിദ്ധമായ ഇന്നത്തെ പ്രാക്കുളം ഹൈസ്കൂൾ.

# അനുബന്ധം I

## നായന്മാർ കേരളചരിത്രത്തിൽ

നാനൂററിപ്പതിനൊന്നുകൊല്ലം മുമ്പ് പശ്ചിമേന്ത്യൻ കടൽത്തീരത്തു കപ്പലിറങ്ങിയ കവിയും പോരാളിയുമായ പോർത്തുഗീസുകാരൻ ലൂയി ഡാ കാമോയൻസ് ഒരു ദീർഘകാവ്യമെഴുതിയിട്ടുണ്ട് 'ലൂസിയാഡ്'' എന്ന പേരിൽ. ആരെയും പ്രശംസിക്കുക പതിവില്ലാത്ത വോൾട്ടയർ പ്രസ്തുത കവിയെ പോർത്തുഗീസ് വർജിൽ എന്നു വാഴ്ത്തിക്കാണുമ്പോൾ ആ പോരാളി എത്ര വലിയ ഒരു കവിയായിരുന്നുവെന്നു് ഊഹിക്കാമല്ലോ. അയാളുടെ ഇതിഹാസകാവ്യത്തിലെ ചില വരികൾ ഇങ്ങനെ പരിഭാഷപ്പെടുത്താം:—''തൊഴിൽ ചെയ്യുന്ന താഴ്ന്ന സമുദായങ്ങൾക്കു പൊലിയാസ് എന്നാണു പേർ. ഉൽക്കൃഷ്ടമായ പദവിയാണ് അഭിമാനികളായ നായന്മാർക്കുള്ളതു്. സുഖജീവിതവും കാപട്യവും അവർ വെറുക്കുന്നു. അവരുടെ നെററിത്തടം പോരാളിയുടെ ശിരോലങ്കാരം കൊണ്ടു പരിശോഭിക്കുന്നു. വലത്തെ കൈയിൽ തിളങ്ങുന്ന പടവാളും ഇടത്തെ കൈയിൽ വൻപരിചയും അവർ ധരിക്കുന്നു; ആയുധങ്ങൾ ധരിച്ചും ആപത്തുകളെ ധിക്കരിച്ചും അരചന്റെ ചുററും ആ ഉഗ്രസംഘം നിലകൊള്ളുന്നു.'' ലൂസിയാഡിലെ ഈ വരികളിൽ, അക്കാലത്തെ കേരളത്തിലെ നായന്മാരുടെ അസാമാന്യപ്രഭാവത്തെ അല്പമായിട്ടെങ്കിലും ദർശിക്കുവാൻ സാധിക്കുന്നതാണ്. ആ കഴിഞ്ഞകാലത്തിൽനിന്നു നായർസമുദായത്തിന്റെ ഇന്നത്തെ നില എത്രത്തോളം വ്യത്യസ്തമായിരിക്കുന്നുവെന്നു വെളിപ്പെടുത്തേണ്ടതായ ഭാരം സമുദായപരിഷ്കർത്താവിന്റേതാകയാൽ അക്കാര്യം അങ്ങോട്ടു വിടുക.

ഇതിഹാസപുരാണങ്ങളിൽ കേരളീയരെക്കുറിച്ചുള്ള പ്രസ്താവനകൾ പരിശോധിക്കുന്നതായാൽ അക്കാലങ്ങളിലെ സാമാന്യസാമൂഹ്യനടപടികളുടെ സൂചനകൾ ലഭിക്കുന്നതാണ്. മഹാഭാരതത്തിൽ ദുര്യോധനപക്ഷത്തിൽ ചേർന്നു യുദ്ധം ചെയ്യുവാൻ ആരെയെല്ലാം ക്ഷണിക്കേണമെന്നും ക്ഷണിക്കരുതെന്നും ആലോചിക്കുന്ന ഒരു രംഗം വർണ്ണിക്കപ്പെട്ടുകാണുന്നു. കേരളം ദുർദ്ധർഷരാജ്യമാകയാൽ അവിടത്തെ പടയാളികളെ കൗരവപക്ഷത്തിൽ ചേർക്കരുതെന്നു കർണ്ണൻ ദുര്യോധനനോടു പറഞ്ഞതായി വിവരിച്ചിട്ടുണ്ട്. സാമൂഹ്യചരിത്രപണ്ഡിതന്മാർ ഇതിനെപ്പററി അഭിപ്രായപ്പെടുന്നതു് കേരളത്തിലെ പടയാളികളായ നായന്മാർ അനുചരിച്ച മരുമക്കത്തായസമ്പ്രദായമാണ് ദുർദ്ധർഷമെന്നത്രെ. നായന്മാരെപ്പററി ചരിത്രപരമായ ഒരു തെളിവു ലഭിക്കുന്നതു് ചന്ദ്രഗുപ്തമൗര്യന്റെ മന്ത്രമണ്ഡപത്തിലെ ഗ്രീക്ക്സ്ഥാനപതിയായ മെഗാസ്തനീസിന്റെ പ്രസ്താവനയിൽനിന്നാകുന്നു. കേരളത്തിലെ അത്യൽകൃഷ്ടമായ സമുദായം നായന്മാരാണെന്നും, എന്തു ബുദ്ധിമുട്ടുകളും നിരാക്ഷേപം സഹിക്കുവാൻ കരുത്തുള്ള അക്കൂട്ടർ 'കാപിത്താലിയ'യിൽ ഖനികൾ കുഴിച്ചു സ്വർണ്ണമെടുക്കാറുണ്ടെന്നും മെഗാസ്തനീസ് വിവരിച്ചിട്ടുണ്ട്. കാപിത്താലിയ വയനാട്ടിലെ 'കാമൽസ്ഹംപ്'' എന്നു് ഇംഗ്ലീഷിൽ പേർ പറയുന്ന പർവ്വതദേശ

മാണെന്നു ചരിത്രകാരന്മാർ പ്രസ്താവി ച്ചുകാണുന്നു.

കേരളം സന്ദർശിച്ചിട്ടുള്ള വിദേശ സഞ്ചാരികളെല്ലാം നായന്മാരുടെ സ്ഥി തിഗതികളെക്കുറിച്ചു പറയാതിരുന്നി ട്ടില്ല. പ്ലിനിയുടെ ചരിത്രക്കുറിപ്പുകളിൽ 'നാറേയ്'മാരെ കേരളത്തിലെ പ്രമാ ണികളായി ചിത്രീകരിച്ചിട്ടുണ്ടു്. 1583-ൽ വില്യം ലീഡ്സ് എന്ന രത്ന വ്യാപാരിയോടും, ജെയിംസ്സ്റ്റോറി എന്ന ചിത്രകാരനോടും, ജോൺന്യൂബ റി എന്ന പലചരക്കുവില്പനക്കാരനോ ടുംകൂടി കേരളത്തിൽ ആദ്യമായി വന്ന ഇംഗ്ലീഷുകാരനായ മാസ്റ്റർ റാൽഫ് ഫിച്ച് ചില മാസങ്ങൾ ഇവിടെ സ ഞ്ചരിച്ചിരുന്നു. അയാൾ നായന്മാരെ പ്പററി ഇപ്രകാരം രേഖപ്പെടുത്തീട്ടുണ്ടു്: "ഇവിടെയുള്ള മലയാളികളിൽ പ്രധാ നപ്പെട്ടവർ നായന്മാരാണു്. മററു മല യാളികളിൽനിന്നു നായന്മാർ ഒട്ടേറെ വ്യത്യസ്തരാണു്. ഇവർ തലമുടി വള ർത്തി ചരടുകൊണ്ടു കൂട്ടിക്കെട്ടി നിത്തു ന്നു. ഉറപ്പുള്ള നീണ്ട വില്ലും, കൂത്തു മൂത്ത ശരങ്ങളും ധരിച്ചിട്ടുള്ള നായ ന്മാർ ധീരരായ പോരാളികളാകുന്നു."

ആകപ്പാടെ നോക്കിയാൽ കേരളത്തി ലെ ഏററവും പുരാതന ജനസഞ്ചയ മാണു് നായന്മാർ എന്നു നിസ്സംശയം പറയാം. നായന്മാർ കേരളത്തിലെ സ്വതവേയുള്ള ആദിമനിവാസികളാ ണോ, മററിടങ്ങളിൽനിന്നു കുടിയേറി പ്പാർത്തിരുന്നവരാണോ എന്നു തിട്ടപ്പെ ടുത്താൻ പ്രയാസമാകുന്നു. ചരിത്രപ ണ്ഡിതന്മാർക്കിടയിൽ ഇക്കാര്യത്തെപ്പറ്റി അഭിപ്രായഭേദങ്ങളുണ്ടു്. തെക്കെ ഇ ന്ത്യയിലെ അതിപ്രാചീന ദ്രാവിഡരാ ണു് നായന്മാരുടെ പൂർവ്വികരെന്നും, ആര്യന്മാരുമായുണ്ടായ സമ്പക്കം നിമി ത്തമാണു് ഇന്നത്തെ ശാരീരികമായ പരിണാമത്തിന്നു വിധേയരായിത്തീൎന്ന തെന്നും ചിലർ പറയുന്നു. മററുചില രാകട്ടെ, ഇന്ത്യയിലെ പല ദേശങ്ങളി ലും സപ്പാരാധകരായ നാഗന്മാർ വസി ച്ചിരുന്നുവെന്നും, ആ നാഗന്മാർ സം ഘംസംഘമായി കേരളത്തിൽ കുടിയേ റിപ്പാൎത്തു നായന്മാരായിത്തീൎന്നതാണെ ന്നും പ്രസ്താവിക്കുന്നു; നായർസ്ത്രീകളുടെ പഴയരീതിയിലുള്ള മുൻപീലിക്കെട്ടെ ന്നും, നാഗപടക്കെട്ടെന്നും പേരുകളുള്ള തലമുടിക്കെട്ടും, അവർ കഴുത്തിലണി യാറുള്ള 'കഴുത്തില'കളിലൊന്നായ നാ ഗപടവും നാഗാരാധനസ്സമ്പ്രദായങ്ങ ളിൽ പെട്ടതാണെന്നു് അവകാശപ്പെട്ട കയും ചെയ്യുന്നു. നരവംശശാസ്ത്രജ്ഞ ന്മാരും ചില അഭിപ്രായങ്ങൾ, ലക്ഷ്യ ങ്ങളോടുകൂടി, വെളിപ്പെടുത്തീട്ടുണ്ടു്. ബങ്കാളിലെ ക്ഷത്രിയക്കും കേരളത്തിലെ നായന്മാക്കും ശരീരഘടനയെ സംബ ന്ധിച്ചു സാരമായ ഐകരൂപ്യം കാണു ന്നുവെന്നും, ഏതോ ഒരു കാലത്തു് കേര ളത്തിൽ കുടിയേറിപ്പാൎത്ത ബങ്കാളക്ഷ ത്രിയരാണു് നായന്മാരുടെ പൂൎവ്വികരെ ന്നും വാദിച്ചിട്ടുണ്ടു്. അതുപോലെത ന്നെ ആന്ധ്രദേശത്തിൽ വടക്കൻഗഞ്ചാ മിലുള്ള ഗുംസൂരിലെ ഉറിയന്മാക്കും കേര ളത്തിലെ നായന്മാക്കും ശാരീരികവും, സാമൂഹ്യവുമായി സാമ്യമുണ്ടെന്നു കാ ണുന്നതുകൊണ്ടു് ഉറിയന്മാരായിരിക്കും നായന്മാരുടെ പൂൎവ്വികരെന്നു ചിലർ പ റഞ്ഞിരിക്കുന്നു. മററുചിലർ, തിരുനെൽ വേലിയിലെ കൊണ്ടയൻകോട്ടെ മറ വരുടെയും നായന്മാരുടെയും സാമുദായി കാചാരങ്ങളെ താരതമ്യപ്പെടുത്തി സാ ജാത്യം അധികമുണ്ടെന്നതിനാൽ രണ്ടു വൎഗ്ഗക്കാരും ഒന്നുതന്നെയാണെന്നു വ രാൻ ഇടയുണ്ടെന്നും കരുതുന്നു. വേറെ ചിലർ, നായന്മാർ തനി ആൎയ്യന്മാരായി രുന്നുവെന്നും ദ്രാവിഡബന്ധംകൊണ്ടു വൎഗ്ഗപരമായി താണവരായിത്തീൎന്ന താണെന്നും പ്രസ്താവിച്ചിരിക്കുന്നു.

മറെറാരു പ്രമാണപ്പെട്ട പ്രസ്താവം നായന്മാർ കേരളത്തിലെ ആദിമനിവാ

സികൾതന്നെയെന്നും, നായാട്ട് അവരു ടെ ജീവിതമാർഗ്ഗമായിരുന്നുവെന്നും, തെക്കെ ഇന്ത്യക്കാരുടെ കൂട്ടത്തിൽ ആദ്യമായി നായയെ മെരുക്കി നായാട്ടിൽ പങ്കെടുപ്പിച്ചതു നായന്മാരാണെന്നും നായാട്ടും നായയുമായി ബന്ധപ്പെട്ടതുകൊണ്ടാണ് നായന്മാർ എന്ന പേർ സിദ്ധിച്ചതെന്നുമാകുന്നു. ഉൾക്കട്ടിയുള്ളതായിത്തോന്നുന്ന ഈ അഭിപ്രായം വാസ്തവമാണെങ്കിൽ നായന്മാർ കേരളത്തിലെ ഗിരിവനപ്രദേശങ്ങളിൽ നിവസിച്ചിരുന്ന പുരാതന മലയാളന്മാരെന്നുതന്നെ നിർണ്ണയിക്കാവുന്നതാണ്. നായാട്ടുമായി ഒട്ടേറെ ബന്ധപ്പെട്ട ഒരു ജനസമൂഹം കാലക്രമേണ നാഗരികത ഉൾക്കൊണ്ടു വളൎന്നുവന്ന് ആയോധനപടുക്കളായ അഭ്യാസികളായിത്തീൎന്നുവെന്നതു മനുഷ്യസഹജമായ ഒരു പരിണാമവിശേഷമാകാവുന്നതാണല്ലോ.

പ്രസ്തുത വാദമുഖങ്ങളിൽനിന്നെല്ലാം കേവലം ഭിന്നമായ ഒരു നിലപാടിലും നായന്മാരെപ്പററി വ്യവഹരിക്കപ്പെട്ടിട്ടുണ്ട്. മലയാളപ്പഴമയെന്ന ഒരു പ്രാചീനനീതിസംഗ്രഹത്തിൽ നായന്മാർ അധികാരവൎഗ്ഗമായി ചിത്രീകരിക്കപ്പെട്ടു കാണുന്നു. മലയാളരാജ്യം ഒരു അട്ടക്കനാടാണ്. അതിൻെറ വിസ്തീൎണ്ണത തെക്കുവടക്കു നൂററിയറുപതു കാതമുണ്ട്. അതിൽ തെക്കെന്നും വടക്കെന്നും രണ്ടു പാതികളുണ്ട്. ഓരോ പാതിയിലും ഒമ്പതു നാടുകൾ; ഒരു നാട്ടിൽ—അഥവാ നാടകത്തിൽ—നാലു ചേരികളും, ഒരു ചേരിയിൽ നാലു കോട്ടകളും, ഒരു കോടിൽ നാലു തറകളും, ഒരു തറയിൽ നൂറു തറവാട്ടു(വീട്ടു)കളും ആയിട്ടു പ്രാദേശികവിഭാഗങ്ങൾ അടിസ്ഥാനപ്പെട്ടുത്തിപ്പോന്നു. നൂറു തറവാട്ടുകളുടെ, അതായതു് ഒരു തറയുടെ, മേലാളുന്ന പെരിയോൻ എന്നു സ്ഥാനപ്പേർ. നാലു തറകളുടെ തറക്കൂട്ടത്തിലെ പ്രധാനിക്കു നായർ എന്നായിരുന്നു സ്ഥാനം. പരിഷക്കൂട്ടി നാട്ടുവിചാരം നടത്തി തീൎപ്പുകല്പിക്കുകയായിരുന്നു പെരിയോൻെറ അധികാരം. പരിഷയിൽ അദ്ധ്യക്ഷനായി അവരോധിക്കപ്പെടുന്ന നായർക്ക് അഞ്ചാണ്ടു നായനാർ എന്നത്രെ സ്ഥാനപ്പേർ. ഈ പ്രസ്താവനയിൽനിന്നു കേരളപ്പഴമയിൽ പ്രകാശിതമായ രാജ്യവ്യവസ്ഥിതിയിൽ നായന്മാർ തറക്കൂട്ടങ്ങളിൽ പ്രധാനികളായിരുന്നുവെന്നു കാണാം.

നായന്മാൎക്കു കേരളത്തിലുണ്ടായിരുന്ന സാമൂഹ്യമായ മേല്പദവിക്കു കാരണം അവരുടെ പൊതുസേവനമായിരുന്നുവെന്നു കരുതാം. ഏഴുവയസ്സിനു മുമ്പെ പൂഴിയിലെഴുതി അക്ഷരാഭ്യാസം നേടണമെന്നും, എട്ടുവയസ്സിൽ ആൺ പെൺ ഭേദമില്ലാതെ കച്ചകെട്ടി കളരിയിൽ പയററണമെന്നും, പയററും പാടത്തിൽപ്പണിയും പെൺകുട്ടികൾക്കു പോലും ഒഴിച്ചുകൂടാത്തതെന്നും ഉള്ള നിർബന്ധമായ വ്യവസ്ഥ ഒരു സമുദായത്തെ ഏതു നിലയിലും സാമൂഹ്യവും സാമ്പത്തികവും സാംസ്കാരികവുമായി വളൎത്തുമെന്നതിനു സംശയമില്ല. കൂടാതെ, ദരിദ്രരായി അന്നത്തിനുഴലുവോരെ സഹായിച്ചുകൊണ്ടു സമുദായത്തിൽത്തന്നെ മാന്യമായി ജീവിക്കാനുള്ള പരിതസ്ഥിതികൾ വളൎത്തണമെന്ന പ്രത്യേകവ്യവസ്ഥ നായന്മാരുടെ സാമൂഹ്യമായ പരസ്പരസഹായത്തിനും, അച്ചടക്കത്തിനും ഉപോൽബലകമായിത്തീരുകയും ചെയ്തിട്ടുണ്ട്. മലയാളപ്പെരുമയിൽ ഒരിടത്തു പറഞ്ഞിട്ടുള്ളതിൻവണ്ണം, "പൊതുവേയുള്ളതു പൊതുവേയും, തനിയേയുള്ളതു തനിയേയും, എല്ലാവരുമൊത്തപോലെ അടക്കിവാണനുഭവിക്കത്തക്ക നീതിനെറികൾ" കൃത്യമായി അനുസരിക്കുവാൻ നിഷ്കർഷ കാണിച്ച നായന്മാൎക്കു കേരളത്തിലെ ജനസമുദായങ്ങളുടെ കൂട്ടത്തിൽ അപ

ശ്ചിമമായ സ്ഥാനം നേടിക്കൊടുത്ത തിൽ ആശ്ചര്യമേയില്ല. ഇന്ത്യയിൽ ഉത്തരദേശങ്ങളിൽ ആര്യന്മാരുടെ ഇതിഹാസയുഗത്തിലുണ്ടായിരുന്ന ക്ഷത്രിയവർഗ്ഗത്തെപ്പോലെ പ്രാചീനകേരളത്തിലെ നായർസമുദായം നാട്ടിൽ രക്ഷാകർത്തൃത്വം വഹിച്ചിരുന്നു. കേരളത്തിൽ, തെക്കുവടക്കു വ്യത്യാസമില്ലാതെ, നായന്മാർ ഒരേ നിലയിൽ സാമൂഹ്യപ്രാധാന്യം സിദ്ധിച്ച വർഗ്ഗവുമായിരുന്നു. മെഗാസ്തനീസ് മുതൽ റാൾഫ് ഫിച്ച്‌വരെയുള്ള വിദേശീയർ കേരളത്തിലെ അത്യുന്നതജനസമുദായം നായന്മാരാണെന്നു രേഖപ്പെടുത്തിയിട്ടുള്ളതു് പ്രസ്തുത സംഗതികളെ പ്രസ്പഷ്ടമാക്കുകയും ചെയ്യുന്നു. ജനസംഖ്യ കൊണ്ടായിരുന്നില്ല നായർ സമുദായം രാഷ്ട്രീയ പ്രാധാന്യം സമാർജ്ജിച്ചതു്. ജനസംഖ്യാനുപാതികമായി നായന്മാർ ഇരുനൂറുകൊല്ലം മുമ്പു കേരളത്തിൽ പതിനാലരശ്ശതമാനമായിരുന്നു; ഇപ്പോൾ ഇരുപത്തൊന്നരയാകുന്നു.

കേരളത്തിലെ നായന്മാരുടെ ഏററവും അടിയുറച്ച സാമൂഹ്യാചാരം മരുമക്കത്തായമാണെന്നു പറഞ്ഞും, അതിനെ പലപാടെതിർത്തും ഏറെ പ്രസ്താവനകൾ വിദേശസഞ്ചാരികളുടെ കാലംമുതല്ക്കുതന്നെ പ്രചരിച്ചിട്ടുണ്ടു്. കേരളം, അമ്മവഴിക്കുള്ള ദായക്രമത്തെ മുൻനിർത്തി, ദുഃശ്ശീലരാജ്യമാണെന്ന മഹാഭാരതസൂചന ആദ്യമേതന്നെ ഞാൻ പ്രദർശിപ്പിച്ചിട്ടുണ്ടല്ലൊ. നായന്മാരായിരുന്നു മരുമക്കത്തായം അടുത്തകാലം വരെ ഇവിടെ നിലനിർത്തിപ്പോന്നിരുന്നതു്. ലോകത്തിൽ പലേ രാജ്യങ്ങളിലും, ഇന്ത്യയിൽ പലേടങ്ങളിലും അമ്മവഴിക്കുള്ള ദായക്രമം നടപ്പിലുണ്ടായിരുന്നു. യൂറോപ്പിൽ കെൽട്ട്‌വർഗ്ഗം ഈ ദായക്രമം ഏറെക്കാലം അനുസരിച്ചിരുന്നു. പുരാതന തമിഴകത്തിലും മരുമക്കത്തായം ആചരിച്ചുവന്നിരുന്നു. എന്നാൽ കേരളത്തിലെ നായന്മാരെപ്പോലെ മരുമക്കത്തായം നിഷ്കൃഷ്ടമെന്നുകൂടി പ്പറയാവുന്നവിധം നടത്തിപ്പോന്നവർ മറെറങ്ങുമുണ്ടെന്നു തോന്നുന്നില്ല. പണ്ടത്തെ അധികാരാധിഷ്ഠിതമായ തറവാടുകൾ പിന്നെപ്പിന്നെ കുടുംബസംബന്ധമായി തായ്‌വഴിയിൽ വേർപെട്ടുവന്നതോടുകൂടി താവഴികളായിപ്പിരിഞ്ഞതാണു് നായർ സമുദായത്തിനു നേരിട്ട ബലക്ഷയത്തിൻെറ പ്രധാന കാരണമെന്നു പറയേണ്ടിയിരിക്കുന്നു.

പഴയകാലത്തിൽ കേരളചക്രവർത്തിമാരുടെയും, നാടുവാഴികളുടെയും ഭടന്മാരായിത്തീരുവാൻ തക്ക ഒരു സ്ഥിതി നേരിട്ടതോടുകൂടിയായിരുന്നു നായന്മാരുടെ രാഷ്ട്രീയാധികാരം നഷ്ടപ്പെട്ടുപോയതു്. പക്ഷേ, ആ നഷ്ടം സാമൂഹ്യമായ മറെറാരു അനുഗ്രഹത്തിനു സഹായകമായിത്തീരുകയും ചെയ്തിട്ടുണ്ടു്. കേരളത്തിൽ പ്രാമാണികരായിത്തീർന്ന ബ്രാഹ്മണരുടെയും ക്ഷത്രിയരുടെയും ബന്ധംവഴിക്കു നായന്മാർ കേരളത്തിലെ മററു വർഗ്ഗക്കാരെ അപേക്ഷിച്ചു കുറെയേറെ നാഗരികതയുള്ളവരായിത്തീർന്നുവെന്നു നിശ്ചയമായും പറയാം. അതേസമയം തന്നെ, നാടുവാഴികൾ തമ്മിലുള്ള മത്സരങ്ങളിലും ചേരിപ്പോരുകളിലും ഇടപെട്ടു നായന്മാർ തമ്മിൽത്തന്നെ കലഹിച്ചും, വേർപെട്ടും അനേകം വിഭാഗങ്ങളായിത്തീർന്നുവെന്നതും ശ്രദ്ധേയമാണു്. പ്രാചീനകാലത്തു്, കീഴ്‌മേൽ വ്യത്യാസമില്ലാതെ തുല്യനിലയിൽ ശസ്ത്രോപജീവികളും കൃഷികരുമായിക്കഴിഞ്ഞിരുന്ന നായർ സമുദായത്തിൽ പ്രസ്തുതകാരണങ്ങളാൽ ഒട്ടേറെ ഉൾപ്പിരിവുകളുണ്ടായി. അങ്ങനെ, കിരിയത്തിൽ, ശൂദ്രൻ, കുറുപ്പു്, ഊരാളി, നമ്പ്യാർ, നല്ലിയോടൻ, വിയ്യൂര്, അകത്തുചാർന്നവർ, പുറത്തുചാർന്നവർ, വട്ടേക്കാട്ടു്, വണ്ടിലോട്ടു്, കിടാവു്, പള്ളിച്ചാൻ, മൂപ്പനിനായിരൻ,

അത്തിക്കുറിച്ചി, വെളുത്തേടക്കുറുപ്പ്, മാനവല്ലൻ, വെങ്ങോലൻ, നെട്ടങ്ങാടി, അടിയോടി, രാവാരി (വ്യാപാരി), ആമയങ്കൊളൻ, പിള്ള എന്നിങ്ങനെ നായന്മാരിൽ വ്യത്യസ്തവിഭാഗങ്ങൾ ഉണ്ടായി. ഇതിനുംപുറമേ,ബ്രഹ്മസ്വദേവസ്വബന്ധംവഴിക്ക്, വാരര്, പിഷാരടി, മാരാർ, അമ്പലവാസി, പണ്ടാല (ഉണ്ണത്തിരി),പൊതുവാൾ എന്നും നായന്മാരിൽനിന്നു ചില പ്രത്യേക സമുദായങ്ങൾ വേർതിരിഞ്ഞുണ്ടായി. സർവ്വോപരി കേരളത്തിന്റെ വടക്കും, കിഴക്കും ഉള്ള കർണ്ണാടക-തമിഴ്പ്രദേശങ്ങളുമായുള്ള വേഴ്ചകൾ നിമിത്തം, ആ നാട്ടുകളിലെ നായന്മാരെപ്പോലുള്ള സമുദായങ്ങളിൽപ്പെട്ട ഒട്ടനേകം ആളുകൾ രാഷ്ട്രീയമായ കാരണങ്ങളാൽ കേരളത്തിലെ നായർ സമുദായത്തിൽ ലയിക്കുകയും ചെയ്തു.

ഈ ഉൾപ്പിരിവുകളെല്ലാം നായർ സമുദായത്തെ ശിഥിലീകരിച്ചു; ഉൾക്കലക്കങ്ങൾ ആ സമുദായത്തെ ക്ഷീണിപ്പിച്ചു; സ്വസ്വാമിമാരുടെ പകകൾ സ്വന്തം പകകളാക്കി അന്യോന്യം മല്ലടിച്ചുകൊണ്ടു നായന്മാർ ക്രമേണ അധഃപതിച്ചുപോന്നു. ആ പരിതാപകരമായ അവസ്ഥയിലെത്തിയ നായന്മാരെയാണ് മലയാളചമ്പുക്കളിലും, കുഞ്ചൻനമ്പ്യാരുടെ തുള്ളൽക്കഥകളിലും ചിരിപ്പിക്കാനെന്നനിലയിൽ, പരമവേദനയോടുകൂടി വർണ്ണിച്ചുകാണുന്നതു്! വില്ലും ശരവും വാളും പരിചയും, ചീറുന്ന വെടിയുണ്ടകൾ വർഷിക്കുന്ന തോക്കുകളുടെ മുമ്പിൽ നിഷ്പ്രയോജനമാണെന്ന പോർത്തുഗീസുകാരുടെ വരവോടും, ടിപ്പുസുൽത്താന്റെ പടയോട്ടത്തോടുംകൂടി നായന്മാർക്ക ബോദ്ധ്യപ്പെട്ടു. ബ്രിട്ടീഷുകാർ മലബാർപ്രദേശം അധീനപ്പെടുത്തുകയും,തിരുവിതാംകൂർ-കൊച്ചി രാജാക്കന്മാർ ബ്രിട്ടീഷുകാരുടെ സാമന്തന്മാരായിത്തീരുകയും ചെയ്തപ്പോൾ കേരളത്തിലെ നായന്മാർ കേവലം ശരണരഹിതരായി. സ്വതവെ പോരാളികളായ ഒരു ജനസമുദായം പ്രായേണ മേലാളന്മാരുടെ കല്പന അക്ഷരംപ്രതി അനുസരിക്കുന്ന അച്ചടക്കത്തോടുകൂടിയവരായിരിക്കുമല്ലൊ. അങ്ങനെയുള്ളവർ ജീവിതനിർവ്വഹണത്തിന്നുവേണ്ടി കൈങ്കര്യം അനുഷ്ഠിക്കേണ്ടിവന്നാൽ, എത്രയും അനുസരണവും ശ്രദ്ധയുമുള്ള ഉത്തമദാസന്മാരായിരിക്കുകയും ചെയ്യും. പഞ്ചാബിലെ സിക്കുകാരും, രാജസ്ഥാനിലെ രജപുത്രരും, നേപ്പാളിലെ ഗൂർഖകളും, കേരളത്തിലെ നായന്മാരെപ്പോലെ, ഈ പരിണാമഗതി സ്പഷ്ടമായി തെളിയിക്കുന്നു.

പണ്ടത്തെ ഒരു നല്ല പാരമ്പര്യത്തിന്റെ അടിസ്ഥാനത്തിൽ, പിന്നെപ്പിന്നെ വിദ്യാലയങ്ങളിൽ ചേർന്നു പഠിച്ചുവന്ന നായന്മാർ ഇപ്പോളിപ്പോൾ അധികവും ഉദ്യോഗങ്ങൾ വഹിച്ചു ഭൃത്യപരിചാരകരായി തീർന്നിരിക്കുകയാണ്. മതേതരമെന്നും, ജാതിചോദിക്കരുതു്, വിചാരിക്കരുതു്, പറയരുതു് എന്നും വെച്ചിട്ടുള്ള ഇക്കാലത്തു് മതവും ജാതിയും, സമുദായവും അടിസ്ഥാനപ്പെടുത്തി ജീവിതാനുകൂല്യങ്ങൾ നല്കിപ്പോരുന്ന മലീമസമായ പരിതഃസ്ഥിതിയിൽ, പാവപ്പെട്ട നായന്മാർക്ക സ്ക്കൂളിൽച്ചേർന്നു പഠിക്കാൻപോലും വിഷമമായിത്തീർന്നിരിക്കുകയാണ്. ദയനീയമായ ഈ ദുസ്ഥിതിയിൽനിന്നു നായന്മാരെ ഉദ്ധരിക്കുവാൻ പരിശ്രമിക്കുന്ന ഒരേയൊരു സംഘടനയാണ് നായർ സർവ്വീസ് സൊസൈറ്റി. 'കലൗ സംഘബലം ബലം' എന്ന ഭരതവാക്യമനുസരിച്ചു്, ഈ സംഘടനയുടെ വളർച്ചയും ഉയർച്ചയും മാത്രമാണ് നായന്മാരുടെ സമുദ്ധരണത്തിന്നവലംബം.

—ചിറക്കൽ
ടി. ബാലകൃഷ്ണൻനായർ

# അനുബന്ധം 2

## എൻ. എസ്സ്. എസ്സിൻെറ ഭരണരീതി

നായർസർവീസ് സൊസൈറ്റിയുടെ ഭരണത്തിനുള്ള പരമാധികാരം എൻ. എസ്സ്. എസ്സ്. പൊതുയോഗത്തിൽ നിക്ഷിപ്തമാണ്. സൊസൈററിയുടെ വാഷികക്കണക്കുകളും ബാക്കിപത്രവും പാസ്സാക്കുക, ബഡ്ജററു പാസ്സാക്കുക, ഡയറക്ടർബോർഡ് മെമ്പറന്മാരേയും പ്രസിഡണ്ടു്, ജനറൽ സെക്രട്ടറി, ഖജാൻജി എന്നിവരേയും തെരഞ്ഞെടുക്കുക, ആഡിറ്ററെ നിശ്ചയിക്കുക എന്നിവ പൊതുയോഗത്തിൻെറ അധികാരങ്ങളിൽ പെടുന്നു. പൊതുയോഗത്തിലെ അംഗസംഖ്യ 300-ൽ കവിയരുതെന്നാണ് എൻ. എസ്സ്. എസ്സ്. നിയമാവലിയിലെ വ്യവസ്ഥ. അതിലേക്കു താലൂക്കു തിരിച്ച് എൻ. എസ്സ്. എസ്സ്. മെംബറന്മാരുടെ ലിസ്റ്റ് തയാറാക്കി ആണ്ടുതോറും എൻ. എസ്സ്. എസ്സ്. ഇലക്ടറൽ റോൾസ് പരസ്യപ്പെടുത്തുന്നതും എൻ. എസ്സ്. എസ്സ്. ഇലക്ഷൻ കമ്മീഷൻ ഓരോ താലൂക്കിലേയും വ്യക്തിമെംബറന്മാരിൽനിന്നും സ്ഥാപനമെംബറന്മാരിൽനിന്നും അതാതുകാലത്തു നിശ്ചയിക്കുന്ന അനുപാതമനുസരിച്ചു പ്രതിനിധികളെ തെരഞ്ഞെടുക്കുന്നതുമാണ്. ഇപ്രകാരം ഓരോ താലൂക്കിൽനിന്നും തെരഞ്ഞെടുക്കപ്പെടുന്ന പ്രതിനിധികളുടെ യോഗമാണ് എൻ. എസ്സ്. എസ്സ്. ജനറൽബോഡി (പ്രതിനിധിസഭ)

എൻ. എസ്സ്. എസ്സ്. പൊതുയോഗം സാധാരണയായി ആണ്ടിൽ രണ്ടു പ്രാവശ്യം കൂടുന്നു. സെപ്റ്റംബറിൽ കൂടുന്ന യോഗത്തിൽ മുൻകൊല്ലത്തെ ആഡിററുചെയ്ത വാർഷികകണക്കുകൾ, ബാക്കിപത്രം ഇവ പാസ്സാക്കുക, ആഡിറ്ററെ നിയമിക്കുക, ആഡിറ്ററുടെ പ്രതിഫലം നിശ്ചയിക്കുക എന്നിവയാണു പ്രധാന നടപടി. കമ്പനിനിയമമനുസരിച്ചു സാമ്പത്തികവർഷം അവസാനിച്ചതിനുശേഷം ആറുമാസത്തിനകം ബാക്കിപത്രം പൊതുയോഗത്തിൽ പാസ്സാക്കണമെന്ന വ്യവസ്ഥയുള്ളതിനാലാണ് അതിലേക്കു സെപ്റ്റംബറിൽ പൊതുയോഗം കൂടുന്നതു്. ബഡ്ജറ്റു പാസ്സാക്കുക, ഡയറക്ടർബോർഡിൽ ഒഴിവുള്ള സ്ഥാനങ്ങളിലേക്കു തെരഞ്ഞെടുപ്പു നടത്തുക മുതലായ നടപടികൾക്കായി രണ്ടുദിവസം നീണ്ടുനില്ക്കുന്ന പൊതുയോഗം സാധാരണ ഏപ്രിലിലോ മേയിലോ ആണ്ടുതോറും കൂടുന്നു.

### നായകസഭ

സർവീസ്‌സൊസൈററിയുടെ ഭരണത്തിനും മേൽനോട്ടത്തിനുമായി പ്രസിഡണ്ടു്, ജനറൽ സെക്രട്ടറി, ഖജാൻജി എന്നിവരുൾപ്പെട്ട 21 പേരടങ്ങിയ ഡയറക്ടർബോർഡുണ്ടു്. ബോർഡിന്റെ കാലാവധി മൂന്നുകൊല്ലമാണ്. ആണ്ടുതോറും മൂന്നിലൊരുഭാഗം ബോർഡ് മെംബറന്മാർ റിട്ടയർ ചെയ്യുകയും ആ സ്ഥാനങ്ങളിലേക്കു പുതുതായി തെരഞ്ഞെടുപ്പു നടത്തുകയും ചെയ്യുന്നു. ഡയറക്ടർബോർഡ് മെംബറന്മാരിൽനിന്നും പ്രസിഡണ്ടു്, സെക്രട്ടറി, ഖജാൻജി എന്നിവരെ തെരഞ്ഞെടുക്കുന്നതു പൊതുയോഗംതന്നെയാണ്. ഡയറക്ടർ ബോർഡ് മൂന്നുമാസത്തിലൊരിക്കൽ കൂടി കാൽത്തിലി കണക്കും റിപ്പോർട്ടും പാസ്സാക്കുക, സൊസൈററിയുടെ പ്രവർത്തനങ്ങൾ പരിശോധിക്കുക, പുതിയ

പ്രവത്തനങ്ങൾക്കു നിദ്ദേശം കൊടുക്കുക മുതലായ കൃത്യങ്ങൾ നിർവ്വഹിക്കുന്നു.

ഭരണസൗകര്യത്തിനായി ഡയറക്ടർ ബോർഡിന്റെ നിയന്ത്രണത്തിൽ പ്രസിഡണ്ടു്, ജനറൽ സെക്രട്ടറി, ഖജാൻജി, ഡയറക്ടർബോർഡിൽനിന്നും തെരഞ്ഞെടുക്കപ്പെടുന്ന രണ്ടുപേർ എന്നിങ്ങനെ അഞ്ചുപേർ ഉൾപ്പെട്ട എക്സിക്യൂട്ടീവ് കൗൺസിൽ ഉണ്ടു്. ജനറൽ സെക്രട്ടറിയാണു കൗൺസിലിന്റെ എക്സിക്യൂട്ടീവ് ആഫീസർ. സർവീസ് സൊസൈററിയുടെ ഭരണനിർവ്വഹണത്തിനു ചുമതലപ്പെട്ട ആളാണു ജനറൽ സെക്രട്ടറി. എക്സിക്യൂട്ടീവ് കൗൺസിൽ മാസത്തിലൊരിക്കൽ കൂടി ഭരണസംബന്ധമായ നടപടികൾക്കാവശ്യമായ അംഗീകാരം നല്കുകയും തീരുമാനങ്ങളെടുക്കുകയും ചെയ്യുന്നു.

## പ്രത്യേക വകുപ്പുകൾ

സൊസൈററിയിൽ വിവിധ ഡിപ്പാർട്ടുമെൻറുകൾ പ്രവത്തനം നടത്തുന്നുണ്ടു്. സ്ക്കൂളുകൾ, കോളേജുകൾ, സംഘടനാശാഖ, കൃഷിശാഖ, മെഡിക്കൽമിഷൻ ശാഖ, ഡെവലപ്പ്മെന്റ് ശാഖ, പ്രസിദ്ധീകരണശാഖ, മരാമത്തുശാഖ എന്നീ വിവിധ പ്രവത്തനശാഖകൾ സൊസൈറ്റിക്കുണ്ടു്. ഓരോ ഡിപ്പാർട്ടുമെൻറിൻേറയും. ഡിമാൻറു്, പ്രത്യേകമായിത്തന്നെ പൊതുയോഗത്തിലവതരിപ്പിച്ചു ചർച്ചചെയ്യുകയും പാസ്സാക്കുകയും ചെയ്യുന്നു. പൊതുഭരണത്തിനു ജനറൽസെക്രട്ടറിയെ സഹായിക്കാനായി ഒരു സെക്രട്ടറിയെ നിയമിച്ചിട്ടുണ്ടു്. സ്കൂൾഡിപ്പാർട്ടുമെൻറിന്റെ ഭരണം എൻ. എസ്സ്. എസ്സ്. സ്കൂൾസ് ജനറൽമാനേജർ ആൻഡ് ഇൻസ്പെക്ടരും, കോളേജുവിഭാഗത്തിന്റേതു കോളേജു സെൻട്രൽ കമ്മിററി പ്രസിഡണ്ടുകൂടിയായ എൻ. എസ്സ്. എസ്സ്. പ്രസിഡണ്ടും നിർവ്വഹിക്കുന്നു. സംഘടനാശാഖയുടെ മേലദ്ധ്യക്ഷൻ എൻ. എസ്സ്. എസ്സ്. കരയോഗം രജിസ്ട്രാറാണു്. കൃഷിശാഖയുടെ ചുമതലക്കാരനായ അഗ്രിക്കൾച്ചറൽ കമ്മീഷണറുടെ ജോലികൂടി എൻ. എസ്സ്. എസ്സ്. സെക്രട്ടറിയാണു വഹിക്കുന്നതു്. എൻ. എസ്സ്. എസ്സ്. മെഡിക്കൽ മിഷൻ ശാഖയുടെ മേധാവി പന്തളം എൻ. എസ്സ്. എസ്സ്. മെഡിക്കൽ മിഷൻ ചീഫ് മെഡിക്കൽ ആഫീസറാണു്. ഡെവലപ്പ്മെൻറുശാഖയുടെ പ്രധാന പ്രവത്തനമായ കാഞ്ഞങ്ങാടു കോളണൈസേഷൻ പദ്ധതി കോളണൈസേഷൻ സ്പെഷ്യലാഫീസറുടെ ചുമതലയിൽ നടക്കുന്നു. എൻ. എസ്സ്. എസ്സ്. വക സ്ഥാപനങ്ങളിലെ കെട്ടിടനിമ്മാണത്തിന്റെ ചുമതലവഹിക്കുന്ന മരാമത്തുഡിപ്പാർട്ടുമെന്റിലെ പ്രധാനി എൻ. എസ്സ്. എസ്സ്. എൻജിനീയറാണു്. സർവീസ്സൊസൈററിയുടെ മുഖപത്രമായ 'മലയാളി' എന്ന ദിനപ്പത്രം നടത്തുകയാണു പ്രസിദ്ധീകരണശാഖയുടെ പ്രധാന കൃത്യം. എൻ. എസ്സ്. എസ്സ്. ജനറൽ സെക്രട്ടറിയാണു മലയാളിയുടെ മാനേജിംഗ് എഡിററർ. മേല്പറഞ്ഞവ കൂടാതെ എൻ. എസ്സ്. എസ്സ്. വർക്ക്ഷാപ്പു്, ഏഴാച്ചേരി ആശ്രമം, കേന്ദ്ര വനിതാസംഘം എന്നിവയുടെ നടത്തിപ്പും നായർ സർവീസ്സൊസൈററിയുടെ നിയന്ത്രണത്തിലാണു്. സർവീസ്സൊസൈററി മുൻകൈയെടുത്തു രജിസ്റ്റർ ചെയ്തിട്ടുള്ള എൻ.എസ്സ്.എസ്സ്.സെൻട്രൽ സഹകരണ സംഘം, എൻ.എസ്സ്. എസ്സ്. സ്കൂൾസ് സെൻട്രൽ സഹകരണസംഘം, ദി മന്നം കോ-ഓപ്പറേററീവ് ഷുഗർ മിൽസ് എന്നീ സഹകരണസ്ഥാപനങ്ങളും പ്രശസ്തമായ പ്രവത്തനം നടത്തിവരുന്നുണ്ടു്.

— എൻ. പരമേശ്വരൻപിള്ള

# അനുബന്ധം 3

## എൻ. എസ്സ്. എസ്സ്. സംഘടനാശാഖ

നായർ സവീസ് സൊസൈററിയുടെ വളർച്ചയ്ക്കു് ബഹുജനങ്ങളുടെ സഹകരണം സമ്പാദിക്കുന്നതിനായി സൊസൈററിക്കു് ഒരു പ്രചരണവകുപ്പുകൂടി ആവശ്യമാണെന്നു 1100 കർക്കടകമാസം 32-ാംതീയതി പെരുന്നയിൽവച്ചു് ചങ്ങനാശ്ശേരി പരമേശ്വരൻപിള്ളയുടെ അദ്ധ്യക്ഷതയിൽ കൂടിയ എൻ. എസ്സ്. എസ്സ്. യോഗത്തിൽ തീരുമാനമെടുക്കുകയും എം. എൻ. നായരെ പ്രചരണവകുപ്പിൻെറ ചുമതല ഏല്പിക്കുകയും ചെയ്തു.

പതിനഞ്ചിൽ കുറയാത്ത പ്രചാരകന്മാർ 1101 മുതൽ 1103 വരെ പഴയ തിരുവിതാംകൂർ ഭാഗത്തു മുഖ്യമായും കേന്ദ്രീകരിച്ചു പ്രവർത്തിച്ചിരുന്നു. 1101–ൽ എം. എൻ. നായരുടെ നേതൃത്വത്തിൽ ആളൊന്നുക്കു് ഒരു ചക്രംവീതം സംഭാവന നല്കുന്ന വിഷുപ്പിരിവു പ്രസ്ഥാനം ആരംഭിച്ചു. ആ വർഷം 4000–ത്തിലധികം രൂപ പിരിഞ്ഞുകിട്ടി. വിഷുപ്പിരിവുപ്രസ്ഥാനംമൂലം സമുദായാംഗങ്ങൾക്കു് എൻ. എസ്സ്. എസ്സ്. സംഘടനയിലുള്ള താല്പര്യവും സഹകരണമനോഭാവവും എത്രയുണ്ടെന്നു് അറിയാൻ പ്രവത്തകക്കു കഴിഞ്ഞു. അന്നത്തെ ചുററുപാടിൽ അതൊരു വലിയ വിജയംതന്നെയായിരുന്നു.

കരകൾതോറും കരയോഗങ്ങൾ സ്ഥാപിച്ചു് എൻ. എസ്സ്. എസ്സിനോടു ചേത്തു രജിസ്റ്റർ ചെയ്തു് ഒരു സംഘടനാവിഭാഗം രൂപീകരിക്കണമെന്നുള്ള ആശയത്തിനു് ക്രമേണ പ്രാബല്യം സിദ്ധിച്ചു. അതിലേക്കു് എൻ. എസ്സ്. എസ്സ്. ഡയറക്ടർബോർഡ്, പണ്ഡിതനും വാഗ്മിയും ആയ റ്റി. പി. വേലുക്കുട്ടിമേനോനെ ഓർഗ്ഗനൈസിംഗ് സെക്രട്ടറിയായി നിയമിച്ചു. കൂടാതെ കരയോഗപ്രവത്തനം വ്യവസ്ഥാപിതമായി നടത്താൻ എൻ. എസ്സ്. എസ്സ്. കൗൺസിൽ ഒരു പൊതുനിയമാവലി തയാറാക്കി കരയോഗരജിസ്ട്രേഷനു വേണ്ട വ്യവസ്ഥചെയ്തു. വേലുക്കുട്ടി മേനോൻ കരകൾതോറും കാൽനടയായി സഞ്ചരിച്ചു പ്രവത്തനം തുടങ്ങി.

### ഒന്നാമത്തെ കരയോഗം

മാവേലിക്കരത്താലൂക്കിൽപ്പെട്ട തട്ടയിൽ 1104 ധനുമാസം 1-ാംതീയതി ശനിയാഴ്ച നായർസവ്വീസ്സൊസൈററിയുടെ ഒന്നാംനമ്പർ കരയോഗം രജിസ്റ്റർ ചെയ്തു. തുടന്നു് കരയോഗസംഘടനകൾ അനുദിനം രൂപംകൊള്ളുകയായി. 1104 മുതൽ 1113 ചിങ്ങം 11 വരെ വേലുക്കുട്ടിമേനോൻ ആ കമ്മപരിപാടി തുടന്നു. 1113 ചിങ്ങം 11-ാംതീയതി ആ മഹാനുഭാവൻ കാലയവനികയിൽ മറഞ്ഞു, അദ്ദേഹത്തിൻെറ ജീവിതകാലത്തിൽത്തന്നെ 1075 കരയോഗങ്ങൾ എൻ. എസ്സ്. എസ്സിനോടു ചേത്തു രജിസ്റ്റർ ചെയ്യാൻ കഴിഞ്ഞിരുന്നു.

### യൂണിയൻ പ്രവത്തനം

പ്രവത്തനസൗകര്യത്തിനും കരയോഗസംഘടനകളുടെ മേലന്വേഷണത്തിനും ശേഷിമാന്മാരായ പ്രവത്തകരെ സംഘടനയിൽ ഉൾപ്പെടുത്തിയും പതിനഞ്ചും ഇരുപതും കരയോഗങ്ങൾ ചേത്തു പ്രാദേശികയൂണിയനുകൾ

സ്ഥാപിച്ചും സംഘടനാപ്രവൎത്തനം ഊൎജ്ജിതപ്പെടുത്തി. ഈ കാലത്തിനിടയിൽത്തന്നെ എൻ. എസ്സ്. എസ്സിന്റെ ഒരു ഡിപ്പാർട്ടുമെൻറായി സംഘടനാശാഖ രൂപപ്പെട്ടുകഴിഞ്ഞിരുന്നു. പഴയ തിരുവിതാംകൂർ ഭാഗത്താണ് ആദ്യമൊക്കെ കരയോഗങ്ങൾ രജിസ്റ്റർ ചെയ്തു് സംഘടനാപ്രവൎത്തനം നടത്തിയതു്. പ്രാരംഭകാലത്തു് സംഘടനാശാഖയുടെ ചുമതല വഹിച്ചതും കരയോഗം രജിസ്ട്രാറായി ഭരണം നടത്തിയതും എൻ. എസ്സ്. എസ്സ്. ജനറൽ സെക്രട്ടറിയായിരുന്ന മന്നത്തു പത്മനാഭൻ തന്നെയായിരുന്നു. കരയോഗങ്ങളുടെ എണ്ണം വൎദ്ധിച്ചതോടുകൂടി പ്രവൎത്തനസൗകര്യത്തെ കരുതി തിരുവിതാംകൂർ വിഭാഗത്തെ രണ്ടു ഡിവിഷനുകളായി തിരിച്ചു് ഓരോ അസിസ്റ്റൻറ് രജിസ്ട്രാരെ നിയമിച്ചു. വടക്കൻ ഡിവിഷന്റെ ചുമതല കെ. ജി. ഗോപാലകൃഷ്ണനേയും മദ്ധ്യഡിവിഷൻേറയും കൊല്ലം മുതൽ തെക്കോട്ടുള്ള സംഘടനകളുടെയും ചുമതല റ്റി. പി. വേലുക്കുട്ടിമേനോനെയും ഏല്പിച്ചു. മേനോൻെറ ചരമത്തിനുശേഷം മദ്ധ്യഡിവിഷൻ അസിസ്റ്റൻറ് രജിസ്ട്രാരായി ജോലിനിൎവ്വഹിച്ചതു് ആവണീശ്വരം പത്മനാഭപിള്ളയായിരുന്നു.

പ്രാദേശികാടിസ്ഥാനത്തിലുള്ള യൂണിയൻ പ്രവൎത്തനം അസൗകര്യവും അപൎയ്യാപ്തവുമായിരുന്നു. അതുകൊണ്ടു് താലൂക്കുതോറും യൂണിയൻ സ്ഥാപിക്കണമെന്നും ഓരോ സ്ഥിരം പ്രവൎത്തകൻ ഉണ്ടായിരിക്കണമെന്നും തീരുമാനിച്ചു. അങ്ങനെ താലൂക്കുയൂണിയനുകൾ രജിസ്റ്റർ ചെയ്യുകയും ഒരു ഇൻസ്പെക്ടറേറ്റ് രൂപവൽക്കരിക്കുകയും ചെയ്തു. 1124 മുതൽ ഇൻസ്പെക്ടറേറ്റുപ്രവൎത്തനം ഊൎജ്ജിതമായി. അതോടുകൂടിയാണ് ഒരു ഡിപ്പാർട്ടുമെൻറിൻെറ സ്വഭാവം ഈ രൂപവ്യത്യാസമുണ്ടായതു്.

റവന്യൂ അടിസ്ഥാനത്തിലുള്ള കരകൾതോറും ഓരോ കരയോഗം രജിസ്റ്റർ ചെയ്യുക എന്നുള്ളതാണ് പൊതുവെ അംഗീകരിക്കപ്പെട്ടിട്ടുള്ള വ്യവസ്ഥ. വളരെയധികം നായർഭവനങ്ങളുള്ള കരകളിൽ ഒന്നിൽക്കൂടുതൽ രജിസ്ട്രേഷൻ ആകാമെന്നുണ്ടു്. ഓരോ കരയോഗത്തിനും പ്രവൎത്തനപരിധി നിൎണ്ണയിച്ചാണ് രജിസ്ട്രേഷൻ നടത്തുന്നതു്. ഓരോ കരയോഗത്തിനും തെരഞ്ഞെടുക്കപ്പെട്ട ഒരു പ്രവൎത്തകസമിതിയും ഔദ്യോഗികഭാരവാഹികളും ഉണ്ടായിരിക്കും. ഇവരുടെ കാലാവധി മൂന്നു കൊല്ലമാണ്. പ്രായപൂൎത്തിയായ എല്ലാ സ്ത്രീപുരുഷന്മാൎക്കും കരയോഗത്തിൽ അംഗമാകാനുള്ള അവകാശം നല്കിയിട്ടുണ്ടു്. കരയിലെ സാമുദായികപ്രവൎത്തനങ്ങളുടേയും ബന്ധങ്ങളുടേയും അടിസ്ഥാനഘടകം കരയോഗമായിരിക്കണമെന്നുള്ള ഉദ്ദേശത്തിൽ സമുദായാംഗങ്ങളുടെ സൎവ്വതോന്മുഖമായ പുരോഗതിയെ ലക്ഷ്യമാക്കി സംഘടിച്ചുനിന്നു പ്രവൎത്തിക്കുന്നതിനാവശ്യമായ എല്ലാ നിൎദ്ദേശങ്ങളും കരയോഗബൈലായിൽ ഉൾക്കൊള്ളിച്ചിട്ടുണ്ടു്.

താലൂക്കുയൂണിയൻെറ അധികാരങ്ങളെയും പ്രവൎത്തനവിധങ്ങളെയും ഉൾപ്പെടുത്തിയുള്ള നിയമാവലി എൻ. എസ്സ്. എസ്സ്. ഡയറക്ടർബോർഡ് പാസ്സാക്കി യൂണിയൻപ്രവൎത്തനത്തിനു് വ്യവസ്ഥചെയ്തിരിക്കുന്നു. മൂന്നുകൊല്ലത്തെ കാലാവധിവച്ചുകൊണ്ടു തെരഞ്ഞെടുക്കപ്പെട്ട ഒരു നിർവാഹകസമിതിയും ഔദ്യോഗികഭാരവാഹികളും എല്ലാ യൂണിയനുമുണ്ടു്. ഓരോ യൂണിയൻേറയും പരിധിക്കകത്തുൾപ്പെട്ട കരയോഗങ്ങളിൽനിന്നും തെരഞ്ഞെടുക്കപ്പെട്ടുവരുന്ന ഈരണ്ടു പ്രതിനിധികൾ ചേൎന്നുണ്ടാകുന്ന സഭയാണ് യൂണിയൻെറ ജനറൽബോഡി. യൂണിയൻെറ

ഔദ്യോഗികചുമതലകൾ പ്രധാനമായും നിർവ്വഹിച്ചുവരുന്നതു് കേന്ദ്രസംഘടനയിൽനിന്നും നിയമിക്കപ്പെടുന്ന ഇൻസ്പെക്ടരാണു്. അദ്ദേഹം യൂണിയൻെറ സെക്രട്ടറികൂടിയാണു്. യൂണിയൻസെക്രട്ടറിക്കും ഇൻസ്പെക്ടർക്കുമുള്ള ഔദ്യോഗികചുമതലകളും അധികാരങ്ങളും പ്രത്യേകം തിരിച്ചു യൂണിയൻ ബൈലായിൽ വ്യവസ്ഥപ്പെടുത്തിയിട്ടുണ്ടു്. യൂണിയൻെറ പരിധിക്കകത്തുള്ള കരയോഗങ്ങളുടെ മേലന്വേഷണവും വർഷംതോറുമുള്ള ആഡിററും യൂണിയൻെറ ചുമതലയിൽ നടത്തിവരുന്നു.

കരയോഗങ്ങളെയും യൂണിയനെയും കേന്ദ്രസംഘടനയുമായി ബന്ധിപ്പിച്ചുകൊണ്ടുപോകുന്നതിനു് വ്യവസ്ഥകളുണ്ടു്. അവ യഥാകാലം പരിപാലിച്ചു് കേന്ദ്രത്തിൻെറ നിർദ്ദേശങ്ങൾ യൂണിയൻകമ്മിററിയും ഇൻസ്പെക്ടരുംമുഖേന പ്രയോഗത്തിൽ വരുത്തുന്നതിനും പ്രസ്തുത ഘടകങ്ങളെ ആവശ്യമുള്ള സന്ദർഭങ്ങളിൽ നിയന്ത്രിക്കുന്നതിനും എൻ. എസ്സ്. എസ്സ്. ഡയറക്ടർബോർഡിൽനിന്നും ഒരു രജിസ്ട്രാറെ നിയമിച്ചിരിക്കുന്നു. അദ്ദേഹം ഈ വകുപ്പിൻെറ അദ്ധ്യക്ഷനാണു്. കരയോഗങ്ങളും യൂണിയനും ചെയ്യുന്ന തീരുമാനങ്ങൾക്കു് റജിസ്ട്രാരുടെ അംഗീകാരം വേണം. കരയോഗരജിസ്ട്രാരും രജിസ്ട്രാരുടെ ആഫീസ്സ്റ്റാഫും താലൂക്കുതോറുമുള്ള ഇൻസ്പെക്ടർമാരും യൂണിയനുകളും കരയോഗങ്ങളും സംഘടനാശാഖയെന്ന വകുപ്പിൽ ഉൾപ്പെടുന്നു. എഴുത്തുകുത്തുകൾ, മേലന്വേഷണം, പരിശോധന, ആഡിററ് എന്നിങ്ങനെയുള്ള ചുമതലകൾ ഈ വകുപ്പിനു വഹിക്കേണ്ടതായുണ്ടു്.

കരയോഗബൈലാ അനുസരിച്ചു്, മേലന്വേഷണഫണ്ടു്, പ്രതിനിധിഫീസ്, ആഡിററ്ഫീസ് ഇവ ഉൾപ്പെടെ ഒരു കരയോഗം വർഷംതോറും നല്കിവരുന്ന പത്തു രൂപാ ക്രമത്തിനുള്ള സംഖ്യയും, കൊല്ലത്തിലൊരിക്കൽ ഒരു ദിവസംകൊണ്ടു് യൂണിയനുകളുടേയും ഡിപ്പാർട്ടുമെൻറുദ്യോഗസ്ഥന്മാരുടേയും ശ്രമഫലമായി സമുദായാംഗങ്ങളിൽനിന്നും ശേഖരിക്കുന്ന ജന്മനക്ഷത്രപ്പിരിവിനത്തിൽ ലഭിക്കുന്ന തുകയും ആണു് ഈ ശാഖയുടെ മുഖ്യമായ വരവിനങ്ങൾ. ശമ്പളം മുതലായ ഇനങ്ങളിൽ പ്രതിവർഷം 60,000-ത്തോളം രൂപാ ഇപ്പോൾ ഈ ശാഖയ്ക്കുവേണ്ടി ചെലവാകുന്നുണ്ടു്.

1104 മുതൽ ഇതു് ഒരു ഡിപ്പാർട്ടുമെന്റായി പ്രവർത്തിച്ചുവരുന്നു. അന്നുമുതൽ ഡിപ്പാർട്ടുമെൻറിൻെറ മേലദ്ധ്യക്ഷന്മാരായിരുന്നിട്ടുള്ളവരുടെ പേരു താഴെ ചേർത്തിരിക്കുന്നു:

1 മന്നത്തു പത്മനാഭൻ
2 കെ. ജി. ഗോപാലകൃഷ്ണൻ
3 എൻ. കെ. കൃഷ്ണപിള്ള
4 എം. പി. മന്മഥൻ
5 എം. ആർ. ജി. പണിക്കർ
6 കെ. ഗോവിന്ദൻനായർ

ഇപ്പോൾ കേരളമൊട്ടാകെ ഈ ശാഖാപ്രവർത്തനം വ്യാപിച്ചുകഴിഞ്ഞിട്ടുണ്ടു്. 2491 കരയോഗങ്ങളും 36 യൂണിയനുകളും ഇപ്പോൾ പ്രവർത്തനത്തിലിരിക്കുന്നു. ഡിപ്പാർട്ടുമെൻറു ഭരണത്തിനായി ഒരു റജിസ്ട്രാരും രജിസ്ട്രാരുടെ ആഫീസിലെ സ്റ്റാഫിൽപെട്ട 6 പേരും 38 ഇൻസ്പെക്ടർമാരുമാണു് ഈ വകുപ്പിൽ ഇപ്പോൾ ജോലി നോക്കുന്നതു്.

ഇതിനകം 682 കരയോഗങ്ങൾക്കു മന്ദിരങ്ങളും 105 കരയോഗങ്ങൾക്കു് വിദ്യാലയങ്ങളും 535 കരയോഗങ്ങൾക്കു് മന്ദിരമുണ്ടാക്കാനുള്ള ഭൂമിയും മററു സ്വത്തുക്കളും 283 കരയോഗങ്ങൾക്കു് ക്ഷേത്രങ്ങളും ഉണ്ടായിട്ടുണ്ടു്.

കരയോഗങ്ങളുടെ രജിസ്ട്രേഷൻ സംബന്ധിച്ചു് 1104 മുതൽ ഇതുവരെയുള്ള പുരോഗതിയെ കുറിക്കുന്ന ഒരു പട്ടിക താഴെ ചേർത്തിരിക്കുന്നു:

## എൻ. എസ്സ്. എസ്സ്. യൂണിയനുകളും കരയോഗങ്ങളും

### പട്ടിക

| ഡിസ്ത്രിക്റ്റ് | യൂണിയനുകൾ | കരയോഗങ്ങൾ എണ്ണം |
|---|---|---|
| 1 **തിരുവനന്തപുരം** | നെയ്യാററിൻകര | 91 |
| | നെടുമങ്ങാട്ട് | 73 |
| | തിരുവനന്തപുരം | 88 |
| | ചിറയിൻകീഴ് | 75 |
| 2 **കൊല്ലം** | പത്തനാപുരം | 82 |
| | കൊട്ടാരക്കര | 101 |
| | ചടയമംഗലം | 50 |
| | കൊല്ലം | 127 |
| | കരുനാഗപ്പള്ളി | 110 |
| | കുന്നത്തൂർ | 108 |
| | പത്തനംതിട്ട | 112 |
| 3 **ആലപ്പുഴ** | തിരുവല്ല | 105 |
| | ചെങ്ങന്നൂർ | 88 |
| | മാവേലിക്കര | 121 |
| | കാർത്തികപ്പള്ളി | 83 |
| | അമ്പലപ്പുഴ | 80 |
| | ചേർത്തല | 58 |
| 4 **കോട്ടയം** | ചങ്ങനാശേരി | 56 |
| | പൊൻകുന്നം | 57 |
| | കോട്ടയം | 107 |
| | മീനച്ചൽ | 84 |
| | വൈക്കം | 78 |
| 5 **എറണാകുളം** | മൂവാററുപുഴ | 61 |
| | തൊടുപുഴ | 20 |
| | കുന്നത്തുനാട്ട് | 73 |
| | പറവൂർ | 47 |
| | കണയന്നൂർ | 24 |
| 6 **തൃശ്ശൂർ** | മുകുന്ദപുരം | 31 |
| | തൃശ്ശൂർ | 63 |
| | തലപ്പിള്ളി | 28 |
| | മററു പ്രദേശങ്ങളിൽ | 12 |
| 7 **പാലക്കാട്ട്** | ചിററൂർ | 8 |
| | പാലക്കാട്ട് | 35 |
| | വള്ളുവനാട്ട് | 31 |
| | ആലത്തൂർ | 30 |
| | മററു പ്രദേശങ്ങളിൽ | 8 |
| 8 **കോഴിക്കോട്ട്** | വടകര | 22 |
| | മററു പ്രദേശങ്ങളിൽ | 18 |
| 9 **കണ്ണൂർ** | തലശ്ശേരി | 15 |
| | തളിപ്പറമ്പ് | 16 |
| | മററു പ്രദേശങ്ങളിൽ | 15 |

ഇതിനകം സംഘടനാശാഖയുടെ പ്രവർത്തനംകൊണ്ട് എൻ. എസ്സ്. എസ്സ്. കരയോഗങ്ങൾക്കും യൂണിയനുകൾക്കുമായി ഒരുകോടിയിലധികം രൂപ വിലയ്ക്കുള്ള പൊതുസ്വത്ത് സമ്പാദിക്കാൻ സാധിച്ചിട്ടുണ്ട്. സംഘടനാശാഖ പഴയ തിരുവിതാംകൂർ വിഭാഗത്ത് പറവൂർമുതൽ പാറശ്ശാലവരെ തൃപ്തികരമായും വ്യവസ്ഥാപിതമായും പ്രവർത്തനം നടത്തുന്നു. കൊച്ചി, മലബാർ പ്രദേശത്ത് പ്രവർത്തനം വിപുലപ്പെടുത്തുന്നതിനുള്ള ശ്രമങ്ങൾ നടക്കുകയാണ്.

—കെ. ഗോവിന്ദൻനായർ

# അനുബന്ധം 4

## എൻ. എസ്സ്. എസ്സ്. അക്കൗണ്ട്സ് വിഭാഗം

1938-നുശേഷവും 1952-നകവുമുള്ള കാലയളവിൽ സർവ്വീസ്സൊസൈറ്റിയുടെ കണക്കുകൾ, അതാതു കാലങ്ങളിലെ ജനറൽസെക്രട്ടറി നേരിട്ടുതന്നെയോ അഥവാ അദ്ദേഹത്താൽ നിയോഗിക്കപ്പെട്ടിരുന്ന ആളുകൾമുഖേനയോ പരിശോധിക്കുകയും ആവശ്യമായ നിർദ്ദേശങ്ങൾ നല്കുകയും ചെയ്തുപോന്നിരുന്നു. സൊസൈററി നാൾക്കുനാൾ വളർന്നുവരികയും, സൊസൈറ്റിയുടെ കീഴിലുള്ള സ്ഥാപനങ്ങളിലെ വരവുചെലവുകൾ വർദ്ധിച്ചുവരികയും ചെയ്തിട്ടുള്ളതിനാൽ വിവിധ സ്ഥാപനങ്ങളിലെയും ഹെഡ്ഡാഫീസിലേയും കണക്കുകൾ പരിഷ്കരിച്ച രീതിയിൽ സൂക്ഷിക്കണമെന്നും, ഈ പരിഷ്കാരം ഉടനെ നടപ്പിൽ വരുത്തേണ്ടതാണെന്നും, അതിനനുയോജ്യനായ ഒരാളിനെ നിയമിക്കുമ്പോൾ ഹെഡ്ഡാഫീസിലുള്ള പേഴ്സണൽ അസിസ്റ്റൻറുദ്യോഗം നിർത്തൽചെയ്യണമെന്നും 1952 ജൂൺമാസത്തിൽ കൂടിയ ഡയറക്ടർബോർഡും എക്സിക്യൂട്ടീവുകൗൺസിലും തീരുമാനിക്കുകയുണ്ടായി. ഇതിനെത്തുടർന്ന് കേരളാ സർവ്വീസ്ബാങ്കിൻെറ പന്തളം ബ്രാഞ്ചിലെ അന്നത്തെ മാനേജരായിരുന്ന കെ. ഗംഗാധരക്കുറുപ്പിൻെറ സേവനം സൊസൈറ്റി താൽക്കാലികമായി കടമെടുത്തു.

പിന്നീട്, അക്കൗണ്ട്സ് ഡിപ്പാർട്ടുമെൻറ് ഒരു പ്രത്യേക വിഭാഗമാക്കി ജനറൽസെക്രട്ടറിയുടെ ആഫീസിനോടനുബന്ധിച്ചുതന്നെ തുടങ്ങുന്നതിനും, അതിൻെറ ചുമതലവഹിക്കാൻ പരിചയസമ്പന്നനായ ഒരാളിനെ പ്രതിമാസം നാനൂറു രൂപയിൽ കവിയാത്ത ശമ്പളത്തിൽ നിയമിക്കുന്നതിനും ഡയറക്ടർബോർഡു തീരുമാനിച്ചതനുസരിച്ച് റിട്ടയാർഡ് അക്കൗണ്ടൻറ് ജനറലും കേരളാ സർവീസ്ബാങ്കിൻെറ അന്നത്തെ മാനേജിംഗ് ഡയറക്ടറുമായിരുന്ന പി. എൻ. പത്മനാഭപിള്ള തൽസ്ഥാനത്തേക്കു നിയമിക്കപ്പെട്ടു. ഹെഡ്ഡാഫീസിൽ ഫൈനാൻഷ്യൽ അസിസ്റ്റൻറായി ജോലിനോക്കിക്കൊണ്ടിരുന്ന കെ. ഗംഗാധരക്കുറുപ്പിനെ അദ്ദേഹത്തിൻെറ മുൻലാവണത്തിലേക്കു തിരിച്ചുപോകാനനുവദിക്കയും ചെയ്തു.

പി. എൻ. പത്മനാഭപിള്ള സഞ്ചാരപ്പടിമാത്രം പറ്റിക്കൊണ്ടാണ് സേവനമനുഷ്ഠിച്ചതു്. എന്നാൽ ഏറെ താമസിയാതെ അദ്ദേഹം കേരളാ സർവീസ് ബാങ്കിൻെറ മാനേജിംഗ് ഡയറക്ടർപദവിയും സർവീസ്സൊസൈറ്റിയുടെ അക്കൗണ്ടാഫീസർപദവിയും രാജിവച്ചു. ഈ പരിതസ്ഥിതിയിൽ ഹെഡ്ഡാഫീസിലെ അക്കൗണ്ട്സ്സെക്ഷൻ അന്നത്തെ ചീഫ് അക്കൗണ്ടൻറായിരുന്ന എം. നാരായണൻനായരുടെ കീഴിൽ തുടർന്നു. 1955 നവംബർമാസത്തിൽ എം. നാരായണൻനായർ ഉദ്യോഗം രാജിവച്ചു പിരിഞ്ഞപ്പോൾ, അന്ന് ഇൻേറണൽ ആഡിററരായിരുന്ന കെ. പി. പങ്കജാക്ഷൻപിള്ള ചുമതലയേററു.

നായർസർവീസ്സൊസൈററിക്ക് ഒരു ഡിപ്പാർട്ടുമെൻറ് കോഡ് ഉണ്ടാക്കേണ്ടതാണെന്ന് സൊസൈറ്റിയുടെ നായകസഭയ്ക്കു ബോദ്ധ്യമായതുകൊണ്ട്

31–5–'60-ൽ കൂടിയ പൊതുയോഗം അതിലേക്ക് ഒരു തസ്തിക സൃഷ്ടിച്ചു.

കേന്ദ്രഗവണ്മെൻറിൻെറ അക്കൗണ്ട്സ് ആൻഡ് ആഡിററ് ഡിപ്പാർട്ടുമെൻറിൽ ദീർഘകാലം ഉന്നതനിലയിൽ സേവനമനുഷ്ഠിച്ചിട്ടുള്ള കെ. കൃഷ്ണപിള്ളയെ സൊസൈററിക്കുവേണ്ടി ഒരു കോഡ് എഴുതാൻ 1–10–'60-ൽ ചുമതലപ്പെടുത്തി. എന്നാൽ സൊസൈററിക്ക് ഒരു സ്വതന്ത്ര അക്കൗണ്ട്സ് ആൻഡ് ആഡിററ്‌വകുപ്പ് സൃഷ്ടിക്കുന്നതിൽ കാലവിളംബം വരുത്തുന്നതു് ഉചിതമല്ലെന്ന് 16–10–'60-ൽ കൂടിയ എൻ. എസ്സ്. എസ്സ്. എക്സിക്യൂട്ടീവ് കൗൺസിൽ തീരുമാനിച്ചതനുസരിച്ച് 1960 നവംബർ ഒന്നാംതീയതി കെ. കൃഷ്ണപിള്ള ചീഫ് അക്കൗണ്ട്സ് ആൻഡ് ആഡിററാഫീസറായി ചാർജ്ജെടുത്തു. അദ്ദേഹം സർവ്വീസ്‌സൊസൈററിക്ക് ഒരു പുതിയ അക്കൗണ്ട്സ് കോഡും സർവീസ് റൂൾസും എഴുതിയുണ്ടാക്കി. അതിലെ നിബന്ധനകളനുസരിച്ച് സർവീസ് സൊസൈറ്റിയുടെ കീഴിലുള്ള വിവിധ ശാഖകളിലെ ധനപരമായ കാര്യങ്ങൾ നടന്നുവരുന്നു.

സർവീസ്‌സൊസൈറ്റിയുടെ ഓരോ സാമ്പത്തികവർഷത്തിലെയും ചെലവിനുള്ള ബഡ്ജററ് വരവിനെ ആസ്പദമാക്കി തയാറാക്കിവരുന്നു. വരവും ചെലവും സാമാന്യേന സമമാണ്. കഴിഞ്ഞ പതിനഞ്ചുകൊല്ലമായി സൊസൈററിയുടെ വരവുചെലവു തുകകൾ ഓരോ സാമ്പത്തികവർഷവും മുൻ സാമ്പത്തികവർഷത്തെ അപേക്ഷിച്ച് അത്ഭുതകരമാംവണ്ണം കൂടിക്കൊണ്ടാണിരിക്കുന്നതു്. പ്രത്യേകിച്ചും കഴിഞ്ഞ അഞ്ചുകൊല്ലങ്ങളിലെ വദ്ധനവ് സീമാതീതമായിരുന്നു. 1959—'60-ൽ 47 ലക്ഷമായിരുന്നതു് 1960—'61-ൽ 75 ലക്ഷമായും 1964—'65-ൽ ഒരുകോടി അമ്പത്തിമൂന്നു ലക്ഷമായും വർദ്ധിച്ചിട്ടുണ്ടു്. ചുരുക്കത്തിൽ സർവീസ് സൊസൈററിയുടെ ഇപ്പോഴത്തെ ബഡ്ജററ് 45 കൊല്ലത്തിനു മുൻപുള്ള പഴയ തിരുവിതാംകൂർസംസ്ഥാനത്തിൻെറ ബഡ്ജററിലെ തുകയോടു് സാമ്യം വഹിക്കുന്നുണ്ടെന്നു പറയാം.

മേൽപ്രസ്താവിച്ച ഒന്നരക്കോടി രൂപയുടെ വരവുചെലവ് കേരളത്തിൻെറ വിവിധഭാഗങ്ങളിലായി സൊസൈററിയുടെ കീഴിലുള്ള 150 സ്ഥാപനങ്ങളിലായി വ്യാപിച്ചുകിടക്കുകയാണ്. ഈ സ്ഥാപനങ്ങളിലെ മാസംതോറുമുള്ള വരവുചെലവു കണക്കുകൾ വരുത്തുക, ഡിപ്പാർട്ടുമെൻറ് തിരിച്ച് പ്രതിമാസവും മുമ്മൂന്നുമാസം കൂട്ടുമ്പോഴും സാമ്പത്തികവർഷാവസാനത്തിലും ഉള്ള വരവുചെലവു കണക്കുകൾ തയാറാക്കുക, അതാതു സ്ഥാപനങ്ങളിൽപോയി കണക്കുകൾ പരിശോധിക്കുക, കമ്പനിനിബന്ധനകൾക്കനുസരണമായുള്ള വാഷികബാക്കിപത്രം തയാറാക്കുക, ബഡ്ജററ് തയാറാക്കുക, ബില്ലുകൾ പാസ്സാക്കുക, വിവിധഡിപ്പാർട്ടുമെൻറദ്ധ്യക്ഷന്മാർക്ക് കണക്കുകൾ സൂക്ഷിക്കുന്നതിനുവേണ്ട നിർദ്ദേശം നല്കുക, കാലനീക്കംകൂടാതെ സൊസൈററിക്ക് ഈടാകാനുള്ള തുകകൾ ഈടാക്കുന്നതിനു വേണ്ടിവരുന്ന സത്വര നടപടികൾ കൈക്കൊള്ളുക മുതലായ ജോലികൾക്ക് അക്കൗണ്ടാഫീസറുടെ കീഴിൽ ഒരു അക്കൗണ്ട്സ് ആൻഡ് ആഡിററ് സൂപ്രണ്ടും, ഒരു ചീഫ് അക്കൗണ്ടൻറും, ആറു് അക്കൗണ്ടൻറുമാരും ഉൾപ്പെട്ട ഒരു ചെറിയ സ്റ്റാഫ് മാത്രമേ ഉള്ളൂ. ഈ ജീവനക്കാരെല്ലാം വേണ്ടത്ര പരിജ്ഞാനമുള്ളവരും പ്രത്യേക വിദ്യാഭ്യാസയോഗ്യതയുള്ളവരുമാണ്.

—കെ. കൃഷ്ണപിള്ള

# അനുബന്ധം 5

## സർവ്വേ ആൻഡ് ലാൻഡ് റിക്കാർഡ്സ് വകുപ്പ്

1959-നുമുമ്പ് നായർ സർവീസ് സൊസൈററി സമ്പാദിച്ചിട്ടുള്ള സ്ഥാവരവസ്തുക്കളെ സംബന്ധിച്ച ശരിയായ ലാൻഡ് റിക്കാർഡുകൾ ശാസ്ത്രീയരീതിയിൽ തയാറാക്കിയിരുന്നില്ല. എടത്തനാട്ടുകര, അട്ടപ്പാടി തുടങ്ങിയ പ്രദേശങ്ങളിൽ വസ്തുക്കൾ കിട്ടിയപ്പോൾ ഏജൻസിവ്യവസ്ഥയിൽ ആവക സ്ഥലങ്ങൾ സർവ്വേചെയ്തു പ്ലാൻ തയാറാക്കുന്നതിനു് ഏർപ്പാടുചെയ്തിരുന്നു. അതിനു നേരിട്ട ചെലവും ആ പ്രവർത്തനത്തിന്റെ കാര്യക്ഷമതക്കുറവുമാണു് ഇങ്ങനെയൊരു കാര്യത്തെപ്പററി ചിന്തിക്കാൻ പ്രേരകമായതു്. മലബാർപ്രദേശത്തു് ഹോസ്ദുർഗ്ഗ് താലൂക്കു് പനത്തടി വില്ലേജിൽ നീലേശ്വരം കോവിലകത്തേക്കു ജന്മാവകാശമുള്ള നാലായിരത്തിൽ പരം ഏക്കർ സ്ഥലം നായർ സർവ്വീസ് സൊസൈററി വിലയ്ക്കെടുക്കുന്നതിനു് 1958-ൽ തീരുമാനിച്ചു. ആധാരം രജിസ്റ്ററാക്കി വാങ്ങുന്നതിനുമുമ്പു് ആ സ്ഥലത്തിന്റെ സർവ്വേ പൂർത്തിയാക്കേണ്ട ആവശ്യവും നേരിട്ടു. ആ ജോലി ശമ്പള വ്യവസ്ഥയിലുള്ള ഒരു സ്റ്റാഫിനെ വച്ചു നടത്തുവാനാണു തീരുമാനിച്ചതു്. അങ്ങനെ 1958 ഡിസംബറിൽ ആരംഭിച്ചു് എട്ടുമാസക്കാലംകൊണ്ടു് കുറഞ്ഞ ചെലവിലും ഭംഗിയായും അതു പൂർത്തിയാക്കി. അതിനെത്തുടർന്നു് ഈ വകുപ്പ് സ്ഥിരമായി തുടരുവാൻ അനുവദിക്കപ്പെട്ടു.

നായർ സർവീസ് സൊസൈററി നേരത്തേ സമ്പാദിച്ചിട്ടുള്ളതും സമ്പാദിച്ചുകൊണ്ടിരിക്കുന്നതുമായ വസ്തുക്കളുടെ സർവ്വേ പൂർത്തിയാക്കുകയും പ്ലാനും ആവശ്യമായ മററു വിവരങ്ങളും സമ്പാദിച്ചു സംരക്ഷിക്കുകയും ചെയ്യുന്ന ചുമതല ഈ വകുപ്പ് നിർവ്വഹിച്ചുകൊണ്ടിരിക്കുന്നു. ഇതുവരെയുള്ള പ്രവർത്തനത്തിൽ പട്ടാഴി, ദയാനന്ദപുരം, നുറോക്കോട്ടു്, നെല്ലിപ്പതി, കാഞ്ഞങ്ങാട്ടു് ഈ എസ്റ്റേററുകളടങ്ങിയ മൊത്തം ഭൂമിയുടേയും കാഞ്ഞങ്ങാട്ടു കോളനിക്കു വിതരണം ചെയ്തിട്ടുള്ള ബ്ലോക്കുകളുടേയും, റവന്യൂ റിക്കാർഡ് അടിസ്ഥാനമാക്കിയുള്ള സർവ്വേയുടേയും പ്ലാനിന്റേയും ജോലികൾ പൂർത്തിയാക്കിയിട്ടുണ്ടു്. പാലക്കാട്ടു് എൻജിനീയറിംഗ് കോളേജ്, പെരുന്ന ഹിന്ദുകോളേജ്, തിരുവനന്തപുരം മഹാത്മാഗാന്ധി കോളേജ്, പന്തളം, നിലമേൽ, പള്ളിപ്പുറം ഈ സ്ഥലങ്ങളിലെ കോളേജുകൾ എന്നിവയെ സംബന്ധിച്ച ഭൂമികളുടെ സർവ്വേയും ലാൻഡ് റിക്കാർഡുകളും പൂർത്തിയാക്കപ്പെട്ടിട്ടുണ്ടു്. നെയ്യാററിൻകര, തിരുവനന്തപുരം, നെടുമങ്ങാട്ടു്, കൊല്ലം, കുന്നത്തുനാട്ടു്, മാവേലിക്കര ഈ താലൂക്കുകളിലുള്ള സ്കൂളുകളുടെ സർവ്വേ പൂർത്തിയാക്കി പ്ലാനുകളും റവന്യൂറിക്കാർഡുകളും വൃക്ഷവിവരം ആദായം മുതലായ സ്ഥിതിവിവരക്കണക്കുകളും ശേഖരിച്ചു സൂക്ഷിച്ചുവരുന്നു.

ഈ വകുപ്പിന്റെ പ്രവർത്തനം സംബന്ധിച്ച ചുമതല വഹിക്കുന്നതു് ഗവൺമെണ്ടു സർവ്വീസിൽനിന്നു് റിട്ടയർ ചെയ്ത ഹെഡ് സർവ്വേയർ എൻ. കൃഷ്ണപിള്ളയാണു്.

—എൻ. കൃഷ്ണപിള്ള

I

# വിദ്യാഭ്യാസസ്ഥാപനങ്ങൾ

## എ. സ്കൂളുകൾ

അമ്പതുകൊല്ലംമുമ്പ് നായർസർവീസ് സൊസൈററിയുടെ ബീജാവാപം ചെയ്ത സന്ദർഭത്തിൽത്തന്നെ വിദ്യാഭ്യാസരംഗത്തും ഈ സംഘടന പ്രവർത്തിക്കണമെന്ന് ഇതിന്റെ സ്ഥാപകർ നിശ്ചയിച്ചിരുന്നു. സർവ്വീസ്സൊസൈററി എഴുതി അംഗീകരിച്ച മെമ്മോറാണ്ടത്തിൽ ഉദ്ദേശലക്ഷ്യങ്ങളുടെ കൂട്ടത്തിൽ ഈ കാര്യം അനുസ്മരിക്കുന്നുണ്ട്. മെമ്മോറാണ്ടത്തിലെ പ്രതിപാദനവും, തീരുമാനവുമനുസരിച്ച് അക്കാലം മുതൽതന്നെ സർവ്വീസ്സൊസൈററി അതിനായി പ്രവർത്തിക്കുകയും ചെയ്തു.

### കറുകച്ചാൽ സ്കൂൾ

ചങ്ങനാശ്ശേരി—പീരുമേട്ട് റോഡിൽ കറുകച്ചാൽ ഒരു പ്രധാന സ്ഥലമാണ്. നാല്പത്തിഒമ്പതുകൊല്ലം പഴക്കമുള്ള ഒരു സരസ്വതീനിലയം ആ നാട്ടിലുണ്ട്. കെ. കേളപ്പനാണ് ഈ സരസ്വതീമന്ദിരത്തിന്റെ സ്ഥാപനത്തിൽ മന്നത്തുപത്മനാഭനെ സഹായിച്ചത്. സർവ്വീസ് സൊസൈററി പ്രവർത്തനമാരംഭിച്ച അടുത്ത വർഷംതന്നെ, സർവീസ്സൊസൈററി വിദ്യാലയങ്ങളുടെ പ്രവർത്തനവും ആരംഭിച്ചു. കൊല്ലവർഷം 1091 (1915)-ൽ നടമേൽ ഇരവിക്കുറുപ്പിന്റെ ഒരു പീടികക്കെട്ടിടത്തിൽ സർവീസ്സൊസൈററിയുടെ വിദ്യാഭ്യാസശാഖയുള്ള വിത്തു വിതച്ചു. അന്നത്തെ ആ ചെറിയ ആരംഭമാണ് 85 വിദ്യാലയങ്ങളും, 15 കലാലയങ്ങളും ഉള്ള സർവീസ്സൊസൈറ്റിയുടെ വിദ്യാഭ്യാസശാഖയായതു്. അദ്ധ്യാപകരുൾപ്പെടെ ഉദ്ദേശം 2,180 ജീവനക്കാർ വിദ്യാലയവിഭാഗത്തിൽമാത്രമായുണ്ട്.

22,403 ബാലികമാരുൾപ്പടെ 49,789 കുട്ടികൾ എല്ലാ സ്കൂളുകളിലുമായി അദ്ധ്യയനം നടത്തുന്നു.

യശഃശരീരനായ പ്രാക്കുളം പരമേശ്വരൻ പിള്ളയുടെ ത്യാഗത്തിന്റെയും ആജ്ഞാശക്തിയുടെയും ഫലമായി പ്രാക്കുളത്തു് ആരംഭിച്ച ഇംഗ്ലീഷ്സ്കൂളാണ് സൊസൈററിയുടെ രണ്ടാമത്തെ വിദ്യാലയം. ആ പ്രദേശത്തുള്ള ഈഴവപ്രമാണികളിൽനിന്നു് സ്കൂളിനു ലഭിച്ച സഹായസഹകരണം പ്രത്യേകം പ്രസ്താവ്യമാണ്.

1098-ൽ (1922) പെരുന്ന ഹൈസ്കൂൾ കെട്ടിടത്തിന്റെ പണി പൂർത്തിയായതോടുകൂടെ സർവീസ്സൊസൈററിയിൽ പൊതുജനങ്ങളുടെ വിശ്വാസവും ഗവണ്മെന്റിന്റെ മതിപ്പും സുദൃഢമായിത്തീർന്നു.

കരുവാറ്റാ ഹൈസ്കൂൾ, സർവീസ് സൊസൈററിയുടെയും മന്നത്തുപത്മനാഭന്റെയും ജൈത്രയാത്രയിൽ അടുത്ത നാഴികക്കല്ലായി പരിഗണിക്കാവുന്നതാണ്.

1927-ൽ പന്തളത്തു് ആരംഭിച്ച വിദ്യാലയം സർവീസ്സൊസൈററിയുടെ വിലയേറിയ സേവനങ്ങൾക്കു് പൊതുജനങ്ങളുടെ അംഗീകാരം ലഭിച്ച അടുത്ത ഒരു ഘട്ടമായി കരുതാം.

ഇപ്പോൾ നായർസർവീസ്സൊസൈററിയുടെ ഭരണത്തിലിരിക്കുന്ന വിദ്യാലയങ്ങളിൽ ചിലതു് ചില വ്യക്തികളും പ്രത്യേക ചില നായർസംഘടനകളും ദാനമായി വിട്ടുതന്നിട്ടുള്ളവയാണ്. അവയിൽ പ്രാധാന്യം അർഹിക്കുന്നവ ഒററപ്പാലം എൻ. എസ്സ്. എസ്സ്. കെ. പി. തമ്പാൻ ഹൈസ്കൂളും, ആനിക്കാട്ട് ഹൈസ്കൂളും, തടിയൂർ എൻ. എം. എസ്. ഹൈസ്കൂളും, കോട്ടയം നായർ സമാജം ഹൈസ്കൂളുമാണ്. മന്നത്തുപത്മ

നാഭന്റെ നേതൃത്വത്തിലുള്ള വിശ്വാസവും, മതിപ്പും, സർവ്വോപരി സർവ്വീസ്സൊസൈററിയോടുള്ള കൂറുമാണ് ആ മഹൽസ്ഥാപനങ്ങളുടെ ഭരണാധികാരികളെ ഈ നടപടിയെടുക്കുന്നതിനു പ്രേരിപ്പിച്ചതു്.

## വിദ്യാലയഭരണം

എൻ. എസ്സ്. എസ്സ്. വിദ്യാലയങ്ങൾ ആരംഭകാലംമുതൽതന്നെ ഒരു ജനറൽമാനേജരുടെ ഭരണത്തിൻകീഴിലിരിക്കാൻ വ്യവസ്ഥചെയ്തിരുന്നു. ജനറൽ സെക്രട്ടറിയായ മന്നത്തുപത്മനാഭൻതന്നെയായിരുന്നു ആദ്യത്തെ ജനറൽ മാനേജർ. അന്നു് അദ്ദേഹം "ജനറൽ സെക്രട്ടറിയും ജനറൽ മാനേജരും മാത്രമല്ല ക്ലാർക്കും ശിപായിയും ആഫീസുംകൂടി ആയിരുന്നു."

ഓരോ സ്കൂളിനും അതതു സ്ഥലത്തു് ആവശ്യാനുസരണം ലോക്കൽമാനേജരെയും അദ്ദേഹത്തെ സഹായിക്കാൻ ഓരോ ലോക്കൽ കമ്മിററിയെയും നിയമിക്കുന്നതിനു വ്യവസ്ഥചെയ്തിട്ടുണ്ടു്. ആരംഭകാലംമുതൽ 17 കൊല്ലം മന്നത്തുപത്മനാഭൻതന്നെയാണു് ജനറൽമാനേജരായി തുടന്നതു്.

ജനറൽസെക്രട്ടറിയുടെയും ജനറൽമാനേജരുടെയും ചുമതലകൾ വർദ്ധിച്ചതോടുകൂടി വിദ്യാഭ്യാസശാഖ പ്രത്യേകം തിരിച്ചു് ഒരു ജനറൽമാനേജരെ നിയമിക്കാൻ 1107 തുലാമാസത്തിൽ തീരുമാനിക്കുകയുണ്ടായി. എൻ. എസ്സ്. എസ്സ്. സ്കൂളുകളിലെ സീനിയർ അദ്ധ്യാപകനായിരുന്ന കട്ടിയാട്ടു് ശിവരാമപ്പണിക്കർ ആയിരുന്നു അങ്ങനെ നിയമിക്കപ്പെട്ട ജനറൽമാനേജർ. 1110 മിഥുനമാസത്തിൽ കട്ടിയാട്ടു ശിവരാമപ്പണിക്കർ ഗവണ്മെൻറ് സർവീസിൽ പ്രവേശിച്ചപ്പോൾ കൈനിക്കര പത്മനാഭപിള്ളയെയാണു് ജനറൽമാനേജരായി നിയമിച്ചതു്. 1117 ഇടവമാസത്തിൽ അദ്ദേഹവും സർക്കാർസർവ്വീസിൽ പ്രവേശിക്കയും തുടന്നു് മുരണിയിൽ വി. ജി. ശങ്കരനാരായണപിള്ളയെ ജനറൽമാനേജരായി തൽക്കാലത്തേക്കു് നിയമിക്കയും ചെയ്തു. മാന്നാർ ഹൈസ്കൂൾ ഹെഡ്മാസ്റ്ററായി പ്രശസ്തസേവനം അനുഷ്ഠിച്ചുപോന്ന കെ. പി. കൃഷ്ണമേനോൻ ആയിരുന്നു 1118 ചിങ്ങമാസംമുതൽ 1124 ഇടവമാസംവരെ ജനറൽമാനേജരും ഇൻസ്പെക്ടരും. 1124 ഇടവമാസം ഒന്നാംതീയതിയാണു് ഇപ്പോഴത്തെ ജനറൽമാനേജർ എൻ. വാസുദേവൻപിള്ള തൽസ്ഥാനത്തു് നിയമിതനായതു്.

സങ്കുചിതമോ, സ്വാർത്ഥപരമോ ആയ സാമുദായിക മനോഭാവം സർവീസ്സൊസൈററിപ്രവർത്തകക്കു് ഒരിക്കലും ഉണ്ടായിട്ടില്ല. അതിനൊരു ദൃഷ്ടാന്തമാണു് സർവീസ്സൊസൈററി ഉണ്ടാക്കി നടത്തിക്കൊണ്ടിരുന്ന പല മലയാളം (പ്രൈമറി) സ്കൂളുകളും, ഗവണ്മെൻറിന്റെ വിദ്യാഭ്യാസപരിഷ്കാരത്തെ സ്വാഗതം ചെയ്തുകൊണ്ടു് 120-ൽ സക്കാരിലേക്കു വിട്ടുകൊടുക്കാനിടയായതു്.

ഗവണ്മെൻറുപരിഷ്കാരങ്ങൾ അനുകരിച്ചു് പ്രാരംഭകാലംമുതൽ തന്നെ കോൺഫറൻസുകളും ചർച്ചായോഗങ്ങളും സംഘടിപ്പിച്ചു് അദ്ധ്യാപകർ അവരുടെ കാര്യക്ഷമത വർദ്ധിപ്പിക്കുന്നതിനും, അവകാശസംരക്ഷണത്തിനു് പരിശ്രമിക്കുന്നതിനും സഹായകമായ ഒരു നയം സൊസൈററി സ്വീകരിച്ചിട്ടുണ്ടു്. ഈ സംസ്ഥാനത്തു വിദ്യാഭ്യാസരംഗത്തു് ഓരോ കാലത്തുണ്ടായിട്ടുള്ള എല്ലാ പരിഷ്കാരങ്ങളെയും സന്തോഷസമേതം അനുകൂലിച്ചിട്ടുള്ള ഒരു മാനേജ്മെൻറാണു് സർവീസ്സൊസൈററിയുടേതു്.

## അദ്ധ്യാപകക്കുള്ള ആനുകൂല്യങ്ങൾ

ഇന്ത്യ സ്വതന്ത്ര്യയായതോടുകൂടി വിദ്യാഭ്യാസരംഗത്തു് ഉണ്ടായിട്ടുള്ള എല്ലാ പരിഷ്കാരങ്ങൾക്കുമനുയോജ്യമായ ഒരു നയം സർവീസ്സൊസൈററി മാനേജ്മെൻറ് സ്വീകരിച്ചിട്ടുണ്ടു്. കുട്ടികൾക്കുവേണ്ടിയും വിദ്യാലയങ്ങൾക്കുവേണ്ടിയും ശാശ്വതമായ എൻഡോവ്മെൻറുകൾ രൂപീകരിക്കുന്നതിനുള്ള വ്യവസ്ഥ സർവീസ്സൊസൈററി അംഗീകരിച്ചിരിക്കുന്നു. അതിലുള്ള വിജയം ക്രമപ്രവൃദ്ധമായി ബോദ്ധ്യപ്പെട്ടുന്നുമുണ്ടു്.

പ്രൈവററുവിദ്യാലയങ്ങളിലെ അദ്ധ്യാപകക്കു് ഇന്നു് ഗവണ്മെൻറനുവദിച്ചിരിക്കുന്ന ആനുകൂല്യങ്ങൾ ലഭ്യമാകുന്നതിനു മുമ്പു തന്നെ അദ്ധ്യാപകരുടെ സഹകരണത്തോടുകൂടി, അനാരോഗ്യംമൂലം കഷ്ടപ്പെട്ടുകയോ ജോലിയിൽനിന്നും പിരിയുകയോ ചെയ്യുന്ന അദ്ധ്യാപകക്കു സഹായം നല്കുന്നതിനും, ജോലിയിൽ തുടരുമ്പോൾത്തന്നെ ചരമമടയുന്ന അദ്ധ്യാപകരുടെ അവകാശികൾക്കു് ലഘുവായിട്ടെങ്കിലും ധനസഹായം ചെയ്യുന്നതിനും കഴിഞ്ഞിട്ടുണ്ടു്. ഇന്നു് ആ ചുമതല

കളെല്ലാം ഗവണ്മെൻറ് ഏറെറടുത്തിരിക്കുന്നതുകൊണ്ട് ആവഴിക്കുള്ള സേവനം നിറുത്തിയിരിക്കുകയാണ്.

സ്കൂളുകളുടെ അനുദിനം വർദ്ധിച്ചുവരുന്ന ആവശ്യങ്ങൾ നിർവ്വഹിക്കത്തക്കവണ്ണം മാനേജ്മെൻറിനെ ഉപദേശിക്കുന്നതിനും സഹായിക്കുന്നതിനും അദ്ധ്യാപകർക്ക് പ്രാതിനിദ്ധ്യമുള്ള ഫൈനാൻസ് കമ്മിററികളും, ഒരു ഫൈനാൻസ് കോപ്പറേഷനും പ്രവർത്തിക്കുന്നുണ്ട്.

എൻ. എസ്സ്. എസ്സ്. വിദ്യാലയങ്ങൾക്കും അതിലെ കുട്ടികൾക്കും അവരുടെ അദ്ധ്യാപകർക്കും ഒരു കല്പവൃക്ഷമായി കരുതാവുന്ന 'കേന്ദ്ര സഹകരണസംഘം' സംഘടിപ്പിച്ചിരിക്കുന്നു. കുട്ടികൾക്കും വിദ്യാലയങ്ങൾക്കുമുള്ള എൻഡോവ്മെന്റ് നിക്ഷേപങ്ങളുടെ സങ്കേതം, അദ്ധ്യാപകരുടെ വകയായ ഒരു ബാങ്ക് എന്നീ നിലകളിൽ ഈ സഹകരണ സംഘം പ്രവർത്തിക്കുന്നു.

രാജോചിതമായ സംഭാവനകൾ നല്കി വിദ്യാലയങ്ങളുടെ വളർച്ചയ്ക്കും നിലനില്പിനും സഹായിച്ചിട്ടുള്ള മഹാത്മാക്കളുടെ പരമ്പര എൻ. എസ്സ്. എസ്സിനു മാത്രമുള്ള പ്രത്യേകതയാണ്. നടമേൽ ഇരവിക്കുറുപ്പ്, കുന്നപ്പള്ളിൽ നാരായണൻനായർ, സമുദായത്തിൽ കേശവക്കുറുപ്പ്, കുതിരവട്ടത്തു് പ്രഭാകരൻ തമ്പാൻ, തടിയൂർ എൻ. എം. എസ്സ്. ഹൈസ്കൂൾ ഭരണാധികാരികൾ, മള്ളൂർ ഗോവിന്ദപ്പിള്ള മുതലായവർ എൻ. എസ്സ്. എസ്സ്. വിദ്യാലയങ്ങളുടെ വളർച്ചയിൽ വഹിച്ചിട്ടുള്ള പങ്ക് ഈ സന്ദർഭത്തിൽ സ്മരിക്കുന്നു.

## ചില പ്രധാന സ്ഥിതിവിവരക്കണക്കുകൾ

### 1. വിദ്യാലയങ്ങളുടെ എണ്ണം

| | വിദ്യാലയങ്ങൾ | 1924 | 1934 | 1944 | 1954 | 1964 |
|---|---|---|---|---|---|---|
| 1 | ഹൈസ്കൂൾ | 3 | 5 | 10 | 30 | 48 |
| 2 | മിഡിൽ സ്കൂൾ | 1 | 8 | 8 | 9 | 17 |
| 3 | മലയാളം ഹൈസ്കൂൾ | ... | ... | 6 | ... | ... |
| 4 | മലയാളം സ്കൂൾ | ... | 4 | 10 | ... | ... |
| 5 | പ്രൈമറി സ്കൂൾ | 1 | 8 | 15 | 3 | 13 |
| 6 | സംസ്കൃത സ്കൂൾ | ... | 1 | 1 | ... | ... |
| 7 | ട്രെയിനിംഗ് സ്കൂൾ | ... | ... | 3 | ... | 7 |
| | ആകെ | 5 | 26 | 53 | 42 | 85 |

### 2. കുട്ടികളുടെ എണ്ണം

| | സ്കൂൾ | 1924 | 1934 | 1944 | 1954 | 1964 |
|---|---|---|---|---|---|---|
| 1 | ഇംഗ്ലീഷ് സ്കൂൾ (സെക്കണ്ടറി സ്കൂൾ) | 931 | 2,200 | 6,347 | 14,518 | 40,571 |
| 2 | മലയാളം സ്കൂൾ | 134 | 2,088 | 5,025 | 688 | ... |
| 3 | സംസ്കൃത സ്കൂൾ | ... | 37 | 196 | ... | ... |
| 4 | അപ്പർ പ്രൈമറി സ്കൂൾ | ... | ... | ... | ... | 4,865 |
| 5 | ലോവർ പ്രൈമറി സ്കൂൾ | ... | ... | ... | ... | 3,639 |
| 6 | ട്രെയിനിംഗ് സ്കൂൾ | ... | ... | 55 | ... | 714 |
| | ആകെ | 1,065 | 4,325 | 11,623 | 15,206 | 49,789 |

## 3. അദ്ധ്യാപകരും മററു ജീവനക്കാരും

| | | 1924 | 1934 | 1944 | 1954 | 1964 |
|---|---|---|---|---|---|---|
| 1 | അദ്ധ്യാപകർ | 55 | 168 | 371 | 624 | 1,867 |
| 2 | മററു ജീവനക്കാർ | ... | 3 | 4 | 84 | 313 |
| | ആകെ | 55 | 171 | 375 | 708 | 2,180 |

## 4. വിദ്യാഭ്യാസനിധി

| | 1924 | 1934 | 1944 | 1954 | 1964 |
|---|---|---|---|---|---|
| | ... | ... | 9,440 | 39,914 | 49,349 |

## 5. സ്കൂളുകളുടെ പേരിൽ, എൻ. എസ്സ്. എസ്സ്. സ്കൂളുകളുടെ കേന്ദ്ര സഹകരണസംഘത്തിലുള്ള ഓഹരി

| | 1924 | 1934 | 1944 | 1954 | 1964 |
|---|---|---|---|---|---|
| | ... | ... | ... | ... | 49,600 |

## 6. എൻ. എസ്സ്. എസ്സ്. സ്കൂളുകളുടെ കേന്ദ്ര സഹകരണസംഘം

| | | 1924 | 1934 | 1944 | 1954 | 1964 |
|---|---|---|---|---|---|---|
| 1 | ഓഹരിക്കാരുടെ എണ്ണം | | | | | |
| | i) വ്യക്തികൾക്ക് | ... | 59 | 109 | 350 | 1,656 |
| | ii) വിദ്യാലയങ്ങൾക്ക് | ... | ... | ... | ... | 82 |
| 2 | ഓഹരിമൂലധനം | Rs. | Rs. | Rs. | Rs. | Rs. |
| | i) വ്യക്തികൾക്ക് | ... | 327 | 637 | 4,989 | 81,659 |
| | ii) വിദ്യാലയങ്ങൾക്ക് | ... | ... | ... | ... | 49,600 |
| 3 | പ്രവർത്തന മൂലധനം | ... | 350 | 850 | 9,981 | 2,84,414 |
| 4 | കുട്ടികൾക്കുള്ള എൻഡോവ്മെൻറ് | ... | ... | ... | ... | 38,960 |
| 5 | വിദ്യാലയങ്ങൾക്കുള്ള എൻഡോവ്മെൻറ് | ... | ... | ... | ... | 250 |

# എൻ. എസ്സ്. എസ്സ്. സ്കൂളുകൾ

### ഹൈസ്കൂളുകൾ

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, പെരുന്ന

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, കറുകച്ചാൽ

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, ചിങ്ങവനം

എസ്സ്. വി. വി. എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, ആനിക്കാട്ട്

എസ്സ്. എം. വി. എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, കല്ലറ

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, കിടങ്ങൂർ

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, കെഴുവംകുളം

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, വെച്ചൂർ

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, കാട്ടാമ്പാക്ക്

വി. കെ. വി. എം. എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, മാഞ്ഞൂർ

എസ്സ്. വി. എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, ഇടനാട്ട് (വള്ളിച്ചിറ)

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, മണക്കാട്ട്

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, മാണിക്കമംഗലം

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, പാറക്കടവ്

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, വാരപ്പെട്ടി

കെ. പി. ടി. എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, ഒററപ്പാലം

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, വേങ്ങശ്ശേരി

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, കവിയൂർ

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, കുന്നന്താനം

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, വായ്പൂര്

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, മുത്തൂർ

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, തടിയൂർ

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, പന്തളം (Boys)

എം. പി. എ. എം. എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, പന്തളം (Girls)

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, തട്ടയിൽ

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, ഇടനാട്ട് (ചെങ്ങന്നൂർ)

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, കുടശ്ശനാട്ട്

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, കാവാലം

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, രാമങ്കരി

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, പാണാവള്ളി

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, കരുവാറ്റാ

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, കുറത്തിക്കാട്ട്

എസ്സ്. എസ്സ്. വി. എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, വെളിയനാട്ട്

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, വള്ളിക്കോട്ട് (കോട്ടയം)

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, കാട്ടൂർ

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, അടൂർ

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, മക്കപ്പുഴ

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, പ്രാക്കുളം

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, ചാത്തന്നൂർ

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, പേരയം

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, പാൽക്കുളങ്ങര

ആർ. കെ. ഡി. എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, ശാസ്തമംഗലം

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, പാലോട്ട്

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, കോട്ടയം

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, പെരുമ്പുളിക്കൽ

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, അകത്തേത്തറ

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, മൂവാററുപുഴ

എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, ചൊവ്വല്ലൂർ

## ട്രെയിനിംഗ് സ്കൂളുകൾ

എൻ. എസ്സ്. എസ്സ്. ബേസിക്ക് ട്രെയിനിംഗ് സ്കൂൾ, പെരുന്ന

എൻ. എസ്സ്. എസ്സ്. ബേസിക്ക് ട്രെയിനിംഗ് സ്കൂൾ, കറുകച്ചാൽ

എൻ. എസ്സ്. എസ്സ്. ബേസിക്ക് ട്രെയിനിംഗ് സ്കൂൾ, മാണിക്കമംഗലം

എൻ. എസ്സ്. എസ്സ്. ബേസിക്ക് ട്രെയിനിംഗ് സ്കൂൾ, കവിയൂർ

എൻ. എസ്സ്. എസ്സ്. ബേസിക്ക് ട്രെയിനിംഗ് സ്കൂൾ, തടിയൂർ

എൻ. എസ്സ്. എസ്സ്. ബേസിക്ക് ട്രെയിനിംഗ് സ്കൂൾ, കരുവാററാ

എൻ. എസ്സ്. എസ്സ്. ബേസിക്ക് ട്രെയിനിംഗ് സ്കൂൾ, ചെറുകോൽ

## യു. പി. സ്കൂളുകൾ

എൻ. എസ്സ്. എസ്സ്. യു. പി. സ്കൂൾ, തൃക്കോതമംഗലം

എൻ. എസ്സ്. എസ്സ്. യു. പി. സ്കൂൾ, ചേനപ്പാടി

എ. എം. എൻ. എസ്സ്. എസ്സ്. യു. പി. സ്കൂൾ, പൂവരണി

എൻ. എസ്സ്. എസ്സ്. യു. പി. സ്കൂൾ, തലനാട്ട്

എൻ. എസ്സ്. എസ്സ്. യു. പി. സ്കൂൾ, മണ്ണൂർ

എൻ. എസ്സ്. എസ്സ്. യു. പി. സ്കൂൾ, തൃക്കാരിയൂർ

എസ്. ബി. വി. എൻ. എസ്സ്. എസ്സ്. യു. പി. സ്കൂൾ, പള്ളുരുത്തി.

എസ്. കെ. വി. എൻ. എസ്സ്. എസ്സ്. യു. പി. സ്കൂൾ, കരുവാററാ വടക്ക്

ഡി. വി. എൻ. എസ്സ്. എസ്സ്. യു. പി. സ്കൂൾ, ഈര

എൻ. എസ്സ്. എസ്സ്. യു. പി. സ്കൂൾ, മലയാലപ്പുഴ

എസ്. വി. ജി. വി. എൻ. എസ്സ്. എസ്സ്. യു. പി. സ്കൂൾ, ചെറുകോൽ

എൻ. എസ്സ്. എസ്സ്. യു. പി. സ്കൂൾ, തുവയൂർ

എൻ. എസ്സ്. എസ്സ്. യു. പി. സ്കൂൾ, മുളപിലക്കാട്ട്

എൻ. എസ്സ്. എസ്സ്. യു. പി. സ്കൂൾ, ചൂരക്കോട്ട്

എൻ. എസ്സ്. എസ്സ്. യു. പി. സ്കൂൾ, മുഖത്തല

എസ്സ്. വി. പി. എം. എൻ. എസ്സ്. എസ്സ്. യു. പി. സ്കൂൾ, മണപ്പള്ളി

എൻ. എസ്സ്. എസ്സ്. യു. പി. സ്കൂൾ, കൊക്കോട്ടേല

## എൽ. പി. സ്കൂളുകൾ

എൻ. എസ്സ്. എസ്സ്. എൽ. പി. സ്കൂൾ, തലനാട്ട്

എൻ. എസ്സ്. എസ്സ്. എൽ. പി. സ്കൂൾ, തൃക്കാരിയൂർ

എസ്. ബി. വി. എൻ. എസ്സ്. എസ്സ്. എൽ. പി. സ്കൂൾ, പള്ളുരുത്തി

എൻ. എസ്സ്. എസ്സ്. എൽ. പി. സ്കൂൾ, മാണിക്കമംഗലം

എൻ. എസ്സ്. എസ്സ്. എൽ. പി. സ്കൂൾ, കവിയൂർ

എൻ. എസ്സ്. എസ്സ്. എൽ. പി. സ്കൂൾ, തട്ടയിൽ

എൻ. എസ്സ്. എസ്സ്. എൽ. പി. സ്കൂൾ, പാറക്കര

എസ്. കെ. വി. എൻ. എസ്സ്. എസ്സ്. എൽ. പി. സ്കൂൾ, കരുവാററാ വടക്ക്

എൻ. എസ്സ്. എസ്സ്. എൽ. പി. സ്കൂൾ, പാണാവള്ളി

എൻ. എസ്സ്. എസ്സ്. എൽ. പി. സ്കൂൾ, കാട്ടൂർ

എൻ. എസ്സ്. എസ്സ്. എൽ. പി. സ്കൂൾ, അട്ടൂർ

എൻ. എസ്സ്. എസ്സ്. എൽ. പി. സ്കൂൾ, കൊക്കോട്ടേല

എൻ. എസ്സ്. എസ്സ്. എൻ. പി. സ്കൂൾ, കോട്ടയം

# ബി. കോളേജുകൾ

### 1. മഹാത്മാഗാന്ധി കോളേജ് തിരുവനന്തപുരം

നായർ സർവീസ് സൊസൈററിയുടെ ചിരകാലാഭിലാഷത്തിൽനിന്നും ഉടലെടുത്ത മഹാത്മാഗാന്ധി കോളേജ് 1948-ലാണ് ആരംഭിച്ചതു്. ആദ്യംപെരുന്താന്നിയിലുള്ള വടശ്ശേരി അമ്മവീട്ടിലായിരുന്നു കോളേജു സ്ഥാപിക്കപ്പെട്ടതു്. 1948 ജൂൺമാസത്തിൽ മുഖ്യമന്ത്രി പട്ടംതാണുപിള്ളയാണ് കോളേജിന്റെ ഉൽഘാടനകർമ്മം നിർവ്വഹിച്ചതു്. കെ. ആർ. കൃഷ്ണയ്യരായിരുന്നു ഒന്നാമത്തെ പ്രിൻസിപ്പൽ. കോളേജിനു പുതിയ കെട്ടിടം പണിയാൻ തിരുവനന്തപുരത്തു കററച്ചക്കോണത്തു് 46 ഏക്കർ സ്ഥലം സംസ്ഥാനഗവണ്മെന്റ് കുത്തകപ്പാട്ടമായി എൻ. എസ്സ്. എസ്സിനു നല്കി. പ്രസ്തുത സ്ഥലത്തിനു് രാജാകേശവദാസനെ അനുസ്മരിച്ചു് 'കേശവദാസപുരം' എന്നു പേരിട്ടു. 1948 ആഗസ്റ്റ് 22-ാംതീയതി സ്വതന്ത്ര ഇന്ത്യയുടെ ഒന്നാമത്തെ ഗവർണ്ണർ ജനറലായ സി. രാജഗോപാലാചാരി കോളേജുകെട്ടിടത്തിൻെറ ശിലാസ്ഥാപനം നിർവ്വഹിച്ചു. ബഹുജനങ്ങളുടെ ഉദാരമായ സംഭാവനകൾകൊണ്ടു് കെട്ടിടത്തിൻെറ പണി മുന്നോട്ടു നീങ്ങി. അടുത്ത ജൂലായ്മാസമായപ്പോഴേക്കു കുറേഭാഗം പണിതീർന്നു. ജൂലായ് 5-ാംതീയതി പെരുന്താന്നിയിൽനിന്നു പുതിയ കെട്ടിടത്തിലേക്കു ക്ലാസ്സുകൾ മാററി. ഈ ഗൃഹപ്രവേശകർമ്മം നിർവ്വഹിച്ചതു് കെ. വി. രംഗസ്വാമി അയ്യങ്കാരായിരുന്നു. 1958 മാർച്ച്മാസമായപ്പോഴേക്കും കോളേജുകെട്ടിടങ്ങളുടെ പണി പൂർത്തിയായി. 1957-ൽ കേരളഗവർണ്ണർ ഡോ: ബി. രാമകൃഷ്ണറാവു ശിലാസ്ഥാപനം നിർവ്വഹിച്ച ഹോസ്റ്റൽ കെട്ടിടത്തിൻെറ പണിയും മിക്കവാറും പൂർത്തിയായിരുന്നു. 1958 ഏപ്രിൽ 24-ാംതീയതി പ്രധാനമന്ത്രി ജവഹർലാൽ നെഹ്രു മഹാത്മാഗാന്ധി കോളേജിൻെറ ഉൽഘാടനം നടത്തി.

ഇന്നു് ഈ കോളേജിൽ 2,036 വിദ്യാർത്ഥികൾ പഠിക്കുന്നു. ഇവരിൽ 300 പേർ വിദ്യാർത്ഥിനികളാണ്. പ്രീഡിഗ്രി, പ്രീയൂണിവേഴ്സിററി, ബി. എ., ബി. എസ്സ്സി., ബി. കോം., എം. എസ്സ്സി. എന്നീ കോഴ്സുകളാണുള്ളതു്.

പ്രിൻസിപ്പൽമാർ—

| | |
|---|---|
| കെ. ആർ. കൃഷ്ണയ്യർ | 1948—'49 |
| വി. നാരായണപിള്ള | 1949—'52 |
| പി. കെ. കൃഷ്ണപിള്ള | 1952—'55 |
| കൈനിക്കര കുമാരപിള്ള | 1955—'56 |
| എ. വെങ്കിടാചലമയ്യർ | 1956—'58 |
| എം. പി. മന്മഥൻ | 1958— |
| അദ്ധ്യാപകന്മാർ | 74 |
| മററു ജീവനക്കാർ | 59 |

124 വിദ്യാർത്ഥികൾക്കു താമസിക്കാവുന്ന ഒരു ഹോസ്റ്റലും 36 വിദ്യാർത്ഥിനികൾ താമസിക്കുന്ന മറെറാരു ഹോസ്റ്റലും ഉണ്ടു്.

### 2. എൻ. എസ്സ്. എസ്സ്. ഹിന്ദുകോളേജ്, ചങ്ങനാശ്ശേരി

നായർ സർവീസ് സൊസൈററിയുടെ ഒന്നാമത്തെ കോളേജായ ചങ്ങനാശ്ശേരിയിലെ എൻ. എസ്സ്. എസ്സ്. ഹിന്ദുകോളേജ് ഒരു പ്രീയൂണിവേഴ്സിററി ക്ലാസ്സായിട്ടാണ് ആരംഭിച്ചതു്. പെരുന്ന എൻ. എസ്സ്. എസ്സ്. ഹൈസ്കൂളിൻെറ ഒരു ഭാഗം ഒഴിച്ചെടുത്തു് 1947 ജൂലായ്മാസത്തിൽ ക്ലാസ്സ് ആരംഭിച്ചു. ടി. കെ. നാരായണയ്യരായിരുന്നു ആദ്യത്തെ പ്രിൻസിപ്പൽ. എൻ. എസ്സ്. എസ്സ്. ഹെഡ്ഡാഫീസ് പരിസരങ്ങളിൽ സംസ്ഥാനഗവമ്മെൻറു് പൊന്നുംവിലകൊടുത്തു് ഒഴിപ്പിച്ചെടുത്ത പതിനേഴര ഏക്കർ സ്ഥലത്തു് പുതിയ കോളേജുകെട്ടിടത്തിൻെറ ശിലാസ്ഥാപനം 1949 സെപ്റ്റംബറിൽ അന്നത്തെ വിദ്യാഭ്യാസമന്ത്രി പനമ്പിള്ളി ഗോവിന്ദമേനോൻ നിർവ്വഹിച്ചു. 1949 ജൂണിൽത്തന്നെ പ്രീയൂണിവേഴ്സിററി ക്ലാസ്സ് ഒരു സെക്കൻഡ് ഗ്രേഡ് കോളേജാക്കി മാററിക്കഴിഞ്ഞിരുന്നു. പിന്നീടതു് ഒന്നാംഗ്രേഡ് കോളേജാക്കി ഉയർത്തുകയും ചെയ്തു. 1955 ഡിസംബറിൽ കോളേജുകെട്ടിടത്തിൻെറ പണി പൂർത്തിയായി. ഇതിന്റെ ഉൽഘാടനമഹാമഹം 1955 ഡിസംബർ 24 മുതൽ 1956 ജനുവരി 12 വരെ 20 ദിവസം നീണ്ടുനിന്നു. കോളേജിൻെറ ഉൽഘാടനം 1956 ജനുവരി 11-ാം തീയതി നിർവ്വഹിച്ചതു് കെ. എം. മുൻഷിയായിരുന്നു. ഉൽഘാടനാഘോഷങ്ങളുടെയെല്ലാം

ഉൽഘാടനം ഡോ: രാധാകൃഷ്ണനും നിർവ ഹിച്ചു.

ആൺകുട്ടികൾക്കും പെൺകുട്ടികൾക്കുമുള്ള ഹോസ്റ്റലുകൾ, സ്റ്റേഡിയം, ജിംനേഷ്യം തുടങ്ങിയ സൗകര്യങ്ങളെല്ലാം ഈ കോളേജിലുണ്ട്.

എം. ഗോപാലൻനായരാണ് ഇപ്പോഴത്തെ പ്രിൻസിപ്പൽ.

ഇക്കൊല്ലം ആകെയുള്ള വിദ്യാർത്ഥികൾ 1,722. ഇവരിൽ ഹോസ്റ്റലിൽ താമസിക്കുന്നവർ 290.

| | |
|---|---|
| അദ്ധ്യാപകന്മാർ | 78 |
| മററു ജീവനക്കാർ | 46 |

### 3. എൻ. എസ്സ്. എസ്സ്. കോളേജ്, പന്തളം

1950—'51–ൽ ഒരു രണ്ടാംഗ്രേഡ് കോളേജായി ആരംഭിച്ചു. 1956–ൽ ഇൻറർമീഡിയററിനു പകരം പ്രിയൂണിവേഴ്സിററി ക്ലാസ്സ് തുടങ്ങി. '57–ൽ ത്രിവത്സരഡിഗ്രികോഴ്സ് ആരംഭിച്ചു. '64—'65–ൽ എം. എ. (ഇം.) എം. എസ്.സി. (കെമിസ്റ്ററി) കോഴ്സുകൾ ആരംഭിച്ചു.

പ്രിൻസിപ്പൽമാർ—

| | |
|---|---|
| പി. ആർ. സുബ്ബരാമയ്യർ | 1950—'52 |
| കെ. ആർ. നാരായണയ്യർ | 1952—'57 |
| കെ. സി. നമ്പ്യാർ | 1957—'62 |
| ജി. ബാലകൃഷ്ണപിള്ള | 1962— |
| വിദ്യാർത്ഥികൾ | 2,135 |
| അദ്ധ്യാപകർ | 88 |
| മററു ജീവനക്കാർ | 52 |

ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും പ്രത്യേകം ഹോസ്റ്റൽസൗകര്യം ഉണ്ട്.

### 4. എൻ. എസ്സ്. എസ്സ്. വനിതാകോളേജ്, പെരുന്താന്നി, തിരുവനന്തപുരം

എൻ. എസ്സ്. എസ്സ്. വനിതാകോളേജ് പെരുന്താന്നിയിൽ പുരാതനമായ വടശ്ശേരി അമ്മവീട്ടിൽ സ്ഥാപിച്ചിരിക്കുന്നു. 1948–ൽ മഹാത്മാഗാന്ധി കോളേജ് ഈ കെട്ടിടങ്ങളിലാണ് ആദ്യമായി തുടങ്ങിയതു്. കേശവദാസപുരത്തുള്ള പുതിയ കോളേജ്മന്ദിരം പൂർത്തിയായതോടുകൂടി മഹാത്മാഗാന്ധി കോളേജ് അങ്ങോട്ടു മാററി. പെരുന്താന്നിയിൽ ഒരു വനിതാകോളേജ് ആരംഭിക്കുകയും ചെയ്തു.

1959–ൽ ഇതു് ഒന്നാംഗ്രേഡ്കോളേജായി. പ്രിയൂണിവേഴ്സിററി, പ്രി ഡിഗ്രി, ബി. എ., ബി. എസ്സ്സി. എന്നീ കോഴ്സുകളിൽ ബോധനം നല്കിവരുന്നു.

| | |
|---|---|
| വിദ്യാർത്ഥിനികൾ | 910 |
| അദ്ധ്യാപകർ | 50 |
| മററു ജീവനക്കാർ | 30 |

പ്രിൻസിപ്പൽമാർ—

| | |
|---|---|
| വി. നാരായണപിള്ള | 1950—'51 |
| സി. ശാരദാമ്മ | 1951— |

### 5. എൻ. എസ്സ്. എസ്സ്. കോളേജ്, ഒററപ്പാലം

പ്രിൻസിപ്പൽ—

എൻ. ജി. കുറുപ്പ്

| | |
|---|---|
| വിദ്യാർത്ഥികൾ | 623 |
| അദ്ധ്യാപകർ | 31 |
| മററു ജീവനക്കാർ | 20 |

40 വിദ്യാർത്ഥികൾക്കു താമസിക്കാവുന്ന ഹോസ്റ്റൽ നിർമ്മിച്ചിട്ടുണ്ട്.

### 6. എൻ. എസ്സ്. എസ്സ്. കോളേജ്, നിലമേൽ, കൊട്ടാരക്കര

1964–ൽ നാലു കോളേജുകളാണ് നായർ സർവീസ് സൊസൈറ്റിയുടെ ചുമതലയിൽ ആരംഭിച്ചതു്. അതിലൊന്നാണ് കിളിമാനൂരിനും കൊട്ടാരക്കരയ്ക്കും ഇടയിലുള്ള നിലമേൽ ജങ്ഷൻെറ വടക്ക് എം. സി. റോഡിൻെറ കിഴക്കരികിലായി ആരംഭിച്ചിരിക്കുന്ന നിലമേൽ എൻ. എസ്സ്. എസ്സ്. കോളേജ്.

പ്രിൻസിപ്പൽ—

വി. എൻ. നാരായണപിള്ള

| | |
|---|---|
| വിദ്യാർത്ഥികൾ | 284 |
| അദ്ധ്യാപകർ | 14 |
| മററു ജീവനക്കാർ | 12 |

### 7. എൻ. എസ്സ്. എസ്സ്. കോളേജ്, പള്ളിപ്പുറം, ചേർത്തല

പടിഞ്ഞാറു് കായലിനും കിഴക്ക് ചേർത്തല–അരൂക്കുററി റോഡിനും ഇടയ്ക്ക് ചേർത്തല പട്ടണത്തിൽനിന്ന് മൂന്നു മൈൽ അകലെയായി കൊച്ചുരാമപുരത്തു് വിശാലമായ ഒരു മണൽപ്രദേശത്താണ് കോളേജ് സ്ഥാപിച്ചിരിക്കുന്നതു്. കരമാർഗ്ഗമായും ജലമാർഗ്ഗമായും സഞ്ചാരസൗകര്യമുള്ള ഒരു ദിക്കിലാണ് കോളേജ് നിലകൊള്ളുന്നതു്.

മാന്താനത്തു കുടുംബത്തിലെ കാരണവർ എൻ. പരമേശ്വരപ്പണിക്കരുടെ ഉത്സാഹവും ഉദാരമനോഭാവവുമാണ് കോളേജിനാവശ്യമായ ഭൂമി മുഴവൻ അനായാസമായി ലഭിക്കാൻ സംഗതിയാക്കിയതു്. അദ്ദേഹംതന്നെ

യാണ് ഈ വിദ്യാശാലയുടെ ശിലാസ്ഥാപനകർമ്മം നിർവ്വഹിച്ചതും. 1964 ഏപ്രിൽ മാസം 16-ാംനു ചേർത്തല കോളേജിനു കല്ലിട്ടു.

15–9–'64-ൽ കളത്തിൽ വേലായുധൻ നായർ കോളേജിൻെറ ഔപചാരികമായ ഉദ്ഘാടനം നടത്തി.

പ്രിൻസിപ്പൽ—

എൻ. ഗോവിന്ദനുണ്ണി

| | |
|---|---|
| വിദ്യാർത്ഥികൾ | 350 |
| അദ്ധ്യാപകർ | 16 |
| മററു ജീവനക്കാർ | 12 |

### 8. വേലുത്തമ്പി മെമ്മോറിയൽ എൻ. എസ്സ്. എസ്സ്. കോളേജ്, ധനുവച്ചപുരം, നെയ്യാററിൻകര

നെയ്യാററിൻകരയിൽ ഒരു സാങ്കേതിക വിദ്യാഭ്യാസസ്ഥാപനത്തിനു് ആദ്യം ഒരു സംരംഭം നടന്നപ്പോൾ ഉദാരമതിയായ ബ്രഹ്മശ്രീ നീലകണ്ഠരുകൃഷ്ണരു് 29½ ഏക്കർ സ്ഥലവും മനോഹരമായ ഒരു ബംഗ്ലാവും കേവലം നാമമാത്രമായ വിലയ്ക്കു് നായർ സർവ്വീസ്സൊസൈററിക്കു് വിട്ടുകൊടുത്തു. എന്നാൽ സാങ്കേതികവിദ്യാലയസ്ഥാപനത്തിന്റെ ശ്രമം പിന്നീട്ടുപേക്ഷിക്കേണ്ടതായി വന്നു.

എങ്കിലും നായർസർവ്വീസ്സൊസൈററിയുടെ ശ്രമഫലമായി നെയ്യാററിൻകരയിൽ ധനുവച്ചപുരത്തു് ഒരു കോളേജ് ആരംഭിച്ചുകൊള്ളാൻ യൂണിവേഴ്സിററി പ്രാരംഭാനുവാദം കൊടുത്തു. 1964 മാർച്ച് ആരംഭത്തിൽ ചങ്ങനാശ്ശേരി എൻ. എസ്സ്. എസ്സ്. ഹിന്ദു കോളേജ് പ്രഫസർ എൻ. ചന്ദ്രശേഖരൻ നായർ കോളേജിൻെറ സ്പെഷ്യൽ ആഫീസറായി ചാർജ്ജെടുക്കുകയും ലോക്കൽകമ്മിററിയുമായി സഹകരിച്ചു് പ്രവർത്തനം ആരംഭിക്കുകയും ചെയ്തു. നാട്ടുകാരുടെ സഹായസഹകരണങ്ങൾകൊണ്ടു് ഇപ്പോഴത്തേക്കു് ആവശ്യമായ കെട്ടിടങ്ങളുടെ പണി രണ്ടുമാസത്തിനകം പൂർത്തിയായി. 1964 ജൂലൈമാസം 15-ാംതീയതി നായർസർവ്വീസ്സൊസൈററി പുതുതായി തുടങ്ങിയ മററു കോളേജുകളോടൊപ്പം നെയ്യാററിൻകര 'വേലുത്തമ്പി മെമ്മോറിയൽ എൻ. എസ്സ്. എസ്സ്. കോളേജും' പ്രവർത്തനമാരംഭിച്ചു. കോളേജിനുള്ള മൂന്നുനിലക്കെട്ടിടത്തിൻെറ പണി ആരംഭിച്ചുകഴിഞ്ഞു. അടുത്തവർഷംതന്നെ ഇതിനെ ഒരു ഒന്നാംഗ്രേഡ് കോളേജാക്കി ഉയർത്തുന്നതിനാവശ്യമായ ഏർപ്പാടുകൾ പൂർത്തിയായി വരികയാണ്.

| | |
|---|---|
| വിദ്യാർത്ഥികൾ | 416 |
| അദ്ധ്യാപകർ | 18 |
| മററു ജീവനക്കാർ | 11 |

40 പേക്കു് പാർക്കാവുന്ന ഒരു വിമൻസ് ഹോസ്റ്റൽ കോളേജ്കാമ്പൗണ്ടിൽ സജ്ജീകൃതമായിട്ടുണ്ട്. ആൺകുട്ടികൾക്കു് രണ്ടു വീട്ടുകൾ വാടകയ്ക്കു് എടുത്തിട്ടുണ്ട്. കൂടുതൽ ഹോസ്റ്റൽസൗകര്യങ്ങൾ അടുത്തകൊല്ലത്തേക്കു് ഉണ്ടാക്കാനുള്ള ഏർപ്പാടുകൾ ചെയ്തുവരുന്നു.

### 9. പഴശ്ശിരാജാ എൻ. എസ്സ്. എസ്സ്. കോളേജ്, മട്ടന്നൂർ

1964-ൽ ആരംഭിച്ച ഈ ജൂനിയർകോളേജ്, ആ നാട്ടുകാരുടെ ഉത്സാഹത്തിലാണ് ജന്മമെടുത്തതു്. വിദേശഭരണത്തിനെതിരേ പടവെട്ടി വീരചരമം പ്രാപിച്ച പഴശ്ശികേരളവർമ്മയുടെ സ്മാരകമാണ് ഈ മഹാസ്ഥാപനം.

പ്രിൻസിപ്പൽ—

സി. കെ. നാരായണക്കുറുപ്പ്

| | |
|---|---|
| വിദ്യാർത്ഥികൾ | 304 |
| അദ്ധ്യാപകർ | 14 |
| മററു ജീവനക്കാർ | 10 |

### 10. എൻ. എസ്സ്. എസ്സ്. ട്രെയിനിംഗ് കോളേജ്, ചങ്ങനാശ്ശേരി

നായർസർവ്വീസ്സൊസൈററിക്കു് കേരളമൊട്ടാകെ അനേകം ഹൈസ്ക്കൂളുകൾ ഉണ്ടു്. ഈ സ്ക്കൂളുകളിലേക്കു് പരിശീലനം നേടിയ അദ്ധ്യാപകരുടെ ആവശ്യം നേരിട്ടപ്പോൾ ഒരു ട്രെയിനിംഗ് കോളേജു സ്ഥാപിക്കേണ്ടതായിവന്നു. അങ്ങനെ 1954 ജൂലൈമാസത്തിൽ പെരുന്നയിൽ ഒരു ട്രെയിനിംഗ് കോളേജ് ആരംഭിച്ചു. എൻ. എസ്സ്. എസ്സിൻെറ ആദ്യത്തെ ട്രെയിനിംഗ് കോളേജ് ഇതാണ്. സ്റ്റേറ്റിൽ ആദ്യമായുണ്ടായ പ്രൈവറ്റ് ട്രെയിനിംഗ് കോളേജുകളിൽ ഈ കോളേജും ഉൾപ്പെടും. എല്ലാക്കൊല്ലവും സമുന്നതമായ വിജയശതമാനം നേടിയെടുക്കാൻ ഈ കോളേജിനു സാധിച്ചിട്ടുണ്ട്. ആദ്യത്തെ പ്രിൻസിപ്പലായ എം. ഗോപാലൻനായർ, 1962-ൽ ചങ്ങനാശ്ശേരി എൻ. എസ്സ്. എസ്സ്. ഹിന്ദു കോളേജ് പ്രിൻസിപ്പലായി നിയമിതനാകുന്നതുവരെ ഇതിൻെറ പ്രിൻസിപ്പലായിരുന്നു. തുടന്നു് എൻ. സുമതിക്കുട്ടിയമ്മ പ്രിൻസിപ്പലായി.

| | |
|---|---|
| വിദ്യാർത്ഥികൾ | 150 |
| അദ്ധ്യാപകർ | 9 |
| മററു ജീവനക്കാർ | 9 |

45 പെൺകുട്ടികൾക്കും 30 ആൺകുട്ടികൾക്കും താമസിക്കാവുന്ന ഓരോ ഹോസ്റ്റൽ ഉണ്ട്.

## 11. എൻ. എസ്സ്. എസ്സ്. ട്രെയിനിംഗ് കോളേജ്, പന്തളം

1957 ജൂലൈ 1–ാംതീയതി ആരംഭിച്ചു.

പ്രിൻസിപ്പൽമാർ—

| | |
|---|---|
| സി. കൃഷ്ണദാസ് | 1957—'60 |
| ററി. ഗോപാലപിള്ള | 1960—'61 |
| സി. കൃഷ്ണദാസ് | 1962 |
| വിദ്യാർത്ഥികൾ | 120 |
| അദ്ധ്യാപകർ | 8 |
| മററുജീവനക്കാർ | 8 |

## 12. എൻ. എസ്സ്. എസ്സ്. ട്രെയിനിംഗ് കോളേജ്, ഒററപ്പാലം

ഈ കോളേജ് 1960-ൽ ആരംഭിച്ചു. എൻ. എസ്സ്. എസ്സ്. കെ. പി. ററി. ഹൈസ്ക്കൂളിലാണ് ആദ്യവർഷം കോളേജ് നടത്തിയതു്. 1962 മുതൽ പുതിയ കെട്ടിടത്തിൽ, കോളേജ് നടത്തുന്നു. കെ. പി. ററി. ഹൈസ്ക്കൂളാണ് കോളേജിന്റെ മോഡൽസ്ക്കൂൾ.

പ്രിൻസിപ്പൽമാർ—

| | |
|---|---|
| സി. കൃഷ്ണദാസ് | 1960—'62 |
| പി. കുട്ടിരാമൻനായർ | 1962— |

| | |
|---|---|
| വിദ്യാർത്ഥികൾ | 101 |
| അദ്ധ്യാപകർ | 8 |
| മററു ജീവനക്കാർ | 6 |
| എക്സ്റ്റെൻഷൻ ജീവനക്കാർ | 4 |

## 13. എൻ. എസ്സ്. എസ്സ്. എൻജിനീയറിംഗ് കോളേജ്, പാലക്കാട്

രണ്ടാം പഞ്ചവത്സരപദ്ധതിക്കാലത്തു് കേരളത്തിലുണ്ടായ രണ്ടാമത്തെ എൻജിനീയറിംഗ്കോളേജാണിതു്. സർവ്വീസ്സൊസൈററിയുടെ രണ്ടാമത്തെ സാങ്കേതികവിദ്യാശാലയുമാണ്.

പാലക്കാട്ടുപട്ടണത്തിൽ ബാസൽമിഷൻ സങ്കേതത്തിലുള്ള വാടകക്കെട്ടിടത്തിൽ തുടങ്ങി; 1960 ആഗസ്റ്റ് 17–ാംതീയതി മുഖ്യമന്ത്രി പട്ടംതാണുപിള്ള ഉദ്ഘാടനം നിർവ്വഹിച്ചു.

ചാത്തത്തു മാധവമേനോൻ അകത്തേത്തറ ഗ്രാമത്തിൽ 50 ഏക്കർ ഭൂമി സംഭാവനനല്കി. ചാത്തൻകുളങ്ങര ദേവസ്വത്തിൽനിന്നു് 50 ഏക്കർ ഭൂമി ദീർഘകാലപാട്ടവ്യവസ്ഥയിൽ ഏറെറടുത്തു. 148 ഏക്കർ ഭൂമി കൂടി ഒഴിപ്പിച്ചെടുക്കാൻ വ്യവസ്ഥചെയ്തു. അടുത്തവർഷം തന്നെ പുതിയ കെട്ടിടത്തിൽ ക്ലാസ്സു തുടങ്ങി.

ഇന്ത്യാഗവണ്മെന്റിന്റെ നിർദ്ദേശാനുസാരം രൂപീകൃതമായ ഇതിന്റെ ഭരണസമിതിയുടെ ആദ്യത്തെ അദ്ധ്യക്ഷൻ പി. ആർ. പരമേശ്വരപ്പണിക്കർ ആയിരുന്നു. ഇപ്പോൾ എ. എസ്. ദാമോദരനാശാനാണ് ഭരണസമിതി അദ്ധ്യക്ഷൻ.

വിദ്യാർത്ഥികൾ:

| ക്ലാസ്സ് | 1960—'61 | '61—'62 | '62—'63 | '63—'64 | '64—'65 |
|---|---|---|---|---|---|
| ആദ്യവർഷം | 120 | 121 | 122 | 129 | 125 |
| രണ്ടാംവർഷം | 41 | 107 | 158 | 125 | 122 |
| മൂന്നാംവർഷം | ... | 40 | 72 | 131 | 100 |
| നാലാംവർഷം | ... | ... | 43 | 70 | 102 |
| അഞ്ചാംവർഷം | ... | ... | ... | 38 | 66 |
| മൊത്തം | 161 | 268 | 395 | 493 | 515 |

| | |
|---|---|
| അദ്ധ്യാപകർ | 42 |
| മററു ജീവനക്കാർ | 45 |

ഹോസ്റ്റൽ: 300 വിദ്യാത്ഥികളുടെ താമസത്തിനു രണ്ടു ഹോസ്റ്റൽമന്ദിരങ്ങൾ നിമ്മിക്കാൻ ഇന്ത്യാഗവണ്മെൻറു പലിശകൂടാതെ 8,49,200 ക. കടം നല്കി.

ഒരു ഹോസ്റ്റൽ പൂത്തിയായി. 165 വിദ്യാത്ഥികൾ താമസമാക്കി.

1965 ജൂണിൽ രണ്ടാമത്തെ കെട്ടിടം പൂത്തിയാകുമെന്നു പ്രതീക്ഷിക്കുന്നു.

പാലക്കാട്ടു പട്ടണത്തിൽനിന്ന് 5 മൈൽ അകലെ സ്റ്റാഫ് ക്വാർട്ടേഴ്സ് പണിയുന്നുണ്ട്. ഒൻപതു കെട്ടിടങ്ങൾ തീന്നു. ഒരു എൻ. എസ്സ്.എസ്സ്.ഹൈസ്കൂൾ, കോളേജ്സങ്കേതത്തിൽ പുതുതായി ആരംഭിച്ചിരിക്കുന്നു.

ഈ കോളേജിനു മൊത്തം പ്രതീക്ഷിക്കുന്ന ചെലവ് 47 ലക്ഷം ക.

ഇതിൽ കേന്ദ്രം 50 ശതമാനവും, സ്റ്റേറ്റ് 25 ശതമാനവും, എൻ. എസ്സ്. എസ്സ്. 25 ശതമാനവും വഹിക്കും.

പ്രിൻസിപ്പൽമാർ—

| | |
|---|---|
| പി. സി. ഈപ്പൻ | 1960—'61 |
| വി. എസ്. നായർ | 1961—'64 |
| ആർ. ഗോവിന്ദമേനോൻ | 1964— |

പ്രധാന കെട്ടിടത്തിൻെറ ശിലാസ്ഥാപനം 19—10—1963-ൽ മന്നത്തുപത്മനാഭൻ നിവ്വഹിച്ചു.

### 14. എൻ. എസ്സ്. എസ്സ്. പോളിടെക്നിക്, മന്നംനഗർ, പന്തളം

രണ്ടാം പഞ്ചവത്സരപദ്ധതിയനുസരിച്ച് കേരളത്തിൽ തുടങ്ങിയ മൂന്നു സാങ്കേതികവിദ്യാലയങ്ങളിൽ ഒന്നാണ് ഇതു്. 1958-ൽ സ്ഥാപിക്കപ്പെട്ട നായർ സവ്വീസ് സൊസൈറ്റിയുടെ ആദ്യത്തെ സാങ്കേതികവിദ്യാലയവും ഇതുതന്നെ.

പന്തളത്തുനിന്നു് ഏതാണ്ടു മൂന്നുമൈൽ തെക്കുകിഴക്ക് നെല്പാടങ്ങളാൽ ചുററപ്പെട്ട ഒരു കുന്നിൻപുറത്താണ് മന്നംനഗർ പോളിടെക്നിക് സ്ഥിതിചെയ്യുന്നതു്.

പ്രിൻസിപ്പൽമാർ—

| | |
|---|---|
| പി. രഘുനാഥയ്യർ | 1958—'60 |
| എൻ. ഭാസ്കരക്കുറുപ്പ് | 1960— |
| വിദ്യാത്ഥികൾ | 304 |
| അദ്ധ്യാപകർ | 41 |
| മററു ജീവനക്കാർ | 28 |

120 വിദ്യാത്ഥികൾക്ക് ഹോസ്റ്റൽസൗകര്യം ഉണ്ട്.

### 15. എൻ. എസ്സ്. എസ്സ്. സഹകരണകോളേജ്, കോട്ടയം

1961—'62-ൽ പന്തളത്താണ് ഈ കോളേജ് ആരംഭിച്ചതു്. അന്നു ഗ്രാഡ്വേററുകൾക്കുള്ള എച്ച്. ഡി. സി. (ഹയർ ഡിപ്ലോമാ ഇൻ കോ-ഓപ്പറേഷൻ) കോഴ്സേ ഉണ്ടായിരുന്നുള്ളു. 1962—'63-ൽ എസ്. എസ്. എൽ. സി. വിജയികൾക്കുവേണ്ടി എൻ. ഡി. സി. കോഴ്സ് (നാഷണൽ ഡിപ്ലോമാ ഇൻ കോമേഴ്സ്) ആരംഭിച്ചു. ഇതൊരു ത്രിവത്സരകോഴ്സാണ്. പരീക്ഷ പാസ്സായ ശേഷം പ്രായോഗികപരിശീലനത്തിനുള്ള സൗകര്യം അവക്കു നല്കുന്നുണ്ട്. ഈ പരിശീലനത്തിനുശേഷം ബി. കോമിനു തുല്യമായ ഒരു ഡിപ്ലോമ അവക്കു ലഭിക്കുന്നതായിരിക്കും.

1963—'64-ൽ സഹകരണകോളേജ് കോട്ടയത്തേക്കു മാററി. ഇതുവരെ മൂന്നുതവണ എച്ച്. ഡി. സി. വിദ്യാത്ഥികളെ ഈ കോളേജിൽനിന്നു പരീക്ഷയ്ക്കയച്ചിട്ടുണ്ട്. കഴിഞ്ഞ തവണ ഈ കോളേജിലെ വിജയശതമാനം 66 ആയിരുന്നു. സ്റ്റേററിലെ ശരാശരി വിജയമാകട്ടെ 50 ശതമാനവും ആയിരുന്നു. രണ്ടു വിദ്യാത്ഥികൾ പ്രശസ്തവിജയം നേടി.

പ്രിൻസിപ്പൽ:

ആർ. വാസുദേവൻപിള്ള ബി. എ., സി. എച്ച്. ഡി. (മാഞ്ചെസ്റ്റർ)

| | |
|---|---|
| അദ്ധ്യാപകർ | 5 |
| മററു ജീവനക്കാർ | 2 |

# 2
# മെഡിക്കൽമിഷൻ

1955 ഏപ്രിൽ 28-ാംതീയതി കൂടിയ ജനറൽബോഡിയോഗത്തിൽവച്ചാണ് നായർ സർവ്വീസ്സൊസൈററി ഒരു മെഡിക്കൽ മിഷൻ ഏർപ്പെടുത്തണമെന്ന തീരുമാനിച്ചതു്. 1955—'56-ലേക്കുള്ള ബഡ്ജററിൽതന്നെ ഒരു ലക്ഷം രൂപാ ഇതിനു വകയിരുത്തി.

1956 ഏപ്രിൽ 15-ാംതീയതി മന്നത്തുപത്മനാഭൻ മെഡിക്കൽമിഷൻ ആശുപത്രിക്കു കല്ലിട്ടു.

1960 ഡിസംബറിൽ പന്തളത്തുവച്ചു മന്നത്തു പത്മനാഭന്റെ ശതാഭിഷേകം ആഘോഷപൂർവ്വം കൊണ്ടാടി. ഈ ഉത്സവപരിപാടിയിലെ ഒരു പ്രധാന ചടങ്ങായിരുന്നു എൻ. എസ്സ്. എസ്സ്. മെഡിക്കൽമിഷൻ ഉൽഘാടനം. വി. കെ. വേലപ്പനാണ് മിഷൻമന്ദിരത്തിന്റെ ഉൽഘാടനം നിർവ്വഹിച്ചതു്. 16-11-'64-ൽ ഡോ: ജി. രാമൻനായരെ ചീഫ് മെഡിക്കൽ ആഫീസറായി നിയമിച്ചു. ഇൻഡ്യയിലെ ഒരു പ്രഖ്യാത സർജ്ജനായ ഡോ: സി. പി. വിശ്വനാഥമേനോൻ 1961 ഡിസംബർ 12-ാംതീയതി മെഡിക്കൽ മിഷൻ പ്രവർത്തനം ഉൽഘാടനം ചെയ്തു.

മന്നംനിധിയുടെപലിശയിൽനിന്നും പന്തീരായിരം രൂപവീതം വർഷംതോറും മെഡിക്കൽമിഷനു നല്കിക്കൊണ്ടിരിക്കുന്നു. കൂടാതെ സൊസൈററിയുടെ ശക്തിക്കുതക്ക ഒരു തുകയും ഇതിലേക്കു നീക്കിവെച്ചിട്ടുണ്ടു്. തിരുവിതാംകൂർ ദേവസ്വംബോർഡ് 50,000 രൂപ മെഡിക്കൽമിഷനു സംഭാവന ചെയ്യുകഴിഞ്ഞു. ആവർത്തനച്ചെലവുകൾക്കു് പ്രതിമാസം 600 രൂപ ഗ്രാൻറായി നല്കുകയും ചെയ്യുന്നു. പൊൻകുന്നത്തു വണ്ടങ്കൽ സുകുമാരൻനായർ അദ്ദേഹത്തിന്റെ അച്ഛന്റെ ഓർമ്മയ്ക്കു് മെറ്റേർണിററിവാർഡിനോടു ചേർന്നു് ഒരു മുറി പണികഴിപ്പിക്കാൻ 5,000 രൂപാ വാഗ്ദാനംചെയ്തു. കെ. എൻ. ശങ്കുണ്ണിപ്പിള്ളയുടെ സ്മരണയെ നിലനിറുത്തുവാൻ അദ്ദേഹത്തിന്റെ ജാമാതാവും എൻ. എസ്സ്. എസ്സ്. ഡയറക്ടർ ബോർഡ് അംഗവുമായ പി. നാരായണൻ നായർ മെഡിക്കൽമിഷനു് ഒരു ആംബുലൻസ്വാൻ സംഭാവനചെയ്തിട്ടുണ്ടു്. മാന്താനത്തു നാരായണപിള്ള 1,500 രൂ. മെഡിക്കൽ മിഷനു സംഭാവന ചെയ്തിട്ടുണ്ടു്.

യശഃശരീരനായ നല്ലമുട്ടത്തു് ഡോ: എൻ. പി. പിള്ളയുടെ സ്മരണയ്ക്കു് ഒരു വാർഡ് പണിയാൻ അദ്ദേഹത്തിന്റെ സഹധർമ്മിണി ജാനകിയമ്മ 10,000 രൂപാ നല്കിക്കഴിഞ്ഞു. വാർഡിന്റെ ശിലാസ്ഥാപനം ആ മഹതി തന്നെയാണ് നിർവ്വഹിച്ചതു്.

മെഡിക്കൽമിഷൻ കേന്ദ്രസ്ഥാപനത്തോടുചേർന്നു് ഒരു ആക്സിലിയറി നഴ്സ്-മിഡ്വൈഫ് ട്രെയിനിംഗ്സ്കൂൾ നടത്തുന്നുണ്ടു്. രണ്ടു വർഷം നീണ്ടുനില്ക്കുന്ന ആക്സിലിയറി മിഡ്വൈഫ്കോഴ്സിനു് ഇവിടെ പരിശീലനം നല്കിവരുന്നു. 1964 ജനുവരി 9-ാംനു അന്നത്തെ കേരളസംസ്ഥാന ആരോഗ്യമന്ത്രി എം. പി. ഗോവിന്ദൻനായർ ഈ വിദ്യാലയത്തിന്റെ ഉൽഘാടനം നിർവ്വഹിച്ചു.

1964 ഏപ്രിൽ 1 മുതൽ ഒരു കുടുംബാസൂത്രണക്ലിനിക്കും പന്തളം മെഡിക്കൽമിഷൻ ആശുപത്രിയോടനുബന്ധിച്ചു് ആരംഭിച്ചിട്ടുണ്ടു്. മെറേറണിററിവാർഡിന്റെ ഉൽഘാടനം 1964 ജനുവരി 30-ാംതീയതി മന്നത്തു പത്മനാഭൻ നിർവ്വഹിച്ചു.

എൻ. എസ്സ്. എസ്സ്. മെഡിക്കൽമിഷന്റെ ശാഖകൾ ഓച്ചിറ, പെരുമ്പുഴ, പെരുന്ന എന്നിവിടങ്ങളിൽ ആരംഭിച്ചിട്ടുണ്ടു്. എൻ. എസ്സ്. എസ്സ്. ഹെഡ്ആഫീസിന്റെ പുരോഭാഗത്തു പുതുതായി പണികഴിപ്പിച്ച ഇരുനിലക്കെട്ടിടത്തിൽ 1964 മെയ് 25-ാംതീയതി പെരുന്നയിലെ ശാഖ ഉൽഘാടനം ചെയ്യപ്പെട്ടു. ഈ ആശുപത്രിക്കു വടശ്ശേരി അമ്മവീട്ടിൽ മാധവൻതമ്പി ഒരുലക്ഷം രൂപ വാഗ്ദാനം ചെയ്തിട്ടുണ്ടു്.

## മെഡിക്കൽ മിഷൻ—സ്ഥിതിവിവരക്കണക്കുകൾ

| സ്ഥാപനം | പ്രവർത്തനാരംഭം | ചികിത്സിക്കപ്പെട്ടവർ | | ശസ്ത്രക്രിയ | | പ്രസവം | വരവ് | ചെലവ് |
|---|---|---|---|---|---|---|---|---|
| | | ഔട്ട്പേഷ്യൻറ് | ഇൻപേഷ്യൻറ് | മേജർ | മൈനർ | | | |
| 1 എൻ. എസ്സ്. എസ്സ്. മെഡിക്കൽമിഷൻ ഹെഡ്ക്വാർട്ടേഴ്സ്, പന്തളം | 12—12—'61 | 44,493 | 7,219 | 966 | 1,166 | 482 | 4,35,157.44 | 4,83,557.70 |
| 2 എൻ. എസ്സ്. എസ്സ്. മെഡിക്കൽമിഷൻ, ഓച്ചിറ | 17—11—'63 | 6,602 | 193 | 21 | 135 | 16 | 19,171.79 | 21,739.87 |
| 3 എൻ. എസ്സ്. എസ്സ്. മെഡിക്കൽമിഷൻ, പെരുമ്പുഴ | 16—5—'64 | 3,501 | 172 | ഇല്ല | 87 | 4 | 5,375.31 | 13,919.83 |
| 4 എൻ. എസ്സ്. എസ്സ്. മെഡിക്കൽമിഷൻ, പെരുന്ന | 25—5—'64 | 2,122 | 130 | 2 | 29 | 8 | 6,407.29 | 30,070.50 |
| മൊത്തം | | 56,718 | 7,714 | 989 | 1,417 | 510 | 4,65,813.83 | 5,49,287.90 |

## ജീവനക്കാർ

### എൻ. എസ്സ്. എസ്സ്. മെഡിക്കൽ മിഷൻ, പന്തളം

| | |
|---|---|
| ഡോക്ടർമാർ | 4 |
| ദന്തഡോക്ടർ | 1 |
| അക്കൗണ്ടൻറ് | 1 |
| ക്ലാർക്ക് | 3 |
| ഫാമിലിപ്ലാനിംഗ് | 3 |
| എക്സ്റേ | 1 |
| ലാബറട്ടറി | 1 |
| ഇലക്ട്രീഷ്യൻ | 1 |
| കമ്പൗണ്ടർ | 2 |
| നഴ്സ്സൂപ്രണ്ട് | 1 |
| സിസ്റ്റർട്യൂട്ടർ | 1 |
| സ്റ്റാഫ്നഴ്സ് | 3 |
| അപ്രൻറിസ് നഴ്സ് | 5 |
| സ്ത്രീവാർഡർ | 11 |
| പുരുഷവാർഡർ | 8 |
| മററു ജീവനക്കാർ | 7 |
| മൊത്തം | 53 |

### എൻ. എസ്സ്. എസ്സ്. മെഡിക്കൽ മിഷൻ, ഓച്ചിറ

| | |
|---|---|
| ഡോക്ടർ | 1 |
| മററു ജീവനക്കാർ | 10 |
| മൊത്തം | 11 |

### എൻ. എസ്സ്. എസ്സ്. മെഡിക്കൽ മിഷൻ, പെരുമ്പുഴ

| | |
|---|---|
| ഡോക്ടർമാർ | 2 |
| മററു ജീവനക്കാർ | 13 |
| മൊത്തം | 15 |

### എൻ. എസ്സ്. എസ്സ്. മെഡിക്കൽമിഷൻ, പെരുന്ന

| | |
|---|---|
| ഡോക്ടർമാർ | 3 |
| മററു ജീവനക്കാർ | 22 |
| മൊത്തം | 25 |

# 3
# വ്യവസായസ്ഥാപനങ്ങൾ

## എ. സഹകരണ സംഘങ്ങൾ

എൻ. എസ്സ്. എസ്സ്. കേന്ദ്രസഹകരണ സംഘം 16—4—1949-ൽ രജിസ്റ്റർ ചെയ്തു; 16—8—1949-ൽ പ്രവർത്തനമാരംഭിച്ചു. ഈ സംഘത്തിൻെറ ആദ്യപ്രസിഡണ്ട് കെ. എൻ. ശങ്കുണ്ണിപ്പിള്ളയായിരുന്നു. അദ്ദേഹത്തിൻെറ ഭരണശേഷം എൻ. വാസുദേവൻ പിള്ള 1950 മുതൽ 1952 വരെ ഈ സംഘത്തിൻെറ പ്രസിഡൻറായിരുന്നിട്ടുണ്ട്. തുടന്ന്, മക്കപ്പുഴ പി. എസ്. വാസുദേവൻ പിള്ള 1952 മുതൽ 1962 വരെ പ്രസിഡൻറായിരുന്നു. സംഘത്തിൻെറ ഇപ്പോഴത്തെ പ്രസിഡൻറ്, എൻ. എസ്സ്. എസ്സ്. ജനറൽസെക്രട്ടറി എൻ. പരമേശ്വരൻ പിള്ളയാണ്.

എസ്. ശങ്കരപ്പിള്ള, എം. ഗോപാലൻനായർ, ററി. എൻ. രാമൻപിള്ള, എം. നാരായണൻനായർ, എൻ. ചന്ദ്രശേഖരൻ നായർ, ആർ. ഗോവിന്ദപ്പിള്ള, സി. ജി. പരമേശ്വരൻനായർ, കെ. കൃഷ്ണക്കുറുപ്പ് എന്നിവർ ഈ സംഘത്തിൻെറ സെക്രട്ടറിമാരായിരുന്നിട്ടുണ്ട്. സി. രാഘവൻപിള്ളയാണ് 18—10—'63 മുതൽ ഈ സംഘത്തിന്റെ സെക്രട്ടറി.

ഇപ്പോഴത്തെ ഭരണസമിതിയംഗങ്ങൾ, എൻ. പരമേശ്വരൻപിള്ള (പ്രസിഡന്റ്), മന്നത്തു പത്മനാഭൻ, എൻ. വാസുദേവൻ പിള്ള, എ. എൻ. ഗോപാലകൃഷ്ണപിള്ള, എൻ. ഭാസ്കരൻനായർ, എൻ. ചന്ദ്രശേഖരൻനായർ, പി. രാമക്കുറുപ്പ്, എൻ. രാമക്കുറുപ്പ്. കെ. ബാലകൃഷ്ണപിള്ള, എൻ. പരമേശ്വരനുണ്ണിപ്പിള്ള, ആർ. കുഞ്ഞൻപിള്ള എന്നിവരാണ്.

സഹകരണപ്രസ്ഥാനത്തിൻെറ വിവിധമണ്ഡലങ്ങളെ സ്പർശിക്കുന്നതും, നാനാമുഖപ്രവർത്തനങ്ങൾക്കു സാദ്ധ്യതയുള്ളതുമായ ഒരു നിബന്ധനയാണ് ഈ സംഘത്തിനുള്ളതു്. ഫിക്സഡ്, സേവിംഗ്സ്, കറൻറ്, പൊതുജനനന്മഫണ്ട് എന്നീ നാലുവിധത്തിലുള്ള നിക്ഷേപങ്ങൾ സ്വീകരിക്കുന്നതിനു് ഈ സംഘത്തിൻെറ നിബന്ധനയിൽ വ്യവസ്ഥകളുണ്ട്. മെമ്പർമാക്ക് ആവശ്യമുള്ള സാധനങ്ങൾ കേന്ദ്രസ്റ്റോർ മുഖേന ശേഖരിച്ച് ശാഖാസ്റ്റോറുകൾവഴി വിതരണം ചെയ്യാനും വ്യവസ്ഥകൾ ചെയ്തിട്ടുണ്ട്. മെംബർമാരുടെ കൃഷിയാവശ്യത്തിനും വീട്ടാവശ്യത്തിനും വേണ്ടിവരുന്ന ഉപകരണങ്ങളും സാമഗ്രികളും വിലയ്ക്കു വാങ്ങി വിൽക്കുന്നതിനും അവരുടെ ഉൽപ്പന്നങ്ങളെ കൂട്ടായി വാങ്ങി വില്പിച്ചുകൊടുക്കുന്നതിനും കമ്മീററിയെ അധികാരപ്പെടുത്തുന്ന വകുപ്പുകളും നിബന്ധനയിലുണ്ട്. ധനം കടമായി ശേഖരിച്ച് മെംബർമാക്ക് ഉപയോഗപ്രദമായ വിധത്തിൽ വിനിയോഗിക്കുന്നതിനും വ്യവസ്ഥകളുണ്ട്. എൻ. എസ്സ്. എസ്സിൻെറ സ്കൂളുകൾ, കോളേജുകൾ എന്നിവയിലേക്ക് ആവശ്യമുള്ള പുസ്തകങ്ങൾ, ലാബറട്ടറി സാധനങ്ങൾ മുതലായവ വരുത്തി വിതരണം നടത്തുന്നതിനും വ്യവസ്ഥകൾ ചെയ്തിട്ടുണ്ട്. മെംബർമാരുടെയിടയിൽ മിതവ്യയവും സ്വാശ്രയശീലവും വളത്തുകയാണ് മറെറാരു സുപ്രധാനലക്ഷ്യം. ഈ ലക്ഷ്യങ്ങൾ നേടുന്ന കാര്യത്തിൽ ഈ സംഘം ഇതിനകം സാരമായ പുരോഗതി കൈവരിച്ചിട്ടുണ്ട്.

ഈ സൊസൈററിയുടെ കീഴിൽ, വിപുലമായ രീതിയിൽ ഭംഗിയായി നടത്തുന്ന

ഒരു അച്ചടിശാല ചങ്ങനാശ്ശേരിയിൽ പ്രവത്തനം നടത്തിവരുന്നു. മലയാളി ദിനപ്പത്രം അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിക്കൊണ്ടിരുന്ന തിരുവനന്തപുരം എൻ. എസ്സ്. എസ്സ്. പ്രസ്സും ഈ സംഘത്തിൻെറ വകയായിരുന്നു. അച്ചടിശാലയ്ക്കു പുറമേ ബുക്ക്സ്റ്റാൾ, ഹോൾസെയിൽ പ്രൊവിഷൻ സ്റ്റോർ, സ്റ്റേഷനറി വ്യാപാരം, ലാബറട്ടറിസാധനങ്ങൾ മെഷീനറികൾ കെമിക്കൽസ് മുതലായവയുടെ ശേഖരണവും വിതരണവും, കാൻറീൻ എന്നിവ ഈ സംഘത്തിൻെറ പ്രവത്തനപരിധിയിൽപ്പെടുന്നു.

ഈ സംഘത്തിൻെറ പിരിഞ്ഞുകിട്ടിയ ഓഹരി മൂലധനം 24,000-ൽപരം രൂപയാണ്. 1962—'63 സഹകരണവർഷത്തിലെ കണക്കനുസരിച്ച് പത്തുലക്ഷത്തിൽപരം രൂപയുടെ ബിസിനസ് ഈ സംഘം നടത്തിയിട്ടുണ്ട്. സംഘത്തിൻെറ കീഴിൽ ശമ്പളം പററുന്ന 72 ഉദ്യോഗസ്ഥന്മാർ ഇപ്പോൾ ജോലിചെയ്യുന്നുണ്ട്. പെരുന്നയിൽ എൻ. എസ്സ്. എസ്സിൻെറ ഹെഡ്ഡാഫീസിനടുത്താണ് ഈ സംഘത്തിൻെറ കേന്ദ്ര ആഫീസ് സ്ഥിതിചെയ്യുന്നതു്.

## ബി. വക്ക്ഷോപ്പ്

വ്യവസായരംഗത്തുകൂടി നായർ സർവ്വീസ് സൊസൈററിയുടെ പ്രവത്തനം വ്യാപിപ്പിക്കണമെന്നും അതിനായി സൊസൈററിയിൽ ഒരു വ്യവസായവകുപ്പ് ആരംഭിക്കണമെന്നും 1964 മാർച്ചിൽ തീരുമാനിക്കയുണ്ടായി. ഇതിൻെറ പ്രാരംഭമായി സംസ്ഥാനത്തിൻെറ നാനാഭാഗങ്ങളിലും വക്ക്ഷോപ്പുകൾ സ്ഥാപിച്ച് തടി, ലോഹം മുതലായ വസ്തുക്കളുപയോഗിച്ച് വിദ്യാലയങ്ങൾക്കും മററും ആവശ്യമായ ഉരുപ്പടികൾ നിമ്മിച്ചു വിതരണം ചെയ്യണമെന്നും നിശ്ചയിച്ചു.

ഇതിനുള്ള ആദ്യപടിയെന്നനിലയിൽ എൻ. എസ്സ്. എസ്സ്. ഹെഡ്ഡാഫീസിനു മുമ്പിൽ പ്രവത്തിച്ചുകൊണ്ടിരുന്ന ശ്രീപത്മനാഭ സാമില്ല് വിലയ്ക്കെടുത്തു് 1964 ഏപ്രിൽ 1-ാംതീയതി പ്രവത്തനം ആരംഭിച്ചു.

നാലു മാസത്തെ പ്രവത്തനഫലമായി ധനുവച്ചപുരം, നിലമേൽ എന്നീ എൻ. എസ്സ്. എസ്സ്. കോളേജുകളിലെ മരപ്പണി പൂണ്ണമായും, ചേത്തല എൻ. എസ്സ്. എസ്സ്. കോളേജിലെ മരപ്പണി ഭാഗികമായും തീത്തതിനു പുറമെ ഈ മൂന്നു കോളേജിലേക്കും വേണ്ട അകസാമാനങ്ങളും, മററു് എൻ. എസ്സ്. എസ്സ്. കോളേജുകളിൽ കൂടുതലായി ആവശ്യപ്പെട്ട അകസാമാനങ്ങളും നിമ്മിച്ചു വിതരണം നടത്തിയിട്ടുണ്ടു്. ഏതാണ്ടു് അരലക്ഷം രൂപാ വിലയ്ക്കുള്ള അകസാമാനങ്ങളാണു വിതരണം നടത്തിയിട്ടുള്ളതു്. ഇതിനു പുറമേ 8 വിദ്യാലയങ്ങളുടെ മരപ്പണിക്കും, പന്തളം, ചങ്ങനാശേരി എന്നിവിടങ്ങളിലെ മെഡിക്കൽമിഷൻ കെട്ടിടങ്ങളുടെ മരപ്പണിക്കും, പന്തളം പോളിടെക്നിക്ക്, എൻ. എസ്സ്. എസ്സ്. ഹെഡ്ഓഫീസ് മുതലായ കെട്ടിടങ്ങളുടെ മരപ്പണിക്കും വേണ്ട ഉരുപ്പടികൾ അറുത്തു് നല്കുവാനും കഴിഞ്ഞിട്ടുണ്ടു്.

കരമാഗ്ഗമായും ജലമാഗ്ഗമായും എത്തിച്ചേരുവാൻ സൗകര്യത്തോടുകൂടി, എം. സി. റോഡിൽ, ഉറപ്പുള്ള സ്ഥിരമായ കെട്ടിടങ്ങളുള്ളതും ഒന്നര ഏക്കറോളം വിസ്തീർണ്ണമുള്ളതുമായ സ്ഥലം വക്ക്ഷോപ്പിൻെറ ആവശ്യത്തിലേക്കു് എടുക്കുവാനുള്ള ഏർപ്പാടുകൾ പൂത്തിയായിട്ടുണ്ടു്. വക്ക്ഷോപ്പു് അവിടേക്കു മാററി കൂടുതൽ യന്ത്രങ്ങൾ സ്ഥാപിച്ചു് പ്രവത്തനം വിപുലീകരിക്കുമ്പോൾ നിത്യവും ഏതാണ്ടു് 250 ക്യൂ. അടി മുതൽ 350 ക്യൂ. അടിവരെ തടി അറുത്തു് ഉരുപ്പടി ആക്കുവാൻ കഴിയുന്നതാണു്. ഈ വർഷം ഒരുലക്ഷം രൂപ മൂലധനനിക്ഷേപവും ഒന്നരലക്ഷം രൂപയുടെ സാധനം വിററുവരവും രണ്ടുലക്ഷം രൂപ ചെലവും ഉള്ള ബഡ്ജററാണ് അംഗീകരിച്ചിരിക്കുന്നതു്.

മൂലധനം പത്തുലക്ഷം രൂപയായി വർദ്ധിപ്പിക്കുവാനും സംസ്ഥാനത്തിന്റെ നാനാഭാഗത്തും ശാഖകൾ തുറന്നു പ്രവത്തനം ആവശ്യാനുസരണം വിപുലപ്പെടുത്തുവാനും ഉദ്ദേശിക്കുന്നുണ്ടു്.

ഒരു ജനറൽമാനേജരുടെ മേൽനോട്ടത്തിൽ മില്ലിൻെറ പൊതുനിയന്ത്രണത്തിനു് ഒരു സൂപ്രണ്ടും, ജോലി പരിശോധിക്കുവാൻ ഒരു സൂപ്പർവൈസറും, മെഷീന്റെ പ്രവത്തനം നിയന്ത്രിക്കുന്നതിനുകൂടി ഉത്തരവാദിത്തമുള്ള ഒരു മെക്കാനിക്കും, ഒരു അസി: സായറും കൂടാതെ ക്യാഷ്യർ, ക്ലാക്കു്, വാച്ചർ, ശിപായി എന്നീ സ്ഥിരഉദ്യോഗസ്ഥന്മാരേയും നിയമിച്ചിട്ടു

ണ്ടു്. ആവശ്യാനുസരണം ദിവസക്കൂലിയിൽ മററു വേലക്കാരെയും ഏർപ്പാടുചെയ്തിട്ടുണ്ടു്. പണികളെല്ലാം ഉടമ്പടിവ്യവസ്ഥയിലാണു നടത്തുന്നതു്. എൻ. എസ്സ്. എസ്സ്. ജനറൽസെക്രട്ടറി, എൻ. എസ്സ്. എസ്സ്. സെക്രട്ടറി, എൻ. എസ്സ്. എസ്സ്. സ്കൂളുകളുടെ ജനറൽമാനേജർ, പെരുന്ന എൻ. എസ്സ്. എസ്സ്. ഹിന്ദുകോളേജ് പ്രിൻസിപ്പൽ, വർക്ക്ഷോപ്പു ജനറൽ മാനേജർ ഇവർ ഉൾക്കൊള്ളുന്ന ഒരു വർക്ക്ഷോപ്പുകമ്മററിയാണു് ഭരണം നിയന്ത്രിക്കുന്നതു്. വി. മാധവൻനായരാണു് ജനറൽ മാനേജർ.

## അനുബന്ധം

# മന്നം ഷുഗർ മിൽസ് പന്തളം

1963 ജനുവരി 13-ാംതീയതി പ്രവർത്തനം ആരംഭിച്ച മന്നം ഷുഗർമിൽസ്, നായർ സർവീസ്സൊസൈററിയുടെ വ്യവസായവേദിയിലേക്കുള്ള ആദ്യത്തെ കാൽവയ്പാണു്. മന്നം ഷുഗർമിൽസ് കോ-ഓപ്പറേറ്റിവ് ലിമിറ്റഡ് എന്ന സഹകരണസംഘം രൂപീകരിച്ചു് അതിന്റെ ആഭിമുഖ്യത്തിലാണു് ഈ പഞ്ചസാരഫാക്ടറി ആരംഭിച്ചിട്ടുള്ളതു്.

1960 ഡിസംബർ 29-ാം തീയതി മന്നത്തു പത്മനാഭന്റെ ശതാഭിഷേകം പന്തളത്തു വച്ചു കൊണ്ടാടിയ സന്ദർഭത്തിലാണു് കേന്ദ്രമന്ത്രിമാരായ മനുഭായ്ഷായും, എ. എം. തോമസ്സുംകൂടി ഈ വ്യാവസായികസംരംഭത്തിന്റെ ഔപചാരികമായ പ്രാരംഭം കുറിച്ചതു്. സുമാർ രണ്ടു വർഷത്തിനുശേഷം (1964 ജനുവരി 13-ാംതീയതി) ഈ ഫാക്ടറി ഉൽഘാടനം ചെയ്തു.

പഞ്ചവത്സരപദ്ധതിയനുസരിച്ച് ഇൻഡ്യാഗവണ്മെൻറ് ആവിഷ്കരിച്ചിട്ടുള്ളതും സംസ്ഥാനഗവണ്മെൻറുകൾ പ്രാവർത്തികമാക്കുന്നതുമായ ഒരു പദ്ധതിയിൽ, കേരളത്തിന്റേതായ വിഹിതങ്ങളിൽ ഒന്നാണു് മന്നം ഷുഗർമിൽസ്. 1960 ഡിസംബർ 29-ാം തീയതി ഔപചാരികമായി ഉൽഘാടനം ചെയ്യപ്പെട്ടുവെങ്കിലും സഹകരണസംഘം യഥാർത്ഥത്തിൽ പ്രവർത്തനം ആരംഭിച്ചതു്, ആദ്യത്തെ ഡയറക്ടർ ബോർഡ് കൂടിയ 1961 ഫെബ്രുവരി 7-ാം തീയതി മുതൽക്കാണു്.

ഈ ഫാക്ടറിക്കാവശ്യമായ യന്ത്രോപകരണങ്ങൾക്കു് കേന്ദ്രഗവണ്മെൻറ് നിർദ്ദേശപ്രകാരം മദ്രാസിലെ മെ. ബിന്നി കമ്പനിയുമായി 1961 ജൂൺ 9-ാംതീയതി ഒരു കരാറിൽ ഏർപ്പെടുകയുണ്ടായി. ആ കരാറിൻപ്രകാരം യന്ത്രസാമഗ്രികളുടെ മൊത്തം വിലയായ 84 ലക്ഷം ക.യിൽ 30 ശതമാനം അഡ്വാൻസായി കൊടുക്കണമെന്നും, ബാക്കിയിൽ 60 ശതമാനം യന്ത്രസാമഗ്രികൾ അയയ്ക്കുമ്പോൾ അതിന്റെ വേ ബിൽ ബാങ്കിൽനിന്നും കിട്ടുന്നതിനുവേണ്ട 'ലറ്റർ ഓഫ് ക്രെഡിറ്റ്' കൊടുക്കണമെന്നും വ്യവസ്ഥ ഉണ്ടായിരുന്നു. കേരളഗവണ്മെൻറിൽനിന്നും ആദ്യംതന്നെ 10 ലക്ഷം ക. വായ്പയായി തരികയും, അതു് ആദ്യത്തെ തവണയായി ബിന്നി കമ്പനിക്കു് അടയ്ക്കുന്നതിനു് സാധിക്കുകയും ചെയ്തു. അടുത്ത 15 ലക്ഷം ക.യും, ഗവണ്മെൻറിൽനിന്നും വായ്പയായി കിട്ടുകയും കാലക്രമത്തിൽ ഈ 25 ലക്ഷം ക.യും ഓഹരിയിനത്തിലേക്കു മാററുകയും ചെയ്തു.

84 ലക്ഷം ക. വിലയും, 16 ലക്ഷം ക.യോളം നികുതിയും കയറ്റിറക്കുകൂലിയും കൊടുക്കേണ്ടിവരുന്ന യന്ത്രോപകരണങ്ങൾ യഥാകാലം വരുത്തുന്നതിനു് ഇൻഡസ്ട്രിയൽ ഫൈനാൻസ് കോർപ്പറേഷൻ അനുവദിക്കുന്ന 90 ലക്ഷം ക.യുടെ വായ്പകൂടാതെ സാദ്ധ്യമല്ലായിരുന്നു. ഈ വായ്പ വാങ്ങുന്നതിലേക്കു് സൊസൈററിക്കു് വളരെ ബുദ്ധിമുട്ടുകൾ ഉണ്ടായിട്ടുണ്ടു്. 1963 ജൂണിൽ ഇൻഡസ്ട്രിയൽ ഫൈനാൻസ്കോർപ്പറേഷനിൽനിന്നും ഈ വായ്പ അനുവദിച്ചുകിട്ടുകയും, ആദ്യം 60 ലക്ഷം ക. ഒരു താൽക്കാലികവായ്പയായി തരികയും ചെയ്തു. ഈ വായ്പ ലഭിച്ചുവരുന്നതിനുള്ള കാലതാമസം യന്ത്രോപകരണങ്ങൾ യഥാകാലം വന്നെത്തുന്നതിനെ അല്പം പ്രതികൂലമായി ബാധിച്ചിട്ടുണ്ടു്. എങ്കിലും കേരളഗവണ്മെൻറിന്റെ ദയാപൂർവ്വമായ പരിഗണനകൊണ്ടു് സ്റ്റേററ്ബാങ്കിൽനിന്നും 40 ലക്ഷം ക.യോളം ഇടക്കാലവായ്പയായും, ലൈഫ് ഇൻഷുറൻസ് കോർപ്പറേഷനിൽനിന്നും 20 ലക്ഷം ക. മറെറാരു വായ്പയായും, കിട്ടുന്നതിനു സാധിച്ചിട്ടുണ്ടു്.

മെയിൻ സെൻട്രൽറോഡിലുള്ള പന്തളം ജംഗ്ഷനിൽനിന്നും ഏകദേശം രണ്ടര മൈൽ തെക്കുപടിഞ്ഞാറു മാറിയാണു് ഈ പഞ്ചസാരഫാക്ടറി സ്ഥിതിചെയ്യുന്നതു്. ഏകദേശം 140 ഏക്കർ ഭൂമി ഗവണ്മെൻറിൽ

നിന്നും ഫാക്ടറി ആവശ്യത്തിലേക്ക് പൊന്നും വിലയ്ക്കെടുത്തു് സൊസൈററിയെ ഏല്പിച്ചിട്ടുണ്ട്.

350 അടി നീളത്തിലും 72 അടി വീതിയിലുമുള്ള ഒരു വമ്പിച്ച കെട്ടിടത്തിലാണ് ഫാക്ടറി പ്രവർത്തിക്കുന്നതു്. 1,250 കിലോവാട്ട്സ് വൈദ്യുതശക്തി സ്വന്തമായി ഉൽപാദിപ്പിക്കുന്നതിനു് കഴിവുള്ള ഒരു 'ടർബോ ആൾട്ടർനേററർ' യന്ത്രവും ഫാക്ടറിക്ക് സ്വന്തമായിട്ടുണ്ട്. പരിസരങ്ങളിൽനിന്നും ലഭ്യമായേക്കാവുന്ന വെള്ളത്തിനു് എന്തെങ്കിലും പരിമിതിയുണ്ടായേക്കാം എന്നുള്ള സംശയം കൊണ്ട് വമ്പിച്ചതോതിൽ ജലശേഖരം ചെയ്തു നിത്തുവാൻ 150 അടി സമചതുരത്തിലും, 8 അടി ആഴത്തിലും ഫാക്ടറിക്കടുത്തു് കോൺക്രീറ്റിൽ ഒരു 'സ്പ്രേപോൺഡ്' നിർമ്മിച്ചിട്ടുണ്ട്. അവിടെനിന്നെടുക്കുന്ന ജലം യന്ത്രങ്ങളിലൂടെ സംക്രമിപ്പിച്ചശേഷം പുറത്തേക്കു വരുമ്പോൾ വീണ്ടും തണുപ്പിച്ചെടുക്കുവാൻ 360-ഓളം ജലധാരായന്ത്രങ്ങൾ ഘടിപ്പിച്ചിട്ടുള്ള ഒരു യന്ത്രസംവിധാനം ഈ സ്പ്രേപോൺഡിൽ ഉണ്ട്. ഇതിനുംപുറമെ ഫാക്ടറിക്ക് സ്വന്തമായി ഒരു വർക്ക്ഷോപ്പും ഉണ്ട്.

ദിനംപ്രതി 1,000 ടൺ കരിമ്പ് ആട്ടിയെടുത്തു് പഞ്ചസാരയാക്കുന്നതിനുള്ള യന്ത്രസാമഗ്രികളാണ് ഇവിടെ സ്ഥാപിച്ചിട്ടുള്ളതു്. ഇത്രയും കരിമ്പ് ഫാക്ടറിയുടെ പ്രാന്തസ്ഥലങ്ങളായ മാവേലിക്കര, ചെങ്ങന്നൂർ, പത്തനംതിട്ട, പത്തനാപുരം, കുന്നത്തൂർ, കൊട്ടാരക്കര, കരുനാഗപ്പള്ളി എന്നീ താലൂക്കുകളിൽനിന്നും ലോറികളിൽ ഫാക്ടറിയിൽ എത്തിക്കുന്നു. ഫാക്ടറിപ്രദേശങ്ങളിലുള്ള കരിമ്പുകൃഷിയുടെ സർവ്വേ നടത്തുക, നല്ലയിനം തലക്കങ്ങൾ വിതരണം ചെയ്യുക, ശാസ്ത്രീയമായ കൃഷിസമ്പ്രദായങ്ങൾ പ്രചരിപ്പിക്കുക, വളംവായ്പ നല്കുക, ജലസേചനസൗകര്യങ്ങൾ പ്രദാനം ചെയ്യുക, കീടനാശിനികൾ കൊടുക്കുക തുടങ്ങിയ പ്രവർത്തനങ്ങൾ ഫാക്ടറിയുടെ കെയിൻ ഡിപ്പാർട്ടുമെൻറുമുഖേനയാണ് നടത്തിവരുന്നതു്. ഏകദേശം 3,500 ഏക്കറോളം സ്ഥലത്തു് കരിമ്പുകൃഷി ചെയ്തിട്ടുള്ളതു് ഫാക്ടറി ആവശ്യത്തിലേക്ക് '64—'65 സീസണിലേക്ക് രജിസ്റ്റർ ചെയ്തുകഴിഞ്ഞിട്ടുണ്ട്.

അടുത്ത '65—'66 സീസണിലേക്ക് കരിമ്പു കിട്ടത്തക്കവണ്ണം, ഏകദേശം 3,000 ഏക്കറിലേക്കു നല്ലയിനം തലക്കങ്ങൾ വിതരണംചെയ്യുന്നതിനും സൊസൈറ്റിക്കു സാധിച്ചിട്ടുണ്ട്. ഫാക്ടറി പൂർണ്ണതോതിൽ ഉല്പാദനമാരംഭിക്കുമ്പോൾ ഉദ്ദേശം 10,000 ഏക്കർ സ്ഥലത്തെ കരിമ്പ് ആവശ്യമായിവരും. 30,000 കർഷകകുടുംബങ്ങളോടു ബന്ധപ്പെട്ടുകൊണ്ട് അവരുടെ സാമ്പത്തികഭാഗധേയങ്ങളിൽ സ്വാധീനംചെലുത്തുന്ന ഒരു മഹാസ്ഥാപനമായിരിക്കും മന്നം ഷുഗർമിൽസ് എന്നാണ് ഇതിനർത്ഥം. ആയിരത്തോളംവരുന്ന ആളുകൾക്ക് ഈ ഫാക്ടറിയിൽ പല തുറകളിലായി തൊഴിലുകൾ കൊടുക്കുന്നതിനു് സൊസൈററിക്കു കഴിഞ്ഞിട്ടുണ്ട്.

ഈ സഹകരണസംഘത്തിനു് ഇന്നു് 40,58,860 ക. ഓഹരിമൂലധനമായി പിരിഞ്ഞുകിട്ടിയിട്ടുണ്ട്. ഏകദേശം 3500 ഓളം ഓഹരിക്കാരിൽനിന്നുമാണ് ഇത്രയും തുക പിരിഞ്ഞുകഴിഞ്ഞിട്ടുള്ളതു്.

കേരളത്തിലെ ഏററവും മികച്ച വ്യവസായസ്ഥാപനമായ എഫ്. എ. സി. ററി. ഈ ഫാക്ടറിക്കു സാങ്കേതികമായും, സംഘടനാപരമായും നല്കിയിട്ടുള്ള സേവനങ്ങൾ നിസ്തുലങ്ങളാണ്.

ഫാക്ടറിയുടെ രണ്ടാമത്തെ സീസൺ ('64—'65) കഴിഞ്ഞ ഒക്ടോബർ 16–ാംനു- ആരംഭിച്ചിരിക്കുന്നു.

## പ്രയത്നശാലികളെ ബഹുമാനിക്കണം

പ്രയത്നശാലികളെ സമുദായം ആശീർവ്വദിക്കേണ്ടതും തന്മൂലം യുവാക്കന്മാരുടെയിടയിൽ പ്രോത്സാഹനമുണ്ടാക്കേണ്ടതും സമുദായത്തിൻെറ കൃത്യമാകുന്നു. ഈ വിചാരംപോലും സമുദായത്തിൽ ഉണ്ടായിട്ടില്ലെന്നു വ്യസനപൂർവ്വം പറയേണ്ടിയിരിക്കുന്നു. ഒരു ചെറിയ ഉദ്യോഗത്തിൽ പ്രവേശിച്ച് ജഡ്ജിയോ പേഷ്കാരോ ആയിത്തീരുന്ന ഒരുവനെയും ചെറിയ വക്കീൽവേലയിൽനിന്നു വലിയ വക്കീൽ ആയിത്തീരുന്ന ആളെയുംകാൾ ചെറിയ കൃഷിപ്പണിയിൽനിന്നും വലിയ കൃഷിക്കാരനായിത്തീന്ന ആളെ ബഹുമാനിക്കേണ്ടതാണെന്നുള്ള ബോധം നമുക്കുണ്ടാകേണ്ടതു് അത്യാവശ്യമാകുന്നു.

—മന്നം

'എഫ്. എം. എസ്. യാത്ര'യിൽ

# 4
# പത്രങ്ങൾ

## 1. സർവീസ്

നായർസർവീസ്സൊസൈററി ഇതിനകം സ്വന്തമായി മൂന്നു പത്രങ്ങൾ നടത്തിയിട്ടുണ്ട്. ഇവയിൽ രണ്ടെണ്ണം പ്രസിദ്ധീകരണം നിറുത്തി. ഇന്ന് ഒരു ദിനപത്രം—മലയാളി—പ്രസിദ്ധീകരിച്ചുവരുന്നു.

സർവീസ്സൊസൈററിയുടെ ആശയാദർശങ്ങൾക്കും പ്രവൎത്തനങ്ങൾക്കും പ്രചരണം നല്കാൻ വേണ്ടി 'സർവീസ്' എന്ന പേരിൽ ഒരു മാസിക 1095-ൽ കറുകച്ചാലിൽ നിന്നു പ്രസിദ്ധീകരണമാരംഭിച്ചു. ഇതിന്റെ ആദ്യപത്രാധിപർ കാ. കണ്ണൻനായരും മാനേജർപെരുമ്പഴുതൂർ ഗോവിന്ദപ്പിള്ളയുമായിരുന്നു. പിന്നീട് അതിന്റെ പ്രസിദ്ധീകരണം ചങ്ങനാശ്ശേരിയിലേക്കു മാററുകയും പള്ളിപ്പുറം വി. നാരായണപിള്ള പത്രാധിപത്യമേറെറടുക്കയും ചെയ്തു. കൊണ്ടൂർ കൃഷ്ണപിള്ളയായിരുന്നു മാനേജർ. 1097-ൽ സർവീസ് മാസികയുടെ പ്രസിദ്ധീകരണം തിരുവനന്തപുരത്തേക്കു മാററി; എൻ. കെ. കൃഷ്ണപിള്ള പത്രാധിപരായിത്തീൎന്നു. സൊസൈററിയുടെ പ്രസിദ്ധീകരണാവശ്യങ്ങൾക്ക് ഒരു മാസികകൊണ്ടു മതിയാകയില്ലെന്നു ബോദ്ധ്യമായ ഭാരവാഹികൾ അതിനെ ഒരു ത്രൈവാരികയാക്കാനുള്ള ശ്രമങ്ങൾ ആരംഭിച്ചു. എൻ. എസ്സ്. എസ്സ്. ജനറൽ സെക്രട്ടറി മന്നത്തുപത്മനാഭനും ഓർഗനൈസിംഗ് സെക്രട്ടറി എം. എൻ. നായരുംകൂടി 1102-ൽ എഫ്. എം. എസ്സിൽ ധനശേഖരാൎത്ഥം ഒരു പൎയ്യടനം നടത്തി. അങ്ങനെ ലഭിച്ച പതിനായിരത്തോളം ക. കൊണ്ട് ഒരു അച്ചടിശാല സ്ഥാപിക്കയും 1103 ചിങ്ങം 16-ാം തീയതി മുതൽ സർവീസ് ഒരു ത്രൈവാരികയായി പുറപ്പെട്ടുതുടങ്ങുകയും ചെയ്തു. തിരുവിതാംകൂറിൽ ദിനപത്രങ്ങളൊന്നുമില്ലാതിരുന്ന അക്കാലത്ത് സർവീസ് ത്രൈവാരികയ്ക്കു് ഒരു ദിനപത്രത്തേക്കാളധികം പ്രചാരവും സ്വാധീനവും നേടാൻ കഴിഞ്ഞു. നായർ റഗുലേഷനനുകൂലമായി പൊതുജനാഭിപ്രായം സംഘടിപ്പിക്കുന്നതിൽ 'സർവീസ്' നേരത്തേതന്നെ ഒരു പ്രധാനപങ്കു വഹിച്ചിട്ടുണ്ട്. നായന്മാരെ തൊഴിൽരംഗത്തേക്കു നീക്കുന്നതിന് സർവീസ് അക്ഷീണയത്നം നടത്തി. ജനങ്ങളിൽ ദേശീയബോധം വളൎത്തുന്നതിനു് അക്കാലത്ത് സർവീസിനെപ്പോലെ മറ്റൊരു പത്രവും തിരുവിതാംകൂറിൽ പ്രവൎത്തിച്ചിട്ടില്ല. ദേശീയപ്രസ്ഥാനത്തെ സർവീസ് ശക്തിയായി അനുകൂലിക്കയും അവൎണ്ണസമുദായോദ്ധാരണത്തിനുവേണ്ട ഉത്തേജനം നല്കയും ചെയ്തു. എൻ. കെ. കൃഷ്ണപിള്ളയ്ക്കു പുറമേ, എം. എൻ. നായർ, കൈനിക്കര പത്മനാഭപിള്ള എന്നിവരും സർവീസിന്റെ പത്രാധിപത്യം വഹിച്ചിട്ടുണ്ട്. പൊതുവാടത്തു പത്മനാഭപിള്ള വളരെക്കാലം മാനേജരായിരുന്നു. 1934 ആയപ്പോഴേക്കും സാമ്പത്തികവിഷമതകളാലും മററും സർവീസിന്റെ പ്രസിദ്ധീകരണം നിലച്ചു. അച്ചടിശാല തിരുവനന്തപുരത്തുനിന്നു ചങ്ങനാശ്ശേരിയിലേക്കു മാററി സ്ഥാപിച്ചു. വീണ്ടും 1935 അവസാനം ചങ്ങനാശ്ശേരിയിൽനിന്നു് വാരികയായി സർവീസ് പ്രസിദ്ധം ചെയ്തുതുടങ്ങി. എന്നാൽ സാമ്പത്തികക്ലേശങ്ങളാൽ 1940-ൽ പ്രസിദ്ധീകരണം പിന്നെയും നിറുത്തിവെക്കേണ്ടിവന്നു. പിന്നീട് എൻ. എസ്സ്. എസ്സ്. കരയോഗം രജിസ്ത്രാരായിത്തീൎന്ന എൻ. കെ. കൃഷ്ണപിള്ളയുടെ പത്രാധിപത്യത്തിൽ 1944 മുതൽ 1947 വരെ 'സർവീസ്' മാസികയായി പ്രസിദ്ധീകരിച്ചുകൊണ്ടിരുന്നു. വിവിധ ഘട്ടങ്ങളിലായി സൎവ്വീസ് പത്രത്തിന്റെ സ്റ്റാഫിൽ സി. കുട്ടൻനായർ, പി. എൻ. കൃഷ്ണപിള്ള, കെ. എൻ. ഗോപാലൻനായർ, എം. രാമവൎമ്മ തമ്പാൻ, എം. ആർ. കൃഷ്ണപിള്ള, പി. കെ. പരമേശ്വരൻനായർ, എൻ.ബാലകൃഷ്ണപിള്ള, എസ്. കേശവപിള്ള, പി. കെ. വാസുദേവൻ

നായർ, തോട്ടയ്ക്കാട്ടു വല്ലഭനുണ്ണിമേനോൻ, പെരുന്ന കെ. എൻ. നായർ തുടങ്ങിയ പലരും സേവനമനുഷ്ഠിച്ചിട്ടുണ്ട്.

## 2. ഗ്രാമസ്വരാജ്

സർവീസിന്റെ പ്രസിദ്ധീകരണം നിലച്ചുപോയശേഷം 1947 ഡിസംബർ മുതൽ 'ഗ്രാമസ്വരാജ്' എന്ന ഒരു വാരിക എൻ. എസ്സ്. എസ്സിന്റെ വകയായി ചങ്ങനാശ്ശേരിയിൽനിന്നും ആരംഭിച്ചു. അന്ന് കരയോഗം രജിസ്ട്രാരായിരുന്ന എം. പി. മന്മഥനായിരുന്നു പത്രാധിപർ. തുക്കോടിത്താനം ഗോപിനാഥൻനായർ സഹപത്രാധിപരും പിന്നീട് പത്രാധിപരുമായി പ്രവർത്തിച്ചിട്ടുണ്ട്. ജി. പി. മാതൃശ്ശേരിയായിരുന്നു മാനേജർ. സാമാന്യം നല്ല നിലവാരത്തിൽ പ്രസിദ്ധീകരിച്ചുവന്ന ഈ വാരിക സാമ്പത്തികക്ലേശങ്ങളാൽ 1952 ജനുവരിയിൽ നിറുത്തേണ്ടതായി വന്നു.

## 3. മലയാളി

സർവ്വീസ് സൊസൈററിക്ക് സ്വന്തമായി ഒരു ദിനപത്രംതന്നെ ഉണ്ടായിരുന്നേ മതിയാകൂ എന്നു് സൊസൈററിഭാരവാഹികൾക്കു് ബോദ്ധ്യംവന്നതിനെത്തുടന്നു്, കേരളത്തിലെ പഴക്കംചെന്ന ദിനപത്രങ്ങളിലൊന്നായ 'മലയാളി'യുടെ ഉടമസ്ഥാവകാശം സർവ്വീസ് സൊസൈററി 1960-ൽ സമ്പാദിക്കുകയും പ്രസ്തുത പത്രം തിരുവനന്തപുരത്തുനിന്നും കൂടുതൽ പരിഷ്കാരങ്ങളോടെ പ്രസിദ്ധീകരിച്ചുതുടങ്ങുകയും ചെയ്തു. എൻ. എസ്സ്. എസ്സ്. ജനറൽസെക്രട്ടറി എൻ. പരമേശ്വരൻപിള്ളയാണ് ഇപ്പോൾ മലയാളിയുടെ മാനേജിംഗ് എഡിറററ്. ആദ്യം കുറേനാൾ ചീഫ് എഡിറററായി കുട്ടനാട്ടു കെ. രാമകൃഷ്ണപിള്ള സേവനമനുഷ്ഠിച്ചിരുന്നു. ഇപ്പോൾ ആർ. വി. ഉണ്ണിത്താനാണ് ചീഫ് എഡിറററ്. ആദ്യം സോമശേഖരൻപിള്ള(തിരുവല്ല)യും അദ്ദേഹത്തെ തുടന്നു് സി. രാഘവൻപിള്ള, കെ. ബാലകൃഷ്ണൻനായർ എന്നിവരും മലയാളിയുടെ മാനേജർമാരായിരുന്നിട്ടുണ്ട്. ഇപ്പോൾ പരവൂർ കെ. എൻ. ഭാസ്കരൻപിള്ളയാണ് മാനേജർ. എൻ. എസ്സ്. എസ്സ്. സെൻട്രൽ കോ-ഓപ്പറേറ്റീവ് സൊസൈറ്റി വകയായി തിരുവനന്തപുരത്തു നടത്തിയിരുന്ന പ്രസ്സ് മലയാളിക്കു വിട്ടുകൊടുത്തിട്ടുണ്ട്. തിരുവനന്തപുരത്തു സെക്രട്ടറിയേററിനു സമീപം സ്വന്തമായി പണിചെയ്ത കെട്ടിടത്തിലാണിപ്പോൾ മലയാളിയുടെ ആഫീസും പ്രസ്സും സ്ഥാപിച്ചിരിക്കുന്നതു്. പുതിയ മാനേജ്മെൻറിലും പത്രാധിപത്യത്തിലും മലയാളി അഭിവൃദ്ധി നേടിക്കൊണ്ടിരിക്കുന്നു.

## പ്രസിദ്ധീകരണവിഭാഗം

പുതുതായി ഒരു പ്രസിദ്ധീകരണവിഭാഗവും ആരംഭിച്ചിട്ടുണ്ട്. ആദ്യകാലത്തു നല്ല നിലയിൽ നടന്നിരുന്ന എൻ. എസ്സ്. എസ്സിന്റെ പ്രസിദ്ധീകരണശാഖ പല നല്ല ഗ്രന്ഥങ്ങളും പ്രസിദ്ധീകരിച്ചിരുന്നു. മന്നത്തിന്റെ 'എഫ്. എം. എസ്സ്. യാത്ര' 'പഞ്ചകല്യാണീനിരൂപണം' 'ജീവിതസ്മരണകൾ' തുടങ്ങിയവയും, ചങ്ങനാശ്ശേരി പരമേശ്വരൻപിള്ളയുടെ 'ആരോഗ്യത്തിനു ഹാനികരമായ നമ്മുടെ ശീലങ്ങൾ' എന്ന ഗ്രന്ഥവും 'ദിവാൻ പേഷ്കാർ ശങ്കുണ്ണിമേനോൻ', 'സഹകരണപ്രസ്ഥാനം' തുടങ്ങിയവയും അക്കൂട്ടത്തിൽ പെടുന്നു.

### പണപ്പിരിവ്

നമ്മുടെ ഇടയിലെ പണപ്പിരിവുപോലെ വിഷമമേറിയ ജോലി മറ്റൊന്നുണ്ടെന്നു തോന്നുന്നില്ല. നമ്മുടെ ആളുകൾ അധികവും വാഗ്ദാനം ചെയ്യാൻ മടിയില്ലാത്തവരും അതനുസരിച്ചു പ്രവർത്തിക്കണമെന്നു നിർബ്ബന്ധമില്ലാത്തവരുമാണെന്നു പറയുന്നതു് ആരെയും കുററപ്പെടുത്താൻവേണ്ടിയല്ല. വാഗ്ദാനം ചെയ്ത സംഖ്യ ഉടനെ കൊടുക്കേണ്ടതാണെന്നു് ഒരു ധാരണപോലും നമ്മുടെ രാജ്യത്തുണ്ടായിട്ടില്ല. അവധിയില്ലാതെ അവധി പറയാൻ ഒരു കൂസലും ഇല്ലാത്ത അനവധി പ്രമാണികളെ ഞാൻ കണ്ടിട്ടുണ്ട്. പണപ്പിരിവു രംഗത്തിറങ്ങി പരിശീലിച്ചവനു് സഹനം ആരും പറഞ്ഞുകൊടുക്കേണ്ടിവരികയില്ല. അവനു വേറെ നരകാനുഭവവും ഉണ്ടാകയില്ല.

—മന്നം
'ജീവിതസ്മരണ'കളിൽ

# 5
# കൃഷിത്തോട്ടങ്ങൾ

നായർ സർവീസ്സൊസൈറ്റി വകയായി കേരളത്തിൻെറ വിവിധഭാഗങ്ങളിൽ, പാട ങ്ങളും പറമ്പുകളും ഉൾപ്പെടെ 9,000 ഏക്കർ സ്ഥലമുണ്ട്. ഇതിനുംപുറമേ 27,000 ഏക്കർ വരുന്ന കൊട്ടിയൂർ ദേവസ്വം വനങ്ങൾകൂടി സർവീസ്സൊസൈററി ചാർത്തി വാങ്ങിയി ട്ടുണ്ട്. റബ്ബർ, കുരുമുളക്, തെങ്ങ്, കമുക്, ഏലം, കാപ്പി, കശുമാവ് എന്നിവ ശാസ്ത്രീ യമായി കൃഷിചെയ്തും യഥാകാലങ്ങളിൽ ആവശ്യമായ സംരക്ഷണങ്ങൾ നല്കിയും ഈ തോട്ടങ്ങൾ സംരക്ഷിച്ചുവരുന്നു. സാമ്പത്തിക മായ പല പരാധീനതകളും ഉണ്ടായിരുന്നി ട്ടും ഇതിനകം 2,250 ഏക്കർ സ്ഥലം കൃഷിക്ക ധീനമാക്കിയിട്ടുണ്ട്.

## ആദ്യത്തെ എഴുപതേക്കർ

ആദ്യമായി സർവീസ്സൊസൈററിക്ക് 70 ഏക്കർ സ്ഥലം ദാനമായി ലഭിച്ചതു് ച ങ്ങനാശ്ശേരി ടൗണിൽനിന്നും 8 മൈൽ കിഴ ക്ക് ചങ്ങനാശ്ശേരി–പീരുമേട്ട റോഡിൽ കറു കച്ചാൽ എന്ന ഗ്രാമപ്രദേശത്തായിരുന്നു. ഇതു് 1090 കർക്കടകം 13–ാംതീയതിയാണു ലഭിച്ചതു്.

കൊല്ലം ജില്ലയിൽ കൊട്ടാരക്കരയ്ക്കടുത്തുള്ള പട്ടാഴി പി. ഡി. ദേവസ്വംവക 108 ഏക്കർ സ്ഥലം 35 വർഷങ്ങൾക്കുമുമ്പ് സർവീസ് സൊസൈററിക്കു പാട്ടത്തിനു പതിച്ചുകിട്ടി. പിന്നീട് അതിനോട്ട തൊട്ടുകിടന്നിരുന്ന 53 ഏക്കർസ്ഥലംകൂടി പതിച്ചുകിട്ടിയതോട്ടുകൂടി 161 ഏക്കർ വിസ്തീർണ്ണമുള്ള സ്ഥലത്തു് നല്ല യിനം റബ്ബർതൈകൾ, കശുമാവ്, കുരുമുള ക്, തെങ്ങ്, കമുക് എന്നിവ കൃഷിചെയ്ത് ഒരൊന്നാംതരം തോട്ടമാക്കിത്തീർത്തിരിക്കുക യാണ്. ആദ്യകാലത്തു് തോട്ടത്തിന്റെ ഭരണ ച്ചുമതല വഹിച്ചിരുന്നതു് പട്ടാഴി എൻ. ശ ങ്കരൻനായരായിരുന്നു. തോട്ടത്തിൻെറ ഇപ്പോ ഴത്തെ ഭരണച്ചുമതല വഹിക്കുന്നതു് സൂപ്രണ്ട് കെ. ബാലകൃഷ്ണൻനായരാണ്.

## നൂറോക്കോട്ട തോട്ടം

എരുമേലിക്കടുത്തു് നൂറോക്കോട്ട് എന്നസ്ഥ ലത്തു് 280 ഏക്കർ സ്ഥലം കുത്തകപ്പാട്ടവ്യവ സ്ഥയിൽ പതിച്ചുകിട്ടിയതോട്ടുകൂടി സർവീ സ്സൊസൈറ്റിയുടെ രണ്ടാമത്തെ തോട്ടവും ഉടലെടുത്തു. ആ സ്ഥലത്തുണ്ടായിരുന്നതും ഇടിഞ്ഞുപൊളിഞ്ഞു പോയിരുന്നതുമായ ശാ സ്താക്ഷേത്രത്തിൻെറ ജീർണ്ണോദ്ധാരണം നട ത്തി പൂജ, ഉത്സവങ്ങൾ എന്നിവ മുറതെററാ തെ നടത്തിവരുന്നുണ്ട്. പ്രസ്തുത ക്ഷേത്രം വിപുലമായ തോതിൽ പുനരുദ്ധരിക്കുന്നതി നുള്ള പരിപാടികൾ സൊസൈററി ആസൂ ത്രണം ചെയ്തുകഴിഞ്ഞിട്ടുമുണ്ട്. സൊസൈ ററിക്കു ലഭിച്ചിട്ടുള്ള ഈ 280 ഏക്കർ സ്ഥല ത്തും റബ്ബർ, തെങ്ങ്, കമുക്, കുരുമുളക് എ ന്നിവ കൃഷിചെയ്തുവരുന്നു. തോട്ടത്തിൻെറ ദൈനംദിന ഭരണകാര്യങ്ങൾ കൈകാര്യം ചെയ്തുവരുന്നതു് സൂപ്രണ്ട് എൻ. പത്മനാഭ പിള്ളയാണ്.

## എടത്തനാട്ടുകര തോട്ടം

പാലക്കാട്ടുജില്ലയിൽ വള്ളുവനാട്ടുതാലൂ ക്കിൽ പാലക്കാട്ട–കോഴിക്കോട്ട റോഡിൽ അലനല്ലൂരിനു മൂന്നു മൈൽ വടക്കുമാറി എട ത്തനാട്ടുകര ഗ്രാമത്തിൽ 1,000 ഏക്കർ സ്ഥലം ആർ. എം. പാലാട്ടിൽനിന്നും ലഭിച്ചതോട്ട കൂടി സർവീസ്സൊസൈറ്റിയുടെ മൂന്നാമത്തെ തോട്ടവും സ്ഥാപിതമായി.

മലമ്പനിയുടെ കേന്ദ്രവും വന്യമൃഗസങ്കേത വും കൂടിയായിരുന്ന ആ പ്രദേശത്തു മനുഷ്യൻ എത്തിനോക്കാൻ ഭയപ്പെട്ടിരുന്ന കാലത്താ ണ് ഈ സ്ഥലത്തു് തോട്ടത്തിൻെറ ജോലി ആരംഭിച്ചതു്. ഇതിനടുത്തു് അയനിക്കോ

ടെന്ന സ്ഥലത്തു് 46 ഏക്കർ സ്ഥലംകൂടി ഒരു തരകനിൽനിന്നും എഴുതിവാങ്ങി തോട്ടത്തിന്റെ ഭരണച്ചുമതല വഹിക്കുന്ന സൂപ്രണ്ടിനു താമസിക്കുന്നതിനുള്ള കെട്ടിടം പണികഴിപ്പിച്ചിട്ടുണ്ടു്. ഈ തോട്ടത്തിലെ പ്രധാനകൃഷി റബ്ബറാണു്. ഈ തോട്ടത്തിന്റെ ഭരണച്ചുമതല നിർവ്വഹിക്കുന്നതു് സൂപ്രണ്ടു് സി. കൃഷ്ണൻകുട്ടിനായരാണു്.

## നെല്ലിപ്പതി തോട്ടം

പാലക്കാട്ടു ജില്ലയിൽ പെരിന്തൽമണ്ണ താലൂക്കിൽ അട്ടപ്പാടി മലവാരത്തിൽ മണ്ണാർക്കാട്ടു മൂപ്പിൽനായരിൽനിന്നും സർവീസ് സൊസൈററി എഴുതിവാങ്ങിയതും 2,104 ഏക്കർ വിസ്തീർണ്ണമുള്ളതുമായ ഭൂവിഭാഗം ലഭിച്ചതോടുകൂടി നെല്ലിപ്പതി തോട്ടവും രൂപം പ്രാപിച്ചു. ഈ തോട്ടത്തിന്റെ ആദ്യത്തെ സൂപ്രണ്ടു് റേഞ്ചർ പി. വേലായുധൻപിള്ളയായിരുന്നു. ഇവിടത്തെ ഏലച്ചെടികളുടെ വളർച്ച ആശാവഹമായതുകൊണ്ടു് കൂടുതൽ സ്ഥലത്തു് ഏലം പ്ലാൻറുചെയ്യുന്നതിനുള്ള ഒരു പരിപാടി ആസൂത്രണംചെയ്തുകൊണ്ടിരിക്കുകയാണു്. ഏലത്തിനു പുറമേ കാപ്പി, റബ്ബർ, കമുകു്, ഓറഞ്ചു് എന്നിവയും കൃഷി ചെയ്തിട്ടുണ്ടു്. വിറകും മുളയും ഇവിടത്തെ മറെറാരു പ്രധാന ആദായമാർഗ്ഗമാണു്.

ഇന്നു് തോട്ടത്തിന്റെ ഭരണച്ചുമതല വഹിക്കുന്നതു് സൂപ്രണ്ടു് എൻ. സുഭാസ്ചന്ദ്രൻ ആണു്.

## കാഞ്ഞങ്ങാട്ട് കോളനി

1958-ൽ സർവീസ്സൊസൈററി നീലേശ്വരം രാജാക്കന്മാരോടു പനത്തടിഗ്രാമത്തിൽ 4,822 ഏക്കർ ഭൂമി വിലയ്ക്കു വാങ്ങിയതോടുകൂടി സൊസൈററിക്കു മറെറാരു തോട്ടവും ഉണ്ടാക്കുവാൻ കഴിഞ്ഞു. കണ്ണൂർ ജില്ലയിലെ ഹോസ് ദുർഗ് താലൂക്കിൽ മൈസൂർ വനങ്ങളോടു തൊട്ടുകിടക്കുന്ന വളാംതോട്ട് എന്ന സ്ഥലത്താണു് ഈ ഭൂമി. ജലസൗകര്യം ലഭിക്കുന്ന ഭാഗങ്ങൾ ബ്ളോക്കുകളായി തിരിച്ചു സമുദായാംഗങ്ങൾക്കു് സൗജന്യനിരക്കിൽ കൊടുത്തു കോളനൈസേഷൻ പദ്ധതിയാരംഭിച്ചിരിക്കുന്നു. 115 കുടുംബക്കാർ 5 ഏക്കർ വീതമുള്ള ബ്ളോക്കുകൾ എടുത്തു സ്ഥിരതാമസമാക്കിക്കഴിഞ്ഞിട്ടുണ്ടു്.

സാമ്പത്തികപരാധീനതനിമിത്തം ഇവിടെ 600 ഏക്കർ സ്ഥലത്തു മാത്രമേ ഇതിനകം കൃഷിയിറക്കുവാൻ കഴിഞ്ഞിട്ടുള്ളു. പ്രധാനപ്പെട്ട കൃഷികൾ റബ്ബറും, കമുകും ആണു്. ഈ രണ്ടു കൃഷികളും വികസിപ്പിക്കുവാൻ വളരെ സാധ്യതകളുണ്ടു്.

ഇവിടെ കേരളത്തിലെ കൃഷിവകുപ്പിന്റെ ചുമതലയിൽ മണ്ണൊലിപ്പുനിവാരണപദ്ധതിയുടെ ഒരു ഡെമോൺസ്ട്രേഷൻ സെൻറർ അനുവദിച്ചിട്ടുണ്ടു്.

ഈ തോട്ടത്തിന്റെ ഭരണച്ചുമതല വഹിക്കുന്നതു് സൂപ്രണ്ടു് കെ. പി. ചെല്ലപ്പൻനായരാണു്.

## മൈലാടി തോട്ടം

സർവീസ്സൊസൈററിക്കു് ആദ്യമായി ഭൂമി ലഭിച്ച കറുകച്ചാലിൽനിന്നു മൂന്നുമൈൽ അകലെ മൈലാടി എന്ന സ്ഥലത്തു് 28 ഏക്കർ സ്ഥലം സൊസൈററിക്കു ദാനമായി ലഭിച്ചിട്ടുണ്ടു്. കറുകച്ചാലിലെ 70 ഏക്കറിലും, ഇവിടെയും നല്ലയിനം ക്ലോണൽ റബ്ബർതൈകൾ നട്ടു് ശാസ്ത്രീയമായി സംരക്ഷിച്ചുവരുന്നു. കൂടാതെ കറുകച്ചാൽ തോട്ടത്തിൽ തെങ്ങു്, കമുകു്, കുരുമുളകു് എന്നീ കൃഷികളും ചെയ്തിട്ടുണ്ടു്. മണ്ണൊലിപ്പുനിവാരണപദ്ധതി അനുസരിച്ചു കേരളഗവമ്മേണ്ടിന്റെ കൃഷിവകുപ്പിന്റെ ധനസഹായത്തിലും മേൽനോട്ടത്തിലും കറുകച്ചാൽ തോട്ടത്തിന്റെ ചെരിവുള്ള ഭാഗങ്ങളിൽ പ്രവൎത്തനം പൂൎത്തിയാക്കിയിട്ടുണ്ടു്.

## ദയാനന്ദപുരം തോട്ടം

ദയാനന്ദസ്വാമികൾ സൎവ്വീസ്സൊസൈററിക്കു ദാനംചെയ്ത 28 ഏക്കർ സ്ഥലത്തുള്ള തോട്ടം എം. സി. റോഡിൽ വടക്കേടത്തുകാവിനടുത്താണു്. തെങ്ങും റബ്ബറുമാണു് ഇവിടത്തെ കൃഷികൾ. ദയാനന്ദസ്വാമികളുടെ സമാധിസ്ഥാനത്തു സ്ഥാപിച്ചിട്ടുള്ള ക്ഷേത്രത്തിലെ ദൈനംദിനപൂജ, ദയാനന്ദദിനം, പ്രതിഷ്ഠാദിനം എന്നിവ ഭംഗിയായി നടത്തുന്നതിൽ പ്രത്യേകം ശ്രദ്ധിച്ചുപോരുന്നു. സൊസൈററിവക ദയാനന്ദപുരം സ്കൂൾ ഈ സ്ഥലത്താണു സ്ഥിതിചെയ്യുന്നതു്. സൂപ്രണ്ടു് കൃഷ്ണപിള്ളയുടെ ചുമതലയിലാണു് തോട്ടം ഭരണകാൎയ്യങ്ങൾ നടത്തുന്നതു്.

## കരുവാററാ തോട്ടം

കാൎത്തികപ്പള്ളിത്താലൂക്കിൽ കൊല്ലം—ആലപ്പുഴറോഡിൽ കരുവാററാ പടിഞ്ഞാറുള്ള 16

ഏക്കർ സ്ഥലമാണ് കരുവാററാത്തോട്ടമെന്ന പേരിൽ അറിയപ്പെടുന്നതു്. 14 ഏക്കർ കരിനിലം നികത്തി എടുത്തിട്ടുള്ള ഈ തോട്ടത്തിൽ മുഴുവൻ സ്ഥലവും തെങ്ങുകൃഷി ചെയ്തിരിക്കുകയാണ്. കാത്തികപ്പള്ളിത്താലൂക്കയൂണിയൻ ഇൻസ്പെക്ടറുടെ മേൽനോട്ടത്തിലാണ് ഈ തോട്ടത്തിൻെറ ഭരണം നടത്തുന്നതു്.

## കൊട്ടിയൂർ വനം

പേരാവൂർ–പാലച്ചുരം റോഡിൻെറയും, ബാവലിപ്പുഴയുടെയും ഇടത്തും വലത്തും ഭാഗങ്ങളിലായിട്ടാണ് കൊട്ടിയൂർ ദേവസ്വം മലവാരങ്ങൾ സ്ഥിതിചെയ്യുന്നതു്. വെള്ളോന്നി, നെല്ലിയോടി, അമ്പായിത്തോടി, പന്നിയൻ, ഒററപ്പിലാവ്, പൊയ്യ എന്നീ പ്രധാനപ്പെട്ട മലകൾ ചേന്നു് 27,000 ഏക്കർ സ്ഥലമാണ് സവ്വീസ്സൊസൈററി ചാത്തിവാങ്ങിയതു്. ഇതു് 1961 നവംബർമാസത്തിലായിരുന്നു. 'ദക്ഷിണകാശി' എന്നറിയപ്പെടുന്ന ശ്രീ കൊട്ടിയൂർ മഹാക്ഷേത്രം ഇവിടെയാണ്. വനഭൂമിയിലെ കൈവശക്കാരിൽ പലരും, മാനുഷവും പുറപ്പാടും നൽകി മറുപാട്ടം പിടിക്കുന്നതിനു സന്നദ്ധരായി അപേക്ഷകൾ സമർപ്പിച്ചുകൊണ്ടിരിക്കുന്നു.

തോട്ടത്തിൻെറ ഭരണച്ചുമതല വഹിക്കുന്നതു് സ്പെഷ്യലാഫീസർ ടി. എം. നാരായണൻ നമ്പ്യാരാണ്.

## മൊത്തം സ്ഥിതിവിവരം

എൻ. എസ്സ്. എസ്സ്. തോട്ടങ്ങളിൽ ഈ കഴിഞ്ഞ കൊല്ലംവരെ ആകെ 1,211 ഏക്കർ റബ്ബർ, 86 ഏക്കർ തെങ്ങ്, 133 ഏക്കർ കശുമാവ്, 101 ഏക്കർ കുരുമുളക്, 84 ഏക്കർ കമുക്, 275 ഏക്കർ ഏലം, 157 ഏക്കർ കാപ്പി, 10 ഏക്കർ തൈലപ്പുല്ല്, 3 ഏക്കർ നാരകം, ഓറഞ്ച് എന്നിങ്ങനെയാണ് കൃഷി ചെയ്തിരിക്കുന്നതു്. 1963—'64–ലെ പുതുക്കിയ കണക്കിൻപ്രകാരം തോട്ടങ്ങളിലെ വരുമാനം 5,23,555 രൂപയും ചെലവ് 3,55,430 രൂപയുമാണ്.

ഈ ഡിപ്പാർട്ടുമെൻറിൽ എസ്റ്റേറ്റ്സ് ജനറൽമാനേജരായി ജോലിനോക്കിവരുന്ന കെ. എൻ. ഭാസ്കരൻനായരാണ് തോട്ടം ഭരണകാര്യങ്ങളിൽ അഗ്രികൾച്ചറൽ കമ്മീഷണരായ ഏ. എൻ. ഗോപാലകൃഷ്ണപിള്ളയെ സഹായിക്കുന്നതു്. കൂടാതെ, മുണ്ടമറ്റത്തു വേലായുധൻനായർ, കൊററിയോട്ടു ബാലകൃഷ്ണപ്പണിക്കർ (മണ്ണാർക്കാട്), വി. പി. ഗോവിന്ദൻനായർ, ജി. നരേന്ദ്രൻനായർ എന്നിവർ ഡിപ്പാർട്ടുമെൻറിൻെറ ഉപദേശകസമിതി അംഗങ്ങളായും പ്രവത്തിച്ചുവരുന്നു.

# 6
# ശാശ്വതനിധികൾ

## എൻ. എസ്സ്. എസ്സ്. സ്കോളർഷിപ്പ്ഫണ്ട്

നായർസർവ്വീസ്സൊസൈററിയുടെ വിദ്യാലയങ്ങളിലെ പ്രോത്സാഹനാർഹരും സാമ്പത്തികപരാധീനതയുള്ളവരുമായ വിദ്യാർത്ഥികൾക്ക് സ്കോളർഷിപ്പുകളും മററു സഹായങ്ങളും നല്കിവരുന്നുണ്ട്. പ്രതിവർഷം വിദ്യാഭ്യാസസഹായത്തിനു മൂവായിരം രൂപയോളം ചെലവാക്കിക്കൊണ്ടിരിക്കുന്നു. ഇക്കാര്യത്തിനുവേണ്ടി നിക്ഷേപിക്കപ്പെട്ടിരിക്കുന്ന ഒരു തുകയുടെ പലിശയിനമാണ് ചെലവാക്കുന്നതു്.

## മന്നം നിധി

മന്നത്തുപത്മനാഭന്റെ ശതാഭിഷേകമഹോത്സവവേളയിൽ പന്തളത്തു് 1960 ഡിസംബർമാസം 18–ാംതീയതി കൂടിയ മഹാസമ്മേളനത്തിൽവെച്ച് പൊതുജനങ്ങളിൽനിന്നും സംഭരിച്ച അഞ്ചുലക്ഷത്തിയൻപത്തൊരായിരത്തി എണ്ണൂററി എൺപത്തഞ്ചു രൂപ എഴുപത്താറു പൈസ അദ്ദേഹത്തിനു സമർപ്പിച്ചു. പ്രസ്തുത തുക ഒരു നിധിയായി സൂക്ഷിച്ച് അതിൻെറ പലിശ ജാതിമതവ്യത്യാസമെന്യേ എല്ലാവർക്കും പ്രയോജനപ്പെടത്തക്കവണ്ണം വിനിയോഗിക്കണമെന്നു നിർദ്ദേശിച്ചുകൊണ്ട് ആ സമ്മേളനത്തിൽ വെച്ചുതന്നെ അദ്ദേഹം എൻ. എസ്സ്. എസ്സ്. ഡയറക്ടർബോർഡിനെ ഏല്പിച്ചു. ഈ തുകയുടെ നാലുശതമാനം നിരക്കിലുള്ള പലിശയായ 20,000 രൂപയിൽ 12,000 രൂപ എൻ. എസ്സ്. എസ്സ്. മെഡിക്കൽ മിഷനിൽ സാധുക്കളായ രോഗികൾക്കു മരുന്നും ആഹാരവും നല്കുന്നതിനും, ബാക്കി 10,000 രൂപ എൻ. എസ്സ്. എസ്സ്. കോളേജുകളിൽനിന്നും ഉയർന്ന നിലയിൽ പാസ്സായി ഉപരിപഠനത്തിനു പോകുന്ന സമർത്ഥരും ദരിദ്രരുമായ വിദ്യാർത്ഥികൾക്ക് ജാതിമതവ്യത്യാസംകൂടാതെ സ്കോളർഷിപ്പു നല്കുന്നതിനും ഡയറക്ടർ ബോർഡു തീരുമാനിച്ചു. ഇങ്ങനെ തുടങ്ങിയ മന്നംനിധി എൻ. എസ്സ്. എസ്സ്. സ്കോളർഷിപ്പ് എല്ലാക്കൊല്ലവും അർഹരായ വിദ്യാർത്ഥികൾക്കു നല്കിവരുന്നു.

## മന്നം പ്രൈസ്

മന്നത്തുപത്മനാഭനു് പെരുന്താന്നി വനിതാകോളേജ് വിദ്യാർത്ഥിനികൾ 1,000ക. യുടെ ഒരു പണക്കിഴി സംഭാവനചെയ്തതിൻെറ പലിശ പ്രസ്തുതകോളേജിൽ ആണ്ടുതോറും മലയാളത്തിൽ ഒരു പ്രസംഗമത്സരം നടത്തി ഒന്നാമതായി വിജയിക്കുന്ന വിദ്യാർത്ഥിനിക്ക് സമ്മാനം നല്കാൻ ഉപയോഗിച്ചുവരുന്നു. ഈ സമ്മാനമാണ് 'മന്നം പ്രൈസ്'

## കെ. പി. കേശവമേനോൻ പ്രൈസ്

എൻ. എസ്സ്. എസ്സ്. കോളേജുകളിൽ വർഷംതോറും ഇംഗ്ലീഷിലും മലയാളത്തിലുമുള്ള പ്രസംഗമത്സരങ്ങളിൽ ഒന്നാംസ്ഥാനങ്ങൾ കരസ്ഥമാക്കുന്ന വിദ്യാർത്ഥികൾക്കു സമ്മാനം നല്കാൻ മദ്രാസിലെ മുമ്പത്തെ അഡ്വക്കേറ്റ് ജനറൽ കെ. കുട്ടികൃഷ്ണമേനോൻ 2,500 രൂപ സർവ്വീസ്സൊസൈററിയെ ഏല്പിച്ചിട്ടുണ്ട്. കെ. പി. കേശവമേനോൻെറ പേരിലാണ് ഈ സമ്മാനം ഏർപ്പെടുത്തിയിരിക്കുന്നതു്.

മുകളിൽ പറഞ്ഞ സ്കോളർഷിപ്പുകൾക്കും സമ്മാനങ്ങൾക്കും പുറമേ വിദ്യാഭ്യാസനിധി, എൻ. എസ്സ്. എസ്സ്. ചാരിററബിൾ എൻഡോവ്മെൻറ്ഫണ്ട്, എൻ. എസ്സ്. എസ്സ്. ടീച്ചേഴ്സ് ബെനിഫിററ്ഫണ്ട് എന്നിവയും ഏർപ്പെടുത്തിയിട്ടുണ്ട്. ഇതേവരെ ഏർപ്പെടുത്തിയിട്ടുള്ള 92 എൻഡോവ്മെൻറുകളുടെ മൊത്തം തുക 9,819 ക.യാണ്.

# 7
# വനിതാസദനവും അനാഥമന്ദിരവും

നായർ സർവീസ് സൊസൈററിയുടെ സംഘടനാശാഖയുടെ ഭാഗമെന്ന നിലയിൽ പ്രവർത്തിക്കുന്ന വനിതാവിഭാഗത്തിന്റെ ആഭിമുഖ്യത്തിൽ പെരുന്നയിൽ ഒരു വനിതാസദനവും അനാഥമന്ദിരവും തൃപ്തികരമായി നടത്തിവരുന്നുണ്ട്. വനിതാസദനത്തിന് സ്വന്തമായി ഒരു കെട്ടിടവും തൊഴിൽസൗകര്യങ്ങൾക്കുള്ള ഉപകരണങ്ങളുമുണ്ട്. നൂൽനൂല്പ്, നെയ്ത്ത്, തയ്യൽ, ബയൻറിങ് മുതലായ കൈത്തൊഴിലുകൾ ഇവിടെ നടത്തപ്പെടുന്നു. ഈ സ്ഥാപനത്തിനു കേന്ദ്രസാമൂഹ്യക്ഷേമബോർഡിൽനിന്നും ധനസഹായം ലഭിക്കുന്നുണ്ട്. ഈ സ്ഥാപനത്തിന്റെ സ്ഥാപകയും രക്ഷാധികാരിയും തോട്ടയ്ക്കാട്ട് മാധവിഅമ്മയാണ്. റിട്ടയേർഡ് ഹൈസ്കൂൾ ഹെഡ്മിസ്ട്രസ്സ് എൻ. കാർത്ത്യായനിഅമ്മയാണ് ഈ സ്ഥാപനത്തിന്റെ ഭരണസമിതിയുടെ അദ്ധ്യക്ഷ.

# എൻ. എസ്സ്. എസ്സ്. സ്ഥാപനങ്ങൾ
## — ചിത്രങ്ങളിലൂടെ



പാലക്കാട്ട് എൻ. എസ്സ്. എസ്സ്. എഞ്ചിനീയറിംഗ് കോളേജ് ഹോസ്റ്റൽ




ചങ്ങനാശ്ശേരി എൻ. എസ്സ്. എസ്സ്. ഹിന്ദുകോളേജ് സ്റ്റുഡന്റ്സ് സെൻറർ



എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, തട്ടയിൽ



എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, വാഴൂർ



എൻ. എസ്സ്. എസ്സ്. ബേസിക്
ട്രെയിനിംഗ്സ്കൂൾ, കവിയൂർ



എൻ. എസ്സ്. എസ്സ്. യു. പി. സ്കൂൾ,
മണ്ണൂർ



എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ,
കാട്ടാമ്പാക്ക്



എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ,
ഇടനാട്ട്, ചെങ്ങന്നൂർ



എൻ. എസ്സ്. എസ്സ്. യു. പി. സ്കൂൾ,
മലയാലപ്പുഴ



എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ,
കരുവാററാ



എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ,
ചെറുകോൽ



എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ,
കുറത്തിക്കാട്ട്



എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ,
മക്കപ്പുഴ



എൻ. എസ്സ്. എസ്സ്. യു. പി. സ്കൂൾ
മുതുപിലാക്കാട്ട്, ശാസ്താംകോട്ട



എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, ദയാനന്ദപുരം



എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ,
തടിയൂർ



മന്നത്തു പാർവ്വതിയമ്മ സ്മാരക ഗേൾസ്
ഹൈസ്കൂൾ, പന്തളം



എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ,
കുടശ്ശനാട്ട്, പന്തളം



എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ
പാറക്കടവ്



എൻ. എസ്സ്. എസ്സ്. എൽ. പി. സ്കൂൾ,
കവിയൂർ



എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ,
കാട്ടൂർ



എൻ. എസ്സ്. എസ്സ്. മന്ദിരം (ഹോസ്റ്റൽ),
പന്തളം



എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ,
കിടങ്ങൂർ



മന്നം ഷഷ്ട്യബ്ദപൂർത്തിസ്മാരകമന്ദിരം,
പെരുന്ന



എൻ. എസ്സ്. എസ്സ്. എൽ. പി. സ്കൂൾ,
അടൂർ



എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ,
മുത്തൂർ



എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ,
മൂവാററുപുഴ



എൻ. എസ്സ്. എസ്സ്. കോളേജ്, ധനുവച്ചപുരം



ധനുവച്ചപുരം എൻ. എസ്സ്. എസ്സ്. കോളേജ് വിമൻസ് ഹോസ്റ്റൽ



എൻ. എസ്സ്. എസ്സ്. മെഡിക്കൽ മിഷൻ ആസ്പത്രി, ഓച്ചിറ



എൻ. എസ്സ്. എസ്സ്. യു. പി. സ്ക്കൂൾ, ചൂരക്കാട്ട്, അടൂർ



എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ,
കറുകച്ചാൽ



എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ,
മുത്തൂർ



ആദ്യത്തെ എൻ. എസ്സ്. എസ്സ്.
കരയോഗമന്ദിരം, പെരുന്ന



എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ,
പെരുമ്പുളിക്കൽ, പന്തളം



എൻ. എസ്സ്. എസ്സ്. യു. പി. സ്കൂൾ,
തലനാട്ട്, പൂഞ്ഞാർ



എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ,
വാരപ്പെട്ടി



എൻ. എസ്സ്. എസ്സ്. എൽ. പി. എസ്സ്.,
കാട്ടൂർ



എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ,
പെരുന്ന



എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ,
വള്ളിക്കോട്, പത്തനംതിട്ട



എൻ. എസ്സ്. എസ്സ്.
ബേസിക് ട്രെയിനിംഗ് സ്കൂൾ, കരുവാറ്റാ



എൻ. എസ്സ്. എസ്സ്. എൽ. പി. എസ്സ്.,
കരുവാററാ



എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ,
കുന്നന്താനം



എൻ. എസ്സ്. എസ്സ്. യു. പി. സ്കൂൾ, പേരയം, കണ്ടറ



എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, പ്രാക്കുളം



എൻ. എസ്സ്. എസ്സ്. മെഡിക്കൽ മിഷൻ ആസ്പത്രി, പെരുമ്പുഴ, കുണ്ടറ



എൻ. എസ്സ്. എസ്സ്. ഹെഡാഫീസ്, ചങ്ങനാശ്ശേരി



എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ,
ദയാനന്ദപുരം, അടൂർ



എൻ. എസ്സ്. എസ്സ്. ബോയ്സ്
ഹൈസ്കൂൾ, പന്തളം



എൻ.എസ്സ്.എസ്സ്. ട്രെയിനിംഗ് കോളേജ്,
പെരുന്ന



എൻ. എസ്സ്. എസ്സ്. കോളേജ്,
പന്തളം



എൻ. എസ്സ്. എസ്സ്. എൽ. പി. എസ്സ്.,
ഇളവയൂർ



എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ,
കവിയൂർ



എൻ. എസ്സ്. എസ്സ്. യു. പി. എസ്.,
പൂവരണി (മീനച്ചിൽ)



മട്ടന്നൂർ കോളേജ്—താല്ക്കാലികകെട്ടിടം





ചവറ നായർസമ്മേളന(1106)പ്പന്തൽ



രാജാകേശവദാസ് മെമ്മോറിയൽ
എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, ശാസ്താമംഗലം



എൻ. എസ്സ്. എസ്സ്. യു. പി, സ്കൂൾ, കൊക്കോട്ടേലാ



എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, പാൽക്കുളങ്ങര



എൻ. എസ്സ്. എസ്സ്. വിമൻസ്കോളേജ്, തിരുവനന്തപുരം



എൻ. എസ്സ്. എസ്സ്. യു. പി. സ്കൂൾ, ചെറുള്ളൂര, ചേലാട്



നിലമേൽ എൻ. എസ്സ്. എസ്സ്. കോളേജിന്റെ താല്ക്കാലിക കെട്ടിടങ്ങൾ



എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, ചാത്തന്നൂർ




എൻ. എസ്സ്. എസ്സ്. യു. പി. സ്കൂൾ, മുഖത്തല



പ്രാക്കുളം എൻ. എസ്സ്. എസ്സ്. സ്കൂൾ
ആദ്യബാച്ച് വിദ്യാർത്ഥികളെയും ഹെഡ്മാസ്റ്റർ കട്ടിയാട്ട ശിവരാമപ്പണിക്കർ,
മാനേജർ പ്രാക്കുളം പരമേശ്വരൻപിള്ള എന്നിവരെയും ചിത്രത്തിൽ കാണാം



മന്നം ഷുഗർമിൽസ്, പന്തളം



പാലക്കാട്ട് എഞ്ചിനീയറിങ്ങ്കോളേജിലെ വർക്ക്ഷോപ്പും ലാബറട്ടറികളും



എൻ. എസ്സ്. എസ്സ്. പ്രസ്സ്, ചങ്ങനാശ്ശേരി



എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, കുഴിമററം



എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, ആനിക്കാട്



പെരുന്നയിലെ വനിതാസദനം



തിരുവനന്തപുരത്തെ മലയാളി ആഫീസ് കെട്ടിടവും പ്രസ്സും—നിർമ്മാണത്തിൽ



എൻ. എസ്സ്. എസ്സ്. മെഡിക്കൽമിഷൻ ആസ്പത്രി, പന്തളം



എൻ. എസ്സ്. എസ്സ്. എസ്റ്റേററ്, മയിലാടി



എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, കല്ലറ



എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, കിടങ്ങൂർ



മഹാത്മാഗാന്ധി കോളേജ്, തിരുവനന്തപുരം



എൻ. എസ്സ്. എസ്സ്. ട്രെയിനിങ്ങ്കോളേജ്, ചങ്ങനാശ്ശേരി



എൻ. എസ്സ്. എസ്സ്. ട്രെയിനിങ്ങ്സ്കൂൾ, കറുകച്ചാൽ



എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ, കെഴുവംകുളം, മീനച്ചിൽ

# മന്നത്തു പത്മനാഭൻ

എം. എസ്സ്. കുമാരൻനായർ



മന്നത്തു പത്മനാഭൻ ഒരു നവയുഗത്തിന്റെ പ്രോൽഘാടകനായി ബഹുമാനിക്കപ്പെടുന്നു. ഇന്ന് അദ്ദേഹം, താൻ പിറന്ന സമുദായത്തിന്റെ പരമാചാര്യനും തന്റെ രാജ്യത്തിന്റെ സർവ്വസമ്മതനായ നേതാവുമാണ്. മാതൃകാപരവും പ്രചോദനസന്ദായകവുമായ ആ ജീവിതത്തിന്റെ ഈടുററ ഏടുകൾ ഒട്ടൊന്നു മറിച്ചുനോക്കാം.

അതുല്യമായ കർമ്മശക്തിയും, അനുഗ്രഹസിദ്ധമായ കർമ്മപുഷ്ടിയും, നിസ്തന്ദ്രമായ കർമ്മോത്സുകതയും, പരാജയമെന്തെന്നറിഞ്ഞിട്ടില്ലാത്ത കർമ്മപദ്ധതികളുടെ പുരോഗതിയും, ധീരതയും, ആത്മവിശ്വാസവും, ആജ്ഞാശക്തിയും, വിശാലാശയത്വവും ഒത്തൊരുമിച്ചുകാണുവാൻ മന്നത്തു പത്മനാഭനെ പരിചയപ്പെടുകതന്നെ വേണം.

ദാനത്തിന്റെ മാധുര്യം അറിഞ്ഞിട്ടില്ലാത്ത സമ്പന്നരുടെ ഭവനങ്ങളിലെ ഭണ്ഡാരങ്ങൾ സ്വയം തുറക്കുക, പാഴ്ക്കുന്നുകൾ മഹാകലാലയങ്ങളായ സരസ്വതീക്ഷേത്രങ്ങളാൽ രത്നകിരീടം ചൂടുക, ആലസ്യവും അജ്ഞതയും നിമിത്തം അർദ്ധപ്പട്ടിണിയിലൂടെ വിനാശഗർത്തത്തിലേക്കു ത്വരിതഗമനം ചെയ്തിരുന്ന ഗ്രാമങ്ങളിൽ ആത്മാഭിമാനത്തിന്റെ പുലരൊളിയും നവജീവന്റെ ഹൃദയത്തുടിപ്പും നിറഞ്ഞുനില്ക്കുക, ദുരഭിമാനത്തിന്റെയും പരസ്പരകലഹത്തിന്റെയും കാർമേഘപടലങ്ങൾ കെട്ടിനിന്ന സമുദായനഭസ്സിൽ ഐക്യത്തിന്റെയും സാഹോദര്യത്തിന്റെയും സുന്ദരമന്ദഹാസച്ഛവി പരന്നൊഴുകുക, ആഭിജാത്യവും ദുരഭിമാനവും വെടി

ഞ്ഞു് കുലീന സ്ത്രീയും പുരുഷനും സേവനോത്സുകതയോടെ പൊതുരംഗത്തിറങ്ങുക, ആതുരശുശ്രൂഷയുടേയും ത്യാഗത്തിൻേറയും സഹകരണത്തിൻേറയും കല്യാണസൗഗന്ധികങ്ങൾ സമുദായാരാമത്തിൽ ഉടനീളം വിരിഞ്ഞുല്ലസിക്കുക—ഇതിൽപ്പരമെന്തുവേണം നവയുഗത്തിൻെറ വിഭാതവേളയെ വിളംബരം ചെയ്യുവാൻ?

ഛിന്നഭിന്നമായി, നിലനില്പിനുള്ള അർഹതപോലും നിലച്ചു്, അസ്തിത്വം അസ്തംഗതമായ ഒരു സമുദായത്തെ മാന്ത്രികപിഞ്ഛചാലനത്താലെന്നവണ്ണം കൂട്ടിച്ചേർത്തു് ഒന്നാക്കിയെടുത്തു്, നവജീവനും ഓജസ്സും പകൎന്നുകൊടുത്തു്, അതിനെ സുശക്തവും അതീവശ്രദ്ധേയവും നിർണ്ണായകവുമായ ഒരു ഘടകമാക്കി വളൎത്തുക എന്ന മഹാത്ഭുതത്തിനുപിന്നിൽ അപൂൎവ്വവും വിസ്മയകരവുമായ സിദ്ധിവിശേഷവും നിർലോഭമായ ഈശ്വരാനുഗ്രഹവും മാത്രമല്ല, അവിശ്വസനീയമായ ക്ലേശസഹിഷ്ണുതയും സാഹസികമായ പരിത്യാഗസന്നദ്ധതയും അചഞ്ചലമായ ആത്മവിശ്വാസവും ഐതിഹാസികങ്ങളായ സമരപരമ്പരകളും സൎവ്വത്ര നമുക്കു ദൃശ്യമാകുന്നതാണു്. അദ്ദേഹത്തിൻെറ സ്വന്തം തൂലികയിൽനിന്നുതന്നെ 'ജീവിതസ്മരണകൾ'വഴി കുറേയെല്ലാം വിവരങ്ങൾ സിദ്ധിച്ചതു് ഒരു മഹാനുഗ്രഹമാണെങ്കിലും, ഭാവിതലമുറകൾക്കു പഠനാർഹമായ ആ മഹൽജീവിതത്തിൻെറ വിവിധവശങ്ങളെ വിശകലനം ചെയ്തു് സമഗ്രമായ ചരിത്രമുൾക്കൊള്ളുന്ന ഒരു ബൃഹത്ഗ്രന്ഥം ഇനിയും ഉണ്ടാകേണ്ടതായിരിക്കുന്നു.

## II

കൊല്ലവർഷം 1053 ധനു 20-ാംതീയതി (2-1-1878) പെരുന്നയിൽ മന്നത്തുവീട്ടിൽ പാൎവ്വതിഅമ്മയുടേയും വാകത്താനത്തു് നീലവനഇല്ലത്തു് ഈശ്വരൻനമ്പൂതിരിയുടെയും പുത്രനായി ഭൂജാതനായ ബാലനാണു് ഇന്നു് അഖിലലോകപ്രശസ്തനായി 'ഭാരതകേസരി' ബിരുദവിഭൂഷിതനായി അതുല്യ ജനനേതാവായി അത്യുന്നത വിദ്യാഭ്യാസപ്രവൎത്തകനും മാനവസമുദായപരിഷ്കൎത്താവുമായി പരിലസിക്കുന്ന മന്നത്തു പത്മനാഭൻ. നീലവന നമ്പൂതിരി പാൎവ്വതിഅമ്മയുമായുള്ള വിവാഹബന്ധം അചിരേണ വേർപെടുത്തി. പുത്രനായ 'പത്മനാഭ'നു് ബാല്യത്തിൽ പിതാവിൻെറ വാത്സല്യപൂൎണ്ണമായ ലാളനത്തിൻെറ സൗഖ്യമോ സാമ്പത്തികസഹായമോ അനുഭവിക്കുവാൻ സാധിച്ചില്ല. സാമാന്യം ദാരിദ്ര്യവും ക്ലേശങ്ങളും ചെറുപ്പംമുതൽതന്നെ അനുഭവിക്കേണ്ടിവന്നു എങ്കിലും ആ ബാലൻ സ്വമാതാവിൻെറ വാത്സല്യോദാരമായ സംരക്ഷണപരിചരണങ്ങളിൽ ആശ്വാസവും ആനന്ദവും ഉൾക്കൊണ്ടു വളൎന്നുവന്നു. തൻെറ പ്രഥമസന്താനമായ പത്മനാഭനെ സകല കഴിവുകളും ഉപയോഗിച്ചു പഠിപ്പിച്ചു മിടുക്കനാക്കി തൻെറയും കുടുംബത്തിൻെറയും ഭാവി സുരക്ഷിതമാക്കണമെന്നു് മനസ്വിനിയായ ആ മാതാവു് ആഗ്രഹിച്ചു.

അന്നത്തെ നാട്ടുനടപ്പനുസരിച്ചു് അഞ്ചാമത്തെ വയസ്സിൽ പത്മനാഭനെ എഴുത്തിനിരുത്തി; കളരിയിലയച്ചു. എട്ടുവയസ്സുവരെ കളരിആശാൻെറ ശിക്ഷണത്തിൽ കഴിയവേ സാമാന്യം നല്ലവണ്ണം എഴുതുവാനും വായിക്കുവാനും കണക്കുകൂട്ടുവാനും പരിശീലിച്ചു. ഇന്നത്തെ അഭ്യസ്തവിദ്യരും ബിരുദധാരികളുമായ ചെറുപ്പക്കാരെ ലജ്ജിപ്പിക്കത്തക്ക സുന്ദരവും ദൃഢവും വടിവൊത്തതുമായ കൈപ്പടയും ഉച്ചാരണസ്ഫുടതയും ആ കളരിയിൽനിന്നാണു നേടിയതു്. അനന്തരം ചങ്ങനാശ്ശേരിയിലുള്ള സക്കാർസ്കൂളിൽ ചേൎന്നു. സാമ്പത്തി



ഗ്രന്ഥകാരന്റെ മാതാവ്—മന്നത്തു പാൎവ്വതി അമ്മ

കപരാധീനതകളാൽ അവിടെയും തുടന്നുപഠിക്കാൻ സാധിച്ചില്ല. ഉൽക്കർഷേച്ഛയും വിജ്ഞാനതൃഷ്ണയും ആ ബാലൻെറ നിത്യസഹചാരികളായിരുന്നു. പ്രവൃത്തിക്കച്ചേരിയിൽ ചെന്നു് മലയാളവും തമിഴും പകർത്തിയെഴുതിയും കണക്കുകൂട്ടിയും പരിശീലനം നേടി. ഇതിനിടയ്ക്കു് ചങ്ങനാശ്ശേരിയിൽ കുമാരമംഗലസ്സു് നീലകണ്ഠൻ നമ്പൂതിരിപ്പാടിൻെറ രക്ഷാധികാരത്തിൽ സമാരംഭിച്ച നാടകസംഘത്തിൽ ഒരു ബാലനടനായി ചേന്നു്, രണ്ടുകൊല്ലക്കാലത്തെ അഭിനയംകൊണ്ടു്, ഒരു 'അനുഗൃഹീതനടൻ' എന്ന പേർ സമ്പാദിച്ചു. അഭിജ്ഞാനശാകുന്തളത്തിൽ 'ഭരതകുമാരൻ', കുചേലഗോപാലത്തിൽ 'ബ്രാഹ്മണബാലൻ' ഉത്തരരാമചരിതത്തിൽ 'ലവൻ' എന്നീ ഭാഗങ്ങൾ അഭിനയിച്ചു കാണികളെ അത്ഭുതസ്തിമിതരാക്കിയ ഈ ബാലൻതന്നെയാണു് പിന്നീടു് മാർത്താണ്ഡവർമ്മയിൽ സുന്ദരയ്യൻെറ ഭാഗം അഭിനയിച്ചു് ഗ്രന്ഥകാരനായ സി. വി.യെക്കൊണ്ടു് "ഈ പാത്രത്തെ സൃഷ്ടിച്ചതിൻെറ സാഫല്യം ഇപ്പോഴാണെനിക്കുണ്ടായതു്" എന്നു പറയിച്ചതു്.

ഈ ബാല്യകാലത്തുതന്നെ തുള്ളൽക്കഥകൾ, ആട്ടക്കഥകൾ, നാടകങ്ങൾ മുതലായ സാഹിത്യഗ്രന്ഥങ്ങൾ വായിച്ചു ഭാഷാജ്ഞാനവും സാഹിത്യവാസനയും പരിപുഷ്ടമാക്കി. വീണ്ടും ചങ്ങനാശ്ശേരി മലയാളം സ്കൂളിൽ ചേന്നുപഠിച്ചു് സക്കാർ കീഴ്ജീവനപ്പരീക്ഷ ജയിച്ചു. തുടന്നു് ഇംഗ്ലീഷ്സ്കൂളിൽചേന്നു് ഉന്നതവിദ്യാഭ്യാസം നേടണമെന്നു് ആഗ്രഹമുണ്ടായിരുന്നെങ്കിലും അതിനുള്ള സാമ്പത്തികമായ കഴിവില്ലാതിരുന്നതിനാലും, ഉപജീവനമാർഗ്ഗം അന്വേഷിക്കുകയും മാതാവിനെയും മറ്റും സംരക്ഷിക്കുകയും ചെയ്യേണ്ട ബാദ്ധ്യത ഉണ്ടായിരുന്നതിനാലും,പഠിത്തം നിറുത്തി ഉദ്യോഗം സ്വീകരിച്ചു. പതിനാറു വയസ്സു തികയുന്നതിനുമുമ്പു് 1069 ചിങ്ങമാസത്തിൽ (1893 സെപ്തംബറിൽ) "കാഞ്ഞിരപ്പള്ളി പ്രവത്തിപ്പള്ളിക്കൂടത്തിൽ രണ്ടാംവാദ്ധ്യാരായി അഞ്ചു സക്കാർരൂപാ പ്രതിമാസശമ്പളത്തിൽ" ജോലിയിൽ പ്രവേശിച്ചു. വളരെ വേഗത്തിൽ ഒരു മാതൃകാദ്ധ്യാപകനെന്ന പേർ സമ്പാദിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞു. അതിസമർത്ഥനും ഊർജ്ജസ്വലനും പണ്ഡിതനുമായ തങ്ങളുടെ ഗുരുനാഥനെ ശിഷ്യന്മാർ ഹൃദയപൂർവ്വം സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്തു. 22-ാമത്തെ വയസ്സിൽ സ്റ്റൈപ്പൻഡോടുകൂടി തിരുവനന്തപുരം ശിക്ഷാക്രമപാഠശാലയിൽ പരിശീലനം നേടുകയും പരീക്ഷയിൽ സംസ്ഥാനത്തു രണ്ടാമനായി പാസ്സാകുകയും ചെയ്തശേഷം പല സക്കാർ പ്രൈമറി സ്കൂളുകളിലും പ്രഥമാദ്ധ്യാപകനായി ജോലിനോക്കി. ആകെ പതിനൊന്നു വർഷത്തെ അദ്ധ്യാപകവൃത്തിക്കിടയ്ക്കു് കാഞ്ഞിരപ്പള്ളി, മഴവന്നൂർ, പായിപ്പാട്ടു്, തുരുത്തി, കൊണ്ടൂർ, തുറവൂർ, പെരുന്ന, കിളിരൂർ, ചങ്ങനാശ്ശേരി എന്നീ സ്ഥലങ്ങളിൽ, നല്ല ശിഷ്യസമ്പത്തും നാട്ടുകാരുടെ ബഹുമാനാദരങ്ങളും ആജ്ജിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു. റിട്ടയാർഡു് പ്രിൻസിപ്പലും വിദ്യാഭ്യാസ വിദഗ്ദ്ധനുമായ റവ: ഫാദർ വില്യം എഴുതിയ ഒരു ലേഖനത്തിൽനിന്നും ഏതാനും വരികൾ ഉദ്ധരിക്കാം:

"കൊല്ലവർഷം 1075-ൽ ആണെന്നു തോന്നുന്നു, ഇന്നു മന്നത്തു പത്മനാഭപിള്ള എന്ന പേരിൽ സുപ്രസിദ്ധനായി തീർന്നിട്ടുള്ള പെരുന്നയിൽ ചിറമറ്റത്തു സി. കെ. പത്മനാഭപിള്ള അവർകൾ തുരുത്തിയിലുള്ള സക്കാർ പ്രൈമറി സ്കൂളിലെ പ്രധാന അദ്ധ്യാപകനായി നിയമിതനായതു്. അദ്ദേഹത്തിൻെറ ക്ലാസ്സിൽ പഠിക്കുന്നതിനു ഭാഗ്യം ലഭിച്ചവരിൽ ഒരാളാണു ഞാൻ. വി

ദ്യാത്ഥികളായ ഞങ്ങളും, ഞങ്ങളുടെ രക്ഷാകത്താക്കളും അദ്ദേഹത്തെ എത്ര മാത്രം സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്തിരുന്നു എന്നു വിവരിക്കുവാൻ അസാദ്ധ്യമാണു്. അത്യുത്തമനായ ഒരദ്ധ്യാപകനായിട്ടാണു് ഞങ്ങളുടെ പ്രഥമാദ്ധ്യാപകനെ ഞങ്ങൾ കണ്ടിരുന്നതു്. അന്നു് അദ്ദേഹത്തിനു കഷ്ടിച്ചു് 22 വയസ്സു മാത്രമേ ഉണ്ടായിരുന്നുള്ളു. എന്നാൽ പരിപക്വനായ ഒരദ്ധ്യാപകനായിരുന്നു പത്മനാഭപിള്ള. മൂന്നാം ക്ലാസ്സ്‌വരെ മാത്രമുള്ള ഒരു പ്രൈമറി സ്കൂളിലെ അദ്ധ്യാപകനായിരുന്ന അദ്ദേഹം ഭാഷ, കണക്കു്, ചരിത്രം ഇത്യാദി വിഷയങ്ങൾ ഏറ്റവും വിജ്ഞാനപ്രദമായ രീതിയിൽ പഠിപ്പിച്ചിരുന്നു. വായനയിൽ അഭിരുചി അങ്കുരിപ്പിക്കുന്നതിനായി വത്തമാനപ്പത്രങ്ങളും, മാത്താണ്ഡവമ്മ മുതലായ ആഖ്യായികകളും, ഞങ്ങളെ വായിച്ചുകേൾപ്പിക്കയും, അങ്ങനെ ഗ്രന്ഥങ്ങളും പത്രങ്ങളും വായിക്കാനുള്ള ഉത്സാഹം ഞങ്ങളിൽ ഉളവാക്കുകയും ചെയ്തതു് ഞാൻ നന്ദിപൂവ്വം സ്മരിക്കാറുണ്ടു്.''

ലോകത്തിലെ മഹാന്മാരിൽ ഗണനീയരായ പലരും ഓരോ കാലത്തു് അദ്ധ്യാപകവൃത്തി സ്വീകരിച്ചിരുന്നവരാണു്. അതിമഹനീയമായ ആ തൊഴിലിൽനിന്നും സിദ്ധിച്ച പക്വതയും ലോകപരിചയവും മനഃശാസ്ത്രപാടവവുമായിരിക്കാം വിജയപന്ഥാവിൽ അവരെ പിന്നീടു് നയിച്ചതും ഓരോ മണ്ഡലത്തിലും ആചാര്യസ്ഥാനത്തിനു് അവരെ അർഹരാക്കിയതും! തിരുവിതാംകൂർ വിദ്യാഭ്യാസസവ്വീസിൽ അധികം നാൾ തുടരുവാൻ മന്നത്തു പത്മനാഭപിള്ളയുടെ സ്വാതന്ത്ര്യബുദ്ധിയും ആത്മാഭിമാനവും അദ്ദേഹത്തെ അനുവദിച്ചില്ല. അഥവാ അതായിരിക്കാം ഈശ്വരനിശ്ചയം! 1905-ൽ 27-ാമത്തെ വയസ്സിൽ ചങ്ങനാശ്ശേരി മിഡിൽസ്കൂൾ അദ്ധ്യാപകനായിരിക്കുമ്പോൾ ഹെഡ്മാസ്റ്ററുടെ നീതിവിരുദ്ധനടപടിയിൽ പ്രതിഷേധിച്ചു് ഉദ്യോഗം രാജിവച്ചു പിരിഞ്ഞു. ശിക്ഷാക്രമപരിശീലനം സിദ്ധിച്ചു് വിദഗ്ദ്ധനായ ഒരദ്ധ്യാപകനെന്ന പേരും സമ്പാദിച്ചു് സ്ഥിരമായ വരുമാനമുള്ള സക്കാർജോലിയിൽ ഇരിക്കുന്ന ഒരാൾ അതു രാജികൊടുക്കുക എന്നതു് അന്നത്തെ നിലയ്ക്കു് ഒരത്ഭുത സംഭവംതന്നെയായിരുന്നു. പോരെങ്കിൽ സാമ്പത്തികശേഷിയില്ലാത്ത ഒരു കുടുംബത്തലവൻ, പെററ മാതാവിനും മററംഗങ്ങൾക്കും ഉപജീവനത്തിനു മറ്റു മാഗ്ഗങ്ങളൊന്നും കാണാതെ ഈ കടുംകൈ ചെയ്തതു കേവലം ഭ്രാന്തായിത്തന്നെ പലരും കരുതി. എന്നാൽ ആത്മവിശ്വാസവും നിർഭയത്വവും നിറഞ്ഞ ആ യുവമനസ്സ് അല്പംപോലും പതറാതെ അഭിമാനവും സ്വാതന്ത്ര്യവുമുള്ള ഏതെങ്കിലും ജീവിതവൃത്തി സ്വീകരിക്കുവാൻ നിശ്ചയിച്ചു.

## III

ഇതിനു രണ്ടുവഷം മുമ്പു് തുറവൂർ സ്കൂളിൽ അദ്ധ്യാപകനായിരിക്കുമ്പോൾ അദ്ദേഹം മജിസ്ട്രേട്ടുപരീക്ഷയിൽ പ്രൈവററായി ചേന്നു് വിജയം വരിച്ചിരുന്നു. അക്കാലത്തു് മജിസ്ട്രേട്ടുപരീക്ഷ ജയിച്ചവക്കു് മജിസ്ട്രേട്ടുകോടതികളിൽ വ്യവഹരിക്കാമായിരുന്നു. ഉദ്യോഗം രാജിവച്ചു് രണ്ടുമൂന്നു മാസത്തിനകം മന്നത്തു പത്മനാഭപിള്ള കോട്ടയം ഡിസ്ട്രിക്ട് മജിസ്ട്രേട്ടുകോടതിയിൽ സന്നദെടുത്തു് ചങ്ങനാശ്ശേരി മജിസ്ട്രേട്ടുകോടതിയിൽ വക്കീലായി വ്യവഹരിക്കാൻ ആരംഭിച്ചു. ബുദ്ധിമാനും വാഗ്മിയും ഊജ്ജസ്വലനുമായ ഈ യുവ അഭിഭാഷകൻ വളരെവേഗം അതിസമത്ഥനായ വക്കീലെന്ന പേരു സമ്പാദിച്ചു. കേസു പഠിക്കുന്നതിലും നടത്തുന്നതിലുമുള്ള ശ്രദ്ധ, കക്ഷികളോ

ട്ട സ്നേഹപൂർണ്ണമായ പെരുമാററം, കശാഗ്രബുദ്ധി, അജയ്യമായ വാഗ്വിലാസം എന്നിവയാൽ കോടതിയിലെ അഭിഭാഷകന്മാരിൽ അഗ്രഗണ്യനായിത്തീരുവാനും, അസൂയാജനകമായ വരുമാനം ന്യായമായ മാർഗ്ഗങ്ങളിൽക്കൂടി ഉണ്ടാക്കുവാനും അദ്ദേഹത്തിന്ന് അധികകാലം വേണ്ടിവന്നില്ല. അദ്ധ്യാപകവൃത്തിയിൽ ലഭിച്ചിരുന്ന പ്രതിമാസാദായമായ പത്തുരൂപായുടെ സ്ഥാനത്ത് വക്കീൽപ്പണിയിൽ മുന്നൂറും അതിൽ കൂടുതലും ലഭിച്ചുതുടങ്ങി. കുടുംബാംഗങ്ങൾ സന്തോഷിച്ചു. എങ്കിലും ആ യുവഹൃദയം അസ്വസ്ഥമായിരുന്നു. ഭാവിയിൽ അപ്രതിമപ്രഭാവനായ ഒരു നേതാവായിത്തീരാൻ ദൈവത്താൽ നിയോഗിക്കപ്പെട്ട അദ്ദേഹത്തെ സ്വപരിധികൾക്കുള്ളിൽ ഒതുക്കിനിറുത്തുവാൻ മഹത്തായ അദ്ധ്യാപകവൃത്തിക്കോ,ആദായകരമായ വക്കീൽവേലയ്ക്കോ, സാധിക്കാതെവന്നതിൽ അത്ഭുതപ്പെടേണ്ടതില്ല. സ്വന്ത സമുദായത്തിൻെറ നാശോന്മുഖമായ പ്രയാണത്തെയും അന്നത്തെ ശോച്യാവസ്ഥയെയുംപററിയുള്ള സന്തപ്തചിന്ത അദ്ദേഹത്തിൻെറ ഹൃദയത്തെ മഥിക്കുകയും സദാ അസ്വസ്ഥമാക്കുകയും ചെയ്തിരുന്നു. സ്വസമുദായാംഗങ്ങൾ കക്ഷികളായി കോടതിയിൽ നടന്നിരുന്ന ദുർവ്യവഹാരങ്ങളും, മാമൂൽ ആചാരങ്ങളാലും ദുരഭിമാനത്താലും ചെയ്തിരുന്ന പാഴ്ചെലവുകളും കണ്ടു മനംമടുത്ത ആ സമുദായഭക്തൻ സ്വസഹോദരങ്ങളെ ആസന്നമായ വിനാശത്തിൽനിന്നു രക്ഷിക്കുവാൻ തൻ്റെ ശിഷ്ടായുസ്സ് വിനിയോഗിക്കണമെന്നു നിശ്ചയിച്ചു. ചങ്ങനാശ്ശേരിയിൽതന്നെ സമുദായപ്രവർത്തനങ്ങൾ ആരംഭിച്ചു, പെരുന്നയിൽ ഒരു കരയോഗം രജിസ്റ്റർ ചെയ്ത് മന്നത്തു പത്മനാഭപിള്ളതന്നെ സെക്രട്ടറിയായി ഊർജ്ജിതമായ പ്രവർത്തനം ആരംഭിക്കുകയും കരയോഗമന്ദിരനിർമ്മാണത്തിനുള്ള സംരംഭങ്ങൾ തുടങ്ങുകയും ചെയ്തു. രണ്ടു വർഷംകൊണ്ട് അന്നത്തെക്കാലത്ത് അതിമനോഹരമെന്നും ഗംഭീരമെന്നും പറയാവുന്ന ഒരു മന്ദിരം പണിതീർത്ത് അതിൻെറ ഉൽഘാടനം മോടിയായി നടത്തി.



മന്നത്തുഭവനം—മന്നം ജനിച്ച വീട്

കൊല്ലവർഷം 1088-ൽ പെരുന്ന കരയോഗമന്ദിരോൽഘാടനം, 1089-ൽ ചങ്ങനാശ്ശേരി താലൂക്ക് നായർസമാജരൂപീകരണം, 1090 തുലാമാസം 15-ാം തീയതി ചരിത്രപ്രസിദ്ധമായ 'നായർ ഭൃത്യജനസംഘ' പ്രവർത്തനാരംഭം—ഇങ്ങനെ ഒന്നിനു തൊട്ടുപിറകേ മറ്റൊന്നായി അദ്ദേഹത്തിൻെറ സമുദായപ്രവർത്തനമണ്ഡലം കൂടുതൽകൂടുതൽ വിപുലമായിത്തീർന്നു. ഇവയുടെയെല്ലാം സെക്രട്ടറിസ്ഥാനം വഹിച്ചിരുന്നതു് മന്നത്തു പത്മനാഭപിള്ളതന്നെ ആയിരുന്നു. സമുദായസേവനം സംബന്ധിച്ച ഭാരമേറിയ ചുമതലകളും വക്കീൽപ്പണിയും ഒന്നിച്ചു തുടർന്നു നിർവ്വഹിക്കുക പ്രായേണ ദുഷ്കരമെന്ന് അദ്ദേഹത്തിനു തോന്നിയിരിക്കാം. ഏതായാലും, സാമാന്യം ആദായകരവും തൻെറ കുടുംബത്തിന്ന് ഏകാവലംബവുമായിരുന്ന

അഭിഭാഷകവൃത്തി വലിച്ചെറിഞ്ഞു് അത്യധികം ക്ലേശകരവും സമാധാന രഹിതവും അവിശ്രമമായ പരിശ്രമം അവശ്യം ആവശ്യവുമായ സമുദായ പ്രവത്തനം അദ്ദേഹം സ്വീകരിച്ചു. ഇതിലേക്കു് ഈ മഹാത്മാവിനെ പ്രേരിപ്പിച്ച അജ്ഞേയമായ ജഗദീശ ശക്തിമാഹാത്മ്യത്തെ വാഴ്ത്തുകയേ ഇത്തരുണത്തിൽ കരണീയമായുള്ളു! വിദ്യാലയവളപ്പിലോ കോടതിമുറിയിലോ ഒതുക്കിനിറുത്താവുന്നതായിരുന്നില്ല അദ്ദേഹത്തിന്റെ അനന്യസുലഭമായ പ്രതിഭാസമ്പത്തും അപ്രമേയമായ കമ്മശക്തിയും. വിജയത്തിൽനിന്നു വിജയത്തിലേക്കു കുതിച്ചു മുന്നേറിക്കൊണ്ടിരുന്ന അദ്ദേഹത്തിൻെറ അഭിഭാഷകജീവിതം കഷ്ടിച്ചു പത്തു വർഷമേ നീണ്ടുനിന്നുള്ളു. ആത്മാഭിമാനവും സ്വാതന്ത്ര്യബുദ്ധിയും തന്റേടവും അദ്ദേഹത്തിൻെറ എല്ലാ പ്രവൃത്തിമണ്ഡലങ്ങൾക്കും ആഭിജാത്യത്തിൻെറ പരിവേഷവും സവ്വംവശ്യമായ പ്രഭാവിശേഷവും നല്കി. അദ്ദേഹത്തെപ്പോലെതന്നെ അഭിഭാഷകമണ്ഡലത്തിലെ ഓരോ വ്യക്തിയും സ്വാതന്ത്ര്യവും അഭിമാനവും സംരക്ഷിക്കണമെന്നായിരുന്നു ആ സ്വാതന്ത്ര്യപ്രേമിയുടെ അഭിലാഷം. ദുരധികാരപ്രമത്തതയോ അഹങ്കാരമോ അജ്ഞതയോ നിമിത്തം ചില മജിസ്ട്രേട്ടന്മാർ വക്കീലന്മാക്കു് അഭിമാനക്ഷയമുണ്ടാകത്തക്കവണ്ണം പ്രവത്തിച്ചിട്ടുള്ളപ്പോഴെല്ലാം അനിതരസാധാരണമായ ധമ്മബോധത്തോടെ പ്രതിഷേധശബ്ദമുയത്തുവാനും അഭിമാനസംരക്ഷണസമരത്തിൻെറ നേതൃത്വം സ്വീകരിക്കാനും അദ്ദേഹം സന്നദ്ധനായിരുന്നു. മജിസ്ട്രേട്ടിൻെറ സേവയും ആനുകൂല്യവും നേടുക എന്നതു് അഭിഭാഷകതന്ത്രമായി അംഗീകരിക്കപ്പെട്ടിരുന്ന അക്കാലത്തു് ഇപ്രകാരമുള്ള സ്വാതന്ത്ര്യബുദ്ധി വിസ്മയകരമായിരുന്നു. അന്നത്തെ ദിവാൻജിയുടെ മദ്ധ്യസ്ഥതയിൽമാത്രം തീരത്തക്കവണ്ണം ഈമാതിരി ചില വിവാദങ്ങൾ, നീതിയിലും നിയമത്തിലും ഉറച്ചുനിന്നുകൊണ്ടു വളത്തിപ്പെരുക്കി പൊതുജനശ്രദ്ധയെ ആകഷിച്ച സന്ദഭവും ഉണ്ടായിട്ടുണ്ടു്.

'നായർസമുദായഭൃത്യജനസംഘം' രൂപീകരിച്ചു് അധികം കഴിയുന്നതിനു മുൻപുതന്നെ അതിൻെറ നാമധേയം 'നായർസവ്വീസ്സൊസൈററി' എന്നാക്കുകയും പ്രവത്തനങ്ങൾ ഊജ്ജിതപ്പെടുത്തുകയും ചെയ്തു. അന്നു കോട്ടയം റേഞ്ചു് സ്കൂൾ ഇൻസ്പെക്ടരായിരുന്ന കെ. പരമുപിള്ള എം. എ. സവ്വീസ് സൊസൈററിയുടെ ഉപദേഷ്ടാക്കളിൽ ഗണനീയനായ ഒരു സമുദായാഭിമാനിയായിരുന്നു. അദ്ദേഹത്തെ ആയിടയ്ക്കു് തിരുവനന്തപുരം രാജകീയകോളേജിൽ ഇംഗ്ലീഷ് പ്രൊഫസറായി ഉദ്യോഗക്കയറ്റം നല്കി നിയമിച്ചു. അതിൽ അനുമോദിക്കുന്നതിനും അദ്ദേഹത്തെ യാത്ര അയയ്ക്കുന്നതിനുംവേണ്ടി ചങ്ങനാശ്ശേരിയിൽ 'പെരുന്ന കരയോഗമന്ദിര'ത്തിൽവച്ചു് 1915 ആഗസ്റ്റ് 25-ാംതീയതി ഒരു മഹായോഗം കൂടി. പരമുപിള്ളയുടെ വ്യക്തിപ്രാഗത്ഭ്യത്തെയും സമുദായസ്നേഹത്തെയും അദ്ദേഹത്തിൻെറ വേർപാടിൽ നായർസവ്വീസ്സൊസൈററിയുടെ ചങ്ങനാശ്ശേരിയിലെ പ്രവത്തകക്കുള്ള നിസ്സീമമായ ഖേദത്തെയും ആസ്പദമാക്കി പലരും പ്രസംഗിച്ചു; പുതിയ ഔദ്യോഗികമണ്ഡലത്തിൽ വിജയം ആശംസിച്ചു. അദ്ദേഹത്തിന്റെ മറുപടിപ്രസംഗം സമുദായഭക്തിയും ആത്മാത്ഥതയും നിറഞ്ഞു വികാരജനകമായിരുന്നു. സവ്വീസ്സൊസൈററിക്കു് മുഴുവൻ സമയവും ജോലിചെയ്യാൻ സന്നദ്ധതയുള്ള ത്യാഗശീലനായ ഒരു പ്രവത്തകൻ ഉണ്ടായിരിക്കേണ്ടതു് അത്യാവശ്യമാണെന്നു് സമത്ഥിക്കുകയും അതിലേക്കു് തയ്യാറുള്ളവർ മുന്നോട്ടു വരു

വാൻ ആഹ്വാനം ചെയ്യുകയും ചെയ്തുകൊണ്ടുള്ള ആ പ്രസംഗത്തിനുശേഷം സദസ്സ് നിശ്ശബ്ദമായി.

കുടുംബഭരണച്ചുമതലകളും കൃത്യാന്തരപാരതന്ത്ര്യവും സർവ്വോപരി ഭദ്രമായ സുഖജീവിതശീലവും ഉള്ളവരായിരുന്നു അവിടെ സന്നിഹിതരായിരുന്ന നായർപ്രമാണികൾ അധികവും. ഒരു പ്രവർത്തകനു ജീവിതാവശ്യങ്ങൾക്കു മതിയാകുന്ന ശമ്പളം നല്കുവാൻ അന്നു സർവീസ്സൊസൈറ്റിക്കു സാമ്പത്തികമായ കഴിവില്ലെന്നും അവർക്കറിയാമായിരുന്നു. എല്ലാവരും പരസ്പരം നോക്കി ക്ഷമാപണഭാവത്തിൽ മൗനം ഭജിച്ചു. കൃതജ്ഞതാപ്രകടനത്തിനായി മന്നത്തു പത്മനാഭപിള്ള പ്രസംഗവേദിയിൽ നിന്നു. അദ്ദേഹത്തിന്റെ മുഖഭാവം സദസ്സിനെ പൂർവ്വാധികം നിശ്ശബ്ദമാക്കി. പരമുപിള്ളയുടെ വേർപാടിൽ ഖേദം, അദ്ദേഹത്തിന്റെ സഹായവും ഉപദേശവും തൽക്കാലം സുലഭമല്ലാതെവരുന്നതിൽ ഒരു നിസ്സഹായതാബോധം, കേവലം ശിശുവായ സർവീസ്സൊസൈററിയുടെ ഭാവിശ്രേയസ്സിൽ അപാരമായ ഉൽക്കണ്ഠ, ഹൃദയത്തിൽ ആഞ്ഞടിക്കുന്ന വികാരകല്ലോലങ്ങളെ ഒതുക്കുന്നതിനുള്ള വ്യഗ്രത, ഏതോ ഉഗ്രമായ ഒരു പ്രതിജ്ഞയെടുക്കുന്നതിനുള്ള അതിസാഹസികമായ തീരുമാനത്തിന്റെ ഗൗരവം, ഇവയെല്ലാം മാറിമാറി ഒന്നിനുമേൽ ഒന്നായി ആ മുഖത്തു തെളിഞ്ഞുവിളങ്ങി. ഇടറുന്ന കണ്ഠത്തോടുകൂടി കൃതജ്ഞത പറഞ്ഞതിനുശേഷം ദൃഢസ്വരത്തിൽ ഇപ്രകാരം പ്രഖ്യാപിച്ചു: "എന്റെ ജീവിതകാലം മുഴുവനും സമുദായസേവനത്തിനായിമാത്രം വിനിയോഗിക്കുവാൻ ഞാൻ നിശ്ചയിച്ചുകഴിഞ്ഞു. എന്റെ സമുദായമാതാവിന്റെ പാദങ്ങളിൽ ഈ എളിയജീവിതം, ഈ പൊതുജനസമ്മേളനത്തെ സാക്ഷിയാക്കിക്കൊണ്ടു് ഞാനിതാ സമർപ്പിക്കുന്നു. കഴിഞ്ഞ പത്തുവർഷക്കാലമായി ഞാൻ തുടർന്നുവന്ന അഭിഭാഷകവൃത്തി ബഹുജനസമക്ഷം ഞാനിതാ രാജിവച്ചിരിക്കുന്നു. മേലാൽ ഞാൻ സർവ്വീസ് സൊസൈററിയുടെ പ്രവർത്തകൻ മാത്രമായിരിക്കും. ബഹുജനങ്ങളുടെ അനുഗ്രഹവർഷവും ഈശ്വരകാരുണ്യവും സർവ്വീസ്സൊസൈററിയെ വിജയത്തിൽനിന്നു വിജയത്തിലേക്കു നയിക്കുമാറാകട്ടെ!"

ഇതു് ഒരു മഹാസംഭവംതന്നെയായിരുന്നു. കേട്ടവരെയെല്ലാം ഞെട്ടിപ്പിച്ച ഒരു പ്രഖ്യാപനം. അന്നത്തെ നിലയ്ക്കു് അതീവകാമ്യമായ—പ്രതിമാസം മുന്നൂറുരൂപയിലധികം വരുന്ന—സ്ഥിരമായ ആദായമുള്ള മാന്യമായ ഒരു തൊഴിൽ ഉപേക്ഷിച്ചു് സമുദായസംഘടനാശിശുവിന്റെ രക്ഷാകർത്തൃത്വം സ്വയം ഏറെറടുത്ത സാഹസബുദ്ധിയെ വിമർശിച്ചവരും, ആ പ്രതിജ്ഞാബാദ്ധ്യതയിൽനിന്നും പിൻതിരിയാൻ ഉപദേശിച്ചവരും, അദ്ദേഹത്തിന്റെ ഉററ സ്നേഹിതന്മാരിൽത്തന്നെ കുറവല്ലായിരുന്നു. എന്നാൽ താൻ ശരിയെന്നു വിശ്വസിക്കുന്ന നിലപാടിൽ ഉറച്ചുനില്ക്കുക എന്ന ദൃഢചിത്തത ഇന്നത്തേപ്പോലെതന്നെ അന്നും അദ്ദേഹത്തിൽ വിളങ്ങിയിരുന്നു. ഈ കാലഘട്ടത്തെപ്പററി അദ്ദേഹത്തിന്റെ ഏകപുത്രി എം. കെ. ലക്ഷ്മിക്കുട്ടിയമ്മ (കുട്ടിയമ്മ) ഇപ്രകാരം അനുസ്മരിക്കുന്നു:

"വക്കീൽപ്പണി രാജിവച്ചതോടുകൂടി കുടുംബത്തിലെ ധനാഗമമാർഗ്ഗം നിലച്ചു. എല്ലാക്കാര്യങ്ങളും കുഴപ്പത്തിലായി... അങ്ങനെ ശൂന്യതയിൽ ജനിച്ചു ശൂന്യതയിൽ വളർന്നു സ്വപ്രയത്നംകൊണ്ടു സ്വകുടുംബത്തെ മാനമായി രക്ഷിച്ചു് സുഖമായി കഴിഞ്ഞുവരവെ... കുടുംബത്തെ വീണ്ടും ദാരിദ്ര്യത്തിന്റെ കരാളദംഷ്ട്രങ്ങൾക്കിരയാക്കി, സകലതും ഉപേ

ക്ഷിച്ചുപോകുവാൻ സത്യപ്രതിജ്ഞ ചെയ്തു.''

പിന്നീട് 'നായർ സർവ്വീസ് സൊസൈറ്റി' എന്ന നാമധേയം സ്വീകരിച്ച 'നായർ സമുദായ ഭൃത്യജനസംഘം' ആദ്യമായി രൂപംപ്രാപിക്കുകയും മന്നത്തു പത്മനാഭപിള്ളയെ അതിൻെറ ആദ്യ സെക്രട്ടറിയായി തെരഞ്ഞെടുക്കുകയും ചെയ്ത 1914 ഒക്ടോബർ 31-ാം തീയതിയും, സർവീസ്സൊസൈററിക്കുവേണ്ടി തൻെറ ജീവിതം മുഴുവനും സമർപ്പിച്ച് വക്കീൽവേല രാജിവച്ച് മന്നം പൊതുരംഗത്തേക്കിറങ്ങിയ 1915 ആഗസ്റ്റ് 25-ാംതീയതിയും, സർവീസ്സൊസൈററിയുടെ ഐതിഹാസികമായ അത്ഭുതചരിത്രം കുറിക്കുന്ന ഗ്രന്ഥത്തിൽ സുവർണ്ണലിപികളാൽ രേഖപ്പെടുത്തേണ്ടവയായ പുണ്യദിനങ്ങളാണ്. 1915 ആഗസ്റ്റ് 25-ാം തീയതി എടുത്ത പ്രതിജ്ഞയും ഉഗ്രവ്രതവും അഭംഗം ഇന്നും പരിപാലിച്ചുവരുന്ന, എൺപത്തിയേഴ വയസ്സു തികഞ്ഞ, ഭീഷ്മപ്രഭാവനായ ഈ പുണ്യപുരുഷൻെറ ആ തീയതി മുതലുള്ള ജീവിതകഥയും സർവീസ്സൊസൈററിയുടെ ചരിത്രവും ഒന്നുതന്നെയാണ്. അത്രമാത്രം ആ സംഘടനയുമായി താദാത്മ്യം പ്രാപിച്ച ആ മഹാൻ ഇന്ന് അതിൽ യാതൊരു ഔദ്യോഗികസ്ഥാനവും വഹിക്കുന്നില്ലെങ്കിലും അതിൻെറ ''ജീവാത്മാവും പരമാത്മാവു''മാണ്.

നായർസമുദായത്തിൻെറയും സർവീസ്സൊസൈററിയുടെയും ഇക്കഴിഞ്ഞ അരനൂറ്റാണ്ടുകാലത്തെ സമുജ്ജ്വലചരിത്രം രൂപീകരിക്കുകയും സ്വപ്രയത്നം കൊണ്ടു നിർമ്മിച്ചു പുഷ്ടിപ്പെടുത്തുകയും ചെയ്ത മന്നത്തിന് അവയിൽനിന്നെല്ലാം ഭിന്നമായി ഒരു ജീവിതകഥയില്ല തന്നെ! പുരുഷായുസ്സു മുഴുവനും പ്രവർത്തിച്ചുകഴിഞ്ഞു് ഈശ്വരനിശ്ചയപ്രകാരം, കാലധർമ്മാനുസരണം, യശോവശേഷനായാലും, അതിനുശേഷവും, ഈ മഹാത്മാവ്, നായർസമുദായം ഭൂമുഖത്തു് അവശേഷിക്കുന്ന കാലത്തോളം, പുഷ്പത്തിൽ സൗരഭ്യമെന്നവണ്ണം അഗ്നിയിൽ പ്രകാശവും ഊഷ്മാവും എന്നവണ്ണം, പൂർണ്ണേന്ദുവിൽ അമൃതരശ്മികളെന്നവണ്ണം, എന്നെന്നും സർവോൽക്കർഷേണ വർത്തിക്കുകതന്നെ ചെയ്യും!

## IV

## സ്വസമുദായപരിഷ്കരണം

സമുദായസേവനത്തിനിറങ്ങിയ യുവാവായ മന്നത്തുപത്മനാഭൻ ആദ്യമായി സ്വസമുദായശരീരത്തെ ക്ഷീണിപ്പിക്കുകയും നശിപ്പിക്കുകയും ചെയ്യുന്നവയും പഴകി മൂർദ്ധന്യനിലയിൽ എത്തിയവയും ആയ നിരവധി മഹാരോഗങ്ങളുടെ നിദാനവും ചികിത്സയും ശ്രദ്ധാപൂർവ്വം പഠിച്ചു. പണ്ഡിതന്മാരും സമുന്നതന്മാരും ആയ അന്നത്തെ നായർസമുദായ നേതാക്കന്മാരുടെ ഉപദേശവും അനുഗ്രഹവും സഹായവും അദ്ദേഹത്തിനു നിർല്ലോഭം ലഭിച്ചിരുന്നു. വിദഗ്ദ്ധനായ ഭിഷഗ്വരനെപ്പോലെ രോഗശമനത്തിനുള്ള ചികിത്സാവിധികളും ശസ്ത്രക്രിയാപരിപാടികളും നിർദ്ദേശിച്ചുകൊണ്ടു് തിരുവിതാംകൂറിലും പിന്നീടു കേരളം മുഴുവനും കൊടുങ്കാറെറന്നവണ്ണം ആഞ്ഞടിച്ചു പാഞ്ഞ ആ വീരപുരുഷൻെറ സുധീരപ്രഭാഷണങ്ങൾ സമുദായത്തിൻെറ നിതാന്തമായ അലസതയും നിദ്രയും നിശ്ശേഷം നീക്കി ഉണർവും ഉന്മേഷവും പരത്തി. ആ യുക്തിവാദത്തിന്റെ അപ്രമേയപ്രഭാപൂരം മാമൂൽത്തുറുങ്കുകളിലെ അന്ധകാരത്തെയും അനാചാര സംബദ്ധകമായ അജ്ഞതയെയും ബഹുദൂരം അകററി, നവചൈതന്യവും പ്രകാശവും നല്കി.

മരുമക്കത്തായസമ്പ്രദായത്തിന്റെ ദൂഷ്യങ്ങളായ കുടുംബകലഹം, അമിതവും അനാവശ്യവുമായ ചെലവുകൾ, ദുരഭിമാനപ്രേരിതമായ അടിയന്തിരമോടികൾ, ഉത്തരവാദരഹിതമായ മാതുലഭരണം, ചുമതല അറിയാത്ത അനന്തരവരുടെ അലസതയും അനിയന്ത്രിതമായ അപഥസഞ്ചാരവും, കുടുംബച്ഛിദ്രം, ദുർവ്യവഹാരം എന്നിങ്ങനെ നൂറുനൂറു രോഗങ്ങൾ ബാധിച്ച് ജീർണ്ണപ്രായമായ സമുദായശരീരത്തെ അരോഗദൃഢമാക്കിത്തീർക്കുവാൻ തന്റെ കഴിവിന്റെ പരമാവധി വിനിയോഗിച്ചു പ്രയത്നംചെയ്തു. നായർറഗുലേഷൻമൂലം സമുദായാഭിവൃദ്ധിക്കുതകുന്ന മക്കത്തായം നിയമമാക്കുവാൻ അത്യദ്ധ്വാനം ചെയ്തു വിജയിച്ചു. സംഘടനമൂലം സമുദായാംഗങ്ങളുടെ ഇടയ്ക്ക് സാഹോദര്യവും പരസ്പരസ്നേഹവും ആത്മാഭിമാനവും സുരക്ഷിതത്വബോധവും ഉണ്ടാക്കി. പൗരോഹിത്യാധിപത്യത്തിനും ബ്രാഹ്മണമേധാവിത്വത്തിനും മുൻപിൽ നായരുടെ തല മേലാലൊരിക്കലും കുനിയാത്തവിധം ആ ഏർപ്പാടുകളുടെ പൊള്ളത്തരം വിശദീകരിക്കുകയും നായരുടെ ആചാരാരാധനാസ്വാതന്ത്ര്യങ്ങൾനിസ്സന്ദേഹം പ്രഖ്യാപിക്കുകയും ചെയ്തു. അവാന്തരജാതിവ്യത്യാസങ്ങൾ സകലതും നീക്കി. വിവാഹം, അപരക്രിയ മുതലായവയ്ക്ക് ഐകരൂപ്യമുള്ള ആചാരപദ്ധതി നടപ്പിലാക്കേണ്ടതിന്റെ ആവശ്യംബോദ്ധ്യപ്പെടുത്തി. വിവാഹത്തിനു മുൻപുതന്നെ കുട്ടിക്കാലത്ത് കെട്ടുകല്യാണം നടത്തുന്ന പതിവും, സമുദായാംഗങ്ങളുടെ അഭിമാനത്തിന് ഹാനികരങ്ങളായ ചില ആചാരങ്ങളും, സമൂലം ഉപേക്ഷിക്കുവാൻ പ്രേരിപ്പിച്ചു. ആദ്ധ്യാത്മികചൈതന്യം നശിച്ച ഹൈന്ദവദേവാലയങ്ങളുടെ പരിഷ്കരണവും ആരാധനാപദ്ധതികളുടെ നവീകരണവും അദ്ദേഹത്തിന്റെ സവിശേഷമായ ശ്രദ്ധയ്ക്കു വിഷയീഭവിച്ചു. യാതൊരധികാരവുമില്ലാത്ത ക്ഷേത്രങ്ങളിൽ പോലും വൻപിച്ച ചെലവുചെയ്ത് ഉത്സവം, പൂരം, വെടിക്കെട്ട്, കുതിരകെട്ട് മുതലായവ മാത്സര്യബുദ്ധിയോടെ മോടിപിടിപ്പിച്ച് നായർസമുദായം സാമ്പത്തികമായി ക്ഷീണിക്കുന്നതു ചൂണ്ടിക്കാണിക്കുകയും അവയെല്ലാം അവസാനിപ്പിക്കുവാൻ ഉൽബോധിപ്പിക്കുകയും ചെയ്തു.

സ്ത്രീകൾക്ക് കുടുംബഭരണത്തിലും സമുദായസേവനത്തിലും ഉള്ള സമുന്നതസ്ഥാനം, കുടുംബബന്ധ്വുറപ്പ്, ശിശുപരിപാലനം, ബാലികാബാലന്മാരുടെ വിദ്യാഭ്യാസം, ഭാര്യാഭർത്താക്കന്മാരുടെ ഉത്തരവാദിത്വം, ശ്രേയസ്കരമായ ജീവിതരീതി, അദ്ധ്വാനശീലം, തൊഴിലിന്റെ മഹത്വം, സ്വാശ്രയബോധം, ദുരഭിമാനപരിത്യാഗം, മിതവ്യയം, സർവ്വോപരി സമുദായാഭിമാനം, സമുദായസേവനാസക്തി എന്നിങ്ങനെ ആയിരമായിരം വിഷയങ്ങളെ സംബന്ധിച്ച് ഹൃദയപരിവർത്തനം വരത്തക്ക രീതിയിൽ അദ്ദേഹം നടത്തിയിട്ടുള്ള പ്രഭാഷണങ്ങൾ അമൂല്യതത്വങ്ങൾ ഉൾക്കൊള്ളുന്ന 'സമുദായ ഗീതാ'പ്രവചനങ്ങൾതന്നെ ആയിരുന്നു. നവസമുദായവിഭാതവിലാസം കണ്ടാനന്ദിച്ച് നവസമുദായഗീതാരഹസ്യം ഉരുവിട്ട് സമുദായപരിഷ്കാരാന്തരീക്ഷവായു മാത്രം ശ്വസിച്ച് ജീവിക്കുന്ന ഈ മഹാന്റെ നേതൃത്വത്തിൽ നായർസമുദായം അരശതാബ്ദംകൊണ്ട് അസൂയാവഹമായ പുരോഗതി നേടിയിട്ടുണ്ട്.

## ഹൈന്ദവസമുദായ പരിഷ്കരണം

ഹൈന്ദവസമുദായമാകുന്ന മഹാവൃക്ഷത്തിന്റെ ഒരു ശാഖമാത്രമായ നായർസമുദായത്തിന് ഭദ്രമായ ആരോഗ്യം ഉണ്ടാകുവാൻ ഹിന്ദുസമുദായത്തി



മന്നത്തുപത്മനാഭൻ 1964–ൽ

ൻെറ മൊത്തം ആരോഗ്യം പരിപാലി ക്കുകയും നിലനിൎത്തുകയും ചെയ്യേണ്ട തു് അത്യാവശ്യമാണെന്നു് മററാരേ ക്കാളും കൂടുതലായി അദ്ദേഹത്തിനു ബോദ്ധ്യമുണ്ടായിരുന്നു. തൻെറ ജീവി തലക്ഷ്യങ്ങളിൽ സർവപ്രധാനമായ ഒരു സ്ഥാനം ഇതിനു നല്ലുകയും ചെയ്തു. സ്വസമുദായസേവനവും ഹിന്ദുസമുദാ യപരിഷ്ക്കരണവും ഒരേസമയം ഏറെറ ടുത്തു് സമാന്തരമായി, പരസ്പരസംഘട്ട നമോ 'അതിൎത്തിലംഘന'മോ കൂടാ തെ, കാൎയ്യക്ഷമവും വിജയോന്മുഖവുമാ യി നടത്തുവാനുള്ള സവ്യസാചിത്വം അദ്ദേഹത്തിനു് അന്നേയുണ്ടായിരുന്നു. ഇതുതന്നെയാണു് മന്നത്തിൻെറ 'വിജ യസിദ്ധി'രഹസ്യവും! അന്ധവിശ്വാ സം, അനാചാരം, സമുദായങ്ങൾതമ്മി ലുള്ള സ്നേഹരാഹിത്യം, സഹകരണ ക്കുറവു്, 'തീണ്ടൽ തൊടീ'ലും അൎത്ഥ ശൂന്യമായ അയിത്താചരണവും, ദേ വാലയങ്ങളിൽ വച്ചുപുലൎത്തുന്ന ഉച്ച നീചത്വങ്ങൾ, ചില സമുദായങ്ങളുടെ അധഃസ്ഥിതാവസ്ഥ എന്നിത്യാദി പ്ര ശ്നങ്ങളെപ്പററി അദ്ദേഹം സുസൂക്ഷ്മം പ ഠിക്കുകയും, സാമുദായികമായ അക്രമ ങ്ങളോടും അനീതികളോടും സന്ധിയി ല്ലാത്ത സമരം നടത്തി അവയെ ഉന്മൂ ലനം വരുത്തണമെന്നു നിശ്ചയിക്കുക യും ചെയ്തു. എല്ലാ സമുദായത്തിലും പെട്ട ഉല്പതിഷ്ണുക്കളായ യുവധീരന്മാർ അദ്ദേഹത്തിൻെറ സുഹൃത്തുക്കളും സഹ കാരികളുമായിരുന്നു.

1924-ൽ നടന്ന ചരിത്രപ്രസിദ്ധമാ യ വൈക്കം സത്യാഗ്രഹം, അദ്ദേഹ ത്തിൻെറ നേതൃത്വത്തിൽ വൈക്കത്തു നിന്നും കാൽനടയായി രാജധാനിയി ലേക്കു പുറപ്പെട്ട 'സവൎണ്ണജാഥ', സുപ്ര സിദ്ധമായ ഗുരുവായൂർ സത്യാഗ്രഹം, ക്ഷേത്രപ്രവേശനവിളംബരത്തിനു പ്ര ചോദനം നൽകിയ സുദീർഘമായ ക്ഷേത്രപ്രവേശനപ്രക്ഷോഭണപരമ്പര, തീണ്ടൽ തൊടീൽ ജാതിവ്യത്യാസം എന്നിവയ്ക്കെതിരായി നീണ്ടുനിന്ന പ്ര ചരണപരിപാടികൾ, പന്തിഭോജനം, ജാതിനശീകരണത്തെയും ഹൈന്ദവ ഐക്യത്തെയും ലക്ഷ്യമാക്കിയുള്ള ഹൈന്ദവമഹായോഗങ്ങൾ തുടങ്ങി മന്നത്തിൻെറ സംഘടനാചാതുരിയെ യും നേതൃത്വശക്തിയെയും ആത്മാ ൎത്ഥതയെയും പ്രക്ഷോഭണസംഘടനാ വൈദഗ്ദ്ധ്യത്തെയും വിളംബരം ചെയ്യു ന്ന എത്രയെത്ര മഹാസംഭവങ്ങളാണു് ഈ അരനൂററാണ്ടിനിടയ്ക്കു് കേരളം ദർശിച്ചിട്ടുള്ളതു്! 1949-ൽ രൂപീകൃത മായ ആദ്യത്തെ ദേവസ്വംബോർഡിൽ അംഗമെന്ന നിലയിലും ആ വൎഷത്തിൽ ത്തന്നെ ഹൈന്ദവഐക്യത്തെ ലക്ഷ്യ മാക്കി ഉടലെടുത്ത 'ഹിന്ദുമഹാമണ്ഡല' ത്തിൻെറ ഒരു പ്രമുഖ പ്രവൎത്തകനെന്ന നിലയിലും അദ്ദേഹം ചെയ്തിട്ടുള്ള സുപ്രധാനപ്രഖ്യാപനങ്ങൾ ഇന്നും കേ രളീയരുടെ ശ്രവണപുടങ്ങളിൽ മുഴങ്ങു ന്നുണ്ടായിരിക്കണം. കെ. സുകുമാരൻ ഇപ്രകാരം എഴുതിയിരിക്കുന്നു:

"മന്നത്തിൻെറ യശഃപരിമളം നാടാ കെ പരത്തിയ ഒരു സംഭവമായിരുന്നു സവൎണ്ണജാഥ. അന്നു് എനിക്കു മന്ന ത്തെപ്പററി തോന്നിയ ബഹുമാനം ഇ ന്നും അക്ഷുണ്ണമായി തുടരുന്നു...സമുദാ യപരിഷ്ക്കരണരംഗത്തു്, ഈ നൂററാണ്ടു് അവതരിപ്പിച്ചിട്ടുള്ള മഹാപുരുഷന്മാ രിൽ അഗ്രഗണ്യൻ മന്നത്തുപത്മനാഭ നാണു്. അദ്ദേഹം കേവലം ഒരു വ്യ ക്തിയല്ല; മഹാസ്ഥാപനമാണു്. അദ്ദേ ഹത്തിൻെറ കഴിഞ്ഞ അൻപതുകൊല്ല ത്തെ ജീവിതം ഈ രാജ്യത്തെ അൻപ തുകൊല്ലത്തെ ചരിത്രമാണു്. മന്നത്തു പത്മനാഭൻെറ വ്യക്തിമുദ്ര പതിഞ്ഞി ട്ടില്ലാത്ത സംഭവങ്ങളൊന്നും കഴിഞ്ഞ അരശതാബ്ദക്കാലത്തു് ഈ രാജ്യത്തു നടന്നിട്ടില്ല. അയിത്തോച്ചാടനം, ക്ഷേ ത്രപ്രവേശനം, സമുദായാചാരപരിഷ്ക്ക

രണം തുടങ്ങിയ സാമൂഹ്യകാര്യങ്ങളിലും, പൗരസമത്വപ്രക്ഷോഭണം, ഉത്തരവാദഭരണപ്രക്ഷോഭണം തുടങ്ങിയ രാഷ്ട്രീയകാര്യങ്ങളിലും അദ്ദേഹത്തിന്റെ വ്യക്തിമുദ്ര വ്യക്തമായി പതിഞ്ഞിട്ടുണ്ട്. അദ്ദേഹത്തിന്റെ ജീവിതം ഒരു തികഞ്ഞ വിജയമാണ്.''

ഈ പ്രവർത്തനങ്ങളിലെല്ലാം മന്നത്തിന്റെ ഉററ സഹായിയായിരുന്നിട്ടുള്ളതു് എസ്. എൻ. ഡി. പി.യുടെ സ്ഥാപകപ്രവർത്തകരിൽപ്പെട്ട യശശ്ശരീരനായ ടി. കെ. മാധവനായിരുന്നു. 1105 മേടമാസത്തിൽ ടി. കെ. മാധവൻ ദിവംഗതനാകുന്നതുവരെ അദ്ദേഹവും മന്നവും ''ശ്രീരാമലക്ഷ്മണന്മാരെപ്പോലെ സാഹോദര്യബന്ധത്തിൽ യോജിച്ചു പ്രവർത്തിച്ചു'' എന്നു് മന്നം രേഖപ്പെടുത്തിയിട്ടുണ്ടു്.

## ദേശസേവനം

മന്നത്തുപത്മനാഭന്റെ പ്രവർത്തനങ്ങൾ ഒരു സമുദായത്തിന്റെയോ, ഒരു പ്രത്യേക മതവിഭാഗത്തിന്റെയോ പരിധികൾക്കുള്ളിൽ മാത്രം ഒതുങ്ങിനില്ക്കുന്നവയല്ല. ഇതഃപര്യന്തം അവയെല്ലാംതന്നെ സർവ്വമതസാഹോദര്യത്തിനും സർവ്വസമുദായൈക്യത്തിനും സർവ്വജനക്ഷേമത്തിനും ദേശരക്ഷയ്ക്കുംവേണ്ടിയുള്ളവയായിരുന്നു. ഇതരസമുദായങ്ങൾ അഭിവൃദ്ധിപ്പെടുന്നതിനോടുകൂടി, സ്വസമുദായവും മടിവെടിഞ്ഞു് ജാഗ്രതയായി മുന്നേറി രാജ്യാഭിവൃദ്ധിക്കുള്ള കൂട്ടായ ഉത്തരവാദിത്വത്തിൽ ഉചിതമായ പങ്കു നിർവ്വഹിക്കണമെന്നുമാത്രമാണു് അദ്ദേഹം ആവർത്തിച്ചു പറയാറുള്ളതു്. എന്നാൽ രാജ്യത്തിന്റെ സ്വാസ്ഥ്യത്തെ ഹനിക്കത്തക്ക അനീതിയും അക്രമവും സാമുദായികപക്ഷപാതവും എവിടെക്കണ്ടാലും സർവ്വകഴിവുകളും ഉപയോഗിച്ചു് ആ പ്രവണതകളെ ഉന്മൂലനം ചെയ്യാൻ അദ്ദേഹം കാലവിളംബം വരുത്താറുമില്ല. താൻ ശരിയെന്നു വിശ്വസിക്കുന്ന മാർഗ്ഗങ്ങൾ സ്വീകരിച്ചു് വിജയാപജയങ്ങളെയും ഭവിഷ്യത്തുകളെ വിഗണിച്ചു സമരം ചെയ്യുക അദ്ദേഹത്തിന്റെ ജന്മസിദ്ധമായ സ്വഭാവവിശേഷമാണെന്നു് ഇതിനകം ബഹുജനങ്ങൾക്കു ബോദ്ധ്യം വന്നിട്ടുണ്ടു്. ഏതു സമരത്തിലേർപ്പെടുമ്പോഴും ഏതു പുതിയ പ്രസ്ഥാനം ആരംഭിക്കുമ്പോഴും ബഹുജനക്ഷേമവും രാജ്യപുരോഗതിയും പ്രധാനലക്ഷ്യമായിക്കണ്ടുകൊണ്ടേ അദ്ദേഹം പുരോഗമിക്കാറുള്ളു. രാഷ്ട്രീയപാർട്ടികളുടെയും മതവർഗ്ഗപരിഗണനകളുടെയും സ്വാർത്ഥപരമായ ഇടുങ്ങിയ കൊച്ചുകൊച്ചു വൃത്തങ്ങളിൽ നില്ക്കുന്ന സങ്കുചിതചിത്തർക്കു് അദ്ദേഹത്തിന്റെ സംരംഭങ്ങളിൽ അമർഷം തോന്നുന്നുവെങ്കിൽ അത്ഭുതപ്പെടുവാനില്ല. ആ മാതിരി തെററിദ്ധാരണകൾ 'കാലം' നീക്കിക്കളയാറുമുണ്ടു്. വിവിധസമുദായക്കാരും വിവിധമതവിശ്വാസികളും നിവസിക്കുന്നതും, ജീവിതമാത്സര്യം സാമാന്യാധികമായ തീക്ഷ്ണതയിൽ അനുഭവപ്പെടുന്നതുമായ ഈ കേരളത്തിൽ മന്നത്തിനു് ശത്രുക്കളില്ലെന്നുള്ള വിസ്മയകരമായ സത്യം അദ്ദേഹത്തിന്റെ ദേശസേവനോത്സുകതയും വിശാലമനസ്കതയും ജനസാമാന്യം അംഗീകരിച്ചിരിക്കുന്നു എന്നുള്ളതിനു തെളിവാണു്. അഭിപ്രായവ്യത്യാസമുള്ളവർ കണ്ടേക്കാം; എന്നാൽ അദ്ദേഹത്തോടു വ്യക്തിപരമായ ശത്രുഭാവം പുലർത്തുന്ന ഒരു വ്യക്തിയും ഇല്ലെന്നുള്ളതാണു പരമാർത്ഥം. അദ്ദേഹത്തിന്റെ അപാരമായ കഴിവുകളും നിസ്വാർത്ഥമായ സേവനവും വിശാലവീക്ഷണവും രാജ്യസ്നേഹവും, സർവ്വസമുദായങ്ങളുടെയും അഭിനന്ദനവും ആദരവും ആർജ്ജിച്ചിരിക്കയാണു്. സർവ്വസമുദായസാഹോദര്യം അദ്ദേഹത്തിന്റെ ജീവിതാഭിലാഷമാണു്. സർവ്വീസ്സൊസൈററിയുടെ സ്ഥാ

പനങ്ങൾകൊണ്ടുള്ള ഗുണാനുഭവങ്ങൾ എല്ലാ സമുദായക്കാക്കുമാണു്; രാജ്യത്തിനു പൊതുവിലാണു്.

# V

## രാഷ്ട്രീയപ്രവർത്തനം

മന്നം ഒരു രാഷ്ട്രീയപ്രവർത്തകനല്ല. അധികാരരാഷ്ട്രീയത്തേക്കാൾ എത്രയോ ഉയർന്ന മണ്ഡലത്തിലാണു് അദ്ദേഹം ജീവിക്കുന്നതു്. ഒരു രാഷ്ട്രീയ പാർട്ടിക്കുംവേണ്ടി അദ്ദേഹം ഔദ്യോഗിക സ്ഥാനം വഹിച്ചു പ്രവർത്തിച്ചിട്ടില്ല. പക്ഷേ, കേരളത്തിലെ ജനസമൂഹത്തിന്റെമേൽ ഏററവും കൂടുതൽ രാഷ്ട്രീയ സ്വാധീനം ചെലുത്തുവാൻ സാധിക്കുന്ന നേതാവു് അദ്ദേഹമാണു്. ഓരോ പ്രശ്നങ്ങളിലും ആരുടെ സുചിന്തിതമായ അഭിപ്രായം അറിയുവാൻ കേരള ജനത കാത്തിരിക്കുന്നുവോ, ആരുടെ നേതൃത്വത്തിനുവേണ്ടി നിർണ്ണായകഘട്ടങ്ങളിൽ അവർ പ്രാർത്ഥിക്കുന്നുവോ, ആരുടെ നിലപാടും പ്രഖ്യാപനങ്ങളും അധികാരരാഷ്ട്രീയക്കാരെ അസ്തവീര്യരാക്കുന്നുവോ, പ്രതിസന്ധിഘട്ടങ്ങളിൽ ആരുടെ സ്നേഹോദാരമായ സേവനം കേരളത്തിനാകമാനം ആശ്വാസമരുളുന്നുവോ, ആരുടെ സാന്നിദ്ധ്യവും ആശിസ്സും രാഷ്ട്രീയപ്രവർത്തകർക്കു് ആവേശവും ഉത്തേജനവും നല്കുന്നുവോ, ആരുടെ ജൈത്രയാത്രയുടെ പടഹധ്വനി ആസേതുഹിമാചലം ഉണർവ്വും ഊർജ്ജിതവും നല്കുന്നുവോ, ആ അതുല്യ വീര രാഷ്ട്രീയകേസരിയാണു്, രാഷ്ട്രീയ പ്രവർത്തകനല്ലാത്ത മന്നത്തു പത്മനാഭൻ എന്ന അത്ഭുതപ്രതിഭാസം! മഹാത്മാഗാന്ധിയുടെ ഉത്തമശിഷ്യനായി, അദ്ദേഹത്തിന്റെ ആദർശങ്ങളിൽ അചഞ്ചലമായ വിശ്വാസമുള്ള ഒരു ഗാന്ധിഭക്തനായി, അനേക ദശകങ്ങൾക്കു മുമ്പു പൊതുരംഗത്തു പ്രത്യക്ഷപ്പെട്ട നിർഭയനും ആദർശവാനും, ദേശഭക്തനും, പൊതുജനസേവനതല്പരനും ആയ ആ യുവധീരൻതന്നെയാണു സ്വജീവിതം സമുദായത്തിനും രാജ്യത്തിനുംവേണ്ടി സമർപ്പിച്ചു് പ്രശാന്തഗംഭീരനായി രാജ്യത്തിലെ ആഭ്യന്തരചലനങ്ങളും അടിയൊഴുക്കുകളും സൂക്ഷിച്ചുവീക്ഷിച്ചുകൊണ്ടിരിക്കുന്ന മന്നത്തു പത്മനാഭൻ!

രാഷ്ട്രീയനേതാക്കന്മാരെയും ഭരണാധികാരികളെയും സൃഷ്ടിച്ചു വളർത്തി ഉയർത്തുകയും അവരുടെ ചെയ്തികൾ സൂസൂക്ഷ്മം മനസ്സിലാക്കിക്കൊണ്ടിരിക്കുകയും ചെയ്യുന്ന കേരള രാഷ്ട്രീയവിധാതാവായി മററുള്ളവർ അദ്ദേഹത്തെ കാണുന്നു. അദ്ദേഹമോ യാതൊരധികാരവും കൈവശമില്ലാതെ പൊതുജനദാസരിൽ എളിയവരിൽ എളിയവനായി രാഷ്ട്രീയനിസ്സംഗനായി രാജ്യക്ഷേമമൊന്നിൽമാത്രം ദത്തശ്രദ്ധനായി നിശ്ശബ്ദമായ സാമൂഹ്യപ്രവർത്തനങ്ങളിൽ ഏർപ്പെട്ടുകൊണ്ടുമിരിക്കുന്നു. അദ്ദേഹത്തിനു രാഷ്ട്രീയമുണ്ടു്; ഒരു ജനാധിപത്യ പരമാധികാര രാഷ്ട്രത്തിലെ ഉത്തരവാദബോധമുള്ള ഒരു ഉത്തമപൗരനുണ്ടായിരിക്കേണ്ടത്രയും രാഷ്ട്രീയം. അധികാരരാഷ്ട്രീയവും, പക്ഷപാതപരവും ഏകപക്ഷീയവുമായ പാർട്ടിരാഷ്ട്രീയവും, അദ്ദേഹം കൈകാര്യം ചെയ്യാറില്ല. നാടാകെ ഇരുൾമൂടലുണ്ടാക്കുന്ന ആവക കാർമേഘപടലങ്ങൾക്കും ബഹുദൂരം ഉയരത്തിൽ രാജ്യത്തിനു ക്ഷേമവും ജീവനും ഊർജ്ജവും നല്കുന്ന മാർത്താണ്ഡമരീചികളുടെ മണ്ഡലത്തിൽ മാത്രമാണു് അദ്ദേഹത്തിന്റെ രാഷ്ട്രീയ പ്രവർത്തനവ്യോമനൗക സ്വച്ഛന്ദസഞ്ചാരം ചെയ്യുന്നതു്. ആ രാഷ്ട്രീയമീമാംസയും തത്വസംഹിതയും ഒന്നു വേറേതന്നെയാണു്. അധികാരദുർമ്മോഹിയുടെയും അവസരോചിതനയശാലിയായ പാർട്ടിപ്രവർത്തകന്റെയുമല്ലാ, സുസ്ഥിരമായ മാനവസമുദായമൂല്യങ്ങളിലും നീതിയിലും ധർമ്മത്തിലും ദൃഢവ

ശ്വാസപൂർവ്വം ഉറച്ചുനില്ക്കുന്ന ഒരു രാജ്യസ്നേഹിയുടേതാണ്, പൊതുജനദാസന്റേതാണ്!

ഇതരമണ്ഡലങ്ങളിലെന്നപോലെ രാഷ്ട്രീയത്തിലും, താൻ ഏർപ്പെട്ടിട്ടുള്ള എല്ലാ സംരംഭങ്ങളെയും സ്വതന്ത്രമായി നയിക്കുവാനും വിജയത്തിലെത്തിക്കുവാനും തനിക്കുള്ള അസാധാരണ പ്രാഗത്ഭ്യം അദ്ദേഹം പ്രദർശിപ്പിച്ചിട്ടുണ്ട്. ആ നേതൃത്വത്തിന്റെ ശക്തിയും കർമ്മപദ്ധതിയുടെ സവിശേഷമായ ഔൽകൃഷ്ട്യവും മൂലമാണ് ഏർപ്പെട്ടന്ന എല്ലാ പ്രസ്ഥാനങ്ങളുടെയും പദ്ധതികളുടെയും അനിഷേദ്ധ്യനേതൃത്വം അദ്ദേഹത്തിൽത്തന്നെ സഹപ്രവർത്തകർ അർപ്പിക്കാറുള്ളത്. അദ്ദേഹത്തിന്റെ സമരപരിപാടികളുടെ ഋജുത്വവും കുലീനതയും ഉന്നതമായ നിലവാരവും ഒന്നു വേറെതന്നെയാണ്. സാധാരണരാഷ്ട്രീയോപജീവികളുടെ വക്രതയോ ഹീനതരമായ അടവുകളോ അദ്ദേഹം ഒരിക്കലും സ്വീകരിച്ചിരുന്നില്ല. അതുകൊണ്ടുതന്നെ ആയിരിക്കാം, ആത്മസ്ഥൈര്യവും അഭിമാനവും സ്വഭാവവൈശിഷ്ട്യവുമുള്ള അനുയായികളെ എന്നും എവിടെയും ആവശ്യാധികമായ സംഖ്യയിൽ ലഭിക്കുവാൻ അദ്ദേഹത്തിന് ഒരു പ്രയാസവുമുണ്ടായിട്ടില്ല. അദ്ദേഹത്തിന്റെ സാമൂഹ്യപരിഷ്കരണപരിശ്രമങ്ങൾക്കും, സമുദായാചാരനവീകരണ നിർദ്ദേശങ്ങൾക്കും ഒരുതരം രാഷ്ട്രീയനിറമുണ്ടായിരുന്നു എന്നും അവയിലെല്ലാം 'ശുദ്ധരാഷ്ട്രീയ'ത്തിന്റെ കേവലവസ്തുക്കളും രാഷ്ട്രീയ രാസയോഗസത്തുക്കളും അന്തർലീനമായിരുന്നു എന്നും സൂക്ഷിച്ചുപരിശോധിച്ചാൽ കാണാം. നിലവിലുള്ള അവിശുദ്ധ വ്യവസ്ഥിതികളും അഴുക്കായ ആചാരങ്ങളും രാജഭരണകാലത്തു സർക്കാർ നിയമങ്ങളുടെ ജീർണ്ണിച്ച മതിൽക്കെട്ടുകളുടെ മറവിൽ അഭയംതേടുമ്പോൾ, അവയെ ഉന്മൂലനംചെയ്യുവാൻ ബദ്ധകങ്കണനായ ഒരു സാമൂഹ്യപ്രവർത്തകന് സർക്കാർനിയമങ്ങളേയും രാജശാസനകളെത്തന്നെയും എതിർക്കാതെ നിർവ്വാഹമില്ലല്ലോ. ആവക സംരംഭങ്ങളുടെയെല്ലാം വിപുലമായ ധാർമ്മികമൂല്യവും ഉദ്ദേശശുദ്ധിയും തെററിദ്ധരിപ്പിച്ച്, നിയമവിദ്ധ്വംസനം, രാജ്യദ്രോഹം, രാജദ്രോഹം എന്നിത്യാദി കഠിന കുററമണ്ഡലങ്ങളിലേക്കു സ്വസമുദായാഭിമാനികളെയും സ്വദേശാഭിമാനികളെയും അതിശയോക്തിപരമായി മാററിനിർത്തിക്കാണിക്കുവാൻ ചാതുര്യമുള്ള രാജസേവകപ്പരിഷകളുടെ വിളയാട്ടക്കാലവുമായിരുന്നു അത്.

ആചാരപരിഷ്കരണം, ദായക്രമനവീകരണം, മദ്യവർജ്ജനം, അയിത്തോച്ചാടനം, പൗരാവകാശസമീകരണം, ക്ഷേത്രപ്രവേശനം, ജാതിനശീകരണം, പന്തിഭോജനം, ബ്രാഹ്മണമേധാവിത്വധ്വംസനം, ഉദ്യോഗസ്ഥദുരധികാരനിർമ്മാർജ്ജനം എന്നീ സംരംഭങ്ങളിൽ സമർത്ഥമായി പ്രവർത്തിച്ച് സമാർജ്ജിച്ച പരിചയസമ്പത്ത് പില്ക്കാലത്ത് 'തനി രാഷ്ട്രീയ'മെന്നു പൊതുജനങ്ങൾ നാമകരണംചെയ്യുന്ന, മഹാപ്രസ്ഥാനങ്ങളെ നയിച്ചു വിജയിപ്പിക്കുന്നതിന് അദ്ദേഹത്തെ പ്രാപ്തനാക്കി. അങ്ങനെ കേരളത്തിൽ അത്യധികം രാഷ്ട്രീയസ്വാധീനം ചെലുത്തുവാൻ ശക്തിയുള്ള സമുന്നതനായ രാഷ്ട്രീയനേതാവായി ഭാരതമൊട്ടാകെ മന്നം അറിയപ്പെടുന്നു; അദ്ദേഹമാകട്ടെ, രാഷ്ട്രീയം കൈകാര്യം ചെയ്യുന്നതു് രാജ്യസേവനമായിട്ടാണ്, മാനവസമുദായ സേവനമായിട്ടാണ്. അദ്ദേഹത്തിന്, മനുഷ്യസേവനം ഈശ്വരപൂജയും ഈശ്വരാർപ്പണമായി നിർവ്വഹിക്കുന്ന ജീവിതയജ്ഞവും ആണ്!

തിരുവിതാംകൂർ ചരിത്രത്തിൽ കുപ്രസിദ്ധിയാർജ്ജിച്ച നിവർത്തനപ്രക്ഷോഭണം കൊല്ലവർഷം 1108-ൽ ആരംഭി

ക്കുകയും രാജ്യക്ഷേമകരമായ യാതൊരു പരിപാടിയും ഭാവനചെയ്യാൻപോലും കരുത്തില്ലാത്ത വർഗ്ഗീയവാദികളായ അതിന്റെ നേതാക്കൾ, രാജ്യമാകമാനം ഒരു വർഗ്ഗീയരണാങ്കണമാക്കിത്തീർക്കത്തക്കവണ്ണം ജുഗുപ്സാവഹമായ പ്രചരണപരിപാടി ആസൂത്രണം ചെയ്യുകയുമുണ്ടായി. തൽഫലമായി, 'നായർസംഹാരമന്ത്രം' ഉരുക്കഴിച്ചു് നായർസമുദായാവഹേളനവ്രതമെടുത്തു നഗ്നമായ വർഗ്ഗീയതാണ്ഡവം നടത്തുവാൻ അവർ ഇറങ്ങിത്തിരിച്ചു് രാജ്യത്തു് അതുവരെ നിലനിന്ന സമുദായസൗഹാർദ്ദം അപകടത്തിലായ അവസരത്തിലാണു് ആദ്യമായി മന്നത്തുപത്മനാഭൻ രാഷ്ട്രീയരംഗത്തു വ്യക്തമായി പ്രത്യക്ഷപ്പെട്ടതു്. വർഗ്ഗീയതയിൽ മുളച്ചു് വർഗ്ഗീയതയിൽ വളരുവാൻശ്രമിച്ച നിവർത്തനപ്രക്ഷോഭണത്തിനു നിഷേധാത്മകവും സംഹാരപരവുമായ നയമല്ലാതെ സൃഷ്ടിപരമായ യാതൊരു പരിപാടിയുമില്ലായിരുന്നതിനാൽ വിദ്യാസമ്പന്നരും സംസ്കൃതചിത്തരുമായ ബഹുജനങ്ങളെ അധികം ആകർഷിക്കുവാൻ അതിനു കഴിഞ്ഞില്ല. വർഗ്ഗീയതീവ്രവാദികൾ എത്ര കിണഞ്ഞു പരിശ്രമിച്ചിട്ടും 'മുപ്പിരി' പ്രക്ഷോഭണമെന്ന ദുഷ്പേർ സമ്പാദിച്ച ആ പ്രസ്ഥാനത്തിന്റെ പിരിമുറുക്കം വർദ്ധിപ്പിക്കാൻ സാധിച്ചില്ലെന്നു മാത്രമല്ലാ, രാജ്യക്ഷേമതാല്പര്യത്തിന്റെയും സമുദായസൗഹാർദ്ദത്തിന്റെയും ചരിത്രസത്യങ്ങളുടെയും യുക്തിപൂർവ്വമായ 'മുപ്പിരിമുറുക്ക'മുള്ള എതിർപ്പുമൂലം മന്നത്തിനു് അതിനെ നിഷ്പ്രഭവും നിഷ്ഫലവുമാക്കാൻ പ്രയാസമുണ്ടായില്ലതാനും! ഏതായാലും താമസംവിനാ നിവർത്തനപ്രക്ഷോഭണത്തിന്റെ പ്രണേതാക്കൾതന്നെ ലജ്ജാകരമായ ആ പരിപാടിക്കു ബാഹ്യമായെങ്കിലും വിരാമമിടുകയും അടവും വേഷവും മാററാൻ തീരുമാനിക്കുകയും ചെയ്തു.

ഒരു സുപ്രഭാതത്തിൽ നിവർത്തനനേതാക്കളായ വർഗ്ഗീയവാദികൾ കോൺഗ്രസ്സുകാരായി. മഹാത്മജിയെ അതുവരെ കുററപ്പെടുത്തുകയും ബ്രിട്ടീഷ്ഭരണത്തിനു സ്തുതിപാടുകയും ചെയ്തവർപോലും ഗാന്ധിഭക്തന്മാരായി, ദേശീയവാദികളായി. ഈ 'അവസരോചിത'ബാഹ്യപരിവർത്തനവേഷവും പൊതുജനങ്ങളെ സാമാന്യേന ആകർഷിക്കാൻ പര്യാപ്തമായിരുന്നില്ല. നിവർത്തനപ്രക്ഷോഭണത്തിന്റെ കുഴിമാടത്തിൽനിന്നായിരുന്നില്ലേ തിരുവിതാംകൂർ സ്റ്റേറ്റ് കോൺഗ്രസ്സിന്റെ ഉത്ഭവം, എന്നുള്ള ന്യായമായ സംശയം അവശേഷിച്ചതിനാൽ സ്റ്റേററ്കോൺഗ്രസ്സിനു് ആരംഭത്തിൽ സർവ്വ സമുദായങ്ങളുടേയും പിൻതുണ വേണ്ടവണ്ണം ലഭിക്കാനിടയായതുമില്ല. മരിച്ച നിവർത്തനത്തിന്റെ വർഗ്ഗീയനിറവും പാരമ്പര്യവും കുറെയെല്ലാം സ്റ്റേററ്കോൺഗ്രസ്സിനു് ആദികാലങ്ങളിൽ ഉണ്ടായിരുന്നുതാനും. ഈ കൃത്രിമവേഷത്തെയും ദേശീയതമാകുന്ന മാൻതോൽ ധരിച്ച വർഗ്ഗീയവൃകത്തിന്റെ കാപട്യത്തെയും മന്നം ഉഗ്രമായി എതിർക്കതന്നെ ചെയ്തു. അചിരേണ ഭാരതത്തിൽ എങ്ങും വിജയപതാക പാറിച്ചു മുന്നേറിയ ഇൻഡ്യൻനാഷണൽ കോൺഗ്രസ്സ് ഉയർത്തിയ വർഗ്ഗരഹിതമായ ദേശീയത വൻതിരമാലകൾ സഹ്യാദ്രിനിരയേയും അതിലംഘിച്ചു് കേരളമാകെ വ്യാപിക്കാൻ തുടങ്ങിയപ്പോൾ, തിരുവിതാംകൂർ സ്റ്റേററ് കോൺഗ്രസ്സ് സ്വയം പരിവർത്തനവിധേയമാകേണ്ടിവന്നു. ഈ ഘട്ടത്തിൽ അതിനു ശക്തിയും ഉണർവ്വും ഊർജ്ജിതവും ബഹുജനപിൻതുണയും നേടിക്കൊടുക്കുവാനും, സർവ്വസമുദായമൈത്രിയിൽ അധിഷ്ഠിതമായ ഏക ജനകീയ രാഷ്ട്രീയസംഘടനയായി അതിനെ പുഷ്ടിപ്പെടുത്തുവാനും, മന്നത്തു പത്മനാ

ഭൻ ഉത്തരവാദഭരണപ്രക്ഷോഭണവു മായി മുന്നണിയിൽ വന്നു.

സർ സി. പി. രാമസ്വാമിഅയ്യരുടെ അനിയന്ത്രിതവും അസഹനീയവുമായ സ്വേച്ഛാധിപത്യപ്രവണതയിൽ മന്ന ത്തിനുണ്ടായ ധർമ്മരോഷവും അമർഷ വും ആണ് വളരെ വേഗത്തിൽ ആ സാമൂഹ്യപ്രവർത്തകനെ രാഷ്ട്രീയരംഗ ത്തിറക്കിയതു്. ബ്രിട്ടീഷ് സാമ്രാജ്യ ത്വം കോളനികളിൽ പ്രയോഗിച്ചു പ രാജയപ്പെട്ട അടവുകളും വിക്രിയകളു മായി ഏകശാസനാധികാരപീഠത്തിൽ ബുദ്ധിമാനായ സർ സി. പി.യെ ഇനി യും ഇരുത്തിപ്പൊറുപ്പിക്കുന്നതു രാജ്യ ക്ഷേമത്തിനു വിനാശഹേതുവാണെന്നു ബോദ്ധ്യപ്പെട്ട മന്നം സ്റ്റേററ്കോൺഗ്ര സ്സിൽ ചേൎന്നു് ആത്മാർത്ഥമായി പ്രവ ർത്തിച്ചു് അതിൻെറ വ്യാപ്തിയും അന്ത സ്സും ശതഗുണീഭവിപ്പിച്ചു. 1914 ഒക്ടോ ബർ 31 മുതൽ 1945 ആഗസ്റ്റ് 17 വരെ 31 വർഷക്കാലം എൻ. എസ്സ്. എസ്സിൻെറ സെക്രട്ടറിപദവും അതിനു ശേഷം മൂന്നു വർഷത്തോളം അതിന്റെ അദ്ധ്യക്ഷപദവും അലങ്കരിച്ച ഈ മഹാൻ പ്രസിഡണ്ടുസ്ഥാനം രാജിവ ച്ചു് എൻ. എസ്സ്. എസ്സുമായുള്ള സക ല ഔദ്യോഗികബന്ധങ്ങളിൽനിന്നും പിരിഞ്ഞു് 1947 മേയ്മാസത്തിൽ സ്റ്റേററ്കോൺഗ്രസ്സിനും ഉത്തരവാദഭര ണപ്രക്ഷോഭണത്തിനും നേതൃത്വം നല്കു വാൻ ദൃഢനിശ്ചയം ചെയ്തു് രംഗത്തി റങ്ങി. (അതിനുശേഷം ഇതുവരെ നായർ സർവ്വീസ് സൊസൈററിയുടെ യാതൊരു ഔദ്യോഗികസ്ഥാനത്തും അ ദ്ദേഹം പ്രവേശിച്ചിട്ടില്ല.)

ററി. കെ. നാരായണപിള്ളയുടെ പ റവൂരുള്ള വസതിയിൽ കൂടിയ രഹസ്യ യോഗത്തിൽ കോൺഗ്രസ്സ് നേതാക്ക ളോടായി മന്നം ചെയ്ത ആവേശജനക മായ പ്രസംഗത്തെത്തുടൎന്നു്, സർ സി. പി.യുടെ ഗവമെൻറിനോടു് ഉത്തര വാദഭരണത്തിനുവേണ്ടി സന്ധിയില്ലാ സമരം പ്രഖ്യാപിക്കുവാൻ ആ നേതൃസ മ്മേളനം തീരുമാനിച്ചു. 1947 മേയ് 25-ാംതീയതി മുതുകുളത്തുചേൎന്ന സ്റ്റേററ് കോൺഗ്രസ്സ് യോഗത്തിൽവച്ചു് അദ്ദേ ഹം ചരിത്രപ്രസിദ്ധമായ സമരപ്രഖ്യാ പനപ്രസംഗം ചെയ്തു. ഏ. പി. ഉദയ ഭാനു അതിനെപ്പററി ഇപ്രകാരം എഴ തിയിരിക്കുന്നു: "ശ്രീ മന്നത്തു പത്മനാ ഭൻ സ്റ്റേററ് കോൺഗ്രസ്സിൻെറ പ്രസം ഗമണ്ഡപത്തിൽനിന്നു് ആദ്യമായി പ്ര സംഗിച്ച ആ രംഗം ഞാൻ സ്മരിക്കുന്നു. ഞാൻ പ്രസിഡൻറായിരുന്ന കാൎത്തിക പ്പള്ളി താലൂക്കു കോൺഗ്രസ്സ് കമ്മററി യുടെ കൺവെൻഷനിൽ ഉൽഘാടക നായി സംസാരിച്ചാണു്—1947-ലാണ തു്—ശ്രീ മന്നം സ്റ്റേററു കോൺഗ്രസ്സുമാ യി പരസ്യമായി ബന്ധപ്പെട്ടതു്. അന്ന വിടെ ചെയ്ത പ്രസംഗത്തിനുതന്നെയാ യിരുന്നു, സർ രാമസ്വാമിഅയ്യർ ശ്രീ മന്നത്തിനെ ജയിലിൽ അടച്ചതും."

ഈ സമരകാലഘട്ടത്തെപ്പററി കേള പ്പൻ 16 വർഷം മുൻപു് 1948-ൽ എ ഴുതിയതിങ്ങനെയാണു്: "മന്നം സമുദാ യത്തോടു തനിക്കുള്ള കൎത്തവ്യമെല്ലാം നിർവ്വഹിച്ചു് ഉത്തരവാദിത്വഭരണത്തി നുവേണ്ടി വെമ്പുന്ന നാട്ടുകാരുടെ നേതൃ ത്വം കൈയേല്ക്കുവാനുറച്ചു് സ്റ്റേററ് കോൺഗ്രസ്സിൽ ചേൎന്നു് തന്റെ നേട്ടങ്ങ ളായി അദ്ദേഹം അഭിമാനിച്ചിരുന്ന സ്ഥാപനങ്ങളുടെ നാശം വേണ്ടിവ ന്നാൽ കണ്ണിമയ്ക്കാതെ കാണുവാൻത ന്നെ ധൈര്യപ്പെട്ടിറങ്ങിയപ്പോൾ മന്ന ത്തിൻെറയും അദ്ദേഹത്തിൻെറ സേവ നങ്ങളുടെയും വളച്ച് നേർവഴിക്കാണെ ന്നു വ്യക്തമായിരുന്നു. ഈ തീരുമാനം ചെയ്തകാലത്തു് മന്നം ശാന്തനും, ദൃഢ ചിത്തനും ആയി കാണപ്പെട്ടിരുന്നു. അ ന്നു പലപ്പോഴും ഞാൻ കണ്ട ആ പു ഞ്ചിരി മനസ്സിൽ അലതല്ലിയിരുന്ന വി കാരങ്ങളെ മറച്ചുവയ്ക്കാനുള്ളതായിരു

ന്നു. സ്റ്റേററ്കോൺഗ്രസ്സ് നേതാക്കന്മാരുടെ ഒരു രഹസ്യയോഗത്തിൽ ബലവാനും, ബുദ്ധിശാലിയും, തന്ത്രജ്ഞനുമായ ഒരു ശത്രുവിനെ നേരിടുക എന്ന വിഷമപ്രശ്നത്തിലെത്തിയപ്പോൾ ഒരു തീരുമാനം ചെയ്യുവാൻ പണിപ്പെടുന്ന നേതാക്കന്മാർക്കും, സമരത്തിനു വെമ്പുന്ന അനുയായികൾക്കും മന്നത്തിന്റെ ആ ചെറിയ സംഭാഷണം ഒരുപോലെ ആശ്വാസംനല്കി. ആ നേതാക്കന്മാർ എന്റെ കണ്ണിൽ പെട്ടതു് ഒരു അവലംബവുമില്ലാതെ ആകാശത്തിൽ തൂങ്ങി നില്ക്കുന്നതായിട്ടായിരുന്നു. മന്നത്തിന്റെ വാദങ്ങൾ അവർ നിന്നിരുന്ന നിലം കുഴിച്ചുകോരിക്കളഞ്ഞിരുന്നു. സർ സി. പി.യുടെ അമേരിക്കൻമാതൃകയിലുള്ള പരിഷ്കാരങ്ങൾ ഒന്നു പരീക്ഷിച്ചുനോക്കിയാലോ എന്നുണ്ടായ സംശയം പാടേ നീങ്ങി, സമരത്തിനുതന്നെ ഒരുങ്ങുവാൻ അദ്ദേഹം ഏതാനും വാക്കുകൾ കൊണ്ടു് ഉന്നയിച്ച കാരണങ്ങൾ എല്ലാവരേയും ഒരുപോലെ തൃപ്തിപ്പെടുത്തി. സമരത്തിനുതന്നെ തീരുമാനിച്ചാണു് അവർ പുറത്തിറങ്ങിയതു്...പൂർണ്ണവിജയത്തിൽ പര്യവസാനിച്ച ആ സമരത്തിന്റെ വിജയത്തിൽ എത്രയും പ്രധാനപ്പെട്ട ഒരു പങ്കു് ശ്രീ മന്നത്തു പത്മനാഭ പിള്ളയ്ക്കുണ്ടെന്നു് നിസ്സംശയം പറയാം...'' കേളപ്പൻ ഇതിൽ പറയുന്ന രഹസ്യയോഗം പറവൂരിൽ റ്റി. കെ.യുടെ വസതിയിൽ കൂടിയ നേതൃസമ്മേളനം തന്നെയാണു്.

1947 മേയ് 25-ാംതീയതിയിലെ ചരിത്രപ്രസിദ്ധിയാർജ്ജിച്ച മുതുകുളം പ്രസംഗത്തെത്തുടൎന്നു് ജൂൺ 14-ാംതീയതി അർദ്ധരാത്രിക്കു പെരുന്നയിലുള്ള വസതിയിൽവച്ചു് അദ്ദേഹത്തെ അറസ്റ്റു ചെയ്തു. ജൂലായ് ഒന്നാംതീയതി ചാർജ്ജ്ചെയ്യപ്പെട്ട കേസ്സ് കൊല്ലം ഡിസ്ട്രിക്ട് മജിസ്ട്രേട്ടുകോടതിയിൽ 8-ാംതീയതി വിധിയായി. മന്നത്തു പത്മനാഭപിള്ളയെ രണ്ടുവർഷത്തെ കഠിനതടവിനു സർ സി. പി.യുടെ സർക്കാർ ശിക്ഷിച്ചു ജയിലിലടച്ചു. ഇതിനിടയ്ക്കാണു രോഗാതുരയും ദുഃഖാർത്തയുമായ അദ്ദേഹത്തിന്റെ മാതാവു മരിച്ചതു്. 1947 ആഗസ്റ്റ് 15-ാംതീയതി അർദ്ധരാത്രിക്കു ഭാരതം സ്വതന്ത്രയായി. ബ്രിട്ടീഷ്ഭരണം ഭാരതത്തിൽനിന്നും എന്നെന്നേക്കുമായി വിട്ടുപിരിഞ്ഞു. മന്നത്തിനെ തുറുങ്കിൽ അടച്ചു് ഏകാധികാരഭരണമേധാവിചമഞ്ഞ സർ സി. പി. തിരുവിതാംകൂർ വിടേണ്ടിവന്നു. സർ സി. പി.യുടെ 'അമേരിക്കൻമോഡലും' 'സ്വതന്ത്രതിരുവിതാംകൂർ'പ്രസ്ഥാനവും അങ്ങനെ അപ്രത്യക്ഷമായി. സെപ്തംബർ 1-ാംതീയതി മന്നം ജയിൽവിമോചിതനായി പൊതുജനമദ്ധ്യത്തിൽ പ്രത്യക്ഷപ്പെട്ടു. തിരുവിതാംകൂറിലെ സ്വാതന്ത്ര്യസമരത്തെ പരിപൂർണ്ണവിജയത്തിലേക്കു നയിച്ച, തങ്ങളുടെ അനിഷേധ്യനായ നേതാവിനെ ജനങ്ങൾ ഹർഷോത്സാഹപുളകിതരായി സ്വീകരിച്ചു.

## VI

അനന്തരം പ്രായപൂർത്തി വോട്ടവകാശപ്രകാരം തിരുവിതാംകൂറിൽ ആദ്യമായി നടന്ന തിരഞ്ഞെടുപ്പിൽ പത്തനംതിട്ട നിയോജകമണ്ഡലത്തിൽനിന്നു വിജയിച്ചു് അദ്ദേഹം നിയമസഭാസാമാജികനായി. 1949 ആഗസ്റ്റ്മാസത്തിൽ ആദ്യമായി രൂപീകരിച്ച തിരുവിതാംകൂർ ദേവസ്വംബോർഡിന്റെ പ്രസിഡൻറായി. എന്നാൽ, എഴുപതു വയസ്സു കഴിഞ്ഞ അക്കാലത്തും സർവീസ് സൊസൈററിയുടെ കോളേജുകൾ സംബന്ധിച്ചുംമറ്റും പൊതുജനപ്രയോജനപ്രദങ്ങളായ നിരവധി ഭാരിച്ച കർത്തവ്യങ്ങൾ നിർവ്വഹിക്കുവാൻ ബാദ്ധ്യസ്ഥനായി പ്രവർത്തിക്കേണ്ടിയിരുന്നതിനാൽ നിയമസഭാസാമാജികത്വം അ

ദ്ദേഹത്തിനു് ഒരു ഭൂഷണമോ മേന്മയോ ആയിത്തോന്നിയില്ലെന്നു മാത്രമല്ല, കുറെയെല്ലാം പാരതന്ത്ര്യത്തിനിടയാക്കുന്ന ആവശ്യമില്ലാത്ത സമയനഷ്ടമായും തോന്നുകയാണുണ്ടായതു്. തന്റെ മനസ്സിൽ നിറഞ്ഞുനിന്നിരുന്ന ഹൈന്ദവ ഏകീകരണം, അനാചാരധ്വംസനം, ദേവാലയപരിഷ്കരണം എന്നീ പദ്ധതികൾ കുറെയെല്ലാം നടപ്പിൽവരുത്താനൊരവസരം എന്ന നിലയിൽ മാത്രമാണു് ദേവസ്വംബോർഡിന്റെ അദ്ധ്യക്ഷപദം സ്വീകരിച്ചതു്.

ഉദ്ദേശം ഒരു പത്തുകൊല്ലക്കാലത്തേക്കു് സജീവരാഷ്ട്രീയത്തിൽ പ്രവേശിക്കാതെ സാമൂഹ്യപ്രവർത്തനങ്ങളിലും എൻ. എസ്സ്. എസ്സിന്റെ വളർച്ചയിലും ദത്തശ്രദ്ധനായി അവിശ്രമം പരിശ്രമിച്ചു. ഇതിനിടയ്ക്കു തിരുവിതാംകൂറിലെ കോൺഗ്രസ്സിന്റെ നിറവും ഭാവവും മാറി. ഉത്തരവാദഭരണത്തിനുവേണ്ടി സമരംചെയ്ത കോൺഗ്രസ്സ് സംഘടന, ഭരണം നടത്തുവാൻ അധികാരരാഷ്ട്രീയത്തിന്റെ കുപ്പായവും മുടിയും അണിഞ്ഞൊരുങ്ങി. വർഗ്ഗീയതയും, സ്വജനപക്ഷപാതവും, കുറെയൊക്കെ അധികാരമദത്തിന്റെ അഹന്തയും, വിളയാടി. ചുവടും പൂർവ്വചരിത്രവും മറന്നു. വർഗ്ഗീയതയുടെ അതിപ്രസരം നേതൃസ്ഥാനങ്ങളെ ചലിപ്പിച്ചു. ഒപ്പുശേഖരണം മുതൽ അസ്സൽ കുതികാൽവെട്ടുവരെയുള്ള വിവിധ അടവുകൾ പ്രയോഗിക്കപ്പെട്ടു. തിരു-കൊച്ചി സംസ്ഥാനവും അതിനുശേഷം കേരളസംസ്ഥാനവും രൂപംപ്രാപിച്ചു. മന്ത്രിസഭകൾ പലതും പോയി, പലതും വന്നു. നഗ്നമായ വർഗ്ഗീയതയുടെ കയ്യാംകളികൾ സമുദായങ്ങളെ തമ്മിൽതമ്മിൽ അകറ്റി. കോൺഗ്രസ്സ് ക്ഷീണിച്ചു. സമുദായപ്രവർത്തനങ്ങളിൽ മുഴുവൻ സമയവും മുഴുകിയിരുന്ന മന്നം ചിലപ്പോഴെല്ലാം ദൃഢസ്വരത്തിൽ ചില താക്കീതുകൾ നല്കിയതല്ലാതെ രാഷ്ട്രീയപ്രവർത്തനങ്ങളിൽ സജീവമായി ഏർപ്പെട്ടില്ല. 1956 നവംബർ 1-ാംതീയതി ഐക്യകേരളസ്വപ്നം യാഥാർത്ഥ്യമായിത്തീരുകയും കേരളസംസ്ഥാനം രൂപീകരിക്കപ്പെടുകയും ചെയ്തതിൽ എല്ലാവരും ആഹ്ലാദിച്ചു. ആ സുദിനം ഒരു ഉത്സവമായി ആഘോഷിച്ചു. കോൺഗ്രസ്സിലെ സ്വാർത്ഥതയും വർഗ്ഗീയതയും വളർന്നുവളർന്നു് 1957-ലെ പൊതുതിരഞ്ഞെടുപ്പിൽ ആ കക്ഷി ദയനീയമായി പരാജയമടഞ്ഞു. ലോകചരിത്രത്തിൽ ആദ്യമായി കമ്മ്യൂണിസ്റ്റുപാർട്ടി ബാലട്ടുപെട്ടിയിൽക്കൂടി അധികാരത്തിൽ വന്നു.

അന്നത്തെ കോൺഗ്രസ്സ് നേതൃത്വത്തിന്റെയും പ്രവർത്തകരുടെയും കൊള്ളരുതായ്കയും വർഗ്ഗീയതയും കണ്ടു സഹികെട്ട മന്നം, പുതിയ ഭരണത്തിന്റെ പോക്കു് സസൂക്ഷ്മം വീക്ഷിച്ചുകൊണ്ടിരുന്നു. നമ്മുടെ പ്രിയപ്പെട്ട പണ്ഡിററ് ജവഹർലാൽ നെഹ്റു പോലും ആ കമ്മ്യൂണിസ്റ്റ്ഭരണത്തെ ഔദാര്യപൂർവ്വം ആദ്യമൊരിക്കൽ അഭിനന്ദിച്ചിട്ടുണ്ടു്. പക്ഷേ, ഇ. എം. ശങ്കരൻനമ്പൂരിപ്പാടിന്റെ നേതൃത്വത്തിൽ ഭരണഭാരമേറ്റ ആ മന്ത്രിസഭ ചുവടു മറന്നും, കേരളത്തിന്റെ പ്രത്യേക സാഹചര്യങ്ങളും സാമൂഹ്യ സംവിധാനക്രമങ്ങളും കണക്കിലെടുക്കാതെയും ഉച്ഛൃംഖലമായി നടത്തിയ താന്തോന്നിത്തങ്ങൾ സാമാന്യജനങ്ങൾക്കു സഹിക്കാനും പൊറുക്കാനും സാധിക്കുന്നവയായിരുന്നില്ല. മറ്റു വിദൂരരാജ്യങ്ങളിലെ സാഹചര്യങ്ങൾക്കനുസരിച്ചു രൂപംകൊണ്ട തത്വസംഹിതകളെ ഗ്രന്ഥങ്ങളിൽക്കണ്ടപടി വിശ്വസിച്ചനുവർത്തിക്കാൻ ശ്രമിച്ചു് പ്രായോഗികബുദ്ധിദാരിദ്ര്യം പ്രകടിപ്പിച്ച ഇ. എം.എസ്സ്., കമ്മ്യൂണിസത്തിന്റെ തനിനിറവും വിശ്വരൂപവും കേരളീയർക്കു കാണിച്ചുകൊടുത്തു. അനുഭാവത്തോടെയോ ഉദാസീനരായി

ട്ടോ, വോട്ടു രേഖപ്പെടുത്തി വിജയിപ്പിച്ച ശുദ്ധഗതിക്കാരായ സാമാന്യജനതയിൽ കമ്മ്യൂണിസത്തോടു വെറുപ്പും ഭയവും ഉളവാക്കുവാനേ ഈ. എം. എസ്സിന്റെ ഭരണനയത്തിനു സാധിച്ചുള്ളു. തങ്ങളെ അധികാരത്തിലേക്കു പരീക്ഷണാത്ഥം ഏററിയിരുത്തിയ ജനതയെ വിസ്മരിച്ചും, നെടുനാൾ ഭരിക്കുന്നതിനു സ്വാത്ഥമൂത്തികളായ ചില വർഗ്ഗീയ നേതാക്കളെയും സംഘടനകളെയും കൂട്ടുപിടിക്കേണ്ടതുണ്ടെന്നു തെററിദ്ധരിച്ചും അതിശീഘ്രം ജനദ്രോഹപരമായ നിയമങ്ങൾ നിമ്മിച്ചും, ഉത്തരവുകൾ പാസ്സാക്കിയും അക്ഷമ പ്രദശിപ്പിച്ച 'ഈ. എം. എസ്സ്. ഭരണ'ത്തിനെതിരെ കേരളത്തിൽ ഉടനീളം പ്രതിഷേധവും അമഷവും ആളിക്കത്തി. ദുരപദിഷ്ടമായ ഈ ഭരണത്തിൽ ജീവിതമൂല്യങ്ങളും സാമൂഹ്യനീതിയും ചില സമുദായങ്ങളുടെ അഭിമാനവും നിലനില്പുതന്നെയും അപകടത്തിലായതു കണ്ടുംകൊണ്ടു് മൗനംഭജിക്കാൻ ക്ഷമാനിധിയായ മന്നത്തിനുപോലും സാദ്ധ്യമായില്ല. താൻ ജീവനിലും ഉപരിയായി സ്നേഹിക്കുന്ന ജനസഞ്ചയത്തെയും രാജ്യത്തെയും കമ്മ്യൂണിസ്റ്റ്നീരാളിയുടെ 'വിടാപ്പിടി'യിൽനിന്നു വിമോചിപ്പിക്കുവാൻ ഉഗ്രപ്രതിജ്ഞയെടുത്തുകൊണ്ടു്, തന്റെ വാർദ്ധക്യത്തെയും അനാരോഗ്യത്തെയും വിഗണിച്ചുകൊണ്ടു്, മന്നത്തു പത്മനാഭൻ വീണ്ടും രാഷ്ട്രീയസമരരംഗത്തിറങ്ങി. ഭീഷ്മപ്രതാപനായ തങ്ങളുടെ പ്രിയപ്പെട്ട ധീരസേനാനിയുടെ പിന്നിൽ കേരളത്തിലെ ജനലക്ഷങ്ങൾ അണിനിരന്നു. ജനാധിപത്യസമ്പ്രദായമനുസരിച്ചു് അധികാരത്തിലെത്തിയശേഷം ഭരണഘടനാവിധേയവും വ്യവസ്ഥാപിതവും എന്ന ബാഹ്യവേഷത്തിൽ ഏകാധിപത്യപരമായ ദുർഭരണം നടത്തിയ കമ്മ്യൂണിസ്റ്റ് പാർട്ടിയെ ഭരണകൂടത്തിൽനിന്നു ബഹിഷ്കരിക്കുവാനുള്ള കഴിവു് അന്നു കേരളത്തിൽ ഒരു രാഷ്ട്രീയപാർട്ടിക്കും ഇല്ലായിരുന്നു എന്നു നിസ്സംശയം പറയാം. കമ്മ്യൂണിസ്റ്റ്പാർട്ടിയുടെ ലോകപ്രസിദ്ധമായ 'പിടിവിടാ'സ്വഭാവവും ഇൻഡ്യൻഭരണഘടനയുടെ സ്വാതന്ത്ര്യോദാരമായ ജനാധിപത്യഗുണവും നല്ലതുപോലെ അറിയാവുന്നവക്കു വിശ്വസിക്കാനസാദ്ധ്യമായ അത്യത്ഭുതവിജയമാണു് വയോവൃദ്ധനും സമരതന്ത്രവിജ്ഞാനവൃദ്ധനുമായ മന്നത്തിന്റെ നേതൃത്വം 'കേരളവിമോചനസമര'ത്തിനു നേടിക്കൊടുത്തതു്. അതോ, കേവലം മൂന്നുമാസംകൊണ്ടു്!!

1959 മാർച്ച് 8-ാംതീയതി പെരുന്നയിൽ കൂടിയ അഖിലകേരള നായർ പ്രതിനിധിസമ്മേളനത്തിൽ മന്നം ചെയ്ത ഉജ്ജ്വലത്തായ പ്രഭാഷണം അന്നത്തെ കേരളരാഷ്ട്രീയപ്രശ്നങ്ങളെ സമത്ഥമായി വിശകലനംചെയ്തുകൊണ്ടും, രാജ്യത്തെയും രാജ്യവാസികളിൽ ജനാധിപത്യവിശ്വാസികളായ നല്ല ഒരു വിഭാഗത്തെയും അഭിമുഖീകരിച്ചിരിക്കുന്ന കമ്മ്യൂണിസ്റ്റ് വിപത്തിനെതിരായി സമരംചെയ്യുവാൻ രാജ്യരക്ഷാപാരമ്പര്യസമ്പന്നരുൾപ്പെട്ട മഹത്തായ നായർസമുദായത്തിനുള്ള ധാമ്മികബാദ്ധ്യത വിശദീകരിച്ചുകൊണ്ടും ഉള്ളതായിരുന്നു. പ്രക്ഷോഭണം ഉടനടി ആരംഭിക്കുവാനും, സമരരംഗത്തു് മഹാനായ നേതാവിന്റെ ആഹ്വാനമനുസരിച്ചു് കേരളത്തിലെ നായന്മാർ ഒന്നടങ്കം അണിനിരക്കുവാനും ആ സമ്മേളനം തീരുമാനമെടുത്തു. വർഗ്ഗീയമായ ചിന്ത ഇനിയും വച്ചുപുലത്തുന്നതു് വിനാശകരമാണെന്നും സവ്വസമുദായമൈത്രിയും ഐക്യവുംകൊണ്ടു മാത്രമേ വിജയം രാഷ്ട്രീയരംഗത്തു ലഭ്യമാകയുള്ളു എന്നും ഇതിനകം അനുഭവംകൊണ്ടു പഠിച്ച ഇതരസമുദായക്കാരായ കോൺഗ്രസ്സുകാരും രംഗത്തു വന്നു.

മന്നത്തിന്റെ നേതൃത്വം സ്വീകരിക്കുവാനും പ്രക്ഷോഭണത്തിൽ പരിപൂർണ്ണമായി പങ്കെടുക്കുവാനും അവരും നിശ്ചയിച്ചു. തദനുസരണം 1959 മേയ് 1-ാം തീയതി പെരുന്നയിൽ ഒരു സർവസമുദായ പ്രതിനിധിസമ്മേളനം ചേരുകയും കമ്മ്യൂണിസ്ററുസക്കാരിനെ നിഷ്കാസനം ചെയ്യുവാനുള്ള സമരം ആരംഭിക്കുവാൻ തീരുമാനിക്കുകയും ചെയ്തു. സമരത്തിൻെറ സംവിധായകനും അനിഷേധ്യനേതാവുമായി മന്നത്തിനെത്തന്നെ തെരഞ്ഞെടുത്തു. വീണ്ടും മെയ് 17-ാംതീയതി അതിവിപുലമായ ഒരു ജനപ്രതിനിധിസമ്മേളനം ചേന്ന് സമരത്തിൻെറ വിശദപരിപാടികൾ രൂപീകരിച്ചു.

കോട്ടയം പട്ടണമദ്ധ്യത്തിൽ തിരുനക്കരമൈതാനത്തു് മേയ്മാസത്തിൽ കൂടിയ 'ഹിന്ദുക്രൈസ്തവമുസ്ലിം ഐക്യ' മഹാസമ്മേളനത്തിൽവച്ചു് 'സർവസമുദായ ഐക്യം' ശാശ്വതീകരിക്കുകയും മന്നം സമരത്തിൻെറ പരമോന്നത സേനാനി എന്ന നിലയിൽ ഔപചാരികമായി സമരപ്രഖ്യാപനം നടത്തുകയും ചെയ്തു. കോട്ടയം പട്ടണം ദശിച്ചിട്ടുള്ള ഏററവും വലിയ മഹായോഗങ്ങളിൽ ഒന്നായിരുന്നു അതു്. 1947 മേയ് 25-ലെ മുതുകുളം പ്രസംഗംപോലെയോ അതിലുമുപരിയായോ ചരിത്രപ്രസിദ്ധിക്കർഹതയുള്ളതാണു് ഒരു വ്യാഴവട്ടത്തിനുശേഷം 1959 മേയ് മാസത്തിൽ ഉണ്ടായ കോട്ടയം പ്രഖ്യാപനം. സുസംഘടിതവും അനിതരസാധാരണമായ അച്ചടക്കത്തിനു വിധേയവുമായ ഒരു പൊതുജനപ്രക്ഷോഭണത്താൽ ലോകത്തിലാദ്യമായി ഒരു കമ്മ്യൂണിസ്ററുഭരണത്തെ നിർമ്മാജ്ജനംചെയ്യുക എന്ന അത്യത്ഭുതപ്രവൃത്തികൊണ്ടു് സവ്വരാജ്യങ്ങളെയും വിസ്മയിപ്പിച്ച 'കേരളവിമോചനസമരം' സംബന്ധിച്ച സുപ്രധാനമായ പ്രഖ്യാപനം ചെയ്ത ആ മൈതാനത്തുതന്നെയാണു് 'മന്നം ശതാഭിഷേകസ്മാരകറോസ്ട്രം' എന്ന കമനീയമായ പ്രസംഗമണ്ഡപം പണികഴിപ്പിച്ചിട്ടുള്ളതു്. സവ്വസമുദായമൈത്രിയുടെയും, ജനാധിപത്യവിജയത്തിൻെറയും, സവ്വോപരി മന്നത്തിൻെറ 'വിമോചനസമരനേതൃത്വ'ത്തിൻെറയും ഒരെളിയ സ്മാരകമായി ഭാവിതലമുറകൾക്കു പ്രചോദനദായകമായി എന്നും ഈ പ്രഭാഷണവേദി പരിലസിക്കും!

1959 ജൂൺ 12-ാംതീയതി രാജ്യവ്യാപകമായി ആചരിച്ച ഹത്താൽ പരിപൂർണ്ണവിജയമായിരുന്നു. തുടന്നു് ജൂൺ 15-ാംതീയതി ഐതിഹാസികമായ വിമോചനസമരം ആരംഭിച്ചു. മന്നത്തിൻെറ ആഹ്വാനമനുസരിച്ചു് സ്ത്രീജനങ്ങളും ആയിരക്കണക്കിനു് സമരത്തിൻെറ മുന്നണിയിൽ പ്രത്യക്ഷപ്പെട്ടു. മദ്ദനങ്ങൾ, വെടിവയ്പുകൾ തുടങ്ങിയ അടവുകളോടുകൂടി അന്നത്തെ കമ്മ്യൂണിസ്റ്റു സക്കാർ പയററിനോക്കിയ പൈശാചികനൃത്തം ബഹുജനരോഷത്തെ ശതഗുണീഭവിപ്പിച്ചതേയുള്ളു. ജൂലൈ 9-ാം തീയതി അങ്കമാലിയിൽനിന്നാരംഭിച്ച 'ജീവശിഖായാത്ര' രാഷ്ട്രീയസമരചരിത്രത്തിൽ വിസ്മയകരമായ ഒരസാധാരണ സംഭവംതന്നെയായിരുന്നു. ജൂലൈ 15-ാംതീയതി ജീവശിഖകളെ സ്വീകരിച്ചു് മന്നംതന്നെ ആ ഗംഭീരഘോഷയാത്രയെ രാജഭവനിലേക്കു നയിച്ചു. ജൂലൈ 21-ാംതീയതി അദ്ദേഹം ഡൽഹിക്കു പുറപ്പെട്ടു. പ്രധാനമന്ത്രി നെഹ്രുവിനെ സന്ദശിച്ചു കേരളത്തിലെ രാഷ്ട്രീയസ്ഥിതികളെപ്പററി വിശദീകരണം നല്കിയതിനെത്തുടന്നു് ജൂലൈ 31-ാംതീയതി കേരളഭരണം രാഷ്ട്രപതി ഏറെറടുത്തു രാഷ്ട്രീയസമരരംഗത്തു് അത്ഭുതം സൃഷ്ടിച്ച മഹാനായ സേനാനി എന്ന നിലയിൽ മന്നം ലോകപ്രസിദ്ധനായി. കേരളം ലോകരാഷ്ട്രങ്ങളു

ടെ ശ്രദ്ധയ്ക്കു സവിശേഷം പാത്രീഭവിക്കുകയും ചെയ്തു.

വിജയശ്രീലാളിതനായ മന്നം രാഷ്ട്രീയരംഗത്ത് അല്പംപോലും തങ്ങിനില്ക്കാതെ സർവ്വീസ്സൊസൈററിയുടെ സൃഷ്ടിപരപരിപാടികളിൽ വീണ്ടും ദത്തശ്രദ്ധനായി. അധികാരരാഷ്ട്രീയത്തെപ്പററിയോ അതിനോടനുബന്ധിച്ച കക്ഷിരാഷ്ട്രീയത്തെപ്പററിയോ സ്മരിക്കാൻപോലും സന്തോഷമോ സമയമോ ഇല്ലാത്ത അദ്ദേഹം തൻെറ പ്രവർത്തനങ്ങളെപ്പററിപ്പറയുന്നതുനോക്കുക: "ഞാൻ സ്വതേ ഒരു രാഷ്ട്രീയജീവിയല്ല; സാമൂഹ്യപരിഷ്കരണതല്പരനാണ്. ആവശ്യം കഴിഞ്ഞാലുടൻ രാഷ്ട്രീയരംഗത്തു തങ്ങിനില്ക്കാതെ എൻെറ പ്രവർത്തനരംഗത്തേക്കു മടങ്ങിപ്പോരികയാണു പതിവ്. രാഷ്ട്രീയപ്രവർത്തകന്മാരെക്കാൾ സാമൂഹ്യപ്രവർത്തകന്മാർക്കാണ് സൃഷ്ടിപരപരിപാടികൾ നടപ്പിൽ വരുത്താൻ കഴിവുള്ളതും സാധിക്കുന്നതും എന്ന വിശ്വാസക്കാരനാണു ഞാൻ."

വിമോചനസമരവിജയത്താൽ ആകൃഷ്ടരായ എം. ആർ. എ. പ്രവർത്തകർ അദ്ദേഹത്തെ സ്വിററ്സർലണ്ടിലേക്കു ക്ഷണിച്ചു. കോവിൽവച്ചു നടത്തുന്ന അഖിലലോക എം. ആർ. എ. പ്രതിനിധിസമ്മേളനത്തിൽ സംബന്ധിക്കുവാനും അവിടെ പ്രസംഗിക്കുവാനുംവേണ്ടി ഒരു പ്രമുഖ എം. ആർ. എ. പ്രവർത്തകനായ 'റക്സ്ഡില്ലി' സ്നേഹപൂർവ്വം നിർബ്ബന്ധിച്ചതുകൊണ്ടാണ്, തൻെറ വാദ്ധക്യത്തെയും അനാരോഗ്യത്തെയും വിസ്മരിച്ച്, ദീർഘമായ വിദേശയാത്രയ്ക്ക് അദ്ദേഹം അനുകൂലിച്ചത്. 1959 സെപ്റ്റംബർ 15-ാംതീയതി യാത്രതിരിച്ച് സ്വിററ്സർലണ്ട്, പശ്ചിമജർമ്മനി, ഇംഗ്ലണ്ട്, ഫ്രാൻസ് എന്നീ രാജ്യങ്ങൾ സന്ദർശിച്ച് ഒക്ടോബർ 12-ാം തീയതി ഡൽഹിയിൽ മടങ്ങിയെത്തി. അത്യത്ഭുതസിദ്ധികളും അമാനുഷശക്തികളും ഉള്ള ഒരു മഹാത്മാവ് എന്ന നിലയിലാണ് പാശ്ചാത്യരാജ്യപ്രതിനിധികൾ അദ്ദേഹത്തെ ഉപചരിച്ചു ബഹുമാനിച്ചത്. ജനീവാ വിമാനത്താവളത്തിലെത്തിയപ്പോൾ എം. ആർ. എ. പ്രതിനിധികൾ അദ്ദേഹത്തിനു് അതിഗംഭീരവും ഹൃദയാവർജ്ജകവുമായ സ്വീകരണം നല്കി. പാശ്ചാത്യരാജ്യങ്ങളിൽ പതിവില്ലാത്തവിധം പുഷ്പഹാരംതന്നെ അണിയിക്കുകയും മലയാളത്തിൽ സ്വാഗതഗാനം പാടുകയും ചെയ്തു. കോവിലെ സമ്മേളനത്തിനിടയ്ക്ക് മൂന്നുപ്രാവശ്യം അദ്ദേഹം പ്രസംഗിച്ചു. യൂറോപ്പ് ആദ്യമായി കേട്ട മലയാളപ്രസംഗങ്ങളായിരുന്നു അവ. മലയാളവാണീസൗകുമാര്യം സദസ്യരെ വളരെ രസിപ്പിച്ചു. പി. സദാശിവൻ പിള്ള ഈ പ്രസംഗങ്ങൾ ഇംഗ്ലീഷിലേക്കു തർജ്ജമചെയ്തു. അതേസമയം തന്നെ ഏഴു ഭാഷകളിലേക്ക് ഒരുമിച്ചു പരിഭാഷപ്പെടുത്താനുള്ള ഏർപ്പാടുകൾ അവിടെ സജ്ജമാക്കിയിരുന്നു. പശ്ചിമജർമ്മനിയിലെ പ്രധാന കല്ക്കരികേന്ദ്രമായ 'റൂർലാൻഡി'ൽ മൂന്നുദിവസത്തെ താമസത്തിനുശേഷം ലണ്ടൻപട്ടണം സന്ദർശിച്ചു. 'ഓക്സ്ഫോർഡ്' സർവകലാശാലയിൽ മലയാളഭാഷയിൽ ഒരു പ്രസംഗം ആദ്യമായി ചെയ്തതും ലണ്ടനിൽവെച്ച് 'ടെലിവൈസ്' ചെയ്ത പരിപാടിയിൽ ആദ്യമായി മലയാളഭാഷയിൽ ഒരു അഭിമുഖസംഭാഷണം നടത്തിയതും മന്നമാണെന്നു നമുക്ക് അഭിമാനപൂർവ്വം സ്മരിക്കാം!

മന്നത്തിനു് സ്വന്തമായി ഒരു രാഷ്ട്രീയമില്ലെന്നും രാജ്യരക്ഷയ്ക്കും മനുഷ്യസമുദായസുസ്ഥിതിക്കും അത്യന്താപേക്ഷിതമെന്നു കാണുമ്പോൾമാത്രം അദ്ദേഹം രാഷ്ട്രീയരംഗത്തു തൻെറ സകലസിദ്ധികളും കേന്ദ്രീകരിച്ചുകൊണ്ടു വിജയത്തിലേക്ക് രാജ്യത്തെ നയിക്കുകയാണു ചെ

യ്യാറുള്ളതെന്നും നാം കണ്ടുകഴിഞ്ഞു. അതിനാൽ ഇനിയും അദ്ദേഹം രാഷ്ട്രീയത്തിൽ സജീവമായി ഇറങ്ങുന്നതിനെപ്പററി ആക്കും പ്രവചിക്കുക വയ്യ. ഒരു കാൎയ്യം തീർച്ചയാണു്: സ്വാൎത്ഥതയും അധൎമ്മവും, അനീതിയും അക്രമവും, സ്വജനപക്ഷപാതവും, സാമൂഹ്യവഞ്ചനയും, വളൎന്നുവളൎന്നു് രാജ്യശ്രേയസ്സു് അപകടത്തിലാകുന്നതു കണ്ടുകൊണ്ടു് അദ്ദേഹം അടങ്ങിയിരിക്കയില്ലതന്നെ! സുഹൃത്തുക്കളും ആരാധകരും എത്രതന്നെ തടഞ്ഞാലും അനാരോഗ്യവും വാൎദ്ധക്യവും എത്രമാത്രം വിലക്കിയാലും അനീതിയുടെ വേരറുക്കുവാൻ, ധാൎഷ്ട്യത്തിന്റെ പല്ലുപറിക്കാൻ, വൎഗ്ഗീയതയുടെ ഉഗ്രാട്ടഹാസത്തെ നിശ്ശബ്ദമാക്കുവാൻ യഥാകാലം ആവശ്യാനുസരണം മന്നം ഇറങ്ങുകതന്നെ ചെയ്യും. ഇനിയും ഒരു സമരനേതൃത്വത്തിന്റെ കഠിനക്ലേശം സഹിക്കുവാൻ അദ്ദേഹത്തിനു കേരളം അവസരം നല്കാതിരുന്നെങ്കിൽ, എന്നു് ആഗ്രഹിച്ചുപോകയാണു്. എത്ര ഉന്നതസ്ഥാനത്തിന്റെ ആശീർവാദത്തോടുകൂടിയായാലും ഒരു വൎഗ്ഗീയമേധാവിത്വത്തിനും ഇതരസമുദായമർദ്ദനത്തിനും ശ്രമിക്കുന്ന ഉപജാപകവൃന്ദം കേരളത്തിൽ പരാജയപ്പെടുകതന്നെ ചെയ്യും. സർവ്വസമുദായസാഹോദൎയ്യംകൊണ്ടുമാത്രമേ കേരളത്തിൽ ഐശ്വൎയ്യം പുലരുകയുള്ളു എന്ന രാഷ്ട്രീയപാഠം പഠിപ്പിച്ച മഹാചാൎയ്യനാണു് മന്നത്തു പത്മനാഭൻ. ആ പാഠം മറക്കുന്നവരെ കേരളം പൊറുപ്പിക്കയില്ല!!

## VII

മന്നത്തു പത്മനാഭന്റെ ജീവിതമാകുന്ന മഹാമേരുവിന്റെ താഴ്ന്ന അടിവാരം മുതൽ അത്യുന്നതശൃംഗങ്ങളുടെ അഗ്രശിലാകൂടങ്ങൾ വരെ ഒന്നായി നോക്കിക്കാണുക അത്ര സുകരമല്ല.

"ഞാൻ രണ്ടാംക്ലാസ്സിൽ പഠിച്ചുകൊണ്ടിരുന്നപ്പോൾ ഫീസിനും പുസ്തകത്തിനും വേണ്ട നിസ്സാരസംഖ്യ ഇല്ലാതിരുന്നതുകൊണ്ടു് എന്റെ ആ ചെറുരൂപത്തിലുള്ള പഠിപ്പുപോലും നിൎത്തേണ്ടിവന്നു" എന്നു തന്റെ ബാല്യകാലത്തെപ്പററി അനുസ്മരിക്കുന്ന മന്നം ഇന്നു് ലക്ഷോപലക്ഷം ബാലികാബാലന്മാൎക്കു ജാതിമതഭേദചിന്തകൂടാതെ വിദ്യാഭ്യാസസൗകൎയ്യം നല്കുന്ന എത്രയെത്ര വിദ്യാലയങ്ങളും കലാലയങ്ങളും നിൎമ്മിച്ചുകഴിഞ്ഞു? ഇന്നും നിൎമ്മിച്ചുകൊണ്ടിരിക്കുന്നു! എത്രയെത്ര ദരിദ്രക്കുട്ടികൾക്കു് സാമ്പത്തികസഹായവും വിദ്യാഭ്യാസവേതനവും സൗജന്യവിദ്യാഭ്യാസവും നല്കാൻ വ്യവസ്ഥ ചെയ്തിരിക്കുന്നു! എന്നാൽ ഈ മഹാസ്ഥാപനങ്ങളിൽ ഓരോന്നിന്റെയും പിന്നിൽ വിസ്മയകരമായ ത്യാഗത്തിന്റെയും കഠിനക്ലേശത്തിന്റെയും പറഞ്ഞാലൊടുങ്ങാത്ത യാതനകളുടെയും നൂറുനൂറു കഥകൾ നിത്യനൂതനങ്ങളായി നിലകൊള്ളുന്നുണ്ടു്. അവതന്നെ ഒരു മഹാപ്രബന്ധത്തിനു വകനല്കുന്നവയാകയാൽ ഇവിടെ വിസ്തരിക്കുന്നില്ല.

12 വയസ്സായപ്പോൾത്തന്നെ "അമ്മയുടെ ബുദ്ധിമുട്ടോർത്തു് താലൂക്കുകച്ചേരിയിൽ പോയി ഹർജി എഴുതിക്കൊടുത്തു കാശുണ്ടാക്കാൻ ശ്രമിച്ച" ആ ദരിദ്രബാലൻ തന്റെ കുടുംബമായ നായർ സർവ്വീസ്സൊസൈറ്റിക്കു് ഇക്കഴിഞ്ഞ അൻപതുകൊല്ലംകൊണ്ടു് കോടിക്കണക്കിനുള്ള ധനം സമ്പാദിച്ചു. തോട്ടങ്ങളും മററുമായി പതിനായിരത്തിൽപ്പരം ഏക്കർ ഭൂമിയും, ഗംഭീരമന്ദിരങ്ങളോടുകൂടിയ പതിനഞ്ചിൽപ്പരം കോളേജുകളും, തൊണ്ണൂറോളം സ്കൂളുകളും, ഹോസ്റ്റലുകളും കൂടാതെ, പഞ്ചസ്സാരവ്യവസായശാല, മെഡിക്കൽമിഷൻ ആസ്പത്രികൾ, ആതുരശുശ്രൂഷാകേന്ദ്രങ്ങൾ എന്നിങ്ങനെ അ

മൂല്യങ്ങളായ എന്തെല്ലാം നേട്ടങ്ങളാണ് എൻ. എസ്സ്. എസ്സിനു് ഈ ചുരുങ്ങിയ കാലഘട്ടത്തിൽ ഉണ്ടാക്കിയിട്ടുള്ളതു്! മന്നത്തിൻെറ ഏകപുത്രിയായ കുട്ടിയമ്മയുടെ ബാല്യകാലസ്മരണകളിൽ ഒരു ഭാഗം ഇങ്ങനെയാണു്:

''ധാരാളം വളർത്തിയ തലമുടിയുടെ തുമ്പു കെട്ടിവെച്ചു് തലയുടെ ഒരു വശത്തേക്കിട്ടു്, ചടച്ചു പൊക്കമുള്ള സുന്ദരനും മുപ്പത്തഞ്ചുകാരനുമായ എന്റെ അച്ഛൻ അതിരാവിലെ കുളിച്ചു് നെററിയിലും ദേഹത്തും മുരിങ്ങക്കാപ്രമാണത്തിലുള്ള ഭസ്മക്കുറികളും ഭംഗിയൊത്ത ചന്ദനപ്പൊട്ടും ധരിച്ചു് സുസ്മേരവദനനായി കേസ്സുകെട്ടുകൾ പരിശോധിച്ചുകൊണ്ടു് മന്നത്തെ പഴയ ചാവടിയിൽ കസേരയിൽ ഇരിക്കുന്നതായ ഓർമ്മ എൻെറ മനസ്സിൽനിന്നും മാഞ്ഞിട്ടില്ല. ഞങ്ങളെല്ലാവരും അച്ഛൻെറ സുഗ്രീവാജ്ഞയ്ക്കു വിധേയരായി നിശ്ശബ്ദരായി ഗൃഹകാര്യങ്ങളിൽ ഏർപ്പെട്ടിരുന്നു. എനിക്കോർമ്മവച്ച നാൾമുതൽ ദാരിദ്ര്യം അവിടെയുണ്ടായിട്ടില്ലെന്നതന്നെയല്ല, ഇന്നാട്ടിലെ മററു പ്രബലകുടുംബങ്ങൾക്കസൂയതോന്നത്തക്കവണ്ണം സുഖമായ ജീവിതം നയിക്കയും ചെയ്തിരുന്നു. അന്നു് അച്ഛൻെറ കുടുംബമായ മന്നത്തു് എൻെറ അച്ഛനമ്മമാരും, അച്ഛൻെറ നാലു സഹോദരന്മാരും, അമ്മൂമ്മയും, അമ്മൂമ്മയുടെ രണ്ടാമത്തെ ഭർത്താവായ കളത്തിൽ വേലുപ്പിള്ള അപ്പൂപ്പനും അച്ഛൻെറ അഭ്യുദയകാംക്ഷിയായ ഭക്തൻ ഗോവിന്ദപ്പിള്ളയമ്മാവനും ഭാര്യയും ഉണ്ടായിരുന്നു. ഇവരുടെയെല്ലാം സകല ചുമതലകളും അച്ഛൻതന്നെ വഹിച്ചിരുന്നു.''

ഇപ്രകാരമുള്ള ഒരു വലിയ കുടുംബം തന്നെത്തന്നെ ആശ്രയിച്ചുകഴിഞ്ഞിരുന്ന കാലത്താണ്, സമുദായസേവനത്തിനായി ജീവിതം സ്വയം അർപ്പിച്ചു്, വക്കീൽവേല രാജിവെച്ചു്, അമ്മയെ നമസ്കരിച്ചു യാത്രചോദിച്ചു്, കുടുംബാംഗങ്ങളെ ഈശ്വരസന്നിധിയിൽ സമർപ്പിച്ചു്, ഒരു പൈസ കൈയിൽ ഇല്ലാതെ വീട്ടുവിട്ടിറങ്ങിയതു്. അതിനുശേഷം കുടുംബസംരക്ഷണച്ചുമതല പഴയപോലെ കൈയേൽക്കുകയോ കുടുംബത്തിലേക്കു് എന്തെങ്കിലും സമ്പാദിക്കുകയോ ചെയ്തിട്ടില്ല. എന്നാൽ അഹർന്നിശം പ്രയത്നിച്ചു് സർവ്വീസ്സൊസൈററിയാകുന്ന കുടുംബത്തെ, ഇപ്പോഴും സമ്പന്നമാക്കിക്കൊണ്ടിരിക്കുന്നു.

24-ാമത്തെ വയസ്സിൽ തുരുത്തി പ്രവർത്തിപ്പള്ളിക്കൂടം ഒന്നാംവാദ്ധ്യാരായിരിക്കുമ്പോൾ തുകൊടിത്താനത്തു മേച്ചാട്ടുവീട്ടിലെ 15 വയസ്സു പ്രായമുള്ള നാരായണിയമ്മ കല്യാണിയമ്മയെ മന്നത്തുപത്മനാഭപിള്ള വിവാഹം കഴിച്ചു. കേവലം പത്തുവർഷത്തെ ദാമ്പത്യജീവിതത്തിനുശേഷം ഏകസന്താനമായ ലക്ഷ്മിക്കുട്ടിയമ്മയുടെ സംരക്ഷണച്ചുമതല മുഴുവനും ഭർത്താവിൽ നിക്ഷേപിച്ചിട്ടു് ആ സുശീലയായ സാദ്ധ്വീരത്നം ഈ പ്രപഞ്ചത്തോടു യാത്രപറഞ്ഞു പിരിഞ്ഞു. രണ്ടുവർഷത്തിനുശേഷം 1089-ൽ കീരിക്കാട്ടു് കിഴക്കേത്തറ ഗോവിന്ദപ്പിള്ളയുടെ പുത്രി കുട്ടിയമ്മയെ മന്നം വിവാഹം കഴിച്ചു. ഇതിൽ സന്താനങ്ങളൊന്നുമില്ല. ആറുവർഷത്തെ വിവാഹജീവിതത്തിനുശേഷം ആ സ്ത്രീ മസൂരിരോഗം ബാധിച്ചു മരിച്ചു. പന്ത്രണ്ടുവർഷം കഴിഞ്ഞു് 1932 മേയ് 15-ാംതീയതി ആലുവാ തോട്ടംമുഖത്തുള്ള പേഷ്കാർബംഗ്ലാവിൽവച്ചു് തോട്ടയ്ക്കാട്ടു മാധവിയമ്മയെ വിവാഹം കഴിച്ചു. ദമ്പതികൾ അന്നേതന്നെ പൊതുരംഗങ്ങളിൽ പ്രസിദ്ധിയാർജ്ജിച്ചുകഴിഞ്ഞവരും പരസ്പരം പരിചിതരുമായിരുന്നു. ഉഭയാഭിലാഷപ്രകാരം നടന്ന ഒരു വിവാഹമാണിതെന്നു പറയേണ്ടതില്ലല്ലോ. വിവാഹത്തിനു മൂന്നു

വർഷംമുമ്പ് 104 മേടമാസത്തിൽ കരുവാററായിൽവച്ചു നടത്തിയ സമസ്ത കേരള നായർമഹാസമ്മേളനത്തിൽ സ്ത്രീസമ്മേളനത്തിന്റെ അദ്ധ്യക്ഷസ്ഥാനം അലങ്കരിച്ചതു് തോട്ടയ്ക്കാട്ട മാധവിയമ്മ ആയിരുന്നു. ആ സ്ത്രീസമ്മേളനാദ്ധ്യക്ഷയെപ്പററി മന്നംതന്നെ ഇപ്രകാരം അനുസ്മരിക്കുന്നു: "എറണാകുളത്തെ സുപ്രസിദ്ധ തറവാടായ തോട്ടയ്ക്കാട്ടുഭവനത്തിലെ ഇക്കാവമ്മയുടെ പുത്രിയാണു് ഇവർ. സുഭദ്രാർജ്ജുനം നാടകമെഴുതിയ ഇക്കാവമ്മയുടെ പേരു കേൾക്കാത്തവർ കേരളത്തിലാരുമുണ്ടായിരിക്കുമെന്നു തോന്നുന്നില്ല. സാഹിത്യവിഷയത്തിൽ അമ്മയുടെ വാസന പുത്രിയിലും കലന്നിരുന്നതുകൊണ്ടു് അവരും ചില ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ടു്. കൊച്ചിരാജ്യത്തെ അസംബ്ലിയിലെ ഒന്നാമത്തെ സ്ത്രീമെമ്പർ ശ്രീമതി മാധവിയമ്മ ആയിരുന്നു. അവരുടെ അദ്ധ്യക്ഷതയിൽ കൂടിയ സ്ത്രീസമ്മേളനം ഈ രാജ്യത്തു് അതുവരെ കൂടിയിട്ടുള്ള ഏതു സ്ത്രീസമ്മേളനത്തെയും അതിശയിക്കത്തക്കതായിരുന്നു." ആ മഹതി



തോട്ടയ്ക്കാട്ട മാധവിഅമ്മ

തന്റെ ഭർത്താവിന്റെ സംഭവബഹുലവും വിശ്രമരഹിതവുമായ ജീവിതത്തിൽ സഹകരിച്ചും, ഭർത്തൃശുശ്രൂഷ ചെയ്തും മുപ്പത്തിരണ്ടു വർഷമായി പെരുന്നയിൽ താമസമാണു്. കുടുംബഭരണത്തിൽ ദത്തശ്രദ്ധയായി എം. പി. മന്ദിരത്തിലും, പെരുന്നയിലും ചുററുപാടുമുള്ള സ്ത്രീജനങ്ങളുടെ സാമൂഹ്യപ്രവർത്തനങ്ങളിൽ ഏർപ്പെട്ടു് ആ രംഗത്തിലും, മാധവിയമ്മയെ കാണാം.

മന്നത്തിന്റെ ഏക സന്താനമായ ലക്ഷ്മിക്കുട്ടിയമ്മ ഇന്നു കുടുംബസൗഭാഗ്യവും ജീവിതസൗഖ്യവും ഭാഗ്യവശാൽ അനുഭവിക്കുന്നുണ്ടെങ്കിലും അവർ വളരെ ജീവിതക്ലേശങ്ങൾ ക്ഷമാപൂർവ്വം സഹിച്ചിട്ടുള്ള ഒരു സാദ്ധ്വീരത്നമാണു്. വളരെ ചെറുപ്പത്തിൽ മാതാവിന്റെ മരണം, അച്ഛന്റെ വക്കീൽപ്പണി രാജിവച്ചു് സമുദായസേവനത്തിനായുള്ള ഇറങ്ങിപ്പോക്കു്, മകളുടെ കാര്യത്തിൽ വാത്സല്യപൂർവ്വം ശ്രദ്ധിക്കാൻ അച്ഛനുള്ള സമയക്കുറവു്, ഇവയെല്ലാം ആ കുട്ടിയെ വളരെയധികം വേദനിപ്പിച്ചിരിക്കണം. സ്വസന്താനങ്ങളുടെ വിദ്യാഭ്യാസാവശ്യങ്ങൾക്കും മററും വേണ്ട വരുമാനമുണ്ടാക്കുവാൻ ബുദ്ധിമുട്ടിയ ഘട്ടത്തിൽ ഭർത്താവിനോടൊപ്പം ആ മഹതിയും അഭിമാനകരമായ അദ്ധ്യാപകവൃത്തി സ്വീകരിച്ചു. അവരുടെ ഹൃദയശുദ്ധിയും ക്ലേശസഹിഷ്ണുതയും അർഹിക്കുന്നവിധം അവക്കു് ഈശ്വരാനുഗ്രഹമുണ്ടാകുകയും സന്താനങ്ങളെല്ലാംതന്നെ ഉന്നതവിദ്യാഭ്യാസംനേടി നല്ലനല്ല നിലകളിൽ എത്തുകയും ചെയ്തിട്ടുണ്ടു്.

മന്നത്തിന്റെ സഹോദരന്മാരും മററു ബന്ധുജനങ്ങളും എല്ലാംതന്നെ അഭിമാനകരമായ ഓരോ ജോലികളിലേർപ്പെട്ടും തൊഴിലുചെയ്തും മാനമായി ജീവിതം നയിക്കുകയാണു്. അങ്ങനെ, സാധാരണക്കാരന്റെ ലൗകികദൃഷ്ടിക്കു് അദ്ദേഹത്തിന്റെ ജീവിതസായാഹ്നം

ശാന്തിയും സമാധാനവും സന്തുഷ്ടിയും വിളഞ്ഞു വിളങ്ങുന്നതായിരിക്കേണ്ട താണ്. എന്നാൽ സർവീസ്സൊസൈററിയെ സംബന്ധിച്ചിടത്തോളം ഇന്നും അദ്ദേഹത്തിന്റെ മനസ്സ് അശാന്തമാണ്; അലംഭാവരഹിതമാണ്. മഹനീയമായ ഒരാദർശത്തിനുവേണ്ടി, പരമോന്നതമായ ഒരു ലക്ഷ്യം പ്രാപിക്കുന്നതിനായി, സ്വയം അർപ്പിച്ച ഒരു പരിത്യാഗശീലന് അലംഭാവമെവിടെ? വാദ്ധക്യവും ക്ഷീണവും എവിടെ? പാരാതീതവും അത്യഗാധവുമായ സരിൽപതിയെപ്പോലെ അദ്ദേഹത്തിന്റെ നിതാന്തകർമ്മകല്ലോലാസ്വാസ്ഥമായ പ്രവർത്തനപ്രപഞ്ചവും ഇതുവരെ ശാന്തിയെന്തെന്നറിഞ്ഞിട്ടില്ല. അൻപതുവഷം മുമ്പു തന്റെ ഭാവനയിലും സങ്കല്പത്തിലും മാത്രമിരുന്ന സമുദായസംഘടന, ജനിച്ചുവളന്ന് ആരോഗ്യവും ലാവണ്യവുംതികഞ്ഞു്, സമ്പുഷ്ടമാകുന്നതു കണ്ടു കണ്ടു്, നിത്യോപാസനാമൂത്തിയായ സമുദായഭഗവതി എൻ. എസ്സ്. എസ്സിന്റെ രൂപത്തിൽ കാരുണ്യപൂർവ്വം അവതാരമെടുത്തു് തന്റെ തപശ്ചര്യയിൽ സന്തുഷ്ടയായി നല്കുന്ന ദിവ്യദശനം മാംസേക്ഷണങ്ങൾക്കുമുൻപിൽ തെളിഞ്ഞുതെളിഞ്ഞു വരികയാണെന്നു വിശ്വസിച്ചു്, ആ ദിവ്യതേജസ്സിന്റെ മുൻപിൽ ആത്മസമർപ്പണംചെയ്തു സായൂജ്യപ്രാപ്തിക്കു വെമ്പുന്ന ഭക്തോത്തമനു് അലംഭാവമെങ്ങനെ ഉണ്ടാകും? കണ്ടു കണ്ടു് പരമാനന്ദത്തിൽ ലയിക്കുവാൻ ഒരായിരം കണ്ണുകളും, പൂജിച്ചുപചരിക്കുവാൻ ഒരായിരം കൈകളും, കൃതജ്ഞതാസ്തോത്രഗീതങ്ങൾ പാടുവാൻ ഒരായിരം മുഖങ്ങളും അനുഗ്രഹാശിസ്സുകളായ ഗംഗാപ്രപാതത്തെ ഏറ്റുവാങ്ങി അനന്തരതലമുറകളിലേക്കൊഴുക്കുവാൻ ഒരായിരം ശിരസ്സുകളും ഇല്ലല്ലോ എന്നു അസന്തുഷ്ടിയായിരിക്കും ഈ ഭക്ത'ഭഗീരഥ'



മന്നത്തിന്റെ പുത്രി ലക്ഷ്മിക്കുട്ടിഅമ്മയും കുടുംബവും

ൻെറ ഹൃദയത്തെ ഇന്നു മഥിക്കുന്നതു്. സമരത്തിനു സജ്ജമാക്കിയ രഥത്തിൽ ബന്ധിക്കപ്പെട്ട പടക്കുതിരയെപ്പോലെ ഈ എൺപത്തിയേഴാം വയസ്സിലും നിത്യയൗവനവരസിദ്ധി നേടിയ അദ്ദേഹത്തിൻെറ അന്തശ്ചേതന, കർണ്ണങ്ങൾ കൂർമ്പിച്ചു് ശിരസ്സുയർത്തി കുളമ്പുകൾ നിലത്തടിച്ചുമാന്തി, പ്രകടമായ അക്ഷമയോടെ നില്ക്കുകയാണു്.

അരനൂററാണ്ടുമുൻപു് കറുകച്ചാൽ 'കൊടിഞ്ഞാങ്കുന്നി'ലേക്കു്, അമ്മയുടെ അനുഗ്രഹംവാങ്ങി ഏകാകിയായി വെറുംകൈയോടെ പുറപ്പെട്ട ധീരനായ യുവാവിലും, 1104 മുതൽ കരയോഗങ്ങൾ സംഘടിപ്പിക്കുവാനും, പിന്നീടു് ആ കരയോഗങ്ങളെക്കൊണ്ടു മെമ്പർഷിപ്പെടുപ്പിക്കുവാനുംവേണ്ടി കാൽനടയായി തിരുവിതാംകൂർ വിഭാഗത്തെ എല്ലാ താലൂക്കുകളിലും കല്ലും മുള്ളും കുന്നും ചവിട്ടി തീർത്ഥയാത്ര നടത്തിയ സമുദായഭക്തനിലും, ചെറിയ സ്ക്കൂൾകെട്ടിടംമുതൽ അത്യുന്നതങ്ങളും ഗംഭീരങ്ങളുമായ കലാലയസൗധങ്ങൾവരെ കെട്ടിയുയർത്തുവാൻ ഭിക്ഷാപാത്രവുമായി നാടെങ്ങും നടന്ന സമുദായഭിക്ഷുവിലും, സമുദായപരിഷ്കാരശംഖധ്വാനംകൊണ്ടു കേരളത്തെ ആകെ ഉണർത്തിയ മഹാചാര്യനിലും, രാജ്യത്തെ അധർമ്മത്തിൻെറ കൽത്തുറുങ്കിൽനിന്നു വിമോചിപ്പിക്കുവാൻ ഒന്നിലധികം പ്രാവശ്യം ആയുധമേന്തി സമരനേതൃത്വംവഹിച്ച നിസ്തുലനായ നേതാവിലും, നാലുവർഷം മുൻപു് പന്തളത്തെ ശതാഭിഷേകവേദിയിൽവച്ചു് കേരളജനത കൃതജ്ഞതാധാരയാൽ അഭിഷേകംചെയ്ത പാവനചരിതനായ പരമാചാര്യനിലും, ഇന്നിപ്പോൾ കനകജൂബിലി ആഘോഷിക്കുന്ന സർവീസ് സൊസൈററിയെ കനകകിരീടം അണിയിച്ചു് കനകാഭിഷേകംചെയ്തു ധന്യധന്യയാക്കുവാൻ ആത്മാർത്ഥമായി ആഗ്രഹിച്ചു്, കേരളത്തിൻ്റെ തെക്കേഅറ്റംമുതൽ വടക്കേഅറ്റംവരെ ജൈത്രയാത്രയുടെ ആഡംബരവും ഒരു സഞ്ചാരയജ്ഞത്തിൻെറ പാവനതയും ഗൗരവവും സമ്മേളിക്കുന്ന മഹാപ്രസ്ഥാനം ആസൂത്രണംചെയ്തു് ഇറങ്ങിത്തിരിച്ച സമുദായകുടുംബകാരണവരിലും, ഒരേ തോതിൽ പ്രകടമായിവിളങ്ങുന്ന അഭൗമവും ദിവ്യവുമായ അലംഭാവരാഹിത്യമാണു് എൻ. എസ്സ്. എസ്സിൻെറ ശക്തികേന്ദ്രവും ഊർജ്ജപ്രവാഹത്തിൻെറ ഉറവിടവും സൗഭാഗ്യമഹസ്സിൻെറ പ്രഭവബിന്ദുവും!! ഒടുങ്ങാത്ത ആവേശം, അടങ്ങാത്ത സേവനതൃഷ്ണ, തൃപ്തിവരാത്ത നിർമ്മാണൗത്സുക്യം—അതാണു് നായർ സർവ്വീസ്സൊസൈററിയുടെ ജീവാത്മാവും പരമാത്മാവുമായ മന്നത്തുപത്മനാഭൻ!!

## VIII

ലോകബാന്ധവനും കർമ്മസാക്ഷിയുമായ സൂര്യൻ അന്ധകാരജഡിലമായ നിശീഥിനിയെ നീക്കുകമാത്രമല്ല, സാക്ഷാൽ രത്നഗർഭയായ ഭൂമിക്കു വെളിച്ചവും ജീവനും രൂപവും വർണ്ണവും സമ്പുഷ്ടിയും നല്കുന്നുമുണ്ടു്. സദാഗതിയുടെ ചലനവും, പുഷ്പത്തിൻെറ സൗരഭ്യവും സൗന്ദര്യവും, ഫലങ്ങളുടെ മാധുര്യവും, ജീവികളുടെ പ്രാണനും, പ്രകൃതിയുടെ സകലശക്തിവിശേഷങ്ങളും സൂര്യനിൽനിന്നു ലഭിക്കുന്നു. വിഘടിച്ചു വിനാശത്തിൻെറ അന്ധതമിസ്രയിൽപ്പെട്ടിരുന്ന നായർസമുദായത്തെസ്സംബന്ധിച്ചിടത്തോളം മന്നത്തിൻെറ സമുദായപ്രവർത്തനഭാസ്കരൻെറ ഉദയം ഒരു നവയുഗത്തിൻെറ മംഗളവിഭാതത്തെ വിളംബരം ചെയ്യുകതന്നെയായിരുന്നു. അന്യഥാ, കർഷകരും കുടുംബനാഥന്മാരും കുടിവക്കീലന്മാരും പണപ്പെട്ടി തുറക്കാത്ത ലുബ്ധപ്രവീണരുമായി നാട്ടിനും സമുദായത്തിനും പ്രയോജനശൂന്യരായി ജീവിച്ചു്, ആരുമാരുമറിയാതെ മരിച്ചു മറയുമായിരുന്ന എത്രയെത്ര സാധാരണക്കാരെയാണു് സമുദായത്തിൻ്റെ

ഉന്നതരംഗങ്ങളിലേക്കു നയിച്ച് മാനസികപരിവത്തനം വരുത്തി സമുദായസ്നേഹികളും ഉദാരമതികളും സേവനോത്സുകരുമാക്കിത്തീത്തിട്ടുള്ളതു്! സ്വജീവിതംകൊണ്ടു് ഉത്തമമാതൃകകാണിച്ച് ജീവിതലക്ഷ്യവും സാഫല്യവും സംബന്ധിച്ച അമൂല്യപാഠങ്ങൾ പഠിപ്പിച്ച്, നിത്യസ്മരണീയരായ എത്രയെത്ര ത്യാഗികളെ അദ്ദേഹം സൃഷ്ടിച്ചു! ഈ യുഗത്തിൽ ഭാരതത്തിൽ ഇതുപോലൊരു മഹാത്ഭുതപ്രവൃത്തി ചെയ്തിട്ടുള്ളതു് മഹാത്മജി മാത്രമാണ്. സാധാരണമണ്ണിൽ നിന്നും ഈശ്വരദത്തമായ സൃഷ്ടിവൈഭവത്താൽ ആയിരമായിരം പ്രവത്തകന്മാരും നൂറുനൂറു ത്യാഗികളും ലക്ഷക്കണക്കിന് അനുയായികളും നിറഞ്ഞ ഓരോ കമ്മപ്രപഞ്ചംതന്നെ സ്വസ്വമുദ്രകളോടുകൂടി നിമ്മിക്കുവാൻ ഈ മഹാത്മാക്കൾക്കു സാധിച്ചു.

മന്നത്തിന്റെ അത്ഭുതസിദ്ധികളെപ്പററി പൂണ്ണമായി പറയുക അസാദ്ധ്യമാണ്. വാഗ്ദേവിയും ജഗൽശക്തിയും



മന്നവും പത്നി മാധവിഅമ്മയും

ഒരുമിച്ചു പുരുഷരൂപമെടുത്തു സമ്പൂണ്ണാവതാരം ചെയ്തു എന്നു പറഞ്ഞവസാനിപ്പിച്ചാൽ മതിയാകും. ആ വാഗ്ധാരയാൽ ആകൃഷ്ടരാകാത്തവരില്ല. അഭിമുഖമായി സംസാരിച്ചിട്ടുള്ളവരാരും അഭിപ്രായാന്തരം വച്ചുപുലത്തിയിട്ടില്ല. എതിരാളികളായിനിന്നു പൊരുതിപ്പരാജയമടഞ്ഞ ആരും ശത്രുക്കളായിത്തീന്നിട്ടില്ല. കേരളത്തിലെ ഏററവും വലിയ ധമ്മസമരനേതാവിന് ഒരൊററ ശത്രുപോലുമില്ല. സർ സി. പി. യെപ്പോലെ എതിത്തു ദ്രോഹിച്ചവർ പോലും മിത്രപക്ഷത്തായി, ആരാധകരായി. ഏർപ്പെട്ട ഒരു കാര്യത്തിലും പരാജയത്തിന്റെ നേരിയ നിഴൽപോലും വീശിയിട്ടില്ല. ആ മാസ്മരചൈതന്യത്തിനുമുൻപിൽ ശത്രു മിത്രമായും, ദംഭൻ വിനീതശിഷ്യനായും, ദുഷ്ടൻ നിഷ്കളങ്കഹൃദയനായും, ദുർബലൻ ശക്തനായും, ഭീരു ധീരനായും, ലുബ്ധൻ ഔദാര്യശാലിയായും എത്രവേഗമാണു മാറുന്നതെന്നോ? ആ വാണീവിലാസഗംഗാസലിലത്തിൽ ഒരു പ്രാവശ്യമെങ്കിലും മുങ്ങിയിട്ടുള്ളവക്കു് ഒരു പുനർജ്ജന്മാനുഭൂതിയുണ്ടാകാതിരിക്കയില്ല! ആശയവും ഭാഷയും ശബ്ദസൗന്ദര്യവും സമഞ്ജസമായി സമ്മേളിക്കുന്ന ആ ത്രിവേണിയിൽ മജ്ജനംചെയ്ത് എത്രയെത്ര ജിജ്ഞാസുക്കൾ സന്ദേഹനിവൃത്തി നേടിയിട്ടില്ല! എത്രയെത്ര ഉദാസീനന്മാർ വിജ്ഞന്മാരായിട്ടില്ല? സാധാരണക്കാരന്റെ ഹൃദയത്തെയും ബുദ്ധിയെയും പോലും ആകഷിക്കത്തക്കവണ്ണം ലളിതമധുരവും മനഃശാസ്ത്രസുരഭിലവുമായ ആ പ്രസംഗപീയൂഷപ്രവാഹത്തിന്റെ അനുപമമായ മാധുര്യം അനുഭവൈകവേദ്യമെന്നേ പറയാനാവൂ!

സുപ്രസിദ്ധ നാഗസ്വരവിദ്വാനും സംഗീതജ്ഞനുമായ അമ്പലപ്പുഴ ശങ്കരനാരായണപ്പണിക്കർ ഇങ്ങനെയെഴുതുന്നു: "ശ്രീ മന്നത്തുപത്മനാഭന്റെ പ്രസംഗം ജനഹൃദയങ്ങളെ ആകർഷിക്കു



പത്രപാരായണത്തിൽ

ന്ന ഒന്നാണ്. മൃദുലകോമളമായ ഒരു നാദവിശേഷം ആ പ്രസംഗത്തിൻെറ ആദ്യന്തം ധ്വനിക്കുന്നതു വളരെ വ്യക്തമാണ്. സംഗീതാത്മകത്വം പ്രത്യേകമായി ധ്വനിക്കുന്ന ആ പ്രസംഗം മനുഷ്യനെ ആകർഷിക്കുകയും ശ്രദ്ധിപ്പിക്കുകയും ചെയ്യുന്നതിനു ശക്തമാണ്. സംഗീതകലയുമായി അടുപ്പമൊന്നുമില്ലെന്നു പറയുന്ന അദ്ദേഹത്തിൻെറ പ്രസംഗത്തിൽ സംഗീതാത്മകമായ നാദം സൂക്ഷ്മതരമായി പ്രവഹിക്കുന്നതും ആ നാദവിശേഷം ശ്രോതാക്കളിൽ ശക്തിയേറിയ സ്വാധീനം ചെലുത്തുന്നതും അദ്ദേഹമറിയുന്നില്ലായിരിക്കാം.'' എ. പി. ഉദയഭാനുവിൻെറ അഭിപ്രായത്തിൽ, ''പച്ചമലയാളം ഇത്ര ശക്തിയായി കൈകാര്യം ചെയ്യാൻ കഴിയുന്നവർ നന്നെ കുറയും. വേലിയേററംപോലെ ഉയന്നുയന്നു് അതു നിങ്ങളെ മുക്കിക്കളയും. ചന്ദ്രൻ വെള്ളത്തെയെന്നപോലെ അദ്ദേഹത്തിൻെറ ആശയമാണ് ഭാഷയെ ആകർഷിച്ചു് ഉയത്തിക്കൊണ്ടുവരുന്നതു്.''

അദ്ദേഹത്തിൻെറ നാവിനോ പേനയ്ക്കോ ഓജസ്സും മാധുര്യവും കൂടുതൽ, എന്നു നിർണ്ണയിക്കാൻവയ്യാത്തവണ്ണം രണ്ടിനും അദ്ദേഹത്തിൻേറതായ ഒരു ശൈലീവിശേഷമുണ്ട്. പ്രസംഗത്തിലും എഴുത്തിലും ഒരുപോലെ നിരുപമനായ ഒരു ശൈലീവല്ലഭനാണ് മന്നം. നിശിതം, മധുരം, സരസം, പ്രൗഢം, വികാരനിർഭരം എന്നുവേണ്ട ഏതു രസവും ഏതു ഭാവവും പ്രഗത്ഭതയോടെ പ്രകടിപ്പിക്കാൻ കഴിവുററ ഒരു ശൈലിയും രചനാരീതിയും അദ്ദേഹത്തിനധീനമാണ്. 'പഞ്ചകല്യാണീനിരൂപണം', 'ചങ്ങനാശ്ശേരിയുടെ ജീവചരിത്രനിരൂപണം' എന്നീ നിശിതവിമർശനഗ്രന്ഥങ്ങളും 'ഞങ്ങളുടെ എഫ്. എം. എസ്. യാത്ര', 'എൻെറ ജീവിതസ്മരണകൾ' എന്നീ സരസകഥനങ്ങളും ഉത്തമസാഹിത്യസൃഷ്ടിക്കു മാതൃകകളാണ്. 'ജീവിതസ്മരണക'ളിലെ ശൈലി കേരളത്തിലെ ഗദ്യസാഹിത്യകാരന്മാൎക്കു മാൎഗ്ഗനിർദ്ദേശം നല്കുന്നു. അൻപതിൽപരം വർഷംമുൻപു് പ്രസിദ്ധീകരിച്ച 'സ്നേഹലത' എന്ന ആഖ്യായികയുടെ രചനയിൽ മന്നത്തിൻെറ വ്യക്തിമുദ്ര എത്രമാത്രം പതിഞ്ഞിരുന്നു എന്നു് ആ ഗ്രന്ഥത്തിൻെറ കർത്താവായ കപ്പന കണ്ണൻമേനോൻ മുഖവുരയിൽ പ്രസ്താവിച്ചിട്ടുണ്ട്.

ഇപ്രകാരം പ്രസംഗം, ഗ്രന്ഥരചന, സമുദായപരിഷ്കരണം, സാമൂഹ്യസേവനം, വിദ്യാഭ്യാസപ്രവത്തനം, കലാലയസ്ഥാപനം, രാഷ്ട്രീയസമരം, സ്വാതന്ത്ര്യസംരക്ഷണം, രാജ്യസേവനം, സമുദായസൗഹാൎദ്ദപുനസ്ഥാപനം, അനാചാരധ്വംസനം, സാമൂഹ്യനീതിപരിപാലനം എന്നുവേണ്ട താൻ ഏപ്പെട്ട ഏതു രംഗത്തിലും അദ്വിതീയപ്രഭാവനായി പ്രശോഭിക്കുന്ന മന്നം അത്യത്ഭുതസിദ്ധികളോടുകൂടിയ ഒരു കമ്മയോഗിയാണ്. എളിമയുടെ ശൂന്യതയിൽ നിന്നുയന്നു് പരാജയമെന്തെന്നറിയാതെ വളന്നു് ഈശ്വരാനുഗ്രഹത്താലും അവിശ്രമപരിശ്രമത്താലും വർഷമേഘങ്ങളുടെ മണ്ഡലത്തിനും ഉപരിയാ

യി ശിരസ്സുയർത്തി സൗഭാഗ്യത്തിൻെറ ഇളംവെയിലണിയിച്ച കനകകിരീടം ചൂടി, മന്ദസ്മേരം തൂകി നിലകൊള്ളുന്ന ആ മഹാമേരുവിൻെറ ഔന്നത്യവും മഹസ്സും നമുക്ക് എന്നെന്നും പ്രചോദനം നല്കി അനുഗ്രഹിക്കട്ടെ!

സുപ്രസിദ്ധ സാഹിത്യകാരനായ ചിത്രമെഴുത്ത് കെ. എം. വർഗ്ഗീസ് ഇപ്രകാരം എഴുതിയിരിക്കുന്നു:

''മഹാഭാഗ്യശാലിയായ മഹാഭാഗ,

കേരളചക്രവർത്തിപ്പട്ടം പേറിയ ചേരമാൻപെരുമാളുടെ കാലശേഷം കേരളീയജനതയ്ക്കു് ഒരൊററ വെൺകൊററക്കുടക്കീഴിൽ തണലണച്ച വിജയശ്രീലാളിതനായ അഭിഷിക്തസമ്രാട്ട് അങ്ങ് ഒരുവൻ മാത്രമാണ്. ഹൃദയവിശുദ്ധികൊണ്ടും ആത്മാർത്ഥതകൊണ്ടും സേവനവ്യഗ്രതകൊണ്ടും ഭവാൻ ഞങ്ങളുടെ കിരീടംവയ്ക്കാത്ത രാജാവായി പരിലസിക്കുന്നു. എൺപത്തിനാലിന്റെ പരമവൃദ്ധതയിൽ, സൈനികശക്തമായ ഒരു ഭരണകൂടത്തെ ധർമ്മധീരതയുടെ കൊടുങ്കാററിൽ ധൂളിപ്രായമാക്കിയ ഭവാൻെറ കൈകളത്രെ കേരളത്തിൻെറ ജീവിതസമാധാനം സംരക്ഷിച്ചതു്. ഏകകേരളചരിത്രത്തിൻെറ തങ്കത്താളുകൾ ഓരോന്നും ശാശ്വതകാലത്തേക്കും അങ്ങയുടെ സേവനമഹനീയതയെ കീർത്തിക്കുകതന്നെ ചെയ്യും.''

## IX

ജനാധിപത്യവാദികളിൽ അഗ്രഗണ്യരെന്നു കരുതപ്പെടുന്ന പലരെയും ഉല്ലംഘിക്കുന്ന ജനാധിപത്യവിശ്വാസിയാണ് മന്നം. അദ്ദേഹത്തിൻെറ ജനാധിപത്യപ്രവണത വാക്കിലും പ്രസംഗത്തിലും മാത്രമല്ല, പ്രവൃത്തിയിലും പെരുമാററത്തിലും കൂടുതലായി പ്രസ്പഷ്ടമാകാറുണ്ടു്. ചർച്ചകളിലും വാദപ്രതിവാദങ്ങളിലും പരപ



'എം. പി. മന്ദിരം'—പെരുന്നയിൽ മന്നത്തിൻെറ വസതി

ക്ഷബഹുമാനപൂർവ്വം, അസഹിഷ്ണുതയോ അക്ഷമയോ മുൻകോപമോ പ്രകടിപ്പിക്കാതെ, ഏററവും അന്തസ്സും കുലീനതയും തികഞ്ഞ രീതിയിൽ ശ്രദ്ധാപൂർവ്വം പങ്കുകൊള്ളുന്നതും, അവസാനം കുറിക്കുകൊള്ളുന്ന മർമ്മഭേദിയായ മറുപടികൊണ്ട് ആരുടെയും ശത്രുത സമ്പാദിക്കാതെതന്നെ എതിരാളിയെ സ്വപക്ഷത്തേക്കാകർഷിച്ചു പരിവർത്തനം ചെയ്യുന്നതും കണ്ടറിഞ്ഞിട്ടുള്ളവർ വിസ്മയസ്തബ്ധരായിട്ടുണ്ട്. 1109-ാമാണ്ടുമുതൽ കരയോഗപ്രതിനിധികൾ ധാരാളമായി പങ്കുകൊണ്ടിരുന്ന വാർഷികബഡ്ജററ്സമ്മേളനങ്ങളിൽ അവിശ്വാസമോ തെറ്റിദ്ധാരണയോ അജ്ഞതയോ നിമിത്തം ഉയന്ന നിരൂപണങ്ങളിലും ചോദ്യങ്ങളിലും, ലവലേശം ഈഷ്യ ഭാവിക്കാതെ പ്രസന്നമായ പുഞ്ചിരിയോടുകൂടി ഓരോന്നിനും നല്കിക്കൊണ്ടിരുന്ന ഉപദേശരൂപേണയുള്ള മറുപടി അതീവശ്രദ്ധേയമായിരുന്നു. ആയിരവും പതിനായിരവും രൂപാ സർവ്വീസ് സൊസൈററിക്കു ദാനംചെയ്ത ത്യാഗബുദ്ധികളായ സമുദായപ്രമാണികൾക്കൊപ്പം, പ്രതിമാസം ഒരു ചക്രം വരിസംഖ്യ മാത്രം കൊടുക്കുന്ന കരയോഗപ്രതിനിധികളും ബഡ്ജററുയോഗങ്ങളിൽ വന്നിരുന്ന് നിരൂപണം ചെയ്യുകയും ധനാഭ്യർത്ഥനകൾക്കു വോട്ടുനല്കുകയും ചെയ്തിരുന്നു. അഭിമാനത്തിനു യോജിക്കാത്തതും തെററിദ്ധാരണമൂലം ദുസ്സൂചനകൾ അന്തർഭവിച്ചിട്ടുള്ളതുമായ പ്രശ്നങ്ങൾ അവർ ഉന്നയിക്കുകയും, നിരൂപണകോലാഹലമുയർത്തുകയും ചെയ്യുന്ന അപൂർവ്വം ചില അവസരങ്ങളിൽപ്പോലും അശേഷം ക്ഷോഭിക്കാതെ, പുഞ്ചിരി മങ്ങാതെ, സ്നേഹപൂർവ്വം മറുപടി പറയുന്ന രീതി, ജനാധിപത്യവ്യ ദായി സാത്മ്യം പ്രാപിച്ച ഒരു മഹാനേതാവിനുമാത്രമേ ലഭ്യമാകൂ. അദ്ദേഹത്തിന്റെ ജനാധിപത്യം പുസ്തകങ്ങളിൽനിന്നു് ഉരുവിട്ടു പഠിച്ചതല്ല, പ്രവർത്തിച്ചും പരിശീലിച്ചും താദാത്മ്യംവന്നതാണു്. കാര്യത്തേയും ആദർശങ്ങളേയും അല്ലാതെ വ്യക്തിയെ ഒരിക്കലും അദ്ദേഹം എതിർത്തിട്ടില്ല. വ്യക്തിയെക്കാൾ മഹത്വം സമുദായത്തിലും, സമുദായത്തെക്കാൾ മഹത്വം രാജ്യത്തിന്റെ വിശാലതാല്പര്യങ്ങളിലുമാണെന്നു മററാരെക്കാളും കൂടുതലായി വിശ്വസിക്കുന്ന മഹാനാണു് മന്നം. എന്നും എല്ലാവരെയും സമഭാവനയോടെ ദർശിക്കുക എന്നതു് അദ്ദേഹത്തിൻെറ ജീവിതവ്രതമാണു്. സമ്പന്നനും ദരിദ്രനും സമുദായത്തിൽ തുല്യസ്ഥാനം നൽകണമെന്നു് അദ്ദേഹം വാദിച്ചു. സമ്പത്തല്ല സേവനസന്നദ്ധതയാണു് വ്യക്തിയുടെ മൂല്യം എന്നതത്വം വിളംബരംചെയ്തു.

നായർ സർവീസ് സൊസൈററിയെ പരിപൂർണ്ണ ജനാധിപത്യാന്തരീക്ഷത്തിൽ വളർത്തുന്നതിനും അതിൻെറ ഭരണക്രമം അന്യൂനമായ ജനാധിപത്യ വ്യവസ്ഥിതിയുടെ സുദൃഢമായ ചട്ടക്കൂട്ടിൽ ഉറപ്പിക്കുന്നതിനും കഴിഞ്ഞ മൂന്നു പതിറ്റാണ്ടുകാലം (1104 മുതൽ) അദ്ദേഹം അനവരതം ശ്രമിച്ചു വിജയിച്ചിരിക്കയാണു്. ഇക്കാര്യത്തിൽ വിശ്വസ്തസഹപ്രവർത്തകരുടെ എതിർപ്പുകളെയും അദ്ദേഹത്തിനു നേരിടേണ്ടിവന്നിട്ടുണ്ടു്. സർവ്വീസ് സൊസൈററി സ്ഥാപനങ്ങളെ ഒരു ട്രസ്റ്റിൻെറ കീഴിൽ കൊണ്ടുവരുന്നതിനു ചിലർ ശ്രമിച്ചു. സ്ഥാപനങ്ങളുടെ ഭാവി സുരക്ഷിതമാക്കുന്നതിനാണെന്നുള്ള വ്യാജേന ഉന്നയിക്കപ്പെട്ട ഈ നിർദ്ദേശത്തെ അദ്ദേഹം സർവ്വശക്തികളും ഉപയോഗിച്ചു് എതിർത്തു. സ്വാർത്ഥമോഹികളായ ചില മാററ ട്രസ്റ്റികളേയും ഭരണക്കാരെയും സൃഷ്ടിക്കാനും നായർസമുദായത്തിൻെറ പൊതുവായ സഹകരണം നഷ്ടപ്പെട്ടുവാനും മാത്രമേ ഇതുപകരിക്കൂ എന്നു ദീർഘദൃഷ്ടിയായ അദ്ദേഹം അനായാസേന അതിൻെറ പ്രയോക്താക്കളെ ബോദ്ധ്യപ്പെടുത്തി. നായർസർവ്വീസ് സൊസൈ

ററിയും അതിന്റെ മഹൽസ്ഥാപനങ്ങളും മററുള്ള ആസ്തികളും എക്കാലവും നായർസമുദായത്തിന്റെ പൊതുസ്വത്തായിരിക്കുമെന്നും ഇന്നുള്ളവരും ഇനിയും ജനിക്കുന്നവരുമായ നായർ സ്ത്രീപുരുഷന്മാർക്കെല്ലാം അന്നന്നു് സർവീസ് സൊസൈററിയെ വളർത്തുവാനുള്ള ബാദ്ധ്യതയും അതിന്റെ ഗുണഫലങ്ങൾ അനുഭവിക്കുവാനുള്ള അവകാശവും തുല്യമായിരിക്കുമെന്നും, എക്കാലവും ജനാധിപത്യരീതിയിൽ തിരഞ്ഞെടുക്കപ്പെടുന്ന സമുദായപ്രതിനിധികളും അവരിൽനിന്നു തിരഞ്ഞെടുക്കപ്പെടുന്ന ഭരണസമിതി അംഗങ്ങളുമായിരിക്കണം ഭരണകാര്യങ്ങൾ നിർവ്വഹിക്കേണ്ടതെന്നും അദ്ദേഹം അസന്ദിഗ്ദ്ധമായി പ്രഖ്യാപിച്ചു. തല്പരകക്ഷികളുടെ അതിമോഹം കെട്ടടങ്ങി.

എങ്കിലും അധികം താമസിക്കാതെ ആ ആഗ്രഹംതന്നെ, കുറേക്കൂടി ആകർഷണീയമായ വേഷത്തിൽ നിർദ്ദോഷമെന്നു തോന്നിക്കുന്ന ഭാവത്തിൽ പ്രത്യക്ഷപ്പെട്ടു. നായർസർവീസ്സൊസൈററിവക കോളേജുകൾ എല്ലാം ഉൾപ്പെടുത്തി ഒരു സർവ്വകലാശാല, മന്നത്തു പത്മനാഭൻ അതിന്റെ പ്രഥമ ചാൻസലർ. എന്താ, ആരെങ്കിലും എതിർക്കാൻ ധൈര്യപ്പെടുമോ? എത്ര പരിശുദ്ധമായ നിർദ്ദേശം! എന്നാൽ മന്നത്തു പത്മനാഭനോ, പ്രഥമശ്രവണത്തിൽത്തന്നെ "ഈ വാർദ്ധക്യത്തിൽ ഒരു സർവ്വകലാശാലാ ചാൻസലർ ആകാനുള്ള താൽപര്യം എനിക്കില്ല" എന്നു പറഞ്ഞു് ആ നിർദ്ദേശത്തെ ഉപഹാസരീതിയിൽ തള്ളിക്കളയുകയായിരുന്നു. ഇന്നു് ഇൻഡ്യയിലുള്ള ചില സർവ്വകലാശാലകളിലെ അഴിമതികളും മാറാഭരണക്കാരുടെ സ്വേച്ഛാധിപത്യവും കേന്ദ്രഗവമെന്റ് ഇടപെടത്തക്ക രീതിയിൽ ഭയാനകമായി വളർന്ന ദുർഭരണപ്രവണതയും ജനാധിപത്യവഴക്കങ്ങളോടു 'പുലവാലായ്മ'ബന്ധംപോലുമില്ലാതെ, കുംഭകോണസീമകളിൽ സൈ്വരവിഹാരം ചെയ്യുന്ന ദുഷിച്ച തിരഞ്ഞെടുപ്പുരീതികളും മറ്റും മറ്റും നല്ലവണ്ണം മനസ്സിലാക്കിയിട്ടുള്ള മന്നം, പുറമേയുള്ള ചായപ്പകിട്ടിന്റെ പ്രലോഭനത്തിൽപ്പെട്ടുമെന്നു കരുതിയവർ അദ്ദേഹത്തിന്റെ അന്തസ്സത്ത അറിഞ്ഞിട്ടില്ലാത്തവരാണു്. മന്നത്തു പത്മനാഭന്റെ അഭിലാഷാനുസരണം സർവീസ് സൊസൈററിയും അതിനു് ഇന്നുള്ളതും ഇനി മേലാൽ ഉണ്ടാകുന്നതുമായ എല്ലാ സ്ഥാപനങ്ങളും എക്കാലവും ജനാധിപത്യവ്യവസ്ഥയിൽ, അഭിവൃദ്ധികരമായും സമുദായാംഗങ്ങൾക്കെല്ലാം സർവ്വഥാ പ്രയോജനകരമായും, ഭരിച്ചുകൊണ്ടുപോകുവാൻ നാം ഓരോരുത്തരും നമ്മുടെ വീതപ്രകാരമുള്ള ത്യാഗവും യത്നവും സംഭാവനചെയ്യുന്നതാണു് എന്നൊരു പ്രതിജ്ഞയെടുക്കുകയായിരിക്കും, ഈ എൺപത്തിഎട്ടാം ജന്മദിനത്തിൽ അദ്ദേഹത്തോടു നമുക്കു കാണിക്കാവുന്ന ഏററവും വലിയ കൃതജ്ഞത.

## X

സമുദായസേവനം മനുഷ്യരാശിയുടെ സേവനമാക്കിത്തീർക്കുന്ന അപൂർവ്വസിദ്ധിയാണു് മന്നത്തിന്റെ ജീവിതപരിശുദ്ധിയുടെ രഹസ്യം. രാജ്യത്തിനു ശ്രേയസ്സുണ്ടാകണമെങ്കിൽ അതിനുവേണ്ടി എല്ലാ സമുദായങ്ങളും ഒന്നുപോലെ നേർനിരയിൽ വന്നു് സഹകരിച്ചു പ്രവർത്തിക്കേണ്ടതുണ്ടു്. പിന്നോക്കം തങ്ങിനില്ക്കുന്ന സമുദായം രാജ്യത്തിനു ഭാരവും അപമാനവും എന്നു മാത്രമല്ല, ഇതരസമുദായങ്ങളുടെ സ്വച്ഛന്ദമായ പുരോഗതിക്കു വിഘ്നകാരിയുമാണു്. അതിനാൽ അലസതയുടെയും അജ്ഞതയുടെയും ഇരുൾക്കുണ്ടുകളിൽ കിടന്നുഴലുന്ന സമുദായങ്ങൾക്കു വെളിച്ചവും ഉണർവ്വും നല്കി അവരെ നേർവഴിയിലേക്കു നയിക്കേ

ണ്ടതു് രാജ്യസ്നേഹികളുടെയും മനുഷ്യസ്നേഹികളുടെയും കത്തവ്യമാണ്. അതു വഗ്ഗീയതയേയല്ല. സമുദായോന്നമനപ്രവത്തനങ്ങളിൽ ഏർപ്പെടുന്നതു് സമുദായമത്സരത്തിനായല്ല, സവ്വസമുദായശ്രേയസ്സിനുവേണ്ടിയാണ്. അന്യസമുദായങ്ങളുടെ ഉൽക്കർഷത്തിൽ സന്തോഷിക്കുകയും അവരുടെ മാതൃക സ്വീകരിക്കുകയും ചെയ്യുന്നതാണ് ഉത്തമം. അതിൽ അസഹിഷ്ണുത തോന്നുന്നതും തൽപ്രവത്തകരെ 'വഗ്ഗീയമുദ്ര'കുത്താൻ ശ്രമിക്കുന്നതും സംസ്കാരരാഹിത്യമാണ്.

മന്നംതന്നെ അദ്ദേഹത്തിന്റെ സമുദായസേവനാദർശത്തെ നിവ്വചിക്കുന്നതു ശ്രദ്ധിക്കുക: "എന്റെ ആദശം മനുഷ്യസമുദായസേവനമാണെന്നുള്ളതു നിസ്തക്കമാണ്. അതിനു ഞാൻ തിരഞ്ഞെടുത്ത രംഗം എന്നോടു ബന്ധമുള്ളതും സാമീപ്യമുള്ളതുമായതുകൊണ്ടു് ചിലർ എന്നെ ഒരു സങ്കുചിതനിലയിൽകാണുന്നു. എന്നാൽ ഞാൻ സേവിക്കുന്നവർ മനുഷ്യവിഭാഗത്തിൽപ്പെട്ടവരും കഷ്ടതയനുഭവിക്കുന്നവരുമായതുകൊണ്ടു് ആ സേവനം സങ്കുചിതമോ നിസ്സാരമോ ആണെന്നുവരുന്നതല്ല. എന്റെ സമുദായരംഗത്തെ പ്രവൃത്തി ആ സമുദായത്തെ നിലനിത്താൻ മാത്രമല്ല, അതിനെ പരിഷ്ക്കരിച്ചു സമുദായചിന്ത ഇല്ലാതാക്കി മനുഷ്യസമുദായത്തിൽ ലയിപ്പിക്കാനാണ്."

സാമുദായികസേവനത്തിന്റെ കാതലായ ഈ മമ്മം ഗ്രഹിക്കാതെ, സമുദായപരിഷ്കരണശ്രമങ്ങളെ സങ്കുചിതമെന്നും വഗ്ഗീയമെന്നും പരിഹസിച്ചു്, കക്ഷിരാഷ്ട്രീയത്തിന്റെ മായാദീപപ്രകാശത്തിലേക്കു് ഈയാംപാററകളെപ്പോലെ പറന്നടുക്കുന്ന ഉപരിപ്ലവബുദ്ധികളും അലസന്മാരും മുദ്രാവാക്യപ്രേമികളുമായ ചെറുപ്പക്കാരുടെ ഇളപ്പബുദ്ധിയെപ്പററിയും അദ്ദേഹത്തിനു ചിലതെല്ലാം പറയുവാനുണ്ടു്: "വിശേഷിച്ചു്, ചാറിപ്പും പട്ടണങ്ങളിലെ പാർപ്പുമുള്ളവർ, നായർ സർവീസ് സൊസൈററി എന്നു പറഞ്ഞാൽ വർഗ്ഗീയസംഘടനയാണെന്നും, അതു സമുദായാതീതമായ രാഷ്ട്രീയഐക്യത്തിനു വിഘാതമാണെന്നും വിശ്വസിക്കുന്നവരാണ്. അവർ ഏതെങ്കിലും ഒരു രാഷ്ട്രീയകക്ഷിയിൽ ചേന്നവരോ അനുഭാവമുള്ളവരോ ഉദാസീനരോ ആയിരിക്കും. രാഷ്ട്രീയമെന്നു പറഞ്ഞു് വാദപ്രതിവാദം ചെയ്തുകൊണ്ടിരുന്നാൽമാത്രംമതി അവർ പൊതുജനവിശ്വാസികളും നേതാക്കന്മാരുമാകാൻ എന്നു വിശ്വസിച്ചിരുന്നു. മന്ത്രിപദകാംക്ഷയോടുകൂടിയ വോട്ടുപിടുത്തത്തിൽ കവിഞ്ഞു് അവക്കൊരു പ്രവൃത്തിയും ഇക്കാലത്തു് അവശേഷിച്ചിട്ടില്ല. സൃഷ്ടിപരപ്രവത്തനങ്ങൾ ഒന്നും ചെയ്യാതെതന്നെ മുൻപുള്ളവർ ചെയ്ത ത്യാഗവും ക്ലേശവുംകൊണ്ടു വെട്ടിത്തുറന്നവഴിയിലെ ഒഴുക്കുചാലിൽചെന്നു കിടന്നുകൊണ്ടാൽ, ആരും അറിയാത്തവരായിരുന്നാലും ഒന്നും ചെയ്തില്ലെങ്കിലും ശരി, കുറെയൊക്കെ നീങ്ങിക്കൊണ്ടിരിക്കുമായിരുന്നു. എന്നാൽ സമുദായസേവനം അത്ര ലഘുവായ കായ്യമല്ല. എരിവും പുളിയുമില്ലാത്തതും, നിശ്ശബ്ദവും, ക്ലേശപൂണ്ണവും, ചിലപ്പോഴെല്ലാം അവഗണനാപരവുമായ മാഗ്ഗത്തിൽക്കൂടി സഞ്ചരിച്ചു്, അനുഭവംകൊണ്ടു ജനവിശ്വാസമുണ്ടാക്കേണ്ട ഒരു പദ്ധതിയാണ് സമുദായസേവനപ്രവത്തനങ്ങൾ. അതുകൊണ്ടു സർവസമുദായമൈത്രിക്കു വിരുദ്ധമാണെന്നും, രാഷ്ട്രം നശിച്ചുപോകുമെന്നും മറ്റും പറഞ്ഞു സമുദായസംഘടനകളെ എതിക്കുന്നവരാണ് മേൽവിവരിച്ച തരക്കാർ... അവർ ഇന്നും ദഹിക്കാത്ത ആദർശം വിഴുങ്ങിയുംകൊണ്ടു് മൂഢസ്വഗ്ഗത്തിൽ ജീവിക്കയാണ്. സ്നേഹം എവിടെനിന്നെങ്കിലും ഒന്നാരംഭിക്കേണ്ടേ? അച്ഛനമ്മമാരെയും കുടുംബത്തെയും സ്നേഹിച്ചു്, സ്വജനങ്ങളെയും സ്വന്തനാട്ടിനെയും സ്നേഹിച്ചു്, ലോകവ്യാപകമാ

യി സ്നേഹത്തെ വളർത്തിക്കൊണ്ടുവരിക യല്ലാതെ, ചില സന്യാസിമാരെപ്പോലെ 'അഖണ്ഡസച്ചിദാനന്ദബ്രഹ്മത്തെ' ഒന്നായി സ്നേഹിക്കാമെന്നു പറയുന്നവരാണ് നമ്മുടെ പ്രമാണികളിൽ അധികംപേരും. അച്ഛനമ്മമാരെ സ്നേഹിക്കാത്തവരും അവരെ പൂജിക്കാത്തവരും ആരെയും സ്നേഹിക്കാൻപോകുന്നില്ല. അതുപോലെതന്നെയാണു സ്വജനങ്ങളെ സ്നേഹിക്കയും സേവിക്കയും ചെയ്യാതെ മനുഷ്യലോകത്തെ മുഴുവൻ സേവിക്കാൻ പുറപ്പെടുന്നവർ...ഏതായാലും അനന്യശരണന്മാരായി, സ്ഥിതിഗതികളെപ്പറ്റി യാതൊരു വിവരവും ഇല്ലാത്തവരായി, ജീവിതം ഇരുളടഞ്ഞു നിത്യം പാതാളത്തിലേക്ക് ഇടിഞ്ഞുവീഴുന്നവരായി, ലക്ഷോപലക്ഷം സ്ത്രീപുരുഷന്മാർ നായർ സമുദായത്തിലെപ്പോലെ മറ്റെങ്ങും കാണുകയില്ല. അവക്കൊരു അവലംബവും ആശ്വാസവും ഉണ്ടാക്കുന്ന ജനസേവനമാണ് പ്രധാനമായി നായർസർവീസ് സൊസൈററി നടത്തുന്നതു്. അതിനെപ്പററി പട്ടണവാസികളോ പ്രമാണികളോ എന്തുതന്നെ വിചാരിച്ചാലും നാട്ടിൻപുറത്തെ നായർസമുദായാംഗങ്ങൾ വിശ്വസിക്കയും ആദരിക്കയും ചെയ്യുന്നു എന്നു് എനിക്കു ബോദ്ധ്യമായിട്ടുണ്ടു്.''

എത്രമാത്രം ഹൃദയം തുറന്നു് സംശയരഹിതവും ഋജുവുമായ രീതിയിൽ വസ്തുതകൾ തുറന്നുപറയുന്നു! ഈ നിഷ്കളങ്കതയും ആത്മാർത്ഥതയും സത്യസന്ധമായ ഋജുത്വവുമാണു് അദ്ദേഹത്തിന്റെ മഹത്വരഹസ്യം. പൊതുജനങ്ങൾ കഴുതകളാണെന്നു വിചാരിച്ചുള്ള ആദർശപ്രഭാഷണംകൊണ്ടു് രാഷ്ട്രീയത്തിൽ 'അഭ്യാസം' കാണിച്ചു മുന്നേറുന്ന 'അവസരോചിത' നേതാക്കളുടെ സ്ഥാനമാനങ്ങൾ ക്ഷണഭംഗുരമാണു്. ആത്മാർത്ഥതയും മനുഷ്യസ്നേഹവുമുള്ള മഹാത്മാക്കളുടെ പ്രവർത്തനങ്ങൾമാത്രം സത്യത്തിൻെറ ശാശ്വതപ്രകാശത്തിൽ തെളിഞ്ഞുനില്ക്കുന്നതു കാണാം. അതുകൊണ്ടുതന്നെയാണു് വന്ദ്യവയോധികനും ഈ തലമുറയിലെ ഉല്പതിഷ്ണുക്കളിൽ ഉല്പതിഷ്ണുവുമായ സി. എൻ. ഉപ്പൻ നമ്പൂതിരി. ''ഒരുറച്ച കർമ്മയോഗിയായ മന്നത്തിന്റെ ഉപദേശങ്ങൾ ഒരു 'രണ്ടാം ഗീത'യായി സ്വീകരിക്കുന്നതിൽ തെറ്റില്ല'' എന്നു പ്രസ്താവിച്ചിട്ടുള്ളതു്.

സ്വന്തം ക്ലേശങ്ങളും അന്യരുടെ ദുരിതങ്ങളും ലോകത്തിലെങ്ങും നടമാടുന്ന കാപട്യവും വഞ്ചനയും കണ്ടും സഹിച്ചും, ജീവിതനൈരാശ്യം അനുഭവപ്പെട്ടും, ഹൃദയക്ഷീണം ബാധിച്ചു് ജീവിതസമരരംഗത്തു് ഇതികർത്തവ്യതാവിമൂഢരായി തളർന്നുനില്ക്കുന്ന ലക്ഷോപലക്ഷം യുവപാർത്ഥന്മാർക്കു് സമുദായവും മതവും പരിഗണിക്കാതെ ജ്ഞാനോപദേശം ചെയ്തു് മിഥ്യാവിഭ്രമം മാററി അവരെ കർത്തവ്യോത്സുകരാക്കിത്തീർക്കുന്ന 'സർവ്വസമുദായ സാരഥി'യായ മന്നത്തിൻെറ ധർമ്മോപദേശങ്ങൾ ഈ യുഗത്തിലെ 'ഗീതോപദേശ'മായും മാനവതത്വശാസ്ത്രചരിത്രത്തിലെ 'രണ്ടാംഗീത'യായും തന്നെ ഗണിക്കേണ്ടതാണു്.

മനുഷ്യസമുദായസേവനകർമ്മങ്ങൾക്കു പ്രാമുഖ്യം അംഗീകരിക്കുന്ന നൂതനമായ ഈ 'കർമ്മയുഗ'ത്തിൻെറ വിധാതാവും മഹാചാര്യനുമായ മന്നം അത്യത്ഭുതസിദ്ധികളുള്ള യുഗപ്രഭാവനായ ഒരു കർമ്മയോഗിതന്നെയാണു്. അദ്ദേഹത്തിൻെറ 'സനാതനകർത്തവ്യകർമ്മോപദേശ'വും സദ്യശസ്സോമവും മാനവസമുദായത്തിനു് എന്നെന്നും പ്രചോദനസന്ദായകമായിരിക്കും! മാർഗ്ഗഭ്രംശം ഭവിക്കാതെ നേർവഴി കാണിച്ചുനില്ക്കുന്ന ശാശ്വതദീപസ്തംഭമായിരിക്കും!!

ആ കർമ്മപ്രകാശപ്രവാഹത്തിൻെറയും സ്വധർമ്മോപദേശനിർഝരിയുടെയും ഉറവിടമായ മന്നത്തിൻെറ സശരീരജീവിതം, ദീർഘദീർഘവും വിജയസൗഭാഗ്യസമ്പൂർണ്ണവുമാകുവാൻ പരമകാരുണികനായ ജഗദീശ്വരൻ അനുഗ്രഹിക്കുമാറാകട്ടെ!

# കനകോത്സവാശംസാ

## എൻ. ഗോപാലപിള്ള

യുഗേ യുഗേ വിശ്വഹിതം വിധാതും
കൃതാവതാരാഃ കൃതിനാം വരേണ്യാഃ
ജയന്തി തേഷ്വാധുനികേഷു കശ്ചിദ്
വിരാജതേ ഭാരതവീരസിംഹഃ

ഗംഭീരതാമാത്മഹ്രദഃ സമുദ്രാത്
തദൂർമിജാലാദ് വചസാം പ്രവാഹം
തദ്രത്നരാജേരപി കർമ്മതേജഃ
സംശീല്യ വിസ്മാപയതേ സ വിശ്വം.

തമോനിലീനേഷു ഹൃദന്തരേഷു
വിവേകഭാസ്വത്കിരണം സ്വ വാചാ
പ്രാദീപയദ് ഗ്രാമഗൃഹേഷു ചായം
വിദ്യാലയാനാം നിചയൈഃ പ്രബോധം.

ശ്രിയൈ ച ഭൂത്യൈ വിജയായ നീത്യൈ
നിത്യം ജനാനാം യതമാന ഏവ
യുവേവ ജാഗർത്തി സ വാർദ്ധകേഽപി
പരാർത്ഥമാപാദയിതും പ്രവൃത്തഃ

ശ്രീപദ്മനാഭേന ചിരാദനേന
സന്താനവാത്സല്യസുധാരസേന
സമ്പോഷിതോ നായകവംശസേവാ-
സംഘോഽദ്യ സംയാതി ശതാർദ്ധമായുഃ

പ്രവർത്തമാനേ കനകോത്സവേഽസ്മിൻ
പിതുഃ കൃതാർത്ഥസ്യ ദൃശോഃ സമുത്ഥൈഃ
ആനന്ദബാഷ്പൈരമൃതാഭിഷേകോ
ഭൂയോഽപി ഭൂയാദനിമേഷ ഭൂയം.

# ഒരു തിരിഞ്ഞുനോട്ടം

## കെ. കേളപ്പൻ

അടുത്തൊരുദിവസം മന്നത്തുപത്മ നാഭനെ ഞാൻ തിരുവനന്തപുരത്തു ക നകക്കുന്നുകൊട്ടാരത്തിൽവെച്ചു കണ്ടു. അദ്ദേഹത്തിന്നു് ഇപ്പോൾ കാഴ്ച അല്പ മൊന്നു മങ്ങിയിട്ടുണ്ടു്. കണ്ട ഉടനെ ഞാൻ അടുത്തുചെന്നു. അടുത്തുനിന്നിരു ന്ന ആരോ 'കേളപ്പൻ' എന്നു പറഞ്ഞു കൊടുത്തപ്പോൾ, ''എനിക്കദ്ദേഹത്തെ അറിയാം. എന്നെ അറിയുമോ എന്നു നി ശ്ചയമില്ല'' എന്നദ്ദേഹം തനിക്കു സഹ ജമായ നർമ്മബോധത്തോടും എന്നാൽ ചെറിയൊരു പരിഭവസ്വരത്തിലും പ റഞ്ഞു.

എൻ. എസ്സ്. എസ്സ്-ൻെറ കനക ജൂബിലി ആഘോഷത്തിന്നുള്ള സംരം ഭങ്ങളിൽ ഞാൻ വിശേഷിച്ചൊന്നും ചെയ്യുന്നില്ല. വർഗ്ഗീയസംഘടനകൾ മലബാർപ്രദേശത്തും സ്ഥലംപിടിച്ചു തുടങ്ങിയതിൽ ഞാൻ അതൃപ്തി രേഖ പ്പെടുത്താറുള്ളതും അദ്ദേഹത്തിൻെറ ശ്രദ്ധയിൽ പെട്ടുകാണും. മന്നത്തിനു് എന്നെ അറിയുന്നതുപോലെ എനി ക്കു് അദ്ദേഹത്തേയും അറിയാം. ഞ ങ്ങൾക്കു രണ്ടുപേക്കും അറിയാം, ഞങ്ങൾ തമ്മിലുള്ള ബന്ധം ശാശ്വതമാണു്; അതു ഭേദിക്കപ്പെടാനാവില്ല എന്നു്.

കേരളത്തിൽ സമുദായങ്ങൾ തമ്മിലു ള്ള ബന്ധങ്ങളുടെ യാഥാർത്ഥ്യം അദ്ദേ ഹത്തിന്നറിയുന്നതുപോലെ എനിക്ക റിയില്ല. എനിക്കറിയുന്നതുപോലും മ റ്റൊരു മനോഹരമായ സ്വപ്നത്തിൻ്റെ— ഏകലോകം, ജാതിവ്യത്യാസവും മത വ്യത്യാസവുമൊന്നുമില്ലാത്ത മാനവസ മുദായം, ലോകസാഹോദര്യം—ലഹരി യിൽ ഞാൻ മറക്കുന്നു. എങ്ങോട്ടുതിരി ഞ്ഞാലും എന്തു നല്ലകാര്യത്തിനു മുതി ന്നാലും മുഴച്ചുനില്ക്കുന്ന സാമുദായിക സ്വാർത്ഥങ്ങളിൽ തലമുട്ടുന്നു; കാലുചെ ന്നടിക്കുന്നു; ചില സമുദായങ്ങൾ ആ സ്വാർത്ഥങ്ങളുടെ സംഘട്ടനത്തിൽ നഷ്ട പ്രായമാവാൻ തുടങ്ങുന്നു. അങ്ങനെ നശിച്ചുതുടങ്ങുന്നതു സ്വന്തം സമുദായമാ കുമ്പോൾ, ഹൃദയം നോവുക ആത്മാഭി മാനിയായ ഒരു ഹൃദയാലുവിന്നു് സ്വാ ഭാവികം മാത്രമാണു്. ചില സമുദായ ങ്ങൾ അങ്ങനെ നശിച്ചാലും എല്ലാവ ക്കും തുല്യാവകാശങ്ങളും, തുല്യവരുമാന വും, തുല്യ സന്ദർഭങ്ങളും ഉള്ള ഒരു സ മുദായം — എല്ലാവരുടേയും ആവശ്യ ങ്ങൾ ഭേദബുദ്ധിയില്ലാതെ നിറവേററ പ്പെടുന്ന ഒരു സമുദായം — അടുത്തുത ന്നെ ഉടലെടുക്കും എന്ന സ്വപ്നത്തിൽ നിമഗ്നനായിത്തന്നെ കാലം കഴിക്കുക യാണു ഞാൻ. എൻെറ സ്വപ്നം യാഥാ ർത്ഥ്യമാവാതിരിക്കയില്ല എന്നു് ഈ കൊടുങ്കാററിൻെറ നടുക്കും അവശേഷി ച്ച ഒററ വീണക്കമ്പി മീട്ടി ഈ വാർദ്ധ ക്യത്തിലും ഞാൻ കഴിയുകയാണു്.

മന്നത്തിൻെറ മുഴുവൻ ജീവിതവും ഒരു ചലച്ചിത്രത്തിലെന്നപോലെ ഞാ നെൻെറ മുമ്പിൽ കാണുന്നു. ആ ജീവി തത്തിന്നുനേരെ എനിക്കു് അളവററ

ബഹുമാനവും സന്തുഷ്ടിയുമുണ്ട്. നായർ സർവീസ്സൊസൈററി അതിൻെറ കനകജൂബിലി ആഘോഷിക്കുന്ന ഈ അവസരത്തിൽ അതൊന്ന് ഉറക്കെ സ്മരിക്കുന്നതു് അസ്ഥാനത്താവില്ല.

നായർ സർവീസ്സൊസൈററി എന്നാൽ മന്നത്തു പത്മനാഭൻ; മന്നത്തുപത്മനാഭൻ എന്നാൽ നായർസർവീസ്സൊസൈററി. ആ രണ്ടു പേരിൻെറയും ചരിത്രം അറിയുന്നവരെ ഈ കാര്യം പറഞ്ഞു മനസ്സിലാക്കേണ്ടതില്ല. ഈ രണ്ടു പേരുകളേയും കൂട്ടിച്ചേർത്ത സ്ഥാപനത്തിൻെറ ചരിത്രം പറയുമ്പോൾ ചില യാഥാർത്ഥ്യങ്ങൾ സ്മരിക്കാതെ തരമില്ല. അതിൽ ആരും പരിഭവിക്കാതിരിക്കണം. ചരിത്രവസ്തുത ആക്ഷിപ്തമായില്ലെങ്കിലും ചരിത്രവസ്തുതയായിത്തന്നെ നില്ക്കും.

തിരുവിതാംകൂർ, കൊച്ചി, മലബാർ എന്നീ ഭാഗങ്ങളിൽ ഏതു ഭാഗത്തിന്റെ ചരിത്രമായാലുംശരി; അതു് സവർണ്ണരുടെ—പ്രത്യേകിച്ച് നായരുടെ—ചരിത്രമാണ് എന്ന ഒരു കാലമുണ്ടായിരുന്നു. ബുദ്ധിയിലും പൗരുഷത്തിലും സമ്പത്തിലും അവരുടെ പ്രമാണിത്തമായിരുന്ന സർവ്വത്ര ഉണ്ടായിരുന്നതു്. ഏതു സമുദായവും ലോകത്തിലെ മറ്റേതിനേയുംപോലെ പൂർണ്ണവളർച്ച എത്തിക്കഴിഞ്ഞാൽ പിന്നെ ക്ഷയിക്കുകയായി; അധഃപതിക്കുകയായി. പ്രകൃതിയുടെ ഒരു നിയമമാണിതു്. കേരളത്തിന്റെ അധികാരവും സമ്പത്തും അത്രയും ഹിന്ദുക്കളുടെ— നമ്പൂതിരിസമുദായത്തിൻേറയും നായന്മാരുടേയും — സ്വന്തമായിരുന്നു. മററു സമുദായങ്ങൾ അവർക്കുവേണ്ടി കൃഷിചെയ്യും. അവർക്കാവശ്യമുള്ളതെല്ലാം ശേഖരിച്ചു കാഴ്ചവെയ്ക്കും. ക്രമേണ ഈ സമുദായം അതിൻെറ ഊർജ്ജസ്വലത നഷ്ടപ്പെട്ട് ഒരു ജോലിയും ചെയ്യാതെ, ഒന്നും നേടാനില്ലെന്ന ഭാവത്തിൽ, മൺമറഞ്ഞ കാരണവന്മാരുടെ മഹിമയും പാടിപ്പുകഴ്ത്തി, വളച്ചുമുട്ടി മുരടിച്ചുകിടക്കുന്ന കാലത്താണ് ഇസ്ലാംമതവും ക്രിസ്തുമതവും ഇവിടെ സ്ഥലംപിടിച്ചതു്. മതപരിവർത്തനത്തിനു വിധേയരായവർ അധികവും സാധാരണക്കാരായിരുന്നു. മതമാററം അവർക്കൊരു പുതിയ സംസ്കാരവും പ്രവർത്തിക്കാനുള്ള പ്രേരണയും നല്കിക്കാണും. പഴയ കെട്ടുപാടിൽനിന്നുള്ള മോചനമായിരുന്നിരിക്കും ആദ്യത്തെ നേട്ടം. പുതിയ ചൈതന്യത്തോടുകൂടി തിരുവിതാംകൂറിലും കൊച്ചിയിലും ക്രിസ്ത്യാനികളും മലബാറിൽ മുസൽമാൻമാരും വളരുവാൻ തുടങ്ങി. പുതിയ സമുദായങ്ങൾക്കു മാത്രമാണ് പുതിയൊരുണർവ്വും സമുദായബോധവും സ്വാഭാവികമായും ഉണ്ടാവുന്നതു്. ഹിന്ദുസമുദായത്തിലെ ഏതു വിഭാഗത്തിൽനിന്നും പിണങ്ങിപ്പോരുന്നവർക്ക് അവിടെ സങ്കേതം ലഭിക്കുക സ്വാഭാവികമാണല്ലൊ.

നായന്മാർക്കിടയിൽ ഒരു സമുദായമെന്നബോധംപോലും നശിച്ചിരുന്നു. നായർതറവാടുകൾ തമ്മിലുള്ള മത്സരം, കുടിപ്പക, പണ്ടേയുള്ളതാണ്. ആഭിജാത്യത്തിൻെറയോ, ജാതിയുടെയോ, പണത്തിൻെറയോ ആധിക്യത്തെച്ചൊല്ലിയാവും ഈ കുടിപ്പക രൂപംകൊണ്ടിരിക്കുക. അന്യോന്യമുള്ള ഈ മത്സരത്തിൽ നായർപ്രമാണികൾ മററുമതക്കാരുടെ കൂട്ടുപിടിച്ചുകാണും. അവരുടെ സഹായത്തിനു പ്രതിഫലമായി സ്വത്തും പണവും സമ്മാനിച്ചിരിക്കും. ഉയർന്നുവരുന്ന സമുദായം അതിനാവശ്യമായ സ്വത്തും പണവും അതുള്ളവരിൽനിന്നു വേണമല്ലോ സംഭരിക്കുവാൻ.

കണക്കററ സ്വത്തും പണവുമുള്ള സമുദായം, നാട്ടുവാഴിത്തമുണ്ടായിരുന്ന സമുദായം, ജോലിചെയ്യാതെതന്നെ ആവശ്യമുള്ളതെല്ലാം ലഭിക്കാൻ വ്യവസ്ഥയുണ്ടായിരുന്ന സമുദായം, സമുദായബോധംതന്നെ നഷ്ടപ്പെട്ട് ജീവച്ഛ

വറ്റിപ്പോയ സമുദായം—അത്തരമൊരു സമുദായം അദ്ധ്വാനശക്തിയും ഐക്യബോധവും സാമർത്ഥ്യവുമുള്ള സമുദായങ്ങൾക്ക് ഇരയായിത്തീരുന്നതിൽ അസ്വാഭാവികമായി ഒന്നുംതന്നെയില്ല.

തിരുവിതാംകൂറിൽ കൃഷിയിലും വ്യാപാരത്തിലും ബാങ്ക്‌വ്യവസായത്തിലും അദ്ധ്വാനശീലരായ ക്രിസ്ത്യാനികൾ വളർന്നുവന്നു. വലിയ പാരമ്പര്യവും അന്തസ്സും പാലിക്കാൻ കല്യാണങ്ങളും വിവാഹങ്ങളും മററടിയന്തരങ്ങളും ഉത്സവങ്ങളും തറവാട്ടുമുതൽ വിററും ആർഭാടപൂർവ്വം നടത്തുക എന്നതു് നായർ തറവാട്ടുകളുടെ ഒരു ശാപമായിരുന്നു. ഒന്നു ചീഞ്ഞാണു മറെറാന്നിനു വളമാകുന്നതു്. ഒന്നു പരമാവധി വളർച്ചയെത്തി നശിക്കുന്നു. മറെറാന്നു കിളിർത്തു വളരാൻ തുടങ്ങുന്നു. ഇങ്ങനെ കുറച്ചുകാലം തുടർന്നതിൻെറ ഫലമായി നായരുടെ സ്വത്തു് തിരുവിതാംകൂറിൽ ക്രിസ്ത്യാനികളുടേയും, മലബാറിൽ മുസൽമാന്മാരുടേയും കയ്യിലേക്കു മാറി. അതോടുകൂടി നായന്മാരെ ആശ്രയിച്ചിരുന്ന പറയർ, പുലയർ ഉൾപ്പെടെയുള്ള അവർണ്ണസമുദായം സ്വത്തും പണവും പോയവഴിക്കുതന്നെ പോയി. വലിയ നായർകുടുംബങ്ങളുടെ കാര്യസ്ഥന്മാർ ക്രിസ്ത്യാനികളും മുസൽമാന്മാരുമായിരുന്നു. മലബാറിൽ നമ്പൂതിരിമാർക്കും നായന്മാർക്കും മാത്രമേ മലവാരങ്ങൾ ഉണ്ടായിരുന്നുള്ളു. ഇന്നു് അവയുടെ ഉടമസ്ഥന്മാർ ആരെന്നും പഴയ പ്രമാണിമാരിൽനിന്നു പുതിയ പ്രമാണിമാരിലേക്കു് ഇവയെങ്ങനെ, എപ്പോൾ, വന്നുചേർന്നുവെന്നും അന്വേഷിക്കുന്നവർക്കു മുൻപറഞ്ഞ പരിവർത്തനത്തിൻെറ ചരിത്രം മനസ്സിലാവും.

ജാതിസംഘടനകൾക്കു സ്ഥാനമില്ലാതിരുന്ന മലബാറിലും ജാതിസംഘടനകൾ രൂപപ്പെട്ടുവരുന്നതെന്തുകൊണ്ടെന്നു് എനിക്കു മനസ്സിലാക്കാൻ കഴിയും. മുസൽമാന്മാർക്കും ക്രിസ്ത്യാനികൾക്കും മതത്തിൻെറപേരിൽ, പള്ളിയുടെപേരിൽ, പണ്ടേതന്നെ സംഘടന ഉള്ളതാണു്.

ഇത്രയും പറഞ്ഞതു് വലിയ വരുമാനമൊന്നുമില്ലാതെ ഒരു സാധാരണ വക്കീലായി സ്വകുടുംബത്തെ രക്ഷിച്ചുപോന്ന വക്കീൽ മന്നത്തു പത്മനാഭപിള്ള എങ്ങനെ എല്ലാം ത്യജിച്ചു് നായർസമുദായപ്രവർത്തകനായി മാറി എന്നു വിവരിക്കുന്നതിനു മുഖവുരയായിട്ടാണു്.

കേരളീയ നായർസമുദായത്തിന്റെയും അതിൻെറ നേതാക്കളുടെയും ചരിത്രം എഴുതുകയല്ല എൻെറ ഉദ്ദേശ്യം. ചങ്ങനാശ്ശേരിയിൽ അമ്പതുകൊല്ലംകൊണ്ടു് ഉടലെടുത്തു് ആശ്ചര്യകരമാംവിധം വളർന്ന നായർസർവീസ്‌സൊസൈററി, അതിൻെറ സർവ്വസ്വവുമായ മന്നത്തു പത്മനാഭപിള്ള—അതാണു് ഈ ലേഖനവിഷയം.

ചങ്ങനാശ്ശേരി താലൂക്കിൽ മുട്ടാർ കരയിൽ സാമാന്യം സ്വത്തുള്ള ഒരു കുടുംബമാണു് പനേങ്ങാട്ടു പണിക്കർമാരുടേതു്. ആ കുടുംബത്തിൽ പരമേശ്വരപ്പണിക്കരെന്നും കേശവപ്പണിക്കരെന്നും രണ്ടു സഹോദരന്മാരുണ്ടായിരുന്നു. ഈ രണ്ടുപേരുടേയും കാര്യസ്ഥന്മാർ ആ പ്രദേശത്തെ രണ്ടു ക്രിസ്ത്യാനികളായിരുന്നു. ഈ സഹോദരന്മാർ തമ്മിലുണ്ടായ മത്സരത്തിനും കാരണക്കാർ അവർതന്നെയായിരുന്നു. ഭിന്നിപ്പിച്ചു കാര്യം നേടുകയെന്നതു് അധികകാലത്തെ പരീക്ഷണംകൊണ്ടു ഫലപ്രദമെന്നു തെളിഞ്ഞ നയമാണല്ലോ. ഈ രണ്ടു സഹോദരന്മാർ തമ്മിൽ ക്രിമിനൽ-സിവിൽ കേസ്സുകൾ നടന്നിട്ടുണ്ടു്; വളരെയധികം പണം ഇവർ അന്യോന്യം വ്യവഹരിച്ചു് നഷ്ടപ്പെടുത്തീട്ടുണ്ടു്. നഷ്ടപ്പെടുത്തുക എന്നു പറഞ്ഞാൽ കാ

ത്ഥസ്ഥന്മാരും വക്കീലന്മാരും ഉൾപ്പെട്ട ന്ന അന്യരുടെ കയ്യിലേക്ക പകരുകയെ ന്നാണത്ഥം. ഈ മത്സരത്തിൻെറ ഫല മായി ഇവർ കടക്കാരായി; കുറേ സ്വത്തു വിററു; കുറേ പണയത്തിലായി.

അങ്ങനെയിരിക്കെ പരമേശ്വരപ്പ ണിക്കർ ശ്രീമൂലം പ്രജാസഭയിലേക്ക് ചങ്ങനാശ്ശേരി താലൂക്കിലെ ഒരു നി യോജകമണ്ഡലത്തിൽനിന്ന് സ്ഥാനാ ത്ഥിയായി മത്സരിച്ചു. എതിർസ്ഥാനാ ത്ഥി ഒരു ക്രിസ്ത്യാനിയായിരുന്നു. തന്റെ അനുജൻ എതിർസ്ഥാനാത്ഥിക്കുവേ ണ്ടി സ്വന്തം കൈയിൽനിന്നു പണം ചെലവാക്കി ശ്രമിക്കുന്നുണ്ടെന്നു പര മേശ്വരപ്പണിക്കരെ അദ്ദേഹത്തിൻെറ കാര്യസ്ഥൻ ധരിപ്പിച്ച് ജ്യേഷ്ഠാനുജ ന്മാർ തമ്മിലുള്ള മത്സരത്തിനു വാശി കൂട്ടി. തെരഞ്ഞെടുപ്പു കഴിഞ്ഞു. വോട്ടെ ണ്ണൽ ചങ്ങനാശ്ശേരി താലൂക്കുകച്ചേരി യിൽവച്ചാണു നടന്നതു്. പരമേശ്വര പ്പണിക്കർ ജയിച്ചു. ജയിച്ച സന്തോഷ ത്തിൽ പരമേശ്വരപ്പണിക്കരും പണി ക്കർക്കുവേണ്ടി ശ്രമിച്ച സ്നേഹിതന്മാരും സഹോദരൻ കേശവപ്പണിക്കരും മന്ന ത്തു പത്മനാഭപിള്ളയും പെരുന്നയിലു ള്ള മന്നത്തു വീട്ടിലേക്കു പോകുമ്പോൾ യാദൃച്ഛികമായി ഞാനവരെ വഴിക്കുവ ച്ചു കണ്ടു. അന്നു് സെന്റ് ബക്ക്മൻസ് ഹൈസ്കൂളിൽ ഒരദ്ധ്യാപകനായിരു ന്ന ഞാൻ വൈകുന്നേരം നടക്കാനിറ ങ്ങിയതായിരുന്നു. തെരഞ്ഞെടുപ്പിനെ പ്പററിയൊന്നും ഞാനറിഞ്ഞിരുന്നില്ല. 'സാറുകൂടി വരണം' — അവിടെ അ ദ്ധ്യാപകന്മാരെല്ലാം സാറാണു് — എന്നു് പത്മനാഭപിള്ള എന്നെ ക്ഷ ണിച്ചു. വേറെ പ്രത്യേകജോലിയൊന്നു മില്ലാതിരുന്ന ഞാൻ അവരുടെയൊപ്പം പോയി. അതിലെ പ്രധാനികളെ ആ രേയും എനിക്കു പരിചയമുണ്ടായിരു ന്നില്ല. മന്നം അവരെയെല്ലാം മനഃ പൂർവ്വം വീട്ടിലേക്കു ക്ഷണിച്ചതായിരുന്നു വെന്നു് അനന്തരസംഭവങ്ങളിൽനിന്നു് എനിക്കു മനസ്സിലായി.

അന്യോന്യം മത്സരിച്ചും കേസ്സുനട ത്തിയും നശിക്കുന്ന ആ സഹോദരന്മാ രെ യോജിപ്പിക്കാനായിരുന്നു അവരെ യെല്ലാം മന്നം ക്ഷണിച്ചതു്. പരമേ ശ്വരപ്പണിക്കരേക്കാൾ സ്വാധീനശ ക്തി കേശവപ്പണിക്കർക്കാണുണ്ടായിരു ന്നതു്. കേശവപ്പണിക്കർ ജ്യേഷ്ഠനെ തിരായി ശ്രമിച്ചിരുന്നെങ്കിൽ താൻ തെരഞ്ഞെടുപ്പിൽ ജയിക്കില്ലെന്നു് ആരേക്കാളും നന്നായി പരമേശ്വരപ്പ ണിക്കർക്കറിയാമായിരുന്നു. രണ്ടു സ ഹോദരന്മാർ തമ്മിൽ നടന്ന മത്സരങ്ങ ളും കേസ്സുകളും ധനനഷ്ടവും തെററിദ്ധാ രണകളും എല്ലാം മന്നം എല്ലാവരുടെ യും അറിവിന്നായി ഒരു വിദഗ്ദ്ധനായ വക്കീലിൻെറ സാമത്ഥ്യത്തോടെ വിവ രിച്ചു. അന്തേവാസികളുടെ വഞ്ചന നിറഞ്ഞ കെട്ടുകഥകളുടെ ഫലമാണു മത്സരമെന്നു് അവിടെ കൂടിയിരുന്നവ രെ അദ്ദേഹം ധരിപ്പിച്ചു. അനുജൻ എതിർസ്ഥാനാത്ഥിക്കുവേണ്ടി ശ്രമി ച്ചിരുന്നുവെങ്കിൽ അദ്ദേഹം ജയിക്കുമാ യിരുന്നുവോ എന്നു് മന്നം പരമേശ്വര പ്പണിക്കരോടു ചോദിച്ചു. ജയിക്കുമാ യിരുന്നില്ലെന്നു ഗദ്ഗദസ്വരത്തിൽ പറയുവാൻ ശുദ്ധഹൃദയനായ പരമേ ശ്വരപ്പണിക്കർക്കു വിഷമമുണ്ടായില്ല. അവർ മത്സരങ്ങളും കേസ്സുകളും അവ സാനിപ്പിക്കണമെന്നും മിക്കവാറും ന ശിച്ചുകഴിഞ്ഞ നായർസമുദായത്തെ അ ഭിവൃദ്ധിപ്പെടുത്തുവാൻ യത്നിക്കേണ്ടതു് സമുദായസ്നേഹമുള്ള എല്ലാവരുടേയും കത്തവ്യമാണെന്നും അവിടെ കൂടിയിരു ന്നവരെ വിശ്വസിപ്പിക്കാൻ മന്നത്തു പത്മനാഭപിള്ളയെ സന്ദർഭവും സ ഹായിച്ചു. പരമേശ്വരപ്പണിക്കർ ക ണ്ണീർപൊഴിച്ചുകൊണ്ടു സഹോദരനെ പിടിച്ചു് മാറോടണച്ചു. കാണികളെ യെല്ലാം ആനന്ദിപ്പിച്ച ഒരു സംഭവമാ

യിരുന്ന അതു്. ആ അവസരം പൂർണ്ണമായും ഉപയോഗപ്പെടുത്തുവാൻ മന്നം മുൻകൂട്ടി തീരുമാനിച്ചിരുന്നിരിക്കണം. ഒരു നിലവിളക്കു കത്തിച്ചുവെച്ചു. സമുദായത്തിന്റെ ഉൽക്കർഷത്തിനുവേണ്ടി യത്നിക്കുമെന്നു് എല്ലാവരെക്കൊണ്ടും അദ്ദേഹം പ്രതിജ്ഞചെയ്യിച്ചു. നായർ സമുദായത്തിന്റെ പരിചരണത്തിന്നു വേണ്ടി അവിടെ കൂടിയിരുന്ന എട്ടൊമ്പതു പേർ ഉൾപ്പെടുന്ന ഒരു കമ്മിററി രൂപീകരിക്കപ്പെട്ടു. അതിന്റെ അദ്ധ്യക്ഷനായിരിക്കുവാൻ എന്നെ നിർബന്ധിച്ചു. അന്നത്തെ യോഗത്തിലെന്നപോലെ ആ ദിക്കിലും ഞാൻ യാദൃച്ഛികമായി വന്നതാണെന്നും അതുകൊണ്ടു് എന്നെ ഒഴിവാക്കണമെന്നും മററും പറഞ്ഞുനോക്കിയെങ്കിലും അവരുടെ നിർബന്ധപ്രകാരം ഞാൻ പ്രസിഡണ്ടുസ്ഥാനം സ്വീകരിച്ചു. സംഘടനയ്ക്കു് ഒരു നിയമാവലിയുണ്ടാക്കാൻ ഞാൻ നിയുക്തനായി. രണ്ടു കാര്യങ്ങൾ ഞാൻ നിയമാവലിയിൽ എഴുതിച്ചേർത്തു. അതനുസരിച്ചു് നായർ സർവ്വീസ് സൊസൈററിയുടെ ലക്ഷ്യങ്ങളിൽ സർവ്വസമുദായമൈത്രിയും അധഃകൃതോദ്ധാരണവും ഉൾപ്പെടുത്തി. യാദൃച്ഛികമായി 50 വർഷങ്ങൾക്കുമുമ്പു് ആരംഭിച്ച നായർ സർവ്വീസ് സൊസൈററി ഇന്നത്തെ നിലയിൽ എത്തിച്ചേർന്നതു് ഒരു വ്യക്തിയുടെ നിരന്തരമായ സേവനവ്യഗ്രതയുടെ ഫലമായിട്ടാണെന്നു പറഞ്ഞാൽ അതിൽ അശേഷവും അതിശയോക്തിയില്ല. ഏതു സംഘടനയ്ക്കും അഭിമാനിക്കാവുന്ന നേട്ടങ്ങളാണു് നായർ സർവ്വീസ് സൊസൈററിയുടേതു്.

മന്നത്തിന്റെ കഴിഞ്ഞ അമ്പതുകൊല്ലത്തെ ചരിത്രമാണു് നായർസർവ്വീസ് സൊസൈററിയുടെ ചരിത്രം. കേരളീയ നായർസമാജം എന്ന പേരിൽ അറിയപ്പെട്ടിരുന്ന സംഘടന മിക്കവാറും നിർജ്ജീവമായിക്കഴിഞ്ഞിരുന്നു. ഒരു വാർഷികസമ്മേളനമാണു് കാര്യമായി കേരളീയ നായർസമാജം നടത്താറുള്ളതു്. സി. കൃഷ്ണപിള്ള പ്രസിഡണ്ടു്, സി. വി. രാമൻപിള്ള ഖജാൻജി, മള്ളൂർ ഗോവിന്ദപ്പിള്ള സിക്രട്ടറി—പ്രഗത്ഭരായ മൂന്നു വ്യക്തികളാണിവർ. കേരളീയ നായർസമാജം ഈ മൂന്നു വ്യക്തികളായി ചുരുങ്ങിയിരുന്നു. ഗംഭീരമായ വാർഷികസമ്മേളനത്തിൽ പേരുകേട്ട നായർപ്രമാണിമാരെല്ലാം അതിന്റെ അദ്ധ്യക്ഷന്മാരായിരുന്നിട്ടുണ്ടു്. കേരളീയ നായർസമാജത്തിന്നു് ദൈനംദിനപ്രവർത്തനങ്ങളൊന്നുമില്ല. വാർഷികസമ്മേളനമാണു് ആകെയുള്ളതു്. ചിലപ്പോൾ റിപ്പോർട്ടെഴുതാൻ സിക്രട്ടറിക്കു സമയം കിട്ടില്ല. ബഡ്ജററും ബാലൻസ്ഷീററും തയ്യാറാക്കാൻ ഖജാൻജിക്കു് സമയം കിട്ടിയിരിക്കില്ല. അതിന്റെ ആവശ്യവും വളരെയൊന്നുമില്ല. ആ കാലഘട്ടത്തിലാണു് ചങ്ങനാശ്ശേരിയിലെ ഈ പുതിയ സംരംഭം നടന്നതു്.

നായർ സർവ്വീസ് സൊസൈററി തുടങ്ങി ഒരു കൊല്ലത്തിനുള്ളിൽ ചങ്ങനാശ്ശേരി താലൂക്കു മുഴുവൻ കരയോഗങ്ങൾ രജിസ്റ്റർചെയ്തിരുന്നു. പഴയ കരയോഗങ്ങൾ പലതും പുനരുദ്ധരിച്ചു. കരയോഗങ്ങളും, അവ ചേർന്നുള്ള താലൂക്കുസമാജങ്ങളുംവഴി എങ്ങുമുള്ള നായർ സമുദായത്തിന്നു് ഒരു പുതിയ ജീവൻ കൊടുക്കുക, ആവശ്യമുള്ളേടത്തെല്ലാം വിദ്യാലയങ്ങൾ തുടങ്ങുക, അങ്ങനെ നായന്മാരെ സുശക്തമായ ഒരു സമുദായമാക്കി മാററി, മററു സമുദായങ്ങളെപ്പോലെ അവരുടെ അവകാശങ്ങൾക്കു വേണ്ടി വാദിച്ചും, വേണ്ടിവന്നാൽ പ്രക്ഷോഭം നടത്തിയും, കാര്യങ്ങൾ സാധിച്ചു് അങ്ങനെ സമുദായത്തെ വളർത്തുക, എന്നീ ലക്ഷ്യംവെച്ചാണു് നായർ സർവ്വീസ് സൊസൈററി പ്രവർത്തിച്ചു പോരുന്നതു്.

ഇന്നു നായർ സർവ്വീസ് സൊസൈററി കേരളം മുഴവൻ വ്യാപിച്ചിരിക്കുന്നു. സൊസൈററിക്ക് നല്ല ഒട്ടേറെ ഹൈസ്കൂളുകളും, കോളേജുകളും ഭൂസ്വത്തും ഉണ്ട്. വിദ്യാഭ്യാസസ്ഥാപനങ്ങൾ കൂടിക്കൂടിവരുന്നു. ഇതെല്ലാം ഒരു വ്യക്തിയുടെ, മന്നത്തു പത്മനാഭൻെറ, പരിശ്രമഫലമാണെന്നു പറഞ്ഞാൽ അതിശയോക്തി അശേഷമില്ല. മന്നത്തിന്നു് ഈ വാർദ്ധക്യകാലത്തു് തൻെറ നേട്ടങ്ങളെപ്പററി അഭിമാനിക്കാൻ ധാരാളം അവകാശമുണ്ട്.

സാമ്പത്തികമായി ഒരു കഴിവുമില്ലാതെ മിക്കവാറും ശൂന്യതയിൽനിന്നാണു സൊസൈററി ആരംഭിച്ചതു്. പ്രവൎത്തനം ആരംഭിച്ചപ്പോൾത്തന്നെ ഒരു മുഴവൻസമയപ്രവൎത്തകൻ ആവശ്യമാണെന്നു വ്യക്തമായി. മന്നം അതിന്നു തയ്യാറായി. നിസ്സാരമായ ഒരു തുകമാത്രം ജീവിതച്ചെലവിന്നു കൈപ്പററി അദ്ദേഹം പ്രവൎത്തനമാരംഭിച്ചു. വരുമാനത്തിനൊത്തു വീട്ടിലെ ചെലവുകളെല്ലാം ചുരുക്കി. നല്ല വരുമാനമുള്ള ഒരു വക്കീൽ പെട്ടെന്നു് ഒരെളിയ പ്രവൎത്തകനായി മാറുക എന്നതു് വിപ്ലവാത്മകമായ ഒരു മാററമാണു്. മൂത്തിന്ന രണ്ടനുജന്മാർ അവരുടെ സ്വന്തം ചെലവു വഹിക്കണമെന്നു നിൎദ്ദേശിച്ചു. അമ്മയുടെയും ഏക പുത്രിയുടെയും ജോലിചെയ്യാൻ പ്രായമാവാത്ത രണ്ടനുജന്മാരുടേയും ചെലവുമാത്രം മന്നം വഹിച്ചുപോന്നു. വമ്പിച്ച ത്യാഗത്തിൽ ഉടലെടുത്തതാണു് നായർ സർവീസ് സൊസൈററി. ഒരു വ്യക്തിയുടെ മഹത്തായ ത്യാഗത്തിൻെറയും നിസ്സ്വാൎത്ഥമായ സേവനത്തിൻെറയും ഫലമാണു് ഇന്നു കേരളം മുഴവൻ വ്യാപിച്ചിട്ടുള്ള നായർ സർവീസ് സൊസൈററി.

തിരുവിതാംകൂർ വിട്ടതോടുകൂടി ഞാൻ അദ്ധ്യക്ഷസ്ഥാനം രാജിവച്ചു. പിന്നീട്ട് ചങ്ങനാശ്ശേരി പരമേശ്വരൻ പിള്ള അദ്ധ്യക്ഷനായി. പിന്നീടു പലരും അദ്ധ്യക്ഷസ്ഥാനത്തു വന്നിട്ടുണ്ട്. എന്നാൽ തുടക്കംതൊട്ടു് ഇന്നുവരെ സർവീസ് സൊസൈററിയുടെ ഭാഗധേയങ്ങൾക്കു് ഉത്തരവാദിയായി നായർ സർവീസ് സൊസൈററിയോടൊപ്പം വളൎന്നുവന്ന ഏകവ്യക്തി മന്നത്തു പത്മനാഭനാണു്.

1920-ൽ കോൺഗ്രസ്സിൽ ഞാൻ അംഗമായി ചേൎന്നതിനുശേഷവും ഞങ്ങൾ പലപ്പോഴും പൊതുരംഗത്തു് ഒന്നിച്ചു പ്രവൎത്തിച്ചിട്ടുണ്ട്. ഞങ്ങൾ തമ്മിലുള്ള സ്നേഹബന്ധം ഇന്നും അഭംഗുരമായി തുടൎന്നുപോകുന്നു. അതിന്നു് എന്തെങ്കിലും മാററം സംഭവിച്ചിട്ടുണ്ടെങ്കിൽ എനിക്കു് മന്നത്തിനോടുള്ള സ്നേഹവും ബഹുമാനവും കൂടിവന്നു എന്നതു മാത്രമാണു്.

നായർസർവീസ് സൊസൈററിയുടെ സ്ഥാപകാംഗങ്ങളിൽ ഇന്നു ഞങ്ങൾ മൂന്നുപേർ മാത്രമാണു് ജീവിച്ചിരിപ്പുള്ളതു്—മന്നത്തു പത്മനാഭൻ, കാക്കനാട്ടു നാരായണപ്പണിക്കർ, കെ. കേളപ്പൻ.

മന്നത്തു പത്മനാഭൻ നായർസർവീസ് സൊസൈററിയുടെ ചുക്കാൻപിടിച്ചുകൊണ്ടു് ഇനിയും പുരുഷായുസ്സ് 125 വരെ ആരോഗ്യവാനായി ജീവിക്കുവാൻ ശ്രീപത്മനാഭൻ അനുഗ്രഹിക്കുമാറാകട്ടെ!

# കൊടുങ്ങല്ലൂർ ഒന്നുകുറെ ആയിരം യോഗം

കീഴേടത്ത് വാസുദേവൻനായർ

പ്രാചീനകേരളത്തിലെ ഗ്രാമറിപ്പബ്ലിക്കുകളുടെ ഘടനയേക്കുറിച്ച് ഗവേഷണബുദ്ധ്യാ പര്യാലോചിക്കുമ്പോൾ അവയുടെ മഹത്തമമായ വൈശിഷ്ട്യം നിഷ്പക്ഷമതികൾക്കു തെളിഞ്ഞുകാണാൻ പ്രയാസമുണ്ടാകയില്ല. അന്ന് ഓരോ ഗ്രാമവും പ്രായേണ സ്വയംസംപൂർണ്ണമായിരുന്നു. ജനായത്തഭരണത്തിന്റെ ഉറച്ച അസ്തിവാരത്തിന്മേലായിരുന്നു അവ പടുത്തുയർത്തിയിരുന്നതു്. നാടുവാഴികളും രാജാക്കന്മാരും ഉണ്ടായിരുന്നുവെങ്കിലും ഗ്രാമത്തിലെ ജനപ്രതിനിധികളുടെ അഭിപ്രായത്തെ അവഗണിക്കാൻ എത്ര ശക്തനായ രാജാവും അന്നു ധൈര്യപ്പെട്ടിരുന്നില്ല. ആ പഴയ കാലത്തു് കേരളത്തിലെ ഓരോ ഗ്രാമത്തിന്നുമുണ്ടായിരുന്ന ശക്തി സൈനികന്മാരായിരുന്ന, ആയോധനവിദ്യയിൽ പ്രാവീണ്യം നേടിയിരുന്ന, അവിടത്തെ നായന്മാരായിരുന്നു എന്നു പറയുന്നതിൽ തരിമ്പും അതിശയോക്തിയില്ല.

ഗ്രാമജനതയെ ബാധിക്കുന്ന എല്ലാ പ്രധാന വിഷയങ്ങളും ചർച്ചചെയ്തു് തീരുമാനിക്കപ്പെട്ടിരുന്നതു് ഗ്രാമസഭകളുടെ 'യോഗം' 'കൂട്ടം' ഈ പേരുകളാൽ അറിയപ്പെട്ടിരുന്ന സമ്മേളനങ്ങളിൽവെച്ചാണു്. ഈ സഭകളുടെ യോഗങ്ങൾ ചേർന്നിരുന്നതു് ഗ്രാമത്തിലെ പ്രധാന ക്ഷേത്രത്തിന്റെ പരിസരത്തിൽ, പരന്നു പന്തലിച്ചുനില്ക്കുന്ന ആലിന്റെ തണലിലാണു്. ഈ ക്ഷേത്രങ്ങൾ സാധാരണയായി ഗ്രാമീണരുടെ—അന്നത്തെ സവർണ്ണകുടുംബങ്ങളുടെ—ഭരദേവതയായ ഭഗവതിയുടെ പ്രതിഷ്ഠക്കു പ്രാധാന്യം കല്പിച്ചുകൊണ്ടുള്ളതുമായിരിക്കും. യുദ്ധമുറകൾ അഭ്യസിക്കാത്ത പ്രായപൂർത്തിവന്ന നായരെ അന്നു കണികാണാൻ കിട്ടുമായിരുന്നില്ല; അതുപോലെ കളരിയില്ലാത്ത ഒരൊററ നായർതറവാട്ടും അന്നു കേരളത്തിൽ കാണുകയും സാദ്ധ്യമായിരുന്നില്ല. ഭഗവതി സാക്ഷിയായി, ഗ്രാമത്തിന്റേയും ഗ്രാമീണരുടേയും കാര്യങ്ങൾക്കെല്ലാം ചുമതല പ്രധാനമായും വഹിച്ചിരുന്നതു് ശക്തന്മാരായിരുന്ന നായർപ്രമാണികളുടെ സംഖ്യ ഭൂരിഭാഗമുണ്ടായിരുന്ന ഗ്രാമസഭയായിരുന്നു. രക്ഷിക്കാനും ശിക്ഷിക്കാനുമുള്ള അധികാരംപോലും ഗ്രാമസഭക്കുണ്ടായിരുന്നു.

## കൊടുങ്ങല്ലൂർ യോഗം

അങ്ങനെ പണ്ടു് കേരളത്തിൽ പ്രബലമായിരുന്ന ഒന്നായിരുന്നു കൊടുങ്ങല്ലൂർ 'ഒന്നുകുറെ ആയിരം യോഗം'. ആ സംഘടനക്കു് എത്ര പഴക്കമുണ്ടെന്നു പറയാൻപോന്ന ചരിത്രലക്ഷ്യങ്ങൾ ഇനിയും കാണാൻ കഴിഞ്ഞിട്ടില്ല. എങ്കി

ല്യം കേരളറിപ്പബ്ലിക്കിന്റെ അധിപന്മാരായി അനേക നൂററാണ്ടുകൾ വാണ പെരുമാക്കന്മാരുടെ തലസ്ഥാനനഗരിയിലാകകാരണം കൊടുങ്ങല്ലൂർ യോഗവും പ്രാചീനമായ ഒരു സംഘടനയാണെന്നു വേണം വിചാരിക്കാൻ. ഒരു കാലത്തു് ഈ യോഗം കൊടുങ്ങല്ലൂർ നായർസമുദായത്തിന്റെ ക്ഷേമത്തിന്നാധാരമായ ഒരുറച്ച സംഘടനയായി വർത്തിച്ചിരുന്നു എന്നതിന്നു് അതിന്റെ പഴയ മാമൂലാചാരങ്ങൾ ഇന്നും കാണുന്നതിൽനിന്നു് അനുമാനിക്കാം.

കേരളത്തിലെ ഹൈന്ദവഭക്തസഞ്ചയങ്ങളുടെയെല്ലാം ആരാധനാപാത്രമായ കൊടുങ്ങല്ലൂർ 'അംബ'(ഭഗവതി)യെ വലയംചെയ്തുകൊണ്ടാണു് 'കൊടുങ്ങല്ലൂർ ഒന്നുകുറെ ആയിരം യോഗ' ത്തിന്റെ പ്രവർത്തനങ്ങൾ. കൊടുങ്ങല്ലൂർഭഗവതി യോഗാംഗങ്ങളുടെയെല്ലാം പരദേവതയുമാകുന്നു. 'ഒന്നുകുറെ ആയിരം യോഗം' എന്ന പേർ ഈ സംഘടനയ്ക്കു സിദ്ധിച്ചതെങ്ങനെയെന്നുള്ളതിനു ശരിയായ കാരണം കാണുന്നില്ല. ഓരോരുത്തരുടെ മനോധർമ്മമനുസരിച്ചു് ഓരോന്നു പറയുന്നു എന്നേ ഉള്ളു. കൊടുങ്ങല്ലൂർസ്വരൂപത്തിലെ വലിയ രാജാവാണു് ഏതുകാലത്തും ഈ യോഗത്തിന്റെ നായകനും സ്ഥിരം അഗ്രാസനനും. ആകയാൽ അദ്ദേഹം യോഗത്തിൽ അംഗമാണെന്നുള്ളതു നിർവ്വിവാദമാണല്ലൊ. കൊടുങ്ങല്ലൂർ നാട്ടകത്തു് ഒരൊററ നമ്പൂതിരിഗൃഹവുമില്ല. ഇവിടെ 42 നമ്പൂതിരിഇല്ലങ്ങൾ പണ്ടുണ്ടായിരുന്നുവെന്നും അവയെല്ലാം ഭഗവതിയുടെ കോപാഗ്നിക്കിരയായിപ്പോയതാണെന്നുമുള്ള ചില കഥകൾ പ്രചാരത്തിലുണ്ടു്. എന്നാലും 'തളിയാഴ്ചപ്പട്ടരു്' എന്ന ഒരു മലയാളബ്രാഹ്മണകുടുംബത്തിലെ അംഗങ്ങൾക്കു യോഗത്തിൽ ഇന്നും സ്ഥാനമുണ്ടു്. അതുപോലെ ഉണിത്തിരി, വാരിയർ, മാരാർ ഈ സമുദായങ്ങൾക്കും യോഗത്തിൽ പ്രാതിനിദ്ധ്യമുണ്ടു്. നായന്മാരിൽ, കൊടുങ്ങല്ലൂർ സങ്കേതത്തിലുള്ള കിരിയംമുതൽ വട്ടക്കാടൻവരെയുള്ള വകക്കെല്ലാം യോഗത്തിൽ സ്ഥാനമുണ്ടു്. അതിനാൽ മിക്കവാറും ഇതു കൊടുങ്ങല്ലൂർ ഗ്രാമത്തിന്റെ ക്ഷേമത്തിന്നും രക്ഷയ്ക്കും ആധാരമായി പണ്ടുകാലംമുതല്ക്കേ നിലനിന്നുവന്ന ഒരു സംഘടനയായിരുന്നു എന്നു പറയുന്നതിൽ തെററില്ല.

യോഗം 'കൂട്ട'മിരിക്കുമ്പോൾ എല്ലാ അംഗങ്ങളുടേയും നിലയും അവസ്ഥയും ഒരുപോലെയാണു്. അവിടെ വലിയവനെന്നോ ചെറിയവനെന്നോ ഉള്ള വ്യത്യാസമില്ല. അന്യോന്യം എല്ലാവരും 'ചങ്ങാതി' എന്നേ പറയാൻ പാടുള്ളു. യജമാനനും ദാസനും അവിടെ സ്ഥാനമില്ല. അതാണു് ആ സംഘടനയുടെ പഴയ കെട്ടുറപ്പിന്നുള്ള നിദാനം.

കൊടുങ്ങല്ലൂർ സങ്കേതത്തിലെ എല്ലാ നായർതറവാട്ടുകൾക്കും യോഗത്തിൽ അംഗങ്ങളാകാനുള്ള അധികാരമുണ്ടു്. അതാതുകാലത്തു് ഈ തറവാട്ടുകളിൽ നിന്നെല്ലാം (താവഴികുടുംബങ്ങളിൽ നിന്നും) അവരവരുടെ ധനസ്ഥിതിക്കനുസരിച്ചു് ഭഗവതിക്ഷേത്രത്തിലെ താലപ്പൊലിക്കു (മകരം 1 മുതൽ 4 വരെയാണു് താലപ്പൊലി) താലപ്പൊലിപ്പണം നല്കണമെന്ന പഴയൊരു വ്യവസ്ഥയുണ്ടു്. അതുപോലെ കർക്കടകമാസം മുഴുവനും ഭഗവതിക്ഷേത്രത്തിൽ പുഷ്പാഞ്ജലി നടത്തുന്നതിലേക്കായി ഓരോ വീട്ടിൽനിന്നും ഓരോ 'പുത്തൻ' വീതമുള്ള 'ഓറാവരി'യും കൊടുക്കേണ്ടതുണ്ടു്. ഇവകൂടാതെ, കുറച്ചുകാലമായി യോഗത്തിൽപെട്ട വീട്ടുകാരുടെ കല്യാണം, പതിനാറടിയന്തരം, പന്ത്രണ്ടാം മാസം മുതലായ അടിയന്തരങ്ങൾക്കു വെച്ചുചെലവുള്ള അരി പറയൊന്നുക്കു് ഒരു ക്ലിപ്ത സംഖ്യയും കൊടുക്കാൻ യോഗാംഗങ്ങൾ ബാദ്ധ്യസ്ഥരാകുന്നു.

ഈവക ഇനങ്ങൾ കൊടുക്കാൻ വീഴ്ച വരുത്തുന്നപക്ഷം ആ കുടുംബക്കാരെ യോഗത്തിൽനിന്നു ബഹിഷ്കരിക്കാൻ വേണ്ട വ്യവസ്ഥകളും ഏർപ്പെടുത്തീട്ടുണ്ട്.

## കൂട്ടം

യോഗം സമ്മേളിക്കുന്നതിന്നു 'കൂട്ടം' എന്നാണ് പറയപ്പെടുന്നതു്. എല്ലാ മലയാളമാസങ്ങളിലും ഒന്നാംതീയതി പന്തീരടി സമയമാകുമ്പോൾ യോഗാംങ്ങൾ ഭഗവതീക്ഷേത്രത്തിൽ കിഴക്കെനടയിൽ കൂടണം. ഓരോ തറവാട്ടിൽനിന്നും പ്രായപൂർത്തിയെത്തീട്ടുള്ള ഓരോ പുരുഷൻ കുളിച്ചു ഭസ്മലേപനംചെയ്തു്, ശുഭ്രവസ്ത്രധാരിയായി, മുണ്ടു ഞാത്തിച്ചുററി, ഇടത്തുകൈയിൽ രണ്ടിളനീരും വലത്തുകൈയിൽ കുന്തവും ധരിച്ച് ക്ഷേത്രത്തിലേക്കു കടന്നു്, ഇളനീർ രണ്ടും ഭഗവതിക്കു് അഭിഷേകത്തിന്നായി സമർപ്പിച്ചു്, തൊഴുതു്, പുറത്തേക്കു പോയി കിഴക്കെ നടയിൽ കൂട്ടമിരിക്കാനുള്ള സ്ഥലത്തു് ചെന്നിരിക്കണം. ഇയ്യാട്ടിൽ പണിക്കക്കും വെള്ളാപ്പിള്ളി നായക്കും കുന്തത്തിന്നുപകരം വാളും പരിചയുമാണു് ആയുധം. വെള്ളാപ്പിള്ളിനായക്കു് യോഗത്തിൽ 'നമ്പടനായർ' എന്ന സ്ഥാനപ്പേരുണ്ടു്. ഈ പടനായരാണു് 'കൂട്ടം കുറിക്കുക' (യോഗനടപടികൾ രേഖപ്പെടുത്തിവെക്കുക) എന്ന കൃത്യം നിർവ്വഹിക്കാൻ ചുമതലപ്പെട്ട അധികാരസ്ഥൻ.

ആയുധധാരികളായി എല്ലാവരും വന്നുചേർന്നാൽ കിഴക്കുപടിഞ്ഞാറു് രണ്ടു വരിയിൽ അഭിമുഖമായിരുന്നു്, അവരവരുടെ വലത്തുവശത്തു് അഗ്രം മുമ്പോട്ടാക്കി കുന്തം വെക്കണം. 'കൂട്ടം' ഇരിക്കുന്ന സ്ഥലത്തിന്നു് 'നിഴൽ' എന്നാണു് പറയപ്പെടുന്നതു്. ചുരുങ്ങിയതു്

മുപ്പത്തിരണ്ടു് അംഗങ്ങളെങ്കിലുമുണ്ടെങ്കിലേ 'കൂട്ടം' ഇരിക്കാവൂ എന്നുണ്ടു്. (ഇപ്പോഴത്തെ 'കോറം' എന്ന വ്യവസ്ഥ ആ പുരാതനകാലത്തുതന്നെ ഉണ്ടായിരുന്നുവെന്നതിന്നൊരു തെളിവാണിതു്. 'കൂട്ട'ത്തിന്നു സമയംതെററി വന്നാൽ ആ ആൾ തൻെറ ആയുധം തലകീഴാക്കിപ്പിടിച്ചു്, യോഗത്തിന്നു പ്രദക്ഷിണമായി പോയി കിഴക്കുഭാഗത്തുചെന്നു യോഗത്തിന്നഭിമുഖമായി നിന്നു കുന്തത്തിൻെറ അഗ്രം കൂട്ടിപ്പിടിച്ചു് രണ്ടു കൈകളും ചേർത്തു കുമ്പിട്ടു് മൂന്നുതവണ തൊഴുതു യോഗത്തിൻെറ അനുവാദം വാങ്ങിയതിന്നുശേഷമാണു് ഒരു തലസ്ഥലത്ത് ചെന്നിരിക്കുക.

കൂട്ടമിരിക്കുന്നസമയം യോഗത്തിലെ നായകനായ (നയനാരു് എന്നാണു് അപ്പോൾ സ്ഥാനപ്പേരു്) കൊടുങ്ങല്ലൂർ വലിയതമ്പുരാൻ ക്ഷേത്രത്തിലെ ബലിക്കൽപ്പുരയുടെ വടക്കുവശത്തുള്ള പടിമേൽ പായ വിരിച്ചിരിക്കണം. പ്രധാനകാര്യങ്ങൾ യോഗം 'കൂട്ട'മിരുന്നു് ആലോചിച്ചു് ഐകകണ്ഠ്യമായ തീരുമാനത്തിലെത്തിയാലേ നടപ്പിൽ വരുത്തിക്കൂടൂ. ഉച്ചപ്പൂജ കഴിഞ്ഞു നട തുറക്കുന്നതുവരെയാണു്'കൂട്ട'മിരിക്കുന്നതിനുള്ള സമയം.

'നമ്പടനായരു'ടെ നേതൃത്വത്തിൽ തികഞ്ഞ അച്ചടക്കത്തോടുകൂടി ക്ഷേത്രം പ്രദക്ഷിണമായി പോയി വടക്കേ നടയിൽ ചെന്നു തൊഴുതശേഷമാണു് സമ്മേളനം അവസാനിക്കുക.

## വിശേഷാൽ യോഗങ്ങൾ

സാംക്രമികരോഗങ്ങൾ, അതിവൃഷ്ടി, അനാവൃഷ്ടി മുതലായ പ്രകൃതികോപങ്ങൾ മുതലായവകൊണ്ടു ജനങ്ങൾ പൊറുതിമുട്ടുന്ന അവസരങ്ങളിൽ വിശേഷാൽ യോഗങ്ങൾ കൂട്ടും. അതിന്നാണു് 'മുട്ടിച്ചുകൂട്ടം' എന്നു പറയുന്നതു്. ചിലപ്പോൾ ഒരുമാസക്കാലം തുടർച്ചയായി ഈ കൂട്ടം നിന്നുവെന്നുവരാം— ഉദ്ദിഷ്ടകാര്യം സഫലമാകുംവരെ.

## സ്ത്രീകളുടെ പങ്കു്

യോഗാംഗങ്ങളായ തറവാടുകളിലെ സ്ത്രീകൾക്കുമുണ്ടു് ചില കൃത്യങ്ങൾ നിർവ്വഹിക്കുവാൻ. മകരമാസത്തിലെ താലപ്പൊലിഅടിയന്തരത്തിൽ, പ്രത്യേകിച്ചും മകരം ഒന്നാംതീയതി, ഒന്നുകുറെ ആയിരം യോഗത്തിലുള്ള എല്ലാ വീടുകളിൽനിന്നും മംഗല്യധാരണം കഴിഞ്ഞ ഓരോ സ്ത്രീ വ്രതാനുഷ്ഠാനത്തോടുകൂടിയിരുന്നു് താലമെടുക്കേണ്ടതുണ്ടു്.

നായന്മാരേയും ഇതരസമുദായങ്ങളേയും ഇണക്കിച്ചേർത്തുകൊണ്ടുള്ള ഒരു വമ്പിച്ച സംഘടനയായി ഏറിയകാലം നിലനിന്ന കൊടുങ്ങല്ലൂർ ഒന്നുകുറെ ആയിരം യോഗം ഇന്നു ധനസ്ഥിതി കൊണ്ടു മികച്ച തോതിൽ വർത്തിക്കുന്നുവെങ്കിലും യോഗത്തിൻെറ പ്രവർത്തനം സാമൂഹ്യക്ഷേമകാര്യങ്ങളിൽ തീരെ ശ്രദ്ധയില്ലാതെ കാലക്രമത്തിൽ അധഃപതിക്കുകയാണെന്ന കാര്യം ശോചനീയമത്രെ. ഇന്നു സാമൂഹ്യക്ഷേമമല്ല, വിവിധരാഷ്ട്രീയകക്ഷികൾ തമ്മിലുള്ള മത്സരം മൂത്തു്, ചേരിപിരിഞ്ഞു നിന്നുകൊണ്ടുള്ള വൃത്തികേടുകൾ കാണിക്കുന്നതിലാണു് യോഗാംഗങ്ങളിൽ അധികമാളുകളുടേയും ശ്രദ്ധ കേന്ദ്രീകരിച്ചുകാണുന്നതു്. നായർസർവ്വീസ്സൊസൈറ്റിയുടെ സ്തുത്യർഹമായ പ്രവർത്തനങ്ങൾ കൊടുങ്ങല്ലൂർയോഗം കണ്ടുപഠിക്കുമെങ്കിൽ!

# കുറച്ചു പഴയകാര്യങ്ങൾ

കെ. എൻ. ഗോപാലപിള്ള

നായർസമുദായം പ്രഭാവത്തിലും പ്രതാപത്തിലും അധഃപതിച്ചുവരുന്ന ഒരു കാലമായിരുന്നു അതു്. ഈ അധഃപതനത്തിന്റെ വിവിധസ്വഭാവം വലിയ അതിശയോക്തികൂടാതെതന്നെ കുഞ്ചൻനമ്പ്യാർ തന്റെ തുള്ളൽകൃതികളിൽ സമഞ്ജസമായി വിവരിച്ചിട്ടുണ്ടു്. പഴയ പാരമ്പര്യത്തിൽ ഏതാനുംപേർ ഉയന്ന ഉദ്യോഗങ്ങളിൽ രാജസേവകരായി കഴിഞ്ഞു. അതേ പാരമ്പര്യത്തിനാലായിരിക്കാം അനവധി ആളുകൾ പട്ടാളത്തിൽ ചേന്നു് നാമമാത്ര വേതനംപററി ദാരിദ്ര്യത്തിലേക്കു താണുകൊണ്ടുമിരുന്നു. നായരുടെ പഴയ വീര്യം നിദ്രാവസ്ഥയെ പ്രാപിച്ചുവെങ്കിലും അതു് ഇടയ്ക്കിടെ പുകഞ്ഞുകത്തുന്ന കഥയാണു് സി. വി. രാമൻപിള്ളയുടെ കൃതികളിലുംമറ്റും കാണാവുന്ന മിന്നൽപിണറുകൾ. എന്നാൽ ഉള്ള കാര്യം നേരെ പറയാൻ അദ്ദേഹത്തിനും തരപ്പെട്ടില്ല.

കേരളത്തിൽ അങ്ങിങ്ങുണ്ടായിരുന്ന നായർജന്മിമാർ അവരുടെ സമ്പത്തിലും സ്വാധീനശക്തിയിലും സംതൃപ്തരായി. ഉദ്യോഗസ്ഥവൃന്ദമാകട്ടെ സക്കാരിനെ സേവിച്ചും കാലം കഴിച്ചു ഇടത്തരക്കാരും താണവരും ഉള്ളതെല്ലാം അടിയന്തിരങ്ങൾക്കും അനാചാരങ്ങൾക്കും ചെലവാക്കി ദാരിദ്ര്യത്തെ സ്വാഗതം ചെയ്തു. സ്ത്രീകളെ വിദ്യാഭ്യാസം ചെയ്യിക്കാതിരിക്ക, രോഗബാധയ്ക്കു മാന്ത്രികന്മാരെ ശരണംപ്രാപിക്ക, വധുവിന്റെ ഇഷ്ടംനോക്കാതെ വരനെ തീർച്ചപ്പെടുത്തുക, നിസ്സാരകാര്യങ്ങൾക്കു വാശിയേറി കേസ്സുപറഞ്ഞു നശിക്ക എന്നിങ്ങനെ നായർ നാനാതരത്തിൽ നശിച്ചുകൊണ്ടിരുന്നു.

കെ. സി. കേശവപിള്ള 1079 ധനു 16-ാംതീയതി പരവൂർനിന്നും മടവൂർ സി. നാരായണപിള്ളയ്ക്കു് അയച്ച ഒരു കത്തിൽ ഇങ്ങനെ കാണുന്നു:

"...ഈ ദിക്കിൽ ഈഴവർ പത്രപ്രചാരണം, പത്രവായന, ഇംഗ്ലീഷ്പഠിത്തം, വൈദ്യം, പെൺപള്ളിക്കൂടം, കയറുപാക്കച്ചവടം, കൊപ്രാക്കച്ചവടം, നെല്ലുകച്ചവടം മുതലായവകൊണ്ടു ക്ഷണംപ്രതി എന്നപോലെ വദ്ധിച്ചുവരുന്നതു സന്തോഷാവഹമായിരിക്കുന്നു.

നായന്മാരോ! ഏകാദശിവ്രതം, വക്കലെ വാവുകൂട്ടം, ചീട്ടുകളി, തായംകളി, സ്പദ്ധ, അസൂയ, ആഭിജാത്യം, പുകയിലവഴക്കു്, അടിയന്തിരമേളം, രാമഭജനകോലാഹലം, സ്വസ്ഥവൃത്തി മുതലായവയാലാണു് സമയം കഴിക്കുന്നതു്."

ഇത്തരം സമുദായവൈകല്യങ്ങളെ പരിഹരിക്കാൻ ചില സാഹിത്യകാരന്മാർ അക്കാലത്തു് ചുരുക്കമായി ഉദ്യമിച്ചിരുന്നു. കെ. സി.യുടെ 'ലക്ഷ്മീകല്യാണം'നാടകം ഇതിനുദാഹരണമാണു്. നായർസമുദായത്തിന്റെ അകം കരണ്ടുകൊണ്ടിരുന്നസമുദായവൈകല്യങ്ങളെ കവി ഇതിൽ തുറന്നുകാട്ടുന്നുണ്ടു്.

1082 ഇടവം 6–ാംതീയതി തിരുവനന്തപുരം പാൽക്കുളങ്ങര പുന്നയ്ക്കൽ വീട്ടിൽവച്ച് സി. കൃഷ്ണപിള്ളയുടെ അദ്ധ്യക്ഷതയിൽ ഒരു യോഗം ചേർന്നു. താലികെട്ടും പുടവകൊടയും ഒന്നായി നടത്തിയാൽ മതിയെന്ന് സി. വി. രാമൻപിള്ള പ്രസ്താവിച്ചു. പി. കെ. നാരായണപിള്ള (സാഹിത്യപഞ്ചാനനൻ) മുതൽപേർ അതിനെ പിൻതാങ്ങി. അതനുസരിച്ചു നിശ്ചയം പാസ്സായി. ഈ സമാരംഭത്തിൽ കെ. സി. കേശവപിള്ളയ്ക്കുണ്ടായ ഉത്സാഹം ഇടവം 11-ാം തീയതി അദ്ദേഹം 'എഴുത്തച്ഛൻ'പത്രത്തിനയച്ച കത്തിൽനിന്നു വെളിപ്പെടുന്നുണ്ട്:

''എഴുത്തച്ഛൻപത്രാധിപരവർകൾക്ക്,

...താലികെട്ടുകല്യാണം, വിവാഹമോചനം, വിധവാവിവാഹം, ദ്വിതീയഭാര്യാസ്വീകരണം, പിതൃക്രിയ മുതലായി 17 വിഷയങ്ങളെപ്പററി പ്രസ്തുത സമാജത്തിൽ വേണ്ടവണ്ണം ആലോചിച്ചു തീർച്ചപ്പെടുത്തിയിരിക്കുന്ന നിയമങ്ങൾ കാലദേശങ്ങൾക്കും പരിഷ്കാരാഭിവൃദ്ധിക്കും അത്യന്തം അനുകൂലങ്ങളായിരിക്കുന്നു...നിർദ്ദോഷവും ഗുണകരവുമാണെന്നു സ്പഷ്ടമായി ബോധപ്പെട്ടാലും പരിഷ്കൃതാചാരത്തെ സ്വീകരിക്കയും സദോഷവും നിന്ദ്യവുമായിരുന്നാലും പൂർവ്വാചാരത്തെ ഉപേക്ഷിക്കയും ചെയ്യുന്നതിൽ നമ്മുടെ ഇടയിൽ ചിലർക്കുള്ള വൈമനസ്യം വളരെ ശോചനീയമാകുന്നു. അങ്ങനെയുള്ളവരുടെ വിരോധത്തെ സമുദായക്ഷേമകാംക്ഷികൾ ഗണിക്കാതെ ഊർജ്ജസ്വലതയോടുകൂടി പ്രയത്നിക്കുന്നതായാൽ കാലക്രമേണ പ്രതികൂലന്മാരും അനുകൂലന്മാരാകാതിരിക്കയില്ല.''

അടുത്ത മിഥുനം 9–ാംനു സി. കൃഷ്ണപിള്ളയുടെ അദ്ധ്യക്ഷതയിൽ തിരുവല്ലത്തുവച്ച് മറെറാരു യോഗം നടന്നു. ഇതിലും വിവാഹം മുതലായവയെപ്പററിയുള്ള പരിഷ്കാരങ്ങൾ ചർച്ചാവിഷയമായി. നായർസമാജത്തിൻെറ ഒരു വാർഷികം 1083 കന്നി 28-ം, 29-ം തീയതികളിൽ തിരുവനന്തപുരത്തു നടന്നതായി കാണുന്നു. മന്നത്തു കൃഷ്ണൻനായരായിരുന്നു അദ്ധ്യക്ഷൻ. കുടുംബഭാഗം, പുരുഷൻെറ പ്രത്യേക സമ്പാദ്യം അദ്ദേഹത്തിൻെറ ശാഖയ്ക്കു നീക്കിവയ്ക്കുക, വിവാഹം നിയമാനുസൃതമാക്കുക, സ്വത്തിനു ഭാര്യയ്ക്കു് അവകാശമുണ്ടായിരിക്കുക എന്നിത്യാദി നിശ്ചയങ്ങൾ അന്നത്തെ യോഗം കൈക്കൊണ്ടു.

## ഇറങ്ങിപ്പോക്ക്

നായന്മാരുടെ ഇടയിൽത്തന്നെ അന്നു് വിഭാഗീയചിന്തകൾ വേണ്ടത്ര ഉണ്ടായിരുന്നു. 1084 മകരം 22–ാംതീയതി തിരുവനന്തപുരം, നാഗർകോവിൽ അമ്മവീട്ടിൽ ഒരു വിശേഷമുണ്ടായി. ആയില്യംതിരുനാളിൻെറ പത്നിയുടെ പിണ്ഡമടിയന്തിരം പ്രമാണിച്ചു പ്രാമാണികന്മാർ വളരെ കൂടിയിരുന്നു. തമ്പിമാർ മററു നായന്മാരോടു ചേർന്നിരുന്നു ഭക്ഷണംകഴിക്കാറില്ല. ഈ നിസ്സാരത ഇനിയും നായർക്കിടയിൽ പാടില്ല എന്ന പിടിവാദക്കാരായിരുന്നു സി. കൃഷ്ണപിള്ളയും മററും. അദ്ദേഹവും ക്ഷണിക്കപ്പെട്ട കൂട്ടത്തിൽ ഉണ്ടു്.

''തമ്പിമാർ ഞങ്ങളൊന്നിച്ചു ഭക്ഷണം കഴിക്കണം. ഞങ്ങളുടെ ഗൃഹങ്ങളിൽ വന്നാലും അങ്ങനെ വേണം'' കൃഷ്ണപിള്ള പറഞ്ഞു: ''എങ്കിലേ ഞങ്ങൾ ഇന്നത്തെ സദ്യയിൽ പങ്കെടുക്കൂ. നിങ്ങൾ, പ്രഭുത്വമുള്ള തമ്പിമാർ മററുള്ളവരെക്കൂടി ഉയർത്തേണ്ടതാണ്. ഉന്നതചിന്ത വേണ്ടവരാണ്. അഭിമാനം ഒരുകൂട്ടർക്കു മാത്രമല്ല; എല്ലാവർക്കുമുണ്ടു്.'' സി. വി. രാമൻപിള്ള ഈ അഭിപ്രായത്തെ പിൻതാങ്ങി. തമ്പിമാർ കുറേനേരം കൂടിയാലോചിച്ചു. പൂർവ്വാചാരമാ

ണ്‌; തുടന്നേ പററു എന്നു തമ്പിമാർ പറഞ്ഞു. പൂർവ്വാചാരമൊന്നുമല്ല; നായരും തമ്പിയും ഒന്നിച്ചിരുന്നുണ്ട തെളിവുകൾ സി. കൃഷ്ണപിള്ളയും സി. വി.യും നിരത്തിവച്ചു. തമ്പിമാരു മൊഴിമുട്ടി. എങ്കിലും നായരൊന്നിച്ച്‌ പന്തിഭോജനം സാദ്ധ്യമല്ലെന്ന്‌ അവർ തീർത്തുപറഞ്ഞു. "എന്നാൽ ഞങ്ങൾ ഇതാ ഇറങ്ങുന്നു" എന്നായി കൃഷ്ണപിള്ളയും കൂട്ടരും.

ജഡ്ജി നാരായണമേനോൻ, ജഡ്ജി കുഞ്ഞുണ്ണിമേനോൻ, മുൻസിഫ്‌ കൃഷ്ണപിള്ള, എക്സൈസ്‌കമ്മീഷണർ രാമൻപിള്ള, കപ്പാഴം രാമൻപിള്ള, മള്ളൂർ ഗോവിന്ദപ്പിള്ള, കെ. സി. കേശവപിള്ള, ടി. കെ. വേലുപ്പിള്ള, സി. കെ. നാഗൻപിള്ള മുതലായ നായർപ്രമുഖന്മാർ സദ്യയിൽ പങ്കുകൊള്ളാതെ ഇറങ്ങിപ്പോന്നു.

1085-ാമാണ്ട്‌ തേവലക്കര കൃഷ്ണക്കുറുപ്പ്‌ ധീരമായ ഒരു നിലപാടെടുത്തു. പുത്രിമാരുടെയും ഭാഗിനേയികളുടെയും മംഗല്യധാരണം അനാഭാടമായി നടത്തി. അന്നത്തെ സ്ഥിതിക്ക്‌ ഒരു മഹാസംഭവമായിരുന്നു അത്‌. അദ്ദേഹത്തിന്റെ ധീരമായ ഈ സമുദായപരിഷ്കരണസംരംഭത്തെ കീർത്തിച്ചുകൊണ്ട്‌ പി. രാമൻതമ്പി, സി. വി. രാമൻപിള്ള, ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള, കെ. സി. കേശവപിള്ള എന്നിവർ അനുമോദനക്കത്തുകൾ അയച്ചിരുന്നു.

"താലികെട്ടന്നൊരു കാന്തനഞ്ചാംദിനം
കൂലിവാങ്ങിക്കൊണ്ടുപേക്ഷിച്ചുപോകുന്നു"

എന്നുള്ള പരിഹാസകവനംകൂടി കെ. സി.യുടെ അനുമോദനക്കത്തിൽ ഉദ്ധരിച്ചിരുന്നു. കെട്ടുകല്യാണം നായരുടെ മൗഢ്യത്തിനു മകുടോദാഹരണമാണെന്ന്‌ കെ. സി. ആ കത്തിൽ സമർത്ഥിച്ചിട്ടുണ്ട്‌. ഏവൂർ വേലുപ്പിള്ള, താഴത്തോട്ടത്തു നീലകണ്ഠപ്പിള്ള, കെ. കൃഷ്ണൻ പണ്ടാല മുതലായ മഹത്തുക്കളും കൃഷ്ണക്കുറുപ്പിനെ അനുമോദിച്ചു കത്തുകളയച്ചു.

## സമുദായപരിഷ്കാരിണിയും സമുദായരഞ്ജിനിയും

സി. കൃഷ്ണപിള്ള, 'സമുദായപരിഷ്കാരിണി' എന്നൊരു മാസികമൂലം നായർസമുദായത്തിലെ ദുരാചാരങ്ങൾ അകററാനും പരിഷ്കാരങ്ങൾക്കനുരൂപമായ പൊതുജനാഭിപ്രായം രൂപീകരിക്കാനും അവിരാമം യത്നിച്ചിരുന്നു. വിളക്കിത്തല നായർസമാജം സെക്രട്ടറി ഷഡാനനൻനായരുടെ 'സമുദായരഞ്ജിനി' എന്ന മാസികയും നായർസമുദായപരിഷ്കരണത്തിനുവേണ്ടി കുറേക്കാലമെങ്കിലും ഊർജ്ജസ്വലമായി പ്രവർത്തനം നടത്തി.

മരുമക്കത്തായസമ്പ്രദായം നായർ തറവാടുകളിൽ വരുത്തിവച്ച ദോഷങ്ങൾ പരിഹരിക്കുന്നതിന്‌ നേതാക്കന്മാർ ചെയ്ത പരിശ്രമത്തിന്റെ ഫലമാണല്ലോ 1088 തുലാം 10-ാംതീയതി പുറത്തുവന്ന നായർറഗുലേഷൻ. റഗുലേഷനെ സ്വാഗതം ചെയ്തുകൊണ്ട്‌ മഹാകവി കെ. സി. എഴുതി:

"ചൊല്ലൊണ്ടീടും മഹാന്മാർ പലരിഹ
പലനാളായ്‌ നിനച്ചും കഥിച്ചും
കെല്ലോടൊത്തുദ്യമിച്ചും വരുമരിയൊരഭീ-
ഷ്ടത്തിനൊക്കുന്നവണ്ണം
ഇപ്പോളുണ്ടായതാമിപ്പുതിയനിയമനം
നായർസംഘത്തിനെല്ലാം
നല്ലോരൗന്നത്യമാളുന്നതിനലമുതകീ-
ടുന്ന സോപാനമല്ലോ."

ആയിടയ്ക്ക്‌ പെരുന്നയിൽ സമുദായോദ്ധാരണത്തിന്റെ ഒരു ബീജാങ്കുരം ഉയർന്നു:

"ചങ്ങനാശ്ശേരി പെരുന്നയിൽ കിഴക്കുംഭാഗം നായർസമാജം സെക്രട്ടറി മന്നത്തു പത്മനാഭപിള്ള എന്നയാൾക്ക്‌ വഞ്ചീശമംഗളവും ആങ്‌ഗലേശമംഗളവും അയച്ചു" എന്ന്‌ 1088

വൃശ്ചികം ഒന്നാംതീയതിയിലെ കെ. സി.യുടെ ഡയറിയിൽ കാണുന്നുണ്ട്.

1088 ധനുവിൽ വീണ്ടും ഇങ്ങനെ കാണുന്നു: "പെരുന്ന നായർസമാജം സിക്രട്ടറി മന്നത്തു പത്മനാഭപിള്ള അവർകൾക്ക് അയച്ച മറുപടി:

"അയച്ച എഴുത്തു കിട്ടി. സമാജത്തിൽ വന്നുചേരുന്നതിനു കൃത്യാന്തരങ്ങളാൽ നിവ്വാഹമില്ലെന്ന് അറിയിക്കേണ്ടിവന്നതിൽ വ്യസനിക്കുന്നു. നായർസമുദായത്തിൻെറ ഉദ്ധാരണത്തിനായി നേതാക്കന്മാർ സ്വസുഖത്തെപ്പോലും സന്ത്യജിച്ചു ചെയ്യുവരുന്ന പരിശ്രമങ്ങൾക്കു നന്ദിപറകയും പുതുതായി തുറക്കുന്ന സമാജമന്ദിരത്തിനു താഴെ വരുന്നപ്രകാരം മംഗളം ആശംസിക്കയും ചെയ്തുകൊള്ളുന്നു:

പെരുന്നയാകും ദിശി സാമ്പ്രതം ശുഭം
തുറന്നിട്ടും നായർസമാജമന്ദിരം
ചിരം നിതാന്തം നിലനില്പതിന്നുമാ-
വരൻ വരം നൽക്കനിവോടു നല്ലണം."

കെ. സി.യുടെ ആശംസ സാൎത്ഥകമായി. ക്രമേണ സർവീസ്സൊസൈറ്റി രൂപമെടുത്തു. അൻപതു വർഷത്തെ ത്യാഗോജ്ജ്വലമായ ചരിത്രത്തിനുശേഷം നായരുടെ അഭിമാനസ്തംഭമായി സർവീസ്സൊസൈറ്റി ഉയൎന്നു വിരാജിക്കുന്നു.

# I
# സാഹിത്യത്തിൽ

നായന്മാരുടെ സാഹിത്യപ്രവർത്തനങ്ങൾക്കു നമ്പൂതിരിമാരുടേതുപോലെ അത്ര നീണ്ട ഒരു പാരമ്പര്യമില്ല. ഇതിന്റെ കാരണം ആദ്യകാലം മുതൽക്കേ അവർ ആയോധനകാര്യങ്ങളിൽ ശ്രദ്ധപതിപ്പിച്ചുപോന്നതാവാം. പറങ്കികളുടെ ആഗമനത്തോടുകൂടി തങ്ങളുടെ പഴയ രീതിയിലുള്ള പയററുമുറകൾക്കോ ആയുധങ്ങൾക്കോ നേർനെറിപ്പോരിന്നോ സ്ഥാനമില്ലാതെവന്നതുകൊണ്ട് അവരുടെ സമരവീര്യം സ്വയം കെട്ടടങ്ങാൻ തുടങ്ങി. കുഞ്ചൻനമ്പ്യാരുടെ കാലമായപ്പോഴേക്കും നായന്മാരുടെ ആയോധനപരമായ അധഃപതനമാരംഭിച്ചിരിക്കുന്നു. വാളും പരിചയും, കലപ്പയ്ക്കും കൈക്കോട്ടിന്നും വഴിമാറിക്കൊടുത്തു.

നായന്മാരുടെ സാഹിത്യപ്രവർത്തനപാരമ്പര്യത്തിന്റെ പ്രതിഷ്ഠാപകൻ തുഞ്ചത്താചാര്യരാണെന്നു പറഞ്ഞാൽ തെററില്ല. അദ്ദേഹത്തിന്നുമുമ്പു നിരണംപണിക്കർമാരെപ്പോലെ ചില നായന്മാർ സാഹിത്യപ്രവർത്തനത്തിൽ ഏർപ്പെട്ടിരുന്നുവെങ്കിലും അവർക്ക് അഖിലകേരള പ്രശസ്തി ആർജ്ജിപ്പാൻ കഴിഞ്ഞില്ല. നിരണംകവികളുടെ കൃതികൾ എത്രതന്നെ കാമ്പുററവയാണെങ്കിലും അവ സാംസ്കാരികകേരളത്തിന്റെ ശ്രദ്ധയിൽപ്പെട്ടതു് ഏതാനും ദശകങ്ങൾക്കു മുമ്പു മാത്രമാണല്ലോ. എഴുത്തച്ഛൻപാട്ടുകൾ അദ്ദേഹം അന്തരിച്ച് അരനൂററാണ്ടു കഴിയുന്നതിന്നു മുമ്പുതന്നെ അഖിലകേരളപ്രശസ്തി നേടി. ഇന്നും ഭാഷാസാഹിത്യനഭോമണ്ഡലത്തിലെ ഭാസുരനക്ഷത്രങ്ങളായി നിലകൊള്ളുകയാണ് ആ ചക്കാലനായരുടെ രാമായണഭാരതാദി ഗ്രന്ഥങ്ങൾ. എഴുത്തച്ഛന്റെ ശിഷ്യപ്രശിഷ്യപരമ്പരയിലെ ഏതാണ്ട് അവസാനത്തെ കണ്ണിയാണ് ചിററൂർ വരവൂർ ശാമുമേനോൻ. എഴുത്തച്ഛന്നും ശാമുമേനവന്നും ഇടയിൽ കടിയംകുളം ഉപ്പുക്കുട്ടിമേനോൻ തുടങ്ങി പേരും പെരുമയും നേടിയ പല കവികളെയും ഈ സന്ദർഭത്തിൽ സ്മരിക്കേണ്ടതായിട്ടുണ്ട്.

ഇടക്കാലത്തുവച്ചു പരിതസ്ഥിതിക്കു വന്നുചേർന്ന മാററം നായന്മാരിൽ ഒരു വിഭാഗത്തെ നവീനവിദ്യാഭ്യാസരീതിയുമായി അടുപ്പിച്ചു. മററുള്ളവരാകട്ടെ കാർഷികവൃത്തിയിൽത്തന്നെ വ്യാപൃതരായി. നവീനവിദ്യാഭ്യാസം നേടിയതോടെയാണ് നായന്മാരുടെ ശരിക്കുള്ള സാഹിത്യനിർമ്മാണശ്രമം ആരംഭിക്കുന്നതു്. പുതിയ ആശയഗതികളുമായി ഏറെക്കുറെ ഇഴുകിച്ചേർന്നവരായിരുന്നു അഭ്യസ്തവിദ്യരായ ഈ നായന്മാർ. അവർ സാഹിത്യത്തിന്റെ വിവിധ തുറകളിലും വിദഗ്ധസേവനം നടത്തി ഭാവി തലമുറയ്ക്കു് അഭിമാനിക്കാവുന്ന ഒരു പൈതൃകം സൃഷ്ടിച്ചു. അവരിൽ നമുക്കു് ആദ്യമായി കവികളെക്കുറിച്ചു ചിന്തിക്കാം. കണ്ടൂർ, ഒട്ടുവു്, വി. സി. ബാലകൃഷ്ണപ്പണിക്കർ, ഇരവനാട്ടു കെ. സി. നാരായണൻനമ്പ്യാർ, കുട്ടമത്തു കുറുപ്പന്മാർ തുടങ്ങിയവർ ആധുനികപദ്യസാഹിത്യത്തിന്റെ വളർച്ചയ്ക്കു വളരെയധികം സഹായിച്ചവരാണ്. എങ്കിലും മഹാകവി വള്ളത്തോൾ ഈ പരമ്പരയിൽ കനിഷ്ഠികാധിഷ്ഠിതനായി പരിലസിക്കുന്നു.

"അപ്പൂർവ്വികന്മാരുടെ ചോര നായ–
ന്മാരേ, ഭവാന്മാരിലൊരിററുമില്ലേ?"

എന്നു് ആവേശപൂർവ്വം ചോദിച്ച വള്ളത്തോൾ, നായർസമുദായത്തിന്റെ സമരപാരമ്പര്യത്തിന്റെ ഒരു ആധുനികപ്രതീകം കൂടിയാണ്. കുററിപ്പുറത്തു കേശവൻനായർ, കിട്ടുണ്ണിനായർ, നാലപ്പാടൻ, കല്ലന്മാർതൊടി രാമുണ്ണിമേനോൻ, കവിമണി കെ. സി. കുട്ട്യപ്പനമ്പ്യാർ തുടങ്ങി ഈ അവസരത്തിൽ അനുസ്മരിക്കേണ്ട കവികൾ ഇനിയും വളരെപ്പേരുണ്ട്. 'സരസദ്രുതകവികിരീടമണി' എന്നു് കേരളകാളിദാസനാൽ പ്രകീർത്തിതനായ കെ.

സി. കേശവപിള്ള, ഭാഷയിലെ ആദ്യത്തെ മഹാകാവ്യമെന്ന പറയാവുന്ന രാമചന്ദ്രവിലാസത്തിൻെറ പ്രണേതാവായ അഴകത്തു പത്മനാഭക്കുറുപ്പ് മുതലായി മുൻപന്തിയിൽത്തന്നെ സ്ഥാനമുറപ്പിച്ച കവിവൃദ്ധന്മാരുടെ പേരുകൾ മാത്രമേ ഇവിടെ ചൂണ്ടിക്കാണിപ്പാൻ നിവൃാഹമുള്ളു. ഇന്ന ജീവിച്ചിരിക്കുന്ന വി. ഉണ്ണിക്കൃഷ്ണൻനായർ, ജി, വെണ്ണിക്കുളം, വൈലോപ്പിള്ളി, എൻ. ഗോപാലപിള്ള, പാലാ നാരായണൻ നായർ, ഗോപാലൻ നായർ, തൈക്കാട്ട ചന്ദ്രശേഖരൻ നായർ, ടി. ആർ. നായർ, ഒ. എൻ. വി. കുറുപ്പ്, ഇടശ്ശേരി, പി. കുഞ്ഞിരാമൻ നായർ, പി. ഭാസ്കരൻ തുടങ്ങി തെക്കും വടക്കുമുള്ള പല കവികളും മലയാളപദ്യസാഹിത്യത്തെ മലർമാല്യങ്ങളണിയിച്ചുകൊണ്ടിരിക്കുന്നു. ഇവരുടെ സംഭാവനകളെ സാഹിത്യാസ്വാദകന്മാർ ഏതു കാലത്തും മുക്തകണ്ഠം പ്രശംസിക്കും. കടത്തനാട്ട മാധവിയമ്മ, നാലപ്പാട്ട ബാലാമണിയമ്മ മുതലായ അനുഗൃഹീതകവയിത്രികളും നായർ സമുദായത്തിൻെറ അഭിമാനഭാജനങ്ങളാകുന്നു.

ഇനി നമുക്ക് ആഖ്യാനകലാരംഗത്തിലേക്ക കടക്കാം. നോവലും ചെറുകഥയുമാണല്ലോ ഇതിലെ പ്രധാന സാഹിതീയരൂപങ്ങൾ. സി. വി.യും ചന്തുമേനവനും സമശീഷന്മാരായ ആഖ്യായികാകാരന്മാർ കേരളക്കരയിൽ വേറെ ഉണ്ടായിട്ടില്ല. ഇവരുടെ അവരജന്മാരാവാൻ സർവ്വഥാ അർഹന്മാരാണ് തങ്ങളെന്ന് തകഴിയും കേശവദേവും പി. സി. കുട്ടിക്കൃഷ്ണനും എം.ടി. വാസുദേവൻനായരും തെളിയിച്ചുകഴിഞ്ഞിരിക്കുന്നു. അവരുടെ ആരോഗ്യപൂർണ്ണമായ പ്രതിഭയിൽനിന്ന് ഇനിയും മേത്തരം ആഖ്യായികകൾ മലയാളഭാഷയ്ക്കു ലഭിക്കുമെന്ന നമുക്കു ന്യായമായും ആശിക്കാം. ചെറുകഥകളിലൂടെ വളന്ന് ആഖ്യായികാരംഗത്തിലേക്ക പ്രവേശിച്ചവരാണ് തകഴിപ്രഭൃതികൾ. പഴയ തലമുറയിൽ എം. ആർ. കെ. സി.യെപ്പോലെ കഴിവുററ പല കാഥികന്മാരും നായർസമുദായത്തിലുണ്ടായിരുന്നു. വെട്ടൂർ, കാരൂർ, സരസ്വതിയമ്മ, മാധവിക്കുട്ടി, ടി. പത്മനാഭൻ, നന്ദകുമാർ, പമ്മൻ തുടങ്ങി ചെറുകഥാലോകത്തെ പ്രകാശമാനമാക്കിക്കൊണ്ടിരിക്കുന്ന വേറെ പലരെയും ഈ സന്ദർഭത്തിൽ ഓർമ്മിക്കേണ്ടതായിട്ടുണ്ട്.

നായന്മാർ പൊതുവെ ഗംഭീരസ്വഭാവികളാണെങ്കിലും അവരിൽ നർമ്മബോധമുള്ളവരും ഒട്ടും കുറവല്ല. ഫലിതസാഹിത്യത്തിന്റെ ഉറവിടം നർമ്മബോധമാകുന്നു. പ്രസ്തുത സാഹിത്യത്തിലും ഒരു നല്ല പരമ്പരയെ നമുക്കു നായർസമുദായാംഗങ്ങളിൽനിന്നു തിരഞ്ഞെടുക്കുവാൻ കഴിയും. ഈ സന്ദർഭത്തിൽ കേസരിനായനാരുടെ പേരാണ് ആദ്യം ഓർമ്മയിൽ വരുന്നത്. ഇ. വി. കൃഷ്ണപിള്ള, പുത്തേഴൻ, സീതാരാമൻ, മിശാൻ, സഞ്ജയൻ—ഇതാ ഇങ്ങനെ നീണ്ടുപോകുന്നു അദ്ദേഹത്തിൻെറ അനന്തരവസ്ഥാനമലങ്കരിപ്പാൻ സർവ്വഥാ അർഹന്മാരായ ഫലിതസാഹിത്യകാരന്മാർ. ഇവരിൽ ചിലർ സാഹിത്യത്തിൻെറ മററു തുറകളിലും കാര്യമായ സേവനമനുഷ്ഠിച്ചിട്ടുള്ളവരാണ്. ഫലിതംകൊണ്ടു കുഞ്ചൻ നമ്പ്യാർ അന്ന് എന്തു സമുദായപരിഷ്കരണം സാധിച്ചുവോ, ഇന്നത്തെ പരിതസ്ഥിതിയിൽ അതിൽ ഒട്ടും കുറയാത്ത പരിഷ്കരണങ്ങൾ സഞ്ജയപ്രഭൃതികൾക്കും സാധിച്ചിട്ടുണ്ട്. പ്രത്യേകിച്ചും രാഷ്ട്രീയവും സാഹിതീയവുമായ മേഖലകളിൽ.

ഇനി നാം പ്രവേശിക്കുന്നതു് നാടകരംഗത്തിലേക്കാണ്. ഇക്കാര്യത്തിൽ നായർസമുദായാംഗങ്ങളുടെ നേട്ടങ്ങൾ നിസ്സാരങ്ങളാണോ? ഒരിക്കലുമല്ല. ഇ. വി, എൻ. കൃഷ്ണപിള്ള, ടി. എൻ. ഗോപിനാഥൻ നായർ, ജി. ശങ്കരപ്പിള്ള, തിക്കോടിയൻ, കൈനിക്കര സഹോദരന്മാർ, എൻ.പി.ചെല്ലപ്പൻനായർ, തോപ്പിൽഭാസി, ശ്രീകണ്ഠൻനായർ തുടങ്ങിയവർ നമ്മുടെ നാടകമണ്ഡലത്തിലെ ഉജ്ജ്വല താരങ്ങളാണ്. കേരളീയസാംസ്കാരികജീവിതത്തിൻെറ വികാസത്തിന്ന് ഈ നാടകകർത്താക്കളിൽനിന്നു ലഭിച്ചുപോരുന്ന പ്രോത്സാഹനം നിസ്തുലമാകുന്നു. ലബ്ധപ്രതിഷ്ഠന്മാരായ ഇവരെക്കൂടാതെ ഇളംതലമുറയിൽനിന്നു തലയുയർത്തിവരുന്ന നാടകകർത്താക്കളുമുണ്ട് ധാരാളം. അവരിൽ പലരും നാളത്തെ വാഗ്ദാനങ്ങളാണ്.

ഉപന്യാസവും ശ്രദ്ധേയമായ ഒരു സാഹിത്യരൂപമാണല്ലോ. ഈ വഴിക്ക പരിശ്രമിച്ചു ഭാഷയെ സമ്പന്നമാക്കിയ നായർ സമുദായാംഗങ്ങളുടെ ഒരു പട്ടിക തയ്യാറാക്കിയാൽ അതു ക്രമാധികം ദീർഘിച്ചതായിരിക്കും. ചുരുങ്ങിയതു് ആർ. ഈശ്വരപിള്ള മുതൽക്കിങ്ങോട്ടെങ്കിലുമെടുക്കുക. കെ. രാമകൃഷ്ണപിള്ള, സി. അച്ചുതമേനോൻ, പി. അനന്തൻപിള്ള, കുന്നത്തു ജനാർദ്ദനമേനോൻ, ചേലനാടൻ, പുത്തേഴൻ, കുന്നേഴം, എം. ഗോവിന്ദൻ, കെ. ദാമോദരൻ, ഡോ. കെ. ഭാസ്കരൻനായർ,

പി. കെ. പരമേശ്വരൻനായർ തുടങ്ങി എത്ര യെത്ര പ്രഗത്ഭന്മാരുടെ പേരുകൾ ഇവിടെ സ്മരിക്കേണ്ടതായിട്ടുണ്ട്! ഇവരിൽ പലരും സാഹിത്യത്തിൻെറ മററു തുറകളിലും മഹത്തായ വ്യക്തിമുദ്ര പതിപ്പിച്ചവരാണെന്ന വസ്തുതയും വിസ്മരിച്ചുകൂടാ.

ഇനി ചരിത്രം, ഗവേഷണം, നിഘണ്ടു നിർമ്മാണം തുടങ്ങിയ മണ്ഡലങ്ങളിലേക്കു പ്രവേശിക്കുക. അവിടെയും കാണാം പ്രാതസ്മരണീയന്മാരായ ഒട്ടേറെ നായർ സമുദായാംഗങ്ങളെ. കെ. എം. പണിക്കരുടെ ചരിത്രപാണ്ഡിത്യം സമകാലീനരിൽ പലക്കും അസൂയാവഹമായിരുന്നു. അദ്ദേഹം സാഹിത്യത്തിൻെറ മിക്ക തുറകളിലും പ്രഗത്ഭമായി പയററിത്തെളിഞ്ഞ ഒരു പടയാളിയാണെങ്കിലും ചരിത്ര പണ്ഡിതനെന്നനിലയിൽ വിദേശീയക്കു പോലും സമാരാദ്ധ്യനാണ്. അദ്ദേഹത്തെപ്പോലെ അസുലഭമായ കഴിവുകൾ—പല മണ്ഡലങ്ങളിലും—കൈയാളുന്ന വ്യക്തികളാണ് കെ. കെ. നായരും (കൃഷ്ണചൈതന്യ) കെ. പി. കേശവമേനോനും. പത്മനാഭമേനോനും ശങ്കുണ്ണിമേനോനും ചരിത്രരചനയിലും ഗവേഷണത്തിലും തുറന്നിട്ട വിശാലപദ്ധതിയിലൂടെ പ്രയാണം ചെയ്തു വിജയംവരിപ്പാൻ സദസ്യതിലകൻ ടി. കെ. വേലുപ്പിള്ളക്കും പാലിയത്തു് അനുജനച്ഛനും ഇളങ്കുളത്തിന്നും കഴിഞ്ഞു. ഗവേഷണസാഹിത്യത്തിന്നു കാര്യമായ സംഭാവനകൾ നൽകിയ ഒരു പണ്ഡിതനത്രെ വി. ആർ. പരമേശ്വരൻപിള്ള. ഭാരതത്തിൻെറ പ്രാക്തനസംസ്കാരത്തെ വ്യാഖ്യാനിക്കുന്നതിലും വിലയിരുത്തുന്നതിലും ഉമയനല്ലൂർ ബാലകൃഷ്ണപിള്ള ചെയ്യുന്ന സേവനവും വിസ്മരിക്കത്തക്കതല്ല. ഡോ. എസ്. കെ. നായർ, പി. കെ. നാരായണപിള്ള, ചിറക്കൽ ടി. ബാലകൃഷ്ണൻനായർ, എം. ജി. എസ്സ്. നാരായണൻ തുടങ്ങിയവരും ഗവേഷണത്തിൻെറ ഓരോ ശാഖകളിൽ പ്രവർത്തിച്ച് പ്രസ്തുത സാഹിത്യത്തിൻെറ മുതൽക്കൂട്ടു വർദ്ധിപ്പിച്ചുവരുന്നു.

സാഹിത്യത്തിൻെറ രചനാത്മകവും വൈജ്ഞാനികവുമായ ശാഖകളെ വിലയിരുത്തുന്ന ഒരു പ്രസ്ഥാനമാണല്ലോ നിരൂപണം. ഈ പ്രസ്ഥാനത്തെ പരിപോഷിപ്പിച്ചവരിൽ സ്വദേശാഭിമാനി രാമകൃഷ്ണപിള്ളയും, സാഹിത്യപഞ്ചാനനൻ പി. കെ. നാരായണപിള്ളയും, കേസരി ബാലകൃഷ്ണപിള്ളയും മുൻപന്തിയിൽത്തന്നെ നിലയുറപ്പിച്ചിരിക്കുന്നു. സി. എസ്സ്. നായർ, കുററിപ്പുഴ കൃഷ്ണപിള്ള, കുട്ടികൃഷ്ണമാരാർ, സി. നാരായണപിള്ള, പി. ദാമോദരൻപിള്ള, ശിരോമണി കൃഷ്ണൻനായർ, സി. എം. പി. എന്നിങ്ങനെ ഈ രംഗത്തിൽ നൂതനചലനങ്ങളുളവാക്കിയ നായന്മാർ ഇനിയും വളരെപ്പേരുണ്ട്. എസ്. ഗുപ്തൻനായരും എം. കൃഷ്ണൻനായരും സി. എച്ച്. കുഞ്ഞപ്പയും അവരിൽ ചിലർമാത്രമാണ്.

സാഹിത്യചരിത്രം, നിഘണ്ടു ഇവയുടെ രംഗത്തിലേക്കു കാൽവെക്കുക: സമുന്നതശീർഷന്മാരായ പല നായന്മാരെയും നിങ്ങൾക്കവിടെ കാണാം. ഭാഷയ്ക്കു് ഒന്നാമതായി ഒരു സാഹിത്യചരിത്രം നിർമ്മിച്ച സർവ്വാധികാര്യക്കാർ ഗോവിന്ദപ്പിള്ളയെ നാം എത്രമാത്രം അഭിനന്ദിക്കണം? നാല്പതുകൊല്ലത്തെ നിരന്തര ക്ലേശത്തിൻെറ ഫലമാണ് അദ്ദേഹത്തിൻെറ സ്വാസ്ത്രീയനായ ശ്രീകണ്ഠേശ്വരം പത്മനാഭപിള്ളയുടെ ശബ്ദതാരാവലി എന്ന നിഘണ്ടു. ആർ. നാരായണപ്പണിക്കരുടെ നവയുഗഭാഷാനിഘണ്ടുവും സാങ്കേതികനിഘണ്ടുവും (അപൂർണ്ണം) മലയാളഭാഷയ്ക്കു മികച്ച ആഭരണങ്ങളായിത്തന്നെ ഇന്നും നിലകൊള്ളുന്നു. ഇനി നാം സ്മരിക്കേണ്ടതു് മലയാള മഹാനിഘണ്ടുവിൻെറ കാര്യത്തിൽ ശൂരനാടൻ വഹിച്ച നേതൃത്വമാണ്. പരന്ന വായനയുടെയും തികഞ്ഞ പാണ്ഡിത്യത്തിൻെറയും അകമ്പടിയോടുകൂടി മാത്രമേ അത്തരമൊരു മഹായത്നത്തിനു രംഗപ്രവേശം ചെയ്യാനാവൂ.

വിവർത്തനസാഹിത്യത്തിലേക്കു കടന്നാലും നായന്മാർ നല്കിയ സംഭാവനകൾ വിഗണിപ്പാനാവില്ല. യൂഗോവിൻെറ 'ലെ മിസറബ്ൾസ്' വിവർത്തനംചെയ്തു നാലപ്പാടൻ വിദഗ്ദ്ധമായ ഒരു കലാമാതൃകയാണ് അതിലൂടെ കേരളീയക്കു കാണിച്ചുകൊടുത്തതു്. സി. എച്ച്. കുഞ്ഞപ്പ, പി. എം. കുമാരൻനായർ, എൻ. ഗോപാലപിള്ള, രാമൻപിള്ള (രണ്ടുപേരും മലയാളത്തിൽനിന്നു സംസ്കൃതത്തിലേക്ക്) എന്നിങ്ങനെ ഒട്ടുവളരെപ്പേരുണ്ടു് ഈ സന്ദർഭത്തിൽ സംസ്മരിക്കപ്പെടേണ്ടവരായിട്ട്. ആദ്ധ്യാത്മികസാഹിത്യത്തിലും നായന്മാരുടെ നേട്ടങ്ങൾ അഭിമാനാർഹങ്ങളാണ്. ചട്ടമ്പിസ്വാമികളെയും ബ്രഹ്മാനന്ദസ്വാമിശിവയോഗിയെയും പണ്ഡിററ് കൊല്ലങ്കോട് ഗോപാലൻനായരെയും പോലുള്ള പല വിശിഷ്ടവ്യക്തികളെയും നാം അവിടെ കണ്ടുമുട്ടുന്നു. മാലി(മാധവൻനായർ)യെയും അമ്പാടി കാർത്ത്യായനിയമ്മയെയും പോലുള്ള ബാലസാഹിത്യപ്രണേതാക്കളെയും നാം ഈ അവസരത്തിൽ അനുസ്മരിക്കേണ്ടതായിട്ടുണ്ട്.

കവയിത്രികളായ കടത്തനാട്ട മാധവിയമ്മയേയും ബാലാമണിയമ്മയേയും നാം ഇതിന്നു മുമ്പു പരിചയപ്പെട്ടവല്ലൊ. മഹാനസജീവിതത്തോടൊപ്പംസാഹിത്യസേവനവും അനുഷ്ഠിച്ചുപോന്ന ലലനാമണികൾ നായർസമുദായത്തിൽ ഇനിയും ഒട്ടധികംപേരുണ്ടായിട്ടുണ്ട്. തരവത്തു് അമ്മാളുവമ്മ, ഭാഗീരഥിയമ്മ, ബി. കല്യാണിഅമ്മ, അമ്പാടി ഇക്കാവമ്മ, സാഹിത്യസഖി ടി. സി. കല്യാണിയമ്മ, പാലിയത്തു് ഓമനക്കുഞ്ഞമ്മ ഇങ്ങനെ പല വിദുഷികളുടെയും പേർ ഇവിടെ ചൂണ്ടിക്കാണിക്കുകമാത്രം ചെയ്യുകൊള്ളട്ടെ.

വാളും കലപ്പയുമെന്നപോലെ തൂലികയും നായരുടെ കൈകൾക്കിണങ്ങിയതാണ്. സമരപാരമ്പര്യം മങ്ങിക്കേട്ടവെങ്കിലും സാംസ്കാരികപാരമ്പര്യം പൂർവ്വാധികം ചൈതന്യത്തോടുകൂടിത്തന്നെ അവർ പുലർത്തിപ്പോരുന്നു. ഇവിടെ ചൂണ്ടിക്കാണിച്ച സാംസ്കാരികപ്രവർത്തകരെ ചില പ്രത്യേകമേഖലകളിലാണ് ഉൾപ്പെടുത്തീട്ടുള്ളതെങ്കിലും മററു സാഹിത്യമണ്ഡലങ്ങളിൽ അവർ പ്രവർത്തിച്ചിട്ടില്ലെന്നു് അർത്ഥമാക്കരുതു്. ഉദാഹരണത്തിന്നു മഹാകവി വള്ളത്തോളിനെ മാത്രം ചൂണ്ടിക്കാണിക്കട്ടെ. ഒരു കവിയുടെ നിലയിൽ അദ്ദേഹത്തിൻെറ യശസ്സു് അനശ്വരമാണ്. എന്നാൽ അതോടൊപ്പം ഗദ്യകാരൻ, വിവർത്തകൻ, നിരൂപകൻ എന്നീനിലകളിലും അദ്ദേഹത്തെ മലയാളഭാഷയ്ക്കു വിസ്മരിപ്പാനാവില്ല. ഉപന്യാസകർത്താക്കളുടെ കൂട്ടത്തിൽ പേരെടുത്തു കാണിച്ച പുത്തേഴൻ ഒന്നാംതരമൊരു ഹാസ്യസാഹിത്യകാരൻ മാത്രമല്ല, ശക്തൻ തമ്പുരാൻ എന്ന പ്രൗഢമനോഹരഗ്രന്ഥത്തിലൂടെ തൻെറ ചരിത്രപാണ്ഡിത്യവും ഗവേഷണസാമർത്ഥ്യവും പ്രകടിപ്പിച്ച ഒരു അസാധാരണപ്രതിഭാശാലിയുമാണ്. ഇതുപോലെയാണ് മററു മിക്കവരുടെ സ്ഥിതിയും. ഇപ്പറഞ്ഞവരെ കൂടാതെ തുക്കൊടിത്താനം ഗോപിനാഥൻനായർ, മേക്കൊല്ല പരമേശ്വരൻപിള്ള, കുറിശ്ശേരി ഗോപാലപിള്ള, പി. കുഞ്ഞിരാമക്കുറുപ്പു്, കീഴേടത്തു വാസുദേവൻനായർ, എം. എസ്. ദേവദാസ്, എം. എസ്. മേനോൻ, എം. എസ്. പിള്ള മുതലായി വിഭിന്നവിഷയങ്ങളെ അധികരിച്ചു് സാഹിത്യസേവനമനുഷ്ഠിക്കുന്ന പല പ്രമുഖവ്യക്തികളും ഇനിയുമുണ്ടു്. സ്ഥലപരിമിതിനിമിത്തം അവരെക്കുറിച്ചു മൗനമവലംബിപ്പാനേ നിവൃത്തിയുള്ളൂ.

—ഉള്ളാട്ടിൽ
ഗോവിന്ദൻകുട്ടിനായർ

# 2
# കഥകളിയിൽ

രാമനാട്ടത്തെ അപൂർണ്ണമെങ്കിലും ആകർഷകമായതോതിൽ ആദ്യം പരിഷ്കരിച്ചതു് വെട്ടത്തു രാജാവാണു്. വാചികാഭിനയം വേണ്ടെന്നു വച്ചു. ഗായകൻ പിന്നിൽനിന്നു പാടണമെന്നും അതിന്റെ അർത്ഥം നടൻ ആംഗ്യംകൊണ്ടും ഭാവംകൊണ്ടും വ്യക്തമാക്കണമെന്നും വിധിച്ചു. ചാക്യാന്മാർ ഉപയോഗിച്ചുവന്ന കരദീപികാശാസ്ത്രം ആംഗ്യത്തിനംഗീകരിച്ചു. വേഷത്തിലും ഉടുത്തുകെട്ടിലും ചില മാററങ്ങൾ വരുത്തി. കലാശത്തിനുമാത്രം ചെണ്ട കൂടി ഉപയോഗിച്ചു. ഇവയെല്ലാമായിരുന്നു അദ്ദേഹത്തിന്റെ പരിഷ്കാരങ്ങളിൽ സാരമായവ.

വെട്ടത്തുകളിയോഗത്തിന്റെ അരങ്ങുകൾ ജനസാമാന്യത്തെ അത്യധികം ആകർഷിച്ചു. തൽഫലമായി തലശ്ശേരി മുതൽ തിരുവനന്തപുരം വരെ അനവധി കളിയരങ്ങുകൾ വെട്ടം കളിയോഗത്തിനു സിദ്ധിച്ചു. ഭക്തിസംവദ്ധകമായ രാമായണകഥകൾ അഭിനയരൂപത്തിൽ എത്ര കണ്ടിട്ടും ആളുകൾക്കു മതിയാകാത്തമട്ടായി. പൊതുജനഹിതാനുസരണം നാട്ടുവാഴികളുടേയും ധനാഢ്യന്മാരുടേയും മേൽനോട്ടത്തിൽ വെട്ടംമട്ടിൽ അനവധി കളിയോഗങ്ങൾ കേരളത്തിൽ ഉടനീളം ഉടലെടുത്തു. അത്തരമൊരു കളിയോഗം തിരുവനന്തപുരത്തു രൂപംകൊണ്ടതു് കൊല്ലവർഷം 880–ാമാണ്ടിടയ്ക്കാണു്. ശ്രുതിമൂളാനും ഏററുപാടാനും ഒരു ശങ്കിടികൂടി വേണമെന്നു കുറിച്ചി കളിയോഗക്കാർ തീരുമാനിച്ചതു് എല്ലാവരും സ്വീകാര്യമായി.

വെട്ടത്തു കളിയോഗത്തിൽ സമത്ഥരായ പല നടന്മാരുമുണ്ടായിരുന്നു. അവരിൽ ഏററവും പ്രശസ്തിയാർജ്ജിച്ചതു് വെട്ടത്തു ശങ്കരൻ നായർ, വെട്ടത്തു കോമുമേനോൻ, വെട്ടത്തു ശങ്കരപ്പണിക്കർ എന്നീ മൂന്നു വ്യക്തികളാണു്. കോമുമേനോൻ എല്ലാ വേഷവും എടുക്കാൻ മിടുക്കനായിരുന്നു. ശങ്കരൻനായക്കും ശങ്കരപ്പണിക്കക്കും വെള്ളത്താടി (ഹനുമാൻ) കെട്ടുന്നതിലായിരുന്നു അധികം പ്രതിപത്തി.

കൊല്ലവർഷം 850–നും 855–നും ഇടയ്ക്കാണു് കോട്ടയംകഥകളുടെ ആവിർഭാവം. സാഹിത്യരസികനായ കോട്ടയം കേരളവമ്മ, മഹാഭാരതം ആരണ്യപവ്വം അടിസ്ഥാനമാക്കി ഒന്നാംതരത്തിൽപ്പെട്ട നാലു് ആട്ടക്കഥകളുണ്ടാക്കി. അവയെ ഓരോന്നായി ചൊല്ലിയാടിച്ചതും ആഡംബരപൂവ്വം അരങ്ങേററംകഴിപ്പിച്ചതും വെള്ളാട്ടു ചാത്തുപ്പണിക്കരായിരുന്നു. അരങ്ങേററത്തിനുശേഷം നാലഞ്ചുവഷം ചാത്തുപ്പണിക്കർ കോട്ടയംകളിയോഗത്തിന്റെ ആശാനായും ആദ്യവസാനമായും ശോഭിച്ചു. വാർദ്ധക്യത്തിന്റെ ആരംഭത്തിൽ അനവധി സമ്മാനങ്ങളോടുകൂടി ചാത്തുപ്പണിക്കരാശാൻ നാട്ടിലേക്കു മടങ്ങി. കോട്ടയം കളിയോഗത്തിലെ മററു നടന്മാരെപ്പററി അറിവില്ല.

## വലിയ ഇട്ടീരിപ്പണിക്കർ

കഥകളിയിൽ ഇന്നു നിലവിലിരിക്കുന്ന വേഷവിധാനങ്ങളും നടനസമ്പ്രദായങ്ങളും നടപ്പിൽവരുത്തിയതു രണ്ടാമത്തെ പരിഷ്കത്താവായ കപ്ലിങ്ങാടനാണല്ലൊ. അദ്ദേഹത്തിന്റെ കളിയോഗത്തിലെ ആദ്യവസാനം വലിയ ഇട്ടീരിപ്പണിക്കരായിരുന്നു. ഒരു ബുദ്ധിമാനും ചിന്തകനും സംസ്കൃതപണ്ഡിതനുമായിരുന്നു അദ്ദേഹം. ഇന്നു കാണുന്ന അഭിനയസമ്പ്രദായങ്ങളിൽ പലതും പണിക്കർ നടപ്പിൽ വരുത്തീട്ടുള്ളവയാണു്. അദ്ദേഹത്തിന്റെ പ്രസിദ്ധ വേഷം തോരണയുദ്ധത്തിലും ഉത്തരവത്തിലും രാവണനാണെങ്കിലും വെള്ളത്താടിയും പേരെടുത്ത ഒന്നാണു്.

ഒരിക്കൽ തിരുവനന്തപുരത്തുവച്ചു് സൗഗന്ധികത്തിലെ ഹനുമാൻ കെട്ടി. ആദ്യത്തെ

തിരശ്ശീനോട്ടത്തിനുശേഷം ഉരലിൽ ഇരുന്ന് ധ്യാനനിരതനായി രംഗപ്രവേശം ചെയ്തു. അങ്ങനെ "രാമം സ്മരൻ സസുഖമത്ര തപഃ പ്രകുർവൻ" എന്ന ശ്ലോകാംശം ആടാനുള്ള താണെന്നു കാർത്തികതിരുനാൾമഹാരാജാവി നെ ബോദ്ധ്യപ്പെടുത്തി. തിരുമനസ്സുകൊണ്ട് സംപ്രീതനായി തക്കതായ സമ്മാനം കൊടു ത്തു് പണിക്കരെ അനുമോദിച്ചു. അനവധി ആട്ടക്കഥകളുടെ കർത്താവായ കൊച്ചി വീര കേരളവർമ്മതമ്പുരാന്റെ സന്നിധിയിൽവച്ച് ഉത്ഭവംകഥയിലെ രാവണന്റെ തപസ്സാട്ടം പൊടിപാറി അദ്ദേഹത്തെ ആഹ്ലാദഭരിത നാക്കി. ബാലിവിജയത്തിലെ രാവണന്റെ കൈലാസോദ്ധാരണവും പാർവ്വതീവിരഹവും ഇന്നു കാണുംവിധം പണിക്കർ ചിട്ടപ്പെടുത്തി യതാണ്. 'ഹസ്തലക്ഷണദീപികാ'ശാസ്ത്രത്തി ലെ കൈമുദ്രകളാണല്ലൊ ഇന്നു കഥകളിനട ന്മാർ ആംഗ്യഭാഷയ്ക്കുപയോഗിക്കുന്നതു്. അതു നടപ്പിൽവരുത്താൻ കപ്ലിങ്ങാടനെ സഹായി ച്ചതും ഇട്ടീരിപ്പണിക്കരാണ്. കേരളത്തിന് ആ മഹാനടനെ മറക്കുക സാദ്ധ്യമല്ല. കൊല്ല വർഷം ആയിരാമാണ്ടടുത്താണ് അദ്ദേഹം അന്തരിച്ചതു്.

കൊല്ലവർഷം 1000-നും 1050-നും മദ്ധ്യേ മൺമറഞ്ഞ പ്രസിദ്ധ നടന്മാർ:

1 കുത്തനൂർ ഗോവിന്ദപ്പണിക്കർ
2 കടത്തനാട്ടു കുഞ്ഞിക്കുട്ടിനായർ
3 കടത്തനാട്ടു കുങ്കൻനമ്പ്യാർ
4 കാവാലം കൊച്ചുനാരായണപ്പണിക്കർ
5 പഴവങ്ങാടി നാണുപിള്ള
6 ഇടിച്ചേന്നപ്പണിക്കർ
7 കൊച്ചയ്യപ്പപ്പണിക്കർ
8 കൊച്ചുകൃഷ്ണപിള്ള
9 ഈശ്വരപിള്ളവിചാരിപ്പുകാർ

1 കുത്തനൂർ ഗോവിന്ദപ്പണിക്കർ: ചെറിയ ഇട്ടീരിപ്പണിക്കരുടെ അനന്തരവനാണ്. താടി പ്രസിദ്ധം. അലർച്ച ഗംഭീരം. കൊ ച്ചീത്തമ്പുരാനിൽനിന്നും വീരശൃംഖല സ മ്മാനം വാങ്ങി.

2 കടത്തനാട്ടു കുഞ്ഞിക്കുട്ടിനായർ: അഴകിയ രാവണന്റെ വേഷം പ്രസിദ്ധം. കൈയ്യും മെയ്യും കണ്ണും നല്ല സ്വാധീനം. ഉത്രംതിരു നാൾ ഇദ്ദേഹത്തിനു വീരശൃംഖല, നെടി യ കുട, ചങ്ങലവട്ട, പട്ടക്കര എന്നീ നാലു സമ്മാനങ്ങൾ നല്കി.

3 കടത്തനാട്ടു കുങ്കൻനമ്പ്യാർ: ഹനുമാന്റെ വേഷം പ്രസിദ്ധം. ഉത്രംതിരുനാൾ വീര ശൃംഖല സമ്മാനിച്ചു.

4 കാവാലം കൊച്ചുനാരായണപ്പണിക്കർ: സ്വന്തം കളിയോഗത്തിൽ ആദ്യവസാനം വടക്കൻതിരുവിതാംകൂറിലും വിശേഷിച്ച് അമ്പലപ്പുഴ ചേർത്തല താലൂക്കുകളിലും നല്ല പ്രചാരമുണ്ടായിരുന്നു. ഇദ്ദേഹത്തിന്റെ പ്രധാന ശിഷ്യനായിരുന്നു കരീത്രരാമപ്പ ണിക്കർ.

ബാക്കി അഞ്ചുപേരും കൊട്ടാരം കളി യോഗത്തിലെ പ്രധാനന്മാരായിരുന്നു. ഇവ രുടെ വേഷത്തെപ്പറ്റി ഉത്രംതിരുമനസ്സിലെ ഒരു പദ്യത്തിൽനിന്നും ഗ്രഹിക്കാം:

"കൊച്ചയ്യപ്പനു കത്തിയും കരിയുമാം
പച്ചയ്ക്കിടിച്ചേന്നനും
മെച്ചത്തിൽസ്സരസം പതിഞ്ഞ പദമി-
ന്നാടീട്ടവാനുണ്ണിയും
ഇച്ഛിക്കുംപടി നാണു വട്ടമുടിയും
താടിക്കുമാളീശ്വരൻ
അച്ഛശ്രീകരകൊച്ചുകൃഷ്ണനു മിനു-
ക്കേവം കളിക്കാരിവർ."

## ഈശ്വരപിള്ളവിചാരിപ്പുകാർ

ഈ കാലഘട്ടത്തിലെ എണ്ണപ്പെട്ട നടൻ കേരളത്തിൽ കീർത്തികേട്ട ഈശ്വരപിള്ളവി ചാരിപ്പുകാർ ആയിരുന്നു. അദ്ദേഹം വേഷ സൗഭാഗ്യംകൊണ്ടും അഭിനയചാതുര്യംകൊ ണ്ടും ഉത്രം തിരുമനസ്സിലെ പ്രീതിപാത്രമായി ത്തീർന്നു. പച്ച, കത്തി, മിനുക്ക് ഈ വിഭാഗ ത്തിൽപ്പെട്ട ഏതു വേഷവും അദ്ദേഹം ഏറ്റവും തന്മയത്വമായി അഭിനയിക്കുമായിരുന്നു. താ ടിക്കും താൻ പിന്നോക്കമല്ലെന്നു ശ്ലോകത്തിൽ നിന്നു മനസ്സിലാക്കാം. 'വഞ്ചീശവംശം' മഹാകാവ്യം 12-ാം സർഗ്ഗത്തിൽ കൊടുങ്ങല്ലൂർ ചെറിയ കൊച്ചുണ്ണിത്തമ്പുരാൻ എഴുതി ചേ ർത്തിരിക്കുന്ന പദ്യങ്ങൾ ഈശ്വരപിള്ളയുടെ അഭിനയകലാപാടവത്തെ പ്രത്യക്ഷമാക്കുന്നു. അവയിൽ ഏതാനും പദ്യങ്ങൾ ചുവടെ ചേർക്കുന്നു:

"കളിതന്നിൽ നളന്റെ വേഷമുൾ-
ത്തെളിവാന്നീച്ചരപിള്ള കെട്ടിയാൽ
കളിയല്ല കഥിച്ചിടുന്നു ഞാൻ
കളിയല്ലെന്നു നിനയ്ക്കുമേവനും.

കുടഭീമസുതാർത്തിതീർക്കുവാൻ
പടുവായുള്ള സുദേവനായവൻ
ഒടുവിൽ കളിയാടുമപ്പൊഴേ
പെട്ടമെല്ലാരുമുടൻ സുഖാബ്ധിയിൽ."

"പരിശോഭിതമായ പച്ച, നൽ-
ക്കരി, വൻ താടികൾ, ഭീരു, കത്തികൾ

പരിചോടിതിവേഷമൊക്കെയും
ശരിയായ്ക്കുട്ടമവൻ നടേശ്വരൻ.''
''വടിവേറുമവന്റെ നന്മയാ–
മ്പടിവേഷം സ്ഫുടമൊന്നു കാണ്മവാൻ
മടിവിട്ടു സമസ്തകാര്യവും
വെടിയും മർത്ത്യരശേഷവും തദാ.
നടനാകുമവന്റെ വേഷമു–
ണ്ടടനിന്നൊന്നറിവന്നു കിട്ടിയാൽ
പടപോലെ വരും മഹാജനം
സ്ഫുടമായാർത്തുവിളിച്ചുകൊണ്ടഹോ!''
''ഒരു വേഷമവന്റെ പത്തുനൂ–
റുരുകണ്ടാലുമൊരുത്തനും ഹൃദി
ഒരു തൃപ്തിയുമുത്ഭവിച്ചിടാ;
വരുമോ തൃപ്തി നുണാം സുധാരസേ.''

സന്ദർഭോചിതമായ അഭിനയചാതുര്യം കൊണ്ട് കാര്യം സാധിച്ച ഒരു സംഭവംകൂടി പറഞ്ഞുകൊള്ളട്ടെ. തന്റെ മകളെ പഴവങ്ങാടി നാണുപിള്ളയെക്കൊണ്ട കല്പനപ്രകാരം കല്യാണം കഴിപ്പിച്ചു. അല്പകാലത്തിനുള്ളിൽ അവർതമ്മിൽ സൈ്വരമില്ലാതായി. ബന്ധം വേർപെടുത്തണമെന്ന നിലയിലെത്തി. വിവരം തിരുമനസ്സിലറിയിക്കാൻ വിചാരിപ്പുകാക്കൊരു മടി. അങ്ങനെയിരിക്കെ അവിചാരിതമായ ഒരു സംഭവം വന്നുചേന്നു. അടുത്ത ദിവസത്തെ കഥ ദക്ഷയാഗമാകട്ടെ, എന്നു മഹാരാജാവു കല്പനയായി. ഈശ്വരപിള്ളയുടെ ദക്ഷനും നാണുപിള്ളയുടെ ശിവനും.

''അറിയാതെ മമ പുത്രിയെ നൽകിയ–
തനുചിതമായിതഹോ!''

എന്ന ഭാഗം ഈശ്വരപിള്ള സ്വാനുഭവം കൂട്ടിച്ചേർത്ത് ഔചിത്യപൂർവ്വം വിസ്തരിച്ചാടി. മഹാരാജാവിനു കാര്യം മനസ്സിലായി. അടുത്തദിവസംതന്നെ ബന്ധവും വേർപെടുത്തി. വിചാരിപ്പുകാരുടെ സ്വർഗ്ഗവർണ്ണന, വനവർണ്ണന, പാർവ്വതീവിരഹം, കൈലാസോദ്ധാരണം, തപസ്സാട്ടം ഇവയെല്ലാം അന്യാദൃശമായിരുന്നു. കിരീടാദ്യാഭരണങ്ങൾ മഹാരാജാവ് ഉണ്ടാക്കിച്ചുകൊടുത്തവയും വളരെ വിലപ്പിടിപ്പുള്ളവയും ആയിരുന്നു. ആ മഹാനടൻ 1049–ൽ ദിവംഗതനായി.

കൊല്ലവർഷം 1050–നും 1100–നും മദ്ധ്യേ അന്തരിച്ച പ്രസിദ്ധ നടന്മാർ:

1 കുത്തന്നൂർ ശങ്കുപ്പണിക്കർ
2 മാടക്കോൻ രാമൻനായർ
3 കാവുങ്ങൽ രാമുണ്ണിപ്പണിക്കർ
4 കുഞ്ചുക്കത്താവ്
5 ഇട്ടിരാരിച്ചമേനോൻ
6 അമ്പാട്ടു ശങ്കരമേനോൻ
7 കടത്തനാട്ട് അനന്തൻനായർ
8 കാവുങ്ങൽ കുഞ്ഞുകൃഷ്ണപ്പണിക്കർ
9 കേശവക്കുറുപ്പ്
10 കുറിച്ചി കൃഷ്ണപിള്ള
11 കണ്ടിയൂർ പപ്പുപിള്ള
12 ഐക്കര നാരായണക്കുറുപ്പ്
13 ചമ്പക്കുളം ശങ്കുപ്പിള്ള
14 ദമയന്തി നാണുപിള്ള
15 തിരുവല്ലാ ശങ്കുപ്പിള്ള
16 കോട്ടവള്ളി കൃഷ്ണപിള്ള
17 ചെന്നിത്തല കൊച്ചുനാരായണപിള്ള
18 കരീത്ര രാമപ്പണിക്കർ
19 തകഴി വേലുപ്പിള്ള
20 ഉണ്ണീരിമേനോൻ
21 കവളപ്പാറ ശേഖരമേനോൻ
22 അമ്പാട്ടു ശേഖരമേനോൻ
23 ഈച്ചരമേനോൻ
24 ഒററപ്പുരയ്ക്കൽ കൃഷ്ണൻനായർ
25 കാവുങ്ങൽ ചാത്തുണ്ണിപ്പണിക്കർ
26 അമ്പലപ്പുഴ കുഞ്ഞുകൃഷ്ണപ്പണിക്കർ
27 തകഴി കുഞ്ചുപിള്ള
28 തിരുവല്ലാ കുഞ്ഞുപിള്ള
29 പോളക്കുളം പപ്പുപിള്ള
30 കുമരഞ്ചിറ കുഞ്ഞുപിള്ള
31 കലഞ്ഞൂർ നാണുപിള്ള
32 ആററുങ്ങൽ മാതുപിള്ള

## സുവർണ്ണകാലം

കഥകളിയുടെ സുവർണ്ണകാലഘട്ടമായിരുന്നു കൊല്ലം 11–ാംനൂററാണ്ട്. പേരും പെരുമയും സമ്പാദിച്ച അനവധി നടന്മാർ അന്ന് ആ കലയ്ക്കു പരിപോഷണം നല്കി. അവരിൽ 1100–നു മുമ്പ് അന്തരിച്ച സുപ്രസിദ്ധനടന്മാരുടെ പേരുകളാണ് മേൽ ചേർത്തിരിക്കുന്നത്. തിരുവിതാംകൂറിൽ കുറിച്ചി കൃഷ്ണപിള്ള, കണ്ടിയൂർ പപ്പുപിള്ള, കരീത്ര രാമപ്പണിക്കർ, അമ്പലപ്പുഴ കുഞ്ഞുകൃഷ്ണപ്പണിക്കർ, തിരുവല്ലാ കുഞ്ഞുപിള്ള എന്നിവരും; കൊച്ചിയിൽ കേശവക്കുറുപ്പ്, അമ്പാട്ടു ശങ്കരമേനോൻ, ശേഖരമേനോൻ എന്നിവരും; മലബാറിൽ കുഞ്ചുക്കത്താവ്, ഇട്ടിരാരിശ്ശമേനോൻ, ഈച്ചരമേനോൻ എന്നിവരും അഖിലകേരളപ്രശസ്തിയാർജ്ജിച്ചവരാണ്. ഇവരെപ്പററി രണ്ടുവാക്കു പറയാതെ ഈ കാലഘട്ടം പൂർത്തിയാക്കാവുന്നതല്ല. കുറിച്ചികളിയോഗത്തിലെ ആദ്യവസാനമായിരുന്നു കൃഷ്ണപിള്ള. കാലകേയവധ

ത്തിൽ അർജ്ജുനൻ കുറിച്ചിയുടെ പ്രധാന വേഷമാണ്. ഉത്തരാസ്വയംവരത്തിൽ ബൃഹന്നളയും സൗഗന്ധികത്തിൽ ഹനുമാനും നളചരിതത്തിൽ കാട്ടാളനും കേൾവിപ്പെട്ട വേഷങ്ങളായിരുന്നു. ഉത്രംതിരുനാളിന്റെ സന്നിധിയിൽവച്ച് ബാലിവധത്തിൽ രാവണന്റെ വേഷംകെട്ടി. അഭിനയത്തിന്റെ ചാതുര്യവും തന്മയത്വവും കണ്ട് തിരുമനസ്സുകൊണ്ട സന്തോഷിക്കുകയും രണ്ടു കൈയ്ക്കും വീരശൃംഖല സമ്മാനിക്കുകയും ചെയ്തു. വയസ്കരമൂസ്സിന്റെ ദുര്യോധനവധം കഥ അരങ്ങേറിയപ്പോൾ ദുര്യോധനൻകെട്ടിയതും കുറിച്ചിയായിരുന്നു.

## കണ്ടിയൂർ പപ്പുപിള്ള

ആഭിജാത്യം, അഭിനയവൈഭവം, വേഷസൗഭാഗ്യം, സംസ്കൃതപാണ്ഡിത്യം എന്നിവയുടെ മൂർത്തീഭാവമായിരുന്നു കണ്ടിയൂർ പപ്പുപിള്ള. കഥകളിയിലെ ഏതു വേഷവും കെട്ടാൻ അദ്ദേഹം സമർത്ഥനായിരുന്നു. ചെറുപ്പത്തിൽ തന്നെ പപ്പുപിള്ള പ്രസിദ്ധനായി. കാര്യം വിട്ട് ആരേയും കിഴിയുന്ന സ്വഭാവം അദ്ദേഹത്തിനുണ്ടായിരുന്നില്ല. കൊട്ടാരംകളിയോഗത്തിൽ നിയമിതനായ കാലത്ത് ഈശ്വരപിള്ള രണ്ടാംതരമായിരുന്നു. ഈശ്വരപിള്ളയെപ്പററി വേണ്ടത്ര മതിപ്പും പപ്പുപിള്ളയ്ക്കുണ്ടായിരുന്നില്ല. രാജപ്രീതിക്കുവേണ്ടി രാജസേവകന്മാരെ നമ്പുന്ന സ്വഭാവം അദ്ദേഹം നിന്ദ്യമായി കരുതി.

ഒരുദിവസം കാലകേയവധം കഥ നിശ്ചയിച്ചു. അർജ്ജുനൻ വിചാരിപ്പുകാരും പപ്പുപിള്ള ഇന്ദ്രനുമാകട്ടെയെന്നു കല്പിച്ചു. പപ്പുപിള്ളയ്ക്കു വളരെ വിഷമം തോന്നി—ഇതു തന്നെ ഒന്നു താഴ്ത്താനാണെന്ന് അദ്ദേഹം വിചാരിച്ചു. കല്പനപ്രകാരം പപ്പുപിള്ള ഇന്ദ്രന്റെ വേഷത്തിൽ രംഗത്തുവന്നു. അർജ്ജുനൻ പ്രവേശിച്ചു. മുടി മുതൽ അടി വരേയും അടി മുതൽ മുടിവരേയും വാത്സല്യപൂർവ്വം നോക്കുന്നു. ഓടിച്ചെന്നു മകനെ ആശ്ലേഷിച്ചു മടിയിൽ ഇരുത്തുന്നു. കുശലപ്രശ്നം തുടങ്ങി. എത്രനാളായി നിന്നെ കാണാൻ ഞാൻ കൊതിക്കുന്നു. എന്റെ നേത്രങ്ങൾ ഇന്നു സഫലമായി. ഇനി ഇവിടെയുള്ള വിശേഷങ്ങൾ കാണിച്ചുതരാം വരൂ എന്നു പറഞ്ഞു സ്വർഗ്ഗവർണ്ണന ആരംഭിക്കുന്നു. മണിക്കൂർ ഒന്നുരണ്ടു കഴിഞ്ഞു. വിചാരിപ്പുകാർ വിഷമിക്കുന്നതു കണ്ട് "മതി ചുരുക്കിക്കളയാം" എന്നു കല്പനയുണ്ടായി.

അടുത്തദിവസം അവനൊരു ധിക്കാരിയാണെന്നു മഹാരാജാവു കല്പിച്ചു. അദ്ദേഹം ഒന്നാന്തരം ആട്ടക്കാരനാണെന്നു വിചാരിപ്പുകാരും അറിയിച്ചു. പപ്പുപിള്ള തിരുവനന്തപുരത്തെ താമസം മതിയാക്കി നാട്ടിലേക്കു പോന്നു. സ്വന്തം കളിയോഗം രൂപീകരിച്ചു. മരിക്കുംവരെ അതിലെ ആദ്യവസാനം പപ്പുപിള്ളയായിരുന്നു. 1068-ൽ അദ്ദേഹം നിര്യാതനായി.

## 'രാവണപ്പണിക്കർ'

കരീത്ര രാമപ്പണിക്കരെ ശബ്ദഗാംഭീര്യം കൊണ്ട് രാവണപ്പണിക്കരെന്നാണ് വിളിച്ചു പോന്നിരുന്നത്. വേഷച്ചേർച്ചയും രംഗശ്രീയും അലർച്ചയ്ക്കു വൈജാത്യവും ഒത്തിണങ്ങിയ ഒരു നടൻ 'ന ഭൂതോ ന ഭവിഷ്യതി' എന്നു തന്നെ പറയാം. പണിക്കരുടെ പ്രധാന വേഷം 'കത്തി' ആയിരുന്നു. തെക്കൻ രാമപ്പണിക്കരുടെ രാവണനും കുഞ്ചുക്കർത്താവിന്റെ നാരദനും കുട്ടിരാമപ്പണിക്കരുടെ ബാലിയും ചേർന്നാടുന്ന ബാലിവിജയംകഥ കണ്ടിട്ടുള്ള രംഗവാസികൾ ഭാഗ്യവാന്മാരാണെന്നു വടക്കർ പറയാറുണ്ട്. തെക്കൻ രാമപ്പണിക്കരെപ്പററി ഇന്ദുലേഖാകർത്താവ് ഒ. ചന്തുമേനോൻ പ്രശംസിച്ചിട്ടുണ്ട്. കരീത്ര രാമപ്പണിക്കർ ദുര്യോധനൻകെട്ടിയ കാലംമുതല്ക്കാണ് ആ കഥയ്ക്കു പ്രചാരം വർദ്ധിച്ചത്. 1058-ൽ രാമപ്പണിക്കർ നിര്യാതനായി. അനന്തര നടന്മാർക്കു കത്തിവേഷം കെട്ടുന്നതിൽ തെക്കും വടക്കും മാതൃക സൃഷ്ടിച്ചതദ്ദേഹമാണ്.

അമ്പലപ്പുഴ കുഞ്ഞുകൃഷ്ണപ്പണിക്കർ അഭിനയത്തിൽ അദ്വിതീയനായിരുന്നു. കത്തി, പച്ച, കരി, മിനുക്ക് ഈ ഇനത്തിൽപ്പെട്ട അദ്ദേഹത്തിന്റെ ഏതു വേഷവും ആകർഷകമായിരുന്നു. ഏകദേശം 30 വയസ്സുവരെ സ്ത്രീവേഷംതന്നെ വഹിച്ചുപോന്നു. അക്കാലത്ത് ഉർവശി കുഞ്ഞുകൃഷ്ണപ്പണിക്കർ എന്ന പേരിനായിരുന്നു പ്രസിദ്ധി. ഒടുവിൽ കുചേലൻ കുഞ്ഞുകൃഷ്ണപ്പണിക്കർ എന്ന പേരിനർഹനായി. 1065-ൽ കൊട്ടാരം കളിയോഗം ആശാനായി തിരുവനന്തപുരത്തു പാർത്തിരുന്നു. 1067 മുതൽ എട്ടുകൊല്ലം തോപ്പിൽകളിയോഗത്തിലെ ആശാനായിരുന്നു. 1085-ൽ അദ്ദേഹം അന്തരിച്ചു.

## തിരുവല്ലാ കുഞ്ഞുപിള്ള

പ്രസ്തുത കാലയളവിൽ അഖിലകേരള പ്രശസ്തിനേടിയ ഒരു മഹാനടനാണ് തിരുവല്ലാ

കുഞ്ഞുപിള്ള. തിരുവല്ലാ ശങ്കുപ്പിള്ളയുടെ കീഴിൽ കച്ചകെട്ടി 16–ാമതു വയസ്സിൽ അരങ്ങേറി. തോപ്പിൽ കളിയോഗത്തിൽച്ചേൎന്നു് ആദ്യം സ്ത്രീവേഷംകെട്ടി പേരെടുത്തു. ഇത്ര മാത്രം സൗന്ദൎയ്യമുള്ള ഒരു നടൻ കഥകളി ലോകത്തിൽ ഉണ്ടായിട്ടില്ല. അതുപോലെ തന്നെ സംഭാഷണചാതുൎയ്യത്തിലും ഫലിത ഭാഷണത്തിലും കുഞ്ഞുപിള്ള മുന്നിട്ടുനിന്നു. നരകാസുരവധം കഥയിലെ ലളിതയുടെ വേഷംകണ്ടു് ആകൃഷ്ടനായ വിശാഖംതിരുനാൾ തിരുമനസ്സുകൊണ്ടു് കുഞ്ഞുപിള്ളയ്ക്കു തിരുവല്ലാക്ഷേത്രത്തിൽ നിന്നും ദിവസേന ഒന്നര ഇടങ്ങഴി അരിയുടെ ചോറു് മരണംവരെ കൊടുക്കുവാൻ കല്പിച്ചു. അന്നുമുതൽ ബ്രഹ്മസ്വം കുഞ്ഞുപിള്ള എന്ന പേരു പ്രസിദ്ധമായി. സ്ത്രീവേഷത്തോടൊപ്പം ആദ്യവസാന വേഷങ്ങളുംകെട്ടി രംഗവാസികളുടെ പ്രീതിക്കു പാത്രമായി. നളൻ, ബാഹുകൻ, രുക്മാംഗദൻ, രൗദ്രഭീമൻ, ജരാസന്ധൻ ഇവയെല്ലാം കുഞ്ഞുപിള്ളയുടെ പ്രധാന വേഷങ്ങളായിരുന്നു. മലബാറിൽ പൂമുള്ളിമനയ്ക്കലെ ക്ഷണമനുസരിച്ചു് കുഞ്ഞുപിള്ള അവിടെ എത്തി. കുറച്ചു ദിവസം അവിടെ താമസിച്ചു് ശങ്കുണ്ണിനായരെ ലളിതയുടെ ആട്ടം അഭ്യസിപ്പിച്ചു. കൊട്ടാരം കളിയോഗത്തിന്റെ വിചാരിപ്പുകാർപദവി കിട്ടിയ കാലംതൊട്ടു് കുഞ്ഞുപിള്ള തിരുവനന്തപുരത്തു താമസമായി. അദ്ദേഹത്തിന്റെ വേഷപ്പകർച്ച അന്യാദൃശമായിരുന്നു. ഒരു ദിവസം ശ്രീമൂലംതിരുനാൾ തിരുമനസ്സുകൊണ്ടു് ദേവദർശനാൎത്ഥം പതിവുപോലെ ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിലേക്കു് എഴുന്നള്ളി. ഒരു പാട്ടിയമ്മ തിരുമുമ്പിൽ ചാടിവീണു് മഠത്തിലെ കഷ്ടപ്പാടുകളും വിഷമങ്ങളും തമിഴിൽ ധാരമുറിയാതെ കരഞ്ഞു പറഞ്ഞുതുടങ്ങി. ദയാലുവായ തിരുമേനി ദേവസ്വത്തിൽനിന്നും 10 രൂപാ കൊടുക്കുവാൻ കല്പിച്ചു. തൽക്ഷണം പാട്ടിയമ്മ തല മൂടിയിരുന്ന വസ്ത്രം മാററി ക്ഷമാപണപൂൎവ്വം തൊഴുതുനിന്നു. തിരുമനസ്സുകൊണ്ടു കുഞ്ഞുപിള്ളയെക്കണ്ടു ചിരിച്ചുപോയി. കൂടെയുള്ള ഉദ്യോഗസ്ഥന്മാരും ചിരിച്ചുപോയി. കുഞ്ഞുപിള്ളയ്ക്കു് ഇരുപത്തഞ്ചുരൂപാ സമ്മാനവും കിട്ടി. ഇദ്ദേഹം ലാടൻ, കോടാങ്കി, ഗോസായി മുതലായ വേഷങ്ങളെടുത്തു പകലിറങ്ങി സഞ്ചരിക്കുമായിരുന്നു.

കൊട്ടാരം കളിയോഗത്തിൽ അംഗമല്ലെങ്കിലും മാത്തൂർ കുഞ്ഞുപിള്ളപ്പണിക്കരെ ശ്രീമൂലംതിരുമനസ്സിലേക്കു വലിയ കാൎയ്യമായിരുന്നു. അദ്ദേഹംകൂടി ചേൎന്നു നടന്നുവന്ന കഥകളിക്കു സ്ത്രീവേഷം കെട്ടിയിരുന്നതു കുഞ്ഞുപിള്ളയായിരുന്നു. 1095–ൽ ബ്രഹ്മസ്വം കുഞ്ഞുപിള്ള ദിവംഗതനായി.

## കേശവക്കുറുപ്പു്

കേരളപ്രശസ്തി സമ്പാദിച്ച മറെറാരു മഹാനടനാണു് കൊച്ചി കോവിലകം കളിയോഗത്തിലെ ആദ്യവസാനമായിരുന്ന കേശവക്കുറുപ്പു്. കഥകളിയിലെ പുരുഷവേഷവും സ്ത്രീവേഷവും കെട്ടിയാടുന്നതിൽ അദ്വിതീയനായിരുന്നു അദ്ദേഹം. 1063–ലും 1071–ലും തീപ്പെട്ട കൊച്ചിമഹാരാജാക്കന്മാരിൽനിന്നും കേശവക്കുറുപ്പിനു വീരശൃംഖല സമ്മാനം കിട്ടിയിട്ടുണ്ടു്. കൊട്ടാരം ചെലവിൽ തൃപ്പൂണിത്തുറയിലായിരുന്നു മരണംവരെ കേശവക്കുറുപ്പു താമസിച്ചിരുന്നതു്.

"മാടക്ഷിതീശ്വര കൃപാമൃതവാരിരാശി
പ്രോൽഭൂത ചാരുതരനാട്യകലാകലാപഃ
ശ്രീകേശവേന്ദ്രരഖിലാക്ഷിചകോരകാണാം
പ്രീതിംതനോത്യനുപദം ത്രിദശൈരലഭ്യാം"

ഇങ്ങനെ ഒരു അജ്ഞാതകവി കുറുപ്പിനെ സ്തുതിച്ചിരിക്കുന്നു. കേശവക്കുറുപ്പിന്റെ ചില വേഷങ്ങൾ 1067–ൽ തിരുവഞ്ചിക്കുളത്തുവച്ചു് കുഞ്ഞിക്കുട്ടൻതമ്പുരാൻ കാണുകയുണ്ടായി. അദ്ദേഹം നടുവത്തച്ഛൻ നമ്പൂതിരിക്കെഴുതിയ കുറിപ്പിലെ രണ്ടു പദ്യങ്ങൾ താഴെ ചേൎക്കുന്നു:

"പെരുപ്പമാകും രസമോടു കേശവ–
ക്കുറുപ്പു തൻ വേഷവിശേഷവൈഭവം
പരം രസത്തോടിഹ ഞങ്ങൾ കണ്ടുത–
ന്തരംഗരംഗേ കളിയാടിടുന്നു കേൾ.

ആദ്യം താൻ നളനായിരുന്നു സുകവേ!
ചൊല്ലേറിടും കേശവൻ
വിദ്വാൻ! പിന്നെ യുധിഷ്ഠിരൻ, ലളിതയായ്
പിട്ടല്ല പിറേറട്ടിനം
ഹൃദ്യശ്രീഹനുമാനുമായഥ സഖേ!
പിന്നീട്ടു പുഷ്പാശുഗോൽ–
ഭിദ്യൽ കീചകനേവമീക്ഷിതമതായ്
നാലഞ്ചുവേഷം രസാൽ."

1077 കർക്കടകത്തിൽ കേശവക്കുറുപ്പു് കാലഗതി പ്രാപിച്ചു.

1069–ൽ അന്തരിച്ച അമ്പാട്ടു ശങ്കരമേനോന്റെ പച്ച, കത്തി മുതലായ വേഷങ്ങളെല്ലാം സുസമ്മതങ്ങളായിരുന്നു. നളചരിതം വടക്കോട്ടു് ആദ്യം നടപ്പിൽ വരുത്തിയതു് അദ്ദേഹമാണു്. അദ്ദേഹത്തെ കവച്ചുവയ്ക്കാൻ

മലബാറിൽ കുഞ്ചുക്കത്താവു മാത്രമേ ഉണ്ടാ യിരുന്നുള്ളൂ. "കമലദളം" വളരെ നന്നാവും. ഒ. ചന്തുമേനോൻ അദ്ദേഹത്തിന്റെ വേഷം കണ്ടു പ്രശംസിച്ചിട്ടുണ്ട്. അമ്പാട്ടു ശേഖര മേനോന്റെ മിനുക്കം വെള്ളത്താടിയും പ്രസി ദ്ധമായിരുന്നു.

വേഷപ്പകർച്ച, വേഷഭംഗി, കൈയ്, മെയ്യ്, കണ്ണു, രസവാസന ഇവയൊക്കെ ഒത്തിണങ്ങിയ മലബാറിലെ മഹാനടനായിരുന്നു കുഞ്ചുക്കത്താവ്. പച്ചയും കത്തിയും കരിയും താടിയും മിനുക്കം ഇനത്തിൽ ഏതു വേഷവും തന്മയത്വമായി അദ്ദേഹം അഭിനയിച്ചിരുന്നു. തെക്കൻ രാമപ്പണിക്കരുമൊന്നിച്ച് പല അരങ്ങുകളിൽ പങ്കെടുത്തിരുന്നു. അക്കാലത്താണ് നാരദൻകത്താവ് എന്ന പേരു പ്രസിദ്ധമായത്. മദ്ധ്യവയസ്സിൽ മാനസികമായ രോഗം പിടിപെട്ടകയാൽ രംഗംവിടേണ്ടതായിവന്നു.

ഒളപ്പമണ്ണമനവക കളിയോഗത്തിലെ പ്രധാനവേഷക്കാരൻ അക്കാലത്തു് ഇട്ടിരാരിച്ച മേനോൻ ആയിരുന്നു. 1030–ാമാണ്ടുതന്നെ അദ്ദേഹം ഒരു മികച്ച ആദ്യവസാനക്കാരനായി. കിമ്മീരവധത്തിൽ ധർമ്മപുത്രൻ, ബകവധത്തിലും സൗഗന്ധികത്തിലും ഭീമൻ, സുഭദ്രാഹരണത്തിൽ അർജ്ജുനൻ, തോരണയുദ്ധത്തിലും ഉത്തരവത്തിലും കാർത്തവീര്യാർജ്ജുനവിജയത്തിലും രാവണൻ, നരകാസുരൻ എന്നീ വേഷങ്ങളെല്ലാം അദ്ദേഹം ഭംഗിയായി അഭിനയിച്ചിരുന്നു. സുഭദ്രാഹരണത്തിലെ അർജ്ജുനൻ മേനോന്റെ മാസ്റ്റർപീസായിരുന്നു. അനവധി സമ്മാനങ്ങളും അദ്ദേഹത്തിനു ലഭിച്ചിട്ടുണ്ട്. ഒളപ്പമണ്ണമനക്കാരുടെ ആശ്രിതനായിരുന്ന ആ മഹാനടൻ 1078-ൽ ദിവംഗതനായി.

വടക്കെമലബാറിൽ കഥകളിക്കു പ്രചാരമുണ്ടാക്കിയതു് ഈച്ചരമേനോൻ ആയിരുന്നു. അദ്ദേഹത്തിനു് അവിടെ അനവധി ശിഷ്യന്മാരും ഉണ്ട്.

കൊല്ലവർഷം 1100–നുശേഷം മൺമറഞ്ഞ പ്രസിദ്ധനടന്മാർ:

1 കുന്നങ്കിട രാമൻപിള്ള
2 കുട്ടിരാമപ്പണിക്കർ (താടി)
3 ചമ്പക്കുളം പരമുപിള്ള
4 കോറണാത്തു് അച്യുതമേനോൻ
5 കരിപ്പുഴ വേലുപ്പിള്ള
6 വള്ളിക്കോട്ടു കൊച്ചുപിള്ളപ്പണിക്കർ
7 കുട്ടിൽ കുഞ്ഞൻമേനോൻ
8 മാത്തൂർ കുഞ്ചുപിള്ളപ്പണിക്കർ
9 തകഴി കൊച്ചുനീലകണ്ഠപ്പിള്ള
10 രാമപ്പണിക്കർ
11 അയ്യപ്പക്കുറുപ്പ്
12 കാവുങ്ങൽ ശങ്കരപ്പണിക്കർ
13 കരുണാകരമേനോൻ
14 കീരിക്കാട്ടു വേലുപ്പിള്ള
15 ഭീമൻ കേശവപ്പണിക്കർ
16 പന്തളം ഗോവിന്ദനാശാൻ
17 വെച്ചൂർ രാമൻപിള്ള (താടി)
18 കവളപ്പാറ നാരായണൻനായർ
19 കൊച്ചപ്പിപ്പണിക്കർ
20 ചെന്നിത്തല കൊച്ചുപിള്ളപ്പണിക്കർ
21 മന്നാട്ടിൽ അച്യുതൻനായർ (താടി)
22 പട്ടിക്കാംതൊടി രാവുണ്ണിമേനോൻ
23 ചിണ്ടപ്പണിക്കർ (താടി)
24 അമ്പുപ്പണിക്കർ
25 തുറവൂർ മാധവൻപിള്ള
26 ആശാരി കോപ്പൻനായർ
27 തിരുവല്ലാ കൃഷ്ണപിള്ള
28 കടത്തനാട്ടു രാമുണ്ണിനായർ
29 കരിപ്പുഴ കുട്ടപ്പൻപിള്ള
30 നെട്ടമങ്ങാട്ടു പരമുക്കുറുപ്പ്
31 കീരിക്കാട്ടു നാരായണപിള്ള
32 തേക്കിൻകാട്ടിൽ രാമുണ്ണിനായർ

## മാത്തൂർ കുഞ്ചുപിള്ളപ്പണിക്കർ

കഥകളിയുടെ അന്തസ്സു വർദ്ധിപ്പിച്ച മഹാനടന്മാരിൽ അഗ്രിമസ്ഥാനമർഹിക്കുന്നതു മാത്തൂർ കുഞ്ചുപിള്ളപ്പണിക്കരും കാവുങ്ങൽ ശങ്കരപ്പണിക്കരും കോറണാത്തു് അച്യുതമേനോനും ആണ്. മൂന്നുപേരും സമകാലികരും അഭിനയത്തിൽ അദ്വിതീയരുമായിരുന്നു. അവരിൽ അഭിനയവൈഭവം, ആഭിജാത്യം, വേഷസൗഭാഗ്യം, പാണ്ഡിത്യം, സർവ്വോപരി ജീവിതവിശുദ്ധി എന്നിവമൂലം മാത്തൂർ, കേരളത്തിലെ അദ്വിതീയനടൻ എന്ന പ്രശസ്തി നേടി. അദ്ദേഹത്തിന്റെ പച്ച, കത്തി, കരി, മിനുക്ക് എന്നീ ഇനത്തിൽപ്പെട്ട ആദ്യവസാനങ്ങൾക്കുമാത്രമല്ല, എല്ലാ വേഷങ്ങൾക്കും പുതുമയും ആകർഷകത്വവും അനുഭവമായിരുന്നു. മാത്തൂരിന്റെ ബാഹുകൻ കേരളത്തിലെ നടന്മാർക്കു മാതൃകയാണ്. കാർക്കോടകദംശനാനന്തരം 'കാർക്കോടകാഖ്യനഹം' എന്നു കേൾക്കുന്നതുവരെ ശരീരം നോക്കി ആശ്ചര്യം, വെറുപ്പ്, ശോകം, കാർക്കോടകദർശനത്തിൽ ക്രോധം എന്നീ സ്ഥായികൾ മാറി മാറി രൂപമെടുക്കുന്നതു കാണുകതന്നെ വേണം. കിമ്മീരവധത്തിലെ ധർമ്മപുത്രരും പാഞ്ചാലിയുംകൂടി ആടുന്ന രംഗം അവിസ്മരണീ

യമായ ഒന്നാണ്. 'കഥകളിപ്രകാശിക' എന്ന പേരിൽ ഒരു തുള്ളൽ അദ്ദേഹം നിർമ്മിച്ചിട്ടുണ്ട്.

ശങ്കരപ്പണിക്കരുടെ അഭിനയസാമർത്ഥ്യം അന്യാദൃശമായിരുന്നു. കേശവക്കുറുപ്പിനുശേഷം എല്ലാ വേഷവും കെട്ടാൻ പ്രാപ്തനായ നടൻ ശങ്കരപ്പണിക്കർ മാത്രമായിരുന്നു. പച്ച, കത്തി, താടി, കരി എന്നീ ഇനത്തിൽപ്പെട്ട വേഷങ്ങളും നാരദൻ, ദുർവാസാവ്, സുന്ദരബ്രാഹ്മണൻ മുതലായ മിനുക്കുവേഷങ്ങളും എല്ലാം ഒന്നിനൊന്നു മെച്ചമെന്നേ പറയേണ്ടൂ. സ്ഥാത്മവിചാരത്തിനു വിധേയനായതിനാൽ തിരുവിതാംകൂറിൽ മാത്തൂരിന്റെ കളിയോഗത്തിൽ ചേർന്നു. പത്തുവർഷത്തോളം വിവിധ വേഷങ്ങൾ കെട്ടി വിസ്മയാവഹമായ കീർത്തി നേടി. 1109-ൽ പാലക്കാട്ട സ്ഥിരവാസമാക്കിയശേഷം അവസാനംവരെ പണിക്കർ കളിയോഗം നടത്തി. ഒടുവിൽ തനിക്കു ഭ്രഷ്ട് കല്പിച്ച കൊച്ചിമഹാരാജാവിന്റെ പിൻവാഴ്ചക്കാരന്റെ സന്നിധിയിൽ വേഷംകെട്ടി സംതൃപ്തി നേടാനുള്ള ഭാഗ്യം അദ്ദേഹത്തിനുണ്ടായി. 1111-ൽ ശങ്കരപ്പണിക്കർ നിര്യാതനായി.

## അച്യുതമേനോൻ

കോറണാത്ത് അച്യുതമേനോൻ സർവ്വജനസമ്മതനായ ഒരു മഹാനടനായിരുന്നു. സ്ത്രീവേഷവും താടിയുമൊഴിച്ച് മറ്റെല്ലാ വേഷങ്ങളും തന്മയത്വമായി ആടുന്നതിൽ അദ്ദേഹം അദ്വിതീയനായിരുന്നു. പാട്ട്, കൊട്ട്, ചുട്ടിയെഴുത്ത് മുതലായ കലകളും വശ്യമായിരുന്നു. കിർമ്മീരവധത്തിൽ ധർമ്മപുത്രൻ, ബകവധത്തിൽ ഭീമൻ, കാലകേയവധത്തിൽ അർജ്ജുനൻ, നളൻ, ബാഹുകൻ, ദക്ഷൻ, ഉത്തരാസ്വയംവരത്തിൽ ദുര്യോധനൻ, തോരണയുദ്ധത്തിലും ഉത്ഭവത്തിലും വിജയത്തിലും രാവണൻ, കീചകൻ ഇവയെല്ലാമാണ് അച്യുതമേനോന്റെ മികച്ച വേഷങ്ങൾ. ഇവയിലൊക്കെ മേലേക്കിടയിൽ കലാസൗഭഗം കളിയാടിനിന്നതു് അദ്ദേഹത്തിന്റെ നളനും കീചകനുമാണ്. 1102-ൽ മേനോൻ നിര്യാതനായി.

## കരിപ്പുഴ വേലുപ്പിള്ള

കൊല്ലം 1035-ൽ ജാതനായ കരിപ്പുഴ വേലുപ്പിള്ള 13-ാമതു വയസ്സിൽ കളിയഭ്യാസം തുടങ്ങി. 7 കൊല്ലംകൊണ്ട് അഭ്യാസം പൂർത്തിയാക്കി. രാമവർമ്മൻ തിരുമുല്പാടിന്റെ ശിഷ്യന്മാരിൽ പ്രഥമഗണനീയൻ കരിപ്പുഴയായിരുന്നു. സ്ത്രീവേഷമൊഴിച്ചുള്ള എല്ലാ വേഷങ്ങളും അദ്ദേഹം കെട്ടുമായിരുന്നു. ആശാനും ശിഷ്യനുംകൂടി ഇടപ്പള്ളിയിൽ ചെന്ന് ഏതാനും അരങ്ങുകൾ നടത്തി. കീചകൻ വേലു എന്ന പേരു് ഇടപ്പള്ളി രാജാവു കൊടുത്തതാണ്. കത്തിക്കു പുറമേ പച്ചയും മിനുക്കും കരിയും വേഷങ്ങൾ ആകർഷകങ്ങളായിരുന്നു. ഹനുമാൻ, ആശാരി, കിരാതൻ, ദുർവാസാവ്, നരസിംഹം, കാട്ടാളൻ, കുചേലൻ എന്നീ വേഷങ്ങൾ എത്ര കണ്ടാലും മതിയാകുന്നതല്ല. അത്ര തന്മയത്വമുണ്ടായിരുന്നു അഭിനയത്തിനു്.

ഏകദേശം അമ്പതുകൊല്ലംമുമ്പ് ദേവസ്വം കമ്മീഷണർ തമ്പുരാന്റെവക മണ്ണൂർമഠം കൊട്ടാരത്തിൽവച്ച് ഒരു കഥകളി നടന്നു. തോട്ടം, മാത്തൂർ, ചെങ്ങന്നൂർ തുടങ്ങിയ പ്രസിദ്ധ നടന്മാരും സംബന്ധിച്ചിരുന്നു. ആദ്യത്തെ കഥ കല്യാണസൗഗന്ധികം. കരിപ്പുഴ വേലുപ്പിള്ള ഹനുമാൻ. നെന്മാറ മാധവമേനോന്റെ പാട്ട്. ഹനുമാന്റെ തിരശ്ശനോട്ടം കഴിഞ്ഞു് ഉരലിൽ ഇരുന്നു ധ്യാനനിരതനായി രംഗപ്രവേശം ആരംഭിച്ചു. ഉടനെ മാധവമേനോൻ ''സാക്ഷാൽ ഹനുമാനെ ഒന്നു കണ്ടുകൊള്ളട്ടെ'' എന്നു പറഞ്ഞു് ചേങ്ങില ചെന്നിത്തല കൊച്ചുപിള്ളപ്പണിക്കരെ ഏല്പിച്ചശേഷം ഹനുമാന്റെ രംഗം കഴിയുന്നതുവരെ അരങ്ങത്തിരുന്നു് ആട്ടം കണ്ടു.

കവളപ്പാറ നാരായണൻനായരുടെ വെള്ളത്താടി വളരെ വിശേഷമായിരുന്നു. ലവണാസുരവധത്തിലെ ഹനുമാന്റെ ''സുഖമോ ദേവീ സാമ്പ്രതമിഹ തേ'' എന്ന പദമാടി രംഗവാസികളെ കരയിച്ചിട്ടുണ്ട്. കടത്തനാട്ടു ശങ്കരൻനായരും വെള്ളത്താടിക്കു് അദ്വിതീയനായിരുന്നു. അദ്ദേഹം ഇപ്പോൾ ജീവിച്ചിരിപ്പുണ്ടോ എന്നു നിശ്ചയമില്ല. ഉണ്ടെങ്കിൽ ഇപ്പോൾ 90 വയസ്സു പ്രായമുണ്ട്.

പട്ടിക്കാംതൊടി രാമുണ്ണിമേനോൻ ഒരു നല്ല ആദ്യവസാനക്കാരനായിരുന്നു. കലാമണ്ഡലത്തിലെ ആശാനുമായിരുന്നു.

തേക്കിൻകാട്ടിൽ രാവുണ്ണിനായർ പട്ടിക്കാംതൊടിയുടെ പ്രധാന ശിഷ്യനാണ്. ആദ്യം സ്ത്രീവേഷവും പിന്നെ ആദ്യവസാനവും കെട്ടി വിഖ്യാതി നേടി. 'നാട്യരചന' എന്നൊരു പുസ്തകം അച്ചടിപ്പിച്ചിട്ടുണ്ട്. സാമൂതിരികോവിലകത്തുനിന്നു വീരശൃംഖലയും ഇൻഡ്യൻപ്രസിഡണ്ടിന്റെ പക്കൽനിന്നു് സ്വർണ്ണമെഡലും സമ്മാനം ലഭിച്ചിട്ടുണ്ട്. 1963 ഒക്ടോബറിൽ നിര്യാതനായി.

1103-ൽ അന്തരിച്ച വള്ളിക്കോട്ട് കൊച്ചുപിള്ളപ്പണിക്കർ ഒരു വ്യുല്പന്നമതിയായിരുന്നു. ആദ്യകാലത്തു സ്ത്രീവേഷവും പിന്നീട് ആദ്യവസാനവും കെട്ടിവന്നു. ഒരിക്കൽ തിരുവനന്തപുരത്ത് തേവാരത്തുകോയിക്കൽവച്ച് അംബരീഷന്റെ വേഷംകെട്ടി. 'അംബരീഷന്റെ ആട്ടം നന്നായോ?' എന്നു വലിയകോയിത്തമ്പുരാൻ ചോദിച്ചപ്പോൾ "കനകരുചിരുചിരാംഗിമാരെ" എന്ന പദം ആടിയതു "കനകരുചിരുച്യംഗിമാരേ" എന്നായിപ്പോയി എന്ന് അനന്തരവൻ ഏ. ആർ. രാജരാജവർമ്മകോയിത്തമ്പുരാൻ അറിയിച്ചു. രാവിലെ പണിക്കരെ വിളിച്ച് കാര്യം ബോദ്ധ്യപ്പെടുത്തുകയുംചെയ്തു.

1123-ൽ നിര്യാതനായ ചെന്നിത്തല കൊച്ചുപിള്ളപ്പണിക്കർ ആദ്യം പൊന്നാനിയായിരുന്നു. പിന്നെ ആട്ടക്കാരനായി. ഹംസം, അക്രൂരൻ, നാരദൻ ഇവ കേമമാകും. കുറേശ്ശെ കവിതയുമുണ്ടായിരുന്നു. കുട്ടിരാമപ്പണിക്കർ, മന്നാട്ടിൽ അച്യുതൻനായർ, ചിണ്ടപ്പണിക്കർ, വെച്ചൂർ രാമൻപിള്ള ഇവരുടെ താടി അങ്ങേയറ്റം വിജയിച്ചിരുന്നു. വെച്ചൂർ രാമൻപിള്ളയ്ക്കുശേഷം ഒരു നല്ല താടി ഇതേവരെ കണ്ടിട്ടില്ല.

എണ്ണപ്പെട്ട ആധുനികനടന്മാർ

1 ഗുരു കുഞ്ചുക്കുറുപ്പ്
2 ചെങ്ങന്നൂർ രാമൻപിള്ള
3 കുറിച്ചി കുഞ്ഞൻപണിക്കർ
4 പള്ളിപ്പുറം ഗോപാലൻനായർ
5 കാവുങ്ങൽ ശങ്കരൻകുട്ടിപ്പണിക്കർ
6 വാഴേങ്കട കുഞ്ചുനായർ
7 കലാമണ്ഡലം കൃഷ്ണൻനായർ
8 കലാമണ്ഡലം രാമൻകുട്ടിനായർ
9 ചമ്പക്കുളം പാച്ചുപിള്ള (താടി)
10 വെള്ളിനേഴി നാണുനായർ (താടി)
11 കുടമാളൂർ കരുണാകരൻനായർ
12 ഹരിപ്പാട്ട് രാമകൃഷ്ണപിള്ള
13 ചെന്നിത്തല ചെല്ലപ്പൻപിള്ള
14 ഓയൂർ കൊച്ചുഗോവിന്ദപ്പിള്ള
15 പന്തളം കേശവപിള്ള
16 ചിറക്കര മാധവൻകുട്ടി
17 കീഴ്പ്പൊത്തിൽ കുമാരൻനായർ
18 പുന്നത്തൂർ മാധവപ്പണിക്കർ
19 കൊട്ടയ്ക്കാട്ട് വടക്കേതിൽ രാമൻപിള്ള
20 ചെന്നിത്തല രാഘവപ്പണിക്കർ(താടി)
21 മങ്കൊമ്പു ശിവശങ്കരപ്പിള്ള
22 മടവൂർ വാസുദേവൻപിള്ള

ഗുരു കുഞ്ചുക്കുറുപ്പിന്റെ അഭിനയവൈശിഷ്ട്യവും ഔചിത്യബോധവും രസവാസനയും പുരാണപരിജ്ഞാനവും അനുകരണീയമാണ്. ചെങ്ങന്നൂർ രാമൻപിള്ളയാശാന്റെ താളാത്മകമായ ചലനഭംഗിയും തിരശ്ശീലനോട്ടത്തിന്റെ ചാതുര്യവും രസാനുഗുണമായ അലർച്ചയുടെ വൈജാത്യവും പ്രശംസനീയമത്രേ. ഇൻഡ്യൻ പ്രസിഡണ്ടിൽനിന്നും 1964-ൽ മെഡൽ ലഭിച്ചു. ഫലിതരസപ്രധാനനായ കുഞ്ഞൻപണിക്കരുടെ പൊടിക്കൈകളും രസിപ്പിക്കാനുള്ള കഴിവും അന്യാദൃശമാണ്. യുവനടന്മാരിൽ കലാമണ്ഡലം കൃഷ്ണൻനായർ കേരളത്തിൽ ഉടനീളം പേരും പെരുമയും സമ്പാദിച്ചുകഴിഞ്ഞിരിക്കുകയാണ്. സ്ത്രീവേഷവും പുരുഷവേഷവും ഒന്നുപോലെ സ്വാധീനമുണ്ട്. മറ്റെല്ലാ നടന്മാരും കഥകളിയിൽ പ്രശസ്തസേവനം അനുഷ്ഠിച്ചുവരുന്നു.

അന്തരിച്ചുപോയ കഥകളിഗായകന്മാർ

1 മങ്കട ഉണ്ണിരിമേനോൻ
2 കണ്ണക്കുറുപ്പ്
3 തെന്മഠത്തിൽ അപ്പുമേനോൻ
4 ഏറത്തു പങ്കുനായർ
5 നെന്മാറ മാധവമേനോൻ
6 ചാത്തുനായർ
7 കൊച്ചുകൃഷ്ണപ്പണിക്കർ
8 കൊച്ചുകുഞ്ഞുകുറുപ്പ്
9 കണ്ടിയൂർ വലിയകുഞ്ഞുപണിക്കർ
10 തോപ്പിൽ കിട്ടപിള്ള
11 പാലക്കാട്ട് കേശവൻനായർ
12 കമ്മാരൻനായർ
13 നെടുമുടി രാമൻപിള്ള
14 നീലകണ്ഠനുണ്ണിത്താൻ
15 കൊച്ചുകുഞ്ഞുണ്ണിത്താൻ
16 കാപ്പിൽ നാണുപിള്ള

ആധുനികന്മാർ

1 ശിവരാമൻനായർ
2 ഗോപാലക്കുറുപ്പ്
3 അപ്പേക്കാട്ട് കൃഷ്ണൻനായർ
4 പാണേങ്ങാട്ട് നാരായണൻനായർ
5 ചേർത്തല കുട്ടപ്പക്കുറുപ്പ്
6 തകഴി കുട്ടൻപിള്ള
7 തകഴി മാധവക്കുറുപ്പ്
8 തിരുവല്ലാ ചെല്ലപ്പൻപിള്ള
9 ചെന്നിത്തല കൊച്ചുപിള്ള
10 മുഖത്തല ഗോപാലക്കുറുപ്പ്
11 മടവൂർ വാസുപിള്ള

—ജി. കൃഷ്ണപിള്ള

# 3
# ജ്യോതിഷത്തിൽ

ഇതരസമുദായത്തിൽപ്പെട്ടവരെപ്പോലെത്തന്നെ, നായർസമുദായത്തിൽപ്പെട്ട അനേകം അംഗങ്ങളും ജ്യോതിശ്ശാസ്ത്രത്തിൽ അത്ഭുതാവഹമായ പ്രാവീണ്യം നേടുകയും ആ മഹാശാസ്ത്രത്തിന്റെ പോഷണത്തിനു് അക്ഷീണം യത്നിക്കുകയും ചെയ്തിട്ടുണ്ടു്. മഹാകവി കെ. സി. കേശവപിള്ള, സാഹിത്യകുശലൻ സി. വി. രാമൻപിള്ള മുതലായവർ സാഹിത്യത്തിലെന്നപോലെ, ജ്യോതിശ്ശാസ്ത്രത്തിലും നിത്യസ്മരണീയരാണു്. അവരിൽ ചിലരെക്കുറിച്ചുള്ള അറിവുകൾ അജ്ഞേയമാണെങ്കിൽ മററു ചിലരെക്കുറിച്ചുള്ളതു് അപൂർണ്ണമാണു്. ഘടദീപത്തെപ്പോലെ ചിരകാലം ജീവിച്ചിരുന്നു് ജ്യോതിഷത്തെ പോഷിപ്പിച്ചശേഷം സ്വർഗ്ഗസ്ഥരായവരുടെ സംഖ്യയും കുറവല്ല.

## നേന്ത്രപ്പെള്ളിൽ രാമൻപിള്ള ആശാൻ

ഇദ്ദേഹത്തിന്റെ ജന്മസ്ഥലം മാവേലിക്കരയ്ക്കടുത്തുള്ള ചെന്നിത്തലയായിരുന്നു. ജീവിതകാലം കഴിച്ചുകൂട്ടിയതും അവിടെത്തന്നെ. ജ്യോതിഷത്തിന്റെ എല്ലാ ശാഖകളിലും നൈപുണ്യം നേടിയിരുന്ന ഈ ധന്യാത്മാവു്, പുലിയൂർ പുരുഷോത്തമൻനമ്പൂതിരി അവർകളുടെ ഗുരുനാഥനായിരുന്നു. ഏതാണ്ടു മൂന്നു വ്യാഴവട്ടക്കാലത്തിനു മുമ്പു് ജ്യൗതിഷികനഭോമണ്ഡലത്തിലെ ജാജ്ജ്വല്യതാരമായി ശോഭിച്ചിരുന്ന ഇദ്ദേഹത്തിനു് ഗണിതവിഷയത്തിൽ നിസ്തുലമായ പാണ്ഡിത്യമാണുണ്ടായിരുന്നതു്. ഗതിക്കുണ്ടാകുന്ന വൃദ്ധിക്ഷയങ്ങൾ നിമിത്തം, രണ്ടു് ഒന്നാംതീയതികളിലെ ബുധസ്ഫുടങ്ങൾ കിട്ടിയാൽ അതിൽനിന്നു് അവയുടെ ഇടയ്ക്കുള്ള ഒരു ദിവസത്തെ സൂക്ഷ്മസ്ഫുടം (ബുധന്റെ) കണ്ടുപിടിക്കുകയെന്നുള്ളതു് അത്ര എളുപ്പമുള്ള കാര്യമല്ലെന്നു് ഗണിതത്തിൽ പരിചയമുള്ളവർക്കറിയാം. എന്നാൽ രാമൻപിള്ളആശാൻ ഈ ക്രിയ നിഷ്പ്രയാസം നിർവ്വഹിച്ചു് ബുധന്റെ സ്ഫുടം സൂക്ഷ്മമായി കണ്ടുപിടിച്ചിരുന്ന വിവരം ഗുരുനാഥൻതന്നെ എന്നോടു പറഞ്ഞിട്ടുണ്ടു്. ഫലഭാഗവും അത്ഭുതാവഹമായി ഉത്ഭാവനം ചെയ്തു് അദ്ദേഹം പ്രഷ്ടാക്കളെ തൃപ്തിപ്പെടുത്തിയിരുന്നുവത്രേ. അദ്ദേഹത്തിന്റെ പഠിപ്പു്, ഔദാര്യം ഇവയെ ആശ്രയിച്ചു് പുലിയൂർ പുരുഷോത്തമൻനമ്പൂതിരി സ്വന്തം ജീവിതരഹസ്യത്തിൽ ആ പണ്ഡിതവര്യനെപ്പററി:

> "വെള്ളിത്തുവെള്ളവീശിപ്രഥയൊടു ബു-
> ധർ മുമ്പേറനാൾവാണ നേന്ത്ര-
> പ്പെള്ളിൽ ശ്രീരാമനാശാൻ സുകൃതി..."

എന്നു് പദ്യരൂപത്തിൽ രേഖപ്പെടുത്തിയിട്ടുണ്ടു്. അനന്യസാധാരണമായ ബുദ്ധിവൈഭവവും പ്രയത്നശീലവുംകൊണ്ടു് ജ്യോതിശ്ശാസ്ത്രജ്ഞന്മാരിൽ അപൂർവ്വം ചിലർക്കുമാത്രം സഞ്ചരിക്കുവാൻ സാധിച്ചിട്ടുള്ള സരണിയിൽക്കൂടി നിർഭയം കടന്നുപോയ പുണ്യശ്ലോകനായ അദ്ദേഹത്തിന്റെ നാമശ്രവണംപോലും ആധുനികശാസ്ത്രജ്ഞന്മാർക്കു് പുളകോൽഗ്ഗമകാരിയാണെന്നു പറയണം.

## നാലേകാട്ടിൽ സംപ്രതിപ്പിള്ള

കുട്ടൻപേരൂർ (ചെങ്ങന്നൂരിനടുത്തു്) എന്ന സ്ഥലത്താണു് നാലേകാട്ടിൽ എന്ന നായർഭവനം. അന്നുമിന്നും കലയും കമലയും പരസ്പരം പകവെടിഞ്ഞു് വിഹരിക്കുന്ന ഒരു പൂർവ്വീക പുണ്യഗൃഹമാണിതു്. ആയില്യം തിരുനാൾ മഹാരാജാവിന്റെ കാലത്തു് അവിടെ ജീവിച്ചിരുന്ന സംപ്രതിപ്പിള്ള എന്റെ പൂർവ്വജരിൽ ഒരാളിന്റെ ശിഷ്യനും സാഹിത്യത്തിലും ജ്യോതിഷത്തിലും ഒരുപോലെ നൈ

പുണ്യം നേടിയിരുന്ന മഹാനുഭാവനുമായിരുന്നു.

ഇദ്ദേഹത്തിന് ആയില്യംതിരുനാൾ മഹാരാജാവിൽനിന്നും, മററു പല പ്രഭുക്കന്മാരിൽനിന്നും വിലപിടിപ്പുള്ള പല പാരിതോഷികങ്ങളും ലഭിച്ചിരുന്നതായി ഐതിഹ്യങ്ങൾ ഉണ്ട്. പലതിനും രേഖകളും ഉണ്ട്.

## കിട്ടായി(കൃഷ്ണപിള്ള)ആശാൻ

തലവടിയിൽ സ്ഥിരതാമസക്കാരനായിരുന്ന ഈ പുണ്യചരിതൻ ജ്യോതിഷത്തെ അവിശ്വസിച്ചിരുന്നവർക്കുപോലും ആ ശാസ്ത്രത്തിൽ ആത്യന്തികമായ വിശ്വാസം വരത്തക്കവണ്ണമുള്ള മുഹൂർത്തലാഞ്ഛനങ്ങൾ പറഞ്ഞു പലരേയും അത്ഭുതപ്പെടുത്തിയിട്ടുള്ളതായി അദ്ദേഹത്തിന്റെ സന്തതസഹചാരികൾതന്നെ പറഞ്ഞുകേട്ടിട്ടുണ്ട്. ഈ പണ്ഡിതൻ, സംസ്കൃതം, കഥകളി, മാന്ത്രികം, കവിത മുതലായ സാരസ്വതസരണികളിലെല്ലാം നിർഭയം സഞ്ചരിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ ചിരസുഹൃത്തുക്കളിൽ പലരും ഇന്നും ജീവിച്ചിരിക്കുന്നു. ആ പാവനപാദന് ശിഷ്യസമ്പത്തും കുറവായിരുന്നില്ല. ജ്യോതിശ്ശാസ്ത്രത്തെക്കുറിച്ച് ആരെങ്കിലും ചരിത്രമെഴുതുമ്പോൾ അദ്ദേഹത്തിന്റെ നാമം ആദ്യം സുവർണ്ണലിപികളിൽ രേഖപ്പെടുത്തേണ്ടതാണ്.

## വല്ലാപ്പള്ളിൽ രാമൻപിള്ള ആശാൻ

മാർത്താണ്ഡവർമ്മമഹാരാജാവിന്റെ കാലത്തു ജീവിച്ചിരുന്ന ഇദ്ദേഹത്തിന്റെ നാമം ഇന്നും നിലനിൽക്കുന്നതു്, ഒരു പ്രശ്നംമൂലം കായംകുളംരാജാവിന്റെ മോതിരം നഷ്ടപ്പെട്ട മാർഗ്ഗം സൂക്ഷ്മമായി പറഞ്ഞതുകൊണ്ടാണ്. ഒരിക്കൽ കായംകുളം രാജാവ് തങ്കനിർമ്മിതമായ ഒരു മോതിരം, ഏതോ ആവശ്യത്തിന് ഊരി താഴെവയ്ക്കുകയും, അതു് അദ്ദേഹത്തിന്റെകൂടെ താമസിച്ചിരുന്ന ഒരു പരദേശി ബ്രാഹ്മണൻ അപഹരിക്കുകയും ചെയ്തു. ഉടനെ ഓച്ചിറ താമസിച്ചിരുന്ന ആശാനെ വരുത്തി പെട്ടെന്നു പ്രശ്നംവയ്പിക്കുകയും അദ്ദേഹം മോതിരം അപഹരിച്ച ആളിനെ നേരേ പറയുകയും ചെയ്തു.

ഈ മഹാൻതന്നെ ഒരു ക്ഷേത്രക്കുളത്തിലെ ജലം യാതൊരു ഉപകരണങ്ങളും കൂടാതെ ഭാസ്കരാചാര്യരുടെ സിദ്ധാന്തശിരോമണിയിൽ പ്രതിപാദിക്കുന്നവിധം ചില ഗണിതസൂത്രങ്ങൾകൊണ്ടു് പറക്കണക്കിന് അളവു തിട്ടപ്പെടുത്തുകയും വേനൽക്കാലമായിരുന്നതിനാൽ അധികൃതർ കുളത്തിലെ വെള്ളം അളന്നുവററിച്ചപ്പോൾ കണക്ക് ഏററവും സൂക്ഷ്മമാവുകയും ചെയ്ത മറെറാരു ഐതിഹ്യവും ഉണ്ട്. ഇതുപോലെ ഇദ്ദേഹത്തിന്റെ പ്രതിഭാവിലാസത്തെ പ്രകീർത്തിക്കുന്ന ഐതിഹ്യങ്ങൾ വളരെയാണ്.

## കാവുങ്ങൽ നീലകണ്ഠപ്പിള്ള

ഇദ്ദേഹം അന്യാദൃശമായ ചാതുര്യത്തോടുകൂടി ചൗര്യപ്രശ്നം (നഷ്ടപ്രശ്നം) കൈകാര്യംചെയ്തിട്ടുണ്ട്. കൊല്ലം സ്വദേശിയായിരുന്ന ഇദ്ദേഹം ജ്യോതിഷത്തിലെ പല ഗ്രന്ഥങ്ങളും പരിശോധിച്ച് അച്ചടിപ്പിക്കുകയും, 'ജ്യോതിഷബ്രഹ്മരഹസ്യം', 'ജ്യോതിഷകല്പദ്രുമം' മുതലായ ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കുകയും ചെയ്തിട്ടുണ്ട്. ജ്യോതിഷത്തിന്റെ എല്ലാ ശാഖകളിലും ഇദ്ദേഹം വിഹരിച്ചുകൊണ്ടിരുന്നു. അദ്ദേഹം നമ്മെ വിട്ടുപിരിഞ്ഞിട്ട് അധികകാലമായിട്ടില്ല.

## ദൈവജ്ഞചൂഡാമണി എൻ. കെ. കൃഷ്ണപിള്ള

ഏകദേശം ഏഴുവർഷം മുമ്പുവരെ ജീവിച്ചിരുന്ന ഇദ്ദേഹം ചിരകാലം തിരുവനന്തപുരത്തു് കൊട്ടാരം ജ്യോത്സ്യനായി സേവനമനുഷ്ഠിച്ചിട്ടുണ്ട്. 'അനന്തശയനം പഞ്ചാംഗം' എന്ന പേരിൽ പ്രത്യബ്ദം പഞ്ചാംഗപ്രസിദ്ധീകരണവും തുടർന്നുവന്നിരുന്നു. 'ദൈവജ്ഞചൂഡാമണി'യെന്ന കീർത്തിമുദ്ര ലഭിച്ചിട്ടുള്ള ഇദ്ദേഹം ആധുനികന്മാരിൽ (ജ്യോതിഷികളിൽ) അഗ്രിമസ്ഥാനത്തിനർഹനാകുന്നു.

## കെ. പി. വാസുദേവൻപിള്ള

ജ്യോതിഷത്തിൽ, വിശേഷിച്ച് അതിന്റെ മൂർദ്ധാവായ ഗണിതത്തിൽ (നൂതനസൂക്ഷ്മഗണിതം) മനസ്സിനെ വ്യാപരിപ്പിച്ച് ജീവിതകാലത്തിൽ സിംഹഭാഗവും അതിന്റെ മറുകര കടക്കുവാൻ ചെലവഴിച്ച് മഹായത്നം ചെയ്ത മേധാശാലിയായിരുന്നു വാസുദേവൻപിള്ള. ജന്മസിദ്ധമായ ബാധിര്യം അദ്ദേഹത്തിന്റെ കുശാഗ്രബുദ്ധിയുടെ വളർച്ചയ്ക്ക് വളരെ സഹായകമായിത്തീർന്നു. സ്വന്തപരിശ്രമം ഒന്നുകൊണ്ടു മാത്രമാണ് കഥാനായകൻ ഗണിതഭാഗത്തിൽ നിഷ്ണാതനായിത്തീ

ന്നു്. പാശ്ചാത്യരീതിയിലുള്ള പല ഗണിതഭേദങ്ങളും കേരളീയരീതിയിലാക്കുവാൻ കഥാപുരുഷൻ യത്നിച്ചിട്ടുണ്ടു്. അതിനെക്കുറിച്ചു് നിരവധി വിജ്ഞാനപ്രദമായ ലേഖനങ്ങൾ പ്രസിദ്ധീകരിക്കുകയും ചെയ്തിട്ടുണ്ടു്. ഗ്രഹഗണിതപ്രവേശിക (അച്ചടിച്ചിട്ടില്ല) എന്ന ഒരു ഗണിതഗ്രന്ഥം ഇദ്ദേഹം എഴുതിയിട്ടുണ്ടു്. വരാഹമിഹിരാചാര്യരുടെ ലഘുജാതകവും (വ്യാഖ്യാനവും) അദ്ദേഹം പ്രസാധനം ചെയ്തിട്ടുണ്ടു്. ഗണിതംകൊണ്ടു ജന്മത്തേയോ, ജന്മംകൊണ്ടു ഗണിതത്തേയോ ധന്യമാക്കിയ വാസുദേവൻപിള്ള നിരന്തരപ്രയത്നത്താൽ ശരീരത്തെ ബാധിച്ച ക്ഷയരോഗംമൂലം നാലുവർഷം മുമ്പാണു് ചരമഗതിയടഞ്ഞതു്. നൂതനഗണിതത്തിൽ പ്രയത്നിച്ചവരുടെ ഒരു പട്ടിക തയാറാക്കിയാൽ അതിൽ അമ്പലപ്പുഴ വാസുദേവൻപിള്ളയ്ക്കു് മാന്യമായ ഒരു സ്ഥാനമുണ്ടായിരിക്കും.

നെടുമ്പയിൽ കൊച്ചുകൃഷ്ണനാശാൻ, അദ്ദേഹത്തിന്റെ ശിഷ്യൻ തൈത്തോട്ടത്തിൽ നാരായണപിള്ള ആശാൻ, വായ്പൂരു മംഗലത്തു കൊച്ചുപിള്ള ആശാൻ, കായിക്കര മേനവൻ, കമുകുംചേരിൽ ആശാൻ മുതലായവരും ജ്യോതിഷത്തിൽ അപശ്ചിമവും ആശ്ചര്യജനകവുമായ ജ്ഞാനം സിദ്ധിച്ചവരാണു്.

മററങ്ങുമില്ലാത്തവിധം ജ്യോതിഷകല്പവൃക്ഷം പൂത്തും, കായ്ച്ചും, അനേകായിരം ജനങ്ങൾക്കു സൗഹിത്യം നൽകിയിട്ടുള്ള നാടാണു് നമ്മുടെ കൊച്ചുകേരളം; ഇപ്പോഴും നല്കിക്കൊണ്ടുമിരിക്കുന്നു. ഇവിടെ അനേകം നൂറ്റാണ്ടുകളായി ജ്യോതിഷത്തിൻെറ എല്ലാ ശാഖകളിലും അദ്വിതീയമായ പ്രഗത്ഭതനേടിയിട്ടുള്ളവരുടെ എണ്ണം അസംഖ്യമാണു്. അവരിൽ നായർസമുദായാംഗങ്ങൾ ഒട്ടും കുറവല്ലെന്നു് മേല്പറഞ്ഞ പട്ടികതന്നെ സാക്ഷ്യം വഹിക്കുന്നുണ്ടല്ലോ? അവരുടെ ഒരു നീണ്ട പട്ടിക ചേർക്കണമെങ്കിൽപ്പോലും ഇതുപോലെ മൂന്നോ നാലോ സുവർണ്ണഗ്രന്ഥം വേണ്ടിവന്നേക്കാം. അവരിൽ ചിലരെമാത്രം വായനക്കാർക്കു പരിചയപ്പെടുത്തുകയെന്നുള്ളതാണു് ഇതിൻെറ ലക്ഷ്യം. എൻെറ ശ്രുതിസ്മൃതികളിൽനിന്നു് ഒഴിഞ്ഞുനില്ക്കുന്നവരുടെ സംഖ്യയും കുറവായിരിക്കുകയില്ല.

—പാണ്ടനാട്ടിൽ
പി. ആർ. ഗോപാലവാര്യർ

# 4
# ആയുർവ്വേദത്തിൽ

അബ്രാഹ്മണർക്കു വേദാധികാരമില്ലെന്നു ബ്രാഹ്മണവർഗ്ഗക്കാർ ശഠിച്ചിരുന്ന കാലത്തുപോലും കേരളത്തിൽ വൈദ്യവിദ്യാനിപുണന്മാരായ നായന്മാരുണ്ടായിരുന്നു. യോഗവേദാന്താദികളിലെന്നപോലെ വൈദ്യശാസ്ത്രത്തിലും അവർ പ്രശസ്തിയാർജ്ജിച്ചിരുന്നു. അങ്ങനെ പരമ്പരയാ ആയുർവ്വേദം കൈകാര്യം ചെയ്തുവന്ന നായർകുടുംബങ്ങൾ വളരെയാണ്. പെട്ടെന്നു സംഭവിക്കുന്ന ഏതു ശരീരാസ്വാസ്ഥ്യത്തിനും വേണ്ട പ്രതിക്രിയകൾ—പ്രാഥമികശുശ്രൂഷകൾ—ചെയ്യുവാൻ എല്ലാ വീടുകളിലേയും സ്ത്രീജനങ്ങൾക്കും കുട്ടികൾക്കു പോലും കഴിയുമായിരുന്നു അവരുടെ ആഹാരാദികൾക്കു നിത്യവും ശീലിച്ചുവന്ന ജീരകം, മല്ലി, കടുക്, ഉള്ളി മുതലായവ പലതും ഔഷധങ്ങൾതന്നെയാണ്. മാമൂൽപ്രകാരവും മതാചാരമനുസരിച്ചും ഗൃഹാങ്കണങ്ങളിലും ഗൃഹപരിസരങ്ങളിലും നിശ്ചിതസ്ഥാനങ്ങളിൽ വളർത്തണമെന്നു നിർബ്ബന്ധമുണ്ടായിരുന്ന തുളസി, കൂവളം, വേപ്പ്, മാവ്, തെങ്ങ് മുതലായ ചെടികളും വൃക്ഷങ്ങളും യഥാർത്ഥത്തിൽ രോഗശമനൗഷധങ്ങൾക്കൂടെയായിരുന്നു.

ആരോഗ്യപരമായ കാര്യങ്ങളിൽ ആയുർവ്വേദം സ്വസ്ഥവൃത്തമെന്നും ആതുരവൃത്തമെന്നും രണ്ടു വിഭാഗമായി പ്രവർത്തിക്കുന്നുണ്ട്. സ്വസ്ഥവൃത്തം ഉത്തമമായ ദിനചര്യാക്രമങ്ങൾകൊണ്ടും ഋതുചര്യാക്രമങ്ങൾകൊണ്ടും രോഗബാധകൂടാതെ ആരോഗ്യത്തോടുകൂടി ജീവിക്കുന്നതിനുള്ള അനുഷ്ഠാനങ്ങളെയാണു വിധിക്കുന്നത്. സ്വസ്ഥനായിരിക്കുന്നവന്റെ യഥാവിധിയുള്ള ഭക്ഷണപാനീയങ്ങളും ഔഷധോപയോഗങ്ങളും വ്യായാമാദിവിഹാരങ്ങളും രോഗത്തെ തടുത്തുനിറുത്തുവാൻ പര്യാപ്തങ്ങളാണ്. പണ്ടത്തെ നായന്മാരുടെ കളരിപ്പയറ്റുകളും മെയ്‌വഴക്കമുണ്ടാക്കുന്ന അഭ്യാസമുറകളും സംവാഹനം(തിരുമ്മ്)മുതലായ പ്രയോഗങ്ങളും അതിൽ പ്രാധാന്യം വഹിക്കുന്നവയാണ്. നല്ല അഭ്യാസപാടവം സിദ്ധിച്ചവരും ആരോഗ്യസമ്പന്നന്മാരുമായ നായർവീരന്മാരുടെ,

"പാളത്താറും പടവാളും
മീതിലുടുപ്പും മെതിയടിയും
മീശക്കൊമ്പും വിരികുഴലും
വീരച്ചൊല്ലും വിളയാട്ടും
നീറണി നെററിത്തടവഴകും
..............................."

"നെടുമീശെ വിരിമാറു തിടമേനി പടവാളു
നീറണി നെററി..............."

ഇത്യാദി വേഷവർണ്ണനകൾ പുരാതനഗ്രന്ഥങ്ങളിൽ നമുക്കു കാണാൻ കഴിയുന്നു. അവർ ഏററവും ശരീരബലമുള്ളവരും വിശിഷ്ടയോദ്ധാക്കളും ദുർജ്ജനങ്ങളെ ഉപേക്ഷിക്കുന്നവരും, ശത്രുക്കൾക്ക് അതിഭയങ്കരന്മാരും, വില്ലഭ്യാസം, വാളഭ്യാസം, കല്ലേറഭ്യാസം, ഉണ്ടതട്ടുക, അമ്പുതട്ടുക, കുതിരവെട്ടുക, ആനയോട്ടുക, വിശേഷമായ ചാട്ടം, മറിച്ചിൽ, മർമ്മവിദ്യാപ്രയോഗം മുതലായവയിൽ മഹാസമർത്ഥന്മാരുമായിരുന്നു എന്നുള്ളതു് പ്രസിദ്ധമാണ്. പല രാജ്യങ്ങളേയും യുദ്ധംചെയ്തു ജയിച്ചു കീഴടക്കാൻ കേരളത്തിലെ രാജവംശങ്ങൾക്ക് നായർപട്ടാളങ്ങളുണ്ടായിരുന്നു. പരമ്പരയാ അരോഗദൃഢഗാത്രന്മാരും യുദ്ധവിദഗ്ദ്ധന്മാരുമായിരുന്നു നായർപട്ടാളത്തിലെ വ്യക്തികൾ. സ്വസ്ഥവൃത്തത്തെപ്പററി അനുസ്മരിച്ചപ്പോൾ പ്രാസംഗികമായി ഇത്രയും പറഞ്ഞുപോയതാണ്.

ആതുരവൃത്തമെന്നതു് ആദ്യംതന്നെ പറഞ്ഞുകഴിഞ്ഞ രോഗപ്രതിക്രിയാവിഭാഗമാണ്. ആ വിഷയത്തിലും നായന്മാർ ആയുർവ്വേദത്തിനു പലതരത്തിലുള്ള സംഭാവനചെയ്തു് അഭിവൃദ്ധിപ്പെടുത്തിയിട്ടുണ്ട്. ശിഷ്യന്മാരെ ശാസ്ത്രാ

ദ്ധ്യയനം ചെയ്യിച്ച് പ്രായോഗികപരിചയമുള്ളവരാക്കി ലോകത്തിനു ദാനംചെയ്തു. സൂര്യപ്രകാശം കാണാതെ മറഞ്ഞുകിടന്നിരുന്ന അനവധി ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിച്ചും വ്യാഖ്യാനങ്ങൾ എഴുതിയും ജനതയെ വിജ്ഞാനമുള്ളവരാക്കി.

എങ്കിലും ഏതെങ്കിലും ശാസ്ത്രത്തിലോ കലയിലോ പ്രാവീണ്യം സമ്പാദിച്ച മഹാന്മാരുടെ ചരിത്രങ്ങൾ രേഖപ്പെടുത്തിവയ്ക്കുന്ന ഒരു പതിവു നമ്മുടെയിടയിൽ പണ്ടേയില്ലായിരുന്നു. ആത്മകഥകളെഴുതുന്നവരുമില്ല. അതുകൊണ്ടു കേവലം ഐതിഹ്യങ്ങളെ ആസ്പദമാക്കിയുള്ള അറിവുമാത്രമേ നമുക്കു ലഭിക്കുന്നുള്ളു. എങ്കിലും പുരാതനരും അധുനാതനരുമായി നമുക്കറിയാൻ കഴിയുന്ന ചില മഹാന്മാരുടെ പേരും ദിങ്മാത്രമായ ചെറുവിവരണവും ഇവിടെ ചേർത്തുകൊള്ളട്ടെ.

## വടക്കേപ്പാട്ടു നാരായണൻനായർ

ഇദ്ദേഹം കൊല്ലവർഷം 1053-ാമാണ്ട് പാലക്കാട്ട് വടവന്നൂർ വടക്കേപ്പാട്ട് എന്ന ഭവനത്തിൽ ഭൂജാതനായി. സുപ്രസിദ്ധ പണ്ഡിതന്മാരായ കോരാത്തെ നാരായണമേനോൻ, പുന്നശ്ശേരി നമ്പി നീലകണ്ഠശർമ്മ മുതലായവരായിരുന്നു അദ്ദേഹത്തിന്റെ ഗുരുക്കന്മാർ. കാവ്യനാടകാലങ്കാരാദി സാഹിത്യശാഖകളിലും വൈദ്യശാസ്ത്രത്തിലും അഗാധമായ വൈദുഷ്യം അദ്ദേഹത്തിനുണ്ടായിരുന്നു. വൈദ്യവൃത്തിയിൽ അദ്ദേഹം അസാധാരണമായ പ്രശസ്തിയാർജ്ജിച്ചു. ആയുർവ്വേദകോളേജുകളിലെ ഒരു പരീക്ഷകനെന്നനിലയിൽ വളരെക്കാലം ശോഭിച്ചിട്ടുമുണ്ട്. അഖിലഭാരത ആയുർവ്വേദസംഘടനകളിലും അദ്ദേഹത്തിനു പ്രാമാണികസ്ഥാനമുണ്ടായിരുന്നു. ബറോഡയിലെ ഗയിക്കവാർ മഹാരാജാവിനെ ചികിത്സിക്കുവാൻ അദ്ദേഹം ക്ഷണിക്കപ്പെട്ടുകയും അവിടെനിന്നും അനവധി ബഹുമതിമുദ്രകൾ ലഭിക്കുകയും ചെയ്തിട്ടുണ്ട്. മലയാളത്തിലും സംസ്കൃതത്തിലും അദ്ദേഹം അതുല്യനായ ഒരു വാഗ്മിയായിരുന്നു. 'ഹൃദയം ഹൃദ്രോഗം ച' എന്ന വിഷയത്തെ അധികരിച്ചു തയ്യാറാക്കിയ ഒരു പ്രസംഗത്തിന്റെ അവതരണത്തെ ആദരിച്ചാണ് അദ്ദേഹത്തിനു 'വൈദ്യവാചസ്പതി' എന്ന ബിരുദം ലഭിച്ചതു്. 'ആയുർവ്വേദധുരീണ', 'ആയുർവ്വേദാർണ്ണവ' തുടങ്ങിയ ബിരുദങ്ങളും അദ്ദേഹം നേടിയിട്ടുണ്ട്. സംസ്കൃതഭാഷയിലും മലയാളത്തിലും അദ്ദേഹം അനവധി പുസ്തകങ്ങളും ലേഖനങ്ങളും എഴുതിയിട്ടുണ്ട്. 'അദ്ധ്യാത്മനാരായണീയം', 'ആത്മാനുസന്ധാനം', 'വാല്മീകീയ ഭഗവദ്ഗീതയുടെ വ്യാഖ്യാനം' മുതലായ പല ആദ്ധ്യാത്മികഗ്രന്ഥങ്ങളും അദ്ദേഹമെഴുതിയിട്ടുണ്ട്. ആയുർവ്വേദവിദ്യാർത്ഥികൾക്കു വളരെ ഉപകാരപ്രദവും വൈദ്യലോകത്തിന്റെ ശാശ്വതമായ ബഹുമതിയാർജ്ജിച്ചതുമായ 'അണുഗ്രഹമീമാംസ' എന്ന സംസ്കൃതഗ്രന്ഥം,'സുശ്രുതസംഹിതാവ്യാഖ്യാനം (മലയാളം)', 'ആയുർവ്വേദപ്രകാശം' മുതലായ ഗ്രന്ഥങ്ങളും ആയുർവ്വേദവിഷയകമായ അനവധി ലേഖനങ്ങളും ആയുർവ്വേദത്തിനു് അദ്ദേഹത്തിൽനിന്നും ലഭിച്ച അമൂല്യസമ്പത്തുകളാണ്. ആയുർവ്വേദത്തിന്റെ അഭിമാനഭാജനമായിരുന്ന ആ പണ്ഡിതൻ 1959 ജൂലൈ 13-ാംതീയതി 'പക്ഷവധ'രോഗത്താൽ നിര്യാതനായി.

## എളപിക്കുഴ പപ്പുപിള്ളയാശാൻ

തിരുവല്ലാത്താലൂക്കിൽപ്പെട്ട കീഴ്‌വായ്പൂരെ എളപിക്കുഴ എന്ന പ്രസിദ്ധ നായർഭവനത്തിൽ ജനിച്ച ഇദ്ദേഹം സംസ്കൃതത്തിലും തമിഴിലും വൈദഗ്ദ്ധ്യം നേടിയതോടൊപ്പം മനഃശാസ്ത്രം, വൈദ്യശാസ്ത്രം, മന്ത്രശാസ്ത്രം മുതലായവയിലും അനിതരസാധാരണമായ സിദ്ധി നേടിയ ഒരത്ഭുതവ്യക്തിയായിരുന്നു.

## ആലപ്പുറത്തു കൊച്ചുരാമൻപിള്ളയാശാൻ

ഏകദേശം 40 കൊല്ലംമുമ്പ് പാണ്ഡിത്യംകൊണ്ടും ചികിത്സാപാടവംകൊണ്ടും പ്രശസ്തിയാർജ്ജിച്ച മഹാന്മാരിൽ പ്രഥമഗണനീയനാണ്, ആറന്മുളയ്ക്കടുത്ത മാലക്കര ആലപ്പുറത്തു കൊച്ചുരാമൻപിള്ളയാശാൻ. എളപിക്കുഴ പപ്പുപിള്ള എന്ന മന്ത്രസിദ്ധനും സർവ്വശാസ്ത്രപാരംഗതനുമായ പണ്ഡിതസാർവ്വഭൗമനിൽനിന്നു സംസ്കൃതഭാഷയിലും വൈദ്യശാസ്ത്രത്തിലും അദ്ദേഹം തികഞ്ഞ പാണ്ഡിത്യം സമ്പാദിച്ചു. ജ്യോതിശ്ശാസ്ത്രത്തിലും അദ്ദേഹം അഗാധവിജ്ഞാനം നേടി. തിരുവിതാംകൂർ ഗവണ്മെൻറിൽനിന്നും നാട്ടുവൈദ്യന്മാരെ പ്രോത്സാഹിപ്പിക്കാൻ പഠിപ്പും പരിചയവുമുള്ള ഏതാനും വൈദ്യന്മാർക്ക് ഗ്രാൻറുകൊടുക്കാൻ നിശ്ചയിച്ച കാലത്ത്, ആറോ ഏഴോ പേരെ തിരഞ്ഞെടുത്തകൂട്ടത്തിൽ ചെങ്ങന്നൂർ ഗ്രാൻറു

വൈദ്യനായി നിയമിക്കപ്പെട്ടതു് ഇദ്ദേഹമായിരുന്നു. വൈദ്യവൃത്തിയോടൊപ്പം അദ്ധ്യാപനവും അദ്ദേഹം നടത്തിയിരുന്നു. തിരുവനന്തപുരം 'ധന്വന്തരിമഠ'ത്തിന്റെ സ്ഥാപകനും, അടുത്തകാലത്തു ദിവംഗതനുമായ ആറന്മുള എം. കെ. നാരായണപിള്ളവൈദ്യനും, മാലക്കര എം.ആർ. നാരായണപിള്ളവൈദ്യനും സരസകവി മൂലൂർ എസ്. പത്മനാഭപ്പണിക്കരും മററും അദ്ദേഹത്തിന്റെ ശിഷ്യപ്രധാനന്മാരാണ്. 1095–ാമാണ്ടാണ് അദ്ദേഹം ദിവംഗതനായതു്.

## മാലക്കര എം. ആർ. നാരായണപിള്ള വൈദ്യൻ

1055-ാമാണ്ടു് ചെങ്ങന്നൂരിനടുത്തു് ഇടനാട്ടിൽ 'വഞ്ഞിപ്പോട്ടിൽ' കുടുംബത്തിലാണ് ഇദ്ദേഹം ജനിച്ചതു്. ആലപ്പുറത്തു കൊച്ചുരാമൻ പിള്ളയാശാനിൽനിന്നും സംസ്കൃതവിദ്യാഭ്യാസം നിർവ്വഹിച്ചു. അനന്തപുരത്തു മൂത്തകോയിത്തമ്പുരാന്റെയടുക്കലാണ് ആദ്യം വൈദ്യശാസ്ത്രം പഠിച്ചതു്. പിന്നീടു് തിരുവനന്തപുരം ആയുർവ്വേദപാഠശാലയിൽ പഠിച്ചു് അന്നത്തെ മുഖ്യവൈദ്യപരീക്ഷയിൽ പ്രശസ്തമായവിധം പാസ്സായശേഷം 1085–ാമാണ്ടു മുതൽ ആതുരസേവനം ആരംഭിച്ചു. 1094–ാമാണ്ടു് ഇദ്ദേഹത്തെ ആയുർവ്വേദകോളേജിലെ അദ്ധ്യാപകനായി നിയമിച്ചു. ക്രമേണ സർവ്വീസിൽ ഉയന്നു് ചീഫ് പണ്ഡിററ് എന്ന സ്ഥാനം വരെ എത്തി. 1116–ൽ പെൻഷൻപററി ജോലിയിൽനിന്നു പിരിഞ്ഞു. ഇപ്പോൾ ശതാഭിഷേകം കഴിഞ്ഞു് 85–ാംവയസ്സിൽ പ്രവേശിച്ചു് ആരോഗ്യവാനായിരിക്കുന്ന ഇദ്ദേഹത്തിന്റെ ശിഷ്യപ്രധാനന്മാരാണ് ആയുർവ്വേദാചാര്യ കോന്നിയൂർ കെ. എൻ. കേശവപിള്ള, കൊട്ടാരം വൈദ്യൻ വാസുദേവനുണ്ണി എന്നിവർ.

## ആറന്മുള എം. കെ. നാരായണപിള്ള

കൊല്ലവർഷം 1049-ാമാണ്ടു് ഇദ്ദേഹം ആറന്മുളയ്ക്കടുത്തുള്ള മാലക്കര മാടശ്ശേരിൽ വീട്ടിലാണു ജനിച്ചതു്. ആലപ്പുറത്തു കൊച്ചുരാമൻപിള്ള വൈദ്യൻ, അനന്തപുരത്തു മൂത്തകോയിത്തമ്പുരാൻ ഇവരിൽനിന്നു സംസ്കൃതഭാഷയിലും ആയുർവ്വേദത്തിലും അഗാധമായ പാണ്ഡിത്യം നേടി. റാന്നിയിൽ ഒരു ഗ്രാൻറുവൈദ്യനായി ആദ്യം അദ്ദേഹം നിയമിക്കപ്പെട്ടെങ്കിലും താമസിയാതെ തിരുവനന്തപുരം ആയുർവ്വേദപാഠശാലയിൽ അദ്ധ്യാപകനായി. പിന്നീടു് ആയുർവ്വേദാശുപത്രി ചീഫ് വൈദ്യനായി വളരെക്കാലം സേവനമനുഷ്ഠിച്ചു് ബഹുജനപ്രീതി സമ്പാദിച്ചു. റാന്നിയിൽ വൈദ്യനായിരിക്കുന്ന കാലത്തു് ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളുടെ അന്തേവാസിയായി വേദാന്തശാസ്ത്രം അഭ്യസിച്ചു. അദ്ദേഹം എഴുതി പ്രസിദ്ധീകരിച്ച സംസ്കൃതഗ്രന്ഥങ്ങൾ ജർമ്മനിയിൽപ്പോലുമുള്ള മഹാപണ്ഡിതന്മാരുടെ പ്രശംസയ്ക്കു പാത്രമായിട്ടുണ്ടു്. 1105–ൽ അദ്ദേഹം ഉദ്യോഗത്തിൽ നിന്നു പെൻഷൻപററി. തിരുവനന്തപുരത്തെ പ്രസിദ്ധമായ ധന്വന്തരിമഠം അദ്ദേഹം സ്ഥാപിച്ച മഹനീയസ്ഥാപനമാണ്.

## തേവാടിയിൽ വേലുക്കുറുപ്പു വൈദ്യൻ

പടിഞ്ഞാറെക്കൊല്ലത്തെ തേവാടി എന്ന പ്രശസ്തമായ നായർതറവാട്ടിൽ അരനൂററാണ്ടിനുമുമ്പു ജീവിച്ചിരുന്ന രണ്ടു പ്രധാന വൈദ്യന്മാരാണ് വേലുക്കുറുപ്പും, അനുജൻ കേശവക്കുറുപ്പും. രോഗനിർണ്ണയം, ചികിത്സാകല്പന, മരണലക്ഷണവിജ്ഞാനം ഇവയിൽ വേലുക്കുറുപ്പുവൈദ്യന്റെ കഴിവു് ആരെയും അത്ഭുതപരതന്ത്രരാക്കിയിരുന്നു. ഒരിക്കൽ അദ്ദേഹം മററു ചിലരുമായി കൊല്ലം ശക്തികുളങ്ങര ക്ഷേത്രത്തിന്റെ കളിത്തട്ടിൽ ഇരിക്കുകയായിരുന്നു. അപ്പോൾ അതുവഴി ഒരു ഈഴവസ്ത്രീ കുട്ടയിൽ തൊണ്ടുമായി കായലിൽ കുഴിച്ചുവയ്ക്കുവാൻ പോകുന്നതു് അദ്ദേഹം ശ്രദ്ധിക്കയും ആളയച്ചു് അവരെ വിളിപ്പിച്ചു് "നീയിപ്പോൾ തൊണ്ടുമൂടാൻപോകണ്ട. വെറുതെ കായലിൽ വീണു മരിക്കുന്നതെന്തിനു്? തിരിച്ചു വീട്ടിൽ പോയി കുളിച്ചു മുണ്ടുംമാറി ആഹാരംകഴിച്ചു് ഇന്നു സ്വസ്ഥമായി വിശ്രമിക്കുക" എന്നു പറയുകയും ചെയ്തു. ഇതു കേട്ടു് ആ സ്ത്രീ വീട്ടിലേക്കുതന്നെ പോയി. കുളിയും ഭക്ഷണവും കഴിഞ്ഞു് വിശ്രമിക്കാൻ കിടന്നു. അപ്പോൾത്തന്നെ അവർ മരിക്കുകയും ചെയ്തു. മറെറാരിക്കൽ ഒരു രോഗിയെ ചികിത്സിക്കാൻപോയി താമസിച്ചിരുന്ന ഗൃഹത്തിന്റെ അടുത്ത വീട്ടിൽ ആരോ ഒരാൾ വയലിലെ കൃഷിക്കു പോകാനായി അതിരാവിലെ തൊഴിലാളികളെ കൂവിവിളിക്കുന്നതുകേട്ടു. ആ വിളിച്ചുകൂവുന്നതാരാണെന്നു് വേലുക്കുറുപ്പുവൈദ്യൻ വീട്ടിലെ കാരണവരോടു ചോദിച്ചറിഞ്ഞ ശേഷം പറഞ്ഞു: "അവസാനത്തെ വിളിയാ

ണ്. അടുത്തവർഷം ഈ സമയത്ത് കൂലിക്കാരെ വിളിക്കാൻ ഈ ആൾ ഉണ്ടായിരിക്കുമെന്നു തോന്നുന്നില്ല.'' അപ്രകാരംതന്നെ സംഭവിക്കയും ചെയ്തു. ഇങ്ങനെ ശബ്ദം, രൂപം, ഭാവം മുതലായവയുടെ അതിസൂക്ഷ്മമായ ഭേദം മനസ്സിലാക്കി മരണലക്ഷണം കണ്ടുപിടിച്ച് പ്രവചിച്ചതായി അദ്ദേഹത്തെപ്പററി അനവധി ഐതിഹ്യങ്ങളുണ്ട്. പടിഞ്ഞാറെക്കൊല്ലത്ത് ഒരു പ്രമുഖവ്യക്തിക്കു സന്നിപാതജ്വരം വന്നപ്പോൾ വേലുക്കുറുപ്പുവൈദ്യൻെറ ചികിത്സയാണു ചെയ്തുകൊണ്ടിരുന്നതു്. ദീനം കുറയുന്നില്ലെന്നുകണ്ടു കോട്ടയത്തുനിന്ന് അഷ്ടവൈദ്യന്മാരിൽ ആരെയോ വരുത്തി രോഗിയെ കാണിച്ചു. ഇപ്പോൾ ചികിത്സിച്ചുകൊണ്ടിരിക്കുന്ന വൈദ്യനെക്കൂടെ വരുത്തണമെന്ന് അഷ്ടവൈദ്യപ്രധാനി ആവശ്യപ്പെട്ടതനുസരിച്ച് അദ്ദേഹവും വന്നു. അവർ തമ്മിലുള്ള സംഭാഷണത്തിൽ അഭിപ്രായവ്യത്യാസമുണ്ടായതിനെത്തുടന്ന് വേലുക്കുറുപ്പുവൈദ്യൻ പറഞ്ഞു: ''തിരുമനസ്സുകൊണ്ട് ഈ രോഗിയുടെ ഒരുവശം ചികിത്സിക്കണം. മറുവശം ഞാൻ ചികിത്സിച്ചുകൊള്ളാം. ഒരാഴ്ചയ്ക്കകം ആ വശം കുളിപ്പിക്കയും ചെയ്യാം.'' അങ്ങനെതന്നെ നിശ്ചയിക്കയും വേലുക്കുറുപ്പുവൈദ്യന്റെ വശം ഒരാഴ്ചക്കാലംകൊണ്ട് ജ്വരം വിട്ട് ആരോഗ്യമുള്ളതായിത്തീരുകയും ചെയ്തു. ഇങ്ങനെ ആയുർവേദചികിത്സയിൽ അത്ഭുതസിദ്ധികൾ നേടിയിരുന്ന ആ മഹാപുരുഷൻെറ പുത്രനാണ് ആയുർവേദലോകത്തിൽ അതിപ്രശസ്തനായിരുന്ന ഒ. എൻ. കൃഷ്ണക്കുറുപ്പ്.

## ഒ. എൻ. കൃഷ്ണക്കുറുപ്പ്

പടിഞ്ഞാറെക്കൊല്ലത്ത് ഒററപ്ലാക്കൽ കുടുംബമാണ് കൃഷ്ണക്കുറുപ്പിന്റെ അമ്മയുടെ വീട്. ഏഴാമത്തെ വയസ്സിൽ അച്ഛൻ മരിച്ചുപോയി. തിരുവനന്തപുരം ആയുർവേദകോളേജിൽ പഠിച്ചു മഹാവൈദ്യപരീക്ഷയിൽ പ്രശസ്തമായ വിജയം നേടി. സ്വപിതാവിന്റെ ശിഷ്യനും പ്രസിദ്ധനുമായിരുന്ന വാത്തിവൈദ്യന്റെ കീഴിലാണ് ചികിത്സാപരിശീലനം നേടിയതു്. ആരംഭം മുതല്ക്കേ വൈദ്യവൃത്തിയിൽ പ്രശസ്തനായി. അക്കാലത്തുതന്നെ അലോപ്പതി വിദഗ്ദ്ധന്മാരെ പല ചികിത്സാരംഗങ്ങളിലും നിസ്തേജരാക്കി ആയുർവേദത്തിന്റെ മഹിമ വെളിപ്പെടുത്തുവാൻ അദ്ദേഹത്തിനു കഴിഞ്ഞിട്ടുണ്ട്. ഒരിക്കൽ ആനന്ദവല്ലീശ്വരത്തിനടുത്തുള്ള ഒരു അദ്ധ്യാപകനു് ഇക്കിൾ പിടിപെട്ടു. ആയുർവേദക്കാരും അലോപ്പതിക്കാരും രോഗം ശമിപ്പിക്കാൻകഴിയാതെ രോഗിയെ കൈവിട്ടു. രാഷ്ട്രീയമായ അഭിപ്രായവ്യത്യാസംനിമിത്തം ഒ. എൻ. കൃഷ്ണക്കുറുപ്പിനോട് അദ്ധ്യാപകനു രസമില്ലാതെയിരുന്നതുകൊണ്ടാണ് അദ്ദേഹത്തെ ആദ്യം ചികിത്സിക്കാൻ വിളിക്കാഞ്ഞതു്. അവസാനം വിളിക്കതന്നെ ചെയ്തു. അദ്ദേഹം രോഗപരിശോധനകഴിഞ്ഞു സ്വസ്ഥാനത്തു വന്നിരുന്നശേഷം ''ആരെങ്കിലും ആ കായിക്കരയുടെ വീട്ടിൽച്ചെന്നു കുതിരയുടെ ചാണകം, അതു വിസർജ്ജിക്കുമ്പോൾ തറയിൽവീഴാതെ എടുത്ത് ചൂടോടെ പിഴിഞ്ഞുകിട്ടുന്ന നീര് അരത്തുടം വേഗം കൊണ്ടുവരണം'' എന്നു നിർദ്ദേശിച്ചു. കുതിരച്ചാണകനീരു കൊണ്ടുവന്നപ്പോൾ അതിൽ കുറെ തേനുംചേർത്തു രോഗിക്കു കൊടുക്കുകയും ഒററപ്രാവശ്യത്തെ മരുന്നിൻെറ ഉപയോഗംകൊണ്ടുതന്നെ ഇക്കിൾ നിശ്ശേഷം വിട്ടുമാറുകയുംചെയ്തു.

കല്ലട പയ്യാളിൽവീട്ടിലെ കാരണവക്ക് രോഗം പിടിപെട്ടപ്പോൾ പല ചികിത്സകൾക്കുശേഷം കൊല്ലം ഡിസ്ട്രിക്ട് ആശുപത്രിയിലെ ഡോക്ടർ രാമസ്വാമിഅയ്യർ, രോഗി രക്ഷപെടുകയില്ലെന്നും ഉടനെ നിലത്തിറക്കിക്കിടത്തണമെന്നും നിർദ്ദേശിച്ചു. അതിനിടയ്ക്ക് ഒ. എൻ. കൃഷ്ണക്കുറുപ്പിനെ വിളിക്കാൻ ആളുപോയിരുന്നു. കൃഷ്ണക്കുറുപ്പുവൈദ്യൻ അവിടെച്ചെന്നു രോഗിയെക്കാണുമ്പോൾ നിരവധിയാളുകൾ രോഗിയുടെ മരണവും പ്രതീക്ഷിച്ചു ശോകമൂകരായി നില്ക്കുകയാണ്. ശരീരത്തിൽ വലിയ ചൂടു; കൂടെക്കൂടെ മോഹാലസ്യവും, കണ്ണുമിഴിച്ചുതള്ളിക്കൊണ്ടുള്ള ശ്വാസംവലിവുമാണു നിലത്തു കിടത്തിയിരിക്കുന്ന രോഗിയിൽക്കണ്ടതു്. അദ്ദേഹം തിരിച്ച് വരാന്തയിൽ വന്നിരുന്ന് രണ്ടു കരിക്കിട്ടുകൊണ്ടുവരാൻ ഒരാളിനോടു പറഞ്ഞു. മരിക്കാൻകിടക്കുന്നയാളിനു എന്തെങ്കിലും മരുന്നുകൊടുക്കാതെ വന്നയുടനെതന്നെ ദാഹം തീക്കാനാണല്ലൊ വൈദ്യൻെറ ശ്രമമെന്നു വിചാരിച്ച് കേട്ടുനിന്നവർക്കു വെറുപ്പുതോന്നി. എങ്കിലും കരിക്കു കൊണ്ടുവന്നു. ആ രണ്ടു കരിക്കിലേയും വെള്ളം ഒരു പാത്രത്തിലാക്കി, ശ്വാസം വലിക്കുന്ന രോഗിക്ക് സ്പൂൺകൊണ്ടു കുറേശ്ശ കോരിക്കൊടുക്കാനേർപ്പാടുചെയ്ത് വൈദ്യൻ സമീപം ഇരുന്നു. അധികസമയം വേണ്ടിവന്നില്ല, ഏതാനും സ്പൂൺ ഇളനീർവെള്ളം ഉള്ളിലായപ്പോൾ രോഗി സാവധാനം കണ്ണുതുറക്കുകയും മുന്നിലിരിക്കുന്ന വൈദ്യനെ തിരിച്ചറിഞ്ഞു കൈ കൂപ്പുകയുമുണ്ടായി. ബാക്കി

കരിക്കിൻവെള്ളംകൂടെ കൊടുത്തപ്പോൾ രോഗിക്ക്, ക്ഷീണംമാറി ചുട്ടകുറഞ്ഞു് ശ്വാസം വലിവു ശമിച്ച് ശക്തി വീണ്ടുകിട്ടി. തുടർന്ന് വേണ്ട ചികിത്സകൾകൊണ്ടു് ആരോഗ്യം പ്രാപിച്ചു. വൈദ്യൻ തിരിച്ചുപോകുമ്പോൾ മറെറാരു വൈദ്യൻ ചോദിച്ചു: "നല്ല പനിയും വലിവുമുള്ള രോഗിക്ക കരിക്കിൻവെള്ളം കൊടുക്കാമോ? ഇതു് അശാസ്ത്രീയ ചികിത്സയല്ലെ? എങ്ങനെയാണു് രോഗശമനം വന്നതു്?" കൃഷ്ണക്കുറുപ്പു പറഞ്ഞു: "ഈ ചികിത്സ ശാസ്ത്രീയമാണ്—രോഗം പ്രതമകശ്വാസമാണ്. അതറിയാതെ തീക്ഷ്ണവും ഉഷ്ണവുമായ ഔഷധങ്ങളും ഉപചാരങ്ങളും പ്രയോഗിച്ചതുകൊണ്ടാണു് ഇത്ര വൈഷമ്യാവസ്ഥയിലെത്തിയതു്. "ജ്വരമൂർച്ഛായുതഃ ശീതൈശ്ശാമ്യേൽ പ്രതമകസ്തു സഃ" (തമകനെന്ന ശ്വാസരോഗം ജ്വരം മൂർച്ഛ ഇവയോടുകൂടിയാൽ പ്രതമകനെന്നാണ പേര്—ശീതോപചാരങ്ങളും ശീതൗഷധങ്ങളുംകൊണ്ടതുശമിക്കും എന്നത്ഥം) എന്നാണ ശാസ്ത്രം. അതാണ കരിക്കിൻവെള്ളംകൊണ്ടു ശമനമുണ്ടായതു്."

കൃഷ്ണക്കുറുപ്പ്, വൈദ്യൻ മാത്രമായിരുന്നില്ല. പത്രപ്രവത്തകനും, രാഷ്ട്രീയപ്രവത്തകനും, പൊതുജനസേവകനും, കവിയും, ലേഖകനും, നല്ല പ്രസംഗകനുമായിരുന്നു. 16 കൊല്ലക്കാലം കൊല്ലം മുനിസിപ്പൽ കൗൺസിലറായിരുന്നിട്ടുണ്ടു്. അദ്ദേഹത്തിൻെറ പുത്രനാണ് പ്രസിദ്ധകവിയായ ഒ. എൻ. വി. കുറുപ്പ്.

## മുള്ളൻകോട്ടു വൈദ്യന്മാർ

തേവാടിക്കാരുമായി അടുത്തു ബന്ധമുള്ള കുടുംബമാണ മുള്ളൻകോട്ട്. പണ്ടുപണ്ടേ മന്ത്രതന്ത്രാദി വിദ്യകളിൽ പ്രാവീണ്യം നേടിയിരുന്ന 'വേലിയാത്തു' കുടുംബത്തിൻെറ ഒരു ശാഖയാണ് പടിഞ്ഞാറേക്കൊല്ലത്തു മുള്ളൻകോട്ടു ഭവനം. കളരിപ്പയററിലെന്നപോലെ ആയുർവ്വേദം, ജ്യോതിഷം മുതലായ ശാസ്ത്രശാഖകളിലും 'വേലിയാത്താശാന്മാർ' വിദഗ്ദ്ധന്മാരായിരുന്നു.

മുള്ളൻകോട്ടു വലിയവൈദ്യൻ എന്നു പ്രഖ്യാതനായ ഗോവിന്ദപ്പിള്ളവൈദ്യനും പിൻമുറക്കാരായ വലിയവേലുപ്പിള്ള, കൊച്ചുവേലുപ്പിള്ള എന്നീ വൈദ്യന്മാരും ചികിത്സാവിദ്യയിൽ അപാരമായ നൈപുണി സമ്പാദിച്ചിരുന്നു. ഇക്കാലത്തെ പ്രഖ്യാതനായ ഒരു

അലോപ്പതി ഡോക്ടർക്ക് കിട്ടുന്നതിനേക്കാൾ മികച്ച വരുമാനം ഗോവിന്ദപ്പിള്ളവൈദ്യർക്കുണ്ടായിരുന്നു എന്നാണറിവ്. ഔഷധവില്പന എന്നൊരു കാര്യമേ മുള്ളൻകോട്ടുകാർക്കുണ്ടായിരുന്നില്ല. അചികിത്സ്യങ്ങളെന്നു മററു വൈദ്യന്മാർ കരുതിയിരുന്ന പല രോഗങ്ങളും ഒററ മൂലിപ്രയോഗത്താൽ ഗോവിന്ദപ്പിള്ളവൈദ്യർ ഭേദമാക്കിയിട്ടുണ്ട്. ധനികന്മാർക്കു രാജസമായ ചികിത്സകളും നിർദ്ധനർക്കു ചെലവില്ലാത്ത ഒററമൂലിപ്രയോഗങ്ങളുമാണ് അദ്ദേഹം നടത്തിയിരുന്നതു്. അപസ്മാരം, ക്ഷയം, അർശസ്, ജ്വരം എന്നീ രോഗങ്ങൾക്ക് മുള്ളൻകോട്ടുകാർ പൊതുവേ സമർത്ഥചികിത്സകന്മാരായിരുന്നു.

## താമരശ്ശേരി ശങ്കരപ്പിള്ള വൈദ്യൻ

ഇദ്ദേഹം 1040–ാമാണ്ടു് കോന്നിയൂർ താമരശ്ശേരി ഭവനത്തിൽ ജനിച്ചു. സംസ്കൃതഭാഷയിലും വൈദ്യശാസ്ത്രത്തിലും ഇദ്ദേഹത്തിന്ന് അഭ്യസനം ലഭിച്ചതു് ആറന്മുള കാര്യാലിൽ കൃഷ്ണപിള്ള സമ്പ്രതിപ്പിള്ളയാശാനിൽനിന്നാണ്. 35 വയസ്സുവരെ വൈദ്യപരിശീലനവുമായി ആറന്മുളത്തന്നെയാണു കഴിച്ചുകൂട്ടിയതു്. 36–ാം വയസ്സിൽ കോന്നിയൂർ മാതൃകുടുംബത്തിൽ താമസമാക്കി സ്വതന്ത്രമായ ചികിത്സാവൃത്തിയിലേർപ്പെട്ടു. 1130 മീനം 17–ാംതീയതി അദ്ദേഹം കാലയവനികയ്ക്കുള്ളിൽ മറഞ്ഞുപോയി.

## കുമരകം പി. പരമേശ്വരൻപിള്ള വൈദ്യൻ

ഇദ്ദേഹം കൊട്ടാരം വൈദ്യനായിരുന്ന വെച്ചൂർ രാമവാര്യർ എന്ന മഹാപണ്ഡിതന്റെ ശിഷ്യനാണ്. പ്രാരംഭവിദ്യാഭ്യാസത്തിനുശേഷം സംസ്കൃതവും ആയുർവ്വേദപാഠങ്ങളും മെച്ചമായ രീതിയിൽ അഭ്യസിച്ചുറപ്പിച്ചതിനുശേഷം 1089–ാമാണ്ടു് അദ്ദേഹം തിരുവനന്തപുരം ആയുർവ്വേദപാഠശാലയിൽ ചേർന്നു പഠിച്ചു. 1095–ാമാണ്ടു് അവിടെനിന്നും ഹയർ മെഡിക്കൽസർട്ടിഫിക്കേററ് പരീക്ഷയിൽ വിജയിയായി. അഷ്ടവൈദ്യപ്രമാണിയായ ഒളശ്ശ മൂസ്സതിന്റെ അന്തേവാസിയായി താമസിച്ച് ചികിത്സാപരിശീലനം നേടുവാൻ അദ്ദേഹത്തിനു ഭാഗ്യമുണ്ടായി. 1096–ൽ അദ്ദേഹത്തെ ഗവ: ആയുർവ്വേദ ആശുപത്രിയിലെ അസി: വൈദ്യനായി നിയമിച്ചു. കുറെക്കാലം തിരുവനന്തപുരം ആയുർവ്വേദ കോളേജ് ലക്ചററായിരുന്നു. ആയുർവ്വേദ കോളേജിനെ യൂണിവേഴ്സിററിയുമായി സംബന്ധിപ്പിക്കാനും ഇവിടെ ഡിപ്ലോമ, ഡിഗ്രി കോഴ്സുകളുണ്ടാക്കാനും പലതരത്തിൽ ആയുർവ്വേദത്തിന്ന് ഉയർച്ചയുണ്ടാക്കാനും ഇദ്ദേഹം അശ്രാന്തപരിശ്രമം ചെയ്തിട്ടുണ്ട്. ഒടുവിൽ അദ്ദേഹം റിട്ടയർ ചെയ്യുന്നതു് ആശുപത്രിയിലെ ക്ലിനിക്കൽ പ്രൊഫസർ ജോലിയിലിരിക്കുമ്പോഴാണ്. തന്റെ ശ്വശുരനായ ആറന്മുള നാരായണപിള്ളവൈദ്യൻ സ്ഥാപിച്ച ധന്വന്തരിമഠത്തിന്റെ അധിപതിയാണ് കുമരകം പരമേശ്വരൻപിള്ള.

## കോന്നിയൂർ കെ. എൻ. കേശവപിള്ള

ഇദ്ദേഹം മാലക്കര എം. ആർ. നാരായണപിള്ള വൈദ്യന്റെ ശിഷ്യനാണ്. മലയാളഭാഷയിലും സംസ്കൃതത്തിലും ഉറച്ച പാണ്ഡിത്യം നേടിയതിനുശേഷം തിരുവനന്തപുരം ആയുർവ്വേദകോളേജിൽ ചേർന്നു പഠിച്ച് പ്രശസ്തവിജയം കൈവരിക്കുകയാൽ ശ്രീമൂലം ഷഷ്ട്യബ്ദപൂർത്തിമെഡൽ സമ്പാദിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞു. അതിനുശേഷം ആറന്മുള എം. കെ. നാരായണപിള്ളവൈദ്യന്റെ കീഴിൽആയുർവ്വേദാശുപത്രിവൈദ്യനായി ആതുരസേവനം നടത്തിക്കൊണ്ടിരുന്നു. പിന്നീടു ഏഴിക്കരവടക്കുണ്ടായിരുന്ന നേത്രചികിത്സാലയത്തിൽ വളരെക്കാലം പരിശീലനം കഴിച്ച് ഒരു നേത്രചികിത്സാസ്പെഷ്യലിസ്റ്റായി അത്ഭുതകരമായ രോഗശാന്തികൾ വരുത്തിയിട്ടുണ്ട്. ശാസ്ത്രത്തിൽ അദ്ദേഹത്തിനുള്ള ഉറച്ച പാണ്ഡിത്യത്തെ ബഹുമാനിച്ച് ആയുർവ്വേദ കോളേജിലെ ലക്ചററായി അദ്ദേഹത്തെ നിയമിച്ചു. 1954–ലാണ് 25 കൊല്ലക്കാലത്തെ സേവനത്തിനുശേഷം ആ സ്ഥാനത്തുനിന്നും അദ്ദേഹം വിരമിച്ചതു്. ഡാക്ടർ എൽ. എ. രവിവർമ്മയുടെ അടുക്കൽനിന്ന് നേത്രചികിത്സയിൽ അലോപ്പതിശാസ്ത്രാനുസാരിയായ ജ്ഞാനം സമ്പാദിക്കാനും അദ്ദേഹത്തിനു കഴിഞ്ഞു. ഒരു നല്ല ചികിത്സകനെന്നും ആയുർവ്വേദപണ്ഡിതനെന്നും അദ്ദേഹം ഇന്നും അറിയപ്പെടുന്നു.

## കാലടി പരമേശ്വരൻപിള്ള

ഇന്ത്യൻ പ്രസിഡൻറിന്റെ ഓണററി ആയുർവ്വേദവൈദ്യനായ കാലടി പരമേശ്വരൻപിള്ള അഖിലഭാരതപ്രശസ്തനാണ്. തി

തുവനന്തപുരം ആയുർവ്വേദകോളേജിലാണ് ഇദ്ദേഹം വൈദ്യശാസ്ത്രം അഭ്യസിച്ചതു്. ആയുർവ്വേദകോളേജിൽ പ്രഫസറായി വളരെക്കാലമിരുന്നിട്ടുണ്ട്. ഒരു ത്വഗ്രോഗവിദഗ്ദ്ധനെന്ന നിലയിൽ ആയുർവ്വേദാചാര്യബിരുദവും നേടി. ആയുർവ്വേദത്തിന്റെ ഗവേഷണ വകുപ്പിലും ഇദ്ദേഹം ജോലിനോക്കിയിട്ടുണ്ട്. ഒരു പ്രസിദ്ധ വൈദ്യനും പണ്ഡിതനുമാണ്.

## കോളത്തേരി ശങ്കരമേനവൻ

ആംഗലവൈദ്യത്തിന്റെ പ്രചാരംകൊണ്ടും മററും ആയുർവ്വേദം അധഃപതിച്ചുകൊണ്ടിരുന്ന ഒരു കാലഘട്ടത്തിൽ തിരുവിതാംകൂർ ഭരണാധികാരിയായിരുന്ന ശ്രീമൂലംതിരുനാൾ തിരുമനസ്സുകൊണ്ടു് ആയുർവ്വേദത്തെ ഉയർത്തിക്കൊണ്ടുവരുവാനുള്ള പദ്ധതികൾ ആവിഷ്കരിച്ചു. ആയുർവ്വേദഡിപ്പാർട്ടുമെന്റിന്റെ ഭരണം കോളത്തേരി ശങ്കരമേനവനെ ഏല്പിച്ചതു് അക്കാലത്താണ്. ആയുർവ്വേദഡയറക്ടരായിരുന്നുകൊണ്ടു പുതിയ പാഠപദ്ധതികൾ നിർമ്മിച്ചു് ആയുർവ്വേദകോളേജിനെ ഉയർത്തുകയും ഉത്തമന്മാരായ അദ്ധ്യാപകന്മാരെ നിയമിക്കയും പരീക്ഷാവിജയികളായി പുറത്തുവരുന്ന വൈദ്യന്മാർക്ക് ഗ്രാന്റനുവദിച്ചു പ്രോത്സാഹിപ്പിക്കയും മററും ചെയ്തതദ്ദേഹമാണ്. അദ്ദേഹം ക്യൂറേറ്റർ ആഫീസിന്റെ ഭാരവാഹിത്വം ഏറെറടുത്തു് അപ്രകാശിതങ്ങളായ അനവധി ആയുർവ്വേദഗ്രന്ഥങ്ങൾ, ജ്യോതിഷഗ്രന്ഥങ്ങൾ, സാഹിത്യഗ്രന്ഥങ്ങൾ തുടങ്ങിയവ പ്രസിദ്ധീകരിച്ചു. ഒരു സുപ്രസിദ്ധവൈദ്യനെന്ന നിലയിലും കോളത്തേരി വിജയംകൈവരിച്ചിട്ടുണ്ട്.

## ഏവൂർ വേലുപ്പിള്ളവൈദ്യൻ

കേരളക്കരയിലെ പൂർവ്വകാലഭിഷഗ്വരന്മാരിൽ അഗ്രഗണ്യനും ഒരു കവിയുമായിരുന്ന ഏവൂർ വേലുപ്പിള്ള 1045-ാമാണ്ടു് ഭൂജാതനായി. തിരുവനന്തപുരത്തു കൊട്ടാരംവൈദ്യൻ കുട്ടനുണ്ണി ആശാന്റെ ശിഷ്യനായി പത്മതീർത്ഥക്കരയിലുണ്ടായിരുന്ന ആയുർവ്വേദപാഠശാലയിൽ പഠിത്തം തുടങ്ങി. അദ്ധ്യയനം പൂർത്തിയായപ്പോൾ കരുനാഗപ്പള്ളിൽ വൈദ്യനായി അദ്ദേഹം നിയമിക്കപ്പെട്ടു. തിരുവനന്തപുരം ആയുർവ്വേദപാഠശാലയിൽ അദ്ധ്യാപകനായും അദ്ദേഹം ജോലിനോക്കിയിട്ടുണ്ട്. സ്ത്രീവിദ്യാഭ്യാസം തീരെ പുരോഗമിക്കാതെയിരുന്ന അക്കാലത്തു് സ്വന്തം പുത്രിമാരെ അദ്ദേഹം ആയുർവ്വേദം അഭ്യസിപ്പിച്ചു. ആ പുത്രിമാരിൽ ഒരാളാണ് ആയുർവ്വേദ ആശുപത്രിയിൽ വൈദ്യയായിരുന്ന ലക്ഷ്മിയമ്മ. ആയുർവൈദ്യസംബന്ധമായി സംസ്കൃതത്തിലുള്ള പല പുസ്തകങ്ങളും അദ്ദേഹം മലയാളഭാഷയിലാക്കിയിട്ടുണ്ട്. പക്ഷേ, അവ അച്ചടിച്ചിട്ടില്ല. ആയുർവ്വേദത്തിനു് അഭിമാനിക്കാവുന്ന ഒരു പണ്ഡിതവരേണ്യനായിരുന്നു വേലുപ്പിള്ളവൈദ്യൻ.

## ലക്ഷ്മിയമ്മ

ഏവൂർ വേലുപ്പിള്ളയുടെ പുത്രിയാണ്. 1077-ലാണ് ജനനം. ആയുർവ്വേദകോളേജിൽ ചേർന്നു പഠിച്ചു് 17-ാമത്തെ വയസ്സിൽ വൈദ്യകലാനിധിപരീക്ഷയിൽ വിജയംനേടി. രണ്ടുവർഷക്കാലം ആശുപത്രിയിൽ പരിശീലനം സമ്പാദിക്കയും തുടർന്നു് ആയുർവ്വേദ ഫാർമസിയിലെ അസിസ്റ്റൻറു വൈദ്യയായി ജോലിനോക്കുകയും ചെയ്തു. 6 വർഷം കഴിഞ്ഞപ്പോൾ ഫാർമസിയിലെ ചീഫ്‌വൈദ്യയായി നിയമിക്കപ്പെട്ടു. അനന്തരം ആയുർവ്വേദാശുപത്രിയിലെ സീനിയർ അസിസ്റ്റൻറു വൈദ്യയായി സേവനമനുഷ്ഠിച്ചു. ഇപ്പോൾ റിട്ടയർചെയ്തു് ആതുരസേവനം ചെയ്യുകയാണ്.

## എം. എൻ. കേശവപിള്ള

മാവേലിക്കര മുടിയിൽ കുടുംബത്തിലാണ് ഇദ്ദേഹം ജനിച്ചതു്. കാശി സർവ്വകലാശാലയിൽനിന്നു് ആയുർവ്വേദാചാര്യബിരുദം നേടിയിട്ടുണ്ട്. 1948-ാമാണ്ടു് തിരുവിതാംകൂർ ആയുർവ്വേദഡയറക്ടർ ആയി. ഇന്നു തിരുവനന്തപുരം ഗവമെൻറ് ആയുർവ്വേദകോളേജിന്റെ ആക്ടിംഗ് പ്രിൻസിപ്പൽ സ്ഥാനം വഹിക്കുന്നതും എം. എൻ. കേശവപിള്ളതന്നെയാണ്.

## എൻ. കെ. ഗോപാലപ്പണിക്കർ

കുമരകം സ്വദേശിയായ ഇദ്ദേഹം തിരുവനന്തപുരം ആയുർവ്വേദകോളേജിൽ പഠിച്ചു് വൈദ്യകലാനിധി പരീക്ഷയിൽ പ്രശസ്തമായവിധം വിജയം നേടി. പിന്നീടു് അഷ്ടവൈദ്യൻ ഈ. ററി. നാരായണൻമൂസ്സ് മുതലായ ഗുരുനാഥന്മാരുടെ അടുക്കൽ പ്രധാന ചികിത്സാംഗമായ പഞ്ചകർമ്മക്രിയകൾ അഭ്യസിച്ചു. അതിനുശേഷം അദ്ദേഹം തിരുവനന്തപുരം ഗവണ്മെൻറു് ആയുർവ്വേദാശുപത്രിയിലെ പഞ്ചകർമ്മചികിത്സാവൈദ്യനാ

യിട്ട നിയമിക്കപ്പെട്ടു. ആയുര്വേദ ആശുപത്രി സൂപ്രണ്ടായി പിന്നീട് ഏതാനും വർഷം പ്രവത്തിച്ചു. ഇന്ന് ആയുര്വേദകോളേജിൻെറ വൈസ്പ്രിൻസിപ്പലാണ്.

## വി. കെ. ജി. മേനോൻ

ഇദ്ദേഹത്തിൻെറ കുടുംബം തൃശ്ശൂർ വടക്കേകുറുപ്പത്താണ്. മുമ്പത്തെ ഒരു കൊച്ചിമഹാരാജാവിൻെറ പുത്രനാണ്. മദ്രാസ് മെഡിക്കൽകോളേജിൽ പഠിച്ച് ബിരുദം സമ്പാദിച്ച ഇദ്ദേഹം കൊച്ചി മെഡിക്കൽസർവ്വീസിൽ ചേന്നു. കൊച്ചിയിലെ ആയുര്വേദ ഡയറക്ടരായി അദ്ദേഹം പ്രശസ്തിയാജ്ജിച്ചിട്ടുണ്ട്. തിരുവിതാംകൂർ–കൊച്ചി സംയോജനം നടന്നപ്പോൾ തിരുവനന്തപുരം ആയുര്വേദകാളേജ് പ്രിൻസിപ്പലായി. അങ്ങനെയിരിക്കെയാണ് അന്തരിച്ചതു്.

## ആർ. പി. ചിറേറഴം

ആയുര്വേദത്തിനും ആയുര്വേദവൈദ്യന്മാക്കും വേണ്ടി അമൂല്യമായ സേവനമനുഷ്ഠിക്കുകയും ഉത്തമചികിത്സകനെന്നു ബഹുമാനിക്കപ്പെടുകയും ചെയ്യുന്ന ചിറേറഴത്തു രാമൻപിള്ള ചവറ മുകുന്ദപുരം ചിറ്റേഴത്തുവീട്ടിലാണ ജനിച്ചതു്. തിരുവനന്തപുരം ആയുര്വേദകോളേജിൽനിന്നു് വൈദ്യകലാനിധിപരീക്ഷയിൽ ഒന്നാംക്ലാസ്സിൽ പാസ്സായി. പിന്നീട് ആയുര്വേദാചാര്യപരീക്ഷയിലും ജയിച്ചു. ആയുര്വേദമഹാമണ്ഡലം രൂപീകരിച്ച് വളരെ കഷ്ടനഷ്ടങ്ങൾ സഹിച്ച് പ്രവത്തിച്ചിട്ടുള്ള അദ്ദേഹം സുപ്രസിദ്ധനാണ്. തിരുവിതാംകൂറിൽ ആയുര്വേദാശുപത്രികളും ഡിസ്പെൻസറികളും സ്ഥാപിക്കാനുള്ള പദ്ധതികൾക്ക് ഗവണ്മെൻറിനെ പ്രേരിപ്പിച്ചതു് മഹാമണ്ഡലത്തിൻെറ ജനറൽസെക്രട്ടറിയായിരുന്ന അദ്ദേഹമാണ്. ആയുര്വേദകോളേജിൻെറ നിലയും മെച്ചപ്പെട്ടതു് അക്കാലത്താണ്. ഒരു സംസ്കൃതപണ്ഡിതൻ, ഗ്രന്ഥകാരൻ, രാഷ്ട്രീയപ്രവത്തകൻ, ഉത്തമഭിഷഗ്വരൻ, സഹൃദയൻ എന്നീ നിലകളിലെല്ലാം അദ്ദേഹം പ്രശസ്തനാണ്. ആയുര്വേദകോളേജിൽ 1954 മുതൽ 5 വഷക്കാലം അദ്ധ്യാപകനായിരുന്നു. നവയുഗം, യോഗാഭ്യാസക്രമം, ആത്മപുരാണം ഭാഷാഗാനം മുതലായ ഗ്രന്ഥങ്ങളും നാടകങ്ങളും കവിതകളും പല മാസികകളിൽ ലേഖനങ്ങളും അദ്ദേഹം പ്രസിദ്ധീകരിച്ചിട്ടുണ്ട്. ഒ. എൻ. കൃഷ്ണക്കുറുപ്പ് എന്ന വൈദ്യപ്രമുഖൻെറയടുക്കലാണ് ചികിത്സ പരിചയിച്ചതു്. കൊല്ലത്തു് ആദ്യകാലത്തു് പ്രാക്ടീസുചെയ്തിരുന്നു. ഇന്നു തിരുവനന്തപുരത്താണ്. അദ്ദേഹത്തിൻെറ ധമ്മദാരങ്ങൾ വൈദ്യകലാനിധി ജെ. വസുമതിയമ്മ അദ്ദേഹത്തിൻെറ ആതുരസേവനങ്ങളിൽ എപ്പോഴും പങ്കാളിയാകുന്നു.

അയിരൂർ മണ്ണൂത്താഴത്തേതിൽ നീലകണ്ഠപ്പിള്ളവൈദ്യൻ മഹാപണ്ഡിതനും നല്ല ചികിത്സകനുമായിരുന്നു. അദ്ദേഹത്തിൻെറ ഉത്സാഹത്തിലാണ് ആയുര്വേദഹൈസ്കൂൾ നടന്നുവന്നതു്. അയിരൂർ കെ. കുഞ്ഞൻകോവിൽ എന്ന മാന്യൻ തിരുവനന്തപുരം ആയുര്വേദഫാർമസി വൈദ്യനായി വളരെക്കാലം സേവനമനുഷ്ഠിച്ച ഒരു മഹാപണ്ഡിതനാണ്. അയിരൂർ പനച്ചിക്കൽ രാമൻപിള്ള തൻെറ വിവിധതരങ്ങളായ സാഹിത്യപ്രവത്തനങ്ങൾക്കിടയിൽ 'വൈദ്യസാരാത്ഥചന്ദ്രിക' എന്ന ഒരു വലിയ ഔഷധനിഘണ്ടു എഴുതിത്തയ്യാറാക്കി; ഏതാനും ലക്കങ്ങൾ മാസികയായി പ്രസിദ്ധീകരിക്കയും ചെയ്തു. സാമ്പത്തികക്ലേശത്താൽ ഇപ്പോൾ അതു് പ്രസിദ്ധീകരിക്കാതെ വച്ചിരിക്കയാണ്. ഏററുമാനൂർ ആയുര്വേദഹൈസ്കൂളിൻെറ സ്ഥാപകനായിരുന്ന കുമ്മനം ഗോവിന്ദപ്പിള്ള തൻെറ ജീവിതകാലം മുഴുവൻ ആയുര്വേദത്തിൻെറ സമുദ്ധരണത്തിനുവേണ്ടി പ്രവത്തിച്ചു. തലവടിയിലെ സുപ്രസിദ്ധകുടുംബമായ രാമവമ്മപുരത്തു ചന്ദ്രശേഖരൻപിള്ള എന്ന വൈദ്യശ്രേഷ്ഠൻ കേരളത്തിൽ മുഴുവൻ പ്രസിദ്ധനായിരുന്നു. അയിരൂർ മേലുകര കാഞ്ഞിരമൺവീട്ടിൽ കൊച്ചുകുഞ്ഞുപിള്ള, നാണുപിള്ള എന്നീ സഹോദരന്മാർ വൈദ്യവൃത്തിയിൽ അത്ഭുതം സൃഷ്ടിച്ച രണ്ടു വ്യക്തികളാണ്. കീഴ്വായ്പൂർ ഞാറക്കുഴി വലിയകുമാരക്കുറുപ്പുവൈദ്യൻ, അനന്തരവൻ കൊച്ചുകുമാരക്കുറുപ്പുവൈദ്യൻ, സിദ്ധനും വിഷവൈദ്യനുമായ പുല്ലാട്ടു പുതിയവീട്ടിൽ ഗോവിന്ദപ്പിള്ളവൈദ്യൻ, ഏഴമററൂർ കൃഷ്ണപിള്ളവൈദ്യൻ, ലാടവൈദ്യനായ മേലുകര ഉമ്മട്ടിവൈദ്യൻ, തൈത്തോട്ടത്തിൽ കൊച്ചുശങ്കരപ്പിള്ളവൈദ്യൻ, മമ്മചികിത്സാവിദഗ്ദ്ധനായ ഇണ്ടംതുരുത്തി കയ്യൾ, ആലപ്പുഴയിലെ സുപ്രസിദ്ധനായ ഗോവിന്ദപ്പിള്ളവൈദ്യൻ, അദ്ദേഹത്തിൻെറ പുത്രൻ ജി. പരമേശ്വരൻപിള്ളവൈദ്യൻ എന്നിവർ കേരളീയക്ക് അഭിമാനഭാജനങ്ങളാണ്. കൃഷ്ണപുരം ശങ്കരപ്പിള്ളവൈദ്യൻ, കിടങ്ങന്നൂർ നാണത്തുവീട്ടിൽ കൊച്ചുരാമൻപിള്ളവൈദ്യൻ, പുല്ലാട്ടു് നാരായണപ്പണിക്കർവൈദ്യൻ, ളെശ്ശ

നാരായണപിള്ളവൈദ്യൻ, ഡോക്ടർ കെ.ജി. ഗോപാലപിള്ള എന്നിങ്ങനെ ആയുർവ്വേദത്തിൻെറ നിലനില്പിനുവേണ്ടി നിഷ്കാമകർമ്മാനുഷ്ഠാനം ചെയ്ത മഹാന്മാർ അനവധിയാണ്.

## വിഷവൈദ്യം

അഷ്ടാംഗചികിത്സയിലൊന്നായ വിഷവൈദ്യം ഇന്ത്യയുടെ ഇതരഭാഗങ്ങളേക്കാൾ കേരളത്തിൽ പണ്ടേ പ്രചരിച്ചിരുന്നു. മദ്ധ്യരേഖാപ്രദേശത്തെ ചൂടിൻെറ ആധിക്യത്താൽ കേരളത്തിലെ സർപ്പങ്ങൾക്ക് വിഷം കൂടുതലാണ്. വിഷസംഹരണത്തിന്ന് വിദഗ്ദ്ധമായ മന്ത്രൗഷധപ്രയോഗങ്ങൾ കേരളത്തിൻെറ പ്രത്യേകതയായിരുന്നു. അലക്സാണ്ഡർ ഇന്ത്യയിൽനിന്നു മടങ്ങുമ്പോൾ കുറേ വിഷവൈദ്യന്മാരെക്കൂടി കൊണ്ടുപോയതായി കേട്ടിട്ടുണ്ട്. കൊടുങ്ങല്ലൂർ തമ്പുരാക്കന്മാർ വിഷവൈദ്യവിശാരദന്മാരായിരുന്നു. വായ്പൂർ പവ്വത്തിൽവൈദ്യന്മാർ വിഷചികിത്സയിൽ അത്ഭുതകരമായ സിദ്ധി നേടിയിരുന്നവരാണ്. പാമ്പിനെ വരുത്തി വിഷം തിരിച്ചെടുപ്പിക്കാൻപോലും അവക്കു കഴിഞ്ഞിരുന്നുവെന്നാണു പ്രസ്താവം. പവ്വത്തിൽ കൃഷ്ണപിള്ള വൈദ്യൻ മദ്ധ്യതിരുവിതാംകൂറിലെ പ്രശസ്തനായ ഒരു വിഷവൈദ്യനാണ്.

കേരളത്തിലങ്ങോളമിങ്ങോളം പ്രഖ്യാതരായ വിഷവൈദ്യന്മാർ പലരും ജീവിച്ചിരുന്നു. ഇന്നും അപൂർവ്വമായി ചില വൈദ്യന്മാർ ജീവിച്ചിരിപ്പുണ്ട്. എലി, ചിലന്തി, പേപ്പട്ടി എന്നിവയുടെ മാരകമായ വിഷശക്തിയെ മന്ത്രൗഷധങ്ങൾകൊണ്ടു സമത്മമായി ഭേദപ്പെടുത്താൻ കഴിവുള്ള വൈദ്യന്മാർ പലരും അടുത്തകാലംവരെ ജീവിച്ചിരുന്നതായറിയാൻ കഴിഞ്ഞിട്ടുണ്ട്. ചിലന്തിവിഷവും എലിവിഷവും തല്ക്കാലം ഉപദ്രവംചെയ്തില്ലെന്നുവരാം. എന്നാൽ വിഷം രക്തത്തിൽ കലന്ന് കാലാന്തരത്തിൽ കുഷ്ഠരോഗംപോലെ തോന്നിക്കുന്ന ഭയങ്കരമായ ത്വഗ്രോഗമായി പ്രത്യക്ഷപ്പെടും. സാധാരണ ത്വഗ്രോഗചികിത്സ ഇത്തരം രോഗങ്ങൾക്കു പ്രതിവിധിയാകാറില്ല. രോഗലക്ഷണം ഗ്രഹിച്ചു തക്കതായ കഷായങ്ങളും ഘൃതങ്ങളും സേവിച്ചേ മതിയാകൂ. ഇത്തരം ചികിത്സയിൽ അതിസമത്ഥന്മാരായ ചില നായർപ്രമുഖന്മാർ മദ്ധ്യകേരളത്തിൽ ജീവിച്ചിരുന്നിട്ടുണ്ട്. അവർ ചികിത്സക്കു പ്രതിഫലം പററിയിരുന്നില്ല. ആശ്രമവാസികളെപ്പോലെ ലളിതജീവിതവും ബ്രഹ്മചര്യാനിഷ്ഠയും ശീലിച്ചു ജനസേവനം നടത്തിയിരുന്ന മഹാന്മാരായിരുന്നു അവർ. അവരുടെ പിന്തുറക്കാരെല്ലാം ഇന്ന് ബിരുദധാരികളും ഉയന്ന ഉദ്യോഗസ്ഥന്മാരുമായതോടുകൂടി കേരളത്തിൻെറ ആ അത്ഭുതചികിത്സ നമുക്കു നഷ്ടപ്പെട്ടിരിക്കുകയാണെന്നു ഖേദിക്കേണ്ടിയിരിക്കുന്നു.

—പണ്ഡിററ്
സി. രാമകൃഷ്ണൻനായർ

# 5
# പത്രപ്രവർത്തനത്തിൽ

അറബിക്കഥകൾക്കുശേഷം താൻ വായിച്ച ഏററവും വിചിത്രമായ സൃഷ്ടി ഇന്ത്യയിലെ വർത്തമാനപത്രങ്ങളാണെന്ന് ബ്രിട്ടനിലെ പ്രധാനമന്ത്രിയായിരുന്ന ഡിസ്രേലി തന്റെ സഹോദരിക്കെഴുതിയ ഒരു കത്തിൽ പറയുകയുണ്ടായത്രെ. ഇന്ത്യയിലെ പത്രങ്ങൾ ആ 'വിചിത്രത'യിൽനിന്നു ബഹുദൂരം മുമ്പോട്ടു വന്നിരിക്കുകയാണ്. മലയാളത്തിൽ ഇന്ന്, താരതമ്യംകൊണ്ട് പശ്ചാൽഭാഗത്തു മാറിനില്ക്കേണ്ട ആവശ്യമില്ലാത്ത അനേകം പത്രങ്ങളുണ്ട്. ദീർഘകാലയത്നഫലവും അതേസമയം യാതനാപൂർണ്ണവുമായ ഈ പുരോഗതി കൈവരുത്തുന്നതിൽ നായന്മാർ നല്കിയിട്ടുള്ള സംഭാവന ഏതു വീക്ഷണത്തിൽ നോക്കിയാലും സർവ്വപ്രധാനമെന്നു തന്നെ പറയണം.

കേവലമൊരു ദിങ്മാത്രദർശനമായ ഈ ലേഖനത്തിൽ മലയാളത്തിലെ പത്രപ്രവർത്തനത്തിന്നു നായന്മാർ നല്കിയ സംഭാവനയെപ്പററി മാത്രമേ സ്മരിക്കുന്നുള്ളു. ഇംഗ്ലീഷ് തുടങ്ങിയ ഭാഷകളിലെ പത്രങ്ങൾക്ക് ജി. പി. പിള്ള, സി. കരുണാകരമേനോൻ, ഡോ: ടി. എം. നായർ, സർദാർ പണിക്കർ, എം. സി. ബാലകൃഷ്ണമേനോൻ തുടങ്ങിയ യശസ്വീരന്മാർ ചെയ്തതോ, എ. സി. എൻ. നമ്പ്യാർ എം. ശിവറാം, ശങ്കർ (ശങ്കരപ്പിള്ള), ഇടത്തട്ട നാരായണൻ ('പേട്രിയട്ട്', 'ലിങ്ക്' എന്നിവയുടെ പത്രാധിപർ) ആർ. മാധവൻനായർ (ട്രിബ്യൂൺ) തുടങ്ങിയവർ ചെയ്യുവരുന്നതോ ആയ സേവനങ്ങളെ വിവരിക്കാൻ ഇവിടെ ഇടമില്ല.

മലയാളത്തിലെ പത്രപ്രവർത്തനം തുടങ്ങിവെച്ചതു് മിഷനറിമാരായിരുന്നുവെങ്കിലും ആധുനികരീതിയിലുള്ള പത്രപ്രവർത്തനം ആരംഭിച്ചതും പരിഷ്കൃതവും ചട്ടലവുമായ ഒരു ശൈലി പത്രപ്രവർത്തനലോകത്തിൽ ഉപജ്ഞാനം ചെയ്തതും ചെങ്കളത്തു് കുഞ്ഞിരാമമേനോനാണല്ലൊ. ആധുനികമലയാള പത്രപ്രവർത്തനത്തിന്റെ പിതാവെന്നുപോലും അദ്ദേഹത്തെക്കുറിച്ച് പറയാം. അന്ന് 'കേരളവിദ്യാശാല'യായിരുന്ന ഇപ്പോഴത്തെ ഗുരുവായൂരപ്പൻ കോളേജിൽ അദ്ധ്യാപകനായിരുന്ന മേനോൻ കൽക്കത്തയിൽ ചേർന്ന ഒരു ദേശീയസമ്മേളനത്തിൽ പങ്കെടുത്തു് ആവേശവുമായി തിരിച്ചുവന്ന മേനോൻ 1884-ൽ ആണ് 'കേരളപത്രിക' ആരംഭിച്ചതു്—ഇന്ത്യൻ നാഷനൽ കോൺഗ്രസ്സ് സ്ഥാപിക്കുന്നതിന്ന് ഒരുകൊല്ലം മുമ്പ് കേരളപത്രിക ഉദ്യോഗസ്ഥദുഷ്പ്രഭുത്വത്തിന്നെതിരായി നിരന്തരം പോരാടി; ജനങ്ങളിൽ ദേശീയബോധം വിനിവേദനം ചെയ്തു; അധർമ്മത്തെ കടവെട്ടിത്തള്ളി. "റാവുസാഹേബ് ചെങ്കളത്തു് കുഞ്ഞിരാമമേനോന്ന് സ്മാരകസ്തംഭമൊന്നും വേണ്ട. മഹാനായ അലക്സാണ്ടർക്കും ജൂലിയസ് സീസർക്കും വേണം. അവർ സ്ഥാപിച്ച സാമ്രാജ്യങ്ങളെവിടെ? കുഞ്ഞിരാമമേനോൻ നട്ട വിത്തിൽനിന്ന് ഒരു വനംിച്ച ഉദ്യാനമാണ് ഉണ്ടായിരിക്കുന്നതു്. ലോകമുള്ളേടത്തോളം, കാലം മുന്നോട്ടു പോകുന്തോറും, അതു വർദ്ധിക്കുകയേ ഉള്ളു. ഇന്നു നിങ്ങൾ നാടെങ്ങും കാണുന്ന വർത്തമാനപത്രങ്ങളൊക്കെയും അദ്ദേഹത്തിന്റെ വിജയപതാകകളാണ്" എന്ന് 'സഞ്ജയൻ' പറയുന്നതിനോട് നൂറു ശതമാനവും യോജിക്കാത്തവരുണ്ടാകില്ല. പത്രപ്രവർത്തകർക്ക് അന്നും ഇന്നും അദ്ദേഹം ആശാൻതന്നെയാണ്. ആയില്യംതിരുനാൾ മഹാരാജാവ് 'പത്രിക'യുടെ പ്രൗഢിയും പ്രയോജനവും കണ്ട് 200 പ്രതികൾ വരുത്തിച്ച് സ്കൂളുകളിലും കച്ചേരികളിലും വിതരണം ചെയ്യിച്ചതു് ഇവിടെ സ്മരണീയമാണ്.

'പത്രിക'യ്ക്കു ശേഷം ഉടലെടുത്ത 'കേരളസഞ്ചാരി'യും കോഴിക്കോടൻ 'മനോരമ'യു

മാണ് എട്ടത്തുപറയാവുന്ന രണ്ടു പത്രങ്ങൾ. സി. പി. ഗോവിന്ദൻനായരും പുളിയമ്പററ കുഞ്ഞികൃഷ്ണമേനോനും ആയിരുന്നു ഇവയുടെ സാരഥികൾ. 'പത്രിക'വഴിയായും മററും 'കേസരി' വേങ്ങയിൽ കുഞ്ഞിരാമൻനായനാർ ചെയ്ത സേവനങ്ങളും വിലപിടിച്ചവതന്നെ. മലയാളത്തിൽ കാലഗണനകൊണ്ട് ഒന്നാമത്തെ നോവലായ 'കുന്ദലത'യുടെ കർത്താവെന്ന നിലയിൽ വിഖ്യാതനായ തലക്കാടി മഠത്തിൽ അപ്പു നെടുങ്ങാടി, മലയാളത്തിലെ ലക്ഷണമൊത്ത ഒന്നാമത്തെ നോവലായ 'ഇന്ദുലേഖ'യുടെ കർത്താവായ 'സുമതികൾ മണി ചന്തുമേനവൻ' എന്നീ നായർ പ്രമാണികളും 'പത്രിക'യിലെ സ്ഥിരം എഴുത്തുകാരെന്ന നിലയിൽ വലിയ സേവനങ്ങൾ അനുഷ്ഠിച്ചിട്ടുണ്ട്.

1894-ൽ കൊല്ലത്തുനിന്ന് വാരികയായി ആരംഭിച്ച 'മലയാളി' ഇന്നും മലയാളപത്രപ്രവർത്തനത്തിലെ ഒരു അവിഭാജ്യഘടകമാണല്ലോ. ഇ. വി. രാമനുണ്ണിത്താനും മററും ഇതുവഴി അനർഘസേവനം അനുഷ്ഠിച്ചിട്ടുള്ളവരാണ്. ഈ പത്രവുമായി ബന്ധപ്പെട്ട കെ. വേലുപ്പിള്ള, ഇ. വി. കൃഷ്ണപിള്ള, ആർ. പി. ഗോവിന്ദപ്പിള്ള, കെ. ജി. ശങ്കർ തുടങ്ങിയവരുടെ പേരുകൾ ഓർമ്മയിൽ വരുന്നുണ്ടെങ്കിലും ഒരു നാമത്തെക്കുറിച്ചോർക്കുമ്പോൾ പത്രപ്രവർത്തകരൊക്കെ രോമാഞ്ചകഞ്ചുകിതരാകും. ''പത്രപ്രവർത്തനത്തിൽ ഇടങ്കയ്യും വലങ്കയ്യുംഒരുപോലെ ഉപയോഗിച്ചിരുന്ന ആ സവ്യസാചി—ഖാണ്ഡവത്തെ ദഹിപ്പിച്ചപോലെ ധർമ്മരാജ്യത്തിലെ അധർമ്മവനത്തെ ദഹിപ്പിച്ച ആ വിജയൻ—സി. വി. രാമൻപിള്ളയായ മഹാഭീഷ്മരെപ്പോലും കുറച്ചുകാലത്തേക്കു ശരശയനത്തിലാക്കിയ ആ സുഭദ്രാവല്ലഭൻ—നൂററുവർ എല്ലാം പിടിച്ചടക്കി നാട്ടിൽനിന്നു തച്ചോട്ടിയപ്പോൾക്കൂടി മനംപതറാതിരുന്ന ആ ധനഞ്ജയൻ—പടക്കളത്തിൽവെച്ച് പരമാത്മാവിനാലെന്നപോലെ പാലക്കാട്ടുവെച്ച് വന്ദ്യശ്രീമതി തരവത്ത് അമ്മാളുഅമ്മയാൽ ശാന്തിമന്ത്രം ഉപദേശിക്കപ്പെട്ട ആ പാർത്ഥൻ—നിങ്ങൾക്ക് ഇനിയും ആളെ മനസ്സിലായില്ലെന്നോ? നമ്മുടെ ഈ 'ഠ'കാരവട്ടമായ കേരളത്തിൽ അങ്ങനെ രണ്ടാൾക്ക് സ്ഥലമുണ്ടോ?—സാക്ഷാൽ, സാക്ഷാൽ കെ. രാമകൃഷ്ണപിള്ള''. അദ്ദേഹത്തെക്കുറിച്ചു കൂടുതൽ എന്തെങ്കിലും പറയേണ്ടതുണ്ടെന്നു തോന്നുന്നില്ല. 'വൃത്താന്തപത്രപ്രവർത്തന'മെന്ന മലയാളത്തിലെ ഏക ലക്ഷണഗ്രന്ഥം രചിച്ചതു് അദ്ദേഹമാണ്. അതിന്ന് അവതാരിക എഴുതിയതു് ചെങ്കളത്തു് കുഞ്ഞിരാമമേനോനും. രാമകൃഷ്ണപിള്ളയുടെ 'കേരളൻ', 'വഞ്ചിഭൂപഞ്ചിക', 'സ്വദേശാഭിമാനി' എന്നിവയെക്കുറിച്ചൊക്കെ സ്മരിക്കാൻ മാത്രമേ ഇവിടെ ഇടമുള്ളൂ.

## സ്വാതന്ത്ര്യസമരത്തിൽ

മഹാത്മജിയുടെ നേതൃത്വം ഭാരതസ്വാതന്ത്ര്യസമരപ്രസ്ഥാനത്തിന്നു ലഭിച്ചതോടെ പത്രപ്രവർത്തനവും ആ സമരത്തിൻെറ വേർതിരിക്കാൻവയ്യാത്ത ഒരു ഭാഗമായിത്തീർന്നുവല്ലോ. നായന്മാർ സ്വാതന്ത്ര്യസമരത്തിലെ മുന്നണിപ്പോരാളികളായതിനാൽ പത്രപ്രവർത്തനത്തിലും അവർ ആ നിലതന്നെ കൈവരിച്ചു. ഈ കാലത്തു് അനേകം പത്രങ്ങൾ ഉടലെടുത്തു. അവയിൽ ചിലതൊക്കെ ഇന്നും പ്രശസ്തിയോടെ വിരാജിക്കുന്നു. പരേതനായ കെ. മാധവൻനായർ, കെ. പി. കേശവമേനോൻ തുടങ്ങിയവരുടെ ഉത്സാഹത്തിൽ ആരംഭിച്ച 'മാതൃഭൂമി'യും, കെ. ജി. ശങ്കറിൻേറയും മററും പ്രവർത്തനഫലമായി ഉദയംകൊണ്ട 'മലയാളരാജ്യ'വും ഈ കൂട്ടത്തിൽ പ്രഥമഗണനയർഹിക്കുന്നു. ബാരിസ്റ്റർ എ. കെ. പിള്ള കൊല്ലത്തുനിന്നു തുടങ്ങിയ 'സ്വരാട്ടി'നേയും ഇവിടെ സ്മരിക്കേണ്ടതുണ്ട്. 'മാതൃഭൂമി'യുടെ വളർച്ചയെക്കുറിച്ച് ഓർക്കുമ്പോൾ പരേതനായ പി. രാമുണ്ണിമേനോൻ, ആയുഷ്മാന്മാരായ കെ. പി. കേശവമേനോൻ, കെ.കേളപ്പൻ, സി.എച്ച്. കുഞ്ഞപ്പ, പി. നാരായണൻനായർ, കെ.എ. ദാമോദരമേനോൻ എന്നിവരെ വിസ്മരിക്കുകവയ്യ. 'സ്വരാട്ടി'ൽ വിമർശകവരേണ്യനായ വിദ്വാൻ സി. എസ്. നായർ എ. കെ. പിള്ളയുടെ സഹപ്രവർത്തകനായിരുന്നു. പി. കേശവദേവും ആ കാലത്തു് എ. കെ. പിള്ളയോടൊപ്പം പത്രപ്രവർത്തനം നടത്തിയിട്ടുണ്ട്. യു. ഗോപാലമേനോനും കെ. വി. കുഞ്ഞുണ്ണിമേനോനുംകൂടി നടത്തിയിരുന്ന 'നവീനകേരള'വും സ്മരണീയമാണ്.

വടക്കൻ 'കേസരി' ഫലിതംകൊണ്ടാണ് ഉദ്യോഗസ്ഥരുടെ മർമ്മം പിളർന്നതെങ്കിൽ, തെക്കൻ 'കേസരി'യായ എ. ബാലകൃഷ്ണപിള്ള 'സമദർശി', 'പ്രബോധകൻ', 'കേസരി' എന്നിവവഴിയുള്ള തൻെറ വിമർശനവാഗ്ബാണങ്ങൾകൊണ്ട് ഭരണമേധാവികളുടെ ദുഷ്കൃത്യമസ്തകങ്ങളെ കീറിപ്പൊളിക്കുകയാണുണ്ടായതു്. പത്രപ്രവർത്തനത്തെ സാഹിത്യപു

രോഗതിക്കുള്ള ഉപാധിയാക്കിയവരിൽ ബാലകൃഷ്ണപിള്ളയ്ക്കു പുറമേ 'സുഭാഷിണി'പത്രാധിപർ സി. പി. ഗോവിന്ദപ്പിള്ള, 'സഹൃദയ'യുടെ ഭാരവാഹിയായിരുന്ന പത്മനാഭപിള്ള, സാഹിത്യപഞ്ചാനനൻ പി. കെ. നാരായണപിള്ള, ഇരുവനാട്ട് കെ. സി. നാരായണൻ നമ്പ്യാർ എന്നിവരുടെ പേരും കൂട്ടത്തിൽ പറഞ്ഞുകൊള്ളട്ടെ.

സ്വാതന്ത്ര്യസമരത്തിൽ പത്രപ്രവർത്തനംവഴി മഹത്തായ സംഭാവന നല്കിയ മററൊരു പേർ വിട്ടുപോയി. അതു് പലരും ഇന്നു് ഓർക്കുന്നുമുണ്ടാവില്ല. പ്രസിദ്ധ കവയിത്രിയായ കടത്തനാട്ടു മാധവിഅമ്മയുടെ ഭർത്താവു് എ. കെ. കുഞ്ഞികൃഷ്ണൻനമ്പ്യാരുടെ'സ്വാഭിമാനി'യാണതു്. ദേശസ്നേഹസുരഭിലമായ അതിലെ അത്യുജ്ജ്വലമായ മുഖലേഖങ്ങൾ സ്വാതന്ത്ര്യസമരത്തെ വളരെയധികം സഹായിക്കുകയുണ്ടായി.

## സാമൂഹികപ്രവർത്തനത്തിൽ

സാമൂഹികപുരോഗതിക്കും നായന്മാർ പത്രങ്ങളെ നല്ലൊരായുധമായി ഉപയോഗിച്ചിട്ടുണ്ടു്. 'സർവ്വീസ്'പത്രം ഇക്കാര്യത്തിൽ പ്രത്യേകമായൊരു വ്യക്തിമുദ്ര നേടിയതാണു്. അതിൻെറ പത്രാധിപന്മാരായിരുന്നിട്ടുള്ള കാ. കണ്ണൻനായർ, പള്ളിപ്പുറം നാരായണപിള്ള, എം. എൻ. നായർ, എൻ. കെ. കൃഷ്ണപിള്ള, കൈനിക്കര പത്മനാഭപിള്ള എന്നിവരുടെ പേരുകൾ സ്മരണീയങ്ങളത്രെ. ഇവരിൽ കൈനിക്കര പിന്നീട്ടു് 'മലയാളരാജ്യ'ത്തിന്റെയും 'കൗമുദി'യുടെയും പത്രാധിപത്യം വഹിച്ചിട്ടുണ്ടു്. എൻ. കെ. കൃഷ്ണപിള്ളയാകട്ടെ ദീർഘകാലം 'മലയാളമനോരമ'യുടെ സഹപത്രാധിപരുമായിരുന്നിട്ടുണ്ടു്. പാലിയത്തു് ചെറിയകുഞ്ഞുണ്ണിഅച്ചന്റെ 'കേരളകേസരി', 'ഭജേഭാരതം' എന്നിവയും, കമ്മ്യൂണിസ്റ്റ്നേതാവും പാർലിമെൻറംഗവുമായ എ. കെ. ഗോപാലന്റെ പിതാവു് മൈരുനമ്പ്യാരുടെ 'സുജനാനന്ദിനി'യും, കൈനിക്കര ഗോവിന്ദപ്പിള്ളയുടെ 'സുഭാഷിണി'യും 'നായർ'മാസികയും, സി. വി. രാമൻപിള്ളയുടെ പത്രമായിരുന്ന 'മിതഭാഷി'യും മററും ഓർമ്മയിൽ വരുന്നു. ഉത്തരകേരളത്തിൽ പരേതരായ കെ. ടി. ചന്തുനമ്പ്യാർ, മൊയാരത്തു് ശങ്കരൻനമ്പ്യാർ, നീലഞ്ചേരി നാരായണൻനായർ എന്നിവർ പത്രങ്ങൾ നടത്തുകയോ നടത്തിക്കുകയോ എഴുതുകയോ ചെയ്തു് ഈ മണ്ഡലത്തിൽ നല്ല സേവനം നിർവ്വഹിച്ചവരാണു്.

## സാഹിത്യലോകത്തിൽ

കെ. രാമകൃഷ്ണപിള്ളയെ തിരുവിതാംകൂറിൽനിന്നു നാടുകടത്തിയശേഷം, അദ്ദേഹം, കുന്നംകുളത്തുനിന്നു പ്രസിദ്ധീകരിച്ചിരുന്ന 'ആത്മപോഷിണി'യുമായി അടുത്തബന്ധം പുലത്തുകയുണ്ടായി. മഹാകവി വള്ളത്തോൾ ഇതിൻെറ പത്രാധിപരായിരുന്നു. വള്ളത്തോളും പ്രസിദ്ധകവി നാലപ്പാട്ടും ആ കാലത്തു് 'ആത്മപോഷിണി'യിലെഴുതിയ പുസ്തകാഭിപ്രായങ്ങളാണു് ആധുനികരീതിയിലുള്ള ഗ്രന്ഥവിമർശസമ്പ്രദായത്തിനു മാതൃകയായിത്തീർന്നതെന്നു പറയാം. അത്രതന്നെ സേവനം വി. സി. ബാലകൃഷ്ണപ്പണിക്കരുടെ 'മലബാറി'യും നടത്തുകയുണ്ടായി. 'ഗോമതി', 'ദീപം', 'എക്സ്പ്രസ്സ്' തുടങ്ങിയവയുടെ പത്രാധിപരായിരുന്ന കുന്നത്തു് ജനാർദ്ദനമേനോനും, പുത്തേഴത്തു് രാമമേനോനും, വി. സി.യുടെ 'സഹയോഗി'കളായിരുന്നു. വെള്ളാട്ടൂൽ നാരായണമേനോൻ തൃശ്ശൂരിൽനിന്നു പ്രസിദ്ധീകരിച്ചിരുന്ന 'ലക്ഷ്മീഭായി' മാസികയും ആർ. ഈശ്വരപിള്ളയുടെ 'ഗുരുനാഥനും' ഭക്തകവി കുഞ്ഞിരാമൻനായർ നടത്തിയിരുന്ന 'നവജീവൻ', 'സരസ്വതി' എന്നീ മാസികകളും, എം. ആർ. നായരുടെ 'സഞ്ജയൻ', 'വിശ്വരൂപം' എന്നിവയും സ്മരിക്കാതെ കടന്നുപോയിക്കൂടാ. കൊച്ചിയിലെ പത്രപ്രവർത്തനലോകത്തിൽ ഒരു വിപ്ലവംതന്നെ സൃഷ്ടിച്ച 'കാലണപ്പത്ര'ത്തിൻെറ സംവിധായകനായിരുന്ന കെ. വി. രാഘവൻനായരെയും ഭക്തിപൂർവ്വം സ്മരിക്കാൻ ഇവിടെ ഇടമുണ്ടാകട്ടെ. അതോടൊപ്പംതന്നെ അനുസ്മരിക്കേണ്ടതായ മററൊരു പേരാണു് കെ. എൻ. ശങ്കുണ്ണിപ്പിള്ളയുടേതു്. പത്രാധിപന്മാരായിരുന്ന കോയിപ്പള്ളി പരമേശ്വരക്കുറുപ്പു്, കുമ്മനം ഗോവിന്ദപ്പിള്ള, എം. ജി. കേശവപിള്ള, ഗോവിന്ദപ്പണിക്കർ തുടങ്ങിയവരും ഓർമ്മിക്കപ്പെടേണ്ടവർതന്നെ.

മലയാളത്തിലെ പത്രപ്രവർത്തനം എതെല്ലാം തുറകളിൽ സേവനം നടത്തിയിട്ടുണ്ടോ അതിലെല്ലാം മുൻപന്തിയിൽത്തന്നെയായിരുന്നു നായന്മാരുടെ സ്ഥാനം എന്നു കാണാവുന്നതാണു്. അതിനെക്കുറിച്ചു് വിസ്തരിക്കാനോ എല്ലാവരുടേയും പേരുകൾ അനുസ്മരിക്കാൻ പോലുമോ ഈ ലഘുലേഖനം അപര്യാപ്തവും ഈ ലേഖകൻ അതിന്നു് അശക്തനും ആണെന്നു പറയേണ്ടതില്ലല്ലോ.

— വി. കരുണാകരൻനമ്പ്യാർ

# 6
# ഗ്രന്ഥാലയപ്രവർത്തനത്തിൽ

കേരളത്തിലെ വിദ്യാഭ്യാസപ്രവർത്തനങ്ങളിൽ നായർസമുദായാംഗങ്ങൾ പ്രശംസാർഹമായ ഒരു പങ്കു വഹിച്ചിട്ടുണ്ടെന്നു് ഇന്നു് ആക്കും സമ്മതിക്കാതെ കഴികയില്ല. അതിൽ ഒട്ടും കുറയാത്ത സംഭാവന ഗ്രന്ഥാലയപ്രസ്ഥാനത്തിന്നും നായർസമുദായത്തിലെ പ്രവർത്തകന്മാരിൽനിന്നും ലഭിച്ചിട്ടുണ്ടു്.

ദക്ഷിണഭാരതത്തിൽ ഗ്രന്ഥാലയപ്രസ്ഥാനത്തിന്റെ ഉത്ഭവം അരനൂററാണ്ടിന്നു മുമ്പു് ആന്ധ്രദേശത്തിലാണു്. 1927 ഡിസംബറിൽ മദിരാശിയിൽവെച്ചു കൂടിയ ഇന്ത്യൻ നാഷനൽ കോൺഗ്രസ്സിനോടൊപ്പം ആന്ധ്രക്കാരുടെ ഉത്സാഹഫലമായി ഒരു സർവ്വേന്ത്യാഗ്രന്ഥാലയസമ്മേളനവും നടത്തുകയുണ്ടായി. അതിനെത്തുടർന്നാണു് ഡോക്ടർ എസ്. ആർ. രങ്കനാഥന്റെ പ്രവർത്തനകേന്ദ്രമെന്നനിലയ്ക്കു് ഇതിനകം ലോകപ്രസിദ്ധിനേടിക്കഴിഞ്ഞ മദിരാശി ഗ്രന്ഥാലയസംഘം 1928-ൽ സ്ഥാപിച്ചതു്. അന്നു് മദിരാശിയിലുണ്ടായിരുന്ന പ്രമുഖരായ കേരളീയരിൽ പലരും ഈ നൂതനസംരംഭത്തെ വിജയിപ്പിക്കാൻ മുന്നോട്ടു വരികയുണ്ടായി. ചെങ്കളത്തു് ഗോപാലമേനോനും, പിന്നീടു കൊച്ചിയിലെ ഒന്നാമത്തെ മന്ത്രിയായിത്തീൎന്ന അമ്പാട്ടു് ശിവരാമമേനോനും സംഘത്തിന്റെ ഭരണസമിതിഅംഗങ്ങളായിത്തീൎന്നു. ആയുഷ്കാലാംഗങ്ങളുടെ കൂട്ടത്തിൽ ബാരിസ്റ്റർ കെ. പി. എം. മേനോൻ, വൈസ്ചാൻസലർ സർ കെ. രാമുണ്ണിമേനോൻ, പ്രൊഫസർ വി. കെ. അയ്യപ്പൻപിള്ള, എം. എ. കാൻഡത്തു്, ബാരിസ്റ്റർ ചേററൂർ ഗോവിന്ദൻനായർ, ലാകോളേജ് പ്രിൻസിപ്പാൾ കെ. കൃഷ്ണമേനോൻ മുതലായവർ ഉൾപ്പെട്ടിരുന്നു.

മദിരാശി ഗ്രന്ഥാലയസംഘത്തിന്റെ നിർദ്ദേശമനുസരിച്ചു് അമ്പാട്ടു് ശിവരാമമേനോൻ 1930 ജൂൺമാസത്തിൽ ഉത്തരകേരളത്തിലെ പല പ്രധാനകേന്ദ്രങ്ങളും സന്ദർശിച്ചു് പ്രസ്ഥാനത്തിന്നുവേണ്ടി പ്രചാരവേല നടത്തി. ഗ്രന്ഥാലയപ്രസ്ഥാനത്തിന്റെ കേരളത്തിലുള്ള ചരിത്രം ഇതോടുകൂടി ആരംഭിച്ചുവെന്നു പറയാം. അന്നുളവായ ഉത്സാഹത്തെ വേണ്ടപോലെ ഉപയോഗപ്പെടുത്താനായി 1931 ആദ്യത്തിൽ ചെങ്കളത്തു് ചെറിയ കുഞ്ഞിരാമമേനോൻ ('എം. ആർ. കെ. സി.') തൃശ്ശൂരിൽ 'സമസ്തകേരള പുസ്തകാലയ സമിതി' എന്ന പേരിൽ ഒരഖിലകേരള സംഘടന സ്ഥാപിച്ചു. അതിന്റെ കേന്ദ്രനിർവ്വാഹകസമിതിയിൽ മള്ളൂർ ഗോവിന്ദപ്പിള്ള, പി. അനന്തൻപിള്ള, നന്ത്യാർവീട്ടിൽ കെ. പരമേശ്വരൻപിള്ള, എ. വി. കുട്ടികൃഷ്ണമേനോൻ, കണ്ണമ്പ്ര കുഞ്ഞുണ്ണിനായർ എന്നിവരേയും വിദഗ്ദ്ധസാമാജികന്മാരിൽ ടി. കെ. കൃഷ്ണമേനോൻ, ആർ. ഈശ്വരപിള്ള, ചേലനാട്ടു് അച്യുതമേനോൻ, മന്നത്തു പത്മനാഭൻ, പുത്തേഴത്തു് രാമമേനോൻ, വി. ഉണ്ണിക്കൃഷ്ണൻനായർ മുതലായവരേയും കാണാം. 1931 ഏപ്രിലിൽ 'എം. ആർ. കെ. സി.' പ്രസിദ്ധപ്പെടുത്തിത്തുടങ്ങിയ 'ഗ്രന്ഥവിഹാരം' എന്ന ത്രൈമാസികത്തിന്റെ ഒരു ലക്കം മാത്രമേ പുറത്തുവന്നുള്ളു. കാൎയ്യക്ഷമമായ പ്രവർത്തനത്തിന്നു് അന്നത്തെ രാജ്യസ്ഥിതി തീരെ അനുകൂലമായിരുന്നില്ല. രാഷ്ട്രീയസംഭവങ്ങളും സാമ്പത്തികമാന്ദ്യവും, 'എം. ആർ. കെ. സി.'ക്കു് അനുഭവിക്കേണ്ടിവന്ന ചില അത്യാഹിതങ്ങളും ഈ ഉദ്യമത്തെ വിഫലമാക്കിക്കളഞ്ഞു.

II

1937-ൽ ഇന്ത്യയിലെ സംസ്ഥാനങ്ങൾക്കു് സ്വയംഭരണം ലഭിച്ച മിക്ക പ്രദേശങ്ങളിലും കോൺഗ്രസ്സ് അധികാരത്തിൽ വന്നതോടെ

സാംസ്കാരികപ്രവത്തനങ്ങൾക്ക നാട്ടിലൊട്ടാകെ ഒരു നവജീവൻ ലഭിച്ചു. അന്നു് കെ. ദാമോദരന്റെ ഉത്സാഹഫലമായിട്ടാണ് 1937 ജൂൺ 11–ാംതീയതി കെ. കേളപ്പന്റെ അദ്ധ്യക്ഷതയിൽ ഒന്നാം മലബാർ വായനശാലാ കോൺഫറൻസ് കോഴിക്കോട്ടു വെച്ചു നടത്തിയതു്. അവിടെവെച്ചു സ്ഥാപിച്ച 'മലബാർ വായനശാലാസംഘ'ത്തിൽ ഈ. രാമൻമേനോൻ (അദ്ധ്യക്ഷൻ), മധുരവനം സി. കൃഷ്ണക്കുറുപ്പു് (ഉപാദ്ധ്യക്ഷൻ), കോഴിപ്പുറത്തു മാധവമേനോൻ, മോയാരത്തു ശങ്കരൻ, വി. ആർ. നായനാർ, പി. ടി. നാരായണൻനായർ, എം. കെ. കേളു എന്നിവരുണ്ടായിരുന്നു. ആ സംഘമാണ് 1943–ൽ 'കേരള ഗ്രന്ഥാലയസംഘ'മായി വളൎന്നുവന്നു് ഒരു വ്യാഴവട്ടത്തോളം ഉത്തരകേരളത്തിലെ ഗ്രന്ഥാലയരംഗത്തു പ്രവൎത്തിച്ചിരുന്നതു്. അഖില കേരള സംഘടനയായി വികസിച്ചപ്പോൾ ദക്ഷിണകേരളത്തിൽനിന്നു് എസ്. ഉപ്പൻനായർ, കുട്ടനാട്ടു രാമകൃഷ്ണപിള്ള മുതലായവരേയും നിൎവ്വാഹകസമിതിയിൽ ഉൾപ്പെടുത്തുകയുണ്ടായി. ഉത്തരകേരളത്തിൽനിന്നു് ബാരിസ്റ്റർ വേങ്ങയിൽ രാഘവൻനായനാർ, നാലപ്പാട്ടു ബാലാമണിഅമ്മ, ടി. വി. ചാത്തുക്കുട്ടി നായർ, എൻ. കൃഷ്ണൻനായർ ഇ. കുഞ്ഞിക്കണ്ണൻനായർ, കാഞ്ഞുള്ളി ലക്ഷ്മിക്കുട്ടിഅമ്മ, ചെങ്കുളത്തു പാറുക്കുട്ടിഅമ്മ മുതലായവരും കൊച്ചി ഭാഗത്തുനിന്നു പനമ്പിള്ളി ഗോവിന്ദമേനോനും ഉണ്ടായിരുന്നു. 1945-ൽ തിരുവിതാംകൂറിലും 1946–ൽ കൊച്ചിയിലും പ്രത്യേകം ഗ്രന്ഥാലയസംഘടനകൾ സ്ഥാപിച്ചപ്പോൾ 'കേരള ഗ്രന്ഥാലയസംഘം' പ്രവൎത്തനം മലബാറിൽ മാത്രമാക്കിച്ചുരുക്കി.

കോഴിപ്പുറത്തു മാധവമേനോൻ മദിരാശിയിലെ വിദ്യാഭ്യാസമന്ത്രിയായിരുന്ന കാലത്താണ് ഇവിടെ, ഇന്ത്യയിൽ ഒരു സ്റ്റേറ്റിൽ ആദ്യമായി, ഒരു ലൈബ്രറി ആക്ട് പാസ്സാക്കിയതു്. അതനുസരിച്ചു് ഏർപ്പെടുത്തിയ മലബാർ ലോക്കൽ ലൈബ്രറി അതോറിട്ടിയിൽ ചെയർമാന്മാരായിരുന്ന കെ. പി. കേശവമേനോനും, കെ. വി. ഗോപാലമേനോനും അതിന്നു് ഒരു സ്ഥാനവും സ്ഥിരതയും നല്കുവാൻ വളരെയധികം പ്രയത്നിച്ചിട്ടുണ്ടു്. മദിരാശി സ്റ്റേററ് ലൈബ്രറി അഡൈ്വസറി കമ്മിററിയിൽ 'കേരള ഗ്രന്ഥാലയസംഘ'ത്തിന്റെ പ്രതിനിധിയായി അദ്ധ്യക്ഷൻ ഈ. രാമൻമേനോൻ ആറുവർഷത്തോളം അംഗമായി പ്രവൎത്തിക്കുകയുണ്ടായി.

III

ദക്ഷിണകേരളത്തിൽ വിദ്യാഭ്യാസപുരോഗതിക്കനുസരിച്ചു ഗ്രന്ഥാലയങ്ങൾ സ്ഥാപിച്ചുനടത്തുന്നതിലും ജനങ്ങൾക്ക വലിയ ഉത്സാഹമുണ്ടായിരുന്നു. ശ്രീചിത്തിര (തിരുവനന്തപുരം), ലാലാജി മെമ്മോറിയൽ (കരുനാഗപ്പള്ളി), പി. കെ. മെമ്മോറിയൽ (അമ്പലപ്പുഴ), ആനന്ദപ്രദായിനി (ആലപ്പുഴ), രാജരാജവൎമ്മ (ഓച്ചിറ), ദേശബന്ധു (ഏവൂർ) മുതലായ മികച്ച സ്ഥാപനങ്ങൾ വളൎത്തിക്കൊണ്ടുവരുന്നതിൽ സമുദായാംഗങ്ങൾ പ്രശസ്തമായ പങ്കു വഹിച്ചിട്ടുണ്ടു്. ഈ തുലാമാസത്തിൽ അമ്പതു വയസ്സു പൂൎത്തിയായ ശ്രീചിത്തിര ലൈബ്രറി ഒരൊററ വ്യക്തി—എൻ. കേശവപിള്ള—നിരന്തരമായി നടത്തിയ തപസ്യയുടെ പുണ്യഫലമാണെന്നു പറഞ്ഞാൽ അദ്ദേഹത്തെ സഹായിച്ച നിരവധി സുഹൃത്തുക്കളും സഹപ്രവൎത്തകന്മാരും പരിഭവിക്കുമെന്നു തോന്നുന്നില്ല. ധനശക്തിയോ, ഉയൎന്ന വിദ്യാഭ്യാസമോ ഇല്ലാത്ത ഒരു യുവാവിന്റെ അദമ്യമായ ജ്ഞാനതൃഷ്ണയിൽനിന്നാണ് വഞ്ചിയൂരിൽ നാം ഇന്നു കാണുന്ന ആ മഹാസ്ഥാപനം ഉടലെടുത്തതെന്നു പറയുമ്പോൾ വിശ്വസിക്കാൻപലൎക്കും പ്രയാസം കാണും. മലയാള പുസ്തകങ്ങളുടെ ഏററവും വലിയ സംഭരണമാണ് അവിടെ ഉള്ളതു്—ഏകദേശം പതിനയ്യായിരത്തോളം പുസ്തകങ്ങൾ! ലാലാജി മെമ്മോറിയൽ സ്ഥാപിച്ചു വളൎത്തിക്കൊണ്ടുവന്നവരിൽ ആക്കനാട്ടു് നീലകണ്ഠപ്പിള്ള, ആക്കനാട്ടു് കുഞ്ഞിരാമൻപിള്ള, കൊററിനാട്ടു് നാരായണപിള്ള എന്നിവരുടെ സേവനവും ഇതുപോലെതന്നെ സൎവ്വഥാ പ്രശംസാർഹമാണ്.

തിരുവിതാംകൂറിലെ ഗ്രന്ഥാലയങ്ങൾക്കു് ഒരു കേന്ദ്രസംഘടനയുണ്ടാക്കുവാൻവേണ്ടി ദീർഘദൃഷ്ടിയുള്ള പ്രവൎത്തകന്മാർ അക്കാലത്തു പ്രയത്നിക്കുകയുണ്ടായി. അതിൽ പ്രത്യേകം എടുത്തുപറയേണ്ടതാണ് ഈ നൂററാണ്ടിന്റെ നാലാംദശകത്തിൽ 'ആൾ ട്രാവൻകൂർ ലൈബ്രറി അസോസിയേഷൻ' സ്ഥാപിച്ച നെയ്യാററിങ്കര എം. പി. നായരുടെ നാമധേയം.

അന്നു് തിരുവിതാംകൂറിന്റെയും മലബാറിന്റെയും നടുക്കു കിടന്നിരുന്ന കൊച്ചു കൊച്ചിയിലും സംഘടനാപരമായി ചില പരിശ്രമങ്ങൾ നടക്കുകയുണ്ടായി. 1946 ഒക്ടോബർ മാസത്തിൽ തൃശ്ശൂരുവെച്ചു നല്ലനിലയിൽ ഒരു കൊച്ചി ലൈബ്രറി കോൺഫറൻസ് നടത്തി കൊച്ചിക്കു പ്രത്യേകമായി ഒരു

കേന്ദ്രസംഘടന സ്ഥാപിച്ചു. പുത്തേഴത്തു രാമമേനോനും പനമ്പിള്ളി ഗോവിന്ദമേനോനും പ്രധാന പങ്ക് വഹിച്ചിരുന്ന ആ സമ്മേളനത്തിൽ കോഴിക്കോട്ടുനിന്നു ഈ. രാമൻമേനോനും, മധുരവനം കൃഷ്ണക്കുറുപ്പും സംബന്ധിക്കുകയുണ്ടായി.

## IV

ദക്ഷിണകേരളത്തിലെ ഗ്രന്ഥാലയപ്രസ്ഥാനത്തിൻെറ ചരിത്രത്തിൽ 1945 സെപ്റ്റംബറിൽ അമ്പലപ്പുഴവെച്ചു ചേൎന്ന ഒന്നാം തിരുവിതാംകൂർ ഗ്രന്ഥശാലാസമ്മേളനം അതിപ്രധാനമായ ഒരു സംഭവമാണ്. അന്നത്തെ ദിവാൻ സർ സി. പി. രാമസ്വാമി അയ്യർക്ക് മദിരാശി ഗ്രന്ഥാലയസംഘവുമായി ആരംഭംമുതൽക്കുതന്നെ സജീവമായ ബന്ധമുണ്ടായിരുന്നു. അദ്ദേഹത്തിൻെറ നിർല്ലോഭമായ പ്രോത്സാഹനവും സഹായവും അന്നവിടെ വെച്ചു സ്ഥാപിച്ച 'തിരുവിതാംകൂർ ഗ്രന്ഥശാലാസംഘ'ത്തിന്നു ലഭിക്കുകയുണ്ടായി. 1949-ൽ തിരുവിതാംകൂറും കൊച്ചിയും ഒന്നായപ്പോൾ 'തിരു-കൊച്ചി ഗ്രന്ഥശാലാസംഘ'മായും 1956-ൽ കേരളം ഉണ്ടായപ്പോൾ 'കേരളഗ്രന്ഥശാലാസംഘ'മായും അതു വളൎന്നു ഇന്നു മൂവായിരത്തിലധികം അംഗലൈബ്രറികൾ അതിന്നുണ്ടു്. കേരളീയൎക്കു തികച്ചും അഭിമാനിക്കാവുന്ന ഒരൊന്നാംകിട സ്ഥാപനമാണതെന്നു നിസ്സംശയം പറയാം. ഏതൊരു സ്ഥാപനവും ഒരു വ്യക്തിയുടെ വളൎന്നുവന്ന പ്രതിച്ഛായയാണെന്നു് ഒരു ചൊല്ലുണ്ടല്ലോ. ഗ്രന്ഥശാലാസംഘത്തിൻെറ ജീവനാഡിയും പ്രാണവായുവും ആണ് ആരംഭംമുതലേ അതിന്റെ ജനറൽ സെക്രട്ടറിയായി തുടൎന്നുവന്നിട്ടുള്ള പി. എൻ. പണിക്കർ. അമ്പലപ്പുഴയിലെ പി. കെ. മെമ്മോറിയൽ ലൈബ്രറിയിൽ ഗ്രന്ഥാലയപ്രവൎത്തനത്തിൻെറ ബാലപാഠങ്ങൾ പഠിച്ച പണിക്കൎക്കു കാൽ നൂററാണ്ടിലധികമായി ആ പ്രസ്ഥാനത്തോട്ട് അടുത്ത ബന്ധമുണ്ടു്. കേരളത്തിൻെറ ഏതു ഭാഗത്തും ഇടതടവില്ലാതെ സഞ്ചരിച്ചു് പ്രവൎത്തകന്മാൎക്കു പ്രചോദനവും വിദഗ്ദ്ധമായ ഉപദേശവും നൽകുന്നതിൽ ആ മാന്യസുഹൃത്തു് സദാ വ്യാപൃതനായിരിക്കുന്നു. ഇങ്ങനെ സമുദായസേവനത്തിന്നു് ഒരു നൂതനപഥം സൃഷ്ടിച്ചു വിജയംവരിച്ചവരായി കേരളത്തിലൊട്ടാകെ നോക്കിയാൽ കൈവിരലിൽ എണ്ണാവുന്നവരെ തികച്ചും കാണുമോ എന്നു സംശയമാണ്. ആ സംഘത്തിൻെറ അദ്ധ്യക്ഷന്മാരെന്നനിലയ്ക്കു പണിക്കൎക്കു പിൻതുണ നല്കിയ മുഖ്യമന്ത്രി പറവൂർ ടി. കെ. നാരായണപിള്ള, പനമ്പിള്ളി ഗോവിന്ദമേനോൻ, കെ. എ. ദാമോദരമേനോൻ എന്നിവരും, നിൎവ്വാഹകസമിതിയിലെ അംഗങ്ങളെന്ന നിലയിലും മററും സഹകരിച്ച ശ്രീചിത്തിരയിലെ എൻ. കേശവപിള്ള, കെ. ദാമോദരൻ, എ. ശങ്കരപ്പിള്ള, വെട്ടൂർ രാമൻനായർ, പ്രാക്കുളം ഭാസി മുതലായവരും കേരളീയരുടെ കൃതജ്ഞതയെ തികച്ചും അർഹിക്കുന്നുണ്ടു്.

കേരള ഗ്രന്ഥശാലാസംഘത്തിൻെറ വിജയവൈജയന്തിയാണ് 'ഗ്രന്ഥാലോകം'മാസിക. 1948-ലാണ് അതു് ആരംഭിച്ചതു്. പതിനാറു കൊല്ലംകൊണ്ടു നമ്മുടെ മാസികകളുടെ മുന്നണിയിൽത്തന്നെ അതിന്നു സ്ഥാനം ലഭിച്ചിരിക്കുന്നു. പ്രൊഫസർ എസ്. ഗുപ്തൻനായരാണ് 'ഗ്രന്ഥാലോക'ത്തിൻെറ ഇന്നുള്ള കീൎത്തിക്കു് അടിത്തറയിട്ടതു്. അതിൽ ഒട്ടും കുറയാത്ത നിലവാരം പുലൎത്തിയിരുന്ന പിന്നീട്ട പത്രാധിപരായ സി. നാരായണപിള്ള. വെട്ടൂർ രാമൻനായർ കൺവീനറായുള്ള ഒരു പത്രാധിപസമിതിയാണിന്നുള്ളതു്.

## V

നാടിനെ നന്നാക്കുവാൻ അത്യദ്ധ്വാനം ചെയ്യുന്നതിൽ നായന്മാർ ഒരുകാലത്തും മറെറാരു സമുദായത്തിൻെറയും പിന്നിലല്ല; പിന്നിലായിരുന്നുമില്ല. തങ്ങളുടെ ഐഹികമായ ശ്രേയസ്സിനെ ബലികഴിച്ചും നാടിനെ സേവിക്കുക എന്നതാണ് അവരുടെ കീഴ്‌വഴക്കം. ഗ്രന്ഥാലയപ്രവൎത്തനരംഗത്തിലും ആ മഹത്തായ പാരമ്പര്യം നിലനിൎത്തുവാനായി പലരും മുന്നോട്ടു വന്നു കാണുന്നതു് തീർച്ചയായും അഭിമാനകരമാണ്.

—മധുരവനം സി. കൃഷ്ണക്കുറുപ്പ്

# 7
# ജാലവിദ്യയിൽ

അറുപത്തിനാലു കലാവിദ്യകളിൽ ഒന്നാണ് ജാലവിദ്യ. സംഗീതത്തിലും സാഹിത്യത്തിലുമെന്നപോലെ ജാലവിദ്യയിലും കേരളീയർ പണ്ടേ പ്രശസ്തരാണ്. കൃഷി, കായികാഭ്യാസം, വൈദ്യം, ജാലവിദ്യ ഇവ നാലും മിക്ക നായർതറവാട്ടുകളുടെയും പാരമ്പര്യമായിരുന്നു.

പ്രസിദ്ധനായ കുഞ്ചെക്കുട്ടിപ്പിള്ള സർവ്വാധികാര്യക്കാർ ഹഠയോഗിയും ഐന്ദ്രജാലികനും മഹാമാന്ത്രികനുമായിരുന്നു. അദ്ദേഹത്തെപ്പററി പല കഥകളുമുണ്ട്. മായാവിദ്യയിൽ അതിസമർത്ഥനായ ഒരു പ്രഭുവര്യനായിരുന്നു കടയാററു വലിയതാൻ. അദ്ദേഹത്തിൻെറ സഹായം അഭ്യർത്ഥിച്ചുകൊണ്ടാണ് വേലുത്തമ്പി ദളവാ കുണ്ടറ എത്തിയതു്. പക്ഷേ, അപ്പോഴേക്കും വലിയതാൻ മരിച്ചിരുന്നു. പട്ടടയിൽ പുക പൊങ്ങുന്നതുകണ്ടു നിരാശനായ തമ്പി, പ്രഖ്യാതമായ വിളംബരത്തിനുശേഷം മണ്ണടിയിലേക്കു പോയി വീരചരമം പ്രാപിച്ചു. മായാവിദ്യകൊണ്ട് നഗരങ്ങളും ആപണങ്ങളും സൃഷ്ടിച്ച് തിരുവിതാംകൂർരാജാവിനെ ഒരിക്കൽ വിസ്മയഭരിതനാക്കി കടയാററു വലിയതാൻ. ഇദ്ദേഹത്തിൻെറ ശിഷ്യനായി കല്ലൂർ പനങ്ങാട്ടു നീലകണ്ഠപ്പിള്ള എന്നൊരു പ്രസിദ്ധ ഐന്ദ്രജാലികൻ ജീവിച്ചിരുന്നു.

ആത്താററു കുഞ്ഞുകൃഷ്ണൻനായർ തൃപ്പൂണിത്തുറയ്ക്കടുത്തു താമസിച്ചിരുന്ന ഒരു ഐന്ദ്രജാലികനായിരുന്നു. പ്രസിദ്ധ ഐന്ദ്രജാലികൻ പ്രഫസ്സർ വാഴക്കുന്നം നമ്പൂതിരിപ്പാട്ട് ഇദ്ദേഹത്തിൽനിന്നും വിസ്മയാവഹങ്ങളായ വിദ്യകൾ പലതും അഭ്യസിച്ചിട്ടുണ്ട്. വാഴക്കുന്നത്തിൻെറ ശിഷ്യനാണ് ചീരക്കുഴി ഉണ്ണിക്കൃഷ്ണൻ. അദ്ദേഹം ചരിത്രപശ്ചാത്തലത്തിലൂടെ ജാലവിദ്യാപ്രദർശനങ്ങൾ നവീകരിച്ചിട്ടുണ്ട്. പണ്ടത്തെ ഐന്ദ്രജാലികന്മാർ ദേവാസുരയുദ്ധം പ്രദർശിപ്പിച്ചിട്ടുണ്ടത്രെ. ഉണ്ണിക്കൃഷ്ണൻ, ജോവാൻ ഓഫ് ആർക്കിൻെറ കഥ ഇന്ദ്രജാലമായി പ്രദർശിപ്പിക്കാറുണ്ട്.

തൃശ്ശൂർജില്ലയിൽ ചാവക്കാട്ടു ബ്രഹ്മകുളം സ്വദേശിയായ കുററിച്ചിറ കണ്ടുണ്ണിനായർ, സുപ്രസിദ്ധനായ ഒരു ഐന്ദ്രജാലികനാണ്. ഹിപ്നോട്ടിസം എന്ന മയക്കുവിദ്യയാണ് ഇദ്ദേഹത്തിൻെറ പ്രത്യേകസിദ്ധി. ഹിപ്നോട്ടിസംകൊണ്ട് അചികിത്സ്യങ്ങളെന്നു കരുതപ്പെടുന്ന പല രോഗങ്ങളും ഭേദമാക്കാമെന്നു കണ്ടുണ്ണിനായർ തെളിയിച്ചിട്ടുണ്ട്.

തൃശ്ശൂർ സ്വദേശിയായ മറെറാരു മായാജാലികനാണ് കെ. ഭാഗ്യനാഥൻ. കൊച്ചിയിലെ പ്രഥമ ജനകീയമന്ത്രിയായിരുന്ന അമ്പാട്ടു ശിവരാമമേനോൻെറ പുത്രനും കുണ്ടൂർ നാരായണമേനോന്റെ അനന്തരവനുമായ ഭാഗ്യനാഥൻ ഒരു കാളേജ്ലക്ചററാണ്. വായുസ്തംഭം ഭാഗ്യനാഥൻെറ സിദ്ധിയാണ്. ഒരു മനുഷ്യനെ നിരാലംബമായി വായുവിൽ ഉറക്കിക്കിടത്തുക എന്നതാണ് വായുസ്തംഭം.

കൊല്ലം സ്വദേശിയായ എ. എസ്. പിള്ള മദ്ധ്യേന്ത്യയിൽ പ്രഖ്യാതനായ ഒരു ഐന്ദ്രജാലികനാണ്. അദ്ദേഹം ബാംഗ്ളൂരിൽ സ്ഥിരവാസം ഉറപ്പിച്ചിരിക്കയാണ്. ബോക്സ് ഇല്യൂഷൻ അദ്ദേഹത്തിൻെറ പ്രിയപ്പെട്ട ജാലവിദ്യാപ്രയോഗമാണ്. തന്നെ ഒരു പെട്ടിയിലടച്ചു പൂട്ടി മുദ്രവെയ്ക്കാൻ അദ്ദേഹം കാണികളോടു പറയും. അങ്ങനെ പെട്ടിക്കുള്ളിൽ ബന്ധനസ്ഥനാകുന്ന അദ്ദേഹം പെട്ടി തുറക്കാതെ പുറത്തുവരും. ഇതാണ് 'ബോക്സ് ഇല്യൂഷൻ'. ഈ ഒരു വിദ്യകൊണ്ടുമാത്രം അദ്ദേഹം അഖിലേന്ത്യാപ്രശസ്തി നേടിയിട്ടുണ്ട്.

ജാലവിദ്യയിൽ നൈപുണ്യം നേടിയ കേരളീയർ വേറെയും പലരുണ്ട്. ഉത്തരേന്ത്യയിലും രാജസ്ഥാനിലും ഗുജറാത്തിലും മഹാരാഷ്ട്ര സംസ്ഥാനത്തുംസ്ഥിരവാസമുറപ്പിച്ചിട്ടുള്ളമലയാളികളായ ഐന്ദ്രജാലികരിൽ ഒരു നല്ല വിഭാഗം നായർസമുദായത്തിൽപ്പെട്ടവരാണ്.

— ചീരക്കുഴി ഉണ്ണിക്കൃഷ്ണൻ

# 8
# സംഗീതത്തിൽ

ഭാരതീയസംഗീതത്തിന്‌ കർണ്ണാടകസംഗീതമെന്നും ഹിന്ദുസ്ഥാനിസംഗീതമെന്നും രണ്ടു മുഖ്യധാരകളാണല്ലോ ഉള്ളത്‌. അവയിൽ കർണ്ണാടകസംഗീതം, തമിഴ്‌ തെലുങ്ക്‌ മലയാളം കർണ്ണാടകം എന്നീ നാലു ദ്രാവിഡഭാഷകൾ സംസാരിക്കുന്ന തെന്നിന്ത്യക്ക്‌ പൊതുവായതാണ്‌. പിന്നെന്തുകൊണ്ട്‌ കർണ്ണാടകസംഗീതമെന്ന്‌, അതിനു പേർ വന്നു? തർക്കവിഷയമാണത്‌. കർണ്ണാടകദേശക്കാരനായ പുരന്ദരദാസനെ, നമ്മുടെ സംഗീതത്തിന്റെ പിതാമഹനെന്ന്‌ അംഗീകരിച്ചിട്ടുള്ളതാവാം ഈ പേരിനു കാരണം. മായാമാളവഗൗഡത്തിന്റെ ആരോഹണാവരോഹണങ്ങളെ അടിസ്ഥാനമാക്കി, ഗീതം മുതൽ മേലേക്കുള്ള സംഗീതാഭ്യസനപദ്ധതി തയ്യാറാക്കിയത്‌ അദ്ദേഹമാണ്‌. അതുമുതൽ നമ്മുടെ സംഗീതം കർണ്ണാടകസംഗീതമായി. കുശാഗ്രബുദ്ധിയായ സി. രാജഗോപാലാചാരി ഒരിക്കൽ പറഞ്ഞു, നമ്മുടെ സംഗീതത്തെ 'തെൻനാട്ടു സംഗീതം' എന്നാണു വിളിക്കേണ്ടതെന്ന്‌. അഥവാ ഒരു പേരിലെന്തിരിക്കുന്നു? പാരമ്പര്യമല്ലേ, പേരിലും വലുത്‌?

ഏതായാലും കർണ്ണാടകസംഗീതം ഒരു പ്രത്യേക ഭാഷയുടെ സംഗീതമല്ല. വളരെ ആഴത്തിൽ വേരോട്ടമുള്ള ഒരു ദേശീയസംസ്കാരത്തിന്റെ സംഗീതമാണ്‌. ഭാരതീയനൃത്തം, ദക്ഷിണാപഥത്തിന്റെ കഥകളിയിലും ഭരതനാട്യത്തിലും ഇന്ന്‌, ശുദ്ധതരമായി പ്രതിഫലിച്ചുനില്ക്കുന്നതുപോലെ, ശുദ്ധമായ ഭാരതീയസംഗീതവും നമ്മുടെ കർണ്ണാടകസംഗീതത്തിലാണ്‌ ഇളകൊണ്ടരുളുന്നത്‌. ഇതിന്റെ അർത്ഥം, നമ്മുടെ സംഗീതത്തിൽ ഒരു കലർപ്പുമില്ലെന്നല്ല. 'പാട്ടുകച്ചേരി' എന്ന സമസ്തപദത്തിലെ 'കച്ചേരി' ഒരു ഉർദുവാക്കാണ്‌. നമ്മുടെ സംഗീതത്തിലെ കലർപ്പിന്റെ ഒരു സൂചികയാണാവാക്ക്‌. പുരന്ദരദാസിന്റെ കാലം മുതൽ (15-ാം നൂറ്റാണ്ടു)തന്നെ ഈ ആര്യദ്രാവിഡസാങ്കര്യം ആരംഭിച്ചുകഴിഞ്ഞു. (പുരന്ദരദാസ്‌, വംശം നോക്കിയാൽ മഹാരാഷ്ട്രനാണ്‌) പിന്നീട്‌ തഞ്ചാവൂരിലെ മഹാരാഷ്ട്രരാജാക്കന്മാരിലൂടെയും ദീക്ഷിതരിലൂടെയും (അദ്ദേഹം കാശിയിൽ പോയി പഠിച്ചു) സ്വാതിതിരുനാളിലൂടെയും ഒക്കെ ഈ സാങ്കര്യം അഥവാ ചൈതന്യാദാനം നിരന്തരം നടന്നുകൊണ്ടിരുന്നു. പക്ഷേ, ഉത്തരേന്ത്യയിൽ സംഭവിച്ചതോതിലുള്ള ഒരു സമ്മിശ്രണം ഇവിടെ നടന്നില്ല. ഇസ്ലാമികസംസ്കാരത്തിന്റെ ഉപനിവേശത്തിനും കർണ്ണാടകസംഗീതം ഭാഗ്യത്താൽ വിധേയമായില്ല.

ഇത്രയും പാരമ്പര്യമഹത്വമുള്ള കർണ്ണാടകസംഗീതം ദക്ഷിണാപഥത്തിലൊട്ടുക്ക്‌ ഒരുപോലെതന്നെയാണോ അഭിവൃദ്ധിപ്പെട്ടത്‌? സങ്കുചിതദേശാഭിമാനം മാററിവച്ചുകൊണ്ട്‌ ഉത്തരം പറഞ്ഞാൽ 'അല്ല' എന്ന്‌ സമ്മതിച്ചേ തീരൂ. കർണ്ണാടകസംഗീതത്തിലെ ഏററവും നല്ല കൃതികൾ രചിക്കപ്പെട്ടത്‌ തെലുങ്കുഭാഷയിലും, ഏററവും പ്രശസ്തരായ വിദ്വാന്മാർ പ്രവർത്തിച്ചത്‌ തമിഴ്‌നാട്ടിലുമാണ്‌. തമിഴ്‌നാട്ടിലെ അനുഗൃഹീത ഗുരുകുലങ്ങളാണ്‌, ത്യാഗരാജനുൾപ്പെടെയുള്ള മഹാന്മാരുടെ കൃതികളെ ചൈതന്യംകെടാതെ പാവനമായി സംരക്ഷിച്ചത്‌. കേരളത്തിൽ അത്തരം ഗുരുകുലങ്ങളോ അത്രകണ്ടു സംഗീതപ്രണയികളായ ബഹുജനങ്ങളോ ഉണ്ടായിട്ടില്ലെന്നു പറയുമ്പോൾ അഭിമാനക്ഷയംകൊണ്ടു പുളഞ്ഞിട്ടു കാര്യമില്ല. തിരുവനന്തപുരത്തു സ്വാതിതിരുനാൾ സംഗീതവിദ്യാലയം സ്ഥാപിതമാകുന്നതുവരെ, സംഗീതത്തിന്റെ ഉപരിപാഠങ്ങൾ അഭ്യസിപ്പിക്കാൻ പ്രാപ്തിയുള്ള വ്യക്തികളോ സ്ഥാപനങ്ങളോ ഇവിടെ ദുർലഭമായിരുന്നു. തീവ്രമായ വാഞ്ഛയുള്ളവർ 'പാണ്ടിക്കു പോകുക' എന്നതായിരുന്നു അന്നത്തെ പതിവ്‌. ഗുരുവിന്റെ പാദസേവയും ഗുരുപത്നിയുടെ ചേലനനയ്ക്കലും ചെയ്യേണ്ടിവരും ആ അഭ്യാസം നിർവ്വഹിക്കാൻ.

സ്വാതിതിരുനാൾ അക്കാഡമി ഇവിടെ സ്ഥാപിതമായപ്പോൾ, വലിയൊരു മാററം വന്നു. കൂടുതൽ പഠിക്കാൻ ദാഹിച്ചുകൊണ്ടി

രുന്ന വാസനാസമ്പന്നന്മാരാണ് ആദ്യത്തെ ക്ലാസ്സുകളിൽ ചേർന്നു് അവരിൽ പലരും നല്ല സംഗീതവിദ്വാന്മാരായി ഇന്നറിയപ്പെടുന്നു. മുത്തയ്യാ ഭാഗവതരുടെയും ശെമ്മാംകുടി ശ്രീനിവാസയ്യരുടെയും കീഴിൽ ശിക്ഷണം ലഭിച്ച ആ ഗായകരാണ് കേരളീയസംഗീതത്തിനു് പുതിയ ചൈതന്യം പകർന്നുകൊടുത്തതും ഇപ്പോൾ പകർന്നു കൊടുത്തുകൊണ്ടിരിക്കുന്നതും.

കേരളത്തിൽ ജനിച്ചതുകൊണ്ടു് കേരളീയരായ ഒട്ടനേകം തമിഴ്ബ്രാഹ്മണർ, നമ്മുടെ സംഗീതലോകത്തിന്റെ മുൻപന്തിയിലുണ്ടു്. ചെമ്പൈ വൈദ്യനാഥയ്യർ, പാലക്കാട്ടു കെ.വി. നാരായണസ്വാമി, എം. എ., കല്യാണകൃഷ്ണഭാഗവതർ (മഞ്ഞപ്ര), എം. ഡി. രാമനാഥൻ (മഞ്ഞപ്ര), സി.എസ്സ്. കൃഷ്ണയ്യർ, പുതുക്കോട്ടു കൃഷ്ണമൂർത്തി, കെ. എസ്സ്. നാരായണസ്വാമി (വീണ), ചാലക്കുടി നാരായണസ്വാമി (ഫിഡിൽ), പറവൂർ എം. എസ്സ്. ഗോപാലകൃഷ്ണൻ (ഫിഡിൽ), പാലക്കാട്ടു മണി (മൃദംഗം), പാലക്കാട്ടു രഘു (മൃദംഗം), എന്നിവരെക്കൊണ്ടു മലയാളികൾക്കും കുറച്ചൊക്കെ അഭിമാനിക്കാം. പക്ഷേ, അവരെ ഗായകരാക്കിയതു് അവരുടെ കേരളീയപാരമ്പര്യമോ തമിഴ് പാരമ്പര്യമോ എന്നു ചോദിച്ചാൽ രണ്ടാമത്തതു് എന്നാവും ഉത്തരം. ഇവരിൽ ചിലരോടു് അടുത്തു പെരുമാറാൻ ഈ ലേഖകനു് അവസരമുണ്ടായിട്ടുണ്ടു്. അവർക്കു മലയാളസംസ്കാരത്തോടു മമതയുണ്ടെന്നും എനിക്കറിയാം. (പുതുക്കോട്ടു കൃഷ്ണമൂർത്തി, മലയാളത്തിൽ ചില 'ഉരുപ്പടി'കൾതന്നെ രചിച്ചിട്ടുണ്ടു്.) പക്ഷേ, തിരുവില്വാമല, തൊണ്ടികുളം, മഞ്ഞപ്ര, കല്പാത്തി, കരമന എന്നീ അഗ്രഹാരങ്ങളുടെ പാരമ്പര്യം കേരളീയസംസ്കാരത്തിന്റേതല്ല; തമിഴ്സംസ്കാരത്തിന്റെയാണ് എന്ന വസ്തുത നാം അംഗീകരിക്കുകതന്നെ വേണം.

ഇതു് ഇന്നത്തെ കഥ. ഇന്നലത്തെ കഥയോ? അതും വ്യത്യസ്തമല്ല. സ്വാതിതിരുനാൾ, ആയില്യംതിരുനാൾ ഈ രണ്ടു മഹാരാജാക്കന്മാരെപ്പോലെ സംഗീതപ്രോത്സാഹകന്മാരായി മററധികം പ്രഭുക്കന്മാർ കേരളത്തിലുണ്ടായിട്ടില്ല. ആരൊക്കെയാണ് അവരുടെ സദസ്സുകളെ അലങ്കരിച്ചിരുന്നതു്? സ്വാതിയുടെ സദസ്സ്:-വടിവേലുവും സഹോദരന്മാരും, പാലക്കാട്ടു പരമേശ്വരഭാഗവതർ, ക്ഷീരാബ്ധിശാസ്ത്രികൾ, മേരുസ്വാമി മുതലായവർ. ആയില്യത്തിന്റെ സദസ്സ്:-(1860—1880) കല്യാണകൃഷ്ണഭാഗവതർ, (ഇപ്പോഴത്തെ കല്യാണകൃഷ്ണഭാഗവതരുടെ പിതാമഹൻ) പരമേശ്വരഭാഗവതർ, കോയമ്പത്തൂർ രാഘവയ്യർ, ഫിഡിൽ മഹാദേവയ്യർ മുതലായവർ. എല്ലാം പരദേശവിദ്വാന്മാർ. ഈ പശ്ചാത്തലത്തിൽ വേണം, കേരളീയസംഗീതത്തിന്റെ ചരിത്രം നോക്കിക്കാണാൻ.

കൂടിയാട്ടത്തിലും കഥകളിയിലും കൂടുതൽ ശ്രദ്ധചെലുത്തിയ നമ്മുടെ സംഗീതപാരമ്പര്യം, ചെണ്ട, ഇടയ്ക്ക, മദ്ദളം മുതലായ അവനദ്ധവാദ്യങ്ങളിലും കഥകളിപ്പാട്ടിലും അഭിമാനകരമായി ആവിഷ്കരിക്കപ്പെട്ടു. 'സംഗീതചൂഡാമണി' എന്ന പഴയ മലയാളകൃതിയിൽ 101 താളങ്ങളുടെ പേരും ലക്ഷണങ്ങളും നല്കിയിരിക്കുന്നതു വായിച്ചാൽ താളശാസ്ത്രത്തിൽ നമ്മുടെ പൂർവ്വികർക്കുള്ള അവഗാഹം നമ്മെ അത്ഭുതപ്പെടുത്തും. പക്ഷേ, തനി കർണ്ണാടകസംഗീതത്തിന്റെ കാര്യത്തിൽ തമിഴരെ ആശ്രയിക്കുകയോ അനുകരിക്കുകയോ ചെയ്യുക എന്ന നിലയാണ് വളരെക്കാലമായുണ്ടായിരുന്നതു്. മറെറാരു മട്ടിൽ പറഞ്ഞാൽ ഷട്കാലഗോവിന്ദമാരാരുടെയല്ല, മുണ്ടേമ്പിള്ളി കൃഷ്ണമാരാരുടെ (ചെണ്ട) പാരമ്പര്യമാണ് നമ്മെ യഥാർത്ഥത്തിൽ അനുഗ്രഹിച്ചതു്.

കേരളീയസംഗീതമണ്ഡലത്തിൽ പുടപുഴങ്ങിയ ആദ്യത്തെ പേരു്, ഗോവിന്ദമാരാരുടേതാണല്ലോ. അദ്ദേഹവും നമുക്കൊരു ശിഷ്യപരമ്പരയെ തന്നില്ല. ആ ജീവിതകഥ അനേകരുടെ അന്വേഷണങ്ങൾക്കുശേഷവും ഊഹാപോഹവലയിതമായിട്ടിരിക്കുന്നതേയുള്ളു. അനുഗൃഹീതകവിയും സംഗീതവിദ്വാനുമായിരുന്ന ടി. ലക്ഷ്മണൻപിള്ളയുടെ ഒരിംഗ്ലീഷ്പ്രബന്ധത്തിലെ വിവരണമാണ് നമുക്കു് ആകെയുള്ള ഒരു പ്രമാണം. (ലക്ഷ്മണൻപിള്ളയുടെ ഇംഗ്ലീഷുപന്യാസങ്ങൾ ഗ്രന്ഥരൂപത്തിൽ പ്രസിദ്ധീകരിച്ചിട്ടുണ്ടു്. അതിന്റെ പ്രതികൾ സുദുർല്ലഭമാണ്) ഗോവിന്ദമാരാർ ജനിച്ചതു്, മൂവാററുപുഴയ്ക്കടുത്തുള്ള രാമമംഗലത്താണ്. ആരുടെ പക്കൽനിന്നാണ് അദ്ദേഹം സംഗീതം അഭ്യസിച്ചതെന്നോ, ചെറുപ്പത്തിൽ എവിടെ കഴിഞ്ഞുകൂടിയെന്നോ ഒന്നും അറിയാൻ കഴിഞ്ഞിട്ടില്ല. തിരുവനന്തപുരത്തു് ഹൈക്കോടതി ജഡ്ജിയായിരുന്ന പാളയംകോട്ടക്കാരൻ വേദാദ്രിദാസമുതലിയാർ, തനിക്കു് എട്ടോ പത്തോ, വയസ്സുള്ളപ്പോൾ ഗോവിന്ദമാരാരെ കണ്ടിട്ടുണ്ടെന്നും പാട്ടുകേട്ടിട്ടുണ്ടെന്നും മുതലിയാർതന്നെ ലക്ഷ്മണൻപിള്ളയോടു

പറഞ്ഞിട്ടുണ്ടു്. മുതലിയാരുടെ അമ്മാവൻ നല്ലതമ്പി മുതലിയാരും (ലായം വിചാരിപ്പുകാർ) ഗോവിന്ദമാരാരും സുഹൃത്തുക്കളായിരുന്നത്രേ. 1831-നു സമീപം പരമേശ്വരഭാഗവതർ ഗോവിന്ദമാരാരെ കണ്ടിട്ടുണ്ടെന്നും കേൾവിയുണ്ടു്. പക്ഷേ, ഇതൊന്നുമല്ല, ഏറ്റവും പ്രശസ്തമായ കഥ.* സാക്ഷാൽ ത്യാഗരാജസ്വാമികളും ഗോവിന്ദമാരാരും തമ്മിൽ കണ്ടതാണതു്. 1838-നടുത്താണത്രെ, ആ സംഭവം. നല്ലതമ്പി മുതലിയാർ, തൻെറ സ്നേഹിതനായ ഗോവിന്ദമാരാരുടെ പ്രശസ്തി കൂടുതൽ വികസ്വരമായിക്കാണാൻ അത്യന്തം ആഗ്രഹിച്ചിരുന്നു. അങ്ങനെയായിരിക്കണം അദ്ദേഹം മാരാരെ കൂട്ടിക്കൊണ്ടു് ത്യാഗരാജദർശനത്തിനു് തിരുവൈയാറിലേക്കു പോയതു്. ത്യാഗരാജസ്വാമികൾ, ശിഷ്യന്മാരെക്കൊണ്ടു പാടിച്ചും പറഞ്ഞുകൊടുത്തും അങ്ങനെ ഇരിക്കുകയാണു്. ആരാധകന്മാർ മാത്രമടങ്ങിയ ഗൃഹസദസ്സാണതു്. അക്കൂട്ടത്തിൽ കൊടികെട്ടിയ തംബുരയുമായി ഒരു പുതിയ ആൾ! ആരാണതു്? പാടാനറിയാവുന്ന ആളാണെന്നു തീർച്ച. ത്യാഗയ്യ അന്വേഷിച്ചു. 'കുറച്ചൊക്കെ പാട്ട്'മെന്നു മുതലിയാരുടെ പരിചയപ്പെടുത്തൽ. 'എന്നാൽ കേൾക്കട്ടെ' എന്നു ത്യാഗയ്യ. മാരാർ പാടാൻ ആരംഭിച്ചു—ജയദേവകൃതമായ 'ചന്ദനചർച്ചിത' എന്ന അഷ്ടപദിഗാനം. നിരന്തരാഭ്യാസംകൊണ്ടു തനിക്കു് അനായാസമായിക്കഴിഞ്ഞിരുന്ന വിവിധ സഞ്ചാരങ്ങളിലൂടെ മെല്ലെത്തുടങ്ങി, ആറാം കാലംവരെയുള്ള ഗതിഭേദങ്ങളിൽ (എന്നുവച്ചാൽ തുടങ്ങിയ കാലത്തിൻെറ 32 ഇരട്ടി വേഗംവരെ) പാടിക്കേൾപ്പിച്ചു. ഇതെന്തൊരഭ്യാസം! ഇതെന്തൊരപൂർവ്വസിദ്ധി! ത്യാഗരാജൻെറ ശിഷ്യരെല്ലാം ശിലാപ്രതിമകൾപോലെ ഇരുന്നുപോയി. സ്വാമികളാകട്ടെ, തേജോമയമായ പുതിയൊരു ലോകത്തിലെത്തി നിർവൃതിക്കൊണ്ടു. സാവധാനത്തിൽ, അദ്ദേഹത്തിൻെറ കിന്നരകണ്ഠത്തിലൂടെ ഒരു ഗാനധാര ഒഴുകിത്തുടങ്ങി—'ശ്രീരാഗൈകനിധിർഗഭീര ലളിതാകാര'മായ ഒരു ഗാനം. 'എന്ദരോ മഹാനുഭാവുലന്ദരികി' എന്ന ആ ഗാനം ത്യാഗരാജകൃതികളിൽ എണ്ണപ്പെട്ട ഒന്നാണു്. അതു ഗോവിന്ദമാരാരെ പ്രശംസിച്ചുകൊണ്ടുള്ളതാണെന്നാണു് പരക്കെയുള്ള വിശ്വാസം. (മറേറതോ ഗോവിന്ദസ്വാമിയെപ്പററിയാണെന്നു ചിലർ) ഐതിഹ്യം ശരിയായാലും തെററായാലും ഗോവിന്ദമാരാർ അസാധാരണനായ ഒരു ഗായകനായിരുന്നു. എങ്ങും തങ്ങിനില്ക്കാനിഷ്ടപ്പെടാതെ, പ്രഭുക്കന്മാരെ താങ്ങാതെ, ദേശംതോറും ചുററിത്തിരിഞ്ഞു്, ക്ഷേത്രങ്ങൾതോറും ദർശനം നടത്തി, അവസാനം പണ്ഡരീപുരത്തുവച്ചു് പരഗതി പ്രാപിച്ചു, ആ മഹാഗായകൻ. അദ്ദേഹത്തിന്റെ സപ്തതന്ത്രിയായ തംബുര പണ്ഡരീപുരത്തെ വിഠലനാഥന്റെ ക്ഷേത്രത്തിൽ സൂക്ഷിക്കപ്പെട്ടിരുന്നുവത്രെ. ആകപ്പാടെ അതൊരു ശോകകഥ!

ഇക്കാലത്തുതന്നെയാണു്, മാളിയേക്കൽ കൃഷ്ണമാരാർ എന്ന ഗായകശ്രേഷ്ഠനും തിരുവനന്തപുരത്തുണ്ടായിരുന്നതു്. ഇടയ്ക്കു വായിച്ചുകൊണ്ടു് അനായാസമായി പാടാൻ കഴിഞ്ഞിരുന്നു, അദ്ദേഹത്തിനു്. അതൊരപൂർവ്വസിദ്ധിയാണു്.

സ്വാതിതിരുനാളിൻെറയും ആധുനികകാലത്തിൻെറയും മദ്ധ്യത്തിൽ കേരളത്തിൽ ജീവിച്ചിരുന്ന മററു് അനുഗൃഹീതഗായകന്മാരെപ്പററി (കർണ്ണാടകവഴിക്കാർ) വലിയ കേട്ടുകേഴ്‌വിപോലും ഇല്ല. നമുക്കല്പം ചിലതറിയാവുന്നതു്, ഗാനരചയിതാക്കളെപ്പററിയാണു്. ഇരയിമ്മൻതമ്പി. മച്ചാട്ടിളയതു്, കുട്ടിക്കുഞ്ഞുതങ്കച്ചി, കെ. സി. കേശവപിള്ള, ടി. സി. അച്യുതമേനോൻ, കുട്ടമത്തു കുന്നിയൂരു് കുഞ്ഞികൃഷ്ണക്കുറുപ്പു്, ഇങ്ങനെ ചിലരുടെ പേരുകളാണു്, പെട്ടെന്നു് ഓർമ്മയിൽവരുന്നതു്. അവരെപ്പററിയുള്ള വിസ്താരം ഈ സന്ദർഭത്തിൽ പ്രസക്തമല്ല. (താല്പര്യമുള്ളവർക്കു് വി. മാധവൻനായരുടെ 'കേരളീയസംഗീതം' വായിച്ചുനോക്കാം) എങ്കിലും അവരിൽ പലരും നല്ല ഗായകരുംകൂടിയായിരുന്നു എന്നോർമ്മിക്കേണ്ടതാണു്—വിശേഷിച്ചു് കെ. സി. (അദ്ദേഹത്തിൻെറ ദൗഹിത്രിമാരിൽ ആ പാരമ്പര്യം പ്രഫുല്ലമായി നില്ക്കുന്നു). ഗാനങ്ങൾ സ്വയം രചിച്ചിട്ടില്ലെങ്കിലും അത്ഭുതകരമായ സംഗീതവൈഭവം പ്രദർശിപ്പിച്ചിരുന്ന മറെറാരു മഹാനെപ്പററി പഴമക്കാർ പറയുന്നുണ്ടു്—സാക്ഷാൽ ചട്ടമ്പിസ്വാമികൾതന്നെയാണതു്. ''പുലയരുടെ തുടികൊട്ടു മുതൽ അതിപ്രാചീനങ്ങളും അപ്രസിദ്ധങ്ങളും ഇ

* ഗോവിന്ദമാരാരുടെ സ്മാരകമായി തിരുവനന്തപുരത്തെവിടെയെങ്കിലും ഒരു സംഗീതവിദ്യാലയം സ്ഥാപിക്കണമെന്ന തീവ്രേച്ഛയോടെ, പള്ളിപ്പുറം രാഘവമാരാർ എന്നൊരു സംഗീതപ്രിയൻ ചെയ്ത പ്രയത്നങ്ങളിൽ ടി. ലക്ഷ്മണൻപിള്ളയോടൊത്തു് ഈ ലേഖകനും കുറേനാൾ പ്രവർത്തിക്കുകയുണ്ടായി. ഒരു പന്തിരാണ്ടിനു മുമ്പാണതു്. (സ്മാരകം രൂപംകൊണ്ടില്ല)

പ്പോൾ നാമാവശേഷങ്ങളുമായ നന്തുണി മുതലായ വാദ്യവിശേഷങ്ങളും അദ്ദേഹം ഒരു പൊട്ടച്ചെണ്ടയിലോ ഒരൊടിഞ്ഞ വീണയിലോ പ്രയോഗിച്ചു കാണിക്കും...അഷ്ടപദി നിർദ്ദിഷ്ടരാഗങ്ങളിൽ ചൊല്ലുന്നതിനും അദ്ദേഹത്തിനുള്ള മിടുക്ക് ഒന്നു പ്രത്യേകമായിരുന്നു...ചിലപ്പോൾ നാസാരന്ധ്രത്തിൽക്കൂടി ചില ശബ്ദം പുറപ്പെടുവിച്ച്, അതിനെ സംഗീതശാസ്ത്രരീത്യാ വിന്യസിച്ചു ജലതരംഗം എന്ന യന്ത്രത്തിൻെറ സുഖമായ പ്രയോഗം കാണിക്കും. വെറും പലകക്കഷണത്തിൽ സ്വന്തം വിരലുകൾ ഉപയോഗിച്ച് പാണ്ടിമേളം തകർക്കും...എന്നുവേണ്ടാ സംഗീതക്കയത്തിൽ പ്രവേശിച്ചാൽ, അദ്ദേഹം തിമിംഗലസദൃശനായി നില്ക്കുന്നതുകാണാം.'' (പറവൂർ കെ. ഗോപാലപിള്ള—ചട്ടമ്പിസ്വാമിസ്മാരകഗ്രന്ഥം) ചട്ടമ്പിസ്വാമികളുടെ ഈ സംഗീതപാരമ്പര്യം തിരുവനന്തപുരത്തെ അഭേദാശ്രമസ്ഥാപകനായ അഭേദാനന്ദസ്വാമിയിൽ ഇന്നു സജീവമായി നില്ക്കുന്നുണ്ട്. അദ്ദേഹത്തിൻെറ അമൃതമധുരമായ സ്തോത്രാലാപനങ്ങൾ നാസ്തികന്മാരെപ്പോലും ആസ്തികന്മാരാക്കാൻ പോരുന്നതാണ്.

## കഥകളിസംഗീതം

കേരളീയസംഗീതത്തെപ്പറ്റി പറയുമ്പോൾ കഥകളിസംഗീതത്തെപ്പററിയാണല്ലോ, അധികംപേരും ഒന്നാമതായോർക്കുക. മഹാനായ കാർത്തികതിരുനാൾ മഹാരാജാവിൻെറ വാഴ്ചക്കാലത്തുതന്നെ (കൊ. വ. 933 മുതൽ) തിരുവനന്തപുരം രാജധാനി, കഥകളിയുടെ കേളീരംഗമായിക്കഴിഞ്ഞിരുന്നു. ഉണ്ണായിവാര്യർ, മണ്ടവപ്പള്ളി ഇട്ടിരാരിശ്ശമേനോൻ, പുതിയക്കൽ തമ്പാൻ എന്നീ കഥകളികർത്താക്കന്മാർ, അദ്ദേഹത്തിൻെറ സദസ്സിനെയാണലങ്കരിച്ചതു്. പിന്നീട് അശ്വതിതിരുനാൾ, ഉത്രംതിരുനാൾ തുടങ്ങിയവരുടെ കാലത്തും ഒന്നാംകിടയിൽപ്പെട്ട കഥകളിയെഴുത്തുകാരും ആട്ടക്കാരും പാട്ടുകാരും ഉണ്ടായി. പക്ഷേ, ആരൊക്കെയാണ്, അന്നത്തെ കളിയരങ്ങുകളിൽ പാടിവന്നതു്? എന്തോ അറിഞ്ഞുകൂടാ. വലിയ കൊട്ടാരം ഗ്രന്ഥവരികളിൽ അവരുടെ പേരുകൾ കണ്ടേക്കാം. ഒരുവേള ആ കവികൾ തന്നെ ചേങ്ങലയെടുത്തു പാടിക്കൊണ്ട് കളി നടത്തിയിരുന്നോ? ഉണ്ണായിവാര്യർ അന്നു തിരുവനന്തപുരത്തുണ്ടായിരുന്ന ഏതോ ഒരു പരദേശിബ്രാഹ്മണൻെറയടുക്കൽ സംഗീതം അഭ്യസിച്ചിരുന്നു എന്നു കേഴ്വിയുമുണ്ട്.

പിൽക്കാലത്തു്, വടക്കൻദിക്കിൽ പ്രസിദ്ധിനേടിയ കഥകളിപ്പാട്ടുകാരെപ്പററി കെ. പി. എസ്സ്. മേനോൻ 'കഥകളിരംഗം' എന്ന തൻെറ പുസ്തകത്തിലൂടെ കുറേ വിവരങ്ങൾ നമുക്കു തന്നിട്ടുണ്ട്. തിരുവില്വാമല,നെന്മാറ, കൊല്ലങ്കോട്ട്, പാലക്കാട്ട് എന്നീ തമിഴ്സംസ്കാരസ്വാധീനമുള്ള പ്രദേശങ്ങളിലാണ്, അന്നത്തെ കഥകളിപ്പാട്ടുകാരെ നാം കണ്ടുമുട്ടുന്നതു്. ഭൂരിപക്ഷവും തമിഴ്ബ്രാഹ്മണർതന്നെ—തിരുവില്വാമല രാമസ്വാമിഭാഗവതർ, തിരുവില്വാമല അപ്പുക്കുട്ടഭാഗവതർ, കാവശ്ശേരി ഗോപാലകൃഷ്ണഭാഗവതർ എന്നിവർ. കെ. പി. എസ്. മേനോൻ ഇക്കാര്യം തുറന്നു സമ്മതിക്കുന്നുണ്ട്. ''(കുഞ്ചു)കർത്താവിൻെറ കാലത്തും അതിനു മുൻപും കഥകളിരംഗത്തിൽ ചേങ്ങലയെടുത്തു പാടിയിരുന്നവരിൽ പ്രമാണപ്പെട്ടവരെല്ലാം ബ്രാഹ്മണരായിരുന്നു. ജാതിക്രമത്തിലവർക്കുള്ള മേന്മയും കളിയോഗങ്ങൾ നടത്തിയിരുന്നവരുടെ യാഥാസ്ഥിതികമനോഭാവവും മാത്രമായിരുന്നില്ല, അതിനു കാരണം. അവരോടു കിടപിടിക്കത്തക്ക സാമർത്ഥ്യമുള്ള നായന്മാർ ഉണ്ടായിരുന്നില്ല എന്നതാണ് പരമാർത്ഥം. നാട്യത്തിലെന്നതുപോലെ സംഗീതത്തിലും നായർക്ക് കഴിവുകളുണ്ടെന്നു്, ആദ്യമായി വെളിപ്പെടുത്തിയതു് നെന്മാറ മാധവമേനോനാണ്. സമസ്തകേരള പ്രസിദ്ധിയുണ്ടായിരുന്ന ഒരു പാട്ടുകാരൻ മാധവമേനോൻ മാത്രമാണ്. പറയത്തക്ക ഒരു ഗുരുവില്ലാതെ, വാസനാവൈഭവം കൊണ്ടു പ്രകടനപ്രാവീണ്യവും തനിക്കാം പോരിമയും കൈവരുത്തിയ ഒരു വിശിഷ്ടനാണ് മേനോൻ. (P. 195) 1068–ൽ അദ്ദേഹം കൊട്ടാരം കളിക്കാരനായി തിരുവനന്തപുരത്തു താമസമാക്കി. ഒരിടക്കാലത്തു് (1070—74) മഹാരാജാവിൻെറ അപ്രീതിക്കു പാത്രമായതിനാൽ രാജധാനി വിടേണ്ടിവന്നു. പക്ഷേ, വീണ്ടും കൊട്ടാരംകളിയോഗത്തിലെ പാട്ടുകാരനായി പ്രശോഭിച്ചു. കുറേക്കാലം കരമനസ്കൂളിലെ സംഗീതാദ്ധ്യാപകനായും അദ്ദേഹം ജോലിനോക്കിയിട്ടുണ്ടെന്ന് ജി. കൃഷ്ണപിള്ളയുടെ 'കഥകളി' എന്ന ഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. 1089-ൽ, അൻപതു വയസ്സു തികയുംമുമ്പു, മേനോൻ ചരമം പ്രാപിച്ചു.

കഥകളിയുടെ പാരമ്പര്യസ്വത്തായ സോപാനസംഗീതത്തിനു് സുഖംപോരെന്നു തോന്നിയതുകൊണ്ടാവാം മാധവമേനോൻ തൻെറ പാട്ടിൽ ദേശീയവഴികൾ കലർത്താൻ തുടങ്ങി

യതു്. ''മേളപ്പദത്തിനു മഞ്ജുതര പാടുമ്പോൾ 'സംഗതി'വച്ചു (ബൃഗ) പാടുവാൻ ആദ്യമായി തുടങ്ങിയതു് അദ്ദേഹമാണ്. താളസ്ഥിതി കട്ടകട്ടിയായിരുന്നെങ്കിലും ശ്രുതിജ്ഞാനം മാധവമേനോനു് അത്രതന്നെ ഉണ്ടായിരുന്നില്ലെന്നു ചില സംഗീതാഭിജ്ഞരും, കോട്ടയം കഥകളുടെ ചടങ്ങുകളിലും ചൊല്ലിയാട്ടത്തിലും സുദൃഢമായ പരിജ്ഞാനമില്ലെന്നു ചില കളിഭ്രാന്തന്മാരും അഭിപ്രായപ്പെട്ടിട്ടുണ്ട്.'' (കഥകളിരംഗം 196). അതെങ്ങനെയായാലും കഥകളി രസിക്കുക എന്നതിൽ, പാട്ടുകേട്ടു രസിക്കുക എന്നൊരംശംകൂടി ഉണ്ടെന്നു്, മലയാളികളെക്കൊണ്ടു് ആദ്യമായി സമ്മതിപ്പിച്ചതു് മാധവമേനോനാണ്. മാധവമേനോനു ധാരാളം അനുകർത്താക്കളുണ്ടായി. ദേശീയ ക്കലർപ്പു് ഒരു മഹാപാപമല്ലെന്നു് പലക്കും തോന്നിത്തുടങ്ങി.

പിന്നീടു് അഖിലകേരളപ്രശസ്തിയിലേക്കുയന്ന പാട്ടുകാരൻ, പാലക്കാട്ടു് കേശവമേനോനാണ്, (കേശവൻനായരെന്നും). ''പൂമുള്ളി കളിയോഗത്തിലെ പാട്ടുകാരനും മനസ്സൽ താമസക്കാരനുമായിരുന്നതിനാൽ 'പൂമുള്ളി കേശവൻ' എന്ന പേരും അദ്ദേഹത്തിനുണ്ടായി. 1080-ൽ കളിയോഗം നിൎത്തിവച്ചിരുന്നതുകൊണ്ടു് മനക്കാരുടെ അനുമതിയും വാങ്ങി, കേശവൻനായർ, തിരുവിതാംകൂറിലേക്കു പോയി...പിന്നീടു് എട്ടുകൊല്ലം കേശവൻ നായർ തോപ്പിൽ കളിയോഗത്തിൽ ആദ്യം ശങ്കിടിയും പിന്നെ പൊന്നാനിയുമായി കീരിക്കാട്ടു താമസിച്ചു. വീണ്ടും മലബാറിലേക്കു വന്നു മണക്കുളം, കുളത്തൂർ മുതലായ കളിയോഗങ്ങളിൽ പങ്കെടുത്തു. 1127-ൽ മരിച്ചു. ...ശബ്ദശുദ്ധി, ഘനശാരീരം, അക്ഷരവ്യക്തി എന്നീ ഗുണങ്ങൾ കേശവൻനായക്കു് സവിശേഷമായി ഉണ്ടായിരുന്നു. ഇത്രയധികം കഥകൾ തോന്നിച്ചിട്ടുള്ള പാട്ടുകാരും വേറെയുണ്ടായിരുന്നില്ല (കഥകളിരംഗം).

ഇക്കഴിഞ്ഞ തലമുറയിലെ ഏററവും പ്രസിദ്ധരായ കഥകളിപ്പാട്ടുകാർ വെങ്കിടകൃഷ്ണഭാഗവതരും (വടക്കു്) എറവങ്കര നീലകണ്ഠൻ ഉണ്ണിത്താനും (തെക്കു്) ആയിരുന്നു. എറവങ്കര നീലകണ്ഠനുണ്ണിത്താൻ1062-ൽ മാവേലിക്കര യ്ക്കടുത്തുള്ള എറവങ്കര ജനിച്ചു. ഹരിപ്പാട്ടു പരമേശ്വരയ്യരുടെ ശിഷ്യനായിട്ടാണു് സംഗീതം അഭ്യസിച്ചതു്. അക്ഷരവ്യക്തിയോടുകൂടിയ പാട്ടും, അരങ്ങു നടത്താനുള്ള അസാമാന്യമായ പ്രാഗത്ഭ്യവും ആണു്, ഉണ്ണിത്താനെ കളിപ്രിയന്മാക്കു സമ്മതനാക്കിയതു്. ഉണ്ണിത്താനെൻറ സംഗീതത്തിൽ രാഗഭാവങ്ങൾ പോരെന്നു ചിലപ്പോൾ തോന്നിക്കുമെങ്കിലും, സ്വസഹോദരനുമൊന്നിച്ചു പാടുമ്പോളുണ്ടാകുന്ന മേളക്കൊഴുപ്പും അൎത്ഥസ്ഫുടതയും ആഹ്ലാദകരമായിരുന്നു.

ഉണ്ണിത്താനെപ്പോലെ പ്രശസ്തിയുണ്ടായില്ലെങ്കിലും ഉറച്ച സംഗീതവ്യുൽപത്തിയുള്ള ഒരു പാട്ടുകാരനായിരുന്നു, കാപ്പിൽ നാണുപിള്ള (കാരണവർ എന്നും പറയും). 'തനിസോപാനപ്പാട്ടു വേണമെങ്കിൽ കാരണവരുടെ പാട്ടു കേൾക്കണം' എന്നു തിരുവിതാംകൂറിലെ കളിപ്രിയന്മാർ അന്നു പറയുമായിരുന്നു. അദ്ദേഹത്തിന്റെ ശിഷ്യനാണു് ഇന്നത്തെ പ്രസിദ്ധ ഗായകനായ തകഴി കുട്ടൻപിള്ള. മറ്റൊരു പ്രഗല്ഭനായ പാട്ടുകാരനാണ്, ചേത്തല കുട്ടപ്പക്കുറുപ്പു്. കുട്ടപ്പക്കുറുപ്പിന്റെ പാട്ടിനു നാടകച്ചുവയുണ്ടെന്നു ചിലർ പറയും. പരേതനായ വെങ്കടകൃഷ്ണഭാഗവതരെപ്പോലെ കുറുപ്പും നൂതനഭംഗികൾക്കുവേണ്ടി, ഏട്ടിൽ പതിഞ്ഞ രാഗങ്ങളെ ചിലപ്പോൾ ഉപേക്ഷിക്കുകയും, കഥകളിയിൽ പതിവില്ലാത്ത കന്നഡ, ഹിന്ദോളം, അഠാണ തുടങ്ങിയ കൎണ്ണാടകരാഗങ്ങൾ ആവശ്യംപോലെ ഉപയോഗിക്കുകയും ചെയ്യാറുണ്ടു്. ഇന്നത്തെ സോപാനസംഗീതത്തിൻെറ പോരായ്മകൾ ആലോചിക്കുമ്പോൾ ഇതൊന്നും കടുത്ത അപരാധമാണെന്നു പറഞ്ഞുകൂടാ. സംഗീതത്തിന്റെ അടിസ്ഥാനഭാഗങ്ങളിൽ പാണ്ഡിത്യമോ പരിചയമോ നേടാത്ത കഥകളിപ്പാട്ടുകാർ ഇന്നും ധാരാളമുണ്ടു്. അപശ്രുതിയെപ്പററി അവരിലധികം പേക്കും ഒട്ടും കുസലില്ല. രാഗങ്ങൾ ശുദ്ധമായി ആവിഷ്കരിക്കണമെന്നുമില്ല. ഇതെല്ലാം 'സോപാനം' എന്ന ദിവ്യമന്ത്രത്തിൻെറ പേരിൽ ക്ഷമിക്കണമെന്നാണു് പഴമക്കാരുടെ ഭാവം. സോപാനസംഗീതത്തിൻെറ യഥാൎത്ഥസ്വരൂപത്തെപ്പററിയുള്ള ഒരന്വേഷണം ഇവിടെ പ്രസക്തമല്ല. ഈ വിഷയത്തെപ്പററി 1962 മാർച്ചിൽ, കേരളസംഗീതനാടക അക്കാഡമിയുടെ ആഭിമുഖ്യത്തിൽ നടന്ന ചച്ചയിൽ എല്ലാവരും യോജിച്ചതു്, ഒരു കാൎയ്യത്തിലാണു്—ഇന്നത്തെ പ്രയോഗരീതി പ്രായേണ വികലമാണെന്നും, അതിനെ ശുദ്ധീകരിക്കണമെന്നും. അതാണു് കാതലായ കാൎയ്യം.

ഈ പ്രകരണം നിൽക്കട്ടെ. വീണ്ടും നമുക്കു കൎണ്ണാടകസംഗീതത്തിലേക്കു പ്രവേശിക്കേണ്ടിയിരിക്കുന്നു. ഈ രംഗത്തിൽ പ്രവത്തിച്ചു് വിജയശ്രീലാളിതരായ ഗായകന്മാരെ പൊതുവെ മൂന്നു തരക്കാരായി തിരിക്കാമെന്നു തോ

ന്നു. (1) നാടകവേദിയിൽ രാജാപ്പാർട്ട കാരായി പേരെടുത്തവർ, (2) പക്കമേള ത്തിൽഹാർമ്മോണിയംവായനക്കാരായിശോഭി ച്ചവർ, (3) വാഗ്ഗേയകാരന്മാർഅഥവാ കച്ചേ രിപ്പാട്ടുകാർ. ഈ മൂന്നു രംഗങ്ങളിലും തമിഴ് നാട്ടിലെ വിദ്വാന്മാരെ (പലപ്പോഴും, വിദ്വാ ന്മാരല്ലാത്ത ശുദ്ധ തട്ടിപ്പുകാരെയും)നാം ധാരാ ളമായി ആദരിച്ചിരുത്തിയിട്ടുണ്ട്. കാൽനൂറ്റാ ണ്ടുമുമ്പുവരെ,തമിഴ്നാട്ടിൽനിന്നുവരുന്ന ഏ തു നാടകക്കമ്പനിക്കും നല്ല സ്വീകരണമാണ് നാം ഇവിടെ നല്കിവന്നതു്. സംഗീതനാടക മെന്നു പറഞ്ഞാൽ തമിഴ്നാടകമെന്നുമാത്ര മായിരുന്നു നാം വളരെക്കാലം ധരിച്ചുവ ച്ചിരുന്നതു്. ഈ ധാരണ മാറിയതു്, ടി. സി. അച്യുതമേനോൻ, കെ. സി. കേശവപിള്ള എന്നവയിൽ ചക്രപാണിവാര്യർ, വൈദ്യ രത്നം പി. എസ്. വാര്യർ എന്നിവരുടെ രം ഗപ്രവേശത്തോടുകൂടിയാണ്. കെ. സി.യുടെ സദാരാമ നാടകത്തിൽ 61 പാട്ടുകളും 26 ശ്ലോ കങ്ങളും ഉണ്ടായിരുന്നെന്നു് മനസ്സിലാക്കു മ്പോൾ, അന്നത്തെ പ്രേക്ഷകരുടെ സംഗീത ക്കമ്പം എത്ര കടുകട്ടിയായിരുന്നു എന്നു് ഊ ഹിക്കാം. ഈ പാട്ടുകളുടെ സംവിധാനക്രമം തമിഴ്നാടകത്തിൽനിന്നു പകർത്തിയതാണ്.* പലപ്പോഴും നടന്മാർ തമിഴ്നാടകലോക ത്തിൽ നല്ല പരിചയം നേടിയവരും ആവും. തെക്കൻദിക്കിൽ, കൊല്ലം നാരായണപിള്ള യും (അദ്ദേഹം തനിത്തമിഴ്പ്രദേശമായ തി രുവട്ടാർകാരനായിരുന്നു) വടക്കൻദിക്കിൽ ഇ ട്ടിരാരപ്പൻനായർ, വേക്കോട്ട് അച്യുതമേ നോൻ എന്നിവരും ആണ് അന്നത്തെ നടന്മാ രിൽ പ്രമുഖർ. അവരൊക്കെ നല്ല ഗായക ന്മാരായിരുന്നു എന്നു പ്രത്യേകിച്ചു പറയേണ്ട തില്ലല്ലോ. ഇവരുടെ ചരിത്രമെല്ലാം ഇന്നു വിസ്മൃതിക്കയത്തിൽ മറഞ്ഞുപോയിരിക്കു ന്നു. ഈവക സംഗതികളൊക്കെ രേഖപ്പെടു ത്തിവയ്ക്കുന്ന പതിവ് നമുക്കിപ്പോഴുമില്ലതാ നും. അടുത്ത തലമുറയിൽ ബബ്ലുലപട്ടർ, തേവ ലക്കര കുഞ്ഞൻപിള്ള, ഹരിപ്പാട്ടു രാമൻകുട്ടി നായർ, ഓച്ചിറ ചെല്ലപ്പാപിള്ള, പി. എസ്. വി. നാട്യസംഘത്തിലെ എ. സി. അച്യുതൻ നായർ എന്നിവർ രാജാപ്പാർട്ടുകാരായി പേ രെടുത്തു. ഒടുവിൽ പറഞ്ഞ അച്യുതൻനായ രുടെ കഥ, കീഴേടത്തു വാസുദേവൻനാ യരെയെഴുതി 'വൈദ്യരത്നം പി. എസ്. വാ ര്യർ' എന്ന ജീവചരിത്രഗ്രന്ഥത്തിൽ നമുക്കു വായിക്കാം. നമ്മുടെ സംഗീതനാടകത്തിനു് തമിഴ്നാടകത്തോടുള്ള കടപ്പാടെത്രയെന്നു് അതിൽനിന്നറിയാൻ കഴിയും. അച്യുതൻ നായർ 'മധുര ബാലമീനരഞ്ജിനിസഭ'യിലെ സ്ത്രീവേഷക്കാരനായിരുന്നു. ചികിത്സയ്ക്കായി 1926–ൽ ആര്യവൈദ്യശാലയിലെത്തിയ ആ ബാലൻ താമസിയാതെ പി. എസ്. വി. നാ ട്യസംഘത്തിന്റെ ജീവനാഡിയായിത്തീരുക യാണുണ്ടായതു്. ''കേവലം ഒരു ബാലൻ, ഒരു തികഞ്ഞ മലയാളി, അങ്ങനെയുള്ള അ ച്യുതൻനായർ, കൃഷ്ണലീല, നന്ദനാർചരിത്രം, മനോഹരൻ, സതി അനസൂയ, സത്യവാൻ–സാവിത്രി, മീരാബായി, കബീർദാസ് എ ന്നീ പേർപുകഴ്ന്ന തമിഴ്നാടകങ്ങൾ ഒരു കൈയെഴുത്തുപകപ്പിന്റെപോലും സഹായം കൂടാതെ മലയാളഭാഷ മാത്രം പരിചയമുള്ള നടന്മാരെ ചുരുങ്ങിയ കാലത്തിനുള്ളിൽ പഠി പ്പിച്ചു എന്ന സംഗതി പ്രത്യേകം അനുസ്മര ണീയമാകുന്നു......മലയാളനാടകങ്ങളോടൊ ന്നിച്ചു് തമിഴ്നാടകങ്ങളും ഇടചേർന്നു് രംഗ പ്രവേശം ചെയ്യിക്കാൻ അദ്ദേഹം കാപ്പു കെട്ടി.'' (കീ. വാ. നായർ)

ഇക്കാലത്തു ചില മലയാളികൾ തമിഴ് നാടകലോകത്തിലേക്കു കടന്നു് വലിയ യശ സ്സുനേടുകയുണ്ടായിട്ടുണ്ട്. ഒന്നാമതു പറയേ ണ്ടതു്, കയിൽനാദം വേലുനായർ എന്ന നട ന്റെ പേരാണ്. ഒരുകാലത്തു് അദ്ദേഹത്തെ ജയിക്കുന്ന ഒരു രാജാപ്പാർട്ടുകാരൻ തമിഴ്നാ ട്ടിലെങ്ങും ഇല്ലായിരുന്നു. അദ്ദേഹത്തിന്റെ മേൽനോട്ടത്തിൽ നടന്നുവന്ന നാടകക്കമ്പനി സംഗീതത്തിന്റെ മേന്മയിൽ മാത്രമല്ല, അച്ച ടക്കത്തിന്റെ കാര്യത്തിലും മുൻപന്തിയിലാ യിരുന്നു. ഹാസ്യനടൻ സ്റ്റേജിൽനിന്നു് എ ന്തെങ്കിലും വിഡ്ഢിത്തം വിളിച്ചുപറഞ്ഞാൽ വേലുനായരുടെ ചാട്ടവാർ അയാളുടെ പുറ ത്തു പതിക്കുമായിരുന്നത്രെ. തമിഴിൽ ശാകു ന്തളം ആദ്യമായി ചലച്ചിത്രമാക്കിയപ്പോൾ ആ പ്രസിദ്ധരാജാപ്പാർട്ടുകാരനെയാണ്, നി ർമ്മാതാക്കൾ ദുഷ്ഷന്തനായി തിരഞ്ഞെടുത്ത തു്. ആ ചിത്രം നാടകവേദിയുടെ യഥാതഥ മായ ഒരു പകർപ്പുതന്നെയാണ്. പ്രവേശന പ്പാട്ടും വിരുത്തംപാടലും എല്ലാം അവിടെ കേൾക്കാം. മറ്റൊരു പ്രസിദ്ധതമിഴ്നടൻ കെ. പി. കേശവൻ (നായർ) ആണ്. പാല ക്കാട്ടു കല്ലേക്കുളങ്ങര സ്വദേശിയായ ആ ന ടൻ തമിഴ്നാടകക്കമ്പനികളിലെ ഒരെണ്ണ പ്പെട്ട നടനാകുകയും പിന്നീട് പതിഭക്തി, ഇരുസഹോദരർ എന്നീ ചലച്ചിത്രങ്ങളിലെ

* നൊണ്ടിച്ചിന്തു്, കാവടിച്ചിന്തു് എന്നീ തമിഴ്നാടൻമട്ടുകളും പോരാത്തതിനു ഹി ന്ദുസ്ഥാനിമട്ടും വേണം.

നായകനായി അഭിനയിച്ച് വലിയ ഖ്യാതി നേടുകയും ചെയ്തു.

## പക്കമേളക്കാർ

കേരളത്തിൽ നല്ല പക്കമേളക്കാർ ഇല്ലാതിരുന്നതിനാൽ, അതിനും തമിഴരെ ആശ്രയിച്ചിരുന്ന കാലം അത്ര പണ്ടല്ല. ഖാദർ ബാച്ചായും ദേവുഡു അയ്യരും കഴിഞ്ഞ തലമുറയിലെ നാടകപ്രിയന്മാർക്ക് സുപരിചിതരാണ്. മലയാളികൾ അവരെ സ്വന്തമെന്നെണ്ണിയിരുന്നു. എന്നാൽ മലബാർഗോപാലൻനായർ, ഹർമ്മോണിയം ശങ്കുണ്ണിനായർ എന്നിവരുടെ രംഗപ്രവേശത്തോടുകൂടി സ്ഥിതി മാറി. ഹരിപ്പാട്ടുകാരനായ ഗോപാലൻനായർ തമിഴ്നാട്ടിൽച്ചെന്നപ്പോഴാണ് 'മലബാർ' ഗോപാലൻനായരായതു്. നേർത്ത ശാരീരത്തിൽ ആർഭാടമില്ലാതെ സുഖമായി പാടിവന്നു ഗോപാലൻനായർ. ശങ്കുണ്ണിനായരാകട്ടെ, ഹർമ്മോണിയം എന്ന ഉപകരണത്തിൽ ആകാവുന്ന സകല അഭ്യാസങ്ങളും കാണിച്ച് ആളുകളെ അമ്പരപ്പിച്ചു. സ്വതേ ഇണക്കം കുറഞ്ഞ ആ സംഗീതോപകരണം, അദ്ദേഹത്തിന്റെ കൈയിലെത്തുമ്പോൾ, അനിതരസാധാരണമായ ആവിഷ്കാരങ്ങൾക്കു പാകമായിത്തീരുന്നു. അഭ്യാസബലം എന്നുതന്നെയാണതിനെപ്പററിപ്പറയേണ്ടതു്. ഒരിക്കൽ എം. പി. മന്മഥൻ ഈ ലേഖകനോടു പറഞ്ഞു, കഥാപ്രസംഗത്തിനു് ശങ്കുണ്ണിനായർ പുറകിലുണ്ടെങ്കിൽ, താൻ വലിയ പാട്ടുകാരനായി ശോഭിക്കുമെന്നു്, അല്ലെങ്കിൽ കാര്യം കുറേ പരുങ്ങലാണെന്നും. അതാണു ശങ്കുണ്ണിനായരുടെ കല. അരപ്പാട്ടുകാരനെ അദ്ദേഹം മുഴുപ്പാട്ടുകാരനാക്കും.

ഈ രണ്ടു ഹർമ്മോണിയവിദഗ്ദ്ധന്മാർ കേരളത്തിൽ പേരുപരത്തിയപ്പോൾ ഒരു മലയാളി തമിഴ്നാട്ടിൽ ഹർമ്മോണിയം വായനക്കാരനായി പ്രശസ്തിയിലേക്കുയർന്നു—മുതുകുളം വാസുദേവൻനായർ. മററു് ഇരുവരേയുംപോലെ ജ്ഞാനബലമുള്ള ഒരു പാട്ടുകാരനെന്നു് വാസുദേവൻനായരെപ്പററി പറഞ്ഞുകൂടാ. (ഒരിക്കലേ ഞാൻ അദ്ദേഹത്തിന്റെ പാട്ടു കേട്ടിട്ടുള്ളു). പക്ഷേ, ഉജ്ജ്വലങ്ങളായ ദേശഭക്തിഗാനങ്ങളെ ഉചിതഭാവരസങ്ങളോടെ ആവിഷ്കരിക്കുന്നതിൽ വാസുദേവൻനായർക്ക് നല്ല വിരുതുണ്ടു്. അക്കാരണത്താൽത്തന്നെയാവണം, അദ്ദേഹം മധുരയിലെ നാടകപ്രിയന്മാരുടെ കണ്ണിലുണ്ണിയായിത്തീർന്നതു്. ഇപ്പോൾ നാടകത്തിൽനിന്നെല്ലാം വിരമിച്ചു്, ഒരു കമ്പനിയുദ്യോഗസ്ഥനായി മധുരയിൽത്തന്നെ കഴിയുകയാണദ്ദേഹം.

ക്ഷേത്രത്തിലെ ഉത്സവങ്ങളോടനുബന്ധിച്ചു് കഥകളിക്കും നാഗസ്വരത്തിനും ചെണ്ടയ്ക്കും പഞ്ചവാദ്യത്തിനും ഒന്നാംസ്ഥാനം നല്കുന്ന കേരളീയർ, പാട്ടുകച്ചേരികളെ ബഹുമാനിക്കാൻ തുടങ്ങിയിട്ട് അധികംകാലമായില്ല. വലിയ പട്ടണങ്ങളിൽ അപൂർവ്വമായി നടത്തപ്പെടുന്ന കച്ചേരികൾക്ക് ക്ഷണിക്കപ്പെടുന്ന പാട്ടുകാരൻ പ്രായേണ തമിഴ്നാട്ടുകാരനായ ഒരു ഭാഗവതരായിരിക്കുംതാനും. ഈ ചുററുപാടിൽ, നമ്മുടെ പാട്ടുകാർക്ക് അക്കാലത്ത് രണ്ടു പോംവഴികളേ ഉണ്ടായിരുന്നുള്ളു—ഒന്നുകിൽ കുട്ടികളെ പാട്ടുപഠിപ്പിക്കുന്ന ഒരദ്ധ്യാപകനാവുക; അല്ലെങ്കിൽ നാടകത്തിൽ വേഷംകെട്ടുക. അങ്ങനെയാണ് അണ്ണാമല സർവ്വകലാശാലയിൽ സംഗീതാഭ്യാസം നടത്തിയ വൈക്കം വാസുദേവൻനായർ നാടകക്കാരനായതും, ചേർത്തല ശിവരാമൻനായർ സംഗീതാദ്ധ്യാപകനായതും. ഇപ്പോൾ സ്ഥിതി കുറേ മാറിയിട്ടുണ്ട്. കേരളത്തിലെ മിക്ക നഗരങ്ങളിലും സംഗീതപ്രിയന്മാരുടെ സദസ്സുകളുണ്ടു്. ഇടയ്ക്കിടയ്ക്കു പാട്ടുകച്ചേരികളും പതിവുണ്ടു്. കേരളത്തിലെ മൂന്നു സംഗീതപാഠശാലകളിൽനിന്നും പ്രതിവർഷം പുറത്തുവരുന്നവരിൽ പകുതിപേർക്കെങ്കിലും ന്യായമായതോതിൽ ഒരു പാട്ടുകച്ചേരിനടത്താൻ കഴിഞ്ഞേക്കും. പക്ഷേ, അവർക്കു നാം നല്കുന്ന പ്രോത്സാഹനം തുച്ഛമാണ്. സംഗീതത്തിന്റെയും സാഹിത്യത്തിന്റെയും 'ഹരിശ്രീ' അറിഞ്ഞുകൂടാത്ത കഥാകാലക്ഷേപക്കാരോടാണ് നമുക്കു പ്രിയം. ചേർത്തല ഗോപാലൻനായർ, ലളിതാഗോപാലൻനായർ, പറവൂർ രാധാമണി, പി. ലീല എന്നീ ഗായകരെപ്പറ്റി നമുക്ക് അഭിമാനിക്കാൻ ധാരാളം വകയുണ്ടു്. മാവേലിക്കര കൃഷ്ണൻകുട്ടിനായർ, വേലുക്കുട്ടിനായർ, ശങ്കരൻകുട്ടിനായർ എന്നീ മൃദംഗക്കാർ ഏതു തികഞ്ഞ സദസ്സിലും വായിക്കാൻ കഴിവുള്ളവരാണ്. ഇപ്പറഞ്ഞതിന്റെയർത്ഥം നാം തമിഴ്നാട്ടിന്റെ നിലവാരത്തിലെത്തിയെന്നല്ല. ശെമ്മംകുടിയും, മധുരമണിഅയ്യരും, കെ.വി. നാരായണസ്വാമിയും മററും വളരെ പൊക്കത്തിൽത്തന്നെയാണ്. എങ്കിലും പാട്ടുകച്ചേരി എന്നു പറഞ്ഞാൽ പാണ്ടിയിൽനിന്നൊരുത്തൻ വരുകതന്നെ വേണമെന്നു നമ്മുടെയിടയിൽ ചിലർ ധരിച്ചുവശായിരിക്കുന്നതു കഷ്ടമാണ്.

—എസ്. ഗുപ്തൻനായർ

# 9
# നൃത്തനൃത്യങ്ങളിൽ

ഭരതനാട്യം, കഥകളി, മണിപുരി, കഥക് എന്നീ നാലു പ്രധാന കലാരൂപങ്ങളെ അവലംബിച്ചാണ് ഭാരതത്തിൽ നർത്തനകല വളർന്നുവന്നിട്ടുള്ളത്. കേരളത്തിൽ അടുത്തകാലത്തു നൃത്തങ്ങൾക്ക് പ്രചാരവും പ്രശസ്തിയും വളർത്താൻ സഹായിച്ച ചില നർത്തന വിദഗ്ദ്ധന്മാരെ നമുക്കിവിടെ അനുസ്മരിക്കാം.

ആധുനിക നർത്തനരംഗത്തെപ്പററി പരാമർശിക്കുമ്പോൾ ആദ്യമായി ഗോപീനാഥനെയും തങ്കമണിയെയുമാണ് നാം ഓർത്തുപോവുക. ഉദയശങ്കർ ഉത്തരേന്ത്യയിൽ നൃത്തകലയ്ക്കു് ഉജ്ജീവനംനല്കിയതിൽനിന്നു് ഉൽബോധനം കൊണ്ടു് കേരളത്തിൽ നൃത്തകലയെ ചൈതന്യധന്യമാക്കാൻ ഈ ദമ്പതികൾ പ്രയത്നിച്ചു. കഥകളിയിൽനിന്നും ഭരതനാട്യത്തിൽനിന്നും അടർത്തിയെടുത്തു ഘടിപ്പിച്ച അംഗപ്രത്യംഗ ചലനങ്ങളിലും ചുവടുകളിലും ഭാവങ്ങളിലും കൂടി ഒരു ഭാസുരകലാലോകത്തെ അവർ നൃത്തങ്ങളിൽ അനാവരണംചെയ്തു. സന്ദർഭം, ഭാവം, അംഗചലനം എന്നിവയിൽ ധാരാളം വൈവിധ്യങ്ങളുള്ള അനേകം നൃത്തങ്ങൾ അവർ അവതരിപ്പിച്ചു. ഗോപീനാഥന്റെ താണ്ഡവനൃത്തം, തങ്കമണിയോടൊപ്പം നടത്തിയ ശിവപാർവ്വതീനൃത്തം മുതലായവ കലാരസികന്മാർക്കു് അസുലഭവും വിശിഷ്ടവുമായ അനുഭൂതികൾ നല്കി. മെയ്യും കൈയും കലാശവും ഭംഗിപൂർവ്വം ഒത്തിണക്കി സമ്മോഹനനൃത്തങ്ങൾ ആവിഷ്കരിക്കുവാൻ ആ ദമ്പതികൾക്കു് സാദ്ധ്യമായി.

ഗോപീനാഥനെത്തുടർന്നു മാധവൻ, കെ. മാധവമേനോൻ, ആനന്ദശിവരാമൻ, ചന്ദ്രശേഖരൻ, ചെല്ലപ്പൻ, ശങ്കരൻകുട്ടി, കേശവദാസ്, ഗംഗാധരൻ മുതലായ നർത്തകരെ നമുക്കു് അനുസ്മരിക്കാം. ഇവർ നർത്തനകലയ്ക്കു പ്രചാരം നല്കുകയും പ്രശസ്തനൃത്തങ്ങൾ ആവിഷ്കരിക്കുകയും ചെയ്തു. മാധവന്റെ മയൂരനൃത്തവും മററും പാരീസ് മുതലായ പരിഷ്കൃതനഗരങ്ങളിൽ അതുല്യമെന്നു പുകഴ്ത്തപ്പെട്ടു; പ്രധാന പത്രങ്ങൾകൂടി ആ നൃത്തസൗഭാഗ്യത്തെ പ്രശംസിച്ചു മുഖപ്രസംഗങ്ങൾ എഴുതിയിരുന്നു. ആനന്ദശിവരാമനും നൃത്തരംഗത്തിൽ കേരളത്തിന്റെ പ്രശസ്തി ലോകമെങ്ങും വ്യാപിപ്പിച്ചു. ഇന്നു് മൃണാളിനീസാരാഭായിയും ചാത്തുണ്ണിപ്പണിക്കരും മററും അഖിലലോകപ്രശസ്തി നേടിയിരിക്കുന്നു.

മലബാറിൽ നൃത്തകലയ്ക്കു് ഉജ്ജീവനവും പ്രചാരവും നല്കിയ പ്രമുഖന്മാരിൽ ചേമഞ്ചേരി കുഞ്ഞിരാമൻനായർ, ബാലകൃഷ്ണൻനായർ, നീലകണ്ഠൻനായർ, ശിവപാലൻ, കൃഷ്ണദാസൻ മുതലായവരെയും അനുസ്മരിക്കാം. ഇവരിൽ ചേമഞ്ചേരി കുഞ്ഞിരാമൻ നായർ ഒരു പ്രത്യേക സേവനത്തിന്നു് അഭിനന്ദനം അർഹിക്കുന്നു. ആകർഷകമായ വിധാനത്തിൽ ഉത്തരരാമായണമുൾപ്പെടെയുള്ള രാമായണകഥ ആറു നൃത്തനാടകങ്ങളായി അവതരിപ്പിച്ചു് അദ്ദേഹം ജനപ്രശംസനേടി. ഇതു് ഒരു പുതിയ കലാരൂപമായിരുന്നു. ആദ്യത്തെ മലയാള 'ഓപ്പറ'. കഥകളിയും നാടകവും നൃത്തപ്രകാരഭേദങ്ങളും മധുരമായ ക്ലാസിക്കൽ സംഗീതത്തോടും സംഗീതോപകരണങ്ങളോടും യോജിപ്പിച്ചു് അവതരിപ്പിക്കപ്പെട്ട രാമായണനൃത്തനാടകങ്ങൾ പുതുമ തെളിഞ്ഞ ഒരു കലാരൂപമാണ്.

കേരളീയനൃത്തങ്ങൾക്കു കൂടുതൽ പ്രചാരവും പ്രശസ്തിയും നേടിക്കൊടുക്കാൻ ഇന്നത്തെ കലാപ്രവർത്തകർക്കു കഴിയുമെന്നു നമുക്കാശിക്കുക! നമ്മുടെ ജീവിതത്തിൽ പ്രസാദത്തിന്റെയും മാധുര്യത്തിന്റെയും ഒരു വിശിഷ്ടഘടകമായി നൃത്തകല അംഗീകരിക്കപ്പെടാൻ ഈ കലാകാരന്മാർ പ്രശംസാവഹമായ സേവനം നിർവ്വഹിച്ചിട്ടുണ്ട്.

—മേക്കുന്നത്തു
കുഞ്ഞികൃഷ്ണൻനായർ

# 10
# ചലച്ചിത്രത്തിൽ

ഈയിടെ രജതജൂബിലി ആഘോഷിച്ച മലയാള ചലച്ചിത്രത്തിന്റെ ചരിത്രത്തിലേക്കു തിരിഞ്ഞുനോക്കുന്ന ഒരാൾക്ക് ഇതര സാംസ്കാരികരംഗങ്ങളിലെന്നപോലെ ഇതിലും നായർ സമുദായാംഗങ്ങളുടെ സംഭാവന മികച്ചതാണെന്നു കാണാൻ കഴിയും. ചലച്ചിത്ര നിർമ്മാതാക്കളുടെ കൂട്ടത്തിൽ മാത്രമാണ് നായന്മാർ എണ്ണത്തിൽ കുറവുള്ളതു്. വാസുമേനോൻ, ടി. ഇ. വാസുദേവൻ, സത്യപാൽ എന്നിങ്ങനെ മൂന്നോ നാലോ പേരുകളേ പറയുവാനുള്ളു. വ്യവസായമണ്ഡലത്തിൽ നായർക്കുള്ള പിന്നോക്കനിലയെയാണ് ഇതും പ്രതിഫലിപ്പിക്കുന്നതു്. എന്നാൽ മലയാളസിനിമയുമായി ബന്ധപ്പെട്ടുത്തി പെട്ടെന്നോർമ്മിക്കാൻ കഴിയുന്ന മിക്കവാറും എല്ലാ പേരുകളും നായന്മാരുടേതാണ്. ഉദാ: പി. ലീല, ലളിത, പത്മിനി, രാഗിണി, തിക്കുറിശ്ശി സുകുമാരൻനായർ, പി. ഭാസ്കരൻ, എസ്. പി. പിള്ള, അംബിക.

അഭിനേതാക്കളുടെ മേഖലയിലാണ് നായന്മാർ ഏററവും അധികമായി കാണുന്നതു്. മലയാളത്തിൽ ചലച്ചിത്രങ്ങൾ നിർമ്മിച്ചുതുടങ്ങുന്നതിനും വളരെ മുമ്പുതന്നെ ചലച്ചിത്രവേദിയിൽ വിഖ്യാതിനേടിയ മലയാളി നടീനടന്മാരിൽ മിക്കവരും നായന്മാരായിരുന്നു. ശാകുന്തളം ആദ്യമായി തമിഴിൽ ചലച്ചിത്രമാക്കിയപ്പോഴത്തെ നായകൻ അക്കാലത്തു നാടകവേദിയിൽ പ്രസിദ്ധനായിരുന്ന കുയിൽനാദം വേലുനായരായിരുന്നു. ആദ്യകാല തമിഴ് സംസാരചിത്രങ്ങളിൽ ജനപ്രീതിയാർജ്ജിച്ച മറെറാരു നടനാണ് കെ. പി. കേശവൻ. മലയാളത്തിൽ ചലച്ചിത്രങ്ങളിറങ്ങിത്തുടങ്ങിയതിനു ശേഷവും തമിഴ് സിനിമാരംഗത്തു് കീർത്തിനേടിയ എം. ജി. ചക്രപാണി, എം. ജി. രാമചന്ദ്രൻ, എം. എൻ. നമ്പ്യാർ, ഫ്രണ്ട് രാമസ്വാമി (രാമൻ മേനോൻ), പി. കെ. സരസ്വതി, വി. എൻ. ജാനകി, ആർ. മാലതി, ആർ. ഭാരതി എന്നിവരുടെ പേരുകൾ എടുത്തു പറയേണ്ടതുണ്ട്. ഇവരിൽ രാമചന്ദ്രനും, രാമസ്വാമിയും, നമ്പ്യാരും ഇന്നും തമിഴ് ചലച്ചിത്രവേദിയുടെ മുന്നണിയിൽത്തന്നെയുണ്ട്. ഇന്നു് തമിഴ് ചലച്ചിത്രവേദിയിലെ ഒരു പ്രധാന നടനായ ബാലാജി എറണാകുളത്തെ ഒരു നായർ കുടുംബത്തിലെ അംഗവുമാണല്ലൊ.

## അഭിനേതാക്കൾ

മലയാള ചലച്ചിത്രവേദിയിലെ ആദ്യകാല നടീനടന്മാരെക്കുറിച്ചു ചിന്തിക്കുമ്പോൾ ഒന്നാമതായി ഓർമ്മയിൽ വരുന്നതു് നാടകവേദിയിലൂടെ ചലച്ചിത്രത്തിലേക്കു കടന്നുവന്ന കെ. കെ. അരൂരിൻെറയും (കെ. കുഞ്ഞു നായർ), സി. കെ. രാജത്തിന്റെയും പേരാണ്. വി. എസ്. വി. നാട്യസംഘ(കോട്ടയ്ക്കൽ)ത്തിലെ ഒരു നടനായി ജീവിതം തുടങ്ങിയ അരൂർ ഇന്നു നാടക-ചലച്ചിത്രവേദികളിൽ നിന്നു വിരമിച്ച് ഒരു കഥാപ്രസംഗകനായി കഴിയുകയാണ്. ഇന്നു മലയാള ചലച്ചിത്രങ്ങളിലെ നടീനടന്മാരുടെ കൂട്ടത്തിലുള്ള നായർ സമുദായാംഗങ്ങളുടെ ലിസ്റ്റ് വളരെ നീണ്ട ഒന്നാണ്. ചലച്ചിത്രവേദിയിൽ ഒന്നു രണ്ടു തവണ മാത്രം പ്രത്യക്ഷപ്പെട്ടു വിടവാങ്ങിയവരും, ആദ്യം മുതൽ ഇന്നുവരെയും രംഗത്തുള്ളവരും, പുതുതായി രംഗപ്രവേശം ചെയ്തിട്ടുള്ളവരും ഇക്കൂട്ടത്തിൽ പെടും. പരേതനായ പി. കെ. വിക്രമൻനായർ, എൻ. പി. ചെല്ലപ്പൻനായർ, സി. ഐ. പരമേശ്വരൻ പിള്ള, പി. കെ. വീരരാഘവൻനായർ, നാഗവള്ളി ആർ. എസ്. കുറുപ്പ്, ടി. എൻ. ഗോപിനാഥൻനായർ, എം. പി. മന്മഥൻ, കെ. എസ്. കൃഷ്ണപിള്ള (മീശാൻ), വൈക്കം വാസുദേവൻനായർ, പി. ഭാസ്കരൻ, വൈക്കം എം. പി. മണി, ഗുരു ഗോപിനാഥ്, തിക്കുറിശ്ശി സുകുമാരൻനായർ, കൊട്ടാരക്കര ശ്രീധരൻനായർ, മുതുകുളം രാഘവൻപിള്ള, എസ്. പി. പിള്ള, ശ്രീനാ

രായണപിള്ള, അടൂർ ഭാസി, വഞ്ചിയൂർ മാധവൻനായർ, ടി. കെ. ബാലചന്ദ്രൻ, ജി. കെ. പിള്ള, മധു, പീതാംബരമേനോൻ, വാസുദേവക്കുറുപ്പ്, ബാലകൃഷ്ണമേനോൻ, കൊച്ചപ്പൻ, തങ്കമണി, സേതുലക്ഷ്മി, കുമാരി തങ്കം, വിലാസിനി, മിസ്സിസ് കെ. പി. രാമൻനായർ, കൊട്ടങ്ങല്ലൂർ അമ്മിണിയമ്മ, ലളിത–പത്മിനി–രാഗിണിമാർ, ആറന്മുള പൊന്നമ്മ, അംബിക, അടൂർ പങ്കജം, പത്മിനി പ്രിയദർശിനി, സുകുമാരി എന്നിവരുടെയെല്ലാം പേരുകൾ ചലച്ചിത്ര പ്രേമികൾ ഓർമ്മിക്കാതിരിക്കയില്ല. മുകളിൽ പേർ പറഞ്ഞവരിൽ പലരും തമിഴ തുടങ്ങിയ അന്യഭാഷകളിലെ ചിത്രങ്ങളിലും അഭിനയിച്ചിട്ടുണ്ട്.

## സംവിധായകന്മാർ

ചലച്ചിത്രനിർമ്മാണത്തിൻെറ വിവിധമേഖലകളിൽ ഗണനീയരായിത്തീർന്നിട്ടുള്ള നായർ സമുദായാംഗങ്ങളും പരാമർശമർഹിക്കുന്നു. മലയാളചലച്ചിത്രസംവിധായകരുടെ മുന്നണിയിൽനില്ക്കുന്ന പി. ഭാസ്കരൻ കവി, ഗാനരചയിതാവ്, നടൻ എന്നീ നിലകളിലും വിഖ്യാതനാണല്ലൊ. വേലപ്പൻനായർ, കൃഷ്ണൻനായർ, സേതുമാധവൻ, പി. ബി. ഉണ്ണി, പി. ആർ. എസ്. പിള്ള തുടങ്ങിയവരാണ് മററു സംവിധായകരിൽ ചിലർ. ഇതിൽ 'തിരമാല'യുടെ നിർമ്മാണത്തോടെ മലയാള ചലച്ചിത്രവേദിയിൽനിന്നും വിരമിച്ച പി. ആർ. എസ്. പിള്ള ഇന്ന് ഇന്ത്യാഗവൺമെൻറിൻെറ ഫിലിംസ് ഡിവിഷനിൽ ഒരു ഡയറക്ടരാണ്.

കഥാരചന, സംഭാഷണം എന്നീമണ്ഡലങ്ങളിലും ശ്രദ്ധേയരായ പലരുമുണ്ട്. പുത്തേഴത്തു രാമമേനോൻ, പി. സി. കുട്ടിക്കൃഷ്ണൻ, എസ്. കെ. നായർ, നാഗവള്ളി, തകഴി, മുതുകുളം രാഘവൻപിള്ള, ടി. എൻ. ഗോപിനാഥൻനായർ, തോപ്പിൽ ഭാസി, കെ. പി. കൊട്ടാരക്കര, എൻ. പി. ചെല്ലപ്പൻനായർ, വൈക്കം ചന്ദ്രശേഖരൻനായർ, സി. മാധവൻപിള്ള, കെ. രാമകൃഷ്ണപിള്ള എന്നിവർ ഇക്കൂട്ടത്തിൽ എടുത്തുപറയേണ്ടവരത്രെ.

ഗാനരചനയിൽ ഇന്നു മുന്നിട്ടുനില്ക്കുന്നവരാണ് പി. ഭാസ്കരൻ, അഭയദേവ്, തിരുനൈനാർ കുറിച്ചി മാധവൻനായർ എന്നിവർ. ജി. ശങ്കരക്കുറുപ്പ്, പാലാ നാരായണൻനായർ, ഒ. എൻ. വി. കുറുപ്പ് തുടങ്ങിയവരും ചലച്ചിത്രങ്ങൾക്കു ഗാനരചന നിർവ്വഹിച്ചിട്ടുള്ളവരിൽപ്പെടും. തിക്കുറിശ്ശി സുകുമാരൻനായർ അഭിനയത്തോടൊപ്പം ഗാനരചനയും സംവിധാനവും നിർവ്വഹിച്ചിട്ടുണ്ട്. സംഗീതസംവിധായകരുടെ കൂട്ടത്തിൽ പേർ എടുത്തുപറയാവുന്ന നായർസമുദായാംഗങ്ങളില്ലെങ്കിലും പിന്നണിഗായകരുടെ കൂട്ടത്തിൽ എണ്ണപ്പെട്ട പലരുമുണ്ട്. പി. ലീല, കമുകറ പുരുഷോത്തമൻ, ശാന്താ പി. നായർ, കെ. പി. ഉദയഭാനു എന്നിവരാണതിൽ മുന്നണിയിലുള്ളവർ. പി. ലീല മലയാളത്തിൽ മാത്രമല്ല ഇതര ദക്ഷിണേന്ത്യൻ ഭാഷകളിലുള്ള ചലച്ചിത്രങ്ങളിലും ധാരാളം പാടിയിട്ടുണ്ട്.

## നൃത്തസംവിധായകർ

ചലച്ചിത്രങ്ങളിൽ നർത്തകരായും നൃത്തസംവിധായകരായും പ്രത്യക്ഷപ്പെട്ടിട്ടുള്ള നായർ സമുദായാംഗങ്ങൾ പലരുമുണ്ട്. മലയാള സിനിമയിൽ മാത്രമല്ല ഇതര ഭാഷാചിത്രങ്ങളിലും നൃത്തസംവിധാനവും നൃത്തവും നിർവ്വഹിച്ചിട്ടുള്ളവരക്കൂട്ടത്തിൽ പെടും. ഗോപിനാഥ്, കെ. മാധവമേനോൻ, കലാമണ്ഡലം മാധവൻ, ആനന്ദശിവരാമൻ, കൃഷ്ണൻകുട്ടി, ഗോപാലകൃഷ്ണൻ, ചന്ദ്രശേഖരൻ, തങ്കപ്പൻ, തിരുവിതാംകൂർ സഹോദരിമാർ, വിലാസിനി, വിനോദിനി എന്നിങ്ങനെ എടുത്തു പറയാവുന്ന പല പേരുകളുമുണ്ട്. തൃപ്പൂണിത്തുറ മാധവമേനോൻ സാധനാബോസിനോടൊപ്പം 'രാജനർത്തകി'യിൽ നൃത്തംചെയ്ത് അന്താരാഷ്ട്രീയപ്രശസ്തിപോലും നേടിയിട്ടുണ്ട്. മാധവൻ, ഗോപീനാഥ്, തങ്കപ്പൻ തുടങ്ങിയവർ ഇതരഭാഷകളിലുള്ള ചലച്ചിത്രങ്ങളിലും നൃത്തസംവിധാനം നിർവ്വഹിച്ചിട്ടുള്ളവരത്രെ.

ചലച്ചിത്രനിർമ്മാണത്തിൻെറ സാങ്കേതിക വശങ്ങളിലും വൈദഗ്ദ്ധ്യമാർജ്ജിച്ചവരായ നായർസമുദായാംഗങ്ങൾ പലരുമുണ്ട്. അവർ കേരളത്തിനകത്തും പുറത്തും ഈ ജോലികളിൽ ഏർപ്പെട്ടുകൊണ്ടിരിക്കുന്നു. ചലച്ചിത്ര വിതരണം, പബ്ളിസിറ്റി, ഫിലിം ജർണ്ണലിസം എന്നീ അപ്രധാനങ്ങളല്ലാത്ത മേഖലകളിലും നായന്മാരുടെ സംഭാവനകൾ ചെറുതൊന്നുമല്ല. കേരളത്തിലെ ഏററവും പ്രചാരമുള്ള സിനിമാമാസികയുടെ ഉടമയും പത്രാധിപരുമായ കെ. ശങ്കരൻനായരും, പ്രസിദ്ധ ചലച്ചിത്രനിരൂപകനായ സിനിക്കും (വാസുദേവൻനായർ) ഇക്കൂട്ടത്തിൽ പ്രത്യേകപരാമർശം അർഹിക്കുന്നു.

—ഗോപി

## II
# നാടകത്തിൽ

ഏതാണ്ട 19-ാംശതകത്തിൻെറ ഉത്തരാദ്ധം മുതലാണ്, മലയാളത്തിൽ നാടകം എന്നൊ ത കലാരൂപം, അതിൻെറ ഇന്നത്തെ അത്ഥ ത്തിൽ, ഉടലെടുത്തതെന്ന പറയാം. അതുവ രെ മററു പലേ ദൃശ്യകലാരൂപങ്ങളും നമ്മുടെ രസാസ്വാദനതൃഷ്ണയെ തൃപ്തിപ്പെടുത്തിക്കൊ ണ്ടിരുന്നു. അവയൊക്കെ പ്രത്യക്ഷമായോ പ രോക്ഷമായോ നമ്മുടെ അഭിനയകലയേയും അവതരണരീതികളേയും സ്വാധീനിച്ചിട്ടുണ്ടാ കാം. ഏതായാലും മലയാളത്തിൽ നാം ഇന്നു് അത്ഥമാക്കുന്ന രീതിയിൽ നാടകം എന്ന പ്ര സ്ഥാനം ഉടലെടുക്കുന്നതു് ഏറിയകൂറും മണി പ്രവാളശാകുന്തളത്തിൻെറ രചനയോടും അര ങ്ങേറ്റത്തോടുംകൂടിയാണെന്ന പറയാം. അന്ന മുതൽ ഇന്നുവരെ മലയാളത്തിൻെറ നാടക വേദിയിൽ നായന്മാരായ കലാകാരന്മാർ അ ത്യന്തം പ്രഗത്ഭമായ വിധത്തിൽത്തന്നെ. അവ രവരുടെ പങ്കു കൂട്ടിച്ചേത്തിട്ടുണ്ടു്. കേരളവ മ്മയുടെ ശാകുന്തളംനാടകം നാടൊട്ടുക്കു് അ രങ്ങേറി, അങ്ങനെ ഈ പുതിയ സമ്പ്രദായ ത്തോടു് സാവ്വത്രികമായ ഒരു ആഭിമുഖ്യം വന്നതോടുകൂടി നാടകമെഴുത്തിനും അഭിനയ ത്തിനും ശ്രമിച്ച വ്യക്തികളും സംഘങ്ങളും അസംഖ്യമായിരുന്നു. അന്നുമുതൽ ആരംഭിക്കു ന്ന നമ്മുടെ നാടകത്തിൻെറ ചരിത്രത്തെ സൗ കയ്യത്തിനുവേണ്ടി ഇവിടെ മൂന്നു പ്രധാനഘട്ട ങ്ങളായി തരംതിരിച്ചിരിക്കുകയാണു്. ഈ ഓരോ ഘട്ടത്തിലും നാടകത്തിൻെറ വളർച്ച യേയും പരിവത്തനത്തേയും ത്വരിപ്പിക്കുന്നതി നുള്ള പ്രചോദകശക്തികളായി വത്തിച്ചിട്ടു ള്ളതു് നായന്മാരായ നാടകകലാപ്രവത്തകരാ ണെന്നു കാണുവാൻ കഴിയും.

### ശാകുന്തളം മുതൽ കാൽവരിയിലെ കല്പപാദപം വരെ

കേരളവമ്മദേവൻ ശാകുന്തളം രചിച്ചുകഴി ഞ്ഞതിനുശേഷം മുൻഷി രാമക്കുറുപ്പിൻെറ 'ചക്കീചങ്കരം' എന്ന അപഹാസനാടകംവ രെ നാടകത്തിൻെറ ഒരു പെരുവെള്ളപ്പാ ച്ചിൽതന്നെ ഉണ്ടായി. അതു് മൂന്നു മാർഗ്ഗങ്ങ ളിലായിരുന്നു മുഖ്യമായി പ്രത്യക്ഷപ്പെട്ടതു്. സംസ്കൃതനാടകങ്ങളെ തജ്ജമചെയ്തു് ഭാഷാ നാടകങ്ങളാക്കി അഭിനയിക്കുന്നതു് ഒന്നു്. അ ക്കാലത്തു തമിഴ്നാട്ടിൽ പ്രചാരത്തിലിരുന്ന സംഗീതനാടകസംഘങ്ങളെ കേരളത്തിലേക്കു ക്ഷണിച്ചുവരുത്തി അവരെക്കൊണ്ടു പ്രകടന ങ്ങൾ നടത്തിക്കുന്ന സമ്പ്രദായം മറെറാന്നു്. പാശ്ചാത്യസാഹിത്യവുമായി സമ്പക്കംനേടു വാൻ സൗഭാഗ്യമുണ്ടായ അപൂവ്വം ചില ഭാ ഷാഭക്തന്മാർ അവയിൽ ചില നാടകങ്ങളെ ല്ലാം സ്വന്തം രസാസ്വാദനത്തിനുവേണ്ടിമാത്രം തജ്ജമചെയ്തു് തങ്ങളുടേതായ ഗൃഹസദസ്സുക ളിലെ ക്ഷണിക്കപ്പെട്ട സദസ്സിൻെറ മുന്നിൽ അരങ്ങേറിപ്പോന്നതു് മൂന്നാമതൊരുതരം.

സംസ്കൃതനാടകങ്ങളെ ഉപജീവിച്ചും അനു കരിച്ചും മലയാളത്തിലുണ്ടായ നാടകങ്ങൾ ഒട്ടനവധിയാണു്. കുംഭാണ്ഡൻെറ ഗദാപ്രഹ രംകൊണ്ടു് നാമാവശേഷമായിപ്പോകത്തക്ക കരുത്തേ അവയ്ക്കു പലതിനും, ആ പ്രസ്ഥാന ത്തിനുതന്നെയും ഉണ്ടായിരുന്നുള്ളു. അതിനി ടെ കേരളത്തിൽ കടന്നാക്രമണംനടത്തി ഛ ത്രാധിപത്യം വഹിച്ച തമിഴ്നാടകസംഘ ങ്ങളുടെ വണ്ണപ്പൊലിമയും ആ ഒരു വിനാശ ത്തിനു വഴിതെളിച്ചിരിക്കാം. തമിഴ്നാടക ത്തിന്റെ രൂപസമ്പ്രദായങ്ങളിൽനിന്നും പ്ര ചോദനം ഉൾക്കൊണ്ടു് പുതിയ ഒരു സംഗീ തനാടകവേദി മലയാളത്തിൽ രൂപംപൂണ്ടതു് 'സദാരാമ' എന്ന നാടകത്തിൻെറ ആവിർഭാ വത്തോടുകൂടിയായിരുന്നു. മഹാകവി കെ. സി. കേശവപിള്ളയുടെ ആ നൂതനകലാസൃ ഷ്ടി അക്കാലത്തു് അഭിനയിച്ചിട്ടില്ലാത്ത നാട്ടു കൾ ചുരുങ്ങും. അതേപോലെതന്നെ അദ്ദേഹ ത്തിൻെറ ലക്ഷ്മീകല്യാണവും. ഈ കാലഘട്ട ത്തിൽത്തന്നെയാണു് ദിവാൻ ബഹദൂർ എ. ഗോവിന്ദപ്പിള്ള ഷേക്സ്പിയർ നാടകങ്ങൾ മിക്കവാറും എല്ലാംതന്നെ മലയാളത്തിലേക്കു തജ്ജമചെയ്തതു് (അവയിൽ ലിയർ രാജാവു്,

വെനീസിലെ വ്യാപാരി എന്നിവരണ്ടും മാത്രമേ അച്ചടിച്ചിട്ടുള്ളു). അവയെ കേവലം വിവർത്തിതരൂപത്തിൽ കടലാസ്സിൽ അവശേഷിപ്പിക്കുക മാത്രമല്ല അദ്ദേഹം ചെയ്തതു്. ആവശ്യമായ ആടയലങ്കാരങ്ങളോടുകൂടിത്തന്നെ തന്റെ സുഹൃത്തുക്കൾകൂടിയുൾക്കൊള്ളുന്ന ഗൃഹസദസ്സിൽ അഭിനയിപ്പിക്കുകയും ചെയ്തു. സി. വി.യുടെ പ്രഹസനങ്ങൾ ഉണ്ടാകുന്നതും ഈ അവസരത്തിലത്രെ. കുറുപ്പില്ലാക്കളരിയും പ്രഹസനമാലയിലെ മററു നാടകങ്ങളും തിരുവനന്തപുരത്തെ ചില ക്ലബ്ബുകളുടേയും സമിതികളുടേയും മററും വാർഷികാഘോഷാവസരത്തിൽ അഭിനയിക്കുവാൻവേണ്ടി രചിക്കപ്പെട്ടവയായിരുന്നു. ഇങ്ങനെ ഒരു വശത്തു് 'സദാരാമ'യ്ക്കുശേഷമുള്ള സംഗീതനാടകങ്ങൾ അഭിനയിക്കപ്പെട്ടുപോന്നപ്പോൾത്തന്നെ കേരളത്തിൽ സി. വി.യുടെ പ്രഹസനങ്ങളോടെ ഒരു അമച്വർ നാടകവേദിയും ഉൽഘാടനം ചെയ്യപ്പെടുകയുണ്ടായി. ഈ രണ്ടു പ്രവാഹങ്ങളും പിൽക്കാലത്തു് സമാന്തരമായി—പരസ്പരം ബന്ധപ്പെടാതെ, എന്നാൽ അപൂർവ്വം ചില അവസരങ്ങളിൽ കൊണ്ടും കൊടുത്തും–വളന്നുവന്നതാണു് നമ്മുടെ നാടകവേദിയുടെ ചരിത്രം. അതുകൊണ്ടുതന്നെ നാമിവിടെ പരിശോധനയ്ക്കു തെരഞ്ഞെടുത്തിരിക്കുന്ന ഓരോ വിഭാഗത്തിലും ഈ രണ്ടു പ്രസ്ഥാനങ്ങളേയും വെവ്വേറെതന്നെ നിരീക്ഷിക്കേണ്ട ആവശ്യവും വന്നുചേർന്നിരിക്കുന്നു.

'സദാരാമ'യ്ക്കുശേഷമുണ്ടായ ഒട്ടനേകം സംഗീതനാടകങ്ങൾ, ആ ചുവടുപിടിച്ചു് കുറെ കൃതികൾ പടച്ചിറക്കി എന്നല്ലാതെ നാടകത്തിൻെറ പുരോഗതിയെ അവ ഒരുവിധത്തിലും സഹായിച്ചിരുന്നില്ല. പക്ഷേ, അമച്വർ നാടകവേദിയുടെ കഥ അതായിരുന്നില്ല. സി. വി.യുടെ പ്രഹസനങ്ങളുടെ കാലത്തിനടുത്തുതന്നെ അദ്ദേഹത്തിൻെറ പ്രശസ്തങ്ങളായ ചരിത്രനോവലുകളെ നാടകീകരിക്കുവാനുള്ള യത്നങ്ങൾ ആരംഭിച്ചിട്ടുണ്ടായിരുന്നു. മാർത്താണ്ഡവർമ്മയും, ധർമ്മരാജയും, രാമരാജബഹദൂറുമെല്ലാം അങ്ങനെ രംഗവേദിയിൽ ആവിഷ്കൃതങ്ങളായി. അദ്ദേഹത്തിനുശേഷം ഈ. വി. കൃഷ്ണപിള്ള തൻെറ ശ്വശുരൻ ആരംഭിച്ച കലാശാഖയെ വളരെയേറെ പരിപോഷിപ്പിക്കുകയും ചെയ്തു. സി. വി.യുടെ കഥാപാത്രങ്ങളെ സ്വീകരിച്ചുകൊണ്ടുതന്നെ ഒന്നിലധികം നാടകങ്ങൾ അദ്ദേഹമെഴുതി. സി. വി. ആഗ്രഹിച്ചതും അദ്ദേഹത്തിനു് ഹതവിധിയാൽ എഴുതി മുഴമിപ്പിക്കാൻ കഴിയാതിരുന്നതുമായ രാജാകേശവദാസിൻെറ അന്ത്യത്തെ ആസ്പദമാക്കിയും അദ്ദേഹം ഒരു നാടകം രചിച്ചു. പ്രഹസനങ്ങളുടെ പട്ടികയിൽ പണ്ടത്തെ പാച്ചന്റേയും, തെന്തനാംകോട്ടു് ഹരിശ്ചന്ദ്രൻേറയും പിൻമുറക്കാർ പ്രത്യക്ഷപ്പെട്ടു. ബീ. എ.മായാവിയും കള്ളപ്രേമാണവും എല്ലാം നമ്മുടെ നാടകവേദിയിൽ പരക്കെപ്പരിചിതമായിക്കഴിഞ്ഞ കാലമാണതു്. മാത്രമല്ല, അമച്വർ നാടകത്തിൻെറ മണ്ഡലത്തിൽ പുരോഗതിക്കുവേണ്ടിയുള്ള രണ്ടു വഴികളും, വ്യക്തമായിട്ടല്ലെങ്കിൽപ്പോലും ഈ. വി. തുറന്നിടുകയുംചെയ്തു. ഒന്നു്, നമ്മുടെ ഇതിഹാസങ്ങളിൽനിന്നു് കഥാംശം സ്വീകരിച്ചുകൊണ്ടുള്ള ഒരു നാടകം അദ്ദേഹം രചിച്ചു എന്നുള്ളതാണു്—രാമരാജാഭിഷേകം. മറ്റൊന്നു് ഫാഴ്സ് എന്ന ഇനത്തിൽനിന്നും മാറിനിന്നു് കുറേക്കൂടി ഗൗരവപൂർണ്ണമായ ഒരു ഇതിവൃത്തത്തെ ആഖ്യാനംചെയ്യുന്ന 'വിവാഹക്കമ്മട്ടം' എന്ന ഒരു ലക്ഷണയുക്തമായ കോമഡിയും അദ്ദേഹം രചിച്ചു.

ഈ ഘട്ടത്തിൽ ബംഗാളിസാഹിത്യത്തിലും മററും പ്രചാരത്തിലിരുന്ന ദ്വിജേന്ദ്രലാൽ റായിയുടേയും മററും നാടകങ്ങൾ നമ്മുടെ നാടകകൃത്തുക്കൾക്കു് പരോക്ഷമായിട്ടെങ്കിലും മാർഗ്ഗനിർദ്ദേശം നല്കിയിട്ടുണ്ടാവണം. പുരാണകഥകളേയും ചരിത്രകഥകളേയും (തിരുവിതാംകൂർ ചരിത്രമല്ല; ഇന്ത്യാചരിത്രം തന്നെ) ആധാരമാക്കിയുള്ള നാടകങ്ങൾ പലതും ഉടലെടുക്കുന്നതായി നമുക്കു് കാണാം. മററു രണ്ടു പ്രത്യേകതകൾകൂടി ഈ അവസരത്തിൽ നാം ശ്രദ്ധിക്കേണ്ടതായിട്ടാണിരിക്കുന്നതു്. അക്കാലത്തു് പ്രഹസനങ്ങൾക്കപ്പുറം നമ്മുടെ ഗദ്യനാടകലോകത്തുണ്ടായ കൃതികളെല്ലാംതന്നെ ഒരു സൂക്ഷ്മപരിശോധനയിൽ മെലോഡ്രാമ എന്ന വിഭാഗത്തിൽപ്പെടുന്ന കൃതികളായിരുന്നെന്നു കാണാം. മറെറാരു പ്രത്യേകത അന്നത്തെ പ്രൊഫഷണൽസ്റ്റേജ് അക്കാലത്തു കൂടുതൽ ശക്തിസമ്പന്നമായിരുന്ന അമച്വർ സ്റ്റേജിനെ അനുകരിക്കുവാനും, അതിൽനിന്നും സമ്പത്തുകൾ കടംകൊള്ളുവാനും ആരംഭിച്ചു എന്നുള്ളതാണു്. ഈ. വി.യുടെ 'തിലോത്തമ'യും 'രാമരാജാഭിഷേക'വും അങ്ങനെ പ്രൊഫഷണൽ നടീനടന്മാർ പലയിടത്തും സംഗീതനാടകങ്ങളാക്കി അഭിനയിച്ചുപോരികയും ചെയ്തു.

നിശ്ചിതമായ കാലഗണനകൂടാതെ പറഞ്ഞാൽപ്പോലും ഈ ഘട്ടത്തിൻെറ ഒരു പരിവർത്തനഘട്ടത്തിലാണു് ശ്രീ കൈനിക്കര

പത്മനാഭപിള്ളയുടെ 'വേലുത്തമ്പിദളവ'യും 'കാൽവരിയിലെ കല്പപാദപ'വും നില്ക്കുന്നു. രണ്ടും വളരെക്കൂടുതൽ കേരളക്കരയിൽ അര ങ്ങേറപ്പെട്ടുപോന്നവയാണ്. ഒന്ന്, കററമററ ഒരു മെലോഡ്രാമായും, മറ്റേത്, നല്ല ഒരു പ്ര ഹസനവുമായിരുന്നു. ആ കാലഘട്ടത്തിലെ അമച്വർ നാടകവേദിയെ വളരെക്കാലത്തേ ക്കു സ്വാധീനിച്ചവയാണ് ആ രണ്ടു നാടക ങ്ങളും.

## കാൽവരിയിലെ കല്പപാദപം മുതൽ ഭഗ്നഭവനം വരെ

കാൽവരിയിലെ കല്പപാദപം നമ്മുടെ അമച്വർ നാടകവേദിയെ മാത്രമല്ല സ്വാധീ നിച്ചതു്. ഒരു പ്രൊഫഷനൽ നാടകത്തേ പ്പോലെ നാടൊട്ടുക്കു് പലയിടങ്ങളിൽ അതു് അഭിനയിക്കപ്പെട്ടുപോന്നു. കേരളത്തിൽ അ ങ്ങോളമിങ്ങോളം ഒരു നാടകത്തിന്നു്, അക്കാ ലത്തു് വിശേഷിച്ചും അഭിമാനിക്കാവുന്ന രംഗപ്രദർശനം കാൽവരിക്കു ലഭിച്ചു. പ്രൊഫഷനൽ നാടകം ഈ മാററം മനസ്സി ലാക്കുകയും തങ്ങളുടെ കളിക്കളവും അതിനനു സരിച്ചു പരിഷ്കരിക്കുകയും ചെയ്തു. യാചകി മുതൽ തിക്കുറിശ്ശി സുകുമാരൻനായരുടെ സം ഗീതനാടകങ്ങൾവരെയുള്ള അവയുടെ ചരി ത്രംതന്നെ അതിന്നു് സാക്ഷ്യംവഹിക്കുന്നുണ്ടു്. മിന്നൽപ്രണയത്തിന്റെ പിൻതുടർച്ചയായി എൻ. പി. തന്നെ കുറെ നാടകങ്ങൾ എഴുതി. അദ്ദേഹത്തിന്റെ ആ പ്രഹസനസമ്പ്രദായ ത്തെ അനുകരിക്കുവാനും പല നാടകകൃത്തു ക്കളും മുന്നോട്ടുവന്നു.

പൗരാണിക കഥാസന്ദർഭങ്ങളെ കേവല മായി നാടകീകരിക്കുക എന്നതിനപ്പുറം, അവ യിൽനിന്നു് പുതിയ അർത്ഥങ്ങളും വ്യാഖ്യാന ങ്ങളും അഭിവ്യഞ്ജിച്ചുവരുന്ന വിധം നാടക ങ്ങൾ രചിക്കുവാൻ ഉള്ള പരിശ്രമവും ആരം ഭിക്കുന്നതായി നാം കാണുന്നു. ഹരിശ്ചന്ദ്രൻ, മോഹവും മുക്തിയും തുടങ്ങിയ കൈനി ക്കര കുമാരപിള്ളയുടെ നാടകങ്ങൾ ഇതിനു തെളിവാണു്.

മെലോഡ്രാമക്കു് ഏററവും പററിയ കഥാ വസ്തു ചരിത്രത്തിലെ വീരപുരുഷന്മാരുടെ കഥകളായതുകൊണ്ടുതന്നെയാവണം, കേരള ചരിത്രത്തിലേയും ഭാരതചരിത്രത്തിലേയും വീരോജ്ജ്വലമായ ഒട്ടനേകം സന്ദർഭങ്ങളും അവയുടെ വീരകഥാപുരുഷന്മാരും നാടക ത്തിനു് വിഷയമായിട്ടുണ്ടു്. വേലുത്തമ്പിയും, ഇരവിക്കുട്ടിപ്പിള്ളയും, രാജാകേശവദാസനും എല്ലാം ഇങ്ങനെ നാടകനായകന്മാരായിത്തീ ർന്നിട്ടുണ്ടു്. കൈനിക്കര പത്മനാഭപിള്ള, വി. നീലകണ്ഠപ്പിള്ള, കപ്പന കൃഷ്ണമേനോൻ തുടങ്ങിയവരെല്ലാം ഇത്തരം നാടകങ്ങളെഴുതി യിട്ടുണ്ടു്.

സംഗീതനാടകങ്ങളുടെ സാർവ്വത്രികപ്രചാ രം മലയാളത്തിൽ ഒരു നാടകവേദിയുണ്ടെ ന്ന ബോധം നമ്മുടെ സഹൃദയന്മാരിൽ വള ർത്തി. ഇബ്സനും ഇബ്സനിസവും മല യാളനാടകകാരന്മാരെ ആകർഷിച്ചു. ആധു നിക വിശ്വനാടകത്തിന്റെ സ്രഷ്ടാക്കളായി പലരെ പണ്ഡിതന്മാരും കണക്കാക്കുന്ന നാ ടകലോകത്തിലെ രണ്ടു രാജശില്പികളാണു് സ്ട്രീൻബർഗ്ഗും ഇബ്സനും. ആധുനിക നാടകം ഇബ്സനേക്കാൾ കൂടുതൽ അനുഗമി ക്കാൻ ശ്രമിച്ചിട്ടുള്ളതു് സ്ട്രീൻബർഗ്ഗിന്റെ മാർഗ്ഗമാണു് എന്ന ഒരു മതംതന്നെ നിലവിലു ണ്ടു്. പക്ഷേ, നമ്മുടെ എഴുത്തുകാരെസ്സംബ ന്ധിച്ചിടത്തോളം, ഇബ്സനും അദ്ദേഹത്തി ന്റെ 'സുഘടിതനാടകം' (Well made play) എ ന്ന സങ്കല്പവും ആണു കൂടുതൽ ആകർഷകമായി അക്കാലത്തു തോന്നിയതു്. അതിനും കാരണ ങ്ങളുണ്ടു്. ഇബ്സന്റെ നാടകസമൂഹത്തിൽ തന്നെ നമ്മെ കൂടുതൽ ആകർഷിച്ച കൃതികൾ പ്രതീകപ്രധാനങ്ങളായ പില്ക്കാല നാടകങ്ങ ളല്ല, ആശയപ്രധാനങ്ങളായ ആദ്യകാല കൃതികൾ ആയിരുന്നു എന്നു കാണുമ്പോഴാ ണു് ആ കാരണങ്ങൾ മനസ്സിൽ കൂടുതൽ തെ ളിയുന്നതു്. ഇബ്സനിസം അന്നുവരെ നില നിന്നിരുന്ന നാടകസങ്കേതങ്ങളോടുള്ള പര സ്യമായ ഒരു വെല്ലുവിളി എന്ന നിലയിലാ ണ കടന്നുവന്നതു്. മലയാളസാഹിത്യത്തിൽ അതിഭാവുകത്വത്തിന്റേയും അർത്ഥമററ, ആഭാ സച്ചുവയുള്ള, വിലകുറഞ്ഞ ഫലിതത്തിന്റേ യും കേളീരംഗമായി നാടകവേദി അധഃപതി ച്ചുവരുന്ന കാലമായിരുന്നു അതു്. ഇവിടെ യും വേണ്ടിയിരുന്നതു് പഴയ സങ്കല്പങ്ങളേയും സങ്കേതങ്ങളേയും വിപ്ലവാത്മകമായി പൊളി ച്ചെഴുതുക എന്നതായിരുന്നു. അതിനു തുനി ഞ്ഞ എഴുത്തുകാരുടെ മുന്നിൽ ഇബ്സന്റെ മാതൃക കൂടുതൽ ശക്തമായ ഒരു ആയുധമായി അനുഭവപ്പെട്ടിട്ടുണ്ടാകണം.

ഇബ്സനിസ്റ്റ്സാങ്കേതികമാർഗ്ഗത്തിൽപ്പെട്ട താണെന്നു് പൂർണ്ണമായി പറയാൻ നിവൃത്തി യില്ലാത്ത കെ. രാമകൃഷ്ണപിള്ളയുടെ 'തപ്ത ബാഷ്പം' ഈ ഒരു ഘട്ടത്തിലാണു് ഉടലെടുക്കു ന്നതു്. സമുദായത്തിന്റെ അടിത്തട്ടിലേക്കു ചെല്ലുമ്പോൾ കാണുന്ന മാലിന്യങ്ങളെ യഥാ

തഥമായി ചിത്രീകരിക്കുവാൻ തപ്തബാഷ്പ കർത്താവിനു സാധിച്ചു. ആത്മഗതം തുടങ്ങിയ സാങ്കേതികമാർഗ്ഗങ്ങൾ അവലംബിച്ചിട്ടുള്ള ആ കൃതി ഇബ്സന്റെ കൃതികളിൽ കാണുന്ന രചനാപ്രക്രിയകൾ ഒന്നും വെളിപ്പെടുത്തുന്നില്ല. എങ്കിലും ഒരു സാമൂഹികപരിവർത്തനത്തിനുവേണ്ടിയുള്ള നിശിതമായ ആയുധമായി നാടകത്തെ ഉപയോഗിക്കുവാനും ജീവിതത്തിന്റെ ഉപരിപ്ലവചിത്രീകരണത്തിനടിയിലേക്ക് ഊളിയിട്ടു ചെന്ന്, അവിടെക്കാണുന്ന ചില സത്യങ്ങളേയും പ്രതിഭാസങ്ങളേയും ആവിഷ്കരിക്കുവാനും ഉള്ള പ്രചോദനം ഇബ്സനിസം നമുക്കു നല്കിയിട്ടുണ്ട് എന്നുള്ളതിനുള്ള ആദ്യത്തെ തെളിവ് 'തപ്തബാഷ്പം' ആണെന്നുതോന്നുന്നു. അതോടൊപ്പം, എ. ബാലകൃഷ്ണപിള്ളയുടെ 'പ്രേതങ്ങൾ' തർജ്ജമയും, ഇടപ്പള്ളി സി. നാരായണപിള്ളയുടെ 'മുല്ലയ്ക്കൽ ഭവന'വും പുറത്തുവന്നു. മലയാളസാഹിത്യത്തിൽ ഇന്നും നിലനിന്നുപോരുന്ന ഇബ്സനിസത്തിന്റെ സ്വാധീനം അങ്ങനെ ഉദ്ഘാടനം ചെയ്യപ്പെട്ടു.

## ഭഗ്നഭവനത്തിനുശേഷം

"ഇരട്ടനൂലിട്ട് ഇതിവൃത്തം നെയ്തെടുക്കുന്ന മുൻപതിവ് ഏകാഗ്രതയ്ക്കു വിഘ്നമുണ്ടാക്കുന്നതിനാൽ ഏകസൂത്രം മാത്രമുള്ള ഇതിവൃത്തങ്ങൾ സ്വീകരിക്കുക, വ്യഥാസ്ഥൂലതയ്ക്ക് ഇടംകൊടുക്കാതിരിക്കാൻവേണ്ടി രംഗസംഖ്യ വെട്ടിച്ചുരുക്കുക, അങ്ങനെ എണ്ണത്തിൽ കുറഞ്ഞ സന്ദർഭങ്ങളെ ആകാവുന്നിടത്തോളം ഭാവസാന്ദ്രങ്ങളും സംഘട്ടനോജ്ജ്വലങ്ങളുമാക്കുക, ഒതുക്കവും മുറുക്കവും ഉള്ള കഥാശരീരത്തിന് ഉചിതമായി പാത്രങ്ങളെ കുറയ്ക്കുക, ദീർഘപ്രസംഗങ്ങളും വിവരണങ്ങളും ഭാവരഹിതമായ വസ്തുസ്ഥിതികഥനങ്ങളും ആത്മഗതം തുടങ്ങിയ അസ്വാഭാവികതകളും ഒഴിവാക്കുക" എന്നീ മാററങ്ങൾ സ്വീകരിച്ചുകൊണ്ട് എൻ. കൃഷ്ണപിള്ള മലയാളനാടകത്തിൽ അത്യന്തം ശ്രദ്ധേയമായ ഒരു പരിവർത്തനത്തിനു കളമൊരുക്കി. 'ഭഗ്നഭവനം'മുതൽ 'അഴിമുഖത്തേക്ക്' എന്ന നാടകംവരെയുള്ള അദ്ദേഹത്തിന്റെ കൃതികളിലെല്ലാം ആ ലക്ഷ്യപ്രാപ്തിക്കുവേണ്ടിയുള്ള ദൃഢവും വിജയകരവും ആയ പരിശ്രമം നാം കാണുന്നു. മലയാളത്തിൽ മററൊരു നാടകകൃത്തിന്റെ കാര്യത്തിലും കാണുവാനാവാത്തവിധം നാടകരചനയിൽ അനുക്രമമായ പുരോഗതി കാട്ടുവാനും, അതിലൂടെ സുശക്തമായ ഒരു പ്രസ്ഥാനം നമ്മുടെ നാടകത്തിൽ പ്രതിഷ്ഠിക്കുവാനും എൻ. കൃഷ്ണപിള്ളയ്ക്കു കഴിഞ്ഞു.

ഇബ്സനിസത്തിന്റെ ആവിർഭാവം ആ മാർഗ്ഗത്തെ മാത്രമല്ല നമ്മുടെ നാടകകാരന്മാരുടെ മുന്നിൽ തുറന്നിട്ടുകൊടുത്തത്. പാശ്ചാത്യസാഹിത്യത്തിൽ അതോടൊത്തും അതിനുശേഷവും ആവിർഭവിച്ച നാടകങ്ങളുടെ എല്ലാം പരോക്ഷമായ സ്വാധീനം നമ്മുടെ നാടകലോകത്ത് പ്രത്യക്ഷമായി. പ്രഹസനങ്ങളുടെ നിലവിട്ടുള്ള കോമഡികളും ജീവചരിത്രനാടകങ്ങളും, സമൂഹത്തിലെ തീക്ഷ്ണപ്രശ്നങ്ങളെ ആവിഷ്കരിക്കുന്ന സഗൗരവനാടകങ്ങളും, സ്പഷ്ടമായ സാമൂഹികപരിവർത്തനത്തിനുവേണ്ടി വാദിക്കുന്ന പ്രചരണനാടകങ്ങളും ധാരാളമായുടലെടുക്കുന്ന ഒരു കാലഘട്ടമാണത്. കെ. ദാമോദരന്റെ 'പാട്ടബാക്കി' എന്ന നാടകം കേരളക്കരയിൽ, വിശിഷ്യ മലബാറിൽ, ഒട്ടനേകം സ്ഥലങ്ങളിൽ അഭിനയിക്കപ്പെട്ടത് ഈയവസരത്തിലായിരുന്നെന്ന് ഓർക്കണം. അതേത്തുടർന്നു മലയാളനാടകത്തെ സ്വസംഭാവനകൾകൊണ്ടു സമ്പന്നമാക്കിയ നായന്മാരായ സാഹിത്യകാരന്മാരുടെ സംഭാവനകൾ ഒട്ടും അപ്രധാനമല്ലാത്ത ഒരു സ്ഥാനം വഹിക്കുന്നവയാണ്.

നാഗവള്ളി—പൊലിഞ്ഞ ദീപം

ഇടശ്ശേരി—കൂട്ടുകൃഷി

പി. സി. കുട്ടിക്കൃഷ്ണൻ (ഉറൂബ്)—മണ്ണും പെണ്ണും, തീകൊണ്ട് കളിക്കരുത്

എം. ഗോവിന്ദൻ—നീ മനുഷ്യനെ കൊല്ലരുത്, ചെകുത്താനും മനുഷ്യനും

പി. കേശവദേവ്—നാടകകൃത്ത്, ചെകുത്താനും കടലിനും ഇടയിൽ, തസ്കരസംഘം, ചൈനാവേ, തറവാട്ട് തുടങ്ങിയവ

സി. എൻ. ശ്രീകണ്ഠൻനായർ—നഷ്ടക്കച്ചവടം, കാഞ്ചനസീത, ആ കനി തിന്നരുത് ഇത്യാദി

തിക്കോടിയൻ—ജീവിതം, പ്രസവിക്കാത്ത അമ്മ, നിരാഹാരസമരം

വീരൻ—തുവലും തുമ്പയും

(ലേഖകനായ ജി. ശങ്കരപ്പിള്ളയും ഇന്നത്തെ മലയാളനാടകകൃത്തുക്കളിൽ ഗണനീയനാണ്. അദ്ദേഹത്തിന്റെ നാടകങ്ങളിൽ റെയിൽപാളങ്ങൾ, സ്നേഹദൂതൻ, വിലങ്ങും വീണയും, എരിഞ്ഞടങ്ങുന്ന പകൽ, വിവാഹം സ്വർഗ്ഗത്തിൽ നടക്കുന്നു, ഇടാൻ മറന്ന ഇഴ, ശരശയനം എന്നിവ ഉൾപ്പെടുന്നു.)

ഇതു പൂർണ്ണമായ ഒരു പട്ടികയല്ല; ഈ എഴുത്തുകാരുടെതന്നെ മുഴുവൻ കൃതികൾ ഉൾക്കൊ

ള്ളുന്ന ഒരു പട്ടികയുമല്ല. എങ്കിലും ഇവിടെ പേർ പറയപ്പെട്ട എഴുത്തുകാരും അവരുടെ കൃതികളും ആധുനികമലയാളനാടകത്തിലെ സമ്പത്തുകളാണെന്നുള്ളത് നിർവ്വിവാദമത്രെ.

സംഗീതനാടകപ്രസ്ഥാനവും ഈ ഒരു പ്രത്യേക കാലയളവിൽ, അമച്വർ പ്രസ്ഥാനത്തിലുണ്ടായ നവോത്ഥാനത്തെ ബോധപൂർവ്വമല്ലെങ്കിൽക്കൂടിയും പകർത്തിയിട്ടുണ്ട്. യാചകിക്കും തിക്കുറിശ്ശിയുടെ നാടകങ്ങൾക്കുംശേഷം മലയാളതൊഴിൽനാടകവേദിയിലേക്ക് ഒരു പരിവർത്തനപ്രഭയുമായി കടന്നുവന്നവരാണല്ലൊ തോപ്പിൽ ഭാസിയും അദ്ദേഹത്തിൻെറ നേതൃത്വത്തിലുള്ള കെ. പി. എ. സി.യും. ആ നാടകസംഘത്തിൻെറ വരവോടുകൂടി ഒട്ടധികം പുതിയ പ്രൊഫഷനൽ സംഘങ്ങൾ ആ വഴിയിലുദയംകൊള്ളുകയുമുണ്ടായി. തോപ്പിൽ ഭാസിയുടെ കൃതികളിലെല്ലാംതന്നെ അതിൻെറ അവതരണസമ്പ്രദായത്തിൽപ്പോലും നമുക്ക് നവമായി ഈ ഘട്ടത്തിലുണ്ടായ മാററങ്ങളുടെ പ്രതിധ്വനി അനുഭവപ്പെടുന്നുണ്ട്. തോപ്പിൽ ഭാസി, വൈക്കം ചന്ദ്രശേഖരൻനായർ തുടങ്ങിയ ചില നാടകകൃത്തുക്കൾ പ്രൊഫഷനൽവേദിയിലെ മാററങ്ങളുടെ രംഗവേദിയിൽ പ്രത്യക്ഷപ്പെട്ടുകഴിഞ്ഞിരിക്കുന്നു.

പരീക്ഷണങ്ങളുടെ യുഗമാണല്ലൊ ഇതു്. സാഹിത്യത്തിൻേറയും കലയുടേയും വിശാലമണ്ഡലത്തിൽത്തന്നെ പല പരീക്ഷണങ്ങളും നടന്നുപോരുന്നുണ്ട്. വിശ്വനാടകത്തിലെ അത്തരം ഉദ്യമങ്ങളിൽനിന്നും ചൂട്ടുൾക്കൊണ്ട് മലയാളത്തിലും നാടകരചനയിലും രംഗപ്രസാധനത്തിലും പരീക്ഷണങ്ങൾ നടന്നുപോരുന്നു. 'ഭഗ്നഭവന'കാലഘട്ടത്തിലെ സുധീരമായ ഒരു പരീക്ഷണം എന്നു് എണ്ണാവുന്ന കൃതിയാണ് മലയാളത്തിലെ ഏക എക്സ്പ്രഷനിസ്ററു് കൃതി എന്നു് പറയാവുന്ന പുളിമാനയുടെ 'സമത്വവാദി'. നാടകാവതരണത്തിലാണെങ്കിൽ രചനയിലും അഭിനയസമ്പ്രദായത്തിലും ആവിഷ്കരണത്തിലും പുതുമയൊന്നും കാട്ടാത്ത കലാനിലയം 'സ്ഥിരം നാടകവേദി' എന്ന ഒരു പരീക്ഷണം ഏതാണ്ടു വിജയകരമായി നിർവ്വഹിച്ചുപോരുന്നതായും നാം കാണുന്നു.

## അഭിനയത്തിൻെറ രംഗത്തു്

നാടകസാഹിത്യത്തിൻെറ ചരിത്രവും അതിൽ വിശിഷ്ടമായ സംഭാവനകൾ ചെയ്തവരുടെ പേരുവിവരവും ഏതാണ്ടൊക്കെ കണ്ടുപിടിക്കുവാൻ ഇന്നു കഴിയും—നമുക്കൊരു സുഘടിതമായ നാടകസാഹിത്യചരിത്രം ഇന്നില്ലെന്നിരുന്നാലും. പക്ഷേ, അതിനേക്കാളേറെ ദയനീയമാണ് നാടകത്തിൻെറ മററു ഘടകങ്ങളെ സംബന്ധിച്ചിടത്തോളമുള്ള ഘട്ടം. നാടകാഭിനയത്തെപ്പററിയോ, അഭിനേതാക്കളെപ്പററിയോ, നാടകസംഘങ്ങളുടെ പ്രവർത്തനത്തെപ്പററിയോ, നമുക്കിന്നു് ഒരു ചരിത്രം എഴുതുവാനുള്ള ആധികാരികമായ രേഖകൾ ഒന്നുമില്ല. ചില കാര്യങ്ങളുണ്ടെങ്കിൽത്തന്നെ അതു് ഇന്നു് വാർദ്ധക്യം പ്രാപിച്ചുകഴിഞ്ഞിരിക്കുന്ന ഒരു തലമുറയുടെ സ്മരണയിൽ അവ്യക്തമായി നിഴലിക്കുന്ന ചില ചില്ലറ വസ്തുതകൾ മാത്രമാണ്. അതുകൊണ്ടു തന്നെ സാഹിത്യത്തെപ്പററി പറയാവുന്നത്ര തെളിവുകളോടെ അഭിനേതാക്കളായ കലാകാരന്മാരെപ്പററി പറയുവാനും ഞെരുക്കമാണ്. മലയാളനാടകരംഗത്തെ നായർ അഭിനേതാക്കളെക്കുറിച്ചു ചിന്തിക്കുമ്പോൾ ആദ്യകാലനടന്മാരായ പാലക്കാട്ട് ഇട്ടിരാരപ്പൻ നായർ, കുയിൽനാദം വേലുനായർ, ചേർത്തല ഹരിശ്ചന്ദ്രൻ നീലകണ്ഠപ്പണിക്കർ, കൊല്ലം നാരായണപിള്ള (തിരുവട്ടാർ), തിരുവനന്തപുരം ഗിഞ്ചിൻ നാണുക്കുട്ടൻനായർ, തിരുവാമ്പാടി പാച്ചുപിള്ള, പരവൂർ ശങ്കരപ്പിള്ള (ബഫൂൺ), ആററിങ്ങൽ നാണുപിള്ള തുടങ്ങിയവരുടെ പേരുകളാണ് ഓർമ്മയിൽ വരുന്നതു്.

തിരുവനന്തപുരത്തു് പാരമ്പര്യം അവകാശപ്പെടാവുന്ന ഒരു നാടകാഭിനയപ്രസ്ഥാനമുണ്ട്. നാടകം തൊഴിലായി സ്വീകരിക്കാത്ത അഭ്യസ്തവിദ്യന്മാരായ നടന്മാർ സി. വി.യുടെ പ്രഹസനങ്ങൾ മുതൽ സി. എൻ. ശ്രീകണ്ഠൻ നായരുടെ കാഞ്ചനസീത വരെ അരങ്ങേറിപ്പോരുന്നുണ്ട്. സി. ഐ. പരമേശ്വരൻപിള്ള, കൈനിക്കര സഹോദരന്മാർ, കെ. വി. നീലകണ്ഠൻനായർ, പി. കെ. വിക്രമൻനായർ, ടി. ആർ. സുകുമാരൻനായർ, വീരരാഘവൻനായർ, ടി. എൻ. ഗോപിനാഥൻനായർ, അടൂർ ഭാസി, പട്ടം സരസ്വതിയമ്മ, മാവേലിക്കര പൊന്നമ്മ തുടങ്ങി ഒട്ടനേകം നടീനടന്മാർ മുൻപു് അതേപോലൊരു തലമുറ തങ്ങൾക്കു വഴി വെട്ടിയൊരുക്കിക്കൊടുത്തതു പോലെതന്നെ പ്രതിഭയിലും, കാര്യശേഷിയിലും മനോധർമ്മത്തിലും മോശമല്ലാത്ത ഒരിളംതലമുറയേയും സൃഷ്ടിച്ചഭ്യസിപ്പിച്ചുപോന്നിട്ടുണ്ട്. കോഴിക്കോട്ടും വർഷങ്ങൾക്കു മുൻപു മുതൽതന്നെ അഭ്യസ്തവിദ്യരുടേതായ നാടകാ

ഭിനയസംഘങ്ങൾ പ്രവർത്തിച്ചുപോന്നിരുന്നു. എം. പി. ശിവദാസമേനോൻ, പി. സി. കുട്ടികൃഷ്ണൻ, ഇടശ്ശേരി ഗോവിന്ദൻനായർ എന്നിവരുടെയെല്ലാം ഉത്സാഹത്തിൽ അവിടെ നാടകാഭിനയങ്ങൾ നടന്നുവന്നിരുന്നു. നേരത്തേതന്നെ സൂചിപ്പിച്ച തൊഴിൽനാടകസംഘങ്ങളുടെ പ്രചാരത്തോടുകൂടി ആ രംഗത്തും പരിചയസമ്പന്നന്മാരായ നടീനടന്മാർ പലരും ഉണ്ടായി.

ഈ അവസരത്തിൽ പ്രത്യേകം എടുത്തുപറയേണ്ട ഒരു നാമമുണ്ട്. അത് ഈയിടെ അന്തരിച്ച പി. കെ. വിക്രമൻനായരുടേതാണ്. ഈ കാലഘട്ടത്തിലെ നാടകരചന, അഭിനയം, രംഗപ്രസാധനം എന്നീ മൂന്നു മണ്ഡലങ്ങളിലും നടന്നുവന്ന പ്രവർത്തനങ്ങളെ സമന്വയിപ്പാൻ കഴിഞ്ഞ ഒരാളാണദ്ദേഹം. വിശ്വനാടകത്തെപ്പററി ആധികാരികമായി സംസാരിക്കുവാൻ കഴിവുണ്ടായിരുന്ന അപൂർവ്വം മലയാളികളിൽ ഒരാളെന്നതിനു പുറമെ, അഭിനയകലയിൽ തന്റേതായ ഒരു 'സ്കൂൾ' നിലനിർത്താൻ തക്ക പ്രഗത്ഭനുമായിരുന്നു വിക്രമൻനായർ. നാടകാവതരണത്തിൽ അദ്ദേഹത്തിനുണ്ടായിരുന്ന അഭിവാഞ്ഛ ആദ്യന്തം ശ്ലാഘനീയവുമായിരുന്നു. കേരളത്തിന്റെ വടക്കും തെക്കും ഉള്ള നാടകാഭിനയങ്ങളിലും പ്രൊഫഷണൽ നാടകവേദിയിലെ നടന്മാരുടെ ശിക്ഷണത്തിലും, വിക്രമൻനായരുടെ പ്രേരണയും ശിക്ഷണവും എത്രമാത്രമായിരുന്നു എന്നതു നമ്മുടെ നാടകചരിത്രമെഴുതുന്ന ഒരാൾ സവിശേഷമായി രേഖപ്പെടുത്തുന്ന ഒരു വസ്തുതയാണ്.

മലയാളനാടകം ജനിച്ചതും വളർന്നതും ഒരു ചുരുങ്ങിയ കാലയളവിലാണ്. പക്ഷേ, വിശ്വനാടകത്തിന്റെ മിക്കവാറും എല്ലാ പരീക്ഷണങ്ങളുടേയും നിഴലാട്ടമെങ്കിലും അതിലുണ്ടായിട്ടുണ്ടെന്നുള്ളതു് അഭിമാനാവഹമാണ്. എങ്കിലും സർഗ്ഗശക്തികൊണ്ടു നമ്മെ മുഴുവൻ വിഭ്രമംകൊള്ളിക്കുന്ന ഒരു നാടകകൃത്തും, അഭിനയകലയുടെ കാഞ്ചനശൃംഗം കണ്ടെത്താൻ സമർത്ഥമായ ഒരഭിനേതൃസംഘവും ഇനിയും നമുക്കുണ്ടാകേണ്ടിയിരിക്കുന്നു. അചിരേണ അവയും ഉണ്ടാകുമെന്നു നമുക്ക് ആശിക്കാം.

—ജി. ശങ്കരപ്പിള്ള

# നായന്മാരും സ്വാതന്ത്ര്യസമരവും

വിദേശാധിപത്യത്തിൽനിന്നു മോചനം നേടാനായി, ഇന്ത്യയിൽ പൊതുവേയും കേരളത്തിൽ പ്രത്യേകിച്ചും നടന്നിട്ടുള്ള സമരങ്ങളിൽ, നായന്മാർ ഒരു പ്രധാനപങ്കു വഹിച്ചിട്ടുണ്ട്. കേരളത്തെ പ്രത്യേകമായെടുത്താൽ, സ്വാതന്ത്ര്യസമരത്തിൽ മറേറതു സമുദായക്കാക്കുള്ളതിലുമധികം പങ്ക് നായർസമുദായാംഗങ്ങൾക്കുണ്ടായിരുന്നുവെന്ന് കാണാൻ കഴിയും.

ഇന്ത്യയിലെ ഒന്നാമത്തെ സ്വാതന്ത്ര്യസമരമെന്നു വിശേഷിപ്പിക്കപ്പെടുന്ന 1857-ലെ ശിപായിലഹളയ്ക്ക് അരനൂററാണ്ടിനു മുമ്പുതന്നെ വിദേശകോയ്മയ്ക്കെതിരായി മൂന്നു സമരങ്ങൾ നടന്ന പ്രദേശമാണു കേരളം. 1797 മുതൽ 1805 വരെ മലബാറിൽ ബ്രിട്ടീഷ്മേധാവിത്വത്തിനെതിരേ കോട്ടയം വീരകേരളവർമ്മ (പഴശ്ശിരാജാവ്) നടത്തിയ ധീരസമരം 1805 നവംബർ 30-ാംതീയതിയിലെ അദ്ദേഹത്തിന്റെ ആത്മാഹുതിയിലവസാനിച്ചു. 1805 മുതൽ 1809 വരെ തിരുവിതാംകൂറിൽ വേലുത്തമ്പിദളവാ ബ്രിട്ടീഷുകാർക്കെതിരേ നടത്തിയ സമരവും അദ്ദേഹത്തിന്റെ ആത്മബലിയിൽ പര്യവസാനിച്ചു. കൊച്ചിയിൽ പാലിയത്തച്ചന്റെയും വൈക്കം പത്മനാഭപിള്ളയുടെയും നേതൃത്വത്തിൽ 1808 ഡിസംബറിലും 1809 ജനുവരിയിലുമായി നടന്നതും 'നായന്മാരുടെ ലഹള' എന്ന പേരിലറിയപ്പെട്ടിരുന്നതുമായ കലാപവും അടിച്ചമർത്തപ്പെട്ടു. ശിപായിലഹളയെപ്പോലെതന്നെ പരാജയപ്പെട്ടുപോയ ഈ മൂന്നു സമരങ്ങളിലും ധീരരായ അനേകം നായന്മാർ പങ്കെടുക്കയും ജീവൻ ബലിയർപ്പിക്കയും ചെയ്തിട്ടുണ്ട്.

പഴശ്ശിരാജാവിന്റെ വീരചരമം നടന്ന് 80 വർഷത്തിനു ശേഷമാണ്, പില്ക്കാലത്തെ സ്വാതന്ത്ര്യസമരത്തിനു നേതൃത്വം നൽകിയ ഇന്ത്യൻ നാഷണൽ കോൺഗ്രസ് (1885 ഡിസംബർമാസത്തിൽ) പിറവിയെടുത്തത്. ആദ്യഘട്ടത്തിൽ, തികച്ചും വ്യവസ്ഥാപിതമാർഗ്ഗത്തിൽ പ്രവർത്തിക്കുവാനാഗ്രഹിച്ചിരുന്ന മിതവാദികളുടെ ഒരു സംഘടനയായിരുന്നു കോൺഗ്രസ്. സമരമല്ല, സഹകരണമായിരുന്നു ആദ്യകാല കോൺഗ്രസ്നേതാക്കൾ സ്വീകരിച്ച മാർഗ്ഗം. ഇന്ത്യൻ രാഷ്ട്രീയരംഗത്ത് ഗാന്ധിജിയുടെ ആവിർഭാവംവരെ ഈ നില തുടരുകയും ചെയ്തു.

ഇന്ത്യൻ നാഷണൽ കോൺഗ്രസ് ഒരു സമരസംഘടനയാകുന്നതിനുമുമ്പുള്ള — ഗാന്ധിയൻ യുഗത്തിനു മുമ്പുള്ള—കാലഘട്ടത്തിൽ കോൺഗ്രസ്സുമായി ബന്ധപ്പെട്ടിരുന്ന കേരളീയരിൽ ഏതാണ്ടെല്ലാവരുംതന്നെ നായർസമുദായാംഗങ്ങളായിരുന്നുവെന്നു പറയാം. അക്കാലത്തു കോൺഗ്രസ് സമ്മേളനങ്ങളിൽ പങ്കെടുത്തിരുന്ന കേരളീയരിൽ സർ സി. ശങ്കരൻനായർ, ജി. പി. പിള്ള, വി. രൈരുനമ്പ്യാർ, സി. കുഞ്ഞിരാമമേനോൻ, സർ മന്നത്തു കൃഷ്ണൻനായർ, ഡോ: ടി. എം. നായർ, സി. കരുണാകരമേനോൻ, എസ്. കെ. നായർ, കെ. പി. അച്യുതമേനോൻ, കെ. യു. നാരായണമേനോൻ എന്നിവർ ഉൾപ്പെട്ടിരുന്നു. ഇവരിൽ, കേരളത്തിനും നായർസമുദായത്തിനും എന്നെന്നും അഭിമാനിക്കാൻ കഴിയുന്ന രണ്ടു വ്യക്തികളാണ് സി. ശങ്കരൻനായരും ജി. പി. പിള്ളയും. തികച്ചും വിഭിന്നമായ വ്യക്തിത്വത്തോടും സാഹചര്യങ്ങളോടും പ്രവർത്തനസമ്പ്രദായങ്ങളോടും കൂടിയവരായിരുന്നെങ്കിലും ഇവർ രണ്ടുപേരും അക്കാലത്തു കോൺഗ്രസ്സിന്റെ അഖിലേന്ത്യാനേതൃത്വത്തിലേക്ക് ഉയർന്നവരാണ്.

## ജി. പി. പിള്ള

കോൺഗ്രസ്സുമായി ബന്ധപ്പെട്ട ആദ്യത്തെ കേരളീയൻ എന്ന സവിശേഷബഹുമതിക്കർഹനായ ജി. പി. പിള്ള മരണംവരെയും ഉറച്ചൊരു കോൺഗ്രസ്സുകാരനായിരുന്നു. തിരുവനന്തപുരത്തെ ഒരു പാവപ്പെട്ട കുടുംബത്തിൽ

ജനിച്ചു വളൎന്നു് കഷ്ടപ്പെട്ടു പഠിച്ച ജി. പരമേശ്വരൻപിള്ള തിരുവിതാംകൂറിലെ ദിവാൻഭരണത്തിന്റെ അഴിമതികൾക്കെതിരായി പത്രപംക്തികളിലൂടെ ശബ്ദമുയൎത്തിയതുമൂലം കോളേജിൽനിന്നും സ്വസംസ്ഥാനത്തുനിന്നും ചെറുപ്പത്തിൽത്തന്നെ ബഹിഷ്കൃതനായൊരു സ്വാതന്ത്ര്യപ്രേമിയായിരുന്നു. ഒരു പൈപോലും കൈയിലില്ലാതെ മദ്രാസിലെത്തി പത്രങ്ങളിൽ ലേഖനങ്ങളെഴുതിക്കിട്ടിയ പ്രതിഫലംകൊണ്ടു ജീവിച്ചു് വിദ്യാഭ്യാസം പൂൎത്തിയാക്കിയശേഷം 'മദ്രാസ് സ്റ്റാൻഡാർഡി'ന്റെ പത്രാധിപരായിത്തീൎന്നു് അഖിലേന്ത്യാപ്രശസ്തി നേടിയ യുവാവായ ജി. പി. പിള്ളയ്ക്കു് കോൺഗ്രസ്സിന്റെ നേതൃത്വത്തിലേക്കുയരുവാൻ വളരെസമയമൊന്നും വേണ്ടിവന്നില്ല. 1889–ലെ ബോംബേ കോൺഗ്രസ് സമ്മേളനം മുതൽ എല്ലാ കോൺഗ്രസ് സമ്മേളനങ്ങളിലും പങ്കെടുത്തുവന്ന ജി. പി, 1894–ലും 1898–ലും കോൺഗ്രസ്സെക്രട്ടറിമാരിൽ ഒരാളായിരുന്നു. പില്ക്കാലത്തു ബാരിസ്റ്റർപരീക്ഷയ്ക്കു പഠിക്കാനായി ഇംഗ്ലണ്ടിൽ താമസിച്ചിരുന്നപ്പോൾ ഇന്ത്യൻ നാഷണൻ കോൺഗ്രസ്സിന്റെ ബ്രിട്ടീഷ് കമ്മററിയുടെ ആഭിമുഖ്യത്തിൽ അദ്ദേഹം ബ്രിട്ടനിലുടനീളം നടത്തിയ പ്രസംഗപര്യടനങ്ങളായിരുന്നു അദ്ദേഹത്തിന്റെ ആരോഗ്യത്തെ തകൎത്തുകളഞ്ഞതു്. ദക്ഷിണാഫ്രിക്കയിലെ ഇന്ത്യാക്കാരുടെ പ്രശ്നപരിഹാരത്തിലും മദ്യനിരോധനത്തിലും ഗാന്ധിജിക്കു മാൎഗ്ഗദൎശിയായിരുന്ന ജി. പി., അനീതിയേയും അധൎമ്മത്തേയും എവിടെ കണ്ടാലുമെതിൎത്തിരുന്നു. തിരുവിതാംകൂറിലെ ദുൎഭരണത്തിനെതിരേ അദ്ദേഹം നയിച്ച സമരങ്ങളും സുപ്രസിദ്ധമായ മലയാളിമെമ്മോറിയലും അവിസ്മരണീയങ്ങളാണല്ലോ. വളരെ എളിയനിലയിൽനിന്നു സ്വപ്രയത്നംകൊണ്ടു് ഇന്ത്യൻ രാഷ്ട്രീയനഭോമണ്ഡലത്തിൽ ഒരു കൊള്ളിമീൻകണക്കുയരുകയും കോൺഗ്രസ് നേതൃത്വത്തിലെ അതികായന്മാൎക്കു സമശീൎഷനായി പരിലസിക്കയും ചെയ്ത ആ ധീരദേശാഭിമാനിയുടെ ജീവിതം 40 വയസ്സു തികയും മുമ്പു് 1903 മേയ് 21-ാംതീയതി പൊലിഞ്ഞുപോയി. അധികാരസ്ഥരുടെ ഭീഷണികളെയും പ്രലോഭനങ്ങളെയും ഒന്നുപോലെ ചെറുത്തുനിന്നു് സകലതും സ്വന്തരാജ്യത്തിനൎപ്പിച്ച ആദൎശനിഷ്ഠനായ ജി. പി. പിള്ളയെപ്പോലുള്ള ദേശസേവകർ വളരെയൊന്നും ഈ കേരളക്കരയിൽ ഉണ്ടായിട്ടില്ല.

## സി. ശങ്കരൻനായർ

കോൺഗ്രസ്സിന്റെ ഇതേവരെയുള്ള ചരിത്രത്തിൽ പ്രസിഡന്റായിത്തീൎന്നിട്ടുള്ള ഏക മലയാളിയായ ചേററൂർ ശങ്കരൻനായർ, പൊതുരംഗത്തും ഔദ്യോഗികരംഗത്തും അക്കാലത്തു് ഇന്ത്യയിൽ ഒരിന്ത്യാക്കാരനു് ലഭിക്കുമായിരുന്ന ഏററവും ഉയൎന്ന പദവികൾ കരസ്ഥമാക്കിയ ഒരാളാണു്. സമ്പന്നമായ ഒരു കുടുംബത്തിൽ ജനിച്ചുവളൎന്നു് ഒന്നാംകിട അഭിഭാഷകനായിത്തീൎന്നശേഷം അഡ്വക്കേററ് ജനറൽ, ഹൈക്കോടതി ജഡ്ജി എന്നിങ്ങനെ പടിപടിയായുയൎന്നു് വൈസ്രോയിയുടെ എക്സിക്യൂട്ടീവ് കൗൺസിലംഗമായിത്തീൎന്ന ശങ്കരൻനായർ മിതവാദിയായൊരു രാജ്യതന്ത്രജ്ഞനും സഹകരണമനോഭാവക്കാരനുമായിരുന്നെങ്കിലും, ധീരനും നിൎഭയനും ആൎക്കും വഴങ്ങാത്തവനുമായിരുന്നു. വൈസ്രോയിയുടെ എക്സിക്യൂട്ടീവ് കൗൺസിലിലെ ഏക ഇന്ത്യൻ മെമ്പറായിരിക്കുമ്പോൾത്തന്നെ വൈസ്രോയിയോടും മററു കൗൺസിൽമെമ്പർമാരോടും ഏററുമുട്ടുവാനദ്ദേഹം മടികാണിച്ചില്ല. കോൺഗ്രസ്സിനെയും ഹോംറൂൾ ലീഗിനെയും മൎദ്ദിച്ചമൎത്തുകയെന്ന ഗവൺമെൻറുനയത്തെ എക്സിക്യൂട്ടീവ് കൗൺസിലംഗമായിരുന്നുകൊണ്ടുതന്നെ അദ്ദേഹം എതിൎത്തു. മൊണ്ടേഗു–ചെംസ്ഫോർഡ് ഭരണപരിഷ്കാരത്തെക്കുറിച്ചദ്ദേഹം ഭിന്നാഭിപ്രായക്കുറിപ്പെഴുതി. ജാലിയൻവാലാബാഗിലെ കൂട്ടക്കൊലയും പഞ്ചാബിലെ പട്ടാളനിയമവും, സമുന്നതമായ തന്റെ ഉദ്യോഗം രാജിവച്ചിറങ്ങിപ്പോകാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചു. എത്ര വലിയ ഉദ്യോഗം നൽകിയും തന്റെ രാജ്യസ്നേഹത്തെയും അഭിപ്രായസ്ഥൈര്യത്തെയും വിലയ്ക്കുവാങ്ങാൻ ബ്രിട്ടീഷുകാൎക്കു സാദ്ധ്യമല്ലെന്നദ്ദേഹം തെളിയിച്ചു. മാത്രമല്ല, ജാലിയൻവാലാബാഗ് കൂട്ടക്കൊലയെപ്പററി അന്വേഷണം നടത്താൻ ബ്രിട്ടീഷ് പാർലിമെൻറു നിയമിച്ച കമ്മററിമുമ്പാകെ തെളിവുകൊടുക്കാനദ്ദേഹം ഇംഗ്ലണ്ടിലേക്കു പോകുകകൂടിച്ചെയ്തു. ഉദ്യോഗം സ്വീകരിക്കുന്നതിനു മുമ്പു് മദ്രാസ് നിയമസഭയിലംഗമായിരുന്ന ശങ്കരൻനായർ 1897–ൽ മദ്രാസ് പ്രോവിൻഷ്യൽ കോൺഗ്രസ് കമ്മററിയുടെ പ്രസിഡണ്ടായിത്തീരുകയും അക്കൊല്ലംതന്നെ അമരാവതിയിൽ നടന്ന കോൺഗ്രസ്സിന്റെ 13–ാംസമ്മേളനത്തിൽ അദ്ധ്യക്ഷതവഹിക്കയും ചെയ്തിരുന്നു. ഒടുവിൽ ഗാന്ധിജിയുടെയും കോൺഗ്രസ്സിന്റെയും നയപരിപാടികളുമായി പൊരുത്തപ്പെ

ടാതെവന്നുവെങ്കിലും ശങ്കരൻനായരുടെ സ്വാതന്ത്ര്യബുദ്ധിയും രാജ്യസ്നേഹവും ധീരതയും എല്ലാവരാലും എന്നും ആദരിക്കപ്പെട്ടിട്ടുണ്ട്.

സി. ശങ്കരൻനായർ അദ്ധ്യക്ഷനായിരുന്ന കാലത്തു് കോൺഗ്രസ് ജനറൽസെക്രട്ടറിയായിരുന്ന മദ്രാസിലെ പ്രസിദ്ധ അഭിഭാഷകനായ വി. രൈരുനമ്പ്യാർ, പില്ക്കാലത്തെ അബ്രാഹ്മണപ്രസ്ഥാനത്തിനു ബീജാവാപം ചെയ്ത ഡോ. ടി. എം. നായർ, മദ്രാസിലെ 'ഹിന്ദു'വിന്റെ പ്രധാന പത്രാധിപരായിരുന്ന സി. കരുണാകരമേനോൻ എന്നിവർക്കും ആദ്യകാലത്തെ മിതവാദികളായ ദേശാഭിമാനികളുടെ മുന്നണിയിൽത്തന്നെ സ്ഥാനമുണ്ട്.

## കെ. പി. രാമൻമേനോൻ

മേൽ പ്രസ്താവിച്ചവരുടെയെല്ലാം താമസവും പ്രവർത്തനവും കേരളക്കരയ്ക്കു പുറത്തായിരുന്നതുകൊണ്ടു് കേരളത്തിൽ സംഘടിതമായ കോൺഗ്രസ് പ്രവർത്തനമാരംഭിക്കാൻ കാലം കുറേ കഴിയേണ്ടിവന്നു. ഈ നൂററാണ്ടിന്റെ രണ്ടാംദശകത്തിൽ കേരളത്തിൽ കോൺഗ്രസ് സംഘടന ഉടലെടുത്തപ്പോൾ അതിന്റെ മുന്നണിയിൽ കാണപ്പെട്ട ഒരു പ്രധാന വ്യക്തി കെ. പി. രാമൻമേനോനാണ്. കോഴിക്കോട്ടെ അഭിഭാഷകപ്രധാനിയായിരുന്ന അദ്ദേഹമായിരുന്നു കേരളക്കരയിൽ ആദ്യമായുണ്ടായ കോൺഗ്രസ്കമ്മററിയുടെ— മലബാർ ജില്ലാ കോൺഗ്രസ് കമ്മററിയുടെ— പ്രസിഡൻറു്. കോൺഗ്രസ്സിൽ അംഗമാകുന്നതുപോലും ഭരണാധികാരികളുടെ അപ്രീതിക്കു കാരണമാകുമായിരുന്ന അക്കാലത്തു്, ആദ്യത്തെ കോൺഗ്രസ്കമ്മററിയുടെ പ്രസിഡണ്ടുസ്ഥാനമേറെറടുക്കാൻ സന്നദ്ധമായതിൽനിന്നുതന്നെ രാമൻമേനോന്റെ ധീരതയും ദേശസ്നേഹവും വെളിപ്പെടുന്നുണ്ടല്ലോ. 1917 ഏപ്രിൽമാസത്തിൽ മലബാർ ജില്ലാ രാഷ്ട്രീയസമ്മേളനം, കോൺഗ്രസ് ജനറൽസെക്രട്ടറിയായിരുന്ന സി. പി. രാമസ്വാമിഅയ്യരുടെ അദ്ധ്യക്ഷതയിൽ കോഴിക്കോട്ടുവെച്ചു നടത്തിയപ്പോൾ അതിന്റെ സ്വാഗതസംഘാദ്ധ്യക്ഷനായിരുന്ന രാമൻമേനോൻ, മാനാഞ്ചിറമൈതാനത്തു പന്തൽ കെട്ടി സമ്മേളനം നടത്താനാണു തീരുമാനിച്ചിരുന്നതു്. എന്നാൽ കോൺഗ്രസ്സിനെ ഒരു ശത്രുവായി കരുതിയിരുന്ന മലബാർ കളക്ടർ മി. ഇന്നസ്, മാനാഞ്ചിറമൈതാനത്തു സമ്മേളനം ചേരുന്നതു നിരോധിച്ചു. കളക്ടരുടെ വെല്ലുവിളി സ്വീകരിച്ചുകൊണ്ടു് രാമൻമേനോൻ തന്റെ വീട്ടുവളപ്പിലുള്ള ടെന്നീസ്കോർട്ടിൽ പന്തലിട്ടു സമ്മേളനം നടത്തി. 1920 ഏപ്രിലിൽ മഞ്ചേരിയിൽ നടന്ന അഞ്ചാമത്തെ ജില്ലാരാഷ്ട്രീയസമ്മേളനത്തിൽ, മൊണ്ടേഗു–ചെംസ്ഫോർഡ് ഭരണപരിഷ്കാരങ്ങളെ നിരാകരിക്കുന്ന പ്രമേയമവതരിപ്പിച്ചതും രാമൻമേനോനായിരുന്നു. മിതവാദികളുടെ നിലപാടിനു നിരക്കാത്തതെന്നു കരുതപ്പെട്ട പ്രസ്തുത പ്രമേയം പാസ്സാക്കപ്പെട്ടതിനെത്തുടർന്നു് ആനിബസൻറും അനുയായികളും സമ്മേളനത്തിൽനിന്നും ഇറങ്ങിപ്പോകയാണല്ലോ ഉണ്ടായതു്. കുടിയായ്മ പരിഷ്കരിക്കണമെന്നാവശ്യപ്പെട്ടുകൊണ്ടു് മറെറാരു പ്രമേയവും വമ്പിച്ച എതിർപ്പിനെ നേരിട്ടുകൊണ്ടു് കെ. പി. രാമൻമേനോൻ പ്രസ്തുത സമ്മേളനത്തിലവതരിപ്പിച്ചു പാസ്സാക്കി. കുടിയാനു സ്ഥിരാവകാശം നല്കണമെന്നും കുടിയൊഴിപ്പിക്കൽ നിരോധിക്കണമെന്നും പറഞ്ഞാൽ ഇന്നുതന്നെയും വളരെയൊന്നും രുചിക്കാത്ത നമ്മുടെ നാട്ടിൽ അരനൂററാണ്ടിനുമുമ്പ് അങ്ങനെയൊരഭിപ്രായം വെച്ചുപുലർത്തിയിരുന്ന രാമൻമേനോനെ ഒരു തീവ്രവാദിയായി പലരും കരുതിയതിൽ അത്ഭുതത്തിനവകാശമില്ല. ഏതായാലും ഗാന്ധിയൻയുഗത്തിനു മുമ്പുള്ള കാലഘട്ടത്തിൽ കേരളത്തിലെ മിതവാദികളായ രാഷ്ട്രീയനേതാക്കളുടെ കൂട്ടത്തിൽ പ്രഥമഗണനീയനായിരുന്നു രാമൻമേനോൻ. ഈ കാലഘട്ടത്തിനടുത്തു് മലബാറിൽ പൊതുരംഗത്തുവന്ന നേതാക്കന്മാരുടെകൂട്ടത്തിൽ കെ. ടി. ചന്തുനമ്പ്യാർ, കോമുമേനോൻ, പി.എ. കൃഷ്ണമേനോൻ, ജി. ശങ്കരൻനായർ, കുഞ്ഞിരാമപ്പതിയാർ, യു. ഗോപാലമേനോൻ, എം. പി. നാരായണമേനോൻ എന്നിവരുടെ പേരുകളും പ്രസ്താവമർഹിക്കുന്നു.

1920-ൽ നാഗ്പൂരിൽ നടന്ന കോൺഗ്രസ്സമ്മേളനം ഇന്ത്യൻ നാഷനൽ കോൺഗ്രസ്സിനെ ഒരു ജനകീയപ്രസ്ഥാനവും സമരസംഘടനയുമാക്കി മാററിയെന്നു മാത്രമല്ല, ഗാന്ധിജിയുടെ രംഗപ്രവേശത്തെ കുറിക്കുകയും ചെയ്തു. ഈ കാലത്തിനുമുമ്പുതന്നെ മലബാറിലെ രാഷ്ട്രീയരംഗത്തു വന്നവരെങ്കിലും, ഗാന്ധിയൻയുഗത്തിന്റെ അന്തസ്സത്ത ഉൾക്കൊണ്ട രണ്ടു പ്രമുഖനേതാക്കളാണ് കെ. പി. കേശവമേനോനും കെ. മാധവൻനായരും.

## കെ. പി. കേശവമേനോൻ

ഇന്നും നമ്മുടെ മദ്ധ്യത്തിൽ ജീവിച്ചിരിക്കുന്ന കേശവമേനോൻ, കേരളത്തിലെ ഏറ്റവും പഴക്കംചെന്ന കോൺഗ്രസ് നേതാവും നമ്മുടെ സംസ്ഥാനം കണ്ടിട്ടുള്ളതിൽ ഏററവും ധീരനും നിർഭയനുമായൊരു ദേശസേവകനുമാണ്. പാലക്കാട്ടുരാജാവിൻെറ ദൗഹിത്രനും അവിടത്തെ ഒരു ഇളമുറക്കാരൻെറ പുത്രനുമായി ജനിച്ചു വളൎന്ന കേശവമേനോൻ ഇംഗ്ലണ്ടിൽനിന്നും ബാരിസ്റ്റർപരീക്ഷ പാസ്സായി തിരിച്ചെത്തിയശേഷം അദ്ദേഹത്തിന് അക്കാലത്തു നിഷ്പ്രയാസം ലഭിക്കുമായിരുന്ന പദവികളെയെല്ലാം അവഗണിച്ചുകൊണ്ടും അധികാരികളുടെ അപ്രീതിയെ കൂട്ടാക്കാതെയും, അദമ്യമായ രാജ്യസ്നേഹംമൂലം രാഷ്ട്രീയരംഗത്തേക്ക് കുതിച്ചുചാടുകയാണുണ്ടായതു്. 1915-ൽ കോഴിക്കോട്ട് അഭിഭാഷകനായി പ്രാക്ടീസാരംഭിച്ചതുമുതൽ അദ്ദേഹം കോൺഗ്രസ് പ്രവൎത്തനത്തിലുമേർപ്പെട്ടു. മലബാർ ജില്ലാ കോൺഗ്രസ് കമ്മററിയുടെയും മലബാർ ജില്ലാ ഹോം റൂൾ ലീഗിൻെറയും സെക്രട്ടറി അദ്ദേഹമായിരുന്നു. ഈ രണ്ടു സംഘടനകളുമാണ് കേരളക്കരയിൽ ദേശീയബോധവും സ്വാതന്ത്ര്യാഭിലാഷവും ശരിക്കും ഉണൎത്തിവിട്ടതു്. ആ നിലക്ക് കേരളക്കരയിൽ കോൺഗ്രസ് സംഘടനയുടെ പ്രാരംഭകൻ കേശവമേനോനാണെന്നു പറഞ്ഞാൽ തെററാവുകയില്ല. ഭരണാധികാരികളുടെ സ്വേച്ഛാപരമായ നടപടികളെ ഒട്ടും കൂസാതിരുന്നിട്ടുള്ള കേശവമേനോൻ തികച്ചും ഒരു സമരമനോഭാവക്കാരനായിരുന്നു. 1916-ൽ മദ്രാസ് ഗവൎണ്ണരുടെ കോഴിക്കോട്ടുസന്ദർശനവേളയിൽ യുദ്ധഫണ്ടിലേക്ക് പൗരജനങ്ങളുടെ പേരിൽ പണക്കിഴി സമ്മാനിക്കാൻ തീരുമാനിക്കുന്നതിന് കളക്ടർ മി. ഇന്നസിൻെറ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ ഹാജരായി അതിനെ എതിൎത്തുകൊണ്ടു് മലയാളത്തിൽ പ്രസംഗിക്കാൻ മുതിൎന്ന കേശവമേനോനെ കളക്ടർ വിലക്കിയതും കേശവമേനോനും സുഹൃത്തുക്കളും സദസ്യരിൽ ഒരു നല്ല വിഭാഗവും ഇറങ്ങിപ്പോയതും അക്കാലത്തു കോളിളക്കം സൃഷ്ടിച്ചൊരു സംഭവമായിരുന്നു. കളക്ടരോട്ട് ഒരു സദസ്സിൽവെച്ച് എതിൎത്തു പറയുകയെന്നതു് അക്കാലത്താൎക്കും വിഭാവനചെയ്യാൻ കഴിയാത്തൊരു സംഗതിയായിരുന്നുവെന്നു പറഞ്ഞാൽ ഇന്നത്തെ തലമുറക്കു മനസ്സിലാക്കാൻ കഴിഞ്ഞെന്നു വരികയില്ല. ഈ സംഭവത്തെ മുൻനിറുത്തി സർ സി. ശങ്കരൻനായർ കേശവമേനോനെ ഇങ്ങനെ അഭിനന്ദിക്കയാണു ചെയ്തതു്: "എന്തായിരുന്നു എൻെറ ചെറുപ്പകാലത്തു് കളക്ടർ എന്നുവെച്ചാൽ! നന്നായി നിങ്ങൾ ചെയ്തതു്. നമ്മുടെ സ്വാഭിമാനം ഒരിക്കലും വിട്ടുകൊടുക്കാൻ പാടില്ല."

ലാഹോർ കോൺഗ്രസ് പൂൎണ്ണസ്വരാജ് പ്രമേയം പാസ്സാക്കുംമുമ്പുതന്നെ പൂൎണ്ണസ്വാതന്ത്ര്യവാദിയായിരുന്നു കേശവമേനോൻ. 1916 മേയ്മാസത്തിൽ പാലക്കാട്ടുവെച്ച് ആനിബസൻ്റിൻെറ അദ്ധ്യക്ഷതയിൽ നടന്ന ഒന്നാമത്തെ മലബാർ ജില്ലാ രാഷ്ട്രീയസമ്മേളനത്തിൽ ഇന്ത്യക്കു സ്വയംഭരണം വേണമെന്നാവശ്യപ്പെടുന്ന പ്രമേയം അവതരിപ്പിച്ചതു് അദ്ദേഹമായിരുന്നു. ഭരണപരിഷ്കാരങ്ങളെക്കുറിച്ച് ഇന്ത്യക്കാരുടെ അഭിപ്രായമാരായാൻ വന്ന ഇന്ത്യാസെക്രട്ടറി മൊണ്ടേഗു് പ്രഭുവിനെ ഡൽഹിയിൽവെച്ചു കണ്ടു് അദ്ദേഹത്തിനു മെമ്മോറാണ്ടം സമർപ്പിച്ചവരിൽ കേശവമേനോനും ഉൾപ്പെട്ടിരുന്നു. മഞ്ചേരി രാഷ്ട്രീയസമ്മേളനത്തിൽ, മൊണ്ടേഗു്-ചെംസ്ഫോർഡ് ഭരണപരിഷ്കാരനിർദ്ദേശം നിരാകരിക്കുന്നതിലും അദ്ദേഹം മുന്നിട്ടുനിന്നു പ്രവൎത്തിച്ചു.

നാഗ്പൂർ കോൺഗ്രസ്സിൻെറ ആഹ്വാനമനുസരിച്ച് നിസ്സഹകരണപ്രസ്ഥാനമാരംഭിക്കയും, കെ. പി. സി. സി. സെക്രട്ടറിയായിരുന്ന കെ. മാധവൻനായർ അറസ്ററുചെയ്യപ്പെടുകയും ചെയ്തപ്പോൾ അന്നു മദ്രാസിൽ പ്രാക്ടീസ് ചെയ്തിരുന്ന കേശവമേനോൻ പ്രാക്ടീസ് നിറുത്തി മലബാറിൽ തിരിച്ചെത്തി കെ. പി. സി. സി. സെക്രട്ടറിസ്ഥാനമേറെറടുത്തു. കഠിനമായ സാമ്പത്തികക്ലേശങ്ങളോടും മററു യാതനകളോടും മല്ലിട്ടുകൊണ്ടാണദ്ദേഹം കേരളക്കരയിൽ—പ്രത്യേകിച്ചും മലബാറിൽ—കോൺഗ്രസ് സംഘടന കെട്ടിപ്പടുത്തതു്. ഭാൎയ്യയുടെയും മകളുടെയും രോഗവും മരണവും, പലപ്പോഴും ആഹാരത്തിനുപോലും ബുദ്ധിമുട്ടുണ്ടാക്കുന്ന ദാരിദ്ര്യദുഃഖം, യാത്രച്ചെലവിനു് ഒരു ഉറുപ്പികപോലും കയ്യിലില്ലാത്ത അവസ്ഥ—എന്നിങ്ങനെ അനേകം ദുരിതങ്ങളെ അഭിമുഖീകരിച്ചുകൊണ്ടാണദ്ദേഹത്തിനു് അക്കാലത്തു പ്രവൎത്തിക്കേണ്ടിവന്നതു്. നിസ്സഹകരണപ്രസ്ഥാനവും ഖിലാഫത്തുപ്രസ്ഥാനവും യോജിച്ചു മുന്നേറിയിരുന്ന ഈ നൂററാണ്ടിൻെറ മൂന്നാംദശകത്തിൻെറ ആരംഭത്തിൽ, കേരളത്തിൽ അതിൻെറ മുന്നണിനേതാവായിരുന്ന കേശവമേനോൻ സംസ്ഥാ

ന്തുടനീളം സഞ്ചരിച്ച് കോൺഗ്രസ് സന്ദേശം ബഹുജനമദ്ധ്യത്തിൽ പ്രചരിപ്പിക്കുകയും കോൺഗ്രസ്സിൻെറ പ്രവത്തനം ചിട്ടപ്പെടുത്തുകയും ചെയ്തിരുന്നു. കേരളത്തിലെ രാഷ്ട്രീയനേതൃത്വത്തിന്ന് പുതിയ ഒരു തലമുറയെ വാൎത്തെടുക്കാനുമദ്ദേഹത്തിനു കഴിഞ്ഞു. 1921 ഏപ്രിലിൽ പാലക്കാട്ടു നടന്ന ഒന്നാമത്തെ കേരളസംസ്ഥാന രാഷ്ട്രീയസമ്മേളനത്തിൻെറ നടത്തിപ്പിൽ കേശവമേനോനു നല്ലൊരു പങ്കുണ്ടായിരുന്നു. സമ്മേളനാവസരത്തിൽ മലബാർ ജില്ലാപോലീസ് സൂപ്രണ്ട് മി. ഹിച്ച്കോക്കിൻെറ നേതൃത്വത്തിൽ നടന്ന പോലീസ് മൎദ്ദനത്തെക്കുറിച്ചന്വേഷിക്കാൻ സമ്മേളനം നിയോഗിച്ച കമ്മററിയിൽ കേശവമേനോൻ അംഗമായിരുന്നു. കമ്മററി പ്രസിദ്ധംചെയ്ത റിപ്പോർട്ട് തനിക്കു മാനഹാനിവരുത്തിയെന്നു പറഞ്ഞു് ഹിച്ച്കോക്ക് അന്വേഷണക്കമ്മററിയംഗങ്ങളുടെ പേരിൽ കേസുകൊടുത്തെങ്കിലും അവർ കേസുവാദിക്കാൻ കൂട്ടാക്കിയില്ല. "ഇന്ത്യയിൽ ഇന്നു നടന്നുവരുന്ന നീതിന്യായത്തിൽ എനിക്കു വിശ്വാസമില്ലാത്തതുകൊണ്ട് ഈ കേസുവാദിക്കാൻ ഞാൻ ഒരുങ്ങുന്നില്ല" എന്ന ധീരമായ പ്രസ്താവനയാണ് കേശവമേനോൻ കോടതിയിൽ നല്കിയതു്. കോടതി വിധിച്ച ശിക്ഷ അദ്ദേഹമനുഭവിക്കയും ചെയ്തു.

മാപ്പിളലഹളയെന്ന പേരിൽ അറിയപ്പെടുന്ന 'മലബാർലഹള' പൊട്ടിപ്പുറപ്പെട്ടപ്പോൾ ലഹള ശമിപ്പിക്കാനും സമാധാനം പുനഃസ്ഥാപിക്കാനും ജീവനെത്തന്നെ അപകടത്തിലാക്കിക്കൊണ്ടാണ് കെ.പി.സി.സി. സെക്രട്ടറിയായ കേശവമേനോനും സഹപ്രവൎത്തകരും പ്രയത്നിച്ചതു്. ഈ പരിശ്രമങ്ങൾമൂലം ഭരണാധികാരികളുടെ മാത്രമല്ല മുസ്ലിമിങ്ങളുടേയും വിരോധവും എതിൎപ്പും അദ്ദേഹത്തിനു നേരിടേണ്ടിവന്നു. ജീവൻ അപകടത്തിലായ ഘട്ടങ്ങളിൽപ്പോലും അദ്ദേഹം അല്പവും അടിപതറാതെ സ്വാഭിപ്രായം തുറന്നുപറയുകയും തൻെറ വിശ്വാസങ്ങൾക്കനുസരിച്ചു പ്രവൎത്തിക്കയും ചെയ്തു. 1924-ലെ വൈക്കം സത്യാഗ്രഹത്തിൽ കേശവമേനോനുണ്ടായിരുന്ന പങ്ക് വിഖ്യാതമാണല്ലോ. അയിത്തത്തോടും മററനാചാരങ്ങളോടും കഠിനമായ എതിൎപ്പും അമൎഷവും ഉണ്ടായിരുന്ന കേശവമേനോൻ വൈക്കം സത്യാഗ്രഹത്തിനു വളരെ മുമ്പുതന്നെ തൻെറ സുഹൃത്തുക്കളായ സി. കൃഷ്ണൻവക്കീൽ (മിതവാദി പത്രാധിപർ), കെ. മാധവൻനായർ, മഞ്ചേരി രാമയ്യർ എന്നിവരോടൊപ്പം കോഴിക്കോട്ടെ തളി ക്ഷേത്രപരിസരത്തിൽ അവൎണ്ണൎക്കു നടക്കാൻ പാടില്ലാതിരുന്ന റോഡിൽക്കൂടി നടന്നു് അയിത്താചരണത്തെയും സഞ്ചാരസ്വാതന്ത്ര്യനിയന്ത്രണത്തെയും വെല്ലുവിളിച്ചിരുന്നു. അതേവിധത്തിലാണദ്ദേഹം വൈക്കം സത്യാഗ്രഹത്തിലും ഭാഗഭാക്കായതു്. വാസ്തവത്തിൽ വൈക്കം സത്യാഗ്രഹത്തിനു കാരണഭൂതൻ കെ. പി. കേശവമേനോനായിരുന്നു. കെ. പി. സി. സി. സെക്രട്ടറിയെന്ന നിലയിൽ കേരളത്തിലുടനീളം സഞ്ചരിച്ച് കോൺഗ്രസ്സ്പ്രചരണം നടത്തുന്നതിനിടയ്ക്കു വൈക്കത്തെത്തിയപ്പോൾ അവിടത്തെ ക്ഷേത്രത്തിനു ചുററുമുള്ള റോഡുകളിൽക്കൂടി അവൎണ്ണൎക്കു സഞ്ചരിക്കാൻ പാടില്ലെന്നു് അദ്ദേഹം അറിഞ്ഞു. അന്നു വൈകുന്നേരം വൈക്കത്തു നടന്ന പൊതുയോഗത്തിൽ ഈ സഞ്ചാരസ്വാതന്ത്ര്യനിയന്ത്രണത്തെ അപലപിച്ചുകൊണ്ടു് കേശവമേനോൻ പ്രസംഗിക്കയും, പിറ്റേന്നു് അവൎണ്ണഹിന്ദുക്കളോടൊപ്പം ആ റോഡുകളിൽക്കൂടി സഞ്ചരിക്കുന്നതാണെന്നു പ്രഖ്യാപിക്കയും ചെയ്തു. കേശവമേനോൻെറ പെട്ടെന്നുണ്ടായ ഈ പ്രഖ്യാപനമാണ് സത്യാഗ്രഹത്തിനിടയാക്കിയതു്. അഖിലഭാരതത്തിൻെറയും ശ്രദ്ധയാകൎഷിച്ച ഈ സത്യാഗ്രഹത്തിൽ തൻെറ സുഹൃത്തായ ടി. കെ. മാധവനോടൊപ്പം കേശവമേനോൻ നിയമം ലംഘിക്കയും തടവുശിക്ഷ അനുഭവിക്കയും ചെയ്തു. വൈക്കം സത്യാഗ്രഹത്തിനുശേഷമാണ് ഋണഭാരത്താലും കുടുംബക്ലേശങ്ങളാലും അദ്ദേഹം കെ. പി. സി. സി. സെക്രട്ടറിസ്ഥാനമൊഴിഞ്ഞു് മദ്രാസിൽ പ്രാക്ടീസ് ചെയ്യാൻ പോയതു്. അവിടെനിന്നും താമസിയാതെ മലയയിലേക്കു പ്രാക്ടീസു മാററി. കേശവമേനോൻ ഇന്ത്യൻസ്വാതന്ത്ര്യത്തിനു വേണ്ടി ദക്ഷിണപൂൎവ്വേഷ്യയിൽ നടന്ന പരിശ്രമങ്ങളിലും പങ്കാളിയായിരുന്നു. ഇന്ത്യൻ ഇൻഡിപ്പെൻഡൻസ് ലീഗിൽ ചേൎന്നു പ്രവൎത്തിക്കയും പിന്നീടു് ആസാദ്ഹിന്ദ് ഗവമ്മേൻറിൽ പ്രസിദ്ധീകരണമന്ത്രിയാകുകയും ചെയ്ത കേശവമേനോൻ, ആസാദ്ഹിന്ദ് ഗവമ്മേൻറു് ജപ്പാൻകാരുടെ ഒരു കളിപ്പാവയായി മാറുന്നു എന്നു തോന്നിയപ്പോൾ തന്റെ മന്ത്രിസ്ഥാനം രാജിവെച്ചു പിരിഞ്ഞു. തന്മൂലം ജപ്പാൻകാർ അദ്ദേഹത്തെ അറസ്ററുചെയ്തു മൎദ്ദിക്കയും ദീൎഘകാലം ഏകാന്തത്തടവിൽ പാൎപ്പിക്കയുമുണ്ടായി. ഭാഗ്യംകൊണ്ടു

മാത്രമാണ് അവർ അദ്ദേഹത്തെ വധിക്കാതിരുന്നതു്. ജപ്പാന്റെ പരാജയത്തിനുശേഷമാണദ്ദേഹം ജയിൽവിമുക്തനായതും ഇന്ത്യയിൽ തിരിച്ചെത്തിയതും. ആസാദ്ഹിന്ദ്ഗവമ്മേന്റിൽനിന്നുള്ള രാജിയും അദ്ദേഹം എഴുതിയ ലേഖനപരമ്പരയും, നാട്ടിൽ തിരിച്ചെത്തിയ അദ്ദേഹത്തിനു് നേതാജി സുഭാഷ് ചന്ദ്രബോസിന്റെ അനുയായികളിൽനിന്നുള്ള മദ്ദനത്തിനു് ഇടവരുത്തിയെങ്കിലും അദ്ദേഹം അല്പവും പതറാതെ അതിനെയെല്ലാം നേരിട്ടു. പില്ക്കാലത്തു് ഐക്യകേരളകമ്മററി പ്രസിഡൻറു്, സിലോണിലെ ഇന്ത്യൻ ഹൈക്കമ്മീഷണർ തുടങ്ങിയ നിലയിലെല്ലാം സേവനമനുഷ്ഠിച്ച കേശവമേനോന്റെ രാഷ്ട്രീയപ്രവത്തനങ്ങൾ മാത്രമല്ല, അദ്ദേഹം സ്ഥാപിച്ച 'മാതൃഭൂമി'പത്രവും അദ്ദേഹത്തിന്റെ തൂലികയും സ്വാതന്ത്ര്യപ്രസ്ഥാനത്തിനു വിലപ്പെട്ട സംഭാവനകൾ നല്കിയിട്ടുണ്ടു്. കേശവമേനോനെപ്പോലെ സ്വഭാവശുദ്ധിയും, ആദർശനിഷ്ഠയും, അഭിപ്രായസ്ഥൈര്യവും, ധീരതയും ഉള്ള ദേശാഭിമാനികൾ കേരളത്തിൽ വിരളമായേ ഉണ്ടായിട്ടുള്ളു.

## കെ. മാധവൻനായർ

കേശവമേനോന്റെ അടുത്ത സുഹൃത്തും സഹപ്രവത്തകനുമായിരുന്ന കെ. മാധവൻനായർ കോഴിക്കോട്ടെ പ്രതിഭാശാലിയായ ഒരു അഭിഭാഷകനും ആത്മാത്ഥത തികഞ്ഞ രാജ്യസേവകനുമായിരുന്നു. സുപ്രസിദ്ധമായ ടൗൺഹാൾ വാക്കൗട്ടിലും, കോൺഗ്രസ്പ്രവത്തനങ്ങളിലും കേശവമേനോന്റെ വലംകയ്യായിരുന്ന മാധവൻനായരാണു് 1920–ലെ മഞ്ചേരി സമ്മേളനത്തിന്റെ നടത്തിപ്പിനു നേതൃത്വം നല്കിയതു്. നാഗ്പൂർ സമ്മേളനതീരുമാനത്തെ തുടന്നു് തിരുവിതാംകൂർ കൊച്ചി മലബാർ പ്രദേശങ്ങൾ ഉൾക്കൊള്ളിച്ചു് 1921 ആദ്യം രൂപവൽക്കരിച്ച കേരളസംസ്ഥാന കോൺഗ്രസ് കമ്മററിയുടെ പ്രഥമ സെക്രട്ടറി മാധവൻനായരായിരുന്നു. സംസ്ഥാനകോൺഗ്രസ്സിനു പ്രസിഡൻറില്ലാതിരിക്കയും പ്രധാന നേതാവു് സെക്രട്ടറിയായിരിക്കയും ചെയ്തിരുന്ന അക്കാലത്തു് കെ. പി. സി. സി. സെക്രട്ടറിയായി തിരഞ്ഞെടുക്കപ്പെട്ടതു് മാധവൻനായരുടെ ജനസമ്മതിക്കും പ്രവത്തനശേഷിക്കും രാജ്യസേവനതാല്പയ്യത്തിനും ഒരു സാക്ഷ്യപത്രമാണു്. നാലുകൊല്ലത്തിനു ശേഷം 1925–ൽ കെ. പി. സി. സി. ക്കു പ്രസിഡൻറുണ്ടായപ്പോൾ ആദ്യമായി ആ സ്ഥാനത്തേക്കു തെരഞ്ഞെടുക്കപ്പെട്ടതും മാധവൻനായരായിരുന്നു. ഇൻഡ്യയിൽ ആദ്യമായി രാഷ്ട്രീയ കുററത്തിനു് ജയിൽശിക്ഷയനുഭവിച്ചവരിൽ ഒരാളുംകൂടിയായിരുന്നു മാധവൻനായർ. 1921 ഫെബ്രുവരിയിൽ യു. ഗോപാലമേനോൻ, പൊന്മാടത്തു മൊയ്തീൻകോയ, യാക്കൂബ് ഹസ്സൻ എന്നിവരോടൊപ്പം നിരോധനാജ്ഞ ലംഘിച്ചു് അദ്ദേഹം അറസ്ററുവരിച്ചു. കുലീനരും അഭ്യസ്ഥവിദ്യരും പ്രാമാണികരുമായ ജനനേതാക്കന്മാരെ അറസ്ററുചെയ്തു ജയിലിൽ പാർപ്പിക്കുകയെന്നതു് സങ്കല്പിക്കാൻപോലും സാദ്ധ്യമല്ലാതിരുന്ന കാലത്തായിരുന്നു മാധവൻനായരുടെയും സുഹൃത്തുക്കളുടേയും അറസ്ററും ജയിൽവാസവും. ഈ സംഭവം മലബാറിനെ ഒട്ടാകെ പിടിച്ചു കുലുക്കിക്കളഞ്ഞു. ഇവരുടെ അറസ്റ്റു് മലബാറിൽ പുതിയൊരു രാഷ്ട്രീയോൽബുദ്ധതതന്നെ സംജാതമാക്കിയെന്നു പറയാം. ഗവമ്മേൻറിന്റെ ഈ നടപടിയിൽ പ്രതിഷേധിച്ചു് അന്നു് കോഴിക്കോട്ടു് മുനിസിപ്പൽ ചെയർമാനായിരുന്ന സി. വി. നാരായണമേനോൻ തൽസ്ഥാനം രാജിവെച്ചതും സ്മരണീയമാണു്.

നിസ്സഹകരണപ്രസ്ഥാനമാരംഭിച്ചപ്പോൾ കുറേക്കാലം പ്രാക്ടീസ്നിറുത്തിവെച്ച മാധവൻനായർ, ആദായകരമായ ആ തൊഴിലിൽനിന്നും തനിക്കു ലഭിച്ചിരുന്ന വരുമാനം മുഴുവനും കോൺഗ്രസ്പ്രവത്തനത്തിനും അദ്ദേഹം മാനേജിംഗ്ഡയറക്ടറായിരുന്ന 'മാതൃഭൂമി'പത്രത്തിനും വേണ്ടിയാണു് ചെലവഴിച്ചതു്. മഞ്ചേരിസ്വദേശിയായിരുന്ന മാധവൻനായർ മലബാർലഹളക്കാലത്തു് സമാധാനപരിശ്രമത്തിനും ദുരിതാശ്വാസത്തിനും മുന്നിട്ടുനിന്നു പ്രവത്തിച്ചു. അക്കാലത്തു് അദ്ദേഹത്തിന്റെ കോഴിക്കോട്ടെ വസതി ഒരു യാത്രികക്യാമ്പായി മാറിയിരുന്നു. ദീർഘകാലം കോൺഗ്രസ് ആഫീസായി ഉപയോഗിക്കപ്പെട്ടതും ആ വീട്ടുതന്നെയാണു്. മദ്രാസ് നിയമസഭയിലേക്കു കോൺഗ്രസ് ടിക്കററിൽ തെരഞ്ഞെടുക്കപ്പെട്ട മാധവൻനായർ നിയമസഭയേയും ഒരു സമരവേദിയാക്കി മാററി. കോൺഗ്രസ് ആവശ്യപ്പെട്ടപ്പോൾ നിയമസഭാമെമ്പർസ്ഥാനം രാജിവെച്ചിറങ്ങിപ്പോരുകയും ചെയ്തു. മലബാറിലെ സംയുക്ത ദേശീയകക്ഷിയുടെ സെക്രട്ടറിയായും കോഴിക്കോട്ടു നടന്ന മൂന്നാം കേരളസംസ്ഥാന രാഷ്ട്രീയസമ്മേളനത്തിന്റെ (1927) സ്വാഗതസംഘാദ്ധ്യക്ഷനായും അദ്ദേഹം പ്രവത്തിച്ചിട്ടുണ്ടു്. സൈ

മൺ കമ്മിഷൻ ബഹിഷ്കരണത്തിലും അദ്ദേഹം പ്രധാനപങ്കു വഹിച്ചു. കോഴിക്കോട്ടു പൗരാവലിയുടെ പേരിൽ, സൈമൺ കമ്മിഷനെ സ്വാഗതംചെയ്യുന്നതിനെക്കുറിച്ചാലോചിക്കാൻ ചില പ്രമാണികൾ പാറൻസ് ഹാളിൽ വിളിച്ചുകൂട്ടിയ യോഗത്തിൽ ഹാജരായി അതിനെ എതിർത്തശേഷം മാധവൻനായരും സുഹൃത്തുക്കളും ഹാൾവിട്ടിറങ്ങിപ്പോരുകയും ഘോഷയാത്രയായി ടൗൺഹാളിലെത്തി പൊതുയോഗംകൂടി കമ്മിഷനെ ബഹിഷ്കരിക്കാൻ പൊതുജനങ്ങളെ ആഹ്വാനംചെയ്യുന്ന പ്രമേയം പാസ്സാക്കുകയും ചെയ്തതു് അക്കാലത്തു ബഹുജനശ്രദ്ധയാകർഷിച്ച ഒരു സംഭവമായിരുന്നു.

1928–ൽ എറണാകുളത്തു നടന്ന അഖില കേരള കുടിയാൻ സമ്മേളനത്തിലും നാട്ടുരാജ്യ പ്രജാസമ്മേളനത്തിലും പങ്കെടുത്ത മാധവൻനായർ നാട്ടുരാജ്യങ്ങളിൽ ഉടനടി ഉത്തരവാദഭരണമേർപ്പെടുത്തണമെന്നും കേരളസംസ്ഥാനം രൂപവൽക്കരിക്കണമെന്നും ആവശ്യപ്പെടുകയുണ്ടായി. 1930–ലെ സിവിൽനിയമലംഘനത്തിലും കെ. മാധവൻനായക്കു സുപ്രധാനമായൊരു പങ്കുണ്ടായിരുന്നു. ഉപ്പുനിയമം ലംഘിച്ചതിനറസ്ററുചെയ്യപ്പെട്ട അദ്ദേഹത്തിനു് 9 മാസം കഠിനതടവുശിക്ഷ ലഭിച്ചു. ജയിൽവിമുക്തനായശേഷം പിക്കറ്റിംഗ് നടത്തിയതിനു് വീണ്ടും നാലുമാസത്തെ കഠിന തടവുശിക്ഷയും അദ്ദേഹത്തിനു നല്കുകയുണ്ടായി.

വൈക്കം, ഗുരുവായൂർ സത്യാഗ്രഹങ്ങളിൽ മാധവൻനായർക്കുള്ള പങ്കു് സുവിദിതമാണു്. രണ്ടു സത്യാഗ്രഹങ്ങളും നടക്കുമ്പോൾ ഗാന്ധിജിയെ സന്ദർശിച്ചു് അദ്ദേഹത്തിൻെറ ശ്രദ്ധ അവയിലേക്കാകർഷിച്ചതു് മാധവൻനായരായിരുന്നു. വൈക്കം സത്യാഗ്രഹത്തിനു് നാനാവിധത്തിലും അദ്ദേഹം പിൻതുണ നല്കി. ഗുരുവായൂർ സത്യാഗ്രഹത്തെ തുടർന്നു് ഗാന്ധിജിയുടെ നിർദ്ദേശാനുസരണം പൊന്നാനി താലൂക്കിലെ സവർണ്ണഹിന്ദുക്കളുടെ ഇടയിൽ നടത്തപ്പെട്ട 'റഫറണ്ട'(ഹിതപരിശോധന)ത്തിൻെറ ഡയറക്ടർ അദ്ദേഹമായിരുന്നു. റഫറണ്ടത്തിൻെറ വിജയത്തിനുവേണ്ടി രാപകലില്ലാതെ നടത്തിയ അദ്ധ്വാനം നേരത്തേയുള്ള ജയിൽവാസംമൂലം ശിഥിലമായിരുന്ന അദ്ദേഹത്തിൻെറ ആരോഗ്യത്തെ തകർത്തുകളഞ്ഞു. ശയ്യാവലംബിയായിത്തീർന്ന ആ ദേശസ്നേഹി സ്വാതന്ത്ര്യപ്രാപ്തികണ്ടാഹ്ലാദിക്കാൻ കഴിയാതെ 1933 സെപ്തംബർ 28–ാംതീയതി അന്തരിച്ചു.

## നിസ്സഹകരണ പ്രസ്ഥാനത്തിൽ

നാഗ്പൂർ കോൺഗ്രസ്സിൻെറ ആഹ്വാനമനുസരിച്ചു് ഇന്ത്യയിലുടനീളം ആരംഭിച്ച നിസ്സഹകരണപ്രസ്ഥാനത്തിൽ കേരളവും സമർഹമായ ഒരു പങ്കു വഹിച്ചു. നിയമസഭാബഹിഷ്കരണം, സ്ഥാനമാനങ്ങൾ പരിത്യജിക്കൽ, വിദേശസാമാനങ്ങൾ ബഹിഷ്കരിക്കൽ, കോടതികളും വിദ്യാലയങ്ങളും ബഹിഷ്കരിക്കൽ എന്നിതെല്ലാം നിസ്സഹകരണപരിപാടിയിൽ പെട്ടിരുന്നു. ദേശാഭിമാനപ്രചോദിതരായി അനേകം അഭിഭാഷകന്മാർ പ്രാക്ടീസുനിറുത്തി; വിദ്യാർത്ഥികൾ പഠിപ്പുനിറുത്തി വിദ്യാലയങ്ങൾവിട്ടിറങ്ങി. ഇങ്ങനെ കേരളത്തിൽ പ്രാക്ടീസുനിറുത്തുകയും പഠിപ്പുനിറുത്തുകയും മററു വിധത്തിൽ നിസ്സഹകരണപ്രസ്ഥാനത്തിൽ പങ്കെടുക്കുകയും ചെയ്തവരിൽ ഭൂരിപക്ഷവും നായർസമുദായത്തിൽപ്പെട്ടവരായിരുന്നു എന്നു ചൂണ്ടിക്കാണിക്കേണ്ടതുണ്ടു്. സാമാന്യം ദീർഘമായൊരു ലിസ്റ്റാണ വരുടേതു്. കെ. പി. കേശവമേനോനും, കെ. മാധവൻനായക്കും പുറമേ യു. ഗോപാലമേനോൻ, എം. പി. നാരായണമേനോൻ, കെ. വി. ഗോപാലമേനോൻ, അമ്പലക്കാട്ടു കരുണാകരമേനോൻ, കെ. വി. ബാലകൃഷ്ണമേനോൻ, കെ. പി. അപ്പനായർ, എ. കെ. പിള്ള, കെ. കേളപ്പൻ, കെ. ജി. ശങ്കർ, എം. ഗോപാലമേനോൻ, വി. യു. ഗോവിന്ദൻ നായർ, കൊടുങ്ങല്ലൂർ ശേഖരമേനോൻ, കെ. കേശവൻനായർ, മൊയാരത്തു ശങ്കരൻ നമ്പ്യാർ, മാണിക്കത്തു നാരായണമേനോൻ, തോപ്പിൽ പത്മനാഭപിള്ള, എസ്. ബാലകൃഷ്ണപിള്ള, പി. രാമുണ്ണിമേനോൻ, കെ. ജി. ഗോപാലകൃഷ്ണൻ, ചിറേറടത്തു ശങ്കുപ്പിള്ള, ടി. വി. ചാത്തുക്കുട്ടിനായർ, ആർ. രാഘവമേനോൻ, കെ. കുമാർ, സി. എച്ച്. ഗോവിന്ദൻനമ്പ്യാർ, കോഴിപ്പുറത്തു മാധവമേനോൻ, ചിദംബരനാഥൻ, എം. പി. ഗോവിന്ദമേനോൻ, പി. കരുണാകരമേനോൻ, പാറണവത്തു ശങ്കരപ്പിള്ള, വി. അച്ചുതമേനോൻ, ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള, ഡോ: എ. ആർ. മേനോൻ, മധുരവനം ഗോവിന്ദക്കുറുപ്പ്, ജി. രാമചന്ദ്രൻ, പാലിയത്തു ചെറിയ കുഞ്ഞുണ്ണി അച്ചൻ, മുത്തേടത്തു നാരായണമേനോൻ, കണ്ണന്തോടത്തു വേലായുധമേനോൻ, സി. കെ. കർത്താ, ചൊവ്വര പരമേശ്വരൻ, എസ്. കെ. നമ്പ്യാർ, എൻ. കൃഷ്ണൻനായർ, സി. കുട്ടൻനായർ, അമ്പാട്ടു് ഈച്ചരമേനോൻ, കൊച്ചുകൃഷ്ണൻനായർ,

ഉണ്ണിക്കൃഷ്ണൻ കർത്താ, കെ. വി. കുഞ്ഞുണ്ണി മേനോൻ, കെ. പി. ചിന്നൻ മേനോൻ, പൊന്നറ ശ്രീധർ, പറവൂർ ടി. കെ. നാരായണപിള്ള എന്നിങ്ങനെ പലരും അക്കൂട്ടത്തിൽ ഉൾപ്പെടുന്നുണ്ട്. ഇവരിൽ മിക്കവരും, ദീർഘകാലം കഠിനയാതനകളനുഭവിച്ചുകൊണ്ട് സ്വാതന്ത്ര്യസമരത്തിന്റെ മുന്നണിപ്പോരാളികളായി വർത്തിക്കയും സ്വാതന്ത്ര്യപ്രാപ്തിക്കുശേഷവും രാജ്യസേവനം തുടരുകയും ചെയ്തിട്ടുണ്ട്. ചിലർക്കുമാത്രം സ്വാതന്ത്ര്യത്തിന്റെ അരുണോദയം കാണുവാനുള്ള ഭാഗ്യം കൈവന്നില്ല. സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം ഭരണമണ്ഡലത്തിൽ ഉയരുവാൻ കഴിഞ്ഞവരും ഈ സഹകരണത്യാഗികളുടെ കൂട്ടത്തിലുണ്ടായിരുന്നു.

## എ. കെ. പിള്ള

നിസ്സഹകരണപ്രസ്ഥാനം പൊതുസേവനരംഗത്തേക്കു കൊണ്ടുവന്ന സാഹസികരായ യുവാക്കളിൽ ചിലർ പ്രത്യേക പരാമർശമർഹിക്കുന്നവരാണ്. ഇവരിൽ, ചവറ സ്വദേശിയായ എ. കെ. പിള്ള ഓക്സ്ഫോർഡിൽ ബി. സി. എൽ-ന് പഠിക്കുമ്പോഴാണ് കോൺഗ്രസ്സിന്റെ ആഹ്വാനം ശ്രവിച്ച് പഠിപ്പു നിറുത്തി ഇന്ത്യയിലേക്കു മടങ്ങിയതു്. തിരിച്ചെത്തിയ ഉടനെ തിരുവിതാംകൂർ ജില്ലാ കോൺഗ്രസ് സെക്രട്ടറിയായിത്തീന്ന അദ്ദേഹം കേരളത്തിൽ കോൺഗ്രസ് സംഘടന കെട്ടിപ്പടുക്കുന്നതിൽ പ്രധാനപ്പെട്ട ഒരു പങ്കു വഹിക്കയും നിരവധി കഷ്ടനഷ്ടങ്ങളനുഭവിക്കയും ചെയ്തിട്ടുണ്ട്. കാകിനഡ കോൺഗ്രസ്സിൽവെച്ച് മൗലാനാ മുഹമ്മദലി ഈ യുവാവായ സ്വാതന്ത്ര്യഭടനെ ആശ്ലേഷിക്കയും സദസ്സിനു കാണാൻവേണ്ടി തന്റെ ചുമലുകളിലെടുത്തു് ഉയർത്തിപ്പിടിക്കയും ചെയ്തു രംഗം കണ്ടിട്ടുള്ള ചിലരെങ്കിലും ഇന്നു ജീവിച്ചിരിപ്പുണ്ടാകും. യുവത്വത്തിന്റെയും ത്യാഗസുരഭിലമായ രാജ്യസേവനത്തിന്റെയും പ്രതീകമെന്ന നിലയിൽ എ. കെ. പിള്ളയ്ക്കു് അന്നു് രാജ്യത്തിന്റെ വാത്സല്യാദരങ്ങൾ നിർല്ലോഭം സിദ്ധിച്ചിരുന്നു. ദീർഘകാലം കെ. പി. സി. സി.യിലും എ. ഐ. സി. സി.യിലും മെമ്പറായിരുന്ന അദ്ദേഹം കേരളത്തിലെ ആദ്യത്തെ കോൺഗ്രസ് പത്രമായ 'സ്വരാട്' കൊല്ലത്തുനിന്നാരംഭിച്ച് അതുവഴി ജനങ്ങളിൽ ദേശീയബോധം വളർത്താൻ

ഉററു ശ്രമിച്ചു. ആ പത്രത്തിൻെറ നടത്തിപ്പിൽ വല്ലതായ സാമ്പത്തികക്ലേശമദ്ദേഹമനുഭവിച്ചിട്ടുണ്ട്. 1921–ൽ വെയിൽസ് രാജകുമാരൻെറ ഇന്ത്യാസന്ദർശനവേളയിൽ കൊല്ലത്തു് ഹർത്താലാചരിച്ചതിന്നു് എ. കെ. പിള്ള, കെ. കുമാർ, തോപ്പിൽ പത്മനാഭ പിള്ള എന്നിവരുടെയും കൊല്ലത്തെ രണ്ടു മുസ്ലിം കച്ചവടക്കാരുടെയും പേരിൽ ഗവമ്മെൻറ് കേസെടുത്തു. കീഴ്കോടതി ഇവരെ ഓരോകൊല്ലത്തെ കഠിനതടവിന്നു ശിക്ഷിച്ചെങ്കിലും ഹൈക്കോടതി ഒടുവിൽ വെറുതേവിട്ടുകയാണു ചെയ്തതു്. വൈക്കം സത്യാഗ്രഹത്തിൽ പങ്കെടുത്തു് എ. കെ. പിള്ള ജയിൽവാസം വരിച്ചിട്ടുണ്ട്. സവർണ്ണജാഥയുടെ നേതാക്കന്മാരിൽ ഒരാളുമായിരുന്ന അദ്ദേഹം. കുറേക്കാലം തിരുവിതാംകൂർ നിയമസഭയിലംഗമായിരുന്നശേഷം 1930–നടുത്തകാലത്താണദ്ദേഹം വീണ്ടും ഇംഗ്ലണ്ടിൽ പോയി പഠിച്ചു് ബാരിസ്റ്റർ പരീക്ഷ പാസ്സായതു്. ഇംഗ്ലണ്ടിലായിരിക്കുമ്പോഴും ഇന്ത്യൻ സ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള പരിശ്രമങ്ങളിൽ അദ്ദേഹം വ്യാപൃതനായിരുന്നു. ഇന്ത്യയിൽ മടങ്ങിയെത്തിയശേഷം കോൺഗ്രസ്പ്രവർത്തനവും അഭിഭാഷകവൃത്തിയും ഒരുമിച്ചു തുടന്നുകൊണ്ടുപോയ അദ്ദേഹം ഏതാനും വർഷങ്ങൾക്കുശേഷം എം. എൻ. റോയിയുടെ പാർട്ടിയിൽച്ചേന്നു. തൊഴിലാളിപ്രസ്ഥാനത്തിലും അദ്ദേഹം സജീവമായി പങ്കെടുത്തിട്ടുണ്ട്. പ്രക്ഷോഭകാരി, അഭിഭാഷകൻ, പത്രപ്രവർത്തകൻ, പ്രാസംഗികൻ എന്നീ നിലകളിലെല്ലാം വിഖ്യാതനായിരുന്ന അദ്ദേഹം രാജ്യത്തിനും സമുദായത്തിനും അഭിമാനിക്കത്തക്ക ഒരു ദേശീയനേതാവായിരുന്നു. കേരളത്തിലെ കോൺഗ്രസ്പ്രസ്ഥാനത്തിൽ അവിസ്മരണീയനായ ഒരു സേനാനിയായിരുന്ന അദ്ദേഹം സ്വാതന്ത്ര്യപ്രാപ്തിക്കുശേഷമാണു് അന്തരിച്ചതു്.

## യു. ഗോപാലമേനോൻ

കോഴിക്കോട്ടെ മികച്ചൊരഭിഭാഷകനായിരുന്ന ഉള്ളാട്ടിൽ ഗോപാലമേനോൻ സ്വാതന്ത്ര്യസമരത്തിലെ ഒരു മുന്നണിപ്പോരാളിയായിരുന്നു. ഇന്ത്യയിൽ ആദ്യമായി രാഷ്ട്രീയകുററത്തിന്നു് അറസ്റ്റ്ചെയ്തു് ശിക്ഷിക്കപ്പെട്ടവരിൽ അദ്ദേഹവും ഉൾപ്പെടും. കെ. പി. സി. സി. ഉടലെടുത്ത കാലത്തു് അതിൻെറയും ഖിലാഫത്തു് കമ്മററിയുടെയും ജോയിൻറു സെക്രട്ടറിയായിരുന്നു ഗോപാലമേനോൻ. സിവിൽ നിയമലംഘനക്കാലത്തു് വീണ്ടും കാരാഗൃഹവാസം വരിച്ച ഗോപാലമേനോൻ എല്ലാ സമരങ്ങളിലും മുന്നണിയിൽത്തന്നെയുണ്ടായിരുന്നു. കരുത്തനും നിർഭയനുമായിരുന്ന അദ്ദേഹത്തെ എതിരാളികളും ഗവമ്മേൻറും ഒരുപോലെ ഭയപ്പെട്ടിരുന്നു. മലബാർലഹളക്കാലത്തു് സമാധാനം പുനഃസ്ഥാപിക്കാൻ അത്യദ്ധ്വാനംചെയ്തവരിൽ ഗോപാലമേനോനും ഉൾപ്പെടും. അദ്ദേഹം ഗുരുവായൂർസത്യാഗ്രഹത്തിലും പ്രധാന പങ്കു വഹിച്ചു. കോൺഗ്രസ്സംഘടനയിൽ പല ഉത്തരവാദപ്പെട്ട സ്ഥാനങ്ങളും വഹിച്ചിട്ടുള്ള അദ്ദേഹം ദീർഘകാലം കോഴിക്കോട്ടു മുനിസിപ്പൽകൗൺസിലറും ചെയർമാനുമായിരുന്നിട്ടുണ്ട്. കുറേ വർഷം മദ്രാസ് നിയമസഭയിലും അംഗമായിരുന്നു. 1928-ലെ റെയിൽവേ പണിമുടക്കത്തിൻ്റെ വിജയത്തിനു പ്രവർത്തിച്ച കോൺഗ്രസ്സുകാരിലൊരാൾ ഗോപാലമേനോനാണ്. കോൺഗ്രസ് ആദർശപ്രചരണത്തിനായി ഗോപാലമേനോനും കെ. വി. കുഞ്ഞുണ്ണിമേനോനുംകൂടി മദ്രാസിൽനിന്നു 'നവീനകേരള'മെന്ന ഒരു പത്രവും നടത്തിയിട്ടുണ്ട്. സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം അദ്ദേഹം പബ്ളിക്ക് പ്രോസിക്യൂട്ടറായി സേവനമനുഷ്ഠിച്ചു. ഒരു വ്യാഴവട്ടക്കാലമായി രോഗബാധിതനായിരുന്ന ഗോപാലമേനോൻ ഏതാനും മാസങ്ങൾക്കുമുമ്പാണന്തരിച്ചതു്.

## എം. പി. നാരായണമേനോൻ

ആദ്യംമുതല്ക്കേ ഒരു തീവ്രവാദിയായിരുന്ന എം. പി. നാരായണമേനോൻ ചെറുപ്പത്തിൽ തന്നെ കോൺഗ്രസ്പ്രവർത്തനങ്ങളിൽ ഏർപ്പെട്ടു. 1917–ൽ കോഴിക്കോട്ടു നടന്ന രണ്ടാമത്തെ ജില്ലാ രാഷ്ട്രീയസമ്മേളനത്തിൽ, യുദ്ധഫണ്ടിലേക്കു ജനങ്ങൾ കൈയയച്ചു സംഭാവന നൽകണമെന്നുൽബോധിപ്പിക്കുന്ന പ്രമേയം വന്നപ്പോൾ അതിനെ ശക്തിയായി എതിർത്ത നാരായണമേനോൻ അന്നേ ബ്രിട്ടീഷുകാരുടെ ഒരു നോട്ടപ്പുള്ളിയായിരുന്നു. ബ്രിട്ടീഷ്ഭരണത്തോടു യാതൊരു വിട്ടുവീഴ്ചയും പാടില്ലെന്ന അഭിപ്രായക്കാരനായിരുന്ന അദ്ദേഹം, മലബാറിൽ കോൺഗ്രസ്സംഘടന കെട്ടിപ്പടുക്കാൻ വിലപ്പെട്ട സേവനമനുഷ്ഠിച്ചയാളും കോൺഗ്രസ്സിൻെറ ആഹ്വാനമനുസരിച്ചു് പ്രാക്ടീസ് നിറുത്തിവെച്ച ഒരഭിഭാഷകനുമായിരുന്നു. ഏറനാട്ടു താലൂക്കു് കോൺഗ്രസ് സെക്രട്ടറിയായിരുന്ന അദ്ദേഹം, മലബാർ ലഹളക്കാലത്തു് (1921) പല ഇംഗ്ലീ

ഷുകാരുടെയും ജീവൻ അപകടത്തിലായപ്പോൾ തൻെറ സ്വാധീനശക്തിയുപയോഗിച്ച് മാപ്പിളമാരിൽനിന്നും അവരെ രക്ഷിച്ചിട്ടുണ്ടു്. പക്ഷേ, അതിനദ്ദേഹത്തിനു കിട്ടിയ പ്രതിഫലമാകട്ടെ രാജദ്രോഹക്കേസിലെ പ്രതിസ്ഥാനമാണ്. കലാപകാരികളുടെ നേതാവായിരുന്ന കുഞ്ഞഹമ്മദുഹാജി മഞ്ചേരിയിൽ പ്രസംഗിച്ച യോഗത്തിൽ സന്നിഹിതനായിരുന്നു എന്നതാണ് നാരായണമേനോൻെറ പേരിൽ ചുമത്തപ്പെട്ട കുററം. ഈ കേസിൽ പട്ടാളക്കോടതി അദ്ദേഹത്തെ വിചാരണചെയ്തു് ജീവപര്യന്തം കഠിനതടവുശിക്ഷ നല്കി. തന്റെരാഷ്ട്രീയജീവിതത്തെരൂപപ്പെടുത്തിയ സംഭവങ്ങളിലൊന്നു് ഇതായിരുന്നുവെന്നു് പ്രസ്താവിച്ചുകൊണ്ടു് പില്ക്കാലത്തു് ഇ. എം. എസ്. നമ്പൂതിരിപ്പാടു് ഇങ്ങനെ എഴുതിയിട്ടുണ്ടു്: "ജീവപര്യന്തംതടവുശിക്ഷയ്ക്കു വിധിക്കപ്പെട്ട ഒരാൾ, അതിൽനിന്നു വിട്ടു പുറത്തു കടക്കാൻ വലിയ വിഷമമില്ലാതിരുന്നിട്ടും ആത്മാഭിമാനത്തിനെതിരായി ഒരു വാക്കു പോലും പറയുകയില്ലെന്നുറച്ചു് ജയിലിൽ കഴിച്ചുകൂട്ടുകയെന്നതു് എനിക്കു് അന്നു പുത്തരിയായിരുന്നു. അതെന്നെ പ്രസ്ഥാനത്തിലേക്കാകർഷിച്ചു." തടവിൽനിന്നും നാരായണമേനോൻ 1934-ലാണ് പുറത്തുവന്നതു്. പിന്നീടു് 1942-ലെ ആഗസ്റ്റ് സമരത്തിലും അദ്ദേഹം ജയിൽവാസം വരിച്ചിട്ടുണ്ടു്.

എം. പി. നാരായണമേനോനെപ്പോലെ തന്നെ മികച്ചൊരു ദേശസേവകനായിരുന്നു പില്ക്കാലത്തു് കോൺഗ്രസ് നേതാവായിത്തീർന്ന അദ്ദേഹത്തിൻെറ ഇളയ സഹോദരൻ എം. പി. ഗോവിന്ദമേനോൻ. വളരെയധികം ക്ലേശങ്ങളും യാതനകളും അനുഭവിച്ചു സ്വാതന്ത്ര്യസമരത്തിൽ പങ്കെടുത്ത അദ്ദേഹം സ്വാതന്ത്ര്യലബ്ധിക്കുശേഷം പി. എസ്. പി.യിൽ ചേർന്നു പ്രവർത്തിച്ചിരുന്നു. വളരെക്കാലം മദ്രാസ് നിയമസഭയിൽ അംഗമായിരുന്ന ഗോവിന്ദമേനോൻ ഇന്നു് സജീവമായി രംഗത്തില്ല.

## കെ. കേളപ്പൻ

നിസ്സഹകരണപ്രസ്ഥാനമാരംഭിച്ച കാലത്തു് ബോംബെയിൽ നിയമവിദ്യാർത്ഥിയായിരുന്ന കെ. കേളപ്പൻ പഠിത്തമുപേക്ഷിച്ചു നാട്ടിലേക്കു മടങ്ങുകയും അന്നുമുതൽ സജീവ രാഷ്ട്രീയപ്രവർത്തനങ്ങളിൽ മുഴുകുകയും ചെയ്തു. പൊന്നാനി താലൂക്കു കോൺഗ്രസ്സ് സെക്രട്ടറിയായിട്ടാണദ്ദേഹം പ്രവർത്തനമാരംഭിച്ചതു്. മലബാർലഹളക്കാലത്തു് പൊന്നാനിത്താലൂക്കുഖജനാവു കൊള്ളചെയ്യാൻ ആയുധധാരികളായി പോകുന്ന കലാപകാരികളെ കേളപ്പൻ ഒററയ്ക്കഭിമുഖീകരിക്കയും തൻെറ ശവശരീരത്തിൽ ചവിട്ടിക്കൊണ്ടല്ലാതെ മുന്നോട്ടു പോകാൻ സാദ്ധ്യമല്ലെന്നുപറഞ്ഞു നിലത്തു കിടക്കുകയുംചെയ്തു. അങ്ങനെ സ്വജീവൻ അപകടത്തിലാക്കിക്കൊണ്ടാണെങ്കിലും അവരെ പിൻതിരിപ്പിക്കാൻ ധീരനായ കേളപ്പനു കഴിഞ്ഞു. പക്ഷേ, അദ്ദേഹത്തെയും, പുരയ്ക്കു തീവെച്ചു എന്ന കുററംചുമത്തി അധികാരികൾ ശിക്ഷിച്ചു. കോൺഗ്രസ്സിൽ ചേർന്ന കാലംമുതൽ സ്വാതന്ത്ര്യപ്രാപ്തിവരെ സമരത്തിൻെറ മുന്നണിയിലുണ്ടായിരുന്ന കേളപ്പൻ ഉപ്പുസത്യാഗ്രഹം, വിദേശവസ്ത്രബഹിഷ്കരണം, മദ്യഷാപ്പു പിക്കററിങ്ങ് എന്നിവയ്ക്കെല്ലാം നേതൃത്വംനല്കി. സിവിൽനിയമലംഘനക്കാലത്തു് അറസ്റ്റ്ചെയ്തു ശിക്ഷിക്കപ്പെട്ടു. 1924-ൽ നടന്ന വൈക്കം സത്യാഗ്രഹത്തിൽ പങ്കെടുത്തതിനും അദ്ദേഹത്തിനു തടവുശിക്ഷ ലഭിച്ചു. ഗുരുവായൂർ സത്യാഗ്രഹം അദ്ദേഹത്തിൻെറ നേതൃത്വത്തിലാണല്ലോ ആരംഭിച്ചതു്. ക്ഷേത്രനടയ്ക്കൽ അദ്ദേഹമാരംഭിച്ച നിരാഹാരവ്രതം ഒടുവിൽ ഗാന്ധിജി ഇടപെട്ടാണ് അവസാനിപ്പിച്ചതു്. വ്യക്തിസത്യാഗ്രഹത്തിലും ക്വിററ് ഇന്ത്യാസമരത്തിലും പങ്കെടുത്തു് അദ്ദേഹം ജയിൽവാസമനുഭവിച്ചിട്ടുണ്ടു്. ഏററവും ഒടുവിൽ കേരളത്തിലെ കമ്മ്യൂണിസ്റ്റ് ഭരണകാലത്തും കേളപ്പൻ നിരാഹാരസത്യാഗ്രഹമനുഷ്ഠിക്കാൻ നിർബന്ധിതനായിത്തീർന്നല്ലോ. കെ. പി. സി. സി. മെമ്പർ, ഏ. ഐ. സി. സി. മെമ്പർ, കെ. പി. സി. സി.യുടെ സെക്രട്ടറി, പ്രസിഡൻറു് എന്നീ നിലകളിലെല്ലാം ദീർഘകാലം പ്രവർത്തിച്ചിട്ടുള്ള കേളപ്പനു് കേരളത്തിലെ മാത്രമല്ല, ഇന്ത്യയിലെ തന്നെ സ്വാതന്ത്ര്യസമരചരിത്രത്തിൽ പൂജനീയമായൊരു സ്ഥാനമുണ്ടു്. മലബാർ ഡിസ്ട്രിക്ട്ബോർഡ് പ്രസിഡൻറു്, പാർലിമെൻറു മെമ്പർ, മാതൃഭൂമി പത്രാധിപർ, ഐക്യകേരള കമ്മററി പ്രസിഡൻറു് എന്നീ നിലകളിലുള്ള അദ്ദേഹത്തിൻെറ പ്രവർത്തനങ്ങളും ഗണനീയങ്ങളാണ്. ഖാദി-ഹിന്ദി-ഹരിജനപ്രസ്ഥാനങ്ങളിൽ അദ്ദേഹത്തിനുള്ള സ്ഥാനം മററാരുടേയും പിന്നിലല്ല. സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം കോൺഗ്രസ്സ്വിട്ടു് പി. എസ്. പി.യിൽ പ്രവർത്തിച്ചശേഷം അദ്ദേഹം ഇന്നു സർവ്വോദയപ്രവർത്തകനായി മാറിയിരിക്കയാണ്. ത്യാഗസുരഭിലമായ സ്വജീവിതം മാതൃ

ഭൂസേവനത്തിനർപ്പിച്ച കേളപ്പനെ കേരളത്തിനു മറക്കുക സാദ്ധ്യമല്ല.

## കെ. വി. ഗോപാലമേനോൻ

നിസ്സഹകരണപ്രസ്ഥാനത്തിൽ പങ്കെടുത്തു പ്രാക്ടീസ് നിറുത്തിവെച്ച ഒരഭിഭാഷകനും പണ്ഡിതനും ചരിത്രകാരനുമായിരുന്നു കെ. വി. ഗോപാലമേനോൻ. അദ്ദേഹം മാത്രമല്ല, അദ്ദേഹത്തിൻെറ കുടുംബാംഗങ്ങളും സ്വാതന്ത്ര്യസമരത്തിൽ പങ്കെടുത്തിട്ടുള്ളവരാണ്. അദ്ദേഹത്തിൻെറ അനന്തരവനായ കെ. വി. ബാലകൃഷ്ണമേനോൻ മെഡിക്കൽകോളേജിൽ പഠിച്ചുകൊണ്ടിരിക്കുമ്പോഴാണ് കോളേജു വിട്ട് നിസ്സഹകരണപ്രസ്ഥാനത്തിൽ ചേന്നതു്. മലബാർലഹളക്കാലത്ത് സമാധാന പുനഃസ്ഥാപനത്തിനു് അക്ഷീണം പരിശ്രമിച്ച ആ യുവാവിനെ, ലഹളക്കു പ്രേരിപ്പിച്ചു എന്ന കുററംചുമത്തി അറസ്റ്റ്ചെയ്തു കണ്ണൂർ ജയിലിൽ പാർപ്പിച്ചു. ജയിലിൽവെച്ചനുഭവിച്ച മർദ്ദനംമൂലമാണദ്ദേഹം അന്തരിച്ചതു്. ഗോപാലമേനോൻെറ മറെറാരു അനന്തരവനും ബാലകൃഷ്ണമേനോൻെറ സഹോദരനുമായ അഡ്വക്കേററ് കെ. വി. രാമൻമേനോനും സ്വാതന്ത്ര്യസമരത്തിൽ ആദ്യവസാനം പങ്കെടുത്തിട്ടുണ്ട്. ഇന്നും അദ്ദേഹം രാഷ്ട്രീയരംഗത്തുണ്ട്.

## അമ്പലക്കാട്ട് കരുണാകരമേനോൻ

നിസ്സഹകരണപ്രസ്ഥാനത്തിൽ പങ്കെടുത്തു പ്രാക്ടീസ് നിറുത്തിവെച്ച മറെറാരു രാജ്യസ്നേഹിയാണ് അമ്പലക്കാട്ട കരുണാകരമേനോൻ. സ്വാതന്ത്ര്യപ്രാപ്തിവരെയുള്ള എല്ലാ സമരങ്ങളിലും പങ്കെടുത്തു ജയിൽവാസംവരിച്ച ഇദ്ദേഹം സ്വാതന്ത്ര്യപരിശ്രമങ്ങളെ സഹായിക്കാൻവേണ്ടി 'മാതൃഭൂമി' പത്രം സ്ഥാപിക്കുന്നതിലും പ്രധാനപങ്കാളിയായിരുന്നു. ദീർഘകാലം കെ. പി. സി. സി. ട്രഷറർ ആയിരുന്ന കരുണാകരമേനോൻ സ്വാതന്ത്ര്യപ്രാപ്തിക്കു മുമ്പ് മദ്രാസ് നിയമസഭയിലും കേന്ദ്രനിയമസഭയിലും അംഗമായിരുന്നിട്ടുണ്ട്. സ്വാതന്ത്ര്യാനന്തരം പാർലിമെൻറിലും അംഗമായിരുന്നു. വാർദ്ധക്യംമൂലം ഇന്നു സജീവരാഷ്ട്രീയത്തിലില്ലെങ്കിലും ആദർശനിഷ്ഠനായ കരുണാകരമേനോനു് സ്വാതന്ത്ര്യസമരചരിത്രത്തിൽ അവഗണിക്കാൻ പാടില്ലാത്ത ഒരു സ്ഥാനമാണുള്ളതു്.

## കെ. പി. അപ്പനായർ

തലശ്ശേരി സ്വദേശിയായ കെ. പി. അപ്പനായർ നിസ്സഹകരണപ്രസ്ഥാനകാലത്ത് കോളേജുവിദ്യാഭ്യാസമുപേക്ഷിച്ചശേഷം വിശ്രമലേശമെന്യേ രാഷ്ട്രീയപ്രവർത്തനത്തിലേപ്പെട്ടു. തലശ്ശേരി ജില്ലാകോൺഗ്രസ്സെക്രട്ടറിയായി പ്രവർത്തനമാരംഭിച്ച അപ്പനായർ, മലബാർ കളക്ടർ മി. തോമ്മസിൻെറ ധിക്കാരപരമായ പെരുമാററത്തിനു് തൻേറടത്തോടെ സമുചിതമായ മറുപടി നല്കുകയാൽ വളരെവേഗമാണ് പ്രശസ്തനായതു്. സ്വാതന്ത്ര്യപ്രാപ്തിക്കു വളരെമുമ്പ് അന്തരിച്ചുപോയ ധീരനായ ആ യുവാവിൻെറ അനുജനാണ് പില്ക്കാലത്ത് തലശ്ശേരിയിലെ കോൺഗ്രസ് നേതാവായിത്തീന്ന അഡ്വക്കേററ് കെ. പി. രാഘവൻനായർ. സ്വാതന്ത്ര്യസമരത്തിൽ സജീവമായ പങ്കുവഹിച്ച അദ്ദേഹം ഇന്നും രാഷ്ട്രീയരംഗത്തുണ്ട്.

## കെ. ജി. ശങ്കർ

തിരുവനന്തപുരത്തു ബി. എ.ക്കു പഠിച്ചുകൊണ്ടിരിക്കുമ്പോഴാണ് നിസ്സഹകരണപ്രസ്ഥാനത്തിൽ പങ്കെടുത്തു് കെ. ജി. ശങ്കർ കോളേജുവിട്ടുപോന്നതു്. തിരുവിതാംകൂറിൽ ദേശീയപ്രസ്ഥാനം വളത്തുന്നതിൽ അദ്ദേഹം എ. കെ. പിള്ളയോടൊപ്പം അക്ഷീണം പരിശ്രമിച്ചു. ഗാന്ധിജിയുടെ അടുത്തൊരനുയായി ആയിരുന്ന ശങ്കർ ഖാദി-ഹിന്ദി-അയിത്തോച്ചാടനപ്രസ്ഥാനങ്ങളുടെ മുന്നണിയിലുണ്ടായിരുന്നു. തിരുവിതാംകൂറിലെ മദ്യവർജ്ജനപ്രസ്ഥാനത്തിൻെറ നേതാവും അദ്ദേഹമായിരുന്നു. കൊല്ലത്തു് തൊഴിലാളിപ്രസ്ഥാനത്തിനാരംഭമിട്ടതും അവിടെ ആദ്യത്തെ ഖാദിവസ്ത്രാലയവും ഹിന്ദിവിദ്യാലയവും സ്ഥാപിച്ചതും കെ. ജി. ശങ്കറാണ്. കോൺഗ്രസ് പ്രസ്ഥാനത്തിനു പ്രചാരണം നല്കാൻവേണ്ടിയാണ് അദ്ദേഹം 'മലയാളരാജ്യം' പത്രമാരംഭിച്ചതു്. സ്വാതന്ത്ര്യസമരത്തിൽ നിരവധി കഷ്ടനഷ്ടങ്ങൾ സഹിച്ച ആ ദേശാഭിമാനി പക്ഷവാതരോഗബാധിതനായി രണ്ടു ദശകക്കാലം ശയ്യാവലംബിയായിരുന്നു. സ്വാതന്ത്ര്യപ്രാപ്തിക്കുശേഷമാണദ്ദേഹമന്തരിച്ചതു്.

## എം. ഗോപാലമേനോൻ

നിസ്സഹകരണപ്രസ്ഥാനക്കാലത്തു് കോളേജുവിട്ടുപോന്ന മാണിക്കത്തു ഗോപാലമേനോൻ പിന്നീട് കുറേവഷക്കാലം കോഴി

ക്കോട്ട കേന്ദ്രമാക്കി രാഷ്ട്രീയപ്രവർത്തനങ്ങളിൽ വ്യാപൃതനായിരുന്നു. കോഴിക്കോട്ട ജില്ലാകോൺഗ്രസ്സെക്രട്ടറിയായിരുന്ന അദ്ദേഹം മലബാർലഹളക്കാലത്ത് സമാധാന പുനഃസ്ഥാപനത്തിന് തീവ്രമായി പരിശ്രമിച്ചു. പട്ടാളഭരണമേർപ്പെടുത്തിയിരുന്ന അക്കാലത്ത്, ലഹളപ്രദേശം സന്ദർശിക്കാൻ അനുമതി ചോദിച്ചുകൊണ്ടുള്ള കെ. പി. കേശവമേനോന്റെ കത്ത് ജില്ലാകളക്ടർക്ക് പട്ടാള ക്യാമ്പിൽ കൊണ്ടുപോയി കൊടുത്തതു് യുവാവായ ഗോപാലമേനോനായിരുന്നു. ഗാന്ധിത്തൊപ്പിയും ഖദർവസ്ത്രവും ധരിച്ചിരുന്ന അദ്ദേഹത്തെക്കണ്ട വിറളിപിടിച്ച പട്ടാളമേധാവി വെടിവെച്ചു കൊല്ലുമെന്നു ഭീഷണിപ്പെടുത്തിയപ്പോൾ തരിമ്പും കൂസാതെ ഗോപാലമേനോൻ ചുട്ടമറുപടികൊടുത്തു. അക്കാലത്താരും ധൈര്യപ്പെടാത്ത ഒരു കൃത്യമാണ് സാഹസികനും തീവ്രവാദിയുമായ ഗോപാലമേനോൻ നിർവ്വഹിച്ചതു്. ഏതാനും വർഷങ്ങൾക്കുശേഷം വിദ്യാഭ്യാസം പൂർത്തിയാക്കിയ ഗോപാലമേനോൻ ഇന്ത്യാഗവൺമെന്റു സർവ്വീസിൽ പ്രവേശിച്ചു് പടിപടിയായി ഉയരുകയും വിദേശകാര്യസർവ്വീസിൽ ഉന്നത പദവികൾ വഹിക്കുകയും ചെയ്തിട്ടുണ്ട്. ഇന്നദ്ദേഹം അമേരിക്കയിൽ ഇന്ത്യൻ നിക്ഷേപ കേന്ദ്രത്തിന്റെ ഡയറക്ടരാണ്.

## മൊയാരത്തു ശങ്കരൻ

കൽക്കട്ടയിൽ മെഡിക്കൽ കോളേജുവിദ്യാർത്ഥിയായിരുന്ന മൊയാരത്തു ശങ്കരൻ (നമ്പ്യാർ) നിസ്സഹകരണപ്രസ്ഥാനകാലത്തു പഠിത്തമുപേക്ഷിച്ചു് മലബാറിൽ തിരിച്ചെത്തി കോൺഗ്രസ് പ്രവർത്തനങ്ങളിലേർപ്പെട്ടൊരു ദേശസേവകനാണ്. തനിക്കു ശരിയെന്നു തോന്നുന്ന കാര്യങ്ങളിൽ വിട്ടുവീഴ്ചകൂടാതെ പോരാടുകയും മുഖം നോക്കാതെ കാര്യങ്ങൾ തുറന്നു പറയുകയും ചെയ്തിരുന്ന അദ്ദേഹത്തിനു് പോലീസിന്റെ കഠിനമർദ്ദനങ്ങൾ ഏല്ക്കേണ്ടിവന്നിട്ടുണ്ട്. ഉപ്പുസത്യാഗ്രഹത്തിലും തുടർന്നുള്ള സ്വാതന്ത്ര്യസമരങ്ങളിലും പങ്കെടുത്തിട്ടുള്ള മൊയാരം, പില്ക്കാലത്തു കമ്മ്യൂണിസ്റ്റായി മാറി. തന്റെ സർവ്വകഴിവുകളുമുപയോഗിച്ചു് മലബാറിൽ കോൺഗ്രസ്സംഘടനയെ താലോലിച്ചു വളർത്തുകയും നിരവധി ക്ലേശങ്ങളനുഭവിക്കുകയുംചെയ്ത അദ്ദേഹം, കമ്മ്യൂണിസ്റ്റുപാർട്ടിയുടെ കൽക്കട്ടാ തീസിസനുസരിച്ചു് 1948-ൽ ആരംഭിച്ച സമരക്കാലത്തു് മർദ്ദനമേററാണ് അന്തരിച്ചതു്.

## പി. രാമുണ്ണിമേനോൻ

ഒററപ്പാലത്തു് അഭിഭാഷകനായി പ്രാക്ടീസുചെയ്തുകൊണ്ടിരിക്കുമ്പോഴാണ് പി. രാമുണ്ണിമേനോൻ നിസ്സഹകരണപ്രസ്ഥാനത്തിലേക്കു കടന്നുവന്നതു്. അന്നുമുതൽ മരണംവരെ വിട്ടുവീഴ്ചയില്ലാത്തൊരു പോരാളിയായിരുന്നു അദ്ദേഹം. 1921-ൽ ഒറ്റപ്പാലത്തു നടന്ന അഖിലകേരളാടിസ്ഥാനത്തിലുള്ള കോൺഗ്രസ്സമ്മേളനത്തിന്റെ സ്വാഗതസംഘം സെക്രട്ടറിയായിരുന്ന രാമുണ്ണിമേനോനെയും വളണ്ടിയർ ക്യാപ്ററനായിരുന്ന സി. മാധവമേനോനെയും മററും സമ്മേളനസ്ഥലത്തുവെച്ചു് ഹിച്ച്കോക്കിന്റെ നേതൃത്വത്തിൽ പോലീസ് കഠിനമായി മർദ്ദിച്ചതു് അന്നു പ്രക്ഷുബ്ധമായൊരന്തരീക്ഷം സൃഷ്ടിച്ചു. ടി. പ്രകാശത്തിന്റെ നേതൃത്വത്തിലുള്ള അന്വേഷണക്കമ്മറ്റി ഈ മർദ്ദനത്തെക്കുറിച്ചന്വേഷിച്ചു് റിപ്പോർട്ടു പ്രസിദ്ധീകരിച്ചതും, അന്വേഷണക്കമ്മററിഅംഗങ്ങളുടെ പേരിൽ ഹിച്ച്കോക്ക് മാനനഷ്ടക്കേസു ഫയലാക്കിയതും, കമ്മററിക്കാർ കേസു വാദിക്കാൻ കൂട്ടാക്കാതെ ശിക്ഷയനുഭവിച്ചതും അക്കാലത്തു വളരെ ഒച്ചപ്പാടുണ്ടാക്കിയിട്ടുണ്ട്. കെ.പി. കേശവമേനോനെത്തുടർന്ന് കെ. പി. സി. സി. സെക്രട്ടറിസ്ഥാനവും മാതൃഭൂമിയുടെ പത്രാധിപത്യവും വഹിച്ച രാമുണ്ണിമേനോൻ സിവിൽ നിയമലംഘനത്തിലും പങ്കെടുത്തു ജയിൽവാസമനുഭവിച്ചു. മർദ്ദനവും വിശ്രമരഹിതമായ പ്രവർത്തനങ്ങളുംമൂലം ആരോഗ്യം നശിച്ചു് ശയ്യാവലംബിയായ ആ സ്വാതന്ത്ര്യഭടൻ 1931-ൽ അകാലചരമമടയുകയാണുണ്ടായതു്.

## കെ. ജി. ഗോപാലകൃഷ്ണൻ

ചേർത്തല സ്വദേശിയായ കെ. ജി. ഗോപാലകൃഷ്ണൻ തൃശ്ശിനാപ്പിള്ളി കോളേജിൽ പഠിക്കുമ്പോഴാണ് സഹകരണത്യാഗിയായി പഠിത്തം നിറുത്തിയതു്. തുടർന്ന് തിരുവിതാംകൂർ പ്രദേശത്തു കോൺഗ്രസ്പ്രവർത്തനങ്ങളിൽ സജീവമായി പങ്കെടുത്തുതുടങ്ങി. മദ്യവർജ്ജനപ്രക്ഷോഭണം, വൈക്കം സത്യാഗ്രഹം എന്നിവയിൽ പങ്കെടുത്തു ജയിൽവാസം വരിച്ചു. വൈക്കത്തുനിന്നു തിരുവനന്തപുരത്തേക്കു പോയ സവർണ്ണജാഥയുടെ ലീഡർ ആയും ഗോപാലകൃഷ്ണൻ പ്രവർത്തിച്ചിട്ടുണ്ട്. പിന്നീടു ചേർത്തല നിയോജകമണ്ഡലത്തിൽ നിന്നും അദ്ദേഹം തിരുവിതാംകൂർ നിയമസഭയിലേക്കു തിരഞ്ഞെടുക്കപ്പെട്ടുവെങ്കിലും

ജയിൽശിക്ഷ അനുഭവിച്ചിട്ടുണ്ടെന്ന കാരണം പറഞ്ഞു് അദ്ദേഹത്തിൻെറ വിജയത്തെ ഗവൺമെൻറു നിരാകരിച്ചു. രാഷ്ട്രീയരംഗത്തുനിന്നു വിരമിച്ചശേഷം സമുദായസേവനത്തിലും സഹകരണപ്രസ്ഥാനത്തിലും വ്യാപൃതനായ ഗോപാലകൃഷ്ണൻ നിസ്വാത്ഥനായ ഒരു രാഷ്ട്രീയപ്രവത്തകനാണു്.

## ചിറേറടത്തു ശങ്കുപ്പിള്ള

ഈ നൂററാണ്ടിൻെറ മൂന്നാം ദശകത്തിൽ തിരുവിതാംകൂർ പ്രദേശത്തെ ഏററവും ഊർജ്ജസ്വലനായ സ്വാതന്ത്ര്യസമരനായകനായിരുന്നു ചിറേറടത്തു ശങ്കുപ്പിള്ള. മദ്ധ്യതിരുവിതാംകൂറിലെ ഒരു കുലീനകുടുംബത്തിലെ അംഗവും സാഹസികനുമായ ഈ യുവാവു്, ഗാന്ധിജിയുടെ അക്രമരാഹിത്യസിദ്ധാന്തങ്ങളിലും നിസ്വാത്ഥജീവിതരീതിയിലും ആകൃഷ്ടനായി തൻെറ പഴയ ജീവിതരീതി പാടേ വെടിഞ്ഞു് മുഴുവൻസമയരാഷ്ട്രീയപ്രവത്തകനായി മാറുകയാണു ചെയ്തതു്. തിരുവിതാംകൂറിൽ കോൺഗ്രസ് സംഘടനയെ വളത്താനും ഖാദി–ഹിന്ദി–അയിത്തോച്ചാടന പരിപാടികളുടെ പുരോഗതിക്കും അദ്ദേഹം അവിശ്രമം പരിശ്രമിച്ചു. വൈക്കം സത്യാഗ്രഹത്തിൽ പങ്കെടുത്തു് ജയിൽവാസമനുഭവിച്ചു. ഏ. കെ. പിള്ളയെ തുടന്നു് തിരുവിതാംകൂർ ജില്ലാ കോൺഗ്രസ്കമ്മററി സെക്രട്ടറിയായിരുന്ന ശങ്കുപ്പിള്ള ഗവമ്മേൻറിൻെറ എതിർപ്പുകളെ നേരിട്ടുകൊണ്ടാണു് 1097-ൽ ചെങ്ങന്നൂരിൽ വെച്ചു് ജില്ലാ കോൺഗ്രസ് സമ്മേളനം വിജയകരമായി നടത്തിയതു്. വിശ്രമരഹിതമായ തന്റെ പ്രവത്തനങ്ങളുടെ ഫലമായി, സേവനനിരതനും ത്യാഗസമ്പന്നനുമായ ആ ദേശസേവകൻ അകാലചരമമടഞ്ഞു. തിരുവിതാംകൂർ പ്രദേശത്തു കോൺഗ്രസ്പ്രസ്ഥാനത്തിനു നേരിട്ട വലിയൊരു നഷ്ടമായിരുന്നു ധീരനായ ആ പൊതുജനസേവകന്റെ മരണം.

## ടി. വി. ചാത്തുക്കുട്ടിനായർ

നിസ്സഹകരണപ്രസ്ഥാനം രാഷ്ട്രീയരംഗത്തേക്കുകൊണ്ടുവന്ന മറ്റൊരു യുവാവാണു് ടി. വി. ചാത്തുക്കുട്ടിനായർ. കോൺഗ്രസ് സന്നദ്ധഭടന്മാരുടെ നേതാവായും, കെ. പി. കേശവമേനോൻെറ സന്തതസഹചാരിയായും ആദ്യകാലത്തു പ്രവത്തിച്ചിരുന്ന അദ്ദേഹം മലബാർ ലഹളക്കാലത്തു സമാധാനപരിശ്രമങ്ങളിലും ദുരിതാശ്വാസപ്രവത്തനങ്ങളിലും വ്യാപൃതനായിരുന്നു. വൈക്കം സത്യാഗ്രഹത്തിൽ സന്നദ്ധഭടനായിരുന്ന ചാത്തുക്കുട്ടിനായർ, സത്യാഗ്രഹികളെ പോലീസ് അറസ്റ്റു ചെയ്യാതായപ്പോൾ ക്ഷേത്രറോഡിൽ രണ്ടു രാത്രിയും രണ്ടു പകലും തുടർച്ചയായി ഇരുന്നുകൊണ്ടു നിരാഹാരസത്യാഗ്രഹമനുഷ്ഠിച്ചതും ബോധരഹിതനായിത്തീന്ന അദ്ദേഹത്തെ ഡോക്ടർമാരുടെ സഹായത്തോടെ ആസ്പത്രിയിലേക്കു് എടുത്തുകൊണ്ടുപോയതും ആവേശജനകമായ രംഗങ്ങളായിരുന്നു. ഈ സംഭവം സത്യാഗ്രഹത്തിന്നു് ഒരു പുതുജീവൻ നല്കിയെന്നു പറയാം. സിവിൽ നിയമലംഘനക്കാലത്തു് ഉപ്പുസത്യാഗ്രഹത്തിൽ പങ്കെടുത്തും ചാത്തുക്കുട്ടിനായർ ജയിൽവാസമനുഭവിച്ചിട്ടുണ്ടു്. ഇന്നു് സജീവരാഷ്ട്രീയരംഗത്തില്ലെങ്കിലും കേരളീയർക്കു മറക്കാനാവാത്തൊരു സ്വാതന്ത്ര്യസമരഭടനാണദ്ദേഹം.

## ആർ. രാഘവമേനോൻ

കേരളത്തിൽ സംഘടിതമായ കോൺഗ്രസ് പ്രവത്തനമാരംഭിച്ചകാലം മുതൽ ആർ. രാഘവമേനോൻ രാഷ്ട്രീയരംഗത്തുണ്ടായിരുന്നു. പാലക്കാട്ടെ ഒരു അഭിഭാഷകനായ അദ്ദേഹം നിസ്സഹകരണപ്രസ്ഥാനത്തിലും സിവിൽ നിയമലംഘനത്തിലും വ്യക്തിസത്യാഗ്രഹത്തിലും ക്വിററു് ഇന്ത്യാസമരത്തിലും എല്ലാം പങ്കെടുത്തിട്ടുണ്ടു്. അദ്ദേഹത്തിൻെറ കുടുംബാംഗങ്ങൾ മിക്കവരും ക്വിററു് ഇന്ത്യാസമരക്കാലത്തു ജയിലിലായിരുന്നുവെന്നു പറയാം. കെ. പി. സി. സി.യിലും ഏ. ഐ. സി. സി.യിലും മെമ്പറായും മററുവിധത്തിലും കോൺഗ്രസ്പ്രസ്ഥാനത്തിനു നേതൃത്വം നല്കിയ രാഘവമേനോൻ ദീർഘകാലം മദ്രാസ്നിയമസഭയിലംഗമായിരുന്നു. 1946—47 കാലത്തു മദ്രാസിൽ മന്ത്രിയായിരുന്നിട്ടുമുണ്ടു്. അടുത്തകാലംവരെ കേരളനിയമസഭയിൽ അംഗമായിരുന്ന അദ്ദേഹം ഈയിടെ മാത്രമാണു് കോൺഗ്രസ് വിട്ടതു്.

## കെ. കുമാർ

മദ്ധ്യതിരുവിതാംകൂറിലെ ഒരു കുലീനകുടുംബാംഗമായ കെ. കുമാർ മദ്രാസ് പ്രസിഡൻസികോളേജിൽ ബി. എ. വിദ്യാത്ഥിയായിരിക്കെ നിസ്സഹകരണപ്രസ്ഥാനത്തിൽ ആകൃഷ്ടനായി പഠിപ്പുനിറുത്തി. അന്നുമുതൽ തിരുവിതാംകൂർവിഭാഗത്തു് കോൺഗ്രസ്സ്സംഘടന കെട്ടിപ്പടുക്കുന്നതിൽ വ്യാപൃതനായിരുന്നു. ദീർഘകാലം തിരുവിതാംകൂർ ജില്ലാകോൺ

ഗ്രസ്സിന്റെ ഓർഗനൈസിംഗ് സെക്രട്ടറി, കെ. പി. സി. സി. മെമ്പർ, എ. ഐ. സി. സി. മെമ്പർ എന്നീ നിലകളിൽ പ്രവർത്തിച്ച കുമാർ വൈക്കം സത്യാഗ്രഹം, മലബാറിലെ ഉപ്പുസത്യാഗ്രഹം, നാഗ്പൂരിലെ പതാകാ സത്യാഗ്രഹം, വിദേശവസ്ത്രഷാപ്പു പിക്കററിങ്ങ്, മദ്യഷാപ്പു പിക്കററിങ്ങ് എന്നിവയിലെല്ലാം പങ്കെടുത്തു് കേരളത്തിലും പുറത്തും പലപ്രാവശ്യം ജയിൽവാസമനുഭവിച്ചു. ഖാദി-ഹരിജനപ്രസ്ഥാനങ്ങളിൽ സജീവമായി പ്രവർത്തിച്ചിട്ടുള്ള അദ്ദേഹം ഗാന്ധിജിയുടെ അടുത്തൊരനുയായി ആയിരുന്നു. ഗാന്ധിജി കേരളം സന്ദർശിക്കുമ്പോഴെല്ലാം അദ്ദേഹത്തിന്റെ പ്രസംഗങ്ങൾ പരിഭാഷപ്പെടുത്തിയിരുന്ന കുമാർ, ഉജ്ജ്വലനായൊരു പ്രഭാഷകനുമാണ്. പില്ക്കാലത്തു സജീവരാഷ്ട്രീയത്തിൽനിന്നു വിരമിച്ചു് ഗ്രാമോദ്ധാരണ-പഞ്ചായത്തുപ്രവർത്തനങ്ങളിലേർപ്പെട്ടു. ഇന്നു് അനാരോഗ്യംമൂലം നിശ്ശബ്ദനാണെങ്കിലും ഒരു കാലത്തു് കേരളക്കരയിലെ അതുല്യനായൊരു സ്വാതന്ത്ര്യസമരഭടനെന്ന നിലയ്ക്കു് അദ്ദേഹം വിഖ്യാതനായിരുന്നു.

## കോഴിപ്പുറത്തു മാധവമേനോൻ

സ്വാതന്ത്ര്യസമരത്തിൽ പങ്കെടുത്തു് പലപ്പോഴായി ഏഴുകൊല്ലത്തിലധികം ജയിലിൽ കഴിച്ചുകൂട്ടിയ കോഴിപ്പുറത്തു മാധവമേനോന്റെ രാഷ്ട്രീയജീവിതവും മലബാറിലെ രാഷ്ട്രീയനവോത്ഥാനവുമായി അഭേദ്യബന്ധമുണ്ടു്. 1921-ൽ നിസ്സഹകരണപ്രസ്ഥാനമാരംഭിച്ചപ്പോൾ തിരുവനന്തപുരത്തു് സെക്രട്ടറിയേററിൽ ഉണ്ടായിരുന്ന ജോലി അദ്ദേഹം രാജികൊടുത്തു് സമരരംഗത്തിറങ്ങി. അന്നുമുതലിന്നുവരെ അദ്ദേഹം രാഷ്ട്രീയരംഗത്തുണ്ടു്. 1922-ൽ കുറുമ്പ്രനാട്ടു താലൂക്കു കോൺഗ്രസ്സ് കമ്മററിസെക്രട്ടറിയായി പ്രവർത്തനമാരംഭിച്ച അദ്ദേഹം ഇന്നും കെ. പി. സി. സി. യിലും എ. ഐ. സി. സി.യിലും അംഗമാണ്. കെ. പി. സി. സി.യുടെ സെക്രട്ടറി, ട്രഷറർ, പ്രസിഡൻറു് എന്നീ സ്ഥാനങ്ങളും ഒന്നിലധികം പ്രാവശ്യം അലങ്കരിച്ചിട്ടുണ്ടു്. അദ്ദേഹം പങ്കെടുത്തിട്ടില്ലാത്ത ഒരു സ്വാതന്ത്ര്യസമരവും കേരളത്തിൽ ഉണ്ടായിട്ടില്ല. മദ്യഷാപ്പു പിക്കറ്റിങ്ങിൽ, മദ്യപന്മാരുടെയും പോലീസിന്റെയും മർദ്ദനവും മലമൂത്രങ്ങൾ കൊണ്ടുള്ള അഭിഷേകവും അദ്ദേഹത്തിനനുഭവിക്കേണ്ടിവന്നിട്ടുണ്ടു്. വിദേശവസ്ത്രബഹിഷ്കരണത്തിലും ഉപ്പുസത്യാഗ്രഹത്തിലും പങ്കെടുത്തു് ജയിൽവാസവും മർദ്ദനവും അനുഭവിച്ചു. നിസ്സഹകരണപ്രസ്ഥാനത്തിലും സിവിൽ നിയമലംഘനത്തിലുമെന്നപോലെ വ്യക്തിസത്യാഗ്രഹത്തിലും ക്വിററ് ഇന്ത്യാസമരത്തിലും അദ്ദേഹം ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ പത്നി കുട്ടിമാളുഅമ്മയും ഈ സമരങ്ങളിലെല്ലാം പങ്കാളിയായിരുന്നു. ഒരു രാഷ്ട്രീയ കുടുംബമാണ് മാധവമേനോന്റെ കുടുംബമെന്നു പറയാം. കുറെക്കൊല്ലം കോഴിക്കോട്ടു് അഭിഭാഷകനായിരുന്ന അദ്ദേഹം കോഴിക്കോട്ടു മുനിസിപ്പൽ കൗൺസിൽ മെമ്പറായും ചെയർമാനായും ദീർഘകാലം സേവനമനുഷ്ഠിച്ചിട്ടുണ്ടു്. 1937 മുതൽ 1952 വരെ മദ്രാസ് നിയമസഭയിലംഗമായിരുന്ന മാധവമേനോൻ 1947 മുതൽ 1952 വരെ മദ്രാസിൽ മന്ത്രിയുമായിരുന്നു. ഇന്ത്യൻ ഭരണഘടനാനിർമ്മാണസഭയിലും അംഗമായിരുന്ന അദ്ദേഹം ഇന്നു രാജ്യസഭയിലംഗമാണ്. 'മാതൃഭൂമി' പത്രം വഴിക്കും അദ്ദേഹം സ്വാതന്ത്ര്യസമരത്തെ സഹായിച്ചിട്ടുണ്ടു്. ഗുരുവായൂർ സത്യാഗ്രഹത്തിലും റഫറണ്ടത്തിലും അദ്ദേഹത്തിനു നല്ലൊരു പങ്കുണ്ടായിരുന്നു. പൗരസ്വാതന്ത്ര്യങ്ങൾക്കു വേണ്ടിയുള്ള പല സമരങ്ങൾക്കും അദ്ദേഹം നേതൃത്വം നല്കിയിട്ടുണ്ടു്. തന്റെ സർവ്വസ്വവും രാജ്യസേവനത്തിനർപ്പിച്ചു് മർദ്ദനവും ജയിൽവാസവും അനുഭവിച്ച മാധവമേനോനു് 1942-ലെ ആഗസ്റ്റ് സമരത്തിൽ പങ്കെടുത്തു് ജയിലിൽനിന്നു പുറത്തുവന്നപ്പോൾ താമസിക്കാൻ ഒരു വീടുപോലുമുണ്ടായിരുന്നില്ല. കോഴിക്കോട്ടെ അനാഥമന്ദിരത്തിലാണദ്ദേഹം കുറേനാൾ താമസിച്ചതു്. മലബാറിന്റെ രാഷ്ട്രീയനവോത്ഥാനത്തിനെന്നപോലെ മലബാറിന്റെ അഭിവൃദ്ധിക്കും മന്ത്രിയെന്നനിലയിൽ അദ്ദേഹം വളരെയൊക്കെ സേവനം ചെയ്തിട്ടുണ്ടു്.

## ചിദംബരനാഥൻ

നിസ്സഹകരണപ്രസ്ഥാനക്കാലത്തു പ്രാക്ടീസുനിറുത്തി രാഷ്ട്രീയരംഗത്തേക്കിറങ്ങിയ യുവ അഭിഭാഷകനായ ചിദംബരനാഥൻ, മധുരയിലെ പ്രസിദ്ധ അഭിഭാഷകനും പില്ക്കാലത്തു തിരുവിതാംകൂർ ഹൈക്കോടതി ജഡ്ജിയുമായിരുന്ന ശങ്കരമേനോന്റെ പുത്രനാണ്. ബ്രിട്ടീഷ് ഭരണാധികാരികളെ പലവിധത്തിൽ കബളിപ്പിച്ചു് സ്വാതന്ത്ര്യസമരവിജയത്തിനു വേണ്ടി പരിശ്രമിച്ച ചിദംബരനാഥന്റെ പ്രവർത്തനരംഗം മലബാറായിരുന്നു. സാഹസികനായ ആ യുവാവു് പലപ്രാവശ്യം മർദ്ദ

നവും കഷ്ടപ്പാടുകളും അനുഭവിച്ചിട്ടുണ്ട്. പിൽക്കാലത്തദ്ദേഹം രാഷ്ട്രീയപ്രവർത്തനങ്ങളിൽനിന്നു വിരമിച്ച് രാമകൃഷ്ണമിഷനിൽ ചേർന്ന് സന്യാസിയായിത്തീർന്നു. കേരളത്തിലെ സ്വാതന്ത്ര്യസമരത്തിൽ മറക്കാനാവാത്ത ഒരു നാമധേയമാണ് ചിദംബരനാഥൻേറതു്.

## വി. അച്യുതമേനോൻ

തിരുവിതാംകൂറിൽ കഴിഞ്ഞ തലമുറയിലെ രാഷ്ട്രീയനേതാക്കളിൽ പ്രഥമഗണനീയനായിരുന്ന വി. അച്യുതമേനോൻ. കൊച്ചിയിൽ ജനിച്ചുവളർന്ന് തിരുവനന്തപുരത്തു താമസമാക്കി അഭിഭാഷകവൃത്തിയിലേർപ്പെട്ട വെംബ്ളാശ്ശേരി അച്യുതമേനോൻ മൂന്നു ദശാബ്ദക്കാലം തിരുവിതാംകൂറിലെ ദേശീയ പ്രസ്ഥാനത്തിനു നേതൃത്വം നല്കിയിരുന്നു. നിസ്സഹകരണപ്രസ്ഥാനം മുതൽ സ്റ്റേററ് കോൺഗ്രസ്സ് വരെ എല്ലാ സമരപ്രസ്ഥാനങ്ങളുടെയും മുന്നണിയിലദ്ദേഹമുണ്ടായിരുന്നു. അദ്ദേഹത്തിനു പങ്കില്ലാത്ത രാഷ്ട്രീയപ്രക്ഷോഭണങ്ങളൊന്നും അക്കാലത്തു തിരുവിതാംകൂറിലുണ്ടായിട്ടില്ല. മദ്യവർജ്ജനം, വിദേശവസ്തുബഹിഷ്കരണം, ഖാദി–ഹിന്ദിപ്രചരണം എന്നിവയിലെല്ലാം അദ്ദേഹം മുന്നിട്ടുനിന്നു പ്രവർത്തിച്ചു. നിയമസഭാപരിഷ്കരണം സംബന്ധിച്ച 1095-ലെ ഒന്നാം റഗുലേഷനെതിരായ പ്രക്ഷോഭണം, വിദ്യാർത്ഥിവേട്ടയെ തുടർന്നുണ്ടായ പ്രക്ഷോഭണം, വൈക്കം സത്യാഗ്രഹം, നാട്ടുരാജ്യപ്രജാസമ്മേളനം എന്നിങ്ങനെ പലതിനും അദ്ദേഹത്തിൻെറ സേവനം ലഭിച്ചു. വൈക്കത്തുനിന്നു തിരുവനന്തപുരത്തെത്തിയ സവർണ്ണജാഥയ്ക്കു സ്വീകരണം നല്കിയ യോഗത്തിലദ്ധ്യക്ഷനദ്ദേഹമായിരുന്നു. തിരുവിതാംകൂറിൽ ദേശീയബോധം വളർത്താൻ അദ്ദേഹം വിളിച്ചുകൂട്ടിയ സമ്മേളനങ്ങളും സംഘടിപ്പിച്ച പൊതുയോഗങ്ങളും എണ്ണമററവയാണ്. തൻെറ ഏക വരുമാനമാർഗ്ഗമായ അഭിഭാഷകവൃത്തിയെ പലപ്പോഴും അവഗണിച്ചുകൊണ്ടും പലവിധ ക്ലേശങ്ങളോടും മല്ലിട്ടുകൊണ്ടും അദ്ദേഹം ദേശീയപ്രസ്ഥാനത്തിൻെറ മുന്നണിയിൽ നിന്നു പ്രവർത്തിച്ചു. തിരുവിതാംകൂറിലെ ജനങ്ങളിൽ ആത്മാഭിമാനവും സ്വാതന്ത്ര്യവാഞ്ഛയും വളർത്തിയതിൽ അദ്ദേഹത്തിനുള്ള പങ്ക് വളരെ വലുതാണ്. പൗരാവകാശധ്വംസനങ്ങളെ എല്ലാക്കാലത്തുമദ്ദേഹം ചെറുത്തിട്ടുണ്ട്. സേവനനിരതവും ത്യാഗസുരഭിലവുമായ ജീവിതം നയിച്ച അച്യുതമേനോൻ കഴിഞ്ഞ കുറേ വർഷങ്ങളായി അനാരോഗ്യം മൂലം രംഗത്തുണ്ടായിരുന്നില്ല. അടുത്തകാലത്താണദ്ദേഹമന്തരിച്ചതു്.

## ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള

തൻെറ ജീവിതകാലത്തു് തിരുവിതാംകൂറിലെ കിടയററ പൊതുജനനേതാവായിരുന്ന ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള, സ്വാതന്ത്ര്യസമരത്തിൽ പങ്കെടുത്തു ജയിൽവാസം വരിച്ചിട്ടില്ലെങ്കിലും, കുറേക്കാലം തിരുവിതാംകൂർ ഹൈക്കോടതി ജഡ്ജിപദമലങ്കരിച്ചുവെങ്കിലും, അദമ്യമായ സ്വാതന്ത്ര്യതൃഷ്ണയുള്ള ഒരു ദേശീയനേതാവായിരുന്നു. നിഷ്ഠനാവസ്ഥയിൽനിന്നു സ്വപരിശ്രമം മൂലം അത്യുന്നതസ്ഥാനങ്ങളിൽ ചെന്നെത്തിയ പ്രഗത്ഭനായൊരു അഭിഭാഷകനായിരുന്നു അദ്ദേഹം. ആദ്യം മുതല്ക്കേ കോൺഗ്രസ്സ് ആദർശങ്ങളാലാകൃഷ്ടനായ അദ്ദേഹം, 1084 മുതൽ പല കോൺഗ്രസ്സ് സമ്മേളനങ്ങളിലും പങ്കെടുത്തിരുന്നു. ഗാന്ധിജിയുടെ ഒരു വിശ്വസ്തമിത്രമായിരുന്ന അദ്ദേഹം കോൺഗ്രസ്സിന്റെ അയിത്തോച്ചാടന–ഹരിജനോദ്ധാരണപ്രസ്ഥാനങ്ങളിലാണ് സജീവമായി പ്രവർത്തിച്ചതു്. ഗാന്ധിജി സ്ഥാപിച്ച ഹരിജനസേവാസംഘത്തിൻെറ കേരളശാഖയുടെ പ്രസിഡന്റായിരുന്ന അദ്ദേഹം വൈക്കം, ഗുരുവായൂർ സത്യാഗ്രഹങ്ങൾക്കു നിർല്ലോഭം പിൻതുണ നല്കി. വൈക്കത്തുനിന്നു തിരുവനന്തപുരത്തേക്കു പോയ സവർണ്ണജാഥയുടെ പര്യവസാനത്തിൽ ഡെപ്യൂട്ടേഷൻെറ നേതൃത്വം വഹിച്ച് മഹാറാണിക്ക് 25,000 സവർണ്ണഹിന്ദുക്കളുടെ ഒപ്പിട്ട ഭീമഹർജി സമർപ്പിച്ചതും അദ്ദേഹമായിരുന്നു. തിരുവിതാംകൂറിൽ ക്ഷേത്രപ്രവേശനം സാധിക്കാനുള്ള പരിശ്രമങ്ങളുടെ മുന്നണിയിലദ്ദേഹമുണ്ടായിരുന്നു. 1095–ലെ ഒന്നാം റഗുലേഷനെതിരായ പ്രക്ഷോഭത്തിലും, വിദ്യാർത്ഥിമർദ്ദനപ്രതിഷേധത്തിലും, എല്ലാ പൗരസ്വാതന്ത്ര്യപ്രക്ഷോഭണങ്ങളിലും ചങ്ങനാശ്ശേരിയുടെ നേതൃത്വമുണ്ടായിരുന്നു. തിരുവിതാംകൂർ നിയമസഭയ്ക്കകത്തും പുറത്തും ഉത്തരവാദഭരണത്തിനുവേണ്ടി ശബ്ദമുയർത്തിയ ചങ്ങനാശ്ശേരി, തിരുവിതാംകൂർ സ്റ്റേറ്റ് കോൺഗ്രസ്സിൽ ചേർന്നതിനെത്തുടർന്ന്, അദ്ദേഹത്തിന്റെ പെൻഷൻ, ഗവൺമെൻറ് നിറുത്തലാക്കുകയാണല്ലോ ഉണ്ടായതു്. തിരുവിതാംകൂറിലെ സ്വാതന്ത്ര്യസമ്പാദനപരിശ്രമങ്ങളിൽ ചങ്ങനാശ്ശേരിക്കുള്ള പങ്ക് അദ്വിതീയമത്രെ.

## ജി. രാമചന്ദ്രൻ

ഇന്ത്യയൊട്ടുക്കും ഇന്ത്യയ്ക്കു പുറത്തും വിഖ്യാതനായ ജി. രാമചന്ദ്രൻ നിസ്സഹകരണപ്രസ്ഥാനമാരംഭിച്ചപ്പോൾ പഠിപ്പുമുടക്കിയ ഒരു യുവാവാണ്. പിന്നീട് ശാന്തിനികേതനത്തിൽ ചേർന്നു പഠിച്ച് രവീന്ദ്രനാഥടാഗോറിന്റെയും ദീനബന്ധു സി. എഫ്. ആൻഡ്രൂസിന്റെയും ശിഷ്യപ്രധാനിയായ അദ്ദേഹം താമസിയാതെ സബർമതി ആശ്രമത്തിലെ അന്തേവാസിയായി. ഗാന്ധിജിയുടെ കുടുംബാംഗമെന്നപോലെ ജീവിച്ച രാമചന്ദ്രന് രാഷ്ട്രീയസമരത്തിൽ ഗാന്ധിജിയിൽനിന്നു തന്നെയാണു പരിശീലനം ലഭിച്ചതു്. അഖിലേന്ത്യാ ചർക്കാസംഘം സെക്രട്ടറി, തിരുച്ചെങ്കോട്ട് ഗാന്ധി ആശ്രമം മാനേജർ, തമിഴ്നാട്ടിലെയും കേരളത്തിലെയും ഹരിജനസേവാസംഘം സെക്രട്ടറി, ഹിന്ദുസ്ഥാനി താലിമിസംഘം സെക്രട്ടറി, ഗാന്ധിസ്മാരകനിധിയുടെയും ഗാന്ധി പീസ് ഫൗണ്ടേഷന്റെയും സെക്രട്ടറി എന്നിങ്ങനെ വിവിധമണ്ഡലങ്ങളിൽ നാലു ദശകത്തോളം സേവനമനുഷ്ഠിച്ച രാമചന്ദ്രൻ അദ്വിതീയനായൊരു സ്വാതന്ത്ര്യസമരഭടനാണ്. ഗാന്ധിജിയുടെ നേതൃത്വത്തിൽ നടന്ന എല്ലാ സമരങ്ങളിലും അദ്ദേഹം പങ്കുകൊണ്ടു. വേദാരണ്യത്തിലെ ഉപ്പുസത്യാഗ്രഹത്തിലും, സിവിൽനിയമലംഘനപ്രസ്ഥാനത്തിലും, തിരുവിതാംകൂറിലെ ഉത്തരവാദഭരണപ്രക്ഷോഭത്തിലും, ക്വിറ്റ് ഇന്ത്യാസമരത്തിലും ഭാഗഭാക്കായി ആറുപ്രാവശ്യം കാരാഗൃഹവാസമനുഭവിച്ചു. തിരുവിതാംകൂറിലെ ക്ഷേത്രപ്രവേശനപരിശ്രമങ്ങളിലും രാമചന്ദ്രന് നല്ലൊരു പങ്കുണ്ട്. സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം അദ്ദേഹം കുറച്ചുകാലം തിരുവിതാംകൂറിൽ മന്ത്രിയായിരുന്നു. ഗാന്ധിയൻ തത്വശാസ്ത്രത്തിന്റെ മികച്ചൊരു വ്യാഖ്യാതാവ്, വിദ്യാഭ്യാസപ്രവർത്തകൻ, പ്രഭാഷകൻ, ഗ്രന്ഥകാരൻ, പത്രപ്രവർത്തകൻ എന്നീ നിലകളിലെല്ലാം വിഖ്യാതനായ അദ്ദേഹം ലോകത്തിലെ വിവിധരാജ്യങ്ങളിൽ പ്രഭാഷണപര്യടനം നടത്തുകയും ലോകസമാധാനപരിശ്രമങ്ങളിലേർപ്പെടുകയും ചെയ്തിട്ടുണ്ട്. ഇപ്പോൾ മധുരയ്ക്കടുത്തുള്ള ഗാന്ധിഗ്രാമിന്റെ ഡയറക്ടരായ രാമചന്ദ്രൻ രാജ്യസഭയിൽ അംഗമാണ്. ത്യാഗസമ്പന്നനും സുപരീക്ഷിതനു

മായ ഒരു സ്വാതന്ത്ര്യസമരനേതാവാണ് അദ്ദേഹം. അദ്ദേഹത്തിന്റെ പത്നിയും കേന്ദ്രത്തിൽ മന്ത്രിയുമായ ഡോ: സൗന്ദരവും സ്വാതന്ത്ര്യസമരത്തിലെ ഒരു മികച്ച പോരാളിയായിരുന്നു.

## മൂത്തേടത്തു നാരായണമേനോൻ

തൃശ്ശൂരിലെ ഒരു അഭിജാതകുടുംബാംഗമായ മൂത്തേടത്തു നാരായണമേനോൻ നിസ്സഹകരണപ്രസ്ഥാനത്തിൽ പങ്കെടുത്തു കലാലയംവിട്ടിറങ്ങിപ്പോന്ന ഒരു യുവാവാണ്. ആദ്യകാലങ്ങളിൽ കൊച്ചിരാജ്യത്തു് കോൺഗ്രസ്സ് സംഘടന കെട്ടിപ്പടുക്കാൻ നാരായണമേനോൻ നിരവധി ക്ലേശങ്ങൾ സഹിച്ചു. കൊച്ചി ജില്ലാ കോൺഗ്രസ്സ് കമ്മററിയുടെ ഒന്നാമത്തെ സെക്രട്ടറിയായിരുന്ന അദ്ദേഹം ദീർഘകാലം കെ. പി. സി. സി. മെമ്പറുമായിരുന്നു. കോൺഗ്രസ്സിന്റെ നേതൃത്വത്തിൽ നടന്ന പല സമരങ്ങളിലും സജീവമായി പങ്കുകൊണ്ട ഈ ദേശാഭിമാനി കഴിഞ്ഞ കുറെ വർഷങ്ങളായി രാഷ്ട്രീയരംഗത്തില്ല. ഷഷ്ടിപൂർത്തി കഴിഞ്ഞ നാരായണമേനോൻ കുറെ വർഷക്കാലം ഒരു ട്യൂട്ടോറിയൽ കോളേജിൽ അദ്ധ്യാപകനായിരുന്നു.

## കണ്ണന്തോടത്തു വേലായുധമേനോൻ

ഇടപ്പള്ളിയിലെ കണ്ണന്തോടത്തു കുടുംബാംഗമായ വേലായുധമേനോന്റെ പ്രവർത്തനരംഗം പ്രധാനമായും കൊച്ചിരാജ്യത്തായിരുന്നു. നിസ്സഹകരണപ്രസ്ഥാനക്കാലത്തു് രാഷ്ട്രീയരംഗത്തു വന്ന അദ്ദേഹം പ്രഗത്ഭനായൊരു പ്രാസംഗികനും സംഘാടകനുമായിരുന്നു. സൈമൺകമ്മീഷൻ ബഹിഷ്കരണം, വിദേശവസ്ത്രഷാപ്പുകളുടെയും മദ്യഷാപ്പുകളുടെയും പിക്കററിങ്ങ് തുടങ്ങിയ പല പ്രസ്ഥാനങ്ങൾക്കും അദ്ദേഹം ആവേശപൂർവ്വം നേതൃത്വംനല്കി. കെ. പി. സി. സി.യുടെ അയിത്തോച്ചാടനകമ്മററിയിൽ അംഗമായിരുന്ന വേലായുധമേനോൻ വൈക്കം സത്യാഗ്രഹത്തിൽ പങ്കെടുത്തു ജയിൽവാസമനുഭവിച്ചു. സിവിൽനിയമലംഘനപ്രസ്ഥാനത്തിനുശേഷം വേലായുധമേനോൻ സജീവരാഷ്ട്രീയത്തിലില്ല. ഇന്നു് നിശ്ശബ്ദനായി കഴിഞ്ഞുകൂടുന്ന അദ്ദേഹം അനാരോഗ്യവും, കുടുംബപ്രാരബ്ധവും, സാമ്പത്തികക്ലേശവും മൂലമാണ് രംഗത്തുനിന്നു പിന്മാറിയതു്. എറണാകുളത്തു് ടാററാതൊഴിലാളികൾക്കു് ആദ്യമായൊരു സംഘടനയുണ്ടാക്കിയതു് വേലായുധമേനോനായിരുന്നു. പല രാഷ്ട്രീയനേതാക്കന്മാരും ജനിച്ചിട്ടുള്ള ഒരു കുടുംബമാണ് വേലായുധമേനോന്റേതു്. കെ. പി. സി. സി. പ്രസിഡന്റും, എ. ഐ. സി. സി. ജനറൽ സെക്രട്ടറിയുമായിരുന്ന കെ. പി. മാധവൻനായർ, അദ്ദേഹത്തിന്റെ ജ്യേഷ്ഠനും തിരുവിതാംകൂർ സ്റ്റേററ് കോൺഗ്രസ്സിന്റെ ഒരു നേതാവുമായിരുന്ന കെ. പി. ഗോപാലമേനോൻ (പറവൂർ), സ്റ്റേറ്റ് കോൺഗ്രസ്സിലെ ഒരു യുവനേതാവും സോഷ്യലിസ്ററുമായിരുന്ന പരേതനായ ജനാർദ്ദനൻനായർ എന്നിവരെല്ലാം കണ്ണന്തോടത്തു കുടുംബത്തിലെ അംഗങ്ങളാണ്.

## സി. കെ. കർത്താ

നിസ്സഹകരണപ്രസ്ഥാനക്കാലത്തു് കോളേജുവിട്ടിറങ്ങിയ സി. കേശവൻകർത്താ കൊച്ചിയിലെ ഒരു സ്ഥാനികുടുംബത്തിലെ അംഗമായിരുന്നു. രാഷ്ട്രീയപ്രസ്ഥാനത്തിന്റെ ഭാഗമെന്ന നിലയിൽ ഖാദിപ്രചരണത്തിലാണദ്ദേഹം ഏർപ്പെട്ടതു്. കേരളത്തിൽ നൂൽനൂല്പും ഖാദിനെയ്ത്തും പ്രചരിപ്പിക്കാനും ഖാദിവസ്ത്രാലയങ്ങൾ തുറക്കാനും അദ്ദേഹം അത്യദ്ധ്വാനംചെയ്തു. വിശ്രമരഹിതമായ പ്രവർത്തനവും ജയിൽവാസവും അദ്ദേഹത്തിന്റെ ആരോഗ്യത്തെ ബാധിക്കാതിരുന്നില്ല. ഒടുവിൽ അഖിലഭാരത ചർക്കാസംഘത്തിന്റെ കേരളശാഖാസെക്രട്ടറിയായിരിക്കെയാണദ്ദേഹം അന്തരിച്ചതു്. ജീവിതംമുഴുവൻ രാഷ്ട്രസേവനത്തിനുഴിഞ്ഞുവെച്ച ഒരുത്തമദേശാഭിമാനിയായിരുന്നു സി. കെ. കർത്താ.

## ചെറിയകുഞ്ഞുണ്ണി അച്ചൻ

"1919-നുശേഷം, മഹാത്മാഗാന്ധി അദ്ദേഹത്തിന്റെ നിയമനിഷേധപ്രസ്ഥാനമാരംഭിക്കുമ്പോൾ കേരളീയരെ തന്റെ വാഗ്മിത്വംകൊണ്ടു് ഇളക്കിമറിച്ച ഒരു പ്രഭുകുലജാതൻ ഒരു വാൽനക്ഷത്രത്തെപ്പോലെ കൊച്ചിയിലുദിച്ചു് അല്പകാലത്തിനുള്ളിൽ അസ്തമിച്ചു. ഇതു് പാലിയത്തു ചെറിയ കുഞ്ഞുണ്ണിഅച്ചനല്ലാതെ മററാരുമായിരുന്നില്ല. അദ്ദേഹത്തിന്റെ പില്കാല രാഷ്ട്രീയ ചരിത്രം എന്തുതന്നെയായിരുന്നാലും കോരിത്തരിപ്പിക്കുന്ന വചോവിലാസംകൊണ്ടു് ഒരു ഘട്ടത്തിൽ അദ്ദേഹം കേരളത്തിന്റെ ഒററംമുതൽ മറ്റേ അററം വരെയുള്ള ജനങ്ങളുടെ രാഷ്ട്രീയബോധവും

സ്വാതന്ത്ര്യതൃഷ്ണയും ഇളക്കിമറിച്ചിട്ടുണ്ട്'' എന്നാണ് കേരളത്തിലെ സ്വാതന്ത്ര്യസമരത്തിന്റെ ഒരു ചരിത്രകാരൻ രേഖപ്പെടുത്തിയിട്ടുള്ളത്. ഒററപ്പാലം സമ്മേളനമുൾപ്പെടെയുള്ള കോൺഗ്രസ്സ് സമ്മേളനങ്ങളിലെല്ലാം അക്കാലത്ത് അദ്ദേഹം സജീവമായി പങ്കുകൊണ്ടു. 'ഭജേകേരളം' പത്രാധിപരായിരുന്ന അദ്ദേഹം തന്റെ തൂലികയും നാവും കൊണ്ടു് കേരളീയരെ രാഷ്ട്രീയോൽബുദ്ധരാക്കി.

## ചൊവ്വര പരമേശ്വരൻ

ചൊവ്വരയിലെ തച്ചപ്പിള്ളി കുടുംബാംഗമായ പരമേശ്വരൻ ബാല്യംമുതല്ക്കേ ഒരു പ്രക്ഷോഭകാരിയായിരുന്നു. 1921–ൽ സ്കൂൾ ഫൈനൽ പരീക്ഷ പാസ്സായ അദ്ദേഹം, നിസ്സഹകരണ പ്രസ്ഥാനത്തിലേക്കിറങ്ങാൻ ഒട്ടും താമസിച്ചില്ല. മലബാർ ആയിരുന്ന ആദ്യകാലപ്രവർത്തനരംഗം. ഖാദി-അയിത്തോച്ചാടനരംഗങ്ങളിലാണ് ആദ്യം പ്രവർത്തിച്ചതു്. വൈക്കം സത്യാഗ്രഹത്തിൽ പങ്കെടുത്തു ജയിൽവാസം വരിച്ച പരമേശ്വരൻ, ചെറുതുരുത്തിയിൽനിന്നും തൃപ്പൂണിത്തുറയ്ക്കുപോയ കൊച്ചിയിലെ ക്ഷേത്രപ്രവേശനജാഥയിലും അംഗമായിരുന്നു. ജാഥാംഗങ്ങൾക്കു സ്വഗൃഹത്തിൽവെച്ചു് ചായ നല്കിയതിനു് അദ്ദേഹത്തിനു സമുദായഭ്രഷ്ട്ടു് നേരിടേണ്ടിയും വന്നു. സൈമൺ കമ്മിഷൻ ബഹിഷ്കരണം, മദ്യഷാപ്പു പിക്കററിംഗ്, വിദേശവസ്തുബഹിഷ്കരണം എന്നീ പരിപാടികളിലും അദ്ദേഹം മുന്നിട്ടുനിന്നു പ്രവർത്തിച്ചു. സിവിൽനിയമലംഘനപ്രസ്ഥാനത്തിൽ പങ്കെടുത്തും ആഗസ്റ്റ് സമരക്കാലത്തു നിയമം ലംഘിച്ചും അദ്ദേഹം ജയിൽവാസം വരിച്ചു. ഒരു രാജദ്രോഹക്കേസിലും അദ്ദേഹത്തെ ശിക്ഷിച്ചിട്ടുണ്ടു്. കൊച്ചിയിൽ ഉത്തരവാദഭരണത്തിനുവേണ്ടി പ്രജാമണ്ഡലം സംഘടനയുടെ മുന്നണിനേതാവായി പ്രവർത്തിച്ചു. തിരുവിതാംകൂർ സ്റ്റേററ്കോൺഗ്രസ് സമരത്തെ സഹായിക്കാൻ രാജ്യത്തുടനീളം സഞ്ചരിച്ചിട്ടുണ്ടു്. കാൽനൂററാണ്ടുകാലം 'മാതൃഭൂമി'യുടെ സ്റ്റാഫ് ലേഖകനായിരുന്ന പരമേശ്വരൻ പത്രപ്രവർത്തകനെന്ന നിലയ്ക്കും എഴുത്തുകാരനെന്ന നിലയ്ക്കും സ്വാതന്ത്ര്യസമരത്തെ വളരെയധികം സഹായിച്ചിട്ടുണ്ടു്. പരമേശ്വരന്റെ ഒരു കവിത പ്രസിദ്ധീകരിച്ചതിനാണ് ഇ. എം. എസ്. നമ്പൂതിരിപ്പാടിന്റെ 'പ്രഭാതം' പത്രത്തിന്റെ പ്രസിദ്ധീകരണം മദ്രാസ്ഗവമ്മെൻറു തടഞ്ഞതു്. കഷ്ടപ്പാടും ദാരിദ്ര്യവും കുടുംബക്ലേശങ്ങളും അവഗണിച്ചുകൊണ്ടാണ് എന്നദ്ദേഹം സ്വാതന്ത്ര്യസമരത്തിന്റെ മുന്നിൽ നിന്നിട്ടുള്ളതു്. കേരളത്തിലെ തൊഴിലാളിപ്രസ്ഥാനത്തിലും പരമേശ്വരൻ ഒരു സമുന്നതനേതാവായിരുന്നു. ഉജ്ജ്വലനായൊരു പ്രാസംഗികനും പരിഭാഷകനുമായ അദ്ദേഹത്തിനു് കേരളസ്വാതന്ത്ര്യസമരത്തിൽ അപ്രധാനമല്ലാത്തൊരു പങ്കുണ്ടു്. അനാരോഗ്യം മൂലം ഇന്നദ്ദേഹം രാഷ്ട്രീയരംഗത്തില്ല.

## എൻ. കൃഷ്ണൻനായർ

നിസ്സഹകരണപ്രസ്ഥാനമാരംഭിച്ചപ്പോൾ പഠിപ്പുമുടക്കിയ മറ്റൊരു യുവാവാണ് കുന്നംകുളം സ്വദേശിയായ എൻ. കൃഷ്ണൻനായർ. ഖാദിപ്രസ്ഥാനത്തിലാണദ്ദേഹം ആദ്യകാലത്തു പ്രവർത്തിച്ചിരുന്നതു്. ഇന്ത്യയുടെ നാനാഭാഗത്തുനിന്നും ഖാദിപ്രവർത്തനപരിശീലനത്തിനു് സബർമതി ആശ്രമത്തിലേക്കു നിയോഗിക്കപ്പെട്ട ആദ്യത്തെ 61 യുവാക്കളിൽ കൃഷ്ണൻനായരുമുണ്ടായിരുന്നു. അക്കൂട്ടത്തിൽ ഒന്നാം സ്ഥാനം നേടിയാണദ്ദേഹം പരിശീലനം പൂർത്തിയാക്കിയതു്. കേരളത്തിൽ തിരിച്ചെത്തി ഖാദിപ്രചരണത്തിലും വിദേശവസ്തുബഹിഷ്കരണത്തിലും സജീവമായി പ്രവർത്തിച്ചു. മലയാളത്തിൽ ആദ്യമായി നൂൽനൂല്പു്, ഖാദിനെയ്ത്തു് എന്നിവയെ സംബന്ധിക്കുന്ന ഒരു ഗ്രന്ഥമെഴുതി പ്രസിദ്ധീകരിച്ചതു് കൃഷ്ണൻനായരായിരുന്നു. പില്ക്കാലത്തു് ദേശസേവനത്തിന്റെയും സ്വാതന്ത്ര്യസമരത്തിന്റെയും ഭാഗമെന്ന നിലയിലാണദ്ദേഹം 'മാതൃഭൂമി'യിലെ മാനേജർജോലി ഏറെറടുത്തതു്. ഇന്നും അതു തുടർന്നുകൊണ്ടുപോകുന്നു.

## സി. കുട്ടൻനായർ

നെയ്യാററിൻകര സ്വദേശിയായ സി. കുട്ടൻനായർ നിസ്വാർത്ഥനായൊരു സ്വാതന്ത്ര്യഭടനും വിട്ടുവീഴ്ചയില്ലാത്തൊരു പ്രക്ഷോഭകാരിയുമായിരുന്നു. അദ്ദേഹം തിരുവനന്തപുരത്തു കോളേജുവിദ്യാർത്ഥിയായിരിക്കുമ്പോഴാണ് നിസ്സഹകരണപ്രസ്ഥാനമാരംഭിച്ചതു്. അന്നുമുതല്ക്കു് അദ്ദേഹം സമരത്തിന്റെ മുന്നണിയിൽത്തന്നെയുണ്ടായിരുന്നു. സി. നാരായണപിള്ളയുടെ വാക്കുകളിൽ പറഞ്ഞാൽ, ''ധീരനും സ്വതന്ത്രചിത്തനുമായിരുന്ന ഈ യുവാവു് ആത്മാർത്ഥതയോടെ പങ്കെടുത്തിട്ടില്ലാത്ത ഒരൊററപ്രവർത്തനമെങ്കിലും അക്കാ

ലത്തു തിരുവിതാംകൂറിലുണ്ടായിട്ടില്ല. കോളേജിനകത്തു് വിദ്യാലയാധികൃതരുടെ സ്വേച്ഛാധികാരഭരണത്തെ പ്രതിഷേധിക്കാനായാലും ശരി, പുറത്തു് ഗവമെൻറിൻെറ ഭരണവൈകല്യങ്ങളെ നിശിതമായി വിമർശിക്കാനായാലും ശരി, ആ പ്രക്ഷോഭണങ്ങളുടെയെല്ലാം അഗ്രിമസ്ഥാനത്തു് സി. കുട്ടൻനായരെ കാണാതിരുന്നിട്ടുള്ള ഘട്ടങ്ങൾ അപൂർവ്വമാണ്.'' 1095-ലെ ഒന്നാം റഗ്ലേഷനെതിരേ ഉണ്ടായ പ്രക്ഷോഭണത്തിലും വിദ്യാത്ഥിപ്രക്ഷോഭണത്തിലും അദ്ദേഹം മുന്നണിയിലുണ്ടായിരുന്നു. 1922-ലെ കുപ്രസിദ്ധമായ 'വിദ്യാത്ഥിവേട്ട' യെത്തുടന്നു് കുട്ടൻനായരെ കോളേജിൽനിന്നു ബഹിഷ്കരിക്കയും ഇന്ത്യയിലൊരിടത്തും പഠിപ്പിക്കാൻ പാടില്ലെന്നു വിലക്കുകയുമുണ്ടായി. അതോടെ അദ്ദേഹം മുഴുവൻ സമയം രാഷ്ട്രീയപ്രവത്തകനായി മാറുകയും ചെയ്തു. വൈക്കം സത്യാഗ്രഹത്തിൽ അദ്ദേഹം പങ്കുകൊണ്ടു. തിരുവാപ്പുക്ഷേത്രസത്യാഗ്രഹത്തിൽ സനാതനികളുടെ കഠിനമായ മർദ്ദനം സഹിക്കേണ്ടിവന്നു. ഗുരുവായൂർ സത്യാഗ്രഹകമ്മററിയിൽ കുട്ടൻനായർ അംഗമായിരുന്നു. ദീർഘകാലം കെ. പി. സി. സി.യിലും എ. ഐ. സി. സി.യിലും മെമ്പറായിരുന്ന അദ്ദേഹം കോൺഗ്രസ് സമ്മേളനങ്ങളിൽ ഒരു തീവ്രവാദിയായിട്ടാണ് പ്രത്യക്ഷപ്പെട്ടിരുന്നതു്. പില്ക്കാലത്തു് തൃശ്ശൂരിൽ സ്ഥിരതാമസമാക്കുകയും തിരുവിതാംകൂറിലെയും കൊച്ചിയിലെയും ഉത്തരവാദഭരണസമ്പാദനപരിശ്രമങ്ങളിൽ ഭാഗഭാക്കാകുകയും ചെയ്തിട്ടുണ്ടു്. തൃശ്ശൂരിലെ ഇലക്ട്രിക്ക് കോർപ്പറേഷൻ പ്രക്ഷോഭണവും അറസ്ററുമാണദ്ദേഹത്തെ പ്രസിദ്ധനാക്കിയതു്. 1942-ലെ ആഗസ്ററു സമരമാരംഭിക്കുംമുമ്പുതന്നെ രാജ്യരക്ഷാനിയമപ്രകാരം കുട്ടൻനായരെ ഒരു തടങ്ങൽ തടവുകാരനായി ജയിലിൽ പാർപ്പിച്ചിരുന്നു. പത്രപ്രവത്തകനെന്നനിലയ്ക്കും പ്രാസംഗികനെന്നനിലയ്ക്കും അദ്ദേഹം സ്വാതന്ത്ര്യസമരത്തെ സഹായിച്ചു. സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം സജീവരാഷ്ട്രീയരംഗത്തില്ലാതിരുന്ന അദ്ദേഹം 1963-ലാണ് അന്തരിച്ചതു്.

## പൊന്നറ ശ്രീധർ

പൊന്നറ ശ്രീധറെപ്പോലെ ജീവിതം മുഴുവൻ ഒരു സമരമാക്കി മാററിയ രാഷ്ട്രീയപ്രവത്തകർ ചുരുക്കമായേ നമ്മുടെ നാട്ടിലുണ്ടായിട്ടുള്ളൂ. നിസ്സഹകരണപ്രസ്ഥാനത്തു് കലാലയം വിട്ടിറങ്ങിയ അദ്ദേഹം പിന്നീടാണ് പ്ലീഡർഷിപ്പുപരീക്ഷ പാസ്സായി അഭിഭാഷകനായതു്. തിരുവിതാംകൂറിൽ കോൺഗ്രസ്സ് സംഘടന ഉണ്ടായകാലംമുതല്ക്കു് ശ്രീധർ അതിൻെറ മുന്നണിയിലുണ്ടു്. നിസ്സഹകരണപ്രസ്ഥാനം, നാഗ്പൂർ പതാകാസത്യാഗ്രഹം, മലബാറിലെയും ബോംബെയിലെയും ഉപ്പുസത്യാഗ്രഹം, ആഗസ്റ്റ്സമരം, തിരുവിതാംകൂർ സ്റ്റേറ്റ്കോൺഗ്രസ്സിൻെറ സമരങ്ങൾ എന്നിതിലെല്ലാം ഭാഗഭാക്കായിരുന്ന ശ്രീധർ കേരളത്തിലും പുറത്തുമായി പലപ്രാവശ്യം ജയിൽവാസവും മർദ്ദനവുമനുഭവിച്ചു. നാഗ്പൂർ പതാകാസത്യാഗ്രഹത്തിൽ പങ്കെടുത്തതിനു് പോലീസ് മർദ്ദിച്ചു് ജീവച്ഛവമാക്കി കാട്ടിൽ തള്ളുകയാണു ചെയ്തതു്. യാദൃച്ഛികമായി കണ്ടെത്തിയ ആട്ടിടയന്മാരാണദ്ദേഹത്തെ മരണത്തിൽനിന്നു രക്ഷപ്പെടുത്തിയതു്. ത്യാഗനിരതവും നിസ്വാത്ഥവുമായ സേവനങ്ങളിലൂടെ കേരളത്തിലെ കോൺഗ്രസ്സ്സംഘടനയെ വളത്തിയ ശ്രീധർ, തിരുവിതാംകൂർ ജില്ലാ കോൺഗ്രസ്സ്പ്രസിഡൻറ്, കെ. പി. സി. സി. മെമ്പർ, എ. ഐ. സി. സി. മെമ്പർ, യൂത്തുലീഗ് പ്രസിഡൻറ്, കോൺഗ്രസ്സ് സോഷ്യലിസ്റ്റ്പാർട്ടി പ്രവത്തകൻ, തിരുവിതാംകൂർ സ്റ്റേററ്കോൺഗ്രസ്സ്നേതാവ് എന്നിങ്ങനെ പലനിലകളിൽ സ്വാതന്ത്ര്യസമരത്തിൽ പങ്കുകൊണ്ടു. കൂടക്കൂടെയുള്ള ജയിൽവാസവും മർദ്ദനങ്ങളും അദ്ദേഹത്തിൻെറ ആരോഗ്യം താറുമാറാക്കിയിട്ടുണ്ടെങ്കിലും ഇന്നുമദ്ദേഹം രാഷ്ട്രീയരംഗത്തുണ്ടു്. സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം തിരുവിതാംകൂറിലും, തിരു-കൊച്ചിയിലും, കേരളത്തിലും നിയമസഭാംഗമായിരുന്ന ശ്രീധർ ഒരു പ്രാവശ്യം തിരുവനന്തപുരം മേയറുമായിരുന്നു. സ്വാതന്ത്ര്യം കൈവന്നശേഷം സോഷ്യലിസ്റ്റ്പാർട്ടിയിൽ ചേന്ന അദ്ദേഹം ഇന്നു പ്രസ്തുത പാർട്ടിയുടെ ഒരു പ്രമുഖനേതാവാണ്.

## പറവൂർ ടി. കെ. നാരായണപിള്ള

നിസ്സഹകരണപ്രസ്ഥാനകാലം മുതൽ സ്വാതന്ത്ര്യപ്രാപ്തിവരെ എല്ലാ ദേശീയസമരങ്ങളിലും പങ്കെടുത്തിട്ടുള്ള പറവൂർ ടി. കെ. നാരായണപിള്ള വിദ്യാത്ഥിയായിരിക്കുമ്പോൾ കോൺഗ്രസ്സിൽ ചേന്നു പ്രവത്തിച്ചുതുടങ്ങി. 1095-ലെ ഒന്നാംറഗുലേഷനെതിരായ സമരത്തിലും വിദേശവസ്തുബഹിഷ്കരണത്തിലും മദ്യഷാപ്പുപിക്കററിംഗിലും എല്ലാം മുന്നിട്ടു നിന്നു പ്രവത്തിച്ചിട്ടുണ്ടു്. അദ്ദേഹം

തിരുവിതാംകൂർ സ്റ്റേറ്റ്കോൺഗ്രസ്സിന്റെ ആരംഭംമുതല്ക്ക് അതിൻെറ നേതാവായിരുന്നു. പലപ്പോഴും പ്രാക്ടീസുമുടക്കിയും ജയിൽവാസം വരിച്ചും മററു ക്ലേശങ്ങളനുഭവിച്ചുമാണദ്ദേഹം ഉത്തരവാദഭരണത്തിനുവേണ്ടി സമരം ചെയ്തതു്. കേരളസംസ്ഥാനരൂപവൽക്കരണത്തിനുവേണ്ടി ഐക്യകേരളക്കമ്മററിമെംബറെന്ന നിലയിലും പ്രവത്തിച്ചു. തിരുവിതാംകൂറിലും, തിരു-കൊച്ചിയിലും മുഖ്യമന്ത്രിയായിരുന്ന, ധിഷണാസമ്പന്നനും നിസ്വാത്ഥനുമായ, ഈ ദേശസേവകൻ ഇന്നു് സജീവരാഷ്ട്രീയത്തിലും അഭിഭാഷകവൃത്തിയിലും നിന്നു വിരമിച്ചു് വിശ്രമജീവിതം നയിക്കയാണ്.

## വിദ്യാത്ഥിനേതാക്കൾ

1920—1930 കാലത്തു നടന്ന വിവിധ ദേശീയസമരങ്ങളിലും പ്രക്ഷോഭണങ്ങളിലും പങ്കുകൊണ്ടിട്ടുള്ളനായർസമുദായാംഗങ്ങളുടെ പൂണ്ണമായൊരു ലിസ്റ്റ് തയാറാക്കുക സാദ്ധ്യമല്ല. 1922-ലെ തിരുവനന്തപുരത്തെ വിദ്യാത്ഥിസമരത്തിൽ പങ്കെടുത്തതിനു് സി. കുട്ടൻനായരോടൊപ്പം പുറത്താക്കപ്പെട്ട സി. കൃഷ്ണൻനായർ, ടി. എൻ. കുഞ്ഞുരാമൻനായർ, ജി. പി. നായർ എന്നിവർ സ്മരണീയരായ മൂന്നു യുവാക്കളാണ്. ഇവരിൽ സി. കൃഷ്ണൻനായർ, പിന്നീടു് 'ജാമിയ മില്ലിയ' എന്ന ദേശീയസവ്വകലാശാലയിൽ വിദ്യാഭ്യാസം പൂത്തിയാക്കിയശേഷം ഇന്നോളം കോൺഗ്രസ് പ്രസ്ഥാനത്തിൽ സേവനമനുഷ്ഠിച്ചു വരികയാണ്. ഇന്ത്യയുടെ വിവിധഭാഗങ്ങളിലായി സ്വാതന്ത്ര്യസമരത്തിൽ പങ്കെടുത്തു് പലതവണ ജയിൽവാസം വരിച്ച കൃഷ്ണൻനായർ കഴിഞ്ഞ മഹായുദ്ധമാരംഭിച്ചപ്പോൾ തെ തടങ്ങൽതടവുകാരനായിരുന്നു. കൃഷ്ണൻനായർ വളരെ വർഷം ഡൽഹിപ്രദേശ് കോൺഗ്രസ്കമ്മററിയുടെ വൈസ് പ്രസിഡൻറും പ്രസിഡൻറുമായിരുന്നിട്ടുണ്ട്. 1952 മുതൽ 1962 വരെ ഡൽഹിയെ പ്രതിനിധീകരിച്ചു് അദ്ദേഹം ലോകസഭയിൽ മെമ്പറായിരുന്നു. സൃഷ്ടിപരപ്രവത്തനങ്ങളിലാണദ്ദേഹം ഇന്നു കൂടുതൽ വ്യാപൃതനായിരിക്കുന്നതു്.

സി. കൃഷ്ണൻനായരോടൊപ്പം പുറത്താക്കപ്പെട്ട ടി. എൻ. കുഞ്ഞുരാമൻനായർ, ദിവാൻപേഷ്കാർ കണ്ടനാട്ടു നാരായണമേനോൻെറ പുത്രനാണ്. ഇംഗ്ലണ്ടിൽ പോയി പഠിച്ചു ബാരിസ്റ്റർബിരുദം നേടി, നാട്ടിൽ തിരിച്ചെത്തിയശേഷവും ദേശീയപ്രസ്ഥാനത്തിൽ കഴിവനുസരിച്ചു പ്രവത്തിച്ചിരുന്നു. തിരുവനന്തപുരത്തു നടന്ന നാട്ടുരാജ്യപ്രജാസമ്മേളനത്തിലും മററും അദ്ദേഹത്തിനു പ്രധാനപ്പെട്ടൊരു പങ്കുണ്ടായിരുന്നു. ജി. പി. നായരാകട്ടെ കുറച്ചുനാൾ ഉത്തരേന്ത്യയിൽ പത്രപ്രവത്തനത്തിലേർപ്പെട്ടിരുന്നശേഷം ഇംഗ്ലണ്ടിലേക്കു പോയി വ്യോമയാനപരിശീലനംനേടി. ജി. ശങ്കരൻനായരുടെ സഹോദരനായിരുന്ന ഈ സാഹസികനായ യുവാവു് ലണ്ടനിൽനിന്നു് ഇന്ത്യയിലേക്കു് ഏകനായി വിമാനം പറപ്പിക്കാൻ നടത്തിയ ശ്രമത്തിൽ മരണമടയുകയാണു ചെയ്തതു്.

സംഭവബഹുലമായിരുന്ന മുൻപറഞ്ഞ ദശകത്തിൽ കോൺഗ്രസ്പ്രസ്ഥാനത്തിൽ സഹകരിച്ചു പ്രവത്തിച്ചിരുന്ന ചില നാട്ടുവാഴികളെയും ജന്മികളെയും കുറിച്ചു് ഓമ്മിക്കാതിരിക്കുന്നതു് കൃതഘ്നതയായിരിക്കും. കോഴിക്കോട്ടു സാമൂതിരിരാജ, ഇ. കെ. ശങ്കരവമ്മരാജ, ഇ. കെ. രാമവമ്മരാജ, കുതിരവട്ടത്തു കുഞ്ഞിക്കുട്ടൻതമ്പാൻ, കൊല്ലങ്കോട്ടു വാസുദേവരാജ, നിലമ്പൂർ മാനവേദൻരാജ, കോഴിക്കോട്ടെ ചെറിയേട്ടൻരാജ, മങ്കട ഉദയവമ്മരാജ, കെ. സി. വീരരായൻ രാജ, മണ്ണാക്കാട്ടു മൂപ്പിൽനായർ, കണ്ണമ്പ്ര കൊച്ചുണ്ണിനായർ തുടങ്ങിയവരും, 1929-ൽ പയ്യന്നൂർ നടന്ന കേരളസംസ്ഥാന രാഷ്ട്രീയസമ്മേളനത്തിൻെറ സ്വാഗതസംഘാദ്ധ്യക്ഷനും മദ്രാസ് നിയമസഭയിലും കേന്ദ്രനിയമസഭയിലും അംഗവുമായിരുന്ന കുട്ടാളികുഞ്ഞിക്കമ്മാരൻനമ്പ്യാരും അക്കൂട്ടത്തിലുൾപ്പെടും.

1924-ലെ വൈക്കം സത്യാഗ്രഹത്തിലും സവണ്ണജാഥയിലും സജീവമായി പങ്കെടുത്തവരുടെ കൂട്ടത്തിൽ നേരത്തെ പേർ പറഞ്ഞിട്ടുള്ളവക്കു പുറമേ, മന്നത്തു പത്മനാഭൻ, എം. എൻ. നായർ, വൈക്കം രാമകൃഷ്ണപിള്ള, എടവനാട്ടു പത്മനാഭമേനോൻ, പ്രാക്കുളം പരമേശ്വരൻപിള്ള, കെ. ജി. കുഞ്ഞുകൃഷ്ണപിള്ള, ഗോവിന്ദപ്പണിക്കർ, വക്കീൽ മാധവൻപിള്ള, ഡോ: കേശവപിള്ള, എസ്. കെ. നാരായണൻനായർ എന്നിവരും അനുസ്മരിക്കപ്പെടേണ്ടവർ തന്നെ. മദ്രാസ് നിയമസഭയിൽ മലബാറിനെ പ്രതിനിധീകരിച്ച കോൺഗ്രസ്മെമ്പറായ വി. കൃഷ്ണമേനോനും, സൈമൺ കമ്മിഷൻ ബഹിഷ്കരണത്തിൽ പ്രധാനപങ്കു വഹിച്ച മുല്ലശ്ശേരി ഗോപാലമേനോനും; തങ്ങളുടെ പത്രങ്ങളിലൂടെ സ്വാതന്ത്ര്യബോധം വളത്തിയ കെ. രാമകൃഷ്ണപിള്ള (സ്വദേശാഭിമാനി), ഏ. ബാലകൃഷ്ണ

പിള്ള (കേസരി–പ്രബോധകൻ), അംശിനാരായണപിള്ള (മഹാത്മാ), ഏ. കെ. കുഞ്ഞികൃഷ്ണൻനമ്പ്യാർ (സ്വാഭിമാനി) എന്നീ ധീരരായ പത്രാധിപന്മാരും; പൗരസ്വാതന്ത്ര്യങ്ങൾക്ക വേണ്ടി ശബ്ദമുയർത്തിയ കെ. ആർ. പത്മനാഭപിള്ള, കൃഷ്ണൻ പണ്ടാല തുടങ്ങിയവരും; കോൺഗ്രസ്സമ്മേളനങ്ങളിൽ പങ്കെടുത്തും കവിതയിലൂടെയും പ്രഭാഷണങ്ങളിലൂടെയും ദേശീയബോധവും സ്വാതന്ത്ര്യവാഞ്ഛയും ജനങ്ങൾക്കിടയിൽ വളർത്തിയ മഹാകവി വള്ളത്തോൾ, കല്ലന്മാർതൊടി രാമുണ്ണിമേനോൻ തുടങ്ങിയവരും; സാഹിത്യത്തിലൂടെയും പ്രഭാഷണങ്ങളിലൂടെയും ജനങ്ങളുടെ സമരാവേശം ആളിക്കത്തിച്ച പി. കേശവദേവ്, ബോധേശ്വരൻ തുടങ്ങിയവരും നമ്മുടെ സ്മരണയർഹിക്കുന്നു. ഗാന്ധിജിയുടെ അടുത്ത മിത്രമായിരുന്ന്, ഈ കാലഘട്ടത്തിൽ കോൺഗ്രസ്സമ്മേളനങ്ങളിൽ പങ്കെടുക്കയും കോൺഗ്രസ് പത്രങ്ങളായിരുന്ന 'ഹിന്ദുസ്ഥാൻ ടൈംസ്'' (ഡൽഹി), 'സ്വരാജ്യ' (മദ്രാസ്) എന്നിവയുടെ ആധിപത്യം വഹിക്കയും ചെയ്തിരുന്ന സർദാർ കെ. എം. പണിക്കരും വിസ്മരിക്കപ്പെട്ടുകൂടാ.

## ഹിന്ദിപ്രസ്ഥാനത്തിൽ

നിസ്സഹകരണപ്രസ്ഥാനത്തോടൊപ്പം നിലവിൽവന്ന ഹിന്ദിപ്രചരണപ്രസ്ഥാനത്തിലെ ആദ്യകാലപ്രവർത്തകരായിരുന്ന കെ. കേശവൻനായർ, ശങ്കരാനന്ദൻ, പി. കെ. നാരായണൻനായർ, എം. കെ. ദാമോദരനുണ്ണി, കെ. വാസുദേവൻപിള്ള, പി. കെ. കേശവൻനായർ, ഏ. ചന്ദ്രഹാസൻ എന്നിവർ സ്വാതന്ത്ര്യസമരത്തിനു നല്കിയ സംഭാവനയും ചെറുതൊന്നുമല്ല.

## സിവിൽനിയമലംഘനത്തിൽ

1930 മാർച്ച് 12–ാം തീയതി ഗാന്ധിജിയുടെ ദണ്ഡിയാത്രയോടെ ഉൽഘാടനം ചെയ്യപ്പെട്ട സിവിൽനിയമലംഘനപരിപാടി ഇന്ത്യയൊട്ടുക്കു വ്യാപിച്ചു. ആബാലവൃദ്ധം ജനങ്ങൾ, എന്തു ത്യാഗവും സഹിച്ചു സ്വാതന്ത്ര്യം കരഗതമാക്കാനുള്ള ദൃഢനിശ്ചയത്തോടെ മുന്നോട്ടുവന്നു. ഈ സമരത്തിൽ കേരളം മറെറാരു സംസ്ഥാനത്തിനും പിന്നിലായിരുന്നില്ല. ധീരരായ പല നായർസമുദായാംഗങ്ങളും ഈ സമരത്തിൽ മുന്നണിയിലേക്കു വന്നു. ഏപ്രിൽ 13–ാം തീയതി കെ. കേളപ്പൻെറ നേതൃത്വത്തിൽ ഉപ്പുനിയമം ലംഘിക്കാൻ കോഴിക്കോട്ടുനിന്നു് കാൽനടയായി പയ്യന്നൂരിലേക്കു പുറപ്പെട്ട ജാഥയിൽ പി. കേശവൻ നമ്പ്യാർ, രാമർകുറുപ്പ്, പി. കൃഷ്ണപിള്ള, പി. ആർ. ഗോപാലപിള്ള, വി. ഉണ്ണാമൻ ഉണിത്തിരി, വി. പി. ശ്രീകണ്ഠപ്പൊതുവാൾ, പി. സി. കുഞ്ഞിരാമൻ അടിയോടി, കെ. ടി. കുഞ്ഞിരാമൻനമ്പ്യാർ, വി. എം. കൃഷ്ണൻനായർ, കെ. കുഞ്ഞപ്പനമ്പ്യാർ, കെ. കേളുക്കുറുപ്പ്, ടി. പി. രാമുണ്ണിക്കിടാവ്, സി. അച്ചുതക്കുറുപ്പ്, കെ. നാരായണൻനായർ, പി. കേശവപിള്ള, കെ. എം. കുഞ്ഞിരാമൻനമ്പ്യാർ, കെ. വി. കുഞ്ഞിരാമപ്പൊതുവാൾ, വി. പി. കുഞ്ഞിരാമൻ നമ്പ്യാർ, കെ. കെ. കുമാരൻനായർ, പി. കെ. കുഞ്ഞിശ്ശങ്കരമേനോൻ, സി. എച്ച്. ഗോവിന്ദൻനമ്പ്യാർ, മൊയാരത്തു് ശങ്കരൻ തുടങ്ങിയ പലരുമുണ്ടായിരുന്നു.

## മർദ്ദനവും അറസ്ററും

ആദ്യഘട്ടത്തിൽ ഉപ്പുനിയമം ലംഘിച്ചവരെ അറസ്ററുചെയ്തിരുന്നില്ല. എന്നാൽ മേയ് 5–ാം തീയതി ഗാന്ധിജിയെ അറസ്ററു ചെയ്തതിനെത്തുടന്നു്, ഗവമ്മെൻറു്, സത്യാഗ്രഹികളെ പരക്കെ മർദ്ദിക്കാൻ തുടങ്ങി. മലബാറിലും ഉപ്പുസത്യാഗ്രഹത്തിൽ പങ്കെടുത്ത ധർമ്മഭടന്മാരെ പോലീസ് അറസ്ററുചെയ്യാനും മർദ്ദിക്കാനുമാരംഭിച്ചു. മേയ് 12–ാനു കോഴിക്കോട്ട കടൽപ്പുറത്തുവെച്ചു് മുഹമ്മദ് അബ്ദുർറഹിമാൻ മുതലായവരോടൊപ്പം നിയമംലംഘിച്ചു് ഉപ്പുകുറുക്കിയ പി. കൃഷ്ണപിള്ളയ്ക്കു് കഠിനമായ മർദ്ദനമേല്ക്കേണ്ടിവന്നു. തൻെറ കൈയിലുണ്ടായിരുന്ന ത്രിവർണ്ണപതാക പോലീസിനു വിട്ടുകൊടുക്കാതെ ഉയർത്തിപ്പിടിക്കാൻ ശ്രമിച്ചതിനാണു് പോലീസ്, കൃഷ്ണപിള്ളയെ പൈശാചികമായി മർദ്ദിച്ചതു്. ബലംപ്രയോഗിച്ചു കീഴ്പ്പെടുത്തുംവരെ കൃഷ്ണപിള്ള പതാക ഉയർത്തിപ്പിടിക്കയും ചെയ്തു.

ഈ സമരത്തിൽ സജീവമായി പങ്കുവഹിച്ചു് അറസ്ററും മർദ്ദനവുമനുഭവിച്ച ദേശാഭിമാനികളിൽ, നേരത്തേ പേർ പറഞ്ഞിട്ടുള്ളവക്കു പുറമേ, പി. കുട്ടികൃഷ്ണപ്പണിക്കർ, എം. എം. മേനോൻ, പുതുശ്ശേരി കുഞ്ഞിക്കണ്ണൻനായർ, കെ. മാധവനാർ, കെ. ഗോപാലൻകിടാവ്, അച്ചുതൻ വൈദ്യർ, കൃഷ്ണൻനമ്പ്യാർ, കോങ്ങാട്ടിൽ രാമൻമേനോൻ, എം. ഗോവിന്ദമേനോൻ എന്നിവരും ഉൾപ്പെടും. പൊന്നറ ശ്രീധരും, എൻ. പി. കുരുക്കളും ബോംബായിൽ ചെന്നു് വഡാല, ധരാസന

എന്നിവിടങ്ങളിലെ ഉപ്പുസത്യാഗ്രഹത്തിൽ പങ്കെടുത്തു ജയിലിലാകുകയും കടുത്ത മർദ്ദനങ്ങൾക്കിരയാകുകയും ചെയ്തിട്ടുണ്ട്. ജയിലിൽനിന്നു വിട്ടുവന്നശേഷം ശ്രീധരും കുരുക്കളും, കെ. കുമാർ, എൻ. സി. ശേഖർ എന്നിവരോടൊപ്പം മലബാറിൽ ചെന്നും ഉപ്പുനിയമം ലംഘിച്ചറസ്ററുവരിച്ചു. കേരളത്തിനു പുറത്തു് സിവിൽനിയമലംഘനത്തിൽ പങ്കെടുത്തു ശിക്ഷയനുഭവിച്ചവരുടെ കൂട്ടത്തിൽ ഡോ: പി. എ. നായർ, എ. കെ. പിള്ള, ജി. രാമചന്ദ്രൻ, എ. ചന്ദ്രഹാസൻ, കെ. കെ. മേനോൻ, സി. കെ. കത്താ തുടങ്ങിയവർ ഉൾപ്പെടുന്നുണ്ട്. കെ. എ. ദാമോദരമേനോനും പി. രാമുണ്ണിനായരും ബമ്മയിൽ തങ്ങൾക്കുണ്ടായിരുന്ന ജോലി രാജിവെച്ചു് മലബാറിൽ എത്തി നിയമംലംഘിച്ചറസ്ററു വരിച്ചതും ഈ ഘട്ടത്തിലാണ്. മലബാറിൽനിന്നു് സിവിൽനിയമലംഘനത്തിൽ പങ്കെടുത്തതിനു് കഠിനതടവിനു ശിക്ഷിക്കപ്പെട്ട നേതാക്കന്മാരുടെ കൂട്ടത്തിൽ കെ. മാധവൻനായർ, കെ. കേളപ്പൻ, പി. കൃഷ്ണപിള്ള, കൃഷ്ണൻനമ്പ്യാർ, ടി. വി. ചാത്തുക്കുട്ടിനായർ, കെ. മാധവമേനോൻ, കെ. മാധവനാർ, എം. ഗോവിന്ദമേനോൻ, കോങ്ങാട്ടിൽ രാമൻമേനോൻ, യു. ഗോപാലമേനോൻ, വി. കുട്ടികൃഷ്ണപ്പണിക്കർ തുടങ്ങിയ പലരും ഉൾപ്പെടുന്നുണ്ട്. ഇവരിൽ പലരും ഈ സമരത്തിനിടയ്ക്കു് ഒന്നിലധികം തവണ തടവുശിക്ഷയനുഭവിക്കേണ്ടിവന്നിട്ടുണ്ട്. ജയിലിലും കഠിനമായ യാതനകൾ അവരനുഭവിച്ചിരുന്നു.

1931 മാർച്ച് 4-ാംതീയതി ഗാന്ധി–ഇർവിൻസന്ധി ഒപ്പിട്ടതോടെയാണ് സമരം നിറുത്തിവെയ്ക്കപ്പെട്ടതു്. സമരം പിൻവലിക്കുന്ന അവസരത്തിൽ മലബാറിന്റെ നാനാഭാഗത്തുനിന്നും ഉള്ളവരും തിരുവിതാംകൂറിലും കൊച്ചിയിലും നിന്നു മലബാറിലെത്തി സിവിൽ നിയമലംഘനത്തിൽ പങ്കെടുത്തവരുമായ അനേകം സ്ത്രീപുരുഷന്മാർ മലബാറിലെ ജയിലുകളിൽ ഉണ്ടായിരുന്നു.

## വീണ്ടും സിവിൽ നിയമലംഘനം

ലണ്ടനിൽ നടന്ന വട്ടമേശസമ്മേളനം പരാജയപ്പെട്ടകയാൽ, അതിൽ സംബന്ധിക്കാൻപോയിരുന്ന ഗാന്ധിജി 1931 ഡിസംബർ അവസാനം ഇന്ത്യയിലേക്കു മടങ്ങുംമുമ്പായിത്തന്നെ ജവഹർലാൽ നെഹ്റു തുടങ്ങിയ നേതാക്കന്മാരെ ബ്രിട്ടീഷ്ഗവണ്മെൻറ് അറസ്ററു ചെയ്യുകയുണ്ടായി. ഇന്ത്യയിൽ തിരിച്ചെത്തിയ ഗാന്ധിജിക്കു് വൈസ്രോയി കൂടിക്കാഴ്ചയ്ക്കുള്ള അനുമതി നിഷേധിക്കുകയും 1932 ജനുവരി 4-ാംതീയതി അദ്ദേഹത്തെ അറസ്ററുചെയ്യുകയും ചെയ്തു. അന്നേദിവസംതന്നെ ഓർഡിനൻസുകൾ പാസ്സാക്കിക്കൊണ്ടു് ബ്രിട്ടീഷുകാർ ഭീകരവാഴ്ചയാരംഭിച്ചു. വീണ്ടും കോൺഗ്രസ്സംഘടന നിയമവിരുദ്ധമാക്കപ്പെട്ടു; കോൺഗ്രസ്ആഫീസുകളും വസ്തുവകകളും കണ്ടുകെട്ടി. അറസ്ററും മർദ്ദനവും ലാത്തിച്ചാർജ്ജും വെടിവെയ്പുമെല്ലാം മുറയ്ക്കു നടന്നു. ഈ സമരത്തിലും കേരളം മുന്നണിയിൽത്തന്നെയുണ്ടായിരുന്നു. ഡിക്ടേററർമാരെ നിശ്ചയിച്ചുകൊണ്ടാണ് സമരം തുടന്നതു്. നിരോധനാജ്ഞകളെയും മർദ്ദനങ്ങളെയും വെല്ലുവിളിച്ചുകൊണ്ടു് 1932 മേയ് 15-ാംതീയതി ആറാമത്തു കേരളസംസ്ഥാന രാഷ്ട്രീയസമ്മേളനം കോഴിക്കോട്ടു നടത്തപ്പെട്ടു. അതിൽ കേരളത്തിന്റെ നാനാഭാഗങ്ങളിൽനിന്നും 400 പ്രതിനിധികൾ പങ്കുകൊണ്ടു. രഹസ്യമായി നടത്തപ്പെട്ട സമ്മേളനത്തിനുശേഷം അവർ കോഴിക്കോട്ടെ തളിക്കുളത്തിന്റെ കരയിലുള്ള ആൽത്തറയ്ക്കൽ പൊതുയോഗം കൂടാൻ ഘോഷയാത്രയായി വന്നെത്തിയപ്പോഴാണ് പോലീസുകാർ പിടികൂടിയതു്. അവരിൽ പന്ത്രണ്ടുപേരെ മാത്രമേ ശിക്ഷിച്ചുള്ളു; മററുള്ളവരെ അദ്ധരാത്രിക്കു് തീവണ്ടിയിൽ കയററി വിദൂരസ്ഥലങ്ങളിൽ കൊണ്ടുവിടുകയാണുണ്ടായതു്. ശിക്ഷിക്കപ്പെട്ടവരിൽ സമ്മേളനാദ്ധ്യക്ഷനായിരുന്ന സാമുവൽ ആറോൺ പുറമെ സ്വാഗതസംഘാദ്ധ്യക്ഷനായിരുന്ന പി. കെ. കുഞ്ഞിശ്ശങ്കരമേനോനും ഡിക്ടേറററായ ശങ്കരവർമ്മരാജയും ഉൾപ്പെട്ടിരുന്നു.

## കുടുംബങ്ങൾ ജയിലിൽ

ഐതിഹാസികമായ ഈ സമരത്തിലും നായർസമുദായാംഗങ്ങൾക്കു് പ്രധാനപ്പെട്ടൊരു പങ്കുണ്ടായിരുന്നു. പല കുടുംബങ്ങളിലെയും അംഗങ്ങൾ ഒന്നടങ്കം അന്നു ജയിലിലായിരുന്നു. പൊന്നാനിയിൽ പള്ളിപ്പുറത്തുള്ള ഒരു കുടുംബത്തെ ഉദാഹരണമായി ചൂണ്ടിക്കാണിക്കാവുന്നതാണ്. പള്ളിപ്പുറം കോൺഗ്രസ് കമ്മററിയിൽ അംഗമായിരുന്ന സി. ആർ. ദേവകിഅമ്മയും അവരുടെ സഹോദരന്മാരായ ശ്രീധരൻനമ്പ്യാർ, മാധവൻനമ്പ്യാർ, നാരായണൻനമ്പ്യാർ, അച്ചുതൻകുട്ടിനമ്പ്യാർ എന്നിവരും ഒരേസമയത്തു ജയിലിലായിരുന്നു. സ്വാതന്ത്ര്യപ്രാപ്തിക്കു മുമ്പു നടന്ന പല സമരങ്ങളിലും കാണപ്പെട്ട ഒരു സ്ഥിതിവി

ശേഷമാണിതു്. എ. വി. കുട്ടിമാളുഅമ്മയും ഭർത്താവായ കോഴിപ്പുറത്തു മാധവമേനോനും, കുട്ടിമാളുഅമ്മയുടെ സഹോദരൻ എ. വി. രാധാഗോപിമേനോനും, കുട്ടിമാളുഅമ്മയുടെ ഒരു ജ്യേഷ്ഠസഹോദരിയായ അമ്മു സ്വാമിനാഥനും, ജ്യേഷ്ഠസഹോദരന്റെ പുത്രിയായ ജി. സുശീലയും എല്ലാം ഈ സമരങ്ങളിൽ ഒരേസമയം പങ്കെടുത്തു് ജയിൽവാസമനുഭവിച്ചിട്ടുണ്ടു്. അമ്മു സ്വാമിനാഥന്റെ പുത്രിയായ ഡോ: ലക്ഷ്മി (ക്യാപ്റ്റൻ ലക്ഷ്മി) ഐ. എൻ. എ.യിൽ നിർവ്വഹിച്ച സേവനങ്ങളും അവരുടെ അറസ്റ്റും ജയിൽവാസവും പ്രഖ്യാതമാണല്ലോ. ഇതുപോലെ ആർ. രാഘവമേനോനും അദ്ദേഹത്തിന്റെ പുത്രൻ ആർ. അച്ചുതനും, പുത്രി ആർ. ചെന്താമരാക്ഷിയും, അനന്തരവൻ ആർ. നാരായണനും ഒരുമിച്ചു് സ്വാതന്ത്ര്യസമരത്തിൽ പങ്കെടുത്തു ജയിൽവാസമനുഭവിച്ചവരാണു്. യു. ഗോപാലമേനോനും അനന്തരവൻ യു. എസ്. മേനോനും ഗോപാലമേനോന്റെ ജാമാതാവു് കെ. പി. രാമുണ്ണിമേനോനും ഒരേസമയം ജയിലിലായിരുന്നു. പാണ്ടവത്തു ശങ്കരപ്പിള്ളയും അദ്ദേഹത്തിന്റെ പുത്രനും ഭാഗിനേയന്മാരും ഭാഗിനേയിമാരും ഈ വിധത്തിൽ ജയിലിൽ പോയിട്ടുള്ളവരാണല്ലോ. എറണാകുളത്തു വൈലോപ്പിള്ളി കുടുംബത്തിലെ രാമൻകുട്ടിയും സഹോദരൻ ബാലനും; എം. പി. നാരായണമേനോനും സഹോദരൻ എം. പി. ഗോവിന്ദമേനോനും; കൊയിലാണ്ടിയിലെ ഇ. അമ്മുക്കുട്ടിഅമ്മയും സഹോദരൻ ഇ. വാസുദേവൻനായരും; മുതിരക്കൽ പണിക്കർമാർ; കോണ്ടാട്ടിൽ രാമൻമേനോനും സഹോദരൻ കുഞ്ഞുണ്ണിമേനോനും, കെ. എ. ദാമോദരമേനോനും സഹോദരൻ കെ. എ. ഗംഗാധരമേനോനും—എന്നിങ്ങനെ കേരളത്തിലുടനീളം അനേകം ഉദാഹരണങ്ങൾ ഇതു സംബന്ധിച്ചു ചൂണ്ടിക്കാണിക്കാനുണ്ടു്.

രണ്ടാമതാരംഭിച്ച സിവിൽ നിയമലംഘനം മലബാറിൽ മാത്രമല്ല, കൊച്ചിയിലേക്കും തിരുവിതാംകൂറിലേക്കും വ്യാപിച്ചിരുന്നു. മദ്യഷാപ്പു പിക്കറ്റിങ്ങ്, വിദേശവസ്ത്രഷാപ്പു പിക്കറ്റിങ്ങ് തുടങ്ങിയ പരിപാടികൾ അവിടങ്ങളിലെല്ലാം ഊർജ്ജിതമായി നടന്നു. എറണാകുളത്തു് എ. ചന്ദ്രഹാസൻ, എം. എൻ. ശിവരാമൻനായർ, സി. എച്ച്. കുഞ്ഞപ്പ, പി. എം. ധാർ തുടങ്ങിയവരാണീ പ്രസ്ഥാനത്തിനു നേതൃത്വം നല്കിയിരുന്നതു്. തൃശ്ശൂരിലും പിക്കറ്റിങ്ങ് ശക്തിയായി നടന്നു. തിരുവിതാംകൂർപ്രദേശത്തു തിരുവനന്തപുരം ആലപ്പുഴ തുടങ്ങിയസ്ഥലങ്ങളിലായിരുന്നു ഊർജ്ജിതമായ പിക്കറ്റിങ്ങ്. ആലപ്പുഴയിൽ കെ. കുമാർ, എം. കാർത്ത്യായനി അമ്മ എന്നിവർ ഇതിനു നേതൃത്വം നല്കി. കൊല്ലത്തു് മദ്യഷാപ്പു പിക്കറ്റിങ്ങ് ശക്തിയായി നടന്നു. ഗാന്ധിജിയുടെ അറസ്റ്റിൽ പ്രതിഷേധിക്കാൻ നിരോധനം ലംഘിച്ചു യോഗം നടത്തിയതിനു് എൻ. പി. കുരുക്കൾ, ടി. എസ്. കൊച്ചുകൃഷ്ണപിള്ള, എൻ. സി. ശേഖർ എന്നിവർ അറസ്റ്റുചെയ്യപ്പെട്ടു.

## സ്ത്രീകളുടെ പങ്കു്

1930–ലും വീണ്ടും 1932–ലും കേരളത്തിൽ നടന്ന സിവിൽനിയമലംഘനപ്രസ്ഥാനങ്ങളിൽ ആരെയും ആവേശഭരിതരാക്കുന്ന മട്ടിൽ ഐതിഹാസികമായ ഒരു പങ്കാണു് സ്ത്രീകൾ വഹിച്ചതെന്ന കാര്യം എടുത്തു പറയേണ്ടതുണ്ടു്. മാതാക്കളും പത്നികളുമായ പല ധീരവനിതകളും ദേശസ്നേഹപ്രേരിതരായി ജയിലറകളിലേക്കു മാർച്ചുചെയ്തു. കൊച്ചിരാജ്യത്തു് ഒരു സർക്കാർ ഹൈസ്കൂൾ അദ്ധ്യാപികയായിരുന്ന എം. കാർത്ത്യായനിഅമ്മ ഉദ്യോഗം രാജിവെച്ചു് 1930–ലെ സമരത്തിൽത്തന്നെ പങ്കെടുത്തു് ജയിൽവാസം വരിക്കയുണ്ടായി. കൊച്ചിയിൽ സമരരംഗത്തേക്കുവന്ന മറ്റൊരു വനിത കെ. കുഞ്ഞിലക്ഷ്മിയമ്മയാണു്. ഏറ്റവും അധികം വനിതകൾ സമരത്തിൽ പങ്കെടുത്തതു് മലബാറിൽനിന്നുമായിരുന്നു. 1930 നവംബർ 16–ാംതീയതി കോഴിക്കോട്ടു് തളിയിലുള്ള വേക്കോട്ടു ഭവനത്തിൽനിന്നു്, നിരോധനാജ്ഞ ലംഘിക്കാൻ തയാറായ നൂറോളം സ്ത്രീകളും വിദ്യാർത്ഥിനികളും ഒരു ഘോഷയാത്രയായി പുറപ്പെട്ടു. പോലീസ് അവരെ തടഞ്ഞു. പിരിഞ്ഞുപോകാൻ കൂട്ടാക്കാതിരുന്നപ്പോൾ ഘോഷയാത്രയെ നയിച്ചിരുന്ന മിസ്സിസ് ആരോൻ, സി. കുഞ്ഞിക്കാവമ്മ, നാരായണിക്കുട്ടി അമ്മ, ജയലക്ഷ്മി എന്നിവരെ അറസ്റ്റുചെയ്തു ജയിലിലേക്കു കൊണ്ടുപോയി. ഇങ്ങനെ പലതവണയായി നിയമംലംഘിച്ചതിനു് അറസ്റ്റുചെയ്യപ്പെട്ട സ്ത്രീകളിൽ, കെ. കുഞ്ഞുലക്ഷ്മി അമ്മ, സി. കുഞ്ഞിക്കാവമ്മ, എം. കാർത്ത്യായനി അമ്മ, എ. വി. കുട്ടിമാളു അമ്മ, സി. ആർ. ദേവകി അമ്മ, എൻ. നാരായണി അമ്മ, കെ. പി. അമ്മു നേത്യാർ, പി. പത്മാവതി, പി. ജാനകി അമ്മ, കെ. ദേവി, പി. എം. കുഞ്ചിച്ചിരു

തമ്മ, സി. പി. മാധവി അമ്മ, സാംഭവി അമ്മ തുടങ്ങിയവക്ക് ആറുമാസം മുതൽ രണ്ട രക്കൊല്ലംവരെ തടവുശിക്ഷ ലഭിച്ചിട്ടുണ്ട്. ഇവരിൽ എ. വി. കുട്ടിമാള അമ്മയും സി. കുഞ്ഞിക്കാവമ്മയും സമരത്തിന്റെ ഡിക്ടേറ്റർ മാരായിരുന്നതുകൊണ്ട് അവക്ക കൂടുതൽ ശിക്ഷയും ലഭിച്ചു. പ്രസവിച്ച് ഒരുമാസം മാത്രം പ്രായമുള്ള തന്റെ പിഞ്ചുശിശുവിനെയും എടുത്തുകൊണ്ടാണ് എ. വി. കുട്ടിമാള അമ്മ കോഴിക്കോട്ട പട്ടണത്തിൽ നിയമലംഘിച്ച് അറസ്ററുവരിച്ചതു്. ശിശുവിനെ ജയിലിൽ കൊണ്ടുപോകാൻ തങ്ങൾക്ക് ഉത്തരവില്ലെന്ന് പോലീസ് അധികൃതരും കുട്ടിയേയും കൊണ്ടല്ലാതെ ജയിലിലേക്കില്ലെന്ന് കുട്ടിമാള അമ്മയും ശഠിച്ചു. ഒടുവിൽ കുട്ടിയേയും കൊണ്ട് ജയിലിൽ പോകാൻ അധികൃതക്ക് അനുമതി നല്കേണ്ടിവന്നു. ഈ സംഭവം നടക്കമ്പോൾ കോഴിപ്പുറത്തു മാധവമേനോൻ ഒരുവർഷത്തെ തടവുശിക്ഷയ്ക്കു വിധിക്കപ്പെട്ടു ജയിലിലായിരുന്നു. കുട്ടിമാള അമ്മ അന്ന് കെ. പി. സി. സി.യുടെ ഒമ്പതാമത്തെ ഡിക്റേററുമായിരുന്നു. ആ വീരമാതാവു് തന്റെ ശിശുവുമൊത്തു പല മാസങ്ങൾ ജയിലിൽ കഴിച്ചുകൂട്ടി.

## ഗുരുവായൂർ സത്യാഗ്രഹത്തിൽ

ഒന്നാമത്തെയും രണ്ടാമത്തെയും സിവിൽ നിയമലംഘനസമരങ്ങൾക്ക മദ്ധ്യേയാണല്ലോ സുപ്രസിദ്ധമായ ഗുരുവായൂർ സത്യാഗ്രഹം നടന്നതു്. 1931 നവംബർ 1–ാംതീയതി കെ. കേളപ്പന്റെ നേതൃത്വത്തിൽ ക്ഷേത്രനടയ്ക്കലാരംഭിച്ച സത്യാഗ്രഹത്തിന്റെ വിജയത്തിന്ന് നായർസമുദായത്തിൽപ്പെട്ട പലരും ആത്മാത്ഥമായി പരിശ്രമിക്കകയുണ്ടായി. സത്യാഗ്രഹകമ്മറ്റിയുടെ പ്രസിഡൻറായിരുന്നതു് മന്നത്തുപത്മനാഭനാണ്. അഖിലകേരള പ്രാതിനിദ്ധ്യമുണ്ടായിരുന്ന പ്രസ്തുത കമ്മററിയിൽ സി. കുട്ടൻനായർ, രുഗ്മിണി അമ്മ തുടങ്ങിയ പലരും അംഗങ്ങളായിരുന്നു. ഈ സത്യാഗ്രഹത്തിനനുകൂലമായ പ്രചരണപ്രവത്തനങ്ങളിലും മററും സജീവമായി പങ്കെടുത്ത മററാളുകളുടെ കൂട്ടത്തിൽ മൊയാരത്തു ശങ്കരൻ, എ. കെ. ഗോപാലൻ, പി. കൃഷ്ണപിള്ള, എൻ. പി. ദാമോദരൻ, ഡോ: പി. ജി. നായർ, കെ. പി. കരുണാകരമേനോൻ, കിട്ടവത്തു കൃഷ്ണൻനായർ, എം. കാത്ത്യായനി അമ്മ തുടങ്ങിയ പലരുടേയും പേരുകൾ എടുത്തു പറയാവുന്നതാണ്. ഇവരിൽ എ. കെ. ഗോപാലനും പി. കൃഷ്ണപിള്ളയ്ക്കും യാഥാസ്ഥിതികഹിന്ദുക്കളിൽനിന്നു കടുത്ത മർദ്ദനങ്ങൾ ഏല്ക്കേണ്ടിവന്നു. 1932 സെപ്റ്റംബർ 21–ാം തീയതി കേളപ്പൻ ആരംഭിച്ച നിരാഹാര വ്രതം ഗാന്ധിജിയുടെ ഉപദേശാനുസരണം നിറുത്തിവെച്ചശേഷം പ്രചാരവേലകൾക്കായി തിരുവിതാംകൂറിലേക്ക് എ. കെ. ഗോപാലന്റെ നേതൃത്വത്തിൽപോയ ജാഥയ്ക്ക് തിരുവിതാംകൂറിൽ ഉടനീളം സ്വീകരണം നല്കുന്നതിന്ന് നായർസർവീസ്സൊസൈററി മുൻകൈയെടുത്തു പ്രവത്തിച്ചു. കമ്പളത്തു ശങ്കുപ്പിള്ള തുടങ്ങിയവരും ജാഥയ്ക്കു വേണ്ട സഹായങ്ങൾ നല്കിയിരുന്നു. തിരുവനന്തപുരത്തുവെച്ചു ലാക്കോളേജുവിദ്യാത്ഥികളടക്കം വമ്പിച്ച ഒരു ജനക്കൂട്ടം ബോധേശരന്റെ നേതൃത്വത്തിൽ ജാഥയ്ക്ക് ആവേശപൂർവ്വമായ സ്വീകരണം നല്കുകയുണ്ടായി. കേളപ്പൻ നിരാഹാരവ്രതം നിറുത്തിവെച്ചശേഷം, പൊന്നാനിത്താലൂക്കിലെ സവണ്ണഹിന്ദുക്കൾക്ക് ക്ഷേത്രപ്രവേശനത്തോടുള്ള മനോഭാവമറിയാൻവേണ്ടി, ഗാന്ധിജിയുടെ നിർദ്ദേശാനുസരണം നടത്തപ്പെട്ട റഫറണ്ടത്തിന്റെ വിജയത്തിന്ന് കെ. മാധവൻനായരുടെ നേതൃത്വത്തിൽ യു. ഗോപാലമേനോൻ, കെ. എ. ദാമോദരമേനോൻ, സി. കെ. ഗോവിന്ദൻ നായർ, വി. ആർ. നായനാർ, കെ. രാമൻ മേനോൻ തുടങ്ങിയവർ അശ്രാന്തപരിശ്രമം നടത്തിയിട്ടുണ്ട്.

## പി. കൃഷ്ണപ്പണിക്കർ

സിവിൽനിയമലംഘനക്കാലത്തും അതിനു തൊട്ടുമുമ്പുമായി രംഗത്തുവരികയും പില്ക്കാലത്തു് സ്വാതന്ത്ര്യസമരത്തിൽ പ്രധാനപങ്കു വഹിക്കയും ചെയ്ത ചിലരെക്കുറിച്ച് ഇത്തരുണത്തിൽ പ്രത്യേകം പരാമർശിക്കേണ്ടതുണ്ട്. ഇക്കൂട്ടത്തിൽ ചിരസ്മരണീയനായൊരു വ്യക്തിയാണ് പി. കൃഷ്ണപ്പണിക്കർ. പൊന്നാനിത്താലൂക്കുകാരനായ അദ്ദേഹം സിവിൽനിയമലംഘനമാരംഭിച്ചയവസരത്തിൽ കല്പകഞ്ചേരി എലിമെന്ററി സ്കൂളിലെ ഒരദ്ധ്യാപകനായിരുന്നു. ഉദ്യോഗമുപേക്ഷിച്ച് പണിക്കർ സമരത്തിൽ പങ്കെടുക്കാൻ മുന്നോട്ടുവന്നു. ഉപ്പുസത്യാഗ്രഹത്തിൽ പങ്കെടുത്തതിനും കള്ളഷാപ്പു പിക്കററുചെയ്തതിനും അദ്ദേഹം തടവുശിക്ഷയനുഭവിച്ചു. 144–ാം വകുപ്പനുസരിച്ചുള്ള നിരോധന ഉത്തരവു ലംഘിച്ച് ധീരനായ കൃഷ്ണപ്പണിക്കർ പൊതുയോഗം വിളിച്ചുകൂട്ടി പ്രസംഗിച്ചതും പോലീസുകാർ വന്ന് അദ്ദേ

ഹത്തെ അടിച്ചുവീഴ്ത്തിയതും, വീണ്ടും അദ്ദേഹം എഴുന്നേററുനിന്നു പ്രസംഗിച്ചതും പിന്നെയും അടിച്ചുവീഴ്ത്തിയതും, അടികൊണ്ടിട്ടും കൂസാതെ പിന്നെയും പ്രസംഗം തുടരാൻ ശ്രമിച്ചതും അക്കാലത്തു ബഹുജനങ്ങളെ ആവേശംകൊള്ളിച്ചിട്ടുണ്ട്. ജയിൽവിമുക്തനായ ശേഷവും പണിക്കർ വെറുതെ ഇരുന്നിട്ടില്ല. വിശ്രമരഹിതമായ പ്രവർത്തനത്തിൻെറയും കഠിനമായ പോലീസുമർദ്ദനത്തിൻെറയും ഫലമായി അദ്ദേഹം ക്ഷയരോഗിയായിത്തീർന്നു. ചുരുങ്ങിയ കാലംകൊണ്ട് വളരെയധികം പ്രവർത്തിച്ച ധീരനായ ആ സ്വാതന്ത്ര്യഭടൻ മുളകുന്നത്തുകാവ് ക്ഷയരോഗാസ്പത്രിയിൽ കിടന്നാണ് അന്ത്യശ്വാസം വലിച്ചതു്.

## കെ. എ. ദാമോദരമേനോൻ

1930–ൽ മാതൃഭൂമിയിലെ സ്വാതന്ത്ര്യസമരത്തിൻെറ ആഹ്വാനം ശ്രവിച്ച് ബർമ്മയിലുണ്ടായിരുന്ന ഉദ്യോഗം രാജിവെച്ച് ഇന്ത്യയിലേക്കു മടങ്ങിയ ആലങ്ങാട്ടു സ്വദേശിയായ കെ. എ. ദാമോദരമേനോൻ കേരളത്തിലെത്തിയ ദിവസംതന്നെ നിയമം ലംഘിച്ച് അറസ്ററുവരിച്ചു. അന്നുമുതൽ ഇന്നുവരെ അദ്ദേഹം രാഷ്ട്രീയരംഗത്തുണ്ട്. സ്വാതന്ത്ര്യസമ്പാദനത്തിനുവേണ്ടി നടന്ന ഒരു സമരത്തിലും അദ്ദേഹം ഭാഗഭാക്കാകാതിരുന്നിട്ടില്ല. സിവിൽനിയമലംഘനം, വ്യക്തിസത്യാഗ്രഹം, 1942 ആഗസ്റ്റിലെ ക്വിററ് ഇന്ത്യാസമരം എന്നിതിലെല്ലാം പങ്കെടുത്തു് ദീർഘകാലം ജയിലിൽ കഴിച്ചുകൂട്ടിയിട്ടുണ്ട്. കെ. പി. സി. സി.യുടെ സെക്രട്ടറി, പ്രസിഡൻറ്, എ. ഐ. സി. സി. മെമ്പർ, ഭരണഘടനാനിർമ്മാണസഭയിലെ അംഗം, പാർലിമെൻറു മെമ്പർ, ഐക്യകേരളകമ്മററി സെക്രട്ടറി, കേരളസംസ്ഥാനത്തെ മന്ത്രി എന്നീനിലയിലെല്ലാം അദ്ദേഹം രാജ്യസേവനമനുഷ്ഠിച്ചിട്ടുമുണ്ട്. ഉജ്ജ്വലനായൊരു പ്രാസംഗികനും, സംഘാടകനും, രാഷ്ട്രീയതന്ത്രങ്ങളിൽ അതിനിപുണനുമായ ദാമോദരമേനോൻെറ പ്രവർത്തനരംഗം വളരെക്കാലം മലബാറായിരുന്നു. തിരുവിതാംകൂറിലെ സ്റ്റേററ് കോൺഗ്രസ്സമരത്തെ സഹായിക്കാൻ 1938–ൽ കെ. പി. സി. സി. നിയോഗിച്ച കമ്മററിയിലെ അംഗമായിരുന്ന ദാമോദരമേനോൻ,ആ സമരത്തെ ആളുകൊണ്ടും അർത്ഥംകൊണ്ടും സഹായിക്കാൻ നടത്തിയിട്ടുള്ള പരിശ്രമങ്ങൾ ഇന്നും പലരും ശരിക്കു മനസ്സിലാക്കിയിട്ടില്ല. സ്റ്റേററ് കോൺഗ്രസ് യോഗങ്ങൾ കലക്കാൻ സി. പി. രാമസ്വാമി അയ്യർ നിയോഗിച്ച ഗുണ്ടകളെ നേരിടാൻ മലബാറിലെ പിരിച്ചുവിടപ്പെട്ട എം. എസ്. പിക്കാരെ തിരുവിതാംകൂറിലേക്കു നിയോഗിച്ചതിലും, തിരുവിതാംകൂറിലെ അന്ത്യസമരം ആസൂത്രണം ചെയ്യാൻ പറവൂർ ടി. കെ.യുടെ വസതിയിൽ രഹസ്യയോഗം സംഘടിപ്പിച്ചതിലും മററും ദാമോദരമേനോനു വലിയൊരു പങ്കുണ്ട്. 1937 മുതൽ ഒരു വ്യാഴവട്ടക്കാലം 'മാതൃഭൂമി'യുടെയും അതിനുമുമ്പ് 'സമദർശി'യുടെയും പത്രാധിപരായിരുന്ന ദാമോദരമേനോൻ പത്രപംക്തികളിലൂടെ സ്വാതന്ത്ര്യസമരത്തിനു നല്കിയ സംഭാവനയും ചെറുതല്ല.

## കെ. രാമൻമേനോൻ

ചേററുവാ മണപ്പുറം സ്വദേശിയായ കോണ്ടാട്ടിൽ രാമൻമേനോൻ സിവിൽ നിയമലംഘനപ്രസ്ഥാനത്തിനു തൊട്ടുമുമ്പ് കോൺഗ്രസ്സംഘടനയിലേക്കു വന്ന ഒരഭിഭാഷകനാണ്. നല്ല നെഞ്ഞൂക്കം മനഃകരുത്തുമുള്ള അദ്ദേഹത്തിനു് കോൺഗ്രസ് നേതൃത്വത്തിലേക്കുയരാൻ വളരെവേഗം സാധിച്ചു. ഉറച്ച ഒരു വലതുപക്ഷക്കാരനായിരുന്ന രാമൻമേനോൻ സിവിൽ നിയമലംഘനക്കാലത്തു് കേരളപ്രദേശ് കോൺഗ്രസ്സിൻെറ ഡിക്റേറററായിരുന്നു. ഒന്നിലധികം തവണ നിയമം ലംഘിച്ചതിനു് അദ്ദേഹത്തെ അറസ്ററുചെയ്യുകയും ശിക്ഷിക്കയും ചെയ്തു. കെ. പി. സി. സി. സെക്രട്ടറി, പ്രസിഡൻറ് എന്നീ നിലകളിൽ അദ്ദേഹം സാമർത്ഥ്യപൂർവ്വം പ്രവർത്തിച്ചിട്ടുണ്ട്. 1937–ൽ സി.രാജഗോപാലാചാരിയുടെ നേതൃത്വത്തിലുടലെടുത്ത മദ്രാസ് സംസ്ഥാനത്തെ ആദ്യത്തെകോൺഗ്രസ്മന്ത്രിസഭയിൽ രാമൻമേനോൻ മന്ത്രിയായിത്തീർന്നു. മന്ത്രിയായി ഏതാനുംമാസത്തിനുള്ളിൽത്തന്നെ അദ്ദേഹം മരണമടയുകയും ചെയ്തു. കോൺഗ്രസ്സുകാരനായ ആദ്യത്തെ മലയാളിമന്ത്രിയെന്ന നിലയ്ക്കുമാത്രമല്ല,ധീരനായസ്വാതന്ത്ര്യഭടൻ എന്നനിലയ്ക്കും അദ്ദേഹം സ്മരണീയനാണ്. അദ്ദേഹത്തിന്റെ കുടുംബാംഗങ്ങളിൽ പലരും സ്വാതന്ത്ര്യസമരത്തിൽ പങ്കെടുത്തിട്ടുള്ളവരാണ്. 1942–ലെ ക്വിററ്ഇന്ത്യാസമരക്കാലത്തു് ഒരു വിദ്യാർത്ഥിനിയായിരുന്ന രാമൻമേനോൻെറ പുത്രി കല്യാണിക്കുട്ടി പോലീസിൻെറ കടുത്ത മർദ്ദനങ്ങൾക്കിരയായിട്ടുണ്ട്.

## സി. കെ. ഗോവിന്ദൻനായർ

തലശ്ശേരിയിലെ സമ്പന്നമായ ചിങ്ങോരം കേളോത്തു തറവാട്ടിലെ അംഗമായിരുന്ന

സി. കെ. ഗോവിന്ദൻനായർ സിവിൽനിയമലംഘനകാലത്താണ് സ്വാതന്ത്ര്യസമരഭടനായി മുന്നോട്ടു വന്നതു്. തന്റെ അഭിഭാഷകവൃത്തിയും കുടുംബസ്വത്തും രാജ്യസേവന പരിശ്രമങ്ങളിൽ ബലികഴിച്ച ധീരനായ ആ സ്വാതന്ത്ര്യഭടനെ അധികാരവും സമ്പത്തും ഒരിക്കലും പ്രലോഭിപ്പിച്ചിട്ടില്ല. തന്റെ ആയുസ്സും ആരോഗ്യവും നാടിനുവേണ്ടിമാത്രം അദ്ദേഹം വിനിയോഗിച്ചു. പ്രദേശ്കോൺഗ്രസ്സെക്രട്ടറി, പ്രസിഡൻറ്, എ. ഐ. സി. സി. മെമ്പർ, കോൺഗ്രസ്പ്രവർത്തകസമിതി മെമ്പർ, മദ്രാസ് നിയമസഭാമെമ്പർ, രാജ്യസഭാംഗം എന്നീ നിലകളിലെല്ലാം അദ്ദേഹം രാജ്യസേവനമനുഷ്ഠിച്ചിട്ടുണ്ട്. കടുത്ത മർദ്ദനങ്ങൾക്കും മററു യാതനകൾക്കും അദ്ദേഹം ഇരയായി. വിട്ടുവീഴ്ചയില്ലാത്തൊരു പോരാളിയായ ആദർശനിഷ്ഠനും നിസ്വാർത്ഥനുമായ ഗോവിന്ദൻനായർ, തനിക്കു കരഗതമാകുമായിരുന്ന മദ്രാസിലെ മന്ത്രിപദവിപോലും ഒരിക്കൽ വേണ്ടെന്നുവെക്കയുണ്ടായി. അദ്ദേഹം അവസാനംവരെയും രാഷ്ട്രീയരംഗത്തു് അടിപതറാതെ നിന്നിട്ടുണ്ട്. കേരളത്തിലെ ദേശീയപ്രസ്ഥാനത്തിനു് ഒരിക്കലും മറക്കാനാകാത്ത ഈ സ്വാതന്ത്ര്യസമരസേനാനി ഏതാനുംമാസംമുമ്പാണ് അന്തരിച്ചതു്.

## പി. കെ. കുഞ്ഞിശ്ശങ്കരമേനോൻ

സ്വാതന്ത്ര്യസമരത്തിലെ മറെറാരവിസ്മരണീയ വ്യക്തിയാണ് പി. കെ. കുഞ്ഞിശ്ശങ്കരമേനോൻ. യാതനകൾ നിറഞ്ഞ ത്യാഗപൂർണ്ണമായൊരു ജീവിതമായിരുന്നു അദ്ദേഹത്തിന്റേതു്. സിവിൽനിയമലംഘനക്കാലത്തു് ധീരമായി പലതും പ്രവർത്തിച്ച അദ്ദേഹം, നിരോധിക്കപ്പെട്ട കെ. പി. സി. സി.യുടെ രാഷ്ട്രീയസമ്മേളനം രഹസ്യമായി സംഘടിപ്പിക്കുകമാത്രമല്ല, ഗവമെന്റിനെ വെല്ലുവിളിച്ചുകൊണ്ടു പൊതുയോഗം നടത്തുകയും ചെയ്തു. ഒന്നിലധികം തവണ ജയിൽവാസം അനുഭവിച്ചതോടെ തന്റെ ജീവിതമാർഗ്ഗമായ വക്കീൽപ്പണിക്കു കോട്ടംതട്ടുകയാൽ കടുത്ത സാമ്പത്തികക്ലേശങ്ങളനുഭവിച്ചു. ദീർഘകാലം കെ. പി. സി. സി. സെക്രട്ടറിയായിരുന്ന അദ്ദേഹം ഇടയ്ക്കു കുറച്ചുനാൾ നിലമ്പൂർ കോവിലകത്തെ ദിവാൻജോലിയും നോക്കിയിരുന്നു. സ്വന്തമായൊരു മരവ്യാപാരം ആരംഭിച്ചയവസരത്തിലാണു് 1942-ലെ ആഗസ്റ്റ് സമരത്തിലറസ്ററുചെയ്യപ്പെട്ടതും, ദീർഘകാലം ജയിൽവാസമനുഭവിച്ചതും. ആരോഗ്യം ശിഥിലമായി ജയിലിൽനിന്നു പുറത്തുവന്ന കുഞ്ഞിശ്ശങ്കരമേനോൻ സാമ്പത്തികമായും നിശ്ശേഷം തകർന്നുപോയിരുന്നു. സ്വാതന്ത്ര്യലബ്ധിക്കല്പംമുമ്പായി നിസ്വാർത്ഥനായ ആ ദേശസേവകൻ മരണമടഞ്ഞു.

## എ. വി. കുട്ടിമാളുഅമ്മ

നായർസമുദായത്തിനും കേരളീയവനിതകൾക്കും എല്ലാക്കാലത്തും അഭിമാനിക്കാവുന്നൊരു ദേശസേവിനിയാണ് പൊന്നാനിത്താലൂക്കിലെ ആനക്കര വടക്കത്തു് കുട്ടിമാളുഅമ്മ. സിവിൽ നിയമലംഘനപ്രസ്ഥാനം മുതൽ ഇന്നുവരെയും കുട്ടിമാളുഅമ്മ ഭർത്താവായ കോഴിപ്പുറത്തു മാധവമേനോനോടൊപ്പം പൊതുരംഗത്തുണ്ട്. പലവർഷങ്ങൾ കൽത്തുറുങ്കിൽ കഴിച്ചുകൂട്ടി സകല സുഖങ്ങളും പരിത്യജിച്ച് നാടിന്റെ വിമോചനത്തിനുവേണ്ടി പരിശ്രമിച്ച ഇവർ കോൺഗ്രസ്സിന്റെ എല്ലാ സമരങ്ങളിലും മുന്നണിയിൽത്തന്നെയുണ്ടായിരുന്നു. ഈ വീരമാതാവു് തന്റെ പിഞ്ചുശിശുവിനേയും കൈയിലേന്തി നിയമം ലംഘിച്ചു് ജയിലിൽ പോയ വിവരം നേരത്തേ പ്രസ്താവിച്ചിട്ടുണ്ടല്ലോ. കോൺഗ്രസ്സ് നിയമവിരുദ്ധമാക്കപ്പെട്ടപ്പോൾ അതിന്റെ ഡിക്ടേറ്റർമാരിൽ ഒരാളായിരുന്ന കുട്ടിമാളുഅമ്മ വ്യക്തിസത്യാഗ്രഹത്തിലും ക്വിററ് ഇന്ത്യാസമരത്തിലും ജയിൽവാസമനുഭവിച്ചിട്ടുണ്ട്. പ്രദേശ് കോൺഗ്രസ്സ്പ്രസിഡൻറ്, കോൺഗ്രസ്സ് പ്രവർത്തകസമിതിമെമ്പർ, മദ്രാസ് നിയമസഭാമെമ്പർ എന്നീ നിലകളിലെല്ലാം രാജ്യസേവനം ചെയ്തിട്ടുള്ള കുട്ടിമാളുഅമ്മയും, കുടുംബവും സ്വാതന്ത്ര്യസമരക്കാലത്തു് അനുഭവിച്ച ക്ലേശങ്ങൾ നിരവധിയാണ്.

## ചന്ത്രോത്തു കുഞ്ഞിരാമൻനായർ

തലശ്ശേരി സ്വദേശിയായ സർദാർ ചന്ത്രോത്തു് കുഞ്ഞിരാമൻനായർ ആദ്യം മലബാർ സ്പെഷ്യൽപോലീസിൽ ഒരുദ്യോഗസ്ഥനായിരുന്നു. വിദേശീയഭരണാധികാരികളുടെ കീഴിലുള്ള ജോലി രാജിവെച്ചു് അദ്ദേഹം സ്വാതന്ത്ര്യഭടനായി മാറി. കേരളത്തിൽ കോൺഗ്രസ്സ് വളണ്ടിയർസംഘടന കെട്ടിപ്പടുത്തതും വളണ്ടിയർമാർക്കു സമർത്ഥമായ പരിശീലനം നല്കിയതും സർദാർ ചന്ത്രോത്താണ്. ആഗസ്റ്റ്സമരത്തിൽ പങ്കെടുത്തു് വെല്ലൂർ ജയിലിൽ കിടക്കുന്നകാലത്തു് കമ്മ്യൂണിസ്ററുകാരനായി മാറിയെങ്കിലും ഏതാനും വർഷങ്ങൾക്കുശേഷം തിരികെ കോൺഗ്ര

സ്സിൽ ചേർന്ന ഇദ്ദേഹം, കേരളത്തിൽ സ്വാത ന്ത്ര്യപ്രസ്ഥാനത്തിനു നല്ലിയ സേവനം മിക ച്ചതാണ്. ധീരനായ ഈ സ്വാതന്ത്ര്യസമര സേനാനി ഇന്നു ക്ഷയരോഗബാധിതനായി സാമ്പത്തികവൈഷമ്യങ്ങളോടു മല്ലടിച്ചുകൊ ണ്ടു് സ്വഗൃഹത്തിൽ കഴിച്ചുകൂട്ടുകയാണ്.

## എ. കെ. ഗോപാലൻ

വടക്കേമലബാറിലെ ആയില്യത്തു കുറ്റ്യേ രി എന്ന ജന്മികുടുംബത്തിലെ അംഗവും ഉത്ത രകേരളനായർസമാജത്തിന്റെ സ്ഥാപകനാ യ വെള്ളുവ കണ്ണോത്തു രൈരുനമ്പ്യാരുടെ പുത്രനുമായ എ. കെ. ഗോപാലൻ, സ്വാത ന്ത്ര്യസമരത്തിൽ അവിസ്മരണീയമായ പങ്കു വഹിച്ചൊരു വ്യക്തിയാണ്. എലിമെന്ററി സ്കൂൾ അദ്ധ്യാപകനെന്ന നിലയിൽനിന്നു് ഇന്ത്യൻ പാർലിമെൻറിലെ പ്രതിപക്ഷനേ താവായി ഉയന്ന ഗോപാലന്റെ ജീവിതം, കേരളത്തിലുടനീളവും പുറത്തും നടത്തിയിട്ടു ള്ള അനുസ്യൂതമായ സമരങ്ങളുടെ ഒരു കഥയാ ണ്. സിവിൽനിയമലംഘനപ്രസ്ഥാനമാണ് അദ്ധ്യാപകനായിരുന്ന ഗോപാലനെ രാഷ്ട്രീ യ രംഗത്തേക്കാകർഷിച്ചതു്. ഗുരുവായൂർ സ ത്യാഗ്രഹം മുതൽ നിരവധി സമരങ്ങളിൽ അ ദ്ദേഹം ഭാഗഭാക്കായിട്ടുണ്ട്. വളരെയധികം മർദ്ദനങ്ങളും ക്ലേശങ്ങളും സഹിച്ചിട്ടുള്ള അ തീവധീരനും നിസ്വാർത്ഥനുമായ ഈ സ്വാത ന്ത്ര്യഭടന്റെ പില്ക്കാലരാഷ്ട്രീയജീവിതം എന്തു തന്നെയായിരുന്നാലും കെ. പി. സി. സി.യു ടെ സെക്രട്ടറി, പ്രസിഡൻറ്, കോൺഗ്രസ്സ് സോഷ്യലിസ്റ്റ്പാർട്ടിസ്ഥാപകൻ എന്നിങ്ങ നെ പല നിലകളിലും രാജ്യസ്വാതന്ത്ര്യത്തിനു വേണ്ടി ഇദ്ദേഹമനുഷ്ഠിച്ച സേവനങ്ങൾ നി സ്സാരങ്ങളല്ല.

## പി. കൃഷ്ണപിള്ള

എ. കെ. ഗോപാലനെപ്പോലെതന്നെ ക മ്മ്യൂണിസ്റ്റുചേരിയിലെത്തിച്ചേന്ന മറെറാ രു സ്വാതന്ത്ര്യഭടനാണ് പി. കൃഷ്ണപിള്ള. വൈക്കത്തെ ഒരു സാധാരണകുടുംബത്തിൽ ജ നിച്ചുവളന്നു് ഒരു ഹിന്ദി അദ്ധ്യാപകനായി ജീവിതമാരംഭിച്ച കൃഷ്ണപിള്ള സിവിൽനിയ മലംഘനമാരംഭിച്ചപ്പോൾ മലബാറിലെത്തു കയും ഉപ്പുസത്യാഗ്രഹത്തിൽ പങ്കെടുത്തു ജ യിൽവാസം വരിക്കയും ചെയ്തു. ഉപ്പുസത്യാഗ്ര ഹകാലത്തും പിന്നീടു് ഗുരുവായൂർ സത്യാഗ്ര ഹകാലത്തും കടുത്ത മർദ്ദനങ്ങൾ അനുഭവി ക്കേണ്ടിവന്ന കൃഷ്ണപിള്ള കോഴിക്കോട്ടു് സ്ഥി രതാമസമാക്കുകയും വളരെവേഗം രാഷ്ട്രീയ നേതൃത്വത്തിലേക്കുയരുകയും ചെയ്തു. കെ. പി. സി. സി. സെക്രട്ടറി, കോൺഗ്രസ്സ് സോ ഷ്യലിസ്റ്റ്പാർട്ടിസ്ഥാപകൻ, തൊഴിലാളി നേതാവു് എന്നിങ്ങനെ പലനിലയിലും രാ ജ്യസേവനം നടത്തിയ കൃഷ്ണപിള്ള തിരുവി താംകൂറിലെ ഉത്തരവാദഭരണപ്രക്ഷോഭണ ത്തിലും പങ്കെടുത്തിട്ടുണ്ട്. ഇന്ത്യൻ കമ്മ്യൂണി സ്റ്റ്പാർട്ടിയുടെ നേതൃത്വത്തിലേക്കു് അതിവേ ഗം ഉയന്ന കൃഷ്ണപിള്ള അകാലചരമമടയുക യാണുണ്ടായതു്. സ്വാതന്ത്ര്യത്തിനുവേണ്ടി കൃഷ്ണപിള്ളയനുഷ്ഠിച്ച സേവനങ്ങൾ ഒരിക്ക ലും വിസ്മരിക്കത്തക്കതല്ല.

## എൻ. സി. ശേഖർ

നെയ്യാററിൻകര സ്വദേശിയായ എൻ. ചന്ദ്രശേഖരൻനായരുടെ ദീർഘകാലപ്രവത്ത നരംഗം മലബാറായിരുന്നു. സിവിൽനിയമ ലംഘനപ്രസ്ഥാനമാണ് അദ്ദേഹത്തെയും രാ ഷ്ട്രീയരംഗത്തേക്കാകർഷിച്ചതു്. സ്വാതന്ത്ര്യ പ്രാപ്തിക്കുമുമ്പുള്ള പല സമരങ്ങളിലും ഭാഗ ഭാക്കായിരുന്ന എൻ. സി. ശേഖർ പില്ക്കാല ത്തു് കമ്മ്യൂണിസ്റ്റ്പാർട്ടിയുടെ സമുന്നതനേതാ ക്കളിൽ ഒരാളായി മാറിയെങ്കിലും ഇന്നു് അ ദ്ദേഹം രാഷ്ട്രീയരംഗത്തില്ല. തിരുവിതാംകൂറി ലെ ഉത്തരവാദഭരണപ്രക്ഷോഭണത്തിലും യൂ ത്ത് ലീഗ്പ്രവത്തനങ്ങളിലും പങ്കുകൊണ്ടിട്ടു ള്ള ശേഖറും അവിസ്മരണീയനായ ഒരു സ്വാ തന്ത്ര്യഭടനത്രെ.

## കെ. പി. ആർ. ഗോപാലൻ

ഇന്നു കമ്മ്യൂണിസ്ററുകാരനാണെങ്കിലും ഒരുകാലത്തു് കേരളത്തിലെ എണ്ണപ്പെട്ടൊരു കോൺഗ്രസ്സുകാരനായിരുന്ന കെ. പി. ആർ. ഗോപാലൻ വടക്കേ മലബാറിലെ ഭേദപ്പെ ട്ടൊരു നായർതറവാട്ടിലെ അംഗമാണ്. സ്വാതന്ത്ര്യസമരത്തിൽ സജീവമായി പങ്കു വഹിച്ച അദ്ദേഹം 1940–ലെ 'പ്രതിഷേധ ദിനാ'ചരണത്തെത്തുടന്നുണ്ടായ ഇൻസ്പെക്ടർ കുട്ടിക്കൃഷ്ണമേനോൻകൊലക്കേസിൽ പ്രതി യായിത്തീരുകയും തൂക്കിക്കൊല്ലാൻ വിധിക്ക പ്പെടുകയും ചെയ്തു. ഒടുവിൽ ഗാന്ധിജിവരെ ഇടപെട്ടാണ് ഗോപാലനെ തൂക്കുമരത്തിൽ നിന്നു രക്ഷിച്ചതു്. ഇന്നു് അദ്ദേഹത്തിന്റെ നിലപാടു് എന്തായിരുന്നാലും ഓർമ്മിക്കപ്പെ ടേണ്ടൊരു സ്വാതന്ത്ര്യഭടനാണ് കെ. പി. ആർ. ഗോപാലൻ.

## പി. കെ. പണിക്കർ

സ്വാതന്ത്ര്യസമരകാഹളം ശ്രവിച്ച് പടക്കളത്തിലേക്കു പാഞ്ഞെത്തിയ ഒരു വിദ്യാർത്ഥിയായിരുന്നു പി. കെ. പണിക്കർ. ഊർജ്ജിതമായ പ്രവർത്തനങ്ങളിൽ രാപകൽ മുഴുകിയ ആ യുവാവ് ഉജ്ജ്വലനായൊരു പ്രാസംഗികനുമായിരുന്നു. സത്യാഗ്രഹികളെ അടിച്ചമർത്താൻനിയുക്തരായിരുന്ന പോലീസുകാർക്ക് പണിക്കരുടെ പ്രസംഗങ്ങൾ അരോചകമായിത്തീർന്നു. അറസ്ററുചെയ്തുകൊണ്ടുപോയ പണിക്കരെ ചുമരിൽ ചാരിനിർത്തിക്കൊണ്ട് ഒരു ഹെഡ്കോൺസ്റ്റബിൾ ഒരു ചവിട്ടിനു കൊല്ലുകയാണു ചെയ്തതു്. അകാലത്തിൽ അപമൃത്യുവിനിരയായ ഈ ദേശാഭിമാനിയുടെ സ്മരണയ്ക്കായി കോഴിക്കോട്ടുനഗരത്തിലെ ഒരു റോഡിനു് 'പി. കെ. പണിക്കർ റോഡ്' എന്നു പേർ നല്കിയിട്ടുണ്ട്.

## കെ. ദാമോദരൻ

സിവിൽനിയമലംഘനകാലത്തു കോളേജു വിട്ടിറങ്ങി സമരത്തിൽ പങ്കെടുക്കയും പിന്നീട് കാശി വിദ്യാപീഠത്തിൽചേർന്ന് വിദ്യാഭ്യാസം പൂർത്തിയാക്കുകയും ചെയ്ത കെ.ദാമോദരൻ തിരൂരിലെ കീഴേടത്തു് എന്ന നായർതറവാട്ടിലെ അംഗമാണ്. നല്ലൊരു രാഷ്ട്രീയചിന്തകനും ഗ്രന്ഥകാരനും പ്രാസംഗികനുമായ ദാമോദരൻ പില്ക്കാലത്തു് കമ്മ്യൂണിസ്ററു പാർട്ടിയുടെ താത്വികാചാര്യനായിത്തീർന്നുവെങ്കിലും സ്വാതന്ത്ര്യസമരത്തിൽ അദ്ദേഹം വഹിച്ചിട്ടുള്ള പങ്ക് വളരെ പ്രാധാന്യമേറിയതാണ്. കെ. പി. സി. സി. സെക്രട്ടറിയായിരുന്നിട്ടുള്ള ദാമോദരൻ, തിരുവിതാംകൂറിലെ ഉത്തരവാദഭരണപ്രക്ഷോഭണകാലത്തു് നിരോധിക്കപ്പെട്ട യൂത്ത്ലീഗിന്റെ സമ്മേളനത്തിൽ അദ്ധ്യക്ഷതവഹിച്ച് മർദ്ദനവും ജയിൽവാസവും അനുഭവിച്ചിട്ടുണ്ട്. ഒരുകാലത്തു് സ്വാതന്ത്ര്യസമ്പാദനത്തിനു് അക്ഷീണം പ്രയത്നിച്ച ധിഷണാശാലിയായ ഈ രാഷ്ട്രീയപ്രവർത്തകൻ ഇന്നു രാജ്യസഭയിലംഗമാണ്.

## കെ. ടി. കുഞ്ഞിരാമൻനമ്പ്യാർ

കണ്ണൂർ ജില്ലയിലെ കൂടാളിയിൽ ജനിച്ച കുഞ്ഞിരാമൻനമ്പ്യാർ വിദ്യാർത്ഥിയായിരിക്കുമ്പോൾത്തന്നെ രാഷ്ട്രീയത്തിലേക്കാകൃഷ്ടനാകുകയും 1924 മുതൽ സജീവമായി പ്രവർത്തിച്ചുതുടങ്ങുകയും ചെയ്തു. സൈമൺ കമ്മീഷൻ ബഹിഷ്കരണം, ഉപ്പുസത്യാഗ്രഹം, വിദേശവസ്തുബഹിഷ്കരണം തുടങ്ങിയ എല്ലാ പരിപാടികളിലും പങ്കെടുത്ത നമ്പ്യാരുടെ ജീവിതം അറസ്ററുകളുടേയും തടവുശിക്ഷകളുടേയും സത്യാഗ്രഹങ്ങളുടേയും ഒരു തുടർക്കഥയാണ്. 1924-ൽ ഹോസ്ദുർഗ്ഗ്കോൺഗ്രസ് കമ്മററി സെക്രട്ടറിയായി പ്രവർത്തനമാരംഭിച്ച് 1940-ൽ കെ. പി. സി. സി. പ്രസിഡൻറുപദംവരെ എത്തിച്ചേർന്ന കുഞ്ഞിരാമൻനമ്പ്യാർ ഒരു തീവ്രവാദിയും ഇടതുപക്ഷക്കാരനുമായിരുന്നു. 1947-ൽ സ്വാതന്ത്ര്യപ്രാപ്തിക്കുശേഷവും 8 മാസക്കാലം ജയിലിൽ കഴിച്ചുകൂട്ടിയ ഈ സ്വാതന്ത്ര്യസമരഭടൻ ഇന്നു് സജീവരാഷ്ട്രീയത്തിൽനിന്നു വിരമിച്ച് ഗ്രാമോദ്ധാരണപ്രവർത്തനങ്ങളിലേർപ്പെട്ടിരിക്കയാണ്.

## കെ. മാധവനാർ

ഇന്നു രാഷ്ട്രീയരംഗത്തുനിന്നു വിരമിച്ച് നിശ്ശബ്ദനായി കഴിയുന്ന കെ. മാധവനാർ ഒരുകാലത്തു തീവ്രവാദിയായൊരു സ്വാതന്ത്ര്യസമരഭടനായിരുന്നു. സിവിൽനിയമലംഘനപ്രസ്ഥാനമാരംഭിക്കുംമുമ്പുതന്നെ രംഗത്തുവന്ന അദ്ദേഹം പലതവണ ജയിൽവാസമനുഭവിച്ചിട്ടുണ്ട്. കെ. പി. സി. സി.യുടെ സെക്രട്ടറിയായിത്തീർന്ന് സമരത്തിനു നേതൃത്വംനല്കിയ അദ്ദേഹം പില്ക്കാലത്തു പത്രപ്രവർത്തനത്തിലേർപ്പെടുകയും ഒരു സന്യാസജീവിതരീതി കൈക്കൊള്ളുകയും ചെയ്തു. സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം കുറച്ചുനാൾ അദ്ദേഹം സമാധാനപ്രസ്ഥാനത്തിലും പങ്കെടുത്തിരുന്നു.

മുകളിൽ പരാമർശിച്ചിട്ടുള്ളവർക്കുപുറമേ, 1930—1940 കാലത്തെ സ്വാതന്ത്ര്യസമരങ്ങളിൽ സജീവമായി പങ്കെടുത്തിരുന്ന മുൻ കെ. പി. സി. സി. ട്രഷറർ കെ. സി. നമ്പ്യാർ, കണ്ണൂർ ജയിലിൽവച്ചു മരണമടഞ്ഞ മുതിരക്കൽ രാമൻകുട്ടിപ്പണിക്കർ, അദ്ദേഹത്തിന്റെ സഹോദരൻ ഗോപാലകൃഷ്ണപ്പണിക്കർ, പി. കെ. മാധവമേനോൻ, പി. കെ. വേലായുധമേനോൻ, ഏ. രാമചന്ദ്രൻ നെടുങ്ങാടി, കെ. കുഞ്ഞുണ്ണിമേനോൻ, പി. ഐ. കൈമൾ, പാറയ്ക്കൽ വാസുമേനോൻ, സി. കെ. രാഘവൻ നമ്പ്യാർ, ഏ. സി. കണ്ണൻനായർ, ടി. ആർ. പണിക്കർ, ഇപ്പോഴത്തെ കമ്മ്യൂണിസ്റ്റ് നേതാക്കളായ പി. നാരായണൻനായർ, കെ. ഏ. കേരളീയൻ (കുഞ്ഞപ്പനമ്പ്യാർ), കെ. പി. കേശവമേനോന്റെ കനിഷ്ഠസഹോദരനായ കെ. പി. ചിന്നൻമേനോൻ, ഇ.സി. കുഞ്ഞിക്കണ്ണൻനമ്പ്യാർ, കെ. ടി. മാധവൻനായർ, പില്ക്കാലത്തു് ഉത്തരേന്ത്യയിൽ രാഷ്ട്രീയപ്രവർത്തകനും പത്രപ്രവർത്തകനുമായിരുന്ന

പി. എം. ധാർ (എറണാകുളത്തു് പന്തിയിൽ മുരളീധരമേനോൻ), വി. ശങ്കരനാരായണ മേനോൻ, കെ. പി. കുട്ടിക്കൃഷ്ണൻനായർ, പി. എം. കുഞ്ഞിരാമൻനമ്പ്യാർ, ചിറയ്ക്കൽ ടി. ബാലകൃഷ്ണൻനായർ, എം. നാരായണക്കുറുപ്പ് തുടങ്ങിയ അനേകം നായർസമുദായാംഗങ്ങളുടെ പേരുകളും ഓർമ്മിക്കപ്പെടേണ്ടവയാണു്.

## സ്റ്റേററ്കോൺഗ്രസ്സിൽ

ഈ നൂററാണ്ടിലെ നാലാംദശകത്തിന്റെ അന്ത്യഘട്ടത്തിലാണു് തിരുവിതാംകൂറിലും കൊച്ചിയിലും ഉത്തരവാദഭരണസമ്പാദനത്തിനുള്ള സജീവമായ പരിശ്രമങ്ങൾ ആരംഭിച്ചതു്. നാട്ടുരാജ്യങ്ങളിൽ ഇന്ത്യൻനാഷനൽകോൺഗ്രസ്സ് നേരിട്ട് ഇടപെടേണ്ടതില്ലെന്നും അവിടങ്ങളിലെ ഉത്തരവാദഭരണപ്രക്ഷോഭണങ്ങൾക്കു പ്രത്യേക സംഘടനകൾ രൂപവല്ക്കരിക്കണമെന്നും 1938–ൽ ഹരിപുരത്തു കൂടിയ കോൺഗ്രസ്സ്സമ്മേളനം തീരുമാനിച്ചതിനെത്തുടന്നു് കൊച്ചിയിലും തിരുവിതാംകൂറിലും ഉടലെടുത്ത സംഘടനകളിൽ, പഴയ സ്വാതന്ത്ര്യസമരഭടന്മാരും പുതിയ ആളുകളും ഉൾപ്പെട്ടിരുന്നു. തിരുവിതാംകൂറിൽ ഉടലെടുത്ത സ്റ്റേററ്കോൺഗ്രസ്സിന്റെ നേതൃത്വത്തിൽ നായർസമുദായത്തിൽപ്പെട്ട പല പ്രമുഖവ്യക്തികളെയും ആദ്യംമുതല്ക്കുതന്നെ കാണാൻ കഴിഞ്ഞിട്ടുണ്ട്.

## പട്ടം താണുപിള്ള

സ്റ്റേററ്കോൺഗ്രസ്സ് സംഘടനയ്ക്കു നേതൃത്വം നല്കിയ നായർസമുദായാംഗങ്ങളിൽ പ്രഥമഗണനീയൻ പട്ടം താണുപിള്ളയാണു്. 1938 ഫെബ്രുവരിയിൽ തിരുവിതാംകൂർ സ്റ്റേററ്കോൺഗ്രസ്സ് ഉടലെടുത്തതുമുതൽ 1947–ൽ അതു് ഇന്ത്യൻനാഷനൽകോൺഗ്രസ്സിന്റെ ഘടകമായി മാറുന്നതുവരെ പ്രസിഡൻറുസ്ഥാനം വഹിച്ചു് അതിന്റെ ഭാഗധേയങ്ങളെ നിയന്ത്രിച്ച അത്യുജ്ജ്വലനായൊരു സമരനായകനായിരുന്നു പട്ടം താണുപിള്ള. തിരുവനന്തപുരത്തെ ഒരു സാധാരണ നായർതറവാട്ടിൽ ജനിച്ചു് ക്ലേശിച്ചു പഠിച്ചു് ബി. എ. പാസ്സാകുകയും കുറച്ചുനാൾ അദ്ധ്യാപകജോലി നോക്കുകയും അതിനിടയ്ക്കു് ബി. എൽ. പാസ്സാകുകയും ചെയ്ത ഈ പരിശ്രമശാലി അഭിഭാഷകവൃത്തിയിലും പൊതുക്കാര്യപ്രവത്തനങ്ങളിലുമേപ്പെട്ടു് തിരുവിതാംകൂറിലെ ഒരു ഗണനീയവ്യക്തിയായുയരുവാൻ വളരെക്കാലം വേണ്ടിവന്നില്ല. നിയമസഭാംഗമെന്ന നിലയിൽ നേരത്തേതന്നെ നല്ലൊരു പേരെടുക്കാൻ കഴിഞ്ഞിരുന്ന ഇദ്ദേഹത്തിന്റെ സമത്ഥമായ നേതൃത്വത്തിൻകീഴിൽ സമരത്തിന്റെ തീച്ചൂളയിലൂടെയാണു് ഒരു ദശവത്സരക്കാലം സ്റ്റേററ് കോൺഗ്രസ്സ് കടന്നുപോയതു്. അതിനിടയ്ക്കു നടന്ന പല സമരങ്ങളിലും അടിപതറാതെ നിന്നു നേതൃത്വം നല്കിയ താണുപിള്ളയ്ക്കു് അനുഭവിക്കേണ്ടിവന്ന ക്ലേശങ്ങൾ ചെറുതൊന്നുമല്ല. കൂടെക്കൂടെയുള്ള അറസ്ററും ജയിൽവാസവും സാമ്പത്തികക്ലേശങ്ങളുമെല്ലാം മനക്കരുത്തോടെ നേരിട്ടു് പല പ്രലോഭനങ്ങളെയുമതിജീവിച്ച സുപരീക്ഷിതനായ ഇദ്ദേഹത്തിന്റെ നേതൃത്വത്തിൽത്തന്നെ സമരം വിജയപ്രാപ്തിയിലെത്തി. പിന്നീടു് തിരുവിതാംകൂറിൽ മാത്രമല്ല, തിരു–കൊച്ചിയിലും കേരളത്തിലും മുഖ്യമന്ത്രിയായിരിക്കാൻ ഭാഗ്യം സിദ്ധിച്ച സ്വാതന്ത്ര്യസമരനായകനും ഭരണനിപുണനുമായ താണുപിള്ള ഇന്നു് ഗവണ്ണർ പദവിയലങ്കരിക്കയാണു്.

## കുമ്പളത്തു ശങ്കുപ്പിള്ള

സ്റ്റേററ്കോൺഗ്രസ്സിന്റെ മറെറാരു സമുന്നതനേതാവായിരുന്ന കുമ്പളത്തു ശങ്കുപ്പിള്ള അഭിജാതവും സമ്പന്നവുമായൊരു കുടുംബത്തിൽ ജനിച്ചു് മദ്ധ്യതിരുവിതാംകൂറിലെ കിരീടംവെയ്ക്കാത്ത രാജാവെന്ന പേരാർജ്ജിച്ച ഒരു ധീരപുരുഷനാണു്. ബാരിസ്റ്റർ എ. കെ. പിള്ളയുടെ അനുയായിയായി രാഷ്ട്രീയരംഗത്തേക്കു കടന്നുവന്ന യുവാവായ ശങ്കുപ്പിള്ള അയിത്തോച്ചാടന—മദ്യവജ്ജന—സ്വദേശിപ്രസ്ഥാനങ്ങളിലും സാമൂഹ്യപരിഷ്കരണസംരംഭങ്ങളിലും ഒരുപോലെ പങ്കെടുത്തിട്ടുള്ള ഒരു സേവനനിരതനായിരുന്നു. തിരുവിതാംകൂറിൽ ക്ഷേത്രപ്രവേശനമനുവദിക്കുന്നതിനു വളരെമുമ്പുതന്നെ തന്റെ നാട്ടിലെ ചില സ്വകാര്യക്ഷേത്രങ്ങൾ ഹരിജനങ്ങൾക്കു തുറന്നുകൊടുപ്പിക്കാനും മിശ്രഭോജനം മുതലായ പരിപാടികൾ നടത്താനും അദ്ദേഹത്തിനു സാധിച്ചിട്ടുണ്ടു്. സ്റ്റേററ്കോൺഗ്രസ്സ് നേതാവെന്ന നിലയിൽ തിരുവിതാംകൂർ ഗവമ്മേൻറിനു് ഒരു പേടിസ്വപ്നമായിരുന്ന അദ്ദേഹം, ദിവാന്റെ നിരോധനാജ്ഞ വകവെയ്ക്കാതെയാണു് കരുനാഗപ്പള്ളിയിൽവെച്ചു് കോൺഗ്രസ്സ് വാർഷികസമ്മേളനം നടത്തിയതു്. ഗവമ്മെൻറും എതിരാളികളും എന്നും ഭയപ്പെട്ടിട്ടുള്ള കുമ്പളം നാട്ടുകാരുടെ സുഖദുഃഖങ്ങളിൽ പങ്കുചേന്നു് അവരുടെ പ്രിയങ്കരനായ നേതാ

വായിട്ടാണ് എന്നും ജീവിച്ചിട്ടുള്ളത്. അറസ്ററും ജയിൽവാസവും പലതവണ അദ്ദേഹമനുഭവിച്ചു. സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം കെ. പി. സി. സി. പ്രസിഡന്റസ്ഥാനവും അദ്ദേഹം വഹിച്ചിട്ടുണ്ട്. പിന്നീട്ട കോൺഗ്രസ്സ് വിട്ടുപോയ അദ്ദേഹം ഇന്നു കക്ഷിരഹിതനാണെങ്കിലും സമാരാദ്ധ്യനായ ഒരു നേതാവാണ്. സ്വാതന്ത്ര്യസമരത്തിലദ്ദേഹം വഹിച്ച ധീരമായ പങ്ക് എക്കാലവും സ്മരിക്കപ്പെടും.

## എ. നാരായണപിള്ള

സ്റ്റേററ്കോൺഗ്രസ്സിന്റെ ഉത്ഭവത്തിനു തന്നെ കാരണഭൂതനെന്നു വിശേഷിപ്പിക്കാവുന്ന എ. നാരായണപിള്ള ആലുവയിലെ ഒരു നായർതറവാട്ടിലാണു ജനിച്ചത്. തിരുവനന്തപുരത്ത് അഭിഭാഷകനായി പ്രാക്ടീസ് ആരംഭിച്ചശേഷം പുരോഗമനപ്രവർത്തനങ്ങളുമായി സഹകരിച്ച് പൊതുക്കാര്യപ്രവർത്തനങ്ങളിൽ വ്യാപൃതനായ അദ്ദേഹം സ്വാതന്ത്ര്യത്തിനും ഉത്തരവാദഭരണത്തിനും വേണ്ടി എന്നും നിലകൊണ്ടിട്ടുണ്ട്. തിരുവിതാംകൂർ നിയമസഭയുടെ അദ്ധ്യക്ഷൻകൂടിയായിരുന്ന ദിവാൻ സർ സി. പി. രാമസ്വാമിഅയ്യരുടെ ചില നടപടികളെ വിമർശിച്ചുകൊണ്ട് ഒരു ലേഖനപരമ്പര എഴുതിയതിന് ഗവമ്മേൻറ് അദ്ദേഹത്തെ പ്രോസിക്യൂട്ടു ചെയ്തു, ഈ കേസിനെ ഒരു രാഷ്ട്രീയപ്രശ്നമാക്കി മാററാൻ ഈ. വി. കൃഷ്ണപിള്ള തുടങ്ങിയവർ പരിശ്രമിച്ചു് കേസുനടത്തിപ്പിനു സഹായം നല്കിയതും നാരായണപിള്ളയുടെ കേസു വാദിക്കാൻവന്ന കെ. എഫ്. നരിമാനെ കോടതിയിൽ ഹാജരാകാൻ ഗവമ്മേൻറ് അനുവദിക്കാതിരുന്നതും ഒടുവിൽ കേസു വിചാരണനടത്തി കോടതി നാരായണപിള്ളയെ ശിക്ഷിച്ചതും അക്കാലത്തു വളരെ ഒച്ചപ്പാടുണ്ടാക്കിയിട്ടുണ്ട്. എ. നാരായണപിള്ളയുടെ സഹോദരനായ എ. ശങ്കരപ്പിള്ളയും സ്റ്റേററ്കോൺഗ്രസ്സിന്റെ സമരത്തിൽ സജീവമായി പങ്കുവഹിച്ചിട്ടുണ്ട്.

## കെ. പി. നീലകണ്ഠപ്പിള്ള

സ്റ്റേററ് കോൺഗ്രസ്സ് ഉടലെടുക്കുംമുമ്പുതന്നെ നിയമസഭാംഗമായി പൊതുക്കാര്യങ്ങളിലേർപ്പെട്ടിരുന്ന ഒരഭിഭാഷകനായിരുന്നു കെ. പി. നീലകണ്ഠപ്പിള്ള. സ്റ്റേററ് കോൺഗ്രസ്സിന്റെ ആരംഭംമുതല്ക്കേ അതിന്റെ നേതാവായ അദ്ദേഹം അതിന്റെ സെക്രട്ടറിസ്ഥാനവും വഹിച്ചിട്ടുണ്ട്. പൊതുനിരത്തിൽവെച്ച് ഗുണ്ടകളുടെ മർദ്ദനവും, അറസ്ററും ജയിൽവാസവും മററു കഷ്ടപ്പാടുകളുമെല്ലാം സഹിക്കേണ്ടിവന്നിട്ടുള്ള ഒരു സമരഭടനായിരുന്ന നീലകണ്ഠപ്പിള്ള സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം കുറച്ചുനാൾ കോൺഗ്രസ് വിട്ടു പി. എസ്. പി.യിൽ ചേരുകയും തിരു–കൊച്ചി നിയമസഭാ സ്പീക്കറായിത്തീരുകയും ചെയ്തുവെങ്കിലും പിന്നീട്ട കോൺഗ്രസ്സ്സംഘടനയിൽ മടങ്ങിവരുകയും ഉത്തരവാദപ്പെട്ട പല സ്ഥാനങ്ങളും വഹിക്കുകയും ചെയ്തിട്ടുണ്ട്. ഋജുബുദ്ധിയും നിഷ്പക്ഷചിത്തനും നിർഭയനുമായ നീലകണ്ഠപ്പിള്ളയ്ക്കു സ്വാതന്ത്ര്യസമരത്തിലുള്ള പങ്കു വളരെ മികച്ചതാണ്.

## എൻ. ശ്രീകണ്ഠൻനായർ

അമ്പലപ്പുഴ സ്വദേശിയായ എൻ. ശ്രീകണ്ഠൻനായർ ആവേശപൂർവ്വം സ്വാതന്ത്ര്യസമരത്തിലെടുത്തുചാടിയൊരു ധീരയുവാവാണ്. ഗവമ്മേൻറുസർവീസിലായിരുന്ന മാതാപിതാക്കളുടെ ഏകപുത്രനായ ഇദ്ദേഹം എം.എ. ബിരുദം നേടിയതുമുതല്ക്ക് ഇന്നുവരെ സജീവ രാഷ്ട്രീയരംഗത്തു പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന തീവ്രവാദിയായൊരു ഇടതുപക്ഷചിന്താഗതിക്കാരനുമാണ്. തിരുവിതാംകൂറിലെ യുവജനങ്ങളുടെ അനിഷേധ്യനേതാവായി ഉയന്ന ശ്രീകണ്ഠൻനായർ തിരുവിതാംകൂർ യൂത്ത്ലീഗ്, തിരുവിതാംകൂർ സ്റ്റേററ്കോൺഗ്രസ് എന്നിവയുടെ നേതൃത്വംവഹിച്ച് ഉത്തരവാദഭരണപ്രക്ഷോഭണത്തിൽ നിർണ്ണായകമായൊരു പങ്കുവഹിച്ചു. അറസ്ററും, ജയിൽവാസവും, ഒളിവിലുള്ള ജീവിതവും മററു ക്ലേശങ്ങളും ധാരാളമായി അനുഭവിച്ചിട്ടുണ്ട്. രോഗഗ്രസ്തയായിക്കിടന്ന സ്വമാതാവിന്റെ അന്ത്യനിമിഷത്തിൽ അവരെ കാണുവാൻപോലും ജയിലിൽക്കിടന്ന ശ്രീകണ്ഠൻനായക്കു ഗവമ്മേൻറ് അനുമതി നല്കുകയുണ്ടായില്ല. സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം കോൺഗ്രസ്സ് വിട്ടുപോയ അദ്ദേഹം ഇന്ന് ആർ. എസ്. പി.യുടെ നേതാവും പാർലമെൻറംഗവും ജനപ്രീതിയാർജ്ജിച്ചൊരു തൊഴിലാളിനേതാവുമാണ്. സ്റ്റേറ്റ് കോൺഗ്രസ്സിന്റെ സമുന്നതനേതാക്കളിലൊരാളായിരുന്ന കെ. കെ. കുഞ്ചുപിള്ളയുടെ ജാമാതാവായ ശ്രീകണ്ഠൻനായർ ജീവിതം മുഴുവൻ രാജ്യസേവനത്തിനർപ്പിച്ചൊരു സ്വാതന്ത്ര്യസമരഭടനാണ്.

## എം. എൻ. ഗോവിന്ദൻനായർ

ഇന്ന് ഇന്ത്യൻ കമ്മ്യൂണിസ്ററുപാർട്ടിയുടെ ഉന്നതനേതാക്കളിലൊരാളും രാജ്യസ

ഭാംഗവുമായ എം. എൻ. ഗോവിന്ദൻനായർ പന്തളത്തെ ഒരു കുലീനകുടുംബത്തിലെ അംഗമാണ്. വിദ്യാഭ്യാസാനന്തരം രാഷ്ട്രീയരംഗത്തേക്കു കടന്നുവന്ന സമർത്ഥനായ ഈ യുവാവ് പ്രവർത്തനശേഷിയും സംഘടനാസാമർത്ഥ്യവും നയതന്ത്രജ്ഞതയുംകൊണ്ട് വളരെ വേഗമാണ് നേതൃത്വത്തിലേക്കുയന്നതു്. സ്റ്റേറ്റ്കോൺഗ്രസ്സിലെ യുവവിഭാഗത്തിന്റെ നായകത്വം വഹിച്ച ഗോവിന്ദൻനായർ സമരത്തിൽ പങ്കെടുത്തു നിരവധി ക്ലേശങ്ങൾ സഹിച്ചിട്ടുണ്ട്. ഒളിജീവിതവും അറസ്ററും ജയിൽവാസവും ജയിൽചാട്ടവും എല്ലാം അദ്ദേഹത്തിന്റെ ജീവിതത്തെ വർണ്ണശബളമാക്കിയിരിക്കുന്നു.

മുകളിൽ പരാമർശിക്കപ്പെട്ടവർക്കു പുറമെ സ്റ്റേററ്കോൺഗ്രസ്സിന്റെ പ്രധാന പ്രവർത്തകന്മാരായിരുന്ന കെ. ആർ. ഇലങ്കത്ത്, ജീ. പി. നീലകണ്ഠപ്പിള്ള, ജി. രാമചന്ദ്രൻ, ആർ. ഗോപാലപിള്ള, ജി. ചന്ദ്രശേഖരപിള്ള, കെ. എ. ഗംഗാധരമേനോൻ, കെ. കെ. കുഞ്ചുപിള്ള, എൻ. നാരായണക്കുറുപ്പ്, എൻ. കെ. കൃഷ്ണപിള്ള, ആർ. വാസുദേവൻപിള്ള, എൻ. എസ്. കൃഷ്ണപിള്ള, നെയ്യാററിൻകര ടി. കെ. നാരായണപിള്ള, പാങ്ങവത്തു ശങ്കരപ്പിള്ള, ടി. എസ്. മാധവൻപിള്ള, ബാലരാമപുരം ജി. രാമൻപിള്ള, എ. കെ. പാച്ചുപിള്ള, പറവൂർ ടി. കെ. നാരായണപിള്ള, പൊന്നറ ശ്രീധർ, എൻ. പി. കുരുക്കൾ, തൈക്കാട്ട ഭാസ്കർ, ജി. കൃഷ്ണപിള്ള, കെ. രാമകൃഷ്ണപിള്ള, സി. നാരായണപിള്ള, ആർ. ശങ്കരനാരായണൻതമ്പി, എം. എൻ. പരമേശ്വരൻപിള്ള, മടവൂർ നീലകണ്ഠപ്പിള്ള, കളത്തിൽ വേലായുധൻനായർ, കെ. കെ. ചെല്ലപ്പൻപിള്ള, കണ്ണന്തോടത്തു ജനാർദ്ദനൻനായർ, ഉള്ളൂർ ഗോപി തുടങ്ങിയ അനേകം നായർസമുദായാംഗങ്ങളുണ്ട്. കട്ടത്ത മർദ്ദനങ്ങളും, സാമ്പത്തികനഷ്ടങ്ങളും അപമതികളും സഹിച്ചുകൊണ്ടായിരുന്നു ഇവരിൽ മിക്കവരുംതന്നെ സമരത്തിൽ അടിപതറാതെ നിന്നതു്.

കൊച്ചിരാജ്യത്തു് ഈ നൂററാണ്ടിലെ അഞ്ചാംദശകത്തിൽ ഉത്തരവാദഭരണത്തിനു വേണ്ടിയുള്ള സമരങ്ങളിലും ഇന്ത്യൻ നാഷനൽകോൺഗ്രസ്സിന്റെ സമരങ്ങളിലും മുന്നിട്ടു നിന്നു പ്രവർത്തിച്ച് നിരവധി യാതനകളനുഭവിച്ച രാഷ്ട്രീയപ്രവർത്തകരേയും ഇവിടെ അനുസ്മരിക്കേണ്ടതുണ്ട്. പനമ്പിള്ളി ഗോവിന്ദമേനോൻ, പുത്തൂർ അച്യുതമേനോൻ, സി. അച്ചുതമേനോൻ, എം. കെ. മേനോൻ, സി. കുട്ടൻനായർ, വി. കെ. അച്ചുതമേനോൻ, ടി. പരമേശ്വരമേനോൻ, കെ. കരുണാകരൻ, ആർ. എം. മനയ്ക്കലാത്ത്, ഇ. ഗോപാലകൃഷ്ണമേനോൻ, ചൊവ്വര പരമേശ്വരൻ, യു. എസ്. മേനോൻ, കെ. ഗംഗാധരമേനോൻ, പി. നാരായണമേനോൻ, എൻ. രാമൻകുട്ടി അച്ചൻ എന്നിങ്ങനെ അനേകം പേരുകൾ എടുത്തുപറയാവുന്നതായിട്ടുണ്ട്.

ചരിത്രപ്രഖ്യാതമായ 1942 ആഗസ്റ്റിലെ ക്വിററ് ഇന്ത്യാസമരം ആസേതുഹിമാലയം ആഞ്ഞടിച്ചപ്പോൾ കേരളവും അതിൽനിന്നും ഒഴിഞ്ഞുനിന്നില്ല. ഐതിഹാസികമായ ആ സമരത്തിൽ പങ്കെടുത്തു മർദ്ദനവും ജയിൽവാസവുമനുഭവിച്ച അനേകം ദേശാഭിമാനികളുണ്ട്. ആഗസ്റ്റ് സമരത്തിൽ കേരളത്തിൽനിന്നും അറസ്ററുചെയ്യപ്പെട്ട് വിവിധജയിലുകളിൽ അടയ്ക്കപ്പെട്ടിരുന്ന ഇരുനൂറോളം രാഷ്ട്രീയതടവുകാരിൽ പകുതിയിലധികവും നായർസമുദായത്തിൽപ്പെട്ടവരായിരുന്നു എന്നതു് അഭിമാനാർഹമായ ഒരു വസ്തുതയാണ്.

## കീഴരിയൂർ ബോംബുകേസ്

ആഗസ്റ്റ്സമരക്കാലത്തുണ്ടായ പ്രക്ഷോഭജനകമായൊരു സംഭവമായിരുന്നു കീഴരിയൂർ ബോംബുകേസ്. മലബാറിലെങ്ങും ഗവണ്മെൻറുകെട്ടിടങ്ങളും റെയിൽവേ പാലങ്ങളും മററും തകർക്കാനുള്ള ഉദ്ദേശത്തോടെ കീഴരിയൂർവെച്ച് ഗൂഢാലോചനനടത്തുകയും ബോംബുണ്ടാക്കുകയും ചെയ്തു എന്നതായിരുന്നു ഈ കേസ്സിലെ ചാർജ്ജ്. ഈ കേസിൽ ഒന്നാം പ്രതിയായിരുന്നതു് സുപ്രസിദ്ധ സോഷ്യലിസ്റ്റ് നേതാവും ആഗസ്റ്റ്സമരത്തിനു നേതൃത്വം നല്കാൻ കേരളത്തിലേക്കു നിയോഗിക്കപ്പെട്ടയാളുമായ ഡോ: കെ. ബി. മേനോൻ ആയിരുന്നു. മററു മുപ്പത്തിയൊന്നു പ്രതികളുടെ കൂട്ടത്തിൽ കെ. ശങ്കരൻനായർ, എൻ. എ. കൃഷ്ണൻനായർ, ഒ. രാഘവൻനായർ, വി. എ. കേശവൻനായർ, ഇ. വാസുദേവൻനായർ, കെ. നാരായണൻനായർ, വള്ളീൽ ശങ്കരമേനോൻ, അച്ചുതൻവൈദ്യർ, കെ. ഗോപാലൻ, വേക്കോട്ട രാഘവക്കുറുപ്പ്, കെ. കുഞ്ഞിരാമക്കിടാവ് (കെ. കേളപ്പന്റെ പുത്രൻ) എന്നിവരും ഉൾപ്പെട്ടിരുന്നു. ഇതിൽ കുഞ്ഞിരാമക്കിടാവിനെ ഗവണ്മെൻറിനു പിടിക്കുവാൻ കഴിഞ്ഞില്ല. വളരെയധികം ഒച്ചപ്പാടുണ്ടാക്കിയ ഈ കേസിൽ സെഷൻസ് കോട

തി 12 പ്രതികൾക്കു് 7 കൊല്ലവും ഒരാൾക്കു് 10 കൊല്ലവും കഠിനതടവുശിക്ഷ വിധിച്ചു. മററുള്ളവരെ വിട്ടയയ്ക്കാനും ഉത്തരവിട്ടു. എന്നാൽ സെഷൻസ് കോടതി വിധിയിന്മേൽ സമപ്പിച്ച അപ്പീലിൽ ഡോ: കെ. ബി. മേനോൻ, എൻ. എ. കൃഷ്ണൻനായർ, വി. എ. കേശവൻനായർ, കെ. ശങ്കരൻനായർ എന്നിങ്ങനെ ഒന്നുമുതൽ നാലുവരെയുള്ള പ്രതികൾക്കു് ഹൈക്കോടതി 10 വർഷംവീതം കഠിന തടവുശിക്ഷ വിധിക്കയും മററുള്ളവരെ സംബന്ധിച്ചു കീഴ്ക്കോടതിശിക്ഷ ശരിവയ്ക്കുകയുമാണുണ്ടായതു്. ഇങ്ങനെ ശിക്ഷിക്കപ്പെട്ടു് കൽതുറുങ്കിലടയ്ക്കപ്പെട്ട ഡോ. മേനോനും സുഹൃത്തുക്കളും സ്വാതന്ത്ര്യപ്രാപ്തിക്കു ശേഷമാണ പുറത്തുവന്നതു്. ആഗസ്റ്റ് സമരക്കാലത്തു് പാലക്കാട്ടുകോളേജിൽനിന്നു് അറസ്ററു ചെയ്യപ്പെട്ടു് വെല്ലൂർ ജയിലിലടയ്ക്കപ്പെട്ടിരുന്ന വിദ്യാത്ഥിനേതാവായ കെ. കുമാരൻ അർദ്ധരാത്രി ജയിലിൽനിന്നു ചാടിപ്പോയതും വളരെ ദിവസങ്ങൾക്കുശേഷം അദ്ദേഹത്തെ മദ്രാസിൽനിന്നും അറസ്ററുചെയ്തു ജയിലിൽ കൊണ്ടുവന്നു് ചങ്ങലകൊണ്ടു പൂട്ടിയിട്ടകയും മർദ്ദിക്കയും ചെയ്തതും അവിസ്മരണീയ മായ സംഭവങ്ങളായിരുന്നു. 1942 ആഗസ്റ്റ്മാസത്തിൽതന്നെ ജീവൻ പണയപ്പെടുത്തിക്കൊണ്ടു് കൊച്ചിസെക്രട്ടറിയേററിനു മുകളിൽ ത്രിവണ്ണപതാക ഉയത്തിയ വിദ്യാത്ഥി നേതാവായ പി. രാമചന്ദ്രമേനോനും, തിരുവനന്തപുരം സെക്രട്ടറിയേററിനു മുകളിൽ ത്രിവണ്ണപതാക ഉയത്തിയ ഉള്ളൂർ ഗോപിയും അസാമാന്യമായ ധീരതയാണു് പ്രകടമാക്കിയതു്.

ഇന്ത്യയിലെ 'ക്വിററ്ഇന്ത്യാ സമര'ക്കാലത്തു് എൻ. രാഘവൻെറ നേതൃത്വത്തിൽ പെനാംഗിൽ പ്രവത്തിച്ചിരുന്ന 'സ്വരാജ് ഇൻസ്റ്റിട്യൂട്ട്' ഏതാനും ഇന്ത്യൻ യുവാക്കൾക്കു പരിശീലനം നല്കി, അവരെ രഹസ്യമായി മുങ്ങിക്കപ്പലുകൾവഴി ഇന്ത്യയിലേക്കയയ്ക്കുകയുണ്ടായി; കരമാഗ്ഗവും ചിലരെ അയച്ചു. ഇങ്ങനെ 1942 സെപ്തംബർ-ഒക്ടോബർ കാലത്തു് നാലു സംഘങ്ങളായി ഇന്ത്യയിൽ വന്നെത്തിയ 21 പേർ താമസിയാതെ തടവിലാക്കപ്പെട്ടു രഹസ്യവിചാരണയ്ക്കുശേഷം, ഇവരിൽ മാപ്പുസാക്ഷിയായി മാറിയ ഒരാൾ (ബാലകൃഷ്ണൻനായർ) ഒഴികെ ബാക്കിയുള്ളവരിൽ ആറു പേരെ തൂക്കിക്കൊല്ലുകയാണുണ്ടായതു്. ഇങ്ങനെ തൂക്കിക്കൊല്ലപ്പെട്ടവരിൽ അനന്തൻനായർ (തിരുവനന്തപുരം), പി. ടി. കുമാരൻനായർ എന്നീ രണ്ടുപേർ ഉൾപ്പെടുന്നു. 1943 ആഗസ്റ്റ് 10-ാംതീയതി തൂക്കിലിട്ട അവസരത്തിൽ വന്ദേമാതരഗാനം പാടിക്കൊണ്ടും 'സാമ്രാജ്യത്വം നശിക്കട്ടെ' എന്നു വിളിച്ചുപറഞ്ഞുകൊണ്ടുമാണവർ മരണത്തെ ആശ്ലേഷിച്ചതു്.

ദിവാൻ സർ സി. പി. രാമസ്വാമി അയ്യരുടെ ഭരണത്തിനെതിരേ തിരുവിതാംകൂർ സ്റ്റേററ്കോൺഗ്രസ് നടത്തിയ അന്തിമ സമരത്തിൽ എൻ. എസ്സ്. എസ്സ്. പ്രസിഡൻറുസ്ഥാനം രാജിവെച്ചുകൊണ്ടു് മന്നത്തു പത്മനാഭൻ പങ്കെടുത്തു് ജയിൽവാസം വരിച്ചതും, വളരെയധികം നായർസമുദായാംഗങ്ങൾ പൂവ്വാധികം ആവേശപൂവ്വം ഈ സമരത്തിൽ പങ്കെടുത്തതും, 1959-ൽ കമ്മ്യൂണിസ്ററുഭരണത്തിനെതിരേ നടന്ന വിമോചനസമരത്തിനു് മന്നം നേതൃത്വം നല്കിയതും മററും ആധുനികകാലസംഭവങ്ങളാകയാൽ ഇവിടെ വിസ്തരിക്കേണ്ട ആവശ്യമില്ല.

ഇന്ത്യയിലൊട്ടുക്കു് സ്വാതന്ത്ര്യസമരം നടന്നുകൊണ്ടിരുന്ന അവസരത്തിൽ കേരളത്തിനു പുറത്തും ഇന്ത്യയ്ക്കു വെളിയിലും ഇന്ത്യൻ സ്വാതന്ത്ര്യത്തിനുവേണ്ടി പരിശ്രമിച്ച ചിലരെയും നാം അനുസ്മരിക്കേണ്ടതുണ്ടു്. മലയയിൽ ഇൻഡ്യൻ ഇൻഡിപെൻഡൻസ് ലീഗിൻെറ നേതാക്കളും ആസാദ്ഹിന്ദ്ഗവമ്മേൻറിൽ മന്ത്രിമാരുമായിരുന്ന കെ. പി. കേശവമേനോനും, എൻ. രാഘവനും; ആസാദ് ഹിന്ദ് ഗവമ്മേൻറിൻെറ പ്രസിദ്ധീകരണ ഡയറക്ടരായിരുന്ന എം. ശിവറാം; യൂറോപ്പിൽ ഇന്ത്യൻ സ്വാതന്ത്ര്യപരിശ്രമങ്ങളിൽ ഏപ്പെട്ടിരുന്ന ഡോ. ചെമ്പകരാമൻപിള്ളയും, ഏ. സി. എൻ. നമ്പ്യാരും; സുഭാസ് ചന്ദ്രബോസിൻെറ വലംകൈയായി ദക്ഷിണപൂവ്വേഷ്യയിൽ പ്രവത്തിച്ചിരുന്ന എ. എം. നായർ; ബ്രിട്ടനിൽ താമസിച്ചുകൊണ്ടു് 'സിംഹത്തെ അതിൻെറ ഗുഹയിൽവെച്ചുതന്നെ നേരിട്ട' വി. കെ. കൃഷ്ണമേനോൻ, ഐ. എൻ. ഏ.യിലെ ഝാൻസിറാണി റെജിമെൻറിൻെറ നേതൃത്വം വഹിച്ച കേണൽ ലക്ഷ്മി; കേരളത്തിനു വെളിയിൽ ഇന്ത്യയ്ക്കകത്തുതന്നെ സ്വാതന്ത്ര്യസമരങ്ങളിൽ മുഴുകിയിരുന്ന ഡോ. കെ. ബി. മേനോൻ, കെ. കെ. മേനോൻ, ജി. രാമചന്ദ്രൻ, സി. കൃഷ്ണൻനായർ, അമ്മു സ്വാമിനാഥൻ, പി. എം. ധാർ തുടങ്ങിയ ധീരദേശാഭിമാനികളെക്കുറിച്ചും നായർസമുദായത്തിനു് ന്യായമായും അഭിമാനംകൊള്ളാവുന്നതാണു്.

—വെട്ടുന്ന കെ. എൻ. നായർ

# ഇരുളടഞ്ഞ മൂന്നു മാസങ്ങൾ

## എം. പി. മന്മഥൻ

നായർ സർവ്വീസ് സൊസൈററിയുടെ ചരിത്രത്തിലെ ഇരുട്ടുനിറഞ്ഞ മൂന്നു മാസങ്ങളുടെ സ്മരണകൾ ഒരിക്കലും മായാതെ എന്റെ മനസ്സിലുണ്ട്. സൊസൈററിയുടെ ഭാവിതന്നെ ത്രാസിൽ തൂങ്ങിനിന്നിരുന്ന ആ കാലം ഈ രാജ്യത്തിന്റെ ഭാവിയെത്തന്നെയും അനിശ്ചിതത്വത്തിലേക്ക് തള്ളിനീക്കുന്നതായിരുന്നു. നാടിനെ നശിപ്പിക്കാൻപോന്ന ആപത്തുകൾ അലയടിച്ച് ജീവിതം സർവ്വത്ര ഉരുകിത്തിളച്ചുമറിഞ്ഞ ആ മൂന്നു മാസങ്ങളിലെ ഭീകരമായ ഇരുട്ടിൽ ഊളിയിട്ടും വെളിച്ചത്തിനുവേണ്ടി നിരന്തരം പ്രാർത്ഥിച്ചും മുഴുവൻസമയവും സഞ്ചരിക്കുകയും പ്രവർത്തിക്കുകയും ചെയ്തിരുന്ന ഒരാളെന്നനിലയിൽ എനിക്കുള്ള ഓർമ്മകളാണു് ഇവിടെ കുറിക്കുന്നതു്.

### ഇരുട്ടിനുമുമ്പ്

1945 ആഗസ്റ്റ് 17 സർവ്വീസ് സൊസൈറ്റിയുടെ ചരിത്രത്തിൽ ഒരു പുതിയ അദ്ധ്യായമാരംഭിച്ച ദിവസമായിരുന്നു. സൊസൈറ്റിയുടെ ആരംഭംതൊട്ട് അന്നോളം അതിന്റെ ജനറൽ സെക്രട്ടറിയായിരുന്ന മന്നത്തു പത്മനാഭൻ സ്ഥാനമൊഴിയുകയും വി. ഗംഗാധരൻ ജനറൽ സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെടുകയും ചെയ്തതു് അന്നാണ്. ആ എൻ. എസ്സ്. എസ്സ്. പൊതുയോഗംതന്നെ മന്നത്തു പത്മനാഭനെ എൻ. എസ്സ്. എസ്സ്. പ്രസിഡണ്ടായും തെരഞ്ഞെടുത്തു. അങ്ങനെ മന്നത്തു പത്മനാഭൻ പ്രസിഡണ്ടും വി. ഗംഗാധരൻ ജനറൽ സെക്രട്ടറിയുമായി ആരംഭിച്ച സൊസൈററിയുടെ പ്രവർത്തനം കഷ്ടിച്ച് രണ്ടുവർഷക്കാലമേ ഉണ്ടായിരുന്നുള്ളു; എങ്കിലും, സൊസൈററിയുടെ ചരിത്രത്തിൽ അതിനുമുമ്പു കണ്ടിട്ടില്ലാത്ത പല പുതുമകളും ഉള്ളതായിരുന്നു. പല പുതിയ ആശയങ്ങളും അവയെ അടിസ്ഥാനമാക്കിയുള്ള പരിഷ്കരണോദ്യമങ്ങളും സൊസൈററിയുടെ പ്രവൃത്തിമണ്ഡലത്തിൽ പുതുതായി മുളച്ചുപൊന്തി. രാജ്യത്തിന്റെ ശ്രദ്ധയെ അല്പകാലംകൊണ്ട് അവ ആകർഷിക്കുകയും ചെയ്തു. ഞാൻ ഈ രണ്ടു വർഷങ്ങളിൽ ആദ്യവർഷം എൻ. എസ്സ്. എസ്സ്. ഹെഡ്ഡാഫീസ്മാനേജരും പിന്നത്തെ വർഷം എൻ. എസ്സ്. എസ്സ്. രജിസ്ട്രാരുമായി സൊസൈററിയിൽ ചുമതലകൾ വഹിക്കയായിരുന്നു.

ഈ കാലഘട്ടത്തിൽ പ്രാബല്യത്തിലിരുന്ന മുഖ്യാശയം രാഷ്ട്രീയകാര്യങ്ങളിൽനിന്നു സർവ്വീസ് സൊസൈററി പിന്മാറണമെന്നുള്ളതായിരുന്നു. 1942 മുതൽതന്നെ ഈ അഭിപ്രായം പ്രചാരത്തിൽവന്നു. രാഷ്ട്രീയമായ അഭിപ്രായങ്ങൾ വിവിധങ്ങളും പരസ്പരവിരുദ്ധങ്ങളുമായിരിക്കുന്ന ഒരു രാജ്യത്തു്, നായർ സമുദായത്തിലും ഇക്കാര്യത്തിൽ പല അഭിപ്രായഗതിക്കാരുണ്ടാവുക സ്വാഭാവികമാണ്. ഈവക അഭിപ്രായങ്ങൾ വച്ചുപുലർത്താൻ സമുദായാംഗങ്ങൾക്കുള്ള സ്വാതന്ത്ര്യം വകവച്ചുകൊടുക്കുകയും, സൊസൈറ്റി ഒരു സംഘടനയെന്നനിലയിൽ ഏതെങ്കിലും രാഷ്ട്രീയാഭിപ്രായം പുറപ്പെടുവിക്കുകയോ ആ അഭിപ്രായത്തിലേക്കു സമുദായാംഗങ്ങളെ ക്ഷണിക്കുകയോ ചെയ്യാതിരിക്കുകയും വേണമെന്നുള്ളതായിരുന്നു സൊസൈററിയുടെ രാഷ്ട്രീയപിന്മാററത്തിനുവേണ്ടി വാദിച്ചിരുന്നവരുടെ നിലപാട്. ഈ നിലപാടു ശരിയെന്നുള്ളവരും ശരിയല്ലെന്നുള്ളവരും സമുദായത്തിലുണ്ടായിരുന്നു. സൊസൈററി രാഷ്ട്രീയകാര്യം വെടിഞ്ഞാൽ അതിന്റെ നിലനില്പിനുതന്നെ അർത്ഥമില്ലെന്നും സമുദായത്തോടുള്ള കർത്തവ്യം സൊസൈററിക്കു പിന്നെ നിറവേററാൻ കെല്പില്ലാ

താകുമെന്നും സമുദായഘടനയെത്തന്നെ അതു തകക്കുമെന്നും മററുമായിരുന്നു എതിർവാദക്കാരുടെ നില. ഈ രണ്ടഭിപ്രായങ്ങളുമായുള്ള സംഘട്ടനം 1945–നുമുമ്പുണ്ടായ രണ്ടുമൂന്നു പൊതുയോഗങ്ങളിൽ മുഴങ്ങിക്കേട്ടിരുന്നു. സാമുദായികകാര്യങ്ങളിൽ പഴക്കമുള്ള പ്രായം ചെന്നവർ പലരും സൊസൈററിയുടെ രാഷ്ട്രീയപിന്മാററത്തെ എതിർത്തും ദേശീയവാദികളായ യുവജനങ്ങൾ അനുകൂലിച്ചുമാണു നിന്നിരുന്നതെന്നു പറഞ്ഞാൽ വലിയ തെററുണ്ടായിരിക്കയില്ല. ദേശീയവാദികളുടെ ശബ്ദമെന്നനിലയിൽ കളത്തിൽ വേലായുധൻനായരാണ് ഈ കാലഘട്ടത്തിൽ പൊതുയോഗങ്ങളിൽ ഒച്ചപ്പാടുണ്ടാക്കിയിരുന്നതു്. ഒരു കോൺഗ്രസ്സ് പ്രവത്തകനായ വേലായുധൻനായക്ക്, തെരഞ്ഞെടുപ്പുകളിൽ സാമുദായികാടിസ്ഥാനത്തിൽ സ്ഥാനാത്ഥികൾ വിജയിച്ചു് സ്റ്റേററുകോൺഗ്രസ്സിനെതിരായ ശക്തിയെന്ന നിലയിൽ പ്രവത്തിക്കുന്നതു് കോൺഗ്രസ്സിനെ ദുർബ്ബലപ്പെടുത്തുന്നു എന്ന വിചാരം നന്നേയുണ്ടായിരുന്നു.

സവ്വീസ് സൊസൈററിയിലെ അംഗങ്ങൾക്കു് എത്ര ഗൗരവമുള്ള കാര്യത്തിൽ അഭിപ്രായാന്തരമുണ്ടായാലും വെറുമൊരു ഭൂരിപക്ഷാന്വേഷണംകൊണ്ടു് കാര്യം വേഗം തീരുമാനിച്ചെടുക്കുന്ന സമ്പ്രദായം അന്നുമില്ലായിരുന്നു. ഏതഭിപ്രായക്കാരും മന്നത്തു പത്മനാഭൻെറ അഭിപ്രായമെന്തെന്നു് അന്വേഷിക്കാതിരിക്കയില്ല. സവ്വീസ് സൊസൈററിയുടെ നേതൃത്വത്തിൽ അദ്ദേഹം പ്രതിഷ്ഠിതനായിരിക്കുന്നതിൻെറ സൂക്ഷ്മസ്വഭാവവും ഇതാണ്. ഈ അഭിപ്രായാന്വേഷണം അദ്ദേഹത്തെ ഭയന്നിട്ടല്ല. അദ്ദേഹത്തിൻെറ അഭിപ്രായം സൊസൈററിയെ സംബന്ധിച്ചിടത്തോളം സവ്വാദരണീയമാണെന്നു് എല്ലാവരും ആത്മാർത്ഥമായി വിശ്വസിക്കുന്നു. മന്നത്തു പത്മനാഭൻ സൊസൈററിയുടെ രാഷ്ട്രീയപിന്മാററത്തെപ്പററി ആദ്യകാലങ്ങളിൽ അനുകൂലിച്ചൊന്നും പറഞ്ഞില്ല. അതു്, ഈ രാജ്യത്തെ ദേശീയതയ്ക്കെതിരായി സാമുദായികത്വത്തെ വിജയിപ്പിക്കാനുള്ള സ്വാത്ഥചിന്തകൊണ്ടായിരുന്നില്ല. അല്ലെന്നു പിൽക്കാലസംഭവങ്ങൾ വ്യക്തമായി തെളിയിച്ചു. ദേശീയവാദികളും ഉത്സാഹമതികളുമായ നായർയുവാക്കന്മാർ സൊസൈററിയുടെ കൈകാര്യകർത്തൃത്വരംഗത്തു് ധാരാളം വരണമെന്നു് അദ്ദേഹം ആഗ്രഹിക്കുകയും ചെയ്തിരുന്നു. സൊസൈററി രാഷ്ട്രീയരംഗത്തുനിന്നു പിന്മാറിയാൽ ആപത്തുവരുമെന്നു് അദ്ദേഹം അന്ധമായി വിചാരിച്ചിരുന്നുമില്ല. കാലാവലോകനം കാര്യസാധ്യതിനു സവ്വപ്രധാനമാണെന്നു് ബുദ്ധിപൂവ്വം വിചാരിച്ചിട്ടാവാം അദ്ദേഹം ഇക്കാര്യത്തിൽ ആദ്യമൊക്കെ നിശ്ശബ്ദനായിരുന്നതു്.

1945 ആഗസ്റ്റിലെ എൻ. എസ്സ്. എസ്സ്. പൊതുയോഗത്തിൽ അദ്ദേഹം പ്രസിഡണ്ടായതും അന്നോളം അദ്ദേഹം വഹിച്ചിരുന്ന ജനറൽസെക്രട്ടറിസ്ഥാനത്തു് ഒരു തനി ദേശീയവാദിയായ വി. ഗംഗാധരൻ ഉപവിഷ്ടനായതും മേൽവിവരിച്ച രാഷ്ട്രീയചിന്താകലുഷമായ അന്തരീക്ഷത്തിൽ ഒരു വലിയ സംഭവമായിരുന്നു. വാസ്തവത്തിൽ, സൊസൈറ്റി രാഷ്ട്രീയമുപേക്ഷിക്കണമെന്ന അഭിപ്രായഗതിക്കു കൂടുതൽ പ്രചാരം സിദ്ധിക്കയാണ് അന്നുമുതൽ ചെയ്തതു്. ഞാനും വി. ഗംഗാധരനുമൊന്നിച്ചു് തിരുവിതാംകൂറിലെ മിക്ക താലൂക്കുകളിലും 1945, '46 ഈ വർഷങ്ങളിൽ നിരന്തരം സഞ്ചരിക്കുകയും, സവ്വീസ് സൊസൈററിയുടെ കരയോഗങ്ങൾ രാഷ്ട്രീയപ്രവത്തനത്തെക്കാൾ കൂടുതലായി രചനാത്മകപ്രവത്തനങ്ങളിലേർപ്പെട്ടു് വിവിധസമുദായങ്ങളുൾപ്പെട്ട അതാതു ഗ്രാമങ്ങളെ സേവിക്കുന്ന വഴിയിലേക്കു തിരിയേണ്ട ആവശ്യത്തിൻെറ നേക്കു ജനശ്രദ്ധയെ ആകർഷിക്കുകയുമുണ്ടായിട്ടുണ്ടു്. ഗാന്ധിജിയുടെ ഗ്രാമസ്വരാജ് എന്ന ആശയത്തിനു ഞങ്ങൾ ശക്തിയായ പ്രചാരം നല്കി. ഒരു ഗ്രാമത്തിലെ ജനങ്ങൾ പല സമുദായക്കാരായി തിരിഞ്ഞുനിന്നു് പരസ്പരം അവിശ്വസിച്ചും ശങ്കിച്ചും അകന്നും വത്തിക്കുന്നതിൻെറ ആപത്തും അത്ഥശൂന്യതയും ഏതു പാമരനെയും ബോധ്യപ്പെടുത്താൻ ഞങ്ങൾക്കു പ്രയാസമുണ്ടായില്ല.

സൊസൈററി രാഷ്ട്രീയമുപേക്ഷിക്കണമെന്ന അഭിപ്രായഗതി ഞങ്ങൾ അന്നു പ്രകടിപ്പിച്ചിട്ടുണ്ടു്. മന്നത്തു പത്മനാഭൻ അധ്യക്ഷനായിരുന്നിട്ടുള്ള സമ്മേളനങ്ങളിലും അദ്ദേഹത്തിൻെറ സാന്നിദ്ധ്യത്തിലും ഈ അഭിപ്രായം ഞങ്ങൾ പ്രകടിപ്പിച്ചപ്പോഴും, പ്രാധാന്യം നല്കി പരിഗണിക്കേണ്ട ഒന്നാണതെന്നുള്ള മട്ടിലേ അദ്ദേഹമതിനെ നിരൂപിച്ചിട്ടുള്ളൂ. സൊസൈററി രാഷ്ട്രീയത്തിൽനിന്നു പിന്മാറണമെന്ന വ്യക്തമായ അഭിപ്രായമുള്ള എനിക്കും ഗംഗാധരനും പ്രോത്സാഹകമായ ഒരു നിപാടേ അദ്ദേഹം സ്വീകരിച്ചുള്ളൂ.

1946–ലെ എൻ. എസ്സ്. എസ്സ്. ബഡ്ജററു സമ്മേളനം മന്നത്തുപത്മനാഭൻെറ അദ്ധ്യക്ഷതയിൽ കൂടി. ഇന്ത്യൻസ്വാതന്ത്ര്യസമരം

ആസേതുഹിമാചലം അലയടിച്ചുതകക്കുകയും ബ്രിട്ടീഷ്ശക്തിക്ക് ഇവിടെ നില്പക്കള്ളിയില്ലെന്നു സുഷ്ടമാവുകയും ചെയ്തിരുന്ന ആ സന്ദർഭത്തിലും തിരുവിതാംകൂറിലെ ദേശീയപ്രക്ഷോഭണം വേണ്ടത്ര ഊർജ്ജിതമായിരുന്നില്ല. തിരുവിതാംകൂറിലെ ദേശീയപ്രസ്ഥാനത്തിൻെറ പ്രാതിനിധ്യം വഹിച്ചിരുന്ന സ്റ്റേററുകാൺഗ്രസ്സിനു നേരിടേണ്ടിയിരുന്നതു ദിവാൻ സർ സി. പി. രാമസ്വാമി അയ്യരെയായിരുന്നു. സ്റ്റേററുകോൺഗ്രസ്സിന്റെ ആവിർഭാവത്തെത്തുടർന്ന് 1938–'39 വർഷങ്ങളിൽ സമാരംഭിച്ച ഉത്തരവാദഭരണപ്രക്ഷോഭണം സർ സി. പി.യുടെ ഗവമ്മെൻറു പരാജയപ്പെടുത്തുകയാണുണ്ടായതു്. സി. പി ഗവമ്മെൻറിന്റെ അന്നത്തെച്ചെയ്തികൾ പിന്നീടൊരു രാജ്യവ്യാപകമായ സമരം നല്ലവണ്ണം ആലോചിച്ചേ പാടുള്ളൂ എന്ന വിചാരം കോൺഗ്രസ് നേതാക്കളിൽ ഉണ്ടാക്കത്തക്ക അനുഭവങ്ങളോടുകൂടിയതായിരുന്നു. ഇക്കാരണത്താലാവാം അതിനുശേഷം 1946 ആയിട്ടും സി. പി.ഗവമ്മെൻറിനെ പരാജയപ്പെടുത്താൻ തക്കവിധം ഉഗ്രമായ മറെറാരു സമരം കോൺഗ്രസ് നടത്താതിരുന്നതു്. എങ്കിലും ഇന്ത്യയൊട്ടാകെയുള്ള സമരത്തോടൊത്തു് തിരുവിതാംകൂറിലെ ദേശീയസമരം വേണ്ടപോലെ മുന്നേറാതെ കഴിയുന്നതിൽ അസഹിഷ്ണക്കളായിരുന്നു എല്ലാവരും. ഈ അന്തരീക്ഷത്തിലാണ് 1946–ലെ എൻ. എസ്സ്. എസ്സ്. പൊതുയോഗം കൂടിയതു്. നായർസർവീസ്സൊസൈററി ഒരു സംഘടനയെന്ന നിലയിൽ രാഷ്ട്രീയകാര്യങ്ങളിൽനിന്നു പിന്മാറുന്നതായി പ്രഖ്യാപിക്കുന്ന ഒരു ഔദ്യോഗികപ്രമേയം പൊതുയോഗത്തിൽ ഹാജരാക്കപ്പെട്ടു. സവ്വസമ്മതപ്രകാരം അതു പാസ്സായി. മന്നത്തു പത്മനാഭൻ പ്രമേയത്തെ സ്വാഗതം ചെയ്തുകൊണ്ടു നടത്തിയ പ്രഭാഷണം എല്ലാ എതിർപ്പുകളെയും തട്ടിനീക്കി.

രാഷ്ട്രീയപ്രമേയം (ഇങ്ങനെയാണ് ആ പ്രമേയം പരക്കെ അറിയപ്പെട്ടിരുന്നതു്) പാസ്സാക്കിയതിനെത്തുടർന്ന് സാമുദായികരാഷ്ട്രീയം തുടച്ചുനീക്കപ്പെട്ടു. കോൺഗ്രസ്സിനു വർദ്ധമാനമായ പിന്തുണയും ശക്തിയും ലഭിച്ചു. സ്റ്റേററുകോൺഗ്രസ് സർ സി. പി.യുടെ ഗവമ്മെൻറിനെതിരേ ഒരു സമരത്തിനു തയ്യാറെടുത്തുതുടങ്ങി. എന്നാൽ അങ്ങനെയൊരു സമരത്തിൻെറ നേതൃത്വത്തിനു മന്നത്തുപത്മനാഭൻതന്നെ വേണമെന്നുള്ള ആഗ്രഹം പരക്കെയുണ്ടായിരുന്നു. കോൺഗ്രസ്സിൻെറ പ്രമുഖനേതാക്കളേക്കാൾ, ഇതു കൂടുതൽ ആഗ്രഹിച്ച മറെറാരാളെപ്പററി എടുത്തുപറയാനുണ്ടു്. മന്നത്തു പത്മനാഭനു കഴിയുന്നതു് മററുപലക്കും കഴികയില്ലെന്നു മനസ്സിലാക്കിയിരുന്ന സൂക്ഷ്മവേദിയായ അദ്ദേഹം ഇന്നു ജീവിച്ചിരിപ്പില്ല—കെ. എൻ. ശങ്കുണ്ണിപ്പിള്ള. ശങ്കുണ്ണിപ്പിള്ളയുടെ പ്രേരണ ഇക്കാര്യത്തിൽ ശക്തിമത്തായിരുന്നു. ഇത്ര ധീരവും വ്യക്തവുമായ അഭിപ്രായങ്ങളുള്ള ആളുകൾ ദുർല്ലഭമാണ്. വാക്കുപാലിക്കുന്നതിലുള്ള അദ്ദേഹത്തിന്റെ നിഷ്ടഷ് അതിലേറെ കട്ടിയാണ്. സവ്വോപരി, മന്നത്തു പത്മനാഭനോടുള്ള സ്നേഹാദരങ്ങളും. ശങ്കുണ്ണിപ്പിള്ളയുടെ ഉപദേശങ്ങൾക്കു മന്നത്തു പത്മനാഭൻ വളരെ വിലകല്പിച്ചുമിരുന്നു.

1947-ാംവർഷം പിറന്നു. ആ മധ്യവേനലവധിക്കാലത്തു് (മേടം അവസാനത്തിൽ) തൃശ്ശൂർവച്ചു് ഒരു ഐക്യകേരളസമ്മേളനം നടന്നു. ഇന്ത്യൻ ദേശീയ സ്വാതന്ത്ര്യസമരത്തിൽ കേരളത്തിലെ ജനങ്ങൾക്കു് ഒരുത്തേജനമായിരുന്നു ആ സമ്മേളനം. തിരുവിതാംകൂർ, കൊച്ചി, മലബാർ ഈ മൂന്നു പ്രദേശങ്ങളിലെയും സമുന്നതന്മാരായ ദേശീയനേതാക്കന്മാരുടെ നേതൃത്വത്തിലും സാന്നിദ്ധ്യത്തിലുമാണ് അതു നടന്നതു്. ദേശീയമായി നല്ലൊരാവേശം അതു പകന്നു നല്കിയെന്നു പറയാം.

സമ്മേളനത്തിൽ മന്നത്തുപത്മനാഭനും വി. ഗംഗാധരനും ഞാനും സംബന്ധിച്ചിരുന്നു. പ്രസംഗകരായിട്ടല്ല, ശ്രോതാക്കളായിട്ട്. മന്നത്തുപത്മനാഭനുമായി പലരും അവിടെ വച്ചു കാര്യാലോചനകൾ നടത്തുകയുണ്ടായി. എല്ലാം തിരുവിതാംകൂറിൽ ഉടനേ ആരംഭിക്കേണ്ട ദേശീയസമരത്തെപ്പററിയായിരുന്നു.

തൃശ്ശൂർനിന്നു മടങ്ങുംവഴി ഞങ്ങൾ ആലുവായിലിറങ്ങി പറവൂർ ടി. കെ. നാരായണപിള്ളയുടെ വസതിയിലേക്കു പോയി. അവിടെ രഹസ്യമായ ഒരു രാഷ്ട്രീയ കാര്യാലോചനായോഗം നടന്നു. തിരുവിതാംകൂറിലെ കോൺഗ്രസ് നേതാക്കളിൽ മുഖ്യന്മാരായവരെല്ലാം അതിൽ സംബന്ധിച്ചിരുന്നു. മലബാറിലെയും കൊച്ചിയിലെയും ചില എണ്ണപ്പെട്ട നേതാക്കളുമുണ്ടായിരുന്നു. സ്റ്റേററുകോൺഗ്രസ് അടിയന്തിരമായി എങ്ങനെ പ്രവത്തിയാരംഭിക്കണമെന്നതായിരുന്നു ചർച്ച. സർ സി. പി.യെപ്പോലെ ഭീകരനായ ഒരു ശത്രുവിനോടെതിരിടുന്ന കാര്യത്തിൽ ശങ്കാലുക്കളായിരുന്ന പല നേതാക്കളെയും ആവേശഭരിതരാക്കിക്കൊണ്ട്, ചർച്ചകളുടെ ഒടുവിൽ മന്നത്തു പത്മനാഭൻ പ്രസംഗിച്ചു. സർ സി. പി.യുടെ

ഗവമ്മെൻറിനെതിരായി സ്റ്റേററുകോൺഗ്രസ് ഒരു സമരം ഉടനേ പ്രഖ്യാപിക്കുകയും എല്ലാവരും ഒററക്കെട്ടായി നില്ക്കുകയും ചെയ്യുമെങ്കിൽ, താൻ സമരത്തിൽ മുൻകൈയെടുക്കാൻ തയ്യാറാണെന്ന് കരഘോഷങ്ങൾക്കിടയിൽ അദ്ദേഹം പ്രഖ്യാപിച്ചു. ഏതാനും ദിവസങ്ങൾക്കകം മുതുകുളത്തു ചേരുന്ന സ്റ്റേററു കോൺഗ്രസ് മഹാസമ്മേളനത്തിൽ പ്രസംഗിക്കാൻ ചെല്ലാമെന്നു സമ്മതിച്ച് അദ്ദേഹം ചങ്ങനാശ്ശേരിക്കു മടങ്ങി.

ഞാനും ഗംഗാധരനും സന്തോഷവും അഭിമാനവുംകൊണ്ടു മതിമറന്നാണ് ചങ്ങനാശ്ശേരിയിൽ മടങ്ങിയെത്തിയത്. ഉടനേതന്നെ കൂടുന്ന എൻ. എസ്സ്. എസ്സ്. ഡയറക്ടർ യോഗത്തിൽ മന്നത്തു പത്മനാഭൻ രാജി സമർപ്പിക്കുമെന്നും അദ്ദേഹം രാഷ്ട്രീയനേതൃത്വം ഏറ്റെടുക്കാൻപോവുകയാണെന്നും ഞങ്ങൾ പറഞ്ഞിട്ടും പലക്കും വിശ്വസിക്കാൻ പ്രയാസമായിരുന്നു. എൻ. എസ്സ്. എസ്സിനു രാഷ്ട്രീയമില്ലാത്തതിനാൽ പ്രസിഡണ്ടുപദം ഒഴിയാതെ രാഷ്ട്രീയത്തിൽ ഇറങ്ങാൻ പാടുകയില്ലെന്നുള്ളതുകൊണ്ടാണ് അദ്ദേഹം രാജിവയ്ക്കുന്നത്. അതുകൊണ്ട് അദ്ദേഹത്തിൻെറ രാജിയെ തടയുകയെന്നതു് ഗവമ്മെൻറുപക്ഷക്കാക്ക് ഏററവും വലിയൊരാവശ്യമായിരുന്നു. അദ്ദേഹം എന്തിനു രാജിവയ്ക്കണം? എന്ന ചോദ്യം സക്കാരനുഭാവികളായ ചിലർ ചോദിക്കുകയും അദ്ദേഹം രാജിവയ്ക്കുന്നതു് ഈ സ്ഥിതിയിൽ സൊസൈററിക്കാപത്താകുമെന്നു പ്രചരിപ്പിക്കുകയും ചെയ്തു. കാൺഗ്രസ്സനുഭാവികളായ അദ്ദേഹത്തിൻെറ അന്തേവാസികൾ മൗനം ഭജിച്ചു. അദ്ദേഹം ചെയ്ത തീരുമാനത്തിന് ഇളക്കം സംഭവിക്കുകയില്ലെന്ന് അവക്കു നിശ്ചയമായിരുന്നു. വളരെ നാളായി ഈ രാജ്യത്തെ ഭിന്നഭിന്ന താല്പര്യങ്ങളെക്കൊണ്ടു ചൂതുകളിച്ച് തൻെറ സ്വേച്ഛാധിപത്യം യഥേഷ്ടം നിലനിത്തിപ്പോന്ന സർ സി. പി.യുടെ ഏതു പ്രതിരോധക്കോട്ടയും ഇത്തവണ തകന്നുവീഴുമെന്ന ബോധ്യമുള്ള ഞങ്ങളെപ്പോലുള്ളവക്ക് അടുത്ത രംഗം കാണാൻ തിടുക്കവുമായി.

ഡയറക്ടർബോർഡ് കൂടി. എൻ. എസ്സ്. എസ്സ്. ഹെഡ്ഡാഫീസിൻെറ മുറ്റത്തും മാവിൻതണലിലുമൊക്കെയായി ഫലമറിയാൻ കാത്തുനിന്ന ആളുകളുടെയും കാറുകളുടെയുമെല്ലാം തിക്കും തിരക്കും ഇന്നും സ്മരണയിൽനിന്നു മാഞ്ഞുപോകുന്നില്ല. സുസ്മേരവദനന്മാരായി അത്ഥഗർഭമായ മൗനത്തോടെ യോഗസ്ഥലത്തു ഇരുപ്പുപിടിച്ചിരുന്ന വി. ഗംഗാധരൻ, കെ. എൻ. ശങ്കുണ്ണിപ്പിള്ള, കൊച്ചീക്കൽ പി. ബാലകൃഷ്ണൻതമ്പി തുടങ്ങിയവരെയും മറക്കാൻ കഴിയുന്നില്ല. ബോർഡുയോഗത്തിൽ വാദപ്രതിവാദങ്ങളൊന്നുമുണ്ടായില്ല. മന്നത്തു പത്മനാഭൻ ഒരു പ്രസംഗത്തോടെ താൻ രാജിവച്ചിരിക്കുന്നതായി പ്രഖ്യാപിച്ചു. രാജ്യത്തിൻെറ രക്ഷയെപ്പററിയുള്ള വിചാരം തന്നെ അതിനു പ്രേരിപ്പിക്കുന്നു എന്നായിരുന്നു പ്രസംഗത്തിൻെറ ചുരുക്കം. തനിക്കുപകരം എൻ. ഗോവിന്ദമേനോൻ എൻ. എസ്സ്. എസ്സ്. പ്രസിഡണ്ടായിരിക്കണമെന്ന ആഗ്രഹവും അദ്ദേഹം പ്രകടിപ്പിച്ചു. രണ്ടു മെംബർമാർ മാത്രമേ മന്നത്തു പത്മനാഭൻ രാജിവയ്ക്കരുതെന്ന് അഭിപ്രായപ്പെട്ടുള്ളു. എൻ. എസ്സ്. എസ്സ്. രജിസ്ട്രാക്ക് ബോർഡുയോഗത്തിൽ ആവശ്യപ്പെടുന്ന വിശദീകരണങ്ങൾ നൽകാനല്ലാതെ അഭിപ്രായങ്ങൾ പ്രകടിപ്പിക്കാൻ കാര്യമില്ല. എങ്കിലും ആദ്യന്തം യോഗത്തിൽ പങ്കുകൊള്ളാൻ ബാധ്യസ്ഥനെന്ന നിലയിൽ ഞാൻ ആ രംഗം സശ്രദ്ധം വീക്ഷിച്ചുകൊണ്ടിരുന്നു. യോഗം രാജി സ്വീകരിച്ചു. ഗോവിന്ദമേനോൻ എൻ. എസ്സ്. എസ്സ്. പ്രസിഡണ്ടായി തെരഞ്ഞെടുക്കപ്പെട്ടു. വി. ഗംഗാധരനും രാജിസമർപ്പിച്ചു. അദ്ദേഹത്തിനു പകരം ജനറൽ സെക്രട്ടറിയായി കൊണ്ടൂർ കൃഷ്ണപിള്ളയെയാണു തെരഞ്ഞെടുത്തതു്. ഗംഗാധരൻ രാജിവച്ചു രാഷ്ട്രീയത്തിലിറങ്ങാൻ നേരത്തേ വെമ്പൽകൊണ്ടു നില്ക്കുകയായിരുന്നു.

മന്നത്തു പത്മനാഭൻെറ രാജി സ്വീകരിച്ച ഡയറക്ടർ യോഗം കഴിഞ്ഞു് പുറത്തേക്കുവന്ന ഒരു പ്രായംകൂടിയ മെംബർ ഖേദത്തോടെ എന്നെ നോക്കിപ്പറഞ്ഞു: അനിയാ, എല്ലാം തുലഞ്ഞു. ഇതെല്ലാം ഉണ്ടാക്കിയ അദ്ദേഹത്തിനുതന്നെ ഇതു നശിപ്പിക്കണമെന്നുകൂടി തോന്നിയല്ലോ. കഷ്ടംതന്നെ.

ഞാൻ:—അത്രവളരെ പരിഭ്രമിക്കാനുണ്ടോ?

അദ്ദേഹം പറഞ്ഞു: സർ സി. പി.യെ നിങ്ങൾക്കാക്കും അറിഞ്ഞുകൂടാ. അയാൾ സവ്വീസ് സൊസൈററിയുടെ വേരു മാന്തിയേ അടങ്ങൂ. അല്ലെങ്കിൽ കാണാമല്ലോ.

വാസ്തവത്തിൽ ഇപ്പറഞ്ഞതിൻെറ പൊരുൾ എനിക്കത്രയ്ക്കു പിടികിട്ടിയില്ല. രാജിവച്ച മന്നത്തു പത്മനാഭൻ പിന്നീട് എന്നോടു സംസാരിച്ചകൂട്ടത്തിൽ എൻ. എസ്സ്. എസ്സിൻെറ കാര്യത്തിൽ ഞാൻ കൂടുതൽ ജാഗ്രതയുള്ളവനായിരിക്കണമെന്ന് ഉപദേശിച്ചപ്പോഴും എനിക്കതു മനസ്സിലായില്ല. സർ

സി. പി. ഭയങ്കരനായ ഒരു ശത്രുവാണെന്നു മനസ്സിലായിട്ടുണ്ടെങ്കിലും സർവ്വീസ് സൊസൈററിയെ ആ ശത്രുത്വം എത്ര ഭയങ്കരമായി ബാധിക്കുമെന്ന് എനിക്കാദ്യം ഊഹിക്കാൻ കഴിയാതെപോയതു് എന്റെ അപക്വബുദ്ധികൊണ്ടായിരിക്കണം.

## ഇരുട്ടുവരുന്നു

മുതുകുളത്തെ കോൺഗ്രസ് യോഗം അടുത്ത ദിവസമായിരുന്നു. മന്നത്തു പത്മനാഭൻ ആ യോഗത്തിൽ പ്രസംഗിച്ചു. രാജ്യത്തെ മുഴുവൻ ഇളക്കിമറിക്കാൻപോരുന്ന ഒരു പ്രസംഗമായിരുന്നു അതു്. സർ സി. പി. തന്റെ ഹിരണ്യഭരണമവസാനിപ്പിച്ചു് ഉടനേ രാജിവച്ചു പിരിയണമെന്നാവശ്യപ്പെടുന്ന ആ ഉജ്ജ്വല പ്രഭാഷണം ശ്രോതാക്കളെ ആവേശംകൊള്ളിക്കുകതന്നെ ചെയ്തു. നല്ല മഴയുണ്ടായിരുന്നിട്ടും ആയിരക്കണക്കിനു് ആളുകൾ തടിച്ചുകൂടി സമ്മേളനത്തിലും അതിനുശേഷം ഞാൻ നടത്തിയ കഥാപ്രസംഗത്തിലും ആദ്യന്തം പങ്കുകൊണ്ടു.

ഞങ്ങൾ ചങ്ങനാശ്ശേരിക്കു മടങ്ങി. മന്നത്തു പത്മനാഭനെ ഉടനെ അറസ്ററുചെയ്യുമെന്നുള്ള വാർത്ത കാട്ടുതീപോലെ പരന്നു. ഞങ്ങളെല്ലാം അതു് എപ്പോൾ സംഭവിക്കുന്നു എന്നറിയാൻ കാത്തിരുന്നു.

രാത്രി പന്ത്രണ്ടുമണിക്കാണു് അദ്ദേഹത്തെ അറസ്ററുചെയ്തതു്. അറസ്ററുചെയ്തു കൊണ്ടുപോയശേഷം മാത്രമേ ഞാനറിഞ്ഞുള്ളു. ഞാൻ ചങ്ങനാശ്ശേരി പോലീസ്സ്റ്റേഷനിൽ ചെന്നപ്പോൾ അദ്ദേഹത്തെ അപ്പോൾ കാണാൻ സാദ്ധ്യമല്ലെന്നാണു പറഞ്ഞതു്. ചങ്ങനാശ്ശേരിയിൽനിന്നു് അദ്ദേഹത്തെ അടുത്ത ദിവസം കൊല്ലം ടൗൺ പോലീസ്സ്റ്റേഷനിലേക്കു മാററി. അവിടെച്ചെന്നാണു ഞാൻ കണ്ടതു്. സംസാരിക്കാൻ സമയം കിട്ടി. അല്പവും ക്ഷീണനായിരുന്നില്ല. സർവീസ്സൊസൈററിയുടെ കാര്യങ്ങൾ ഭദ്രമായി നോക്കിക്കൊള്ളണമെന്നും ശങ്കുണ്ണിപ്പിള്ളയേയും ഗോവിന്ദമേനോനെയും കണ്ടു് ഉപദേശങ്ങൾ വാങ്ങിക്കൊള്ളണമെന്നും എന്നോടു പറഞ്ഞു. ഞാൻ മടങ്ങി. ഗംഗാധരൻ അടുത്ത ദിവസം തന്നെ അറസ്ററുചെയ്യപ്പെട്ട വിവരവും എനിക്കു മനസ്സിലായി.

മന്നത്തുപത്മനാഭൻ ജയിലിൽ പോയതിനെത്തുടർന്നു് (1947 ജൂൺ, ജൂലായ്, ആഗസ്റ്റ് ഈ കാലഘട്ടത്തിൽ) സർവ്വീസ്സൊസൈറ്റിക്കുകത്തും രാജ്യത്തൊട്ടാകെയുമുണ്ടായ സംഭവങ്ങളുടെ ഗതി വളരെ ഉൽക്കണ്ഠാജനകമായിരുന്നു. ഉത്സവത്തിനു നടത്തുന്ന കരിമരുന്നു പ്രയോഗത്തിന്റെ അവസാനത്തിലെ 'കമ്പക്കോട്ട'യുടെ മട്ടിലായിരുന്നു അതെന്നു പറയാം. ഇടവിട്ടിടവിട്ടു് ഓരോ പൊട്ടൽ! ഓരോ പൊട്ടലിനെയും തുടർന്നു പുറത്തേക്കു വരുന്ന തീയുണ്ടകൾ ഓരോതരത്തിലുള്ളവ! ചിലപ്പോൾ എലിവാണങ്ങൾ! ചിലപ്പോൾ അമിട്ടു്! ഈ 'കമ്പക്കോട്ട'യുടെ മുമ്പിൽ നിസ്സഹായനായിനില്ക്കുന്ന ഒരാളുടെ അവസ്ഥയായിരുന്നു എന്റേതു്.

കൊല്ലത്തുനിന്നു ഞാൻ മടങ്ങി പെരുന്നയിലെത്തിയപ്പോൾ ഒരു ഗവൺമെൻറുത്തരവു കണ്ടു. നായർ സർവ്വീസ്സൊസൈററിയുടെ കഴിഞ്ഞ പത്തു കൊല്ലത്തെ കണക്കുകൾ പരിശോധിച്ചു റിപ്പോർട്ടു സമർപ്പിക്കാൻ കമ്പനി രജിസ്ത്രാരാഫീസിൽനിന്നു് ഒരു പ്രത്യേക ഉദ്യോഗസ്ഥനെ നിയമിച്ചിരിക്കുന്നു എന്നതായിരുന്നു അതിന്റെ ചുരുക്കം. അന്നു വൈകിട്ടുതന്നെ ഉദ്യോഗസ്ഥൻ വന്നെത്തി—വറുഗീസ്. നല്ല സമാധാനബുദ്ധിയും പക്വതയുമുള്ള അദ്ദേഹം എന്നോടു കാര്യങ്ങൾ വിശദമായി പറഞ്ഞു. കൊണ്ടൂർ കൃഷ്ണപിള്ള ഈ കാലത്തു ജനറൽ സെക്രട്ടറിയായിരുന്നെങ്കിലും പതിവായി ആഫീസിൽ വന്നു ജോലി ചെയ്യാൻ അനാരോഗ്യംനിമിത്തം അദ്ദേഹത്തിനു കഴിഞ്ഞിരുന്നില്ല. പ്രസിഡണ്ടു ഗോവിന്ദമേനോൻ കോട്ടയത്തുമാണു്. അതുകൊണ്ടു് പരിശോധനയ്ക്കു വന്ന ഉദ്യോഗസ്ഥനെ ഉപചരിക്കാനും റിക്കാർഡുകൾ നൽകാനുമെല്ലാം ഞാനും ആഫീസിലെ ക്ലാർക്ക് ഭാസ്കരൻനായരും മാത്രമേ ഉണ്ടായിരുന്നുള്ളു. പരിശോധന നടത്തി ലഭിക്കുന്ന റിപ്പോർട്ടിന്മേൽ ദിവാൻജി എന്തുചെയ്യുമെന്നു ഞങ്ങൾക്കു നിശ്ചയമില്ല. സൊസൈററി 'ലിക്വിഡേററ്' ചെയ്യാൻ ആർഡറിടുമെന്നാണു് കാര്യവിവരമുള്ളവർപോലും പറഞ്ഞതു്. എങ്കിലും വറുഗീസ് ഒരു മക്കടമുഷ്ടിക്കാരന്റെയോ ഭീഷണിപ്പെടുത്തുന്നവന്റെയോ മട്ടൊന്നും കാണിച്ചില്ല. ഇതു്, അല്പം ആശ്വാസം നൽകിയെങ്കിലും പൊട്ടാൻപോകുന്ന അഗ്നിപർവ്വതത്തിന്റെ ശാന്തതയാവാമതെന്നുള്ള തോന്നലും ഉണ്ടാകാതിരുന്നില്ല. മന്നത്തു പത്മനാഭനെ ജയിലിലടച്ചിട്ടു് സൊസൈററിയെ നാമാവശേഷമാക്കുമെന്നുള്ള ഭീഷണി യാഥാർത്ഥ്യമായാൽ എന്തായിരിക്കും സ്ഥിതി? സർ സി. പി.യുടെ വൈരനിര്യാതനബുദ്ധി എല്ലാവ

ക്കമറിയാം. ഈ ദുർഘടഘട്ടം തരണംചെയ്യേണ്ടതെങ്ങനെയെന്ന് ഒരു പിടിയും കിട്ടിയില്ല. രാത്രിയിൽ ഉറക്കമില്ലാതെ ഞാൻ അസ്വസ്ഥനായി കഴിഞ്ഞുകൂടി.

കമ്പനിയുദ്യോഗസ്ഥൻ പല ദിവസങ്ങളിലായിട്ടാണ പരിശോധന നടത്തിക്കൊണ്ടിരുന്നതു്. ഓരോ ദിവസത്തെയും പരിശോധനയുടെ ഫലം അന്നന്നത്തെ അഞ്ചലിൽ ദിവാൻജിക്കയക്കണമെന്നാണ നിർദ്ദേശമെന്ന മനസ്സിലായി. പരിശോധനയിൽ വല്ല പാകപ്പിഴകളും കണ്ടുപിടിച്ചോ എന്നു ഞാനന്വേഷിക്കുമ്പോളെല്ലാം അദ്ദേഹം മൗനിയായിരുന്നെങ്കിലും രണ്ടു ദിവസംകൊണ്ടു് അദ്ദേഹം അനുഭാവമുള്ളയാളാണെന്ന മനസ്സിലാക്കാൻ ഞങ്ങൾക്കു കഴിഞ്ഞു.

ഇന്ത്യയുടെ സ്വാതന്ത്ര്യം ഇതിനകം പ്രഖ്യാപിക്കപ്പെട്ടുകഴിഞ്ഞു. അധികാരകൈമാററം നടക്കാൻപോകുന്നു. ഈ ഘട്ടത്തിലാണു് തിരുവിതാംകൂർസംസ്ഥാനം ഇന്ത്യയുടെ ഇതര ഭാഗങ്ങളിൽനിന്നു വേർപെട്ടു് ഒരു സ്വതന്ത്ര സംസ്ഥാനമായി നിലകൊള്ളും എന്നു സർ സി. പി. പ്രഖ്യാപിച്ചതു്. തിരുവിതാംകൂർ ഇന്ത്യയിൽനിന്നു വേർപെട്ടു് ഒരു സ്വതന്ത്ര സംസ്ഥാനമായി നില്ക്കുന്നതിനനുകൂലമായി ജനാഭിപ്രായം സംഘടിപ്പിക്കാൻ സർ സി. പി.യുടെ സഹായത്തോടും ആനുകൂല്യത്തോടുംകൂടി ഒരു സ്വതന്ത്രതിരുവിതാംകൂർ പ്രക്ഷോഭണവുമാരംഭിച്ചു. ഇവിടുത്തെ ജനങ്ങൾ സ്വതന്ത്രതിരുവിതാംകൂർ അഭിലഷിക്കുന്നു എന്നു് ഇന്ത്യയുടെ ഭരണാധികാരികളെ അറിയിക്കുകയായിരുന്നു ദിവാൻെറ ഉദ്ദേശം. ഇന്ത്യയുടെ സ്വാതന്ത്ര്യത്തിൽ പങ്കാളികളാകാൻ ഇടയാകാതെ സി. പി.യുടെ സ്വതന്ത്രതിരുവിതാംകൂറിൽ കഴിയാൻ ദേശാഭിമാനമുള്ള ഒരു കുഞ്ഞിനും സമ്മതമായിരുന്നില്ല. കോൺഗ്രസ് അതിനെതിരായി ശബ്ദമുയർത്തി. ഫലമോ? പല കോൺഗ്രസ്സുകാരും ജയിലിലായി. എവിടെയും ലാത്തിച്ചാർജ്ജും വെടിവെയ്പും. സർവ്വത്ര അരക്ഷിതാവസ്ഥ. ഈ സ്ഥിതിയിൽ ജയിലിൽ പോകാതെ സമരം എങ്ങനെയും മുന്നോട്ടു കൊണ്ടുപോകാൻ നിയുക്തരായ കോൺഗ്രസ്നേതാക്കളിൽ പലക്കും സ്റ്റേററുവിട്ടു എറണാകുളത്തുപോയി പാക്കേണ്ടതായും വന്നു.

കോൺഗ്രസ്യോഗങ്ങൾ അലങ്കോലപ്പെടുത്താനും പ്രാസംഗികരെ കയ്യേററംചെയ്യാനും ഒരു ഗുണ്ടാസംഘടനതന്നെ ദിവാൻ സംഘടിപ്പിച്ചു. കുപ്രസിദ്ധമായ 'സിംസൺപട'യുടെ ഉഗ്രാട്ടഹാസങ്ങൾ ഭയാനകമായിരുന്നു. കോൺഗ്രസ്സിനെ അനുകൂലിച്ചു ശബ്ദിക്കുന്നവരെ വകവരുത്താൻ പാഞ്ഞുനടന്ന ഈ ഗുണ്ടാസംഘം കാണിച്ച അക്രമങ്ങൾ വളരെയായിരുന്നു. ജീവനും മാനവും അപകടത്തിലായ ഒരു ഘട്ടം ഇതുപോലെ ഈ രാജ്യചരിത്രത്തിൽ വളരെയുണ്ടായിട്ടില്ല.

സ്വതന്ത്രതിരുവിതാംകൂറിനെ പിൻതാങ്ങി അതിനുവേണ്ടി പ്രക്ഷോഭണം നടത്താൻ മേല്പറഞ്ഞ ഗുണ്ടാസംഘം മാത്രമായിരുന്നില്ല. നല്ല നിലയും വിലയും പണവുമുള്ള പല ഉന്നതന്മാരും പരസ്യമായി അതിനുവേണ്ടി പ്രസംഗിക്കാനും പത്രത്തിലെഴുതാനുമുണ്ടായിരുന്നു. പല പത്രങ്ങളും സ്വതന്ത്രതിരുവിതാംകൂറിന്റെ ജിഹ്വകളായി മാറി. അധികാരമുള്ള ഉന്നതന്മാരായ സക്കാരുദ്യോഗസ്ഥന്മാർ സ്വതന്ത്രതിരുവിതാംകൂർ ജനങ്ങളുടെമേൽ അടിച്ചേല്പിക്കാൻ പാഞ്ഞുനടന്നു. നായർസർവ്വീസ്സൊസൈററിയിലെ പ്രമാണികളായ ഏതാനും വ്യക്തികൾ ഇക്കൂട്ടത്തിലുണ്ടായിരുന്നു. സർവ്വീസ്സൊസൈററിയുടെ ശമ്പളം പററുന്ന ഒരു ഉദ്യോഗസ്ഥൻതന്നെയും സ്വതന്ത്രതിരുവിതാംകൂർപക്ഷത്തു ചേന്നുകളഞ്ഞു.

ഒരു ദിവസം എൻ. എസ്സ്. എസ്സ്. ജനറൽ സെക്രട്ടറിക്കു് ഒരു രജിസ്റ്റർനോട്ടീസ് കിട്ടി. സൊസൈററിയിലെ മൂന്നംഗങ്ങൾ ഒപ്പിട്ടയച്ച ആ നോട്ടീസിൽ നായർസർവ്വീസ്സൊസൈററിയുടെ നയവും നിലപാടും മാററണമെന്നും അതിനായി ഉടനേ പൊതുയോഗം വിളിച്ചുകൂട്ടണമെന്നുമായിരുന്നു നിർദ്ദേശിച്ചിരുന്നതു്. സൊസൈററിയുടെ നിയമപ്രകാരം ഈ നോട്ടീസനുസരിച്ചു പൊതുയോഗം വിളിച്ചുകൂട്ടിയില്ലെങ്കിൽ പിന്നെ നോട്ടീസയച്ചവക്കുതന്നെ പൊതുയോഗം വിളിച്ചുകൂട്ടാം. അങ്ങനെ പൊതുയോഗം വിളിച്ചുകൂട്ടിയാൽ, വരുന്ന അംഗങ്ങളെ ഭീഷണിപ്പെടുത്തിയോ പ്രലോഭിപ്പിച്ചോ സ്വാധീനംചെയ്തു്, മന്നത്തു പത്മനാഭൻ ചെയ്തതു തെററാണെന്നും സൊസൈററി സർ സി. പി.യുടെ ഗവമ്മെണ്ടിനെ പിന്താങ്ങുന്നുവെന്നും സ്വതന്ത്രതിരുവിതാംകൂർ വേണമെന്നും പ്രമേയം പാസ്സാക്കാം, മന്നത്തു പത്മനാഭന്റെ മുഖത്തു താറടിക്കാമെന്നതാണ നോട്ടീസയച്ചവരുടെ മനോഗതം. ഈ നോട്ടീസിൻെറ പേരിൽ ഉടനേ എന്തുചെയ്യണമെന്ന കായ്യത്തിൽ എനിക്കു സംശയമുണ്ടായില്ല. കൊച്ചീക്കൽ ബാലകൃഷ്ണൻതമ്പിയുമൊന്നിച്ചു് ഞാൻ പോയി ഈ അംഗങ്ങളെ നേരിട്ടുകണ്ടു. മന്നത്തു പത്മനാഭനെ ജയിലിലാ

ക്കിയിട്ട് ഈ 'കാലുമാറുന്ന' വിദ്യ ശരിയാണോ എന്നു സൂചിപ്പിക്കേണ്ട ആവശ്യമേ വന്നുള്ളു, അവർ നോട്ടീസ് പിൻവലിച്ചിരിക്കുന്നതായി എനിക്കെഴുതിത്തന്നു. അവരിലൊരാൾമാത്രം എന്നെ വിളിച്ചു ദൂരെ മാററിനിർത്തി ആത്മാർത്ഥതയോടെ ചോദിച്ചു: "ഈ ദിവാൻ പോകുമോ കുഞ്ഞേ? മന്നം പിടിച്ചേടംതന്നെ ജയിക്കുമോ?" ഞാൻ ഉറപ്പിച്ചു പറഞ്ഞു: "ഒട്ടും സംശയിക്കേണ്ട. നമ്മൾ ജയിക്കും."

അങ്ങനെ പൊതുയോഗപദ്ധതി അലസിപ്പോയി. അടുത്ത പരിപാടി എൻ. എസ്സ്. എസ്സിൻെറ ഡയറക്ടർയോഗം കൂടി സ്വതന്ത്ര തിരുവിതാംകൂറിനെ അനുകൂലിച്ചു പ്രമേയം പാസ്സാക്കുകയെന്നതായിരുന്നു. ഇക്കാര്യം സാധിക്കാമെന്ന് സർ സി. പി.ക്കു നല്ല വിശ്വാസമുണ്ടായിരുന്നെന്നു തോന്നുന്നു. ഡയറക്ടർ ബോർഡംഗങ്ങളിൽത്തന്നെ ആറേഴുപേർ പരസ്യമായി ഗവമ്മെണ്ടുപക്ഷത്തായിക്കഴിഞ്ഞിരുന്നു. ബാക്കിയുള്ളവരെ പലവിധത്തിൽ സ്വാധീനപ്പെടുത്താൻ ഉയന്ന ഉദ്യോഗസ്ഥന്മാർതന്നെ നിയോഗിക്കപ്പെട്ടിരുന്നു. പ്രമേയത്തെ അനുകൂലിക്കാൻ വയ്യാത്തവർ ബോർഡുയോഗത്തിനു വരാതിരിക്കയെങ്കിലും ചെയ്യാൻ ചില ശ്രമങ്ങളും നടന്നു. ബോർഡുയോഗത്തിൻെറ തലേന്നു കിട്ടിയ ചില വിവരങ്ങൾകൊണ്ടു കാര്യമത്ര പന്തിയല്ല എന്ന് എനിക്കു തോന്നി. ഞാൻ കോട്ടയത്തുപോയി പ്രസിഡണ്ട് ഗോവിന്ദമേനോനെക്കണ്ടു വിവരങ്ങൾ ധരിപ്പിച്ചു. ഞങ്ങളൊന്നിച്ച് ശങ്കുണ്ണിപ്പിള്ളയെക്കണ്ട് ആലോചിച്ചു. സ്വതന്ത്ര തിരുവിതംകൂറിനെ അനുകൂലിക്കുന്ന പ്രമേയം രാഷ്ട്രീയസ്വഭാവമുള്ളതാണ്, അങ്ങനെയൊരു പ്രമേയം ബോർഡുയോഗത്തിൽ വന്നാൽ സൊസൈററി രാഷ്ട്രീയത്തിൽനിന്നു പിന്മാറിയിരിക്കയാൽ അതു ബോർഡുയോഗത്തിൽ പര്യാലോചിക്കാൻ പാടില്ലെന്നുള്ള ന്യായം ഉന്നയിച്ചു റൂളൗട്ടു ചെയ്താൽമതിയെന്നു തീരുമാനിച്ചു.

രാജ്യത്തു നടപ്പിലാക്കാനുദ്ദേശിക്കുന്ന ചില ഭരണപരിഷ്കാരങ്ങൾ സംബന്ധിച്ച് ശുപാർശ കരിക്കപ്പെടുന്ന ഫ്രാഞ്ചൈസ്കമ്മിററിയിലേക്ക് എൻ. എസ്സ്. എസ്സ്. ബോർഡിൽനിന്നും അംഗങ്ങളെ തെരഞ്ഞെടുത്തയയ്ക്കണമെന്നുകാണിച്ച് മന്നത്തു പത്മനാഭൻ രാജിവയ്ക്കുംമുമ്പുതന്നെ എൻ. എസ്സ്. എസ്സിന് ഗവമ്മെണ്ടിൽനിന്ന് ഒരു കത്തു വന്നിരുന്നു. ഉത്തരവാദഭരണപ്രാപ്തിക്കു തടസ്സമുണ്ടാക്കാൻ ഗവമ്മെണ്ടെടുത്ത ഈ അടവിനുതക്ക മറുപടിയായി അങ്ങനെ അംഗങ്ങളെ തെരഞ്ഞെടുത്തയയ്ക്കേണ്ടതില്ലെന്ന് അന്നേ ബോർഡ് നിശ്ചയിക്കയും ചെയ്തിരുന്നു. മന്നത്തു പത്മനാഭൻ ജയിലിലായിക്കഴിഞ്ഞിരിക്കുന്ന ഈ തക്കം നോക്കി, ഇക്കാര്യം പുനരാലോചിക്കണമെന്നു ഗവമ്മെണ്ടുപക്ഷക്കാരായ ചില മെംബറന്മാർ നോട്ടീസ്സയച്ചതിനെത്തുടന്നാണ് ഈ ബോർഡുയോഗം കൂടാനിടയായതെന്നുകൂടി ഇവിടെ പ്രസ്താവിക്കേണ്ടതുണ്ട്.

പിറേറന്നു ഡയറക്ടർയോഗം കൂടാൻ സമയമായി. സക്കാരിൻെറ ഉദ്യോഗസ്ഥന്മാരും പോലീസ്സധികാരികളുമുൾപ്പെടെ ഒരുസംഘം ആളുകൾ ഹെഡ്ഡാഫീസിൻെറ മുററത്തും പരിസരങ്ങളിലും അങ്ങിങ്ങായി നില്പുണ്ടായിരുന്നു. ഞാനുദ്ദേശിച്ചപോലെതന്നെ പ്രമേയക്കാരായ ബോർഡംഗങ്ങൾ നേരത്തേ യോഗസ്ഥലത്തുവന്ന് ഇരിപ്പുപിടിച്ചിട്ടുണ്ട്. പ്രസിഡണ്ടും വന്നെത്തി. ശങ്കുണ്ണിപ്പിള്ള വരാൻ അല്പം വൈകിയപ്പോൾ ഞാൻ വളരെ പരിഭ്രമിച്ചു. പ്രമേയം അവതരിപ്പിക്കാൻതന്നെ ഇടയായാലും, മോശമില്ലാത്ത ഒരു ഭൂരിപക്ഷം എതിർക്കാനുണ്ടെന്നു ബോദ്ധ്യമായെങ്കിലും ശങ്കുണ്ണിപ്പിള്ള ഇല്ലാതെ യോഗം തുടങ്ങാൻ ഞാൻ ശങ്കിച്ചു. ഭാഗ്യവശാൽ അദ്ദേഹവും വന്നെത്തി. ചാട്ടുളിപോലെ വേദനിപ്പിക്കുന്ന ശകാരത്തിനും പരിഹാസത്തിനും വിരുതനായ അദ്ദേഹം വന്ന് ഇരിപ്പായതോടെ പ്രമേയക്കാർ നിശ്ശബ്ദരായി. വാദപ്രതിവാദത്തിനൊന്നും വലിയ ഇടവരുത്താതെ പ്രമേയം ഒരാൾ അവതരിപ്പിച്ചു. മറെറാരാൾ പിന്താങ്ങി. പ്രമേയാവതാരകനോടു ശങ്കുണ്ണിപ്പിള്ള, "ഹേ, നിങ്ങളെ അഞ്ചുതെങ്ങിലെ അംബാസിഡറാക്കുമെന്നു കേട്ടല്ലോ, ശരിയാണോ?" എന്നു ചോദിച്ചപ്പോഴത്തേക്കു രംഗം അല്പം പ്രക്ഷുബ്ധമായി. സ്ഥിതിഗതികൾ വഷളാകുംമുമ്പു പ്രസിഡണ്ട് എഴുന്നേററു കാരണസഹിതം പ്രമേയം റൂളൗട്ടുചെയ്തിരിക്കുന്നതായി പ്രസ്താവിച്ചു. പ്രമേയത്തെ അനുകൂലിക്കാൻവന്ന ഏഴംഗങ്ങൾ ഇതു കേട്ടമാത്രയിൽ ചാടിയെഴുന്നേററു. അവരുടെ പ്രതിനിധിയെന്നനിലയിൽ അക്കൂട്ടത്തിൽ ഒരാൾ, "പ്രസിഡണ്ടിൻെറ ഈ നടപടിയെ പ്രതിഷേധിച്ചു ഞങ്ങൾ വാക്കൗട്ടു ചെയ്യുന്നു" എന്നു പ്രസ്താവിച്ചു. ഏഴുപേരും ഇറങ്ങിപ്പോയി. അങ്ങനെ അതും പരാജയപ്പെട്ടു.

കാര്യം ഇത്രയുമായപ്പോഴേക്ക് ഒരു വിചാരം എനിക്കുണ്ടായി. കരയോഗങ്ങളും യൂണി

യന്തമെല്ലാമുണ്ടല്ലോ. ഇവയിൽ സ്വതന്ത്രതിരുവിതാംകൂറിന്റെ പേരിൽ കക്ഷിവഴക്കണ്ടായെങ്കിലോ? എവിടെയും രണ്ടു് എതിരാളികളെ കിട്ടാൻ പ്രയാസംവരുമോ? ചില സ്ഥലങ്ങളിൽ ചില കാല്യമാററങ്ങളെപ്പററി ഭീതിജനകമായ റിപ്പോർട്ടും കിട്ടി. അതുകൊണ്ടു് എല്ലാ താലൂക്കിലും ഒരു സഞ്ചാരം നടത്തേണ്ടതാവശ്യം. അടിയന്തിരമായി വേണം താനും.

രാജ്യവ്യാപകമായ ഒരു സഞ്ചാരത്തിനും പ്രവത്തനത്തിനും എന്നെ നിർബ്ബന്ധിതനാക്കിയ മറെറാരു സംഗതികൂടിയുണ്ടായി. ജയിലിൽ പോകുംമുമ്പു് മന്നത്തുപത്മനാഭൻ എഴുതിയ ഒരു പ്രസ്താവന എനിക്കു കിട്ടി. കിട്ടിയതു ജയിലിൽനിന്നായിരുന്നു. പൂജപ്പുര സെൻട്രൽജയിലിൽ അദ്ദേഹം ഇതിനകം അടയ്ക്കപ്പെട്ടുകഴിഞ്ഞിരുന്നു. കൊല്ലം ഡിസ്ട്രിക്ട് മജിസ്ട്രേട്ടു് അദ്ദേഹത്തെ രണ്ടുവർഷത്തെ വെറുംതടവിനു ശിക്ഷിച്ചതനുസരിച്ചു് പൂജപ്പുര സെൻട്രൽ ജയിലിലാക്കുകയാണുണ്ടായതു്. മന്നത്തുപത്മനാഭന്റെ മേല്പറഞ്ഞ പ്രസ്താവന തിരുവനന്തപുരത്തുനിന്നു വാങ്ങി കോട്ടയത്തു കൊണ്ടുചെന്നു കൊടുക്കണമെന്നു കെ. എൻ. ശങ്കുണ്ണിപ്പിള്ള എന്നോടു പറഞ്ഞു. പൂജപ്പുര ജയിലിൽ പോകാതെ അദ്ദേഹം നിർദ്ദേശിച്ച ഒരു സ്ഥലത്തു ചെന്നു ചോദിച്ചാൽ കിട്ടുമെന്നും പറഞ്ഞു. ഇത്തരം പ്രസ്താവനകൾ കൈയിൽ വയ്ക്കുന്നതോ പ്രചരിപ്പിക്കുന്നതോ വളരെ ആപൽക്കരമായ ഒരു കാലമായിരുന്നതുകൊണ്ടാണു് ഈ ലഘുലേഖയുടെ വിവരങ്ങൾ ഇത്രയും പ്രസ്താവിച്ചതു്. ലഘുലേഖ നാലയ്യായിരം പ്രതി ശങ്കുണ്ണിപ്പിള്ള അച്ചടിപ്പിച്ചു് എന്നെ ഏല്പിച്ചു. ഇതു് എല്ലാ കരകളിലും എത്തിക്കേണ്ടതു് അടിയന്തിരമായ ആവശ്യമായിരുന്നു. അനേകം പ്രസംഗങ്ങൾകൊണ്ടുണ്ടാക്കാവുന്ന ഫലം അന്നു് ഈ ഒററലഘുലേഖകൊണ്ടുണ്ടാകുമായിരുന്നു.

ലഘുലേഖാപ്രചരണജോലിക്കു പുറമേ എനിക്കു മറെറാരു ജോലിയുംകൂടി നിർദ്ദേശിക്കപ്പെട്ടു. പല പ്രദേശങ്ങളിലും കോൺഗ്രസ് സംഘടിപ്പിക്കുന്ന യോഗങ്ങളിൽ അതാതു പ്രദേശത്തെ ബഹുജനങ്ങൾ ഏതാപത്തിനെ അവഗണിച്ചും ചെന്നെത്തേണ്ടയാവശ്യം ആളുകളെ ധരിപ്പിക്കുന്ന ഒരുതരം രഹസ്യപ്രചരണജോലികൂടി ഞാൻ നിവ്വഹിക്കണമെന്നു് എന്നോടു പറയാൻ (കോൺഗ്രസ് അധികൃതരുടെ നിർദ്ദേശപ്രകാരമായിരിക്കണം) ഏ. കെ. പാച്ചുപിള്ള വന്നിരുന്നു. കോൺഗ്രസ്സിന്റെ ഈ സമരത്തിൽ ഞാൻ ചെയ്യേണ്ട പ്രധാന ജോലിയാണതെന്നദ്ദേഹം പറഞ്ഞു.

ഈ കാര്യങ്ങളെല്ലാം വച്ചുകൊണ്ടു് ഞാൻ ഒരു സഞ്ചാരപരിപാടി ആരംഭിച്ചു. തക്കം നോക്കി പകൽസമയത്തും അധികമായി രാത്രിയിലും ഞാൻ നടത്തിയ ആ സഞ്ചാരം എന്റെ ജീവിതത്തിലെ ക്ലേശഭൂയിഷ്ഠമായ അനുഭവമായിരുന്നെങ്കിലും അതിന്റെ ഫലം എന്നെ തികച്ചും ചരിതാത്ഥനാക്കി. ആദ്യമാദ്യം പകൽ ബസ്സിലും നടന്നും നിവ്വഹിച്ച യാത്ര പ്രയാസമുള്ളതും ഉദ്ദേശിച്ചത്ര ഫലമുണ്ടാക്കാത്തതുമാണെന്നു ബോദ്ധ്യപ്പെട്ടു. മന്നത്തുപത്മനാഭന്റെ കാർ ഷെഡ്ഡിൽ കിടപ്പുണ്ടു്. അതുപയോഗിക്കാൻ പെട്രോൾ വാങ്ങുന്നതിനുള്ള കൂപ്പൺ ഇല്ല. ഞാൻ ശങ്കുണ്ണിപ്പിള്ളയെ ചെന്നുകണ്ടു. പറയാത്ത താമസം എന്റെ കൈയിൽ നാനൂറുരൂപ തന്നിട്ടു് തിരുവല്ലാ ചാലക്കുഴി ചാക്കോയുടെ പമ്പിൽനിന്നു പെട്രോൾ വാങ്ങിക്കൊള്ളാൻ പറഞ്ഞു. പെട്രോളിന്റെ പ്രശ്നം അതോടെ തീന്നു. ഞാൻ പെരുന്നയിൽ എന്റെ താമസസ്ഥലത്തുനിന്നു് അത്താഴമുണ്ടുകഴിഞ്ഞു് കാറിൽ കയറും. തിരുവല്ലായിൽ ചെന്നു പെട്രോൾ വാങ്ങും. (പെട്രോളിനു് അന്നു് ഒരു ഗ്യാലനു് ഇരുപതു രൂപാ വിലയാണു്). എന്റെ ഡ്രൈവർ അതിസമത്ഥനും സ്നേഹമുള്ളവനുമായ രാഘവനാണു്. ഏതു പറമ്പിൽക്കൂടെയും ഈ പഴയ വണ്ടി അയാൾ ഓടിക്കും. നിർത്തിയാൽ ആപല്ക്കരമാകുമെന്നു തോന്നുന്നിടത്തു് ആരു് കൈകാണിച്ചാലും അയാൾ നിർത്തുകയില്ല. അങ്ങനെ രാത്രിയിൽ കരയോഗസന്ദർശനങ്ങളും പൊതുയോഗങ്ങളും നടത്തും. പൊതുയോഗങ്ങൾ കൂടാൻ ആവശ്യമുണ്ടെങ്കിൽ ഏതദ്ധരാത്രിക്കും ആളുകൂടുമെന്നു് അന്നാണു് എനിക്കു ബോദ്ധ്യമായതു്. ചില സ്ഥലത്തു രാത്രിയിൽ 12 മണിക്കു് എത്തിച്ചേന്നാൽ ഒരു വീട്ടിൽ കയറി ഒരാളെ വിളിച്ചുണർത്തി കാര്യം പറഞ്ഞാൽമതി ഒരു മണിക്കൂറിനകം എത്രയാളുകൾ വേണമെങ്കിലും കൂടും. മുററത്തോ പറമ്പിലോ അടുക്കളത്തിണ്ണയിലോ എവിടെ വേണമെങ്കിലും ഇരിക്കും. നിലവിളക്കു മാത്രം മതി പ്രകാശം കിട്ടാൻ. ഞാൻ ഒരു ചെറിയ പീഠികപ്രസംഗം കഴിച്ചിട്ടു് മന്നത്തുപത്മനാഭന്റെ ലഘുലേഖ കൈയിലെടുക്കും. ശരിയായിട്ടൊന്നു വായിക്കും. കുറച്ചു ലഘുലേഖ സദസ്സിൽ വിതരണം ചെയ്യും. അടുത്ത സ്ഥലത്തേക്കു പോകും. അങ്ങനെ വളരെദൂരം സഞ്ചരിച്ചു് വെളുപ്പിനു് വീട്ടിലെത്തുകയുംചെയ്യും.

രണ്ടോ മൂന്നോ ആഴ്ചകളുടെ ദൈർഘ്യംമാത്രമുണ്ടായിരുന്ന ഈ സഞ്ചാരപരിപാടി എന്റെ എല്ലാ പ്രതീക്ഷകൾക്കും യോജിച്ചവിധം വിജയിച്ചു. ഒന്നാമതു്, സക്കാരിനു സർവ്വീസ്സൊസൈററിയോടുള്ള എതിർമനോഭാവം, സൊസൈററിയേയും രാജ്യത്തേയും രക്ഷിക്കാൻ എല്ലാവരും എന്തു ത്യാഗത്തിനും തയ്യാറായി ഇറങ്ങേണ്ട അടിയന്തിരാവശ്യം, സക്കാർമച്ചമ്പികളായ എൻ. എസ്സ്. എസ്സ്. പ്രമാണികളുടെ പ്രചരണങ്ങളുടെ പൊള്ളത്തം ഇവയെപ്പററിയെല്ലാം നല്ലൊരു പ്രചാരം നൽകാൻ അതുകൊണ്ടു സാധിച്ചു. രണ്ടാമതു്, കോൺഗ്രസ്സിന്റെ പ്രക്ഷോഭണത്തിനു ഗ്രാമാന്തരങ്ങളിൽ വദ്ധിതമായ ഉത്സാഹം സൃഷ്ടിക്കുവാനും ആ പര്യടനംകൊണ്ടു സാധിച്ചു. ആ ഉത്സാഹം കെട്ടടങ്ങാതെ സ്വാതന്ത്ര്യലബ്ധിവരെ തുടൻപോരികയും ചെയ്തു.

അപ്രധാനനെന്നു തോന്നുമെങ്കിലും ഒരു വ്യക്തിയെപ്പററി ഇവിടെ പ്രത്യേകം പരാമശിച്ചില്ലെങ്കിൽ ഈ വിവരണം പൂണ്ണമാകയില്ല. തന്നെയല്ല, എന്റെ കൃതജ്ഞതാബോധം അതു വിട്ടുകളയുന്നതു തെററാണെന്നുപദേശിക്കുകയും ചെയ്യുന്നു. ഞാൻ പറയാൻപോകുന്നതു് എന്റെ സഞ്ചാരങ്ങളെയും പ്രവൃത്തികളെയുംപററി അപ്പഴപ്പോൾ റിപ്പോർട്ടുചെയ്യാൻ നിയുക്തനായിരുന്ന ഒരു സി. ഐ.ഡി. കാൺസ്റ്റബിളിനെപ്പററിയാണ്. എനിക്കു ജീവിതത്തിൽ മറക്കാനാവാത്ത കടപ്പാടുള്ള ഈ മനുഷ്യനെ പിന്നീടൊരിക്കലും ഞാൻ കണ്ടിട്ടില്ല. അദ്ദേഹത്തിന്റെ പേരു് കൃഷ്ണൻനായരെന്നാണ് എന്നാണ് എന്റെ ഓമ്മ. അദ്ദേഹത്തെക്കുറിച്ചുതൽ അറിയാൻസാധിക്കാതെപോയതു് എന്റെ തെററുകൊണ്ടല്ല; ആ സാഹചര്യത്തിന്റെ പ്രത്യേകതകൊണ്ടാണ്. മന്നത്തുപത്മനാഭനെ അറസ്റ്റ്ചെയ്തതിനുശേഷം ഒരാഴ്ച കഴിഞ്ഞപ്പോൾ മുതൽ ഒരാൾ എന്റെ സഞ്ചാരവേളകളിൽ എന്നെ അനുധാവനം ചെയ്യുന്നുണ്ടായിരുന്നു. ഞാൻ സഞ്ചരിക്കുന്ന ബസ്സിലെല്ലാം ആ മനുഷ്യൻ ഉണ്ടായിരുന്നുവെങ്കിലും കോട്ടയത്തുവച്ചു് ഒരു സായാഹ്നത്തിൽ എന്റെ സ്നേഹിതനായ മറെറാരു പോലീസ്കാൺസ്റ്റബിൾ പറഞ്ഞു മനസ്സിലാക്കിയപ്പോൾ മാത്രമേ ഈ 'അനുഗാമി' ഒരു സി. ഐ. ഡി. കാൺസ്റ്റബിളാണെന്നു ഞാനറിഞ്ഞുള്ളു. കുറച്ചു ദിവസങ്ങൾക്കുശേഷം അയാളെ കാണാതെയായി. പിന്നീടു വന്നയാളെപ്പററിയാണ് എനിക്കു പറയാനുള്ളതു്. ഒരുദിവസം അയാൾ എന്നെ വീട്ടിൽ വന്നു കണ്ടു് സ്വയം പരിചയപ്പെടുത്തി. സംഭാഷണത്തിൽനിന്നു് അയാൾ എന്നെപ്പററി റിപ്പോർട്ടയച്ചു് എന്നെ അപകടത്തിലാക്കുന്നയാളല്ല, കഴിയുമെങ്കിൽ എന്നെ സഹായിക്കാനാഗ്രഹിക്കുന്നയാളാണെന്നു ഞാൻ കണ്ടുപിടിച്ചു. പിന്നീടുള്ള ദിവസങ്ങളിൽ അയാൾ രാവിലെ എന്നെ വന്നു കാണും. ഞാൻ എവിടെയൊക്കെ പോകുമെന്നുള്ള വിവരം ചോദിക്കും. വിശ്വസ്തനായ ഒരു ബന്ധുവിനോടെന്നപോലെ ഞാൻ എല്ലാം പറയും. അയാൾ പോകും. അന്നത്തെ എന്റെ യാത്രയ്ക്കിടയിൽ ഏതെങ്കിലും സ്ഥലത്തു് അയാൾ നില്ക്കുന്നുണ്ടാവും. എന്നോടുകൂടി ആരെങ്കിലുമുണ്ടെങ്കിൽ അയാൾ അടുത്തുവരികയോ പരിചയം ഭാവിക്കുകയോ ചെയ്യുകയില്ല. ഞങ്ങൾ മാത്രമുള്ള സന്ദർഭങ്ങൾ ദുർല്ലഭമായിരുന്നുതാനും. അന്നത്തെ പ്രക്ഷോഭണങ്ങൾ അവസാനിക്കുന്ന ഘട്ടമായപ്പോൾ അയാൾ യാത്രപോലും പറയാതെ പെട്ടെന്നപ്രത്യക്ഷനാവുകയാണ് ചെയ്തതു്. അതുകൊണ്ടു് ആളിന്റെ പേരോ സ്വദേശമോ ഒന്നും ശരിക്കറിയാൻ പററിയില്ല. കൃഷ്ണൻനായരെന്നാണു പേരെന്നതു് എന്റെ ഒരു ഓമ്മ മാത്രമാണ്.

നായർ സർവ്വീസ്സൊസൈറ്റിയോടും മന്നത്തുപത്മനാഭനോടും എന്നോടും വളരെ സ്നേഹമുള്ളയാളാണ് ഈ ചങ്ങാതി. ഈ പ്രക്ഷോഭണത്തിന്റെ ബഹളത്തിനിടയിൽ എന്നെ അറസ്റ്റ്ചെയ്യാൻ ഒരാലോചനയുണ്ടായി. സ്വതന്ത്രതിരുവിതാംകൂർ പ്രേമികളായ ഒന്നുരണ്ടു് എൻ. എസ്സ്. എസ്സ്. ബന്ധുക്കൾ കോട്ടയം പേഷ്ക്കാരുടെയടുക്കൽ എന്നെക്കൊണ്ടുള്ള 'ശല്യം' ദുസ്സഹമാണെന്നും എന്നെ 'എവിടെയെങ്കിലും പിടിച്ചിരുത്തണ'മെന്നും നിവേദനം സമപ്പിച്ചു. ദിവാൻജിയുമായി ആലോചിച്ചു വേണ്ടതു ചെയ്യാമെന്നു പേഷ്കാർ മറുപടി നൽകി. പിറേറന്നു രാവിലെ കൃഷ്ണൻനായർ വന്നു് ഇതെല്ലാം എന്നെ വിശദമായി ധരിപ്പിച്ചു. അയാൾ വീണ്ടും കോട്ടയത്തു പോയിട്ടു വരാമെന്നും അതിനിടയിൽ എങ്ങോട്ടെങ്കിലും 'ഒന്നു മാറിയിരിക്കണ'മെന്നും പറഞ്ഞു. ഞാൻ വീട്ടിൽനിന്നു നേരെ പെരുന്ന ലക്ഷ്മീസദനത്തിൽ ചെന്നു് ഇരുപ്പുപിടിച്ചു. വൈകുന്നേരം ചങ്ങാതി വന്നു് എന്നെക്കണ്ടു. പേഷ്കാർ ദിവാൻജിയുമായി സംസാരിച്ചുവെന്നും അക്കാര്യം ഐ. ജി. മുഖേന അന്വേഷിച്ചുകൊള്ളാമെന്നു ദിവാൻ മറുപടി പറഞ്ഞു എന്നും എന്നെ ധരി

പ്പിച്ചു. തൽക്കാലം അറസ്റ്റൊന്നുമുണ്ടാകയി ല്ലെന്നു ഞാൻ സമാധാനപ്പെട്ടു.

മറ്റൊരുദിവസം പെരുന്നയിൽനിന്നു തിരി ച്ച് തൃക്കൊടിത്താനം, കുന്നന്താനം, ആഞ്ഞി ലിത്താനം ഈ പ്രദേശങ്ങൾവഴി ഞാൻ സ ഞ്ചരിച്ചു. എന്റെ ജോലിയെല്ലാം കഴിഞ്ഞ് അവിടെനിന്നു നേരേ തിരുവല്ലായിലെത്തി. രാത്രി പത്തുമണിസമയമായി. എസ്സ്. സി. കവലയിലെത്തി പെരുന്നയ്ക്കു ബസ്സിൽ പോ കാമെന്നായിരുന്നു വിചാരം. ബസ്സില്ലെന്നറി ഞ്ഞപ്പോൾ ഒരു സൈക്കിൾ അന്വേഷിച്ചു. ഞാൻ സൈക്കിൾ വാങ്ങി പുറപ്പെടാൻ തുട ങ്ങുമ്പോഴേക്ക് ഒരാൾ ഓടിക്കിതച്ച് എന്റെ യടുത്തെത്തി. എന്റെ ചങ്ങാതിയായിരുന്നു. ''സൈക്കിളിൽ പോകരുത്'' എന്നയാൾ വിലക്കി. ഒടുവിൽ അയാളുടെ നിർബ്ബന്ധത്തി നു വഴങ്ങി ഞാൻ അതു വേണ്ടെന്നുവെച്ചു. കൃഷ്ണൻനായർ എന്നോടു പറഞ്ഞു, ഞാൻ രാ ത്രി തിരുവല്ലായിൽനിന്നു പെരുന്നയ്ക്കു പോകു മെന്നു വഴിയിൽ ചിലർ ധരിച്ചുവച്ചിട്ടുണ്ടെ ന്ന്. കാര്യം സ്പഷ്ടം!

എൻ. എസ്സ്. എസ്സിന്റെ പൊതുയോഗം കൂട്ടുന്ന പരിപാടിയും ഡയറക്ടർയോഗത്തിൽ സ്വതന്ത്രതിരുവിതാംകൂർപ്രമേയം പാസ്സാക്കാ നുള്ള ശ്രമവും പരാജയപ്പെട്ടതിനെത്തുടർന്ന് സർ സി. പി.യുടെ മറെറാരു പദ്ധതി പ്രത്യ ക്ഷപ്പെട്ടു. ഒരു അഖിലതിരുവിതാംകൂർ നായർ സമ്മേളനമായിരുന്നു അത്. ചേർത്തലെയുള്ള ഏതാനും പ്രമാണികളെ ചേർത്ത് ഇതിലേക്ക് ഒരു കമ്മിററി സംഘടിപ്പിക്കപ്പെട്ടു. അവർ പുറപ്പെടുവിച്ച ലഘുലേഖയിൽ എൻ. എസ്സ്. എസ്സിന്റെ സക്കാരിനെതിരായുള്ള നിലപാ ട് സമുദായത്തിനും സൊസൈററിക്കും ആപ ല്ക്കരമാകയാൽ നായർസമുദായം ഈ അവ സ്ഥയിൽ എന്തു നില സ്വീകരിക്കണമെന്നാ ലോചിക്കാൻ കൂട്ടുന്ന സമ്മേളനമാണതെന്നു വ്യക്തമാക്കപ്പെട്ടിരുന്നു. ലഘുലേഖ ഞാൻ കണ്ടു. ശങ്കുണ്ണിപ്പിള്ള എനിക്കൊരു കത്തു കൊടുത്തയയ്ക്കുകയും ചെയ്തു. കത്തിൽ ഉടനെ തന്നെ ചേർത്തലയ്ക്കുപോകണമെന്നു നിർദ്ദേശി ച്ചിരുന്നു. ഞാൻ ചേർത്തലെയെത്തി. ലഘു ലേഖയിലെ പേരുകാരിൽ പലരെയും നേ രിൽ കണ്ടു. ഈ സന്ദർഭത്തിൽ ഇങ്ങനെയൊ രു ശല്യമുണ്ടാക്കുന്നത് എത്ര ഭയങ്കരമാണെ ന്നു ഞാൻ വിശദീകരിച്ചു. അവർ പറഞ്ഞു, ഇതവരുടെ നിർബ്ബന്ധമൊന്നുമല്ല, ദിവാൻ പ്രത്യേകം നിയോഗിച്ച ഏതാനും പ്രമുഖന്മാ രായ ഉദ്യോഗസ്ഥന്മാർ ഈ കാര്യം അവരുടെ തലയിൽ അടിച്ചേല്പിച്ചതാണെന്ന്. 'ഇല യ്ക്കും മുള്ളിനും' കേടുവരാതെ ഒരു പരിഹാരം നിർദ്ദേശിക്കാമെങ്കിൽ ആലോചിക്കാമെന്നും അവർ സ്നേഹത്തോടെ പറഞ്ഞു. ഞാൻ ഇ ങ്ങനെ അഭിപ്രായപ്പെട്ടു: ''ഇതു കർക്കടകമാസ ക്കാലമാണ്. മഴയും വെള്ളപ്പൊക്കവുമാണ്. സമ്മേളനത്തിനു പററിയ കാലമല്ല. അതു കൊണ്ടു സമ്മേളനം രണ്ടു മാസം കഴിഞ്ഞു കൂടാൻതക്കവിധം ഒന്നു മാററിവച്ചു നിശ്ചയം പാസ്സാക്കിയാൽ മതി. ഏതായാലും ഈ വാഴ്ച അതിൽക്കൂടുതൽ നീളുകയില്ല.''

എന്റെ അഭിപ്രായം അവരിൽ പലക്കും സ്വീകാര്യമായിത്തോന്നി. എങ്കിലും സംഘാ ടകന്മാരായ ഉദ്യോഗസ്ഥന്മാർകൂടി വന്നെത്തു ന്ന അടുത്തൊരുദിവസം കമ്മിററി കൂടിയിട്ടേ തീരുമാനം പറയാൻ പററൂ എന്നു പറഞ്ഞത നുസരിച്ച് ഞാനവിടെ പാർത്തു. കമ്മിററി ദിവസമായി. യോഗം കൂടി. എന്റെ ചങ്ങാ തി കൃഷ്ണൻനായരെ വിവരമറിഞ്ഞു വരാൻ നിർദ്ദേശിച്ചിട്ട് ഞാൻ മാറിനിന്നു. കമ്മിററി കഴിഞ്ഞു. വൈകിട്ട് ഏഴെട്ടുമണിയായി. കൃഷ്ണൻനായർ വന്നു പറഞ്ഞു, സമ്മേളനം അനിശ്ചിതകാലത്തേക്കു മാററി നിശ്ചയം പാസ്സാക്കിയെന്ന്. ഞാൻ രാത്രി ആലപ്പുഴയ്ക്കു മടങ്ങിയതു വലിയ സമാധാനത്തോടെ ആയി രുന്നു.

കർക്കടകമാസത്തിലെ പേമാരി തുടങ്ങി. ആറുകൾ കവിഞ്ഞൊഴുകി. ഈ ഘട്ടത്തിലാ ണ് സർവ്വീസ്സൊസൈററിയുടെ ബഡ്ജററു പൊതുയോഗം കൂടിയത്. സർ സി. പി.യുടെ കിരാതവാഴ്ചയ്ക്കെതിരെ സർവ്വീസ്സൊസൈ ററിയോടും അതിന്റെ സർവ്വസ്വവുമായ മന്ന ത്തു പത്മനാഭനോടും ചേർന്നുനില്ക്കുന്ന എൻ. എസ്സ്. എസ്സ്. പ്രതിനിധികളാണു വെള്ളം നീന്തിയും നടന്നും കഷ്ടപ്പെട്ടും പൊതുയോഗ ത്തിനു വന്നെത്തിയത്. പെരുന്ന ഹൈ സ്കൂൾഹാളിൽ കൂടിയ ആ ഒററപ്പൊതുയോ ഗം മാത്രമേ മന്നത്തു പത്മനാഭനേക്കൂടാതെ കൂടിയിട്ടുള്ളു. ഹാളിൽ പ്രസിഡണ്ടിരിക്കുന്ന തിന്റെ പിൻവശത്തെ ഭിത്തിയിൽ ജയിലഴികൾക്കകത്തിരിക്കുന്ന മന്നത്തു പത്മനാഭ ന്റെ ഒരു ചിത്രം പ്രദർശിപ്പിച്ചിരുന്നതുകണ്ടു കണ്ണുനീർ വാർക്കാത്തവർ സദസ്യരിലാരുമുണ്ടാ യിരുന്നില്ല. അദ്ദേഹത്തിന്റെ ദീർഘായുരാ രോഗ്യങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കണമെന്ന് അദ്ധ്യക്ഷൻ പ്രസ്താവിച്ചു. എല്ലാവരും എഴു ന്നേററുനിന്നു. നിശ്ശബ്ദപ്രാർത്ഥനയെ ഭഞ്ജിച്ചു കൊണ്ടു ചിലർ പൊട്ടിക്കരയുന്നുണ്ടായിരു

ന്നു. ബഡ്ജററുസമ്മേളനം രാഷ്ട്രീയംവെടിഞ്ഞ സൊസൈററിയുടെ നിലപാടിനെ ഒന്നുകൂടി ഉറപ്പിച്ചും മന്നത്തു പത്മനാഭനോടുള്ള സ്നേഹാദരങ്ങളെ ആവത്തിച്ചു പ്രഖ്യാപിച്ചും നിശ്ചയങ്ങൾ പാസ്സാക്കി. ജയിൽവിമുക്തനായി പെട്ടെന്നു സമ്മേളനത്തിൽ വന്നെത്തിയ വി. ഗംഗാധരനെക്കണ്ടു സദസ്യർ ആത്തുവിളിച്ചു.

മേൽവിവരിച്ച പൊതുയോഗം കൂടുന്നതിനുമുമ്പു്, പ്രക്ഷോഭണം കൊടുമ്പിരിക്കൊണ്ടു മൂർദ്ധന്യത്തിലെത്തിയ ഒരു സന്ദർഭത്തിൽ ഞാൻ ചെന്നുചാടിയ മറെറാരാപത്തിനെപ്പററിക്കൂടി ഒന്നു പ്രസ്താവിച്ചിട്ടു് ഈ രംഗം അവസാനിപ്പിക്കാം. മന്നത്തു പത്മനാഭൻെറ നിലപാടു തെററാണെന്നു കാണിച്ചും സ്വതന്ത്രതിരുവിതാംകൂറിനെ അനുകൂലിച്ചും പ്രമേയങ്ങൾ പാസ്സാക്കി പത്രങ്ങൾക്കയച്ചുകൊടുക്കണമെന്നുകാണിച്ചു് എൻ. എസ്സ്. എസ്സ്. രജിസ്ട്രാരുടേതെന്നു തോന്നിക്കുന്ന കള്ളക്കത്തുകൾ ചില കരയോഗങ്ങൾക്കു ലഭിക്കാൻ തുടങ്ങി. കായംകുളം പുതുപ്പള്ളി അമ്പലപ്പാട്ടു് ശങ്കരപ്പിള്ള ഇത്തരമൊരു കത്തു് എൻെറ പേക്കു് അയച്ചുതന്നപ്പോളാണു കാര്യം മനസ്സിലായതു്. ഈ വിവരം കാണിച്ചും ഇത്തരം കള്ളക്കത്തുകൾ കണ്ടു വഞ്ചിതരാകരുതെന്നു നിർദ്ദേശിച്ചും ഞാൻ പത്രങ്ങളിൽ ഒരു പ്രസ്താവന പുറപ്പെടുവിച്ചു. ഇതേത്തുടന്നു് പോലീസ് ഐ. ജി. ഈ സംഗതിയെപ്പററി നേരിൽക്കണ്ടു സംസാരിക്കാനാവശ്യപ്പെട്ടുകൊണ്ടു് എനിക്കൊരു കത്തയച്ചു. സംശയരഹിതമായവിധം ഐ. ജി. അയയ്ക്കുന്ന ഇത്തരം കത്തുകൾ കണ്ടു് അദ്ദേഹത്തെ കാണാൻ ചെല്ലുന്നവർ പിന്നീടു സ്വതന്ത്രതിരുവിതാംകൂറിനെ അനുകൂലിച്ചു പ്രസ്താവനയിറക്കുകയോ അതിനു സമ്മതമില്ലെങ്കിൽ നുറുങ്ങിയ എല്ലുകളോടെ ജയിലഴികൾക്കകത്തുപോവുകയോ ചെയ്യുകയാണു് അന്നത്തെ പതിവു്. എന്നെപ്പററി ഇതിനകം 'നല്ല' റിപ്പോർട്ടുകൾ അദ്ദേഹത്തിനു കിട്ടിയിരിക്കാനും ഇടയില്ല. കത്തനുസരിച്ചു പോകണമോ വേണ്ടയോ എന്ന ശങ്കയായി. ശങ്കുണ്ണിപ്പിള്ളയുമായി ആലോചിച്ചു. മററു പ്രോഗ്രാം വ്യവസ്ഥചെയ്തുപോയതുകൊണ്ടു വരാൻ സാദ്ധ്യമല്ലെന്നൊരു മറുപടി അദ്ദേഹം നിർദ്ദേശിച്ചപ്രകാരം നല്കി. കാര്യം അവിടെ അവസാനിച്ചില്ല. വളരെ വിനയം കലന്ന സ്വരത്തിൽ, മൂന്നുനാലു തീയതികൾ നിർദ്ദേശിച്ചിട്ടു് അതിലേതെങ്കിലുമൊരുദിവസം ചെന്നു കാണണമെന്നു് ഐ. ജി. വീണ്ടും എനിക്കെഴുതി. ഞാൻ വീണ്ടും ശങ്കുണ്ണിപ്പിള്ളയുമായി ആലോചിച്ചു. ''പ്രക്ഷോഭണം നാം ആഗ്രഹിച്ചപോലെ ജയിച്ചിരിക്കയാണു്. ഇനി പേടിക്കാനില്ല. നീ പൊയ്ക്കോ. ഞാൻ എല്ലാം നോക്കിക്കൊള്ളാം'' എന്നായിരുന്നു അദ്ദേഹത്തിൻെറ മറുപടി. എനിക്കു വന്നേക്കാവുന്ന ആപത്തുകളിൽ എൻെറ രക്ഷയ്ക്കു് ശങ്കുണ്ണിപ്പിള്ള വന്നെത്തുമെന്നും അദ്ദേഹം വെറുതെയൊന്നും പറയുകയില്ലെന്നും എനിക്കറിയാം. എങ്കിലും കടുവായുടെ വായിൽച്ചെന്നു ചാടിക്കഴിഞ്ഞിട്ടുവേണമല്ലോ പിന്നെ രക്ഷനേടുന്ന കാര്യം എന്നു ഞാൻ ഓത്തു. എന്തും വരട്ടെ. ഐ. ജി.യുടെ കത്തിൽ കാണിച്ചിരിക്കുന്ന തീയതികളിൽ ഒടുവിലത്തെ തീയതി തിരുവനന്തപുരത്തു് റോസ്ഹൗസിൽ (അദ്ദേഹത്തിൻെറ വസതിയിൽ) ചെന്നു കണ്ടുകൊള്ളാമെന്നു ഞാൻ മറുപടികൊടുത്തു.

ഐ. ജി.യെ കാണുന്നതിൻെറ തലേദിവസം ഞാൻ ചങ്ങനാശ്ശേരിയിൽനിന്നു ആലപ്പുഴെയെത്തി എൻെറ ജ്യേഷ്ഠനെക്കണ്ടു. കാര്യങ്ങൾ അദ്ദേഹത്തോടുമാത്രം പറഞ്ഞു. ആലപ്പുഴെനിന്നും വൈകിട്ടു് ആറുമണിക്കുള്ള ബസ്സിൽ കൊല്ലത്തേക്കു തിരിച്ചു. കൊല്ലത്തു ചെന്നു് രാത്രി മലയാളരാജ്യം ആഫീസിൽ കയറി. അവിടെ താമസിച്ചു് പിറ്റേന്നു രാവിലെ തിരുവനന്തപുരത്തേക്കു തീവണ്ടിയിൽ പോകാമെന്നായിരുന്നു തീരുമാനം. രാവിലെ 10 മണിക്കാണു് ഐ. ജി.യെ കാണേണ്ടതു്.

മലയാളരാജ്യം ആഫീസിൽ ഞാൻ കടന്നു ചെല്ലുമ്പോൾ അവിടെ പലരും നില്ക്കുന്നുണ്ടു്. ആരും സംസാരിക്കുന്നില്ല. ഏതോ വിശേഷവാത്ത എല്ലാവരെയും സ്തബ്ധരാക്കിയിരിക്കുന്നു. ഞാൻ ഒരാളെ സമീപിച്ചു പതിഞ്ഞസ്വരത്തിൽ, ''എന്താ വിശേഷം?'' എന്നന്വേഷിച്ചു. ''അറിഞ്ഞില്ലേ? സി. പി.യെ വെട്ടി. ഇന്നു സന്ധ്യയ്ക്കു് സ്വാതിതിരുനാൾ അക്കാഡമിയിലെ ഒരു ചടങ്ങിൽ സംബന്ധിച്ചു മടങ്ങുമ്പോൾ.''

സർ സി. പി.ക്കു പററിയ ആപത്തിനെപ്പററി ദുഃഖിക്കയാണോ എനിക്കു വന്ന നല്ല കാലത്തെപ്പററി സന്തോഷിക്കയാണോ വേണ്ടതെന്നറിയാതെ ഞാൻ കുഴങ്ങി.

പിറേറന്നു ഞാൻ തിരുവനന്തപുരത്തു വന്നു. നഗരമാകെ എന്തോ ഒരു വല്ലായ്മ ബാധിച്ചമട്ടിൽ മൂകമായിക്കണ്ടു. നേരേ റോസ് ഹൗസിൽ ചെന്നു. ഐ. ജി. പാത്ഥസാരഥി അയ്യങ്കാർ അവിടെയില്ല. അദ്ദേഹം ഭക്തിവിലാസത്താണെന്നും ഉച്ചകഴിഞ്ഞു മൂന്നു

മണിക്കു വന്നാൽ കാണാമെന്നും ഒരു ഇൻസ്പെക്ടർ പറഞ്ഞു. ഞാൻ പോയി. മൂന്നുമണിക്കു ചെന്നു് അദ്ദേഹത്തെക്കണ്ടു. ചില വിവരങ്ങൾ എന്നോടു ചോദിക്കാനുണ്ടെങ്കിലും ഇപ്പോൾ സമയമില്ലെന്നും പിന്നീടു കത്തയയ്ക്കാമെന്നും പറഞ്ഞു് അദ്ദേഹം എന്നെ വേഗം മടക്കി അയച്ചു.

## വെളിച്ചം വീണ്ടും

വെട്ടേററ ദിവാൻ സർ സി. പി. യാത്രപോലും പറയാതെ തിരുവിതാംകൂർ വിട്ടു. പി. ജി. എൻ. ഉണ്ണിത്താൻ ദിവാൻജിയായി. സമരം ജയിച്ചു. രാഷ്ട്രീയതടവുകാരെയെല്ലാം മോചിപ്പിക്കാൻ ഉത്തരവായി. മന്നത്തു പത്മനാഭനെ എന്നു മോചിപ്പിക്കുമെന്നറിയണം. എനിക്കല്ല, എല്ലാവർക്കുമറിയണം. മോചിപ്പിക്കുമെന്നു തീർച്ചയായിട്ടും അദ്ദേഹത്തെ മോചിപ്പിക്കുന്ന തീയതി രഹസ്യമായി സൂക്ഷിക്കണമെന്നു പോലീസിനു നിർദ്ദേശമുണ്ടായിരുന്നു. ഞാൻ തിരുവനന്തപുരത്തു വന്നു് ഈ രഹസ്യം എങ്ങനെയെങ്കിലും അറിയണമെന്നു നിശ്ചയിച്ചു് ഒരു ശ്രമം നടത്തി. പിറേറന്നു മോചിപ്പിക്കുമെന്നു തലേന്നാൾ രാത്രിയിൽ അറിഞ്ഞു. രാത്രിതന്നെ വടക്കോട്ടു പുറപ്പെട്ടു് വിവരം വഴിനീളെ പലയിടത്തുമറിയിച്ചു് സ്വീകരണങ്ങൾക്കു വ്യവസ്ഥചെയ്തിട്ടു് ചങ്ങനാശ്ശേരിയിലെത്തി. ചങ്ങനാശ്ശേരിയിൽ അതിനകംതന്നെ വാർത്ത ലഭിച്ചിരുന്നു. വലിയ സ്വീകരണസന്നാഹങ്ങൾ തുടങ്ങുകയും ചെയ്തിരുന്നു. പിറേറന്നു തിരുവല്ലായിലെത്തിയ മന്നത്തു പത്മനാഭനെയാണു ഞാൻ കണ്ടതു്. ജയിൽവിമുക്തരായ പി. ജെ. സബാസ്റ്റ്യനും എം. കെ. നായരും കൂടിയുണ്ടായിരുന്നു. അവർക്കു മൂന്നുപേർക്കും തിരുവല്ലാമുതൽ ചങ്ങനാശ്ശേരി വരെ നല്കപ്പെട്ട ആ ഗംഭീര സ്വീകരണം ആ ഘോഷയാത്രയിൽ ആദ്യന്തം പങ്കെടുത്ത എനിക്കു നൽകിയ സുഖവും സന്തോഷവും വാക്കുകൾകൊണ്ടു വിവരിക്കാവുന്നതല്ല.

# എൻ. എസ്സ്. എസ്സ്. സമ്മേളനങ്ങൾ —ചിത്രങ്ങളിലൂടെ



ഇതാ ഒരു അത്ഭുതലോകം!
മഹാത്മാഗാന്ധികോളേജ് ഉദ്ഘാടനം
പണ്ഡിററ്ജി ബട്ടൺ അമർത്തുന്നു



മഹാത്മാഗാന്ധി കോളേജ് ഉദ്ഘാടനം
മന്നം, പത്മിനിരാഗിണിമാർ



പന്തളം കോളേജ് ഉദ്ഘാടനം
മന്നം, കഥകളിനർത്തകൻ ഗോപീകൃഷ്ണ, എൻ. പി. ചെല്ലപ്പൻനായർ



പന്തളം മെഡിക്കൽമിഷൻ—
കേന്ദ്ര ആരോഗ്യമന്ത്രി ഡോ. സുശീലാനയ്യാരുടെ സന്ദർശനം



ക്ഷേത്രദർശനത്തിനെത്തിയ മന്നത്തിന് പെരുന്ന ഊരാണ്മദേവസ്വം
മംഗളപത്രം നൽകുന്നു.



പന്തളം കോളേജ് ഉദ്ഘാടനം
പി. ററി. ചാക്കോ പ്രസംഗിക്കുന്നു
വിദ്യാഭ്യാസസമ്മേളനം



മഹാത്മാഗാന്ധികോളേജ് ഉദ്ഘാടനം—സാമ്പത്തികസമ്മേളനം
ഇ. എം. എസ്സ്-നെ സ്വീകരിക്കുന്നു



എൻ. എസ്സ്. എസ്സ്. ഹിന്ദുകോളേജ് ഉദ്ഘാടനം—വിദ്യാഭ്യാസസമ്മേളനം
**ഹനുമന്തയ്യ, പി. ആർ. പരമേശ്വരപ്പണിക്കർ, ശൂരനാട്ടു കുഞ്ഞൻപിള്ള, മന്നം**



ഹിന്ദുകോളേജ് ഉദ്ഘാടനം—അഖിലേന്ത്യാപ്രദർശനം
**എ. ജെ. ജോൺ, കെ. എൻ. ശങ്കുണ്ണിപ്പിള്ള, എം. എൻ. കേശവപിള്ള**



എൻ. എസ്സ്. എസ്സ്. രജതജൂബിലി (1115)—എക്സിക്യൂട്ടീവ് കമ്മററി

ഇരിക്കുന്നവർ—വലത്തോട്ട്—പൊതുവാടത്തു പത്മനാഭപിള്ള; കല്ലുവീട്ടിൽ ഗോവിന്ദപ്പിള്ള; റാവുസാഹിബ് ഈ.വി. പത്മനാഭപിള്ള; സമ്മേളനാദ്ധ്യക്ഷൻ—എൻ. എസ്സ്. രാമൻപിള്ള; പ്രസിഡൻറ്—കെ. പി. ഗോപാലമേനോൻ; ജനറൽസെക്രട്ടറി—മന്നത്തു പത്മനാഭപിള്ള, എലിക്കുഴ കേശവപിള്ള.

നില്ക്കുന്നവർ—വലത്തോട്ട്—എം. ആർ. ജി. പണിക്കർ; കണ്ടനാട്ട ദാമോദരമേനോൻ; കെ. ജി. ഗോപാലകൃഷ്ണൻ; കൈനിക്കര കുമാരപിള്ള; കോട്ടൂർ കുഞ്ഞുകൃഷ്ണപിള്ള; കൈനിക്കര പത്മനാഭപിള്ള; മഠത്തിൽ എം. പി. മാധവൻപിള്ള; പിററിനാൽ അയ്യപ്പൻപിള്ള; വരകപ്പള്ളി കേശവപിള്ള; ഗോപുരത്തിങ്കൽ കേശവപിള്ള.



എൻ. എസ്സ്. എസ്സ്. സ്കൂളുകളുടെ ഹെഡ്മാസ്റ്റർമാരും ഹെഡ്മിസ്ട്രസ്സ്മാരും എൻ. എസ്സ്. എസ്സ്. പ്രസിഡൻറ്,
ജനറൽ സെക്രട്ടറി, ജനറൽ മാനേജർ, മന്നത്തുപത്മനാഭൻ മുതലായവരോടൊപ്പം



മന്നം ഷുഗർമിൽസ് ഉദ്ഘാടനം (1964)
കേന്ദ്രമന്ത്രി എ. എം. തോമസ്, എം. കെ. കെ. നായർ,
ഇ. പി. പൗലോസ് തുടങ്ങിയവർ



പന്തളം മെഡിക്കൽ മിഷൻ ആശുപത്രി—ഡോ: സുശീലാനയ്യാർ സന്ദർശിക്കുന്നു
മന്നം, എം. പി. ഗോവിന്ദൻനായർ, സുശീലാനയ്യാർ—തേയിലസല്ക്കാരത്തിൽ



ചങ്ങനാശ്ശേരി ഹിന്ദുകോളേജ് ഉദ്ഘാടനം
ഡോ. രാധാകൃഷ്ണനും പത്നിയും



എം. ജി. കോളേജ് ഉദ്ഘാടനം
പണ്ഡിറ്റ്ജി, ഇന്ദിരാഗാന്ധി, ഡോ. രാമകൃഷ്ണറാവു—പ്രദർശനപ്പന്തലിൽ



1115–ൽ നടന്ന എൻ. എസ്സ്. എസ്സ്. രജതജൂബിലി സമ്മേളനത്തിലെ
വളണ്ടിയർ സംഘം



1091–ൽ നടന്ന ചങ്ങനാശ്ശേരി നായർസമ്മേളനത്തിൽ സംബന്ധിച്ചവർ



എം. ജി. കോളേജ് ഉദ്ഘാടനം—സർവ്വസമുദായസമ്മേളനം
വി. പി. മേനോൻ പ്രസംഗിക്കുന്നു.
വി. നാഗപ്പൻനായർ, വി. കെ. വേലപ്പൻ മുതലായവരെ കാണാം



ചങ്ങനാശ്ശേരി ഹിന്ദുകോളേജ് ഉദ്ഘാടനം
ചങ്ങനാശ്ശേരി ബിഷപ്പ് മാത്യു കാവുകാട്ടു തിരുമേനി,
എ. വി. ജോർജ്ജ്, മന്നം, മക്കപ്പുഴ



പന്തളം കോളേജ് ഉദ്ഘാടനം
വി. വി. ഗിരി, സി. കെ. ഗോവിന്ദൻനായർ, മന്നം, ദാമോദരനാശാൻ



പന്തളം കോളേജ് ഉദ്ഘാടനം—കായികസമ്മേളനം
കെ. എം. ചെറിയാൻ പ്രസംഗിക്കുന്നു



സർവ്വീസ് സൊസൈററി ഹെഡ്ആഫീസ്സ്റ്റാഫും, ഡയറക്ടർബോർഡംഗങ്ങളും.



നായർസർവ്വീസ് സൊസൈററി ഡയറക്ടർബോർഡംഗങ്ങളും വകുപ്പദ്ധ്യക്ഷന്മാരും സ്റ്റാഫും.



ആയുഷ്മനായിരിക്ക!
പന്തളം കോളേജ് ഉദ്ഘാടനത്തിൽ പരിശുദ്ധ കാതോലിക്കാബാവാ



പന്തളം കോളേജ് ഉദ്ഘാടനം—വനിതാസമ്മേളനം
പ്രഭാവതി മുൻഷി, ശ്രീമതി പട്ടം.
ജാനമ്മ എൻ. പി. പിള്ള, പി. കെ. കമലം മുതലായവർ സ്വീകരിക്കുന്നു



എൻ. എസ്സ്. എസ്സ്. കൗൺസിൽ മെമ്പർമാരും വകുപ്പദ്ധ്യക്ഷന്മാരും മന്നവുമൊന്നിച്ച്



LAKHS OF
BUDGET AMOUNT IN RUPEES. 1 DIV. = 2 LAKHS
160
140
120
100
80
60
40
20
5
10
15
20
25
30
35
40
45
50
PERIOD IN YEARS. 1 DIV. = 1 YEAR
1914-15
1919-21
1924-25
1929-30
1934-35
1939-40
1944-45
1949-50
1954-55
1959-60
1964-65



മന്നം ശതാഭിഷേക മഹോത്സവനഗർ, പന്തളം—കമനീയമായ പ്രവേശനദ്വാരം



ഭാരതകേസരിയും കേരളകോകിലവും
മന്നം—പി. ലീല



എൻ. പി. പിള്ള മെമ്മോറിയൽവാർഡ്
ശിലാസ്ഥാപനം—
ജാനമ്മ എൻ. പി. പിള്ളയും മന്നവും



ദയാനന്ദപുരത്തെ
എൻ. എസ്സ്. എസ്സ് ക്ഷേത്രം



പെരുന്നയിൽ എൻ. എസ്സ്. എസ്സ്.
ഹെഡ്ഡാഫീസ് പ്രവേശനദ്വാരം



എൻ. എസ്സ്. എസ്സ് ഹൈസ്കൂൾ, മൂവാററുപുഴ



191-ാം നമ്പർ എൻ. എസ്സ്. എസ്സ്. കരയോഗംവക വന്ദേമാതരം യു.പി.സ്കൂൾ, വെളിയന്നൂർ



215-ാംനമ്പർ പാമ്പാടി എൻ. എസ്സ്. എസ്സ് കരയോഗമന്ദിരം



പെരുന്തുരുത്ത് എൻ. എസ്സ്. എസ്സ്. കരയോഗമന്ദിരം



മുണ്ടൻകാവ് എൻ. എസ്സ്. എസ്സ്. കരയോഗമന്ദിരം, ചെങ്ങന്നൂർ



379-ാംനമ്പർ ദേവീവിലാസം എൻ. എസ്സ്. എസ്സ് കരയോഗമന്ദിരം, വള്ളംകുളം



1835-ാം നമ്പർ ദേവീവിലാസം എൻ. എസ്സ്. എസ്സ് കരയോഗമന്ദിരം, പുറപ്പുഴ



ചേർത്തലയിൽ ഒരു മെഡിക്കൽ മിഷൻ സ്ഥാപിക്കുന്നതിന് ചേർത്തല മുരിയനാട്ടു നിന്ന് നാല്പ് ഏക്കർ സ്ഥലം എൻ. എസ്സ്. എസ്സ് യൂണിയൻ പ്രസിഡൻറ് വി. എൻ. മാധവൻകർത്താ ഏററുവാങ്ങുന്നു



പെരുന്ന ഹിന്ദുകോളേജ് ഉദ്ഘാടനവേളയിൽ—രാജപ്രമുഖനും മന്നവും



293–ാംനമ്പർ എൻ. എസ്സ്. എസ്സ്. കരയോഗമന്ദിരം, വള്ളംകുളം വെസ്റ്റ്



344–ാം നമ്പർ ഇരവിപേരൂർ എൻ. എസ്സ്. എസ്സ് കരയോഗമന്ദിരം



221–ാംനമ്പർ കുമാരമംഗലം എൻ. എസ്സ്. എസ്സ്. കരയോഗമന്ദിരം



ചേർത്തല പള്ളിപ്പുറം എൻ. എസ്സ്. എസ്സ്. കോളേജ്ഗ്രൗണ്ടിൽ തിരുനല്ലൂർ കരയോഗം പ്രവർത്തകർ ഒരു കുളം കുഴിക്കുന്നു—മന്നം ഈ ശ്രമദാനം വീക്ഷിക്കുന്നു



1991–ാംനമ്പർ എൻ. എസ്സ്. എസ്സ്.
കരയോഗമന്ദിരം,
ഇടയാറന്മുള പടിഞ്ഞാറെഭാഗം



സന്മാർഗ്ഗപ്രദായിനി എൻ. എസ്സ്. എസ്സ്.
കരയോഗമന്ദിരം, വെങ്കുളം



കോട്ടയം താലൂക്ക് എൻ. എസ്സ്. എസ്സ്.
യൂണിയൻ മന്ദിരം



1833–ാംനമ്പർ ശാന്തിനികേതൻ
എൻ. എസ്സ്. എസ്സ്. കരയോഗമന്ദിരം,
തേവലക്കര



പള്ളിക്കൽ എൻ. എസ്സ്. എസ്സ്. കരയോഗം
എൽ. പി. സ്കൂൾ, കൊട്ടാരക്കര



എൻ. എസ്സ്. എസ്സ്. യൂണിയൻമന്ദിരം,
ചേർത്തല




| | പേര് | ഏക്കർ |
|---|---|---|
| 1 | പട്ടാഴി | 161 |
| 2 | ദയാനന്ദപുരം | 28 |
| 3 | ആരോക്കാട്ട് | 280 |
| 4 | കരുവാററ | 16 |
| 5 | കറുകച്ചാൽ | 70 |
| 6 | മയിലാടി | 28 |
| 7 | നെല്ലിപ്പതി | 2104 |
| 8 | എടത്തനാട്ടുകര | 1046 |
| 9 | കൊട്ടിയൂർ | 27000 |
| 10 | പനത്തടി | 4770 |


നായർ സർവീസ് സൊസൈററി
സ്ഥാപനങ്ങൾ
മൈസൂർ
നീലഗിരി
കോയമ്പത്തൂർ
പാലക്കാട്
കന്യാകുമാരി
1 മുതൽ 15 വരെ കോളേജുകൾ
16 ,, 19 ,, മെഡിക്കൽമിഷൻ
20 ,, 21 ,, പ്രസ്സ്
22 വർക്ക്ഷാപ്പ്
23 ആശ്രമം
24 ,, 71 ,, ഹൈസ്കൂളുകൾ
72 ,, 78 ,, ബേസിക് ട്രെയിനിംഗ്സ്കൂളുകൾ
79 ,, 95 ,, യു. പി. സ്കൂളുകൾ
96 ,, 108 ,, എൽ.പി. സ്കൂളുകൾ

# ഉദാരമതികളായ സൊസൈററി ബന്ധുക്കൾ

എം. ആർ. ജി. പണിക്കർ

**നായർ സർവീസ്** സൊസൈറ്റിയുടെ യശസ്സ് ആ സംഘടനയുടെ പ്രവർത്തനമേഖലയും കടന്നു് ഈ ഉപഭൂഖണ്ഡത്തിൻെറ എല്ലാ ദിക്കിലും പരിശോഭിച്ചുനില്ക്കുന്നു. സർവീസ് സൊസൈററി പടുത്തുയർത്തിയിട്ടുള്ള വിവിധ സ്ഥാപനങ്ങളുടെ വൈവിധ്യവും വൈപുല്യവും നോക്കിയാൽ, ഈ ഭൂമണ്ഡലത്തിൽ മറ്റേതെങ്കിലും ഒരു ജനകീയപ്രസ്ഥാനത്തിന് ഇത്രയും നേട്ടങ്ങൾ അവകാശപ്പെടാൻ സാധ്യമല്ലെന്നു കാണാം. കേവലം നാണ്യംകൊണ്ടു തിട്ടപ്പെടുത്തിയാൽ പത്തുകോടി രൂപയിലധികം ആസ്തികൾ സ്വരൂപിച്ചിട്ടുള്ള സൊസൈററിയുടെ യഥാർത്ഥസമ്പാദ്യ ഏതൊരളവുകോൽകൊണ്ടും അളന്നു തിട്ടപ്പെടുത്താനാവതല്ല. സർവീസ് സൊസൈററിയുടെ നേട്ടങ്ങളിൽപ്പെട്ടതാണ് ആധുനികകേരളത്തിന്റെ ചരിത്രവും സംസ്കാരപ്പൊലിമയും.

അമേയമായ ഈ സമ്പാദ്യം ആർജ്ജിക്കുവാൻ സൊസൈററിയെ ആർത്ഥികമായി സഹായിച്ച മഹാമനസ്കരുടെ നാമധേയ



ചങ്ങനാശ്ശേരി മെഡിക്കൽമിഷൻ ആശുപത്രിക്കു് ഒരു ലക്ഷം രൂപാ സംഭാവന—
വടശ്ശേരി അമ്മവീട്ടിൽ മാധവൻ തമ്പിയും പത്നി രാഗിണിയും മന്നത്തോടൊപ്പം

ങ്ങൾ ആദരപൂർവ്വം സ്മരിക്കാതെ ഈ സുവർണ്ണ ഗ്രന്ഥത്തിൻെറ പ്രസാധനം പൂർണ്ണമല്ല. അന ർഘമായ സേവനങ്ങളുടെ രൂപത്തിലും അത്യു ദാരമായ സംഭാവനകൾ സൊസൈററിക്കു ലഭിച്ചിട്ടുണ്ട്. യുവാവായ വി.മാധവൻതമ്പി ഒരുലക്ഷം രൂപയാണ് ഈ പ്രസ്ഥാനത്തിനു നല്കിയതു്.

വമ്പിച്ചധനവും ഭൂസ്വത്തും നിർല്ലോഭം ന ല്കിയനുഗ്രഹിച്ച ദാനശീലന്മാരുടെ സംഖ്യ കു റച്ചൊന്നുമല്ല. ഈ പട്ടികയിൽ ജാതിമത ഭേദം ഇല്ലെന്നുള്ളതാണ് ആഹ്ലാദകരമായ ഒരു വാസ്തവം. നായർ മാത്രമല്ല നായർ സർവ്വീസ് സൊസൈററിയെ പണംകൊടുത്തു വള ർത്തിയതു്. കേരളത്തിലെ ഏതു മതക്കാരനും ജാതിക്കാരനും സൊസൈററിയുടെ സംഭാവ നപ്പട്ടികയിൽ അവഗണിക്കാനാവാത്ത സ്ഥാ നങ്ങൾ അലങ്കരിക്കുന്നു.

കലാപ്രവർത്തനംകൊണ്ടും, പത്രപംക്തി കൾ നിർല്ലോഭം വിട്ടുകൊടുത്തും സർവീസ് സൊസൈററിയുടെ ജൈത്രയാത്രയ്ക്കു പരവ താനി വിരിച്ചിട്ടുള്ള കലാകാരന്മാരും വൃത്താ ന്തപത്രങ്ങളും സൊസൈററിയുടെ ശാശ്വത മായ കൃതജ്ഞതാദരങ്ങൾക്കു പാത്രീഭൂതരാ ണ്. ലളിത പത്മിനി രാഗിണിമാരും, ഗുരു ഗോപിനാഥും, വൈക്കം വാസുദേവൻനായർ, അമ്പലപ്പുഴ ശങ്കരനാരായണപ്പണിക്കർ, കൊട്ടാരം ശങ്കുണ്ണി നായർ തുടങ്ങിയ സം ഗീതസമ്രാട്ടുകളും സൊസൈറ്റിയെ ആ ടിയും പാടിയും വള ർത്തി കേരളത്തിലെ വൃത്താന്ത പത്രങ്ങൾ ഏതെങ്കിലും ഒരു കാ ര്യത്തിൽ സാധർമ്മ്യം പ്രകടിപ്പിച്ചിട്ടുണ്ടെ ങ്കിൽ അതു്, സൊ സൈററിയെ സഹാ യിക്കുന്ന കാര്യത്തിൽ മാത്രമാണ്. ഈ പത്രികകളിൽ ഭൂരിപക്ഷത്തി ന്റെയും ഉടമസ്ഥർ നായന്മാരല്ല എന്നതും ഈ അവസരത്തിൽ ഓർമ്മിക്കേണ്ടതാണ്.


കൊട്ടാരം ശങ്കുണ്ണിനായർ

നായർസർവീസ്സൊസൈററിക്ക് ആദ്യ മായി ലഭിച്ച സംഭാവന മന്നത്തുപത്മനാഭ ൻെറ മൂലകുടുംബമായ ചിററിററത്തു വീട്ടിൽ നിന്നുമായിരുന്നു. ചിററിററത്തു വേലുപ്പിള്ള എന്ന കാരണവർ മരിച്ചതുപ്രമാണിച്ചുള്ള അടിയന്തിരദിവസം കുടുംബാംഗങ്ങൾ ഒന്നു ചേർന്ന് 20 പറ നിലം നായർസർവീസ് സൊസൈററിക്കു ദാനംചെയ്തു. പനങ്ങാട്ടു കേശവപ്പണിക്കർ 5,000 രൂപാ വിലവരുന്ന ഒരു നിലം മുട്ടാർപ്രദേശത്തു് സംഭാവനചെ യ്തതായിരുന്നു രണ്ടാമത്തേതു്. കരുകച്ചാൽ നടമേൽ ഇരവിക്കുറുപ്പിനും കുന്നപ്പിള്ളി നാ രായണൻനായർക്കും കൂട്ടവകാശമുള്ള 'കൊടി ഞ്ഞാംകുന്നി'ലെ 88 ഏക്കർ സ്ഥലം അവർ സർവീസ്സൊസൈററിക്കു നല്കി.

മറെറാരു ഉദാരനായ മഹാനുഭാവൻ സമു ദായത്തിൽ കേശവക്കുറുപ്പായിരുന്നു. ഒരു കൊമ്പനാനയെ വിഷുക്കൈനീട്ടമായി നൽ കാൻതക്ക ഔദാര്യമുണ്ടായിരുന്ന അദ്ദേഹമാ ണ് കരുവാററായിലെ എൻ. എസ്സ്. എസ്സ്. സ്കൂൾ ഉണ്ടാകാൻ കാരണക്കാരൻ. സ്കൂളു ണ്ടാക്കാൻ പണവും സ്ഥലവും മാത്രമല്ല അദ്ദേ ഹം നല്കിയതു്. ഒരു തെങ്ങിൻതോപ്പും അദ്ദേ ഹം സംഭാവനചെയ്തിട്ടുണ്ട്. ഇതേവിധ ത്തിലുള്ള സഹായമായിരുന്നു പ്രാക്കുളം സ്കൂൾസ്ഥാപനത്തിൽ പ്രാക്കുളം പരമേശ്വ രൻപിള്ളയിൽനിന്നും എൻ. എസ്സ്. എസ്സി നു ലഭിച്ചതു്. പെരുന്ന എൻ. എസ്സ്. എസ്സ്. ഹൈസ്കൂളിനു കല്ലിട്ട അവസരത്തിൽ ഇ. വി. പത്മനാഭപിള്ള യും ലക്ഷ്മീപുരത്തുകൊ ട്ടാരത്തിൽ കൊച്ചപ്പ ത്തമ്പുരാനും നല്കിയ 1000 ക. വീതമുള്ള സംഭാവന അക്കാല ത്തു വളരെ വിലപ്പെട്ട തായിരുന്നു കാവാലം ഹൈസ്കൂളിന് ചാ ലയിൽ രാമകൃഷ്ണപ്പ ണിക്കരിൽനിന്നും, പാറക്കടവു് സ്കൂളി നു ദിവാൻ പേഷ്കാർ കണ്ടനാട്ടു നാരായണമേ നോനിൽനിന്നും, മാണിക്കമംഗലം സ്കൂളിനു പനയപ്പാഴൂർ മനയ്ക്കൽ നമ്പൂതിരിയിൽനിന്നും ഈ വിധത്തിലുള്ള സഹായങ്ങൾ ലഭിച്ചിട്ടു ണ്ടു്. മാണിക്കമംഗലം സ്കൂളിന് പറയത്തു ഗോവിന്ദമേനോനിൽനിന്നു ലഭിച്ച സഹാ യങ്ങളും മറക്കാവതല്ല. കണ്ടനാട്ടു നാരായണ മേനോൻ പേഷ്കാർ, പിള്ളാലത്തു് നായർ സർവീസ്സൊസൈററി കോളേജ് പ്രസ്ഥാ നമാരംഭിച്ചപ്പോഴും ഉദാരമായി സംഭാവന കൾ നല്കിയിരുന്നു.


കൊച്ചപ്പത്തമ്പുരാൻ

വടശ്ശേരി അമ്മവീട്ടുകാരിൽനിന്നും നായർ സർവീസ്സൊസൈററിക്കു ലഭിച്ച സഹാ

യങ്ങളും വിസ്മരിക്കുക സാദ്ധ്യമല്ല. പാൽക്കുള ങ്ങര എൻ.എസ്സ്.എസ്സ്. സ്കൂളിനുസ്ഥലവും പണവും നല്കി സഹായിച്ചതു് വി. കൃഷ്ണൻത മ്പിയായിരുന്നു. ഇന്നത്തെ പെരുന്താന്നി വി മൻസ് കോളേജ് കിടക്കുന്ന കെട്ടിടം ആ ആവശ്യത്തിനുപയോഗിക്കാൻ 1125-ൽ വിട്ടു തന്നതുംവടശ്ശേരിഅമ്മവീട്ടിലെ വേലായുധൻ തമ്പിയായിരുന്നു. ലക്ഷ്മിപ്പിള്ള കൊച്ചമ്മയാക ട്ടെ, തിരുവനന്തപുരം എം. ജി. കോളേജിൽ 'ശങ്കരൻതമ്പി മെമ്മോറിയൽ' ലൈബ്രറി' സ്ഥാപിക്കാൻഅമ്പതിനായിരം ക. സംഭാവ നചെയ്തു. അവരുടെ പുത്രനാണ് ചങ്ങനാശ്ശേ രിമെഡിക്കൽമിഷൻ ആസ്പത്രിക്കു് ഒരുലക്ഷം ക. സംഭാവനചെയ്ത മാധവൻതമ്പി.

നായർസർവീസ് സൊസൈററി കോളേ ജുകളാരംഭിക്കാൻ പരിശ്രമം തുടങ്ങിയ അവ സരത്തിൽ ആ സദുദ്യമത്തിനു് സമുദായാംഗ ങ്ങളിൽനിന്നു മാത്രമല്ല ഇതര സമുദായക്കാ രിൽനിന്നും പ്രോത്സാഹനവും സഹായസഹ കരണങ്ങളും സിദ്ധിച്ചിരുന്നു. അതിന്റെ 'കൈ നീട്ടസംഭാവന' കൊല്ലത്തെ പ്രശസ്ത വ്യവ സായിയായിരുന്ന നാരായണസ്വാമി റെഡ്യാ രുടേതായിരുന്നു. അദ്ദേഹം, പതിനായിരം ക. നല്കി. കൊല്ലത്തുനിന്നുതന്നെ കെ. ജി. പരമേ ശ്വരൻപിള്ള, പുകയിലക്കട പരമേശ്വരൻ പിള്ള, കീനാ നാരായണപിള്ള, കെ. വേലാ യുധൻപിള്ള എന്നിവരും പതിനായിരം ക. വീതം നല്കി. 1,5000 ക. തന്റെ ഷഷ്ടിപൂർത്തി പ്രമാണിച്ച്, ചാലയിൽ ഡോ: കെ. പി. പണിക്കർ സംഭാവനചെയ്തു. എൻ. എസ്സ്. എസ്സിന്റെ പുതിയ കോളേജുകൾക്കുപലരിൽ നിന്നുംപണവും സ്ഥലവും സംഭാവനയായി ല ഭിച്ചിട്ടുണ്ട്. ധനുവച്ചപുരംകോളേജിനു്15ഏ ക്കർ സ്ഥലംനല്കിയ വാസുദേവരു വാസുദേവ രു്,നിലമേൽ കോളേജിനു 12ഏക്കർ സ്ഥലം നല്കിയ ഉണ്ണിത്താന്മാർ ചേർത്തലയിലെകോളേ ജിൻ സ്ഥലവും പണവും നല്കിയ കാർത്യായ നിഅമ്മ, മട്ടന്നൂർ പഴശ്ശിരാജാകോളേജിനു് 15 ഏക്കർ ഭൂമി നല്കിയ മധുസൂദനൻ തങ്ങൾ, 25 ഏക്കർ നല്കിയ കല്ലൂർ തങ്ങൾ, 25 ഏക്കർ നല്കിയ കെ. ടി. ദാമോദരൻനമ്പ്യാർ തുടങ്ങി യവരുംസ്മരണീയരാണ്. പാലക്കാട്ട്എൻജി നീയറിംഗ്കോളേജിനു് ഏററവും വലിയ സംഭാവന നല്കിയിട്ടുള്ളതു് ഉദാരഹൃദയനായ ചാത്തത്തു മാധവമേനോനാണ്. പരേതനാ യ പാലക്കാട്ടുരാജാവിന്റെ പുത്രനായ അദ്ദേ ഹം 50 ഏക്കർ ഭൂമിയാണ് ഈ ആവശ്യ ത്തിനു നല്കിയതു്. മറെറാരു ഉദാരഹൃദയനെ യും ഇത്തരുണത്തിൽ അനുസ്മരിക്കേണ്ടതുണ്ട്. കുതിരവട്ടത്തു പ്രഭാകരൻതമ്പാനാണദ്ദേഹം. ഒററപ്പാലത്തു താൻ സ്ഥാപിച്ചു നടത്തിവന്നി രുന്ന ഹൈസ്കൂളും അതിന്റെ ഭൂമിയും എല്ലാം കൂടി ഒരു ലക്ഷത്തിലധികം ക. വിലവരുന്ന വസ്തുവകകൾ അദ്ദേഹം സൊസൈറ്റിക്കു വിട്ടു തന്നു.

ഒററപ്പാലത്തിനടുത്തു് പാലപ്പുറത്തു് കെ. പി. എസ്സ്. മേനോൻ സംഭാവനയായി തന്നിട്ടുള്ള 12 ഏക്കർ സ്ഥലത്താണ് പുതിയ ആർട്ട്സ് ആൻഡ് സയൻസ് കോളേജ് ആരംഭിച്ചിട്ടുള്ളതു്. ഈ കോളേജിന്റെ സ്ഥാപനത്തിനു് ഒററപ്പാലത്തെ ഇ. പി. സഹോദരന്മാർ 2,5000 ക. യുംകാക്കശ്ശേരി മാധവൻനായർ 10,000ക.യും നല്കിയിട്ടുണ്ട്. കോളേജുഫണ്ടിലേക്കു സംഭാവന വാഗ്ദാ നംചെയ്ത മറെറാരാൾ കൊല്ലങ്കോട്ടു പത്മ നാഭവർമ്മ രാജായാണ്. വാഗ്ദാനം ചെയ്ത 25,000 ക. കൊടുക്കാൻകഴിയുംമുമ്പ് അദ്ദേ ഹം നിര്യാതനായി. അദ്ദേഹത്തിന്റെ സഹോ ദരിമാർ ഇപ്പോൾ ആ തുക തവണകളായി നല്കിക്കൊണ്ടിരിക്കയാണ്.

എൻ. എസ്സ്. എസ്സിന്റെ സ്കൂളുകളും കോ ളേജുകളും ഇന്നത്തെ രീതിയിൽ വളർന്നു വിക


വി.വേലായുധൻതമ്പി


ലക്ഷ്മിപ്പിള്ള കൊച്ചമ്മ


കെ പരമേശ്വരൻപിള്ള


ഇ. പി. അച്യുതൻനായർ

സിക്കുന്നതിനുമുമ്പു ലഭിച്ച മറ്റൊരു സംഭാവനയെക്കുറിച്ചുകൂടി ഇവിടെ അനുസ്മരിക്കേണ്ടതുണ്ട്. നായർസർവീസ്സൊസൈററിയുടെ സ്ഥാപകന്മാരിൽ ഒരാളായിരുന്ന വാല്ലറമ്പിൽ വേലായുധൻപിള്ള തന്റെ കയ്യിൽനിന്ന് 20,000 രൂപാ ചെലവാക്കി പണികഴിപ്പിച്ചുകൊടുത്ത ഒരു വിദ്യാർത്ഥിസദനമാണ് പെരുന്നയിലുള്ള 'വേലായുധമന്ദിരം.' അട്ടരിലെ ദയാനന്ദാശ്രമവും 20 ഏക്കർവരുന്ന എസ്റ്റേററും, സ്കൂളും മററും നായർസർവീസ്സൊസൈററിക്കു സംഭാവനയായിത്തന്ന ദയാനന്ദസ്വാമികളും നിത്യസ്മരണീയനാണ്.

നായർസർവ്വീസ്സൊസൈറ്റിക്ക് വൻതോതിൽ ലഭിച്ച ആദ്യത്തെ സംഭാവന യശശ്ശരീരനായ ആർ.എം. പാലാട്ടിന്റേതാണ്. പാലക്കാട്ടുജില്ലയിൽ അദ്ദേഹം ആയിരം ഏക്കർ ഭൂമിയാണ് ദാനംചെയ്തതു്. അതു് എൻ.എസ്സ്. എസ്സിന്റെ എസ്റ്റേററുപ്രസ്ഥാനത്തിനു തുടക്കമിടുകയുംചെയ്തു. പാലാട്ട സംഭാവനചെയ്ത ഭൂമിയാണ് ഇന്ന് എടത്തനാട്ടുകര എസ്റ്റേററായി മാറിയിരിക്കുന്നതു്. പിന്നീട്ട് മണ്ണാർക്കാട്ട് താത്തുണ്ണി മൂപ്പിൽനായർ 2000 ഏക്കർ മലവാരം നാമമാത്രമായ വിലയ്ക്ക് സർവ്വീസ്സൊസൈററിക്കു ചാർത്തിത്തന്നു. അതാണ് ഇന്നത്തെ അട്ടപ്പാടി എസ്റ്റേററ്. ഇതുപോലെതന്നെ നീലേശ്വരം വലിയരാജാ നാമമാത്രമായ വിലയ്ക്കു ചാർത്തിത്തന്ന ഭൂമിയാണ് ഇന്ന് കാഞ്ഞങ്ങാട്ട് എസ്റ്റേറ്റായി മാറിയിരിക്കുന്നതു്. കോളനൈസേഷൻ പദ്ധതി ആരംഭിച്ചിട്ടുള്ളതും ഇവിടെത്തന്നെയാണ്.



മിസ്സിസ് എൻ.പി.പിള്ള

മെഡിക്കൽമിഷൻ പ്രസ്ഥാനത്തിനു ലഭിച്ച ആദ്യത്തെ ഉദാരമായ സംഭാവന മിസ്സിസ് എൻ. പി. പിള്ളയുടേതാണ്. പരേതനായ സ്വഭർത്താവിന്റെ സ്മരണയ്ക്കായി ഒരു വാർഡു പണിയാൻ അവർ 10,000 ക. സംഭാവന ചെയ്തു. വണ്ടങ്കൽ സുകുമാരൻനായർ, പി. നാരായണൻനായർ, പി. കെ. നാരായണപിള്ള തുടങ്ങിയ പലരും മെഡിക്കൽമിഷന് സംഭാവനകൾ നല്കിയിട്ടുള്ളവരാണ്.

പരേതനായ മണപ്പാട്ട കുഞ്ഞഹമ്മദ് ഹാജി 25 ഏക്കർ സ്ഥലം നായർസർവീസ് സൊസൈററിക്കു ദാനമായി നല്കിയിട്ടുണ്ട് (പക്ഷേ, കുടിയാന്മാരിൽനിന്നും ഇന്നും അതു് ഒഴിഞ്ഞുകിട്ടിയിട്ടില്ല). കോളേജുസ്ഥാപനത്തിനു വലിയ തുകകൾ സംഭാവനയായി നല്കിയവരുടെ കൂട്ടത്തിൽ അഴകപ്പച്ചെട്ടിയാർ, എ. വി. ജോർജ്ജ്, കൈതാരം നാരായണയ്യർ, ജോർജ്ജുതോമസ് കൊട്ടുകാപ്പിള്ളി, എസ്. വീരയ്യാറെഡ്യാർ, എം. സി. മാത്യു (ഫോർവേഡ് ബാങ്ക്), എസ്. ചട്ടനാഥക്കരയാളർ, ശ്രീനിവാസക്കരയാളർ, വയസ്കര മൂസ്സ്, ഒളശ്ശ മൂസ്സ്, തെക്കേടത്തുമനയ്ക്കൽ വാസുദേവൻ ഭട്ടതിരിപ്പാട്ട്, കുളക്കട ഭാനുഭാനു പണ്ടാരത്തിൽ, കൈതമററം (വെള്ളൂർ) നമ്പൂതിരി, സ്വർണ്ണത്തു നമ്പൂതിരിപ്പാട്ട് (പെരുമ്പാവൂർ), എൻ. രാമസ്വാമി അയ്യർ (മൂവാററുപുഴ), അന്ത്രപ്പേർ, കെ. ആർ ശങ്കരൻ (കോട്ടയം), അതിരമ്പുഴ ഹസ്സൻ റാവുത്തർ, മങ്കൊമ്പ് കുളങ്ങരമഠത്തിൽ നമ്പൂതിരി, കാഞ്ഞിരപ്പള്ളി സെയ്യദ് മുഹമ്മദ് റാവുത്തർ, എൻ. സുന്ദരേശൻ (കൊല്ലം), എം. പി. മൂത്തേടത്തു് (ഷൊർണ്ണൂർ) തുടങ്ങിയവരുടെ പേരുകൾ എടുത്തുപറയേണ്ടതാവശ്യമാണ്. ഇവരിൽ പലരും ഒന്നിലധികം പ്രാവശ്യം വലിയ തുകകൾ സംഭാവന ചെയ്തിട്ടുള്ളവരുമാണ്.

തിരുവിതാംകൂർ മഹാരാജാവു് മന്നം ശതാഭിഷേകവേളയിൽ 25,000ക. സംഭാവനയായിനല്കിയതു് പലരും ഓർമ്മിക്കുന്നുണ്ടാകും. കേരളത്തിലെ മററു പല നാട്ടുവാഴികളും സ്ഥാനികളും നായർ സർവ്വീസ് സൊസൈററിയെ സഹായിക്കുന്നതിൽ മററാരുടെയും പിന്നിലാ



ചേർത്തല എൻ. എസ്സ്. എസ്സ്. കോളേജിനു ഭൂമിനല്കിയ മാന്താനത്തു കുടുംബാംഗങ്ങൾ

യിരുന്നില്ലെന്നു് മുമ്പു സൂചിപ്പിച്ചിട്ടുണ്ടല്ലോ. തീപ്പെട്ട കോഴിക്കോട്ടു സാമൂതിരി രാജാവും സംഭാവനകൾ നല്കി സഹായിച്ചിരുന്നു. മാവേലിക്കര ആർട്ടിസ്റ്റ് രാമവർമ്മത്തമ്പുരാനും എൻ. എസ്സ്. എസ്സിന്റെ സുഹൃത്തുക്കളിലും സഹായികളിലും ഉൾപ്പെടുന്നുണ്ടു്. നായർ സർവ്വീസ് സൊസൈററിയുടെ അഭ്യുദയകാംക്ഷിയായി എന്നും വർത്തിച്ചിട്ടുള്ള സി. എൻ. ഇട്ടപ്പൻ നമ്പൂതിരിപ്പാടിന്റെ സഹായങ്ങളും വിസ്മരിക്കാവതല്ല.

നായർ സമുദായത്തിൽപ്പെട്ട പല വ്യക്തികളും കേരളത്തിനകത്തും പുറത്തും—എൻ. എസ്സ്. എസ്സിനു വലിയ സംഭാവനകൾ നല്കിയും മററു വിധത്തിലും സഹായിച്ചിട്ടുണ്ടെന്ന വസ്തുതയും അനുസ്മരിക്കട്ടെ. മട്ടന്നൂർ കോളേജിനു് വലിയൊരു തുക സംഭാവനയായി നല്കിയ അഴീക്കോട്ടെ വ്യവസായപ്രമുഖനായ ഏ. കെ. നായർ, കൂടെക്കൂടെ സംഭാവനകൾ നല്കാറുള്ള ബാരിസ്റ്റർ വി. കെ. കെ. മേനോൻ, കെ. പി. കേശവമേനോൻസ്മാരക എൻഡോവ്മെൻറു് ഏർപ്പെടുത്തിയ കെ. കുട്ടികൃഷ്ണമേനോൻ, ചേനപ്പാടി മററസ്സാട്ടു് യോഗിനി അമ്മ, പെനാംഗിലെ പി. കെ. പിള്ള, മദ്രാസിൽ എൻജിനീയറായിരുന്നകാലത്തു് അവിടെ വിഷുപ്പിരിവു സംഘടിപ്പിച്ചു് ധനശേഖരം നടത്തിയ മഞ്ചനാമഠം പരമേശ്വരൻ പിള്ള, മന്നം ശതാഭിഷേകത്തിനു് 10,000ക.യും കനകജൂബിലിക്കു് 50,00ക.യും സംഭാവന


കാർത്തിക പി. നായർ


ജി. പി. നായർ

ചെയ്ത ബോംബെയിലെ വ്യവസായപ്രമുഖനായ ജി. പി. നായർ, പത്നി കാർത്തിക പി. നായർ തുടങ്ങിയവരുടെ പേരുകളും കൃതജ്ഞതാപുരസ്സരം ഞാൻ ഓർമ്മിക്കുന്നു.


സരസ്വതി അമ്മ

സാമ്പത്തിക സഹായം നല്കിയും മററു പല വിധത്തിലും നായർ സർവ്വീസ് സൊസൈററിയെ ഇന്നും സഹായിച്ചുകൊണ്ടിരിക്കുന്ന സരസ്വതി അമ്മ (ലളിതാ–പത്മിനി–രാഗിണിമാരുടെ മാതാവു്)യും സ്മരണാർഹയാണു്.

## കേരളത്തിലെ ജമീന്ദാർമാർ

''ആദികാലംമുതൽ 18–ാം ശതകത്തിന്റെ അവസാനംവരെ 'തറ' 'നാട്ടു'' ഈ ഏർപ്പാടുകൾമൂലം നായർ പ്രമുഖന്മാർ മലയാളദേശത്തെ സ്വതന്ത്രരാജാക്കന്മാരുടെ ദുർഭരണത്തിൽ നിന്നും രക്ഷിച്ചിരുന്നു.''

എഫ്. ഡബ്ല്യൂ. എല്ലിസ്



## അന്നത്തെ പാർലമെൻറ്!

''ഈ നായന്മാർ കോഴിക്കോട്ടു ജനസംഘത്തിന്റെ നായകന്മാരാണു്. ഇവരെ ഇംഗ്ലണ്ടിലെ പാർലമെൻറു സാമാജികന്മാരോടുപമിക്കാം. രാജകല്പന എല്ലാക്കാര്യത്തിലും അവർ അനുസരിക്കാറില്ല. രാജാവിന്റെ മന്ത്രിമാർ നീതിവിട്ടു പെരുമാറിയാൽ നായന്മാർ അവരെ നിർദ്ദയം ശിക്ഷിക്കുക പതിവാണു്.''

28–മെയ് 1746
തലശ്ശേരിപ്പാണ്ടികശാല ഡയറി

# പണ്ടത്തെ നായർ കരയോഗങ്ങൾ

## പുത്തേഴത്ത് രാമമേനോൻ

തിരുവിതാംകൂറിലെ നായർ സർവ്വീസ് സൊസൈററിയുടെ ആവിർഭാവത്തിന്നും, പ്രവർത്തനങ്ങൾക്കും ശേഷം 'നായർ കരയോഗങ്ങൾ' തിരുവിതാംകൂറിൽ വിശേഷിച്ചും, വളരെ പ്രസിദ്ധിയും, പ്രചാരവും കൈവരിച്ചിട്ടുണ്ട്. എന്നാൽ, അതിനൊക്കെ വളരെ മുമ്പും നായർ വസിച്ചിരുന്ന കരകളിലെല്ലാം—തറകളിൽ—ദേശങ്ങളിൽ—നായർകരയോഗങ്ങൾ, ഔപചാരികമായിട്ടാണെങ്കിലും, അലിഖിതങ്ങളായ ചില അലംഘ്യനിയമങ്ങളും നടപടികളും, ആ സമുദായത്തിൻെറ ഘടനാകാര്യങ്ങളേയും ആചാരമര്യാദകളേയും അടിയന്തിരാദികളേയും നിയന്ത്രിച്ചും, നിലനിർത്തിയും പോന്നിരുന്നു. എങ്കിലും നായന്മാരുടെ ഇടയിൽ അക്കാലത്തു ശക്തിയായി പ്രവർത്തിച്ചിരുന്ന അവാന്തരവിഭാഗങ്ങളെ, അതേനിലയിൽ അകററിനിർത്താനല്ലാതെ, ഒന്നിച്ചുചേർത്ത് ഒരു ഏകീകൃതനായർസമുദായസൃഷ്ടിക്കു തുനിയുകയോ, അതു് ആവശ്യമാണെന്നുപോലും കരുതുകയോ ചെയ്തിരുന്നില്ല. വെള്ളായ്മയും, ശൂദ്രനും, പള്ളിച്ചാനും, വട്ടക്കാടനും, വെളുത്തേടനും, വെളുക്കെത്തലവനും എല്ലാവരും 'നായർ'തന്നെയാണെന്നു്, എല്ലാവർക്കും അവബോധ്മനസ്സിൽ ഒരു ധാരണയുണ്ടായിരുന്നാലും, അവരൊന്നും സമുദായോദ്ധാരണാർത്ഥം അന്യോന്യം സഹകരിച്ചുപ്രവർത്തിച്ചിരുന്നില്ല. എങ്കിൽക്കൂടി, പൊതുവിൽ, പല കാര്യങ്ങളിലും, ആ സമുദായക്കാർ ഒരു 'നാനാത്വത്തിലെ ഏകത്വം', ആദർശമായിട്ടെങ്കിലും, അനുസരിച്ചുപോന്നിരുന്നു. ആ ജാതിവ്യത്യാസങ്ങൾ, അർത്ഥരഹിതങ്ങളോ, അനർത്ഥകാരണങ്ങളോ, നാശോന്മുഖങ്ങളോ ആണെന്നുള്ള ചിന്തപോലും, ഇല്ലാതെ, അതെല്ലാം നിയതിനിശ്ചയങ്ങളാണെന്നുള്ള ഒരു അന്ധവിശ്വാസം നിലനിന്നുപോന്നു. അതിനെ ശക്തിപ്പെടുത്തുകയും സ്ഥിരപ്പെടുത്തുകയും ചെയ്യുന്നതരത്തിലായിരുന്നു, അന്നത്തെ 'മേധാവിത്വ'ത്തിന്റെ പ്രവൃത്തികളും. പ്രത്യേകിച്ചും, നമ്പൂരിമാരുടെ പ്രാധാന്യവും, ജന്മിമുതലാളിത്വവും ബ്രാഹ്മണാധിപത്യവും ശക്തിയായുണ്ടായിരുന്ന പ്രദേശങ്ങളിൽ. അവരുടെ സ്വാധീനശക്തിയാലും, അവരോടു മററുള്ളവർക്കുണ്ടായിരുന്ന ആദരാദികളാലും, ആ വിഭിന്നതകൾ കൂടുതൽ കർക്കശങ്ങളുമായിരുന്നു. 'ശൂദ്രസൃഷ്ടി'തന്നെ, കേരളത്തിൽ, നമ്പൂരിയുടെ മനോധർമ്മവും, ബുദ്ധിവിശേഷവുമാകുന്നു. വീട്ടുവഴക്കുകൾ മാത്രമല്ല, അയൽപക്കവഴക്കുകളും, വസ്തുതർക്കങ്ങളും, സംബന്ധവഴക്കുകളും എല്ലാം തീർന്നതും, തീർത്തതും സ്ഥലത്തെ നമ്പൂരിയുടെ ഇല്ലത്തു ചെന്നായിരുന്നു. ഏതു 'പിഴയ്ക്കും' പ്രായശ്ചിത്തം, 'പശുദാനവും', ബ്രാഹ്മണസ്സദ്യയുമായിരുന്നു!

ജാതിതിരിഞ്ഞാണെങ്കിലും, ചില കരയോഗമര്യാദകൾ — ദേശാചാരങ്ങൾ—സാമുദായികസംഹകരണങ്ങൾ—അക്കാലത്തു നിർബാധം നടന്നുപോന്നിരുന്നു. കയ്മൾ, കർത്താവ്, പണിക്കർ എന്നു തുടങ്ങിയവർ പ്രായേണ 'വെള്ളായ്മ'ക്കാരും, നായന്മാരിലെ ഒന്നാം സ്ഥാനക്കാരുമായിരുന്ന ശൂദ്രന്മാരായിരുന്നു ഭൂരിപക്ഷം. അവരൊക്കെത്തന്നെ, സ്ഥലത്തെ പ്രധാനപ്പെട്ട നമ്പൂരിജന്മിയുടെ അടിയാരും,കുടിയാരും, ആശ്രിതരും, ആജ്ഞാനുവർത്തികളുമായിരുന്നു. വെളുത്തേടനും, വെളുക്കെത്തലവനും അതാതു ദേശത്തേക്കു ചേർന്നവരും അവരുടെ ജാതിപ്രവൃത്തി അന്യദേശത്തുചെന്നു നടത്തുന്നതിനു് അവകാശമില്ലാത്തവരുമായിരുന്നു. അതുപോലെ അന്യദേശക്കാർ ഈ ദേശത്തും കടന്നുവന്നു്, അവകാശങ്ങൾ ആവശ്യപ്പെട്ടുകയും, പതിവില്ലായിരുന്നു. ക്ഷേത്രങ്ങളിലേക്കു വേണ്ട 'തിരുവുടയാട' കഞ്ഞിപിഴിഞ്ഞു ഞെറിഞ്ഞുകൊടുക്കുന്ന ശുദ്ധിയുള്ള വെളുത്തേടനും, ഉണ്ണിനമ്പൂരിയുടെ 'പൊഴുതലമുടി കളയുന്ന' അവകാശിയായ വെളുക്കെത്തലവനും, അന്തർജ്ജനങ്ങൾക്കു കൂട്ടിരിക്കയും, മുമ്പിൽ നടക്കുകയും ചെയ്യുന്ന നിലയ്ക്കു ശൂദ്രസ്ത്രീകളും, നമ്പൂരിമാരുടെ കാര്യസ്ഥന്മാരും കൃഷിക്കാരും എന്ന പദവിയിൽ ശൂദ്രനായന്മാരും, വലിയ ആഭിജാത്യം നടിക്കുകയും അന്യോന്യം മേന്മ ഭാവിക്കുകയും ചെയ്തുപോന്നു.

കരയോഗമന്ദിരവും, ആപ്പീസും, സിക്രട്ടറിയും, മിനുട്ട്സും ഒന്നും ഉണ്ടായിരുന്നില്ലെങ്കിലും, നായന്മാരുടെ അന്നത്തെ കരയോഗപ്രവൃത്തികൾ, തടസ്സംകൂടാതെ നടന്നുവന്നിരുന്നു. അവയിൽ പ്രധാനപ്പെട്ടവ കല്യാണം, പുലകുളി, പന്ത്രണ്ടാംമാസം മുതലായ ഗൃഹവിശേഷങ്ങളിൽ, സമുദായം ചേർന്നു സഹായിക്കുകയും, നിവൃത്തിക്കുകയും ചെയ്യുക എന്നതായിരുന്നു. അവയുടെ ചില ഉദാഹരണങ്ങൾ—രൂപങ്ങൾ—താഴെ വിവരിക്കുന്നു:

ഒരു വീട്ടിൽ ഒരാൾ മരണപ്പെടുന്നതായാൽ, ആരെങ്കിലും ഒരാൾ—സാധാരണ വെളുക്കെത്തലനായരായിരിക്കും ആൾ—ദേശം ചുററി, സകല നായർഗൃഹങ്ങളിലും ആ വാർത്ത എത്തിക്കും. ഉടനെ വീടൊന്നിനു് ഒരാൾവീതമെങ്കിലും മരിച്ചവൻെറ വീട്ടിലെത്തും. അവർ അവിടെവെച്ചു 'യോഗംകൂടി' ആലോചിച്ചു് മാവുവെട്ടുക, ചിരിയനെ വരുത്തുക, സംസ്കാരത്തിന്നു വേണ്ടതു വട്ടംകൂട്ടുക എന്നുതുടങ്ങിയ കാര്യങ്ങളെല്ലാം സ്വയം നിർവ്വഹിച്ചു്, വീട്ടുകാരെക്കൊണ്ടു ചടങ്ങുകളെല്ലാം ചെയ്യിപ്പിക്കയും (എടയ്ക്കു മുറുക്കാൻമാത്രം വീട്ടുകാർക്കു ചെലവു്) തല്ക്കാലം പിരിയുകയും ചെയ്യും. പുലക്കാർ സംസ്കാരം കഴിഞ്ഞു കുളിച്ചുവരുമ്പോൾ, അവർക്കുവേണ്ട ഭക്ഷണവും തയ്യാറാക്കിയിരിക്കും. ഇതിനൊന്നും ആ വീട്ടുകാർക്കു് ഒരു ചെലവുമില്ല. അതൊക്കെ 'ദേശക്കാരുടെ' ചുമതലയാണു്. അവർ അതു സസന്തോഷം, സൗജന്യമായി നടത്തുകയും ചെയ്യും. ആ സ്ഥാനത്തു് ഇപ്പോൾ സകലത്തിനും കൂലിക്കാരാണു്. കൂലികൊടുക്കാൻ സാധിക്കാത്തവർക്കു വലിയ സങ്കടവും കഷ്ടപ്പാടുമാണു്. മൂന്നുനാലുദിവസം കഴിഞ്ഞു് 'ദേശപ്രമാണികൾ' ചിലർ ആ വീട്ടിൽച്ചെന്നു്, പുലകുളിഅടിയന്തിരത്തിൻെറ കാര്യം വീട്ടുകാരുമായി ആലോചിച്ചു്, അവരുടെ കഴിവിന്നനുസരിച്ചു് എല്ലാം ഉപദേശിച്ചു്, ഒരുക്കുട്ടം. പന്തലിടുന്നതിനോ, ദേഹണ്ഡപ്പണികൾക്കോ ഒന്നും കൂലിച്ചെലവില്ല. എല്ലാം ദേശക്കാർ ചെയ്യും. ഇന്നാണെങ്കിൽ, കൂലിച്ചെലവിന്നുപുറമെ, 'ദേഹണ്ഡപ്പണം'തന്നെ താങ്ങാൻ വയ്യാത്തതായിട്ടുണ്ടു്.

ഇങ്ങനെയുള്ള അടിയന്തിരാവശ്യങ്ങൾ, ബുദ്ധിമുട്ടും ക്ലേശവും കൂടാതെ, സഹകരണാടിസ്ഥാനത്തിൽ നടത്തുന്നതിന്നു്, അരിക്കുറി, അടിയന്തിരക്കുറി, ചങ്ങാതിക്കുറി, ആവശ്യക്കുറി എന്നൊക്കെ പറഞ്ഞുവരാറുള്ള ചില സഹകരണപ്രസ്ഥാനങ്ങൾ പ്രവത്തിച്ചുവരാറുണ്ടു്. ദേശക്കാരൊക്കെ, വീടൊന്നുക്കു് ഒരുപറയോ, അരപ്പറയോ ആവശ്യംപോലെ, അടിയന്തിരക്കാരൻെറ വീട്ടിൽ അരിയളക്കും. അയാൾ അതു സ്വീകരിച്ചു് അരിച്ചെലവു നടത്തും. അരി അളക്കുന്നവരുടെ വീട്ടുകളിൽ അടിയന്തിരങ്ങളുണ്ടാകുമ്പോൾ, ഇങ്ങോട്ടുതന്ന അളവിൽ അങ്ങോട്ടും അളക്കും. അങ്ങനെ ആക്കും ക്ലേശംകൂടാതെ, അരിച്ചെലവു നടക്കും. ഈ തത്വവും നടപടിയുംതന്നെ, 'സംഖ്യ'യുടെ കായ്യത്തിലും സ്വീകരിക്കപ്പെടാറുണ്ടു്. അങ്ങനെയുള്ള പരസ്പരസഹായസമ്പ്രദായംകൊണ്ടു നായന്മാർ വലിയ പരുങ്ങൽക്കൂടാതെ, കുടുംബത്തിലെ അടിയന്തിരങ്ങൾ നടത്തിപ്പോന്നു. 'ശ്രമദാനം' അന്നൊക്കെ സവ്വസാധാരണമായിരുന്നു. അതു് 'ശ്രമദാനം' ദാനംതന്നെയായിരുന്നു; ഇന്നത്തെപ്പോലെ അതിന്നു 'കാശുചെലവു'ണ്ടായിരുന്നില്ല.

ഇങ്ങനെയുള്ള സന്ദഭ്ങ്ങളിൽ എല്ലാ നായന്മാരും, ജാതിഭേദം കൂടാതെ സഹകരിച്ചിരുന്നു. വെള്ളായ്മക്കാരുടെ വീട്ടിൽ സദ്യകൾക്കു സകല നായന്മാരും സ്ത്രീകളും പോകുമെങ്കിലും, ശൂദ്രന്മാരുടെ വീട്ടിൽ, വെള്ളായ്മനായന്മാരല്ലാതെ, അവരുടെ സ്ത്രീകൾ പോകാറില്ല. വെളുത്തേടത്തുനായക്കും, വെളക്കെത്തലനായക്കും അവരുടെ കുടുംബങ്ങളിലെ ആളെണ്ണംപോലെ, സമുദ്ധിയായ പകർച്ച സകല നായർഭവനങ്ങളിൽനിന്നും അടിയന്തിരാവസരങ്ങളിൽ ലഭിക്കാറുണ്ടു്.

'കടത്തിയൂട്ടു്' എന്നൊരു പതിവും അക്കാലത്തുണ്ടായിരുന്നു. ചീരിയൻ, വട്ടക്കാടൻ, പള്ളിച്ചാൻ മുതലായ ചില ജാതി നായന്മാരുടെ വകയായി വല്ല 'ദേശസ്സദ്യ'യും വേണ്ടിവന്നാൽ അവർ ചെലവുചെയ്തു്, പുറത്തൊരുസ്ഥലത്തുവെച്ചു് സദ്യ നടത്തും. ശൂദ്രരും വെള്ളായ്മക്കാരും ഒക്കെച്ചേന്നു് ആ സദ്യക്കു ശ്രമിക്കയും, നടത്തുകയും സദ്യ ഉടമസ്ഥന്റെ ക്ഷണമനുസരിച്ചു്—നാളെ എൻെറ അമ്മയുടെ പന്ത്രണ്ടാംമാസസ്സദ്യയാണു്, ഇന്ന സ്ഥലത്തുവെച്ചു് കടത്തിയൂട്ടാണു്, നിങ്ങളെല്ലാവരും വരണം, എന്നു ക്ഷണം—എല്ലാവരും സന്നിഹിതരായി സഹകരിച്ചു നടത്തുകയും ചെയ്യും.

നായർവീട്ടുകളിൽ കല്യാണം, മാസം മുതലായ സദ്യകളുണ്ടാകുമ്പോൾ, അതതു ദേശത്തെ നമ്പൂരിഇല്ലങ്ങളിൽ, ഒരു സദ്യക്കുവേണ്ട സകല സാധനസാമഗ്രികളും എത്തിച്ചുകൊടുക്കയും, ബ്രാഹ്മണസ്സദ്യകഴിക്കയും, ആവശ്യമുള്ള മററു ബ്രാഹ്മണരെയും ക്ഷണിക്കുകയും, സൗകയ്യവും ശക്തിയുംപോലെ, 'പ്രതിഗ്രഹം' കൊടുക്കുകയും ചെയ്യാറുണ്ടു്. അതിന്നുപുറമെ കല്യാണം, മാസം മുതലായ 'വലിയ സദ്യ'കളുണ്ടാകുമ്പോൾ 'സത്രം' പതിവുണ്ടു്. സത്രം എന്നുപറഞ്ഞാൽ വലിയ ബ്രാഹ്മണസ്സദ്യ. ബ്രാഹ്മണസ്സദ്യ എന്നുവച്ചാൽ, പ്രധാനമായും നമ്പൂരിസ്സദ്യ. സത്രത്തിന്നു നമ്പൂരിമാരുടെ 'സംഘക്കളി' ഉണ്ടാകാറുണ്ടു്. യാത്രേങ്കളി, പാനേങ്കളി എന്നൊക്കെ സംഘക്കളിക്കു വേറെയും പേരുകളുണ്ടു്. അതിലെ 'നാലുപാദം' മുഖ്യമാണെന്നും, കുടുംബശ്രേയസ്സിന്നുള്ളതാണെന്നുമാണു നായർ വിശ്വസിച്ചുപോന്നിരുന്നതു്! സംഘക്കളിയിലെ ഒരു മുഖ്യാംശമാണു് 'ഇട്ടിക്കണ്ടപ്പ'ൻെറ പുറപ്പാടു്. 'കയ്മൾ' എന്നാണു്, ഇട്ടിക്കണ്ടപ്പനെ പറയുക. നമ്പൂരിമാക്കു്,

കേരളത്തിൽ അവർ വന്നപ്പോൾ, അവർ കണ്ട നായർപ്രഭുക്കന്മാരോടു തോന്നിയ നിന്ദയുടെയും പുച്ഛത്തിൻെറയും നിർദ്ദയമായ ഒരു പരിഹാസപ്രദർശനമാണു് 'കയ്യൽ'. എന്നാലും കാര്യമറിയാതെ, നായർപ്രഭുക്കന്മാർ അവരുടെ വലിയ അടിയന്തിരങ്ങളിൽ അതു പ്രദർശിപ്പിക്കാറുണ്ടു്.

ഒരു ദേശത്തെ നായന്മാരൊക്കെ പണ്ടുകാലത്തു്, ആ ദേശത്തിലെ നമ്പൂരി ജന്മിയുടെ അടിയാരോ, കുടിയാരോ ആയിരുന്നു. ജന്മം മുഴുവനും നമ്പൂരിക്കു്; കാണമോ പാട്ടമോ മാത്രം നായക്കു്. എന്നായിരുന്നു അന്നത്തെ നില. 'നെയ്ക്കിണ്ടി വയ്ക്കുക' എന്ന ചടങ്ങു പ്രകാരം ഏതു നായക്കും, നമ്പൂരിയുടെ ശൂദ്രനാകാം. ഒരു പുതിയ ഓട്ടുകിണ്ടിയിൽ നല്ല പശുവിൻനെയ് നിറച്ചു്, ഒരു തുശനിലയിൽ ദക്ഷിണാസഹിതം മനസ്സിൽ സമർപ്പിച്ചു്, 'അടിയനെ മനസ്സിലെ ശൂദ്രനാക്കണം' എന്നു് അപേക്ഷിക്കയും, മനവക ക്ഷേത്രത്തിൽ ഒരു ബ്രാഹ്മണസ്സദ്യ കഴിച്ചു് മനസ്സിലുള്ളവൎക്കൊക്കെ യഥാവിധി പ്രതിഗ്രഹം കൊടുക്കയും ചെയ്താൽ അവനും കുടുംബക്കാരും എന്നെന്നേക്കും ആ മനസ്സിലെ ശൂദ്രൻ—അടിമ—ആയി! അതൊരു അഭിമാനവും, ആദായവും, രക്ഷയുമായി, അന്നത്തെ നായന്മാർ വിശ്വസിച്ചും പോന്നു!

വളരെ ചുരുക്കത്തിൽ, ഇപ്രകാരമായിരുന്നു, പണ്ടുകാലങ്ങളിൽ, എടനാട്ടുകളിൽ വിശേഷിച്ചും, നായർസമുദായത്തിൻെറ നിലയും, നിലപാടും, സമുദായസംഘടനയും. സ്ഥലത്തെ മുഖ്യനായ നമ്പൂരിജ്ജന്മിയായിരുന്നു 'ഹിന്ദുസമുദായാദ്ധ്യക്ഷൻ', നായന്മാർ സ്വതന്ത്രരും, സ്വന്തം ആചാരങ്ങൾ പലതും അനുഷ്ഠിച്ചുവന്നവരുമാണെങ്കിലും, എല്ലാറ്റിനുമുള്ള 'സുപ്രീംകോടതി', നമ്പൂരിയായിരുന്നു. അതൊക്കെയായാലും, ആൎക്കും പരസ്പരം ഒരു അധഃകൃതമനോഭാവമില്ലായിരുന്നു. എല്ലാം ശരിയെന്നും, ദൈവനിശ്ചയമെന്നും, എല്ലാവരും സമ്മതിച്ചു, സ്വീകരിച്ചു, അനുസരിച്ചു. 'ദേശക്കൂട്ടം' കരപ്രമാണിത്തവും, ദേശക്ഷേത്രകാൎയ്യങ്ങളും നായന്മാർ നിലനിൎത്തിപ്പോന്നു. ദേശക്ഷേത്രങ്ങളിലെ തന്ത്രിയും, പൂജാരിയും, നമ്പൂരിതന്നെ ആയിരുന്നു. ശുദ്ധാശുദ്ധകാൎയ്യങ്ങളും നടപടിക്രമങ്ങളും നമ്പൂരി നിശ്ചയിച്ചു. ഇന്നു് അത്തരം നമ്പൂരിയും നായരും ഇല്ലാതായിത്തുടങ്ങി. 'ശൂദ്രനു തൊള്ളായിരം നാഴിക നേരത്തെ ചത്തപുല' എന്നാണന്നത്തെ വിധി. അതു തെററിച്ചാൽ കുററമായി, 'ഭ്രഷ്ടാ'യി, കുളം കിണറുകൾ മുടക്കുകയായി, വെളുത്തേടനെ വിലക്കുകയായി. ഇപ്രകാരംതന്നെ ഏതു നടപടികളിലും വീഴ്ച വരുത്തിയാൽ. 'തീണ്ടൽ' അതിൻെറ മൂൎദ്ധന്യത്തിലായിരുന്നു. 'അയിത്താക്കി'യതിന്നു മാത്രമായി അടിപിടികൾ മുതലായവ നടക്കാറുണ്ടു്. പപ്പടം കാച്ചാനും, തുടിയിടാനും, പടിപ്പുരവെയ്ക്കാനും, മറ്റും മററും, ബ്രാഹ്മണശാപം കൂടാതെ കഴിക്കണമെങ്കിൽ, അവരുടെ അനുവാദം വാങ്ങിക്കണം. പക്ഷേ, അതു കിട്ടുക എളുപ്പമല്ല. ഇന്നത്തെ നിലയിൽനിന്നു നോക്കിയാൽ അന്നത്തെ നില നീചവും ദയനീയവുമായിരുന്നു. ഏകാദശിയും വാവും പ്രദോഷവും മറ്റും മനസ്സിൽ ചെന്നു ചോദിച്ചിട്ടു മനസ്സിലാക്കിപ്പോന്ന ഒരു കാലം നായന്മാൎക്കുണ്ടായിരുന്നു!

# സാമൂഹ്യപരിഷ്കരണ സംരംഭങ്ങൾ

## കമ്പളത്തു ശങ്കുപ്പിള്ള

നായർ സർവ്വീസ് സൊസൈററിയുടെ കനകജൂബിലി ആഘോഷം ഒരു വലിയ സംഭവമാണ്. ഈ ഘട്ടത്തിൽ പഴയ കാലങ്ങളിലേക്കു തിരിഞ്ഞുനോക്കുമ്പോൾ, നായർസമുദായത്തിലെ പലരുടെയും മുഖങ്ങളും, പ്രവർത്തനങ്ങളും, നിരവധി സംഭവങ്ങളും ഞാൻ കാണുന്നു. രാഷ്ട്രീയമായും സാമുദായികമായും പൊതുക്കാര്യങ്ങളിൽ ഇടപഴകിയ ഒരാളെന്ന നിലയിൽ വളരെയധികം സംഭവങ്ങൾ ഇതിനകം കടന്നുപോയതു് സ്മരണയിൽ വരുന്നു.

തീണ്ടലും തൊടീലും, മറ്റു് അന്ധവിശ്വാസങ്ങളും, അനാചാരങ്ങളും വളരെയധികം നായർസമുദായത്തിലുണ്ടായിരുന്നു. പുലകുളിയും, കെട്ടുകല്യാണവും, തെരണ്ടുകുളിയും, മന്ത്രവാദവും മററും ഒരു വശത്തുകൂടി സമുദായത്തിൻെറ സാമ്പത്തികവശത്തെ ദ്രവിപ്പിച്ചുകൊണ്ടിരുന്നുവെങ്കിൽ, മരുമക്കത്തായവും കൂട്ടുകുടുംബസമ്പ്രദായവും ഉത്തരവാദിത്വബോധമില്ലാത്ത വിവാഹബന്ധങ്ങളും സമുദായത്തെ നശിപ്പിച്ചുകൊണ്ടിരുന്നു. തൊട്ടുകൂടായ്മ ഇതര ഹൈന്ദവ വിഭാഗങ്ങളിൽനിന്നു നായരെ അകറ്റുകയും ചെയ്തിരുന്നു. ഇതിനെല്ലാം എതിരായി ശബ്ദം ഉയന്നുകൊണ്ടിരിക്കുകയും, പ്രവർത്തനങ്ങൾ നടന്നുകൊണ്ടിരിക്കുകയും ചെയ്യുമ്പോളാണ് നായർസർവ്വീസ് സൊസൈററിയുടെ ജനനം.

അന്നുണ്ടായിട്ടുള്ള സംഭവങ്ങളും നിലനിന്നിരുന്ന മര്യാദകളും കേട്ടാൽ ഇന്നത്തെ തലമുറയിലുള്ളവർ വിശ്വസിക്കുകയില്ല. ചിലതെല്ലാം കേട്ടാൽ ഇന്നുള്ളവർ ചിരിക്കും.

ഞാൻ പഠിക്കുന്ന കാലത്തു് വിദ്യാർത്ഥികളിൽ അയിത്തമുള്ള വിഭാഗത്തെ അദ്ധ്യാപകർ എറിഞ്ഞു തല്ലുന്ന ഏർപ്പാടാണ് ഉണ്ടായിരുന്നതു്. ഞങ്ങൾക്കു് പപ്പുപിള്ളസാർ എന്നൊരു അദ്ധ്യാപകനുണ്ടായിരുന്നു. രാവിലെ സ്കൂളിൽ വന്നശേഷം വിജാതീയരായ ആരെയെങ്കിലും തീണ്ടുകയോ തൊടുകയോ ചെയ്യുന്നപക്ഷം തിരിച്ചു വീട്ടിൽ ചെന്നു് ആഹാരം കഴിക്കുന്നതു് കുളിച്ചു ശുദ്ധം വരുത്തിയശേഷം മാത്രമായിരുന്നു. പപ്പുപിള്ളസാർ തീണ്ടലുണ്ടാകാതിരിക്കാൻ കൈക്കൊണ്ട ഒരു മാർഗ്ഗം കുട്ടികളെ എറിഞ്ഞു് അടിക്കുക എന്നതായിരുന്നു. കുട്ടികളെ മുന്നോട്ടു നീക്കിനിറുത്തി ആഞ്ഞു് ഉന്നംനോക്കി വടി എറിയുക എന്നതായിരുന്നു ഇതിനു സ്വീകരിച്ചിരുന്നതു്. ഉന്നം തെററാതെ വടി തുടയിൽ വന്നു് അടിക്കുന്നതുപോലെ കൊള്ളും; വേദനയെടുക്കുകയും ചെയ്യും.

പള്ളിക്കൂടത്തിൽ പോകുന്ന പിഞ്ചുവിദ്യാർത്ഥികളും വീട്ടിൽ ചെന്നാൽ മുണ്ടു് അഴിച്ചു് ഒരു പ്രത്യേക സ്ഥാനത്തു ചുരുട്ടിവച്ചിട്ടു് കുളിയും കഴിഞ്ഞു വേണം ആഹാരം കഴിക്കാൻ. ശുദ്ധം

മാറിയ പക്ക് വീട്ടിൽനിന്നു് കളിച്ചു ശുദ്ധിയാകാതെ ചോറു തരുകപോലും ചെയ്യിരുന്നില്ല. കൊല്ലം, കരുനാഗപ്പള്ളി തുടങ്ങിയ സ്ഥലങ്ങളിലേക്കാൾ ഈ ആചാരങ്ങൾ കൂടുതലും നിലനിന്നതു് വടക്കോട്ടാണു്. ഈ അനാചാരങ്ങൾക്കെതിരായി പ്രവത്തിക്കുകയും പ്രചരണം നടത്തുകയും ചെയ്യുപോന്നവരുടെ കൂട്ടത്തിൽ മുരണിയിൽ ഗോവിന്ദപ്പിള്ള, അറസ്കൂൽ പരമേശ്വരൻപിള്ള, വെച്ചൂരേത്തു കൃഷ്ണപിള്ള, കല്ലൂർ നാരായണപിള്ള, അമ്പലപ്പാട്ടു രായിങ്ങൻ ശങ്കരനാരായൻ തുടങ്ങിയ പ്രമാണിമാർ ഉൾപ്പെടുന്നു. പെരിനാട്ടു് അഞ്ചാലുംമൂട്ടിൽ ചേന്ന ഒരു യോഗമാണു്, ഇക്കായ്യത്തിനു് ഇവിടങ്ങളിൽ ഉണ്ടായ ഒരു പ്രധാന യോഗമെന്നാണു് എന്റെ ഓമ്മ. പുതുപ്പള്ളി കൃഷ്ണപിള്ള ബി. എൽ. പാസ്സായിവന്ന കാലമാണതു്. ചെറുപ്പക്കാരനായ പുതുപ്പള്ളിയുടെ പ്രസംഗം ഞങ്ങളെയെല്ലാം ആകഷിച്ചതും ഞാൻ ഓമ്മിക്കുന്നു.

ഞാൻ പഠിച്ചു താമസിച്ചതു് കോട്ടയത്താണു്. ചുങ്കത്തിൽ ഒരു വീട്ടിലാണു് ഞാൻ താമസിച്ചിരുന്നതു്. ഉച്ചയ്ക്കു സ്കൂൾ വിട്ടാൽ നേരത്തേ പറഞ്ഞ വിധം മുണ്ടുമാറി കുളിച്ചു ദേഹശുദ്ധി വരുത്തിയിട്ടു വേണം ഉണ്ണാൻ എത്തുവാൻ. ചിലപ്പോൾ ഈ ബുദ്ധിമുട്ടോത്തു് ഉച്ചയ്ക്കു് ഊണു വേണ്ടെന്നുപോലും വെച്ചിട്ടുണ്ടു്.

തെരണ്ടുകല്യാണം, കെട്ടുകല്യാണം തുടങ്ങിയ അടിയന്തിരങ്ങളെപ്പറ്റി ഇനി പറയാം. ഒരു പെൺകുട്ടി ഋതു ആയാൽ നാലുദിവസത്തെ അടിയന്തിരമുണ്ടു്. അമ്മായിവീട്ടുകാർ അപ്പോൾ പലഹാരവുമായി എത്തണം. മികച്ച പലഹാരങ്ങളുമായി എത്തുന്ന അമ്മായിമാക്കാണു് മാന്യത കൂടുതൽ കിട്ടുക. നാലു ദിവസത്തെ ആഘോഷം കഴിഞ്ഞു് ചടങ്ങു് അവസാനിക്കുമ്പോഴേക്കും, തെരണ്ട പെണ്ണിന്റെ വീട്ടിലും, അവരുടെ ബന്ധുവീടുകളിലും ആയി കുറച്ചു് ഋണഭാരം വന്നുചേന്നിരിക്കും.

കെട്ടുകല്യാണമാണു് മറെറാരേപ്പാടു്. ഋതു ആകാത്ത പെൺകുട്ടികളെയാണു് കെട്ടുകല്യാണം കഴിപ്പിക്കുന്നതു്. ഒരു വീട്ടിൽ ഒരു കെട്ടുകല്യാണം നിശ്ചയിച്ചാൽ കൂട്ടത്തിൽ ബന്ധുക്കളും ഇണങ്ങരുമായ മററു ചില പെൺകുട്ടികളുടെ കല്യാണവും നടത്തും. കല്യാണച്ചെലവിനു നിവൃത്തിയില്ലാത്ത ബന്ധുക്കൾ അവരുടെ കുട്ടികളുടെയും കെട്ടുകല്യാണം അക്കൂട്ടത്തിൽ നടത്തും. ചിലപ്പോൾ ഒരേ പന്തലിൽവച്ചു പത്തും പന്ത്രണ്ടും കല്യാണങ്ങൾ നടക്കുന്നുണ്ടാകും.

മദ്ധ്യതിരുവിതാംകൂർ ഭാഗത്തു് മുറച്ചെറുക്ക(മച്ചമ്പി)ന്മാരാണു് പെൺകുട്ടിയെ കെട്ടുന്നതു്. കെട്ടുന്ന ചെറുക്കനും, കെട്ടിക്കുന്ന പെണ്ണിനും ഇതിന്റെ ഉദ്ദേശം അറിവില്ല. കെട്ടുന്നയാൾ തന്നെ സംബന്ധം ചെയ്യണമെന്നു നിർബന്ധവുമില്ല. മിന്നുകെട്ടിയ പെണ്ണിനെ സംബന്ധം ചെയ്യുന്നതു് വല്ല നമ്പൂരിയോ, തമിഴ് ബ്രാഹ്മണനോ ആയിരിക്കും. കെട്ടിയ മുറച്ചെറുക്കന്റെ പക്ഷത്തുനിന്നു് സംബന്ധാലോചന വന്നാൽത്തന്നെയും നിഷേധിക്കുന്ന സംഭവങ്ങളുമുണ്ടായിട്ടുണ്ടു്. വടക്കൻദിക്കുകളിൽ കെട്ടുന്നതു് ഇളയതു് എന്നു പറയുന്ന സമുദായക്കാരനോ, പെൺകുട്ടിയുടെ തള്ളയോ ആണു്. പത്തും പന്ത്രണ്ടും പെൺകുട്ടികളെ നിരത്തിഇരുത്തി ഓരോ കുട്ടിയുടേയും കഴുത്തിൽ താലി (മിന്നു) കെട്ടി കൈകഴുകി അടുത്ത താലി കെട്ടുക എന്ന പരിപാടിയാണു് ഇളയതന്മാർ ചെയ്യിരുന്നതു്. അവരെ ആനപ്പുറത്തു് എഴുന്നള്ളിച്ചു് വാദ്യമേളങ്ങളോടുകൂടിയാണു കൊണ്ടുവരുക. കെട്ടുകല്യാണത്തിനു നാലു ദിവസത്തെ ആഘോഷങ്ങളുണ്ടു്. ബന്ധുക്കളും ഇണ

ങ്ങരും തലേന്നുതന്നെ വരും. അഞ്ചു ദിവസം വിഭവസമൃദ്ധമായ സദ്യയുണ്ട്. നാലാം ദിവസം ബന്ധുക്കൾക്കെല്ലാം തേച്ചുകുളിക്കു് എണ്ണയും വസ്ത്രങ്ങളും നല്കും. കല്യാണത്തോടനുബന്ധിച്ച് ഓട്ടൻതുള്ളൽ, കഥകളി തുടങ്ങിയ കലാപരിപാടികളും കാണും.

'വാതിൽതുറപ്പാട്ട്'എന്നൊരു ചടങ്ങും ഇക്കൂട്ടത്തിൽ ഉണ്ട്. അത്ര സഭ്യമല്ലാത്ത പാട്ടുകൾ പാടുന്ന ചടങ്ങാണതു്. രണ്ടു കക്ഷിയായി വാതിൽ തുറക്കാനും, തുറക്കാതിരിക്കാനും ഉള്ള പാട്ടുകൾ പാടുകയാണു പരിപാടി. ഈ പാട്ടിൽ ജയിക്കുന്നവക്കു് സമ്മാനങ്ങളും നല്കും. ഈഴവരുടെ ഇടയിൽ ചോദ്യോത്തരങ്ങൾ എന്നൊരു പരിപാടി കല്യാണങ്ങൾക്കനുബന്ധമായി ഉണ്ടായിരുന്നതായി കേട്ടിട്ടുണ്ട്. ചോദ്യം ചോദിക്കാനും മറുപടി പറയാനും കഴിവുള്ള വരെ ഇതിലേക്കു ക്ഷണിച്ചുവരുത്തും.

പന്തിഭോജനത്തിലും വളരെയധികം പന്തികേടുണ്ടായിരുന്നു. നായന്മാരിൽ നാലു ജാതിക്കും നാലു പന്തിയിലേ സദ്യക്കു്ഇലവയ്ക്കുമായിരുന്നുള്ളു. അതിനെതിരായി ഈ ഭാഗത്തു് ആദ്യം നടന്ന അടിയന്തിരം, എന്റെ ഓർമ്മയിൽ, ബാരിസ്റ്റർ എ. കെ. പിള്ളയുടെ അമ്മയുടെ ഷഷ്ടിപൂർത്തിയായിരുന്നു. തേവലക്കരയ്ക്കടുത്തു കോയിവിളയിൽ തണ്ടോലിവീട്ടിൽവച്ചായിരുന്നു അടിയന്തിരം. ഈ അടിയന്തിരത്തിനു മുററത്തു പന്തലിട്ടു് ഹരിജനങ്ങൾക്കും ഭക്ഷണം നല്കാൻ തീരുമാനിച്ചു. പല കരപ്രമാണിമാരും സംബന്ധിച്ചില്ല എങ്കിലും പന്തിഭോജനം ഞങ്ങൾ ഭംഗിയായി നടത്തി. കെ. കുമാർജി(ഇലന്തൂർ)യും, കൊട്ടാരക്കരക്കാരൻ രജിസ്റ്റാർ പരമേശ്വരൻപിള്ളയും മററും ഞങ്ങളോടൊത്തു് അതിൽ സഹകരിച്ചവരാണു്.

1097-ൽ ചെങ്ങന്നൂർവച്ചു നടന്ന ഒരു കോൺഗ്രസ്സ്സമ്മേളനാവസരത്തിലാണു് മറെറാരു പ്രധാന പന്തിഭോജനം നടന്നതു്. ഡോ: പി. വരദരാജുലു നായിഡുവിന്റെ അദ്ധ്യക്ഷതയിൽ ചേരാൻ നിശ്ചയിച്ചിരുന്ന ആ സമ്മേളനത്തിൽ ഡോ: നായിഡു പ്രസംഗിക്കുന്നതിനെ ഗവമെൻറു നിരോധിച്ചു. പിന്നീട്എസ്സ്.അംബുജമ്മാളിന്റെ അദ്ധ്യക്ഷതയിലാണു് യോഗം ചേന്നതു്. ഇറപ്പുഴപ്പാലത്തിനു സമീപമുള്ള ഒരു കെട്ടിടത്തിലാണു പന്തിഭോജനം നടന്നതു്. അഴകൻപുലയനും, മന്നത്തുപത്മനാഭനും മററും അന്നു് ഇതിന്റെ വിജയത്തിനുവേണ്ടി പ്രവത്തിച്ചു.

അനാചാരധ്വംസനങ്ങൾക്കെല്ലാം പല വിധത്തിലും മുൻകൈയെടുത്തു പ്രവത്തിച്ചതു്നായർസവ്വീസ്സൊസൈററിയാണു്. എങ്കിലും സവ്വീസ്സൊസൈററി പ്രധാനമായും പ്രവത്തിച്ചതു് സമുദായത്തിലെ ദായക്രമത്തിനു മാററം വരുത്തുവാനും, ഭാഗവ്യവസ്ഥ നടപ്പാക്കാനുമാണു്. തെക്കും വടക്കും ഇതിനുവേണ്ടി വളരെയധികം പ്രവർത്തനങ്ങൾ നടന്നു. തിരുവനന്തപുരത്തു മരുതംകുഴിയിലും, ശാസ്തമംഗലത്തും, അമ്പലപ്പുഴയിലും മററുമായി പല നായർസമ്മേളനങ്ങൾ നടന്നു. ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള, എം. എൻ. നായർ, കെ. പി. രാമൻപിള്ള തുടങ്ങിയ പലരും ഈ കാര്യത്തിൽ മന്നത്തു പത്മനാഭനു കൂട്ടായും, ഒററയ്ക്കും പ്രവത്തിച്ചിട്ടുണ്ടു്. പരിഷ്കരണസംരംഭങ്ങളെ നഖശിഖാന്തം എതിർത്ത നായർസമുദായാംഗങ്ങളും ഉണ്ടായിരുന്നു. 1088-ലെ റഗുലേഷൻ മാററാൻ ഒരു സംരംഭം നടന്നതു ഞാൻ ഓർക്കുന്നു. വടക്കു് സ്ത്രീകൾക്കു് ഭർത്തൃഗൃഹത്തിൽ താമസിക്കാൻ വ്യവസ്ഥ ഉണ്ടായിരുന്നു; തെക്കോട്ടതില്ലായിരുന്നു. പഠിക്കുന്ന അനന്തരവക്കു് ചെലവിനുള്ള മാർഗ്ഗമുണ്ടായിരുന്നില്ല. ചിലയിടങ്ങളിൽ കുടുംബത്തിൽനിന്നു ചെലവിനു ചോ

ദിക്കാമായിരുന്നു. മററു ചിലയിടങ്ങളിൽ അതു പാടില്ലായിരുന്നു. ഈ സാഹചര്യങ്ങളിൽ കൂട്ടുകുടുംബങ്ങളുടെയും സമുദായത്തിൻെറയും കെട്ടുറപ്പു തകന്നു. ചിലരെല്ലാം ഭാഗംകൊണ്ടു നശിച്ചിട്ടുണ്ടെങ്കിലും 75 ശതമാനവും ഭാഗംകൊണ്ടു നന്നാകാമെന്നു് ആശിച്ചവരായിരുന്നു. ഭാഗവ്യവസ്ഥയ്ക്കനുകൂലമായി മുരണി ഗോവിന്ദപ്പിള്ള പ്രജാസഭയിലും, പുറത്തു് പത്രങ്ങൾവഴിയും, പ്രസംഗങ്ങൾവഴിയും പലതും ചെയ്തിട്ടുണ്ടായിരുന്നു. ഈ സാഹചര്യത്തിലാണു് ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള നിയമസഭയിൽ ഒരു ബിൽ കൊണ്ടുവന്നതു്. മുരണി ഗോവിന്ദപ്പിള്ളയും മററും അതിനെ ശക്തിയായി പിന്താങ്ങി. മുരണി ഗോവിന്ദപ്പിള്ള നിയമസഭ നടക്കുമ്പോൾത്തന്നെ അന്തരിച്ചു. ചങ്ങനാശ്ശേരിയുടെ ബില്ലിനെപ്പററി പല ആക്ഷേപങ്ങളും ഗവമ്മേൻറുപക്ഷവും, ഗവമ്മേൻറിനെ ചാരിനിന്ന ചില നായർ മെമ്പർമാരും കൊണ്ടുവന്നു. ഇതേയവസരത്തിൽ കെ. പി. രാമൻപിള്ളയും ഒരു ബിൽ നിയമസഭയിൽ കൊണ്ടുവരികയുണ്ടായി. ഏകപത്നീവ്രതവും, ആളോഹരിഭാഗവും വ്യവസ്ഥ ചെയ്യുന്ന ചങ്ങനാശ്ശേരിയുടെ ബില്ലിൽനിന്നു് അല്പം ഭിന്നമായിരുന്നു രാമൻപിള്ളയുടെ ബിൽ. രണ്ടു ബില്ലും ഒരേ ദിവസം സഭയിൽ അവതരിപ്പിക്കാൻ നിശ്ചയിച്ചു. ആദ്യം അവതരിപ്പിക്കാൻ അനുമതി ലഭിച്ചതു് രാമൻപിള്ളയ്ക്കാണു്. ചങ്ങനാശ്ശേരിയും തൻെറ ബിൽ അവതരിപ്പിക്കുമെന്നും, അപ്പോൾ വാദപ്രതിവാദത്താൽ നിയമനിർമ്മാണം നീട്ടിക്കൊണ്ടു പോകാമെന്നും ആണു് യാഥാസ്ഥിതികരായ എതിർപ്പുകാർ ആശിച്ചതു്. പക്ഷേ, അതു

ണ്ടായില്ല. കെ. പി. രാമൻപിള്ളയുടെ ബിൽ ഹാജരാക്കാൻ ചങ്ങനാശ്ശേരിയും മററും സഹകരിച്ചു. അന്നു് ബില്ലിനെ അനുകൂലിക്കയും പ്രതികൂലിക്കയും ചെയ്യവരുടെ കൂട്ടത്തിൽ പി. കെ. കേശവപിള്ള, മള്ളൂർ ഗോവിന്ദപ്പിള്ള തുടങ്ങിയവരും ഉൾപ്പെടുന്നു. എതിർപ്പുകാരുടെയെല്ലാം നേതൃത്വത്തിൽ, മഹാരാജാവു് ഒരു തുക്കൈവിളയാട്ടംമൂലം നടപ്പാക്കിയ നിയമത്തെ അനുകൂലിക്കാൻ തിരുവനന്തപുരത്തു് ഒരു യോഗം ചേർന്നു. 'പൗരൻ' പത്രാധിപർ ജി. രാമൻമേനോൻെറ നേതൃത്വത്തിൽ എം. എൻ. നായർ തുടങ്ങിയവർ പ്രസ്തുത യോഗത്തിൽ സംബന്ധിക്കയും, ഗവമ്മേൻറിനെ അനുമോദിക്കുന്നതായുള്ള പ്രമേയത്തെ എതിർത്തുകൊണ്ടു് എം. എൻ. നായർ പ്രസംഗിക്കയും ചെയ്തു. എം. എൻ. നായരുടെ പ്രസംഗധോരണി, അനുകൂലിക്കാൻ എത്തിയ പലരെയും എതിർ മനോഭാവക്കാരാക്കി. എം. എൻ. നായരുടെ പ്രസംഗത്തെ തുടന്നു് എതിർപ്പിനുള്ള കാരണം ചൂണ്ടിക്കാണിച്ചുകൊണ്ടു് ജി. രാമൻമേനോനും പ്രസംഗിച്ചു. നായർസമുദായത്തിലെ ആളോഹരിഭാഗത്തിനു് അല്പം ഭേദഗതിയോടുകൂടി തായ്‌വഴിഭാഗത്തിനു് അനുകൂലമായി ഒരു നീക്കം നടന്നതു് അമ്പലപ്പുഴ സമ്മേളനത്തിലാണു്. മദ്രാസ് സംസ്ഥാനത്തു് ഒരു എഞ്ചിനീയരായിരുന്ന മഞ്ചനാമഠത്തിൽ പരമേശ്വരൻപിള്ള (ചെങ്ങന്നൂർ) ഈ സമ്മേളനക്കാലത്തു് ഒരു മദ്ധ്യവത്തിയായി പ്രവത്തിച്ചു. അദ്ദേഹം സ്വന്തം ചെലവിൽ ഒരു ലഘുലേഖ അച്ചടിച്ചു വിതരണംചെയ്തു. ആളോഹരിഭാഗം ആവശ്യമില്ല എന്നും, തായ്‌വഴിഭാഗം മതി എന്നുമായിരുന്നു അദ്ദേഹം ലഘുലേഖയിൽകൂടി അഭിപ്രായപ്പെട്ടതു്. അതു് കുറെയെല്ലാം അംഗീകരിക്കപ്പെട്ടു.

ബഹുഭാര്യാത്വം ശിക്ഷാർഹമാക്കുന്നതും, വിജാതീയഭത്താക്കന്മാരുടെ സ്വത്തിനു് അവകാശം നല്കുന്നതും ആയ ഒരു വകുപ്പും ചങ്ങനാശ്ശേരിയുടെ ബില്ലിൽ ഉണ്ടായിരുന്നു. ഇതിനെയും ചിലരെല്ലാം എതിർത്തു. ഒരുവൻെറ ഭാര്യ വന്ധ്യയോ, രോഗിയോ ആയിപ്പോയാൽ മറെറാരു വിവാഹം ചെയ്യാൻ പാടില്ലെന്നു് അനുശാസിക്കുന്നതു ശരിയല്ലെന്നായിരുന്നു ഇവരുടെ അഭിപ്രായഗതി. ഏകപത്നീവ്രതം ബില്ലിൽ ഉൾക്കൊള്ളിച്ചാൽ നായർസമുദായത്തെ ഭാവിയിലുള്ളവർ ധാമ്മികബോധം ഇല്ലാത്തവർ എന്നു് അധിക്ഷേപിക്കുമെന്നു് ഒരു അഭിപ്രായം ഉണ്ടായി. ബഹുഭാര്യാത്വം അംഗീകരിക്കുന്ന മുസ്ലീംസമുദായത്തിലും ധാമ്മികബോധമുള്ളവർ ഒരു കല്യാണമല്ലേ കഴിക്കുന്നുള്ളു എന്നാണു് മറെറാരുകൂട്ടർ ചോദിച്ചതു്. ഏതായാലും ഏകപത്നീവ്രതഭാഗം ബില്ലിൽനിന്നൊഴിവാക്കി.

വിമർശനവിധേയമായ ബില്ലിലെ മറെറാരു വകുപ്പു് നായർസ്ത്രീകൾക്കും സന്താനങ്ങൾക്കും ഇതരസമുദായത്തിൽപ്പെട്ട ഭത്താവിൻെറയും അച്ഛൻെറയും സ്വത്തിനു് അവകാശം നല്കണമെന്നതായിരുന്നു. ഈ വകുപ്പിനെക്കുറിച്ചു് നിയമസഭയിൽ ചർച്ച നടന്നു. ഈ വാദപ്രതിവാദത്തിൽ സാഹിത്യപഞ്ചാനനൻ പി. കെ. നാരായണപിള്ളയും മററും പങ്കാളികളായിരുന്നു. ബലി ഇടാൻ അവകാശമുള്ളവക്കേ സ്വത്തിനു് അവകാശം ഉണ്ടായിരിക്കാവൂ എന്നു് സഭയിലെ ബ്രാഹ്മണമെമ്പറന്മാർ വാദിച്ചു. ബലി ഇടാൻ ഞങ്ങൾ തയാറാണു്; നിങ്ങൾ ഇട്ടവിക്കാത്ത കുഴപ്പമേയുള്ളു എന്നു് മററുള്ളവരും വാദിച്ചു.

ഈ ഘട്ടത്തിൽ തിരുവനന്തപുരത്തു് മരുതംകുഴിയിൽ നടന്ന യോഗത്തിൽ ധാരാളം സ്ത്രീകളും സംബന്ധിച്ചിരുന്നു. സ്വത്തവകാശം ലഭിക്കുന്നതിലും ഏക

പതിവ്രതകാർയ്യത്തിലും സ്ത്രീകൾ അനുകൂലികളായിരുന്നു. സ്വത്തവകാശം സംബന്ധിച്ച ബില്ലിലെ വ്യവസ്ഥയെക്കുറിച്ചുള്ള അസംബ്ലിയിലെ വോട്ടിങ്ങിൽ ഹരിപ്പാട്ടുകൃഷ്ണയ്യർ, കൃഷ്ണയ്യങ്കാർ തുടങ്ങിയവർ പ്രസ്തുത വകുപ്പിനെ എതിർക്കുകയാണു ചെയ്തതു്. എതിർത്തവരിൽ ചിലർക്കു് നായർസമുദായത്തിൽപെട്ട ഭാർയ്യമാരും സന്താനങ്ങളും ഉണ്ടായിരുന്നു.

അയിത്താചരണവും, സഞ്ചാരനിയന്ത്രണവും ഹൈന്ദവരെ പല തട്ടിലാക്കി നിറുത്തി. അയിത്തോച്ചാടനകാർയ്യത്തിൽ മന്നത്തുപത്മനാഭൻ ചെയ്ത പ്രവർത്തനം ഇന്നുള്ളവർക്കു പലർക്കും അറിഞ്ഞുകൂടാ. ചിലർ അതിനെ അവമതിക്കുകയും ചെയ്യുന്നുണ്ടു്. ഇന്നത്തെ തലമുറക്കാർക്കു ചിന്തിക്കാൻപോലും വയ്യാത്ത അവസ്ഥയായിരുന്നു അന്നുണ്ടായിരുന്നതു്. അവർണ്ണജാതിക്കാർക്കു് വഴിയിലും വീട്ടിലും ഒരു പരിധിക്കപ്പുറം അടുത്തുവരാൻ പാടില്ലായിരുന്നു. പാടത്തു കൃഷിചെയ്തു പുലയൻ കൊണ്ടുവരുന്ന നെല്ലു്, പുലയൻതന്നെ പുഴുങ്ങിയാൽ അതു സവർണ്ണജാതിക്കാർക്കു് ഉപയോഗിക്കാൻ പാടില്ലായിരുന്നു. ഒരു തീണ്ടൽജാതിക്കാരൻ വരുന്നതു വിളിച്ചറിയിക്കാൻ ഒരു പ്രത്യേകതരം ശബ്ദം പുറപ്പെടുവിക്കുക പതിവായിരുന്നു. വഴിക്കുവെച്ചു് ഒരു അവർണ്ണൻ അടുത്തുവന്നാൽ അവനെ ആട്ടിയോടിക്കുമായിരുന്നു. ഇതിനെ പ്രതിഷേധിച്ച മതംമാറ്റങ്ങളും നടക്കാതിരുന്നില്ല. ജാതി നിലനിറുത്താനും, അയിത്താചാരം പുലർത്തിക്കൊണ്ടുപോകാനുമുള്ള സംരംഭങ്ങളും നടന്നിട്ടുണ്ടു്. അയിത്തത്തിനെതിരെ ടി. കെ. മാധവൻെറ നേതൃത്വത്തിൽനടന്ന സംരംഭമാണു് വൈക്കം സത്യാഗ്രഹം. കാകിനഡ കോൺഗ്രസ്സുസമ്മേളനതീരുമാനമനുസരിച്ചു കേരളാപ്രദേശ് കോൺഗ്രസ്സാണു് ഇതിനു മുൻകൈ എടുത്തതു്. ടി.കെ. മാധവൻ, കെ. പി. കേശവമേനോൻ, ഏ. കെ. പിള്ള, കുറൂർ നീലകണ്ഠൻനമ്പൂതിരിപ്പാട്ടു് മുതലായവരുടെ നേതൃത്വത്തിൽ വൈക്കം സത്യാഗ്രഹംആരംഭിച്ചു. ഊർജ്ജിതത്തിൽവന്ന ആ സത്യാഗ്രഹത്തിൽ ഉത്തരേന്ത്യയിൽനിന്നുള്ള അകാലികൾപോലും വന്നെത്തി സംബന്ധിച്ചു. ആദ്യമെല്ലാം അറസ്റ്റുംമറ്റും നടന്നുവെങ്കിലും പിന്നീടതു് നിർവ്വീർയ്യമായി. ഗവണ്മെൻറു സ്വീകരിച്ചപ്രതിരോധനടപടികളായിരുന്നു കാരണം. സത്യാഗ്രഹികളെ അറസ്റ്റുചെയ്യുന്ന ഏർപ്പാടു നിറുത്തിയിരുന്നു.

മന്നത്തുപത്മനാഭൻ ഉൽപതിഷ്ണുവായ ചെറുപ്പക്കാരനായിരുന്നു അന്നു്. ടി. കെ. മാധവൻ മന്നത്തിനെക്കണ്ടു് സംസാരിച്ചു. സത്യാഗ്രഹം നിറുത്തിവച്ചുകൊണ്ടു് സവർണ്ണർ തലസ്ഥാനനഗരിയിലേക്കു് ഒരു ജാഥാ നയിക്കണമെന്നും, ലക്ഷക്കണക്കിനു് ഒപ്പുശേഖരിക്കണമെന്നും, ഒപ്പിട്ട മെമ്മോറാണ്ഡം റീജന്റിനു സമർപ്പിക്കണമെന്നും ഗാന്ധിജി നിർദ്ദേശിച്ചു. ഇതിൻെറ പ്രായോഗികതയെക്കുറിച്ചാലോചിക്കാനാണു് ടി. കെ. മാധവൻ മന്നത്തിനെ സമീപിച്ചതു്. കെ. കേളപ്പൻ, ഏ. കെ. പിള്ള, ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള തുടങ്ങിയവർ സവർണ്ണജാഥയിൽ പങ്കുകൊണ്ടു. ജാഥാക്യാപ്റ്റൻ മന്നത്തുപത്മനാഭനായിരുന്നു. അക്കാലത്തു് ഹിൻഡു പത്രം മന്നത്തിനെപ്പററി ഇങ്ങനെ എഴുതിയതു് ഞാൻ ഓർമ്മിക്കുന്നു: ''ശ്രീ മന്നത്തുപത്മനാഭപിള്ള ഈ രാജ്യത്തെ നായന്മാർക്കെല്ലാം ഉള്ള ഒരു ഏക നേതാവാണു്.'' സവർണ്ണജാഥ വൈക്കത്തുനിന്നു കാൽനടയായി തിരുവനന്തപുരത്തെത്തി. ജാഥയ്ക്കു കടന്നുപോകാൻ നെട്ടുങ്ങണ്ടക്കായലിൽ വള്ളങ്ങൾ കൂട്ടിബന്ധിച്ചു് ഒരു പാലം നിർമ്മിച്ചതും ഓർക്കുന്നു. സേതുബന്ധനത്തെ അനുസ്മരിപ്പിക്കുന്ന ഈ സംഭവം അ

യിത്തൊചാരത്തിനെതിരായുള്ള ആവേശത്തെയാണു കാണിക്കുന്നതു്. നാഞ്ചനാട്ടുനിന്നു് ഡോ. എം. ഇ. നായിഡുവിൻെറ നേതൃത്വത്തിലും ഒരു ജാഥ എത്തി. അന്നു വൈകിട്ടു് നാഷണൽ ക്ലബ്ബ് മൈതാനത്തു് ഒരു യോഗംചേർന്നു. ഈ യോഗത്തിൽ അദ്ധ്യക്ഷത വഹിച്ചതു് ഹ്യൂഗ്‌വെർഫ് എന്ന ഒരു യൂറോഷ്യനായിരുന്നു. 1100 തുലാം 27-ാംനു മെമ്മോറാണ്ഡം റീജൻറിനു സമർപ്പിച്ചു. ഇതിൻെറ ഫലമായി ക്ഷേത്രപ്രവേശനവും സഞ്ചാരസ്വാതന്ത്ര്യവും സംബന്ധിച്ചു് പൊതുജനാഭിപ്രായം ആരായാൻ ഒരു കമ്മററിയെ നിയമിച്ചു. ഈ കമ്മററിയിൽ ടി. കെ. വേലുപ്പിള്ള, ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള, പുന്നശ്ശേരി നമ്പി നീലകണ്ഠശർമ്മാ, റവന്യൂമെമ്പർ നാരായണയ്യർ തുടങ്ങിഒമ്പതു് അംഗങ്ങളാണുണ്ടായിരുന്നതു്. വി. എസ്. സുബ്രഹ്മണ്യയ്യരായിരുന്നു കമ്മറ്റി ചെയർമാൻ. താലൂക്കുതോറും സഞ്ചരിച്ചു് കമ്മററി തെളിവെടുത്തു. സി. എസ്. സുബ്രഹ്മണ്യൻപോററി, പന്നിശ്ശേരി നാണുപിള്ള തുടങ്ങിയവർ കരുനാഗപ്പള്ളിയിൽ നിന്നു തെളിവുകൊടുത്തവരിൽ പെടുന്നു. നെയ്യാററിങ്കരഭാഗത്തുവച്ചു വളരെയധികം സ്ത്രീകൾ അയിത്തോച്ചാടനത്തിനും ക്ഷേത്രപ്രവേശനത്തിനുമനുകൂലമായി മൊഴികൊടുക്കുകയുണ്ടായി. കെ. കേളപ്പന്റെ നേതൃത്വത്തിലുണ്ടായ ഗുരുവായൂർ സത്യാഗ്രഹവും അതുസംബന്ധിച്ചു് എ. കെ. ഗോപാലന്റെ നേതൃത്വത്തിൽനടന്ന ജാഥയും ഈവഴിക്കുള്ള മറെറാരുസംരംഭമായിരുന്നു. നായരുടെ നേതാവായി ഇതിലെല്ലാം മന്നത്തുപത്മനാഭനാണു് പങ്കുവഹിച്ചതു്. അദ്ദേഹത്തിൻെറ അനുയായികളായി പ്രവർത്തനമണ്ഡലങ്ങളിലും, പ്രസംഗപീഠങ്ങളിലും, എം.എൻ.നായർ, ജി.രാമൻമേനോൻ തുടങ്ങിയവരും ഉണ്ടായിരുന്നു.

ഒരു അവർണ്ണനെ ക്ഷേത്രത്തിൽ കയററാൻ വിളിച്ചാലും വരാത്ത ഒരു കാലത്താണു് ഇതെല്ലാം സംഭവിച്ചതു്. ക്ഷേത്രം അശുദ്ധമാക്കിയാൽ കണ്ണുപൊട്ടും എന്നും മററുമുള്ള അന്ധവിശ്വാസങ്ങൾ അവർണ്ണർക്കു് ഉണ്ടായിരുന്നു. അന്വേഷണക്കമ്മററി റിപ്പോർട്ടിൽ ടി. ടി. കേശവൻശാസ്ത്രി സഞ്ചാരസ്വാതന്ത്ര്യം ഒരു പരിധിവരെ അനുവദിച്ചാൽ മതി എന്ന വിഭിന്ന റിപ്പോർട്ടാണു് എഴുതിയതു്.

ഈ സംരംഭങ്ങളുടെയെല്ലാം ഫലമായാണു ക്ഷേത്രപ്രവേശനവിളംബരം തിരുവിതാംകൂറിൽ ഉണ്ടായതു്. അല്ലാതെ മഹാരാജാവുതിരുമേനി ഒരുദിവസം രാവിലെ സ്വമേധയാ പുറപ്പെടുവിച്ച വിളംബരമല്ല; സി. പി. രാമസ്വാമി അയ്യരുടെ സൗമനസ്യംകൊണ്ടുണ്ടായതുമല്ല.

ഈ സാമൂഹ്യപരിഷ്കരണശ്രമങ്ങൾ നടക്കുന്നകാലത്തുണ്ടായ ഒന്നുരണ്ടു സംഭവങ്ങൾകൂടി ഓർമ്മയിൽ വരുന്നു. അയിത്തോച്ചാടനസംരംഭം നടന്നിരുന്നകാലത്തു്, ഒരു മാതൃകയായി പന്മനയിലെ കണ്ണൻകുളങ്ങര ദേവീക്ഷേത്രം എല്ലാഹിന്ദുക്കൾക്കുമായി തുറന്നുകൊടുക്കാൻ ഞങ്ങൾ തീരുമാനിച്ചു. ക്ഷേത്രപ്രവേശനാനുവാദം പ്രഖ്യാപിക്കാൻ ഒരു പൊതുയോഗം വിളിച്ചുകൂട്ടി. ഈ യോഗത്തിൽ അദ്ധ്യക്ഷതവഹിച്ചതു് ഉണിച്ചക്കംവീട്ടിൽ കെ. ജി. ശങ്കരായിരുന്നു. ശങ്കർകൂടി ഉൾപ്പെട്ട ഒരു പ്രചരണജാഥ കൊല്ലത്തുനിന്നു പുറപ്പെട്ടു് ഉച്ചവെയിലത്തു് നീണ്ടകരയിലെത്തി വിശ്രമിച്ചു. വിശ്രമവേളയിൽ ഞങ്ങൾ അവിടെയുള്ള ഈഴവരുടെ വക ക്ഷേത്രം (കണ്ണാട്ടുകുടി ക്ഷേത്രമാണെന്നു തോന്നുന്നു) സർവ്വഹിന്ദുക്കൾക്കുമായി തുറന്നുകൊടുക്കണമെന്നു ക്ഷേത്രഭാരവാഹികളോടു് ആവശ്യപ്പെടുകയുണ്ടായി. അവർ അതു സമ്മതിച്ചില്ല.

സവർണ്ണരുടെ ക്ഷേത്രങ്ങൾ എല്ലാ ഹിന്ദു ക്കൾക്കുമായി തുറന്നുകൊടുക്കുമ്പോൾ നീണ്ടകര ക്ഷേത്രഭാരവാഹികളുടെ ഈ വിരുദ്ധനിലപാടു ശരിയാണോ എന്നു ഞങ്ങൾ ചോദിച്ചു. പക്ഷേ, 'ഞങ്ങളു ടെ ക്ഷേത്രം പുലയരാദികൾക്കു് തുറന്നു കൊടുക്കാൻ ഞങ്ങൾ തയാറില്ല' എന്നാ യിരുന്നു മറുപടി.

കണ്ണൻകുളങ്ങര ക്ഷേത്രം തുറന്നുകൊ ടുത്തതിനുശേഷം പനയന്നാർകാവു ക്ഷേത്രവും സർവ്വ ഹിന്ദുക്കൾക്കുമായി തു റന്നുകൊടുക്കുകയുണ്ടായി. ഇതുസംബ ന്ധിച്ചുനടന്ന യോഗത്തിൽ സി. വി. കുഞ്ഞുരാമനും (അദ്ധ്യക്ഷൻ) കെ. ജി. ശങ്കറും (പ്രസംഗകൻ) ആയിരുന്നു പ്രധാന പങ്കാളികൾ. ആ സന്ദർ ത്തിലും നീണ്ടകര ക്ഷേത്രഭാരവാഹിക ളുമായി സംസാരിച്ചുനോക്കിയെങ്കിലും ഫലമുണ്ടായില്ല.

പന്മനക്കാവിൽ (ബാലഭട്ടാരകേശ്വ രക്ഷേത്രത്തിൽ) പ്രതിഷ്ഠാകർമ്മത്തിൽ ഞങ്ങൾ എല്ലാ ഹിന്ദുവിഭാഗങ്ങളേയും സംബന്ധിപ്പിച്ചു. അന്നു് അയ്യങ്കാളി പ്രതിഷ്ഠാകർമ്മം ദർശിക്കയുണ്ടായി. ''ഞങ്ങളുടെ ആയുസ്സിൽ പ്രതിഷ്ഠാകർമ്മം കാണാൻ ഭാഗ്യംസിദ്ധിച്ചല്ലോ'' എന്നു ദ്ദേഹം കൃതാർത്ഥതപൂണ്ടു.

അനേകവർഷംകൊണ്ടു മാത്രമുണ്ടാകു മായിരുന്ന ഒരു പരിവർത്തനമാണു് ക ഴിഞ്ഞ പത്തുനാല്പതു കൊല്ലംകൊണ്ടു നമ്മുടെ നാട്ടിൽ ഉണ്ടായതു്. ഇതിനു പ്രധാന ഘടകമായി പ്രവർത്തിച്ചതു മന്നത്തുപത്മനാഭനും സർവീസ്സൊ സൈററിയുമാണു്.

ഇന്നുകാണുന്ന മാററത്തിനു തികച്ചും ഉത്തരവാദിയായ എൻ. എസ്. എസ്സി ൻെറ കനകജൂബിലിയാഘോഷവേള യിൽ ഞാൻ അനുസ്മരിക്കുന്നതു് ഇക്കാ ര്യങ്ങളാണു്.

# വിമോചനസമരം

## പി. സദാശിവൻപിള്ള

തെക്ക് തെക്കൊരു ദേശത്ത്,
അലമാലകളുടെ തീരത്ത്,
ഫ്ളോറിയെന്നൊരു ഗർഭിണിയെ,
ചുട്ടുകരിച്ചൊരു സർക്കാരേ,
പകരം ഞങ്ങൾ ചോദിക്കും
ദീപത്താണെ കട്ടായം.

നാലഞ്ചുകൊല്ലങ്ങൾക്കു മുൻപ് കേരളത്തിന്റെ എല്ലാ മുക്കിലും മൂലയിലുംനിന്ന് വാനമ്പാടിപ്പക്ഷികളുടെ കൂജനംപോലെ ഉതിർന്നുവന്ന ഒരു ഗാനശകലമാണ് മുകളിലുദ്ധരിച്ചിരിക്കുന്നത്. അന്ന് കേരളം ഭരിച്ചിരുന്നത് കമ്മ്യൂണിസ്റ്റുപാർട്ടിയുടെ ഗവമ്മെന്റാണ്. ജനായത്തമായ ഒരു തെരഞ്ഞെടുപ്പിലൂടെ കമ്മ്യൂണിസ്റ്റുപാർട്ടി അധികാരത്തിൽ വരിക എന്നുള്ളത് ചരിത്രത്തിൽ ഒന്നാമത്തെ സംഭവമായിരുന്നു. അവരുടെ ഗവമ്മെൻറ് അധികാരത്തിലേറിയിട്ട് ഇരുപതിലേറെ മാസങ്ങൾ കഴിഞ്ഞിരുന്നു. ഭരണസ്ഥിരത നിശ്ശേഷം ഇല്ലാത്ത കേരളത്തിൽ ഇരുപതിലേറെ മാസങ്ങൾ ഒരു ജനായത്ത ഗവമ്മെന്റ് അധികാരത്തിലമർന്നുകണ്ടതു് കേരളത്തെസ്സംബന്ധിച്ചിടത്തോളം അത്ഭുതാവഹമായ ഒരു കാഴ്ചയായിരുന്നു. എന്നാൽ കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ ഗവമ്മെൻറ് ജനാധിപത്യത്തിന്റെ പുറംചട്ടമാത്രമേ അണിഞ്ഞിട്ടുള്ളുവെന്നും, ജനാഭിലാഷത്തെ ധിക്കരിച്ചുകൊണ്ടു് സിദ്ധാന്തപരമായ മറേറതോ ലക്ഷ്യങ്ങളെ മുൻനിറുത്തി പ്രവർത്തിക്കുകയാണെന്നും മനസ്സിലാക്കുവാൻ ജനങ്ങൾക്കു് അധികകാലം വേണ്ടിവന്നില്ല. കമ്മ്യൂണിസ്റ്റു ഗവമ്മെൻറിനെ അധികാരത്തിലുയർത്തിയപ്പോൾ പരന്നുകണ്ട പ്രശാന്തത, പരമ്പരാഗതമായ ഭാരതീയസംസ്കാരത്തിന്റെ ശാന്തഗാംഭീര്യമായിരുന്നുവെന്നും അതിന്റെ നേരെ ഗൗരവതരമായ ഒരു വെല്ലുവിളിയുണ്ടായാൽ ആ ശാന്തസമുദ്രം അലറിപ്പായുന്ന തിരമാലകളുടെ ഒരു സാഗരമായി മാറുമെന്നും ചരിത്രം ഒരിക്കൽക്കൂടി തെളിയിച്ചു. ഇപ്രകാരമുള്ള തെളിവിന്റെ ഒരു വിളംബരമായിരുന്നു കേരളത്തിലെ വിമോചനസമരം. ആ സമരത്തിന്റെ കാഹളം 1857–ൽ ഝാൻസിറാണിയിലൂടെയും 1896–ൽ വേലുത്തമ്പിയിലൂടെയും നാം മുഴങ്ങിക്കേട്ടിട്ടുണ്ടു്. 1959–ൽ ആ കാഹളത്തിന്റെ വാഹകൻ വന്ദ്യവയോധികനായ മന്നത്തു പത്മനാഭനായിരുന്നു. ആ കാഹളത്തിന്റെ മാറെറാലി ജനഹൃദയത്തിന്റെ അഗാധതയിൽനിന്നു പ്രതിദ്ധ്വനിച്ചതായിരുന്നു മുകളിലുദ്ധരിച്ച ഗാനശകലം.

ജനവിക്ഷോഭത്തിന്റെ ഒരു വേലിയേററം തന്നെയായിരുന്നു വിമോചനസമരം. കമ്മ്യൂണിസ്റ്റു സർക്കാരിന്റെ ഏതാനും മാസങ്ങളിലെ ഭരണംകൊണ്ടു് അതു ജനങ്ങളിൽനിന്നും ഒറെറപ്പെട്ടുകഴിഞ്ഞുവെന്നും സർക്കാർ പുലത്തുന്ന ഏതാനും ആളുകളുടെ സ്വാത്ഥതാല്പര്യങ്ങൾ സാധിച്ചെടുക്കുവാനുള്ള ഒരു ഇരുമ്പുമുഷ്ടിയായി അതു രൂപാന്തരപ്പെട്ടുവെന്നും തെളിഞ്ഞുകഴിഞ്ഞു. ജനങ്ങളെ ഒന്നിലധികം തട്ടുകളിലാക്കിത്തിരിച്ചുനിറുത്തി വിവേചനപരമായി പെരുമാറുവാൻ അവർ ഒരുമ്പെട്ടു. ഒന്നും രണ്ടും ക്ലാസ്സുകളായി പൗരാവലിയെ തിരിച്ചുകൊണ്ടു് ഒന്നാം തരക്കാർക്കു മാത്രമേ സംരക്ഷണം അനുവദിക്കു എന്ന നിലപാടു് അവർ സ്വീകരിച്ചു. നിയമസമാധാനങ്ങൾ അപകടത്തിലായി. ജീവധനാദികളുടെ നീതിപൂർവ്വകമായ സംരക്ഷണം അവതാളത്തിലായി. നിയമവാഴ്ച അവസാനിച്ചു. സർക്കാരിന്റെ കിങ്കരവൃന്ദങ്ങൾക്കു് എന്തു തോന്ന്യാസവും കാണിക്കാമെന്നും അവയെ ചോദ്യം

ചെയ്യുവാൻ ആളുണ്ടാവുകയില്ലെന്നും ഉള്ള അവസ്ഥ വന്നുചേർന്നു. തെരുവീഥികളിൽ വച്ചു വിരോധികളായ സ്ത്രീജനങ്ങളെപ്പോലും അപമാനിക്കുന്നതിന് മടിയില്ലെന്ന തെളിവുകളുണ്ടായി. സ്വന്തം ചിന്താഗതിക്കനുകൂലമല്ലാത്ത ജനങ്ങളെ ചവിട്ടിത്താഴ്ത്തുവാനും അവരുടെ ന്യായമായ ജീവിതാഭിലാഷങ്ങളെ തകർത്തുകളയുവാനും കൂസലില്ലെന്ന വ്യക്തമായി. ചന്ദനത്തോപ്പിലെ തൊഴിലാളികളുടെ നേരേ നിറതോക്കുകളൊഴിക്കുവാനും അവർക്ക് വൈമനസ്യമുണ്ടായില്ല. പാടങ്ങളിലും മററും പണിയെടുത്തു നിത്യവൃത്തിതേടിവന്ന സാധാരണക്കാരനു പാർട്ടിയോടു കൂറില്ലെങ്കിൽ ജീവിതംതന്നെ അസാദ്ധ്യമാണെന്ന് ബോദ്ധ്യമായി. എങ്ങും ഒരു അരക്ഷിതാവസ്ഥയുടെ കരിനിഴൽ വ്യാപിച്ചു. പൊതുയോഗങ്ങളിലും നിയമസഭായോഗങ്ങളിലും ഉയർന്നുവന്ന വിമർശനങ്ങൾ ഗവമ്മെൻറിൻെറ ഗതിക്ക് മാററം വരുത്തുവാൻ പര്യാപ്തമായില്ല. ജനാധിപത്യസമ്പ്രദായങ്ങളിലൂടെ അധികാരത്തിലേക്കുയർത്തിയ ഒരു ഗവമ്മെൻറിനെ ജനാധിപത്യസമ്പ്രദായങ്ങളുപയോഗിച്ച് തിരുത്തുവാൻ കഴിയുകയില്ലെന്നു മനസ്സിലായി. പത്രങ്ങൾക്കും പ്രകടനങ്ങൾക്കും അവരെ നേർവഴിനയിക്കുവാൻ കഴിവില്ലെന്നു വന്നുചേർന്നു. ജനാധിപത്യത്തിൻെറ ചിട്ടപ്പെടുത്തിയ അടവുകൾക്ക് അവരുടെ നേരേ ഒന്നും ചെയ്യുവാൻ കഴിഞ്ഞില്ല. രാഷ്ട്രീയപാർട്ടികൾ ജനാധിപത്യമര്യാദകളുടെ മുൻപിൽ സ്തംഭിച്ചുനിന്നുപോയി. ജനങ്ങൾ വീർപ്പുമുട്ടി. അവരുടെ ഹൃദയങ്ങളിൽ ദ്വേഷതാപങ്ങളുടെ തീനാളങ്ങൾ ആളിക്കത്തി. ഒടുവിൽ അതു് ചണ്ഡമായ ഒരു കൊടുങ്കാററുപോലെ അടിച്ചുയർന്നു. ആ കൊടുങ്കാററിൽ എല്ലാം അകപ്പെട്ടു. രാഷ്ട്രീയപാർട്ടികളും, സാമൂഹ്യസംഘടനകളും എല്ലാം അതിനു വിധേയമായി.

ഈ കൊടുങ്കാററിൻെറ സൃഷ്ടികർത്താവായിരുന്നു മന്നത്തു പത്മനാഭൻ. അരനൂററാണ്ടുകാലം കേരളജനതയോട് ഒത്തിണങ്ങി അവരുടെ ജീവിതചര്യകളുമായി താദാത്മ്യം പ്രാപിച്ചിട്ടുള്ള ആ മഹാത്മാവിന് ആ ജനതയുടെ നാഡീസ്പന്ദനം വ്യക്തമായി മനസ്സിലാക്കുവാൻ കഴിഞ്ഞു. ശരിയായ നേതൃത്വം അവർക്ക് ആരും കൊടുക്കുന്നില്ലെങ്കിൽ രാജ്യം തന്നെ ഒരു അപകടസന്ധിയിലേക്കു തള്ളിനീക്കപ്പെടുമെന്നു തെളിഞ്ഞുകഴിഞ്ഞു. 84-ാമത്തെ വയസ്സിൽ അദ്ദേഹം മുളവടിയും ഊന്നി പ്രക്ഷോഭണരംഗത്തേക്കിറങ്ങി. പ്രഗത്ഭനായ ഒരു സേനാനിയുടെ സമരപാടവത്തോടെയാണ് അദ്ദേഹം പ്രക്ഷോഭണത്തിനൊരുമ്പെട്ടിറങ്ങിയതു്. കോൺഗ്രസ്സ് ഭരണത്തിൻെറ പാകപ്പിഴകൾകൊണ്ടു ശ്വാസംമുട്ടിയ ജനങ്ങൾ അവരോടുള്ള നീരസം പ്രകടിപ്പിച്ചുതുമാത്രമാണ് കമ്മ്യൂണിസ്റ്റ് ഗവമ്മെണ്ടിനു് ഈ രാജ്യത്തു് അധികാരം ലഭിക്കുവാനിടയായ സാഹചര്യം എന്നു് അദ്ദേഹത്തിനു മനസ്സിലാക്കുവാൻ കഴിഞ്ഞു. അതുകൊണ്ടു് കോൺഗ്രസ്സിനോടു നീരസപ്പെട്ടിരുന്ന ആളുകളെ തൻെറ സന്ദേശം കേൾപ്പിക്കുവാൻ കോൺഗ്രസ്സിനെ വിമർശിച്ചുകൊണ്ടായിരുന്നു അദ്ദേഹത്തിൻെറ പുറപ്പാടു്. 1958 ഒക്ടോബറിൽ നായർസർവ്വീസ്സൊസൈററി നടത്തിയ ജന്മനക്ഷത്രപ്പിരിവു് ഈ പ്രക്ഷോഭണത്തിനുള്ള ഒരു പ്രചരണോപാധിയായി അദ്ദേഹം ഉപയോഗിച്ചു. നെയ്യാററിൻകര മുതൽ പറവൂർവരെ നടന്ന ആ സമ്മേളനങ്ങളിൽ ജനാധിപത്യശിശുവിനു വന്നുചേർന്നിരിക്കുന്ന അപകടങ്ങൾ ചൂണ്ടിക്കാണിച്ചുകൊണ്ടദ്ദേഹം സംസാരിച്ചു. അതേത്തുടർന്ന് നായർസമ്മേളനങ്ങളുടെ ഒരു പരമ്പരതന്നെയുണ്ടായി. ഈ സമ്മേളനങ്ങളിൽ അതിവിദഗ്ദ്ധമായി ഈ പ്രശ്നംതന്നെയാണ് അദ്ദേഹം കൈകാര്യം ചെയ്തതു്. ഈ സമ്മേളനങ്ങളിൽ സംബന്ധിച്ച ലക്ഷക്കണക്കിനാളുകൾ അദ്ദേഹത്തിൻെറ വാക്കുകൾ രോമാഞ്ചത്തോടെ ശ്രദ്ധിച്ചിരുന്നു. ആളുകൾ ഒരുങ്ങിക്കഴിഞ്ഞുവെന്നും അവരുടെ പ്രതിഷേധത്തിനു ക്രിയാത്മകമായ ഒരു രൂപം കൊടുത്താൽ ഇളകിപ്പായുന്ന ഒരു കാട്ടരുവിയായി അലറിക്കൊണ്ടതു മുന്നേറുമെന്നും ആ പ്രവാഹത്തിൽപ്പെട്ടു് അടിത്തറയില്ലാത്ത ഗവമ്മെണ്ടും മററും നശിച്ചുകൊള്ളുമെന്നും കാണുവാൻ അദ്ദേഹത്തിൻെറ ഗൃദ്ധ്റദൃഷ്ടികൾക്കു കഴിഞ്ഞു. അങ്ങനെ 1958 ഡിസംബറിൽ കോട്ടയത്തു തിരുനക്കരമൈതാനത്തു കൂടിയ ജന്മനക്ഷത്രപ്പിരിവുസമ്മേളനത്തിൽവച്ചു തൻെറ ഭാവനയിലുള്ള സമരത്തിൻെറ പാതയേതെന്നദ്ദേഹം സൂചിപ്പിച്ചു. പ്രൊഫസ്സർ മുണ്ടശ്ശേരിയുടെ വിദ്യാഭ്യാസബില്ലിനെ സർവ്വീസ്സൊസൈററി എതിർത്തുകൊണ്ടു് ആ സമരത്തിനുള്ള വട്ടങ്ങൾ ഒരുക്കുകയാണെന്നും അദ്ദേഹം പ്രഖ്യാപിച്ചു. ആ ബില്ലിനെതിരായി അതിനു മുമ്പു നടന്ന പ്രകടനങ്ങളൊക്കെ പരാജയം വരിക്കുകയാണുണ്ടായതു്. മന്നത്തു പത്മനാഭൻെറ ഈ ആനുകൂല്യപ്രഖ്യാപനം പ്രക്ഷോഭണകാരികളുടെ ഹൃദയത്തിൽ നവ്യമായ ഒരു

ഉണർവ്വ കൈവരുത്തി. അവർ അദ്ദേഹത്തിൻെറ നേതൃത്വമാരാഞ്ഞുകൊണ്ട് അദ്ദേഹത്തെ അനുഗമിച്ചു. കേരളത്തിന്റെ തീരാശാപമായ സാമുദായികവിദ്വേഷത്തിന്ന്, വിരാമം വരാവുന്ന ഒരവസരം അദ്ദേഹം കണ്ടെത്തി. പ്രൈവററ്സ്കൂൾ മാനേജേഴ്സ് അസോസ്യേഷൻെറ ഭാരവാഹികൾ വി. ഒ. എബ്രഹാമും റവ: ഫാ: മണ്ണനാലും അദ്ദേഹവുമായി കൂടിയാലോചനകൾ നടത്തി മെയ് 1–ാം തീയതി ചങ്ങനാശ്ശേരി എൻ. എസ്സ്. എസ്സ്. ഹിന്ദുകോളേജ് ആഡിറ്റോറിയത്തിൽവച്ച് സർവ്വസമുദായസമ്മേളനം നടന്നു. ആ സമ്മേളനം ചരിത്രപ്രധാനമായ ഒരു ബഹുജനസമരത്തിൻെറ നാന്ദി കുറിക്കലായിരുന്നു.

വിദ്യാഭ്യാസബില്ല് ഗവമ്മേണ്ടിനോടുള്ള സമരത്തിന് ഒരു ആയുധമായി തെരഞ്ഞെടുത്തതു് ജന്മസിദ്ധമായ അദ്ദേഹത്തിൻെറ സമരതന്ത്രനൈപുണ്യം ഒന്നുകൊണ്ടു മാത്രമായിരുന്നു. സ്വാതന്ത്ര്യസമരകാലത്തു് ബ്രിട്ടീഷ് ഗവമ്മേണ്ടിനെതിരായി ബഹുജനസമരം സംഘടിപ്പിച്ച ഗാന്ധിജി അതിനുപാധിയായി തെരഞ്ഞെടുത്തതു് ഉപ്പുനിയമലംഘനമായിരുന്നു. ഇന്ത്യയിലെ സാധാരണക്കാരന് ഒഴിച്ചുകൂടാൻ പാടില്ലാത്ത ഒരു വിഭവമാണ് ഉപ്പ്. ആ ഉപ്പിൻെറ കാര്യത്തിലുള്ള നികുതിക്കെതിരായി ഒരു സമരം സംഘടിപ്പിച്ചാൽ ഭാരതത്തിൻെറ മുക്കിലും മൂലയിലുമുള്ള പാവപ്പെട്ടവൻെറ കുടിലുകൾവരെ ആ സമരസന്ദേശത്തിന്റെ കാഹളം ചെന്നെത്തുമെന്നു ഗാന്ധിജിക്കുറപ്പുണ്ടായിരുന്നു. അതുപോലെ 14 വയസ്സിനു താഴെയുള്ള ജനസംഖ്യയുടെ 98 ശതമാനം പാഠശാലയിൽ പൊയ്ക്കൊണ്ടിരിക്കുന്ന കേരളത്തിൽ വിദ്യാഭ്യാസസ്ഥാപനങ്ങളെ ആസ്പദമാക്കി ഒരു സമരം സംഘടിപ്പിച്ചാൽ കേരളത്തിലെ ആബാലവൃദ്ധം ജനങ്ങൾ അതിൽ പങ്കാളികളാകുമെന്നു കണ്ടെത്തുവാൻ മന്നത്തിനു കഴിഞ്ഞു. ഒരു സമരം പ്രഖ്യാപിച്ചാൽ അതിന് അനുകൂലമായോ പ്രതികൂലമായോ എല്ലാ ജനങ്ങളും അണിനിരക്കുന്നതു് അദ്ദേഹത്തിനു കാണുവാൻ കഴിഞ്ഞു. ജനാഭിപ്രായത്തിൻെറ ഗതി ഗവമ്മെണ്ടിനെതിരായിരുന്നതിനാൽ ഈ ആവേശം ഗവമ്മെണ്ടിനെ സംഹരിക്കുവാൻ പര്യാപ്തമാകുമെന്നും അദ്ദേഹത്തിനു നിശ്ചയമുണ്ടായിരുന്നു.

അങ്ങനെ 1959 ജൂൺ 12–ാംനു വിമോചനസമരം ആരംഭിച്ചു. രാജ്യവ്യാപകമായ ഒരു ഹത്താലോടുകൂടിയാണ് അതു് ആരംഭിച്ചതു്. ഹത്താൽ ആചരിക്കുന്നതിനുള്ള ആഹ്വാനം പുറപ്പെടുവിച്ചതു് ഒരു കരുതൽനടപടി മാത്രമായിരുന്നു. ജനങ്ങളുടെ ഇംഗിതം എങ്ങനെയിരിക്കുന്നു എന്നും അവർ തികച്ചും സന്നദ്ധരായിക്കഴിഞ്ഞോ എന്നും പരിശോധിച്ചുനോക്കുകയായിരുന്നു ഈ ഹത്താൽകൊണ്ടുദ്ദേശിച്ചതു്. അന്നത്തെ ഹത്താൽ 80 ശതമാനം ആളുകളും സമരത്തിനു തയാറായിക്കഴിഞ്ഞു എന്നു പ്രകടമാക്കി. വ്യാപാരശാലകൾ അടച്ചുപൂട്ടി, പാഠശാലകൾ ബഹിഷ്കരിച്ചു, കേരളത്തിൻെറ അന്തരീക്ഷത്തിൽ നെടുനീളം ജീവിതംതന്നെ സ്തംഭിച്ചുനില്ക്കുന്നതു തെളിഞ്ഞുകണ്ടു. പിന്നീടുള്ള സമരത്തിൻെറ മുന്നേററം ഇന്നു ചരിത്രസംഭവങ്ങളായി മാറിക്കഴിഞ്ഞിട്ടുണ്ട്. അങ്കമാലിയിലെ വെടിവയ്പു തുടങ്ങി കൊച്ചുവേളിയിലും, പുല്ലുവിളയിലും എന്നുവേണ്ട രാജ്യത്തിൻെറ നാനാഭാഗങ്ങളിലും നടന്ന ഭീകരമായ മർദ്ദനഭരണം കമ്മ്യൂണിസ്റ്റ്ഭരണത്തിൻെറ കാട്ടാളത്തസ്വഭാവത്തെ തുറന്നുകാട്ടാൻ പര്യാപ്തമായി.

വിമോചനസമരത്തിൽ കേരളത്തിലെ സ്ത്രീജനങ്ങൾ വഹിച്ച പങ്ക് ഐതിഹാസികമായിരുന്നു. മന്നത്തുപത്മനാഭൻ സംബന്ധിച്ച സമ്മേളനങ്ങളിലെല്ലാംതന്നെ സ്ത്രീജനങ്ങളെ ഉദ്ബോധിപ്പിക്കുക എന്നതു് ഒരു പ്രത്യേക സവിശേഷതയായിരുന്നു. വീട്ടമ്മമാരും കെട്ടിലമ്മമാരുംകൂടി സമരരംഗത്തേക്കിറങ്ങി *പുറപ്പെട്ടെങ്കിലേ സമരം സമ്പൂർണ്ണ*മാകയുള്ളു എന്നദ്ദേഹത്തിനറിയാമായിരുന്നു. അതുകൊണ്ട് അവരെ പ്രത്യേകമായി ഉദ്ബോധിപ്പിച്ചതിനുപുറമെ അവക്ക് ചൊടിയുണ്ടാക്കുവാൻ എടുത്ത ഒരു ചെറിയ അടവുകൂടി ഇവിടെ ശ്രദ്ധേയമാണ്. കൊച്ചുവേളിയിലെ വെടിവയ്പു കഴിഞ്ഞയിടയായിരുന്നു അതു്. ആ വെടിവയ്പിനു വിധേയരായ ആളുകളോട് സാമാന്യനീതിപോലും പുലത്തുവാൻ—വെടിയുണ്ടകളേററു് അവശരായി കിടന്ന ആളുകളെ ആശുപത്രികളിലെത്തിക്കാൻപോലും — തയ്യാറാകാത്ത പോലീസിൻെറ നേരെയുള്ള പ്രതിഷേധമറിയിക്കുവാൻ തിരുവനന്തപുരത്തുള്ള ഏതാനും മഹിളകളുടെ ഒരു യോഗം കവിടിയാർ സ്ക്വയറിൽ കൂടുവാൻ നിർദ്ദേശം കൊടുത്തു. വിരലിലെണ്ണാൻ മാത്രം പോരുന്ന ആളുകളായിരുന്നു ഈ പ്രതിഷേധയോഗത്തിൽ സംബന്ധിച്ചിരുന്നതു്. പക്ഷേ, അവരിൽ ആരെയുംതന്നെ അന്നുവരെ ഏതെങ്കിലും പൊതുരംഗങ്ങളി

ലോ സമരാങ്കണങ്ങളിലോ കണ്ടുമുട്ടിയിരുന്നില്ല. മനസ്വിനികൾ, കുലീനകൾ, കുടുംബിനികൾ എന്നൊക്കെ മാത്രം നാം കേട്ടറിഞ്ഞിട്ടുള്ള ഏതാനും ആളുകളെയാണ് ആ യോഗസ്ഥലത്തേക്കു പറഞ്ഞയച്ചത്. മിസ്സിസ് വി. ആർ. നാരായണൻനായർ, മിസ്സിസ് അഴകത്തു രാമക്കുറുപ്പ്, മിസ്സിസ് ജി. ചന്ദ്രശേഖരപിള്ള തുടങ്ങിയ ഏതാനും വനിതകൾ ഈ യോഗത്തിൽ സംബന്ധിക്കുകയും പോലീസിൻെറ കിരാതമുറകൾക്കെതിരായി ഒരു മെമ്മോറാണ്ഡം തയാറാക്കി കേരളാ ഗവർണ്ണർ ഡോ. രാമകൃഷ്ണറാവുവിനു സമർപ്പിക്കുകയും ചെയ്തു. യോഗം കഴിഞ്ഞു് രാജ്ഭവൻ വരെ ഒരു ചെറിയ ഘോഷയാത്രയും ഉണ്ടായിരുന്നു. ഈ യോഗത്തിൻെറ റിപ്പോർട്ടുകൾ പത്രങ്ങളിൽ വന്ന ഉടൻ കോട്ടയത്തും എറണാകുളത്തും ആലപ്പുഴയിലും എന്നുവേണ്ട കേരളത്തിൻെറ എല്ലാ ഭാഗങ്ങളിലും സ്ത്രീജനങ്ങളുടെ ഇടയിൽ ഒരു വിദ്യുത്ശക്തിപ്രവാഹംതന്നെ വന്നെത്തുകയുണ്ടായി. പരേതയായ മിസ്സിസ് ഏ. വി. ജോർജ്, മിസ്സിസ് അന്ത്രപ്പേർ, മിസ്സിസ് കെ. ടി. തോമസ് (കേളച്ചന്ദ്ര), മിസ്സിസ് പി. ജെ. സബാസ്റ്റ്യൻ, മിസ്സിസ് കെ. പി. ശിവശങ്കരൻനായർ തുടങ്ങി കേരളം അതുവരെ പൊതുരംഗങ്ങളിലെങ്ങും കണ്ടിട്ടില്ലാത്ത വീട്ടമ്മമാർ ആ വൃദ്ധസേനാനിയുടെ പിൻപിൽ അണിനിരന്നതു് അദ്ഭുതകരമായ കാഴ്ചയായിരുന്നു. ജയിലുകൾ നിറയ്ക്കുവാൻ അവർ ഒഴുകിവന്നു. ലാത്തിച്ചാർജ്ജും വെടിവയ്പും അവർക്കു നിസ്സാരമായിരുന്നു. മലിനവസ്തുക്കൾ കലക്കിയ ജലം അവരുടെമേൽ തളിച്ച് അവരെ വിഗതവീര്യകളാക്കുവാനും ഗവൺമെൻറിനു കഴിഞ്ഞില്ല. വിമോചനസമരത്തിലെ കേരളീയവനിതകളുടെ പങ്ക് ഐതിഹാസികമായിരുന്നു.

വിമോചനസമരം മുന്നേറിയതോടെ ഇന്ത്യയുടെ നാനാഭാഗത്തുനിന്നും രാഷ്ട്രീയനേതാക്കളും പത്രപ്രവർത്തകരും മററും കേരളത്തിൽ വന്നെത്തിക്കൊണ്ടിരുന്നു. ഈ സന്ദർശകരിൽ പ്രധാനികളായ മൂന്നുപേരെക്കുറിച്ച് ഇവിടെ പരാമർശിക്കേണ്ടതുണ്ട്. കോൺഗ്രസ് ജനറൽസെക്രട്ടറിയായിരുന്ന സുചേതാ കൃപലാനിയാണ് അവരിലൊരാൾ. ഇവിടത്തെ സ്ത്രീകൾ സമരത്തിൽ വഹിക്കുന്ന പങ്കും രാഷ്ട്രീയകക്ഷികളുടെ ഭാഗഭാഗിത്തവും അവരെ ആവേശംകൊള്ളിച്ചുവെന്നുമാത്രമല്ല പൊതുജനാഭിപ്രായം ഏതു വഴിക്കാണെന്നു ബോദ്ധ്യപ്പെടുത്തുകയും ചെയ്തു. ഇന്ത്യയിലെ ഒരു സമുന്നതനേതാവും അന്താരാഷ്ട്രീയപ്രശസ്തനായ ഒരു നിയമജ്ഞനുമായ കെ. എം. മുൻഷിയായിരുന്നു മറെറാരാൾ. കേരളത്തിൽ പര്യടനം നടത്തി സ്ഥിതിഗതികൾ മനസ്സിലാക്കിയശേഷം, ഇവിടെ നിയമവാഴ്ച തകർന്നുകഴിഞ്ഞിരിക്കുന്നുവെന്നും ജനങ്ങളുടെ ഈ സമരത്തിനു് നിയമസാധുതയുണ്ടെന്നും ആ നിയമപണ്ഡിതൻ പ്രഖ്യാപിക്കയുണ്ടായി. പ്രധാനമന്ത്രി നെഹ്റുവായിരുന്നു മൂന്നാമത്തെയാൾ. കേരളത്തിലെ സ്ഥിതി നേരിൽക്കണ്ടു മനസ്സിലാക്കാനായി തിരുവനന്തപുരത്തു വന്നുചേർന്ന അദ്ദേഹത്തിനും ജനാഭിലാഷമെന്തെന്നു് മനസ്സിലാക്കാൻ വിഷമമുണ്ടായില്ല. എല്ലാവരുമായി ചർച്ചനടത്തിയശേഷം, കമ്മ്യൂണിസ്റ്റ് ഗവൺമെൻറ് രാജിവെച്ചുപോകുകയാണ് അഭിലഷണീയം എന്നു് അദ്ദേഹം അനൗപചാരികമായി അവരോടു നിർദ്ദേശിച്ചു. എന്നാൽ അദ്ദേഹത്തിൻെറ ഉപദേശത്തെ അവർ നിരാകരിക്കയാണുണ്ടായതു്.

സമരം കൂടുതൽ രൂക്ഷതയോടെ മുന്നേറി. മന്നത്തു പത്മനാഭൻെറ നിർദ്ദേശപ്രകാരം അങ്കമാലിയിലെ രക്തസാക്ഷികളുടെ ശവകുടീരങ്ങളിൽനിന്നു കൊളുത്തിയ ജീവശിഖകളുമായി തിരുവനന്തപുരത്തേക്കാരംഭിച്ച യാത്ര, ജനങ്ങളിൽ ഉണർവ്വും ഉന്മേഷവും ജനിപ്പിച്ചു. ജീവശിഖകളുമേന്തി മന്നവും വിവിധ രാഷ്ട്രീയകക്ഷിനേതാക്കന്മാരും രാജഭവനിലെത്തി ഗവർണ്ണർ രാമകൃഷ്ണറാവുവിനെ കണ്ടു് കമ്മ്യൂണിസ്റ്റ്ഗവൺമെൻറിനെ ഡിസ്മിസ്സ്ചെയ്യണമെന്നു നിവേദനം നടത്തി. എന്നിട്ടും ലക്ഷ്യപ്രാപ്തി കരഗതമാകാതിരുന്നതിനെത്തുടർന്നു് മന്ത്രിമാർ ഭരണമൊഴിയുന്നതുവരെ സെക്രട്ടറിയേററുനടയ്ക്കൽ കൂട്ടസത്യാഗ്രഹമാരംഭിക്കുന്നതിനുള്ള പരിപാടി ആസൂത്രണം ചെയ്യപ്പെട്ടു. 25000 വളണ്ടിയർമാരും അവരെ അനുഗമിക്കുന്നതിന് ആയിരക്കണക്കിനാളുകളും തിരുവനന്തപുരത്തെത്തി. ആ അവസരത്തിലാണ് കേരളത്തിലെ കമ്മ്യൂണിസ്റ്റ്ഗവൺമെൻറിനെ നിഷ്കാസനം ചെയ്തുകൊണ്ടുള്ള രാഷ്ട്രപതിയുടെ വിളംബരമുണ്ടായതു്. അങ്ങനെ കേരളത്തിലെ ഐതിഹാസികമായ വിമോചനസമരം പര്യവസാനിച്ചു. ഈ സമരത്തിനു നേതൃത്വം നൽകിയ മന്നത്തു പത്മനാഭനും, ഇതിൽ പങ്കെടുത്തു യാതനകളനുഭവിക്കയും ആത്മബലിയർപ്പിക്കയും ചെയ്ത ജനലക്ഷങ്ങൾക്കും ഞാൻ അഭിവാദനമർപ്പിക്കുന്നു.

# കവളപ്പാറസ്വരൂപം

കേരളത്തിലെ അവസാനത്തെ പെരുമാളെന്നു പറയപ്പെടുന്ന ചേരമാൻപെരുമാൾ ലൗകികജീവിതത്തിൽ വിരക്തിവന്ന് രാജ്യഭാരം ഉപേക്ഷിക്കുകയും, വിശ്വസ്തരായ തന്റെ പടനായകന്മാൎക്കും മന്ത്രിമാൎക്കും മററുമായി കേരളത്തെ വിഭജിച്ചുകൊടുക്കുകയും ചെയ്തു വെന്നാണല്ലോ ഐതിഹ്യം. കൊച്ചി, കോഴിക്കോട്ട്, പാലക്കാട്ട് എന്നീ രാജവംശങ്ങൾക്കെന്നപോലെ തൻെറ വിശ്വസ്തസുഹൃത്തും പടനായകനുമായ കവളപ്പാറനായർക്കും പെരുമാൾ കേരളത്തിന്റെ ഒരു ഭാഗം സമ്മാനിക്കുകയുണ്ടായി. ഭാരതപ്പുഴയുടെ വടക്ക് 'മാട്ടതൊട്ടുതോട്ടവരെ' (ഒറ്റപ്പാലത്തിനടുത്തുള്ള കണ്ണിയംപുറം തോട്ടുമുതൽ പട്ടാമ്പിക്കടുത്ത് ഓങ്ങല്ലൂരുള്ള മാട്ടവരെ) ഏതാണ്ട് 100 ചതുരശ്ര നാഴികയിലധികം വിസ്തീൎണ്ണമുള്ള സ്ഥലമാണ് കവളപ്പാറനായൎക്കു സമ്മാനിച്ചതു്. പിൽക്കാലത്തു കൊച്ചിരാജാവിനും, പാലക്കാട്ടുരാജാവിനും സൈനികസഹായങ്ങൾ നൽകിയതിൻെറ ഫലമായി കൊച്ചിയിലും, പാലക്കാട്ടും കവളപ്പാറസ്വരൂപത്തിന് ഒട്ടു വളരെ സമ്പത്ത് ലഭിക്കുവാനിടയായി. കൊച്ചിയിലെ അയ്യുഴിപ്പടനായകന്മാരുടെ വംശം അന്യംവന്നപ്പോൾ കവളപ്പാറസ്വരൂപത്തിൽ നിന്നും ദത്തെടുക്കുകയും അങ്ങനെ അവരുടെ സ്വത്ത് കവളപ്പാറസ്വരൂപത്തിൽ ലയിക്കുകയും ചെയ്തു.

തിരുവിതാംകൂറുമായും കവളപ്പാറസ്വരൂപത്തിന്ന് ചിരപുരാതനമായ സൗഹൃദബന്ധം ഉണ്ടായിരുന്നതായി ഐതിഹ്യങ്ങൾ പ്രസ്താവിക്കുന്നുണ്ട്. ടിപ്പുവിൻെറ പടയോട്ടക്കാലത്ത് തിരുവിതാംകൂർ രാജാവ് സ്വരൂപത്തിൻെറ സംരക്ഷണത്തിനായി കുടുംബാംഗങ്ങളെ തിരുവനന്തപുരത്തുതന്നെ താമസിപ്പിക്കുകയുണ്ടായി. അന്നു വളൎന്നുവന്ന സൗഹൃദബന്ധം ഇന്നും അഭംഗുരം നിലനില്ക്കുന്നു. ഈ ബന്ധത്തെ വ്യക്തമാക്കുന്ന മറെറാരൈതിഹ്യംകൂടി പ്രസ്താവിച്ചുകേട്ടിട്ടുണ്ട്. പണ്ടൊരിക്കൽ നാടുവാണിരുന്ന തിരുവിതാംകൂർ മഹാരാജാവിനു 'കുഴിനഖ'രോഗം പിടിപെട്ട് അവശനായി കിടപ്പിലായി. ഉണ്ണാനോ, ഉറങ്ങാനോ, രാജ്യകാൎയ്യങ്ങളന്വേഷിക്കാനോ കഴിയാതെ പരവശനായിത്തീൎന്ന മഹാരാജാവ് നാട്ടിലും പുറത്തുമുള്ള സുപ്രസിദ്ധരായ ഭിഷഗ്വരന്മാരെയെല്ലാം വരുത്തി കഴിയുന്ന ചികിത്സയെല്ലാം ചെയ്തുനോക്കി. എന്നിട്ടും രോഗത്തിനു യാതൊരു ശമനവും ഉണ്ടായില്ല. എന്നു മാത്രമല്ല, പാരവശ്യം അടിക്കടി വൎദ്ധിക്കുകയുംചെയ്തു. അപ്പോഴാണ് തൻെറ വിശ്വസ്തസുഹൃത്തായ കവളപ്പാറനായരോടു പരിഹാരമന്വേഷിക്കാൻ അദ്ദേഹത്തിനു തോന്നിയതു്. അന്നത്തെ കവളപ്പാറനായർ സമൎത്ഥനായ ഒരു ഭിഷഗ്വരനും തികഞ്ഞ ഒരു ഭഗവതീദാസനുമായിരുന്നു. വിവരമറിഞ്ഞു മൂപ്പിൽനായർ തൻെറ മാറത്തണിഞ്ഞ ഭഗവതീപ്രസാദം കൈകൊണ്ടു തടവി ഗുളികയാക്കി മരുന്നോടൊപ്പം ഭക്തിപൂൎവ്വം മഹാരാജാവിൻെറ വിരലിൽ ചാൎത്തുവാനായി കൊടുത്തു. ദേവീകടാക്ഷം കൊണ്ട് ഒന്നുരണ്ടു ദിവസത്തിനകം രോഗം പൂൎണ്ണമായും സുഖപ്പെട്ടു. ഈ സംഭവം പുരാതനമായ സൗഹൃദബന്ധത്തെ കൂടുതൽ അരക്കിട്ടുറപ്പിക്കുവാൻ പൎയ്യാപ്തമായി.

യുദ്ധങ്ങൾകൊണ്ടും ഉൾപ്പോരുകൾകൊണ്ടും കലങ്ങിമറിഞ്ഞ അന്നത്തെ അന്തരീക്ഷത്തിൽ സ്വസ്ഥത ഇല്ലാതായി. എന്നാൽ പ്രബലരായ നാടുവാഴികൾ അവരുടെ അധികാരാതിൎത്തിക്കുള്ളിൽ ശാന്തിയും, സമാധാനവും, സംതൃപ്തിയും നിലനിൎത്തിപ്പോന്നു. അക്കൂട്ടത്തിൽപ്പെട്ട ഒരു നാടുവാഴിയായിരുന്നു കവളപ്പാറനായർ. അധികാരക്കൊതിയോടെ അന്യോന്യം കൊത്തിവിഴുങ്ങിയിരുന്ന പ്രഭുക്കന്മാരെ ബലംകൊണ്ടും, നയംകൊണ്ടും പിടിച്ചുനിൎത്തി എത്രയോ രക്തക്കളങ്ങൾ ഒഴിവാക്കിയ പാരമ്പൎയ്യം ഈ സ്വരൂപത്തിനുണ്ട്. മാപ്പിളലഹളയുടെ അതിക്രമംകൊണ്ട് മലബാറിലെ പാവപ്പെട്ട ഹിന്ദുകുടുംബങ്ങൾ ആൎത്തരും, പരിഭ്രാന്തരുമായിത്തീൎന്നപ്പോൾ അന്നത്തെ മൂപ്പിൽനായർ—യശശ്ശരീരനായ കേണൽ മൂപ്പിൽനായർ—ആ അഭയാൎത്ഥികൾക്ക് സകലവിധ സംരക്ഷണവും നൽകുകയുണ്ടായി.

മതം, സാഹിത്യം, സുകുമാരകലകൾ എന്നിവയുടെ സംരക്ഷണവും പരിപോഷണവും അതുപോലെതന്നെ വിദ്യാഭ്യാസപ്രചാര

ണവും പ്രഭുകുടുംബങ്ങളുടെ പ്രധാന കർത്തവ്യങ്ങളായിട്ടാണു കരുതപ്പെട്ടിരുന്നതു്. ഇക്കാര്യത്തിലും കവളപ്പാറസ്വരൂപം ഒട്ടും പിന്നിലായിരുന്നില്ല. കൊട്ടാരത്തിൽ സംരക്ഷിക്കപ്പെട്ടിരുന്നതും പില്ക്കാലത്തെ അനാഥാവസ്ഥയിൽ ഏറെക്കുറെ നശിച്ചുപോയതുമായ നിരവധി താളിയോലഗ്രന്ഥങ്ങൾ ഇതിനു സാക്ഷ്യം വഹിക്കുന്നുണ്ടു്. സാഹിത്യവിദ്യാർത്ഥികൾക്കും ശാസ്ത്രപഠിതാക്കൾക്കും ചരിത്രഗവേഷകന്മാർക്കും ആ ഗ്രന്ഥങ്ങൾ അമൂല്യനിധികളാകുമായിരുന്നു. വൈദേശികരായ മിഷനറിമാർ പോലും ഈ ഗ്രന്ഥങ്ങൾ പകർത്തിക്കൊണ്ടുപോയിട്ടുണ്ടു്. പാരമ്പര്യചികിത്സാമുറകളിൽ സ്വരൂപം വൈദഗ്ധ്യം നേടിയിരുന്നു. മൂപ്പിൽനായരുടെ നേരിട്ടുള്ള മേൽനോട്ടത്തിൽ തന്നെ തയ്യാറാക്കിയ ഔഷധങ്ങൾ അയൽപ്രദേശത്തെ പാവപ്പെട്ട രോഗികൾക്കു സൗജന്യമായി വിതരണം ചെയ്തിരുന്നു. സ്വരൂപത്തിന്റെ സ്വന്തം മേൽനോട്ടത്തിലും സംരക്ഷണത്തിലും തഴച്ചുവളർന്ന കേരളത്തിലെ പ്രസിദ്ധ ഭദ്രകാളീക്ഷേത്രമാണു് ആരിയൻകാവു്. മററനേകം ക്ഷേത്രങ്ങളും സ്വരൂപത്തിനുണ്ടു്. കേരളകലകളിൽ അഗ്രിമസ്ഥാനം വഹിക്കുന്ന കഥകളിയുടെ പരിപോഷണത്തിലും സ്വരൂപം ഒട്ടും പിന്നിലായിരുന്നില്ല. കഥകളിരംഗത്തു് പ്രസിദ്ധരായിത്തീർന്ന യശശ്ശരീരരായ പുത്തൻവീട്ടിൽ ശേഖരമേനോൻ, കവളപ്പാറ നാരായണൻനായർ, ചുവന്നതാടി കുട്ടിരാമപ്പണിക്കർ, വെങ്കിച്ചസ്വാമി, വെങ്കിട കൃഷ്ണഭാഗവതർ എന്നിവർ സ്വരൂപംവക കളിയോഗത്തിൽക്കൂടി പ്രശസ്തിയുടെ ഉച്ചകോടിയിലേക്കു് ഉയർന്നു ചെന്നവരാണു്. പ്രദോഷമാഹാത്മ്യം ആട്ടക്കഥ, കുചേലവൃത്തം വഞ്ചിപ്പാട്ടു് തുടങ്ങി ഒട്ടേറെ സാഹിത്യകൃതികൾ സ്വരൂപത്തിൽനിന്നും പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. കേരളത്തിന്റെ ആയോധനകലയായ കളരിപ്പയററിന്നു സ്വരൂപത്തിൽനിന്നും വേണ്ടത്ര പരിപോഷണം ലഭിച്ചിരുന്നു. സ്വരൂപം വകയായി 12 കളരികൾ നടത്തിവന്നിരുന്നതായും അവിടെ ആരോഗ്യവാന്മാരായ നാട്ടിലെ ചെറുപ്പക്കാരെ ആയോധനമുറകൾ സൗജന്യമായി അഭ്യസിപ്പിച്ചിരുന്നതായും പ്രസ്താവമുണ്ടു്.

ഏതാണ്ടു് അരശതാബ്ദത്തിനു മുമ്പുതന്നെ പാശ്ചാത്യപരിഷ്കാരനാളങ്ങൾ ഈ സ്വരൂപം നാട്ടിൽ പ്രചരിപ്പിച്ചുതുടങ്ങി. വൈദ്യുതവിളക്കും, വിദ്യാലയവും, വായനശാലയും മററും അവ അസുലഭമായിരുന്ന അക്കാലത്തു തന്നെ സ്വരൂപത്തിന്റെ തണലിൽ നാട്ടിൽ ആരംഭിച്ചിരുന്നു. ഹരിജനങ്ങളുടെയും മററു് അവർണ്ണരുടെയും വിദ്യാഭ്യാസോന്നമനത്തിനായി ഒരു പ്രത്യേക വിദ്യാലയംതന്നെ സ്വരൂപം ഏറെറടുത്തു നടത്തുകയും അവിടെ സൗജന്യ നിർബ്ബന്ധവിദ്യാഭ്യാസത്തിനു് ഏർപ്പാടുണ്ടാക്കുകയും ചെയ്തിരുന്നു.

വളരെക്കാലമായി അനുഷ്ഠിച്ചുവരുന്ന പല തരം ആചാരങ്ങളും കവളപ്പാറസ്വരൂപത്തിന്റെ തനതായ വ്യക്തിത്വത്തെ വിളിച്ചുപറയുന്നുണ്ടു്. കേരളബ്രാഹ്മണർ മററു നായർ പ്രഭുക്കളോടൊപ്പം പന്തിഭോജനം നടത്തുന്ന സമ്പ്രദായം ഉണ്ടായിരുന്നില്ല. എന്നാൽ അവർ കവളപ്പാറനായരോടൊപ്പം പന്തിഭോജനം നടത്തുന്നതു് അഭിമാനകരമായ ഒരു അവകാശമായിട്ടു പോലും കരുതിയിരുന്നു. എന്തെന്നാൽ കവളപ്പാറനായർ സ്വന്തം ജീവിതശുദ്ധികൊണ്ടു ബ്രാഹ്മണ്യംപോലും നേടിയിരുന്നു. വളരെക്കാലമായി കേരളബ്രാഹ്മണരുമായി അടുത്ത കുടുംബബന്ധങ്ങൾ പുലർത്തിപ്പോന്നതും ഇതിനു മറെറാരു കാരണമായിരിക്കാം. എന്നാൽ അതിലുമേറെ രാജകീയമായ ആചാരാനുഷ്ഠാനങ്ങൾ കവളപ്പാറസ്വരൂപത്തിനു് ആഭിജാത്യവും അന്തസ്സും നല്കിപ്പോന്നു. പുതുതായി അധികാരമേല്ക്കുന്നമൂപ്പിൽനായർ കൊച്ചി, തിരുവിതാംകൂർ മുതലായ രാജസ്വരൂപങ്ങളുടെ ആശംസകളോടെയും ആഢ്യബ്രാഹ്മണരുടെ അനുഗ്രഹത്തോടെയും രാജകീയമായ രീതിയിൽ അരിയിട്ടുവാഴ്ച നടത്തണമെന്നുണ്ടു്. സ്വരൂപത്തിലെ അംഗങ്ങൾ, പ്രത്യേകിച്ചും മൂപ്പിൽനായർ, പുറത്തിറങ്ങുമ്പോൾ, മംഗല്യം, ചങ്ങലവട്ട, അകമ്പടി, ആചാരവെടി എന്നിവ വേണമെന്നാണു് പണ്ടേയുള്ള വിശ്വാസം. അരിയിട്ടുവാഴ്ചയ്ക്കും മററടിയന്തരങ്ങൾക്കും തണ്ടേറ്റം, നിലപാടു നില്ക്കൽ മുതലായ രാജചിഹ്നങ്ങൾ വേണമെന്നു നിർബ്ബന്ധമുണ്ടു്.

കവളപ്പാറസ്വരൂപത്തിൽ ഏക സന്തതിയായി കേവലം ആറു വയസ്സു പ്രായമായ ഒരു പെൺകുട്ടി മാത്രമായപ്പോൾ സ്വരൂപത്തിന്റെ ഭരണം 1870-ൽ കോർട്ടു് ഓഫ് വാർഡ്സ് ഏറെറടുത്തു. ഭരണക്രമത്തിൽ ആധുനികരീതിയിലുള്ള അടുക്കും ചിട്ടയും ഇക്കാലത്താണു് ഉണ്ടായതു്. ഈ പെൺകിടാവിനു പിന്നീടുണ്ടായ സീമന്തപുത്രനാണു് സുപ്രസിദ്ധനായ കേണൽ മൂപ്പിൽനായർ. അദ്ദേഹം പഠനം പൂർത്തിയാക്കി സ്വരൂപത്തിന്റെ ഭരണഭാരം കോർട്ടു് ഓഫ് വാർഡ്



മന്നത്തു പത്മനാഭൻ കവളപ്പാറക്കൊട്ടാരം സന്ദർശിച്ചപ്പോൾ

ഇരിക്കുന്നവർ: വലത്തുനിന്ന് ഇടത്തോട്ട് എം. ആർ. ജി. പണിക്കർ, പുത്തേഴത്ത് രാമമേനോൻ, ദാമോദരനാശാൻ, രാജനുണ്ണി (കവളപ്പാറ 4–ാംനായർ), ജി. ശങ്കരൻനായർ, കവളപ്പാറ മൂപ്പിൽനായർ, മന്നത്തു പത്മനാഭൻ, കവളപ്പാറ ഇളയനായർ, കൊച്ചുണ്ണി (3–ാംനായർ), കവളപ്പാറ അമ്മനേത്യാർ, കുമാരി രമണിനേത്യാർ, കുമാരി ഇന്ദിരനേത്യാർ, മിസ്സിസ്സ് രാജനുണ്ണിനായർ.

സിൽനിന്നു് ഏറെറടുത്തു. കുറച്ചുകാലം ഒരു സ്വകാര്യസന്ദർശനത്തിനായി ഇംഗ്ലണ്ടിൽ പോകാനിടയായ മൂപ്പിൽനായർ അവിടത്തെ പരിഷ്കൃതജീവിതം കണ്ടു് ആവേശഭരിതനായി ആ വക പരിഷ്കാരങ്ങൾ സ്വരൂപത്തിലും നാട്ടിലും നടപ്പിൽവരുത്താൻ വ്യഗ്രതയോടെ പരിശ്രമിച്ചു. ജനോപകാരപ്രദമായ അദ്ദേഹത്തിൻെറ സേവനങ്ങളെ പ്രകീർത്തിച്ചുകൊണ്ടു ബ്രിട്ടീഷ്സക്കാർ അദ്ദേഹത്തിനു് 'ഓണററി കേണൽ' എന്ന ബഹുമതി നല്കുകയുണ്ടായി. എന്നാൽ തൻെറ പല ആശയങ്ങളും പ്രാവർത്തികമാക്കാൻ കഴിയുന്നതിനു മുമ്പുതന്നെ ബന്ധുജനങ്ങളുടെയും പൊതുജനങ്ങളുടെയും മദ്ധ്യത്തിൽനിന്നു വിധി അദ്ദേഹത്തെ വേർപെടുത്തി.

ഏറെത്താമസിയാതെ ഗ്രഹച്ഛിദ്രങ്ങൾ തലപൊക്കിത്തുടങ്ങി. അതോടെ സ്വരൂപത്തിനും നാട്ടിനും ദുർദ്ദശ ആരംഭിച്ചു. സ്വരൂപത്തിനും അതിൻെറ തണലിൽ വളന്നുവന്ന പ്രദേശത്തിനും സാമ്പത്തികമായും, ധാർമ്മികമായും വലിയ വിനാശങ്ങൾ ഉണ്ടായി. വാശിമൂത്തു് നടത്തിയ വ്യവഹാരമത്സരങ്ങൾക്കിടയിൽ സ്വരൂപംവക സ്വത്തുക്കൾ പലതും അന്യാധീനപ്പെട്ടുത്തുകയും ചെയ്തു.

ഇന്നത്തെ മൂപ്പിൽനായർ സ്ഥാനാരോഹണം ചെയ്തതോടെ നീണ്ട വ്യവഹാരത്തിൻെറ വറുതിയിൽനിന്നു രക്ഷകിട്ടുമെന്നു് കുടുംബാംഗങ്ങൾ ആശ്വസിച്ചുവെങ്കിൽ മാറിയ കാലസ്ഥിതിക്കനുസൃതമായ ഒരു നാട്ടുവാഴിഭരണം സഹായത്തിനു ലഭിച്ചുവെന്നു് നാട്ടുകാരും ആഹ്ലാദിച്ചു. സ്വരൂപവും ജനങ്ങളും തമ്മിലുള്ള പൂർവ്വികമായ സൗഹൃദബന്ധത്തിൻെറ ഉജ്ജ്വലമായ ബഹിർപ്രകടനമായിരുന്ന പുതിയ മൂപ്പിൽനായരുടെ അരിയിട്ടുവാഴ്ച.

# വടശ്ശേരി മന്നാടിയാർ

വടശ്ശേരി കുടുംബത്തെപ്പററി പരാമർശിക്കുന്നതും ഇപ്പോൾ കാണ്മാൻ കഴിയുന്നതുമായ ഒരു പ്രധാന രേഖ, മലയാളവർഷം 75-ൽ പാലക്കാട്ടുതാലൂക്കിൽപ്പെട്ട ചിററൂരിൽവെച്ചുണ്ടായ 'കൊങ്ങൻപട'യെ, അതായതു് രാജാധിരാജനെന്ന പേരിലറിയപ്പെടുന്ന ഒരു കൊങ്ങ്രാജാവിൻെറ കേരളാക്രമണത്തെ, സംബന്ധിച്ച ചരിത്രത്തിലാണു്. അതിൽനിന്നു് ഈ കുടുംബം 1065 കൊല്ലത്തിലധികം പഴക്കമുള്ളതാണെന്നനുമാനിക്കാം. പഴയകാലത്തു് 'ചമ്പം' 'വടശ്ശേരി' എന്നീ രണ്ടു പ്രധാനപ്പെട്ട കുടുംബങ്ങളാണു ചിററൂർ മുതലായ ദേശങ്ങളിൽ പ്രാമുഖ്യം വഹിച്ചിരുന്നതെന്നും വടശ്ശേരി മന്നാടിയാർമാർ 'ഊരാളുക്കാരും' നാട്ടുവാഴികളും മികച്ച പടനായകന്മാരുമായിരുന്നുവെന്നും രേഖകളിൽനിന്നു തെളിയുന്നുണ്ടു്.

കാലക്രമത്തിൽ ഈ കുടുംബങ്ങൾക്കും പല മാററങ്ങൾ സംഭവിച്ചു. വടശ്ശേരി കുടുംബം, വാളയാർ മലവാരങ്ങളിൽ സങ്കേതം ഉറപ്പിച്ചിരുന്നുവെന്നതിനു് ഇന്നും നിലവിലുള്ള ചില കോട്ടകളും അവരുടെ ഉദ്യോഗസ്ഥന്മാർ താമസിച്ചിരുന്ന 'മന്ത്രിപാറ' മുതലായ സ്ഥലങ്ങളും, ചില സമാധികളും സാക്ഷ്യം വഹിക്കുന്നുണ്ടു്. ഈ കുടുംബം പിന്നീടു് തങ്ങളുടെ ഒരു കളപ്പാടായ പുതുശ്ശേരിയിൽ താമസമാക്കുകയും ചെയ്തു. ആ ദേശത്തുള്ള ബന്ധങ്ങൾക്കും ചടങ്ങുകൾക്കും നടവടികൾക്കും പുറമേ തിരുവാലത്തൂർ, തേനാരി, പാലത്തുള്ളി മുതലായ അംശങ്ങളിലും ഈ കുടുംബത്തിനു ബന്ധങ്ങളുണ്ടു്. പുതുശ്ശേരി ദേശത്തിന്നും അതിനോടനുബന്ധിച്ച മററു ദേശങ്ങൾക്കും പുറമെ, ചിററൂർ ദേശത്തോടു കുറെ അടുത്ത ബന്ധംതന്നെ അവർ പുലർത്തിവരുന്നു.

പ്രസിദ്ധിയാർജ്ജിച്ച തിരുവാലത്തൂർ ക്ഷേത്രത്തിൽ ഈ കുടുംബത്തിലെ ഒരു മഹാൻ തപസ്സിരുന്നതായും അന്നു് അദ്ദേഹം ഇരുന്ന മണ്ഡപത്തിൽ ഇന്നും ആരും ഇരിക്കാറില്ലെന്നും ആ സ്ഥലത്തു വന്ദിച്ചുപോകയാണു പതിവു് എന്നും പറയപ്പെടുന്നു. ഇവരുടെ ചിററൂർ ഭവനത്തിൽ ചിററൂർ ദേശത്തെ ഭരദേവതയും, 75-ലെ കൊങ്ങൻപടവെട്ടി കൊങ്ങനെ നിഗ്രഹിച്ചു് മലയാളത്തെ മുഴുവനും കൊങ്ങുരാജാവിൻെറ ആക്രമണത്തിൽനിന്നു രക്ഷിച്ച രക്ഷകയുമായ സാക്ഷാൽ ചിററൂരമ്മയെ—ചിററൂർ ഭഗവതിയെ—ഇന്നും പൂജിച്ചുവരുന്നുണ്ടു്. ആ സ്ഥാനം 'മൂലക്ഷേത്ര'മെന്ന പേരിൽ അറിയപ്പെടുന്നു.

പുതുശ്ശേരിയിലുള്ള ക്ഷേത്രങ്ങൾക്കും ധർമ്മസ്ഥാപനങ്ങൾക്കും മാത്രമല്ല, അന്യദേശങ്ങളിൽ ധർമ്മസത്രം മുതലായവ നടത്തുവാനും പലക്കും വസ്തുക്കൾ 'ശാശ്വത'മായി ഈ കുടുംബക്കാർ കൊടുത്തിട്ടുണ്ടു്.

# മണ്ണാക്കാട്ടുസ്വരൂപം

കവളപ്പാറ മൂപ്പിൽനായരെപ്പോലെതന്നെ, പാലക്കാട്ടുജില്ലയിലുള്ള മറെറാരു സ്ഥാനിയാണ് മണ്ണാക്കാട്ട് മൂപ്പിൽനായർ. മണ്ണാക്കാട്ടു സ്വരൂപംവകയായി ധാരാളം ഭൂമിയും മലവാരങ്ങളും ഉണ്ട്. പൊതുക്കാര്യപ്രസക്തരും ഉദാരമതികളുമായ പലരും ഉണ്ടായിട്ടുള്ള ഒരു കുടുംബമാണിതു്. നായർ സർവ്വീസ് സൊസൈറ്റിക്ക് മണ്ണാർക്കാട്ട് മൂപ്പിൽനായർ ചാത്തിക്കൊടുത്ത മലവാരത്തിൽ ഒരു എസ്റ്റേററ് ആരംഭിച്ചിട്ടുണ്ട്.


മണ്ണാക്കാട്ട്
താണ്ണുണ്ണി മൂപ്പിൽ നായർ

# തച്ചുടയകയ്മൾ

പാണ്ഡ്യരാജധാനിയും ക്ഷേത്രവും സ്ഥിതിചെയ്യുന്ന സ്ഥലത്തെ, രണ്ടു നദികളുടെ സംഗമത്താൽ 'കൂടൽ' എന്ന പേരിലാണ് പഴയകാലത്തു് വിളിച്ചുവന്നിരുന്നതു്. ഇന്നത്തെ മധുര അന്നത്തെ കൂടലാണ്. അതുപോലെ ഇരുങ്കാൽകൂടൽ (ഇരിങ്ങാലക്കുട) പഴയകാലത്തു് രണ്ടു കാൽ (ചെറുപുഴ) കൂടിച്ചേരുന്ന സ്ഥലമായിരുന്നു.

രണ്ടാം ചേരവംശത്തിലെ കുലശേഖരപ്പെരുമാളും ശിവഭക്തനുമായ രാജശേഖരചക്രവത്തി (എ. ഡി. 820—844) അനേകം പ്രധാന ശിവക്ഷേത്രങ്ങൾ സ്ഥാപിച്ചിട്ടുണ്ട്. അതിലൊന്നാണ് ഇരുങ്കാൽകൂടൽ മാണിക്ക(ശിവ)ക്ഷേത്രം.* എ. ഡി. 854-ൽ മറെറാരു ശിവഭക്തനായ സ്ഥാണുരവിയുടെ വസ്തുസംബന്ധമായ ഒരു ശിലാലിഖിതം ഈ ക്ഷേത്രത്തിലുണ്ട്. കുലശേഖരപെരുമാക്കന്മാർതന്നെയാണ് കോയിലധികാരികൾ (ക്ഷേത്രകോയ്മ). ഈ അധികാരം രാജാവിൻെറ പ്രതിനിധിക്കും കൊടുക്കാറുണ്ട്. സ്ഥാണുരവിയുടെ ജാമാതാവു് ഇങ്ങനെ അവരോധിക്കപ്പെട്ടതായി കാണാം. അപ്പോൾ കോയ്മയാൾ ആയി; അതുതന്നെ കയ്മൾ എന്നു പരിണമിച്ചു. കൊച്ചിരാജ്യചരിത്രത്തിൽ ക്ഷേത്രസങ്കേതങ്ങളുടെ രാജാധികാരം കോയ്മയ്ക്കുതന്നെയാണെന്നും അവരെ രക്ഷയുടയോനായി(രക്ഷകൻ) നിശ്ചയിക്കമെന്നും പറഞ്ഞിട്ടുണ്ട്. അതുതന്നെയാണ് തച്ചോടയോൻ എന്നായതും. കൂട്ടിച്ചേക്കുമ്പോൾ 'തച്ചുടയകയ്മൾ' ആകുമല്ലൊ. തച്ചുടയകയ്മളുടെ സ്ഥാനപ്പേർ, ദേവൻെറയും രാജാവിൻേറയും പേരായ മാണിക്കൻകേരളൻ എന്നാണ്.



നൂററാണ്ടുയുദ്ധം എന്നു പറയുന്ന ചോളചേരയുദ്ധത്താൽ തിരുവഞ്ചിക്കുളം രാജധാനി തകന്നു. കൊല്ലവർഷം 273-ൽ രാമവമ്മകുലശേഖരൻ രാജധാനി കൊല്ലത്തേക്കു മാററി. മകനായ വീരകേരളനെ വേണാട്ടുരാജാവാക്കി. പരമ്പരയായി കുലശേഖരപെരുമാൾ സ്ഥാനവും തച്ചുടയകയ്മൾ അവരോധാധികാരവും വേണാട്ടുരാജാവിനു ലഭിച്ചു. അവരോധഗ്രന്ഥവരിയും, തിരുവിതാംകൂർ കൊച്ചി രാജാക്കന്മാർ തമ്മിലുള്ള കരാറും ഇന്നും നിലവിലുണ്ട്.

ടിപ്പുവിൻെറ പടയോട്ടക്കാലത്തു് കൂടൽമാണിക്കക്ഷേത്രം, ചുററമ്പലം, കൂത്തമ്പലം മുതലായവ തീവെച്ചു നശിപ്പിച്ചു. ഇവയെല്ലാം കൊല്ലവർഷം 990-ാമാണ്ടിൽ തിരുവിതാംകൂർ മഹാരാജാവു് പുതുക്കിപ്പണികഴിപ്പിച്ചു. കിഴക്കെ ഗോപുരം, വലിയ കുളങ്ങൾ, ഊട്ടുപുര എന്നിവയെല്ലാം കൊച്ചി മഹാരാജാവിൻെറ സംഭാവനകളാണ്. ക്ഷേത്രത്തിലെ വരവു് ഭൂമിയിൽനിന്നുള്ള ആദായം മാത്രമാണ്. കടാശ്വാസനിയമം കൃഷിപരിഷ്ക്കരണനിയമം എന്നിവയെല്ലാം ദേവസ്വത്തിലേക്കു വളരെ നഷ്ടം വരുത്തിയിട്ടുണ്ട്.

തച്ചുടയകയ്മളായി അവരോധിക്കാനുള്ള ആളെ തെരഞ്ഞെടുക്കുന്നതു് വേണാട്ടിലെ ആററുങ്ങലിനു സമീപമുള്ള പനയറയില്ലം എന്നു പറയുന്ന പുരാതന നായർകുടുംബത്തിൽനിന്നാണ്. ഇവക്കു കുറുപ്പ് എന്ന സ്ഥാനവുമുണ്ട്. ഇപ്പോൾ ഈ കുടുംബം അനേകം ശാഖകളായി തീന്നിരിക്കുന്നു. ഇപ്പോഴത്തെ

* പേരിനു മാററമില്ലെങ്കിലും കൊല്ലവഷം 517-ൽ വിഷ്ണുവാക്കി ബിംബം മാറി പ്രതിഷ്ഠിച്ചിട്ടുണ്ട്.

തച്ചുടയകയ്മളെ അവരോധിച്ചതു് തിരുവിതാംകൂറിലെ ശ്രീമൂലംതിരുനാൾ മഹാരാജാവായിരുന്നു. തിരുവനന്തപുരം വലിയശാലയിലെ മുണ്ടനാട്ടുകുടുംബത്തിൽ പിറന്ന ഇദ്ദേഹത്തെ 1093 കുംഭമാസത്തിൽ 23–ാംവയസ്സിൽ അവരോധിച്ചു. മഹാരാജാവിൻെറ ഉപദേശപ്രകാരം സത്യമായും കൃത്യമായും ഭക്തിവിശ്വാസത്തോടുകൂടിയും തച്ചുടയകയ്മൾ ഭരണം നടത്തിവരുന്നു. ദേവസ്വത്തിൽനിന്നുള്ള വരുമാനത്തിൽ ചെലവുകഴിച്ചു് വലിയ മിച്ചം ഉണ്ടാവുകയില്ലെങ്കിലും യഥാശക്തി, ക്ഷേത്രകലകൾ, സംസ്കൃതഭാഷാവിദ്യാഭ്യാസം മുതലായവയ്ക്കു് അദ്ദേഹം പ്രോത്സാഹനം നല്കിവരുന്നുണ്ടു്.

# കണ്ണന്താക്കുറുപ്പ്

കൊല്ലവർഷം ഒന്നാംനൂററാണ്ടിൽത്തന്നെ തിരുവനന്തപുരം ശ്രീപത്മനാഭസ്വാമിക്ഷേത്രം പ്രശസ്തിയിലേക്കുയർന്നിരുന്നു. ഇരുനൂററിഇരുപത്തഞ്ചാമാണ്ടുമുതല്ക്കാണു് എട്ടരയോഗം എന്ന ഊരാളസമിതി ക്ഷേത്രഭരണം ഏറെറടുക്കുന്നതു്. അപ്പോഴേക്കും കേരളക്ഷേത്രങ്ങളുടെ ഭരണത്തിൽ ബ്രാഹ്മണർ ആധിപത്യം നേടിക്കഴിഞ്ഞിരുന്നു. എട്ടരയോഗത്തിലും ബ്രാഹ്മണർ ഭൂരിപക്ഷമായി. വേണാട്ടുരാജാവും യോഗത്തിൽ 'ശ്രീകരണ'സ്ഥാനം വഹിച്ചിരുന്ന ഒരു നായരും മാത്രമാണു് ഭരണസമിതിയിൽ അബ്രാഹ്മണരായുണ്ടായിരുന്നതു്.

ഭരണസമിതിയുടെ അദ്ധ്യക്ഷനായ പോറ്റിയാണു് 'ശ്രീകാര്യത്തു'പോറ്റി എന്ന പേരിൽ അറിയപ്പെട്ടതു്. സമിതിയുടെ സെക്രട്ടറിക്കു് 'ശ്രീകരണം കുറുപ്പു്' എന്നായിരുന്നു പേരു്. കരണങ്ങൾ ചമയ്ക്കുന്ന ചുമതലയായിരുന്നു കുറുപ്പിൻേറതു്. അതാണു് അദ്ദേഹത്തെ ശ്രീകരണംകുറുപ്പു് എന്നു പറയാൻ കാരണം. കരണംകുറുപ്പിനെ കരണത്താൻകുറുപ്പു് എന്നും പറയുമായിരുന്നു. കരണത്താൻകുറുപ്പു് പലരുടെയും നാവിൻതുമ്പിലൂടെ കണ്ണന്താക്കുറുപ്പായി മാറി. എട്ടരയോഗത്തിൽ കരുവാ, വഞ്ചിയൂർ അത്തിയറ, കൊല്ലൂർ അത്തിയറ, മുട്ടവിള, നെയ്തൽശേരി, കൂപക്കര, എന്നീ അംഗങ്ങളും ശ്രീകാര്യം എന്ന അദ്ധ്യക്ഷനും ബ്രാഹ്മണരായിരുന്നു. ഈ ഏഴു ബ്രാഹ്മണർക്കും അബ്രാഹ്മണനായ ശ്രീകരണം കുറുപ്പിനും ഭരണസമിതിയിൽ പരിപൂർണ്ണാവകാശമുണ്ടായിരുന്നു. നാട്ടുവാഴിയായ രാജാവിനു് പേരിനുമാത്രംഅരയവകാശവും. അങ്ങനെയാണു് എട്ടരയോഗമുണ്ടായതെന്നാണു് ഒരു പക്ഷം. ആദ്യകാലത്തു് വില്വമംഗലത്തുസ്വാമിയാരും ഏഴു ബ്രാഹ്മണരും ചേർന്നാണു് ശ്രീപത്മനാഭസ്വാമിക്ഷേത്രംവക ഭരണകാര്യങ്ങൾ നിർവ്വഹിച്ചിരുന്നതെന്നും ശ്രീകരണം കുറുപ്പോ രാജാവോ ഭരണസമിതിയിൽ ഉണ്ടായിരുന്നില്ലെന്നും മറ്റൊരഭിപ്രായമുണ്ടു്. പത്മനാഭസ്വാമിക്ഷേത്രത്തിലെ ഊരാളരായ എട്ടു് അരചന്മാരായിരുന്നു അവർ. എട്ടരചയോഗം അഥവാ എട്ടരയയോഗമാണു് എട്ടരയോഗമായതെന്നാണു് ഈ അഭിപ്രായക്കാരുടെ വാദഗതി. ഏതായാലുംകൊല്ലവർഷംമൂന്നാംശതകത്തിന്റെ ആരംഭത്തിലേ കണ്ണന്താക്കുറുപ്പു് ക്ഷേത്രകാര്യങ്ങളിൽ ബന്ധപ്പെട്ടുന്നുള്ളു. നായന്മാരുടെ അനിഷേധ്യമായ ജനസ്വാധീനംകൊണ്ടാവാം കുറുപ്പിനെ ഊരാളസമിതിയിലെ സെക്രട്ടറിയായി ബ്രാഹ്മണർ ഐകകണ്ഠ്യേന അംഗീകരിച്ചതു്. കൊല്ലവർഷം ഒൻപതാം ശതകം മുതൽ മാത്രമേ ശ്രീകരണം കുറുപ്പു ക്ഷേത്രകാര്യങ്ങളുമായി ബന്ധപ്പെട്ടുന്നുള്ളു എന്നും ഒരു പക്ഷമുണ്ടു്.

ശ്രീകരണം, ശ്രീകരണം പള്ളിയാടി, കരണത്താക്കുറുപ്പു് എന്നിങ്ങനെ പത്മനാഭസ്വാമിക്ഷേത്രത്തിലെ രേഖകളിൽ പറഞ്ഞുകാണുന്ന ഭരണസമിതിയംഗം ക്ഷേത്രം സംബന്ധിച്ചുള്ള കരണങ്ങളുടെ അഥവാ റിക്കാർഡുകളുടെ നിർമ്മാണത്തിനും സൂക്ഷിപ്പിനും ചുമതലപ്പെട്ട പ്രാമാണികനായ ഒരു ക്ഷേത്രസ്ഥാനി ആയിരുന്നെന്നു കാണുന്നു. തിരുവനന്തപുരത്തും പരിസരങ്ങളിലുമെന്നുമാത്രമല്ല അന്നത്തെ വേണാടിൻെറ വ്യാപ്തമായ പരിധിയിൽ ഒതുങ്ങുന്ന ഭൂസ്വത്തെല്ലാം ശ്രീപത്മനാഭസ്വാമിക്ഷേത്രംവകയായിരുന്നു. ഇവയിൽനിന്നു് ക്ഷേത്രത്തിലേക്കുള്ള വരുമാനം കുറച്ചൊന്നുമായിരുന്നില്ല. ക്ഷേത്രംസംബന്ധിച്ച വരവുചെലവുകളും കരണംകൊടുപ്പും മാറിപ്പിടിപ്പും എല്ലാം കരണത്താൻകുറുപ്പിൻെറ ചുമതലയിലായിരുന്നു. ഏററവും ഉത്തരവാദിത്വമുള്ള ധനകാര്യവകുപ്പു കൈകാര്യം ചെയ്യാൻ നായരായ കുറുപ്പിനെ ഭരണസമിതിയിലെ ബഹുഭൂരിപക്ഷക്കാരായ ബ്രാഹ്മണർ ഏല്പിച്ചുകൊടുക്കുക നിസ്സാരമായ കാര്യമൊന്നുമല്ല. ധനകാര്യം കുറുപ്പു കൈകാര്യം ചെയ്തില്ലെങ്കിൽ ക്ഷേത്രവരുമാനം പൂജ്യമാകുമെന്നു് നയ

ജ്ഞന്മാരായ ഭരണാധികാരികൾ ഭയന്നിരിക്കണം. കേരളം നായർമേധാവിത്വത്തിൽനിന്ന ബ്രാഹ്മണമേധാവിത്വത്തിലേക്ക വഴുതി മാറുന്ന ഒരു കാലഘട്ടത്തെ കൊല്ലവർഷത്തിന്റെ പ്രാരംഭശതകങ്ങളിൽ കാണാൻ കഴിയും.

എട്ടരയോഗത്തിലെ ശ്രീകരണം പള്ളിയാടിസ്ഥാനം ഇന്നും ചവറ അഴകത്തുവീട്ടുകാർക്ക തന്നെയാണ്. ഈശ്വരൻ എന്ന മാറാപ്പേരു കൂടി ആ കുടുംബത്തിലെ അംഗങ്ങൾക്കുണ്ട്. കൊല്ലവർഷം 802–ാമാണ്ടുമുതൽ 1036 വരെ ശ്രീകരണം വഹിച്ചിരുന്ന എല്ലാ അഴകത്തു കുറുപ്പും ഈശ്വരൻ എന്ന മാറാപ്പേരിൽ അറിയപ്പെട്ടിരുന്നു എന്നു് മതിലകം രേഖകളിൽ കാണുന്നു. ഈശ്വരൻ കാമൻ, ഈശ്വരൻ പെരുമാൻ, ഈശ്വരൻ നാരായണൻ, ഈശ്വരൻ കൃഷ്ണൻ എന്നിങ്ങനെ ശ്രീകരണം വഹിച്ചിരുന്ന അഴകത്തു കുറുപ്പന്മാർ പ്രമാണരേഖകളിൽ ഒപ്പിട്ടിട്ടുണ്ട്. എന്നാൽ 635 മുതൽ 802വരെയുള്ള മതിലകം രേഖകളിൽ ഈശ്വരൻ എന്ന മാറാപ്പേരില്ല. കുമരൻ കാളി, കുമരൻ കാമൻ, വിക്കിറമൻ അയ്യപ്പൻ, അയ്യപ്പൻ വിക്കിറമൻ, ആതിച്ചൻ ആതിച്ചൻ, ആതിച്ചനയ്യപ്പൻ, അയ്യപ്പൻ കാമൻ എന്നിങ്ങനെ ഭിന്നങ്ങളായ ഇരട്ടപ്പേരുകളും മാമ്പുഴ എന്ന ഗൃഹനാമവും ഉള്ളവരായിരുന്നു അക്കാലത്തെ ശ്രീകരണസ്ഥാനികൾ. മാമ്പുഴക്കുടുംബത്തിൽ നിന്നു് ഈശ്വരൻ എന്ന മാറാപ്പേരുള്ള അഴകത്തുകുടുംബത്തിലേക്കു് ഈ സ്ഥാനം എങ്ങനെ ചെന്നുചേർന്നു? മാമ്പുഴക്കുടുംബം അഴകത്തുകുടുംബത്തിൽ ലയിച്ചതാവാം. അല്ലെങ്കിൽ അഴകത്തുകുറുപ്പു് മാമ്പുഴക്കുറുപ്പിനെ അതിലംഘിച്ചിരിക്കാം.

## കൊല്ലങ്കോട്ടു രാജാവു്

അഞ്ചു ദേശങ്ങൾ ഉൾപ്പെടുന്ന വെങ്ങുന്നാടിന്റെ അധിപനാണ് വെങ്ങുന്നാട്ടു നമ്പി അടികൾ അഥവാ കൊല്ലങ്കോട്ടുരാജാവു്. ഈ പ്രദേശത്തെ 999 നായർകുടുംബങ്ങളുടെനായകനുമാണ് അദ്ദേഹം. യാഗകർമ്മങ്ങൾക്ക വേണ്ട സോമലത, കരിഞ്ഞാലി, കൃഷ്ണാജിനം എന്നിവ കൊടുക്കുന്നതിനുള്ള അധികാരിയും വെങ്ങുന്നാട്ടു നമ്പിഅടികളാണ്. ഗോകർണ്ണം മുതൽ കന്യാകുമാരിവരെ ബ്രാഹ്മണരുടെ യാഗങ്ങൾക്കു് മേല്പറഞ്ഞ വസ്തുക്കൾ കൊടുക്കാറുള്ളതു് വെങ്ങുന്നാട്ടിലെ വലിയനമ്പിഅടികളാണ്.

കാശ്യപക്ഷേത്രത്തിൽ (കാച്ചാങ്കുറിച്ചി) വന്നു് ഭജനമിരുന്നു രോഗവിമുക്തി നേടിയ നിപുളപുരത്തെ ധർമ്മവർമ്മരാജാവിന്റെ പുത്രനായ ഹേമാംഗദൻ ആണ് വെങ്ങുന്നാട്ടുവംശസ്ഥാപകൻ എന്നാണ് ഐതിഹ്യം. ശിശുവായിരിക്കെ ഇക്ഷുമതിനദി (തെക്കെപ്പുഴ) കടക്കമ്പോൾ നദിയിൽ വീണു കാണാതായ ഹേമാംഗദനെ ഒരു കൊല്ലനാണത്രെ കണ്ടെത്തി രക്ഷിച്ചു വളർത്തിയതു്. അതുകൊണ്ടാണ



വി. മാധവരാജ      സർ വാസുദേവരാജ



ധാത്രി വലിയറാണി, രാധാ ഇളയറാണി, മിസ്സിസ് ഗൗരിദേവി

ദ്ദേഹം ആ സ്ഥലത്തിനു കൊല്ലങ്കോട് (അയസ്ക്കാരപുരം) എന്ന പേരു നല്കിയതു്. പരശുരാമനാണ് ഈ ബാലനെ വെങ്ങുനാടിന്റെ അധിപതിയായി വാഴിച്ചതെന്നാണ് ഐതിഹ്യം. ഹേമാംഗന്റെ സഹോദരിയായ ദ്രോണാവതിയുടെ പുത്രനായ വീരരവിയായിരുന്നു പിന്നീടത്തെ കൊല്ലങ്കോട്ടരാജാവ്.

വീരരവി കാച്ചാങ്കുറിച്ചി പെരുമാളെ(വെങ്കിടേശനെ) ഭജിച്ചിരുന്നു. അക്കാലത്തു് കേരളബ്രാഹ്മണർ പരശുരാമനെ ക്ഷണിക്കാതെ ഒരു യാഗം നടത്തുവാൻ ആരംഭിച്ചുവത്രെ. ഈ വിവരം പരശുരാമൻ അറിയിച്ചതിനെത്തുടന്നു്, ഇന്ദ്രൻ യാഗശാലയിൽവന്നു് സോമലതയും കൃഷ്ണാജിനവും എടുത്തു വീരരവിക്കു കൊടുത്തശേഷം "ഇന്നുമുതൽ കേരളത്തിൽ യാഗം നടത്തുന്നതിനു വേണ്ടുന്ന സാധനങ്ങൾ നല്കാൻ നിനക്കാണ് അധികാരാവകാശങ്ങൾ" എന്നു പറഞ്ഞിട്ട് മറഞ്ഞുവെന്നാണ് ഐതിഹ്യം. പണ്ഡിതന്മാരും ഭരണനിപുണന്മാരുമായ പല രാജാക്കന്മാരും വിദുഷികളായ റാണിമാരും ഈ കുടുംബത്തിലുണ്ടായിരുന്നിട്ടുണ്ട്.

# പാലക്കാട്ടു രാജാവ്

പൗരാണികകാലംമുതല്ക്ക് പാലക്കാട്ടദേശത്തിന്റെ ഭരണാധികാരികളായിരുന്നു പാലക്കാട്ടു രാജാക്കന്മാർ. ഈ രാജവംശം രണ്ടായിപിരിഞ്ഞു് ഒരുശാഖ അകത്തേത്തറ എന്നസ്ഥലത്തും മറ്റേതുവടക്കംചേരിയിലും പിന്നീടു താമസമാക്കി. കൊങ്ങുദേശക്കാരുടെ ആക്രമണം കൊല്ലവർഷാരംഭം മുതൽ ഏതാണ്ട് ഒരു നൂറ്റാണ്ടു കാലത്തേക്കു പാലക്കാടിനെ നിരന്തരം അലട്ടിക്കൊണ്ടിരുന്നു. ഏ. ഡി. 916-നടുത്തു് ശേഖരിവർമ്മ എന്ന പേരോടുകൂടിയ അവിടത്തെ ഭരണാധിപൻ കൊച്ചി, വള്ളുവനാട്ട് എന്നീ രാജ്യാധിപന്മാരുടെ പ്രത്യേക സഹായത്തോടെ ചിററൂരവച്ചു് കൊങ്ങൻപടയെ നിശ്ശേഷം തോല്പിക്കയും ആ ഉപകാരസ്മരണക്കായി ചിററൂർ, തത്തമംഗലം, വല്ലങ്ങി, നെന്മാറ എന്നീ സ്ഥലങ്ങൾ കൊച്ചിരാജാവിനു വിട്ടുകൊടുക്കുകയും ചെയ്തു. തെന്മലപ്പുറം, വടമലപ്പുറം, നടുവട്ടം എന്നീ മൂന്നു ദേശങ്ങൾ ഇപ്പോഴത്തെ പാലക്കാടിൽ ഉൾപ്പെടുന്നു. പാലക്കാട്ടുരാജാക്കന്മാരിൽ പണ്ഡിതന്മാരും ഉദാരമതികളുമായ പലരും ഉണ്ടായിരുന്നിട്ടുണ്ട്. വിദ്വാൻ കോമ്പി അച്ചൻ എന്ന പേരിൽ അറിയപ്പെടുന്ന പരേതനായ പാലക്കാട്ടു രാജാവ് സംസ്കൃതത്തിലും ജ്യോതിഷത്തിലും മററും അഗാധ പണ്ഡിതനായിരുന്നു.



പരേതനായ വിദ്വാൻ കോമ്പി അച്ചൻ

# പാലിയം സ്വരൂപം

ഏതാണ്ടു നാലു ശതാബ്ദകാലത്തെ പഴക്കമുള്ള ഒരു നായർ 'സ്വരൂപ'മാണ് പാലിയം. ഈ കാലഘട്ടത്തിന്റെ പകുതിയോളം, പാലിയംതറവാടിന്റെ കഥ കൊച്ചി-തിരുവിതാംകൂർ രാജ്യങ്ങളുടെ ചരിത്രങ്ങളുമായി വളരെയേറെ ബന്ധപ്പെട്ടുകിടക്കുകയാണ്. തുടന്നു്, ഇതരരാജ്യങ്ങളുടേയും സ്നേഹവിശ്വാസാശിസ്സുകൾ സമ്പാദിച്ചു് അർദ്ധരാജകീയ പദവിയോടുകൂടി വളന്നും വികസിച്ചും വരുകയായിരുന്നു ഈ കുടുംബം. പാലിയംസ്വരൂപത്തിന്റെ ആസ്ഥാനം എറണാകുളം ഡിസ്ത്രിക്ററിൽ പെട്ട ചേന്ദമംഗലമാണ്. അതിന്റെ ജീവനാഡിയായി പരിലസിക്കുന്നതാണ് പാലിയം നായർകുടുംബം. ഈ തറവാടിന്റെ പ്രശസ്തിയുടെ ആരംഭം ക്രിസ്താബ്ദം 16-ാം നൂററാണ്ടിന്റെ അവസാനത്തോടുകൂടി മാത്രമാണെന്നാണ് ചരിത്രം തെളിയിക്കുന്നതു്. അതിനുമുൻപു് ഇതൊരു സാധാരണ നായർ കുടുംബം മാത്രമായിരുന്നുവത്രെ. വില്വാദ്രിവിലാസത്തിലെ നാരസിംഹക്ഷേത്രത്തിന്റെ (ചേന്നോത്തുക്കോവ്) തൊട്ടു പടിഞ്ഞാറായിരുന്നു ഈ ഭവനം സ്ഥിതിചെയ്തിരുന്നതു്.

ചേന്ദമംഗലത്തിന്റെ കിഴക്കുഭാഗത്തു് പെരിയാററിന്നഭിമുഖമായി ഒരു ചെറിയ കുന്നും, അതിന്നു മകുടംചാത്തിയപോലെ ഒരു പുരാതന ക്ഷേത്രവും ഉണ്ടു്. ഇതിന്റെ ചരിത്രപരമായ പേർ 'ഗോവിന്ദപുരം' എന്നാണെങ്കിലും അതു സാധാരണയായി അറിയപ്പെടുന്നതു് 'കോട്ടയിൽക്കോവിലകത്തമ്പലം' എന്നാണ്. ഇതു് കൊച്ചീരാജാവിന്റെ കീഴിൽ

ഒരു ക്ഷത്രിയകോയ്മയായിരുന്ന 'വില്ലാർവട്ടത്തു സ്വരൂപ'ത്തിന്റെ രാജധാനിയുടെ നട്ടമുററത്തായിരുന്നുവെന്നു് ചില പഴയ രേഖകളിൽ കണ്ടിട്ടുണ്ട്. 'കാഞ്ഞിരക്കര' എന്നുകൂടി പേരുള്ള ഈ പ്രദേശത്തിന്നുചുററും കോട്ടയും കിടങ്ങും അവയുടെ നടുവിൽ ഒരു കോവിലകവും ഉണ്ടായിരുന്നു എന്നു് അവിടെക്കാണാവുന്ന അവശിഷ്ടങ്ങൾ തെളിയിക്കുന്നുണ്ട്. ഏതായാലും ഈ സ്ഥലത്തു് ഒരു രാജാവിന്റെ കോട്ടയും കോവിലകവും ഉണ്ടായിരുന്നുവെന്നു് 'കോട്ടയിൽക്കോവിലകം' എന്ന സ്ഥലനാമം സ്പഷ്ടമാക്കുന്നുണ്ട്. ഇന്നോളം കാര്യമായ ഗവേഷണങ്ങൾക്കൊന്നും വിധേയമായിട്ടില്ലെങ്കിലും ഈ പ്രദേശം പുരാണവസ്തു ഗവേഷണകേന്ദ്രങ്ങളിൽ ഒന്നായി പ്രഖ്യാപിക്കപ്പെട്ടിരിക്കയാണ്. വില്ലാർവട്ടം രാജകുടുംബത്തിലെ ഒടുവിലത്തെ രാജാവു് കൊല്ലവർഷം 776-ൽ ഒരു തീർത്ഥാർത്ഥിയായി കാശിക്കുപോയപ്പോൾ തന്റെ ഭാര്യാഗൃഹമായ പാലിയത്തേക്കു് സ്വരൂപംവക എല്ലാ സ്വത്തുക്കളും അധികാരാവകാശങ്ങളും 'ഉദകം' കൊടുത്തു എന്നും കാണുന്നുണ്ട്. കൈമാറിയ അവകാശങ്ങളിൽ 'കുത്തുമതി', 'ചുങ്കം' മുതലായ അവകാശങ്ങളും ഉൾപ്പെട്ടിരുന്നതായി അറിയുന്നു. പാലിയത്തെ ചരിത്രം ഈ കാലംമുതല്ക്കു് ഒരു അഭിവൃദ്ധിയുടെ കഥയാണ്. പാലിയത്തെ പുരുഷന്മാർ 'അച്ചന്മാ'രെന്നും സ്ത്രീകൾ 'കുഞ്ഞമ്മ'മാരെന്നും ആണു് അറിയപ്പെടുന്നതു്. കൊച്ചി-തിരുവിതാംകൂർ രേഖകളിൽ പാലിയത്തച്ചൻ പാലിയത്തുമേനോൻ ആണ്. രാജാക്കന്മാരുടെ 'മേനോൻ' സാധാരണക്കാരുടെ 'അച്ച'നായതു് എങ്ങനെ എന്നു് അറിയുന്നില്ല.

17-ാം നൂററാണ്ടിന്റെ പ്രഥമാർദ്ധത്തിൽ പാലിയത്തച്ചൻ കൊച്ചിരാജാവിനു് ഭരണസംബന്ധമായും മററും വിലയേറിയ പല സഹായങ്ങളും ചെയ്തുകൊണ്ടിരുന്നതിനു് പാരിതോഷികമായി രാജാവു് 1622-ൽ അദ്ദേഹത്തെ 'വെപ്പുകര'യുടെ അധിപതിയായി വാഴിച്ചു. ആ നൂററാണ്ടിൽത്തന്നെ കൊച്ചിയിൽ കിരീടാവകാശസ്ഥാപനത്തിനു് വെട്ടത്തുതമ്പുരാക്കന്മാരും, മൂന്നു താവഴിത്തമ്പുരാക്കന്മാരും തമ്മിൽ ശക്തിയായി നടന്ന വടംവലിക്കാലത്തു് ആ രംഗത്തിലെ പ്രധാന നടൻ പാലിയത്തു് 'കോമ്പി' എന്ന 'കോമിയച്ച'നായിരുന്നു. വെട്ടത്തുതമ്പുരാക്കന്മാരേയും അവരുടെ അനുകൂലികളായിരുന്ന പറങ്കികളേയും അമർച്ചചെയ്യുന്നതിനു് നയചതുരനായ കോമിയച്ചൻ 1661 മാർച്ചുമാസം 12-ാംനു- 'ദമസ്കസ്ബൂം' എന്ന ലന്തക്കപ്പലിൽ ഗൂഢമായി പ്രവേശിച്ചു് 'ലന്തക്കമ്പിഞ്ഞി'യാരുമായി ഒരു ഉടമ്പടി ചെയ്തതും, അതനുസരിച്ചു് സിംഹളദ്വീപിൽനിന്നും 'കമ്പിഞ്ഞിപ്പട'യെ വരുത്തി രാജപ്രദ്വേഷികളെ പരാജയപ്പെടുത്തിയതും ചരിത്രപ്രഖ്യാതങ്ങളായ സംഭവങ്ങളാണ്. 1684-ൽ ദിവംഗതനായ ഈ കോമിയച്ചന്റെ കാലംമുതൽ 'ഗോശ്രീ' രാജ്യത്തിന്റെ കർമ്മസചിവസ്ഥാനം പാലിയത്തേക്കു് പാരമ്പര്യാ സിദ്ധിച്ചു. ഈ പാരമ്പര്യം 1790 വരെ തുടർന്നുപോന്നു. 1806-ൽ തീപ്പെട്ട ശക്തൻതമ്പുരാൻ പാലിയത്തച്ചനെ ഏതോ കാരണത്താൽ മന്ത്രിപദത്തിൽനിന്നും ഭ്രഷ്ടനാക്കിയെങ്കിലും, അനുഗാമിയായ രാമവർമ്മരാജാവിന്റെ കാലത്തു് അന്നു് തിരുവിതാംകൂറിലെ ദളവയായിരുന്ന വേലുത്തമ്പിയുടെ സഹായത്തോടെ അച്ചനു് വീണ്ടും മന്ത്രിസ്ഥാനം കൈവരിക്കുവാൻ സാധിച്ചു.

1722-ൽ സ്ഥാനാരോഹണംചെയ്ത രവിവർമ്മരാജാവിന്റെ കാലത്തു് മന്ത്രിയായിരുന്നതു് 'ഇട്ടിണിക്കുമരൻ' എന്ന അച്ചനായിരുന്നു. ഏതോ വ്യക്തിപരമായ കാരണത്താൽ ഈ അച്ചൻ ലന്തപ്പടനായകനായ 'മാളപ്പെ'യെ ചതിയിൽ കൊലപ്പെടുത്തുകയാൽ ലന്തക്കാരുടെ മിത്രമായ രാജാവിന്റെ അപ്രീതിക്കു പാത്രവാനായി. അച്ചൻ ഇതുനിമിത്തം അധികാരഭ്രഷ്ടനായി. മന്ത്രിസ്ഥാനത്തുനിന്നും ഒഴിഞ്ഞ അച്ചന്റെ കൂറുകാരായ നായന്മാർ നാട്ടിൽ പല കലാപങ്ങളും ഇളക്കിവിട്ടു. ഇതു് രാജാവിനെ കൂടുതൽ രോഷാകുലനാക്കി. അച്ചന്റെ വക ചേന്ദമംഗലത്തും മററു സ്ഥലങ്ങളിലുമുള്ള സകല മുതലുകളും പണ്ടാരവകയായി കണ്ടുകെട്ടി. അധികം താമസിയാതെ അച്ചൻ നാടുനീങ്ങി. അനുഗാമിയായ 'കുഞ്ഞിട്ടിണ്ണാൻ' അച്ചൻകാരണവരുടെ അപരാധത്തിനു് മഹാരാജാവുസമക്ഷം ക്ഷമാപണംചെയ്തു. തുടന്നു് സ്വത്തുക്കളും മന്ത്രിപദവും വീണ്ടും പാലിയത്തേക്കു കിട്ടി.

1746-ൽ 'കുരീക്കാട്ടു്'വച്ചു് തീപ്പെട്ട രാമവർമ്മരാജാവിന്റെകാലത്തു് തിരുവിതാംകൂറും ലന്തക്കാരും തമ്മിൽ ഒരു യുദ്ധം പൊട്ടിപ്പുറപ്പെട്ടു. അതിൽ 16 വയസ്സുമാത്രം പ്രായമുള്ള ഒരു കോമിയച്ചൻ ലന്തക്കാരെ സഹായിച്ചതായി കാണുന്നുണ്ട്. ഈ അച്ചൻ 1779 വരെ ജീവിച്ചിരുന്നു. തിരുവിതാംകൂറിൽ മാർത്താണ്ഡവർമ്മമഹാരാജാവിന്റെ കാലമായിരുന്നു അതു്. ലന്തക്കാരെ സഹായിച്ചുകൊണ്ടിരുന്ന കൊച്ചിയും തിരുവിതാംകൂറും ത

ഞ്ഞിൽ 938 ധനുമാസം 18–ാം തീയതി അമ്പലപ്പുഴവച്ചുണ്ടായ യുദ്ധത്തിൽ തിരുവിതാംകൂർ വിജയിയായി. കൊച്ചിയിലെ അഞ്ചു പടത്തലവന്മാരും തടവുകാരായി. അതിൽ ഒരാൾ മേല്പറഞ്ഞ കോമിയച്ചനായിരുന്നു. അല്പകാലത്തിനുശേഷം ദ്രവ്യം കൊടുത്തു് തടങ്ങലിൽനിന്നു് അദ്ദേഹം വിമോചനം നേടി.

ജയിൽവിമുക്തനായ അച്ചൻ കുറച്ചുകാലം തിരുവനന്തപുരത്തുതന്നെ താമസിച്ചു. ഇക്കാലത്തു് മഹാരാജാവും ഇളയരാജാവും തമ്മിൽ നേരിട്ടു പരിചയപ്പെടുവാനുള്ള സന്ദർഭം അദ്ദേഹത്തിനു കിട്ടി. തിരുവനന്തപുരത്തു താമസിച്ചിരുന്ന കാലമത്രയും അദ്ദേഹം സർക്കാരിൻെറ അതിഥിയായി പരിഗണിക്കപ്പെട്ടിരുന്നു. തിരുവിതാംകൂറിന്റെ തലസ്ഥാനനഗരിയിൽ പാലിയത്തച്ചൻ എപ്പോഴും ഒരു സംസ്ഥാനാതിഥിയായിരിക്കുമെന്നുള്ള ആ പതിവു് അന്നു തുടങ്ങിയതാണെന്നു കേട്ടിട്ടുണ്ടു്. ആ പതിവും പദവിയും അടുത്തകാലംവരെ തുടൎന്നുപോന്നിട്ടുമുണ്ടു്.

1757-ൽ കൊച്ചിയും തിരുവിതാംകൂറും തമ്മിലുണ്ടായ സന്ധി മേൽപ്രസ്താവിച്ച അച്ചന്റെ സമൎത്ഥമായ മാദ്ധ്യസ്ഥ്യത്തിൽനിന്നും ഉടലെടുത്തതാണു്. 'പാലിയത്തച്ചൻ പ്രമാണമായിട്ടുള്ള' ഈ ചേർച്ചയ്ക്കു തിരക്കിട്ട ആലോചനകൾ നടന്നുകൊണ്ടിരിക്കെ, വടക്കുനിന്നു സാമൂതിരിപ്പട കൊച്ചിയുടെ അതിൎത്തിവരെ എത്തിക്കഴിഞ്ഞിരുന്നു. കൊച്ചിയും തിരുവിതാംകൂറും തമ്മിലുള്ള ശീതസമരത്തിൽ കൊച്ചിയെ സഹായിച്ചു് ഒരു സായുധയുദ്ധത്തിൽ തിരുവിതാംകൂറിനെ നിലംപതിപ്പിക്കാമെന്നായിരുന്നു സാമൂതിരിയുടെ വ്യാമോഹം. 'പാലിയത്തച്ചൻ പ്രമാണമായിട്ടുള്ള ചേച്ച്' സാമൂതിരിയുടെ ആശയം ശിഥിലമാക്കി. 'ചേർച്ച'യുടെ സൂത്രധാരനായ അച്ചനെ ഒരു നല്ലപാഠം പഠിപ്പിക്കണമെന്നായി സാമൂതിരിപ്പാടിൻെറ വാശി. അദ്ദേഹം ഒരു പട്ടാളവിഭാഗത്തെ കൊടുങ്ങല്ലൂരുവഴി ചേന്ദമംഗലത്തേക്കയച്ചു. പ്രസ്തുത പട്ടാളം പാലിയം തറവാട്ടുകെട്ടിടത്തിൻെറ ഏതാനും ഭാഗം തകൎത്തു. ഭയവിഹ്വലരായ കുടുംബാംഗങ്ങൾ, ആ ഭീകരാന്തരീക്ഷം ഒരുവിധം ശാന്തമാകുന്നതുവരെ വൈപ്പിൻകരയിലേക്കു മാറിത്താമസിക്കുവാൻ നിൎബ്ബന്ധിതരായി. സാമൂതിരി മുഖാന്തരം ഉണ്ടാകാവുന്ന അനിഷ്ടസംഭവങ്ങൾ ഒഴിവാക്കുവാൻ അദ്ദേഹത്തിൻെറ ചേരിയിൽ ചേരുകയായിരിക്കും നല്ലതെന്നു് അനന്തരവന്മാരിൽ ആരോ അഭിപ്രായപ്പെട്ടതായി അറിഞ്ഞു് അദ്ദേഹത്തെ അവകാശഭ്രഷ്ടനാക്കുവാൻപോലും കൎമ്മധീരനായ അച്ചൻ മടിച്ചില്ല.

1775-ൽ കൊച്ചിരാജാവു മൈസൂർ കടുവായ്ക്കു കീഴടങ്ങി. രാജ്യം അലങ്കോലപ്പെടുത്താതെയും ക്ഷേത്രങ്ങൾ കൊള്ളിവെയ്ക്കാതെയും ഇരിക്കണമെങ്കിൽ തൽക്ഷണം രണ്ടുലക്ഷം വരാഹനും നാലു് ആനകളെയും, പ്രതിവർഷം കപ്പമായി എണ്ണായിരം വരാഹനും കിട്ടണമെന്നു് ഹൈദരുടെ 'ഉരുക്കു'സേന കൊച്ചിയോടാവശ്യപ്പെട്ടു. ഇത്രവലിയ ഒരു സംഖ്യ കൊടുക്കത്തക്കവണ്ണമുള്ള സാമ്പത്തിക കഴിവു് അന്നു കൊച്ചിക്കുണ്ടായിരുന്നില്ല. മന്ത്രിയായ അച്ചൻ ശ്രീരംഗപട്ടണത്തുചെന്നു് ഹൈദരാലിയെക്കണ്ടു നിവേദനം നടത്തിയതിൻെറ ഫലമായി ഈ സംഖ്യയിൽ ഗണ്യമായ കുറവുകിട്ടി. 1779-ൽ നിര്യാതനായ ഈ അച്ചൻെറ കൎമ്മശേഷിയേയും വ്യക്തിമാഹാത്മ്യത്തേയും പ്രശംസിച്ചു് ഹൈദരാലി കൊച്ചിയിലേക്കു് ഒരനുശോചനസന്ദേശമയച്ചതായിക്കാണുന്നുണ്ടു്.

ശക്തൻതമ്പുരാൻ പാലിയത്തച്ചൻെറ വിരോധിയായിരുന്നു എന്നു മുമ്പു സൂചിപ്പിച്ചിട്ടുണ്ടല്ലോ. "പാലിയത്തച്ചനെ വിശ്വസിക്കരുതു്" എന്നൊരന്ത്യശാസനം അദ്ദേഹം രാജകുടുംബത്തിനു നല്കിയിരുന്നു. ഇതിനു കാരണമെന്തായിരുന്നു എന്നു വ്യക്തമല്ല. ഒരു കൊച്ചുതമ്പുരാനു് ആരോ വിഷംകൊടുത്തതു് അച്ചന്റെ ഗൂഢാലോചനയാലാണെന്നു തിരുമനസ്സുകൊണ്ടു സംശയിച്ചതായിരിക്കാം ഇങ്ങനെ ഒരു വിദ്വേഷം ഉളവാക്കിയതെന്നു പാലിയത്തു് രാമൻ വലിയച്ചൻ ഒരിക്കൽ സൂചിപ്പിച്ചതായി ഓൎക്കുന്നുണ്ടു്.

1805-ൽ ഈസ്റ്റിന്ത്യാക്കമ്പനിയും തിരുവിതാംകൂറും തമ്മിലുണ്ടായ ഉടമ്പടിയിലെ വ്യവസ്ഥകൾ രാജ്യത്തിനു ദോഷകരവും അപമാനകരവുമാണെന്നായിരുന്നു, വേലുത്തമ്പിയുടെ നിഗമനം. കൊച്ചീകോവിലകത്തേയും 'സിദ്ദെന്തു്'സായ്പിൻേറയും 'സേവക'നായ നടവരമ്പത്തുകാരൻ ചെറുപറമ്പത്തു കുഞ്ഞിക്കൃഷ്ണമേനോൻ കൊച്ചി മന്ത്രിയായ അച്ചനെ തൽസ്ഥാനത്തുനിന്നും മറിച്ചിട്ടു് അവിടെ കയറിപ്പററുവാൻ പല അടവുകളും പ്രയോഗിച്ചുകൊണ്ടിരിക്കയായിരുന്നു. കുഞ്ഞിക്കൃഷ്ണമേനോനെ പരോക്ഷമായി സഹായിച്ചുകൊണ്ടിരുന്ന തമ്പുരാനോടും റസിഡണ്ടിനോടും അച്ചനു് അടക്കാനാവാത്ത നീരസം തോന്നി. തിരുവിതാംകൂർ മഹാരാജാവിനെ തങ്ങളുടെ കളിപ്പാവയാക്കിത്തീൎത്ത ബ്രിട്ടീഷുകാരോടു് വേലുത്തമ്പിക്കും ശക്തിയായ എതിൎപ്പു് ഉണ്ടാ

യിരുന്നു. സ്നേഹിതന്മാരായ അച്ചനും തമ്പിയും ബ്രിട്ടീഷുകാരെ ഒരു പൊതുശത്രുവായിത്തന്നെ കരുതി. രണ്ടു മന്ത്രിമാരും തിരുവനന്തപുരത്തുവെച്ചു ഒരു രഹസ്യാലോചന നടത്തി, ബ്രിട്ടീഷുകാർക്കെതിരായി ഒരു കർമ്മപരിപാടി ആസൂത്രണം ചെയ്തു.

ഏറെത്താമസിയാതെ കൊച്ചിയിൽ നാടൊട്ടുക്കു് ഒരസ്വസ്ഥത തലപൊക്കി. അച്ചനായിരുന്നു അതിന്റെ പിന്നിലുണ്ടായിരുന്ന ശക്തി. ഈ കാലഘട്ടത്തിൽ ഫ്രഞ്ചുകാർ കൂടുതൽ ശക്തിയും പ്രശസ്തിയും ആർജ്ജിച്ചുകൊണ്ടിരുന്നു. കൊച്ചിയിൽ തങ്ങൾക്കുള്ള കോട്ട ഒരുപക്ഷേ അവർ കൈവശപ്പെടുത്തിയേക്കുമെന്നു ഭയന്ന ബ്രിട്ടീഷുകാർ വെടിമരുന്നുപയോഗിച്ചു് അതു തകർത്തുകളഞ്ഞു. നാട്ടുകാരുടെ വിദ്വേഷത്തെ ആളിക്കത്തിക്കുവാനുള്ള ഒരു തീപ്പൊരിയായിരുന്നു ബ്രിട്ടീഷുകാരുടെ ഈ പ്രവൃത്തി. ഫ്രാൻസിൽനിന്നും നെപ്പോളിയന്റെ ഒരു സൈന്യവിഭാഗം കൊച്ചിയിൽ ഉടനെ എത്തുമെന്നൊരു കിംവദന്തിയും പരന്നു. ജനങ്ങൾ ആകപ്പാടെ പരിഭ്രാന്തരായി; ഭയചകിതരായി. അവർ ലഹളയ്ക്കൊരുങ്ങി. കൊച്ചിരാജാവു് ഫ്രഞ്ചുകാരെ അനുകൂലിച്ചു നില്ക്കുകയാണു വേണ്ടതെന്നു് ഈ സന്ദർഭത്തിൽ അച്ചൻ അദ്ദേഹത്തെ ഉപദേശിച്ചു. പക്ഷേ, തിരുമേനി ഈ ഉപദേശം പാടേ നിരാകരിക്കയാണു ചെയ്തതു്. ഒരു യുദ്ധത്തിനു തയാറാകാൻ കൊച്ചി സന്നദ്ധമല്ലായിരുന്നു. ഈ സാഹചര്യത്തിൽ രാജാവിനെ വെള്ളാരപ്പള്ളി കോവിലകത്തേക്കു് മാററിത്താമസിപ്പിക്കുകയായിരുന്നു അച്ചൻ സ്വീകരിച്ച അടുത്ത നടപടി.

ലഹളക്കാർ 'പോഞ്ഞിക്കര'യിലുള്ള റസിഡൻസി പെട്ടെന്നു വളഞ്ഞു. തത്സമയം കുഞ്ഞികൃഷ്ണമേനോനും അവിടെയുണ്ടായിരുന്നു. കാര്യം അപതാളത്തിലാണെന്നു കണ്ടു് മേനോനും സാത്ഥ്യം സൂത്രത്തിൽ പുറത്തുചാടി ബന്തറിലുണ്ടായിരുന്ന ഒരു കപ്പലിൽ അഭയം തേടി. ലഹളയുടെ വിവരമറിഞ്ഞു മദ്രാസ് ഗവർണ്ണർ ഒരു പട്ടാളവിഭാഗത്തെ കപ്പൽവഴി കൊച്ചിയിലേക്കയച്ചു. "സ്നേഹമായിക്കഴിയണമോ വൈരമായിക്കഴിയണമോ" എന്നു് പട്ടാളത്തലവൻ അച്ചനോടു് ചോദിച്ചപ്പോൾ, "ദേഹം, മാനം, കുടുംബം, ധനം എന്നിവയ്ക്കു് ഹാനിവരുത്തുകയില്ലെന്നു വാഗ്ദത്തം ചെയ്യുന്നപക്ഷം കീഴടങ്ങാ"മെന്നാണു് മറുപടി പറഞ്ഞതു്. അപ്രകാരമൊരു വാഗ്ദാനത്തിന്റെ അടിസ്ഥാനത്തിൽ അച്ചൻ കീഴടങ്ങി. പക്ഷേ, അതീവശക്തനും ജനസ്വാധീനസമ്പന്നനുമായ അദ്ദേഹത്തെ നാട്ടിൽ വച്ചുകൊണ്ടിരിക്കുന്നതു് ആപല്ക്കരമായേക്കുമെന്നു കരുതി മദ്രാസ് ഗവൺമെന്റു് അദ്ദേഹത്തെ 1809-ൽ മദ്രാസിൽ 'മലയാംതോപ്പ്" എന്ന സ്ഥലത്തു വീട്ടുതടങ്ങലിൽ താമസിപ്പിക്കുകയാണു ചെയ്തതു്. കുടുംബകാര്യങ്ങളെല്ലാം അനുജനെ ഏല്പിച്ചാണദ്ദേഹം സ്ഥലംവിട്ടതു്. സഹകാരിയും സ്നേഹിതനുമായ അച്ചൻ കീഴടങ്ങിയ വിവരമറിഞ്ഞപ്പോൾ വേലുത്തമ്പിക്കു് തന്റെ കൈകളിലൊന്നു നഷ്ടപ്പെട്ടതുപോലെയാണു് തോന്നിയതു്. അദ്ദേഹം അധികകാലം പിന്നെ ജീവിച്ചിരുന്നില്ല. ധീരനായ ആ ദളവ ആത്മഹത്യചെയ്യാനുണ്ടായ കാരണങ്ങളിലൊന്നു് അച്ചൻ ബ്രിട്ടീഷിനു കീഴടങ്ങിയ സംഭവമായിരുന്നുവത്രെ.

അച്ചന്റെ തിരോധാനത്തിനുശേഷം കുഞ്ഞികൃഷ്ണമേനോൻ പെരുമ്പടപ്പു മന്ത്രിയായി അവരോധിക്കപ്പെട്ടു. 1810-ൽ പാലിയത്തെ സ്വത്തുക്കളെല്ലാം സർക്കാർ കണ്ടുകെട്ടി. അച്ചനെ ഒരു ഒററക്കുടിയാനെപ്പോലെമാത്രമേ സർക്കാർ കണക്കാക്കിയിട്ടുള്ളു എന്നൊരു രാജകീയവിളംബരവും ഉണ്ടായി. ജന്മഭോഗങ്ങളൊന്നും പാലിയത്തേക്കു് ആരും മേലിൽ കൊടുക്കരുതെന്നു് കുടിയാന്മാരെ ഗവൺമെന്റുദ്യോഗസ്ഥന്മാർ ഉപദേശിച്ചു. പാലിയംവകയായി ചേന്നമംഗലത്തു ശേഖരിച്ചുവച്ചിരുന്ന പുകയില മുഴവനും സർക്കാരുദ്യോഗസ്ഥന്മാർ കൊള്ളചെയ്തു. പുഴയിൽ കെട്ടിക്കിടന്നിരുന്ന പാലിയംവക വഞ്ചികൾ, അവ ഒരു പടപ്പുറപ്പാടിനുള്ളവയാണെന്ന പേരുംപറഞ്ഞു് തള്ളിക്കൊണ്ടുപോയി. ഉദ്യോഗസ്ഥന്മാർ പാലിയത്തെ കുഞ്ഞമ്മമാരെയും കുട്ടികളെയുംഭീഷണിപ്പെടുത്താൻപോലും മടിച്ചില്ല. പക്ഷേ, അവർക്കു് പാലിയത്തിന്റെ മുററംവരെ പോകാനെ കഴിഞ്ഞുള്ളു. 'ഇടിക്കാളി' എന്ന വലിയമ്മ ധൈര്യപൂർവ്വം ചെറുത്തുനിന്നു് അവരെ ഇളിഭ്യരാക്കി പടികടത്തിവിടുകയാണു് ചെയ്തതെന്നൊരു കഥയുണ്ടു്. കൊല്ലവർഷം 1008-ലാണു് നാടകീയമായ ഈ സംഭവം നടന്നതു്.

സർക്കാരിന്റെ ഈവക അകൃത്യങ്ങൾ പാലിയംകുടുംബത്തെ സാമ്പത്തികമായി വളരെയേറെ വിഷമിപ്പിച്ചുവെങ്കിലും മദിരാശിയിൽ തടങ്കലിൽ താമസിക്കുന്ന കാരണവരുടെ സമർത്ഥമായ എഴുത്തുകുത്തുകളുടെ ഫലമായി സ്വത്തുക്കളെല്ലാം തിരികെ കിട്ടി. ഈ അച്ചൻ 1025-ൽ നിര്യാതനായി. ഏകദേശം ഒന്നര ശതാബ്ദമായി പാലിയത്തച്ചൻ പര

പരാഗതമായി അനുഭവിച്ചിരുന്ന 'പെരുമ്പടപ്പുമന്ത്രിസ്ഥാനം' ഇതോടെ അവസാനിച്ചു.

കാരണവസ്ഥാനത്തെത്തുന്ന പാലിയത്തച്ചന്മാർക്ക് 'രാമൻ', 'കൃഷ്ണൻ', 'ഗോവിന്ദൻ' എന്നീ മുറയനുസരിച്ചുള്ള പേരുകൾ സ്വീകരിക്കണമെന്നൊരു മാമൂൽ ഉണ്ട്. മൂത്തകാരണവർ 'വലിയച്ച'നെന്നും, രണ്ടാമൻ 'ചെറിയച്ച'നെന്നും, മൂന്നാമൻ 'കുഞ്ഞച്ചൻ' എന്നും ആണ് അറിയപ്പെടുന്നത്. സ്ഥാനമാറ്റത്തിൽ പേരുകളുടെ ഈ ചക്രം അങ്ങനെ തിരിഞ്ഞുകൊണ്ടുമിരിക്കും. വലിയച്ചന് 'രാമൻ കോമി' എന്ന സ്ഥാനപ്പേർ സ്ഥിരമായിരിക്കേണ്ടതുമാണ്.

1025-നു ശേഷം പാലിയത്തച്ചന്മാർ (വലിയച്ചന്മാർ) അവരുടെ വിസ്തൃതമായ ഭൂസ്വത്തുക്കൾ ഭരിക്കുന്നതിലും കുടുംബാംഗങ്ങളുടെയും കുടിയാൻ സമൂഹത്തിന്റെയും നാനാമുഖങ്ങളായ ക്ഷേമപ്രവർത്തനങ്ങളിലും മാത്രമാണ് വ്യാപൃതരായിരുന്നത്. ഭൂസ്വത്തുക്കൾ വർദ്ധിച്ചു. പുതുതായി പല ധർമ്മസ്ഥാപനങ്ങളും ആവിർഭവിച്ചു. പുരാതനങ്ങളായ പല ക്ഷേത്രങ്ങളും (ഏകദേശം 60-ൽപരം) വികസിച്ചു. അന്യ ഉടമകളുടെ പല ക്ഷേത്രങ്ങളും മററു സ്ഥാപനങ്ങളും പാലിയത്തേക്കു ലയിച്ചു. പട്ടയഭൂമിയുള്ള പല കുടുംബങ്ങളും പാലിയത്തിന്റെ ശീതളച്ഛായയിൽ രക്ഷപ്രാപിച്ചു. പ്രത്യേകസ്ഥാനങ്ങളും അവകാശാനുഭവങ്ങളും നല്കി അവരെ പാലിയം മാനിച്ചു. ശാസ്ത്രങ്ങളിലും സാഹിത്യത്തിലും കലകളിലും വിദ്വാന്മാരായവരെ ചേന്ദമംഗലത്തുവരുത്തി താമസിപ്പിച്ച് അവർക്കു നിർല്ലോഭമായ പ്രോത്സാഹനങ്ങൾ നല്കി. ആധുനികരീതിയിലുള്ള വിദ്യാമന്ദിരങ്ങൾ ചേന്ദമംഗലത്തും മററു കേന്ദ്രങ്ങളിലും ഉടലെടുത്തു. ഇന്നു് ചേന്ദമംഗലത്തുള്ള ഹൈസ്കൂൾ പാലിയം നാട്ടുകാർക്കു നല്കിയ വിലയേറിയ സംഭാവനകളിൽ ഒന്നാണ്.

സ്ഥാനസ്വത്തിന്റെ ഭരണത്തിൽ വലിയച്ചനായിരുന്നു പരമാധികാരി. തന്റെ ആജ്ഞാനുസരണം ദൈനംദിനകാര്യങ്ങൾ നടത്തുന്നതിന്നു് കാര്യസ്ഥന്മാരും കാര്യക്കാർമാരും ഉണ്ടായിരുന്നു. അകായിലെ (തറവാടിലെ) ആഭ്യന്തരകാര്യങ്ങളിൽ ആവശ്യമായ ഉപദേശങ്ങൾ നല്കാൻ വലിയമ്മയ്ക്കു് വ്യക്തമായ അധികാരവും സ്വാതന്ത്ര്യവും ഉണ്ടായിരുന്നു. വലിയമ്മയുടെ അങ്ങനെയുള്ള അഭിപ്രായങ്ങൾ വലിയച്ചൻ വിലമതിച്ചിരുന്നു; മാനിച്ചിരുന്നു.

പ്രായപൂർത്തിവന്ന പുരുഷന്മാർക്ക് പാലിയത്തു താമസിക്കുവാനോ ഊട്ടുപുരയിൽനിന്നു് പതിവായി ഭക്ഷണം കഴിക്കുവാനോ പാടില്ലായിരുന്നു. കുടുംബത്തിൽനിന്നും പ്രതിമാസമുള്ള അലവൻസും വാങ്ങി അവർ പുറമെ, പ്രത്യേകം സ്ഥലങ്ങളിൽ താമസിച്ചുകൊള്ളണം. ചുരുക്കിപ്പറഞ്ഞാൽ പാലിയം തറവാട്ടു കെട്ടിടം കുഞ്ഞമ്മമാർക്കും കുഞ്ഞുങ്ങൾക്കും മാത്രമുള്ളതായിരുന്നു.

തമ്പുരാക്കന്മാർ, ആഢ്യൻനമ്പൂതിരിമാർ ഇവർമാത്രമായിരുന്നു പാലിയത്ത് ബാന്ധവം സ്വീകരിക്കാൻ അർഹതയുള്ളവർ. മാമൂലനുസരിച്ചുള്ള താലികെട്ടുകല്യാണം വ്യാഴവട്ടത്തിലൊരിക്കൽ അത്യാഡംബരപൂർവ്വം ആഘോഷിക്കപ്പെട്ടിരുന്നു. എങ്കിലും, വിവാഹത്തിന്റെ ചടങ്ങ് കേവലം ലളിതവും ആർഭാടരഹിതവും ആയിരുന്നു. കാലത്തിന്റെ പുരോഗമനാത്മകമായ ഗതിവ്യത്യാസമനുസരിച്ച് അടുത്തകാലത്തു് പാലിയത്തു് സജാതീയവിവാഹങ്ങൾ ആഘോഷപൂർവ്വം നടത്തിത്തുടങ്ങിയിട്ടുണ്ട്.

1088-ാമാണ്ടുവരെ പാലിയംഭരണം കാര്യസ്ഥന്മാർ (മാനേജർമാർ) മുഖാന്തരമാണ് നടത്തിപ്പോന്നതു്. 1090-ൽ നാട്ടുനീങ്ങിയ ഗോവിന്ദൻ വലിയച്ചന്റെ കാലംമുതൽ ഭരണം ചീഫ്മാനേജർമാർ മുഖേനയായി. ആദ്യത്തെ ചീഫ്മാനേജർ കൊച്ചിസ്റ്റേററ് മാനുവലിന്റെ കർത്താവും കൊച്ചിഗവണ്മെൻറുസെക്രട്ടറിയും ആയ ചങ്ങരംപൊന്നത്തു് അച്യുതമേനോൻ ആയിരുന്നു. തികച്ചും ആധുനികരീതിയിൽ ഭരണംനടത്തുന്നതിനു് ഒരാപ്പീസും കീഴ്ഘടകങ്ങളും സംവിധാനംചെയ്തു പ്രവർത്തനക്ഷമങ്ങളാക്കിയതു പ്രഗത്ഭനായ ഇദ്ദേഹമാണ്.

ഗോവിന്ദൻ വലിയച്ചനുശേഷം സ്ഥാനാരോഹണംചെയ്തതു് രാമൻവലിയച്ചനാണ്. അദ്ദേഹത്തിന്റെ ഭരണം 26 കൊല്ലം നീണ്ടുനിന്നു. ഈ കാലമത്രയും സംഭവബഹുലമായിരുന്നു. സുസ്ഥിരവും കൂടുതൽ വ്യവസ്ഥാപിതവുമായ ഒരു ഭരണസമ്പ്രദായമാണ് അദ്ദേഹം വിഭാവനം ചെയ്തതു്. കാരണവരെത്തന്നെ നിഷ്പക്ഷമതിയും കുടുംബക്ഷേമതൽപരനുമായാലും അനന്തരവന്മാരിൽ ചിലരിലെങ്കിലും ശിഥിലീകരണവാസന നാമ്പെടുത്തേക്കാമെന്നായിരുന്നു അദ്ദേഹത്തിന്റെ ദീർഘവീക്ഷണം. ഇതിന്റെ അടിസ്ഥാനത്തിൽ ഒരു അധികാരവികേന്ദ്രീകരണം വേണമെന്നദ്ദേഹം തീരുമാനിച്ചു. 1091 തുലാമാസം 2-ാംനു ഒരു കുടുംബക്കരാർ ഉണ്ടാക്കി.

നല്ല ഒരു ഭരണഘടനയുടെ സ്വഭാവമുണ്ടായിരുന്നു അതിനു്. അതോടെ വലിയച്ചന്റെ അധികാരങ്ങൾ നിയന്ത്രിതങ്ങളായി. കരാറിലെ പ്രധാനഭാഗം മെമ്പർമാരിൽനിന്നും തെരഞ്ഞെടുക്കപ്പെട്ടപ്രതിനിധി ഉൾപ്പെടെ അഞ്ചുപേരടങ്ങിയ ഒരു ഭരണസമിതിയുടെ രൂപവല്ക്കരണമായിരുന്നു. പ്രധാന കാര്യങ്ങളിൽ, പ്രത്യേകിച്ചു നയപരമായ കാര്യങ്ങളിൽ വലിയച്ചനു കൗൺസിലിന്റെ അഭിപ്രായം തേടേണ്ടതുണ്ടായിരുന്നു.

കൊച്ചി നായർ റഗുലേഷൻ നിയമമായപ്പോൾ പാലിയം ശാശ്വതമായ ഒരു കൂട്ടുകുടുംബമായി നിലനില്ക്കണമെന്നുള്ള ഉദ്ദേശ്യത്തോടെ അദ്ദേഹം ഗവമ്മെൻറിനെ സമീപിച്ചു് ആളോഹരി ഭാഗത്തെ സംബന്ധിച്ചുള്ള വകുപ്പിൽനിന്നു തന്റെ കുടുംബത്തെ ഒഴിവാക്കണമെന്നു് ഒരു നിവേദനം നടത്തി. ഗവമ്മെൻറ് അനുഭാവപൂർവ്വം അതു് അനുവദിച്ചു. അങ്ങനെയാണു് പാലിയംതറവാട്ട റഗുലേഷൻ ഗവമ്മെൻറുനിയമപുസ്തകത്തിൽ ഒരു സ്ഥാനം നേടിയതു്.

വിഷമങ്ങൾ വർദ്ധിച്ചുതുടങ്ങി. അംഗങ്ങളുടെയിടയിൽനിന്നും ചില അപശബ്ദങ്ങൾ കേട്ടുതുടങ്ങി. തറവാട്ടഭരണം ഗവമ്മെൻറിന്റെ സുശക്തഹസ്തങ്ങളിൽ ഏല്പിക്കുകയല്ലാതെ ഈ ദുർഘടഘട്ടം തരണംചെയ്യുവാൻ മററു പോംവഴിയൊന്നുമില്ലെന്നുകണ്ടു് വലിയച്ചൻ മഹാരാജാവുതിരുമനസ്സിലെ മുഖംകാണിച്ചു സങ്കടമുണർത്തിച്ചു. അങ്ങനെ 1111 തുലാം 15-ാംനു- ഒരു വെച്ചൊഴിവാധാരത്തിന്റെ അടിസ്ഥാനത്തിൽ 'പാലിയം എസ്റ്റേററ്' ഭരണം ഗവമ്മെൻറ് നിരുപാധികം ഏററെടുത്തു. ഇതോടെ വലിയച്ചനു് കുടുംബഭരണത്തിൽ യാതൊരു പങ്കും വഹിക്കാനില്ലാതായി. അഞ്ചു വഷം പരിപൂർണ്ണ വിശ്രമസുഖമനുഭവിച്ച അദ്ദേഹം 1116 ചിങ്ങത്തിൽ ദിവംഗതനായി. അനുഗാമിയായ കൃഷ്ണൻ വലിയച്ചൻ (കേന്ദ്രമന്ത്രി ലക്ഷ്മി എൻ. മേനോന്റെ ശ്വശുരൻ) അധികകാലം സ്ഥാനത്തിരുന്നില്ല. അദ്ദേഹത്തിന്റെ പിൻഗാമി ഗോവിന്ദൻ വലിയച്ചൻ ആയുഷ്മാനായിരിക്കുന്നു.

നാനൂറിലധികം വർഷങ്ങളായി തികഞ്ഞ വ്യക്തിത്വത്തോടും അദ്വിതീയപ്രഭാവത്തോടും സാമാന്യസന്തുഷ്ടിയോടും കാരണവരുടെ തള്ളവിരലിന്റെ കീഴിൽ ദാനധർമ്മാദികളുടെ പൂന്തണലിൽ കഴിഞ്ഞുകൂടിയ പാലിയം സ്വരൂപം 1129–ൽ 214 അംഗങ്ങൾ ഉൾക്കൊള്ളുന്ന 92 താവഴികളായി പിരിഞ്ഞു. ഈ താവഴികളും വ്യക്തികളും സ്വാശ്രയശീലത്തോടും ചുമതലാബോധത്തോടും പരസ്പര സൗഹാർദ്ദത്തോടും കൂടി ഓരോരുത്തരുടേതുമായ സ്വത്തുക്കൾ യഥേഷ്ടം അനുഭവിച്ചു സുഖമായി കഴിഞ്ഞുകൂടുകയാണിപ്പോൾ.

# കോഴിക്കോട്ട രാജകുടുംബം

കോഴിക്കോട്ടസാമൂതിരി രാജവംശത്തിന്റെ ഉൽപത്തിയെപ്പററി ശരിയായ രേഖകളൊന്നും ലഭിച്ചിട്ടില്ല. എങ്കിലും ഇതു സംബന്ധിച്ചു ചില ഐതിഹ്യങ്ങളുണ്ടു്. ഇസ്ലാംമതവിശ്വാസിയായി മാറിയ ചേരമാൻപെരുമാൾ തന്റെ സാമന്തന്മാൎക്കും ക്ഷത്രിയരാജാക്കന്മാൎക്കും മക്കൾക്കും മരുമക്കൾക്കും മററുമായി രാജ്യം പങ്കിട്ട നിശ്ചയപത്രം എഴുതിയുണ്ടാക്കി മെക്കയിലേക്കു പോകുവാൻ തീർച്ചപ്പെടുത്തിയത്രേ. ഈ വിവരം എവരേയും അറിയിച്ചു യാത്രയ്ക്കുള്ള ശുഭമുഹൂർത്തവും നിശ്ചയിച്ചു. അപ്പോഴാണു് അദ്ദേഹത്തിന്റെ സേനാധിപന്മാരായിരുന്ന മാനിച്ചനും, വിക്രമനും ശത്രുക്കളെ ജയിച്ചു തിരിച്ചുവന്ന വിവരം മനസ്സിലാക്കിയതു്. അവൎക്കു രാജ്യംകൊടുക്കുവാനില്ലല്ലോ എന്നു ചിന്തിച്ചു വ്യസനിച്ചു പെരുമാൾ നില്ക്കുമ്പോൾ രാജകീയഖഡ്ഗം കിട്ടിയാൽ മതിയെന്നു് അവർ അദ്ദേഹത്തെ അറിയിച്ചു. ഉടൻ അദ്ദേഹം തങ്കവിളക്കു കാണിച്ചു തങ്കക്കിണ്ടിയിൽ നീരും പകന്നു് "ചുള്ളിക്കാട്ടും കോഴിക്കോട്ടും സമുദ്രവീഥിയിൽ കോഴികൂവിയാൽ കേൾക്കുന്നിടത്തോളം സ്ഥലവും നിങ്ങൾക്കു തന്നിരിക്കുന്നു" എന്നുപറഞ്ഞു. കൂടാതെ "പെണ്ണും പിള്ളയും പശുവും രക്ഷിച്ചു്, ബ്രാഹ്മണരെ ആനന്ദിപ്പിച്ചു്, മക്കത്തു് കപ്പൽ വയ്പിച്ചു് മാമാങ്കംരക്ഷിച്ചു്, നാടടക്കി സകല രാജാലങ്കാരങ്ങളോടുംകൂടി, ഏകച്ഛത്രാധിപതിയായി ആഴിചൂഴും ഊഴിയിൽകന്യാകുമാരിഗോകർണ്ണപര്യന്തം അടക്കിവാഴുക" എന്നു് ആജ്ഞയും കൊടുത്തു. 'മലനാട്ടിൽ കുന്നലക്കോനാതിരി'രാജാവു് എന്ന പേരും നല്കി. 'ചത്തും കൊന്നും അടക്കിക്കൊൾക' എന്നു പറഞ്ഞു് വാളും അതിന്മേൽ നീരും പകന്നു കൊടുത്തു. വള്ളുവക്കോനാതിരിക്കു് തടുത്തുനിന്നുകൊള്ളുക എന്നു് ആജ്ഞയും കൊടുത്തു. നീർ പകന്നു പരിശയും കൊടുത്തു. പെരു

മാൾ അറബികളുടെ കൂട്ടത്തിൽ കൊടുങ്ങല്ലൂർ നിന്നു് കപ്പൽകയറുകയും ചെയ്യുവത്രെ.

വംശസ്ഥാപകന്മാരായ മാനിച്ചന്റെയും വിക്രമന്റെയും പേരുകൾ കൂട്ടിച്ചേർത്താണു് കോഴിക്കോട്ടുരാജാക്കന്മാർക്കു് മാനവിക്രമൻ എന്ന മാറാപ്പേരുണ്ടായതു്. സാമൂതിരി എന്ന പേരുകൊണ്ടാണല്ലോ സാധാരണ കോഴിക്കോട്ടു രാജാക്കന്മാരെ അറിയാറുള്ളതു്. സാമന്തന്മാരിൽ ശ്രേഷ്ഠൻ എന്നാണു് സാമൂതിരി എന്നതിന്റെ അർത്ഥം. പണ്ഡിതന്മാരും പൊതുക്കാര്യപ്രസക്തരും ഭക്തന്മാരും കലാപ്രോത്സാഹകരുമായ പലരും ഈ കുടുംബത്തിലുണ്ടായിട്ടുണ്ടു്. ഡോക്ടർമാർ, ഉദ്യോഗസ്ഥന്മാർ, അഭിഭാഷകന്മാർ എന്നീ നിലകളിൽ ശോഭിച്ചവരുമുണ്ടു്. മനോരമത്തമ്പുരാട്ടിയെപ്പോലുള്ള കവയിത്രികളും ഈ കുടുംബത്തിൽ ജനിച്ചിട്ടുണ്ടു്.

## കടത്തനാട്ടു രാജകുടുംബം

ഈ രാജവംശം അർജ്ജുനനു് ഉലൂപി എന്ന രാജസ്ത്രീ വഴിക്കുണ്ടായതാണെന്നാണു് ഐതിഹ്യം. വംശത്തിന്റെ കൊടിയടയാളം നാഗവും നരിയുമാണു്. ആ പ്രദേശത്തെ നമ്പൂരിമാരും നായന്മാരും നാഗപടം കണ്ഠാഭരണമായി ധരിക്കണമെന്നുള്ള നിർബ്ബന്ധമായ ആചാരനടപടി ഇന്നുമുണ്ടു്. മരണസമയം ക്ലിപ്തമായി നിശ്ചയിക്കാൻ കഴിവുള്ള ജ്യോതിശ്ശാസ്ത്ര പണ്ഡിതന്മാരും ഈ രാജകുടുംബത്തിൽ ഉണ്ടായിരുന്നു. കോഴിക്കോട്ടു നഗരത്തിനു രണ്ടു മൈൽ വടക്കുമാറി കാണുന്ന വരയ്ക്കൽ എന്ന പ്രദേശത്തായിരുന്നു ഈ രാജവംശത്തിന്റെ പഴയ തലസ്ഥാനം. അവിടെ പഴയ രാജധാനിയുടെ നഷ്ടാവശിഷ്ടങ്ങളും മററും ഇന്നും കാണാം. കോഴിക്കോട്ടു സാമൂതിരിയുമായുണ്ടായ യുദ്ധത്തിൽ ആ സ്ഥലം നഷ്ടപ്പെട്ടുപോയി.

ഇടവലം എന്നും ആയംകരിയെന്നും രണ്ടു തായ്‌വഴികൾ ഈ കുടുംബത്തിനുണ്ടു്. ഈ രണ്ടു തായ്‌വഴികളിലും വയസ്സുമൂത്തയാൾ വലിയതമ്പുരാൻ സ്ഥാനത്തിലും രണ്ടാമത്തെ ആൾ ഇളയതമ്പുരാൻസ്ഥാനത്തിലും ഇരിക്കുന്നു. ഗവണ്മെൻറിൽനിന്നും ഈ കുടുംബത്തിലേക്കു് ഇന്നും മാലിഖാൻ കൊടുത്തുവരുന്നുണ്ടു്. കടത്തനാട്ടുതമ്പുരാക്കന്മാരുടെ ഭാര്യമാരെ 'കെട്ടിലമ്മ' എന്നാണു് വിളിച്ചുവരുന്നതു്. മയ്യഴി ഉൾപ്പെടെയുള്ള പ്രദേശങ്ങൾ ഒരു കാലത്തു് ഈ രാജകുടുംബത്തിന്റെ ഭരണത്തിൻകീഴിലായിരുന്നു.

## വള്ളുവനാട്ടു രാജകുടുംബം

വള്ളുവനാട്ടു രാജവംശത്തിനു് ഏതാണ്ടു് രണ്ടായിരത്തിൽപരം കൊല്ലത്തെ പഴക്കമുണ്ടു്. ഈ രാജകുടുംബത്തിലെ കാരണവരെ വള്ളുവക്കോനാതിരിയെന്നും വള്ളുവർ ഉടയവൻ എന്നും വെള്ളാട്ടിരിരാജാവെന്നും ഇപ്പോഴും വിളിച്ചുപോരുന്നു. വള്ളുവവംശത്തിൽനിന്നും ഒരു രാജാവിനെ കൊണ്ടുവന്നു് ഇപ്പോഴുള്ള പെരുന്തൽമണ്ണതാലൂക്കും പാലക്കാട്ടു്, ഏറനാട്ടു് എന്നീ താലൂക്കുകളുടെ കുറെ ഭാഗങ്ങളും അടങ്ങിയ ഒരു രാജ്യത്തിന്റെ അധിപനായി വാഴിച്ചു എന്നു് ചില ചരിത്രങ്ങളിൽ കാണുന്നു. അതല്ല, വള്ളുവർ എന്നൊരു കൂട്ടർ അനേക നൂററാണ്ടുകൾക്കുമുമ്പു് മലയാളത്തിൽ വന്നു കുടിയേറി പാർത്താണെന്നും ഈ കുടുംബത്തെപ്പററിയുള്ള ചില ഐതിഹ്യങ്ങളിൽ പ്രസ്താവിച്ചുകാണുന്നുണ്ടു്. കേരളചക്രവർത്തിമാരെ തെരഞ്ഞെടുക്കുന്ന മാമാങ്കമഹോത്സവത്തിൽ തിരുവിതാംകൂർ, കൊച്ചി, കോലത്തിരി, കുറുമ്പ്രനാട്ടു് തുടങ്ങിയവരുടെ കൂട്ടത്തിൽ വള്ളുവനാട്ടു് (വെള്ളാട്ടിരി) രാജാവു് ഉൾപ്പെടുകയും മാമാങ്കത്തിന്റെ അദ്ധ്യക്ഷപദം സ്വീകരിക്കുകയും ചെയ്തിട്ടുണ്ടു്. എന്നാൽ, കോഴിക്കോട്ടുസാമൂതിരിയുടെ പ്രാബല്യം വർദ്ധിച്ചതോടുകൂടി വെള്ളാട്ടിരിരാജകുടുംബത്തിനു ക്രമേണ ശക്തി ക്ഷയിക്കുകയാണു് ഉണ്ടായതു്. ടിപ്പുവിന്റെ ആക്രമണകാലത്തു് നാടുവിട്ടു തിരുവിതാംകൂറിൽ അഭയംപ്രാപിച്ച രാജകുടുംബങ്ങളിൽ ഒന്നു് ഇതാണു്. ഈസ്റ്റിൻഡ്യാക്കമ്പനിക്കാരുടെ രക്ഷയിൻകീഴിൽ ഇവർ സ്വദേശത്തേക്കു തിരിച്ചുവരികയും കമ്പനിയുടെ നിർദ്ദേശപ്രകാരം മാലിഖാൻ പററിക്കൊണ്ടു് രാജ്യഭരണം വിട്ടുകൊടുക്കുകയുമാണുണ്ടായതു്. ഈ രാജസ്വരൂപം ഒരു നൂററാണ്ടിലധികംമുമ്പു് മങ്കട, ആയിരനാഴി, കടന്നമണ്ണു്, അരപ്ര ഇങ്ങനെ നാലു കോവിലകങ്ങളായി ഭാഗിച്ചു. ഇപ്പോഴത്തെ വലിയരാജാവു് കടന്നമണ്ണു് കോവിലകത്താണു്.

# നായന്മാർ രാജ്യഭരണമണ്ഡലത്തിൽ

കേരളത്തിലെ സൈനികപാരമ്പര്യത്തിന്ന് ഉടമകളാണ് നായന്മാർ. എന്നാൽ ബ്രിട്ടീഷു കാരുടെ വരവോടെ രാജ്യത്തിലെ രാഷ്ട്രീയ സ്ഥിതിഗതികൾ പാടേ മാറി. യുദ്ധത്തിന്ന് ആവശ്യമില്ലെന്നുവന്നു. അതോടെ നായന്മാർ മററു തൊഴിലുകളിലേക്കു തിരിഞ്ഞു. കൃഷി, സക്കാരുദ്യോഗം തുടങ്ങിയവയിലും വിജ്ഞാനശാഖകളിലും അവർ പ്രവർത്തിച്ചുതുടങ്ങി. തിരുവിതാംകൂർ, കൊച്ചി എന്നീ നാട്ടുരാജ്യങ്ങളിലെ ഭരണമണ്ഡലത്തിൽ അവർ വലിയ സ്വാധീനശക്തി നേടി. തിരുവിതാംകൂറിൽ മാർത്താണ്ഡവർമ്മയുടെ ഭരണകാലത്തു് (1729–58) രാജ്യഭരണകാര്യങ്ങളിൽ നിർണ്ണായകമായ മുമ്പും കൈയും നേടിയെടുക്കാൻവേണ്ടി എട്ടുവീട്ടിൽപിള്ളമാർ രാജാധികാരത്തെ വെല്ലുവിളിക്കുകപോലും ചെയ്തു. അവർക്കു തോൽവിപിണഞ്ഞുവെങ്കിലും പിന്നീടു വന്ന ധർമ്മരാജാവിൻെറ ഭരണകാലത്തു് (1758—98) നായർസമുദായത്തിലെ പല പ്രമുഖവ്യക്തികളും രാജ്യഭരണമണ്ഡലത്തിൽ പ്രധാന സ്ഥാനങ്ങൾ വഹിച്ചിരുന്നതായി കാണാം. ധർമ്മരാജാവിൻെറ ഭരണകാലത്തു പുരോഗമനപരമായ പല നടപടികളും സ്വീകരിക്കപ്പെട്ടു. ദളവാ അയ്യപ്പൻ മാർത്താണ്ഡപ്പിള്ള, ദിവാൻ രാജാകേശവദാസ് എന്നീ പ്രഗത്ഭരായ രണ്ടു മുഖ്യമന്ത്രിമാരുടെ സേവനം ലഭിക്കാനുള്ള ഭാഗ്യം അദ്ദേഹത്തിനു സിദ്ധിച്ചു. ഈ ഭരണധുരന്ധരന്മാരിരുവരും പ്രധാനപ്പെട്ട പല പരിഷ്കാരങ്ങളും ഭരണമണ്ഡലത്തിൽ ഏർപ്പെടുത്തി. അയ്യപ്പൻ മാർത്താണ്ഡപ്പിള്ളയുടെകാലത്തു് രാജ്യത്തെ വടക്കംമുഖം, തെക്കംമുഖം, പടിഞ്ഞാറേമുഖം എന്നിങ്ങനെ മൂന്നു റവന്യൂഡിവിഷനായിതിരിച്ച് ഓരോ ഡിവിഷനും ഓരോ സർവ്വാധികാര്യക്കാരുടെ കീഴിലാക്കി. സക്കാരിലേക്ക് ഈടാകേണ്ട ഭോഗങ്ങൾ ക്രമമായി പിരിച്ചെടുക്കുന്നതിനും അതിനു ശരിയായ കണക്കു വയ്ക്കുന്നതിനും ദളവാ നിഷ്കർഷിച്ചു. തരിശായി കിടന്ന ഏറെ ഭൂമി അദ്ദേഹം കൃഷിയിടങ്ങളാക്കി മാററുകയുംചെയ്തു. വക്കലപ്രദേശത്തിൻെറ വികസനത്തിന്ന് അടിസ്ഥാനമിട്ടതും അയ്യപ്പൻ മാർത്താണ്ഡപ്പിള്ളയാണ്. സാഹിത്യത്തിൻെറയും കലയുടെയും ജ്ഞാനവിജ്ഞാനങ്ങളുടെയും പോഷണത്തിന്നു പ്രോത്സാഹകമായി പലതും ചെയ്തിരുന്ന അദ്ദേഹം സമകാലീനരായ പണ്ഡിതന്മാരുടെ ആദരം ആർജ്ജിച്ചിരുന്നു.

വലിയ ദിവാൻജി എന്നറിയപ്പെട്ടിരുന്ന രാജാകേശവദാസ് പല നിലകളിൽ രാജ്യത്തിനുവേണ്ടി മഹത്തായ സേവനമനുഷ്ഠിച്ചിട്ടുണ്ട്. മൈസൂറുമായി നടന്ന സമരങ്ങളിൽ അദ്ദേഹത്തിൻെറ നിസ്തുലമായ യുദ്ധനൈപുണ്യം പ്രകടമായി. അതുപോലെതന്നെ തിരുവിതാംകൂറും ഇംഗ്ലീഷ് ഈസ്റ്റിൻഡ്യാ കമ്പനിയുമായി നടന്ന കൂടിയാലോചനകളിൽ അദ്ദേഹത്തിൻെറ ഉയൻ രാജ്യതന്ത്രജ്ഞതയും തെളിഞ്ഞുകണ്ടു. തിരുവിതാംകൂറും കമ്പനിയുമായുള്ള രാഷ്ട്രീയബന്ധത്തിന്ന് ഉറച്ച അടിസ്ഥാനമിട്ടതിൻെറ ബഹുമതിക്കുള്ള അവകാശി അദ്ദേഹമാണ്. അദ്ദേഹത്തിൻെറ കാലത്തു് കൃഷിയുടെയും വ്യവസായത്തിൻെറയും വളർച്ചയ്ക്കുവേണ്ടി യത്നിക്കയും ജലസേചനസൗകര്യങ്ങളേർപ്പെടുത്തുന്നതിൽ പ്രത്യേകം ശ്രദ്ധിക്കയും ചെയ്തു. ജനങ്ങളുടെ സഞ്ചാരസൗകര്യത്തെയും ചരക്കുകളുടെ നീക്കം ത്വരിതപ്പെടുത്തുന്നതിനെയും കരുതി ഗതാഗതസൗകര്യങ്ങൾ വളരെ വദ്ധിപ്പിച്ചു. രാജാകേശവദാസൻെറ ദീർഘദൃഷ്ടിയോടുകൂടിയ രാജ്യതന്ത്രജ്ഞതയുടെ ഫലമായിട്ടാണ് ആലപ്പുഴ തുറമുഖമുണ്ടായതും വളന്നതും. കൊളച്ചൽ, പൂന്തുറ, വിഴിഞ്ഞം എന്നീ തുറമുഖങ്ങളുടെ വളർ

ച്ചതും കാരണക്കാരൻ അദ്ദേഹമാണ്. തിരുവനന്തപുരം നഗരം വളരെ പരിഷ്കരിക്കപ്പെട്ടു. കിഴക്കേകോട്ട മുതൽ കരമനവരെയുള്ള വീഥി വീതികൂട്ടി നന്നാക്കിയതും അതിന്റെ ഇരുപുറത്തുമായി ഇന്നത്തെ ചാലക്കമ്പോളം രൂപംപ്രാപിച്ചുവന്നതും അദ്ദേഹത്തിന്റെ കാലത്താണ്. ശ്രീപത്മനാഭസ്വാമിക്ഷേത്രം പുതുക്കിപ്പണിയുകയും പരിഷ്കരിക്കയും ചെയ്തു. പുതിയ നാണയങ്ങൾ പുറപ്പെടുവിച്ചു. തിരുവിതാംകൂറിലെ ഭരണസമ്പ്രദായത്തിന്റെ വികാസചരിത്രത്തിലെ സുപ്രധാനമായൊരു ഘട്ടമാണ് രാജാകേശവദാസൻ മന്ത്രിപദംവഹിച്ചിരുന്ന കാലം.

ബാലരാമവർമ്മയുടെ ഭരണകാലത്ത് (1798—1811) തിരുവിതാംകൂർ സംസ്ഥാനത്തിന്റെ നിയന്ത്രണാധികാരം ഒരു ദുഷ്ടക്കൂട്ടത്തിന്റെ കൈയിൽപ്പെട്ടുപോയി. അതിന്റെ ഫലമായിട്ടാണ് തലക്കുളത്ത് വേലുത്തമ്പിയുടെയും ചിറയിൻകീഴ് ചെമ്പകരാമൻപിള്ളയുടെയും നേതൃത്വത്തിൽ ജനങ്ങൾ ഇളകിവശായത്. ഒടുവിൽ ദുഷ്ടരായ രാജസേവകന്മാർ നിഷ്കാസിതരാവുകയും (1799) ചെമ്പകരാമൻപിള്ള ദളവായായും വേലുത്തമ്പി മുളകുമടിശ്ശീല കാര്യക്കാരായും (വ്യാപാരകാര്യ മന്ത്രി) നിയമിക്കപ്പെടുകയും ചെയ്തു. ചെമ്പകരാമൻപിള്ള മരിച്ചപ്പോൾ (1081) പത്മനാഭൻ ചെമ്പകരാമൻപിള്ള എന്നൊരാളെ ദളവായായി നിയമിക്കയുണ്ടായി എങ്കിലും അദ്ദേഹം അശക്തനും അപ്രാപ്തനുമായി കാണപ്പെട്ടതിനാൽ ഏറെത്താമസിയാതെ വേലുത്തമ്പിയെ ദളവാസ്ഥാനത്ത് നിയമിച്ചു. പുതിയ ദളവാ ഭരണയന്ത്രം ശക്തിപ്പെടുത്തുകയും അഴിമതി എവിടെക്കണ്ടാലും കഠിനമായി ശിക്ഷിക്കയും ചെയ്ത് ബഹുജനാദരം നേടി. കള്ളന്മാരും കൈക്കൂലിക്കാരുമായ സർക്കാരുദ്യോഗസ്ഥന്മാരോട് അദ്ദേഹം യാതൊരു ദാക്ഷിണ്യവും കാണിച്ചിരുന്നില്ല. സർക്കാർനടപടികളിൽ കാലതാമസം വരുന്നത് അദ്ദേഹം തീരെ പൊറുപ്പിച്ചിരുന്നില്ല. സംസ്ഥാനത്തിലെ വ്യാപാരവികസനത്തിന്റെ കാര്യത്തിൽ അദ്ദേഹം പ്രത്യേകം ഉത്സാഹിച്ചു. തിരുവനന്തപുരംനഗരം പരിഷ്കരിക്കയും പുതുതായി അനേകം സർക്കാർകെട്ടിടങ്ങൾ പണികഴിപ്പിക്കയും ചെയ്തു. പൊതുമുതൽ അപഹരിക്കപ്പെടാതിരിക്കാൻ കർശനമായ ഏർപ്പാടുകളുണ്ടാക്കി. വിദ്യാഭ്യാസം പ്രചരിപ്പിക്കുന്നതിനുവേണ്ടി അദ്ദേഹം സ്കൂളുകൾ സ്ഥാപിച്ചു. കേരളത്തിൽ ബ്രിട്ടീഷുകാരുടെ വികസനമോഹങ്ങൾ ക്രമംവിട്ടു വളർന്നുവരുന്നതു കണ്ടപ്പോൾ അതിനെ വേലുത്തമ്പി ധീരമായി ചെറുത്തതിന്റെ കഥ ഇൻഡ്യൻ സ്വാതന്ത്ര്യസമരചരിത്രത്തിന്റെ ഭാഗമാണ്.

അടുത്ത ദിവാനായിരുന്ന ഉമ്മിണിത്തമ്പിയും (1809—1811) ദൂരവ്യാപകമായ പ്രാധാന്യമുള്ള പല ഭരണപരിഷ്കാരങ്ങളും ഏർപ്പെടുത്തുകയുണ്ടായി. അദ്ദേഹം രാജ്യത്തിന്റെ സാമ്പത്തികനില ഭദ്രമാക്കാനുള്ള നടപടികൾ സ്വീകരിക്കുകയും രാജ്യത്തുടനീളം ക്രമസമാധാനനില അഭികാമ്യമാക്കിത്തീർക്കുകയും ചെയ്തു. ആക്രമണങ്ങളുണ്ടാകാതിരിക്കാനുള്ള വ്യവസ്ഥകളും കാവൽപ്പുരകളും, കാവൽസൈന്യവും ഏർപ്പെടുത്തി. ജയിലുകളും സ്ഥാപിക്കപ്പെട്ടു. ബാലരാമപുരം പട്ടണം സ്ഥാപിച്ചത് ഉമ്മിണിത്തമ്പിയുടെ ശ്രമംകൊണ്ടാണ്.

1811-ൽ ഉമ്മിണിത്തമ്പിദളവാ സ്ഥാനഭ്രഷ്ടനായശേഷം 1877-ാമാണ്ടുവരെ സംസ്ഥാനത്തിലെ ദിവാൻപദം ഇംഗ്ലീഷ്കാരോ അല്ലെങ്കിൽ സംസ്ഥാനത്തിനു പുറത്തുനിന്നു കൊണ്ടുവരപ്പെട്ട മറ്റു വിദേശീയരോ ആണ് വഹിച്ചുവന്നത്. ഒടുവിൽ ആറു ദശകങ്ങൾക്കു ശേഷം തിരുവിതാംകൂർ സർക്കാർ സർവ്വീസിൽ നിന്ന് നാട്ടുകാരനായ ഒരാളെ ദിവാനായി നിയമിച്ചു—നാണുപിള്ള ദിവാൻജി. 1877-ലാണത്. നല്ല ഭരണപരിചയമുണ്ടായിരുന്ന നാണുപിള്ള ദിവാൻജി രാജ്യത്തിലെ റവന്യൂ വർദ്ധിപ്പിക്കാനുള്ള നടപടികൾ സ്വീകരിച്ചു. പുതിയ ചില നികുതികളേർപ്പെടുത്തി. പൊതുമരാമത്തു പണികളിലും ജലസേചനസൗകര്യം വർദ്ധിപ്പിക്കുന്നതിലും അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചു. പല സർക്കാർ ആഫീസുകളും സത്രങ്ങളും, അന്നദാനശാലകളും പുതുതായി പണിയിക്കയും പഴയ ഒട്ടനവധി ക്ഷേത്രങ്ങൾ കേടുപോക്കുകയും അദ്ദേഹത്തിന്റെകാലത്തു ചെയ്തിട്ടുണ്ട്. തിരുവനന്തപുരം പട്ടണത്തിലെ ശുചീകരണം, ആരോഗ്യസംരക്ഷണം എന്നിവയെക്കരുതി ചില നിബന്ധനകൾ നടപ്പിൽ വരുത്തി. 1880-ാമാണ്ട് അദ്ദേഹം അടുത്തൂൺ വാങ്ങി പിരിഞ്ഞതിനെത്തുടർന്നു പിന്നെയും പുറത്തുനിന്നു ദിവാന്മാരെ ഇറക്കുമതിചെയ്യുന്ന പതിവു പുനരാരംഭിച്ചു.

ശ്രദ്ധേയനായ മറ്റൊരു ദിവാൻ സർ എം. കൃഷ്ണൻനായരാണ് (1914—20). ഒന്നാം ലോകമഹായുദ്ധകാലത്താണ് അദ്ദേഹം തിരുവിതാംകൂറിൽ ഉദ്യോഗം വഹിച്ചിരുന്നത്. ഭദ്രമായ ഭരണമായിരുന്നു, അദ്ദേഹത്തിന്റേത്. വ്യവസായപരവും സാങ്കേതികവുമായ വിദ്യാഭ്യാസത്തിന്റെ പ്രോത്സാഹനാർത്ഥം അദ്ദേഹം ഒരു പദ്ധതി രൂപവൽക്കരിച്ചു. അദ്ദേ

ഹത്തിൻെറ ഭരണകാലത്തു് അനേകം സാങ്കേതികപാഠശാലകൾ സ്ഥാപിക്കയും ഫലപ്രദമായി പ്രവർത്തിക്കുന്ന ഒട്ടധികം സഹകരണസംഘങ്ങൾ ആരംഭിക്കയും ചെയ്തു.

1947 ആഗസ്റ്റിൽ സർ സി. പി. രാമസ്വാമിഅയ്യരുടെ പിൻഗാമിയായി ദിവാൻപദത്തിൽ പ്രവേശിച്ച പി. ജി. നാരായണൻ ഉണ്ണിത്താനാണു് തിരുവിതാംകൂറിലെ അവസാനത്തെ ദിവാൻ. അദ്ദേഹം ദിവാനായിരുന്ന കാലത്താണു് തിരുവിതാംകൂർ ഇന്ത്യൻ യൂണിയനിൽ ലയിക്കാൻ തീരുമാനമെടുത്തതു്. സംസ്ഥാനത്തിൽ ഉത്തരവാദിത്വഭരണമേർപ്പെടുത്താനുള്ള ചരിത്രനിർണ്ണായകമായ തീരുമാനമെടുത്തതും അക്കാലത്താണു്. 1948 മാർച്ചുമാസത്തിൽ പട്ടംതാണുപിള്ള ആദ്യത്തെ ജനകീയമന്ത്രിസഭ രൂപീകരിച്ചു. താണുപിള്ളമന്ത്രിസഭ 1948 ഒക്ടോബർമാസത്തിൽ രാജിവച്ചു. പിന്നെ ടി. കെ. നാരായണപിള്ളയുടെ നേതൃത്വത്തിൽ ഒരു പുതിയ മന്ത്രിസഭ അധികാരത്തിൽ വന്നു. 1954 മാർച്ചുമാസത്തിൽ പനമ്പിള്ളി ഗോവിന്ദമേനോൻെറ നേതൃത്വത്തിലുള്ള മന്ത്രിസഭ ഭരണമേറെറടുത്തു് 1956 മാർച്ചുവരെ അവർ അധികാരത്തിൽ തുടന്നു. ഇടക്കാലത്തു് അല്പകാലം നീണ്ടുനിന്ന പ്രസിഡൻറുഭരണത്തെത്തുടന്നു് ഡോക്ടർ എ. ആർ. മേനോനും സി. അച്യുതമേനോനും അംഗങ്ങളായിരുന്ന കമ്മ്യൂണിസ്റ്റ് മന്ത്രിസഭ അധികാരത്തിലേറി. 1957 മുതൽ 1959 വരെ അവർ അധികാരത്തിൽ തുടന്നു. 1960-ലെ ഇടക്കാല തിരഞ്ഞെടുപ്പിനെത്തുടന്നു പട്ടംതാണുപിള്ളയുടെ നേതൃത്വത്തിലുള്ള സംയുക്തമന്ത്രിസഭ അധികാരമേറെറടുത്തു. 1960 ഫെബ്രുവരിയിലാണതു്. മുഖ്യമന്ത്രിമാരായിരുന്ന പ്രമുഖന്മാരുടെ പേരേ മുമ്പു പറഞ്ഞിട്ടുള്ളുവല്ലോ. നായർസമുദായാംഗങ്ങളായ പല പ്രമുഖവ്യക്തികളും പലകാലങ്ങളിലായി മന്ത്രിമാരായി സേവനമനുഷ്ഠിച്ചിട്ടുണ്ടു്. കെ. ആർ ഇലങ്കത്തു്, ജി. രാമചന്ദ്രൻ, ജി. ചന്ദ്രശേഖരപിള്ള, പി. കെ. കൃഷ്ണൻകുട്ടിമേനോൻ, കളത്തിൽ വേലായുധൻനായർ, വി. കെ. വേലപ്പൻ, കെ. എ. ദാമോദരമേനോൻ, എം. പി. ഗോവിന്ദൻനായർ, കെ. ചന്ദ്രശേഖരൻ എന്നിവർ ആ പട്ടികയിൽ ഉൾപ്പെടും.

ഇനി കൊച്ചിയിലെ കാര്യമെടുക്കാം. ആ രാജ്യത്തിലെ ഏററവും പ്രമുഖ നായർജന്മിയായ പാലിയത്തച്ചൻെറ കുടുംബത്തേക്കു പാരമ്പര്യമായി അവകാശപ്പെട്ടതായിരുന്നു, ഏറെക്കാലം കൊച്ചിയിലെ മുഖ്യസചിവപദം. ഡച്ചുകാക്കു ശക്തിയുണ്ടായിരുന്ന കാലത്തു് (12-ാംശതകം) പാലിയത്തച്ചനു കൊച്ചിരാജ്യകാര്യങ്ങളിൽ വലിയ സ്വാധീനശക്തിയാണുണ്ടായിരുന്നതു്. കൊച്ചിരാജ്യത്തിൻെറ കാര്യത്തിൽ ഏറിയും കുറഞ്ഞിട്ടുമായാലും എപ്പോഴും പാലിയത്തച്ചനു മേൽകൈയുണ്ടായിരുന്നു. 1756-1779 കാലഘട്ടത്തിൽ കൊച്ചി മുഖ്യമന്ത്രിയായിരുന്ന പാലിയത്തുകോമി അച്ചൻ തിരുവിതാംകൂറും കൊച്ചിയും തമ്മിൽ രമ്യതയിലും സഖ്യത്തിലും കഴിയണമെന്നു നിർബ്ബന്ധമായ അഭിപ്രായമുള്ള ആളായിരുന്നു. ഇരുരാജ്യങ്ങളും തമ്മിൽ സഖ്യത്തിൽ കഴിഞ്ഞുകൂടാൻ 1757-ൽ ഉടമ്പടിയുണ്ടാക്കുന്നതിൽ അദ്ദേഹം മുഖ്യ പങ്കു വഹിച്ചിരുന്നു. അദ്ദേഹം കൊച്ചിയിൽ ഏർപ്പെടുത്തിയ സുശക്തമായ ഭരണസമ്പ്രദായം, ഹൈദരാലി, ഗവർണ്ണർ വാൻഹോയൻസ് തുടങ്ങിയവരുടെ ആദരമാർജ്ജിക്കാൻ പോന്നതായിരുന്നു. കോമി അച്ചൻെറ മരണത്തെത്തുടന്നു ഗോവിന്ദമേനോൻ എന്നൊരാൾ മന്ത്രിയായി. അതോടെ കൊച്ചി മന്ത്രിസ്ഥാനത്തേക്കുള്ള പാലിയത്തച്ചൻെറ പാരമ്പര്യാവകാശം അവസാനിക്കയും ചെയ്തു. ബ്രിട്ടീഷുകാക്കെതിരായി വേലുത്തമ്പിയുടെ നേതൃത്വത്തിൽ തിരുവിതാംകൂറിൽ വിപ്ലവമാരംഭിച്ചപ്പോൾ വീണ്ടും കൊച്ചിമുഖ്യമന്ത്രിസ്ഥാനത്തെത്തിയിരുന്ന അന്നത്തെ പാലിയത്തച്ചൻ, അത്തരമൊരു വിപ്ലവം കൊച്ചിയിലും സംഘടിപ്പിക്കയുണ്ടായി. വിപ്ലവം പരാജയത്തിൽ കലാശിച്ചു. പാലിയത്തച്ചനെ കൂടാതെ കൊരട്ടികൈമൾ, അഞ്ചികൈമൾ, മുരിയനാട്ട നമ്പ്യാർ എന്നിങ്ങനെ മററു മൂന്നു നായർ നാടുവാഴികൾകൂടെ ഈ വിപ്ലവത്തിൽ മുൻകൈയെടുത്തിരുന്നു.

19-ാംശതകത്തിൽ കൊച്ചിരാജ്യത്തുണ്ടായിരുന്ന രണ്ടു പ്രശസ്ത ഭരണതന്ത്രജ്ഞന്മാരാണു് ദിവാൻ തോട്ടയ്ക്കാട്ടു ശങ്കുണ്ണിമേനോനും (1860-1879) അദ്ദേഹത്തിൻെറ സഹോദരൻ ഗോവിന്ദമേനോനും (1879-1889). ശങ്കുണ്ണിമേനോൻ ദിവാനായിരുന്ന കാലത്തു് രാജ്യത്തിനു നാനാമുഖമായ പുരോഗതിയുണ്ടായി. നീതിന്യായഭരണസമ്പ്രദായം അദ്ദേഹം പരിഷ്കരിച്ചു; ജുഡീഷ്യൽ ഉദ്യോഗസ്ഥന്മാരുടെ കർത്തവ്യങ്ങളും അധികാരങ്ങളും വ്യക്തമായി നിർവ്വചിക്കയും ചെയ്തു. താലൂക്കുതോറും മുൻസിഫ് കോടതികൾ സ്ഥാപിച്ചു. വ്യാപാരത്തിൻെറ പ്രോത്സാഹനത്തെക്കരുതി, ഉപദ്രവകരമായ പല നികുതികളും ചുങ്കങ്ങളും കുറവുചെയ്തു. എല്ലാത്തരം പൊതുമരാമത്തു

പണികളിലും അദ്ദേഹം ശ്രദ്ധിച്ചിരുന്നു. 1868-ൽ പ്രത്യേകമായി ഒരു പൊതുമരാമത്തു വകുപ്പുതന്നെ രൂപവൽക്കരിക്കയും ചെയ്തു. എറണാകുളം സ്കൂൾ ഒരു കോളേജാക്കിയെന്നുതന്നെയല്ല, അദ്ദേഹം താലൂക്കുതോറും ഇംഗ്ലീഷ്‌സ്കൂളുകൾ ആരംഭിക്കയും ചെയ്തു. എറണാകുളം ആശുപത്രി വിപുലപ്പെടുത്തുകയും വാക്സിനേഷൻ ഡിപ്പാർട്ടുമെൻറു പുനഃസംഘടിപ്പിക്കയുമുണ്ടായി. അഞ്ചൽ ഡിപ്പാർട്ടുമെൻറ് എല്ലാവർക്കുമായി തുറന്നുകൊടുത്തു. സംസ്ഥാനാവശ്യങ്ങൾക്കു നിർബ്ബന്ധമായി ആളുകളുടെ സേവനം ആവശ്യപ്പെടുന്ന സമ്പ്രദായവും അടിമവ്യാപാരസമ്പ്രദായവും നിരോധിച്ചു. പോലീസ്‌സൈന്യത്തെ ആധുനീകരീതിയിൽ സംഘടിപ്പിച്ചതും അപ്പീൽകോടതി സ്ഥാപിച്ചതും ഗോവിന്ദമേനോൻ വരുത്തിയ പരിഷ്കാരങ്ങളാണ്. സ്വകാര്യമേഖലാ വിദ്യാലയങ്ങൾക്കു സഹായധനം നല്കി പ്രോത്സാഹിപ്പിക്കുന്ന രീതിയും അദ്ദേഹം ആരംഭിച്ചതാണ്. കായലിൽനിന്ന് ഏറെ സ്ഥലം നികത്തിയെടുത്ത് എറണാകുളത്തിൻെറ കായൽക്കരഭാഗം വളരെ പരിഷ്കരിച്ചതും അദ്ദേഹത്തിൻെറ കാലത്താണ്.

പി. നാരായണമേനോൻെറ കാലത്താണ് (192—225) അനുദ്യോഗസ്ഥഭൂരിപക്ഷമുള്ള നിയമസഭ കൊച്ചിയിൽ ആരംഭിച്ചത്. കൊച്ചി തുറമുഖവികസനപദ്ധതിയുടെ പരീക്ഷണപരമായ അംശത്തെ പൂർത്തീകരിച്ചതും അദ്ദേഹത്തിൻെറ ഭരണകാലത്താണ്.

ദ്വിഭരണസമ്പ്രദായത്തിൽ കൊച്ചിയിൽ 1938 ജൂണിൽ ഉത്തരവാദിത്വഭരണമാരംഭിച്ചപ്പോൾ ആദ്യത്തെ ജനകീയമന്ത്രിയായി തെരഞ്ഞെടുക്കപ്പെടുകയെന്ന ഭാഗ്യം സിദ്ധിച്ചത് അമ്പാട്ടു ശിവരാമമേനോനാണ്. 1938 ആഗസ്റ്റിൽ അദ്ദേഹം മരിച്ചപ്പോൾ പുതിയ മന്ത്രിയായത് ഡോക്ടർ എ. ആർ. മേനോനാണ്. 1942 ഫെബ്രുവരിവരെ അദ്ദേഹം ആ സ്ഥാനത്തു തുടന്നു. പിന്നീടാണ് ആ സ്ഥാനത്ത് ടി. കെ. നായർ മന്ത്രിയായത്. ഈ ദ്വിഭരണസംവിധാനത്തിൽ മന്ത്രിയായ മറെറാരാൾ കെ. ബാലകൃഷ്ണമേനോൻ (1946മെയ് മുതൽ 1946 ജൂൺവരെ) ആണ്. കൊച്ചിയിലെ ഒടുവിലത്തെ ദിവാൻ സി. പി. കരുണാകരമേനോൻ (1946–47) ആയിരുന്നു. അക്കാലത്താണ് പനമ്പിള്ളി ഗോവിന്ദമേനോൻെറ നേതൃത്വത്തിൽ ആദ്യത്തെ ജനകീയമന്ത്രിസഭ അധികാരത്തിൽ വരുമാറുള്ള രംഗസംവിധാനങ്ങൾ ഒരുങ്ങിയത്. 1947 ആഗസ്റ്റ് മുതൽ 1947 ഒക്ടോബർവരെ അധികാരത്തിലിരുന്നശേഷം കെ. ബാലകൃഷ്ണമേനോൻകൂടെ ഉൾപ്പെട്ട ററി. കെ. നായർ മന്ത്രിസഭയ്ക്കുവേണ്ടി അവർ സ്ഥാനമൊഴിഞ്ഞുകൊടുക്കേണ്ടിവന്നു.

മലബാർപ്രദേശത്ത് നായന്മാർ എല്ലാക്കാലത്തും ഭരണമണ്ഡലത്തിൽ ഉയന്ന പദവികൾ വഹിച്ചിരുന്നു. കോഴിക്കോട്ടു സാമൂതിരിമാരെ (ഇവരും നായന്മാരാണ്) ഭരണത്തിൽ ഉപദേശിച്ചിരുന്ന നാലു മന്ത്രിമാരിൽ രണ്ടുപേർ നായന്മാരായിരുന്നു—മങ്ങാട്ടച്ചനും ധർമ്മോത്തുപണിക്കരും. മങ്ങാട്ടച്ചൻ പ്രധാനമന്ത്രിയും ധർമ്മോത്തുപണിക്കർ പരമ്പരയാ ആയോധനഗുരുവുമായിരുന്നു. സാമൂതിരിയുടെ അശ്വസേനാനാഥൻ കുതിരവട്ടത്തു നായരായിരുന്നു. 18-ാം ശതകത്തിൽ സാമൂതിരിയുടെ പതനവും ബ്രിട്ടീഷ്കാരുടെ അധികാരസ്ഥാപനവും സംഭവിച്ചതോടെ നായന്മാരുടെ പ്രാമാണ്യത്തിന് ഇടിവുതട്ടി. എന്നാൽ പില്ക്കാലത്തുണ്ടായ സ്വാതന്ത്ര്യസമരത്തിൽ നായന്മാർ സുപ്രധാനമായ പങ്കുവഹിക്കയും നേതൃത്വം നല്കുകയും ചെയ്തു. കെ. പി. രാമൻമേനോൻ, കെ. പി. കേശവമേനോൻ, യു. ഗോപാലമേനോൻ, കെ. മാധവൻനായർ, കെ. കേളപ്പൻ, എം. പി. നാരായണമേനോൻ, കോങ്ങാട്ടിൽ രാമൻമേനോൻ, കെ. മാധവമേനോൻ, എ. വി. കുട്ടിമാളുഅമ്മ, എം. പി. ഗോവിന്ദമേനോൻ, സി. കെ. ഗോവിന്ദൻനായർ, അമ്പലക്കാട്ടു കരുണാകരമേനോൻ, എം. നാരായണമേനോൻ, വി. ശങ്കരനാരായണമേനോൻ, പി. കെ. കുഞ്ഞിശ്ശങ്കരമേനോൻ തുടങ്ങിയ നേതാക്കളുടെ പേരുകൾ ഈ രംഗത്തിൽ പ്രഥമമായി ഓർമ്മയിൽവരും. 1937-ൽ മദ്രാസിൽ കോൺഗ്രസ്സിന്റേതായ മന്ത്രിസഭയുണ്ടായപ്പോൾ കോങ്ങാട്ടിൽ രാമൻമേനോനാണ് മലബാറിനെ പ്രതിനിധീകരിച്ചു മന്ത്രിയായത്. ആർ. രാഘവമേനോൻ, കെ. പി. കുട്ടിക്കൃഷ്ണൻനായർ, കെ. മാധവമേനോൻ എന്നിവരും തുടന്നുവന്ന കോൺഗ്രസ്സ്‌മന്ത്രിസഭകളിൽ മദ്രാസിൽ മന്ത്രിസ്ഥാനം വഹിച്ചിട്ടുണ്ട്. മദ്രാസിൽ ജസ്റ്റീസ് പാർട്ടിയുടെ മന്ത്രിസഭയിൽ ആർ. എം. പാലാട്ടും മന്ത്രിയായിരുന്നിട്ടുണ്ട്.

ജുഡീഷ്യറിയിലും നായർസമുദായത്തിലെ പ്രമുഖ വ്യക്തികൾ പ്രശോഭിച്ചിട്ടുണ്ട്. തിരുവിതാംകൂറിൽ ഹൈക്കോടതി ജഡ്ജിമാരായി പ്രശോഭിച്ചിരുന്നവരുടെ കൂട്ടത്തിൽ ശങ്കരനാഥജ്യോത്സ്യർ, ദിവാൻ ബഹദൂർ എ. ഗോവിന്ദപ്പിള്ള, ജി. ശങ്കരപ്പിള്ള, പി. രാമൻതമ്പി, സാഹിത്യപഞ്ചാനനൻ പി.

പി. കെ. നാരായണപിള്ള, കെ. പപ്പപിള്ള, കെ. പി. ശങ്കരമേനോൻ, കെ. കൊച്ചുകൃഷ്ണ മാരാർ, സി. രാമൻതമ്പി, സി. മാധവൻ പിള്ള, ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള, കെ. പി. ഗോപാലമേനോൻ, ശിവശങ്കര പ്പിള്ള എന്നിവർ പ്രത്യേകം സ്മരണീയരാണ്. കരിമ്പറ അച്യുതമേനോൻ, ററി. എം. കൃഷ്ണമേനോൻ, കെ. പി. കണ്ണൻനായർ, കോമാട്ടിൽ അച്യുതമേനോൻ, പി. നീലകണ്ഠമേനോൻ, പി. ഡി. നന്ദനമേനോൻ, വി. കെ. കെ. മേനോൻ തുടങ്ങിയവർ കൊച്ചി ഹൈക്കോടതി ജഡ്ജിമാരായി പ്രശസ്തസേവനം നല്കിയിട്ടുണ്ട്. സർ സി. മാധവൻനായർ, പി. ഗോവിന്ദമേനോൻ, കെ. ശങ്കരമേനോൻ തുടങ്ങിയവർ മദ്രാസ് ഹൈക്കോടതിയിൽ ജഡ്ജിമാരായിരുന്നു. ഇതിൽ സർ മാധവൻനായർ, റംഗൂൺ ഹൈക്കോടതിയിലും ജഡ്ജിയായിരുന്നതിനു പുറമേ ലണ്ടനിലെ പ്രിവികൗൺസിലിൽ ജുഡിഷ്യൽ കമ്മിററിയംഗമായി ഉയർത്തപ്പെടുകയും ചെയ്തിട്ടുണ്ട്. തിരു–കൊച്ചി ഹൈക്കോടതി ജഡ്ജിമാരുടെ പട്ടികയിൽ പുതുപ്പള്ളി കൃഷ്ണപിള്ള, കെ. എസ്. ഗോവിന്ദപ്പിള്ള, എസ്. ഗോവിന്ദമേനോൻ, ജി. കുമാരപിള്ള തുടങ്ങിയവരുണ്ട്. കേരളഹൈക്കോടതിയിലെ ഇപ്പോഴത്തെ ചീഫ്ജസ്റ്റീസാണ് എം. എസ്. മേനോൻ. പി. ററി. രാമൻനായർ, പി. ഗോവിന്ദമേനോൻ, എം. മാധവൻനായർ, എസ്. വേലുപ്പിള്ള, പി. ഗോവിന്ദൻ നായർ എന്നിവരും ഇപ്പോൾ കേരളഹൈക്കോടതിയിലെ ജഡ്ജിമാരാണ്. കെ. വി. ഗോപാലകൃഷ്ണൻനായർ ജമ്മു–കാശ്മീർ ഹൈക്കോടതി ജഡ്ജിയായിരുന്നശേഷം ഇപ്പോൾ ആന്ധ്രപ്രദേശ് ഹൈക്കോടതി ജഡ്ജിയായിരിക്കുന്നു. സുപ്രീംകോടതി ജഡ്ജിയായിരുന്ന ഏക മലയാളിയാണ് പരേതനായ പാറക്കുളങ്ങര ഗോവിന്ദമേനോൻ. മദ്രാസിൽ അഡ്വക്കേററ്ജനറലായിരുന്ന കെ. കുട്ടികൃഷ്ണമേനോന്റെ പേരും സ്മരണീയമാണ്.

തിരുവിതാംകൂറിൽ ചീഫ്സെക്രട്ടറിമാരായിരുന്നവരിൽ പി. താണുപിള്ള, എൻ. കുഞ്ഞൻപിള്ള, ജി. പരമേശ്വരൻപിള്ള എന്നിവരും, കൊച്ചിയിൽ ചീഫ്സെക്രട്ടറിമാരായിരുന്ന കൊച്ചിൻസ്റ്റേററ് മാനുവൽകർത്താവ് സി. അച്യുതമേനോൻ, കെ. പി. കണ്ണൻ നായർ, കോമാട്ടിൽ അച്യുതമേനോൻ എന്നിവരും, തിരു–കൊച്ചി ചീഫ്സെക്രട്ടറിമാരായിരുന്ന കെ. ജി. മേനോനും ബി. വി. കെ. മേനോനും, കേരള ചീഫ്സെക്രട്ടറിമാരായിരുന്ന എ. ജി. മേനോൻ, കെ. പി. കെ മേനോൻ എന്നിവരും സുസ്മരണാർഹരാണ്. കെ. രാമുണ്ണിമേനോനും എസ്. കെ. ചേററൂരും മദ്രാസ്ഗവൺമെണ്ടിന്റെ ചീഫ്സെക്രട്ടറിമാരായിരുന്നു. ഇവരിൽ കെ. രാമുണ്ണിമേനോൻ കേരളത്തിൽ കുറെക്കാലം ഗവർണ്ണറുടെ ഉപദേഷ്ടാവെന്ന നിലയിലും സേവനമനുഷ്ഠിച്ചിട്ടുണ്ട്. പി. ബാലചന്ദ്രൻനായർ ഇപ്പോൾ മൈസൂർ ചീഫ്സെക്രട്ടറിയായി ജോലി നോക്കിവരുന്നു.

അഖിലേന്ത്യാതലത്തിൽ നോക്കുമ്പോഴും വിഖ്യാതനാമാക്കളായ പല നായർ പ്രമാണികളെയും ഉയന്ന ഭരണമണ്ഡലങ്ങളിൽ കാണാം. സർ സി. ശങ്കരൻനായർ മദ്രാസിൽ അഡ്വക്കേററ് ജനറലും ഹൈക്കോടതിജഡ്ജിയും പിന്നീട് വൈസ്രോയിയുടെ എക്സിക്യൂട്ടീവ് കൗൺസിലിൽ മെമ്പറുമായിരുന്നു. ഇൻഡ്യാഗവമ്മെൻറിന്റെ റിഫോംസ് കമ്മീഷണർ എന്ന നിലയിൽ 1942-47 കാലഘട്ടത്തിൽ വളരെ വിലപ്പെട്ട സേവനമാണ് വി. പി. മേനോൻ നല്കിയിട്ടുള്ളത്. 1945–46–ൽ അദ്ദേഹം ഗവർണ്ണർജനറലിന്റെ സെക്രട്ടറിയായിരുന്നു. സ്റ്റേറ്റ്സ്മിനിസ്ട്രിയുടെ സെക്രട്ടറിയും ഉപദേഷ്ടാവുമെന്ന നിലയിൽ അദ്ദേഹം നല്കിയ സേവനം അവിസ്മരണീയമാണ്. പിന്നീടദ്ദേഹം ഗവർണ്ണർപദവും അലങ്കരിച്ചു. കെ. എം. പണിക്കർ, എൻ. ആർ. പിള്ള, എം. കെ. വെള്ളോടി, എൻ. രാഘവൻ, കെ. കെ. ചേററൂർ, വി. കെ. ആർ. മേനോൻ, കെ. ആർ. കെ. മേനോൻ, എ. സി. എൻ. നമ്പ്യാർ, പി. എ. മേനോൻ, എം. ഗോപാലമേനോൻ എന്നിവർ ഭരണമണ്ഡലത്തിലോ നയതന്ത്രമണ്ഡലത്തിലോ വ്യക്തിമുദ്ര പതിപ്പിച്ചിട്ടുള്ള പ്രാമാണികരാണ്.

പട്ടംതാണുപിള്ള പഞ്ചാബ് ഗവർണ്ണരായിരുന്നശേഷം ഇപ്പോൾ ആന്ധ്ര സംസ്ഥാനത്തലവനായി ജോലിയിലിരിക്കുന്നു. വി. കെ. കൃഷ്ണമേനോൻ ഇൻഡ്യാഗവമ്മെന്റിൽ മന്ത്രിപദം വഹിച്ചിട്ടുള്ളതിനുപുറമേ അന്താരാഷ്ട്രീയ പ്രശസ്തിയുള്ള ഒരു രാജ്യതന്ത്രജ്ഞനായി ലോകശ്രദ്ധയാർജ്ജിക്കയും ചെയ്തു. ഐക്യരാഷ്ട്രസഭയിലെ ഇൻഡ്യൻപ്രതിനിധിസഭാംഗമെന്ന നിലയിലും പിൽക്കാലത്ത് അതിന്റെ നേതാവെന്നനിലയിലും അദ്ദേഹംചെയ്തിട്ടുള്ള സേവനം അവിസ്മരണീയമാംവിധം ചരിത്രാംശമായിത്തീന്നിട്ടുണ്ട്. ലക്ഷ്മി എൻ. മേനോൻ പല വർഷങ്ങളായി കേന്ദ്ര മന്ത്രിസഭാംഗമെന്ന നിലയിൽ സമത്ഥസേവനം നടത്തിക്കൊണ്ടിരിക്കുന്നു.

# സ്ഥാപകന്മാർ

## കെ. കേളപ്പൻ

കേരളത്തിലെ ദേശീയനേതാക്കളിൽ പ്രമുഖനായ കെ. കേളപ്പൻ, നായർസർവീസ് സൊസൈററിയുടെ സ്ഥാപകന്മാരിലൊരാളും അതിന്റെ ആദ്യത്തെ പ്രസിഡൻറുമാണ്. കുറുമ്പ്രനാട്ട താലൂക്കിലെ പയ്യോളിയിൽ ഒരു സാധാരണ നായർ തറവാട്ടിലാണ് 1890-ൽ കേളപ്പൻ ജനിച്ചതു്. മദ്രാസ് സർവ്വകലാശാലയിൽനിന്നു ബി. എ. ബിരുദം സമ്പാദിച്ച ശേഷം കുറച്ചുനാൾ പൊന്നാനി എ. വി. ഹൈസ്കൂളിൽ അദ്ധ്യാപകനായി ജോലി ചെയ്തു. തുടന്നു് 1915-ൽ ചങ്ങനാശ്ശേരി സെൻറ് ബർക്ക്മൻസ് ഹൈസ്കൂളിൽ ഒരദ്ധ്യാപകനായി ചേന്നു. അക്കാലത്താണു് 'നായർസമുദായ ഭൃത്യജനസംഘ'മെന്ന പേരിൽ ഇന്നത്തെ നായർസർവീസ്സൊസൈററി ആരംഭിച്ചതു്. അതിൻെറ 14 സ്ഥാപകന്മാരിൽ ഒരാളായ കേളപ്പൻ അതിൻെറ ആദ്യത്തെ പ്രസിഡൻറായി. കറുകച്ചാലിൽ ആരംഭിച്ച ഒന്നാമത്തെ എൻ. എസ്. എസ്. സ്കൂളിൻെറ ഹെഡ്മാസ്റ്ററും കേളപ്പനായിരുന്നു. പ്രസ്തുത ഉദ്യോഗം രാജിവെച്ച് ബോംബയിൽ നിയമപഠനത്തിനു പോയ അദ്ദേഹം, കോൺഗ്രസ്സിൻെറ ആഹ്വാനം ശ്രവിച്ച് പഠിത്തമുപേക്ഷിച്ച് 1920-ലെ നിസ്സഹകരണപ്രസ്ഥാനത്തിൽ പങ്കെടുത്തു. പൊന്നാനി താലൂക്ക കോൺഗ്രസ് സെക്രട്ടറിയായിട്ടാണു് പ്രവത്തനമാരംഭിച്ചതു്. മാപ്പിളലഹളക്കാലത്തു് മാപ്പിളമാരെ അക്രമങ്ങളിൽനിന്നു പിൻതിരിപ്പിക്കാനും സമാധാനം സ്ഥാപിക്കാനും പരിശ്രമിച്ചെങ്കിലും ബ്രിട്ടീഷ്ഗവമ്മെൻറ് അദ്ദേഹത്തെ അറസ്ററുചെയ്തു ജയിലിൽവെച്ചു. 1924-ൽ നടന്ന വൈക്കം സത്യാഗ്രഹത്തിൽ പങ്കെടുത്തു് ജയിൽവാസം വരിച്ചു. 1930-ലെ സിവിൽ നിയമലംഘനക്കാലത്തു് മലബാറിൽ ഉപ്പുസത്യാഗ്രഹത്തിനു നേതൃത്വം നല്കി വീണ്ടും ജയിൽവാസമനുഷ്ഠിച്ചു. 1931-ലെ ഗുരുവായൂർ ക്ഷേത്രപ്രവേശനസത്യാഗ്രഹത്തിനു നേതൃത്വം നല്കുകയും ക്ഷേത്രനടയ്ക്കൽ നിരാഹാരവ്രതമനുഷ്ഠിക്കുകയും ചെയ്തു. 1938-ൽ മലബാർ ഡിസ്ട്രിക്ട്ബോർഡ് പ്രസിഡൻറായി തെരഞ്ഞെടുക്കപ്പെട്ടു. ദീർഘകാലം കെ. പി. സി. സി. മെമ്പർ, എ. ഐ. സി. സി. മെമ്പർ, കെ. പി. സി. സി. സെക്രട്ടറി, കെ. പി. സി. സി. പ്രസിഡൻറ് എന്നീ നിലകളിൽ സേവനമനുഷ്ഠിച്ച കേളപ്പൻ, കോൺഗ്രസ്സിൻെറ എല്ലാ സമരങ്ങളിലും പങ്കെടുത്തു ജയിൽവാസം വരിച്ചിട്ടുണ്ട്. ഐക്യകേരള കമ്മററിയുടെ പ്രസിഡൻറായിരുന്ന കേളപ്പൻ 1948-ൽ തൃശ്ശൂരിൽ നടന്ന ചരിത്രപ്രസിദ്ധമായ ഐക്യകേരളസമ്മേളനത്തിൽ അദ്ധ്യക്ഷതവഹിച്ചു. പിറേറക്കൊല്ലം ആലുവായിൽ നടന്ന ഐക്യകേരളസമ്മേളനത്തിലും അദ്ധ്യക്ഷനായിരുന്നു. 1951-ൽ കോൺഗ്രസ്വിട്ട കേളപ്പൻ, കിസാൻ മസ്ദൂർ പ്രജാപാർട്ടിയുടെ മലബാറിലെ നേതാവാകയും പൊന്നാനി പാർലിമെൻറു നിയോജകമണ്ഡലത്തിൽനിന്നു് 1952-ൽ ലോകസഭയിലേക്ക തെരഞ്ഞെടുക്കപ്പെടുകയും ചെയ്തു. കെ. എം. പി. പി. യും സോഷ്യലിസ്റ്റ് പാർട്ടിയും ചേന്നുണ്ടായ പി. എസ്. പി.യുടെ മലബാർ കമ്മററി ചെയർമാനായിരുന്നു. 1957 മുതൽ സർവ്വോദയപ്രവത്തകനായ കേളപ്പൻ ഇന്നു സജീവരാഷ്ട്രീയത്തിലില്ല. കേരളത്തിലെ ഹരിജന-ഖാദി-ഹിന്ദി പ്രസ്ഥാനങ്ങളുമായി ദീർഘകാലബന്ധമുണ്ട് കേളപ്പനു്. ഗാന്ധിസ്മാരകനിധി, ഖാദിബോർഡ് എന്നിവയുടെ ഭാരവാഹിയായിരുന്നു. പല സാമൂഹ്യസ്ഥാപനങ്ങളും അദ്ദേഹം ആരംഭിച്ചിട്ടുണ്ട്. നല്ലൊരെഴുത്തുകാരനും പ്രാസംഗികനുമായ കേളപ്പൻ 'മാതൃഭൂമി' (കോഴിക്കോട്ട്), 'സമദർശി' (പാലക്കാട്ട്) എന്നിവയുടെ പത്രാധിപരായിരുന്നിട്ടുണ്ട്. ഇപ്പോൾ 'ഭൂദാനകാഹളം'ത്തിൻെറ പത്രാധിപരാണു്. തിരുനാവായിൽ റൂറൽ ഇൻസ്റ്റിട്യൂട്ടിനോട്ട ചേന്ന 'ശാന്തികുടീര'ത്തിലാണു താമസം. നേരത്തേതന്നെ വിഭാര്യനായിത്തീന്ന കേളപ്പനു് ഒരു പുത്രനേയുള്ളു— കീഴരിയൂർ ബോംബു കേസിൽ പ്രതിയായിരുന്ന കെ. കുഞ്ഞിരാമക്കിടാവ്.



## മന്നത്തു പത്മനാഭപിള്ള

നായർസർവീസ്സൊസൈറ്റിയുടെ സ്ഥാപകന്മാരിലൊരാളാണ് ഇന്നും അതിന്റെ ജീവാത്മാവായി വർത്തിക്കുന്ന മന്നത്തു പത്മനാഭപിള്ള. തുടക്കം മുതൽ അനേകവർഷക്കാലം സർവീസ്സൊസൈറ്റിയുടെ ജനറൽ സെക്രട്ടറിയും പിന്നീട് പ്രസിഡൻറുമായിരുന്നു അദ്ദേഹം. [സൊസൈററിയുടെ സർവ്വതോമുഖമായ വളച്ച്യ്ക്കു കാരണഭൂതനായ അദ്ദേഹത്തിൻെറ ജീവചരിത്രം 201-ാം പേജു മുതൽ വായിക്കുക.]



## പനങ്ങോട്ടുകേശവപ്പണിക്കർ

ചങ്ങനാശ്ശേരി താലൂക്കിൽ മുട്ടാർപ്രദേശത്തെ പ്രശസ്തവും ധനികവുമായ പനങ്ങോട്ടുകുടുംബത്തിലെ അംഗമായിരുന്ന കേശവപ്പണിക്കർ നായർസമുദായ ഭൃത്യജനസംഘമെന്ന പേരിൽ നായർസർവ്വീസ് സൊസൈററി സ്ഥാപിച്ച പതിന്നാലുപേരിൽ ഒരാളും മരിക്കുംവരെ അതിൻെറ ട്രഷററും ആയിരുന്നു. 1084-ൽ പനങ്ങോട്ടു കുടുംബത്തിൽ നടന്ന ഒരു കെട്ടുകല്യാണത്തെ തുടർന്ന് കേശവപ്പണിക്കരും അമ്മാവനായ പരമേശ്വരപ്പണിക്കരും തമ്മിൽ ഉത്ഭവിച്ചു വളർന്ന ഒരു കേസ് മന്നത്തു പത്മനാഭൻ, കെ. കേളപ്പൻ, കെ. കണ്ണൻമേനോൻ, കൈനിക്കര കുമാരപിള്ള, ടി. എസ്. മാധവൻപിള്ള മുതലായവർ ചേർന്നു രഞ്ജിപ്പിലെത്തിക്കയും നായന്മാരുടെ ഇടയിലെ അവാന്തരജാതികളും കെട്ടുകല്യാണം മുതലായ അനാചാരങ്ങളുമുപേക്ഷിച്ച് സമുദായ പരിഷ്കരണം സാധിക്കണമെന്നു തീരുമാനിക്കയും ചെയ്തു. നായർസർവ്വീസ്സൊസൈറ്റിക്കു ധനശേഖരം നടത്താൻ മുട്ടാർ മലയാളം സ്ക്കൂളിൽകൂടിയ യോഗത്തിൽവെച്ച് 5,000 ക. വിലവരുന്ന 80 പറ നിലം കേശവപ്പണിക്കരുടെ അമ്മാവൻ പരമേശ്വരപ്പണിക്കർ നായർസർവ്വീസ്സൊസൈററിക്കു ദാനംചെയ്തു. എൻ. എസ്സ്. എസ്സിനു് ഇത്തരത്തിൽ കിട്ടുന്ന ആദ്യത്തെ സംഭാവന ഇതായിരുന്നു. കൊല്ലംതോറും നാനൂറുപറ നെല്ലു പാട്ടം കിട്ടുന്ന ഈ നിലത്തിനു് ഇന്നു പതിനായിരം രൂപയെങ്കിലും വില കാണും. മലയാളത്തിൽ അക്കാലത്തിറങ്ങിയിരുന്ന പത്രമാസികകളെല്ലാം വരുത്തി വായിച്ചിരുന്ന ഒരു വിജ്ഞാനകുതുകിയായിരുന്നു കേശവപ്പണിക്കർ. നല്ലൊരു അതിഥിസൽക്കാരപ്രിയനുമായിരുന്നു അദ്ദേഹം. കാസരോഗബാധമൂലം ആഴപ്പുഴ ആശുപത്രിയിൽവെച്ചദ്ദേഹം നിര്യാതനായി. കേശവപ്പണിക്കരുടെഏകപുത്രനായ ശിവരാമപിള്ള എൻ. എസ്സ്. എസ്സ്. ഹൈസ്ക്കൂൾ ഹെഡ്മാസ്റ്ററായിരുന്നു.



## നൈനാടത്തു ത്രിവിക്രമകയ്മൾ

ഈരയിൽ നൈനാടത്തു വീട്ടിൽ കൊല്ലവർഷം 1058 മീനമാസത്തിൽ ഉത്രാടം നക്ഷത്രത്തിൽ ജനിച്ച എൻ. സി. ത്രിവിക്രമകൈമ്മൾ, നാട്ടകത്തു് സ്വകുടുംബംവക സ്ഥലത്തു താമസിച്ച് കോട്ടയത്താണു വിദ്യാഭ്യാസം നടത്തിയതു്. കുടുംബകാരണവരുടെ മരണത്തെ തുടന്ന് ചെറുപ്പത്തിൽത്തന്നെ അദ്ദേഹത്തിനു കാരണവസ്ഥാനം ഏറ്റെടുക്കേണ്ടിവന്നു. കൂട്ടുകുടുംബങ്ങളിലെ വിഷമതകൾ സ്വാനുഭവങ്ങളിൽനിന്നുതന്നെ അദ്ദേഹം മനസ്സിലാക്കിയിരുന്നു. ഒരു പുരോഗമനവാദിയായ അദ്ദേഹവും മന്നത്തുപത്മനാഭനും തമ്മിൽ സമുദായ പരിഷ്കരണകാര്യങ്ങളെക്കുറിച്ചു പലപ്പോഴും ആലോചന നടത്തിയിരുന്നു. 1090 തുലാം 15-ാംതീയതി 'നായർസമുദായ ഭൃത്യജനസംഘ'മെന്ന പേരിൽ നായർ സർവ്വീസ്സൊസൈററി ഉടലെടുത്തതു മുതൽ ത്രിവിക്രമകൈമ്മൾ അതിലെ ഒരു സ്ഥിരാംഗവും മരിക്കുംവരെ ഡയറക്ടർബോർഡുമെമ്പറുമായിരുന്നു. നായർ സർവ്വീസ് സൊസൈററിബാങ്കി(പിന്നീട് കേരളസർവ്വീസ്



ബ്ബാങ്ക്)ന്റെ മാനേജിങ്ങ് ഏജൻറുമായിരുന്നിട്ടുണ്ട്. കൊല്ലവർഷം 1106 മുതൽ പുഴവാതിൽ സ്ഥിരതാമസമാക്കിയ അദ്ദേഹം ചങ്ങനാശ്ശേരി ബഞ്ചുമജിസ്ട്രേട്ടുകോടതി സീനിയർ ജഡ്ജിയായും ചങ്ങനാശ്ശേരി മുനിസിപ്പൽ പ്രസിഡൻറായും സേവനമനുഷ്ഠിച്ചിട്ടുണ്ട്. കുറേക്കാലം ശ്രീമൂലം പ്രജാസഭയിൽ അംഗവുമായിരുന്നിട്ടുണ്ട്. സാഹിത്യപഞ്ചാനനൻ പി. കെ. നാരായണപിള്ളയുടെ രണ്ടാമത്തെ സഹോദരിയാണ് കെമ്മളുടെ പത്നി. അദ്ദേഹത്തിന്ന് മൂന്ന് ആൺമക്കളും രണ്ടു പെൺമക്കളുമുണ്ട്. കൊല്ലവർഷം 1120 മീനം 23-ം തീയതി (1945 ഏപ്രിൽ 6) അദ്ദേഹം അന്തരിച്ചു.

## കാക്കനാട്ടു നാരായണപ്പണിക്കർ

നായർ സർവ്വീസ് സൊസൈററിയുടെ സ്ഥാപകന്മാരിൽ ഇന്നു ജീവിച്ചിരിപ്പുള്ള മൂന്നുപേരിൽ ഒരാളായ കാക്കനാട്ടുനാരായണപ്പണിക്കർക്ക് 82 വയസ്സുപ്രായമുണ്ട്. വെളിയനാട്ടു സ്വദേശിയായ അദ്ദേഹം ഒരു നാട്ടുപ്രമാണിയാണ്. തന്റെ സുഹൃത്തുക്കളായ നാഗവള്ളി കൊച്ചുകുഞ്ഞുകുറുപ്പ്, ചാലയിൽ ഇരവിരാമകൃഷ്ണപ്പണിക്കർ എന്നിവരുമൊരുമിച്ച് അദ്ദേഹം കുട്ടനാട്ടുപ്രദേശത്തെ സമുദായകാര്യങ്ങളിൽ സജീവമായി പങ്കെടുത്തുവന്നിരുന്നു. ഈ ഘട്ടത്തിലാണ് മന്നത്തുപത്മനാഭനുമായും മററു നായർനേതാക്കളുമായും സമ്പർക്കമുണ്ടായതും നായർ സർവ്വീസ്സൊസൈററി സ്ഥാപിക്കാൻ കൂടിയ യോഗത്തിൽ പങ്കെടുത്തതും. തുടർന്നു സമുദായരംഗത്തു് കൂടുതൽ താല്പര്യപൂർവ്വം അദ്ദേഹം പ്രവർത്തിച്ചുതുടങ്ങി. നാഗവള്ളി കൊച്ചുകുഞ്ഞുകുറുപ്പിന്റെ സഹോദരി കല്യാണിയമ്മയാണ് നാരായണപ്പണിക്കരുടെ ധർമ്മപത്നി. പരമേശ്വരക്കുറുപ്പ്, ശിവരാമക്കുറുപ്പ്, പ്രഭാകരക്കുറുപ്പ് എന്നീ മൂന്നു പുത്രന്മാരും ഭാർഗ്ഗവിഅമ്മ എന്നൊരു പുത്രിയുമാണ് ഈ ദമ്പതിമാരുടെ സന്താനങ്ങൾ. അഡ്വക്കേററ് കല്ലൂർ വാസുദേവൻപിള്ളയാണ് ജാമാതാവ്. വാർദ്ധക്യസഹജമായ അനാരോഗ്യം മൂലം നാരായണപ്പണിക്കർ പൊതുപ്രവർത്തനങ്ങളിൽനിന്നു വിരമിച്ച് സ്വഗൃഹത്തിൽ വിശ്രമജീവിതം നയിച്ചുവരികയാണ്.



## പനയ്ക്കാട്ടു പരമേശ്വരക്കുറുപ്പ്

നായർസർവ്വീസ് സൊസൈറ്റിയുടെ സ്ഥാപനത്തിലും പ്രാരംഭപ്രവർത്തനങ്ങളിലും മന്നത്തിന്റെ അടുത്ത സഹായിയായിരുന്ന പനയ്ക്കാട്ടു പരമേശ്വരക്കുറുപ്പ് വേഴപ്രാസ്വദേശിയാണ്. ഖാദിപ്രസ്ഥാനമാരംഭിച്ചപ്പോൾ തക്ലിയിൽ നൂൽ നൂല്ക്കൽ ഒരു വ്രതമായെടുക്കയും ഖദർ ധരിക്കാൻ പലരെയും പ്രേരിപ്പിക്കയും ചെയ്ത ഒരു ദേശസ്നേഹിയായിരുന്നു പരമേശ്വരക്കുറുപ്പ്. കുട്ടനാട്ടിൽ നായർസർവ്വീസ് സൊസൈററിയുടെ പ്രധാന പ്രചാരകനായിരുന്ന അദ്ദേഹം ജീവിതം മുഴുവൻ സമുദായസേവനത്തിനു സമർപ്പിച്ചൊരു ധന്യനാണ്. നാട്ടുപ്രമാണിയും കൃഷീവലനുമായിരുന്ന പരമേശ്വരക്കുറുപ്പ്, ആയുർവ്വേദകോളേജു പ്രിൻസിപ്പലായിരുന്ന കെ. പി. ശങ്കരപ്പിള്ളയുടെ ഭാഗിനേയിയെയാണു വിവാഹം ചെയ്തിരുന്നത്. കരുകച്ചാൽ വിരുത്തിയിൽ ഗോവിന്ദപ്പിള്ള ഇദ്ദേഹത്തിന്റെ ജാമാതാവാണ്.



## നാഗവള്ളിൽ കൊച്ചുകുഞ്ഞുകുറുപ്പ്

കുട്ടനാട്ടു താലൂക്കിൽപ്പെട്ട രാമൻകരി ഗ്രാമത്തിലെ പ്രമുഖ നായർതറവാടായ നാഗവള്ളിൽ ജനിച്ച കൊച്ചുകുഞ്ഞുകുറുപ്പ് സമുദായ പുരോഗതിക്കു സ്വീകരിക്കേണ്ട മാർഗ്ഗങ്ങളെക്കുറിച്ച് മന്നവുമായി നേരത്തേതന്നെ ചർച്ചകൾ നടത്തിയിരുന്നു. സർവ്വീസ് സൊസൈററി സ്ഥാപിക്കുന്നതിലും അതിന്റെ സമ്പത്തു വർദ്ധിപ്പിക്കാൻ സ്വീകരിച്ച നടപടികളിലും അദ്ദേ



ഹം കാര്യമായി പങ്കുവഹിച്ചു. നടയിൽ ഇരവിക്കരുപ്പിന്റെ ഭൂമിദാനകർമ്മത്തിനു് അദ്ദേഹം വലിയ പ്രേരണ ചെലുത്തിയിട്ടുണ്ടു്. വലിയൊരതൽപതിപ്പുവായിരുന്ന കൊച്ചുകുഞ്ഞുകുറുപ്പു് സമുദായപരിഷ്കരണത്തിനു് മുന്നിട്ടുനിന്നു പ്രവർത്തിച്ചിട്ടുമുണ്ടു്. മുട്ടാർ പനങ്ങോട്ടു കുടുംബത്തിൽനിന്നാണു് അദ്ദേഹം വിവാഹം ചെയ്തിരുന്നതു്. വി. മാധവൻനായർ, കെ. ഗോപാലപിള്ള (ചങ്ങനാശ്ശേരി പരമേശ്വരൻപിള്ളയുടെ സഹോദരൻ) എന്നിവർ കൊച്ചുകുഞ്ഞുകുറുപ്പിന്റെ ജാമാതാക്കളാണു്. സാമൂഹ്യ–സാംസ്കാരിക രംഗങ്ങളിൽ മികച്ചുനില്ക്കുന്ന പലരുമുള്ള ഒരു കുടുംബമാണു് അദ്ദേഹത്തിന്റേതു്. ആയുഷ്കാലം മുഴുവൻ സർവ്വീസ് സൊസൈററിയുടെ സേവനത്തിനു വിനിയോഗിച്ച അദ്ദേഹം 1961 നവമ്പർ മാസത്തിലാണു് അന്തരിച്ചതു്.

## പടിഞ്ഞാറേ നെന്മേലി കൃഷ്ണപിള്ള

പെരുന്ന പടിഞ്ഞാറേ നെന്മേലിവീട്ടിൽ 1881–ൽ ജനിച്ച കൃഷ്ണപിള്ളയെ കുട്ടൻപിള്ള എന്ന പേരിലാണു് നാട്ടുകാർ കൂടുതൽ അറിയുന്നതു്. റിട്ടയേഡ് ഹെഡ്മാസ്റ്റർ വി. മാധവൻ നായരുടെ ഒരു ജ്യേഷ്ഠസഹോദരനായ ഇദ്ദേഹം പെരുന്നയിലെ കരയോഗത്തിന്റെ അഭിവൃദ്ധിക്കും പെരുന്ന എൻ. എസ്സ്. എസ്സ്. സ്കൂളിന്റെ സ്ഥാപനത്തിനും അശ്രാന്തം പരിശ്രമിച്ചിട്ടുണ്ടു്. ഡോ: ഉണ്ണിക്കൃഷ്ണൻനായർ, ബാലകൃഷ്ണൻനായർ എന്നിവർ ഇദ്ദേഹത്തിന്റെ പുത്രന്മാരും ദേവസ്വം സൂപ്രണ്ടു് ശങ്കരൻകുട്ടിനായർ ഇദ്ദേഹത്തിന്റെ ജാമാതാവുമാണു്. എൻ. എസ്സ്. എസ്സ്–ന്റെ ഈ സ്ഥാപകാംഗം 1964 സെപ്തംബറിലാണു് നിര്യാതനായതു്. ജീവിതം മുഴുവൻ പൊതുക്കാര്യങ്ങൾക്കും സമുദായസേവനത്തിനും വിനിയോഗിച്ച ഇദ്ദേഹം നാട്ടുകാർക്കെല്ലാം ഒരു സുഹൃത്തും, ഉപദേഷ്ടാവും, മാർഗ്ഗദർശകനുമായിരുന്നു.



## കൊററനാട്ടിൽ പത്മനാഭപിള്ള

നായർസർവീസ് സൊസൈററിയുടെ സ്ഥാപകന്മാരിലൊരാളായ കൊററനാട്ടിൽ പത്മനാഭപിള്ളയുടെ സ്വദേശം പെരുന്ന പടിഞ്ഞാററുംഭാഗമാണു്. കൊല്ലവർഷം 1054 കന്നിമാസം 10–ാം തീയതി ജനിച്ച അദ്ദേഹം മാതാപിതാക്കളുടെ ഏക പുത്രനായിരുന്നു. ഒരു പ്രൈമറിസ്കൂൾ അദ്ധ്യാപകൻ, സാമൂഹ്യപ്രവർത്തകൻ, എഴുത്തുകാരൻ എന്നീ നിലകളിൽ അദ്ദേഹം അറിയപ്പെട്ടിരുന്നു. കുറച്ചുനാൾ എൻ. എസ്സ്. എസ്സ് സെക്രട്ടറിയുടെ ചുമതലകളും അദ്ദേഹം വഹിച്ചിട്ടുണ്ടു്. 1114 തുലാം 25–ാംതീയതി അദ്ദേഹം നിര്യാതനായി.



## ഏലിക്കുഴ കേശവപിള്ള

പരേതനായ ഏലിക്കുഴ കേശവപിള്ള തിരുവിതാംകൂർ റവന്യൂവകുപ്പിൽ ഉദ്യോഗസ്ഥനായിരുന്നു. ദേവികുളം തഹസീൽദാരായിട്ടാണു് റിട്ടയർ ചെയ്തതു്. ഉദ്യോഗത്തിലിരിക്കുന്ന കാലത്തുതന്നെയാണു് നായർ സർവ്വീസ് സൊസൈററിയുടെ സ്ഥാപനത്തിലും പ്രാരംഭകാല പ്രവർത്തനങ്ങളിലും ഭാഗഭാക്കായതു്. പെരുന്നയിൽ പള്ളിപ്പുറത്തു ഭവനത്തിലാണദ്ദേഹം സ്ഥിരതാമസമാക്കിയിരുന്നതു്. വാർദ്ധക്യകാലത്തു് ചങ്ങനാശ്ശേരിയിൽ സർവ്വീസ് സൊസൈററിയുമായി ബന്ധപ്പെട്ട പ്രവർത്തനങ്ങളിൽ താല്പര്യപൂർവ്വം പങ്കെടുത്തിരുന്നു. റിട്ട: തഹസീൽദാർ കുമാരൻനായർ, ഇന്ത്യൻ നാവികസേനയിലെ ഉയന്ന ഉദ്യോഗസ്ഥന്മാരായ കമ്മഡോർ കെ.ആർ. നായർ, ക്യാപ്റ്റൻ പത്മനാഭൻനായർ തുടങ്ങിയവർ ഇദ്ദേഹത്തി



ൻെറ പുത്രന്മാരും, റിട്ട: ഡെപ്യൂട്ടി തഹസീൽദാർ വി. നാരായണപിള്ള, കൈനിക്കര ഗോവിന്ദപ്പിള്ള മുതലായവർ ഇദ്ദേഹത്തിൻെറ ജാമാതാക്കളുമാണ്.

## കൊണ്ടൂർ കൃഷ്ണപിള്ള

ചങ്ങനാശ്ശേരി താലൂക്കിൽ തൃക്കൊടിത്താനത്തെ പുരാതനമായ കൊണ്ടൂർ വീട്ടിൽ കൊല്ലവർഷം 1067 മിഥുനമാസം 15-ാംതീയതിയാണ് കൃഷ്ണപിള്ള ജനിച്ചതു്. തന്റെ 18-ാമത്തെ വയസ്സിൽ (1085-ൽ) സ്വകുടുംബത്തിന്റെ കാരണവസ്ഥാനമേറ്റെടുക്കാൻ അദ്ദേഹം നിർബ്ബന്ധിതനായി. തന്മൂലം സ്കൂൾഫൈനൽ ക്ലാസ്സിൽ പരാജിതനായ അദ്ദേഹത്തിനു വിദ്യാഭ്യാസം തുടരാൻ കഴിഞ്ഞില്ല. ചെറുപ്പത്തിൽ തന്നെ ഗ്രന്ഥപാരായണാസക്തിയും, സാഹിത്യാഭിരുചിയും, പൊതുക്കാര്യപ്രസക്തിയും അദ്ദേഹത്തിനുണ്ടായിരുന്നു. കുടുംബകാരണവർ എന്ന നിലയ്ക്കു് കൃഷ്ണപിള്ളയ്ക്കു പല സിവിൽകേസുകളും നടത്തേണ്ടിവന്നിരുന്നു. ഒരു കേസിൽ ഈ 'കാരണവ'രെ ക്രോസ്സുചെയ്തു കൊണ്ടിരിക്കെ, ചങ്ങനാശ്ശേരി മുൻസിഫ് കോടതിയിലെ ഒരഭിഭാഷകൻ പരിഹാസപൂർവ്വം "എന്തുണ്ടു് ക്വാളിഫിക്കേഷൻ?" എന്നു് ആവർത്തിച്ചാവർത്തിച്ചു ചോദിക്കയും കേട്ടുനിന്നവർ ചിരിക്കുകയും ചെയ്തു. അന്നു് കോടതിയിൽനിന്നു പുറത്തിറങ്ങിയ കൃഷ്ണപിള്ള, ആ പരിഹസിച്ച അഭിഭാഷകനൊപ്പമിരുന്നു പ്രതികാരം ചെയ്യുമെന്നു പ്രതിജ്ഞയെടുത്തു. വളരെ താമസിയാതെ സ്കൂൾഫൈനൽ പരീക്ഷയും പ്ലീഡർഷിപ്പു പരീക്ഷയും പാസ്സായി. 1106-ൽ കൃഷ്ണപിള്ള ചങ്ങനാശ്ശേരി മുൻസിഫ്കോടതിയിൽ പ്രാക്ടീസ് ആരംഭിച്ചു. മരണം വരെ അഭിഭാഷകവൃത്തിയോടൊപ്പം ഗ്രന്ഥപാരായണവും പഠനവും ഗ്രന്ഥരചനയും നടത്തിക്കൊണ്ടിരുന്നു. കുറച്ചുനാൾ ചങ്ങനാശ്ശേരിയിൽ 'സുധർമ്മ പബ്ളിഷിങ് ഹൗസ്' എന്ന ഒരു പ്രസിദ്ധീകരണശാലയും നടത്തിയിരുന്നു. സരസനായ സംഭാഷണചതുരനും, നല്ലൊരു പ്രാസംഗികനുമായിരുന്ന കൃഷ്ണപിള്ള എൻ. എസ്സ്. എസ്സ് ജനറൽസെക്രട്ടറിയുമായിരുന്നിട്ടുണ്ട്. 1096-ൽ മാവേലിക്കര ഒരപ്പുര വടക്കേതിൽ പാർവതിയമ്മയെ ഇദ്ദേഹം വിവാഹം ചെയ്തു. അഡ്വക്കേററ് രവീന്ദ്രനാഥൻനായർ ഉൾപ്പടെ പത്തു സന്താനങ്ങളാണീ ദമ്പതികൾക്കുള്ളതു്.



## ടി. എസ്. മാധവൻപിള്ള



കൊല്ലവർഷം 1051 തുലാമാസം തിരുവോണത്തിൻനാൾ വാഴപ്പള്ളിയിലെ തളിയിൽ കുടുംബത്തിൽ ജനിച്ച ടി. എസ്. മാധവൻപിള്ള 1084-ൽ പ്ലീഡർഷിപ്പു പരീക്ഷ പാസ്സായി തിരുവല്ലായിൽ വക്കീലായി പ്രാക്ടീസാരംഭിച്ചു. തിരുവല്ലായിലെ ശ്രീരാമകൃഷ്ണാശ്രമസ്ഥാപനത്തിൽ അദ്ദേഹത്തിനു നല്ലൊരു പങ്കുണ്ടു്. 1090-ൽ നായർസർവീസ്സൊസൈററി സ്ഥാപിക്കാനും അദ്ദേഹം മുൻകയ്യെടുത്തു. 1093-ൽ മാധവൻപിള്ള ശ്രീമൂലം പ്രജാസഭയിലംഗമായി തിരഞ്ഞെടുക്കപ്പെട്ടു. ചങ്ങനാശ്ശേരിയിൽ ഒരു മുൻസിഫ്കോടതിയും വില്ലേജുപഞ്ചായത്തുകോടതിയും സ്ഥാപിക്കാൻ മുൻകയ്യെടുത്തു പ്രവർത്തിച്ചു. ചങ്ങനാശ്ശേരി മുനിസിപ്പൽഭരണകാര്യങ്ങളിലും പങ്കുവഹിച്ചു. കുറേനാൾ പഞ്ചായത്തുകോടതി ജഡ്ജിയുമായിരുന്നു. തിരുവിതാംകൂർ സ്റ്റേററ്കോൺഗ്രസ് ഉടലെടുത്തപ്പോൾ ചങ്ങനാശ്ശേരിയിൽ അതിൻെറ നേതാവായിരുന്നു മാധവൻപിള്ള. അക്കാലത്തു് അറസ്റ്റിനു വിധേയനാകാതെ കൊച്ചിയിൽ ചെന്നു താമസിച്ചിട്ടുമുണ്ടു്; അക്കാലത്താണ് വക്കീൽപണിയിൽനിന്നും വിരമിച്ചതു്. ഗാന്ധിജിയുടെ ചങ്ങനാശ്ശേരി സന്ദർശനാവസരത്തിൽ അദ്ദേഹത്തിൻെറ സ്വീകരണത്തിനും മുന്നിട്ടുനിന്നു പ്രവർത്തിച്ചു. സർവസമുദായസാഹോദര്യത്തിനുവേണ്ടി നിലകൊണ്ട അദ്ദേഹത്തിനു്, പി. ജെ. സബാസ്റ്റ്യനെ ചങ്ങനാശ്ശേരി മുനിസിപ്പൽ ചെയർമാനാക്കിയതിൽ വലിയൊരു പങ്കുണ്ടു്. ചങ്ങനാശ്ശേരിയിലെ തീവ്രവാദികളായ സമുദായപരിഷ്കർത്താക്കളിലൊരാളായിരുന്നു പരേതനായ മാധവൻപിള്ള. അഡ്വക്കേററ് എ. എം. കല്യാണകൃഷ്ണൻനായർ ഇദ്ദേഹത്തിൻെറ പുത്രനാണ്.

## വാൽപറമ്പിൽ വേലായുധൻപിള്ള

ചങ്ങനാശ്ശേരി താലൂക്കിൽ വാഴപ്പള്ളിയിലെ ഒരു പാവപ്പെട്ട നായർകുടുംബത്തിൽ



ജനിച്ച വാൽപറമ്പിൽ വേലായുധൻപിള്ള സ്വപ്രയത്നംകൊണ്ട് ധനാഢ്യനായിത്തീർന്ന ഒരു സമുദായസ്നേഹിയാണ്. 1053-ൽ ജനിച്ച ഇദ്ദേഹം വിദ്യാഭ്യാസാനന്തരം ഏഴുരൂപ ശമ്പളത്തിൽ ഒരു കരുപ്പുവില്പന കൺട്രാക്ടരുടെ വില്പന ഏജൻറായിട്ടാണ് ജീവിതമാരംഭിച്ചതു്. ഇദ്ദേഹം വിദ്യാർത്ഥിയായിരുന്ന കാലത്തു് മന്നത്തുപത്മനാഭൻ, ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള, പാലാമ്പടം പി. ററി. തോമസ്, കെ. സി. മാമ്മൻമാപ്പിള, ദിവാൻ വി. എസ്. സുബ്രഹ്മണ്യയ്യർ എന്നിവർ സതീർത്ഥ്യരായിരുന്നു. പല കച്ചവടങ്ങളും കൺട്രാക്ടുംകൊണ്ടു് ധാരാളം പണം സമ്പാദിക്കാൻ പരിശ്രമശാലിയായ വേലായുധൻപിള്ളയ്ക്കു കഴിഞ്ഞു. ഇങ്ങനെ സമ്പാദിച്ച ധനത്തിൽ ഒരു ഭാഗം പൊതുക്കാര്യങ്ങൾക്കായി സംഭാവനചെയ്തു. നായർസർവീസ്സൊസൈററിയുടെ സ്ഥാപകന്മാരിൽ ഒരാളായ അദ്ദേഹം ആരംഭത്തിൽത്തന്നെ ആയിരം രൂപയും പിന്നീട പല ഘട്ടങ്ങളിലായി വിവിധതുകകളും സർവീസ്സൊസൈററിക്കു നല്കിയിട്ടുണ്ടു്. പെരുന്ന എൻ. എസ്സ്. എസ്സ്. ഹൈസ്കൂളിനോടനുബന്ധിച്ചുള്ള 'വേലായുധമന്ദിരം' എന്ന ഹോസ്റ്റൽ ഇദ്ദേഹം ഇരുപതിനായിരം രൂപ ചെലവാക്കി നിർമ്മിച്ചു കൊടുത്തിട്ടുള്ളതാണ്. ശ്രീരാമകൃഷ്ണാശ്രമത്തിനു് വാഴപ്പള്ളിയിൽ ഒരു സ്ഥലം വാങ്ങിക്കൊടുത്തതിനു പുറമേ തിരുവനന്തപുരത്തെ ഹിന്ദുമഹിളാമന്ദിരത്തിനു് പ്രതിവർഷം 365 പറ നെല്ലു പാട്ടംകിട്ടുന്ന നിലം സംഭാവന ചെയ്തിട്ടുമുണ്ടു്. ഉദാരമതിയായ അദ്ദേഹം സ്വകുടുംബത്തിലും സമുദായത്തിലുംപെട്ട പലരേയും സഹായിച്ചിട്ടുണ്ടു്. ഏതാനും അമ്പലങ്ങൾ പണികഴിപ്പിക്കയും ചെയ്തു. ശ്രീമൂലം പ്രജാസഭയിൽ അംഗമായിരുന്നിട്ടുണ്ടു്. 1105-ൽ അദ്ദേഹം അന്തരിച്ചു. നായർ സർവീസ് സൊസൈററിയുടെ ഇപ്പോഴത്തെ ട്രഷററായ പി. കെ. കമലം, റിട്ട: സർജ്ജൻ ജനറൽ ഡോ: വി. ആർ. നാരായണൻനായരുടെ പത്നി പി. കെ. ചെല്ലമ്മ, വാൽപറമ്പിൽ നാരായണൻനായർ, ശിവരാമൻനായർ എന്നിവർ വേലായുധൻപിള്ളയുടെ സന്താനങ്ങളാണ്.

## പൊതുവാടത്തു പത്മനാഭപിള്ള

1888-ൽ പൊതുവാടത്തു ഭവനത്തിൽ ജനിച്ച പത്മനാഭപിള്ള, ചങ്ങനാശ്ശേരി നഗരത്തിന്റെ പുരോഗതിക്ക് മുനി



സിപ്പൽ കൗൺസിലർ, മുനിസിപ്പൽ ചെയർമാൻ എന്നീ നിലകളിൽ പ്രവർത്തിച്ചിട്ടുണ്ടു്. മന്നത്തിന്റെ ബാല്യകാല സുഹൃത്തും, സഹപാഠിയും, സഹപ്രവർത്തകനുമായിരുന്ന അദ്ദേഹം ഒരു കൺട്രാക്ടർഎന്ന നിലയിൽ വിജയകരമായി പ്രവർത്തിച്ചിരുന്ന അദ്ദേഹം പെരുന്ന എൻ. എസ്സ്. എസ്സ്. സ്കൂൾ സ്ഥാപിക്കുന്നതിൽ ഒരു പ്രധാന പങ്കു വഹിച്ചിട്ടുണ്ടു്. 'സർവീസ്' പത്രത്തിന്റെ മാനേജരായും കുറേക്കാലം അദ്ദേഹം പ്രവർത്തിച്ചിരുന്നു് കറുകച്ചാലിലെ നടമേൽ ഇട്ടിക്കുറുപ്പിന്റെ സ്യാലനാണ്പൊതുവാടത്തു പത്മനാഭപിള്ള. പിച്ചിമുററത്തു ചന്ദ്രശേഖരൻനായർ, ഡോ: കൃഷ്ണൻനായർ, നാരായണൻനായർ എന്നിവർ പത്മനാഭപിള്ളയുടെ പുത്രന്മാരാണ്. അഡ്വക്കേററുമാരായ കെ. ജി. നാരായണപ്പണിക്കർ, മാന്നാർ പി. കെ. ഗോപാലൻനായർ എന്നിവർ ജാമാതാക്കളാണ്. 1958-ൽ പൊതുവാടത്തു പത്മനാഭപിള്ള അന്തരിച്ചു.

# പ്രസിഡൻറന്മാർ

## കെ. കേളപ്പൻ

'നായർസമുദായഭൃത്യജനസംഘ'മെന്ന പേരിൽ നായർസർവ്വീസ് സൊസൈററി ഉടലെടുത്ത കാലത്തു് ചങ്ങനാശ്ശേരി സെൻറ് ബർക്ക്മൻസ് സ്കൂളിലെ അദ്ധ്യാപകനായിരുന്ന കെ. കേളപ്പൻ. സർവ്വീസ് സൊസൈററിയുടെ സ്ഥാപകന്മാരിലൊരാളായ അദ്ദേഹം അതിൻെറ ആദ്യത്തെ പ്രസിഡൻറായും തിരഞ്ഞെടുക്കപ്പെട്ടു. (സ്ഥാപകന്മാരുടെ ജീവചരിത്രക്കുറിപ്പു കാണുക.)

## ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള

ചങ്ങനാശ്ശേരി വാഴപ്പള്ളി വടക്കേക്കര പുത്തേട്ടുവീട്ടിൽ നാരായണപിള്ളയുടെയും മണക്കാട്ടുവീട്ടിൽ നാരായണിഅമ്മയുടെയും പുത്രനായി 1052 മീനം 3-ാം തീയതി യാണു് പരമേശ്വരൻ പിള്ള ജനിച്ചതു്. അച്ഛൻെറ ജോലിസ്ഥലമായ ഏററുമാനൂരായിരുന്ന പ്രാഥമിക വിദ്യാഭ്യാസം. ലോവർ ഫോർത്തുഫാറംവരെ ചങ്ങനാശ്ശേരി ഡിസ്ത്രിക്ററ് സ്കൂളിൽ പഠിച്ചു. അച്ഛനു് ഹജൂർ സമ്പ്രതിയായി ഉദ്യോഗക്കയററം കിട്ടിയപ്പോൾ പരമേശ്വരൻപിള്ള തിരുവനന്തപുരത്തുപോയി വിദ്യാഭ്യാസം തുടർന്നു. തിരുവനന്തപുരത്തു നാലുവർഷം പഠിച്ചപ്പോൾ പരമേശ്വരൻപിള്ളയുടെ പിതാവു മരിച്ചു. അദ്ദേഹത്തിൻെറ അല്പസ്വല്പമായ സമ്പാദ്യമെല്ലാം അനന്തരവർ വീതിച്ചെടുത്തു; മകനു് ഒന്നും കിട്ടിയില്ല. അച്ഛൻ മരിച്ചു പത്തുമാസത്തിനുള്ളിൽ അമ്മയും മരിച്ചു. നിരാശ്രയനായ പരമേശ്വരൻപിള്ളയെ ഉദാരമതികളായ ചില മഹാന്മാരാണു് സഹായിച്ചതു്. പതിനഞ്ചാമത്തെ വയസ്സിൽ മട്രിക്കുലേഷൻ ജയിച്ചശേഷം പല ബുദ്ധിമുട്ടുകളും അനുഭവിച്ചുകൊണ്ടു് എഫ്. എ.യും ബി. എ.യും ജയിച്ചു. ബി. എ.യ്ക്കു് രസതന്ത്രത്തിൽ ഒന്നാംക്ലാസ്സും ഉണ്ടായിരുന്നു.



താമസിയാതെ പരമേശ്വരൻപിള്ളയ്ക്കു് ഫോർട്ടു് വെർണാക്കുലർ സ്കൂളിൽ ഒരു വാദ്ധ്യാർവേല കിട്ടി. ക്ലേശവും ദാരിദ്ര്യവും കടിച്ചിറക്കി ബി. എൽ. പരീക്ഷ ജയിച്ചു. കൊല്ലത്താണു് അഭിഭാഷകവൃത്തി ആരംഭിച്ചതു്. ഏറെക്കഴിയും മുമ്പു് പ്രഗത്ഭനായ ഒരു അഭിഭാഷകനെന്നു് അദ്ദേഹം പ്രശസ്തി നേടി. 1082-ൽ ചങ്ങനാശ്ശേരിയെ ശ്രീമൂലം പ്രജാസഭയിലേക്കു തെരഞ്ഞെടുത്തു. ഇക്കാലത്തു് നായർസമുദായപരിഷ്കരണത്തിൽ അദ്ദേഹം അവിരാമം യത്നിച്ചുകൊണ്ടിരുന്നു. മരുമക്കത്തായസമ്പ്രദായവും കൂട്ടുകുടുംബവ്യവസ്ഥയും പോയേ നായർക്കു ഗുണമുണ്ടാകൂ എന്നു് ചങ്ങനാശ്ശേരി യുക്തിപൂർവ്വം സമുദായത്തെ ഗ്രഹിപ്പിച്ചു.

1088-ൽ ബാരിസ്റ്റർ പരീക്ഷയിൽച്ചേരാൻ ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള ഇംഗ്ലണ്ടിലേക്കു പോയി. പക്ഷേ, ടേം പൂർത്തിയാക്കി ബിരുദംനേടാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. മടങ്ങിവന്നു് വീണ്ടും സമുദായകാര്യങ്ങളിൽ അദ്ദേഹം കൂടുതൽ ശ്രദ്ധപതിപ്പിച്ചു. സമുദായോത്തേജകൻ സി. കൃഷ്ണപിള്ളയുടെ അടുത്ത അന്തേവാസിയായിട്ടാണദ്ദേഹം പ്രവർത്തിച്ചിരുന്നതു്. കൊല്ലം പെരിനാട്ടു പൊട്ടിപ്പുറപ്പെട്ട നായർ-പുലയ സംഘട്ടനത്തിൽ നിരാശ്രയരായിത്തീർന്ന പുലയർക്കുവേണ്ടി അദ്ദേഹം ധീരമായി നിലകൊണ്ടു. സർവീസ്സൊസൈററിയുടെ പ്രാരംഭകാലങ്ങളിൽ ചങ്ങനാശ്ശേരിയുടെ വിദഗ്ദ്ധമായ സേവനം വളരെ പ്രയോജനപ്പെട്ടിട്ടുണ്ടു്. നായർസർവീസ് സൊസൈററിയുടെ ആദ്യത്തെ പ്രസിഡൻറായ കെ. കേളപ്പനുശേഷം ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള പ്രസിഡൻറായി.

1088-ൽ വീണ്ടും ചങ്ങനാശ്ശേരിയെ നിയമസഭയിലേക്കു തെരഞ്ഞെടുത്തു. നിയമസഭാപരിഷ്കരണത്തിനുവേണ്ടി അദ്ദേഹം രാജ്യവ്യാപകമായ പ്രചാരണപരിപാടി സംഘടിപ്പിച്ചു. 1091-ൽ കൊല്ലത്തുനിന്നു വീണ്ടും ചങ്ങനാശ്ശേരി നിയമസഭാസാമാജികനായി തെരഞ്ഞെടുക്കപ്പെട്ടു. 1093-ൽ അദ്ദേഹം തിരുവനന്തപുരത്തു് ഹൈക്കോടതിയിൽ പ്രാക്ടീസുതുടങ്ങി. 1096-ൽ മരുതംകുഴിയിൽ വച്ചു നടന്ന പ്രഖ്യാതമായ നായർമഹാസമ്മേളനത്തിൻെറ അദ്ധ്യക്ഷനായിരുന്നു ചങ്ങ

നാശ്ശേരി. നിയമസഭയിൽ അനുദ്യോഗ സ്ഥാംഗങ്ങൾക്കു ഭൂരിപക്ഷം വേണമെന്നുള്ള അഭിപ്രായത്തിനു പിൻതുണനേടാനും തുടന്നു പ്രക്ഷോഭണം സംഘടിപ്പിക്കാനും ചങ്ങനാശ്ശേരിയാണു മുൻകൈയെടുത്തതു്.

1097 കന്നി 5-നു് ദിവാൻ രാഘവയ്യാ നടത്തിയ വിദ്യാൎത്ഥിവേട്ടയെ ചങ്ങനാശ്ശേരി ധീരമായി പ്രതിഷേധിച്ചു. അക്കൊല്ലംതന്നെ തിരുവല്ലാനിയോജകമണ്ഡലത്തിൽ നിന്നും അദ്ദേഹം നിയമസഭയിലേക്കു തെരഞ്ഞെടുക്കപ്പെട്ടു. 1098-ൽ അമ്പലപ്പുഴവച്ചു കൂടിയ സമസ്തകേരള നായർസമുദായ മഹാസമ്മേളനത്തിലും ചങ്ങനാശ്ശേരിയായിരുന്നു അദ്ധ്യക്ഷൻ.

1099 മേടം 26-ാം തീയതി വൈക്കത്തു വച്ചു നടന്ന നായരീഴവസംയുക്തസമ്മേളനത്തിൻെറ അദ്ധ്യക്ഷനും ചങ്ങനാശ്ശേരിതന്നെയായിരുന്നു. സുപ്രസിദ്ധമായ വൈക്കം സത്യാഗ്രഹത്തിനു പരിപാടി തയാറാക്കിയ പ്രധാനസമ്മേളനമായിരുന്നു അതു്. വക്കല വച്ചു് പീതാംബരധാരിയായി അദ്ദേഹം സവൎണ്ണജാഥയെ എതിരേൽക്കുകയും ജാഥാംഗങ്ങളുടെ പ്രതിനിധിസംഘനേതാവായി റീജൻറുമഹാറാണിയെക്കണ്ടു് നിവേദനം നല്കുകയും ചെയ്തു. എൻ. കുമാരൻെറ സഞ്ചാരസ്വാതന്ത്ര്യപ്രമേയത്തെ എതിൎത്തുകൊണ്ടു് ലാമെംബർ സുബ്ബയ്യർ നിയമസഭയിൽ ചെയ്ത യുക്തിപ്രഭാഷണത്തെ നിയമത്തിൻെറ നിശിതഖഡ്ഗംകൊണ്ടുതന്നെ ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള ഖണ്ഡിച്ചു. ഒരു നല്ല തൎക്കശാസ്ത്രജ്ഞൻെറയും മീമാംസകൻെറയും വൈദഗ്ദ്ധ്യമാണു് അവിടെ അദ്ദേഹം പ്രദർശിപ്പിച്ചതു്.

ശുചീന്ദ്രം സത്യാഗ്രഹകാലത്തും ചങ്ങനാശ്ശേരിയുടെ സഹായസഹകരണങ്ങൾ ആ പ്രസ്ഥാനത്തിനുണ്ടായിരുന്നു. ദിവാൻ വാട്സിൻെറ പത്രമാരണനിയമത്തെ ശക്തിയുക്തം എതിൎത്തവരുടെ മുൻപന്തിയിലായിരുന്നു ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള.

1102-ൽ ചങ്ങനാശ്ശേരി, ഹൈക്കോർട്ടു് ജഡ്ജിയായി. ജനസമ്മതി നേടിയ ഒരു ന്യായാധിപനായിരുന്നു ചങ്ങനാശ്ശേരി. അക്കാലത്തു നടന്ന പ്രമാദമായ വട്ടിപ്പണക്കേസ്സിൽ ജഡ്ജി ചങ്ങനാശ്ശേരിയുടെ നിലപാടു് പ്രഗത്ഭനായ ഒരു ന്യായാധിപൻേറതായിരുന്നെന്നു് ഉഭയകക്ഷി അഭിഭാഷകന്മാരും തലകുലുക്കി സമ്മതിച്ചു. ഉദ്യോഗസ്ഥന്മാരെ നിയമിക്കുന്നതിൽ അന്നത്തെ ഗവണ്മെൻറ് ഒരു 'റൊട്ടേഷൻ' പദ്ധതി ഏൎപ്പെടുത്തിയിരുന്നു. ജനസംഖ്യയിലും വിദ്യാഭ്യാസത്തിലും തുല്യപ്രാധാന്യമുള്ള ഈഴവസമുദായത്തെക്കൂടി 'റൊട്ടേഷ'നിൽ ഉൾപ്പെടുത്തണമെന്നു ചങ്ങനാശ്ശേരി വാദിച്ചു. ഇതിന്റെ ഫലമായി ബ്രാഹ്മണൻ, ക്രിസ്ത്യാനി, നായർ, ഈഴവൻ, പലവക എന്നു് 'റൊട്ടേഷൻ' തിരുത്തി.

1108-ൽ ക്ഷേത്രപ്രവേശനാന്വേഷണക്കമ്മിററിയിൽ അംഗമായിരിക്കവേ അദ്ദേഹം സൎവ്വീസിൽനിന്നു വിരമിച്ചു.

ഉദ്യോഗത്തിൽനിന്നു വിരമിച്ചശേഷം കുന്നത്തൂർ നിയോജകമണ്ഡലത്തിൽനിന്നു് അദ്ദേഹം നിയമസഭയിൽ മെമ്പറായി. ഹരിജനസേവാസംഘത്തിൻെറ കേരളപ്രദേശ് ശാഖാദ്ധ്യക്ഷനായും ചങ്ങനാശ്ശേരി പ്രവൎത്തിച്ചിരുന്നു. അദ്ദേഹത്തിൻെറ ശ്രമഫലമായി എൺപത്തിരണ്ടു ഹരിജനോദ്ധാരണകേന്ദ്രങ്ങൾ കേരളത്തിൽ അങ്ങിങ്ങായി തുറന്നു; ഹരിജനവിദ്യാൎത്ഥികൾക്കു മന്ദിരങ്ങളും ബാലികാസദനങ്ങളും പണിയിച്ചു. വിതുരയിൽ പത്തേക്കർ ഭൂമിയും കെട്ടിടങ്ങളും ഒരു ഹരിജനാശ്രമത്തിനുവേണ്ടി അദ്ദേഹം വിട്ടുകൊടുത്തു. 1111-ൽ ഹരിജൻസേവാസംഘം കേന്ദ്രസമതിയോഗത്തിൽ സംബന്ധിക്കാൻ ഡൽഹിക്കു പോയി മടങ്ങിവന്നശേഷം ക്ഷേത്രപ്രവേശനത്തിനു് കേരളവ്യാപകമായ പ്രചാരണം അദ്ദേഹം ആരംഭിച്ചു. 1111 മേടത്തിൽ തിരുവനന്തപുരത്തു ചേൎന്ന അഖിലകേരളക്ഷേത്രപ്രവേശനസമ്മേളനത്തിൽ അദ്ധ്യക്ഷയായി വന്ന രാമേശ്വരി നെഹ്റുവൊന്നിച്ചു് കേരളമെങ്ങും ചുറ്റിസഞ്ചരിച്ചു. ഹരിജൻ സേവാസംഘം കേന്ദ്രസമിതി അദ്ധ്യക്ഷൻ ജി. ഡി. ബിർളാ തിരുവനന്തപുരം സന്ദൎശിച്ചപ്പോൾ ചങ്ങനാശ്ശേരിയുടെ അദ്ധ്യക്ഷതയിലാണു് പൊതുസമ്മേളനം നടന്നതു്. 1112 തുലാം 26-ാംനു ക്ഷേത്രപ്രവേശനം അനുവദിച്ചു. അതു സംബന്ധിച്ചു രാജാജിയുടെ അദ്ധ്യക്ഷതയിൽ ചേൎന്ന മഹായോഗത്തിന്റെ ആദ്യവസാനക്കാരൻ ചങ്ങനാശ്ശേരിയായിരുന്നു. തുടൎന്നു് ഗാന്ധിജിയുടെ ആഗമനവേളയിൽ അദ്ദേഹവുമൊത്തു കേരളമെങ്ങും സഞ്ചരിച്ചു് സമ്മേളനങ്ങൾ സംഘടിപ്പിച്ചതും ചങ്ങനാശ്ശേരിതന്നെയാണു്.

കേരകർഷകസംഘം പ്രസിഡൻെറന്ന നിലയിലും നിസ്തുലമായ സേവനം അദ്ദേഹം അനുഷ്ഠിച്ചിട്ടുണ്ടു്. ഒരു തികഞ്ഞ സാമ്പത്തികവിദഗ്ദ്ധനെന്നു് ബുലാഭായിദേശായി മുതലായ ധിഷണാസമ്പന്നന്മാർ അദ്ദേഹത്തെ പ്രശംസിച്ചിട്ടുണ്ടു്.

തിരുവിതാംകൂർ സ്റ്റേററ്കോൺഗ്രസ്സ്പ്രക്ഷോഭണത്തിലും ചങ്ങനാശ്ശേരിക്കു കാര്യമായ പങ്കുണ്ട്. സി. പി.യുടെ 1114-ലെ ഒന്നാം റഗുലേഷനെ അദ്ദേഹമെതിത്തു. മനോരമപ്പത്രം കണ്ടുകെട്ടിയതിൽ പ്രതിഷേധിച്ചു. സ്റ്റേററ് കോൺഗ്രസ്സിൽ ചേൻതിനെ തുടന്ന് അദ്ദേഹത്തിൻെറ പെൻഷൻ തടയപ്പെട്ടു.

1115 തുലാമാസത്തിൽ അദ്ദേഹം രോഗഗ്രസ്തനായി എട്ടുമാസം രോഗശയ്യയിൽ കഴിഞ്ഞു. മിഥുനം 17-ാംതീയതി ഉച്ചതിരിഞ്ഞ് ആ ധിഷണാശാലി ഇഹലോകംവെടിഞ്ഞു. പുഴവാതിൽ തയ്യാറമ്പുവീട്ടിൽ അമ്മുക്കുട്ടിയമ്മയാണ് ചങ്ങനാശ്ശേരിയുടെ പത്നി. അഡ്വക്കേററ് കെ. പി. രാമചന്ദ്രൻനായർ അദ്ദേഹത്തിൻെറ ജാമാതാവുമാണ്.

## വൈക്കം രാമകൃഷ്ണപിള്ള

വൈക്കം കിഴക്കഞ്ചേരിമേൽ വടക്കേമുറിയിലാണ് വൈക്കം എൻ. രാമകൃഷ്ണപിള്ള 1057 കർക്കടകമാസത്തിൽ ഭൂജാതനായതു്. വൈക്കം, കോട്ടയം, തിരുവനന്തപുരം എന്നിവിടങ്ങളിൽ വിദ്യാഭ്യാസം നടത്തി. ബി. എൽ. പാസ്സായശേഷം 1086-ൽ പറവൂർ ജില്ലാക്കോടതിയിൽ പ്രാക്ടീസ് ആരംഭിച്ചു. 1092-ൽ തിരുവനന്തപുരത്തു് ഹൈക്കോടതിയിലേക്കു പ്രാക്ടീസ് മാററി. 1097(1922)-ൽ തിരുവിതാംകൂർ നിയമസഭയിലേക്ക് വൈക്കം-ഏററുമാനൂർ നിയോജകമണ്ഡലത്തിൽനിന്നു തിരഞ്ഞെടുക്കപ്പെട്ടു. 1924-ൽ നടന്ന വൈക്കം സത്യാഗ്രഹം, സവണ്ണജാഥ എന്നിവയുടെ വിജയത്തിനുവേണ്ടി പ്രവത്തിച്ചു. ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള നിയമസഭയിലവതരിപ്പിച്ച നായർബിൽ പാസ്സാക്കിയെടുക്കാൻ ഉത്സാഹപൂവ്വം പരിശ്രമിച്ചു. 1926 മുതൽ 1931 വരെ തിരുവനന്തപുരം ലാകോളേജിൽ പ്രൊഫസറായും ഹോസ്റ്റൽവാർഡനായും പ്രവത്തിച്ചിട്ടുണ്ട്. ചങ്ങനാശ്ശേരി പരമേശ്വരൻപിള്ളയെ തുടന്ന് വൈക്കം രാമകൃഷ്ണപിള്ള നായർസവ്വീസ്സൊസൈററിയുടെ പ്രസിഡൻറായിത്തീന്നു. അക്കാലത്താണ് പാറക്കടവിൽ സ്കൂൾ തുടങ്ങാൻ പേഷ്കാർ കണ്ടനാട്ട് നാരായണമേനോൻ 40 ഏക്കർ



ഭൂമി നായർസവ്വീസ് സൊസൈററിക്കു സംഭാവനചെയ്തതു്. 1935-ൽ ശ്രീചിത്തിര സ്റ്റേററ് കൗൺസിലിൽ അംഗമായി രാമകൃഷ്ണപിള്ള തിരഞ്ഞെടുക്കപ്പെട്ടു. 1112-ൽ ശ്രീമൂലം അസംബ്ളിയിലേക്ക് വൈക്കം-കോട്ടയം നിയോജകമണ്ഡലത്തിൽനിന്നു തിരഞ്ഞെടുക്കപ്പെട്ടു. 1943 ജനുവരിയിൽ ആലപ്പുഴയിൽ സക്കാർവക്കീലായി നിയമിക്കപ്പെട്ടു. 1944 ഡിസംബറിൽ ലീഗൽ റിമംബ്രൻസർ ആയി. നിയമസഭയിൽ പല നിയമനിമ്മാണങ്ങളുടെയും ചുമതല വഹിച്ചു. ഫ്രാഞ്ചൈസ്കമ്മററി കൺവീനർ, റവന്യൂബോർഡ്മെമ്പർ, റിഫോംസ് കമ്മററിമെമ്പർ, ഭരണഘടനാഉപദേഷ്ടാവു്, തിരു-കൊച്ചി നിയമനിമ്മാണസ്പെഷ്യലാഫീസർ എന്നിങ്ങനെ ഉത്തരവാദപ്പെട്ട പല സ്ഥാനങ്ങളും വഹിച്ചിട്ടുണ്ട്. 1950 ജൂലായ്മാസത്തിൽ ഗവമ്മെൻറു സവ്വീസിൽനിന്നു പിരിഞ്ഞശേഷം തിരുവിതാംകൂർ ദേവസ്വംബോർഡിന്റെ ലാ ആഫീസറായി മൂന്നുകൊല്ലം ജോലിനോക്കി. കേരളത്തിലെ ദേവസ്വങ്ങൾ സംബന്ധിച്ച നിയമങ്ങൾ ഏകീകരിക്കുന്നതിനു നിയമിക്കപ്പെട്ട കുട്ടികൃഷ്ണമേനോൻ കമ്മററിയിലും അംഗമായിരുന്നു. തിരുവനന്തപുരത്തെ സഹകരണ ബാങ്കിൻെറ ഡയറക്ടർബോർഡ്മെമ്പറായുമിരുന്നിട്ടുണ്ട്. പാറക്കടവിൽ കണ്ടനാട്ടുകുടുംബത്തിൽനിന്നുമാണ് രാമകൃഷ്ണപിള്ള വിവാഹം ചെയ്തിരിക്കുന്നതു്. 1091-ൽ പത്നി മരിച്ചശേഷം അവരുടെ സഹോദരിയെ 1093-ൽ വിവാഹം ചെയ്തു. ഈ രണ്ടു വിവാഹത്തിലും സന്താനങ്ങൾ ഉണ്ട്.

## പുതുപ്പള്ളി കൃഷ്ണപിള്ള

കായംകുളത്തിനടുത്തുള്ള പുതുപ്പള്ളി മഠത്തിൽ വീട്ടിൽ 1895-ൽ ജനിച്ച കൃഷ്ണപിള്ള ഒരു പ്രൈമറിസ്കൂളദ്ധ്യാപകനായ ശങ്കരപ്പിള്ളയുടെ പുത്രനായിരുന്നു. മാന്നാർ ഇംഗ്ലീഷ് ഹൈസ്കൂളിൽ സെക്കൻഡറി വിദ്യാഭ്യാസം പൂത്തിയാക്കി. 1916-ൽ ബി. എൽ. ജയിച്ചു. ഇരുപത്തൊന്നാം വയസ്സിൽ കൊല്ലം ജില്ലാക്കോടതിയിൽ വക്കീലായി പ്രാക്ടീസ് തുടങ്ങി. ചങ്ങനാശ്ശേരി പരമേശ്വരൻപിള്ളയുടെ



ജൂനിയർ എന്ന നിലയിലാണു പ്രാക്ടീസ് ആരംഭിച്ചതു്. 1929-ൽ കരുനാഗപ്പള്ളിയിൽ നിന്നു ലജിസ്ലേററീവ് കൗൺസിലിലേക്കു തെരഞ്ഞെടുക്കപ്പെട്ടു. ജന്മികുടിയാൻ ബില്ലിൽ കുടിയാനു് അനുകൂലമായി വാദിച്ചു ബഹുജനപ്രീതി നേടി. 1932-ലെ നിയമസഭാപരിഷ്കരണത്തിനുശേഷം കൊല്ലത്തുനിന്നു് എതിരില്ലാതെ ശ്രീമൂലം ലെജിസ്ലേററീവ് അസംബ്ളിയിലേക്കു തെരഞ്ഞെടുക്കപ്പെട്ടു. തിരുവനന്തപുരം ഹൈക്കോടതിയിലേക്കു പ്രാക്ടീസ് മാററി. കോട്ടയത്തു കൂടിയ അഖിലകേരള നായർ യുവജനസമ്മേളനത്തിൽ അദ്ധ്യക്ഷത വഹിച്ചു. തുടന്നു് നായർ സർവീസ്സൊസൈറ്റി പ്രസിഡന്റായി. മാവേലിക്കര-കുന്നത്തൂർ നിയോജകമണ്ഡലത്തെ പ്രതിനിധീകരിച്ചു് നിയമസഭയിൽ അംഗമായി. 1938-ൽ തിരുവിതാംകൂർ ഗവണ്മെൻറിൻെറ ലീഗൽ റിമെംബ്രൻസറായി. ട്രഷറി ബഞ്ചിൻെറ നേതാവും ഭരണം, നിയമം, നീതിപാലനം എന്നിവയിൽ ഗവണ്മെൻറിൻെറ പ്രതിനിധിയുമായിരുന്നു. 1942-ൽ തിരുവിതാംകൂർ ഹൈക്കോടതി ജഡ്ജിയായി. 1948-ൽ ചീഫ്ജസ്റ്റീസായി. പിന്നീടു് തിരു-കൊച്ചി ഹൈക്കോടതി ചീഫ്ജസ്റ്റീസായിരുന്നു. തിരുവിതാംകൂർ യൂണിവേഴ്സിററിയിൽ നിയമവിഭാഗത്തിൻെറ ഡീൻ ആയിരുന്നു. 1950-ൽ ജഡ്ജി ഉദ്യോഗത്തിൽനിന്നു വിരമിച്ചു. 1952 ഒക്ടോബർ 13-ാംതീയതി പുതുപ്പള്ളി കൃഷ്ണപിള്ള അന്തരിച്ചു.

## ജി. നാരായണപിള്ള

സമത്ഥനായ വിദ്യാത്ഥി, സേവനസന്നദ്ധനായ ഉദ്യോഗസ്ഥൻ, നിപുണനായ അഭിഭാഷകപ്രമുഖൻ എന്നീ നിലകളിൽ പ്രശസ്തിയാജ്ജിക്കയും 56-ാം വയസ്സിൽ മദനപ്പള്ളി ക്ഷയരോഗാശുപത്രിയിൽവച്ചു മരണമടയുകയും ചെയ്ത ജി. നാരായണപിള്ള നായർ സർവ്വീസ് സൊസൈറ്റിയുടെ സ്മരണീയ നേതാക്കളിൽ ഒരാളാണ്. ഡോ. കെ. പി. പണിക്കരെ തുടന്നു് 1109-ൽ ആണു് അദ്ദേഹം സൊസൈററിയുടെ പ്രസിഡൻറ് ആയതു്. 1099-ൽ നടത്തപ്പെട്ട തിരുവിതാംകൂർ നിയമസഭാ തിരഞ്ഞെടുപ്പിൽ തിരുവല്ലാ നിയോജകമണ്ഡലത്തിൽനിന്നും വിജയിയായി. സ്വതഃസിദ്ധമായ കഴിവുകളും വാഗ്മിത്വവും മൂലം നിയമസഭയിലും അദ്ദേഹം പ്രശോഭിച്ചിട്ടുണ്ടു്.



പത്തനംതിട്ട താലൂക്കിൽപ്പെട്ട കോഴഞ്ചേരിയിൽ നയനചികിത്സാ വിദഗ്ദ്ധന്മാരായ കോളത്രയിൽ വൈദ്യന്മാരുടെ കുടുംബത്തിലെ കുഞ്ഞിയമ്മയുടേയും വാഴപ്പള്ളിൽ ഗോവിന്ദപ്പിള്ളയുടേയും പുത്രനായി 1063 ഇടവത്തിൽ മൂലംനക്ഷത്രത്തിൽ ജാതനായ ജി. നാരായണപിള്ള പ്രൈമറി വിദ്യാഭ്യാസം കോഴഞ്ചേരിയിലും, സെക്കണ്ടറി വിദ്യാഭ്യാസം കോഴഞ്ചേരി–മാരാമൺ ഇംഗ്ലീഷ് സ്കൂളുകളിലും ഹൈസ്കൂൾ വിദ്യാഭ്യാസം കോട്ടയം എം. ഡി. സിമ്മനാരിയിലും ആണു് നടത്തിയതു്. കോട്ടയം സി. എം. എസ്സ്. കോളേജിലും തൃശ്ശിനാപ്പള്ളി കോളേജിലും പഠിച്ചായിരുന്നു ബി. എ. പാസ്സായതു്. തുടന്നു് പോലീസു ഡിപ്പാർട്ട്മെന്റിൽ ഒരു ക്ലാക്കായി ജോലിനോക്കി. പിന്നീടു് ബി. എൽ. പാസ്സായശേഷം ഹൈക്കോർട്ടിൽ ഒരു ക്ലാർക്കായിത്തീന്നു. തുടന്നു് കോട്ടയം ഡി. എസ്. പി. ആഫീസിൽ ഹെഡ്ക്ലാക്കായി നിയമിക്കപ്പെട്ടു. അവിടെ ജോലിനോക്കി വരവേ ഉദ്യോഗം രാജിവച്ചു് കോട്ടയത്തു് അഭിഭാഷകനായി പ്രാക്ടീസാരംഭിച്ചു. കോട്ടയത്തുതന്നെ സ്ഥിരതാമസമാക്കിയ അദ്ദേഹം സ്വപിതാവിൻെറ അനന്തരവൾ കല്യാണിയമ്മയെ 1086-ൽ വിവാഹം കഴിച്ചു. മൂന്നു പുത്രന്മാരും മൂന്നു പുത്രിമാരുമാണു് ഈ ദമ്പതികളുടെ സന്താനങ്ങൾ. വടക്കേടത്തു് നാരായണൻനായർ, അഡ്വക്കേററ് കങ്ങഴ ഗോപാലൻനായർ, കുന്നൻപള്ളിൽ വാസുപിള്ള എന്നിവർ ജാമാതാക്കളും, തങ്കപ്പൻനായർ, രാമചന്ദ്രൻനായർ, രവീന്ദ്രൻനായർ എന്നിവർ പുത്രന്മാരുമാണു്. വക്കീൽ ജി. കേശവപിള്ള ഇദ്ദേഹത്തിൻെറ സഹോദരനാണു്. നായർ സവ്വീസ് സൊസൈററിയുടെ അഭ്യുന്നതിയിൽ അത്യന്തം ശ്രദ്ധാലുവായിരുന്ന ജി. നാരായണപിള്ള ചവറ, മാന്നാർ, കോന്നി എന്നിവിടങ്ങളിൽ നടന്ന നായർ സമ്മേളനങ്ങളിൽ അദ്ധ്യക്ഷപദം അലങ്കരിച്ചിട്ടുണ്ടു്. ഒരുകാലത്തു് കേരളീയനായർ മഹാസംഘടനയുടെ സെക്രട്ടറി എന്ന നിലയിലും ജി. നാരായണപിള്ള സമുദായസേവനം നിവ്വഹിച്ചിട്ടുണ്ടു്.

## ഡോ: എൻ. കുഞ്ഞൻപിള്ള

1881-ൽ തിരുവനന്തപുരത്തു ജനിച്ച ഡോ: എൻ. കുഞ്ഞൻപിള്ള തിരുവനന്തപുരം മഹാരാജാസ് ഹൈസ്കൂളിലും മഹാരാജാസ് കോളേജിലും ആണ് പ്രാരംഭ വിദ്യാഭ്യാസം നടത്തിയതു്. തുടന്നു് മദ്രാസ് പ്രസിഡൻസി കോളേജിൽ പഠിച്ചു് റോസ് ഗോൾഡ് മെഡലും അർനി ഗോൾഡ് മെഡലും നേടി കെമിസ്ട്രിയിൽ ബി. എ. ഓണേഴ്സിൽ ഒന്നാം ക്ലാസ്സിൽ ഒന്നാമനായി 1903-ൽ ജയിച്ചു. തിരുവിതാംകൂർ ഗവമ്മേൻറിൽനിന്നു ലഭിച്ച സ്കോളർഷിപ്പുകൊണ്ടു് 1903 മുതൽ 1906 വരെ എഡിൻബറോ സവ്വകലാശാലയിൽ കൃഷിശാസ്ത്രത്തിൽ ഉപരിപഠനം നടത്തി. എഡിൻബറോയിൽനിന്നു് ബി. എസ്സ്സി., എം. എ. എന്നീ ബിരുദങ്ങളും, ലീപ്സിഗ് സവ്വകലാശാലയിൽനിന്നു് പിഎച്ച്. ഡിയും പ്രശസ്തമായ നിലയിൽ സമ്പാദിച്ചു. 1908 മദ്ധ്യത്തിൽ തിരുവിതാംകൂറിൽ തിരിച്ചെത്തിയപ്പോൾ സംസ്ഥാനകൃഷിഡയറക്ടറായി നിയമിക്കപ്പെട്ടു. 1920 മുതൽ എക്കണോമിക്ക് ഡെവലപ്മെന്റ് ബോർഡിലെ അംഗമായിരുന്നു. ഒരു കൊല്ലം പ്രസിഡന്റായിരുന്നിട്ടുമുണ്ടു്. 1923-ൽ ലക്നൗവിൽ നടന്ന ഇന്ത്യൻ സയൻസ് കോൺഗ്രസ്സിൽ കാഷികവിഭാഗത്തിന്റെ അദ്ധ്യക്ഷനായിരുന്നു. 1924-ൽ വെംബ്ളിയിൽ നടന്ന ബ്രിട്ടീഷ് എമ്പയർ എക്സിബിഷനിൽ അദ്ദേഹം തിരുവിതാംകൂറിനെ പ്രതിനിധീകരിച്ചു. 1920 മുതൽ 1939-ൽ പെൻഷൻ പററുന്നതുവരെ തിരുവിതാംകൂർ നിയമസഭയിൽ ഉദ്യോഗസ്ഥാംഗമായിരുന്നു. 1928-ൽ റാവുസാഹിബ്, 1938-ൽ റാവുബഹദൂർ, രാജ്യസേവാനിരതഃ എന്നീ ബഹുമതികൾ ഡോ: കുഞ്ഞൻപിള്ളയ്ക്കു നല്കപ്പെട്ടു. 1931-ൽ സെൻസസ് കമ്മീഷണരായിത്തീന്ന അദ്ദേഹം പിന്നീട്ട് റവന്യൂകമ്മീഷണർ, ചീഫ്സെക്രട്ടറി എന്നീ ഉദ്യോഗങ്ങളും വഹിച്ചു. തുടന്നു് ഏതാനും ആഴ്ചക്കാലം ആക്ടിങ്ദിവാനുമായിരുന്നു. 1939-ൽ ഉദ്യോഗത്തിൽനിന്നും വിരമിച്ചശേഷം നായർസർവീസ് സൊസൈററിയുടെ



പ്രസിഡൻറായിത്തീന്നു. അക്കൊല്ലം മേയ് മാസം 21-ാംതീയതി അദ്ദേഹം മദ്രാസിൽ വച്ചു് അന്തരിച്ചു.

## കെ. പി. ഗോപാലമേനോൻ

ആദ്യം മധുരയിൽ അഭിഭാഷകനും പിന്നീട്ട് തിരുവിതാംകൂർ ഹൈക്കോടതിയിൽ ജഡ്ജിയുമായിരുന്ന ബാരിസ്റ്റർ കെ.പി.ഗോപാലമേനോൻ കോട്ടയംസ്വദേശിയും കെ. പി. എസ്. മേനോന്റെ ജ്യേഷ്ഠസഹോദരനുമാണു്. തിരുനക്കര (കോട്ടയം) ഗോപീവിലാസത്തിൽ വക്കീൽ കുമാരമേനോന്റെ രണ്ടാമത്തെപുത്രനായിജനിച്ചഗോപാലമേനോൻകോട്ടയത്തും തിരുവനന്തപുരത്തുമായി സ്കൂൾ വിദ്യാഭ്യാസവും, കോളേജ് വിദ്യാഭ്യാസവും പൂത്തിയാക്കിയശേഷം ഇംഗ്ലണ്ടിൽ പോയി ബാരിസ്റ്റർ പരീക്ഷ പാസ്സായി തിരിച്ചെത്തി മധുരയിൽ പ്രാക്ടീസ് ആരംഭിച്ചു. ഇളയ സഹോദരൻ കെ. പി. ചന്ദ്രശേഖരമേനോനും അക്കാലത്തു മധുരയിൽ അഭിഭാഷകനായിരുന്നു. അഭിഭാഷകവൃത്തിയിൽ പ്രശസ്തിയാജ്ജിച്ച ഗോപാലമേനോൻ, ഹബീബുള്ള ദിവാനായിരിക്കുന്ന അവസരത്തിൽ തിരുവിതാംകൂർ ഹൈക്കോടതിജഡ്ജിയായി നിയമിക്കപ്പെട്ടു. ഗവണ്മെൻറുദ്യോഗത്തിൽ പ്രവേശിക്കുന്നതിനുമുൻപു കുറച്ചുകാലം അദ്ദേഹം മദ്രാസ് ലജിസ്ലേറ്റീവ് കൗൺസിൽ മെമ്പറുമായിരുന്നിട്ടുണ്ട്. 1120-ൽ അദ്ദേഹം സവ്വീസിൽനിന്നു പെൻഷൻപററി പിരിഞ്ഞു. പിന്നീട്ടും കുറച്ചുകാലം ഗോപാലമേനോൻ മധുരയിൽ പ്രാക്ടീസുചെയ്തു. പിന്നീട്ട തിരുവനന്തപുരത്തേക്കു താമസം മാററി. ഈ സന്ദർഭത്തിലാണ് മേനോൻ നായർ സവ്വീസ്സൊസൈറ്റി പ്രസിഡണ്ടായിരുന്നതു്. 1950-ൽ തിരുവനന്തപുരത്തുനിന്നാരംഭിച്ച 'പൗരകാഹളം' ദിനപത്രത്തിന്റെ മുഖ്യപത്രാധിപരായും അദ്ദേഹം ജോലിനോക്കി. പത്രപ്രവത്തനത്തിൽനിന്നു വിരമിച്ച ഘട്ടത്തിലാണ് മേനോന്റെ പത്നി (ചെങ്ങന്നൂർ കിഴിയത്തു ശങ്കരപ്പിള്ളപേഷ്കാരുടെ പുത്രി കൊച്ചുകുട്ടിയമ്മ) ദിവംഗതയായതു്. പിന്നീടദ്ദേഹം ഡൽഹിയിലുള്ള സ്വപുത്രി(മിസ്സിസ് കെ. ആർ. കെ. മേനോൻ)



യോടൊപ്പം താമസമാക്കി. അവിടെവെച്ച് അദ്ദേഹം അന്തരിച്ചു. ഇന്ത്യൻ റെയർ എർത്ത്സിലെ ജി. രാജഗോപാലമേനോൻ, കെ. പി. ഗോപാലമേനോന്റെ പുത്രനാണ്.

## ഡോ: കെ. പി. പണിക്കർ

കുട്ടനാട്ടിൽ കാവാലത്തെ സുപ്രസിദ്ധമായ ചാലയിൽ കുടുംബത്തിൽ, രാമകൃഷ്ണപ്പണിക്കരാശാന്റെ അനന്തരവനായി കെ. പി. പണിക്കർ 1060 മകരമാസം 24-ാംതീയതി ജനിച്ചു. ആലപ്പുഴ, കോട്ടയം, തിരുവനന്തപുരം, മദ്രാസ് എന്നിവിടങ്ങളിൽ വിദ്യാഭ്യാസം നടത്തിയശേഷം ഇംഗ്ലണ്ടിലേക്കു പോകയും



എഡിൻബറോ സർവകലാശാലയിൽനിന്ന് എം. ബി. സി. എച്ച്. ബി.; ഡി. ടി. എം. & എച്ച്. എന്നീ വൈദ്യബിരുദങ്ങൾ നേടുകയും ചെയ്തു. ഇന്ത്യയിൽ തിരിച്ചെത്തിയശേഷം ഒന്നാംലോകമഹായുദ്ധകാലത്തു് ഇന്ത്യൻ മെഡിക്കൽസർവീസിൽ ചേർന്ന് സേവനമനുഷ്ഠിച്ചു. യുദ്ധത്തിനുശേഷം ആലപ്പുഴയിൽ താമസമാക്കി സ്വന്തമായി പ്രാക്ടീസ് ആരംഭിക്കയും ഒരു വിദഗ്ദ്ധഡോക്ടർ എന്ന പ്രശസ്തിയാർജ്ജിക്കയും ചെയ്തു. ആലപ്പുഴ മുനിസിപ്പൽ ചെയർമാൻ, തിരുവിതാംകൂർ ലെജിസ്ലേററിവ് അസംബ്ളി മെമ്പർ, ലെജിസ്ലേററിവ് കൗൺസിൽ മെമ്പർ, എൻ. എസ്സ്. എസ്സ്. പ്രസിഡൻറ് എന്നീ നിലകളിൽ സേവനമനുഷ്ഠിച്ചിട്ടുണ്ട്. ഡോ: പണിക്കർ, കുട്ടനാട്ട് കർഷകസംഘം പ്രസിഡന്റ്, കേന്ദ്രഭൂപണയബാങ്ക് ഡയറക്ടർ, ടെറിട്ടോറിയൽ ആർമിയുടെ സംസ്ഥാന ഉപദേശകസമിതി മെമ്പർ, ആലപ്പുഴ ജില്ലാ ദുരപവൽക്കരണകമ്മററി പ്രസിഡൻറ്, കാവാലം എൻ. എസ്സ്. എസ്സ്. ഹൈസ്കൂളിന്റെ ലോക്കൽ മാനേജർ എന്നീ നിലകളിലും പ്രവർത്തിച്ചിട്ടുണ്ട്. ഒരു മികച്ച കർഷകനും കർഷകബന്ധുവുമായിരുന്ന ഇദ്ദേഹം 1963 ഏപ്രിൽ 19-ാംതീയതി അന്തരിച്ചു. കുട്ടനാട്ടുപ്രദേശത്തിന് ഇന്നുണ്ടായിട്ടുള്ള പുരോഗതിക്കു വളരെയധികം കാരണക്കാരൻ ഡോ: പണിക്കരാണ്. ഉദാരമതിയായ അദ്ദേഹം അനേകംപേരെ സാമ്പത്തികമായും മററുവിധത്തിലും സഹായിച്ചിട്ടുണ്ട്. ഇദ്ദേഹത്തിന്റെ ഇളയ സഹോദരനാണ് സർദാർ കെ. എം. പണിക്കർ.

## കെ. ജി. പരമേശ്വരൻപിള്ള

കൊല്ലംതാലൂക്കിലെ പ്രശസ്തവും പുരാതനവുമായ വടകോട്ടുതറവാട്ടിലെ ഗോവിന്ദപ്പിള്ളയുടെയും ഉണിച്ചക്കം വീട്ടിൽഈശ്വരിയമ്മയുടെയും നാലാമത്തെ പുത്രനായി 1059 വൃശ്ചികം15-ാംനു-യാണ് കെ. ജി. പരമേശ്വരൻപിള്ള ജനിച്ചതു്. കെ. ജി. വേലുപ്പിള്ള, കെ. ജി. നാണുപിള്ള, കെ. ജി. കേശവപിള്ള എന്നിവർ അദ്ദേ



ഹത്തിന്റെ ജ്യേഷ്ഠസഹോദരന്മാരും കെ. ജി. ശിവരാമൻനായർ, കെ. ജി. ശങ്കർ എന്നിവർ കനിഷ്ഠസഹോദരന്മാരുമായിരുന്നു. ഏകസഹോദരി കുഞ്ഞിക്കുട്ടിഅമ്മ ഇന്നും ജീവിച്ചിരുപ്പുണ്ട്.

കൊല്ലത്തുതന്നെ സാമാന്യവിദ്യാഭ്യാസം നടത്തിയശേഷം കെ. ജി. പരമേശ്വരൻപിള്ള ഒന്നുരണ്ടു ചെറിയ ജോലികളിൽ ഏർപ്പെട്ടു. അതുകൊണ്ടു തൃപ്തനാകാതെ അദ്ദേഹം മുപ്പതാമത്തെ വയസ്സിൽ ഗവൺമെൻറുകൺട്രാക്ടരായി. കുടുംബഭരണത്തിനു താൻ ചുമതലപ്പെട്ടവനാണെന്നൊരു ബോദ്ധ്യം ചെറുപ്പത്തിലേ കെ. ജി.യ്ക്കുണ്ടായിരുന്നു. നാല്പത്തിരണ്ടാമത്തെ വയസ്സിൽ അദ്ദേഹം ശ്രീരാമവിലാസം പ്രസ്സ് വിലയ്ക്കുവാങ്ങി. നാല്പത്തിനാലാമത്തെ വയസ്സിലാണ് ഇളയ അനുജനായ കെ. ജി. ശങ്കറിനുവേണ്ടി 'മലയാളരാജ്യം' പത്രം തുടങ്ങിയതു്. ജീവിതക്ലേശങ്ങളും പ്രതിബന്ധങ്ങളും നേരിട്ടുകൊണ്ട് അദ്ദേഹം അചഞ്ചലമായ ഈശ്വരവിശ്വാസത്തോടെ മുന്നോട്ടു നീങ്ങി. ആരെയും സഹായിക്കാനുള്ള സന്മനസ്സും ജാതിമതചിന്തയ്ക്കതീതമായ സ്നേഹവായ്പും അദ്ദേഹത്തെ അതിവേഗം പൊതുസമ്മതനും ആരാധ്യനുമാക്കി.

കൊല്ലവർഷം 1103-ാമാണ്ട് കെ. ജി. പരമേശ്വരൻപിള്ള തിരുവിതാംകൂർ നിയമസഭയിലേക്കു തെരഞ്ഞെടുക്കപ്പെട്ടു. 1107-ൽ അദ്ദേഹം കൊല്ലം നഗരസഭാദ്ധ്യക്ഷനായി. 1123 ചിങ്ങം പന്ത്രണ്ടാംതീയതി മരിക്കുന്നതുവരെ അദ്ദേഹംതന്നെയായിരുന്നു കൊല്ലം

നഗരസഭയുടെ അദ്ധ്യക്ഷൻ. നഗരപിതാവെന്ന പേര് കെ. ജി.ക്ക് അന്വത്ഥമായിരുന്നു. കൊല്ലംനഗരത്തിൽ മാത്രം ഒതുങ്ങിനിന്നില്ല അദ്ദേഹത്തിന്റെ പൊതുക്കാര്യജീവിതം. സാമൂഹ്യസാംസ്കാരികരംഗങ്ങൾ പലതും അദ്ദേഹത്തെ രക്ഷാധികാരിയായി തെരഞ്ഞെടുത്തു. കെ. ജി. പരമേശ്വരൻപിള്ളയുടെ പേരിൽ ഇന്നും പല സ്ഥാപനങ്ങൾ പ്രവർത്തിച്ചുവരുന്നുണ്ട്.

1116-ൽ തിരുവിതാംകൂർ മഹാരാജാവിൽ നിന്നും രാജ്യസേവാനിരതഃ എന്ന ബഹുമതി കിട്ടി. 1118–ൽ അദ്ദേഹം വടയാററുകോട്ട ഭജനമഠത്തിന്റെ സ്ഥാനത്ത് ഒരു ശ്രീകൃഷ്ണ ക്ഷേത്രം സ്ഥാപിച്ചു. 1118 ചിങ്ങത്തിൽ കെ. ജി. പരമേശ്വരൻപിള്ളയെ നായർസർവ്വീസ്സൊസൈററിയുടെ അദ്ധ്യക്ഷനായി തെരഞ്ഞെടുത്തു. 1119–ൽ അദ്ദേഹം വീണ്ടും നിയമസഭാസാമാജികനായി.

കൊല്ലംനഗരത്തിൽ പല പരിഷ്കാരങ്ങളും കെ. ജി. നടപ്പാക്കി. അദ്ദേഹത്തിന്റെ സേവനത്തെ ആദരിച്ചുകൊണ്ട് പൊതുജനങ്ങൾ ഒരു സ്മാരകസ്തംഭം അവിടെ ഉയർത്തിയിട്ടുണ്ട്; കൊല്ലം ആശുപത്രിയിൽ ഒരു എക്സ്റേ പ്ലാൻറും സ്ഥാപിച്ചിട്ടുണ്ട്.

## മന്നത്തു പത്മനാഭൻ

1945 ആഗസ്റ്റ് 17–ാംതീയതിയാണ് മന്നം നായർ സർവ്വീസ് സൊസൈററിയുടെ പ്രസിഡന്റായിത്തീർന്നത്. സ്വാതന്ത്ര്യസമരത്തിൽ പങ്കെടുക്കാൻവേണ്ടി 1947–ൽ അദ്ദേഹം പ്രസിഡന്റസ്ഥാനം രാജിവെച്ചു. (മന്നത്തിന്റെ ജീവചരിത്രം 201–ാംപേജുമുതൽ വായിക്കുക.)

## എൻ. ഗോവിന്ദമേനോൻ

കോട്ടയത്തെ അഭിഭാഷകപ്രധാനിയായ എൻ. ഗോവിന്ദമേനോൻ പൂഞ്ഞാർ മുളക്കത്താഴെ വീട്ടിൽ കുഞ്ഞുലക്ഷ്മി അമ്മയുടെയും തട്ടുങ്കൽ വീട്ടിൽ കൃഷ്ണമേനോന്റെയും പുത്രനായി 1899 ആഗസ്റ്റ് 3–ാംതീയതി ജനിച്ചു. പൂഞ്ഞാർ, ഭരണങ്ങാനം, വൈക്കം എന്നിവിടങ്ങളിൽ സ്കൂൾ വിദ്യാഭ്യാസം നടത്തി, ഹൈസ്കൂൾക്ലാസ്സുകളിൽ സ്കോളർഷിപ്പു കിട്ടിയിരുന്നു. 1911–ൽ ജോർജ്ജ് പഞ്ചമന്റെ കിരീടധാരണവേളയിൽ സമർത്ഥനായ വിദ്യാർത്ഥിക്കുള്ള 'കൊറണേഷൻ മെഡലും' കിട്ടി. കോട്ടയത്തും തിരുവനന്തപുരത്തുമായി കോളേജുവിദ്യാഭ്യാസം നടത്തി. 1922–ൽ ബി. എ. യും, 1924–ൽ ബി.എൽ–ം ജയിച്ചു. 1924–ൽ കോട്ടയത്തു പ്രാക്ടീസ് ആരംഭിച്ചു. 1925 മുതൽ നായർസർവീസ് സൊസൈറ്റിയുമായി ബന്ധപ്പെട്ട് പ്രവർത്തിച്ചുവരുന്നു. മുട്ടമ്പലം കരയോഗം, കോട്ടയം എൻ. എസ്സ്. എസ്സ്. യൂണിയൻ ഇവയുടെ പ്രസിഡൻറായിരുന്നു. ഇപ്പോഴും യൂണിയൻ പ്രസിഡൻറാണ്. 1934–ൽ ജൂനിയർ ഗവമ്മെൻറു പ്ലീഡറായി. 1959–ൽ 60 വയസ്സു തികയുന്നതുവരെ ഡിസ്ട്രിക്ട് ഗവമ്മെൻറു പ്ലീഡറായിരുന്നു. കോട്ടയം മുനിസിപ്പൽ കൗൺസിലിലും അംഗമായിരുന്നിട്ടുണ്ട്. മുനിസിപ്പൽ ചെയർമാൻ സ്ഥാനത്തിന്റെ കുത്തകസ്വഭാവം തകക്കാൻ നികുതിദായകസംഘത്തിന്റെ നേതൃത്വം വഹിച്ചു സമരം നടത്തിയിട്ടുണ്ട്. മന്നത്തു പത്മനാഭനെത്തുടന്ന് 1122 മുതൽ 1127 വരെ എൻ. എസ്സ്. എസ്സ്. പ്രസിഡൻറായിരുന്നു. ആ നിണ്ണായകഘട്ടത്തിൽ അതിസമത്ഥമായ വിധം അദ്ദേഹം സംഘടനയെ നയിച്ചു. ധമ്മോദ്ധാരണ പൗണ്ണമിസംഘം, കോട്ടയം ബാർ അസോസിയേഷൻ, കോട്ടയം സഹകരണബാങ്ക്, കോട്ടയം സഹകരണയൂണിയൻ, കോട്ടയം താലൂക്ക് പ്രൈവറ്റ് പ്രൈമറി അദ്ധ്യാപകസംഘടന എന്നിവയുടെ പ്രസിഡന്റായിരുന്നിട്ടുണ്ട്. വലിയൊരു പരോപകാരിയായ ഗോവിന്ദമേനോൻ അയ്യപ്പസേവാസംഘത്തിന്റെ കോട്ടയം താലൂക്കു യൂണിയൻ പ്രസിഡൻറും, എൻ. എസ്സ്. എസ്സ്. ഡയറക്ടർ ബോർഡ് മെമ്പറും, ആർ. എസ്. എസ്സിന്റെ കേരളസംസ്ഥാന സഞ്ചാലകനും ആണ്. ആദ്യത്തെ കേരള ബാർ കൗൺസിൽ മെമ്പർ, തോട്ടങ്ങളിലെ കങ്കാണിസമ്പ്രദായത്തെക്കുറിച്ചന്വേഷിച്ച ബാലഗംഗാധരമേനോൻ കമ്മററിയിലെ അംഗം, തിരുനക്കര ദേവസ്വം ഉപദേശകസമിതി മെമ്പർ ഈ നിലകളിലും സേവനമനുഷ്ഠിച്ചിട്ടുണ്ട്. തിരുവിതാംകൂർ ഹൈക്കോടതി ജഡ്ജിയായിരുന്ന സി. രാമൻ തമ്പിയുടെ ദ്വിതീയപുത്രിയെയാണ് ഗോവിന്ദമേനോൻ വിവാഹം ചെയ്തിരിക്കുന്നത്. നാലു പെൺമക്കളും ഏഴ് ആൺമക്കളുമുണ്ട്. അഡ്വക്കേററ് എൻ. രാഘവക്കുറുപ്പ്, അഡ്വക്കേററ് ടി. കെ. ബാലകൃഷ്ണപ്പണിക്കർ എന്നിവർ ജാമാതാക്കളാണ്.



## വി. കെ. വേലപ്പൻ

കൊ. വ. 1074 ചിങ്ങമാസം തിരുവാതിര നക്ഷത്രത്തിൽ വൈക്കം താലൂക്കിൽ വടക്കേ



മുറി വില്ലേജിൽ ഉദയനാപുരം കരയിൽ മലയാററൂർ വീട്ടിൽ കൃഷ്ണപ്പണിക്കരുടെയും കടമ്മാട്ടുവീട്ടിൽ പാപ്പിയമ്മയുടെയും പുത്രനായി ജനിച്ച വേലപ്പൻ, വൈക്കം ഗവണ്മെൻറ് ഹൈസ്കൂളിൽനിന്നും സ്കൂൾ ഫൈനൽ പരീക്ഷ പാസ്സായശേഷം എറണാകുളം മഹാരാജാസ്കോളേജിൽ ചേർന്നു് എഫ്. എ ക്കു പഠിച്ചു. എന്നാൽ പരീക്ഷ പാസ്സാകുന്നതിനുമുമ്പ് അദ്ദേഹത്തിനു് ബോംബയിൽ കസ്റ്റംസ് വകുപ്പിൽ ഒരു ഉദ്യോഗം കിട്ടിയതിനാൽ വിദ്യാഭ്യാസം അവസാനിപ്പിച്ചു. നാലഞ്ചു മാസം കഴിഞ്ഞു് കുടുംബഭരണം ഏറെറടുക്കേണ്ടിവന്നതിനാൽ ഉദ്യോഗം രാജിവെച്ച് അദ്ദേഹം വീണ്ടും നാട്ടിലേക്കു മടങ്ങി. കുടുംബഭരണത്തോടൊപ്പം പൊതുരംഗത്തും ചില പ്രവത്തനങ്ങൾ നടത്തിത്തുടങ്ങി. 1928-ൽ അദ്ദേഹം വൈക്കം മുനിസിപ്പൽ കൗൺസിലിലേക്കു തിരഞ്ഞെടുക്കപ്പെട്ടതോടുകൂടി പൊതുരംഗത്തുള്ള ഊജ്ജിതമായ പ്രവത്തനം ആരംഭിച്ചു.

1939 മുതൽ 1956 വരെ അദ്ദേഹം വൈക്കം താലൂക്ക് എൻ. എസ്സ്. എസ്സ്. യൂണിയൻെറ പ്രസിഡൻറായിരുന്നിട്ടുണ്ട്. 1960-ൽ കേരളത്തിലെ ആരോഗ്യവകുപ്പുമന്ത്രിയായി നിയമിക്കപ്പെടുന്നതുവരെ നായർസർവ്വീസ് സൊസൈററിയുടെ ഡയറക്ടർബോർഡിൽ അംഗമായിരുന്നിട്ടുണ്ട്. ഏഴു വർഷക്കാലം എൻ. എസ്സ്. എസ്സിൻെറ പ്രസിഡൻറായിരുന്നിട്ടുമുണ്ട് (1954—'60).

വൈക്കം താലൂക്കു സഹകരണയൂണിയൻ പ്രസിഡൻറ്, താലൂക്ക് സഹകരണബാങ്ക് സെക്രട്ടറി, പ്രസിഡൻറ് എന്നീ നിലകളിലും അദ്ദേഹം ദീർഘകാലം സേവനം അനുഷ്ഠിച്ചിട്ടുണ്ട്.

വൈക്കം മുനിസിപ്പൽകൗൺസിലിൽ അംഗമായിരുന്ന കാലത്തിൽ 18 വർഷവും അദ്ദേഹം ചെയർമാനായിരുന്നു. അദ്ദേഹത്തിൻെറ ഭരണകാലത്തു് വൈക്കംപട്ടണത്തിനു് പല നന്മകളും ഉണ്ടായിട്ടുണ്ട്. പാർക്ക്, മുനിസിപ്പൽ മന്ദിരം, ശുദ്ധജലവിതരണം മുതലായവയെല്ലാം വൈക്കം പട്ടണത്തിലുണ്ടായതു് അദ്ദേഹത്തിൻെറ ഭരണത്തിൻകീഴിലാണ്.

വി. കെ. വേലപ്പൻ ശ്രീമൂലം പ്രജാസഭയിലേക്കു രണ്ടുതവണയും, തിരുവിതാംകൂർ നിയമസഭയിലേക്ക് രണ്ടുതവണയും തിരഞ്ഞെടുക്കപ്പെട്ടിട്ടുണ്ട്. 1959-ൽ കേരളത്തിൽ കമ്മ്യൂണിസ്റ്റ്ഭരണത്തിനെതിരായി നടന്ന വിമോചനസമരത്തിൽ വൈക്കം താലൂക്കിലെ വിമോചനസമരസമിതിയുടെ പ്രസിഡൻറും അദ്ദേഹമായിരുന്നു. വിമോചനസമരത്തിനുശേഷം 1960 ഫെബ്രുവരിയിൽ നടന്ന തെരഞ്ഞെടുപ്പിൽ വാഴൂർനിയോജകമണ്ഡലത്തിൽനിന്നും കോൺഗ്രസ്സ്സ്ഥാനാർത്ഥിയായി അദ്ദേഹം കേരളാ അസംബ്ളിയിലേക്കു വൻപിച്ച ഭൂരിപക്ഷത്തോടെ തെരഞ്ഞെടുക്കപ്പെട്ടു. അതിനുശേഷം ഫെബ്രുവരി 23-ാംതീയതി രൂപീകൃതമായ കേരളത്തിലെ കോൺഗ്രസ്സ്-പി. എസ്. പി. സംയുക്തമന്ത്രിസഭയിൽ അദ്ദേഹം ആരോഗ്യവകുപ്പുമന്ത്രിയായി നിയമിതനായി. മന്ത്രിയായി സേവനമനുഷ്ഠിച്ചകാലത്തു് തന്റെ വകുപ്പിൻെറ പ്രവത്തനം അത്യന്തം കാര്യക്ഷമമാക്കുന്നതിൽ അദ്ദേഹം ദത്തശ്രദ്ധനായിരുന്നു. കോട്ടയം, ആലപ്പുഴ എന്നീ രണ്ടു സ്ഥലങ്ങളിലെയും മെഡിക്കൽകോളേജുകൾ അദ്ദേഹത്തിന്റെ കാലത്തു് ആരംഭിച്ചവയാണ്. 1962 ആഗസ്റ്റ് 26-ാംനു തിരുവനന്തപുരത്തുനിന്നും അമ്പലപ്പുഴയ്ക്കുള്ള യാത്രാമദ്ധ്യേ നീണ്ടകര എന്ന സ്ഥലത്തുവച്ചു് അദ്ദേഹം ഹൃദയസ്തംഭനംമൂലം ദിവംഗതനായി.

ആദ്യം ഉദയനാപുരത്തുള്ള നരമംഗലത്തു വീട്ടിൽ ലക്ഷ്മിക്കുട്ടിഅമ്മയേയും അവരുടെ മരണശേഷം വരകപ്പള്ളിൽ കേശവപിള്ളയുടെ ഭാഗിനേയി രുഗ്മിണിഅമ്മയേയുമാണ് വേലപ്പൻ വിവാഹം ചെയ്തിരുന്നതു്. ആദ്യവിവാഹത്തിൽ ആറു സന്താനങ്ങളുണ്ട്. തിരുവനന്തപുരം ജനറലാസ്പത്രിയിലെ ഡോക്ടർ രാജശേഖരൻനായർ, കായംകുളം ജൂനിയർ ടെക്ക്നിക്കൽ സ്കൂൾസൂപ്രണ്ടു് ഗോപാലകൃഷ്ണൻനായർ, രാധാകൃഷ്ണൻനായർ, രാജഗോപാലൻനായർ എന്നിവർ പുത്രന്മാരും, ബോംബെയിൽ റിസർവ്ബാങ്കിലെ ഉദ്യോഗസ്ഥനായ ഗോപിനാഥ്, ആററംശക്തിസ്ഥാപനത്തിലെ ഗോപാലകൃഷ്ണൻനായർ എന്നിവർ ജാമാതാക്കളുമാണ്. രണ്ടാം വിവാഹത്തിലുള്ള രണ്ടു പുത്രന്മാരും വിദ്യാർത്ഥികളാണ്.

## അമ്പലപ്പാട്ടു ദാമോദരനാശാൻ

ഇപ്പോഴത്തെ എൻ. എസ്സ്. എസ്സ്. പ്രസിഡൻറായ എ. എസ്. ദാമോദരനാശാൻ ചെന്നിത്തലയിലെ അഭിജാതമായ അമ്പലപ്പാട്ടു കുടുംബത്തിൽ 1896 ജൂൺമാസം 25-ാംതീയതി ചെന്നിത്തല മങ്ങാട്ടുമഠത്തിൽ ബ്രഹ്മശ്രീ വിഷ്ണു ഈശ്വരൻ നമ്പൂതിരിയുടെ പുത്രനായി ജനിച്ചു. ശ്രീദേവി ലക്ഷ്മിക്കുഞ്ഞമ്മയാണ് മാതാവ്. പ്രസിദ്ധ സമുദായപരിഷ്കർത്താവും സമുദായനേതാവുമായിരുന്ന രായിങ്ങൻ ശങ്കരനാശാൻെറ അനന്തരവനാണ് ദാമോദരനാശാൻ. മന്നാർ നായർസമാജം ഹൈസ്കൂൾ, തിരുവനന്തപുരം മഹാരാജാസ് കോളേജ്, മദ്രാസ് പ്രസിഡൻസി കോളേജ്, തിരുവനന്തപുരം ലാകോളേജ് എന്നിവിടങ്ങളിൽ വിദ്യാഭ്യാസം നടത്തി. നിയമബിരുദം സമ്പാദിച്ചശേഷം അദ്ദേഹം 1923 മുതൽ 1930 വരെ കൊല്ലം ജില്ലാക്കോടതിയിലും 1930 മുതൽ 1937 വരെ തിരുവനന്തപുരം ഹൈക്കോടതിയിലും പ്രാക്ടീസുചെയ്തു. 1928 മുതൽ 1937-ൽ ഗവൺമെൻറുസർവീസിൽ പ്രവേശിക്കുന്നതുവരെ നായർസർവീസ് സൊസൈററിയുടെ പ്രസിഡൻറായിരുന്നു. 1928 മുതൽ തിരുവിതാംകൂർ നിയമസഭയിലും ശ്രീമൂലം അസംബ്ളിയിലും 9 കൊല്ലക്കാലം മെമ്പറായിരുന്നു. എൻ. എസ്സ്. എസ്സിൽ എട്ടു പ്രാവശ്യം പ്രസിഡൻറായി ഐകകണ്ഠ്യേന തെരഞ്ഞെടുക്കപ്പെട്ടിട്ടുണ്ട്. 1937 മുതൽ 1951 വരെ ഗവൺമെൻറുസർവീസിൽ വിവിധ ഉദ്യോഗങ്ങൾ വഹിച്ചു. കൺസിലിയേഷൻ ആഫീസർ, ഗ്രെയിൻ പർച്ചേസിങ് ആൻഡ് സ്റ്റേററ് റേഷനിങ് ആഫീസർ, സെക്കൻഡ് ജഡ്ജ്, കോട്ടയം ഡിവിഷൻ പേഷ്കാർ, എക്സൈസ് കമ്മീഷണർ, റവന്യൂബോർഡ് ഒന്നാംമെംബർ എന്നീ ജോലികൾ നോക്കിയശേഷമാണ് റിട്ടയർ ചെയ്തത്. മൂന്നുവർഷക്കാലം സംസ്ഥാന ഫിനാൻഷ്യൽ കോർപ്പറേഷൻ ചെയർമാനായിരുന്നിട്ടുണ്ട്. 1958 മുതൽ 1962 വരെ തിരുവിതാംകൂർ ദേവസ്വം ബോർഡ് പ്രസിഡൻറായിരുന്നു. ഗവൺമെൻറ്സർവീസിൽനിന്നും പെൻഷൻ പററിയശേഷം 1958 മുതൽ മൂന്നുപ്രാവശ്യം തുടർച്ചയായി ഐകകണ്ഠ്യേന എൻ. എസ്സ്. എസ്സ്. പ്രസിഡൻറായി തെരഞ്ഞെടുക്കപ്പെട്ടു. ഇന്നും പ്രസിഡൻറായി തുടരുകയാണ്. അങ്ങനെ 17 കൊല്ലക്കാലത്തേക്ക് 11 പ്രാവശ്യം പ്രസിഡൻറായി തെരഞ്ഞെടുക്കപ്പെട്ട ഒരു വ്യക്തി ഇതുവരെ എൻ. എസ്സ്. എസ്സിൻെറ ചരിത്രത്തിൽ ഉണ്ടായിട്ടില്ല. ആദ്യതവണ പ്രസിഡൻറായിരിക്കുന്ന അവസരത്തിലാണ് 1110-ൽ നായർസർവീസ് സൊസൈററിയുടെ നിയമാവലി പരിഷ്കരിക്കപ്പെട്ടതു്. നായർസർവീസ് സൊസൈററിയുടെ ഇന്നുള്ള ചിട്ടയായ പ്രാതിനിദ്ധ്യഭരണക്രമം കരുപ്പിടിച്ചതു് ഇദ്ദേഹത്തിൻെറ നേതൃത്വത്തിലാണ്. എൻ. എസ്സ്. എസ്സ്. കോളേജുകളുടെ ഭരണത്തിനു രൂപവൽക്കരിച്ചിട്ടുള്ള കമ്മററിയുടെ പ്രസിഡൻറാണ് ദാമോദരനാശാൻ.



# ജനറൽ സെക്രട്ടറിമാർ

## മന്നത്തു പത്മനാഭൻ

നായർസർവീസ്സൊസൈറ്റിയുടെ സ്ഥാപകന്മാരിലൊരാളായ മന്നത്തു പത്മനാഭൻ ആദ്യത്തെ ജനറൽ സെക്രട്ടറിയുമായിരുന്നു. സൊസൈററിയുടെ ചരിത്രത്തിൽ ഏററവും കൂടുതൽകാലം തുടർച്ചയായി ജനറൽസെക്രട്ടറിസ്ഥാനം വഹിച്ചിട്ടുള്ളതും ഇദ്ദേഹമാണ്. [മന്നത്തിൻെറ ജീവചരിത്രം 201–ാംപേജു മുതൽ വായിക്കുക.]

## വി. ഗംഗാധരൻ

കൊല്ലം ഉണ്ണിച്ചക്കം വീട്ടിൽ കെ. ജി. വേലുപ്പിള്ളയുടെ പുത്രനായ വി. ഗംഗാധരൻ 1912-ൽ കൊട്ടാരക്കരത്താലൂക്കിൽ വെളിയം എന്ന സ്ഥലത്താണ ജനിച്ചതു്. കൊല്ലത്തു് തുയ്യം പ്രൈമറിസ്കൂളിലും ഗവമെൻറ്ഹൈസ്കൂളിലും തുടന്നു് തിരുവനന്തപുരം സയൻസ്കോളേളിലും വിദ്യാഭ്യാസം ചെയ്തു. ഇൻറർമീഡിയ



റ്കോഴ്സ് പൂർത്തിയാക്കിയശേഷം കപയിലോൺ ബാങ്കിൽ അപ്രൻറീസായി ജോലിനോക്കി. പിന്നീട്ട് കെ. ജി. ശങ്കറിൻെറ കീഴിൽ മലയാളരാജ്യമാഫീസിൽ പത്രപ്രവത്തനത്തിൽ പരിശീലനം നേടി. തുടന്നു് പത്രാധിപസമിതിയംഗമായും മാനേജരായും ജോലിചെയ്തു. പുരോഗമനപരമായ പ്രസ്ഥാനങ്ങളിൽ ചെറുപ്പകാലം മുതൽതന്നെ താല്പയ്യം പ്രദശിപ്പിച്ചിരുന്ന ഗംഗാധരൻ തിരുവിതാംകൂർ നിയമസഭയിലേക്കു് കൊല്ലം–കൊട്ടാരക്കര നിയോജകമണ്ഡലത്തിൽനിന്നു തെരഞ്ഞെടുക്കപ്പെട്ടു. നിയമസഭയിൽ ഉത്തരവാദഭരണത്തിനുവേണ്ടി വാദിച്ചു. എൻ. എസ്സ്. എസ്സ്. ജനറൽസെക്രട്ടറിയായിത്തീന്ന ഗംഗാധരൻ, നായർസർവീസ്സൊസൈററിയെക്കൊണ്ടു് രാഷ്ട്രീയമുപേക്ഷിപ്പിക്കാനും നായന്മാർ സ്റ്റേററുകോൺഗ്രസ്സിൽ ചേരാനും ശക്തിയായ പ്രേരണ ചെലുത്തിയിട്ടുണ്ടു്. ഗംഗാധരൻ സെക്രട്ടറിയായിരിക്കുമ്പോഴാണു് നായർസർവീസ്സൊസൈററി രാഷ്ട്രീയമുപേക്ഷിക്കുന്നതായുള്ള സുപ്രധാന തീരുമാനമെടുത്തതു്. ഇതിനെത്തുടന്നു് മന്നത്തു പത്മനാഭൻ എൻ. എസ്സ്. എസ്സിൻെറ പ്രസിഡൻറുസ്ഥാനവും, വി. ഗംഗാധരൻ സെക്രട്ടറിസ്ഥാനവും രാജിവച്ചു സ്വാതന്ത്ര്യസമരത്തിൽ പങ്കെടുത്തു ജയിൽവാസം വരിച്ചു.

സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം തിരുവിതാംകൂർ നിയമസഭയിലേക്കു നെടുമ്പന നിയോജകമണ്ഡലത്തിൽനിന്നു് എതിരില്ലാതെ തെരഞ്ഞെടുക്കപ്പെട്ടു. പട്ടം താണുപിള്ളയോടൊപ്പം കോൺഗ്രസ്സ് വിട്ടുപോയ ഗംഗാധരൻ, പിന്നീടു് ചടയമംഗലം നിയോജകമണ്ഡലത്തിൽനിന്നു് പി. എസ്. പി. ടിക്കററിൽ നിയമസഭയിലേക്കു മത്സരിച്ചു ജയിച്ചു. തുടന്നു് നിയമസഭാസ്പീക്കറായിത്തീന്നതോടെ കക്ഷിബന്ധങ്ങൾ ഉപേക്ഷിച്ചു. സ്പീക്കറായിരിക്കെ സമാധാനസമ്മേളനത്തിൽ പങ്കെടുക്കയും റഷ്യ, ചെക്കോസ്ലോവാക്യ, ഫിൻലണ്ട് എന്നീ രാജ്യങ്ങൾ സന്ദർശിക്കയും ചെയ്തു. ഇന്നു കക്ഷിബന്ധങ്ങളില്ലാത്ത ഒരു ഇടതുപക്ഷചിന്താഗതിക്കാരനാണു് ഗംഗാധരൻ. 'ഇന്ത്യൻ പാർലിമെൻറ്' എന്ന ഒരു ഗ്രന്ഥം ഗംഗാധരൻ രചിച്ചിട്ടുണ്ടു്. എം. പി. മന്മഥനും ഗംഗാധരനുംകൂടി 'ഗ്രാമസ്വരാജ്' എന്ന മറെറാരു ഗ്രന്ഥവും പ്രസിദ്ധീകരിച്ചിട്ടുണ്ടു്. നല്ലൊരു സ്പോർട്ട്സ്മാൻകൂടിയാണു് ഗംഗാധരൻ. കൊട്ടാരക്കര താലൂക്കിൽ ഇളമാട്ട് മാടപ്പള്ളിവീട്ടിൽ തങ്കമ്മയാണു് വി. ഗംഗാധരൻെറ പത്നി.

## കൊണ്ടൂർ കൃഷ്ണപിള്ള

വി. ഗംഗാധരനെ തുടന്നു് നായർസർവീസ്സൊസൈററിയുടെ ജനറൽ സെക്രട്ടറിയായിത്തീന്ന കൊണ്ടൂർ കൃഷ്ണപിള്ള സൊസൈററിയുടെ സ്ഥാപകന്മാരിലൊരാളുമാണ്. ഗ്രന്ഥകാരൻ, അഭിഭാഷകൻ, പ്രാസംഗികൻ എന്നീ നിലകളിൽ പ്രഖ്യാതനായിരുന്ന കൊണ്ടൂർ, 1106 മുതൽ ചങ്ങനാശ്ശേരി മുൻസിഫ് കോടതിയിൽ പ്രാക്ടീസുചെയ്തിരുന്നൊരു അഭിഭാഷകനുമായിരുന്നു. [1950-ൽ നിര്യാതനായ കൊണ്ടൂരിൻെറ ജീവചരിത്രത്തിനു് 451–ാംപേജ് നോക്കുക.]

## എം. പി. മന്മഥൻ

മൂവാററുപുഴ മംഗലത്തു വീട്ടിൽ ശാരദാമ്മയുടെയും ആലപ്പുഴ കല്ലേലിവീട്ടിൽ നാരായണ പിള്ളയുടെയും പുത്രനാണ് എം. പി. മന്മഥൻ. ഹൈസ്കൂൾ വിദ്യാഭ്യാസം അച്ഛന്റെ ഉദ്യോഗസ്ഥലങ്ങളെ ആശ്രയിച്ചു പലയിടങ്ങളിലായി നടത്തി. ആലുവാ യു. സി. കോളജിൽനിന്നു ബി. എ. പരീക്ഷ പാസ്സായി.



1112-ൽ നായർ സർവ്വീസ് സൊസൈററി മൂവാററുപുഴയിൽ ആരംഭിച്ച എൻ. എസ്സ്. എസ്സ്. സ്കൂളിലെ ആദ്യത്തെ ഒരു വർഷം പ്രഥമാദ്ധ്യാപകൻ മന്മഥനായിരുന്നു. തുടന്ന് 1117 അവസാനംവരെ ആ സ്കൂളിൽ ജോലി നോക്കി. അദ്ധ്യാപകനായിരിക്കുമ്പോൾ എം. എ. പാസ്സായി. 1118 ചിങ്ങത്തിൽ സർവ്വീസ് സൊസൈററി ഹെഡ്ആഫീസിൽ മാനേജരായി നിയമിക്കപ്പെട്ടു. മാനേജർ, രജിസ്ത്രാർ എന്നീ നിലകളിൽ പ്രവത്തിച്ച മന്മഥനെ 1123-ൽ സർവ്വീസ്സൊസൈററിയുടെ ജനറൽസെക്രട്ടറിയായി തെരഞ്ഞെടുത്തു. സർവ്വീസ്സൊസൈററി ആരംഭിച്ച ഉല്പന്നപ്പിരിവുപ്രസ്ഥാനം മന്മഥനാണ് ആവിഷ്കരിച്ചതും നടപ്പാക്കിയതും. 1123 മുതൽ ആരംഭിച്ച 'ഗ്രാമസ്വരാജി'ന്റെ മുഖ്യപത്രാധിപർ മന്മഥനായിരുന്നു. 1128 അവസാനം വരെ അദ്ദേഹം ജനറൽ സെക്രട്ടറിയായിരുന്നു. തുടന്ന് ഒരുവർഷം പന്തളം കോളജിലും, പിന്നീട് രണ്ടുവർഷം എം. ജി. കോളജിലും മലയാളം പ്രൊഫസറായി ജോലിനോക്കി, അടുത്ത രണ്ടുവർഷക്കാലം അദ്ദേഹം അവധി എടുത്തു ഭൂദാനപ്രസ്ഥാനത്തിൽ സജീവമായി പ്രവത്തിച്ചു. 1958 ജൂണിൽ തിരുവനന്തപുരം മഹാത്മാഗാന്ധികോളജിൽ പ്രിൻസിപ്പലായി നിയമിക്കപ്പെട്ടു.

നായർ സർവ്വീസ് സൊസൈററിയുടെ രാഷ്ട്രീയനയംമാററത്തിൽ (രാഷ്ട്രീയം ഉപേക്ഷിക്കൽ) പ്രമുഖ നേതൃത്വം വഹിച്ച നാലുപേരിൽ ഒരാളാണ് മന്മഥൻ. മൂവാററുപുഴ പുതുശ്ശേരി പുത്തൻപുരയിൽ പി. കെ. തങ്കമ്മയാണ് മന്മഥന്റെ പത്നി. ഇവക്കു രണ്ടു പുത്രന്മാരും മൂന്നു പുത്രികളും ഉണ്ട്. മൂത്തപുത്രൻ മനോഹരൻ ആലുവാ എഫ്. എ. സി. ററിയിൽ ഒരുദ്യോഗസ്ഥനാണ്. കേരളത്തിലെ ഒരു ഒന്നാംകിട കഥാപ്രാസംഗികനും ഉജ്ജ്വലനായ പ്രസംഗകനും നല്ലൊരു ലേഖകനും കൂടിയാണ് മന്മഥൻ.

## മക്കപ്പുഴ വാസുദേവൻപിള്ള

അയിരൂർ പെരുമേട്ടു വീട്ടിൽ ദേവകിയമ്മയുടെയും, കോന്നി ഇളകൊള്ളൂർവീട്ടിൽ ഗോവിന്ദപ്പിള്ളയുടെയും പുത്രനായി 1086 വൃശ്ചികം 12-ാംനു ജനിച്ച പി. എസ്. വാസുദേവൻപിള്ള മക്കപ്പുഴ വാസുദേവൻപിള്ളയായതു് യാദൃച്ഛിക സംഭവമാണ്. അയിരൂർ, എഴുമററൂർ, തോട്ടപ്പുഴശ്ശേരി, മക്കപ്പുഴ തുടങ്ങിയ സ്ഥലങ്ങളിൽ ഭൂസ്വത്തുള്ള കുടുംബത്തിൽനിന്നു് ഇദ്ദേഹത്തിനു വീതംകിട്ടിയതു് മക്കപ്പുഴ എന്ന മലനാട്ടുഗ്രാമപ്രദേശത്താണ്. അവിടെ കൃഷി ചെയ്തു് അവിടെത്തന്നെ ജീവിക്കുകയാൽ മക്കപ്പുഴ വാസുദേവൻപിള്ളയായി. ചങ്ങനാശ്ശേരി സെന്റ്ബർക്ക്മെൻസ് കോളേജിലും തിരുവനന്തപുരം ലാകോളേജിലുമാണ് വിദ്യാഭ്യാസം നടത്തിയതു്. 1109-ൽ മക്കപ്പുഴ കരയോഗത്തിന്റെ സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ടതോടുകൂടി നായർ സർവ്വീസ് സൊസൈററിയുമായുള്ള അദ്ദേഹത്തിന്റെ ബന്ധം ആരംഭിച്ചു. പത്തനംതിട്ട താലൂക്കു യൂണിയൻ രൂപീകരിച്ചതുമുതൽ ആ താലൂക്കു യൂണിയൻ കമ്മററിമെമ്പറാണ്. 1947 മുതൽ എൻ. എസ്സ്. എസ്സ്. ഡയറക്ടർബോർഡുമെമ്പറുമാണ്. 1949 മുതൽ എൻ. എസ്സ്. എസ്സിന്റെ കൃഷിവകുപ്പുമേധാവിയായി പ്രവത്തിച്ചുപോന്നു. 1962 ആഗസ്റ്റ് 16-ാംനുവരെ ആ സ്ഥാനം വഹിച്ചിരുന്നു. 1952 ഫെബ്രുവരി 12-ാംനുയാണ് മക്കപ്പുഴ എൻ. എസ്സ്. എസ്സ്. ജനറൽ സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ടതു്. മുഴുവൻ സമയവും സർവീസ് സൊസൈററി പ്രവത്തകനായിരുന്ന മക്കപ്പുഴ, കളത്തിൽ വേലായുധൻനായർ മന്ത്രിസഭയിൽ ചേർന്നതുമുതൽ സർവ്വീസ്സൊസൈററിവക കോളേജുകളുടെയും വിദ്യാലയങ്ങളുടെയും മേധാവിത്വം വഹിക്കുന്ന എഡ്യൂ



ക്കേഷൻ കമ്മീഷണറായി നിയമിക്കപ്പെട്ടു. പി. ആർ. പരമേശ്വരപ്പണിക്കർ കോളേജു ഭരണം ഏററതുമുതൽ കോളജുവിഭാഗം ഒഴി ച്ചുള്ള വിദ്യാഭ്യാസസ്ഥാപനങ്ങളുടെ മേധാ വിയായി തുടന്നു. ഈ സ്ഥാനവും, ജനറൽ സെക്രട്ടറിസ്ഥാനവും, കൃഷിവകുപ്പനേതൃത്വ വും 1962 ആഗസ്റ്റ് 16-ാംതീയതി വരെ തുട ന്നു. ഇപ്പോഴും മക്കപ്പുഴ ഡയറക്ടർബോർഡു മെമ്പറാണ്. ചെറുപ്പംമുതൽ ഒരു ഖദർ ധാരിയായ മക്കപ്പുഴ ഇപ്പോൾ കെ. പി. സി. സി.യിലും, എ. ഐ. സി. സി.യിലും മെമ്പറാണ്. 1951–ലും, 1954–ലും തിരു-കൊച്ചി നിയമസഭയിലേക്ക തിരഞ്ഞെടുക്ക പ്പെട്ടു.

കാർഷികപരിശീലനം സംബന്ധിച്ച് അ മേരിക്കയിൽ നാലുമാസക്കാലം നടന്ന ഒരു കോഴ്സിൽ പങ്കെടുക്കുകയും 1960 ആഗസ്റ്റ് 15 മുതൽ ഡിസംബർ 12–ാംതീയതിവരെ നീണ്ടുനിന്ന ഒരു അന്താരാഷ്ട്ര പഠനപര്യടനം നടത്തുകയും ചെയ്തിട്ടുണ്ട് മക്കപ്പുഴ.

1962 ആഗസ്റ്റ് 2–ാംതീയതി തിരുവിതാം കൂർ ദേവസ്വംബോർഡുമെമ്പറായി തെര ഞ്ഞെടുക്കപ്പെട്ടു. ഇപ്പോഴും ദേവസ്വംബോർ ഡുമെമ്പറാണ്.

## എൻ. പരമേശ്വരൻപിള്ള

ചങ്ങനാശ്ശേരിയിൽ പുഴവാതിൽ ചേരിവട ക്കേതിൽ കുടുംബാംഗമായ എൻ. പരമേശ്വ രൻപിള്ള 1911–ൽ ജനിച്ചു. ചങ്ങനാശ്ശേ രിയിലും തിരുവനന്ത പുരത്തുമായി വിദ്യാ ഭ്യാസം നടത്തി ബി രുദം സമ്പാദിച്ചതി നുശേഷം, പെരുന്ന, പ്രാക്കുളം എന്നിവിട ങ്ങളിലെ എൻ. എസ്സ്. എസ്സ്. ഹൈ സ്കൂളുകളിൽ അ ദ്ധ്യാപകനായി ജോലിനോക്കി. പിന്നീട് ബി. എൽ. പരീക്ഷ പാസ്സായശേഷം ച ങ്ങനാശ്ശേരി മുൻസിഫ്കോടതിയിൽ പ്രാ ക്ടീസ് ആരംഭിച്ചു. 1118 മുതൽ 20 കൊല്ലം തുടർച്ചയായി ചങ്ങനാശ്ശേരി താലൂക്ക് എൻ. എസ്സ്. എസ്സ്. യൂണിയൻ പ്രസിഡൻററായിരു ന്നിട്ടുണ്ട്. പല സഹകരണസ്ഥാപനങ്ങളുമാ യി ബന്ധമുള്ള ഇദ്ദേഹം തിരു-കൊച്ചി സം സ്ഥാനസഹകരണ ഉപദേശകസമിതി മെം ബർ, കോട്ടയം ജില്ലാ സഹകരണ ഭൂപണയ ബാങ്ക് പ്രസിഡൻറ്, എൻ. എസ്സ്. എസ്സ്. സെൻട്രൽ സഹകരണസംഘം പ്രസിഡൻറ് എന്നീ നിലകളിൽ സേവനമനുഷ്ഠിച്ചിട്ടുണ്ട്. 1954 മുതൽ 1956 വരെ ചങ്ങനാശ്ശേരി നിയോജകമണ്ഡലത്തെ പ്രതിനിധീകരിച്ച് തിരു-കൊച്ചി നിയമസഭയിൽ അംഗമായിരു ന്നു. 1952 മുതൽ തുടർച്ചയായി എൻ. എസ്സ്. എസ്സ്. ഡയറക്ടർബോർഡിലും എക്സിക്യൂട്ടിവ് കൗൺസിലിലും അംഗമായ പരമേശ്വരൻപി ള്ള 1960-ൽ എൻ. എസ്സ്. എസ്സിന്റെ ആക്ടിം ഗ് ജനറൽ സെക്രട്ടറിയായിരുന്നു. 1962 മു തൽ ജനറൽസെക്രട്ടറിയായി സേവനമനുഷ്ഠി ച്ചുവരുന്നു. കോട്ടയം ചുങ്കത്തു മാലിയിൽ കു ടുംബത്തിലെ എൻ. സുമതിക്കുട്ടിയമ്മയാണ് പത്നി.



### നായർ 16–ാംശതകത്തിൽ

''നായന്മാർ നാട്ടിലെ പ്രഭുക്കന്മാരാണ്. അവരു യുദ്ധംചെയ്യുക മാത്രമേ തൊഴിലു ള്ളൂ. അവർ വാൾ, വില്ല്, അമ്പ്, പരി ശ, കുന്തം എന്നീ ആയുധങ്ങൾ ധരിച്ചു ന ടക്കുന്നു. അവർ വളരെ സമർത്ഥന്മാരും ത ങ്ങളുടെ പ്രഭാവത്തിൽ അഭിമാനിക്കുന്നവ രുമാണ്. ഈ നായന്മാർ എല്ലാം ഉൽകൃഷ്ട കുലജാതന്മാരാണെന്നു മാത്രമല്ല, രാജാ വിനാലോ പ്രഭുവിനാലോ ആയുധം കൊ ടുക്കപ്പെട്ടവരുമായിരിക്കണം. ശരിയായ ആയുധപ്രയോഗത്തിനുതകുന്ന അടവുകളും മുറകളും പഠിക്കാൻ ഏഴുവയസ്സു പ്രായമാ കുമ്പോൾ കളരിയിൽ ചേരുന്നു. ഒന്നാമ തായി നൃത്തംചെയ്യുന്നതിനും പിന്നീടു പ ലവിധത്തിൽ മറിയുന്നതിനും അവർ പഠി ക്കുന്നു. അവയവങ്ങളെ ഏതുവിധത്തിലും വളയ്ക്കത്തക്കവണ്ണം അവർ സ്വാധീനമാ ക്കിക്കൊള്ളും. ഈ നായന്മാർ പട്ടണത്തി നു വെളിയിൽ ജനസാമാന്യത്തിൽനിന്ന കന്ന് വേണ്ട ബന്തവസ്സുകളോടുകൂടി പാ ക്കുന്നു. എവിടെയെങ്കിലും പോകുമ്പോൾ വഴിമാറിക്കൊടുക്കാൻ അവർ കർഷകരോ ട് ഉച്ചത്തിൽ വിളിച്ചുപറയും. കർഷകർ അതനുസരിക്കും. ഇതരരകതം നായർവർഗ്ഗ ത്തിൽ കലരാതെ അവർ സൂക്ഷിക്കുന്നു. നാ യന്മാർ വളരെ വൃത്തിയുള്ളവരാണ്—നാ യർസ്ത്രീകൾ പ്രത്യേകിച്ചും.''

—ബർബോസാ

# മററു പ്രധാന പ്രവത്തകർ

## എം. എൻ. നായർ

കോട്ടയം താലൂക്കിൽ കുമരകത്തു് മണിമല വീട്ടിൽ ജനിച്ച എം.എൻ. നായരുടെ മുഴുവൻ പേർ നീലകണ്ഠൻ നായർ എന്നാണ്. കോട്ടയം എം. ഡി. സിമ്മനാരിയിൽ പഠിക്കുമ്പോൾ കെ. സി. മാമ്മൻ മാപ്പിളയുടെ ശിഷ്യനായിരുന്നു. ഈ ഗുരുശിഷ്യന്മാർ തമ്മിലുള്ള ബന്ധം മാതൃകാപരമായിരുന്നു. തൃശ്ശിനാപ്പിള്ളി കോളേജിൽ പഠിച്ചു് ബി. ഏ.ബിരുദം നേടിയ ശേഷം തിരുവിതാംകൂർ വിദ്യാഭ്യാസവകുപ്പിൽ അദ്ധ്യാപകനായി മൂവാററുപുഴ, തിരുവല്ല തുടങ്ങിയ സ്ഥലങ്ങളിൽ ജോലിനോക്കി. മഹാകവി ജി. ശങ്കരക്കുറുപ്പ് അക്കാലത്തെ ഇദ്ദേഹത്തിൻെറ ശിഷ്യന്മാരിൽപ്പെട്ടം. സമുദായസേവനത്തിനുള്ള ആന്തരികപ്രചോദനം ഹേതുവായി എം. എൻ. നായർ, സക്കാരുദ്യോഗം രാജിവെച്ചു. നായർ സർവ്വീസ് സൊസൈററിക്കുവേണ്ടി ആയുഃശിഷ്ടം ചെലവഴിച്ചു. ആളോഹരിഭാഗവും മക്കത്തായവും നിലവിൽവരുത്താനും നായന്മാരുടെ ഇടയിലെ അനാചാരങ്ങൾ അവസാനിപ്പിക്കുവാനും അദ്ദേഹത്തിൻെറ ഉജ്ജ്വലമായ പ്രഭാഷണങ്ങൾ ഏറ്റവുമധികം പ്രയോജനപ്പെട്ടിട്ടുണ്ട്. അക്കാലത്തു നടന്നിട്ടുള്ള എല്ലാ നായർസമ്മേളനങ്ങളിലും സുപ്രസിദ്ധ വാഗ്മിയായ എം. എൻ. നായർ പ്രധാന പ്രാസംഗികനായിരുന്നു. നായർസർവ്വീസ്സൊസൈററിയുടെ സംഘടനാസെക്രട്ടറിയായും 'സർവ്വീസി'ൻെറ പത്രാധിപരായും പ്രവത്തിച്ചിട്ടുണ്ട്. എല്ലാ നായർ ഗൃഹങ്ങളിലും നായർ സർവ്വീസ് സൊസൈറ്റിയുടെ സന്ദേശം എത്തിക്കാൻ പ്രയോജനപ്പെട്ടിരുന്ന വിഷുപ്പിരിവുപ്രസ്ഥാനം നടപ്പിലാക്കിയതു് എം. എൻ. നായരായിരുന്നു. തിരുവിതാംകൂർ നിയമസഭയിലംഗമായിരിക്കെയാണു് അദ്ദേഹം പെട്ടെന്നു് അന്തരിച്ചതു്. നായന്മാർ ഉദ്യോഗങ്ങൾക്കലഞ്ഞുതിരിയാതെ വ്യവസായങ്ങളിലേപ്പെടണമെന്ന അഭിപ്രായക്കാരനായിരുന്ന എം. എൻ. നായർ പല വ്യവസായങ്ങളിലുമേപ്പെട്ടിരുന്നു. മുഴുവൻ സമയവും സമുദായസേവനത്തിനു വിനിയോഗിക്കയാൽ ഏർപ്പെട്ട വ്യവസായങ്ങൾ പരാജയത്തിൽ കലാശിക്കയാണുണ്ടായതു്. ഏററുമാനൂർ കാളേച്ചുവീട്ടിൽ ജാനകിഅമ്മയാണ് അദ്ദേഹത്തിൻെറ പത്നി. അവർക്കു് ഇന്നും എൻ. എസ്സ്. എസ്സ്, 15 ക. പ്രതിമാസ പെൻഷൻ നല്കുന്നുണ്ട്. മൂന്നു പുത്രന്മാരും രണ്ടു പുത്രിമാരുമുണ്ട്. ഗ്രന്ഥകാരനും പത്രപ്രവത്തകനുമായ എം. എൻ. ദാമോദരൻനായർ, പത്രപ്രവത്തകനും രാഷ്ട്രീയപ്രവത്തകനുമായ എം. എൻ. ശിവരാമൻനായർ, ആഡിററർ പി. കൃഷ്ണൻനായർ തുടങ്ങിയവർ എം. എൻ. നായരുടെ ഭാഗിനേയന്മാരും, വക്കീലും സാഹിത്യകാരനും അഭിനേതാവുമായ ഏററുമാനൂർ കെ. എൻ. ഗോപാലൻനായർ അദ്ദേഹത്തിൻെറ സ്യാലനുമാണ്.



## ടി. പി. വേലുക്കുട്ടിമേനോൻ

കൊച്ചിരാജ്യത്തു തത്തമംഗലം വില്ലേജിൽ തേരോട്ടിൽ പുത്തൻവീട്ടിൽ കൊ. വ. 1065–ൽ ലക്ഷ്മിയമ്മയുടെയും രാമനുണ്ണിനായരുടേയും പുത്രനായി ജനിച്ച ടി. പി. വേലുക്കുട്ടിമേനോൻ 16–ാമത്തെ വയസ്സിൽ മട്രിക്കുലേഷൻ പാസ്സായി പത്തുരൂപാ ശമ്പളത്തിൽ ഒരദ്ധ്യാപകനായിത്തീർന്നു. മതപഠനം അദ്ദേഹത്തെ സാമാന്യം നല്ല പ്രാസംഗികനാക്കി. അദ്ധ്യാപകജോലി രാജിവെച്ചു് കാശി, വൃന്ദാവനം, പ്രയാഗ, ഹരിദ്വാരം മുതലായ ഉത്തരേന്ത്യൻ പുണ്യസ്ഥലങ്ങളിൽ ശ്രീരാമകൃഷ്ണമിഷൻ പ്രവത്തകനായി പ്രചരണവേല ചെയ്തു സഞ്ചരിച്ചു. കുറച്ചുനാൾ കഴിഞ്ഞു് മിഷൻപ്രവത്തനം മതിയാക്കി അദ്ദേഹം തിരിച്ചു നാട്ടിലെത്തി. മലബാറിൽ അദ്ധ്യാപകട്രെയിനിംഗ് കഴിച്ചതോടുകൂടി അവിടെ ഹൈസ്കൂളിൽ മലയാളപണ്ഡിതരായും തുടന്നു് ട്രെയിനിംഗ്



സ്കൂൾ അദ്ധ്യാപകനായും നിയമിക്കപ്പെട്ടു. അന്ന് പ്രതിമാസം 50 രൂപ ശമ്പളമായിരുന്നു. അക്കാലത്താണ്(1096) മലബാർ മാപ്പിളലഹള ആരംഭിച്ചതു്. ലഹളക്കാരിൽനിന്നു ഭാഗ്യവശാൽ അദ്ദേഹം രക്ഷപ്പെട്ടു.

പ്രസംഗചാതുരിയും സംഘടനാസാമത്ഥ്യവുംമൂലം മലബാറിൽ ഒരു കോ–ഓപ്പറേറ്റീവ് ഇൻസ്പെക്ടരായി നിയമിക്കപ്പെട്ടു. കൊട്ടാരക്കര സദാനന്ദാശ്രമത്തിലേക്ക് 103-ൽ മഹാപ്രസാദ്സ്വാമി ക്ഷണിച്ചതിനാൽ ജോലി രാജിവച്ചു് അദ്ദേഹം അങ്ങോട്ടു തിരിച്ചു. സ്വാമികളുമായി നടത്തിയ സംഭാഷണത്തിൽ അത്ര തൃപ്തിതോന്നാത്ത മേനവൻ ഉടൻതന്നെ യാത്രപറഞ്ഞു പിരിയുകയാണുണ്ടായതു്. ആ വഴി മാവേലിക്കര തട്ടയിൽ എത്തി. ഏതാനുംനാൾ തുടർച്ചയായി മതപ്രസംഗംനടത്തി ജനതതിയുടെ ഭക്തിബഹുമാനങ്ങൾ സമ്പാദിച്ചുകൊണ്ടു് അവിടെ താമസിച്ചു.

ഇന്നത്തെ എൻ. എസ്സ്. എസ്സ്. സംഘടനയ്ക്കു് അടിസ്ഥാനമിട്ടതും, അതിനെ വളത്തിക്കൊണ്ടുവന്നതും ടി. പി. വേലുക്കുട്ടിമേനോനാണ്.

നായർ സർവീസ്സൊസൈററിയുടെ സംഘടനാപ്രവത്തനങ്ങൾക്കായി മേനോൻ കടന്നുചെല്ലാത്ത ഗ്രാമങ്ങൾ തിരുവിതാംകൂറിൽ വളരെ വിരളമാണ്. 1600–ൽപരം കരയോഗങ്ങൾ അദ്ദേഹം സംഘടിപ്പിച്ചു.

വേലുക്കുട്ടിമേനോൻ 1100–ൽ പാലക്കാട്ടു കൊല്ലങ്കോട്ട പുത്തൻവീട്ടിൽ സത്യഭാമയമ്മയെ വിവാഹംചെയ്തു. അദ്ദേഹത്തിനു് മൂന്നു് ആൺകുട്ടികളും രണ്ടു പെൺകുട്ടികളുമുണ്ടു്.

നായർസർവീസ് സൊസൈററിക്കുവേണ്ടി ജീവിതമർപ്പിച്ച ആ കമ്മയോഗി 1113 ചിങ്ങം 11-ാംതീയതി അന്തരിച്ചു. ഏറെത്താമസിയാതെ അദ്ദേഹത്തിൻെറ സഹധമ്മിണിയും രോഗിണിയായി മരിച്ചു. കുട്ടികളുടെ വിദ്യാഭ്യാസം കുടുംബസംരക്ഷണം മുതലായവ നായർ സർവീസ്സൊസൈറ്റിയുടെ ചുമതലയിലാണു നടത്തിയതു്.

## കാ. കണ്ണൻനായർ

'മാതൃഭൂമി'യുടെ സ്ഥാപകന്മാരിലൊരാളും, ഒന്നാമത്തെ കെ. പി. സി. സി. പ്രസിഡൻറുമായിരുന്ന പരേതനായ കെ. മാധവൻ നായരുടെ മാതുലനാണ് കാരുതോടി കണ്ണൻനായർ. തെക്കേ മലബാറിൽ മഞ്ചേരി ആണ് അദ്ദേഹത്തിൻെറ സ്വദേശം. പഴയ എഫ്. എ. പരീക്ഷ പാസ്സായ കാ. കണ്ണൻനായർ മദ്രാസ്സംസ്ഥാനത്തും കൊച്ചിയിലും തിരുവിതാംകൂറിലും അദ്ധ്യാപകനായിരുന്നിട്ടുണ്ട്. അദ്ദേഹം ചങ്ങനാശ്ശേരി സ്കൂളിലെ ഒരു അദ്ധ്യാപകനായിരിക്കുമ്പോൾ ആണ് നായർസമുദായപരിഷ്കരണസംരംഭങ്ങൾ ചങ്ങനാശ്ശേരിയിൽ ആരംഭിച്ചതും, അതിൽ ചേന്നു പ്രവത്തിച്ചുതുടങ്ങിയതും. ദക്ഷിണേന്ത്യയിലെ സമുദായചരിത്രത്തിൽ നല്ല വിജ്ഞാനം സമ്പാദിച്ചിരുന്ന കണ്ണൻനായർ സ്വന്തം ഉത്തരവാദിത്വത്തിലും പത്രാധിപത്യത്തിലും 'നായർ' എന്ന പേരിൽ ഒരു മാസിക നടത്തിയിരുന്നു. സർവീസ്സൊസൈററി പ്രവത്തനം ആരംഭിച്ചതോടുകൂടി സൊസൈററിയിൽ ഒരംഗമായി ചേന്നു. നല്ല ഒരു പ്രാസംഗികനും സംഘാടകനും സാഹിത്യകാരനും ആയിരുന്ന അദ്ദേഹം. ഉദ്യോഗത്തിൽനിന്നു വിരമിക്കുന്നതുവരെ സർവ്വീസ്സൊസൈററിയുടെ പ്രവത്തനപരിപാടികളിൽ പങ്കെടുത്തിരുന്ന കണ്ണൻനായർ റിട്ടയർചെയ്തശേഷം മലബാറിലേക്കു മടങ്ങി. നായർസർവീസ്സൊസൈററി ആരംഭിച്ച 'സർവീസ്'മാസികയുടെ ആദ്യത്തെ പത്രാധിപർ കാ. കണ്ണൻനായരായിരുന്നു. ഒരു പ്രസിദ്ധ ജ്യോതിശ്ശാസ്ത്രജ്ഞനുമായിരുന്നു അദ്ദേഹം. മഞ്ചേരിയിലെ ഒരു പ്രധാന അഭിഭാഷകനും മാതൃഭൂമിയുടെ ഡയറക്ടരുമായ കെ. കേശവൻനായർ, കണ്ണൻനായരുടെ അനന്തരവനും ജാമാതാവുമാണ്.

## എൻ. കെ. കൃഷ്ണപിള്ള

മികച്ചൊരു പത്രാധിപരും സാഹിത്യകാരനും സംഘാടകനും സഹകാരിയുമായിരുന്ന എൻ. കെ. കൃഷ്ണപിള്ള, ഏററുമാനൂരെ നട്ടാശ്ശേരിലേടത്തു തറവാട്ടിന്റെ ശാഖയായ നരിയൻകുന്നേൽ വീട്ടിൽ പാവ്വതിഅമ്മയുടെയും പല്ലാട്ട് ശങ്കുപ്പിള്ളയുടെയും പുത്രനായി 1889 ഒക്ടോബർ 9-ാംതീയതി ജനിച്ചു. ഏററുമാനൂരും മാന്നാനത്തും സ്കൂൾവിദ്യാഭ്യാസം നടത്തി. 1911-ൽ മട്രിക്കുലേഷൻ പരീക്ഷ ജയിച്ചശേഷം കോട്ടയത്തും തൃശ്ശിനാപ്പള്ളിയിലും കോളേജ് വിദ്യാഭ്യാസം നടത്തുകയുണ്ടായെ



ങ്കിലും ഇന്റർമീഡിയറ്റ്പരീക്ഷയിൽ പരാജയപ്പെട്ടതോടെ പഠിത്തം നിറുത്തി മുത്തോലി കോൺവൻറ് ഹൈസ്കൂളിൽ അദ്ധ്യാപകനായി. 1918-ൽ തിരുവനന്തപുരം ലാക്കോളേജിൽ പ്ലീഡർഷിപ്പിനു പഠിക്കാൻ ചേർന്നുവെങ്കിലും പരീക്ഷയിൽ ജയിച്ചില്ല. സി. വി. രാമൻപിള്ളയുമായി പരിചയപ്പെട്ടതോടെ സി. വി. യുടെ 'മിതഭാഷി'യുടെ പത്രാധിപത്യം ഏറെറടുക്കുകയും സ്വന്തമായി നാഷനൽ പ്രസ്സ്എന്ന ഒരച്ചടിശാല ആരംഭിക്കയും ചെയ്തു. തുടന്ന് നായർസർവ്വീസ്സൊസൈററിയുടെ 'സർവ്വീസ്'മാസികയുടെ പത്രാധിപരാകയും അതിനെ ത്രൈവാരികയാക്കി മാററുകയും ചെയ്തു. അതിനെ മലയാളത്തിലെ ഒന്നാംകിട പത്രങ്ങളിലൊന്നാക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു. ഇക്കാലത്തുതന്നെ, തിരുവിതാംകൂർ ഗവമ്മെൻറു നടത്തിയിരുന്ന 'കൃഷിവ്യവസായമാസിക'യുടെ പത്രാധിപത്യവും എൻ. കെ. കൃഷ്ണപിള്ള വഹിച്ചിരുന്നു. 1931-ൽ സർവ്വീസ്പത്രാധിപത്യത്തിൽനിന്നു വിരമിച്ചശേഷം 1943 വരെ തിരുവനന്തപുരത്തു താമസിച്ച് 'ഫാമിലി ബെനിഫിററ് ബാങ്കി'ൻെറ സെക്രട്ടറിസ്ഥാനവും നേതൃത്വവും വഹിച്ചു. ചില ചെറിയ വ്യവസായങ്ങളിലും ഏർപ്പെട്ടിരുന്നു. 1944-ൽ അദ്ദേഹം നായർസർവ്വീസ് സൊസൈററിയുടെ കരയോഗംരജിസ്ട്രാരായിത്തീന്നു. തുടർന്നു സ്വദേശമായ ഏററുമാനൂർക്കു താമസം മാററുകയും ചെയ്തു. അക്കാലത്തു വീണ്ടും സർവ്വീസ്മാസികയുടെ പത്രാധിപത്യവും വഹിച്ചു. 1946-ൽ കരയോഗം രജിസ്ട്രാരുടെ സ്ഥാനമൊഴിയുകയും 'സർവ്വീസി'ൻെറ പത്രാധിപത്യം മാത്രം തുടരുകയും ചെയ്തു. 1947-ൽ 'മലയാളമനോരമ'യുടെ സഹപത്രാധിപരായി. 1954 ഫെബ്രുവരി 17-ാം തീയതി ഹൃദ്രോഗബാധമൂലം അന്തരിക്കുംവരെ അദ്ദേഹം മനോരമയുടെ സഹപത്രാധിപരായിരുന്നു. 'പ്രേമാമൃതപഠനം' എന്ന നിരൂപണഗ്രന്ഥവും, 'ജീവിതചന്ദ്രിക' 'കനകമംഗലം' 'കനോാളബാലിക' 'വീരമാർത്താണ്ഡൻ' 'ബാലരാമവർമ്മ' 'വേലുത്തമ്പിദളവ' 'വലിയകോയിക്കലെ കൊലപാതകം' എന്നീ നോവലുകളും 'തിരുവിതാംകൂർചരിത്ര'വുമാണദ്ദേഹത്തിൻെറ കൃതികൾ. 'മിതഭാഷി'യിൽ വിദേശമേധാവിത്വത്തെക്കുറിച്ച് എഴുതിയിട്ടുള്ള മുഖപ്രസംഗങ്ങൾ സമാഹരിച്ച് 'വിദേശമേധാവിത്വം' എന്ന ഒരു ഗ്രന്ഥവും പ്രസിദ്ധീകരിച്ചിട്ടുണ്ട്. വാളവക്കോട്ടു ഗൗരിക്കുട്ടിയമ്മയാണ് എൻ. കെ. കൃഷ്ണപിള്ളയുടെ പത്നി. കേരള സർവ്വകലാശാലയിലെ പൊളിററിക്സ്വകുപ്പിന്റെ തലവനായ ഡോ: വി. കെ. സുകുമാരൻനായർ, മലയാളമനോരമ പത്രാധിപസമിതിയംഗമായ വി. കെ. ഭാർഗ്ഗവൻനായർ എന്നിവർ കൃഷ്ണപിള്ളയുടെ പുത്രന്മാരും എൻ. എസ്സ്. എസ്സ്. കോളേജ് ലക്ചറർ എം. ഉക്കണ്ടനുണ്ണിനായർ ജാമാതാവുമാണ്.

## തൃക്കൊടിത്താനം വി. നാരായണപിള്ള

നായർസർവ്വീസ്സൊസൈറ്റിയുടെ പ്രാരംഭപ്രവർത്തകരിൽ ഒരാളായിരുന്ന പരേതനായ തൃക്കൊടിത്താനം വി. നാരായണപിള്ള 1056 മേടമാസത്തിൽ തൃക്കൊടിത്താനത്തെ ഒരു പ്രശസ്തകുടുംബമായ പള്ളിപ്പുറത്തു ജനിച്ചു. തൃക്കൊടിത്താനത്ത് വിജ്ഞാനോദയസമാജവും ലക്ഷ്മീഭായി ഗ്രന്ഥശാലയും സ്ഥാപിച്ചത് നാരായണപിള്ളയാണ്. അദ്ദേഹം സർക്കാർസ്കൂൾ അധ്യാപകനായിരുന്നു. 1086-ൽ അദ്ദേഹം ഗവണ്മെൻറുദ്യോഗം രാജിവെച്ചു. 1087-ൽ കോട്ടയം എം. ഡി. സെമിനാരിയിലും, 88-ൽ സി. എം. എസ്സിലും മലയാളം മുൻഷിയായി ജോലിനോക്കിയിട്ടുണ്ട്. കറുകച്ചാലിലുള്ള ആദ്യത്തെ എൻ. എസ്സ്. എസ്സ്. ഹൈസ്കൂളിലും, പെരുന്ന എൻ. എസ്സ്. എസ്സ്. ഹൈസ്കൂളിലും ജോലിചെയ്തു. സൊസൈറ്റിയുടെ മുഖപത്രമായിരുന്ന 'സർവ്വീസി'ൻെറ പത്രാധിപരായി ജോലിനോക്കി. 46-ാമത്തെ വയസ്സിൽ ഇഹലോകവാസം വെടിയുകയും ചെയ്തു.

അദ്ദേഹം 1071 മുതൽ മനോരമയുടെ ഒരു ലേഖകനും, 1101 മുതൽ 'സർവ്വീസ്'പത്രം ആരംഭിക്കുന്നതുവരെ മനോരമയുടെ പത്രാധിപസമിതിയംഗവുമായിരുന്നു. താലൂക്കു കോ-ഓപ്പറേറ്റീവ് യൂണിയൻെറ സെക്രട്ടറിയായും, തൃക്കൊടിത്താനം 180-ാം നമ്പർ എൻ. എസ്സ്. എസ്സ്. കരയോഗത്തിൻെറ പ്രസിഡൻറായും സേവനമനുഷ്ഠിച്ചിട്ടുണ്ട്. കവി, പ്രാസംഗികൻ, നാടകകൃത്ത്, നടൻ എന്നീ നിലകളിലും അദ്ദേഹം പ്രസിദ്ധി നേടിയിരുന്നു.

എൻ. എസ്സ്. എസ്സ്. ഹിന്ദുകോളേജ് പ്രിൻസിപ്പൽ എം. ഗോപാലൻനായർ, ജാനകിയമ്മ(മിസസ്സ് വി. ററി. ഗോപാലപിള്ള), ഭവാനിയമ്മ, എം. അപ്പുക്കുട്ടൻനായർ, എം. ഉണ്ണിക്കൃഷ്ണൻനായർ (മല്ലപ്പള്ളി എ. ഇ. ഒ.) എന്നിവർ പരേതൻെറ മക്കളാണ്.

## പെരുമ്പഴുതൂർ ഗോവിന്ദപ്പിള്ള

നെയ്യാററിങ്കര പട്ടണത്തിൽനിന്നു് രണ്ടു മൈൽ വടക്കുള്ള പെരുമ്പഴുതൂർ സ്വദേശിയായിരുന്ന ഗോവിന്ദപ്പിള്ള മരാമത്തുവകുപ്പിൽ (ചങ്ങനാശ്ശേരി അസി: എഞ്ചിനീയർആഫീസിൽ) ഹെഡ്ക്ലാക്കായിരുന്നു. ചങ്ങനാശ്ശേരിയിൽ നടന്ന സമുദായപരിഷ്കരണസംരംഭങ്ങളിലെല്ലാം പങ്കെടുത്തുവന്ന അദ്ദേഹം ചങ്ങനാശ്ശേരിയിൽനിന്നു സ്ഥലംമാറിപ്പോയതിനുശേഷം കാര്യമായ പങ്കൊന്നും വഹിച്ചിട്ടില്ല. 'സർവീസ്'മാസികയുടെ മാനേജരായി ജോലിനോക്കിയിട്ടുള്ള അദ്ദേഹം അന്തരിച്ചിട്ട് കുറച്ചുകാലമായി.

## കട്ടിയാട്ടു ശിവരാമപ്പണിക്കർ

ചേത്തലയിലെ പ്രശസ്തമായ കട്ടിയാട്ടു കുടുംബത്തിൽ 1067 ചിങ്ങമാസത്തിലാണു് ശിവരാമപ്പണിക്കർ ജനിച്ചതു്. ചേത്തലയിലും വൈക്കത്തുമായി സ്കൂൾവിദ്യാഭ്യാസം പൂത്തിയാക്കിയശേഷം തൃശ്ശിനാപ്പള്ളി സെൻറ് ജോസഫ്സ് കോളേജിൽനിന്നു ബി. എ. പാസ്സായി. തിരുവനന്തപുരം ട്രെയിനിങ്ങ് കോളേജിൽനിന്നാണു് എൽ. റ്റി. പരീക്ഷ പാസ്സായതു്. പ്രസിദ്ധിയാജ്ജിച്ച മാന്നാർ നായർസമ്മേളനത്തിൽവെച്ചു്, നായർസമുദായത്തിൻെറ പുരോഗതിക്കും ശ്രേയസ്സിനുംവേണ്ടി ജീവിതകാലം മുഴവൻ വിനിയോഗിക്കാൻ സന്നദ്ധനാണെന്നു പ്രതിജ്ഞചെയ്ത അദ്ദേഹം നായർ സർവീസ്സൊസൈററിയിൽ അംഗമായി ചേരുകയും പ്രാക്കുളം എൻ. എസ്സ്. എസ്സ്. സ്കൂൾ ഹെഡ്മാസ്റ്റർ എന്നനിലയിൽ പ്രശസ്തിയാർജ്ജിക്കയും ചെയ്തു. അദ്ദേഹം എൻ. എസ്സ്. എസ്സ്. സ്കൂളുകളുടെ ആദ്യത്തെ ഇൻസ്പെക്ടറും ജനറൽമാനേജരുമായിരുന്നു. തിരുവിതാംകൂർ ഗവമ്മേൻറ് വിദ്യാഭ്യാസപരിഷ്കരണത്തിനുവേണ്ടി നിയമിച്ച സ്റ്റാത്താംകമ്മററിയിൽ അംഗമായിരുന്ന അദ്ദേഹം അദ്ധ്യാപകരുടെ നില അഭിവൃദ്ധിപ്പെടുത്താൻവേണ്ടി പരിശ്രമിച്ചിട്ടുണ്ടു്. ചേത്തലയെ പ്രതിനിധീകരിച്ചു് ശ്രീമൂലം അസംബ്ളിയിൽ അംഗമായിരുന്ന പണിക്കരുടെ ശ്രമഫലമാണു് ആലപ്പുഴ-അരൂർ റോഡ്, ചേത്തല-തണ്ണീർമുക്കം റോഡ്, ചേത്തല-അരുക്കുററിറോഡ്, വയലാർ-വെട്ടയ്ക്കൽതോട്ട്, ചേത്തല-ആലപ്പുഴ തോട്ട് എന്നിവ. പിന്നീട്ട് സക്കാർ സ്കൂൾ ഹെഡ്മാസ്റ്റർ, ഇൻസ്പെക്ടർ എന്നീ നിലകളിൽ അദ്ദേഹം ചേത്തല, തൊട്ടപുഴ, തിരുവനന്തപുരം മുതലായ സ്ഥലങ്ങളിൽ ജോലി ചെയ്തിട്ടുണ്ട്. ഉച്ചഭക്ഷണത്തിനു കഴിവില്ലാതിരുന്ന വിദ്യാത്ഥികളെ ഉദ്ദേശിച്ചു് അദ്ദേഹം ആവിഷ്കരിച്ച 'പിടിയരി'പ്രസ്ഥാനമാണു് പിന്നീട്ട് 'വഞ്ചിപൂവർ ഫണ്ട്' ആയി വളന്നതു്. ദീർഘകാലം ചേത്തല തലൂക്ക് എൻ. എസ്സ്. എസ്സ്. യൂണിയൻ പ്രസിഡൻറായിരുന്ന പണിക്കർ, സമുദായത്തിനു വിലപ്പെട്ട സേവനങ്ങളനുഷ്ഠിച്ചിട്ടുണ്ട്. 1960 ജൂലായ് 28-ാം തീയതി അദ്ദേഹം അന്തരിച്ചു. പ്രാക്കുളം പത്മനാഭപിള്ളയുടെ സഹോദരി കാത്ത്യായനി അമ്മയെയാണു് അദ്ദേഹം വിവാഹം ചെയ്തിരുന്നതു്. ഈ ദമ്പതികൾക്കു് അഞ്ചു പുത്രന്മാരും നാലു പുത്രികളുമുണ്ട്.



## ആവണീശ്വരം പത്മനാഭപിള്ള

പത്തനാപുരം താലൂക്കിൽ ആവണീശ്വരത്തു് ഇരുപ്പക്കൽവടക്കേതിൽവീട്ടിൽ ജനിച്ച എൻ. പത്മനാഭപിള്ള നായർ സവ്വീസ് സൊസൈറ്റിയുടെ ആരംഭകാലം മുതല്ക്കേ അതിന്റെ പ്രവത്തനങ്ങളിൽ സജീവമായി പങ്കെടുത്തുവന്നു. ടി. പി. വേലുക്കുട്ടിമേനോൻെറ മരണശേഷം അദ്ദേഹം സൊസൈററിയുടെ അസി. രജിസ്ത്രാറായി നിയമിക്കപ്പെട്ടു. നായർസവ്വീസ് സൊസൈററിയെ ഇന്നത്തെ നിലയിൽ എത്തിച്ചതിനു് കഠിനാദ്ധ്വാനംചെയ്ത പ്രവത്തകരിൽ പ്രമുഖനായിരുന്നു ഇദ്ദേഹം. 1117 ധനുമാസം 5-ാം തീയതിയാണു് അദ്ദേഹം മരണമടഞ്ഞതു്. മരണംവരെ അദ്ദേഹം സൊസൈററിയുടെ അസി. രജിസ്ത്രാർ എന്ന നിലയിൽ സൊസൈററിക്കുവേണ്ടി തന്റെ ആത്മാത്ഥസേവനങ്ങൾ അർപ്പിച്ചിരുന്നു.



ആരുവാമൊഴി കടത്തിവിട്ടു. വിജയവൃത്താന്ത മറിഞ്ഞു് മഹാരാജാവു് വളരെ സന്തോഷിച്ചു.

തെക്കൻതിരുവിതാംകൂറിലെ വേപ്പൻകോണത്തേലാ പതിനെട്ടു കോട്ടയും പടയേററു വിരുത്തിയായി മഹാരാജാവു് ഇരവിക്കുട്ടിപ്പിള്ളയ്ക്കു തുല്യം ചാർത്തിക്കൊടുത്തു. കാലക്ഷേപത്തിനു കഷ്ടിച്ചു വക കാരണവന്മാർ തേടിവച്ചിട്ടുണ്ടെന്നും തൻെറ കടമ നിർവ്വഹിച്ചതിന് പ്രതിഫലം ആവശ്യമില്ലെന്നും പറഞ്ഞു് ഇരവിക്കുട്ടിപ്പിള്ള നീട്ടു് മഹാരാജാവിനെ മടക്കി ഏല്പിച്ചു. നിസ്വാർത്ഥനായ ആ രണധീരനെ അന്നുമുതൽക്കാണ് വലിയപടത്തലവൻ അഥവാ 'പടയിൽ വലിയയജമാനൻ' എന്ന സ്ഥാനപ്പേരോടുകൂടി മഹാരാജാവു് പ്രധാനസേനാനിയും പ്രധാനമന്ത്രിയുമാക്കിയതു്.

വേലയ്യൻെറ മരണവും സൈന്യങ്ങളുടെ നഷ്ടവും തിരുമലനായ്ക്കനു സഹിച്ചില്ല. പരാക്രമശാലിയായ തിരുമലനായ്ക്കനു് ഒരു ചെറിയ രാജാവിൻെറ സൈന്യത്താൽ തോല്പിക്കപ്പെട്ട മാനക്കേടു് പൊറുക്കാൻ കഴിഞ്ഞില്ല. രാമപ്പയ്യനെന്ന പ്രധാനസേനാനിയുടെ നേതൃത്വത്തിൽ ഒരു വലിയ സൈന്യത്തെ തിരുമലനായ്ക്കൻ വേണാട്ടിലേക്കയച്ചു. ഇരവിക്കുട്ടിപ്പിള്ളയുടെ തലയുംകൊണ്ടേ മടങ്ങാവു എന്നായിരുന്നു നായ്ക്കരുടെ കല്പന. രാമപ്പയ്യൻ ആരുവാമൊഴിമാർഗ്ഗം വേണാട്ടിലേക്കു കടന്നു.

# ഇരവിക്കുട്ടിപ്പിള്ള

തക്കലയ്ക്കു വടക്കുപടിഞ്ഞാറായി സ്ഥിതിചെയ്യുന്ന കേരളപുരമാണ് ഇരവിക്കുട്ടിപ്പിള്ളയുടെ ജന്മദേശം. കേരളപുരത്തു വലിയ വീട്ടിൽ പിള്ളമാർ പഴയകാലം മുതല്ക്കേ പേരും പെരുമയും നേടിയ പ്രഭുക്കന്മാരും രണധീരന്മാരുമായിരുന്നു. കൊല്ലവർഷം 806 മുതൽ 823 വരെ വേണാട്ടുവാണ ഉണ്ണികേരളവർമ്മയുടെ എട്ടു മന്ത്രിമാരിൽ ഒരാളും വലിയ പടത്തലവനുമായിരുന്നു ഇരവിക്കുട്ടിപ്പിള്ള. കൊ. വ. 778-ലാണ് ഇരവിക്കുട്ടിപ്പിള്ളയുടെ ജനനം. ഈശ്വരിപ്പിള്ള എന്നായിരുന്നു അമ്മയുടെ പേരു്.

വേണാടിൻെറ അന്നത്തെ തലസ്ഥാനം പത്മനാഭപുരമായിരുന്നു. ഉദയഗിരിക്കോട്ടയുടെ ഒരു ഭാഗമായ പുലിയൂർക്കുറിശ്ശിയായിരുന്നു അന്നു വേണാട്ടരചൻെറസേനാസങ്കേതം. അക്കാലത്തു് പാണ്ഡ്യരാജാവായിരുന്നതിരുമലനായ്ക്കൻെറ ഉപസേനാനി വേലയ്യൻ ഒരു വലിയ മറവപ്പടയുമായി വേണാടാക്രമിച്ചു. തെക്കൻതിരുവിതാംകൂറിലെ പണകുടിയിൽ പാളയമടിച്ചുകൊണ്ടു് പാണ്ടിപ്പട കൊള്ളയും കൊലയും കൊള്ളിവയ്പും നടത്തിത്തുടങ്ങി. സംഭ്രാന്തരായ ജനങ്ങൾ പ്രാണരക്ഷാർത്ഥം വടക്കോട്ടോടി. വേലയ്യൻെറ ആക്രമണമറിഞ്ഞ ഉണ്ണികേരളവർമ്മ പുലിയൂർക്കുറിശ്ശി സേനാസങ്കേതത്തിലെത്തി സൈന്യത്തെ പ്രത്യാക്രമണത്തിനൊരുക്കി. മഹാരാജാവു് പടക്കളത്തിൽ ഇറങ്ങേണ്ടെന്നും താൻ പോയി മറവപ്പടയെ ഓടിക്കാമെന്നും കേവലം യുവാവായ ഇരവിക്കുട്ടിപ്പിള്ള ഏററു. മഹാരാജാവിൻെറ അനുഗ്രഹാശിസ്സുകളോടുകൂടി ഇരവിക്കുട്ടിപ്പിള്ള ഒരു വെള്ളക്കുതിരമേൽക്കയറി സൈന്യസമേതം പണകുടിയിലേക്കു തിരിച്ചു. നാഗർകോവിലിൽ വടശ്ശേരി മൈതാനത്തുവെച്ചു് പാണ്ടിപ്പട വേണാട്ടുസൈന്യവുമായി ഏററുമുട്ടി. അല്പസമയത്തിനുള്ളിൽ മറവപ്പട ഭൂരിഭാഗവും ഒടുങ്ങി. ബാക്കിയുള്ളവർ പലരും പിൻതിരിഞ്ഞോടി; വേലയ്യൻ മരിച്ചു. ഒടുവിലവശേഷിച്ചവരെ ഇരവിക്കുട്ടിപ്പിള്ള

ഇരവിക്കുട്ടിപ്പിള്ളയെ നേരിട്ടെതിർത്തു ജയിക്കുക വിഷമമാണെന്നു് രാമപ്പയ്യനറിയാമായിരുന്നു. അയാൾ വേണാട്ടുരാജാവിൻെറ മററു മന്ത്രിമാരുമായി ഗൂഢാലോചനനടത്തി. യുവാവായ ഇരവിക്കുട്ടിപ്പിള്ളയെ വലിയ യജമാനനാക്കിയതിൽ അസഹിഷ്ണുക്കളായ മററു മന്ത്രിമാർ രാമപ്പയ്യനെ സഹായിക്കാമെന്നേററു. നാഗർകോവിലിനു സമീപമുള്ള കണിയാകുളം പാടമായിരുന്നു ഇത്തവണത്തെ പടക്കളം. യുദ്ധം അത്യുഗ്രമായപ്പോൾ എടത്തറപ്പോററി, ഇളമ്പയിൽ പണ്ടാരം മുതലായ മററു സേനാനികൾ എതിർപക്ഷത്തുചേർന്നു. എണ്ണമററ മറവപ്പട ഇരവിക്കുട്ടിപ്പിള്ളയെ വളഞ്ഞു. വളരെനേരം ശത്രുക്കളോടു പടപൊരുതി ആയിരക്കണക്കിനു യോദ്ധാക്കളെ വെട്ടിവീഴ്ത്തിയിട്ടു് ഇരവിക്കുട്ടിപ്പിള്ള മരിച്ചുവീണു. രാമപ്പയ്യൻ അദ്ദേഹത്തിൻെറ ശിരസ്സു വേർപെടുത്തി പട്ടിൽ പൊതിഞ്ഞു തിരുമലനായ്ക്കൻെറ മുൻപിൽ ഹാജരാക്കി. ആ പുരുഷസിംഹത്തിൻെറ കാന്തിയുററ ഉത്തമാംഗം

കണ്ടു് തിരുമലനായ്ക്കൻ വ്യാകുലപ്പെട്ടു. അത്തരമൊരു സേനാനിയെ ചതിച്ചുകൊന്ന രാമപ്പയ്യനെ അദ്ദേഹം ശാസിക്കുകയാണു ചെയ്തതു്. ഇരവിക്കുട്ടിപ്പിള്ളയുടെ ശിരസ്സു് അവകാശികളെ ഏല്പിക്കണമെന്നു് അദ്ദേഹം രാമപ്പയ്യനോടു് ആജ്ഞാപിച്ചു.

ഇരവിക്കുട്ടിപ്പിള്ളയുടെ ശിഷ്യനും ചങ്ങാതിയുമായ കാളിനായർ സ്ഥലത്തുണ്ടായിരുന്നില്ല. അദ്ദേഹം വിവരമറിഞ്ഞു് ശത്രുപാളയത്തിൽ കടന്നുചെന്നു് യജമാനന്റെ ശിരസ്സു് ആവശ്യപ്പെട്ടു. രാമപ്പയ്യൻ വിനയപൂർവ്വം ശിരസ്സു് കൊടുത്തയച്ചു. മകന്റെ മൃതദേഹവും ഉടലിൽനിന്നു വേർപെട്ട ശിരസ്സും കണ്ടു് ഈശ്വരിപ്പിള്ള ബോധംകെട്ടു വീണു. ആ അമ്മ പിന്നീടുണർന്നിട്ടില്ല. ഇരവിക്കുട്ടിപ്പിള്ളയുടെ ഭാര്യ ദേവിയമ്മ ഒരു കഠാര മാറിൽ കുത്തിത്താഴ്ത്തി ആത്മഹത്യചെയ്തു. ഉണ്ണി കേരളവർമ്മ വാവിട്ടു മുറയിട്ടുപോയി. അദ്ദേഹത്തിന്റെ മേൽനോട്ടത്തിൽ മൂന്നു മൃതദേഹങ്ങളും രാജകീയമായ ബഹുമതികളോടുകൂടിത്തന്നെ സംസ്കരിക്കയുണ്ടായി.

## അയ്യപ്പൻ മാർത്താണ്ഡപ്പിള്ള

കൊല്ലവർഷം 886–ാമാണ്ടു് വിളവംകോടു താലൂക്കിൽ മുഞ്ചിറ എന്ന ദിക്കിൽ ഏറ്റുപ്പുറവീട്ടിലാണു പ്രഖ്യാതസേനാനിയും മന്ത്രിപ്രവരനുമായ അയ്യപ്പൻമാർത്താണ്ഡപ്പിള്ള ജനിച്ചതു്. ബാല്യത്തിൽത്തന്നെ അക്ഷരാഭ്യാസവും ആയുധാഭ്യാസവും തുടങ്ങി. കുശാഗ്രബുദ്ധിയായിരുന്ന അയ്യപ്പൻമാർത്താണ്ഡൻ തമിഴും മലയാളവും സംസ്കൃതവും ജ്യോത്സ്യം, വൈദ്യം, മന്ത്രം മുതലായവയും വളരെവേഗം പഠിച്ചു. മുഞ്ചിറക്കളരിയിലെ ആയുധാഭ്യാസികളിൽ അദ്വിതീയനായിരുന്നു മാർത്താണ്ഡൻ. അസാമാന്യമായ മെയ്‌വഴക്കവും അതിവിദഗ്ദ്ധമായ പയററുമുറയുംകൊണ്ടു് അയ്യപ്പൻമാർത്താണ്ഡന്റെ കീർത്തി നാടെങ്ങും പരന്നു.

അനൊരിക്കൽ ശത്രുക്കളെ ഭയന്നു സഞ്ചരിച്ചിരുന്ന മാർത്താണ്ഡവർമ്മമഹാരാജാവു് മുഞ്ചിറക്കളരിയിൽ ചെല്ലാനിടയായി. അയ്യപ്പൻമാർത്താണ്ഡന്റെ ആയോധനപാടവംകണ്ടു് യുവരാജാവു് അത്ഭുതപ്പെട്ടു. അദ്ദേഹം രാജ്യഭാരം കൈയേററ ഉടൻതന്നെ അയ്യപ്പൻ മാർത്താണ്ഡപ്പിള്ളയെ പട്ടാളവകുപ്പിലെ ഒരു ഉയന്ന ഉദ്യോഗസ്ഥനായി നിയമിച്ചു. തിരുവിതാംകൂർ സേനാവിഭാഗത്തിൽ കർണ്ണാട്ടിക് സൈന്യത്തെ സംഘടിപ്പിച്ചതും അതിന്റെ സേനാധിപത്യം വഹിച്ചതും അയ്യപ്പൻ മാർത്താണ്ഡപ്പിള്ളയാണു്. മാർത്താണ്ഡവർമ്മയുടെ ദിഗ്വിജയത്തിനു പ്രധാന കാരണഭൂതൻ അയ്യപ്പൻമാർത്താണ്ഡപ്പിള്ളയല്ലാതെ മററാരുമല്ല. കുളച്ചൽ യുദ്ധത്തിൽ ഡച്ചുകാരെ തോല്പിച്ചതും ഡിലെനായിയെ തടവുകാരനായിപ്പിടിച്ചതും അയ്യപ്പൻമാർത്താണ്ഡപ്പിള്ളയാണു്.

931–ൽ രാമയ്യൻദളവാ മരിച്ചതോടുകൂടി അയ്യപ്പൻമാർത്താണ്ഡപ്പിള്ള ദളവായും പ്രധാനസേനാനിയുമായി. മാർത്താണ്ഡവർമ്മ നാടു നീങ്ങിയശേഷവും അയ്യപ്പൻമാർത്താണ്ഡപ്പിള്ളതന്നെയായിരുന്നു ദളവായും സേനാനിയും. കാർത്തികതിരുനാൾ മഹാരാജാവിന്റെ ഭരണകാലം ശോഭനമാകാനും അയ്യപ്പൻ മാർത്താണ്ഡപ്പിള്ളയുടെ സാമർത്ഥ്യമാണു് സഹായകമായിരുന്നതു്. ഭരണത്തിനും സമരത്തിനും ഒരുപോലെ സമർത്ഥനായിരുന്നു അയ്യപ്പൻ മാർത്താണ്ഡപ്പിള്ള.

അക്കാലത്തു് കോഴിക്കോട്ടുസാമൂതിരികൂടെക്കൂടെ കൊച്ചീരാജ്യം ആക്രമിച്ചുകൊണ്ടിരുന്നു. ഗത്യന്തരമില്ലാതെ കൊച്ചീരാജാവു് തിരുവിതാംകൂറിന്റെ സഹായം ആവശ്യപ്പെട്ടു. അയ്യപ്പൻമാർത്താണ്ഡപ്പിള്ള ഒരു സൈന്യവുമായി സാമൂതിരിയെ തുരത്തി. എന്നുമാത്രമല്ല, കോഴിക്കോടു പിടിച്ചടക്കാൻ അദ്ദേഹം വടക്കോട്ടു പ്രയാണം ആരംഭിച്ചു. ഭയചകിതനായ സാമൂതിരി തിരുവിതാംകൂർ രാജാവിനെ അഭയംപ്രാപിക്കയും മഹാരാജാവു് മാർത്താണ്ഡപ്പിള്ളയെ തിരിച്ചുവിളിക്കയും ചെയ്തു. സാമൂതിരിയെ തോല്പിച്ചോടിച്ചതിനു പ്രതിഫലമായി പുത്തൻചിറ എന്ന ദേശം കൊച്ചീരാജാവു് അയ്യപ്പൻമാർത്താണ്ഡപ്പിള്ളയ്ക്കു സംഭാവനയായി നല്കി. പക്ഷേ, അദ്ദേഹം തനിക്കുകിട്ടിയ പാരിതോഷികം തിരുവിതാംകൂർ സംസ്ഥാനത്തോടു കൂട്ടിച്ചേർക്കുകയാണുണ്ടായതു്.

വടക്കുനിന്നും പ്രബലനായ മൈസൂർസുൽത്താന്റെ ആക്രമണമുണ്ടാകാതെ രാജ്യാതിർത്തിയിൽ നെടുങ്കോട്ട കെട്ടിച്ചതു് അയ്യപ്പൻ മാർത്താണ്ഡപ്പിള്ളയാണു്. ദളവാപുരം, കൃഷ്ണപുരം മുതലായ പ്രദേശങ്ങൾ അദ്ദേഹത്തിന്റെ സ്മരണയെ നിലനിർത്തുന്ന സങ്കേതങ്ങളാണു്. മാർത്താണ്ഡവർമ്മമഹാരാജാവിന്റെ സദസ്യനായിരുന്ന കുഞ്ചൻനമ്പ്യാർ അയ്യപ്പൻമാർത്താണ്ഡപ്പിള്ളയെപ്പററി പുകഴ്ത്തിപ്പാടിയിട്ടുണ്ടു്. സമരതന്ത്രജ്ഞനും നല്ലൊരു ഭരണാധികാരിയുമായിരുന്ന ഈ ദളവാ 938–ാമാണ്ടു് നിര്യാതനായി.

## രാജാ കേശവദാസൻ

തെക്കൻതിരുവിതാംകൂറിലെ വിളവംകോട്ടതാലൂക്കിൽ കുന്നത്തൂർദേശത്തു ക്രാവിളാകത്തുവീട്ടിൽ കൊല്ലവർഷം 919 മേടം 10-ാം തീയതി ജനിച്ച കേശവപിള്ളയുടെ അമ്മയുടെ പേരു് കാളിപ്പിള്ളയെന്നായിരുന്നു. അച്ഛൻ അന്നത്തെ പടയിൽ വലിയയജമാനനായിരുന്നു. അദ്ദേഹം കാശിയിൽ പോയിട്ടു മടങ്ങിവന്നില്ല. കാളിപ്പിള്ള വളരെ ക്ലേശിച്ചാണു മകനെ വളർത്തിയതു്. ക്രാവിളാകം നിർദ്ധനമായ ഒരു കുടുംബമായിരുന്നു. കുടിപ്പള്ളിക്കൂടത്തിലെ വിദ്യാഭ്യാസത്തിനുശേഷം സ്വന്തം ശ്രമത്താലാണു് കേശവപിള്ള മലയാളവും തമിഴും പഠിച്ചതു്. കണക്കിൽ അസാമാന്യമായ വൈദഗ്ദ്ധ്യം പ്രദർശിപ്പിച്ചിരുന്ന കേശവപിള്ളയെ പുതുക്കടച്ചെട്ടിയാർ എന്നൊരാൾ കണക്കപ്പിള്ളയായി നിയമിച്ചു. പുതുക്കടച്ചെട്ടിയാർ പൂവാററു പോക്കുമൂസാമരയ്ക്കാരുടെ കാര്യസ്ഥനായിരുന്നു. മരയ്ക്കാരാകട്ടെ തെക്കൻതിരുവിതാംകൂറിലെ ഏററവും വലിയ ഒരു കച്ചവടക്കാരനും. കേശവപിള്ള മരയ്ക്കാരുമായി പരിചയപ്പെട്ടതോടുകൂടി അദ്ദേഹത്തിൻെറ സ്നേഹഭാജനമായിത്തീർന്നു. താമസിയാതെതന്നെ മരയ്ക്കാർ കേശവപിള്ളയെ സ്വന്തം കണക്കെഴുത്തുകാരനായി നിയമിച്ചു.



വ്യാപാരസംബന്ധമായ കാര്യങ്ങൾ പ്രമാണിച്ചു പോക്കുമൂസാമരയ്ക്കാർ കൂടെക്കൂടെ മഹാരാജാവിനെ മുഖംകാണിക്കാൻ പൊയ്ക്കൊണ്ടിരുന്നു. പലപ്പോഴും കണക്കെഴുത്തുകാരനായ കേശവപിള്ളയ്ക്കു് മരയ്ക്കാരൊന്നിച്ചു് കൊട്ടാരത്തിൽ പോകേണ്ടതായി വന്നിട്ടുണ്ടു്. കേശവപിള്ളയുടെ സാമർത്ഥ്യത്തെ നേരിൽ ഗ്രഹിച്ച മഹാരാജാവു് അദ്ദേഹത്തെ വലിയകൊട്ടാരം കണക്കപ്പിള്ളയായി നിയമിച്ചു. കാർത്തികതിരുനാൾ രാമവർമ്മ മഹാരാജാവു ഭരണമേററപ്പോൾ കേശവപിള്ള കൊട്ടാരം രായസംപിള്ളയായി നിയമിതനായി. ക്ഷണംതന്നെ അദ്ദേഹത്തിനു് സമ്പ്രതിയായി കയററം കിട്ടി. സമ്പ്രതിയുദ്യോഗത്തിൽ ഇരിക്കുമ്പോൾ കേശവപിള്ളയ്ക്കു് വിദേശികളായ പല കച്ചവടക്കാരോടും ഇടപെടേണ്ടിവന്നിട്ടുണ്ടു്. അങ്ങനെ വാണിജ്യസംബന്ധമായ പുതിയ അറിവുകൾ നേടാനും വിദേശഭാഷകൾ പഠിക്കാനും അദ്ദേഹത്തിനു സൗകര്യം ലഭിച്ചു, പോർട്ടുഗീസ്, പേർഷ്യൻ, ഹിന്ദുസ്ഥാനി. ഇംഗ്ലീഷ് എന്നീ ഭാഷകൾ ഇക്കാലത്തു് അദ്ദേഹം വശമാക്കി.

കേശവപിള്ള സമ്പ്രതിയായിരിക്കുന്ന കാലത്താണു് ടിപ്പു തിരുവിതാംകൂറിനെ ആക്രമിച്ചതു്. വലിയപടത്തലവനായ ഡിലെനായിക്കു സുഖമില്ലാതിരുന്നതുകൊണ്ടു് കേശവപിള്ള തന്നെ സൈന്യത്തെ നയിച്ചു. അദ്ദേഹത്തിന്റെ ബുദ്ധിപൂർവ്വമായ നേതൃത്വംകൊണ്ടു് തിരുവിതാംകൂർ സൈന്യത്തിനു വിജയമുണ്ടായി. കേശവപിള്ളയിൽ അതീവസന്തുഷ്ടനായ മഹാരാജാവു് അദ്ദേഹത്തെ ദിവാൻജിയായി നിയമിച്ചു. 964 കന്നി 8-ാംതീയതിയാണു് ദിവാൻജിയായി കേശവപിള്ളയ്ക്കു നീട്ടുകിട്ടിയതു്. ദിവാൻജിയായതിനുശേഷം ഭാരമേറിയ പല ചുമതലകളും അദ്ദേഹത്തിൽ നിക്ഷിപ്തമായി. കേശവപിള്ളയിൽ കൂടുതൽ വിശ്വാസവും വാത്സല്യവും തോന്നിയ മഹാരാജാവു് ഒട്ടേറെ സ്വത്തുക്കൾ അദ്ദേഹത്തിനു കരമൊഴിവായി വിട്ടുകൊടുത്തു. എന്നാൽ കേശവപിള്ള പരിമിതമായ ആവശ്യത്തിനുള്ള വകയേ സ്വീകരിച്ചുള്ളു. ബാക്കി ഭണ്ഡാരത്തിലേക്കു വിട്ടുകൊടുക്കയും മഹാരാജാവിൻെറ ദാസനായി കേശവദാസൻ എന്ന സ്ഥാനപ്പേർ സ്വീകരിക്കയും ചെയ്തു.

കാർത്തികതിരുനാളിൻെറ മരണശേഷം ദുർബലനായ ബാലരാമവർമ്മയാണു് ഭരണഭാരമേററതു്. ജയന്തൻശങ്കരൻനമ്പൂതിരിയുടെ ഏഷണികൾക്കു വശംവദനായ രാജാവു് കേശവപിള്ളയെ അദ്ദേഹത്തിൻെറ വീട്ടിൽത്ത

ന്നെ ഒരു തടവുപുള്ളിയായി സൂക്ഷിച്ചു. ഒരു ദിവസം അവിചാരിതമായി കേശവപിള്ള മരിച്ചുകിടക്കുന്നതായി കാണപ്പെട്ടു. ജയന്തൻ ശങ്കരൻനമ്പൂതിരി കേശവദാസനെ വിഷം കൊടുപ്പിച്ചു കൊന്നു എന്നാണ് സാർവ്വത്രികമായ വിശ്വാസം.

## കുഞ്ചെക്കുട്ടിപ്പിള്ള സർവ്വാധികാര്യക്കാർ

ആലങ്ങാട്ടു കോട്ടപ്പുറം ദേശത്ത് ചന്ത്രത്തിൽവീട്ടിൽ ജനിച്ച കുഞ്ചെക്കുട്ടിപ്പിള്ള അക്ഷരാഭ്യാസത്തിലും ആയുധാഭ്യാസത്തിലും അതിസമർത്ഥനായിരുന്നു. ബാല്യത്തിൽത്തന്നെ ജ്യോതിഷം, മന്ത്രം, തന്ത്രം എന്നീ വിദ്യകൾ അക്കാലത്തെ പ്രശസ്തപണ്ഡിതന്മാരിൽനിന്നു ഗ്രഹിച്ചു. കുഞ്ചെക്കുട്ടിയുടെ സാമർത്ഥ്യത്തെപ്പററി മനസ്സിലാക്കിയ ആലങ്ങാട്ടുരാജാവ് അദ്ദേഹത്തെ കൊട്ടാരത്തിൽ ഒരു ഉദ്യോഗസ്ഥനാക്കി. ആലങ്ങാട്ട് തിരുവിതാംകൂറിൽ ലയിച്ചപ്പോൾ കുഞ്ചെക്കുട്ടിപ്പിള്ളയെ മഹാരാജാവു തിരുവനന്തപുരത്തേക്കു കൊണ്ടുപോയി. ഏറെത്താമസിയാതെ വിശ്വസ്തനായ കുഞ്ചെക്കുട്ടിപ്പിള്ള കൊട്ടാരം സർവ്വാധിയായി.

ടിപ്പു തിരുവിതാംകൂറിനെ ആക്രമിക്കാൻ വട്ടംകൂട്ടുന്നു എന്നറിഞ്ഞു് തിരുവിതാംകൂർ മഹാരാജാവ് കുഞ്ചെക്കുട്ടിപ്പിള്ളയെ ചാരനായി മൈസൂറിലേക്കയച്ചു. അദ്ദേഹം ഒരു സന്യാസിയായി ടിപ്പുവിൻെറ രാജധാനിയിലും കൊട്ടാരത്തിലും സഞ്ചരിച്ചു രഹസ്യങ്ങളറിഞ്ഞു. രാജ്യത്തിൻെറ വടക്കേ അതിർത്തിയിൽ നെടുങ്കോട്ടകെട്ടി പ്രതിരോധം ബലപ്പെടുത്താനും യുദ്ധത്തിൽ ജയിക്കാനും ഈ അറിവാണ് തിരുവിതാംകൂറിനെ സഹായിച്ചതു്. അക്കാലത്തു മൈസൂറിലെ ചാരന്മാരും തിരുവനന്തപുരത്തു സഞ്ചരിച്ചിരുന്നു. അതിൽ ഒരുവൻ മഹാരാജാവിനെ വധിക്കാൻ ശ്രമിച്ചു. പള്ളിയറയ്ക്കു സമീപമുള്ള ഒരു വൃക്ഷത്തിൽ കയറുകെട്ടി അവൻ താഴോട്ടിറങ്ങവേ മരക്കൊമ്പിൽ ഒളിച്ചിരുന്ന കുഞ്ചെക്കുട്ടിപ്പിള്ള കയർ അറുത്തു ചാരനെ നിലത്തിട്ടതായി ഒരു കഥയുണ്ട്.

കൊച്ചിയുടെയും തിരുവിതാംകൂറിൻെറയും അതിർത്തിയായി കിടക്കുന്ന വനഭാഗങ്ങളിൽ എവിടെയോ ഒരു ആന കുഴിയിൽവീണു. കുഞ്ചെക്കുട്ടിപ്പിള്ളയെയാണ് ആനക്കുഴിയിൽനിന്നും ആനയെ കയറ്റിക്കൊണ്ടുവരാൻ നിയോഗിച്ചതു്. എന്നാൽ കാര്യക്കാരുംകൂട്ടരും ചെന്നെത്തുന്നതിനു മുൻപ് കൊച്ചീക്കാർ ആനയെ കുഴിയിൽനിന്നു കയററി കുറേ ദൂരം കൊണ്ടുപോയിരുന്നു. കുഞ്ചെക്കുട്ടിപ്പിള്ളയുടെ മന്ത്രപ്രയോഗത്താൽ ആന തിരിഞ്ഞുനടന്ന് തിരുവിതാംകൂറിനുള്ളിൽ പ്രവേശിച്ചു. ആനയെ തിരുവനന്തപുരത്തേക്കു കൊണ്ടുപോരികയും ചെയ്തുവത്രെ.

ശക്തൻതമ്പുരാനാണ് അന്നു കൊച്ചിരാജ്യം ഭരിക്കുന്നതു്. അദ്ദേഹത്തിനു കുഞ്ചെക്കുട്ടിപ്പിള്ളയെ ഒന്നു കാണണം. അപകടമാണ് സൂക്ഷിക്കണം എന്നു് ധർമ്മരാജാവ് കുഞ്ചെക്കുട്ടിപ്പിള്ളയ്ക്കു മുന്നറിവുനല്കി. കുഞ്ചെക്കുട്ടിപ്പിള്ള തൃപ്പൂണിത്തുറ കോവിലകത്തുചെന്നു ശക്തൻതമ്പുരാനെക്കണ്ടു. കുഞ്ചെക്കുട്ടിയെ ഒന്നു പരീക്ഷിക്കാൻതന്നെ തമ്പുരാൻ നിശ്ചയിച്ചു. തൻെറ അരവാൾ ഊരിക്കാണിച്ചുകൊണ്ടു് "ഇതു കണ്ടോ?" എന്നു തമ്പുരാൻ ചോദിച്ചു. "അടിയൻെറ കൈയിലുമുണ്ട് അത്തരമൊന്നു്" കുഞ്ചെക്കുട്ടി അദ്ദേഹത്തിൻെറ വാളും ഊരിക്കാണിച്ചു. "നോക്കട്ടെ!" തമ്പുരാൻ ചോദിച്ചു. "അടിയനും ആഗ്രഹമുണ്ട് അവിടത്തെ വാളൊന്നു നോക്കാൻ," കുഞ്ചെക്കുട്ടിപ്പിള്ള വിനയപൂർവ്വം ഉണർത്തിച്ചു. തമ്പുരാൻ വാൾ കൊടുത്തു. കുറച്ചു കഴിഞ്ഞിട്ടും കുഞ്ചെക്കുട്ടി വാൾ മടക്കിക്കൊടുത്തില്ല. "വാൾ തരൂ!" തമ്പുരാൻ ചോദിച്ചു. തിരുമനസ്സുകൊണ്ടു കല്പിച്ചുതന്ന വാൾ തിരിച്ചുതരാൻ അത്ര വകതിരിവുകെട്ടവനോ ഈ കുഞ്ചെക്കുട്ടി. തമ്പുരാന്റെ ഓർമ്മയ്ക്കും ദീർഘായുസ്സിനും അടിയൻ ഇതു സൂക്ഷിക്കും" കുഞ്ചെക്കുട്ടിപ്പിള്ള മന്ദഹസിച്ചുകൊണ്ടുത്തരംനല്കി. "തിരിച്ചുവാങ്ങുന്നതു തിരുമനസ്സിനു പോരായ്മയുമാണ്." "എന്നാൽ നിന്റെ വാൾ ഇങ്ങോട്ടുതരൂ" എന്നായി തമ്പുരാൻ. "ഇതു തിരുവിതാംകൂർ മഹാരാജാവ് കല്പിച്ചുതന്നതാണ്. മരിച്ചേ മറുകൈയിൽ പോകാവു. അവിടുന്ന് മറ്റൊരു വാളും കല്പിച്ചുതന്നു. അതും മരിച്ചേ മറുകൈയിൽ പോകൂ!" കുഞ്ചെക്കുട്ടിയുടെ നർമ്മബോധവും ധീരതയും ശക്തൻതമ്പുരാനെ അത്യധികം സന്തോഷിപ്പിച്ചു.

കുഞ്ചെക്കുട്ടിപ്പിള്ളസർവ്വാധി ഒരു സന്യാസിയായി തപസ്സിനുപോയെന്നാണറിവ്. ഇതു് 969-ാമാണ്ടായിരുന്നെന്നും അറിയാൻ കഴിഞ്ഞിട്ടുണ്ട്.

## തലക്കുളത്തു വേലുത്തമ്പി

വേണാടിൻെറ തലസ്ഥാനമായിരുന്ന ഇരണിയൽ(ഹിരണ്യനല്ലൂർ)നിന്നു് സുമാർ

ഒന്നരനാഴിക തെക്കുമാറി വള്ളിയാറിന്റെ തീരത്തായിരുന്ന തലക്കുളത്തു വലിയവീട്ട നിലകൊണ്ടിരുന്നതു്. സുപ്രസിദ്ധമായ ഹിരണ്യനല്ലൂർ നാട്ടുക്കൂട്ടത്തിന്റെ അധീശന്മാരായി ആറു മഹാപ്രഭുക്കന്മാർ ഉണ്ടായിരുന്നു. ഇവരിൽ പ്രാമുഖ്യം വഹിച്ചിരുന്നതു് 'തമ്പി പെരുമാൻ ചോഴകപ്പോട്ടക്കുറുപ്പെ'ന്നു സ്ഥാനപ്പേരുള്ള തലക്കുളത്തു മൂത്തകുറുപ്പായിരുന്നുവെന്നാണു പ്രമാണരേഖകൾ തെളിയിക്കുന്നതു്. തലക്കുളത്തു തമ്പിമാർ പരമ്പരയാ വേണാട്ടുസേനാനികളും പാണ്ഡ്യചോളരാജ്യങ്ങളിൽ സമുന്നതമായ ഉദ്യോഗങ്ങൾ വഹിച്ചിരുന്നവരുമായിരുന്നു. തലക്കുളത്തേക്കു വ്യാപ്തമായ ഭൂസ്വത്തും ആളും അർത്ഥവും ഉണ്ടായിരുന്നതായിക്കാണുന്നുണ്ടു്. പള്ളിമേനാവും അകമ്പടിയും വാദ്യഘോഷങ്ങളും കൂടാതെ തലക്കുളത്തു തങ്കച്ചിമാർ സഞ്ചരിച്ചിട്ടില്ല. വീരന്മാരും വിദ്വാന്മാരുമായിരുന്നു തലക്കുളത്തു തമ്പിമാർ. തലക്കുളത്തു വള്ളിയമ്മപ്പിള്ളത്തങ്കച്ചിയുടെയും മണക്കര കുഞ്ചുമായിറ്റിപ്പിള്ളയുടെയും പ്രഥമപുത്രനായി 940 മേടം 23-ാം തീയതി അത്തം നക്ഷത്രത്തിൽ വേലുത്തമ്പി ജനിച്ചു. കുലദൈവമായ വേളിമല സുബ്രഹ്മണ്യസ്വാമിയുടെ പ്രസാദത്താൽ ലഭിച്ച പുത്രനായതുകൊണ്ടാണു് വള്ളിയമ്മപ്പിള്ളത്തങ്കച്ചി മകനു് വേലായുധൻ എന്നു പേരിട്ടതു്. പ്രസിദ്ധനായ ഇരണിയൽ കുഞ്ചാതിച്ചപ്പിള്ള ആശാനാണു് വേലായുധനെ നിലത്തെഴുത്തു



പഠിപ്പിച്ചതു്. വേലുത്തമ്പി എന്ന ഓമനപ്പേരു നല്കിയതും ആ ഗുരുനാഥൻതന്നെ. മലയാളവും തമിഴും സംസ്കൃതവും ആതിച്ചപ്പിള്ള ആശാൻതന്നെ പഠിപ്പിച്ചു.

ഗണിതം, ജ്യോതിഷം, വൈദ്യം, മന്ത്രം എന്നിങ്ങനെയുള്ള വിദ്യകൾ കുഞ്ചാതിച്ചപ്പിള്ളതന്നെ ശിഷ്യനെ അഭ്യസിപ്പിച്ചു. വേലുത്തമ്പി, ദളവാ ആയതിനുശേഷം ഗുരുനാഥനു് ഒരു നല്ല ഗൃഹം പണിയിച്ചുകൊടുത്തു.

വലിയവീട്ടിലെ മറ്റൊരു ശാഖയായ മാളികാമഠത്തിൽ താമസിച്ചിരുന്ന നീലകണ്ഠൻ നമ്പൂതിരിയായിരുന്നു തമ്പിയുടെ രണ്ടാമത്തെ ഗുരു. നാലുവർഷം നമ്പൂതിരിയോടു് അദ്ദേഹം സംസ്കൃതത്തിൽ ഉപരിപഠനം നടത്തി. വാണിജ്യഭാഷയും സൈനികഭാഷയുമായ ഹിന്ദുസ്ഥാനി, നെയ്യൂർക്കാരൻ ഒരു മുസൽമാനോടാണു വേലുത്തമ്പി പഠിച്ചതു്. പേർഷ്യൻഭാഷയും അറബിഭാഷയും ഈ ഗുരുവിൽനിന്നുതന്നെ വേലുത്തമ്പി വശമാക്കി.

പന്ത്രണ്ടാമത്തെ വയസ്സുമുതൽ വേലുത്തമ്പി തലക്കുളത്തു കളരിയിൽ കച്ചകെട്ടി ആയുധാഭ്യാസം തുടങ്ങി. തന്റെ പ്രിയപ്പെട്ട മുസൽമാൻഗുരുതന്നെയാണു് തമ്പിയെ കുതിരസ്സവാരി പഠിപ്പിച്ചതു്.

അനീതിയോടു വിട്ടുവീഴ്ചകൂടാതെയുള്ള എതിർപ്പും ദീനാനുകമ്പയും തമ്പിയുടെ മഹൽഗുണങ്ങളായിരുന്നു. ഈ സ്വഭാവഗുണങ്ങൾ അദ്ദേഹത്തിന്റെ കീർത്തിയെ വർദ്ധിപ്പിച്ചു. പതിനെട്ടുവയസ്സിനുമുമ്പു് വേലുത്തമ്പി ഹിരണ്യനല്ലൂർ കൂട്ടത്തിന്റെ അനിഷേദ്ധ്യനേതാവായറിയപ്പെട്ടു. നേതാക്കന്മാർ തമ്മിലുള്ള കിടമത്സരങ്ങളും നാട്ടുകാരുടെ ഇടയിലുണ്ടാകുന്ന തർക്കങ്ങളും പറഞ്ഞൊതുക്കാൻ അദ്ദേഹത്തിനു പ്രത്യേകമായ സാമർത്ഥ്യമുണ്ടായിരുന്നു.

മാർത്താണ്ഡവർമ്മമഹാരാജാവു് നാട്ടുകൂട്ടങ്ങളെ അടിച്ചമർത്തിക്കൊണ്ടാണു സ്വന്തം ശക്തി ഉറപ്പിച്ചതു്. അതോടുകൂടി ഹിരണ്യനല്ലൂർ കൂട്ടവും ദുർബ്ബലമായിരുന്നു. തമ്പിയുടെ കാലമായപ്പോൾ ഹിരണ്യനല്ലൂർകൂട്ടം വീണ്ടും ഊർജ്ജസ്വലമായി.

ഒരിക്കൽ കാർത്തികതിരുനാൾ മഹാരാജാവു് രാമേശ്വരയാത്രകഴിഞ്ഞു മടങ്ങുംവഴി പത്മനാഭപുരം കൊട്ടാരത്തിൽ വിശ്രമിച്ചിരുന്ന അവസരത്തിൽ മഹാരാജാവിന്റെവക ഏതാനും ആഭരണങ്ങൾ കാണാതായി. കൊട്ടാരം ഉദ്യോഗസ്ഥന്മാരുടെയും ദിവാൻ കേശവപിള്ളയുടെയും ശ്രമങ്ങൾ വിഫലമായി. തലക്കുളത്തു കൊച്ചുതമ്പി വിചാരിച്ചാൽ

മോഷ്ടാവാരായാലും പിടികിട്ടുമെന്നു് ആരോ അറിയിച്ചു. മഹാരാജാവു് തമ്പിയെ വിളിച്ചു മോഷണക്കാര്യമറിയിച്ചു. മൂന്നുദിവസത്തിനുള്ളിൽ മോഷ്ടാവിനെ തൊണ്ടിയോടുകൂടി പിടിച്ചുകൊടുക്കാൻ വേലുത്തമ്പിക്കു കഴിഞ്ഞു. ഇതിൽ പ്രീതനായ മഹാരാജാവു് വേലുത്തമ്പിയെ കൽക്കുളം തെക്കുംമണ്ഡപം കാര്യക്കാരായി നിയമിച്ചു. അന്നു് വേലുത്തമ്പിക്കു് കഷ്ടിച്ചു് ഇരുപതുവയസ്സേ പ്രായമുണ്ടായിരുന്നുള്ളു.

തലക്കുളത്തു വലിയവീട്ടുൾപ്പെടെയുള്ള ഇരണിയൽ പ്രഭുക്കന്മാരുടെ വസ്തുക്കൾക്കു നികുതിയേർപ്പെടുത്തി പൊതുഭണ്ഡാരത്തെ പോഷിപ്പിക്കയായിരുന്നു തമ്പിയുടെ ആദ്യത്തെ നടപടി. സാധാരണക്കാരുടെ വിവാഹാദിവിശേഷദിവസങ്ങളിൽ ഇരണിയൽ പ്രഭുക്കന്മാരുടെ പടിക്കൽക്കൂടി വാദ്യമേളങ്ങളോടെ ഘോഷയാത്ര പോകരുതെന്നുള്ള വഴക്കം വേലുത്തമ്പി നിറുത്തൽ ചെയ്തു. പ്രഭുക്കന്മാരേ കുതിരപ്പുറത്തു കയറാവൂ എന്ന ഏർപ്പാടും അദ്ദേഹമാണു നിറുത്തലാക്കിയതു്.

ടിപ്പുവിൻെറ രണ്ടാക്രമണങ്ങളും മലബാറിൽനിന്നുണ്ടായ അഭയാർത്ഥിപ്രവാഹവും തിരുവിതാംകൂറിനെ വല്ലാത്ത ഒരു പ്രതിസന്ധിഘട്ടത്തിലെത്തിച്ചിരുന്ന അവസരത്തിലാണു് കാർത്തികതിരുനാൾ നാടുനീങ്ങിയതും ദുർബ്ബലനും ബാലനുമായ ബാലരാമവർമ്മ രാജ്യഭാരമേററതും. അദ്ദേഹം അതിവേഗം സേവകന്മാരുടെ പാവയായിത്തീർന്നു. ഇരുപത്തിയഞ്ചു ലക്ഷം രൂപാ അന്നു ഗവണ്മെൻറിനു കടമുണ്ടു്. ജനങ്ങളിൽനിന്നും ഈ തുക പിരിച്ചുണ്ടാക്കാൻ സേവകന്മാർ രാജാവിനെ പ്രേരിപ്പിച്ചു. ഉദുവേലി ജയന്തൻശങ്കരൻനമ്പൂരിയെന്നൊരു കൊട്ടാരം സേവകൻ വലിയസർവ്വാധിയായി. മാത്തൂത്തരകനും ഒരു ശങ്കരനാരായണൻചെട്ടിയുമായിരുന്നു നമ്പൂരിയുടെ ഉപദേഷ്ടാക്കൾ. എല്ലാ കുടുംബങ്ങളിൽനിന്നും ഓരോ വൻതുക പിരിക്കാൻ ജയന്തൻനമ്പൂരി പദ്ധതിയുണ്ടാക്കി. നമ്പൂതിരിയുടെയും കൂട്ടരുടെയും ദണ്ഡനപരിപാടികൾ ജനങ്ങളെ സംഭ്രാന്തരാക്കി. പണം കൊടുക്കാത്തവരെ പിടിച്ചുകൊണ്ടുവന്നു കെട്ടിയിട്ടടിക്കയും കമ്പിപഴുപ്പിച്ചു മുതുകിൽ വയ്ക്കയും ചെയ്തു. ഈ പൊതുജനഹിംസയെപ്പററി വേലുത്തമ്പി അറിഞ്ഞു. അദ്ദേഹം മഹാരാജാവിനെക്കാണാൻ ചെന്നു. ജയന്തൻനമ്പൂതിരി അനുവദിച്ചില്ലെന്നുമാത്രമല്ല തമ്പിയെ അധിക്ഷേപിക്കകൂടി ചെയ്തു. കാര്യക്കാരുടെ മുദ്രവാൾ വയ്പിച്ചു് അയാൾ തമ്പിയെ പറഞ്ഞയച്ചു. ഇരുപതിനായിരം പണമാണു് വേലുത്തമ്പിയുടെ വിഹിതമായി നിശ്ചയിച്ചതു്. ഒരാഴ്ച അവധി കൊടുക്കണമെന്നു് തമ്പി അപേക്ഷിച്ചു. നമ്പൂതിരി അതു് അനുവദിച്ചു. ഈ പണപ്പിരിവുബഹളത്തിനിടയിൽ രാജാകേശവദാസൻ ജയിലിൽക്കിടന്നു മരിച്ചു. നമ്പൂതിരി അദ്ദേഹത്തെ വിഷം കൊടുപ്പിച്ചു കൊന്നതാണെന്നു് നാടെങ്ങും വാർത്തപൊങ്ങി.

വേലുത്തമ്പി തലക്കുളത്തെത്തി, 974 ഇടവം 7–ാംതീയതി നാട്ടുക്കൂട്ടം വിളിച്ചുകൂട്ടി. നാടിനു വന്നിരിക്കുന്ന ദുര്യോഗത്തിൽ നാട്ടാർ ഒന്നിച്ചുനില്ക്കേണ്ട ആവശ്യകതയെപ്പററി വേലുത്തമ്പി ആവേശകരമായി പ്രഭാഷണം ചെയ്തു. കൂട്ടം ആർത്തുവിളിച്ചു് അദ്ദേഹത്തിൻെറ അഭിപ്രായത്തെ സ്വാഗതം ചെയ്തു.

മിഥുനം 4–ാംതീയതി ഹിരണ്യനല്ലൂർക്കൂട്ടം തിരുവനന്തപുരത്തേക്കു തിരിച്ചു. കളിയിക്കവിളവച്ചു് നാഞ്ചിനാട്ടുകൂട്ടവും ഹിരണ്യനല്ലൂർക്കൂട്ടത്തോടു ചേർന്നു. നെയ്യാററിൻകര, നേമം, കരമന, തിരുവനന്തപുരം എന്നീ സ്ഥലങ്ങളിലെ കൂട്ടങ്ങളും അതാതിടത്തുവച്ചു ഹിരണ്യനല്ലൂർക്കൂട്ടത്തിൽ ലയിച്ചു. മിഥുനം 5–ാംതീയതി രാത്രിയിൽ കൈതമുക്കിലുള്ള ശംഖരിപ്പാളയത്തിനടുത്തു് കൂട്ടക്കാർ പാളയമടിച്ചു. വടക്കു് ആലപ്പുഴവരെയുള്ള നാട്ടുക്കൂട്ടങ്ങൾ ഇളകി തിരുവനന്തപുരത്തേക്കു വന്നുകൊണ്ടിരുന്നു. രാജ്യത്തിൻെറ അനിഷേധ്യനേതാവായ വേലുത്തമ്പിയുടെ ഏതാജ്ഞയും അനുസരിക്കാൻ നാട്ടുക്കൂട്ടങ്ങൾ വെമ്പൽകൊണ്ടുനിന്നു. രാജാവിൻെറ പ്രതിനിധികളും നാട്ടുക്കൂട്ടം പ്രതിനിധികളും തമ്മിൽ മൂന്നുതവണ സന്ധിസംഭാഷണം നടന്നു. ജയന്തൻ ശങ്കരൻനമ്പൂതിരിയേയും മററും വേണ്ടവിധം ശിക്ഷിച്ചുകൊള്ളാമെന്നു് രാജാവു് ഏററു. അതു ജനാധിപത്യവിരുദ്ധമാണെന്നും ജനദ്രോഹികളെ ജനകീയകോടതിയാണു ശിക്ഷിക്കേണ്ടതെന്നും വിവരിച്ചുകൊണ്ടു വേലുത്തമ്പി ഒരു പ്രഭാഷണം ചെയ്തു. നാട്ടുക്കൂട്ടങ്ങൾ നേതാവിൻെറ വാക്കുകൾ ഏററുവിളിച്ചു. ഒടുവിൽ ഗത്യന്തരമില്ലാതെ രാജാവിനു് അതു സമ്മതിക്കേണ്ടിവന്നു. വേലുത്തമ്പി, അയ്യപ്പൻ ചെമ്പകരാമൻ എന്ന പടിഞ്ഞാറേമുഖം സർവ്വാധി, മൂന്നു ജനപ്രതിനിധികൾ എന്നിവരടങ്ങിയ ഒരു ജനകീയകോടതി കുററക്കാരെ വിസ്തരിച്ചു ശിക്ഷിച്ചു.

ഈ സംഭവത്തെത്തുടർന്നു് അയ്യപ്പൻ ചെമ്പകരാമനെ വലിയസർവ്വാധി(മുഖ്യമന്ത്രി)യും വേലുത്തമ്പിയെ മുളകുമടിശ്ശീല സർവ്വാധി (ധനകാര്യമന്ത്രി)യുമായി രാജാവു നിശ്ചയി

ച്ചു. വേലുത്തമ്പി ഭരണമേററതോടെ അഴിമതി അവസാനിച്ചു. ഗവണ്മെൻറിൻെറ കടം മുക്കാൽഭാഗവും വേലുത്തമ്പി പലിശകൂടാതെ കൊടുത്തുതീർത്തു.

അയ്യപ്പൻ ചെമ്പകരാമൻെറ മരണത്തെ ത്തുടന്നു് പാറശ്ശാല പത്മനാഭപിള്ള ദളവായായി. അദ്ദേഹത്തിൻെറ ഭരണം ദുർബലമെന്നുകണ്ടു് ബ്രിട്ടീഷ് റസിഡണ്ടിൻെറ നിദ്ദേശപ്രകാരം രാജാവു് വേലുത്തമ്പിയെ വലിയസർവാധിയാക്കി. 'ദളവാ' എന്ന പേരു് അദ്ദേഹം സ്വീകരിച്ചു.

കരകൾതോറും തമിഴും മലയാണ്മയും പഠിപ്പിക്കാൻ പള്ളിക്കൂടങ്ങൾ വേണമെന്നും അവ നാട്ടുകാരുടെ ചെലവിൽ കെട്ടിക്കാൻ ഏർപ്പാടുചെയ്യണമെന്നും ഓരോ മണ്ഡപത്തുംവാതുക്കലുമുള്ള കാര്യക്കാരെ ചട്ടംകെട്ടി. വിദ്യാഭ്യാസം ചെയ്യാൻ പ്രായമായ എല്ലാ കുട്ടികളേയും പള്ളിക്കൂടത്തിലയയ്ക്കാൻ രക്ഷിതാക്കളെ നിർബന്ധിക്കണമെന്നും കാര്യക്കാരന്മാക്ക നിർദ്ദേശം നല്കി. ക്രി. വ. 1801–ലാണു് വേലുത്തമ്പിയുടെ ഈ പരിഷ്ക്കാരം നടപ്പിലാക്കിയതു്. ഇംഗ്ലണ്ടിലാകട്ടെ 1870–ൽമാത്രമേ ഇത്തരമൊരു വിദ്യാഭ്യാസരീതി നടപ്പിൽ വന്നുള്ളു.

രാജ്യത്തങ്ങോളമിങ്ങോളം നടമാടിയിരുന്ന അരക്ഷിതാവസ്ഥയ്ക്കു് അറുതിവരുത്തി ജനമദ്ധ്യേ നീതിന്യായങ്ങൾ നടപ്പാക്കാൻ സഞ്ചരിക്കുന്ന ഒരു കോടതിയാണു് പിന്നീടു വേലുത്തമ്പി സംഘടിപ്പിച്ചതു്. മനുസ്മൃതിയിൽ അവഗാഹമുള്ള ഒരു ശാസ്ത്രിപണ്ഡിതനും ഇസ്ലാമികനിയമങ്ങളിൽ പ്രാവീണ്യമുള്ള ഒരു മുസ്ലീംപണ്ഡിതനുമുൾക്കൊള്ളുന്ന ആ നീതിന്യായക്കോടതി രാജ്യമെങ്ങും സഞ്ചരിച്ചു് ജനങ്ങളുടെ പരാതികൾ കേട്ടു. ഒരു വിഭാഗം സൈന്യത്തെക്കൂടി ഈ യാത്രയിൽ ദളവാ കൊണ്ടുപോയിരുന്നു. കൊലപാതകം, സ്ത്രീനിന്ദ—ഇവ രണ്ടും ഒരുപോലെ ശിക്ഷാർഹമായിരുന്നു ഈ കോടതിക്കു്. സ്ത്രീകളെയും കുട്ടികളെയും കഠിനശിക്ഷയിൽനിന്നൊഴിവാക്കിയിരുന്നു. വേലുത്തമ്പിദളവായുടെ നീതിപാലനവ്യവസ്ഥ നടപ്പിൽ വന്നതോടെ നാട്ടിൽ ചോരഭീതി നിലച്ചു. വഴിയിൽക്കിടന്നാലും ആഭരണങ്ങളോ പണക്കിഴികളോ ആരും എടുക്കാതായി. കൊള്ളക്കാർ ഇല്ലാതായി. വേലുത്തമ്പിയുടെ നീതിനിഷ്ഠയെപ്പററി ജനങ്ങൾ വാഴ്ത്തിത്തുടങ്ങി.

പൊതുജനങ്ങളുടെയും സൈന്യങ്ങളുടെയും സഹായത്തോടുകൂടി രാജ്യമെമ്പാടും അനേകം റോഡുകൾ അദ്ദേഹം വെട്ടിച്ചു. അങ്ങനെ ലാഭംവന്ന തുകകൊണ്ടു സൃഷ്ടിപരപ്രവത്തനങ്ങൾ പലതും നടത്തി. തരിശുഭൂമികൾ സക്കാരിൻെറ മേൽനോട്ടത്തിൽ കൃഷിചെയ്യിച്ചു. കൊള്ളക്കാരുടെ സങ്കേതമായിരുന്ന പാതിരാമണൽ വെട്ടിത്തെളിച്ചു കൃഷിചെയ്യിച്ചതു് വേലുത്തമ്പിയാണു്. ആവശ്യമുള്ള തുക ഭണ്ഡാരത്തിൽനിന്നു ചെലവെഴുതി എടുക്കുന്ന വഴക്കം നിറുത്തി ദളവായുടെ ശമ്പളം ഒരു നിശ്ചിത തുകയാക്കി കണപ്പെടുത്തിയതും വേലുത്തമ്പിയാണു്. ആയിരം രൂപയാണു് അദ്ദേഹം ദളവായ്ക്കു ശമ്പളമായി നിശ്ചയിച്ചതു്.

'ഹജൂർ എന്ന പേരിൽ ദളവായ്ക്കു് ഒരു കച്ചേരിസ്ഥലം ആദ്യമായുണ്ടാക്കിയതും വേലുത്തമ്പിതന്നെ. അദ്ദേഹത്തിൻെറ ഹജൂരാപ്പീസ് രാജ്യത്തിന്റെ മദ്ധ്യഭാഗവും ഒരു വാണിജ്യകേന്ദ്രവുമായ കൊല്ലമായിരുന്നു. ശാസ്ത്രീയമായ കണ്ടെഴുത്തു നടപ്പാക്കി ഭൂനികുതി കണപ്പെടുത്തിയതും വേലുത്തമ്പിയാണു്. അതിനു മുൻപു് വസ്തുദേഹണ്ഡക്കാരെ മണ്ഡപത്തുംവാതുക്കൽ വിളിച്ചുവരുത്തി ചോദിച്ചറിഞ്ഞാണു് മുൻകാലങ്ങളിൽ നികുതി നിശ്ചയിച്ചുവന്നതു്. വേലുത്തമ്പിയാകട്ടെ ഭൂമി നേരിൽ കണ്ടു് അളന്നു തിട്ടപ്പെടുത്തി നികുതി നിശ്ചയിക്കാൻ ഏർപ്പാടു ചെയ്തു. കണ്ടെഴുത്തിൽ ക്രമക്കേടു കാണിക്കുന്നവരുടെ ശിക്ഷ അദ്ദേഹം മുൻകൂട്ടി പരസ്യംചെയ്തു. ചിലക്കൊക്കെ കഠിനശിക്ഷ നല്കുകയും ചെയ്തിട്ടുണ്ടു്. തലക്കുളംവക വസ്തുക്കൾക്കു കുറഞ്ഞ നികുതി നിശ്ചയിച്ച ചില ഉദ്യോഗസ്ഥന്മാരെ അദ്ദേഹം ക്രൂരമായി ശിക്ഷിക്കയുണ്ടായി. 978–ലാണു് ഇത്തരം കണ്ടെഴുത്തു് വേലുത്തമ്പി നടപ്പാക്കിയതു്. പ്രഭുക്കന്മാക്കു കരമൊഴിവായി നല്കിയിരുന്ന പല വസ്തുക്കൾക്കും അദ്ദേഹം നികുതി ചുമത്തി. ഇതിൻെറ ഫലമായി ഭൂനികുതിയിനത്തിൽ മാത്രം രണ്ടുലക്ഷം രൂപാ രാജ്യത്തിനു കൂടുതൽ ആദായമുണ്ടായി. അന്നു് രാജ്യത്തിൻെറ മൊത്തം മുതലെടുപ്പു് 47 ലക്ഷം രൂപയായിരുന്നു.

വേലുത്തമ്പിയുടെ ഭരണപാടവത്തെ അഭിനന്ദിച്ചുകൊണ്ടു് ഗവർണ്ണർ ജനറൽ വെല്ലസ്ലിപ്രഭു പന്തീരായിരം രൂപാ വിലപിടിപ്പുള്ള ഒരുജോടി സുവർണ്ണകവചങ്ങൾ അദ്ദേഹത്തിനു സംഭാവനചെയ്തു. റസിഡൻറായ കേണൽ മെക്കാളി ആദ്യമെല്ലാം അദ്ദേഹത്തിൻെറ ഉററ തോഴനായിരുന്നു. വേലുത്തമ്പിയെ വശീകരിച്ചുകൊണ്ടു്, തിരുവിതാംകൂറിൽനിന്നു കപ്പം കൂട്ടിക്കിട്ടുവാൻ മെക്കാളി ശ്രമിച്ചു. ഇതിൽ വേലുത്തമ്പി വിയോജിക്കുകയാണുണ്ടായതു്. കുരുമുളകു് കണ്ടിക്കു് ഇറന്ന കമ്പോളത്തിൽ

250 രൂപാ വിലയിരിക്കെ 105 രൂപയ്ക്കാണ് കമ്പനിക്കാർക്ക് സർക്കാരിൽനിന്നു കൊടുത്തുവന്നതു്. ഈ അനീതിയേയും വേലുത്തമ്പി എതിർത്തു. തിരുവിതാംകൂർ സൈന്യത്തെ നിശ്ശേഷം കുറവുചെയ്യണമെന്നും പകരം ബ്രിട്ടീഷ് സൈന്യം മതിയെന്നുമുള്ള കമ്പനിയുടെ നിർദ്ദേശവും വേലുത്തമ്പി നിരാകരിച്ചു.

കമ്പനിയുമായുള്ള അഭിപ്രായവ്യത്യാസത്തെ തുടന്നു് റസിഡന്റും ദളവായുമായി സ്വരച്ചേർച്ചയില്ലാതായി. ഇംഗ്ലീഷുകാർ ഇന്ത്യൻ ദേശീയത്വത്തിനു് ആപൽക്കാരികളാണെന്നും ഇവിടെ ആധിപത്യം നേടാനാണ് അവർ ശ്രമിക്കുന്നതെന്നും ബുദ്ധിമാനായ ആ ഭരണാധിപൻ മനസ്സിലാക്കി. തല്ക്കാലം ഇംഗ്ലീഷുകാരുമായി പിണങ്ങാതെ നിന്നുകൊണ്ടു് അവരെ ഇന്ത്യയിൽനിന്നു നിശ്ശേഷം അകററി നിറുത്താനുള്ള പദ്ധതികൾ വേലുത്തമ്പി ആലോചിച്ചുതുടങ്ങി. കേരളത്തിലെ രാജാക്കന്മാരെയും പ്രഭുക്കന്മാരെയും രഹസ്യമായിക്കണ്ടു് അദ്ദേഹം വിവരം ഗ്രഹിപ്പിക്കയും മഹാരാഷ്ട്രരുമായി കത്തിടപാടുകൾ നടത്തുകയും ചെയ്തു. അദ്ദേഹം കൊച്ചിയിലെ പാലിയത്തച്ചനുമായാലോചിച്ചു് കൊച്ചിയിലും തിരുവിതാംകൂറിലും ബ്രിട്ടീഷ് വിരുദ്ധപ്രചാരണങ്ങൾ നടത്തി. സേനകളെ സംഘടിപ്പിക്കയും പടക്കോപ്പുകൾ സംഭരിക്കയും ചെയ്തു. നാട്ടുക്കൂട്ടങ്ങൾ വിളിച്ചുകൂട്ടി പൗരജനങ്ങൾക്കു് ആയോധനപരിചയം നൽകാനുള്ള പദ്ധതികൾ ആവിഷ്കരിച്ചു. ഉദയഗിരിക്കോട്ട സുരക്ഷിതമാക്കി. അവിടെ വെടിമരുന്നും തോക്കും ഉണ്ടാക്കി. ആരുവാമൊഴി ദുർഗ്ഗം ബലപ്പെടുത്തി. മലബാർ, ശ്രീരംഗപട്ടണം, മധുര, തിരുനെൽവേലി എന്നീ ദിക്കുകളിൽ ബ്രിട്ടീഷുകാക്കെതിരായ സമരമുഖങ്ങൾ സംഘടിപ്പിച്ചു. കൊല്ലത്തു വന്നിറങ്ങിയ ഇംഗ്ലീഷ് പട്ടാളത്തെ ചെറുക്കാനും ചെങ്കോട്ടവഴി ഇംഗ്ലീഷുകാർ തിരുവിതാംകൂറിൽ കടക്കാതിരിക്കാനും കുണ്ടറയെ സമരതലസ്ഥാനമാക്കി. ആരുവാമൊഴിക്കോട്ടയിൽ പീരങ്കികൾ ഉറപ്പിച്ചു് സേനകളെ സജ്ജമാക്കി നിറുത്തി. കിഴക്കൻ മലയോരങ്ങളിൽ അ വിടവിടെ ഒളിപ്പോരുകാരെ കാവലാക്കി. തീരപ്രദേശങ്ങളിൽ വൻതോക്കുകൾ നിരത്തി കടൽവഴി വരാവുന്ന ബ്രിട്ടീഷ്പട്ടാളത്തെ ചെറുക്കാൻ അവിടവിടെ സേനാനിവേശം ചെയ്തു.

ബ്രിട്ടീഷുകാക്കെതിരേ സാർവ്വത്രികമായ ഒരു സമരമനോഭാവം ജനങ്ങളിൽ ദൃശ്യമായി. 1809 ജനുവരി 15-ാംതീയതി ഇംഗ്ലീഷുകാരും വേലുത്തമ്പിയുമായി ആദ്യമായി ഏററുമുട്ടി. മുപ്പതിനായിരം ഭടന്മാരും 18 പീരങ്കികളുമടങ്ങിയ ഒരു തിരുവിതാംകൂർ സേനാഘടകം അന്നു് ഇംഗ്ലീഷുകാരെ നിശ്ശേഷം പരാജിതരാക്കി. ഇതിനകം കണ്ണൂർ മെക്കാളിയെ വധിക്കുവാൻ ഒരു ശ്രമം നടത്തി. പാലിയത്തച്ചനും വൈക്കം പത്മനാഭപിള്ളയും നേതൃത്വം നല്കിയ ഒരു ചെറിയ സൈനികഘടകമാണിതിനുദ്യമിച്ചതു്. ഈ ശ്രമം പരാജയപ്പെടുകയും മെക്കാളി അത്ഭുതകരമാംവണ്ണം രക്ഷപെടുകയും ചെയ്തു. പിന്നീടു നടന്ന യുദ്ധങ്ങളിലെല്ലാം തിരുവിതാംകൂർ സേനയ്ക്കാണു പരാജയം നേരിട്ടതു്. ഒന്നുരണ്ടു യുദ്ധങ്ങളിൽ തോൽവി പററിയപ്പോൾ പാലിയത്തച്ചൻ ഇംഗ്ലീഷുകാരുടെ പക്ഷത്തു ചേന്നു. ഇന്ത്യയുടെ ഇതരഭാഗങ്ങളിൽനിന്നും സിലോണിൽനിന്നും നാട്ടുകാരെ ചേത്തുകൊണ്ടു് ബ്രിട്ടീഷ്സേനകൾ തെരുതെരെ തിരുവിതാംകൂറിലേക്കു പ്രവഹിച്ചു. യുദ്ധത്തിന്റെ കാററു മാറിവീഴുന്നതു കണ്ടപ്പോൾ സഹായികൾ പലരും എതിർപക്ഷത്തേക്കു ചാഞ്ഞു.

984 കുംഭമായപ്പോൾ യുദ്ധംകൊണ്ടു ഫലമില്ലെന്നു വേലുത്തമ്പിക്കു ബോധ്യമായി. അപ്പോൾ നാഗർകോവിലിൽ താമസിച്ചുകൊണ്ടു് ആരുവാമൊഴി കടന്നുവന്ന വെള്ളപ്പട്ടാളത്തെ അദ്ദേഹം എതിർക്കുകയായിരുന്നു. കുംഭമാസം 10-ാംതീയതി ഏതാനും അനുചരന്മാരോടും അനുജൻ പത്മനാഭൻതമ്പിയോടും കൂടി വേലുത്തമ്പി തിരുവനന്തപുരത്തേക്കു തിരിച്ചു. 11-ാംതീയതി അദ്ദേഹം മഹാരാജാവിനെ കണ്ടു. എല്ലാം ദളവായുടെ കുററമാണെന്നു് ബ്രിട്ടീഷുകാരെ അറിയിക്കണമെന്നും തന്നെ ഉടൻതന്നെ ഉദ്യോഗത്തിൽനിന്നു നീക്കം ചെയ്തു വിളംബരം പരസ്യപ്പെടുത്തണമെന്നും വേലുത്തമ്പി മഹാരാജാവിനെ അറിയിച്ചു. ഇതിനകം ഉദയഗിരിക്കോട്ടയും പത്മനാഭപുരം കൊട്ടാരവും വെള്ളക്കാക്കധീനമായി. തമ്പിയുടെ കരുതൽ കണ്ടു് ബ്രിട്ടീഷ് സേനാനികൾ അത്ഭുതപ്പെട്ടു. ഉദയഗിരിയിലെ വെങ്കലപ്പീരങ്കി ഇളക്കാൻ, 16 ആനയും 1,200 ആളുംകൂടി യത്നിച്ചിട്ടും ബ്രിട്ടീഷുകാക്കു കഴിഞ്ഞില്ല. സമാധാനത്തിന്റെ അടയാളമായ വെള്ളക്കൊടി നാട്ടാൻ രാജാവു കല്പിച്ചു. വേലുത്തമ്പിയെ ദളവാപദത്തിൽനിന്നു നീക്കം ചെയ്തു. മാത്രമല്ല, വിപ്ലവകാരിയായ ദളവായെ പിടിച്ചുകെട്ടി ഹാജരാക്കാൻ രാജാവു് നീട്ടെഴുതിച്ചു് രാജ്യമെങ്ങും അയയ്ക്കയുംചെയ്തു. ഉദയഗിരി, പത്മനാഭപുരം, കുണ്ടറ, മാവേലിക്കര, ആലപ്പുഴ, പറവൂർ, ആര്യങ്കാവു് എന്നീ സൈനികസങ്കേതങ്ങളിൽനിന്നു് വെടി

ക്കോപ്പുകളും ഭക്ഷ്യധാന്യങ്ങളും ടൺകണക്കി നാണു വെള്ളക്കാർക്കധീനമായതു്. തിരുവനന്തപുരത്തുനിന്നുതന്നെ 145 പീരങ്കികളും 14,000 തോക്കും അവർ പിടിച്ചെടുത്തു.

ഇന്ത്യാക്കാർ ഭൂരിപക്ഷമുള്ള ബ്രിട്ടീഷ്പട പത്മനാഭപുരത്തുനിന്നും പാപ്പനംകോട്ടു വന്നു പാളയമടിച്ചു. റസിഡൻസിയിൽ താമസിച്ചിരുന്ന മെക്കാളിയും പാപ്പനംകോട്ടെത്തി. വേലുത്തമ്പിയെ ഉടൻതന്നെ പിടിച്ചേല്പിക്കണമെന്നു് സൈനികസങ്കേതത്തിൽനിന്നു് മഹാരാജാവിനു തെരുതെരെ കല്പനകൾ പൊയ്ക്കൊണ്ടിരുന്നു. രാജാവും മെക്കാളിയും ചേർന്നു് ഒട്ടേറെയാളുകളെ പിടിപ്പിച്ചു. അനേകംപേർ തുറുങ്കിലായി. വേലുത്തമ്പിയെ പിടിക്കാൻ നിയുക്തരായവർ പലരും അപ്രത്യക്ഷരായി. വെറുംകൈയോടെ മടങ്ങിയവർ തുറുങ്കുകളിലേക്കോ കഴുകിലേക്കോ യാത്രയുമായി.

ബ്രിട്ടീഷ്പട്ടാളം തിരുവനന്തപുരത്തെത്തി മഹാരാജാവിന്റെ കൊട്ടാരം വളഞ്ഞു. ഇതിനകം ബ്രിട്ടീഷുകാരുടെ ആജ്ഞയനുസരിച്ചു് രാജാവു് ഉമ്മിണിത്തമ്പിയെ ദളവായായി നിയമിച്ചിരുന്നു. വേലുത്തമ്പിയെ പിടിച്ചുകൊടുക്കുകയോ എവിടുണ്ടെന്നു വിവരം കൊടുക്കുകയോ ചെയ്യുന്നവക്കു് അരലക്ഷം രൂപാ സമ്മാനം നൽകുന്നതാണെന്നു് ഉമ്മിണിത്തമ്പിയും ബ്രിട്ടീഷുകാരും ചേർന്നു രാജാവിനെക്കൊണ്ടു് ഒരു വിളംബരവും ചെയ്യിച്ചു. വേലുത്തമ്പിയുടെ ഗുമസ്തനായിരുന്ന മാവേലിക്കര കൊച്ചുശങ്കരപ്പിള്ള, ദളവാഭവനത്തിലെ കാര്യസ്ഥനായിരുന്ന കരുമാടി ഗോവിന്ദപ്പിള്ള മുതലായവരുടെ സ്വത്തുക്കൾ കണ്ടുകെട്ടി അവരെ തൂക്കിലിട്ടു കൊന്നു. മേലിൽ തിരുവിതാംകൂറിൽ സൈന്യമോ നാട്ടുക്കൂട്ടമോ അതിർത്തിക്കോട്ടകളോ പാടില്ലെന്നുള്ള ഇംഗ്ലീഷുകാരുടെ വ്യവസ്ഥ ഉമ്മിണിത്തമ്പി സമ്മതിച്ചുകൊടുത്തു. ദിവാനുദ്യോഗത്തിനുവേണ്ടി വേലുത്തമ്പിയെ ഒററിക്കൊടുത്ത ഉമ്മിണിത്തമ്പിയും മറുപക്ഷം ചേർന്ന പാലിയത്തച്ചനും ഒടുവിൽ ഇംഗ്ലീഷുകാരുടെ തുറുങ്കിൽക്കിടന്നു മരിക്കേണ്ടിവന്നു.

തിരുവനന്തപുരത്തുനിന്നു വടക്കോട്ടുള്ള യാത്രയിൽ വക്കലവച്ചു് ഗവണ്മെൻറുവക എൺപതിനായിരം പണം വേലുത്തമ്പിയുടെ കൈവശം വന്നുചേർന്നു. അദ്ദേഹം അതു് 'വെട്ടൂർ അഴീക്കൽ വിളാകത്തു് ഈഴംആണ്ടി' വശം കൊട്ടാരത്തിൽ എത്തിച്ചു. വക്കലനിന്നു് വേലുത്തമ്പി മണ്ണടിയിലേക്കു പോകുന്ന വഴിക്കാണു് കുണ്ടറ സൈനികത്താവളത്തിൽനിന്നു് പ്രസിദ്ധമായ ആ വിളംബരം പ്രഖ്യാപനം ചെയ്തതു്. മണ്ണടിയിൽ വഞ്ചിപ്പുഴമഠംവക ഒരു രഹസ്യസങ്കേതത്തിൽ താമസിച്ചുകൊണ്ടു ഭാവിപരിപാടികൾ ആസൂത്രണംചെയ്യുയായിരുന്നു പിന്നീടു വേലുത്തമ്പി ചെയ്തതു്. പ്രഭുക്കന്മാരെ സംഘടിപ്പിക്കാനും ധനശേഖരം ചെയ്യാനും തിരുവിതാംകൂറിനകത്തും പുറത്തും ബന്ധുക്കളെ കണ്ടെത്തി വിപുലമായ ഒരു സൈന്യത്തെ ചേർത്തെടുക്കാനുമായിരുന്നു അദ്ദേഹത്തിന്റെ ഉദ്ദേശം. ഈ അജ്ഞാതവാസക്കാലത്താണു് മഹാരാഷ്ട്രരുമായി അദ്ദേഹം അടുത്തു ബന്ധം പുലർത്തിയതു്. വടക്കേമലബാറുകാരനായ അണിമംഗലം നമ്പൂതിരി അന്നു കിളിമാനൂർ കോവിലകത്തു താമസിക്കുകയായിരുന്നു. പഴശ്ശിത്തമ്പുരാന്റെ സഹായിയായിരുന്ന അണിമംഗലത്തെ കാണാനാണു് വേലുത്തമ്പി ആയിടയ്ക്കു കിളിമാനൂർ ചെന്നിരുന്നതു്.

ഉമ്മിണിത്തമ്പിയുടെ ഉത്സാഹത്താൽ വേലുത്തമ്പി മണ്ണടിയിൽ താമസിക്കുന്നതായറിയാൻ കഴിഞ്ഞു. വെള്ളക്കാരും ഉമ്മിണിത്തമ്പിയുടെ പക്ഷക്കാരുമടങ്ങിയ ഒരു സൈന്യം ഗൂഢമാർഗ്ഗേണ മണ്ണടിയിൽ എത്തി. 984 മീനം 15–ാംതീയതി അതിരാവിലെ ശത്രുക്കൾ. വേലുത്തമ്പിയുടെ അഭയസ്ഥാനം വളഞ്ഞു ജീവനോടുകൂടി വേലുത്തമ്പിയെ പിടിക്കണമെന്നായിരുന്നു ശത്രുക്കളുടെ ആഗ്രഹം. എന്നാൽ കതകു ചവിട്ടിപ്പൊളിച്ചു് അകത്തുകടന്നപ്പോൾ ചോരപ്പുഴയിൽ കുളിച്ചു മരിച്ചുകിടക്കുന്ന വേലുത്തമ്പിയെയാണവർ കണ്ടതു്. അനുജൻ പത്മനാഭൻതമ്പിയെ വെള്ളക്കാർ പിടികൂടി കൊല്ലത്തേക്കു കൊണ്ടുപോയി തൂക്കിലിട്ടു.

വേലുത്തമ്പിയുടെ മൃതദേഹം തിരുവനന്തപുരത്തു കൊണ്ടുവന്നു് തെരുവുനീളെ പ്രദർശിപ്പിച്ചു. എന്നിട്ടു്, ഒരു ഇരുമ്പുകൂട്ടിലാക്കി ആ ശവശരീരം കണ്ണൻമൂലക്കുന്നിൽ അവർ കെട്ടിത്തൂക്കി. ഏതാനുംദിവസം കഴിഞ്ഞാണു് ആ വീരപുരുഷന്റെ മൃതദേഹം അവിടെങ്ങോ കുഴിച്ചിട്ടതു്. തലക്കുളംവക സ്വത്തുക്കൾ ഇംഗ്ലീഷുകാർ കണ്ടുകെട്ടുകയും വീടുകൾ ഇടിച്ചു നിരത്തുകയും ചെയ്തു. "വേലുത്തമ്പിയുടെ വകയിൽപ്പെട്ട ആലപ്പുഴ തടവിൽ പാർപ്പിച്ചിരുന്ന ഒൻപതു പുരുഷന്മാരെയും മൂന്നു സ്ത്രീകളെയും ചെങ്കോട്ടവഴി നാടുകടത്തുന്നതിനു ചെലവായ പണം 22" എന്നു് 984-ലെ ഒരു സക്കാർരേഖയിൽക്കാണുന്നുണ്ടു്.

''അനുചൻ കുഞ്ചുപിരാട്ടിത്തമ്പിയും പുരുഷന്മാരും പെണ്ണുങ്ങളും കുഞ്ഞുങ്ങളും പരരാജ്യത്തിൽ ഒളിച്ചുപൊയ്ക്കളകയാൽ...'' എന്നു് മതിലകം രേഖയിലും കാണുന്നുണ്ടു്.

ഇന്ത്യയിൽനിന്നു ബ്രിട്ടീഷാധിപത്യത്തെ തുടച്ചുമാററാൻ ആദ്യമായി ശ്രമിച്ച ദേശസ്നേഹിയുടെ അന്ത്യം ഈ വിധമായിരുന്നു.

## ശങ്കരൻ ചെമ്പകരാമൻ

വേലുത്തമ്പിയുടെ വലംകൈയായിനിന്നു പ്രവർത്തിച്ച അതിസമർത്ഥനായ ഒരു ഭരണാധിപനായിരുന്നു കാര്യക്കാർ ശങ്കരൻ ചെമ്പകരാമൻ. അദ്ദേഹത്തെ വേലുത്തമ്പിദളവയാണു് ബാലരാമവർമ്മ മഹാരാജാവിനു പരിചയപ്പെടുത്തിക്കൊടുത്തതു്. ചെമ്പകരാമൻ എന്ന ബഹുമതി മഹാരാജാവു കല്പിച്ചുകൊടുത്തതാണു്. മീശ കുരുക്കാത്ത കാര്യക്കാരെ ഞാൻ വന്ദിക്കുകില്ല എന്നു് ഒരു 'പാർവ്വത്യകാർ' വീരവാദം പറഞ്ഞു. ഇതറിഞ്ഞു ചെമ്പകരാമൻ അയാളെ ആളയച്ചു വരുത്തി. കാര്യക്കാരെ കണ്ടമാത്രയിൽ പാർവ്വത്യകാർ അരയിൽ മുണ്ടുകെട്ടി തൊഴുതുപോയി. ''സുഖമാണല്ലോ. പാർവ്വത്യകാരെ ഒന്നു കാണാൻ വിളിച്ചതാണു്; പോകാം,'' എന്നുമാത്രം കാര്യക്കാർ പറഞ്ഞു. ''എന്തേ കണ്ടപ്പോൾ തൊഴുതുപോയി?'' എന്നു ചോദിച്ച കൂട്ടുകാരോടു്, ''അയ്യോ! പഞ്ചപാപിയെ കണ്ടാൽ എങ്ങനെ തൊഴാതിരിക്കും?'' എന്ന മറുചോദ്യമാണു് പാർവ്വത്യകാർ ചോദിച്ചതു്. ഇത്തിക്കരപ്പക്കി മുതലായ കുപ്രസിദ്ധ കൊള്ളക്കാരെ നയോപായംകൊണ്ടു പാട്ടിലാക്കി രാജ്യരക്ഷാപരമായ കാര്യങ്ങൾക്കു് കാര്യക്കാർ ഉപയോഗിച്ചിരുന്നു.

വേലുത്തമ്പിയുടെ ചങ്ങാതിയായിരുന്നെന്ന കുററത്തിനു് ഇദ്ദേഹത്തെ ബ്രിട്ടീഷുകാർ ശിക്ഷിച്ചു. എന്നാൽ കാര്യക്കാരെ നേരെ കണ്ടപ്പോൾ ശിക്ഷ ലഘൂകരിച്ചു പിഴയാക്കി. ആരെയും ആകർഷിക്കാൻപോരുന്ന ഗംഭീര പ്രകൃതിയായിരുന്നു കാര്യക്കാർ. മഹാകവി കെ. സി. കേശവപിള്ള ഈ കാര്യക്കാരുടെ സഹോദരിയുടെ പൗത്രീപുത്രനാണു്.

## തുഞ്ചത്തു് എഴുത്തച്ഛൻ

തിരൂരിനു തെക്കുപടിഞ്ഞാറുള്ള തുഞ്ചൻപറമ്പിലാണു് എഴുത്തച്ഛൻ ജീവിച്ചിരുന്നതു്. അദ്ദേഹത്തിൻെറ ജീവിതകാലം കൊ. വ. 670-നും 750-നും ഇടയ്ക്കായിരുന്നു എന്നു് കേരളസാഹിത്യചരിത്രം ഉറപ്പിച്ചുപറയുന്നു. സംസാരഭാഷയായ മലയാണ്മയും ആര്യഭാഷയായ സംസ്കൃതവും സമഞ്ജസമായി കൂട്ടിച്ചേർത്തു മലയാളത്തിനു മനോഹരമായ ഒരു മണിപ്രവാളശൈലി എഴുത്തച്ഛൻ വാർത്തെടുത്തു. അക്ഷരമാല തേച്ചുമിനുക്കി ക്രമപ്പെടുത്തി മലയാളത്തിനു് പ്രത്യേകമായ ഒരു ലിപിസമ്പ്രദായം ആവിഷ്കരിച്ചതും അഭിവന്ദ്യനായ ആ ആചാര്യൻതന്നെ.

അദ്ധ്യാത്മരാമായണം, ഉത്തരരാമായണം, മഹാഭാരതം, ദേവീമാഹാത്മ്യം, മഹാഭാഗവതം (ദശമസ്കന്ധംവരെ) എന്നീ കിളിപ്പാട്ടുകൾ എഴുത്തച്ഛൻേറതാണെന്നു് ഏകകണ്ഠമായ അഭിപ്രായമുണ്ടു്. എന്നാൽ ബ്രഹ്മാണ്ഡപുരാണം, സീതാവിജയം (ശതമുഖരാമായണം), ഹരിനാമകീർത്തനം, ചിന്താരത്നം, കൈവല്യനവനീതം, രാമായണം ഇരുപത്തിനാലുവൃത്തം എന്നിവയിൽ ചിലതു് എഴുത്തച്ഛൻേറതാവാൻ തരമില്ലെന്നു് ഉള്ളൂരുംമററും പറയുന്നു. ശൈലീഭംഗിയുടെ സാജാത്യവും ഭക്തിരസത്തിന്റെ പ്രാചുര്യവും ആദ്ധ്യാത്മികമായ അർത്ഥമൂല്യവും ഒത്തിണങ്ങിയ ഈ കൃതികളിൽ പലതും എഴുത്തച്ഛൻേറതല്ലാതിരിക്കാൻ ഇടയില്ലെന്നു വേണം ഊഹിക്കുവാൻ.

കൊല്ലവർഷം 730–ാമാണ്ടിടയ്ക്കു് ഒരു ധനുമാസത്തിലെ ഉത്രംനക്ഷത്രത്തിൽ എഴുത്തച്ഛൻ ചിററൂരിനു സമീപംവച്ചു മരിച്ചെന്നാണു് സാർവ്വത്രികമായ വിശ്വാസം. ആചാര്യൻ ജീവിച്ചിരുന്ന തിരൂർ തുഞ്ചൻപറമ്പു പണ്ടേ ഭാഷാസ്നേഹികളുടെ തീർത്ഥാടനകേന്ദ്രമാണു്. കുഞ്ഞുങ്ങളെ എഴുത്തിനിരുത്തുവാൻ തുഞ്ചൻപറമ്പിലെ മണൽ പലരും വാരിക്കൊണ്ടുപോകാറുണ്ടു്. വിജയദശമിദിവസം തുഞ്ചൻപറമ്പിലെത്തി ഭക്തിവിവശരായി ആ പൂഴിമണലിൽ കുട്ടികളെ 'ഹരിശ്രീ' വരപ്പിക്കുന്നവരും കുറവല്ല.

തുഞ്ചൻപറമ്പിൽ നില്ക്കുന്ന പഴക്കംചെന്ന പാലവൃക്ഷത്തിൻെറ തണലിൽ ചമ്പ്രംപടിഞ്ഞിരുന്നാണു് ആചാര്യൻ കിളിപ്പാട്ടുകൾ രചിച്ചിരുന്നതെന്നു് പഴമക്കാർ പറയാറുണ്ടു്. അദ്ദേഹം ഒരു തത്തയേയും ഒരു കുരങ്ങിനേയും ഓമനിച്ചു വളർത്തിയിരുന്നത്രെ. എഴുത്തച്ഛൻ പതിവായി പ്രാതഃസ്നാനം നടത്തിയിരുന്ന കുളവും കുളക്കരയിൽ ഒരു മുരടിച്ച കാഞ്ഞിരവൃക്ഷവും വയലിൻെറ പടിഞ്ഞാറേക്കരയിലായി കാണാനുണ്ടു്. ആ കാഞ്ഞിരത്തിൻെറ ഇലയ്ക്കു കയ്പില്ലെന്നാണു് പരമ്പരയായി വിശ്വസിച്ചുപോരുന്നതു്.

## തച്ചോളി ഒതേനൻ

കേരളത്തിലെ കേളികേട്ട ആയോധനവിദ ഗ്ദ്ധന്മാരിൽ അദ്വിതീയനായിരുന്ന തച്ചോളി ഒതേനൻ. ഉദയനക്കുറുപ്പ് എന്നായിരുന്നു അ ദ്ദേഹത്തിന്റെ പേര്. വടകരപ്പട്ടണത്തിൽ നിന്ന് രണ്ടുമൂന്നു നാഴിക കിഴക്കുമാറി തച്ചോ ളിത്തറവാട്ടിന്റെ അവശിഷ്ടങ്ങൾ ഇന്നും കാ ണാം. പുതുപ്പണത്ത് തച്ചോളി മേപ്പയിൽ കുടുംബത്തിലാണ് ഉദയനക്കുറുപ്പു ജനിച്ചത്. പിന്നീട് അദ്ദേഹം തച്ചോളി മാണിക്കോ ത്തുവീട്ടിലേക്കു മാറിത്താമസിച്ചു. ഇരുപതു വർഷത്തിനുമുൻപ് അന്തരിച്ചുപോയ കേളു ക്കുറുപ്പായിരുന്നു ഉദയനന്റെ തറവാട്ടിലെ അവസാനത്തെ കാരണവർ. കേളുക്കുറുപ്പിനു ശേഷം തച്ചോളിയിൽ സ്ത്രീസന്താനങ്ങളില്ലാ തെ കുടുംബം അന്യംനില്ക്കുകയാണുണ്ടായത്.

പുതുപ്പണത്തും പരിസരങ്ങളിലും വാഴ്ചനട ത്തിയ ചീനംവീട്ടിൽ തങ്ങൾ എന്ന പ്രഖ്യാത നായർപ്രഭുവായിരുന്നു ഒതേനന്റെ അച്ഛൻ. അന്നത്തെ നാട്ടുനടപ്പനുസരിച്ച് അക്ഷരാഭ്യാ സവും ആയുധാഭ്യാസവും ഒന്നിച്ചുതന്നെ ഉദ യനനും ആരംഭിച്ചു. പയററുമുറകളിൽ അസാ മാന്യമായ പാടവം കാണിച്ച 'കുഞ്ഞൊതേ നൻ' നാട്ടുകാരുടെ അത്ഭുതാദരങ്ങൾക്കു പാത്ര മായി. ഒതേനന്റെ പയററു കാണാൻ ആളു കൾ തടിച്ചുകൂടിയിരുന്നു, ചെറുപ്പത്തിലേത ന്നെ അനേകം അഭ്യാസികളെ അദ്ദേഹം അ ങ്കംവെട്ടി യമലോകത്തേക്കയച്ചു. നാട്ടുകാരു ടെ സ്വൈരജീവിതത്തിനു പ്രതിബന്ധങ്ങളാ യിനിന്ന മുഷ്കരന്മാരെ ഒതേനൻ വിട്ടുവീഴ്ചകൂ ടാതെ ശിക്ഷിച്ചിരുന്നു. പയനാടൻ ചിണ്ടൻ നമ്പ്യാർ, പുന്നോറോൻ കേളപ്പൻ, പുറമാല നമ്പിക്കുറുപ്പ് മുതലായ ആയോധനചതുര ന്മാരുമായി ഒതേനൻ അങ്കംപിടിച്ച കഥകൾ സുപ്രസിദ്ധങ്ങളാണ്.

കണ്ടാച്ചേരി ചാപ്പൻ, പയ്യംപള്ളി ചന്തു എന്നിവർ ഒതേനന്റെ വിശ്വസ്തചങ്ങാതി മാരായിരുന്നു. ലോകനാർകാവിൽഭഗവതി വിളിച്ചാൽ വിളികേട്ടുപോന്ന ആരാധനാദേ വതയും. അങ്കത്തിനു പോകുമ്പോൾ 'കാവിൽ ഭഗവതി നല്ലമ്മ'യുടെ മുൻപിൽച്ചെന്ന് ഒതേ നൻ അനുഗ്രഹം വാങ്ങാറുണ്ട്. ഒതേനൻ ഉപ രിപഠനത്തിനു തുളുനാട്ടിൽ പോയിരുന്ന പ്പോൾ ശത്രുവായ ഒരു തമ്പുരാൻ അനുജൻ കുഞ്ഞനെ ബന്ധനത്തിലാക്കി കൊല്ലാൻ മുതി ന്നു. കാവിൽഭഗവതി ഒതേനനെ വിവരം സ്വപ്നത്തിൽ ധരിപ്പിച്ചെന്നും ഒതേനൻ തുളു നാട്ടിൽനിന്നു പറന്നെത്തി അനുജനെ രക്ഷി ച്ചെന്നും കഥയുണ്ട്.

അഞ്ചെട്ട് ആളുകൾ പിടിച്ചാൽ അനങ്ങാ ത്ത ഒരു വലിയ കല്ലു ചുമലിൽ വച്ചുകൊണ്ട് അതിവിസ്തൃതമായ ഒരു കിണർ ചാടിക്കട ന്നു ഒതേനൻ. വടകര കോൺവെൻറിന് അ ല്പം കിഴക്കുള്ള പറയന്തല എന്ന സ്ഥലത്ത് ആ കിണറും കിണററരികിൽ ആ വലിയ കല്ലും ഇന്നും കിടപ്പുണ്ട്. ഉറുമി എന്നു പറയു ന്ന നീണ്ട വള്ളിവാൾ ചുഴററി അത്ഭുതകരമാ യി സമരംചെയ്യാൻ ഒതേനനെപ്പോലെ മറ്റാ രും അന്നുണ്ടായിരുന്നില്ല. ശത്രുവ്യൂഹത്തെ ഒറ്റ യ്ക്കെതിരിട്ട് അരിഞ്ഞരിഞ്ഞു മുന്നേറുന്ന ഒരു തരം നേർനെറിപ്പോരായിരുന്നു ഉറുമിപ്രയോ ഗം. പാശ്ചാത്യരുടെ വെടി സാർവത്രികമാ യതോടുകൂടിയാണ് കേരളീയർ വാളും ഉറുമി യും താഴെവച്ചത്.

കാവിൽചാത്തോത്തു 'കുഞ്ഞിക്കങ്കി'യും 'കുങ്കമ്മ'യും ഒതേനന്റെ ഭാര്യമാരായിരുന്നു. അവരുടെ പരിണയങ്ങളെപ്പററിയും രസംപി ടിച്ച കഥകളുണ്ട്.

മക്കടമുഷ്കിക്കാരനും അഹംഭാവിയുമായ കതിരൂർ ഗുരുക്കളുമായി ഒതേനൻ അങ്കം കുറി ച്ചു. പൊന്ന്യത്തുകളരിയായിരുന്നു അങ്കസ്ഥ ലം. അഭ്യാസചതുരനായ ഗുരുക്കളെ ഒതേനൻ വധിച്ചു. അദ്ദേഹം ചുരിക കളരിയിൽവച്ചു മറന്നിട്ടു പോന്നു. അതെടുക്കാൻ ഒതേനൻ വീണ്ടും കളരിയിലേക്കു പോയി. കതിരൂർഗു രുക്കളുടെ ശിഷ്യൻ ബപ്പൻമാപ്പിള ഒളിച്ചു നിന്ന് ഒതേനനെ വെടിവെച്ചു. മുറിവു മാര കമെന്നുതന്നെ ഒതേനൻ വിശ്വസിച്ചു. എ ങ്കിലും അഭിമാനിയായ കുറുപ്പ് വീട്ടിലേക്കു നടന്നുപോന്നു. വീട്ടിലെത്തി വളരെ കഴിയു ന്നതിനുമുമ്പു കേരളത്തിന്റെ ആ വീരപുത്രൻ മരിച്ചു. ഒതേനന്റെ ആരാധകനായ ഒരു പു ള്ളുവൻ, ബപ്പൻമാപ്പിളയെ തൽക്ഷണംതന്നെ അമ്പെയ്തു കൊന്നിരുന്നു.

വീരകേരളത്തിന്റെ ആ സൽപുത്രൻ നാ ടൻപാട്ടുകളിലും മാണിക്കോത്തു തറവാട്ടിലെ തിറയാട്ടത്തിലുംകൂടി ഇന്നും അനുസ്മരിക്കപ്പെ ടുന്നു.

## ശങ്കരനാഥ ജ്യോത്സ്യർ

വടക്കേമലബാറിൽ ഇപ്പോഴത്തെ തളിപ്പ റമ്പുതാലൂക്കിൽപ്പെട്ട കരിവെള്ളൂരംശത്തിലെ ഒരു സാമന്തകുടുംബമായ വങ്ങാട്ടുമഠത്തിലെ പാർവ്വതിഅമ്മയുടെയും പട്ടോടം ഇല്ലത്തെ അഗ്നിശർമ്മൻ നമ്പൂതിരിയുടെയും പുത്രനായി

കൊല്ലവഷം 965 മിഥുനമാസം 32–ാംതീയ തി ശങ്കരനാഥൻ ജനിച്ചു. പാവ്വതിയമ്മയുടെ 31–ാം വയസ്സിലാണ്



അവർ ശങ്കരനാഥനെ പ്രസവിച്ചതു്; അതും വിചിത്രമായ സാഹചര്യങ്ങളിൽ. ടിപ്പുവിൻെറ പടയോട്ടം നടന്നിരുന്ന അക്കാലത്തു് ഉത്തരകേരളത്തിലെ ജനങ്ങൾ പ്രാണരക്ഷാത്ഥം തെക്കോട്ടു് പലായനം ചെയ്തു കൊണ്ടിരുന്നു. അങ്ങനെ ഓടിപ്പോകേണ്ടി വന്നവരുടെ കൂട്ടത്തിൽ അഗ്നിശമ്മൻ നമ്പൂതിരിയും പൂണ്ണഗർഭിണിയായിരുന്ന പാവ്വതിയമ്മയും ഉൾപ്പെട്ടിരുന്നു. ഒരുദിവസം നടന്നതളന്നു് ഒരടിപോലും മുൻപോട്ടുവെക്കാൻ കഴിയാത്തനിലയിൽ മാഗ്ഗമദ്ധ്യേയുള്ള ഒരു ചെറിയ ക്ഷേത്രത്തിൽ അവർ അഭയംതേടി. ക്ഷേത്രത്തോടനുബന്ധിച്ചുള്ള ഒരു ചെറുകെട്ടിടത്തിൽ വിശ്രമിക്കുന്ന അവസരത്തിലാണു് പാവ്വതിയമ്മ, പില്ക്കാലത്തു് പ്രശസ്തനായിത്തീന്ന തൻെറ ഏകപുത്രനെ പ്രസവിച്ചതു്. സ്വപിതാവിൻെറയും, നാട്ടെഴുത്തച്ഛന്മാരുടെയും കീഴിൽ പഴയ സമ്പ്രദായത്തിലുള്ള വിദ്യാഭ്യാസം ആരംഭിച്ച ശങ്കരനാഥൻ ബാലനായിരിക്കുമ്പോൾത്തന്നെ അസാമാന്യ ബുദ്ധിസാമത്ഥ്യം പ്രകടമാക്കിയിരുന്നു. വയഃക്രമത്തെ കവിഞ്ഞു വിദ്യാഭ്യാസം അഭിവൃദ്ധിപ്പെടുകയും സംസ്കൃതസാഹിത്യം, ജ്യോതിഷം എന്നിവയിൽ പാണ്ഡിത്യം സമാർജ്ജിക്കുകയും ചെയ്തു. കാരണവന്മാരോ സഹോദരന്മാരോ ഇല്ലാതിരുന്ന ശങ്കരനാഥനു് ചെറുപ്പത്തിൽത്തന്നെ കുടുംബസംബന്ധമായ ചുമതലകളും കൈയേൽക്കേണ്ടിവന്നു. പക്ഷേ, ദേശാടനം നടത്താനും കൂടുതൽ പാണ്ഡിത്യമാജ്ജിക്കാനുമാണു മനസ്സു വെമ്പിക്കൊണ്ടിരുന്നതു്. തൻെറ ഏകപുത്രനെ പിരിഞ്ഞിരിക്കാൻ സന്നദ്ധയല്ലാത്ത മാതാവിൽനിന്നു്, അവസാനം, വംശശ്രേയോഭിവൃദ്ധിക്കായി ഗംഗാസ്നാനം, ഗയാശ്രാദ്ധം മുതലായവ കഴിക്കാൻ കാശിക്കുപോകുന്നതിനുള്ള അനുവാദം അദ്ദേഹം പണിപ്പെട്ടു നേടി.

ഈ യാത്രാമദ്ധ്യേ വരാഹാചാര്യർ എന്ന യതിവര്യനെ കണ്ടുമുട്ടുകയും അദ്ദേഹത്തിൻെറ ശിഷ്യത്വം സ്വീകരിക്കയും, അദ്ദേഹത്തിൽ നിന്നു ധമ്മശാസ്ത്രം, മന്ത്രശാസ്ത്രം, ജ്യോതിഃശാസ്ത്രം, വേദാന്തം തുടങ്ങിയവ അഭ്യസിക്കയും ചെയ്തു. അതിനുശേഷം കുടകു്, മൈസൂർവഴി കാഞ്ചീപുരത്തെത്തി കാമാക്ഷിക്ഷേത്രത്തിൽ ഒരു മണ്ഡലക്കാലം ഭജനമിരുന്നു. കാഞ്ചീപുരത്തെ പല പുണ്യക്ഷേത്രങ്ങളും സന്ദർശിച്ച ശേഷം അദ്ദേഹം കാശിയിലെത്തി. ഗംഗാസ്നാനം, വിശ്വനാഥദർശനം, പിതൃക്രിയ മുതലായതെല്ലാം നടത്തിയശേഷം നാട്ടിലേക്കു മടങ്ങാതെ അവിടെ താമസിച്ചു വേദപഠനത്തിൽ മുഴുകുകയാണുണ്ടായതു്. ശങ്കരനാഥൻെറ പ്രശസ്തി ഉത്തരേന്ത്യയിലെങ്ങും വ്യാപിക്കാൻ വളരെ താമസമുണ്ടായില്ല. ജ്യോതിഷസംബന്ധമായി അദ്ദേഹം നടത്തിയിരുന്ന പ്രവചനങ്ങളെല്ലാം യാഥാത്ഥ്യങ്ങളായിത്തീന്നിരുന്നതുകൊണ്ടു് അനേകംപേർ അദ്ദേഹത്തിൻെറ സമീപത്തേക്കു് ആകർഷിക്കപ്പെട്ടു. രാജാക്കന്മാരും നാടുവാഴികളും പല്ലക്കുകളും മററും കൊടുത്തയച്ചാണു് അദ്ദേഹത്തെ തങ്ങളുടെ കൊട്ടാരങ്ങളിലേക്കു കൂട്ടിക്കൊണ്ടുപോയി ഭാവിഫലങ്ങൾ ആരാഞ്ഞിരുന്നതു്. അവർ നല്കിയിരുന്ന സംഭാവനകൾ ദാനധമ്മങ്ങൾക്കായി അദ്ദേഹം വിനിയോഗിക്കയും ചെയ്തു. കാശിയിൽ മണികണ്ണികയിൽ യാത്രക്കാക്കു് സൗജന്യമായ താമസത്തിനും ഭക്ഷണത്തിനുംവേണ്ടി അദ്ദേഹം ഏർപ്പെടുത്തിയ 'ജ്യോത്സ്യർ സത്രം' ഇന്നും ഉണ്ടു്.

ഹിമാലയൻ താഴ്‌വരയിലുള്ള കോട്ട കാംഗ്രയിലെ രാജാവു് ഷംഷേർചന്ദ് തീത്ഥാടനത്തിനായി കാശിയിൽ വന്നപ്പോൾ ശങ്കരനാഥജ്യോത്സ്യരുടെ പാണ്ഡിത്യം ബോദ്ധ്യപ്പെട്ടതിനെത്തുടന്നു് 1816–ൽ അദ്ദേഹത്തെ കൂട്ടിക്കൊണ്ടുപോയി തൻെറ ആസ്ഥാനസദസ്സിലെ മുഖ്യജ്യോതിഷപണ്ഡിതനും ആത്മീയോപദേഷ്ടാവുമായി നിയമിച്ചു. അന്നു് അദ്ദേഹത്തിനു് 27 വയസ്സേ പ്രായമായിരുന്നുള്ളു. കാംഗ്രയിലെ രാജാവും ബ്രിട്ടീഷുകാരും തമ്മിൽ മൈത്രിയിൽ വത്തിച്ചിരുന്നുവെങ്കിലും അദ്ദേഹത്തിൻെറ ബന്ധുവും 'പഞ്ചാബിലെ സിംഹം' എന്ന അപരനാമത്തിൽ പ്രകീത്തിതനുമായ മഹാരാജാ രഞ്ജിത്‌സിങ് ബ്രിട്ടീഷുകാരുമായി ശത്രുതയിലാണു് വത്തിച്ചിരുന്നതു്. ഡോ: മൂർക്രാഫ്ററ് എന്ന ബ്രിട്ടീഷ് സഞ്ചാരി 1818-ൽ പഞ്ചാബിൽ പ്രവേശിക്കയും രഞ്ജിത്‌സിങ് അയാളെ തടവിലാക്കി മണ്ഡിദുഗ്ഗത്തിൽ പാർപ്പിക്കയും ചെയ്തു. ഈ വാത്തയറിഞ്ഞു ക്ഷുഭിതരായിത്തീന്ന ബ്രിട്ടീഷുകാർ പഞ്ചാബിനെ ആക്രമിക്കാൻ വട്ടം കൂട്ടി. തൻെറ ബന്ധുവിനു് ആപത്തു സംഭവിക്കാനിടയുണ്ടെന്നു ഭയന്ന കാംഗ്രയിലെ രാജാവു് അദ്ദേഹത്തെ അനുനയിപ്പിക്കാ

നായി ഒരു കത്തുമായി ശങ്കരനാഥജ്യോത്സ്യരെ അദ്ദേഹത്തിൻെറ അടുക്കലേക്കു നിയോഗിച്ചു. ജ്യോത്സ്യരുടെ സംഭാഷണചാതുര്യം, ബുദ്ധിവിലാസം, ശാസ്ത്രപാണ്ഡിത്യം, നമ്മബോധം, നയകോവിദത്വം, രാജ്യതന്ത്രജ്ഞത എന്നിവ രഞ്ജിത്സിങ് മഹാരാജാവിനെ അത്യധികം ആകർഷിച്ചു. ജ്യോത്സ്യരുടെ ന്യായവാദങ്ങൾ ബോദ്ധ്യമായതിനെ തുടന്ന് ഡോ. മൂർക്രാഫ്ററിനെ മോചിപ്പിക്കാൻ മഹാരാജാവു് ഉത്തരവു നല്കി; പക്ഷേ, ജ്യോത്സ്യരെ വിട്ടയയ്ക്കാൻ അദ്ദേഹം സന്നദ്ധനായിരുന്നില്ല. ഷംഷേർചന്ദിൻെറ സമ്മതത്തോടെ ജ്യോത്സ്യരെ തൻെറ ഉപദേഷ്ടാവായും മന്ത്രിസഭാംഗമായും രഞ്ജിത്സിങ് നിയമിച്ചു. രാഷ്ട്രീയകാര്യങ്ങൾ, വിദേശകാര്യങ്ങൾ എന്നീ വകുപ്പുകളുടെ ചുമതലയാണ് അദ്ദേഹത്തെ ഏല്പിച്ചതു്.

മഹാരാജാ രഞ്ജിത്സിങ്ങും അദ്ദേഹത്തിൻെറ അനന്തരഗാമികളായ കരക്ക്സിങ്, ഷേർസിങ് എന്നിവരും അതുപോലെതന്നെ മററു സിക്ക് നാടുവാഴികളും, ബ്രിട്ടീഷ്ഭരണാധികാരികളും ശങ്കരനാഥജ്യോത്സ്യരെ ഒരു വിശ്വസ്ത ഉപദേഷ്ടാവായി സ്വീകരിച്ചിരുന്നു. അദ്ദേഹത്തിൻെറ സേവനങ്ങളെ ആദരിച്ചു്, മഹാരാജാ രഞ്ജിത്സിങ് ആണ്ടിൽ 3,600 ക.വീതം മുതലെടുപ്പുള്ള രണ്ടു ഗ്രാമങ്ങൾ അദ്ദേഹത്തിനും അനന്തരാവകാശികൾക്കും കരമൊഴിവായി പതിച്ചുകൊടുക്കുകയുണ്ടായി.

പണ്ഡിതനായ ശങ്കരനാഥന് ലാഹോറിലും വലിയൊരു ശിഷ്യസഞ്ചയം ഉണ്ടായി. അവിടത്തെ ഒമ്പതുവർഷത്തെ താമസത്തിനിടയ്ക്കു് അദ്ദേഹത്തിൻെറ പ്രശസ്തി ഇന്ത്യയിൽ പലയിടത്തും വ്യാപിച്ചു. ജ്യോത്സ്യരുടെ കഴിവുകൾ കേട്ടറിഞ്ഞ സ്വാതിതിരുനാൾ മഹാരാജാവു് അദ്ദേഹത്തെ തിരുവനന്തപുരത്തേക്കു ക്ഷണിച്ചു. അനുമതി വാങ്ങി ജ്യോത്സ്യർ യാത്രപുറപ്പെട്ടപ്പോൾ മഹാരാജാ രഞ്ജിത്സിങ് വിലയേറിയ പല പാരിതോഷികങ്ങളും കൊടുത്തയയ്ക്കുകയുണ്ടായി.

1827-ൽ തിരുവനന്തപുരത്തെത്തിയ ജ്യോത്സ്യർ മഹാരാജാവിനു കാഴ്ചവെച്ച വസ്തുക്കളുടെ കൂട്ടത്തിൽ പല അമൂല്യഗ്രന്ഥങ്ങളും ഉൾപ്പെട്ടിരുന്നു. അതിൽ, പഞ്ചാബിൽനിന്നു ജ്യോത്സ്യക്കു ലഭിച്ച അപൂർവ്വമായ ഒരു ദേവീഭാഗവതമുണ്ടായിരുന്നതു് സംസ്കൃതഭാഷ വശമില്ലാത്ത മലയാളികൾക്കുവേണ്ടി പരിഭാഷപ്പെടുത്തണമെന്നു മഹാരാജാവു് നിർദ്ദേശിച്ചു. അതിലെ എട്ടു സ്കന്ധങ്ങൾ പരിഭാഷപ്പെടുത്താനേ അദ്ദേഹത്തിനു കഴിഞ്ഞുള്ളു. അദ്ദേഹത്തിൻെറ പുത്രനാണ് അതു് പൂർത്തിയാക്കി പ്രസിദ്ധീകരിച്ചതു്.

ശങ്കരനാഥജ്യോത്സ്യരുടെ കഴിവുകൾ ബോദ്ധ്യമായ സ്വാതിതിരുനാൾ മഹാരാജാവു് രഞ്ജിത്സിങ്ങിൻെറ അനുമതിയോടെ അദ്ദേഹത്തെ തിരുവിതാംകൂർ ഹൈക്കോടതിയിൽ(സദർകോടതി എന്നായിരുന്നു അന്നു പേർ) ആദ്യം രണ്ടാം ജഡ്ജിയായും പിന്നീടു് ഒന്നാം ജഡ്ജിയായും നിയമിച്ചു. ജഡ്ജിയായിരിക്കുന്ന കാലത്തു് തിരുവനന്തപുരം നെല്ല മൺഅധികാരത്തിൽ ആററുകാൽ ദേശത്തു ചെറുകരവീട്ടിലെ ലക്ഷ്മിയമ്മ എന്ന വിധവയെ ജ്യോത്സ്യർ വിവാഹം കഴിച്ചു. അവരിൽ അദ്ദേഹത്തിന് ഒരു പുത്രനും പുത്രിയും ജനിച്ചു. വളരെനാൾ അദ്ദേഹം ജഡ്ജിയുദ്യോഗത്തിൽ തുടർന്നില്ല. 1835-ൽ വീണ്ടും ലാഹോറിലെത്തിയ അദ്ദേഹത്തെ മഹാരാജാ രഞ്ജിത്സിങ് വീണ്ടും തൻെറ മന്ത്രിയായി നിയമിച്ചു.

1839 ജൂൺ 27-ാംതീയതി രഞ്ജിത്സിങ് അന്തരിച്ചു. പിന്നീടു് രാജാവായ കരഖ്സിങ്ങിൻെറയും, അദ്ദേഹം 1840 ഡിസംബർ 5-ാംതീയതി അന്തരിച്ചതിനെ തുടന്ന് രാജാവായ ഷേർസിങ്ങിൻെറയും മന്ത്രിയായി ജ്യോത്സ്യർ തുടന്നു. പിൻഗാമികൾ രണ്ടുപേരും രഞ്ജിത്സിങ്ങിനോളം ധീരന്മാരോ ബുദ്ധിമാന്മാരോ അല്ലാതിരുന്നതുകൊണ്ട് രാജ്യത്തു് അസ്വാസ്ഥ്യങ്ങളും അന്തഃഛിദ്രങ്ങളും ആരംഭിച്ചുകഴിഞ്ഞിരുന്നു. അവയെ അമർച്ച ചെയ്യാൻ നടത്തിയ ശ്രമങ്ങൾ വിജയിച്ചതുമില്ല. 1844-ൽ ജ്യോത്സ്യർ പഞ്ചാബിനോടു യാത്ര പറഞ്ഞു.

തിരുവനന്തപുരത്തു തിരിച്ചെത്തിയ ജ്യോത്സ്യരെ സ്വാതിതിരുനാൾ മഹാരാജാവു് കൊട്ടാരം ഫൗസ്ദാരി കമ്മീഷണരായി നിയമിച്ചു. തിരുവനന്തപുരത്തു ശ്രീകണ്ഠേശ്വരം ക്ഷേത്രത്തിനു പടിഞ്ഞാറുഭാഗത്തായി ജ്യോത്സ്യർ ഒരു ഭവനം നിർമ്മിച്ചു കുടുംബസമേതം താമസമാക്കി. അദ്ദേഹത്തിൻെറ മാതാവും ജ്യോത്സ്യരോടൊപ്പം മരണംവരെ താമസിച്ചിരുന്നു.

തിരുവനന്തപുരത്തു താമസമാക്കിയശേഷം അദ്ദേഹം പാലക്കാട്ടു് തെന്മലപ്പുറത്തു കിഴക്കഞ്ചേരിഗ്രാമത്തിൽ കാമാക്ഷിക്ഷേത്രവും ഒരു സത്രവും സ്ഥാപിക്കയുണ്ടായി. തിരുവിതാംകൂർ സദർകോടതിയിൽ ജഡ്ജിയുദ്യോഗം സ്വീകരിക്കാൻ പുറപ്പെടുന്നതിനു മുമ്പായി, രഞ്ജിത്സിങ്ങിൽനിന്നു തനിക്കു ദാനമായി

ലഭിച്ച ഗ്രാമങ്ങൾ രണ്ടും ഒരു വത്കനെ ജ്യോത്സ്യർ പാട്ടത്തിന് ഏല്പിക്കയും ആ ഇന ത്തിൽ മുൻകൂർ കിട്ടിയ തുകയും വേറെ 5,000 ക.യുംകൂടി ലുധിയാനയിലെ ബ്രിട്ടീഷ് ട്രഷ റിയിൽ നിക്ഷേപിക്കയും ചെയ്തിരുന്നു. ബ്രി ട്ടീഷുകാർ പഞ്ചാബു കൈവശപ്പെടുത്തിയ തോടെ ഗ്രാമങ്ങൾ രണ്ടും അവരുടെ കയ്യിലാ യി. പ്രതിവർഷമുള്ള പാട്ടവും ട്രഷറിയിലു ള്ള പണവും കിട്ടാതെവന്നു.

കൊല്ലവർഷം 1022–ൽ സ്വാതിതിരുനാൾ അന്തരിച്ചതിനെ തുടർന്ന് ഭരണം കയ്യേററ ഉത്രംതിരുനാൾ മാർത്താണ്ഡവർമ്മമഹാരാജാ വിന്റെ കാലത്തും ജ്യോത്സ്യർ ഫൗസ്ദാരി കമ്മീഷണരായി തുടർന്നു. 1034 തുലാം 28–ാം തീയതി ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിലെ ആറാട്ടു ഘോഷയാത്രയിൽ പങ്കെടുക്കാൻ ത യ്യാറായിക്കൊണ്ടിരിക്കുമ്പോൾ ജ്യോത്സ്യക്കു പെട്ടെന്നു ദേഹാസ്വാസ്ഥ്യം തോന്നി. അല്പ സമയത്തിനുള്ളിൽ അദ്ദേഹം മരണമടയുക യും ചെയ്തു.

ശങ്കരനാഥജ്യോത്സ്യരുടെ ഏക പുത്രനാ ണ് പില്ക്കാലത്തു് 'ഭാഷാകവിസമ്രാട്ട്' എന്ന ബഹുമതിയാർജ്ജിച്ച ആററുകാൽ ശങ്ക രപ്പിള്ള. തിരുവിതാംകൂറിൽ ഒരു മുൻസിഫ് ആയിരുന്ന ഇദ്ദേഹം തന്റെ പിതാവു് ആരം ഭിച്ചിരുന്ന ദേവീഭാഗവതത്തിന്റെ പരിഭാഷ പൂർത്തിയാക്കി പ്രസിദ്ധീകരിച്ചു. ജ്യോത്സ്യരു ടെ പ്രപൗത്രനാണ് (ആററുകാൽ ശങ്കരപ്പിള്ള വഴിക്ക്) മലബാർ കുടിയാൻപ്രസ്ഥാന നേ താവെന്ന നിലയിൽ കേരളീയക്കു സുപരിചി നായ ശങ്കരൻനായർ (ഒററപ്പാലം).

## നാണുപിള്ള ദിവാൻജി

തെക്കൻതിരുവിതാംകൂറിൽ ഇരണിയലിനടു ത്തുള്ള നെയ്യൂരിൽ ഇലങ്കംവീട്ടിൽ ഈശ്വരി പ്പിള്ളയുടേയും നെ യ്യൂരിനടുത്തു മേക്കോ ട്ട് കാര്യാവിള വീ ട്ടിൽ നാഗൻതമ്പിയു ടേയും പുത്രനായി കൊല്ലവർഷം 1002–ാ മാണ്ടു മേടമാസത്തിൽ ജനിച്ച ശിശുവാണ് പില്ക്കാലത്തു് ദിവാൻ പദംവരെ ഉയർന്ന നാണുപിള്ള.



അച്ഛൻതന്നെയാണ് നാണുപിള്ളയുടെ ആ ദ്യത്തെ ഗുരു. നാണുപിള്ള തന്റെ വിദ്യാലയ ജീവിതം ആരംഭിച്ചതു് നാഗർകോവിലിലെ ലണ്ടൻമിഷൻസ്കൂളിലും അവസാനിപ്പി ച്ചതു് തിരുവനന്തപുരത്തു് അന്നുണ്ടായിരുന്ന ഏററവും ഉയർന്ന വിദ്യാലയമായ 'സക്കാർ ഫ്രീസ്കൂളി'ലും ആയിരുന്നു. ഈ സ്കൂളിലെ അവസാനപരീക്ഷ ജയിച്ചു് നാണുപിള്ള പ്രൊഫിഷ്യൻസി സർട്ടിഫിക്കററു കരസ്ഥ മാക്കി.

വിദ്യാഭ്യാസം പൂർത്തിയാക്കിയശേഷം റസി ഡൻസിയിലെ വാളണ്ടിയർ ക്ലാക്കായി പ്രതി മാസം ഏഴുരൂപ ശമ്പളത്തിൽ നാണുപിള്ള നിയമിതനായി. ബ്രിട്ടീഷ്റസിഡന്റായ ജന റൽ കല്ലന്റെ മാത്രമല്ല മററു സായിപ്പന്മാരുടേ യും പ്രീതിയും പ്രോത്സാഹനവും സമ്പാദി ക്കാൻ ആ യുവാവിനു കഴിഞ്ഞു. റസിഡൻറി നോടുള്ള കൂറിനു തെല്ലും ലോപം വരുത്താതെ രാജാവിന്റെയും രാജ്യത്തിന്റെയും താല്പര്യ ങ്ങൾ സംരക്ഷിക്കുന്നതിനു് നാണുപിള്ള ശ്ര ദ്ധിച്ചു. അതു് മഹാരാജാവിന്റെ പ്രീതിക്കു മാത്രമല്ല കൃതജ്ഞതയ്ക്കും കാരണമായി.

റസിഡൻസിയിൽ പ്രതിമാസം 60 രൂപാ ശമ്പളമുള്ള ഒരുദ്യോഗത്തിൽ ഇരിക്കുമ്പോഴാ ണ് നാണുപിള്ളയെ ഉത്രംതിരുനാൾ മാർത്താ ണ്ഡവർമ്മമഹാരാജാവു് തിരുവിതാംകൂർ സ ർവ്വീസിലേക്കു ക്ഷണിച്ചതു്. അന്നത്തെ പോ ലീസ് വകുപ്പിന്റെ രണ്ടാംനായകനായി, (ഡെപ്യൂട്ടി ശിരസ്തദാർ) 1035–ാമാണ്ടു മീനമാ സത്തിൽ നാണുപിള്ള നിയമിതനായി. പോ ലീസ്വകുപ്പിലെ ജോലികൾ കൂടാതെ, "ത ല്ക്കാലമായിട്ടു നിയമിക്കുന്ന വേലകളും" നോ ക്കിക്കൊള്ളണമെന്നായിരുന്നു നീട്ട്. അഞ്ചൽ വകുപ്പു്, ദക്ഷിണതിരുവിതാംകൂറിലെ കൃഷി കാര്യങ്ങൾ, റോഡുവകുപ്പു് എന്നിവയിൽ നാ ണുപിള്ളയ്ക്കു പ്രത്യേകജോലികൾ ചെയ്യേണ്ടി വന്നിട്ടുണ്ട്. മാധവരായർ ദിവാൻജിയുടെ ശിക്ഷണം നാണുപിള്ളയുടെ ഭരണശേഷി യെ സാരമായി വർദ്ധിപ്പിച്ചു എന്നുതന്നെ പറ യാം. കൊല്ലവർഷം 1036–ൽ ആയില്യംതിരു നാൾ രാമവർമ്മമഹാരാജാവു് ഭരണഭാരം ക യ്യേററു. 1037–ൽ നാണുപിള്ള പോലീസ് വകുപ്പിന്റെ മേലദ്ധ്യക്ഷനായി. 1041–ൽ അദ്ദേഹം തിരുവനന്തപുരം പേഷ്കാരായി നി യമിക്കപ്പെട്ടു. 1047–ൽ സർ ടി. മാധവറാവു പെൻഷനു പ്രാരംഭമായി അവധിയെടുത്ത പ്പോൾ മകരമാസം മുതൽ ഇടവമാസംവരെ നാണുപിള്ള ദിവാൻജിഉദ്യോഗം പകരം നോക്കി. ഇടവമാസത്തിൽ ശേഷയ്യാശാസ്ത്രി ദിവാനായി നിയമിക്കപ്പെട്ടു. 1048, 1049, 1050, 1051 എന്നീ നാലുകൊല്ലങ്ങളിലായി

അഞ്ചുപ്രാവശ്യം ദിവാൻജിയുദ്യോഗം പകരംനോക്കാൻ നാണുപിള്ളയ്ക്കു് അവസരം ലഭിച്ചു. ശേഷയ്യാശാസ്ത്രി ദിവാൻപദത്തിൽനിന്നു വിരമിച്ചപ്പോൾ (1053ചിങ്ങം മുതൽ) ആണു് നാണുപിള്ള ആരുടേയും പകരത്തിനായിട്ടല്ലാതെതന്നെ ദിവാൻജിയായതു്. മൂന്നു വഷവും ഒരുമാസവും അദ്ദേഹം ദിവാൻപദം വഹിച്ചു. ഹ്രസ്വമായ ഈ കാലഘട്ടംകൊണ്ടു് നാണുപിള്ള നടപ്പിലാക്കിയ പരിഷ്കാരങ്ങൾ പലതും വലുതുമാണു്. മുമ്പുള്ള എല്ലാ ദിവാൻജിമാരും അപ്രായോഗികമെന്നു പറഞ്ഞു തള്ളിക്കളഞ്ഞ പേച്ചിപ്പാറ അണക്കെട്ടപദ്ധതിയുടെപ്രാരംഭജോലികൾക്കു ധീരമായി മുൻകൈ എടുത്തതു് നാണുപിള്ളയാണു്. പേച്ചിപ്പാറ പദ്ധതിയുടെ സർവ്വേ മുതലായ ജോലികൾ അദ്ദേഹത്തിൻെറ ഭരണകാലത്തുതന്നെ തുടങ്ങി. ഒരു സുഖവാസകേന്ദ്രമെന്ന നിലയിൽ പീരുമേട്ടിൻെറ ഉയർച്ചയ്ക്കു കാരണക്കാരൻ നാണുപിള്ളദിവാൻജിയായിരുന്നു. അക്കാലത്തു് സർക്കാരിൻെറ ഏററവും വലിയ വരവിനമായിരുന്ന ഭൂനികുതിയുടെ നിരക്കു തെല്ലുപോലും വർദ്ധിപ്പിക്കാതെ മൂന്നുവഷംകൊണ്ടു് സർക്കാർവരുമാനത്തിൽ 10 ലക്ഷം രൂപയുടെ വർദ്ധനവുണ്ടാക്കാൻകഴിഞ്ഞ നാണുപിള്ളയുടെ ധനകാര്യഭരണത്തെ ബ്രിട്ടീഷ് റസിഡൻറും തിരുവിതാംകൂറിനു പുറത്തുള്ള പത്രങ്ങളും മഹാരാജാവും മുക്തകണ്ഠം പ്രശംസിച്ചിട്ടുണ്ടു്.

1055 ഇടവത്തിൽ ആയില്യംതിരുനാൾ നാടുനീങ്ങി; വിശാഖംതിരുനാൾ ഭരണമേററു. 1056 കന്നിമാസത്തിൽ മഹാരാജാവു് ദിവാൻപദം രാജിവയ്ക്കാൻ ആവശ്യപ്പെട്ടു. നാണുപിള്ള രാജിവച്ചൊഴിയുകയും ചെയ്തു. എന്നാൽ മുൻ ദിവാൻജിമാക്കെല്ലാം നല്കിവന്നതിൽനിന്നു് 250 രൂപ കൂടുതലുള്ള പ്രതിമാസപെൻഷനും ഒരു കെട്ടിടം പണിയിക്കാൻ 10,000 രൂപയും മഹാരാജാവു് നാണുപിള്ളയ്ക്കു് അനുവദിച്ചുകൊടുത്തതായിക്കാണുന്നു.

ഉദ്യോഗമൊഴിഞ്ഞതിനുശേഷമുള്ള ജീവിതത്തിൻെറ സാരമായ ഭാഗം ഗ്രന്ഥരചനയ്ക്കു വേണ്ടി അദ്ദേഹം വിനിയോഗിച്ചതായിക്കാണുന്നു. "തിരുവിതാംകൂറിൻെറ പുരോഗതിയുടെ ചരിത്രം" എന്നാണദ്ദേഹം തന്റെ ഗ്രന്ഥത്തിനു നല്കിയിരുന്ന പേരു്. ഇംഗ്ലീഷിലാണു് അതു് എഴുതിയതു്. ഗ്രന്ഥത്തിൻെറ ഒന്നാം ഭാഗം എഴുതി പൂർത്തിയാക്കുകയും രണ്ടാംഭാഗത്തിൻെറ മൂന്നാംഘട്ടം എഴുതിത്തുടങ്ങുകയും ചെയ്തു. അവസാനരോഗം പിടിപെടുന്നതിൻെറ തലേദിവസംവരെ അദ്ദേഹം ഗ്രന്ഥരചനാപരമായ ജോലികൾ ചെയ്തുകൊണ്ടിരുന്നു. 1886 ആഗസ്റ്റ് 13–ാംതീയതിയാണു് നാണുപിള്ള ദിവംഗതനായതു്. നാണുപിള്ള എഴുതിയ ഗ്രന്ഥം ഇന്നേവരെ പ്രസിദ്ധംചെയ്തിട്ടില്ല. കയ്യെഴുത്തുപ്രതി കാണാനുമില്ല. അതു നശിച്ചുതന്നെ എന്നു വിചാരിക്കാം.

നെയ്യാററിൻകര ടൗണിൽ വടക്കേകോട്ട കിഴക്കതിൽ എന്ന നായർതറവാട്ടിലെ കൊച്ചപ്പിപ്പിള്ള ആശാൻെറ മകൾ മാധവിപ്പിള്ളയായിരുന്നു നാണുപിള്ളയുടെ പത്നി. നാണുപിള്ളയ്ക്കു മാധവിപ്പിള്ളയിൽ അഞ്ചു പുത്രന്മാരും നാലു പുത്രിമാരും ജനിച്ചു. അതിൽ രണ്ടു പുത്രന്മാർ ഇപ്പോഴും ജീവിച്ചിരിക്കുന്നു. 82 വയസ്സു കഴിഞ്ഞ നെയ്യാററിൻകര വടക്കേകോട്ട കൃഷ്ണപിള്ളയും, അദ്ദേഹത്തിൻെറ അനുജനും തിരുവനന്തപുരത്തു സ്ഥിരതാമസക്കാരനും മുൻ അഡ്വക്കേററുമായ മാധവൻപിള്ളയുമാണു് ആ പുത്രന്മാർ.

ഒമ്പതു വർഷക്കാലം തുടർച്ചയായി നെയ്യാററിങ്കര മുനിസിപ്പൽ പ്രസിഡൻറായിരുന്ന വടക്കേകോട്ട കൃഷ്ണപിള്ള ഏതാനും വർഷം നെയ്യാററിങ്കര താലൂക്ക് എൻ. എസ്സ്. എസ്സ്. യൂണിയൻെറ പ്രസിഡൻറുപദവും വഹിച്ചിട്ടുണ്ടു്.

നാണുപിള്ളദിവാൻജിയുടെ പുത്രന്മാരിൽ ഏററവും പ്രശസ്തനും പ്രഗത്ഭനുമായിരുന്നതു്, പിതാവു ജീവിച്ചിരിക്കുമ്പോൾത്തന്നെ അല്പം രാഷ്ട്രീയവിപ്ലവകാരിത്വം പ്രദർശിപ്പിക്കുകയും പിന്നീടു് സർക്കാർസർവ്വീസിൽ പ്രവേശിച്ചു് എക്സൈസ് കമ്മീഷണർപദംവരെ ഉയരുകയും ചെയ്ത രാമൻപിള്ള ആയിരുന്നു. രാമൻപിള്ളയും, കൃഷ്ണപിള്ളയും നായർസമുദായോദ്ധാരകനെന്നു പുകഴ്കൊണ്ട സി. കൃഷ്ണപിള്ളയുടെ ജാമാതാക്കളാണു്. നാണുപിള്ളയുടെ ഒരു മകളുടെ മകനാണു് ഇന്ത്യയുടെ വിദേശകാര്യവകുപ്പുസെക്രട്ടറിജനറൽപദം വരെ ഉയന്ന എൻ. ആർ. പിള്ള. നാണുപിള്ളയുടെ അനന്തരവന്മാരിലൊരാളാണു് മുൻമന്ത്രി കെ. ആർ. ഇലങ്കത്തു്.

## സർ സി. ശങ്കരൻനായർ

ബ്രിട്ടീഷ്‌വാഴ്ചയിൻകീഴിൽ ഒരിന്ത്യക്കാരനു ലഭിക്കുമായിരുന്ന അത്യുന്നതപദവിവരെ ഉയരുകയും അരനൂററാണ്ടു കാലം പൊതുരംഗത്തും ഉദ്യോഗമണ്ഡലത്തിലും ഒരുപോലെ പ്രശോഭിക്കയും ചെയ്ത സി. ശങ്കരൻനായർ പാലക്കാട്ടിനടുത്തുള്ള മങ്കരയിലെ ചേററൂർ

കുടുംബത്തിൽ 1857 ജൂലായ് 11-ാംതീയതി ജനിച്ചു. പിതാവായ രാമുണ്ണിപ്പണിക്കർ താസിൽദാരായിരുന്നു.



പാലക്കാട്ട്, കണ്ണൂർ, കോഴിക്കോട്ട്, മദ്രാസ് എന്നിവിടങ്ങളിൽ വിദ്യാഭ്യാസം നടത്തി. ചെറുപ്പത്തിൽത്തന്നെ സംസ്കൃതവും വാൾപ്പയററും അഭ്യസിച്ചിരുന്നു. മദ്രാസ് പ്രസിഡൻസി കോളേജിൽ നിന്നും ചരിത്രത്തിലും ഇംഗ്ലീഷിലും ഒന്നാംസ്ഥാനം നേടിയാണ് ബി.എ. ജയിച്ചതു്. ബി.എൽ. പരീക്ഷയ്ക്കു് പ്രസിഡൻസിയിൽ ഒന്നാമനായി ജയിച്ചു. ബാരിസ്റ്റർ ഷെപ്പേർഡിന്റെ കീഴിൽ 1880-ൽ അപ്രൻറീസായി പ്രാക്ടീസാരംഭിച്ചു. കുറച്ചുനാളുകൾക്കുശേഷം മുൻസിഫായി നിയമിക്കപ്പെട്ടെങ്കിലും താമസിയാതെ ഉദ്യോഗം രാജിവെച്ചു പ്രാക്ടീസ് തുടർന്നു. മദ്രാസിലെ ഒന്നാംകിട വക്കീലന്മാരിൽ ഒരാളായിത്തീർന്ന ശങ്കരൻനായർ, 1882-ൽ മലബാർ ഭൂഉടമയെക്കുറിച്ചന്വേഷിക്കാൻ സർ ടി. മാധവറാവുവിൻെറ അദ്ധ്യക്ഷതയിൽ നിയമിക്കപ്പെട്ട കമ്മററിയിൽ അംഗമായിരുന്നു. 1889-ൽ മദ്രാസ് സർവ്വകലാശാലാ സെനററ് മെമ്പറായിത്തീർന്നു. മദ്രാസിലെ 'ഹിന്ദു'പത്രമാരംഭിക്കുന്നതിൽ സഹായിച്ചിട്ടുണ്ടു്. 'മദ്രാസ് ലാ ജേർണ്ണ'ലിൻെറ സ്ഥാപകന്മാരിലൊരാളാണ് ശങ്കരൻനായർ. സ്വന്തമായി 'മദ്രാസ് റിവ്യൂ' എന്നൊരു മാസികയും കുറേക്കാലം നടത്തിയിരുന്നു. ബ്രിട്ടനിലെ 'കോണ്ടമ്പററി റിവ്യൂ'വിൽ അക്കാലത്തു് ഇന്ത്യൻകാര്യങ്ങളെക്കുറിച്ചു് മുറയ്ക്കു് എഴുതിക്കൊണ്ടിരുന്നു. 1897-ൽ മദ്രാസ് പ്രൊവിൻഷ്യൻ കോൺഗ്രസ്കമ്മററി പ്രസിഡൻറായിത്തീർന്ന ശങ്കരൻനായർ അക്കൊല്ലംതന്നെ ഇന്ത്യൻനാഷനൽകോൺഗ്രസ്സിൻെറ അമരാവതിസമ്മേളനത്തിലദ്ധ്യക്ഷത വഹിച്ചു. അന്നദ്ദേഹത്തിനു 40 വയസ്സേ പ്രായമുണ്ടായിരുന്നുള്ളു. ഇതേവരെ കോൺഗ്രസ്പ്രസിഡൻറായിട്ടുള്ള ഏക കേരളീയനാണദ്ദേഹം. 1900-ൽ മദ്രാസ് നിയമസഭാംഗമായി. താമസിയാതെ ഗവൺമെൻറ്പ്ലീഡറും പബ്ളിക്ക് പ്രോസിക്യൂട്ടറുമായി നിയമിക്കപ്പെട്ടു. 1905-ൽ മദ്രാസ് ഹൈക്കോടതിയിൽ താല്ക്കാലികജഡ്ജിയായി. പിന്നീട്ട് അഡ്വക്കേററ് ജനറലായി. മദ്രാസിലെ ആദ്യത്തെ ഇന്ത്യക്കാരനായ അഡ്വക്കേററ് ജനറൽ ശങ്കരൻനായരാണ്. 1908-ൽ മദ്രാസ് ഹൈക്കോടതിയിൽ ജഡ്ജിയായി നിയമിതനായ അദ്ദേഹം എട്ടു കൊല്ലക്കാലം ആ ജോലിയിൽ തുടർന്നു. 1915-ൽ വൈസ്രോയിയുടെ എക്സിക്യൂട്ടീവ് കൗൺസിലംഗമായി. കൗൺസിലിൽ ആകെയുള്ള എട്ട് അംഗങ്ങളിൽ ഏക ഇന്ത്യക്കാരൻ ശങ്കരൻനായരായിരുന്നു. ആരോഗ്യം, വിദ്യാഭ്യാസം എന്നീ വകുപ്പുകളുടെ ചുമതലയാണദ്ദേഹം വഹിച്ചിരുന്നതു്. ഹാർഡിഞ്ച് പ്രഭുവിനു പകരം ചെംസ്ഫോർഡ് പ്രഭു വൈസ്രോയിയായി വന്നശേഷം, ശങ്കരൻനായരും വൈസ്രോയിയും എക്സിക്യൂട്ടീവ് കൗൺസിലിലെ മററംഗങ്ങളും തമ്മിൽ അഭിപ്രായഭിന്നതകളുണ്ടായി. ജാലിയൻവാലാബാഗിലെ കൂട്ടക്കൊലയെത്തുടർന്നു് 1919 ജൂലായ് 13-ാംതീയതി അദ്ദേഹം എക്സിക്യൂട്ടീവ്കൗൺസിലംഗത്വം രാജിവെച്ചു. മദ്രാസിലേക്കു മടങ്ങിയ ശങ്കരൻനായർക്കു് വഴിനീളെ ജനങ്ങൾ ആവേശജനകമായ സ്വീകരണം നല്കി. താമസിയാതെ ഇംഗ്ലണ്ടു സന്ദർശിച്ചു്, പഞ്ചാബിലെ സംഭവങ്ങളെക്കുറിച്ചന്വേഷിക്കുന്ന പാർലമെൻറു കമ്മററി മുമ്പാകെ തെളിവു നൽകി. 1920 ജനുവരി 2-ാം തീയതി ഇന്ത്യാ സ്റ്റേററ്സെക്രട്ടറിയുടെ കൗൺസിലിൽ അംഗമായി നിയമിക്കപ്പെട്ടു. 1921 അവസാനം ആ ഉദ്യോഗം രാജിവെച്ചു് ഇന്ത്യയിലേക്കു മടങ്ങി. കുറച്ചുകാലം ബറോഡയിലെ ദിവാനായി ജോലിനോക്കി. ഇതിനകം ഗാന്ധിജിയോടും കോൺഗ്രസ്നേതൃത്വത്തോടും തെററിപ്പിരിഞ്ഞുകഴിഞ്ഞിരുന്ന ശങ്കരൻനായർ, ഗാന്ധിജിയെ എതിർത്തുകൊണ്ടു് 'ഗാന്ധിജിയും അരാജകത്വവും' എന്ന ഗ്രന്ഥം പ്രസിദ്ധീകരിച്ചു. ഇതദ്ദേഹത്തിന്റെ ജനസമ്മതി നഷ്ടപ്പെടുത്തി. ഈ പുസ്തകത്തിലെ ചില ഭാഗങ്ങളെ മുൻനിറുത്തി, പഞ്ചാബ്ഗവർണ്ണരായിരുന്ന മൈക്കൽ ഒഡയർ ശങ്കരൻനായരുടെ പേരിൽ ഇംഗ്ലണ്ടിൽ ഒരു മാനനഷ്ടക്കേസ് ഫയൽചെയ്തു. ഈ കേസു നടത്തിപ്പിൽ അദ്ദേഹത്തിനു വളരെ ക്ലേശങ്ങളും സാമ്പത്തികനഷ്ടങ്ങളും ഉണ്ടായി. ഇന്ത്യ സന്ദർശിച്ച സൈമൺ കമ്മീഷനെ കോൺഗ്രസ് ബഹിഷ്കരിച്ചപ്പോൾ അതിനോടു സഹകരിച്ച കമ്മററിയുടെ അദ്ധ്യക്ഷനായിരുന്നു ശങ്കരൻനായർ. പ്രമേഹബാധയെ തുടർന്നു് 1934 ഏപ്രിൽ 24-ാംനു ശങ്കരൻനായർ അന്തരിച്ചു. ശങ്കരൻനായർക്കു് ഒരു പുത്രനും അഞ്ചു പുത്രിമാരുമാണുള്ളതു്. ഏകപുത്ര

ന്നായ ആർ. എം. പാലാട്ട് മദ്രാസിൽ മന്ത്രി യായിരുന്നു. സർ സി. മാധവൻനായർ, കെ. പി. എസ്. മേനോൻ, പ്രൊഫസർ കാൻഡത്തു് എന്നിവർ ശങ്കരൻനായരുടെ ജാമാതാക്കളാണ്.

## ഡോ: ടി. എം. നായർ

പൊയ്പ്പോയ തലമുറയിൽ ഇന്ത്യൻ രാഷ്ട്രീയ രംഗത്തെ അതികായന്മാരിലൊരാളായിരുന്ന



പാലക്കാട്ട് തരവത്തു മാധവൻനായർ, മലബാറിൽ മുൻസിഫ് ആയിരുന്ന ചിങ്ങച്ചംവീട്ടിൽ ശങ്കരൻ നായരുടെ പുത്രനായി 1869–ൽ തിരൂരിലാണ് ജനിച്ചതു്. മാധവൻ നായർക്കു് ഗോപാലൻ നായർ (പിന്നീട് ഡെപ്യൂട്ടി കലക്ടരായിരുന്നു) എന്നൊരു മൂത്തസഹോദരനും അമ്മാളു അമ്മ എന്നൊരു മൂത്തസഹോദരിയുമുണ്ടായിരുന്നു. പാലക്കാട്ട് ഗവമ്മെൻ്റ് ഹൈസ്‌കൂളിലാണു വിദ്യാഭ്യാസം ചെയ്തതു്. പഠിപ്പിൽ അതിസമത്ഥനായിരുന്ന മാധവൻ നായർ അഞ്ചാംഫോറത്തിൽ പഠിക്കുമ്പോൾ ത്തന്നെ മട്രിക്കുലേഷൻ പരീക്ഷയെഴുതി പാസ്സായി. മദ്രാസ് പ്രസിഡൻസി കോളേജിലും മദ്രാസ് മെഡിക്കൽകോളേജിലും ചേർന്നു പഠിച്ചശേഷം ഉപരിപഠനത്തിനായി 1889–ൽ ഇംഗ്ലണ്ടിലേക്കു പോയി. ആരെയും കൂസാത്ത തൻേറടിയായിരുന്ന മാധവൻനായർ, മദ്രാസിൽ പഠിക്കുമ്പോൾ ധിക്കാരികളായ ആംഗ്ലോ–ഇന്ത്യൻ വിദ്യാത്ഥികളുമായി ഏററുമുട്ടി അവരെ മര്യാദപഠിപ്പിച്ച പല കഥകളും പറഞ്ഞുകേട്ടിട്ടുണ്ട്.

1894–ൽ എഡിൻബറോ സവ്വകലാശാലയിൽനിന്നു എം. ബി. പരിക്ഷ പാസ്സായശേഷം ബ്രൈററൺ ആസ്പത്രിയിൽ രണ്ടു വർഷക്കാലം പ്രായോഗികപരിശീലനം നേടി. കണ്ണിലും ചെവിയിലും തൊണ്ടയിലും ഉണ്ടാകുന്ന രോഗങ്ങളെ ചികിത്സിക്കാനുള്ള പ്രത്യേകപരിശീലനം നേടിയ ഡോ: നായർ കുറേക്കാലം പാരീസിലും താമസിച്ചു പഠിച്ചു. 1897–ൽ എം. ഡി. ബിരുദംനേടി അദ്ദേഹം നാട്ടിൽ തിരിച്ചെത്തി. ഇംഗ്ലണ്ടിൽ പഠിക്കുന്നകാലത്തു് നല്ലവണ്ണം എഴുതുകയും പ്രസംഗിക്കയും ചെയ്തിരുന്ന ഡോ: നായർ, സവ്വകലാശാലായൂണിയനിലും ബ്രിട്ടനിലെ ഇന്ത്യാക്കാരുടെ സംഘടനയിലും സജീവമായി പ്രവത്തിച്ചിട്ടുണ്ട്. കുറേക്കാലം ഇന്ത്യൻ അസോസിയേഷൻ്റെ സെക്രട്ടറിയും പിന്നീട്ട പ്രസിഡൻറുമായിരുന്നു. ദാദാബായ് നവറോജി ബ്രിട്ടീഷ് പാർലിമെൻറിലേക്കു തെരഞ്ഞെടുപ്പിനു നിന്നപ്പോൾ അദ്ദേഹത്തിനുവേണ്ടി പ്രയത്നിച്ച ചെറുപ്പക്കാരുടെ കൂട്ടത്തിൽ പ്രധാനി ഡോ: നായരായിരുന്നു. സമയം കിട്ടുമ്പോഴെല്ലാം അദ്ദേഹം ബ്രിട്ടീഷ് പാർലിമെൻറുമന്ദിരത്തിൽച്ചെന്നു് സഭാനടപടികൾ ശ്രദ്ധിക്കയും ചെയ്തിരുന്നു.

മദ്രാസിൽ പ്രാക്ടീസ് ആരംഭിച്ച ഡോ: നായർ വളരെ വേഗത്തിലാണ് പ്രശസ്തിനേടിയതു്. അതീവ ദയാലുവായ ഒരു ഡോക്ടരായിരുന്ന മാധവൻനായർ. സ്വന്തമായി പ്രാക്ടീസ് ചെയ്തിരുന്ന അദ്ദേഹം നിദ്ധനരായ അനേകം പേക്കു സൗജന്യമായി ചികിത്സനടത്തിക്കൊടുത്തിട്ടുണ്ട്. പ്രാക്ടീസിൽ വലിയ വരുമാനമുണ്ടായിരുന്നു. തൻെറ ജോലിയിൽ അസാമാന്യമായ വൈദഗ്ധ്യവും പൊതുക്കാര്യങ്ങളിൽ അതിയായ താല്പര്യവും ഉണ്ടായിരുന്ന ഡോ: നായക്കു് മദ്രാസിലെ പൊതുജീവിതത്തിൽ ഒരു പ്രധാനസ്ഥാനം നേടാൻ വിഷമമുണ്ടായില്ല. വെള്ളക്കാർ ഇന്ത്യയെ അടക്കിഭരിച്ചിരുന്ന അക്കാലത്തു് അവരോടുള്ള പെരുമാററത്തിൽ സമത്വവും സ്വാഭിമാനവും പരിപാലിച്ചിരുന്ന ചുരുക്കം ചിലരിൽ ഗണനീയനായിരുന്നു ഡോക്ടർ നായർ. സംഭാഷണരസികനായിരുന്ന അദ്ദേഹം അതിപ്രഗൽഭനായൊരു പ്രാസംഗികനുമായിരുന്നു. ഡോക്ടർ നായരുടെ പ്രസംഗമുണ്ടെന്നു കേട്ടാൽ അക്കാലത്തു് ആളുകൾ തടിച്ചുകൂടുമായിരുന്നു. എതിരാളികളെ അതിനിശിതമായും എന്നാൽ ഫലിതരസത്തോടെയും വിമർശിക്കാനുള്ള ഡോ: നായരുടെ കഴിവു് അതുല്യമാണ്. ദേശീയമായി വമ്പിച്ച ഉണർവുണ്ടായിരുന്ന അക്കാലത്തു് മദ്രാസിലെ പൊതുയോഗങ്ങളിൽ ഡോക്ടർ നായർ പങ്കെടുക്കാതിരിക്കുന്നതു ചുരുക്കമായിരുന്നു. 'ആൻ്റിസെപ്ടിക്' എന്ന വൈദ്യമാസികയുടെ പത്രാധിപരായിരുന്ന ഡോക്ടർ നായരുടെ പേരിൽ ആനിബസൻ്റ് കൊടുത്ത അപകീത്തിക്കേസ്സും അതിൻെറ വിചാരണയും അക്കാലത്തു പൊതുജനശ്രദ്ധയാകർഷിച്ചിട്ടുണ്ട്. ഇംഗ്ലീഷിലും മലയാളത്തിലും ഒരുപോലെ എഴുതുവാനുള്ള കഴിവും ഡോക്ടർ നായക്കുണ്ടായിരുന്നു.

ഇന്ത്യൻ നാഷനൽ കോൺഗ്രസ്സിൻെറ ആവിർഭാവം മുതല്ക്കുതന്നെ അതിൽ താല്പര്യം

ജനിച്ചിരുന്ന ഡോക്ടർ നായർ കുറേവർഷക്കാലം അതിൽ ചേർന്ന പ്രവർത്തിക്കയുംചെയ്തു. 1898–ൽ മദ്രാസിൽ നടന്ന കോൺഗ്രസ് സമ്മേളനത്തിൽ ഇന്ത്യൻ മെഡിക്കൽ വകുപ്പിലെ ഇന്ത്യാക്കാരായ ഉദ്യോഗസ്ഥന്മാരുടെ അവശതകളെക്കുറിച്ച് ഒരു പ്രമേയമവതരിപ്പിച്ചുകൊണ്ടു് സംസാരിച്ചതു് ഡോക്ടർ നായരായിരുന്നു. പിറേറക്കൊല്ലം ലക്ക്നൗവിൽ നടന്ന കോൺഗ്രസ്സമ്മേളനത്തിലും അദ്ദേഹം ഒരു പ്രാസംഗികനായിരുന്നു. 1907–ൽ ചിററൂരിൽ നടന്ന ഒരു കോൺഗ്രസ്സമ്മേളനത്തിൽ അദ്ദേഹം അദ്ധ്യക്ഷത വഹിച്ചു. മദ്രാസിലെ കോൺഗ്രസ്സമ്മേളനകാലത്തു് വളണ്ടിയർ ക്യാപ്റ്റനായും സേവനമനുഷ്ഠിച്ചിട്ടുണ്ട്. കോൺഗ്രസ് പ്രസിഡന്റായിരുന്ന സർ വില്യം വെഡർബേൺ മദ്രാസ് സന്ദർശിച്ചപ്പോൾ ഡോക്ടർ നായരുടെ അതിഥിയായാണു് താമസിച്ചതു്. ബാരിസ്റ്റർ ജി. പി. പിള്ളയും ഡോക്ടർ നായരും അടുത്ത സുഹൃത്തുക്കളും സഹപ്രവർത്തകരുമായിരുന്നു.

ഡോക്ടർ നായർ പതിനേഴ വർഷക്കാലം മദ്രാസ് കോർപ്പറേഷനിലംഗമായിരുന്നിട്ടുണ്ട്. കോർപ്പറേഷനു് ഒരു പുതിയ ജീവനും അതിൻെറ ഭരണത്തിനു് ഒരു ചിട്ടയും ഉണ്ടാക്കിയതു് അദ്ദേഹത്തിൻെറ ശ്രമഫലമായിട്ടാണ്. 1912–ൽ കോർപ്പറേഷൻെറ പ്രതിനിധിയായി അദ്ദേഹം മദ്രാസ് നിയമസഭയിലേക്കു തിരഞ്ഞെടുക്കപ്പെട്ടു. മദ്രാസിലെ മെഡിക്കൽ രജിസ്ട്രേഷൻ നിയമമുണ്ടാക്കിയതു് ഡോക്ടർ നായർ നിയമസഭാംഗമായിരിക്കുമ്പോഴാണ്. മദ്രാസ് സർവ്വകലാശാലാ സെനററിലും അദ്ദേഹം അംഗമായിരുന്നു.

ഒരു തൊഴിലാളിബന്ധുവായിരുന്ന ഡോക്ടർ നായർ, തൊഴിലാളികളുടെ സ്ഥിതി അന്വേഷിച്ചു റിപ്പോർട്ടു ചെയ്യാൻ ഗവമെൻറു് നിയമിച്ച കമ്മററിയിലെ അംഗമായിരുന്നു. അക്കാലത്തുതന്നെ തൊഴിലാളികളുടെ പ്രവൃത്തിസമയം ചുരുക്കണം എന്ന അഭിപ്രായക്കാരനായിരുന്ന അദ്ദേഹം, തൻെറ അഭിപ്രായഗതി ഇന്ത്യാസെക്രട്ടറിയായിരുന്ന മോർലിപ്രഭുവിനെ കണ്ടു് ധരിപ്പിക്കാൻവേണ്ടി സ്വന്തംചെലവിൽ ഇംഗ്ലണ്ടിൽ പോയിട്ടുണ്ട്. അധഃകൃതവർഗ്ഗക്കാരോട് വളരെ കരുണയോടെ പെരുമാറിയിരുന്ന ഡോക്ടർ നായർ ഉയർന്നജാതിക്കാരുടെ ധിക്കാരങ്ങളെ ധീരതയോടെതന്നെ എതിരിട്ടിരുന്നു.

മദ്രാസിലെ അബ്രാഹ്മണപ്രസ്ഥാനത്തിന്റെ ജനയിതാവു് ഡോ. ടി. എം. നായരാണ്. ജനകീയവാഴ്ച വേരുന്നിപ്പിടിക്കണമെങ്കിൽ ജാതിയുടെ ഗർവ്വും ശക്തിയും അവസാനിപ്പിക്കണമെന്നദ്ദേഹം തീർച്ചപ്പെടുത്തുകയും ബ്രാഹ്മണമേധാവിത്വത്തിനെതിരേ ഒരു തുറന്ന യുദ്ധത്തിനു തയാറാകുകയും ചെയ്തു. കേന്ദ്രനിയമസഭയിലേക്കു സ്ഥാനാർത്ഥിയായി നിന്നപ്പോൾ അദ്ദേഹത്തോടു മദ്രാസ് അസംബ്ളിയിലെ ബ്രാഹ്മണമെമ്പർമാർ ചെയ്ത ചതി അദ്ദേഹത്തിൻെറ മനസ്സിൽ പച്ചപിടിച്ചു നിന്നിരുന്നു. ബ്രാഹ്മണമേധാവിത്വത്തിൻെറ ശല്യങ്ങൾ വളരെക്കാലമായി അനുഭവിച്ചുവന്ന ആളുകൾ ഡോക്ടർ നായരുടെ അനുകൂലികളായിത്തീർന്നു. "ദക്ഷിണേന്ത്യൻ ലിബറൽ ഫെഡറേഷൻ" എന്ന ഒരു സംഘടന അദ്ദേഹം ഏർപ്പെടുത്തി. അതിൻെറ പ്രസംഗവേദികളിൽവെച്ച് അദ്ദേഹം ബ്രാഹ്മണമേധാവിത്വത്തെ വെല്ലുവിളിച്ചു. ഇതു് അദ്ദേഹത്തിനു് അനേകം ശത്രുക്കളെ സൃഷ്ടിക്കാതിരുന്നില്ല. എങ്കിലും ധീരനായ ഡോക്ടർ നായർ തരിമ്പും കൂട്ടാക്കിയില്ല. 'ജസ്റ്റീസ്" എന്ന നല്ല പ്രചാരമുള്ള ഒരു പത്രവും അദ്ദേഹം നടത്തിയിരുന്നു. തനികാചലം ചെട്ടിയാർ തുടങ്ങിയ അക്കാലത്തെ അബ്രാഹ്മണനേതാക്കൾക്കു് ഡോക്ടർ നായർ ഒരു ആരാദ്ധ്യപുരുഷനായിരുന്നു. ലിബറൽ ഫെഡറേഷൻ ശക്തിയാർജ്ജിച്ചുവളന്നു; ദക്ഷിണേന്ത്യയിലൊട്ടുക്കു പുതിയൊരുണർവുണ്ടായി. കോൺഗ്രസ്സുമായും ഹോംറൂൾലീഗുമായും തെററിപ്പിരിഞ്ഞുകഴിഞ്ഞിരുന്ന ഡോക്ടർ നായർ 1919–ൽ നിയമസഭകളിൽ പ്രത്യേക പ്രാതിനിദ്ധ്യത്തിനുവേണ്ടി വാദിക്കാൻ ലണ്ടനിലേക്കു പോകുകകൂടി ചെയ്തു.

പൊതുപ്രവർത്തനം സംബന്ധിച്ച് രാപകലില്ലാതെ നടത്തിവന്ന അത്യദ്ധ്വാനം ഡോക്ടർ നായരെ അതിനകം ഒരു രോഗിയാക്കി മാററിയിരുന്നു. ലണ്ടനിലേക്കു പോകുമ്പോൾ തന്നെ അദ്ദേഹത്തിൻെറ ആരോഗ്യം ശിഥിലമായിട്ടുണ്ടായിരുന്നു. 1919 ജൂലായ് 17–ാം തീയതി ലണ്ടനിൽവെച്ച് തൻെറ 50–ാംവയസ്സിൽ ഡോക്ടർ ടി. എം. നായർ അന്തരിച്ചു. ലണ്ടനിലെ ഹോൾഡേർസ് ഗ്രീൻ ശ്മശാനത്തിലാണ് അദ്ദേഹത്തിന്റെ മൃതദേഹം സംസ്കരിച്ചതു്. ദക്ഷിണേന്ത്യയെ മുഴുവൻ ദുഃഖത്തിലാഴ്ത്തിയ ഒരു സംഭവമായിരുന്നു അദ്ദേഹത്തിൻെറ മരണം. അടക്കളത്തിൽ മരിച്ചുവീണ ആ വീരയോദ്ധാവിൻെറ ധീരതയെയും സ്ഥിരോത്സാഹത്തെയും അദ്ദേഹത്തിൻെറ ശത്രുക്കൾകൂടി അന്നു പുകഴ്ത്തുകയുണ്ടായി. ഡോ. ടി. എം. നായർ ഒരു അവിവാഹിതനായിട്ടാണ് ജീവിച്ചിരുന്നതു്.

## ജി. പി. പിള്ള

കേരളീയനായ ആദ്യത്തെ കോൺഗ്രസ്സുകാരൻ എന്നറിയപ്പെടുന്ന ബാരിസ്റ്റർ ജി. പി. പിള്ള തിരുവനന്തപുരം ജില്ലയിലെ പള്ളിപ്പുറംഗ്രാമത്തിലെ ഒരു പാവപ്പെട്ട നായർകുടുംബത്തിലാണ് 1864 ഫെബ്റുവരി 26–ാംനു ജനിച്ചതു്. ബാല്യത്തിൽ മാതാപിതാക്കൾ മരിക്കയാൽ മാതൃസഹോദരിയാണു് വളർത്തിയതു്.



തിരുവനന്തപുരത്തെ മഹാരാജാസ് ഹൈസ്കൂളിൽ പഠിക്കുമ്പോൾത്തന്നെയുണ്ടായിരുന്ന അദ്ദേഹത്തിന്റെ ഇംഗ്ലീഷ്ഭാഷാസ്വാധീനം ആരെയും അതിശയിപ്പിക്കാൻപോന്നതായിരുന്നു. കോളേജിൽ എത്തിയപ്പോൾമുതൽ അദ്ദേഹം ഇംഗ്ലീഷ്പത്രങ്ങളിൽ ലേഖനമെഴുതിത്തുടങ്ങി. അക്കാലത്തു തിരുവിതാംകൂറിനു പുറത്തുനിന്നു് ഇറക്കുമതിചെയ്യപ്പെട്ടിരുന്ന ദിവാന്മാരും മററു് ഉയന്ന ഉദ്യോഗസ്ഥന്മാരും നാട്ടുകാരുടെനേക്കു കാട്ടിയിരുന്ന അവഗണനയും, അർഹതയുള്ള ഉദ്യോഗങ്ങൾ അവക്കു നിഷേധിക്കപ്പെട്ടിരുന്നതും യുവാവായ പരമേശ്വരൻപിള്ളയെ ചൊടിപ്പിച്ചു. ദിവാൻഭരണത്തിന്റെ അനീതികളെ തുറന്നുകാട്ടിക്കൊണ്ടു്, അക്കാലത്തു് ബ്രിട്ടീഷ് കൊച്ചിയിൽ(ഇന്നത്തെ ഫോർട്ടുകൊച്ചി)നിന്നു പ്രസിദ്ധീകരിച്ചിരുന്ന 'വെസ്റ്റേൺ സ്റ്റാർ' എന്ന ഇംഗ്ലീഷ് ത്രൈവാരികയിൽ അദ്ദേഹം ഒരു തൂലികാനാമത്തിലെഴുതിയിരുന്ന ലേഖനപരമ്പര താമസിയാതെതന്നെ അധികൃതശ്രദ്ധയിൽപ്പെട്ടു. ലേഖകൻ ആരെന്നു കണ്ടുപിടിക്കാൻ അവർ അത്യദ്ധ്വാനംതന്നെ നടത്തി. ഒടുവിൽ ജി. പരമേശ്വരൻപിള്ളയാണു് അതിന്റെ കത്താവെന്നു മനസ്സിലായപ്പോൾ അദ്ദേഹത്തെ കോളേജിൽനിന്നു ബഹിഷ്കരിക്കാൻ ദിവാൻ വി. രാമയ്യങ്കാർ ഉത്തരവു പുറപ്പെടുവിച്ചു. ഇംഗ്ലീഷുകാരനായ പ്രിൻസിപ്പൽ മി. ജോൺ റോസ്സ്, തന്റെ പ്രിയശിഷ്യനെ ഒരൊന്നാംതരം സ്വഭാവസർട്ടിഫിക്കററു നല്കിക്കൊണ്ടാണു് കോളേജിൽനിന്നു പുറത്താക്കിയതു്.

നിർദ്ധനനായ പരമേശ്വരൻപിള്ള ഒരു പൈപോലുമില്ലാതെയാണു് മദിരാശിയിൽ വിദ്യാഭ്യാസം നടത്താനെത്തിയതു്. ഇന്ത്യയിലെ ഇംഗ്ലീഷ്പത്രങ്ങളിൽ ലേഖനമെഴുതിക്കിട്ടിയ പ്രതിഫലംകൊണ്ടാണു് അവിടെ താമസിക്കുകയും പഠിക്കുകയും ചെയ്തതു്. ബി. എ. ബിരുദം സമ്പാദിച്ച ഉടൻതന്നെ അദ്ദേഹത്തിനു് മദ്രാസ് ഹൈക്കോടതിയിൽ അഡിഷണൽ മലയാളം ട്രാൻസ്ലേററുടെ ജോലി ലഭിച്ചെങ്കിലും സ്വാതന്ത്ര്യേച്ഛുവായ അദ്ദേഹം വളരെനാൾ ആ ജോലിയിൽ തുടന്നില്ല. മുഴുവൻസമയവും പൊതുക്കായ്യങ്ങളിലും പത്രപ്രവത്തനത്തിലുമേർപ്പെടാൻവേണ്ടി അദ്ദേഹം ജോലി രാജിവെച്ചു. 'മദ്രാസ് സ്റ്റാൻഡാർഡ്', 'മദ്രാസ് മെയിൽ' എന്നീ പത്രങ്ങളുടെ മുഖപ്രസംഗമെഴുതിക്കൊണ്ടിരുന്നതു് അദ്ദേഹമായിരുന്നു.

മദിരാശിയിൽ വിദ്യാത്ഥിയായിരിക്കുമ്പോഴും അതിനുശേഷം അവിടെ സ്ഥിരതാമസമാക്കി രാഷ്ട്രീയപ്രവത്തനം നടത്തിയിരുന്നപ്പോഴുമെല്ലാം തിരുവിതാംകൂറിലെ ദുർഭരണത്തിനെതിരായ സമരം 'ജി. പി.' (ആ പേരിലാണു് അദ്ദേഹം പ്രഖ്യാതിയാർജ്ജിച്ചതു്) തുടന്നുകൊണ്ടേയിരുന്നു. വി. രാമയ്യങ്കാർ പോയി മറെറാരു ദിവാൻ വന്നെങ്കിലും അവിടത്തെ സ്ഥിതി കൂടുതൽ വഷളായിവന്നതേയുള്ളു.

ഇന്ത്യയിലെ പ്രമുഖ പത്രങ്ങളുടെ പംക്തികളിലൂടെ തിരുവിതാംകൂറിലെ 'റാവു ഭരണ'ത്തിനെതിരേ ജി. പി. നടത്തിയ സമരം ഇന്ത്യൻഭരണാധികാരികളുടെയും ഇന്ത്യയിലെ പൊതുക്കാര്യപ്രസക്തരുടേയും ശ്രദ്ധ ക്ഷണിക്കാൻ പര്യാപ്തമായി. പത്രലേഖനങ്ങൾക്കുപുറമേ ഉജ്ജ്വലങ്ങളായ ലഘുലേഖകളും അദ്ദേഹം പ്രസിദ്ധീകരിച്ചിരുന്നു. മദിരാശി ഗവണ്ണർ കണ്ണിമാറാപ്രഭുവിന്റെ തിരുവിതാംകൂർ സന്ദർശനത്തിനു തൊട്ടുമുമ്പായി അദ്ദേഹം പ്രസിദ്ധീകരിച്ച 'തുറന്ന കത്തു്', പിന്നീടു പ്രസിദ്ധീകരിക്കപ്പെട്ട 'തിരുവിതാംകൂർ തിരുവിതാംകൂറുകാക്കു്' എന്നിവ ലഘുലേഖകളുടെ കൂട്ടത്തിൽ എടുത്തുപറയേണ്ടവയാണു്.

തിരുവിതാംകൂറിലെ ഭരണകാര്യങ്ങളിൽ നാട്ടുകാക്കു സമർഹമായ പങ്കു ലഭിക്കണമെന്നാവശ്യപ്പെട്ടുകൊണ്ടും ദിവാൻഭരണത്തിന്റെ അഴിമതികൾ തുറന്നുകാട്ടിക്കൊണ്ടുമുള്ള ഒരു മെമ്മോറിയൽ (പില്ക്കാലത്തു് 'മലയാളി മെമ്മോറിയൽ' എന്നു പ്രസിദ്ധിയാർജ്ജിച്ചതു് ഇതാണ്) ജി. പി. തയ്യാറാക്കി. ഇതിന്റെ കോപ്പികൾ തിരുവിതാംകൂറിനകമേ പ്രചരിപ്പിച്ചു് അനേകായിരം ഒപ്പുകൾ ശേഖരിച്ചശേഷം മദിരാശിയിലെ പ്രമുഖ അഭിഭാഷകനായിരുന്ന ബാരിസ്റ്റർ കെ. പി.

ശങ്കരമേനോൻെറ നേതൃത്വത്തിൽ അതു മഹാരാജാവിനു സമർപ്പിക്കയും ചെയ്തു. മെമ്മോറിയലിലുന്നയിച്ചിരുന്ന ആവശ്യങ്ങൾക്കു പിൻതുണ നേടാൻവേണ്ടി തിരുവിതാംകൂറിന്റെ വടക്കേ അറ്റംമുതൽ തെക്കേ അറ്റംവരെ വമ്പിച്ച പൊതുയോഗങ്ങൾ സംഘടിപ്പിക്കപ്പെട്ടു. ഈ പൊതുയോഗങ്ങളിലെല്ലാം ജി. പി. പിള്ള പ്രസംഗിക്കയുമുണ്ടായി. തിരുവിതാംകൂർ രാജ്യം അതിനുമുമ്പു കണ്ടിട്ടില്ലാത്ത ഒരു രാഷ്ട്രീയപ്രക്ഷോഭണമായിരുന്നു ഇതു്. ഒടുവിൽ, മെമ്മോറിയലിലുന്നയിച്ച കാര്യങ്ങളെക്കുറിച്ചു ചർച്ച നടത്താൻ ഒരു പ്രതിനിധിസംഘത്തെ സ്വീകരിക്കാമെന്നു ദിവാനും മഹാരാജാവും സമ്മതിച്ചു. അങ്ങനെ വിദ്യാർത്ഥിയായിരുന്നകാലത്തു് ജി. പി. ആരംഭിച്ച പരിശ്രമം ഫലപ്രാപ്തിയിലെത്തിച്ചേർന്നു. അതോടെ 'തിരുവിതാംകൂറിലെ രാഷ്ട്രീയപ്രക്ഷോഭണത്തിൻെറ പിതാവു്" എന്ന ബഹുമതിയും അദ്ദേഹത്തിനു ലഭിച്ചു.

തിരുവിതാംകൂറിലെ ഈഴവരുടെ അവശതാപരിഹാരശ്രമങ്ങളിലും ജി. പി. മുന്നിട്ടുനിന്നിരുന്നു. 'മലയാളി മെമ്മോറിയ'ലിൽ അവരുടെ അവകാശവാദങ്ങൾ ജി. പി. ഉൾക്കൊള്ളിച്ചിരുന്നു. ഈഴവനേതാക്കന്മാരുടെ പ്രക്ഷോഭണങ്ങൾക്കും അദ്ദേഹം ഹൃദയപൂർവ്വമായ പിൻതുണനല്കി. 1895–ൽ പൂനയിൽ നടന്ന ഒമ്പതാമതു് ഇന്ത്യൻദേശീയസാമൂഹ്യപരിഷ്കരണ സമ്മേളനത്തിൽ പ്രസംഗിച്ചുകൊണ്ടു് ഈഴവരെ അസ്പൃശ്യരായിക്കണക്കാക്കുന്നതു് ഹിന്ദുസമുദായത്തിനു് ഒരു കളങ്കമാണെന്നു് അദ്ദേഹം ഉൽബോധിപ്പിക്കയുണ്ടായി. ബ്രിട്ടീഷ് പാർലിമെന്റിൽ ഹെർബർട്ട് റോബർട്ട്സ് (പില്ക്കാലത്തു് ക്ലൈഡ്പ്രഭു) തിരുവിതാംകൂറിലെ ഈഴവരുടെ പ്രശ്നങ്ങൾ ഉന്നയിച്ചതും ജി. പി.യുടെ പരിശ്രമഫലമായിട്ടായിരുന്നു.

ജി. പി, മദിരാശിയിൽ സ്ഥിരതാമസമാക്കി പൊതുപ്രവർത്തനമാരംഭിച്ചകാലത്തു് ഇന്ത്യൻ നാഷനൽകോൺഗ്രസ്സ് ഉടലെടുത്തുകഴിഞ്ഞിരുന്നു. അതുമായി ബന്ധപ്പെട്ട ആദ്യത്തെ മലയാളി ജി. പി. പിള്ളയാണു്. 1889–ൽ ബോംബെയിൽ നടന്ന കോൺഗ്രസ് സമ്മേളനംമുതൽ എല്ലാ സമ്മേളനങ്ങളിലും ജി.പി. പങ്കെടുത്തിരുന്നു.

കോൺഗ്രസ്സുമായി ബന്ധപ്പെട്ടു് അധികം താമസിയാതെതന്നെ അതിൻെറ അഖിലേന്ത്യാ നേതൃത്വത്തിലേക്കുയരുവാൻ ജി. പി.ക്കു കഴിഞ്ഞു. 1894, 1898 എന്നീ വർഷങ്ങളിൽ കോൺഗ്രസ്സിൻെറ വാർഷികസമ്മേളനങ്ങൾ മദിരാശിയിൽ നടത്തപ്പെട്ടപ്പോൾ അതിൻെറ സെക്രട്ടറിമാരിലൊരാൾ ജി. പി. യായിരുന്നു. 1895–ൽ പൂനയിലും 1896–ൽ കൽക്കട്ടയിലും നടന്ന കോൺഗ്രസ്സ്സമ്മേളനങ്ങളിൽ ജി. പി. പ്രധാനപ്പെട്ടൊരു പങ്കു വഹിച്ചിട്ടുണ്ടു്. കൽക്കട്ടാ കോൺഗ്രസ്സിൽ ദക്ഷിണാഫ്രിക്കയിലെ ഇന്ത്യക്കാരുടെ പ്രശ്നത്തെക്കുറിച്ചുള്ള പ്രമേയം അവതരിപ്പിച്ചുകൊണ്ടു് ജി. പി. ചെയ്ത പ്രസംഗം അത്യുജ്ജ്വലമായിരുന്നു.

ദക്ഷിണാഫ്രിക്കയിലെ ഇന്ത്യക്കാരുടെ പ്രശ്നത്തെക്കുറിച്ചു പ്രത്യേകമായി പഠനം നടത്തിയിട്ടുള്ള നേതാക്കളിലൊരാൾ എന്ന നിലയ്ക്കു്, ഗാന്ധിജിക്കുപോലും ജി. പി.യോടു വളരെയധികം കടപ്പാടുണ്ടു്. 1896–ൽ ഗാന്ധിജി ദക്ഷിണാഫ്രിക്കയിൽനിന്നും ഇന്ത്യയിലെത്തി പര്യടനം നടത്തിയപ്പോൾ അദ്ദേഹത്തെ സ്വാഗതംചെയ്കയും ദക്ഷിണാഫ്രിക്കൻ കാര്യങ്ങളിൽ സഹായിക്കയും ചെയ്തവരിൽ ഒരാൾ ജി. പി.യായിരുന്നു. ഗാന്ധിജി തന്റെ ആത്മകഥയിൽ അതിനെക്കുറിച്ചു് ഇപ്രകാരം പ്രസ്താവിക്കുന്നു:

"ഇവിടെ എനിക്കു് ഏററവുമധികം സഹായം ലഭിച്ചതു് 'മദ്രാസ്സ്റ്റാൻഡാർഡ്" പത്രാധിപരായിരുന്ന പരേതനായ ശ്രീജിത് പരമേശ്വരൻപിള്ളയിൽനിന്നായിരുന്നു. ഈ പ്രശ്നത്തെക്കുറിച്ചദ്ദേഹം ശ്രദ്ധാപൂർവ്വമായ ഒരു പഠനം നടത്തിയിട്ടുണ്ടു്. അദ്ദേഹം പലപ്പോഴും എന്നെ തൻെറ ആഫീസിലേക്കു ക്ഷണിക്കയും എനിക്കു മാർഗ്ഗദർശനം നല്കയും ചെയ്തിട്ടുണ്ടു്. ഹിന്ദുവിലെ ശ്രീജിത് ജി. സുബ്രഹ്മണ്യയ്യരും ഡോ. സുബ്രഹ്മണ്യവും വളരെ അനുഭാവമുള്ളവരായിരുന്നു. പക്ഷേ, ശ്രീജിത് ജി. പരമേശ്വരൻപിള്ള മദ്രാസ് സ്റ്റാൻഡാർഡിന്റെ പംക്തികൾ മുഴുവനും എനിക്കു വിട്ടുതരികയും ഞാൻ ഈ സഹായത്തെ യഥേഷ്ടം ഉപയോഗപ്പെടുത്തുകയും ചെയ്തു."

കോൺഗ്രസ്സിൻെറ വാർഷികസമ്മേളനങ്ങളിലെല്ലാം ദക്ഷിണാഫ്രിക്കയിലെ ഇന്ത്യക്കാരുടെ പ്രശ്നത്തെക്കുറിച്ചു് ആധികാരികമായി പ്രസംഗിച്ചിരുന്നതു് ജി. പി.യാണു്. പില്ക്കാലത്തു് ഇംഗ്ലണ്ടിലായിരുന്നപ്പോഴും അദ്ദേഹം ഈ പ്രശ്നത്തെക്കുറിച്ചു്, അന്നു ദക്ഷിണാഫ്രിക്കയിൽ താമസിച്ചിരുന്ന ഗാന്ധിജിയുമായി ധാരാളം കത്തിടപാടുകൾ നടത്തിയിരുന്നു.

മദ്യവർജ്ജനത്തിൽ പൂർണ്ണമായും വിശ്വസിച്ചിരുന്ന ജി. പി. ഇന്ത്യയിൽ മദ്യനിരോധന പ്രചരണത്തിനുവേണ്ടി രൂപവൽക്കരിച്ച 'ഇന്ത്യൻ ടെമ്പറൻസ് അസോസിയേഷ'ൻെറ

പ്രസിഡൻറായിരുന്നു. ആ നിലയ്ക്ക് അദ്ദേഹം അക്കാലത്ത് ഇംഗ്ലണ്ടിലെ മദ്യവർജ്ജനപ്രേമികൾക്കിടയിലും സുപരിചിതനായിരുന്നു. ജി. പി. പിള്ള ഒരിക്കലും—മൂന്നു വർഷം ഇംഗ്ലണ്ടിൽ താമസിച്ചിരുന്നപ്പോൾ പോലും—പുകവലിക്കയോ മദ്യം കൈകൊണ്ടു തൊടുകയോ ചെയ്തിരുന്നില്ല. അവസാനം രോഗബാധിതനായി അന്ത്യത്തെ സമീപിച്ചുകൊണ്ടിരുന്ന ഘട്ടത്തിൽപ്പോലും വൈദ്യോപദേശമനുസരിച്ച് അദ്ദേഹത്തിനല്പം ബ്രാൻഡി കൊടുക്കാൻ ശ്രമിച്ച സ്വസ്യാലനെ അദ്ദേഹം ആട്ടിപ്പായിക്കയാണുണ്ടായതു്.

കോൺഗ്രസ് നേതാവെന്ന നിലയിൽ ജി. പി.യുടെ സുഹൃത്തുക്കളിലും സഹപ്രവർത്തകരിലും അക്കാലത്തെ പ്രമുഖ നേതാക്കളായിരുന്ന ബാലഗംഗാധരതിലകൻ, ഗോപാലകൃഷ്ണഗോഖലെ, ദാദാഭായ് നവറോജി, ഫിറോസ്ഷാ മേത്ത, ഡബ്ളിയു. സി. ബാനർജി, ഗാന്ധിജി, ആനന്ദമോഹൻ ബോസ്, സുരേന്ദ്രനാഥ ബാനർജി, ആർ. എം. സയാനി, രമേശ് ചന്ദ്രദത്ത് എന്നിവരുൾപ്പെട്ടിരുന്നു. ആചാര്യ പി. സി. റേ, ഡോ. ടി. എം.നായർ, സി.ശങ്കരൻനായർ, ഡബ്ളിയു. എസ്. കെയിൻ എം. പി., ഹെർബർട്ട് റോബർട്ട്സ് എം. പി., എഡ്ലി നോർട്ടൺ,ദിലീപ് സിങ്ജി തുടങ്ങിയവരും അദ്ദേഹത്തിൻെറ സുഹൃദ്വലയത്തിൽപ്പെട്ടിരുന്നു.

പത്രപ്രവർത്തകനെന്ന നിലയിലും സമുന്നതമായൊരു സ്ഥാനം കരസ്ഥമാക്കുവാൻ ജി. പി.ക്കു കഴിഞ്ഞിട്ടുണ്ട്. 1892-ൽ തൻെറ 28-ാം വയസ്സിൽ അദ്ദേഹം 'മദ്രാസ് സ്റ്റാൻഡാർഡി'ൻെറ പത്രാധിപത്യം കൈയേററു. അന്നതു് ഒരു ത്രൈവാരികയായിരുന്നു. രണ്ടു വർഷത്തിനുശേഷം ആ പത്രത്തിൻെറ സകല ചുമതലകളുമേറെറടുത്തു് അദ്ദേഹം അതിനെ ഒരു ദിനപ്പത്രമാക്കി മാററി.

സ്റ്റാൻഡാർഡിലെ തൂലികാചിത്രപംക്തിയിൽ ജി. പി. എഴുതിയിരുന്ന തൂലികാചിത്രങ്ങൾ സമാഹരിച്ച് 'ഇന്ത്യൻ പ്രതിപുരുഷന്മാർ' എന്ന പേരിൽ ഇംഗ്ലണ്ടിൽനിന്നും പ്രസിദ്ധീകരിക്കുകയുണ്ടായി. 1897-ൽ തൻെറ സുഹൃത്തായ ഡോ. ടി. എം. നായരും ഒരുമിച്ച് ജി. പി, ഇംഗ്ലണ്ടും ഫ്രാൻസും ഇററലിയും സന്ദർശിച്ച അവസരത്തിലായിരുന്നു ഈ ഗ്രന്ഥം പ്രസിദ്ധീകരിക്കപ്പെട്ടതു്. തൻെറ ഈ സന്ദർശനത്തെക്കുറിച്ച് മദ്രാസ് സ്റ്റാൻഡാർഡിൽ ജി. പി. എഴുതിയ ലേഖനപരമ്പരയാണു പിന്നീട് 'ലണ്ടനും പാരീസും' എന്ന പേരിൽ പ്രസിദ്ധീകരിക്കപ്പെട്ടതു്. അക്കാലത്തെ ഇന്ത്യയിലെ കോൺഗ്രസ്സ്നേതാക്കളുടെ തൂലികാചിത്രങ്ങൾ 'ഒരജ്ഞാതകോൺഗ്രസ്സുകാരൻ' എന്ന തൂലികാനാമത്തിൽ മദ്രാസ് സ്റ്റാൻഡാർഡിൽ പ്രസിദ്ധീകരിച്ചിരുന്നതു സമാഹരിച്ചു് 'ഇന്ത്യൻ കോൺഗ്രസ്സുകാർ' എന്ന പേരിലും പ്രസിദ്ധീകരിച്ചിട്ടുണ്ട്. ഇവ ഒന്നിലധികം ഭാഷകളിൽ പരിഭാഷപ്പെടുത്തിയിട്ടുമുണ്ട്.

മദ്രാസ് സ്റ്റാൻഡാർഡ് പത്രാധിപരെന്ന നിലയിൽ ജി. പി, മദ്രാസ് ഗവർണ്ണരായിരുന്ന വെൻലോക്ക് പ്രഭുവിൻെറ ദുർഭരണത്തിനെതിരെ പത്രപംക്തിയിലൂടെ നടത്തിയ സമരം, ഹെൻറി ലബൂഷറെപ്പോലെയുള്ള വിഖ്യാതരായ ബ്രിട്ടീഷ് പത്രാധിപന്മാരുടെ പോലും അഭിനന്ദനത്തിനു പാത്രമായി. വെൻലോക്ക്പ്രഭു ഗവർണ്ണർപദമൊഴിഞ്ഞപ്പോൾ പൊതുജനങ്ങളുടെ പേരിൽ അദ്ദേഹത്തിനു മംഗളപത്രവും യാത്രയയപ്പും നൽകുവാനുണ്ടായ പരിശ്രമത്തേയും ജി. പി. എതിർത്തു പരാജയപ്പെടുത്തി. ജസ്റ്റീസ് സർ ടി. മുത്തുസ്വാമി അയ്യരുടെ പ്രതിമ മദിരാശി ഹൈക്കോടതി കെട്ടിടത്തിൽ സ്ഥാപിക്കാനുണ്ടായ നിർദ്ദേശത്തെ അന്നത്തെ ഭരണാധികാരികളും അവരുടെ പാർശ്വവർത്തികളും എതിർത്തപ്പോൾ പ്രതിമാസ്ഥാപനത്തിനുവേണ്ടി സമരം നടത്തി വിജയം കരസ്ഥമാക്കിയതും ജി. പി. യായിരുന്നു. ഇങ്ങനെ പല പ്രക്ഷോഭണങ്ങളുടെയും നേതൃത്വം ജി. പി. വഹിച്ചിട്ടുണ്ട്.

മദ്രാസ് സ്റ്റാൻഡാർഡിൻെറ ഒരു മുഖപ്രസംഗത്തിൽ മദ്രാസിലെ പ്രമുഖ അഭിഭാഷകനായ സർ വി. ഭാഷ്യം അയ്യങ്കാരെ "പക്ഷപാതിത്വത്തിൽ കുപ്രസിദ്ധൻ" എന്നു വിശേഷിപ്പിച്ചതു് ഒരു മാനനഷ്ടക്കേസിനിടയാക്കി. മാനനഷ്ടക്കേസു ഫയലാക്കിയപ്പോൾ ജി. പി. ആ പരാമർശം പിൻവലിച്ചു മാപ്പു ചോദിച്ചുവെങ്കിലും ഭാഷ്യമയ്യങ്കാർ കേസു തുടർന്നു നടത്താൻതന്നെ സന്നദ്ധനായി. ഈ കേസിൽ ജി. പി.ക്കു പിഴശിക്ഷ ലഭിച്ചു.

ഈ സംഭവം ജി. പി. പിള്ളയെ വല്ലാതെ സ്പർശിച്ചു. ഒട്ടും താമസിയാതെ ഇംഗ്ലണ്ടിൽ പോയി ബാരിസ്റ്റർ പരീക്ഷ പാസ്സാകണമെന്നദ്ദേഹം തീരുമാനിച്ചു. ഒരു തീരുമാനമെടുത്താൽ പിന്മാറുന്ന ആളായിരുന്നില്ല ജി. പി. കൈയിൽ ഒട്ടും പണമില്ലാതെയാണു് അദ്ദേഹം 1899-ൽ ഇംഗ്ലണ്ടിലെത്തിയതു്. അവിടെ എത്തി അധികം കഴിയുംമുമ്പു് ജി. പി.യുടെ ലേഖനങ്ങൾ ബ്രിട്ടനിലെ പ്രധാന പത്രമാസികകളിൽ പ്രത്യക്ഷപ്പെട്ടുതുടങ്ങി. ഇംഗ്ലീഷുകാർക്കുപോലും അസൂയ ഉളവാ

ക്കുന്ന ശൈലിയിൽ എഴുതപ്പെട്ടിരുന്ന ആ ലേഖനങ്ങൾ ബ്രിട്ടീഷുകാർ പ്രത്യേകം ശ്രദ്ധിച്ചിരുന്നു.

ഒഴിവുകാലങ്ങളിൽ ജി. പി. ഇന്ത്യൻ നാഷനൽ കോൺഗ്രസ്സിൻെറ ബ്രിട്ടീഷ് കമ്മറ്റിയുടെ ആഭിമുഖ്യത്തിൽ ഇംഗ്ലണ്ടിലുടനീളം സഞ്ചരിച്ച് ഇന്ത്യൻ കാര്യങ്ങളെക്കുറിച്ച് പ്രസംഗങ്ങൾ നടത്തിയിരുന്നു. കോൺഗ്രസ്സിനും ഇന്ത്യയ്ക്കുംവേണ്ടി ഇംഗ്ലണ്ടിൽ അദ്ദേഹമനുഷ്ഠിച്ച സേവനങ്ങൾ വിലപ്പെട്ടവയത്രെ.

1900 മാർച്ച് 1-ാംതീയതി വെസ്റ്റ്മിനിസ്റ്റർഹാളിൽവെച്ച് ലണ്ടൻ ഇന്ത്യാ സൊസൈററിയുടെ ആഭിമുഖ്യത്തിൽ നടന്ന ബ്രിട്ടനിലെ ഇന്ത്യാക്കാരുടെ സമ്മേളനത്തിൽ അദ്ധ്യക്ഷതവഹിച്ചതു് ജി. പി.യായിരുന്നു. പിറേറക്കൊല്ലം ദാദാഭായ് നവറോജിയുടെ അദ്ധ്യക്ഷതയിൽ വെസ്റ്റ്മിനിസ്റ്റർഹാളിൽ നടന്ന ഇന്ത്യാക്കാരുടെ യോഗത്തിലെ പ്രധാന പ്രാസംഗികനും ജി. പി.യായിരുന്നു.

ഇങ്ങനെ രാപകലില്ലാതെ വിശ്രമരഹിതമായി തൻെറ രാജ്യത്തിനുവേണ്ടി എഴുതുകയും പ്രസംഗിക്കയും അതിനിടയ്ക്കു് ബാരിസ്റ്റർ പരീക്ഷ പാസ്സാകുകയും ചെയ്യപ്പോഴേക്കു് അദ്ദേഹത്തിൻെറ ആരോഗ്യം വളരെയധികം തകർന്നുകഴിഞ്ഞിരുന്നു. 1902-ൽ അദ്ദേഹം മദ്രാസിൽ തിരിച്ചെത്തി. ഏതാനും ആഴ്ചയേ അവിടെ താമസിച്ചുള്ളു. ഡോക്ടർമാരുടെ ഉപദേശമനുസരിച്ചു് തിരുവനന്തപുരത്തേക്കു താമസം മാററാൻ തീരുമാനിച്ചു. പത്രാധിപത്യമൊഴിഞ്ഞു് തിരുവിതാംകൂർ ഹൈക്കോടതിയിൽ അഭിഭാഷകനാകാൻ അദ്ദേഹം നടപടികളെടുത്തു. ഇരുപതുവർഷത്തിനു ശേഷം സ്വന്തം നാട്ടിൽ തിരിച്ചെത്തിയ അദ്ദേഹത്തിനു് തിരുവിതാംകൂർ അതിർത്തിയിൽ പ്രവേശിച്ചപ്പോൾ മുതൽ രാജോചിതമായ സ്വീകരണമാണ് എങ്ങും ലഭിച്ചതു്. തിരുവനന്തപുരത്തു തിരിച്ചെത്തിയ ജി. പി.ക്കു്, അദ്ദേഹത്തെ കോളേജിൽനിന്നും ബഹിഷ്കരിച്ച ഗവർമ്മേണ്ടുതന്നെ ഉയർന്ന ഒരു ഉദ്യോഗം വാഗ്ദാനംചെയ്തു. പക്ഷേ, അഭിമാനിയായ ജി. പി. അതു നിരസിച്ചിട്ടു് ഹൈക്കോടതിയിൽ എൻറോൾ ചെയ്തു. ആറുമാസക്കാലമേ അദ്ദേഹത്തിനു പ്രാക്ടീസുചെയ്യാൻ കഴിഞ്ഞുള്ളു. അപ്പോഴേക്കും അദ്ദേഹം ശയ്യാവലംബിയായി. രോഗം മൂർച്ഛിച്ചതോടെ വിദഗ്ധചികിത്സയ്ക്കായി അദ്ദേഹത്തെ കൊല്ലത്തേക്കു കൊണ്ടുപോയി. എങ്കിലും 1903 മേയ് 21-ാംതീയതി ആ ധീരദേശാഭിമാനി ദിവംഗതനായി.

## പി. താണുപിള്ള

ദക്ഷിണതിരുവിതാംകൂറിൽ കല്ക്കുളം താലൂക്കിൽ കുഴിക്കോട്ട് 'ഉള്ളിരിപ്പു' വീട്ടിൽ ഭഗവതിഅമ്മയുടെ പുത്രനായി 1855-ൽ ജനിച്ച താണുപിള്ള പതിനാലാമത്തെ വയസ്സുവരെ മലയാളം, തമിഴ്,സംസ്കൃതംഎന്നീഭാഷകളും ജ്യോതിഷം, വൈദ്യം മുതലായവയുംപഠിച്ചു. പിന്നീട്, തക്കലയുണ്ടായിരുന്ന ഇംഗ്ലീഷ് പാഠശാലയിൽ ചേർന്നു. സാധാരണയിൽകവിഞ്ഞ പഠനസാമർത്ഥ്യമുള്ള വിദ്യാർത്ഥികൾക്കു് അക്കാലത്തു് ഇരട്ടക്ലാസ്സ്കയററം (ഡബിൾ പ്രമോഷൻ) കൊടുത്തുവന്നു. താണുപിള്ളയ്ക്കു് എം. എ. പാസ്സാകുവാൻ ഇംഗ്ലീഷ് പഠനത്തിന്റെ ആരംഭംമുതൽ, പത്തുവർഷമേ വേണ്ടിവന്നുള്ളു. ധനതത്വശാസ്ത്രം ഐച്ഛികമായെടുത്തു് എം. എ. ക്കു് ഒന്നാമതായി ജയിച്ചതിനാൽ 'കോബ്ഡൻ മെഡൽ' എന്ന ബഹുമതിമുദ്രയും, മഹാരാജാവിൽനിന്നു് വീരശൃംഖലയും വാങ്ങി.



അല്പകാലത്തെ അദ്ധ്യാപകവൃത്തിക്കുശേഷം ഹജൂർ മാനേജരായി നിയമിക്കപ്പെട്ടു. ഒന്നാംക്ലാസ്സ് മജിസ്ട്രേട്ട്, പേഷ്കാർ, ഗവണ്മെൻറ് സെക്രട്ടറി എന്നീ നിലകളിലേക്കു് ക്രമേണ ഉയർന്നു. 1897-ൽ മഹാരാജാവു് താണുപിള്ളയെ ചീഫ് സെക്രട്ടറിയായി നിയമിച്ചു. ഏറ്റവും വിജയശ്രീലാളിതനായ ഒരു ചീഫ് സെക്രട്ടറിയായിരുന്നു താണുപിള്ള. അടുത്ത ദിവാൻ, താണുപിള്ളതന്നെയാണെന്ന പ്രത്യാശ അന്നു പരന്നിരുന്നുവെങ്കിലും ഒരു നാട്ടുകാരനു് ദിവാനാകാൻ അന്നത്തെ സാഹചര്യങ്ങൾ അനുകൂലമായിരുന്നില്ല. പോരെങ്കിൽ താണുപിള്ളയുടെ പ്രായം നാല്പത്തിയഞ്ചു മാത്രമേ ആയിരുന്നുമുള്ളു. 1902-ൽ ഏതാനും ദിവസത്തെ രോഗബാധയെത്തുടർന്നു് അപ്രതീക്ഷിതമായി അദ്ദേഹം ചരമമടഞ്ഞു. അങ്ങനെ ഉജ്ജ്വലമായ ഒരു ഔദ്യോഗികജീവിതം ഏതാണ്ടു് മദ്ധ്യഘട്ടത്തിൽവച്ചു് അവസാനിച്ചു.

പ്രതിഭാപ്രഭാവവും ഹൃദയഗുണവുംകൊണ്ടു് അന്നത്തെ തലമുറയുടെ ഒരു ആചാര്യസ്ഥാനംതന്നെ അദ്ദേഹം വഹിച്ചുവെന്നു പറയാം. അഭിനവവിജ്ഞാനശാഖകളിൽ അദ്ദേ

ഹത്തെപ്പോലെ ഉററച്ച പണ്ഡിതന്മാർ അക്കാലത്ത് വളരെ ചുരുക്കമേ ഉണ്ടായിരുന്നുള്ളു. ഇംഗ്ലണ്ടിൽനിന്ന് ഏററവും പുതിയ ആനുകാലിക പ്രസിദ്ധീകരണങ്ങൾ നേരിട്ടു വരുത്തി വായിച്ചിരുന്ന അക്കാലത്തെ ചുരുക്കം ചില നാട്ടുകാരിൽ ഒരാൾ അദ്ദേഹമായിരുന്നു. ഇംഗ്ലീഷ് ഭാഷ അനായാസമായും, പ്രഗത്ഭമായും പ്രയോഗിക്കാനുള്ള അദ്ദേഹത്തിന്റെ കഴിവ് അന്യാദൃശമായിരുന്നു. ഔദ്യോഗികമണ്ഡലത്തിലും, സമുദായരംഗത്തും പ്രശസ്തരായിത്തീർന്ന പലരും താണുപിള്ളയുടെ ഗൃഹസദസ്സിലെ അംഗങ്ങളായിരുന്നു. 'മലയാളിസഭ'യുടെ സ്ഥാപനത്തിലും പരിപോഷണത്തിലും അദ്ദേഹം വഹിച്ച പങ്ക് സാരമായിട്ടുള്ളതാണ്.

ഔദ്യോഗികമായ രാജ്യസേവനത്തോടൊപ്പം സമുദായസേവനത്തിലും താണുപിള്ള ദത്തശ്രദ്ധനായിരുന്നു. അദ്ദേഹം തിരുവിതാംകൂർ നിയമസഭയിൽ അവതരിപ്പിച്ച (1897) മരുമക്കത്തായവിവാഹബിൽ സ്വസമുദായത്തിന് ഒരുകാലത്തും വിസ്മരിക്കുവാൻ നിർവാഹമില്ല. മരുമക്കത്തായ വിവാഹരീതിയെ സംബന്ധിച്ച് പൊതുവെയുണ്ടായിരുന്ന തെററിദ്ധാരണകൾ പരിഹരിച്ച് വിവാഹരീതിക്ക് നിയമപരമായ സാധുത്വവും അംഗീകാരവും കൊടുക്കാനുണ്ടായ ആദ്യയത്നങ്ങളിൽ ഒന്നായിരുന്നു താണുപിള്ളയുടേതു്. ബ്രാഹ്മണക്ഷത്രിയ സമുദായങ്ങളിൽപ്പെട്ട ചില ഉന്നതവ്യക്തികളുടെ എതിർപ്പുമൂലം താണുപിള്ളയുടെ ബിൽ നിയമസഭയിൽ പാസ്സായില്ല.

## സി. കൃഷ്ണപിള്ള

1027 വൃശ്ചികം രോഹിണി നക്ഷത്രത്തിൽ തിരുവനന്തപുരം പട്ടത്ത് കുശവക്കൽ മുളയറത്തല വീട്ടിൽ ലക്ഷ്മി അമ്മയുടെയും പത്മനാഭപിള്ളയുടെയും പുത്രനായി ജനിച്ച സി. കൃഷ്ണപിള്ളയ്ക്കു് കാളിപ്പിള്ള, എം. സി. നാരായണപിള്ള എന്നിങ്ങനെ രണ്ടു സഹോദരന്മാരുണ്ടായിരുന്നു.



ആശാൻപള്ളിക്കൂടത്തിൽ മലയാളം, തമിഴ് എന്നീഭാഷകൾ അഭ്യസിച്ച കൃഷ്ണപിള്ളയ്ക്കു നല്ല സംഗീതവാസനയുണ്ടായിരുന്നു. പതിന്നാലാം വയസ്സിൽ വഴുതക്കാട്ടു നന്താവനത്തിൽ പന്ത്രണ്ടു പണം ശമ്പളത്തിൽ ഒരു രായസംജോലി കിട്ടി. കുറച്ചുകഴിഞ്ഞു് ജോലി വേണ്ടെന്നുവച്ചു. ഒരു ദിവസം ദിവാൻ ബഹദൂർ ഗോവിന്ദപ്പിള്ളയുടെ വീട്ടിൽ ഒരു ഭജനയ്ക്കുപോയ കൃഷ്ണപിള്ളയുടെ മാധുര്യമേറിയ ഗാനങ്ങൾകേട്ടു സന്തുഷ്ടനായ ആററുകാൽ ശങ്കരപ്പിള്ള മുൻസിഫ് ഈ ബാലനെ ഇംഗ്ലീഷു പഠിക്കാൻ പ്രേരിപ്പിച്ചു. പക്ഷേ, പിതാവായ പത്മനാഭപിള്ള മകനെ പാട്ടുപഠിക്കാനാണയച്ചതു്. ഹരിഹരഭാഗവതർ എന്ന പ്രദ്ധിദ്ധനായ സംഗീതജ്ഞന്റെ ശിഷ്യനായി കൃഷ്ണപിള്ള പാട്ടു പഠിച്ചുതുടങ്ങി അതോടൊപ്പം പ്രൈവററായി ഇംഗ്ലീഷും പഠിച്ചുകൊണ്ടിരുന്നു. രണ്ടു വർഷത്തെ ഇംഗ്ലീഷ്പഠിത്തത്തിനുശേഷം ഗവമെന്റ്സ്കൂളിൽ ചേർന്നു. സമർത്ഥനായ കൃഷ്ണപിള്ളയ്ക്കു് വിദ്യാലയാധികൃതർ അഞ്ചാം ഫാറത്തിൽ പ്രവേശനം നല്കി. കൃഷ്ണപിള്ള രണ്ടു ക്ലാസ്സ് ഒന്നിച്ചു ജയിച്ചു വേഗം കോളേജിലെത്തി. കോളേജിൽ പഠിക്കുന്ന കാലത്തു തന്നെ സമുദായപരിഷ്കരണമാണ് കൃഷ്ണപിള്ളയുടെ ചിന്താവിഷയം. പലപ്പോഴും കോളേജിൽ ആ വിഷയത്തിൽ ചർച്ചകൾ നടന്നിട്ടുണ്ട്; പ്രസംഗങ്ങൾ ഉണ്ടായിട്ടുണ്ട്. കോളേജിനു പുറത്തും കൃഷ്ണപിള്ള സമുദായപരിഷ്കാരത്തെപ്പററി പ്രഭാഷണങ്ങളും ചർച്ചകളും സംഘടിപ്പിച്ചിരുന്നു. കൃഷ്ണപിള്ളയുടെ പേര് തിരുവനന്തപുരത്തും പരിസരങ്ങളിലും അറിയപ്പെട്ടുതുടങ്ങി. 1875-ൽ അദ്ദേഹം ബി. എ. പരീക്ഷ ജയിച്ചു. ജഗതിയിൽ മേലതിവീട്ടിൽ അയ്യപ്പൻപിള്ളയുടെ മകൾ ജാനകി അമ്മയെ അദ്ദേഹം വിവാഹം ചെയ്തു.

ചാല മലയാളം സ്കൂളിൽ 50 രൂപാ ശമ്പളത്തിൽ കൃഷ്ണപിള്ളയ്ക്കു് ഹെഡ്മാസ്റ്റർ ഉദ്യോഗം കിട്ടി. താലികെട്ട്, തെരണ്ടുകുളി, പുളികുടി എന്നിങ്ങനെയുള്ള അനാവശ്യങ്ങളായ സാമുദായികാചാരങ്ങളെപ്പററി യുക്തിയുക്തവും ഫലിതസമ്പൂർണ്ണവുമായി അദ്ദേഹം സ്വസമുദായാംഗങ്ങളോട്ട് സംസാരിച്ചിരുന്നു. ഇതു് തിരുവനന്തപുരത്തും സമീപപ്രദേശത്തുമുള്ള നായന്മാരെ ഗൗരവപൂർവ്വം ചിന്തിപ്പിച്ചു.

കൃഷ്ണപിള്ളയെ തെക്കൻറേഞ്ച് മലയാളം സ്കൂൾ ഇൻസ്പെക്ടറായി ഗവമെന്റ് നിയമിച്ചു. ഇതോടുകൂടി സമുദായപരിഷ്കരണത്തിന് ഫലപ്രദമായി പ്രചാരണം നടത്താൻ അദ്ദേഹത്തിനു കഴിഞ്ഞു. സ്കൂൾ പരിശോധനയ്ക്കു് സർക്കീട്ടുപോകുമ്പോഴെല്ലാം നായർ പ്രാമാണികന്മാരെക്കണ്ടു് അദ്ദേഹം ചർച്ചകൾ നടത്തി, നായർഭവനങ്ങളിലെ കല്യാ

ണങ്ങൾക്കും മററും സന്നിഹിതനായി അദ്ദേഹം സമുദായത്തെ പ്രബുദ്ധമാക്കാൻ ആവുന്ന പ്രചാരണം നടത്തി. ഇത്തരം പ്രചാരണപരിപാടിയുടെ ഫലമായി നായർസമുദായ മദ്ധ്യേ ശക്തമായ ചലനങ്ങൾ കണ്ടുതുടങ്ങി.

ഗ്രാൻറുസ്കൂളുകളുടെ പരിഷ്കരണത്തിനു വേണ്ടി ആയില്യംതിരുനാൾ മഹാരാജാവ് അദ്ദേഹത്തെ പ്രത്യേകം നിയോഗിച്ചിരുന്നു. ഈ പരിശ്രമങ്ങൾക്കിടയിലും സമുദായപരിഷ്കരണവിഷയത്തിൽ അദ്ദേഹം ശ്രദ്ധിച്ചിരുന്നു. 1062 മുതൽ 1067 വരെ സി. കൃഷ്ണപിള്ള വടക്കൻറേഞ്ച് ഇൻസ്പെക്ടറായിരുന്നു. അതുവരെ തൻെറ ആശയങ്ങൾ വ്യക്തമായും പ്രചരിക്കാതിരുന്ന വടക്കൻ പ്രദേശങ്ങളിൽ അവ പ്രചരിപ്പിക്കാനും കൂടുതൽ നായർപ്രാമാണികന്മാരുമായി ഇടപഴകാനും ഈ കാലഘട്ടം അദ്ദേഹം ഉപയോഗപ്പെടുത്തി. മരുമക്കത്തായമനോഭാവത്തിൽനിന്നും ബഹുഭൂരിപക്ഷം നായന്മാരെയും മക്കത്തായ മനോഭാവക്കാരാക്കി മാററിയതു് സി. കൃഷ്ണപിള്ളയുടെ വശ്യതനിറഞ്ഞ വാക്കുകളാണ്. തലമുറതലമുറയായി സമുദായമദ്ധ്യേ വേരൂന്നി വളന്നിരുന്ന ദുരാചാരങ്ങൾ പിഴുതുമാററാൻ അദ്ദേഹം ചെയ്ത അവിരാമയത്നം എത്രമേലെന്നു പറയാനാവില്ല.

1091 മിഥുനം 25-ാംതീയതി രാത്രി ഈ സമുദായദീപം ആകസ്മികമായി അണഞ്ഞുപോയി.

## കെ. ചിന്നമ്മ

തിരുവനന്തപുരത്തെ മഹിളാമന്ദിരംസ്ഥാപകയായ കെ. ചിന്നമ്മ ആററിങ്ങൽ ഇടവാ



മഠം വീട്ടിൽ കല്യാണിയമ്മയുടെയും വേലായുധൻ പിള്ളയുടെയും മകളായി കൊ. വ. 1058 ധനുമാസത്തിലെ അനിഴം നക്ഷത്രത്തിൽ ജനിച്ചു. പ്രാഥമികവിദ്യാഭ്യാസം വീട്ടിനടുത്തുള്ള സ്കൂളിൽ നടത്തി.

കല്യാണിയമ്മയുടെ സഹോദരീപുത്രിയായ ജാനകിയമ്മ അന്നു് തിരുവനന്തപുരം വടക്കേ കൊട്ടാരം സ്കൂളിലാണു ജോലി ചെയ്തിരുന്നതു്. സന്താനങ്ങളില്ലാത്ത അവർ ചിന്നമ്മയെക്കൂടി തിരുവനന്തപുരത്തേക്കു കൊണ്ടുപോയി. ചിന്നമ്മയുടെ വിദ്യാഭ്യാസത്തിൽ ജാനകിയമ്മ പ്രത്യേകം നിഷ്കർഷിച്ചു. പഠിക്കാൻ സമത്ഥയായിരുന്ന ചിന്നമ്മ ഒരു തടസ്സവുംകൂടാതെ ബി. എ. ക്ലാസ്സിലെത്തി. ബാല്യവിവാഹം നടന്നിരുന്ന അക്കാലത്തു്, വിദ്യാത്ഥിനിയായിരിക്കെത്തന്നെ ചിന്നമ്മ വിവാഹിതയായി. സി. വി. രാമൻപിള്ളയുടെ സഹോദരൻെറ പുത്രൻ കുമാരപിള്ളയായിരുന്നു വരൻ. അതേവരെ ഒരു ക്ലാസ്സിലും തോല്ക്കാത്ത ചിന്നമ്മയ്ക്കു് ബി. എ.ക്കു തോൽവി സംഭവിച്ചു.

പ്രഗത്ഭയായ ക്യാരപ്പെററ് മദാമ്മ അന്നു് പെൺപള്ളിക്കൂടങ്ങളുടെ ഇൻസ്പെക്ടസ്സായിരുന്നു. അവർ ചിന്നമ്മയെ അസിസ്റ്റൻറ് ഇൻസ്പെക്ടസ്സായി നിയമിച്ചു. അന്നു് ചിന്നമ്മയ്ക്കു കഷ്ടിച്ചു് ഇരുപത്തഞ്ചുവയസ്സേ ആയിരുന്നുള്ളു. പതിനൊന്നു താലൂക്കുകൾ ഉൾക്കൊള്ളുന്ന കോട്ടയം ഡിവിഷനിലേക്കാണ് ചിന്നമ്മ അസി. ഇൻസ്പെക്ടസ്സായി നിയമിതയായതു്. ഭത്താവും കുട്ടികളുമൊത്തു് അവർ കോട്ടയത്തു താമസമാക്കി.

ചിന്നമ്മയ്ക്കു് ഔദ്യോഗികകൃത്യനിവ്വഹണത്തിൽ വലിയ നിഷ്കർഷയുണ്ടായിരുന്നു. വാഹനസൗകയ്യമോ വാത്താവിനിമയസൗകയ്യമോ ഇല്ലാത്ത അക്കാലത്തു് ആറും തോടും കുന്നും കുഴിയും ഒന്നും വകവയ്ക്കാതെ കാൽനടയായി ബഹുദൂരം സഞ്ചരിച്ചു് പള്ളിക്കൂടങ്ങൾ പരിശോധിക്കാൻ അവക്കുണ്ടായിരുന്ന താല്പയ്യം പലരേയും അത്ഭുതപ്പെടുത്തിയിട്ടുണ്ട്. ഈ സഞ്ചാരത്തിനിടയിലാണ് ചങ്ങനാശ്ശേരിത്താലൂക്കുമായി പൊതുവേയും പെരുന്നയുമായി പ്രത്യേകിച്ചും അവർ പരിചയപ്പെട്ടന്നതു്.

മന്നത്തുപത്മനാഭൻ, തീത്ഥപാദപരമഹംസസ്വാമികളുടെ ശിഷ്യനായതുപോലെ ചിന്നമ്മ ശിഷ്യയുമായി. ചിന്നമ്മയിൽ അസാധാരണവൈഭവമുള്ള ഒരു മഹിളാമണിയെയാണ് സ്വാമിജി കണ്ടെത്തിയതു്.

പാവപ്പെട്ട പെൺകുട്ടികളുടെ കാര്യത്തിൽ അതീവശ്രദ്ധാലുവായിരുന്നു ചിന്നമ്മ. സ്കൂൾ പരിശോധനാത്ഥമുള്ള സഞ്ചാരങ്ങൾക്കിടയിൽ ബുദ്ധിയുള്ള—പഠിക്കാൻ താല്പയ്യമുള്ള—അനേകം പാവപ്പെട്ട പെൺകുട്ടികളെ അവർ കണ്ടെത്തി. അനാഥക്കുട്ടികൾക്കുവേണ്ടി ഒരു പാഠശാല തുടങ്ങണമെന്നുള്ള അഭിലാഷം ചിന്നമ്മയിൽ അങ്കുരിച്ചു.

1094 കന്നിമാസം 18-ാംതീയതി തിരുവനന്തപുരത്തു പൂജപ്പുരയിലുള്ള മഹിളാമന്ദിരം അവർ ആരംഭിച്ചു. പന്ത്രണ്ടു് അനാഥബാലി

കന്മാരെ ചേർത്താണ് ആ മഹാസ്ഥാപനത്തി ന്റെ തുടക്കം അന്നു കുറിച്ചത്.

പൊതുപ്രവർത്തനങ്ങളിൽ അതുല്യമായ ക ഴിവാണ് ആ മഹതി കാണിച്ചിരുന്നത്. അ വർ സഞ്ചരിച്ചിരുന്ന ദിക്കുകളിലെ ഗൃഹനാ യകന്മാരെ പ്രബുദ്ധരാക്കുന്നതിൽ അത്ഭുതകര മായ വിജയം അവർ കൈവരിച്ചു. മഹിളാ മന്ദിരത്തിനുവേണ്ടി സംഭാവനചെയ്യാൻ ഗൃഹ നായകന്മാരെ പ്രേരിപ്പിക്കത്തക്കവിധം അ വർ നാട്ടിൻപുറങ്ങളിലെ കുടുംബിനിമാരെ രൂപാന്തരപ്പെടുത്തി. ശിശുപരിചരണം, ഗൃഹശുചീകരണം, ആരോഗ്യസംരക്ഷണം എന്നീ കാര്യങ്ങളിൽ സമർത്ഥയായ ഒരു അ ദ്ധ്യാപികയും സവ്യസാചിയായ ഒരു ഗ്രാമ സേവികയുമായി അവർ പ്രവർത്തിച്ചു. ആണ്ടിൽ 365 പറ നെല്ലു പാട്ടംകിട്ടുന്ന നെൽ വയലാണ് ഒരു ഗൃഹസ്ഥൻ മഹിളാമന്ദിര ത്തിനു സംഭാവന ചെയ്തത്.

വനിതാസംരക്ഷകയായി പ്രവർത്തനംനട ത്തി ജനലക്ഷങ്ങളുടെ ആദരവു സമ്പാദിച്ച ആ മഹതി 1106 മിഥുനം 19-ാംതീയതി അകാലികമായി അന്തരിക്കയാണുണ്ടായത്.

## പി. കെ. കേശവപിള്ള

നെയ്യാററിൻകര ഇടഗ്രാമം എന്ന സ്ഥല ത്തു് ഒരു സാധാരണ കുടുംബത്തിലാണ് 1053 മേടമാസത്തിൽ പി. കെ. കേശവപിള്ള ജനിച്ചത്. തെക്കനൊ ര്യാട്ട് വേന്തമ്പറ മ്പിൽ കേശവപിള്ള (തഹസിൽദാർ) ആ യിരുന്നു അച്ഛൻ. വള രെ ക്ലേശങ്ങൾ സഹി ച്ചാണു വിദ്യാഭ്യാസം ചെയ്തത്. 1900-ൽ തിരുവനന്തപുരം മ



ഹാരാജാസ് കാളേജിൽനിന്നു ബി. എ. ജ യിച്ചശേഷം മാർത്താണ്ഡൻതമ്പിയുടെ നേററീ വ് ഹൈസ്കൂളിൽ ഒരു അദ്ധ്യാപകനായി. പിന്നീടു മദിരാശിയിൽ പോയി ബി. എൽ. പാസ്സായി. 1905-ൽ വക്കീലായി പ്രാക്ടീ സ് തുടങ്ങി.

അധികം താമസിയാതെ കേശവപിള്ള വി ദഗ്ദ്ധനായ ഒരു അഭിഭാഷകനെന്ന പ്രശസ്തി നേടി. കക്ഷികൾക്കും കോടതിക്കും ഒരുപോ ലെ ബഹുമാന്യനായിരുന്നു അദ്ദേഹം. കുറേ ക്കാലം അദ്ദേഹം തിരുവനന്തപുരം ലാക്കാളേ ജ് പ്രൊഫസ്സറുമായിരുന്നു. പൊതുക്കാര്യങ്ങ ളിൽ ഇത്രമേൽ ഇടപെട്ടുകയും ബഹുജനങ്ങ ളുടെ ബഹുമാനാദരങ്ങൾ നിസ്സീമമായി ആർജ്ജിക്കയും ചെയ്തിട്ടുള്ള മററ് അഭിഭാഷക ന്മാർ അക്കാലത്തു വേറെ ഉണ്ടായിട്ടുണ്ടോ എ ന്നു സംശയമാണ്. വീടിനോടു ചേർന്നുതന്നെ കേരളീയ നായർസമാജം ആഫീസ് സ്ഥാ പിച്ചുകൊണ്ട് അദ്ദേഹം സമുദായാഭിവൃദ്ധി യെ ലാക്കാക്കി അവിശ്രമം പണിയെടുത്തുവ ന്നു. 1096-ൽ തിരുവനന്തപുരം വി. ജെ. ററി. ഹാളിൽ കൂടിയ നായർസമാജത്തിന്റെ അ ദ്ധ്യക്ഷൻ പി. കെ. കേശവപിള്ളയായിരുന്നു.

തിരുവിതാംകൂർ നിയമസഭയിലും കേശ വപിള്ള അംഗമായിരുന്നു. പ്രാഥമികവി ദ്യാഭ്യാസം നിർബന്ധമാക്കാൻ ഒരു ബിൽ അന്നു് കേശവപിള്ള നിയമസഭയിൽ അവതരിപ്പിച്ചു. ബിൽ പാസ്സാക്കുവാനുള്ള പ്രബുദ്ധത അന്നത്തെ ജനപ്രതിനിധി സഭയ്ക്കില്ലാതെപോയി. എങ്കിലും ഇതേപ്പററി അന്വേഷിക്കാൻ ഒരു പ്രത്യേക ഉദ്യോഗ സ്ഥനെ ഗവമെൻറിനു നിയമിക്കേണ്ടിവന്നു. ദിവാൻ രാജഗോപാലാചാരിയുടെ ഭരണപ രമായ പ്രതിലോമനടപടികളെ ധീരതയോ ടെ ചെറുത്ത ഒരു മെംബർ എന്ന നിലയിൽ അദ്ദേഹം അന്നു പ്രസിദ്ധിനേടി. ജനങ്ങൾ അദ്ദേഹത്തെ നേതാവായി അംഗീകരിച്ചി രുന്നു.

1099 ചിങ്ങമാസം 18-ാംതീയതി നാല്പത്ത ഞ്ചാമത്തെ വയസ്സിൽ ആ പ്രതിഭാശാലി അന്തരിച്ചു. ബി. എ.യ്ക്കു പഠിക്കുമ്പോൾ തന്നെ കേശവപിള്ള വിവാഹിതനായി രുന്നു. ഹൈക്കോർട്ടു ജഡ്ജി എ. ഗോവിന്ദ പ്പിള്ളയുടെ ജ്യേഷ്ഠസഹോദരൻ ആററുകാൽ കൊച്ചുകൃഷ്ണപിള്ളയുടെ മകളായിരുന്നു അദ്ദേ ഹത്തിന്റെ ഭാര്യ. അദ്ദേഹത്തിനു് ആറു സന്താനങ്ങളുണ്ട്.

## കൊട്ടിലിൽ കൊച്ചുകൃഷ്ണമാരാർ

തുശ്ശൂരുള്ള പുരാതനവും സമ്പന്നവുമായ ഒരു കുടുംബമായ കൊട്ടിലിൽ 1040-ാമാണ്ടു ജനിച്ച കൊച്ചുകൃഷ്ണമാരാർ പ്രസിദ്ധനായ ഒരു അഭിഭാഷകനായിരുന്നു. 1069-ലാണ് അദ്ദേഹം പ്രാക്ടീസ് തുടങ്ങിയത്. താമസിയാ തെ തിരുവനന്തപുരം ലാക്കോളേജ് പ്രൊഫ സ്സർ ആയി. 1098-ൽ ജഡ്ജിയായി നിയമിത നായി. തിരുവിതാംകൂർ ഹൈക്കോടതിയി ലെ പ്രഗത്ഭ നിയമാധിപന്മാരിൽ ഒരാളായി രുന്നു കൊച്ചുകൃഷ്ണമാരാർ. അനുഗൃഹീത

വാശ്രമിയും പൊതുക്കാര്യപ്രസക്തനുമായ അദ്ദേഹം നായർസമുദായത്തിൻെറ അഭ്യുന്നതിക്കു വേണ്ടി അനവരതം പ്രയത്നിച്ചുപോന്നു. സ്വദേശാഭിമാനി രാമകൃഷ്ണപിള്ള, ദിവാൻ ബഹദൂർ എ. ഗോവിന്ദപ്പിള്ള, മള്ളൂർ എന്നിവർ അദ്ദേഹത്തിൻെറ സംഘപ്രവത്തകരും ഉറ്റ സുഹൃത്തുക്കളുമായിരുന്നു. സമുദായസ്നേഹിയായിരുന്ന അദ്ദേഹം 1911–ൽ തിരുവിതാംകൂർ, കൊച്ചി, മലബാർ എന്നീ പ്രദേശങ്ങളിലെ നേതാക്കന്മാരെ വിളിച്ചുകൂട്ടി തൃശ്ശൂരിൽവച്ച് ഒരു നായർമഹാസമ്മേളനം നടത്തി. 1093–ലാണ് അദ്ദേഹം അന്തരിച്ചത്.

കൊച്ചിയിലെ ദിവാനായിരുന്ന നാരായണമാരാർ കൊച്ചുകൃഷ്ണമാരാരുടെ ജ്യേഷ്ഠസഹോദരനായിരുന്നു. കേരളത്തിലെ മുൻമന്ത്രിയും ഇപ്പോൾ എസ്. എസ്. പി. ചെയർമാനുമായ കെ. ചന്ദ്രശേഖരൻ ഇദ്ദേഹത്തിൻെറ ഭാഗിനേയനാണ്.

## വി. കെ. ശങ്കരമേനോൻ

തൃശ്ശൂരിലെ പ്രസിദ്ധമായ വടക്കേ കുറുപ്പത്തു് 1858–ൽ ജനിച്ച വി. കെ. ശങ്കരമേനോൻ ധീരോദാത്തനും അഭിവന്ദ്യനുമായ ഒരു ജുഡീഷ്യൽ ഉദ്യോഗസ്ഥനായിരുന്നു് കൊച്ചി ചീഫ് കോർട്ട് ജഡ്ജിയായിരുന്നു്, പെൻഷൻ പറ്റിയശേഷം അദ്ദേഹം പൊതുകാര്യങ്ങളിൽ സജീവമായി പങ്കെടുത്തുവന്നു. കുറച്ചുകാലം



പാലിയം ഉപദേഷ്ടാവായിരുന്നു. നായർസമുദായത്തിൻെറ നാനാമുഖമായ വളർച്ചയ്ക്കു വേണ്ടി അദ്ദേഹം അവിരാമം പ്രവത്തിച്ചിട്ടുണ്ട്. ചങ്ങരംപൊന്നത്തു പാർവ്വതിയമ്മയായിരുന്നു, ഇദ്ദേഹത്തിൻെറ സഹധർമ്മിണി. ഈ ദാമ്പത്യത്തിൽ രണ്ടു പുത്രിമാരും ഒരു പുത്രനും ജനിച്ചു. വി. കെ. ശങ്കരമേനോൻ 1922–ൽ നിര്യാതനായി.

## കണ്ടനാട്ടു നാരായണമേനോൻ

പറവൂർ താലൂക്കിൽ പാറക്കടവുപകുതിയിൽ കണ്ടനാട്ടു വേലായുധൻനായരുടെയും പാപ്പിഅമ്മയുടെയും സീമന്തപുത്രനായി 1036 തുലാമാസത്തിൽ നാരായണമേനോൻ ജനിച്ചു. ബാല്യത്തിൽ അദ്ദേഹത്തിനു് സാമ്പത്തികവൈഷമ്യം നന്നേ അനുഭവിക്കേണ്ടി വന്നിട്ടുണ്ട്. 1063–ൽ നാരായണമേനോൻ ഒരു അഭിഭാഷകനെന്നനിലയിൽ തിരുവനന്തപുരത്തു പ്രാക്ടീസാരംഭിച്ചു, 1070–ൽ ആലപ്പുഴ രണ്ടാംജഡ്ജിയായി നിയമിതനായി. എട്ടുകൊല്ലം കഴിഞ്ഞു് ഡിസ്ട്രിക്ട് ജഡ്ജിയായി കയററം കിട്ടി. ജോർജ് അഞ്ചാമൻെറ കിരീടധാരണം പ്രമാണിച്ച് ദൽഹിയിൽ നടന്ന ഡർബാറിൽ സംബന്ധിക്കാൻ മൂലം തിരുനാൾ മഹാരാജാവു പോയപ്പോൾ നാരായണമേനോൻ ടൂർ ഏജൻറായി പ്രവത്തിച്ചു. സ്തുത്യർഹമായി കൃത്യനിർവ്വഹണം ചെയ്തതിനു് മഹാരാജാവ് അദ്ദേഹത്തിന്നൊരു വീരശൃംഖല നല്കി. തുടന്നു് കൊല്ലത്തു ഡിവിഷൻ പേഷ്കാരായി നിയമിതനായി. 1089 വരെ കൊല്ലം പേഷ്കാരായിരുന്നു. കുറച്ചുനാൾ പോലീസ് കമ്മീഷണരായും ഉദ്യോഗംവഹിച്ചു. 1090 മുതൽ 1093 വരെ പത്മനാഭപുരം ദിവാൻപേഷ്കാരായിരുന്നു. 1093 തുലാമാസത്തിൽ ഉദ്യോഗത്തിൽനിന്നു വിരമിച്ചു.

കുഞ്ഞുരാമൻനായർ ജഡ്ജിയുടെ മകൾ മീനാക്ഷിഅമ്മയാണ് അദ്ദേഹത്തിൻ്റെ പത്നി. നാരായണമേനോൻെറ ഏഴു പുത്രിമാരിൽ രണ്ടാമത്തെ പുത്രിയെയാണ് സാഹിത്യപഞ്ചാനനൻ പി. കെ. നാരായണപിള്ള വിവാഹം ചെയ്തതു്. ബാരിസ്റ്റർ ടി. എൻ. കുഞ്ഞുരാമൻനായർ പുത്രനാണ്.

സംസ്കൃതം, മലയാളം, ഇംഗ്ലീഷ് എന്നീ ഭാഷകളിൽ അവഗാഹം നേടിയിരുന്ന ആളാണ് നാരായണമേനോൻ. പാറക്കടവിലെ എൻ. എസ്സ്. എസ്സ് സ്കൂളിനു സ്ഥലം സംഭാവന ചെയ്തതു് നാരായണമേനോനാണ്. തിരുവനന്തപുരം കുന്നുകുഴിയിൽ കോളേജ് വിദ്യാത്ഥികൾക്ക് ഒരു ഹോസ്റ്റൽ സ്ഥാപിക്കാൻ ആവശ്യമായ സ്ഥലവും അദ്ദേഹം സംഭാവനചെയ്തു. തിരുവനന്തപുരത്തു ചേർന്ന സമസ്തകേരള നായർസമാജത്തിൻെറ അദ്ധ്യക്ഷനായിരുന്നു അദ്ദേഹം. 1125 ധനു 10–ാംനു അദ്ദേഹം അന്തരിച്ചു.

## ഇരയിമ്മൻതമ്പി

കവിയായ ഇരയിമ്മൻതമ്പി കൊല്ലവർഷം 958 തുലാമാസത്തിൽ ജനിച്ചു. ഉത്തരാസ്വയംവരം, ദക്ഷയാഗം, കീചകവധം എന്നീ മൂന്നു് ആട്ടക്കഥകളാണ് പ്രധാനകൃതികൾ. ഇവയ്ക്കുപുറമേ സുഭദ്രാഹരണം കൈകൊട്ടിക്കളിപ്പാട്ട്, മുറജപപ്പാന, നവരാത്രിപ്രബന്ധം, ഓമനത്തിങ്കൾ കിടാവോ എന്ന പ്രഖ്യാതമാ

യ താരാട്ട്, വാസിഷ്ഠം കിളിപ്പാട്ട്, രാസക്രീഡ, രാജസേവാക്രമം മണിപ്രവാളം, അനേകം ഒററശ്ലോകങ്ങൾ, കീർത്തനങ്ങൾ, പദങ്ങൾ, വർണ്ണങ്ങൾ എന്നിങ്ങനെ ഒട്ടനേകം കൃതികൾ ഇരയിമ്മൻതമ്പിയുടെ വകയായി ഭാഷയ്ക്കു കിട്ടിയിട്ടുണ്ട്. 1031 കർക്കടകമാസത്തിൽ അദ്ദേഹം അന്തരിച്ചു.

## കെ. ടി. ചന്തുനമ്പ്യാർ

വടക്കേ മലബാറിൽ ചരിത്രപ്രസിദ്ധമായ പഴശ്ശിക്കടുത്തുള്ള കണ്ണോത്തു താഴത്തുവീട്ട് എന്ന കുലീനകുടുംബത്തിലാണ് കൊ. വ. 1061 മീനത്തിൽ ചിത്തിര നക്ഷത്രത്തിൽ ചന്തുനമ്പ്യാർ ജനിച്ചത്. അമ്മ കണ്ണോത്തുതാഴത്ത് മാതുഅമ്മയും അച്ഛൻ ആയില്യത്ത് ചാത്തുക്കുട്ടി നമ്പ്യാരു മായിരുന്നു. തലശ്ശേരി മിഷൻ ഹൈസ്കൂൾ, കോഴിക്കോട്ട സാമൂതിരികോളേജ്, മദിരാശി ക്രിസ്ത്യൻകോളേജ്, മദിരാശി ലാകോളേജ് എന്നിവിടങ്ങളിൽ പഠിച്ച് അദ്ദേഹം വിദ്യാഭ്യാസം പൂർത്തിയാക്കി. മദിരാശിയിലെ പ്രസിദ്ധ അഭിഭാഷകനും സമുദായനേതാവും പരിഷ്കർത്താവുമായിരുന്ന വി. രൈരുനമ്പ്യാരുടെ പുത്രി കല്യാട്ടുതാഴത്തു ദേവകിഅമ്മയെ അദ്ദേഹം വിവാഹംകഴിച്ചു.



പഠിക്കുന്ന കാലത്തുതന്നെ ചന്തുനമ്പ്യാർ വിശ്രുതനായ വാഗ്മിയായിരുന്നു. ബി. എ. യ്ക്കുള്ള മലയാളപരീക്ഷയിൽ അദ്ദേഹം സംസ്ഥാനത്തിൽ ഒന്നാമനായി ജയിച്ച് കേരളവർമ്മ മെഡൽ നേടുകയുണ്ടായി. ചന്തുനമ്പ്യാരുടെ പിതൃസഹോദരപുത്രനായ വെള്ളുവകണ്ണോത്തു രൈരുനമ്പ്യാർ (കമ്മ്യൂണിസ്റ്റ്നേതാവായ എ. കെ. ഗോപാലൻെറ പിതാവ്) ആ കാലത്ത് ഉത്തരകേരള നായർസമാജം എന്ന പേരിൽ ഒരു സംഘടനയുണ്ടാക്കി നായർസമുദായോന്നമനത്തിനുവേണ്ടി പ്രയത്നിച്ചുപോന്നു. വിദ്യാർത്ഥിയായിരുന്നകാലത്തുതന്നെ ചന്തുനമ്പ്യാരും ആ സംഘടനയിൽ ഗണ്യമായ പങ്കു വഹിച്ചു.

നിയമപഠനം കഴിഞ്ഞു ചന്തുനമ്പ്യാർ തലശ്ശേരിബാറിൽ പ്രാക്ടീസാരംഭിച്ചു. താമസിയാതെതന്നെ ആ രംഗത്ത് അദ്ദേഹം എണ്ണപ്പെട്ട ഒരാളായിത്തീർന്നു. ആദ്യകാലത്തു നിയമത്തിൻെറ ഇരുശാഖകളിലും തുല്യപ്രതിപത്തി കാണിച്ച അദ്ദേഹം പിൽക്കാലത്ത് ക്രിമിനൽ കേസുകളിൽ ശ്രദ്ധ കേന്ദ്രീകരിക്കുകയും മലബാറിലെ ഏററവും പ്രഗത്ഭനായ ക്രിമിനൽവക്കീൽ എന്ന പദവി കരസ്ഥമാക്കുകയും ചെയ്തു.

ചന്തുനമ്പ്യാർ ഒരു നല്ല സാഹിത്യനിരൂപകനായിരുന്നുവെന്നതിന്ന് അദ്ദേഹം എഴുതിയ നിരവധി അവതാരികകൾ സാക്ഷ്യംവഹിക്കുന്നുണ്ട്. എന്നാൽ സാഹിത്യപരമായ തൻെറ കഴിവുകളെ സുനിശ്ചിതമായ സരണികളിൽക്കൂടി തിരിച്ചുവിടാനോ ഗ്രന്ഥരചനകളിൽ ഏർപ്പെടാനോ അദ്ദേഹം കൂട്ടാക്കിയില്ല.

ഒരു പ്രാസംഗികനെന്നനിലയിൽ ചന്തുനമ്പ്യാർ അദ്വിതീയനായിരുന്നു. മൂന്നു ദശാബ്ദങ്ങൾക്കുമുമ്പ് കൊല്ലത്തുവെച്ചു നടന്ന നായർ മഹാസമ്മേളനത്തിൽ ആദ്ധ്യക്ഷ്യം വഹിച്ചുകൊണ്ട് അദ്ദേഹം ചെയ്ത ഉജ്ജ്വലമായ പ്രസംഗവും ഏതാണ്ട് അതേകാലത്തുതന്നെ ഹരിപ്പാട്ടുവെച്ചു ചേർന്ന ആത്മവിദ്യാസമ്മേളനത്തിൽ ചെയ്ത അദ്ധ്യക്ഷപ്രസംഗവും പ്രഖ്യാതങ്ങളാണ്. കൊയിലാണ്ടി മജിസ്ട്രേട്ടു കോർട്ടിൽ ഒരു സാക്ഷിയെ എതിർവിസ്താരം ചെയ്തുകൊണ്ടിരിക്കെ പെട്ടെന്ന് ഒരു അസ്വാസ്ഥ്യംതോന്നി, വീട്ടിലെത്തി ഏതാനും മണിക്കൂറുകൾ കഴിയുംമുമ്പ് (1123 മീനമാസം അശ്വതിനാളിൽ) അദ്ദേഹം അന്തരിച്ചു.

ചന്തുനമ്പ്യാർക്കു മൂന്നു പുത്രന്മാരും ഏഴു പുത്രികളും ഉണ്ടായിരുന്നു. തലശ്ശേരിബാറിലെ ഗവൺമെൻറ്പ്ലീഡറും പബ്ളിക്ക്പ്രോസിക്യൂട്ടരും തലശ്ശേരി മുനിസിപ്പൽ ചെയർമാനും ആയിരുന്ന പ്രസിദ്ധ ക്രിമിനൽവക്കീൽ കെ. ടി. ഹരീന്ദ്രനാഥൻ അദ്ദേഹത്തിൻെറ ദ്വിതീയപുത്രനാണ്. തലശ്ശേരിയിലെ പൗരമുഖ്യനും അഭിഭാഷകപ്രവരനുമായ എ. കുഞ്ഞപ്പനമ്പ്യാർ അദ്ദേഹത്തിൻെറ ജാമാതാവാണ്. നർത്തകിയും അഭിനേത്രിയുമായ പത്മിനിയെ വിവാഹംചെയ്തതു് ചന്തുനമ്പ്യാരുടെ പൗത്രനായ ഡോക്ടർ രാമചന്ദ്രനാണ്.

## ചമ്പത്തിൽ ചാത്തുക്കുട്ടി മന്നാടിയാർ

പ്രസിദ്ധ സാഹിത്യകാരനായിരുന്ന ചമ്പത്തിൽ ചാത്തുക്കുട്ടി മന്നാടിയാർ ചിററൂരിൽ 1032 മീനം 5-ാംതീയതി ജനിച്ചു. സംസ്കൃതത്തിലും മലയാളത്തിലും നല്ല പാണ്ഡിത്യം സമ്പാദിച്ചശേഷം അദ്ദേഹം തിരുവിതാംകൂറി

ലെ പ്ലീഡർഷിപ്പ് പരീക്ഷ പാസ്സായി. തുടർന്ന് മൂവാററുപുഴ മുൻസിഫ്കോടതിയിൽ പ്രാക്ടീസാരംഭിച്ചു. കൊച്ചിസംസ്ഥാനത്തെ വക്കീൽപരീക്ഷ പാസായശേഷം തൃശ്ശൂരിലേക്ക പ്രാക്ടീസ് മാററി. ഇക്കാലത്താണദ്ദേഹത്തിൻെറ കവിതാവാസന പ്രകടമായതു്. ഭവഭൂതിയുടെ 'ഉത്തരരാമചരിത'ത്തിൻെറ പരിഭാഷയാണ് ചാത്തുക്കുട്ടി മന്നാടിയാരെ പ്രസിദ്ധനാക്കിയതു്. ജാനകീപരിണയം പരിഭാഷ, ഹാലാസ്യമാഹാത്മ്യം കിളിപ്പാട്ട് എന്നിവയും സംസ്കൃതത്തിലുള്ള പുഷ്പഗിരീശസ്തോത്രവുമാണദ്ദേഹത്തിൻെറ കൃതികൾ. അമ്പാട്ടജാനകിഅമ്മയാണദ്ദേഹത്തിന്റെ പത്നി. ഈ ദമ്പതിമാരുടെ പുത്രനാണ് പില്ക്കാലത്തു് കേരളത്തിലെ ആരോഗ്യമന്ത്രിയായിത്തീന്ന ഡോ: എ. ആർ. മേനോൻ. ചാത്തുക്കുട്ടി മന്നാടിയാർ 1080 വൃശ്ചികം 14–ാംതീയതി അന്തരിച്ചു.

## പാട്ടത്തിൽ നാരായണമേനോൻ

ഉളനാട്ട ചാപ്പപ്പണിക്കരുടെയും പാട്ടത്തിൽ അമ്മാളുഅമ്മയുടെയും പുത്രനായി തൃശ്ശൂരിനടുത്ത ഉരകത്തു ജനിച്ചു. പ്രാഥമികവിദ്യാഭ്യാസം മാതുലനിൽനിന്നു നേടി. കോഴിക്കോട്ട കേരളവിദ്യാശാലയിലും (ഇന്നത്തെ ഗുരുവായൂരപ്പൻ കോളേജ്) മദിരാശിയിലുമായി ഉന്നതവിദ്യാഭ്യാസം നടത്തി. എം. എ., എം. എൽ. പരീക്ഷകൾ ജയിച്ചശേഷം കോഴിക്കോട്ട് വക്കീലായി പ്രാക്ടീസ്തുടങ്ങി. ഒ. ചന്തുമേനവൻെറ കോടതിയിലാണ് ആദ്യമായി കേസ് വാദിക്കാൻ ചെന്നതു്. പില്ക്കാലത്തു് ചന്തുമേനവൻെറ ഏകപുത്രിയായ കല്യാണിക്കുട്ടിയെയാണു വിവാഹം കഴിച്ചതു്. നാരായണമേനോൻെറ ഒരു സഹോദരിയെ കൊച്ചിയിലെ ഇളയരാജാവാണു വിവാഹം കഴിച്ചിരുന്നതു്.



നാരായണമേനോൻ നല്ലൊരു വക്കീലെന്നു പെട്ടെന്നു പേരെടുത്തു. കോഴിക്കോട്ട വക്കീലായിരിക്കെ അദ്ദേഹത്തെ എറണാകുളത്തു് ഡിസ്ട്രിക്ട്ജഡ്ജിയായി നിയമിച്ചു. പതിനെട്ടുവർഷം ആ ജോലി സ്തുത്യർഹമായി നോക്കി. അതിനുശേഷംനാരായണമേനോന് കൊച്ചി ചീഫ്കോർട്ടു് ജഡ്ജിയായി കയററം കിട്ടി.

നാരായണമേനോൻ, കൊച്ചി നായർസമാജത്തിൻെറ പ്രധാന പ്രവത്തകനായിരുന്നു. സ്ത്രീകളുടെ വിദ്യാഭ്യാസകാര്യത്തിൽ കല്യാണിക്കുട്ടിയമ്മയും വളരെ താല്പര്യം കാണിച്ചിരുന്നു. സാഹിത്യവാസന രണ്ടുപേക്കും ഒരുപോലെയുണ്ടായിരുന്നു.

1929–ൽ നാരായണമേനോൻെറ കാലിൽ ഒരു മുള്ളുകൊണ്ടു പഴുത്തു. ഒടുവിൽ ആ കാലു മുറിച്ചുകളയേണ്ടതായിവന്നു. കൃത്രിമക്കാലു വച്ചുപിടിപ്പിച്ചുകൊണ്ടാണ് പിന്നീട്ട് അദ്ദേഹം യോഗങ്ങളിലും മററും സംബന്ധിച്ചിരുന്നതു്. 1936 മാർച്ചിൽ ഹൃദയസ്തംഭനംമൂലം അദ്ദേഹം മരണമടഞ്ഞു.

നാരായണമേനോന് മൂന്നു പുത്രിമാരും രണ്ടു പുത്രന്മാരുമുണ്ടു്. ഒരു പുത്രനായ കെ. ഭാസ്കരമേനോൻ, സ്വാതന്ത്ര്യസമരത്തിൽ പങ്കെടുത്തു ജയിൽവാസമനുഭവിക്കയും 'മാതൃഭൂമി' സഹപത്രാധിപരായി ജോലിനോക്കുകയുംചെയ്തശേഷം ഇപ്പോൾ ജസ്റ്റിയായി ജോലിനോക്കുന്നു. ഒരു ഭാഗിനേയനും ജസ്റ്റിയാണ്.

## അമ്പാടി ശങ്കരമേനോൻ

കൊല്ലവഷം 1051 ധനുമാസത്തിൽ ഉത്രംനക്ഷത്രത്തിലാണ്തൃപ്പൂണിത്തുറയിലെ പ്രസിദ്ധമായ അമ്പാടി കുടുംബത്തിൽ ശങ്കരമേനോൻ ജനിച്ചതു്. വിദ്യാഭ്യാസകാലത്തു് അദ്ദേഹത്തിനു് സാമ്പത്തികവൈഷമ്യം വല്ലാതെ അനുഭവിക്കേണ്ടിവന്നിട്ടുണ്ടു്. മിക്ക ക്ലാസ്സിലും ഒന്നാമനായിട്ടുതന്നെ ശങ്കരമേനോൻ വിജയം വരിച്ചു് നിരവധി സമ്മാനങ്ങൾ വാങ്ങിയിട്ടുണ്ടു്.



എറണാകുളത്തു പ്രാക്ടീസ്ചെയ്തിരുന്ന ഈ അഭിഭാഷകൻ ഫീസ്സിനുവേണ്ടി കേസ്സുപിടിക്കാൻ ശ്രമിച്ചിട്ടില്ല. വാദിപ്രതികളെ രഞ്ജിപ്പിച്ചു് വഴക്കുകൾ ഇല്ലാതാക്കാനായിരുന്നു അദ്ദേഹത്തിൻെറ ശ്രമം. അഭിഭാഷകക്കും ന്യായാധിപന്മാക്കും ആരാദ്ധ്യനായിരുന്നു ശങ്കരമേനോൻ.

ആലസ്യത്തിലും ദുരഭിമാനത്തിലുംപെട്ടു് അധഃപതിച്ചുകൊണ്ടിരുന്ന നായർസമുദായ

ത്തിനു് അദ്ദേഹം നേതൃത്വം നല്കി. എറണാകുളം കരയോഗത്തിനു സ്വന്തമായ ഒരു കെട്ടിടം വേണമെന്നു് അദ്ദേഹത്തിനു തോന്നി. ഗണ്യമായ ഒരു തുക അദ്ദേഹം കയ്യിൽനിന്നു ചെലവാക്കി. ഇന്നു് നാലഞ്ചുലക്ഷം ഉറുപ്പികയുടെ ആസ്തി എറണാകുളം കരയോഗത്തിനുണ്ടു്. കൊച്ചി നായർസമാജത്തിന്റെ പ്രഥമാദ്ധ്യക്ഷനായിരുന്നു ശങ്കരമേനോൻ. അദ്ദേഹത്തിന്റെ ജന്മദേശമായ തൃപ്പൂണിത്തുറയിൽ സ്വന്തം ചെലവിൽ ഒരു സമുദായമന്ദിരം അദ്ദേഹം പണികഴിപ്പിച്ചുകൊടുത്തിട്ടുണ്ടു്.

ശ്രീരാമകൃഷ്ണമിഷൻ, ബ്രഹ്മവിദ്യാസംഘം എന്നീ സംഘടനകളുടെ പ്രചാരത്തിനുവേണ്ടിയും അദ്ദേഹം അവിരാമം പ്രവർത്തിച്ചുകൊണ്ടിരുന്നു. വൈററിലയുള്ള ശ്രീരാമകൃഷ്ണാശ്രമം സ്ഥിതിചെയ്യുന്നതു് അദ്ദേഹം സംഭാവനചെയ്ത സ്ഥലത്താണു്. ഖാദിപ്രചാരണം, അഖിലേന്ത്യാ ഹരിജനോദ്ധാരണം എന്നീ മഹൽസംരംഭങ്ങളിലും ശങ്കരമേനോൻ സജീവമായി പങ്കെടുത്തിരുന്നു. നല്ലൊരു സാഹിത്യകാരനും സർവ്വീസ് സൊസൈററിയുടെ ഉററസുഹൃത്തുക്കളിൽ ഒരാളുമായിരുന്നു അമ്പാടി ശങ്കരമേനോൻ.

## കെ. പരമുപിള്ള

ചങ്ങനാശ്ശേരി പുഴവാതുകരയിൽ ചക്കാലയിൽ കൊച്ചുപുരയ്ക്കൽ കെ. പരമുപിള്ളയാണു് 'നായർ ഭൃത്യജനസംഘം' എന്ന പേർ മാററി 'നായർസർവ്വീസ് സൊസൈററി' എന്ന നാമകരണം ചെയ്യാൻ പ്രേരിപ്പിച്ചതു്. ഇദംപ്രഥമമായി എം. എ. ഡിഗ്രി സമ്പാദിച്ച ആൾ എന്ന പ്രത്യേകതവച്ചു് കെ. പരമുപിള്ള എം. എ. യെ, 'എം. എ. പരമുപിള്ള' എന്നാണു് വിളിച്ചുവന്നിരുന്നതു്.



നായർസമുദായപരിഷ്കർത്താക്കളിൽ ഒരു പ്രമുഖനായിരുന്നു കെ. പരമുപിള്ള. വളരെക്കാലം തിരുവനന്തപുരം ആർട്ട്സ് കോളേജ് പ്രൊഫസറായിരുന്ന അദ്ദേഹം സ്കൂൾ ഇൻസ്പെക്ടരായും ജോലിനോക്കിയിട്ടുണ്ടു്.

മെസ്മരിസം, ഹിപ്നോട്ടിസം തുടങ്ങിയ വിദ്യകളിൽ പ്രവീണനായിരുന്ന പരമുപിള്ള കുടുംബജീവിതത്തിൽ ഈ വിദ്യകൾ പ്രയോഗിച്ചു് കുട്ടികളേയും മററു ബന്ധുക്കളേയും രസിപ്പിക്കുമായിരുന്നു.

പ്രതിഭാസമ്പന്നനും,വിദ്യാഭ്യാസവിചക്ഷണനുമായിരുന്ന അദ്ദേഹം നല്ലൊരു ഗ്രന്ഥകാരൻകൂടിയായിരുന്നു. ബുക്കർ ടി. വാഷിങ്ടൻ, വിഭ്രമവിലാസം, രാജകുമാരി, മനോമോഹനകഥകൾ, സന്മാർഗ്ഗകഥകൾ, സ്വഭാവരചന, ചില മഹാന്മാർ, രാജകഥകൾ, ഷേക്സ്പീയർ കഥകൾ, ചാറൽസ്മഹാകവിയുടെ കഥകൾ, ശ്രീരാമകൃഷ്ണപരമഹംസൻ, മാസ്മരവിദ്യ, ഹിപ്നോട്ടിസം എന്നിവയാണു് മുഖ്യകൃതികൾ. 1045 മീനം 4–ാം തീയതി ജനിച്ച അദ്ദേഹം 1094 തുലാം 16–ാംതീയതി അന്തരിച്ചു.

## വേങ്ങയിൽ കുഞ്ഞിരാമൻനായനാർ

വടക്കെമലബാറിലെ ഏററവും സമ്പന്നവും പ്രബലവുമായ കുററൂരുവേങ്ങയിൽ തറവാട്ടിൽ 1036 തുലാമാസത്തിൽ ജനിച്ച കുഞ്ഞിരാമൻ നായനാർ നാട്ടെഴുത്തു പള്ളിക്കൂടത്തിലെ പരിശീലനത്തിനുശേഷം തളിപ്പറമ്പു് സ്കൂളിലും കോഴിക്കോട്ടുകോളേജിലും പഠിച്ചു. പിന്നീടു് മദിരാശി പ്രസിഡൻസി കോളേജിലും സെയ്ദാപ്പേട്ടകാർഷികകോളേജിലും ചേർന്നു പഠിത്തം പൂർത്തിയാക്കി. അറത്തിൽ കണ്ടോത്തുനമ്പ്യാരുടെ പുത്രിയായ ഒരു സംസ്കൃത വിദുഷിയായിരുന്നു പത്നി.



1892–ൽ മലബാർ ഡിസ്ട്രിക്ററ്ബോർഡ് അംഗമായി. 1912–ൽ ജന്മിപ്രതിനിധിയായി മദിരാശി നിയമസഭയിലേക്കു തെരഞ്ഞെടുക്കപ്പെട്ടു. 'കേസരി' എന്ന തൂലികാനാമത്തിൽ സാമുദായിക വൈകല്യങ്ങളേയും അഴിമതികളേയും നിശിതമായി വിമർശിച്ചുകൊണ്ടു് ധാരാളം ഹാസ്യലേഖനങ്ങൾ എഴുതി. ദേശാഭിമാനി, വജ്രബാഹു, വജ്രസൂചി എന്നിങ്ങനെയുള്ള പേരുകളിലും അദ്ദേഹം ഒട്ടേറെ ലേഖനങ്ങൾ എഴുതിയിട്ടുണ്ടു്. നായനാരുടെ ഇരുപത്തഞ്ചുലേഖനങ്ങൾ ചേർത്തു് 'കേസരി' എന്ന ഒരു ഗ്രന്ഥം പ്രസിദ്ധീകരിച്ചിട്ടുണ്ടു്. കേരളചന്ദ്രിക, കേരളപത്രിക, കേരളസഞ്ചാരി, മിതവാദി, മനോരമ (തെക്കനും

വടക്കനും) എന്നീ പത്രങ്ങളായിരുന്നു കേസരിയുടെ വിഹാരരംഗങ്ങൾ.

1090 തുലാം 29–ാംതീയതി മദിരാശി ഫോർട്ട് സെന്റ് ജോർജ്ജിലെ നിയമസഭാമന്ദിരത്തിൽ നായനാർ പ്രസംഗിക്കുകയായിരുന്നു. പ്രസംഗം മുഴമിപ്പിച്ചശേഷം അവിടെ വെച്ച് അദ്ദേഹം അന്തരിക്കയാണുണ്ടായതു്. പ്രേതനായ പ്രൊഫസർ എം. എ. കാൻഡത്തു്, വിപ്ലവകാരിയും പില്ക്കാലത്തു് ജർമ്മനിയിലെ ഇന്ത്യൻ സ്ഥാനപതിയുമായിരുന്ന എ. സി. എൻ. നമ്പ്യാർ എന്നിവർ കേസരിയുടെ പുത്രന്മാരാണു്. മേജർ ജനറൽ കാൻഡത്തു് അദ്ദേഹത്തിന്റെ പൗത്രനമാണു്.

## വള്ളത്തോൾ നാരായണമേനോൻ

ചെന്നരയിലുള്ള വള്ളത്തോൾ തറവാടിന്റെ ശാഖയായ കൊണ്ടയിൽ വീട്ടിൽ 1054 തുലാം 1–ാം തീയതി നാരായണമേനോൻ ജനിച്ചു. കട്ടഞ്ഞോട്ട് മല്ലിശ്ശേരി ദാമോദരൻ ഇളയതാണു് അച്ഛൻ; അമ്മ വള്ളത്തോൾ പാർവ്വതി അമ്മയും. മാതുലനായ വള്ളത്തോൾ രാമുണ്ണി മേനോനാണു സംസ്കൃതം പഠിപ്പിച്ചതു്. മാതുലന്റെ അടുക്കൽ



കുറേക്കാലം വൈദ്യവും പഠിച്ചു. 'ആരോഗ്യചിന്താമണി' എന്നൊരു വൈദ്യഗ്രന്ഥവും എഴുതി. കാവ്യകൗതുകമാണു് എല്ലാ വാസനകളെയും അതിലംഘിച്ചുനിന്നതു്. അച്ഛന്റെ പ്രോത്സാഹനവും ലഭിച്ചു. പുന്നശ്ശേരി നമ്പി നീലകണ്ഠശർമ്മാ, കൈക്കുളങ്ങര രാമവാര്യർ, മാനവിക്രമ ഏട്ടൻതമ്പുരാൻ എന്നിവരും കവിതാരചനയിൽ വേണ്ടത്ര പ്രോത്സാഹനം നല്കി.

1077–ൽ വന്നേരി ചിറ്റഴി മാധവി അമ്മയെ വിവാഹം ചെയ്തു. 1080–ൽ വാല്മീകി രാമായണവിവർത്തനം ആരംഭിച്ചു. കേരളകല്പദ്രുമം മുദ്രണാലയത്തിന്റെ മാനേജരായി. 1085–ൽ ശ്രവണശക്തി നഷ്ടപ്പെട്ടു. 1086—88–നിടയ്ക്കു ചിത്രയോഗം മഹാകാവ്യം എഴുതി. 1090–ൽ കേരളോദയത്തിന്റെ സഹപത്രാധിപരായി. ആത്മപോഷിണിയുടെ പത്രാധിപത്യവും ഏററു. ബന്ധനസ്ഥനായ അനിരുദ്ധൻ, സാഹിത്യമഞ്ജരികൾ — ഇവ അക്കാലത്തെ സൃഷ്ടികളാണു്. 1103–ൽ കലാമണ്ഡലം സ്ഥാപിച്ചു. 1109–ൽ കഥകളിസംഘമൊന്നിച്ചു് മലയാപര്യടനം നടത്തി. 1110–ൽ ബർമ്മയിൽ പര്യടനം ചെയ്തു. 1111–ൽ അഖിലേന്ത്യാസഞ്ചാരം നടത്തി. 1113–ൽ ഭാരതപ്പുഴയുടെ തെക്കേക്കരയിൽ ചെറുതുരുത്തിയിൽ താമസമാക്കി. 1114–ൽ ശാന്തിനികേതനം സന്ദർശിച്ചു. 1125–ൽ മദിരാശി ഗവമ്മെൻറിന്റെ ആസ്ഥാനകവിയായി. 1126–ൽ വാഴ്സാ സമാധാനസമ്മേളനത്തിൽ പങ്കുകൊണ്ടു. യൂറോപ്പും റഷ്യയും സന്ദർശിച്ചു. 1129–ൽ ചൈനയിൽ പോയി കഥകളി പ്രദർശിപ്പിച്ചു. 1129—32–നിടയ്ക്കു് ഋഗ്വേദപരിഭാഷ പൂർത്തിയാക്കി. 1130–ൽ വീണ്ടും മലയാ സന്ദർശിച്ചു. 1132–ൽ കേരള സാഹിത്യഅക്കാദമി ഉപാദ്ധ്യക്ഷനായി.

1133 കുംഭം 29–ാംനു (1958 മാർച്ച് 13 രാത്രി) 79–ാം വയസ്സിൽ അന്തരിച്ചു. വള്ളത്തോളിനു് എട്ടു സന്താനങ്ങൾ ഉണ്ടു് — അഞ്ചു പുത്രന്മാരും മൂന്നു പുത്രികളും.

വള്ളത്തോൾ അറുപതോളം കൃതികൾ രചിച്ചിട്ടുണ്ടു്.

## സി. വി. രാമൻപിള്ള

മലയാളസാഹിത്യലോകത്തു് ഒരു അതികായനും സാമൂഹ്യരംഗത്തെ ഒരു പ്രാമാണികനുമായിരുന്ന സാഹിത്യകുശലൻ സി. വി. രാമൻപിള്ള, രാജാകേശവദാസന്റെ ഭാര്യാഗൃഹമായ നങ്കക്കോയിക്കലാണു് കൊല്ലവർഷം 1033 ഇടവം 7–ാം തീയതി ജനിച്ചതു്. 1056–ൽ സി. വി. രാമൻപിള്ള, ബി.എ. ജയിച്ചു. കുറേനാൾ പലയിടത്തും ചുററിസഞ്ചരിച്ചു.

സി. വി.ക്കു് ആദ്യമായി ഹൈക്കോടതിയിൽ ഒരു ചെറിയ ജോലികിട്ടി. പിന്നീടു് ശിരസ്തദാർ വരെ ഉയർന്നു. 1080–ൽ അദ്ദേഹം ഗവമ്മെൻറ് പ്രസ്സ് സൂപ്രണ്ടായി. 1087–ൽ ഉദ്യോഗത്തിൽനിന്നു വിരമിക്കയും ചെയ്തു. ഉദ്യോഗത്തോടൊപ്പം സമുദായസേവനവും സാഹിത്യരചനയുമദ്ദേഹം നിർവ്വഹിച്ചുപോന്നു.

സി. വി.യുടെ ചരിത്രാഖ്യായികകളാണു് അദ്ദേഹത്തെ സാഹിത്യലോകത്തിൽ സർവ്വാരാദ്ധ്യനാക്കിയതു്. മാർത്താണ്ഡവർമ്മ, ധർമ്മരാജാ, രാമരാജബഹദൂർ എന്നീ മൂന്നു ഗ്രന്ഥങ്ങളും പുറത്തുവന്നതോടുകൂടി സി. വി. രാമൻപിള്ള ഭാഷാസാഹിത്യത്തിൽ ലബ്ധപ്രതിഷ്ഠനായി. 'പ്രേമാമൃത'മെന്ന സാമൂഹ്യാഖ്യായി

കയും പത്തു പ്രഹസനങ്ങളും സി. വി. എഴുതിയിട്ടുണ്ട്. എഴുതിത്തുടങ്ങിയ ചില നോവലുകൾ പൂർത്തിയാക്കുന്നതിനുമുൻപു് 1097 മീനം 8-ാം തീയതി അദ്ദേഹം മരിച്ചു. ഇ. വി. കൃഷ്ണപിള്ള ഇദ്ദേഹത്തിന്റെ ജാമാതാവാണ്.

## ഒ. ചന്തുമേനോൻ

വടക്കേമലബാറിൽ തലശ്ശേരിക്കുസമീപമുള്ള കേളാലൂർ ഇടപ്പാടി ചന്തുമേനോന്റെയും



കൊടുങ്ങല്ലൂർ ചിറേറഴത്തുവീട്ടിൽ ലക്ഷ്മിയമ്മയുടെയും ഏററവും ഇളയ പുത്രനായി, 1847 ജനുവരി9-ാംനു- ചന്തുമേനോൻ ജനിച്ചു. ചന്തുമേനോന്റെ അച്ഛൻ കൊടുങ്ങല്ലൂർ തഹസിൽദാരായിരുന്നു. അദ്ദേഹം പില്ക്കാലത്തു് തലശ്ശേരി തിരുവങ്ങാട്ടു ശ്രീരാമസ്വാമിക്ഷേത്രത്തിനു സമീപം ഒയ്യാരത്തു് എന്നൊരു സ്ഥലം വാങ്ങി വീടു പണിയിച്ചു് അവിടെ പാപ്പാക്കി. അങ്ങനെയാണ് പുത്രൻ ഒയ്യാരത്തു ചന്തുമേനോനായതു്.

മാതാപിതാക്കൾ ബാല്യത്തിൽത്തന്നെ മരിക്കയാൽ മൂത്ത സഹോദരിയാണ് ചന്തുമേനോനെ വളർത്തിയതു്. കുട്ടിക്കാലംമുതല്ക്കേ കഥകളിയിൽ വലിയ ഭ്രമമായിരുന്നു ചന്തുമേനോനു്. ഇമ്പമായി പാടാനുള്ള വാസനയും നിസർഗ്ഗസിദ്ധമായിരുന്നു.

തലശ്ശേരി ബാസൽമിഷൻ സ്കൂളിലാണ് ചന്തുമേനോൻ വിദ്യാഭ്യാസം ചെയ്തതു്. മട്രിക്കലേഷനു പഠിക്കുമ്പോൾത്തന്നെ ഒരു കോടതിഗുമസ്തന്റെ പണി കിട്ടി. അതിനുശേഷം പടിപടിയായുയന്നു് 1892-ൽ ഒരു സബ് ജഡ്ജിയായി. 1889-ൽ പരപ്പനങ്ങാടി മുൻസിഫായിരിക്കുമ്പോഴാണ് 'ഇന്ദുലേഖ' പ്രസിദ്ധപ്പെടുത്തിയതു്.

പവ്വത്തിൽ നാരായണമേനോന്റെയും കാഞ്ഞുള്ളി ലക്ഷ്മിയമ്മയുടെയും ഏക സന്താനമായ ലക്ഷ്മിയമ്മയായിരുന്നു ചന്തുമേനോന്റെ ഭാര്യ. അഞ്ചു് ആൺമക്കളും ഒരു പുത്രിയുമാണ് അദ്ദേഹത്തിന്റെ സന്താനങ്ങൾ. അതിൽ ഒരു പുത്രൻമാത്രം ഇന്നു ജീവിച്ചിരിപ്പുണ്ടു്. ഏകപുത്രി കല്യാണിക്കുട്ടിയമ്മയെ പാട്ടത്തിൽ നാരായണമേനോനാണു വിവാഹം കഴിച്ചതു്.

ഇന്ദുലേഖയും ശാരദ ഒന്നാംഭാഗവും മാത്രമേ അദ്ദേഹം എഴുതിയിട്ടുള്ളു. 1899 സെപ്തംബർമാസം 7-ാംതീയതി ആകസ്മികമായിട്ടാണ് അദ്ദേഹം മരിച്ചതു്.

## നാലപ്പാട്ടു നാരായണമേനോൻ

പ്രശസ്ത കവിയും ഗദ്യകാരനുമായ നാലപ്പാട്ടു നാരായണമേനോൻ പൊന്നാനിത്താലൂക്കിലെ വന്നേരിയിൽ 1887ഒക്ടോബർ 7-ാം തീയതി ജനിച്ചു. അച്ഛൻ ആമയൂരു മണ്ണത്ത് പുരുഷോത്തമൻനമ്പൂതിരിയും അമ്മ നാലപ്പാട്ട് മാധവിഅമ്മയുമായിരുന്നു. നാലപ്പാടന്റെ പൂർവ്വികകുടുംബം ആലുവായിൽ ചൂർണ്ണിക്കരയിലെ നല്ലാട്ടു



വീടാണ്. ചാവക്കാട്ടു്, കുന്നംകുളം, കോഴിക്കോട്ട് എന്നിവിടങ്ങളിൽ സ്കൂൾവിദ്യാഭ്യാസം നടത്തി. വീട്ടിൽ മററു പുരുഷന്മാരാരുമില്ലാതിരുന്നതുകൊണ്ടു് അഞ്ചാംഫോറം കഴിഞ്ഞു് പഠിപ്പുനിർത്തി വീട്ടുകാര്യങ്ങളിൽ ഏർപ്പെടേണ്ടിവന്നു. എങ്കിലും ഇംഗ്ലീഷും സംസ്കൃതവും സ്വയം പഠിച്ചു പാണ്ഡിത്യംനേടി. പഠിക്കുമ്പോൾത്തന്നെ കവിത എഴുതിത്തുടങ്ങിയിരുന്നു. ചെറുപ്പത്തിൽത്തന്നെ ബ്രഹ്മവിദ്യാസംഘത്തിലംഗമായിരുന്നു. 1906-ൽ അദ്ദേഹം വിവാഹിതനായി. പക്ഷേ, പത്നി അകാലചരമമടഞ്ഞു. അതിലുളവായ ഹൃദയവേദനയെ മൂൻനിറുത്തി രചിച്ച കാവ്യമാണു നാലപ്പാടന്റെ 'കണ്ണുനീർത്തുള്ളി'. വിക്റ്റർ യൂഗോയുടെ 'പാവങ്ങ'ളുടെ തർജ്ജമയാണ് അദ്ദേഹത്തെ പ്രസിദ്ധനാക്കിയതു്. കുന്നംകുളത്തെ എ. ആർ. പി.പ്രസ്സുമായി ബന്ധപ്പെട്ടു് അദ്ദേഹം കുറേക്കാലം പ്രവർത്തിച്ചിട്ടുണ്ടു്. വളരെക്കാലം മഹാകവി വള്ളത്തോളിന്റെ സന്തതസഹചാരിയായിരുന്നു നാലപ്പാടൻ. 1112 മകരം 21-ാംനു- നാലപ്പാടൻ, പരേതയായ പത്നിയുടെ ഇളയ സഹോദരി ബാലാമണിഅമ്മയെ വിവാഹംചെയ്തു. 1130 തുലാം 15-ാംനു- പ്രമേഹരോഗംമൂലം നാലപ്പാടൻ തന്റെ 66-ാംവയസ്സിൽ അന്തരിച്ചു. ഗദ്യവും പദ്യവുമായി 15 കൃതികൾ അദ്ദേഹം പ്രസിദ്ധീകരിച്ചിട്ടുണ്ടു്. അവയിൽ 'കണ്ണുനീർ

ത്തുള്ളി'യും 'ചക്രവാള'വും ഇംഗ്ലീഷിൽ പരിഭാഷപ്പെടുത്തിയിട്ടുണ്ട്. നാലപ്പാട്ടുനാരായണമേനോൻെറ അനന്തരവളാണ് പ്രസിദ്ധ കവയിത്രിയായ നാലപ്പാട്ടുബാലാമണിഅമ്മ.

## ചെങ്കുളത്തു (വലിയ) കുഞ്ഞിരാമമേനോൻ

കേരളത്തിലെ പത്രപ്രവത്തനലോകത്തിൽ ആചാര്യപദവി അലങ്കരിച്ച ചെങ്കുളത്തു വലിയ കുഞ്ഞിരാമമേനോൻ 1857 ജൂലായ് 28–ാംതീയതി ജനിച്ചു. 1884–ൽ അദ്ദേഹം 'കേരളപത്രിക' ആരംഭിച്ചു. അഴിമതിക്കെതിരായി വീറോടെ സമരം നടത്തിയ അദ്ദേഹം അര നൂററാണ്ടുകാലം പത്രപ്രവത്തകനെന്നനിലയ്ക്കു് പ്രശസ്തസേവനം അനുഷ്ഠിച്ചു. പൊതുജീവിതത്തെ ഒരളവോളം വിശുദ്ധമാക്കാൻ അദ്ദേഹത്തിൻെറ പ്രവത്തനം പര്യാപ്തമായി. വിഗണിക്കവയ്യാത്തവ്യക്തിത്വം എല്ലാവശങ്ങളിലും അദ്ദേഹത്തെ അനുഗ്രഹിച്ചിരുന്നു. അദ്ദേഹം ഒരു ബ്രിട്ടീഷ്ഭക്തനായിരുന്നു. അതിനൊത്തവിധമാണ് വേഷധാരണംകൂടി നടത്തിയതു്. ബ്രിട്ടീഷ്ഗവമ്മെൻ്റ് റാവുസാഹേബ് ബിരുദംനല്കി അദ്ദേഹത്തെ ആദരിക്കയും ചെയ്തു. എങ്കിലും അകാരണമായി ആരേയും സേവിക്കുന്ന കൂട്ടത്തിലായിരുന്നില്ല കുഞ്ഞിരാമമേനോൻ. അക്കാലത്തു് നിലയും വിലയുമുള്ള ഒരു പത്രമായിരുന്നു മേനോൻെറ 'കേരളപത്രിക'.

## ചെങ്കുളത്തു (ചെറിയ) കുഞ്ഞിരാമമേനോൻ

കൊല്ലവർഷം 1057–ൽ ജനിച്ചു, എം. ആർ. കെ. സി. എന്ന തൂലികാനാമത്താൽ അറിയപ്പെട്ടിരുന്ന, ചെങ്കുളത്തു ചെറിയ കുഞ്ഞിരാമമേനോൻ നല്ലൊരു പത്രപ്രവത്തകനും അനുഗ്രഹീതനായ കവിയുമായിരുന്നു.

പട്ടാഭിഷേകം, സർ. രാമവമ്മ, കമ്പരാമായണം രഘുവംശ ചരിത്രം, ഭാഗ്യവരാമൻ, വെള്ളുവക്കമ്മാരൻ, ചെറുകഥകൾ (രണ്ടു ഭാഗം) ഇവയാണു പ്രധാന കൃതികൾ.

ജന്മി, ലക്ഷ്മീവിലാസം, കേരളപത്രിക, മംഗളോദയം, ഭാരതി, കുടുംബപത്രിക, കേരളൻ, സഹകരണപ്രബോധിനി, പുസ്തകാവലി, ഗ്രന്ഥവിഹാരം എന്നീ പത്രമാസികകളുടെ പ്രവത്തനത്തിൽ അദ്ദേഹം സാരമായ പങ്കുവഹിച്ചിരുന്നു. 1116 ചിങ്ങം 4–ാംതീയതി അന്തരിച്ചു.

## തോട്ടയ്ക്കാട്ടു് ഇക്കാവമ്മ

എറണാകുളത്തെ പൗരാണികവും വിശ്രുതവുമായ തോട്ടയ്ക്കാട്ടു കുടുംബത്തിലെ കുട്ടിപ്പാറു അമ്മയുടെയും തഹസിൽ മജിസ്ട്രേട്ടായിരുന്ന ഇരിങ്ങാലക്കുട നന്തിക്കര ചാത്തുപ്പണിക്കരുടെയും പുത്രിയായിരുന്നു സുപ്രസിദ്ധ കവയിത്രിയും വിദൂഷിയുമായിരുന്ന ഇക്കാവമ്മ. അവക്ക് അഞ്ചു സഹോദരങ്ങളുണ്ടായിരുന്നു. നല്ലൊരു പണ്ഡിതനും ഒരു കഥകളിനടനുമായിരുന്ന ചാത്തുപ്പണിക്കർ കോട്ടയത്തുനിന്നും വെന്നിമല രാമവാര്യരെന്ന സംസ്കൃതപണ്ഡിതനെ വരുത്തി താമസിപ്പിച്ചാണ് കുട്ടികളെ പഠിപ്പിച്ചതു്.



പതിമൂന്നാമത്തെ വയസ്സിൽ കാരയ്ക്കാട്ടു നാരായണമേനോൻ എന്ന കൊച്ചിയിലെ ആദ്യത്തെ ബി. എ. ബിരുദധാരി ഇക്കാവമ്മയെ വിവാഹംചെയ്തു. ഡിവിഷൻപേഷ്ക്കാർ, ഹജ്ജൂർ ട്രാൻസ്‌ലേറ്റർ എന്നീ ഉദ്യോഗങ്ങളിൽ അദ്ദേഹം പ്രശസ്തിനേടിയ ആളാണ്. വിവാഹശേഷവും ഇക്കാവമ്മ വിദ്യാഭ്യാസം തുടന്നു. ജ്യോതിഷത്തിലും സംഗീതത്തിലും അവക്കു നല്ല അവഗാഹമുണ്ടായിരുന്നു. മലയാളം, സംസ്കൃതം, തമിഴ്, തെലുങ്ക് എന്നീ ഭാഷകൾ അനായാസമായി കൈകാര്യം ചെയ്യാനും അവക്കു കഴിഞ്ഞിരുന്നു. ഇക്കാവമ്മയ്ക്കു പന്ത്രണ്ടു സന്താനങ്ങളുണ്ടായി. കൊല്ലങ്കോട്ടു വാസുദേവരാജാ, അനുജൻ മാധവരാജാ എന്നിവർ ഇക്കാവമ്മയുടെ പുത്രിമാരെയാണു വിവാഹം ചെയ്തിരുന്നതു്. ഇവരിൽ ആറുപേരേ ഇപ്പോൾ ജീവിച്ചിരിപ്പുള്ളു—മൂന്നു പുത്രന്മാരും മൂന്നു പുത്രികളും. ഇക്കാവമ്മയുടെ ഒരു മകളാണ് മന്നത്തുപത്മനാഭൻെറ ധമ്മപത്നി തോട്ടയ്ക്കാട്ടു മാധവിയമ്മ. ഇക്കാവമ്മയുടെ സഹോദരനാണ് സാഹിത്യകുശലൻ ടി. കെ. കൃഷ്ണമേനോൻ.

പുസ്തകപാരായണത്തിൽ അത്യുത്സുകയായിരുന്ന ഇക്കാവമ്മ അക്കാലത്തെ എല്ലാ പത്രങ്ങളും വായിച്ചിരുന്നു. ഇക്കാവമ്മയുടെ ഒന്നാമത്തെ പ്രസിദ്ധീകൃതകവിത ഒരു സമസ്യാപൂരണമായിരുന്നു. അന്നത്തെ കവിതാസാമ്രാജ്യം, കേരളവമ്മവലിയകോയിത്തമ്പുരാൻ, മാനവിക്രമ ഏട്ടൻ തമ്പുരാൻ, നടുവത്തു് അച്ഛനും മകനും,

കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ, കുഞ്ഞിക്കുട്ടൻതമ്പുരാൻ, വെണ്മണിക്കവികൾ, അമ്പാടി കൃഷ്ണപ്പൊതുവാൾ, ചമ്പത്തിൽ ചാത്തുക്കുട്ടി മന്നാടിയാർ, കുണ്ടൂർ നാരായണമേനോൻ, ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ മുതലായ കവികേസരികളുടെ വിഹാരരംഗമായിരുന്നു. അതിനിടയിലാണ് 'സുഭദ്രാർജ്ജുനം' നാടകവും കൊണ്ട് ഒരു സ്ത്രീ ചാടിവീണ് പ്രഖ്യാതി നേടിയതു്. അഭിനയിച്ചു കാണാൻ പററിയ നാടകങ്ങളിൽ ഒന്നാംസ്ഥാനം സുഭദ്രാർജ്ജുനം തന്നെ തട്ടിയെടുത്തു എന്നു് കുഞ്ഞിക്കുട്ടൻ തമ്പുരാൻ ഒരിക്കൽ പ്രസ്താവിക്കയുണ്ടായി. സുഭദ്രാർജ്ജുനത്തിനു പുറമേ നളചരിതം എന്നൊരു നാടകം കൂടി ഇക്കാവമ്മ എഴുതിയിട്ടുണ്ട്. കൂടാതെ, കല്ക്കിപുരാണം, പുരാണശ്രവണമാഹാത്മ്യം എന്നീ കിളിപ്പാട്ടുകൾ, സന്മാർഗ്ഗോപദേശം ഓട്ടൻതുള്ളൽ, രാസക്രീഡ കുറത്തിപ്പാട്ട്, സൂര്യാശതകം എന്നിവയാണ് അവരുടെ പ്രധാനകൃതികൾ. ലളിതാസഹസ്രനാമത്തിന്റെ തെലുങ്കിലുള്ള വ്യാഖ്യാനം ഇക്കാവമ്മ മലയാളത്തിലേക്കു ഭാഷാന്തരപ്പെടുത്തിത്തുടങ്ങിയിരുന്നു. അതു മുഴമിപ്പിക്കാൻ കഴിയാതെ 1091 മേടത്തിലെ ചിത്രാപൗർണ്ണമിദിവസം ആ സ്ത്രീരത്നം ഇഹലോകവാസം വെടിഞ്ഞു.

## തരവത്ത് അമ്മാളുഅമ്മ

പാലക്കാട്ടു താലൂക്കിൽ വടക്കംതറ തരവത്തു വീട്ടിൽ കുമ്മിണിഅമ്മയുടെയും കൊട്ടുവായൂർ ചിങ്ങച്ചം വീട്ടിൽ ശങ്കരൻ നായരുടെയും പുത്രിയായി അമ്മാളുഅമ്മ 1048 മേടമാസത്തിൽ ജനിച്ചു. ഡോക്ടർ ടി എം. നായർ അമ്മാളുഅമ്മയുടെ സഹോദരനായിരുന്നു. തിരുവിതാംകൂറിൽ നിന്നു നാടുകടത്തപ്പെട്ട സ്വദേശാഭിമാനി



രാമകൃഷ്ണപിള്ളയുടെയുംപത്നി കല്യാണിഅമ്മയുടെയും ദത്തമാതാവായിരുന്നു അമ്മാളുഅമ്മ. കൊച്ചിമഹാരാജാവു നൽകിയ 'സാഹിത്യസഖി' ബിരുദം നന്ദിപൂർവ്വം ഇവർ നിരസിക്കയുണ്ടായി.

ഭക്തമാല (മൂന്നു ഭാഗം), ലീല, കോമളവല്ലി (രണ്ടുഭാഗം), ശിവഭക്തിവിജയം, കൃഷ്ണഭക്തി ചന്ദ്രിക, ബുദ്ധഗാഥ, ബുദ്ധചരിതം, ബാലബോധിനി, ശ്രീശങ്കരവിജയം, സർവ്വവേദാന്തസിദ്ധാന്തസംഗ്രഹം, ഒരു തീർത്ഥയാത്ര—ഇവയാണ് അമ്മാളുഅമ്മയുടെ കൃതികൾ. 1111 ഇടവം 24-ാംതീയതി അന്തരിച്ചു അമ്മാളുഅമ്മയുടെ പുത്രി അമ്മിണിഅമ്മ കേന്ദ്ര റവന്യൂബോർഡ്മെമ്പറായിരുന്ന കെ. ഗോവിന്ദൻനായരുടെ പത്നിയാണ്.

## ടി. സി. കല്യാണിഅമ്മ

തൃശ്ശിവപേരൂർ തെക്കെ കുറുപ്പത്ത് എന്ന പുരാതനമായ തറവാട്ടിൽ 1879-ൽ ടി. സി. കല്യാണിഅമ്മ ജനിച്ചു. ആദ്യവിദ്യാഭ്യാസം പ്രസിദ്ധ പണ്ഡിതനായ കൃഷ്ണനെമ്പ്രാന്തിരിയുടെയും വിദുഷിയായ മാതാമഹി കുഞ്ഞിക്കുട്ടി അമ്മയുടെയും അടുക്കലായിരുന്നു.



കേരളവർമ്മ വലിയകോയിത്തമ്പുരാൻ കുഞ്ഞിക്കുട്ടിഅമ്മയുടെ തർക്കശാസ്ത്രത്തിലുള്ള പാണ്ഡിത്യത്തെപ്പററി കീർത്തിച്ചിട്ടുണ്ട്. കല്യാണിഅമ്മ തൃശ്ശിവപേരൂർ വിക്ടോറിയാ ജൂബിലി ഹൈസ്കൂളിൽനിന്നു് മടിക്കുലേഷൻ പരീക്ഷ ജയിച്ചു.

1896-ൽ കല്യാണിഅമ്മയെ സാഹിത്യകുശലൻ ടി. കെ. കൃഷ്ണമേനോൻ വിവാഹംചെയ്തു. മലയാളഭാഷയിൽ ബാലസാഹിത്യം എന്ന പേർ കേൾക്കാത്ത കാലത്താണ് കല്യാണിഅമ്മയുടെ 'ഈസോപ്പിന്റെ സാരോപദേശകഥകൾ', 'ഒരു കഴുതയുടെ കഥ' ഇത്യാദി കുട്ടികൾക്കുള്ള പുസ്തകങ്ങൾ പുറത്തു വന്നതു്. ഇവയ്ക്കു പുറമെ ബങ്കിമചന്ദ്രചാറററർജിയുടെ 'വിഷവൃക്ഷം', 'കൃഷ്ണകാന്തന്റെ മരണപത്രം' എന്നീ നോവലുകൾ കല്യാണിഅമ്മ തർജ്ജമചെയ്തു പ്രസിദ്ധീകരിച്ചു. കല്യാണിഅമ്മയും മകൾ ടി. സി. ജാനകിഅമ്മയുംകൂടി എഴുതിയ 'ഭാരതീയ വനിതാദർശങ്ങൾ' എന്ന പുസ്തകം കലാശാലയിൽ പാഠപുസ്തകമായിരുന്നു. സ്ത്രീകൾക്കു പ്രത്യേകമായി ഒരു മലയാളമാസിക ആദ്യം തുടങ്ങിയതിന്റെ പത്രാധിപരിലൊരാളായിരുന്നു കല്യാണിഅമ്മ. കൊച്ചിമഹാരാജാവ് ഈ മഹിളയ്ക്കു് 'സാഹിത്യസഖി' എന്ന ബഹുമതി നൽകി. എറണാകുളത്തു് ഒരു സ്ത്രീസമാജം തുടങ്ങുന്നതിന് അവർ ഉത്സാഹിച്ചു. കുറെക്കാലം അതിന്റെ അദ്ധ്യ

ക്ഷയുമായിരുന്നു. കൊച്ചിരാജ്യത്തു് സന്നദ്ധ ബാലികാസംഘം തുടങ്ങുന്നതിലും അവർക്കു വലിയൊരു പങ്കുണ്ടായിരുന്നു.

## കെ. മാധവൻനായർ

മൺമറഞ്ഞ തലമുറയിലെ അതിപ്രഗത്ഭനായൊരു ദേശഭക്തനാണു് കെ. മാധവൻനായർ. പ്രസിദ്ധ ജ്യോതിശാസ്ത്രജ്ഞനും നായർ സർവ്വീസ് സൊസൈററിയുടെ പ്രാരംഭപ്രവർത്തകരിലൊരാളുമായ കാ. കണ്ണൻനായരുടെ അനന്തരവനായ മാധവൻനായർ 1882 ഡിസംബർ 2–ാംനു മഞ്ചേരിയിൽ ജനിച്ചു. മലപ്പുറം, മഞ്ചേരി, പർലക്കമീഡി, ഫോർട്ടുകൊച്ചി, പാലക്കാട്ടു് എന്നിവിടങ്ങളിലാണു ഹൈസ്കൂൾവിദ്യാഭ്യാസം നടത്തിയതു്. കോട്ടയം, തിരുവനന്തപുരം എന്നിവിടങ്ങളിൽ കോളേജുവിദ്യാഭ്യാസം നടത്തി. 1906–ൽ ബി. എ. പാസ്സായശേഷം തിരുവല്ലാ എം. ജി. എം. ഹൈസ്കൂളിൽ അദ്ധ്യാപകനായി ജോലിനോക്കി. സർദാർ കെ. എം. പണിക്കർ തുടങ്ങിയ പലരും മാധവൻനായരുടെ അക്കാലത്തെ ശിഷ്യന്മാരാണു്. 1909–ൽ ബി. എൽ. പരീക്ഷ പാസ്സായ മാധവൻനായർ മഞ്ചേരിയിൽ പ്രാക്ടീസ് ആരംഭിച്ചു. താമസിയാതെ കോഴിക്കോട്ടേക്കു പ്രാക്ടീസ് മാററുകയും നല്ലൊരഭിഭാഷകനെന്ന പേരെടുക്കുകയുംചെയ്തു. കോഴിക്കോട്ടു താമസമാക്കിയ കാലം മുതല്ക്കു് അദ്ദേഹം രാഷ്ട്രീയകാര്യങ്ങളിലും സജീവമായി പങ്കെടുത്തുവന്നു. 1920 ഏപ്രിലിൽ മഞ്ചേരിയിൽ നടന്ന മലബാർ ജില്ലാ രാഷ്ട്രീയസമ്മേളനത്തിൻെറ നേതൃത്വം വഹിച്ചു. 1921 ആദ്യം കേരളസംസ്ഥാനകോൺഗ്രസ്കമ്മററി ഉടലെടുത്തപ്പോൾ മാധവൻനായർ ആദ്യത്തെ സെക്രട്ടറിയായി. ഇന്ത്യയിൽ ആദ്യമായി നിയമം ലംഘിച്ചു് അറസ്റ്റ്വരിച്ച കോൺഗ്രസ്സുകാരിൽ ഒരാൾ മാധവൻനായരാണു്. 1921–ലെ മാപ്പിളലഹളക്കാലത്തു് സമാധാനപുനഃസ്ഥാപനത്തിനും അഭയാത്ഥികളുടെ ദുരിതാശ്വാസത്തിനും ഉററു പരിശ്രമിച്ചു. നിസ്സഹകരണപ്രസ്ഥാനകാലത്തു് കുറേനാൾ പ്രാക്ടീസ്നിറുത്തിവച്ചു. 1923-ൽ 'മാതൃഭൂമി' ആരംഭിച്ചപ്പോൾ മാനേജിംഗ് ഡയറക്ടരായിരുന്നു. 1925–ൽ കെ. പി. സി. സി.ക്കു പ്രസിഡൻറുണ്ടായപ്പോൾ ആദ്യത്തെ പ്രസിഡൻറായി തെരഞ്ഞെടുക്കപ്പെട്ടതു് മാധവൻനായരാണു്. 1928-ൽ എറണാകുളത്തു നടന്ന നാട്ടുരാജ്യപ്രജാസമ്മേളനത്തിലും കുടിയാൻസമ്മേളനത്തിലും സജീവമായി പങ്കെടുത്ത മാധവൻനായർ 1926–ൽ മദ്രാസ് നിയമസഭയിൽ അംഗമായി. 1929–ലെ കുടിയാൻ നിയമം, മരുമക്കത്തായനിയമം എന്നിവ മാധവൻനായരുടെ പരിശ്രമഫലങ്ങളാണു്. വൈക്കം സത്യാഗ്രഹം, ഗുരുവായൂർസത്യാഗ്രഹം എന്നിവയുടെ വിജയത്തിനദ്ദേഹം വളരെയധികം പ്രവത്തിച്ചിട്ടുണ്ടു്. ഗുരുവായൂർ ക്ഷേത്രപ്രവേശന റഫറണ്ടത്തിൻെറ ഡയറക്ടരായിരുന്നു. 1930—32-ലെ സിവിൽ നിയമലംഘനക്കാലത്തും മാധവൻനായർ അറസ്റ്റ് വരിച്ചു. ഗാന്ധിജി, നെഹ്റു, രാജാജി തുടങ്ങിയ അഖിലേന്ത്യാ നേതാക്കളുമായി അടുത്ത സമ്പക്കം പുലത്തിയിരുന്ന മാധവൻനായർ അഖിലേന്ത്യാ കോൺഗ്രസ് കമ്മററിയിലും അംഗമായിരുന്നു. അനാരോഗ്യംമൂലം കിടപ്പിലായ അദ്ദേഹം 1933 സെപ്തംബർ 28–ാംനു അന്തരിച്ചു. ഒരു കവിയും കൂടിയായിരുന്നു മാധവൻനായർ. കവനകൗമുദി, മാതൃഭൂമി എന്നിവയിൽ അദ്ദേഹത്തിന്റെ കവിതകൾ പ്രസിദ്ധീകരിച്ചിട്ടുണ്ടു്.



## ആർ. എം. പാലാട്ടു്

യശശ്ശരീരനായ സർ. സി. ശങ്കരൻനായരുടെയും പാലാട്ടു കുഞ്ഞിമാളു അമ്മയുടെയും പുത്രനായ പാലാട്ടു രാമുണ്ണിമേനോൻ, ഒററപ്പാലത്തിനടുത്തുള്ള പാലാട്ടുതറവാട്ടിൽ 1890 ഫെബ്രുവരി 1-ാം തീയതി ജനിച്ചു. മദ്രാസ് ക്രിസ്ത്യൻകോളേജിൽനിന്നു എം. എ.യും, ഓക്സ്ഫോർഡിൽനിന്നു ബി. സി. എൽ.–ം ലണ്ടനിൽനിന്നു ബാരിസ്റ്റർ പരീക്ഷയും പാസ്സായശേഷം കുറച്ചുകാലം മദ്രാസിൽ പ്രാക്ടീസുചെയ്തു. മലബാർ ജന്മി നിയോജകമണ്ഡലത്തിൽനിന്നും മദ്രാസ് നിയമസഭയിലേക്കു തെരഞ്ഞെടുക്കപ്പെട്ട പാലാട്ടു്,ജസ്റ്റീസ്പാർട്ടി മന്ത്രിസഭയുണ്ടാക്കിയപ്പോൾ കുറേക്കാലം മന്ത്രിയായിരുന്നു. മലബാർ മരുമക്കത്തായബിൽ നിയമസഭയിലവതരിപ്പിച്ചു പാസ്സാക്കിയെടുത്തതദ്ദേഹമാണു്. മലബാർ ഡിസ്ട്രിക്ട്ബോർഡിൻെറ ഒന്നാമത്തെ തെരഞ്ഞെടുക്കപ്പെട്ട പ്രസിഡൻറും പാലാട്ടു് ആയിരുന്നു. മലബാർ വിദ്യാഭ്യാസകൗൺസിലിൻെറ

പ്രസിഡൻറായും പ്രവത്തിച്ചിട്ടുണ്ട്. ഐക്യ കേരളരൂപവൽക്കരണത്തിനു പരിശ്രമി ക്കാൻ കോഴിക്കോട്ടുനിന്നും 'ഐക്യകേരളം' എന്ന ഒരു പ്രതിപക്ഷപത്രിക അദ്ദേഹം നട ത്തിയിരുന്നു. തികഞ്ഞ സമുദായാഭിമാനി യായ ആർ. എം. പാലാട്ട് 1935-ൽ കോട്ട യത്തു നടന്ന സമസ്തകേരള നായർമഹാസ മ്മേളനത്തിലദ്ധ്യക്ഷതവഹിച്ചിട്ടുണ്ട്. സമുദാ യത്തിൻെറ ഉദ്ധരണത്തിൽ സജീവതാല്പര്യമു ണ്ടായിരുന്ന അദ്ദേഹം നായർസർവീസ്സൊ സൈററിക്കു ദാനമായി നല്കിയ 1000 ഏക്കർ ഭൂമിയാണ് എടത്തനാട്ടുകര എൻ. എസ്. എസ്. എസ്റ്റേററ്. 1964-ൽ അദ്ദേഹം അ ന്തരിച്ചു.

## ഡോ: ഏ. ആർ. മേനോൻ

ചിററൂരെ അഭിജാതമായ അമ്പാട്ടു കുടുംബ ത്തിൽ 1886 ഏപ്രിൽ 6-ാം തീയതി ജനിച്ച രാവുണ്ണി മേനോൻ, പ്രസിദ്ധ സാഹിത്യ കാരനായ ചമ്പ ത്തിൽ ചാത്തുക്കുട്ടി മന്നാടിയാരുടെപുത്ര നാണ്. പാലക്കാട്ട് ഗവമ്മെന്റ് വിക്ടോ റിയാ കോളേജിലും എഡിൻബറോ സ വ്വകലാശാലയിലും വിദ്യാഭ്യാസം നട ത്തി. 1916-ൽ എം. ബി., സി. എച്ച്. ബി. എന്നീ ബിരുദങ്ങൾ നേടിയശേഷം ഷെ ഫീൽഡ് റോയൽ ഹോസ്പിററലിലും ലണ്ട നിലെ വെസ്റ്റ് എൻഡ് ഹോസ്പിററലിലും റസിഡൻറ് മെഡിക്കൽ ആഫീസറായി ജോലിചെയ്തു. ഒന്നാം ലോകമഹായുദ്ധത്തി നുശേഷം നാട്ടിൽ തിരിച്ചെത്തിയ അദ്ദേഹം തൃശ്ശൂരിൽ സ്വന്തമായി പ്രാക്ടീസ് ആരംഭി ക്കയും അതോടൊപ്പം പൊതുക്കാര്യങ്ങളിലേ പ്പെട്ടുകയും ചെയ്തു. അന്നുമുതല്ക്കേ ഒരു കോൺ ഗ്രസ്സുകാരനായി അറിയപ്പെട്ട ഡോക്ടർ മേ നോൻ തൃശ്ശൂർ മുനിസിപ്പൽ കൗൺസിലിൽ 12 കൊല്ലം മെമ്പറായും മൂന്നു പ്രാവശ്യം ചെ യർമാനായും സേവനമനുഷ്ഠിച്ചിട്ടുണ്ട്. കാൽ നൂററാണ്ടിലധികംകാലം നിയമസഭാംഗമാ യിരുന്ന അദ്ദേഹം, കൊച്ചിയിൽ ഭാഗിക മായി ഉത്തരവാദഭരണമേർപ്പെട്ടുത്തിയതിനു ശേഷം 1938 മുതൽ 1942 വരെ ഗ്രാമോദ്ധാ രണമന്ത്രിയായിരുന്നു. പിന്നീടു പാലക്കാട്ട്



താമസമാക്കി പ്രാക്ടീസ് ആരംഭിച്ച ഡോ ക്ടർ മേനോൻ രണ്ടുപ്രാവശ്യം പാലക്കാട്ടു മുനിസിപ്പൽ ചെയർമാനായിരുന്നു. 1949-ൽ പാലക്കാട്ടു നടന്ന ഐക്യകേരളസമ്മേളന ത്തിന്റെ സ്വാഗതസംഘാദ്ധ്യക്ഷനുമായിരുന്നു. 'മാതൃഭൂമി'യുടെ സ്ഥാപകഡയറക്ടർമാരിൽ ഒരാളായ ഡോ: മേനോൻ കുറേക്കാലം കെ. പി. സി. സി.യിലും എ. ഐ. സി. സി. യിലും മെമ്പറായിരുന്നിട്ടുണ്ട്. കൊച്ചി യിലും, തിരു-കൊച്ചിയിലും നിയമസഭാം ഗമായിരുന്നിട്ടുള്ള അദ്ദേഹം കേരളസംസ്ഥാ നരൂപവൽക്കരണത്തോടെ കോൺഗ്രസ്സു വിട്ടുകയും 1957-ലെ തെരഞ്ഞെടുപ്പിൽ തൃ ശ്ശൂർ നിയോജകമണ്ഡലത്തിൽനിന്നും കമ്മ്യൂ ണിസ്റ്റ് പിൻതുണയോടെ സ്വതന്ത്രസ്ഥാനാ ത്ഥിയായി മത്സരിച്ചു ജയിക്കയും കേരളസം സ്ഥാനത്തിലെ ഒന്നാമത്തെ ആരോഗ്യമന്ത്രി യാകുകയും ചെയ്തു. കമ്മ്യൂണിസ്ററുമന്ത്രിസ ഭയുടെ പതനത്തിനുശേഷം 1960-ൽ നടന്ന പൊതുതെരഞ്ഞെടുപ്പിൽ പറളി നിയോജക മണ്ഡലത്തിൽനിന്നു വീണ്ടും തെരഞ്ഞെടുക്ക പ്പെട്ടു. വിവിധസാമൂഹ്യസാംസ്കാരിക സം ഘടനകളുമായി ബന്ധപ്പെട്ടിരുന്ന ഡോക്ടർ മേനോൻ മദ്രാസ് സവ്വകലാശാലാസെനററു മെംബറായിരുന്നിട്ടുണ്ട്. ശ്രീമൂലം തിരുനാൾ മഹാരാജാവിൻെറ പൗത്രിയായ കാത്ത്യായ നിത്തങ്കച്ചിയാണ് ഡോ: മേനോന്റെ പത്നി. ഇവക്കു 2 പുത്രന്മാരും 2 പുത്രിമാരുമുണ്ട്. 1960 ഒക്ടോബർ 9-ാം തിയതി ഡോ മേനോൻ അന്തരിച്ചു.

## അപ്പു നെടുങ്ങാടി

മലയാളത്തിലെ ആദ്യത്തെ നോവലായ 'കുന്ദലത'യുടെ കത്താവായ ടി.എം. അപ്പുനെ ടുങ്ങാടി 1862-ൽ ജനിച്ചു. സാമൂതിരികോവി ലകത്തെ മാനവിക്രമൻതമ്പുരാൻെറ പുത്രനാ യിരുന്നു നെടുങ്ങാടി. ബി. എ. ജയിച്ചശേ ഷം കുറേക്കാലം അദ്ധ്യാപകനായിരുന്നു. അ തിനുശേഷം ലാക്കോളേജിൽ ചേർന്നു് ബി. എൽ. ജയിച്ചു. കുറച്ചുനാൾ കോഴിക്കോട്ട് അഭിഭാഷകനായി പ്രാക്ടീസ് ചെയ്തു. തുടന്നു പബ്ളിക്ക് പ്രോസിക്യൂട്ടറായി.

'കേരളപത്രിക'യുടെ ജനയിതാക്കളിൽ ഒ രാളായിരുന്നു അപ്പു നെടുങ്ങാടി. കേരളസ ഞ്ചാരി, വിദ്യാവിനോദിനി എന്നിവയുടെ പ്രവത്തകനായും കുറേക്കാലം ജോലിനോക്കി. 'കുന്ദലത' മാത്രമേ അപ്പു നെടുങ്ങാടിയുടെ കൃതിയായി അറിയപ്പെടുന്നുള്ളു. നെടുങ്ങാടി ബാങ്കിൻെറ സ്ഥാപകനാണിദ്ദേഹം.

## യു. ഗോപാലമേനോൻ

കേരളത്തിലെ ആദ്യകാലരാഷ്ട്രീയനേതാക്കളിൽ പ്രമുഖനായ ഉള്ളാട്ടിൽ ഗോപാലമേനോൻ 1883 ജൂലായ് മാസത്തിൽ കോഴിക്കോട്ട് ജനിച്ചു. കോഴിക്കോട്ട്, മദ്രാസ് എന്നിവിടങ്ങളിൽ വിദ്യാഭ്യാസം ചെയ്തു് ബി. എൽ. പാസ്സായശേഷം 1910-ൽ കോഴിക്കോട്ട് പ്രാക്ടീസ് ആരംഭിച്ചു. 1905 മുതൽ കോൺഗ്രസ്സിൽ മെമ്പറായിരുന്ന ഗോപാലമേനോൻ,



സൂറത്ത് കോൺഗ്രസ്സ് മുതലുള്ള പല സമ്മേളനങ്ങളിലും പങ്കെടുത്തിരുന്നു. കേരളസംസ്ഥാനകോൺഗ്രസ്സ് കമ്മററിയുടെ ജോയിൻറ് സെക്രട്ടറി, സെക്രട്ടറി എന്നീ നിലകളിലും പ്രവർത്തിച്ചിട്ടുണ്ട്. ഇന്ത്യയിലാദ്യമായി (1921 ഫെബ്രുവരിയിൽ) നിയമലംഘിച്ചറസ്ററു വരിച്ച രാഷ്ട്രീയപ്രവർത്തകരിൽ ഒരാളാണ് ഗോപാലമേനോൻ. ഇപ്പോഴത്തെ കോഴിക്കോട്ട് മുനിസിപ്പൽ ലൈബ്രറിയായി മാറിയ 'കേരള ലിറ്റററി സൊസൈറ്റി'യുടെ സ്ഥാപകനാണദ്ദേഹം. മദ്രാസിൽനിന്ന് 'നവീന കേരളം' എന്ന ഒരു പത്രവും കുറേക്കാലം നടത്തിയിരുന്നു. 1931—32 കാലത്ത് കെ. പി. സി. സി. പ്രസിഡൻറായിരുന്ന ഗോപാലമേനോൻ സിവിൽനിയമലംഘനക്കാലത്തു വീണ്ടും കാരാഗൃഹവാസം വരിച്ചു. ഖിലാഫത്ത്പ്രസ്ഥാനം, ഗുരുവായൂർ സത്യാഗ്രഹവും റഫറണ്ടവും തുടങ്ങിയവയിൽ സജീവമായി പങ്കുവഹിച്ചിട്ടുണ്ട്. പണ്ഡിററ് മാളവ്യയുടെ അദ്ധ്യക്ഷതയിൽ തിരുനാവായിൽ നടന്ന ഹിന്ദുമഹാസമ്മേളനം സംഘടിപ്പിച്ചതും ഇദ്ദേഹമാണ്. ഐക്യകേരളസ്ഥാപനത്തിനുവേണ്ടി അശ്രാന്തം പരിശ്രമിച്ചിട്ടുള്ള ഗോപാലമേനോൻ ഐക്യകേരള കൗൺസിൽ സെക്രട്ടറിയായും, ഐക്യകേരള കമ്മററിമെമ്പറായും പ്രവർത്തിച്ചിരുന്നു. ദീർഘകാലം എ. ഐ. സി. സി.യിലും, കെ. പി. സി. സി.യിലും മെമ്പറായിരുന്നിട്ടുണ്ട്. കോഴിക്കോട്ടെ ഒന്നാംകിട അഭിഭാഷകനായിരുന്ന അദ്ദേഹം 1937-ൽ ഗവമ്മെൻറു് പ്ലീഡറും പബ്ളിക്ക് പ്രോസിക്യൂട്ടറുമായി. ദീർഘകാലം കോഴിക്കോട്ട് മുനിസിപ്പൽ കൗൺസിൽ അംഗവും ചെയർമാനുമായിരുന്നു. മദ്രാസ് നിയമസഭാംഗവുമായിരുന്നിട്ടുണ്ട്. കസ്തൂർബാ സ്മാരകനിധിശേഖരണത്തിലും ഗോപാലമേനോൻ നല്ലൊരു പങ്കു വഹിച്ചു. കലാസാഹിത്യവിഷയങ്ങളിലും അതീവതല്പരനായിരുന്നു അദ്ദേഹം. ഒരു വ്യാഴവട്ടക്കാലം രോഗഗ്രസ്തനായി കഴിഞ്ഞിരുന്ന ഗോപാലമേനോൻ 1964 ജൂൺ 30-ാംതീയതി അന്തരിച്ചു. ഭാര്യയും മൂന്നു മക്കളും ജീവിച്ചിരിപ്പുണ്ട്. അഡ്വക്കേററ് കെ. പി. രാമുണ്ണിമേനോൻ, ഗോപാലമേനോൻറെ ജാമാതാവാണ്.

## കുട്ടമത്തു കുന്നിയൂരു് കുഞ്ഞികൃഷ്ണക്കുറുപ്പ്

1056 കന്നി 27-ാം തീയതി ജനിച്ച കുട്ടമത്തു കുന്നിയൂരു് കുഞ്ഞികൃഷ്ണക്കുറുപ്പ് നീലേശ്വരം രാജാസ് ഹൈസ്കൂളിലെ മലയാളം പണ്ഡിതരായിരുന്നു. ഇരുപതോളം കൃതികൾ രചിച്ചിട്ടുണ്ട്. കാളിയമർദ്ദനം യമകകാവ്യം, ദേവയാനീചരിതം, ബാലഗോപാലൻ, നചികേതസ്സ്, ധ്രുവമാധവം, ഹരിശ്ചന്ദ്രൻ, അത്ഭുതപാരണ എന്നീ സംഗീതനാടകങ്ങൾ, ബാലഗോപാലൻ ആട്ടക്കഥ, ശ്രീരാമകൃഷ്ണഗീത, മൂകാംബികാപുരാണം, കപിലോപാഖ്യാനം എന്നീ കിളിപ്പാട്ടുകൾ ഇവയാണ് പ്രധാന കൃതികൾ. 1118 കക്കടകം 22-ാം തീയതി അന്തരിച്ചു.

## ചട്ടമ്പിസ്വാമികൾ

കേരളത്തിലെ ആദ്ധ്യാത്മികവും സാമുദായികവുമായ പരിവർത്തനത്തിനു മാർഗ്ഗം തെളിച്ച ചട്ടമ്പിസ്വാമികൾ, ആദിശങ്കരാചാര്യർക്കു ശേഷം കേരളം കണ്ടിട്ടുള്ള മഹാത്മാക്കളിൽ പരമോൽകൃഷ്ടനായിരുന്നു. നെയ്യാററിൻകര താലൂക്കിലുള്ള മച്ചേൽദേശത്തു് പോനിയത്തു് എന്ന തറവാടാണ് സ്വാമികളുടെ മൂലകുടുംബം. പ്രസ്തുത കുടുംബത്തിൻെറ ഒരു ശാഖയായ തിരുവനന്തപുരത്തിനു സമീപമുള്ള കൊല്ലൂർഗ്രാമത്തിലെ ഉള്ളൂർക്കോട്ട് എന്ന ഭവനത്തിൽ 1853 ആഗസ്റ്റ് 25-ാംതീയതിയാണ് സ്വാമികൾ ജനിച്ചതു്. അമ്മയുടെ പേർ തിരുനങ്ക എന്നും അച്ഛൻെറ പേർ വാസുദേവശമ്മ എന്നുമായിരുന്നു. മാതാപിതാക്കൾ അയ്യപ്പൻ എന്നാണ് പേരിട്ടിരുന്നതെങ്കിലും 'കുഞ്ഞൻ' എന്ന ഓമനപ്പേരിലാണദ്ദേഹത്തെ വിളിച്ചിരുന്നതു്.

കുടുംബത്തിലെ ദാരിദ്ര്യംമൂലം കുട്ടിയുടെ വിദ്യാഭ്യാസത്തിൽ ശ്രദ്ധിക്കാൻ മാതാപി

താക്കൾക്കു കഴിഞ്ഞില്ല. ജ്യേഷ്ഠനിൽനിന്നും കൂട്ടുകാരിൽനിന്നുമൊക്കെയാണ് ബാലപാഠങ്ങൾ പഠിച്ചതു്. കൊല്ലൂർ അത്തിയറ മഠത്തിൽ അവിടത്തെ കുട്ടികളെ ഒരു ശാസ്ത്രികൾ പഠിപ്പിക്കുന്നതുകേട്ടുപഠിച്ചുതുടങ്ങിയ ഈ ബാലന്റെ സാമർത്ഥ്യം മനസ്സിലാക്കി ശാസ്ത്രികൾ പിന്നീട് ക്ലാസ്സിൽ ഇരുത്തിത്തന്നെ പഠിപ്പിച്ചുതുടങ്ങി. അങ്ങനെ അദ്ദേഹം സംസ്കൃതത്തിൽ പ്രാവീണ്യംനേടി. അക്കാലത്തു് അടുത്തുള്ള ഒരു ക്ഷേത്രത്തിൽവന്നു് ധ്യാനനിരതനായിരുന്ന അജ്ഞാതനായ ഒരു സന്യാസി അദ്ദേഹത്തിനു് 'ബാലാസുബ്രഹ്മണ്യമന്ത്രം' ഉപദേശിച്ചുകൊടുത്തു. ആ മന്ത്രം സിദ്ധിവരുത്തിയതുകൊണ്ടാണു് തനിക്കു വേണ്ടതെല്ലാം സിദ്ധിച്ചതെന്നു് ചട്ടമ്പിസ്വാമികൾ പില്ക്കാലത്തു് പലരോടും പറഞ്ഞിട്ടുണ്ടു്. പിന്നീടു പേട്ടയിൽ രാമൻപിള്ളആശാന്റെ പാഠശാലയിൽ ചേർന്നു സംഗീതവും കിളിപ്പാട്ടുവായനയും കുഞ്ഞൻപിള്ള അഭ്യസിച്ചു. അക്കാലത്തു് അദ്ദേഹം വിനോദചിത്രങ്ങൾ വരയ്ക്കുകയും ചെയ്തിരുന്നു. രാമൻപിള്ളആശാന്റെ പാഠശാലയിൽ കുഞ്ഞൻപിള്ള 'ചട്ടമ്പി' (മോണിട്ടർ) ആയിരുന്നു. അങ്ങനെയാണു് കുഞ്ഞൻപിള്ള ചട്ടമ്പി എന്ന പേരിൽ സ്വാമികൾ അറിയപ്പെടാനിടയായതു്. അക്കാലത്തു് അദ്ദേഹം അടുത്തുള്ള ക്ഷേത്രസങ്കേതത്തിൽ പോയി രാത്രികാലങ്ങളിൽ ധ്യാനനിരതനായിരിക്കുക പതിവായിരുന്നുവത്രെ. ജാതിമതഭേദബുദ്ധിയില്ലാതിരുന്ന അദ്ദേഹം ഈഴവസ്നേഹിതന്മാരുടെ വീടുകളിൽനിന്നു ഭക്ഷണം കഴിക്കയും ചെയ്തിരുന്നു.

രാമൻപിള്ള ആശാന്റെ നേതൃത്വത്തിൽ അന്നു പ്രവർത്തിച്ചിരുന്ന 'ജ്ഞാനപ്രജാഗരം' എന്ന സാഹിത്യസമാജത്തിൽ പല പ്രമുഖ പണ്ഡിതന്മാരും പങ്കെടുത്തുവന്നിരുന്നു. അങ്ങനെയാണു് സുബ്രഹ്മണ്യോപാസകനും ഹഠയോഗിയുമായ തൈക്കാട്ട് അയ്യാസ്വാമികളുമായി കുഞ്ഞൻപിള്ള ചട്ടമ്പി പരിചയപ്പെട്ടതു്. അദ്ദേഹത്തിൽനിന്നു് ഹഠയോഗമുറകൾ അഭ്യസിച്ചു സിദ്ധിവരുത്തുകയുംചെയ്തു. തിരുവനന്തപുരം രാജകീയകോളേജിൽ തമിഴ്പണ്ഡിതനായിരുന്ന സ്വാമിനാഥദേശികനിൽനിന്നും തമിഴിലുള്ള തത്വശാസ്ത്രഗ്രന്ഥങ്ങളും വ്യാകരണാദികളും സ്വാമികൾ പഠിച്ചു. ഇതുകൊണ്ടൊന്നും വിജ്ഞാനതൃഷ്ണ ശമിക്കാതിരുന്ന സ്വാമികൾ, തിരുവനന്തപുരത്തു നവരാത്രി വിദ്വൽസദസ്സിൽ സംബന്ധിക്കാൻ വന്നിരുന്ന സുബ്ബാജടാപാഠികൾ എന്ന തമിഴ്പണ്ഡിതന്റെകൂടെ കല്ലടക്കുറിച്ചിയിലേക്കു പോയി. നാലു വർഷക്കാലം അദ്ദേഹത്തോടൊപ്പം താമസിച്ചു് വേദവേദാന്താദികളിലും, തർക്കവ്യാകരണാലങ്കാരാദികളിലും,



നാരായണഗുരു, ചട്ടമ്പിസ്വാമി, നീലകണ്ഠതീർത്ഥപാദർ

ശാസ്ത്രങ്ങളിലും വിവിധദർശനങ്ങളിലും കാവ്യനാടകാദികളിലും പാണ്ഡിത്യം സമ്പാദിച്ചു. അവിടത്തെ വിദ്യാഭ്യാസം പൂർത്തിയാക്കിയശേഷം സ്വാമികൾ ഇന്ത്യയൊട്ടുക്കു പര്യടനം നടത്തുകയും അനേകം പണ്ഡിതന്മാരുമായി പരിചയിക്കയും അപൂർവ്വങ്ങളും പുരാതനങ്ങളുമായ പല കൃതികളും സംഭരിക്കയും ചെയ്തു. ഇസ്ലാംമതത്തെക്കുറിച്ചും ക്രിസ്തുമതത്തെക്കുറിച്ചും അദ്ദേഹം പഠിച്ചതു് ഇതിനിടയ്ക്കായിരുന്നു. സ്വദേശത്തേക്കു മടങ്ങുംവഴി മരുത്വാമലയിൽവെച്ചു് ആത്മാനന്ദസ്വാമികൾ എന്നറിയപ്പെട്ടിരുന്ന കമരവേലുയോഗിയിൽനിന്നു തമിഴിലുള്ളയോഗാഭ്യാസമുറകൾ പരിശീലിച്ചു. അക്കാലത്തു് സ്വാമികൾക്കു് ഇരുപത്തേഴ വയസ്സേ പ്രായമായിരുന്നുള്ളു. കൂപക്കര പോററിയുടെ മഠത്തിലുണ്ടായിരുന്ന അപൂർവ്വഗ്രന്ഥങ്ങൾ വായിച്ചു് മന്ത്രതന്ത്രാദികളിലും വൈദ്യം, ജ്യോതിഷം, മർമ്മശാസ്ത്രം മുതലായവയിലും ദേവപൂജ, ഉത്സവബലി, ബിംബപ്രതിഷ്ഠ തുടങ്ങിയവയിലും അറിവു നേടിയതും ഇക്കാലത്താണ്. സംഗീതോപകരണങ്ങൾ കൈകാര്യം ചെയ്യാനും അദ്ദേഹത്തിനറിയാമായിരുന്നു, ഗുസ്തിമുറകളിലും സ്വാമികൾക്കു നല്ല ജ്ഞാനമുണ്ടായിരുന്നു.

ഇങ്ങനെ സർവ്വവിദ്യാധിരാജനും സകലകലാവല്ലഭനുമായിത്തീർന്ന സ്വാമികൾ, വടിവീശ്വരം എന്ന സ്ഥലത്തുവെച്ചു് ഒരു അവധൂതനെകണ്ടുമുട്ടി. അദ്ദേഹമാണത്രെ സ്വാമികൾക്കു് ജ്ഞാനോപദേശം ചെയ്തു് ആത്മസാക്ഷാൽക്കാരം നല്കി അനുഗ്രഹിച്ചതു്. ചട്ടമ്പിസ്വാമികൾക്കു് സാധാരണ സന്യാസിമാരെപ്പോലെ കാവിവസ്ത്രമോ കമണ്ഡലുവോ യോഗദണ്ഡോ ഒന്നും ഉണ്ടായിരുന്നില്ല, ഒരു വെള്ളമുണ്ടുടുക്കയും മറെറാന്നു് ദേഹത്തിടുകയും മാത്രമേ അദ്ദേഹം ചെയ്തിരുന്നുള്ളു. സ്വാമികളുടെ ആദർശത്തിൽ വിശ്വസിച്ചിരുന്ന അസംഖ്യം ഭക്തന്മാരും ആശ്രിതന്മാരും ശിഷ്യന്മാരും കേരളത്തിലുടനീളമുണ്ട്. നാരായണഗുരുസ്വാമികൾ, നീലകണ്ഠതീർത്ഥപാദസ്വാമികൾ എന്നിവരാണു് ചട്ടമ്പിസ്വാമികളുടെ ശിഷ്യപ്രമുഖന്മാർ. തിരുവനന്തപുരം കോട്ടയ്ക്കകത്തുള്ള അഭേദാനന്ദാശ്രമം, ആറയൂരാശ്രമം, വാഴൂർ പുത്തൻകുരിശു് മൂലമററം തുടങ്ങിയ ദിക്കുകളിലുള്ള ആശ്രമങ്ങൾ എന്നിവയെല്ലാം സ്വാമികളുടെ ആദർശങ്ങളും പാരമ്പര്യവും പുലർത്തിപ്പോരുന്നു.

പന്മനയിൽവെച്ചു് 1099 മേടം 23-ാംതീയതി ചട്ടമ്പിസ്വാമികൾ സമാധിയടഞ്ഞു. സ്വാമികൾ നേരത്തേ നിർദ്ദേശിച്ചിരുന്ന സ്ഥാനത്തു് അദ്ദേഹത്തിൻെറ ഭൗതികാവശിഷ്ടം സംസ്കരിക്കയും ആ സമാധിപീഠത്തിൽ ശ്രീബാലഭട്ടാരകേശ്വരക്ഷേത്രവും പന്മന ആശ്രമവും സ്വാമികളുടെ ശിഷ്യനായ കുമ്പളത്തു ശങ്കുപ്പിള്ളയുടെയും മററും പരിശ്രമത്തിൽ സ്ഥാപിക്കയും ചെയ്തിരിക്കുന്നു. സ്വാമികളുടെ സ്മാരകമായി ആശ്രമത്തിനും ക്ഷേത്രത്തിനും പുറമേ ഒരു ഹൈസ്കൂളുമുണ്ട്.

വിജ്ഞാനപ്രദങ്ങളും വിപ്ലവാത്മകങ്ങളുമായ അനേകം ഗ്രന്ഥങ്ങളും പ്രബന്ധങ്ങളുമദ്ദേഹം രചിച്ചിട്ടുണ്ട്. പ്രാചീനമലയാളം, വേദാധികാര നിരൂപണം, അദ്വൈതചിന്താ പദ്ധതി, ശ്രീചക്രപൂജാകല്പം, ക്രിസ്തുമതച്ഛേദനം, ക്രിസ്തുമതസാരം, ആദിഭാഷ, ജന്തുകാരുണ്യനിരൂപണം, ചിദാകാശലയം, സർവ്വമതസാമരസ്യം തുടങ്ങിയ ഗ്രന്ഥങ്ങളും, മനോനാശം, ദേശനാമങ്ങൾ, ശരീരതത്വസംഗ്രഹം, പ്രപഞ്ചത്തിൽ സ്ത്രീപുരുഷന്മാർക്കുള്ള സ്ഥാനം, തമിഴകം എന്നിങ്ങനെയുള്ള പ്രബന്ധങ്ങളും അവയിൽ പ്രാധാന്യമർഹിക്കുന്നു.

## നീലകണ്ഠതീർത്ഥപാദ സ്വാമികൾ

ചട്ടമ്പിസ്വാമികളുടെ ശിഷ്യപ്രധാനനായ നീലകണ്ഠതീർത്ഥപാദസ്വാമികൾ മൂവാററുപുഴത്താലൂക്കിൽ തിരുമാറാടി എന്ന ഗ്രാമത്തിൽ 1047 ഇടവം 13-ാംതീയതി തൃക്കേട്ടനാളിൽ ജനിച്ചു. പിതാവു് അദ്ദേഹത്തിനു നൽകിയ നാമം നീലകണ്ഠനെന്നായിരുന്നു. തിരുമാറാടിയിലെ പ്രസിദ്ധ നായർതറവാടായ വാളാനിക്കാട്ടു വീട്ടിലെ കല്യാണിയമ്മയായിരുന്നു സ്വാമികളുടെ മാതാവു്; പിതാവു് നീലകണ്ഠപ്പിള്ളയും.

മലയാളഭാഷയും കുറെ പ്രശ്നസമ്പ്രദായവും വീട്ടിൽവെച്ചു സ്വപിതാവിൽനിന്നു പഠിച്ചശേഷം സ്വാമികൾ അടുത്തുള്ള ഒരു പ്രൈവററ്സ്കൂളിലും പിന്നീട് തൃപ്പൂണിത്തുറ മിഡിൽസ്കൂളിലുമാണ് പഠിച്ചതു്. മിഡിൽ സ്കൂൾ പരീക്ഷ ജയിച്ചതിനു ശേഷം എറണാകുളം ഇംഗ്ലീഷ് ഹൈസ്കൂളിൽ ചേർന്നു് ആറാം ഫാറംവരെ പഠിച്ചു. അപ്പോഴേക്കു് ഇംഗ്ലീഷ്ഭാഷാപഠനത്തിൽ വൈമുഖ്യവും സംസ്കൃതഭാഷാഭ്യസനത്തിൽ ആസക്തിയും വർദ്ധിച്ചു. മൂത്ത ജ്യേഷ്ഠനിൽനിന്നു കുറേ സംസ്കൃതഭാഷയും വിഷവൈദ്യവും മന്ത്രശാസ്ത്രവും വശമാക്കി. ചെറുപ്പത്തിലേ ഒരു നല്ല കൃഷ്ണഭക്തനും സ്നാനജപാദി നിത്യകർമ്മങ്ങളിൽ

ശ്രദ്ധാലുവുമായിരുന്ന അദ്ദേഹത്തിനു് കാവ്യശാസ്ത്രാദികളിലും സർവ്വദർശനങ്ങളിലും പാണ്ഡിത്യം സമ്പാദിക്കുവാൻ കഴിഞ്ഞു. നാരായണശർമ്മ, ശ്രീനിവാസാചാര്യർ, അപ്പുശാസ്ത്രികൾ, ശഠകോപാചാര്യർ, കുംഭകോണം കൃഷ്ണശാസ്ത്രികൾ തുടങ്ങിയ മഹാപണ്ഡിതന്മാരായിരുന്നു സ്വാമികളുടെ ശാസ്ത്രാചാര്യന്മാർ.

ഏതാണ്ടു് 20 വയസ്സുള്ളകാലത്തു് ഒരു വർഷത്തോളം ജപവ്രതാദികളിലും ഗ്രന്ഥപാരായണത്തിലും മാത്രം അദ്ദേഹം ശ്രദ്ധിച്ചുകൊണ്ടിരുന്നു. പിന്നീടു കുറച്ചുകാലം സ്വദേശത്തു് ഒരദ്ധ്യാപകനായും ഇരുന്നിട്ടുണ്ടു്. അക്കാലത്തു് ചട്ടമ്പിസ്വാമിതിരുവടികളുമായി പരിചയപ്പെട്ടു. അദ്ദേഹത്തിൻെറ ഉപദേശങ്ങളെ സ്വഗ്രന്ഥങ്ങളിൽക്കൂടി ലോകസമക്ഷം പ്രകാശിപ്പിക്കുന്ന വിഷയത്തിലാണു് പിന്നീടു നീലകണ്ഠതീർത്ഥപാദസ്വാമികൾ കൂടുതൽ ശ്രദ്ധിച്ചിരുന്നതു്. മതകാര്യങ്ങളിലും ആചാരവിചാരങ്ങളിലും പ്രത്യേക വ്യവസ്ഥയൊന്നുമില്ലാതിരുന്ന നായന്മാരുടെയിടയിൽ മതപരമായ സംസ്കാരങ്ങളും അനുഷ്ഠാനക്രമങ്ങളും നടപ്പിൽവരുത്തുന്നതിനുവേണ്ടിയാണു് ആചാരപദ്ധതി, ദേവാർച്ചാപദ്ധതി, ബ്രഹ്മാഞ്ജലി തുടങ്ങിയ ഗ്രന്ഥങ്ങളെഴുതി അദ്ദേഹം പ്രചരിപ്പിച്ചതു്. നായന്മാർ ശൂദ്രരല്ല, മലയാളത്തിലെ ക്ഷത്രിയരാണു് എന്ന യാഥാർത്ഥ്യബോധം സമുദായത്തിൽ വളർത്തിക്കൊണ്ടുവരാൻ സ്വാമികൾ വഹിച്ച പങ്കു ചെറുതല്ല.

ഭാരതമൊട്ടുക്കു് അദ്ദേഹം സഞ്ചരിക്കുകയും സുപ്രസിദ്ധ പണ്ഡിതന്മാരുടെ സൗഹൃദം സമാർജ്ജിക്കയുംചെയ്തുകൊണ്ടിരുന്നു. അവരുമായുള്ള എഴുത്തുകുത്തുകൾ സംസ്കൃതത്തിൽ ഗദ്യത്തിലും പദ്യത്തിലുമാണു് നടത്തിയിരുന്നതെന്നു് അദ്ദേഹത്തിൻെറ ജീവചരിത്രത്തിൽനിന്നു മനസ്സിലാക്കാം. സംസ്കൃതം, മലയാളം, ഇംഗ്ലീഷ്, തമിഴ്, തെലുങ്കു്, ഹിന്ദി, ബംഗാളി തുടങ്ങി അനേക ഭാഷകളിൽ അദ്ദേഹം നിഷ്ണാതനായിരുന്നു. ഇംഗ്ലീഷിലും സംസ്കൃതത്തിലുമായി 33 ഗ്രന്ഥങ്ങൾ അദ്ദേഹം എഴുതി പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. ഒരു സംസ്കൃതകവിയും പണ്ഡിതനുമെന്ന നിലയിൽ ജർമ്മനി മുതലായ പാശ്ചാത്യരാജ്യങ്ങളിൽപ്പോലും അദ്ദേഹത്തിൻെറ കീർത്തി പ്രസരിച്ചിരുന്നുവെന്നു് ആ രാജ്യങ്ങളിൽനിന്നു് അദ്ദേഹത്തിന്റെ പേർക്കു് സുപ്രസിദ്ധ പണ്ഡിതന്മാർ അയച്ച കത്തുകൾ തെളിയിക്കുന്നുണ്ടു്.

ചട്ടമ്പിസ്വാമി തിരുവടികളുടെ ശിഷ്യപാരമ്പര്യത്തെ നിലനിർത്തുന്നതിനുവേണ്ടി സ്ഥാപിച്ചിട്ടുള്ള എഴുമറ്റൂർ പരമഭട്ടാരാശ്രമത്തിൻെറ പ്രഥമാദ്ധ്യക്ഷൻ നീലകണ്ഠതീർത്ഥപാദസ്വാമികളായിരുന്നു. പന്നിശ്ശേരി നാണുപിള്ള, ആറന്മുള നാരായണപിള്ളവൈദ്യൻ തുടങ്ങിയ പണ്ഡിതന്മാരും, ആത്മയോഗിനിയമ്മ, തീർത്ഥപാദപരമഹംസർ, തച്ചുടയകയ്മൾ തുടങ്ങിയവരും നീലകണ്ഠതീർത്ഥപാദസ്വാമികളുടെ അനുയായികളിൽ ഉൾപ്പെടുന്നു. അദ്ദേഹം 1096–ാമാണ്ടു് കർക്കടകമാസം 23–ാംതീയതി കരുനാഗപ്പള്ളിൽ താഴത്തോട്ടുമഠത്തിൽവച്ചു് ദേഹമുക്തി പ്രാപിച്ചു. കരുനാഗപ്പള്ളിൽ താഴത്തോട്ടുള്ള ശ്രീനീലകണ്ഠതീർത്ഥപാദസ്വാമി മഹാസമാധിപീഠവും, പുന്നക്കുളം പുതിയകാവിലുള്ള ശ്രീനീലകണ്ഠവിലാസം സംസ്കൃതഹൈസ്കൂളും തീർത്ഥപാദസ്വാമികളുടെ സ്മാരകങ്ങളാണു്.

## തീർത്ഥപാദപരമഹംസസ്വാമികൾ

കൊല്ലവർഷം 1057 തുലാമാസം 4–ാംനു വടക്കൻ പറവൂരിലെ വടക്കേക്കര മഠത്തിൽ ജനിച്ച, തോട്ടത്തിൽ നാരായണക്കുറുപ്പാണു് പില്ക്കാലത്തു് തീർത്ഥപാദപരമഹംസനെന്ന പേരിൽ പ്രഖ്യാതനായതു്. ഇദ്ദേഹത്തിന്റെ മാതാവിൻെറ പേർ കുഞ്ചിക്കുട്ടിയെന്നായിരുന്നു; ചെറുകോൽ മനയ്ക്കലെ ഒരു നമ്പൂതിരിയായിരുന്നു പിതാവു്. പ്രാരംഭവിദ്യാഭ്യാസത്തിനുശേഷം മേനാകയ്മൾ രാമകൃഷ്ണനുണ്ണിത്താൻ, പുളുക്കടി രാമുണ്ണി ഇളയതു്, ചക്കരക്കടവിൽ അച്ചുതൻ വൈദ്യർ, പറവൂർ കൃഷ്ണശാസ്ത്രികൾ എന്നീ പണ്ഡിതന്മാരുടെ കീഴിൽ സംസ്കൃതത്തിൽ നാനാമുഖമായ വിജ്ഞാനം നേടി. പതിന്നാലുവയസ്സുള്ളപ്പോൾ ശങ്കരഗിരിയെന്ന ഒരു യോഗിയുടെ അടുക്കൽനിന്നു ഹഠയോഗം പരിശീലിച്ചു പതിനഞ്ചാമത്തെ വയസ്സിൽ 'ചെറിയനാണൻ' എന്ന യോഗിയുമൊരുമിച്ചു തെക്കേ ഇന്ത്യയിലെ മിക്ക പുണ്യസ്ഥലങ്ങളും സന്ദർശിക്കയും ചിദംബരത്തുള്ള ഒരു ആശ്രമത്തിൽ താമസിച്ചു് കുറേനാൾ തമിഴിലുള്ള വേദാന്തശാസ്ത്രം പഠിക്കയും ചെയ്തു. കൊല്ലവർഷം 1073–ാമാണ്ടു് പറവൂർവെച്ചു് ചട്ടമ്പിസ്വാമിയെ കണ്ടുമുട്ടുകയും അദ്ദേഹത്തിൻെറ ശിഷ്യനാകുകയും ചെയ്തു. തുടർന്നു് 5 വർഷംകൊണ്ടു് ചട്ടമ്പിസ്വാമികളുടെ ഉപദേശമനുസരിച്ചു് ഉപാസനയോഗം, ജ്ഞാനം മുതലായ സാധനകളഭ്യസിച്ചു് യോഗാരൂഢപദത്തിലെത്തുന്നതിനു

ള്ള ഭാഗ്യംകൂടി അദ്ദേഹത്തിനു സിദ്ധിച്ചു. നീലകണ്ഠതീർത്ഥപാദസ്വാമികൾ, ഐക്കര നാട്ടു് രാമൻപിള്ള എന്നിവർ അക്കാലത്തു സതീർത്ഥ്യരായിരുന്നു. 25 വയസ്സായപ്പോഴേക്കും തീർത്ഥപാദപരമഹംസസ്വാമികൾ നാനാശാസ്ത്രങ്ങളിൽ അസാധാരണ വൈദുഷ്യം സിദ്ധിച്ച ഒരു വിദ്വൽസന്യാസിയായി ത്തീർന്നു.

നായന്മാരുടെ ഇടയിലുള്ള ജാതിഭേദങ്ങളില്ലാതാക്കി ഐക്യവും പരസ്പരസഹകരണവും സമത്വബുദ്ധിയും ധർമ്മബോധവും വർദ്ധിപ്പിക്കുന്നതിനു സംഘടനകൾ രൂപവൽക്കരിക്കാൻവേണ്ടി 1080 മുതൽ തിരുവിതാംകൂറിന്റെ നാനാഭാഗങ്ങളിലും സഞ്ചരിക്കയും നായർ നേതാക്കന്മാരെ പ്രോത്സാഹിപ്പിക്കയും ചെയ്തിരുന്നു. 1083-ൽ കുറേക്കാലം പുതുപ്പള്ളിയിൽ താമസിച്ചു; 1084 മുതൽ വാഴൂരിൽ താമസമാക്കി. 1087 വൃശ്ചികമാസം 11-ാംതീയതി അവിടെ ഒരു സന്യാസിമഠം സ്ഥാപിച്ചു. അതാണു് പ്രസിദ്ധമായ വാഴൂർ തീർത്ഥപാദാശ്രമം. 1089 ചിങ്ങം 9-ാംനു എഴമററൂരിൽ ചട്ടമ്പിസ്വാമിയുടെ ഷഷ്ടിപൂർത്തിസ്മാരകമായി ഒരാശ്രമം സ്ഥാപിച്ചു. ചട്ടമ്പിസ്വാമിയോടും നീലകണ്ഠതീർത്ഥപാദപരമഹംസരോടും ഒരുമിച്ചു് കുറച്ചുകാലം അദ്ദേഹം ആശ്രമത്തിൽ താമസിച്ചു. ചട്ടമ്പിസ്വാമികളെ കേന്ദ്രമാക്കി തീർത്ഥപാദസമ്പ്രദായമെന്ന സന്യാസിപരമ്പര എഴമററൂർ സ്ഥാപിക്കുന്നതിനു് മുൻകൈയെടുത്തു പ്രവർത്തിച്ചതു് തീർത്ഥപാദപരമഹംസസ്വാമികളാണു്. നീലകണ്ഠതീർത്ഥപാദസ്വാമികൾ വിരചിച്ച 'ആചാരപദ്ധതി', 'ദേവാർച്ചാപദ്ധതി' തുടങ്ങിയ ഗ്രന്ഥങ്ങളിൽ പ്രതിപാദിച്ചിരിക്കുന്ന ആചാരങ്ങൾ നായർ സമുദായത്തിൽ നടപ്പിൽവരുത്താൻ സ്വാമിജി കഠിനയത്നം ചെയ്തിട്ടുണ്ടു്. ഇക്കാര്യത്തിൽ സ്വാമിജിയെ വളരെയധികം സഹായിച്ചിട്ടുള്ളയാളാണു് മന്നത്തു പത്മനാഭൻ. കെ. ചിന്നമ്മയും സ്വാമികളുടെ ഉപദേശങ്ങൾ നടപ്പിൽ വരുത്തുന്നതിനുവേണ്ടി ആത്മസമർപ്പണം ചെയ്ത ഒരു പ്രധാന ശിഷ്യയായിരുന്നു. നായർസർവീസ്സൊസൈററി ഉണ്ടാകുന്നതിനു വളരെ മുമ്പുതന്നെ അങ്ങനെ ഒരു സ്ഥാപനം വരാൻപോകുന്നതായി അദ്ദേഹം പ്രവചിച്ചിരുന്നു. 1086-ൽ പെരുന്നയിലെ കരയോഗമന്ദിരത്തിന്റെ ശിലാസ്ഥാപനവേളയിലായിരുന്നു ഈ പ്രവചനം. മതോപദേശം, പ്രസംഗങ്ങൾ, ലേഖനങ്ങൾ, ഗ്രന്ഥരചന, ആശ്രമസ്ഥാപനം മുതലായ മാർഗ്ഗങ്ങളിൽക്കൂടിയാണദ്ദേഹം ലോകസേവനം നടത്തിയതു്. 1114-ാമാണ്ടു് ചിങ്ങമാസം 26-ാംനു അദ്ദേഹം സമാധിയടഞ്ഞു.

## തപോവനസ്വാമികൾ

തപോവനസ്വാമികൾ 1889 ഡിസംബർ മാസത്തിൽ ഗീതാജയന്തിനാളിൽ പാലക്കാട്ടുതാലൂക്കിൽ ആലത്തൂരിനടുത്തുള്ള മുടപ്പല്ലൂർ അംശത്തിൽ പുത്തൻവീടെന്ന നായർതറവാട്ടിൽ ജനിച്ചു. കൊട്ടുവായൂരംശത്തിലുള്ള 'കരിപ്പോട്ടിൽ' എന്ന പിതൃഗൃഹത്തിലായിരുന്നു അദ്ദേഹം ചെറുപ്പംമുതൽ വളർന്നുവന്നതു്. മാതാവിന്റെ പേരു് കുഞ്ചിയമ്മയെന്നും പിതാവിന്റെ പേരു് അച്ചുതൻനായരെന്നുമായിരുന്നു. ബാല്യത്തിൽ സ്വാമികളുടെ നാമധേയം 'ചിപ്പുക്കുട്ടിനായർ' എന്നായിരുന്നു. ചിപ്പുക്കുട്ടിനായർ ഹൈസ്കൂളിൽ പഠിച്ചുകൊണ്ടിരിക്കുമ്പോൾ ആ വിദ്യാഭ്യാസം ഉപേക്ഷിക്കുകയാണുണ്ടായതു്. തുടർന്നു വീട്ടിലിരുന്നുതന്നെ ഇംഗ്ലീഷ്ഭാഷയും സംസ്കൃതഭാഷയും പഠിച്ചു് അവയിൽ നല്ല വൈദുഷ്യം സമ്പാദിച്ചു. കൊട്ടുവായൂർ ഹൈസ്കൂൾ മുൻഷിയായ പി. ശങ്കരൻനായർ, കൃഷ്ണശാസ്ത്രികൾ, വെങ്കിടാചലശാസ്ത്രികൾ മുതലായ പണ്ഡിതന്മാരിൽനിന്നാണു് അദ്ദേഹം കാവ്യനാടകാലങ്കാരങ്ങളും, വ്യാകരണം തർക്കം മുതലായ ശാസ്ത്രങ്ങളും അഭ്യസിച്ചതു്. അതിനിടയിൽ മലയാളത്തിലും തമിഴിലുംകൂടി അദ്ദേഹം പണ്ഡിതനായിത്തീർന്നു. അമ്മ ബാല്യത്തിലേതന്നെ ചരമഗതിയടഞ്ഞിരുന്നു. 21-ാമത്തെ വയസ്സിൽ അച്ഛനും കാലഗതി പ്രാപിച്ചു.

ഗുരുവിനെത്തേടി തെക്കേ ഇന്ത്യയിൽ പലസ്ഥലത്തും അദ്ദേഹം സഞ്ചരിക്കയും പല മഹാത്മാക്കളെ ദർശിക്കയും ചെയ്തു. ഹിന്ദുപത്രത്തിൽക്കൂടി ശാന്ത്യാനന്ദസരസ്വതി എന്നു പ്രസിദ്ധനായ ഒരു യതീശ്വരനെക്കുറിച്ചു് അറിയുവാൻ കഴിഞ്ഞു. അന്നു് ആ മഹാത്മാവു് ഉത്തരേന്ത്യയിലുള്ള ഭവനഗരത്തിൽ (കത്ത്യവാർ) വിശ്രമിക്കയായിരുന്നു.

ചിപ്പുക്കുട്ടിനായർ ശാന്ത്യാനന്ദസരസ്വതി സ്വാമികളെ ദർശിച്ചു് അദ്ദേഹത്തിന്റെകൂടെ താമസിച്ചു കുറേനാൾ വേദാന്തശ്രവണം ചെയ്തുകൊണ്ടിരുന്നു. പില്ക്കാലത്തു് ദ്വാരകയിലെ ശാരദാപീഠത്തിൽ ശങ്കരാചാര്യരായി വാഴിക്കപ്പെട്ടുകയും ആ സ്ഥാനം സർവ്വാദരണീയമായവിധം പുലർത്തിക്കൊണ്ടുപോരുകയും ചെയ്ത ശാന്ത്യാനന്ദസരസ്വതിസ്വാമികൾ മലബാറിൽ ജനിച്ച നായർവംശ

ജനായ ഒരു നമ്പ്യാരായിരുന്നു. അദ്ദേഹം പുന്നശ്ശേരി നീലകണ്ഠശർമ്മയുടെ ശിഷ്യനും വടവന്നൂർ വടക്കേപ്പാട്ട് നാരായണൻനായരുടെ സതീർത്ഥ്യനുമായിരുന്നു. പട്ടാമ്പിയിൽവെച്ചു സംസ്കൃതഭാഷയിലും ശാസ്ത്രങ്ങളിലും പാണ്ഡിത്യംസമ്പാദിച്ചശേഷം കാശി മുതലായസ്ഥലങ്ങളിൽച്ചെന്ന് വൈദികമാർഗ്ഗത്തിലുള്ള സർവ്വ ദർശനങ്ങളിലും അപാരവൈദുഷ്യം സമ്പാദിക്കുകയും ശങ്കരപരമ്പരയിൽനിന്ന് സന്യാസദീക്ഷ സ്വീകരിച്ച് ഒരു 'ബ്രഹ്മവിദ്വാ'നെന്ന നിലയിൽ പലസ്ഥലത്തും പര്യടനം നടത്തിക്കൊണ്ടിരിക്കയും ചെയ്തിരുന്ന കാലത്താണ് അദ്ദേഹത്തിൻെറ മാഹാത്മ്യമറിഞ്ഞു് ശ്രീശങ്കരാചാര്യപീഠത്തിലേക്ക് അഭിഷേകം ചെയ്യപ്പെട്ടതു്.

തപോവനസ്വാമികൾ ശാന്ത്യാനന്ദസരസ്വതി സ്വാമികളുടെകൂടെ താമസിച്ച് കുറേ വേദാന്തപരിശീലനം ചെയ്തതിനുശേഷം ഉത്തരേന്ത്യയിൽ പല പുണ്യസ്ഥലങ്ങളും ദർശിച്ച് സ്വദേശത്തേക്കു മടങ്ങിവന്ന് കുറച്ചു കാലത്തേക്കുകൂടി ഗൃഹകൃത്യങ്ങളിൽ വ്യാപൃതനായിരുന്നു. വീണ്ടും ഒന്നുരണ്ടുതവണ ശാന്ത്യാനന്ദസരസ്വതിസ്വാമികളുടെകൂടെ കൽക്കട്ടാ മുതലായ പട്ടണങ്ങളിൽ വിശ്രമിച്ച് ആദ്ധ്യാത്മികസാധനകൾ പരിശീലിക്കുവാനുള്ള അവസരം അദ്ദേഹത്തിനു ലഭിച്ചിരുന്നു. അപ്പോഴത്തേക്ക് ഗുരുനാഥൻ ദ്വാരകയിലെ ശാരദാപീഠത്തിൽ ശങ്കരാചാര്യരായി അവരോധിക്കപ്പെട്ടുകഴിഞ്ഞിരുന്നു. കുടുംബഭാരമെല്ലാം അനുജനായ അഡ്വക്കേററ് ശങ്കുണ്ണിനായരെ ഏല്പിച്ചിട്ടു വീട്ടുവിട്ട് അദ്ദേഹം ഉത്തരേന്ത്യയിലേക്കു പുറപ്പെട്ടു. അതു് 1923-ലായിരുന്നു. അതിനുശേഷം അദ്ദേഹം കേരളത്തിലേക്കു മടങ്ങിവന്നിട്ടില്ല.

ഉത്തരേന്ത്യയിലേക്കു പുറപ്പെട്ട തപോവനസ്വാമികൾ പഞ്ചവടി തുടങ്ങിയ പുണ്യസ്ഥലങ്ങളിൽനിന്നു 'യോഗദർശനം'തുടങ്ങിയ ഗ്രന്ഥങ്ങൾ പരിശീലിച്ചുകൊണ്ടിരുന്നു. പിന്നീട് ഹിമാലയത്തിലെ ഋഷീകേശത്തിലേക്കാണു പോയതു്. അവിടെ സുപ്രസിദ്ധമായ കൈലാസാശ്രമത്തിലെ അന്നത്തെ അദ്ധ്യക്ഷനും ബ്രഹ്മനിഷ്ഠനുമായിരുന്ന ജനാർദ്ദനഗിരിസ്വാമികളുടെ സന്നിധിയിൽനിന്ന് അദ്ദേഹം സന്യാസസംസ്കാരം സ്വീകരിച്ച് 'തപോവനം' എന്ന നാമത്തിൽ ശങ്കരപരമ്പരയിൽപ്പെട്ട ഒരു പരമഹംസസന്യാസിയായിത്തീർന്നു. തുടർന്ന് ഋഷീകേശത്തു് ഒരു പുല്ലുകുടിലിൽ ഏകാന്തമായി നിവസിച്ച് നാലുവർഷത്തോളം കഠിനമായ തപശ്ചര്യയിൽ സമാധിപരിശീലിച്ച് ഒരു ജീവന്മുക്തപദത്തിലെത്താനുള്ള ഭാഗ്യംകൂടി അദ്ദേഹത്തിനു ലഭിച്ചു. 1925-ലും 1930-ലും അദ്ദേഹം ടിബററിലുള്ള കൈലാസത്തിലേക്കു കാൽനടയായി പോവുകയും അവിടെ പല സന്യാസമഠങ്ങളിലും താമസിച്ച് ലാമമാരെ ദർശിക്കയും ചെയ്തിട്ടുണ്ട്. ആ യാത്രയെക്കുറിച്ച് 'കൈലാസയാത്ര' എന്നപേരിൽ ഒരു ലഘുഗ്രന്ഥവും, 'ഹിമഗിരിവിഹാരം' എന്നപേരിൽ ഒരു ബൃഹൽഗ്രന്ഥവും അദ്ദേഹം വിരചിച്ചിട്ടുണ്ട്. തപോവനസ്വാമികൾ ഏതാണ്ടു മുപ്പത്തിനാലുവർഷത്തോളം ഹിമവാനിൽത്തന്നെ വിശ്രമിച്ചു തപശ്ചര്യയിൽ കഴിഞ്ഞിരുന്നു.

തപോവനസ്വാമികളെ 'ഹിമവദ്വിഭൂതി' എന്ന പേരിലാണ് ഉത്തരേന്ത്യക്കാർ വിളിച്ചിരുന്നതു്. തപോവനസ്വാമികൾ സർവ്വസംഗപരിത്യാഗിയായ ഒരു പരിവ്രാജകനായിരുന്നെങ്കിലും മലയാളദേശത്തിൻെറയും നായർസമുദായത്തിൻെറയും മാഹാത്മ്യത്തിൽ അദ്ദേഹം അഭിമാനംകൊണ്ടിരുന്നു. അതിനുള്ള തെളിവ് അദ്ദേഹത്തിൻെറ ഗ്രന്ഥങ്ങൾ തന്നെയാണ്. സംസ്കൃതഭാഷയിൽ 'ഈശ്വരദർശനം' എന്ന പേരിൽ വിരചിച്ച ആത്മകഥയിൽ ആ പരമാർത്ഥം വിസ്തരിച്ചു പ്രതിപാദിച്ചിട്ടുണ്ട്.

ശങ്കരാചാര്യസ്വാമികൾക്കുശേഷം കേരളത്തിനു വെളിയിൽ തപോവനസ്വാമികളെപ്പോലെ ലോകസപര്യയും പ്രശസ്തിയുമാർജ്ജിച്ചിട്ടുള്ള ഒരു കേരളീയസന്യാസി ഇതുവരെയുണ്ടായിട്ടില്ല. അദ്ദേഹം ഹിമാലയത്തിലുള്ള ഋഷീകേശം, ഉത്തരകാശി, ഗംഗോത്തരി, ബദരീനാഥം തുടങ്ങിയ പുണ്യസ്ഥലങ്ങളിലാണ് വിശ്രമിച്ചിരുന്നതു്. അദ്ദേഹം സന്യാസദീക്ഷ ആർക്കുംനല്കിയിട്ടില്ലെങ്കിലും അനവധി സന്യാസിശ്രേഷ്ഠന്മാർ അദ്ദേഹത്തിന്റെ സന്നിധിയിൽനിന്നു യോഗവേദാന്തപരിശീലനം നേടിയിട്ടുണ്ട്. കേരളീയരായ ചിന്മയാനന്ദസ്വാമികളും, മഹാദേവവനസ്വാമികളും അക്കൂട്ടത്തിൽപ്പെട്ടവരാണ്. തപോവനസ്വാമികൾ 1957 ജനുവരി 16-ാംതീയതി ഉത്തരകാശിയിൽവച്ച് ദേഹമുക്തിയടഞ്ഞു.

## പുരുഷോത്തമാനന്ദപുരി സ്വാമികൾ

പുരുഷോത്തമാനന്ദപുരിസ്വാമികൾ തിരുവല്ലാക്ഷേത്രത്തിനടുത്തുള്ള 'കുഴിയിൽ പറമ്പിൽ' എന്ന നായർഭവനത്തിൽ കൊല്ലവർഷം

1054-ാമാണ്ടു് വൃശ്ചികമാസം ഉത്തൃട്ടാതിനക്ഷത്രത്തിൽ ജനിച്ചു. അദ്ദേഹത്തിൻെറ മാതാപിതാക്കന്മാരുടെ നാമം പാർവ്വതിയമ്മയെന്നും നാരായണൻനായർ എന്നുമായിരുന്നു. നീലകണ്ഠനെന്നായിരുന്നു ആദ്യമുണ്ടായിരുന്ന പേരു്. പ്രാരംഭവിദ്യാഭ്യാസത്തിനുശേഷം കോട്ടയം സി. എം. എസ്. ഹൈസ്കൂളിൽ ചേർന്നു പഠിച്ചുകൊണ്ടിരുന്ന അദ്ദേഹത്തിനു് അപ്രതീക്ഷിതമായി വന്നുചേർന്ന വാതരോഗം നിമിത്തം ഹൈസ്കൂൾവിദ്യാഭ്യാസം പൂർത്തിയാക്കാൻ സാധിച്ചില്ല. തുടർന്നു നാലഞ്ചുകൊല്ലം ആ രോഗബാധയാൽത്തന്നെ കിടപ്പിലായിപ്പോയി. പല ചികിത്സകൾ നടത്തിയിട്ടും ഫലമുണ്ടായില്ല. ഒരു ദിവസം രാത്രിയിൽ ആരുമറിയാതെ വീട്ടുവിട്ടു് ഗുരുവായൂരേക്കു പോയി. അവിടെച്ചെന്നു ഭക്തിമയമായ അന്തരീക്ഷത്തിൽ ഗുരുവായൂരപ്പനെ സേവിച്ചു് തൻെറ ആരോഗ്യം വീണ്ടെടുക്കുവാൻ അദ്ദേഹത്തിനു സാധിച്ചു. അതോടെ അദ്ദേഹം ഒരു വലിയ ഭക്തനായിത്തീർന്നു. സ്വദേശത്തേക്കു മടങ്ങിവന്നു് ഭക്തിരസനിഷ്യന്ദിയായ ഭാഗവതപ്രവചനം കൊണ്ടു് നാട്ടുകാരുടെയിടയിൽ ധാർമ്മികബോധവും ഈശ്വരഭക്തിയും വളർത്തിക്കൊണ്ടിരുന്നു. നിർമ്മലാനന്ദസ്വാമികൾ ഹരിപ്പാട്ടു വന്നിരുന്നപ്പോൾ അദ്ദേഹത്തെ ദർശിക്കുന്നതിനു് അന്നു നീലകണ്ഠപ്പിള്ളയായിരുന്ന സ്വാമികളും അവിടെപ്പോയി. നിർമ്മലാനന്ദജിയുമായി പരിചയപ്പെട്ടപ്പോൾ അദ്ദേഹം 'നീലകണ്ഠഭക്തൻ' എന്ന പേരു സ്വീകരിച്ചു. നിർമ്മലാനന്ദസ്വാമികളുടെ നിർദ്ദേശമനുസരിച്ചു് നീലകണ്ഠഭക്തൻ തിരുവല്ലാ ശ്രീരാമകൃഷ്ണാശ്രമത്തിൽ താമസമാക്കി അവിടത്തെ പൂജാദികർമ്മങ്ങൾ നിർവ്വഹിച്ചുകൊണ്ടിരുന്നു.

1916-ൽ ശ്രീരാമകൃഷ്ണപരമ്പരയുടെ ആദ്യത്തെ പ്രസിഡൻറായ ബ്രഹ്മാനന്ദസ്വാമികൾ കേരളത്തിൽ വന്നപ്പോൾ നിർമ്മലാനന്ദസ്വാമികൾ നീലകണ്ഠഭക്തരെ അദ്ദേഹത്തിനു പരിചയപ്പെടുത്തിക്കൊടുത്തു. അതിൻെറ ഫലമായി ഹരിപ്പാട്ടുവെച്ചുതന്നെ അദ്ദേഹത്തിനു ബ്രഹ്മാനന്ദസ്വാമികൾ മന്ത്രോപദേശം നല്കിയനുഗ്രഹിച്ചു. അങ്ങനെയിരിക്കെ നിർമ്മലാനന്ദസ്വാമികളുടെ നിർദ്ദേശമനുസരിച്ചു് നീലകണ്ഠഭക്തൻ മലബാറിലുള്ള കൊയിലാണ്ടി ആശ്രമത്തിൽച്ചെന്നു് അവിടുത്തെ കാര്യങ്ങൾ കുറെക്കാലം നിർവ്വഹിച്ചു. പിന്നീടു ഗോകർണ്ണം, മൂകാംബി, ബാംഗ്ളൂർ മുതലായ സ്ഥലങ്ങളിൽ സഞ്ചരിക്കയും വീണ്ടും വന്നു് രണ്ടുകൊല്ലംകൂടി കൊയിലാണ്ടിയിൽത്തന്നെ താമസിക്കയും ചെയ്തു. അപ്പോഴേക്കു ഗുരുനാഥനായ ബ്രഹ്മാനന്ദസ്വാമികൾ മഹാസമാധിയടഞ്ഞു. നീലകണ്ഠഭക്തൻ ഗുരുവിൻെറ ഭൗതികാവശിഷ്ടം ദർശിക്കുന്നതിനും ദക്ഷിണേശ്വരം തുടങ്ങിയ പുണ്യസ്ഥലങ്ങളിൽ പോകുന്നതിനുമായി ഒരു തീർത്ഥയാത്ര പുറപ്പെട്ടു. ആ യാത്രയിൽ കുറെനാൾ ബേലൂർ മഠത്തിൽ താമസിച്ചു. 1923 ഒക്ടോബർ മാസത്തിലെ വിജയദശമിനാളിൽ ശിവാനന്ദസ്വാമികൾ നീലകണ്ഠഭക്തനു് കൽക്കട്ടാ ബേലൂർ മഠത്തിൽവെച്ചു് സന്യാസദീക്ഷ നല്കി. അതിനുശേഷം അദ്ദേഹം 'പുരുഷോത്തമാനന്ദസ്വാമികൾ' എന്ന പേരിലാണു് അറിയപ്പെട്ടിരുന്നതു്. ഇക്കാലത്തിനിടയ്ക്കു സംസ്കൃതഭാഷയിൽ സാമാന്യം നല്ല വിജ്ഞാനവും ഇംഗ്ലീഷിൽ നല്ല വൈദുഷ്യവും അദ്ദേഹം സമ്പാദിച്ചിരുന്നു.

സന്യാസദീക്ഷയ്ക്കുശേഷം അദ്ദേഹം കാശി, ഗയ, ഹരിദ്വാരം, ഋഷീകേശം, കേദാരനാഥം, ബദരീനാഥം, ഉത്തരകാശി എന്നീ പുണ്യസ്ഥലങ്ങളെല്ലാം സന്ദർശിച്ചുകൊണ്ടിരുന്നു. ആ യാത്രയിൽ കുറെനാൾ ഉത്തരകാശിയിൽ താമസിച്ചു് ഒരു മഹാത്മാവിൽനിന്നു വേദാന്തശ്രവണം ചെയ്യുകയുണ്ടായി. പിന്നീടു് ഋഷീകേശത്തുള്ള സ്വർഗ്ഗാശ്രമത്തിൽ പോയി ധ്യാനനിരതനായി വളരെനാൾ കഴിച്ചുകൂട്ടി. അവിടെവച്ചാണദ്ദേഹത്തിനു് ഈശ്വരദർശനമുണ്ടായതു്.

സ്വർഗ്ഗാശ്രമത്തിൽ താമസിക്കുന്ന കാലത്തു് 'വസിഷ്ഠഗുഹ'യുടെ മാഹാത്മ്യത്തെക്കുറിച്ചു് അദ്ദേഹത്തിനു കേൾക്കാനിടയായി. ഋഷീകേശത്തുനിന്നു് 14 മൈൽ വടക്കായി വനമദ്ധ്യത്തിൽ ഗംഗാനദിയുടെ തടത്തിൽ സ്ഥിതിചെയ്യുന്ന ഒരു പുണ്യസ്ഥലമാണു് വസിഷ്ഠഗുഹ. ചില അനുയായികളോടുകൂടി 1928 ജൂൺ 20-ാംതീയതി സ്വാമികൾ ആ ഗുഹയിലെത്തിച്ചേർന്നു. ഗംഗാനദിയുടെ തീരത്തു് ഏകാന്തതയും ശാന്തതയും കളിയാടുന്ന ആ ഗുഹയിൽ ധ്യാനനിരതനായി വളരെനാൾ അദ്ദേഹം കഴിച്ചുകൂട്ടി. അദ്ദേഹം അവിടെച്ചെന്നു തപസ്സാചരിച്ചു് കുറെക്കാലം കഴിഞ്ഞശേഷമാണു് ലോകം അദ്ദേഹത്തെ അറിയുവാൻ തുടങ്ങിയതു്. അതോടെ ഇൻഡ്യയുടെ നാനാഭാഗത്തുനിന്നും ഭക്തജനങ്ങളുടെ പരമ്പര ആ ഗുഹയിലേക്കു പ്രവഹിക്കുവാൻ തുടങ്ങി. ആ സ്ഥലം ഇന്നു് ഒരു നഗരത്തിൻെറ പരിഷ്കൃതദശയിലെത്തിയിരിക്കയാണു്. സ്വാമിജിയുടെ നേതൃത്വത്തിൽ ഒരു ആശ്രമവും ഒരു ഹൈസ്കൂളും അവിടെ സ്ഥാപിച്ചിട്ടുണ്ടു്.

പുരുഷോത്തമാനന്ദപുരീസ്വാമികൾ ഭക്തന്മാരെ അനുഗ്രഹിക്കുന്നതിനുവേണ്ടി ഇടയ്ക്കിടയ്ക്ക് ഭാരതത്തിന്റെ പലഭാഗങ്ങളിലും സഞ്ചരിക്കുമായിരുന്നു. അക്കൂട്ടത്തിൽ ജന്മഭൂമിയായ കേരളത്തിലും വന്നിട്ടുണ്ട്. ആ പരമഹംസൻ 1961 ഫെബ്രുവരി 13–ാംതീയതി ശിവരാത്രിദിവസം 88–ാമത്തെ വയസ്സിൽ അന്തരിച്ചു.

## സദാനന്ദസ്വാമികൾ

കൊല്ലവർഷം 1070–ാമാണ്ടിടയ്ക്ക് കേരളത്തിൽ ഒരു അവധൂതസന്യാസി പ്രത്യക്ഷപ്പെട്ടു്, കണ്ണൂർമുതൽ കന്യാകുമാരിവരെ പാദചാരിയായി പര്യടനം നടത്തിയിരുന്നു. കുതിരവട്ടത്തു കുഞ്ഞിക്കുട്ടൻതമ്പാനും ചിററൂർ വരവൂർ കരുണാകരമേനോനും യാദൃച്ഛികമായി ആ മഹാത്മാവിനെ ദർശിക്കുന്നതിനും ഉപചരിക്കുന്നതിനും ഭാഗ്യമുണ്ടായി. പക്ഷേ, അവരുടെ കൂടെ നിവസിക്കുന്നതിനപേക്ഷിച്ചിട്ടുപോലും അതിനവസരം നല്കാതെ അദ്ദേഹം സ്ഥലം വിട്ടുകളഞ്ഞു.

കേരളത്തിൽനിന്നു് അപ്രത്യക്ഷനായ ആ മഹായോഗി, തമിഴ്നാട്ടിൽ രാമനാഥപുരത്തുള്ള 'തായുമാനവർ'സ്വാമികളുടെ സമാധിസ്ഥലത്തു കുറെക്കാലം താമസിച്ചിട്ട് 'ജ്ഞാനിയാർ മല'യിലെ ഗുഹയിൽ തപസ്സുചെയ്യുകയാണെന്നു രണ്ടുമൂന്നുകൊല്ലം കഴിഞ്ഞപ്പോൾ കുഞ്ഞിക്കുട്ടൻതമ്പാനു് എങ്ങനെയോ മനസ്സിലായി. അദ്ദേഹം അതനുസരിച്ചു് ഗുഹയിൽ ചെന്നു് ആ താപസനെ ദർശിച്ചു. തമ്പാനും കുറച്ചുനാൾ ആ ഗുഹയിൽ താമസിച്ചു് അദ്ദേഹത്തെ ശുശ്രൂഷിച്ചുകൊണ്ടിരുന്നു. തമ്പാന്റെ പ്രാർത്ഥനയനുസരിച്ചു് ആ അവധൂതൻ വീണ്ടും കേരളത്തിലേക്കു വന്നു. അദ്ദേഹമാണു് കൊട്ടാരക്കര സദാനന്ദപുരം അവധൂതാശ്രമം സ്ഥാപിച്ച സുപ്രസിദ്ധനായ സദാനന്ദസ്വാമികൾ.

സ്വാമികൾ കൊല്ലവർഷം 1052–ാമാണ്ടു് കുംഭമാസം 13–ാംതീയതി ചിററൂർതാലൂക്കിൽ തത്തമംഗലത്തുള്ള പുത്തൻവീട്ടു് എന്ന നായർ ഭവനത്തിലാണു ജനിച്ചതു്. രാമനാഥമേനോൻ എന്നായിരുന്നു അദ്ദേഹത്തിന്റെ നാമധേയം. ചെറുപ്പത്തിൽ സ്കൂളിൽ പഠിച്ചുകൊണ്ടിരുന്നകാലത്തു് വഴിയിൽവച്ചു് ഏതോ ഒരു ദിവ്യദർശനമുണ്ടാവുകയും അതിന്റെ ഫലമായി ഭക്തിപരവശനായി നാടുവിട്ടു് പലസ്ഥലത്തും ചുററിത്തിരിഞ്ഞു തമിഴ്നാട്ടിൽ ഒരാശ്രമത്തിൽ ചെന്നുചേരുകയും ശാസ്ത്രങ്ങളും യോഗജ്ഞാനങ്ങളുമഭ്യസിച്ചു് ഒരു ബ്രഹ്മനിഷ്ഠനാകുകയും ചെയ്തു.

തമ്പാന്റെകൂടെ സദാനന്ദസ്വാമികൾ വീണ്ടും കേരളത്തിൽവന്നു് ചിററൂരാണു് ആദ്യം കുറേനാൾ വിശ്രമിച്ചതു്. കുറച്ചുനാൾ മൗനവ്രതത്തിൽത്തന്നെ കഴിഞ്ഞു. പിന്നീടു മൗനഭംഗംചെയ്തു് ഭക്തജനങ്ങൾക്കു ധർമ്മോപദേശങ്ങൾ ചെയ്തുതുടങ്ങി. അദ്ദേഹം കേരളത്തിലെ മിക്ക കരകളിലും സഞ്ചരിച്ചു് ബ്രഹ്മനിഷ്ഠാമഠങ്ങൾ സ്ഥാപിക്കുകയും ധർമ്മപ്രബോധനം നല്കുകയും ചെയ്തുകൊണ്ടിരുന്നു. ക്രമേണ അദ്ദേഹത്തിന്റെ പ്രവർത്തനകേന്ദ്രം തിരുവനന്തപുരമായി. 'ചിത്സഭ' എന്ന പേരിൽ ഒരു സംഘടന രൂപീകരിച്ചു് അതിന്റെ ശാഖകൾ പല സ്ഥലത്തും സ്ഥാപിച്ചു. ആ സഭയുടെ തലസ്ഥാനമായി സ്ഥാപിച്ച മഠമാണു് സുപ്രസിദ്ധമായ സദാനന്ദപുരം അവധൂതാശ്രമം. അതു സ്ഥാപിച്ചതു് കൊല്ലവർഷം 1076–ാമാണ്ടിനടുത്താണു്. അദ്ദേഹം സ്ഥാപിച്ച ചിത്സഭയുടെ രക്ഷാധികാരി അന്നത്തെ തിരുവിതാംകൂർ ഭരിച്ചിരുന്ന ശ്രീമൂലംതിരുനാൾ രാമവർമ്മമഹാരാജാവായിരുന്നു.

ജനങ്ങളെ ഭക്തിമാർഗ്ഗത്തിലേക്കു തിരിച്ചുവിടത്തക്കവണ്ണമുള്ള പ്രസംഗപരമ്പരകൾ സദാനന്ദസ്വാമികൾ തമിഴിലും, മലയാളത്തിലും വളരെനാൾ നടത്തിക്കൊണ്ടിരുന്നു. അദ്ദേഹം കൊട്ടാരക്കരത്താലൂക്കിൽ മെയിൻ സെൻട്രൽ റോഡിന്റെ 43–ാംമൈലിൽ മുന്നൂറോളം ഏക്കർ സ്ഥലം പതിപ്പിച്ചു് കാടു വെട്ടിത്തെളിച്ചു മനോഹരമായ ഒരാശ്രമം സ്ഥാപിച്ചു. അതാണു് ഇന്നത്തെ സദാനന്ദപുരം അവധൂതാശ്രമം. തിരുവിതാംകൂറിൽ പ്രാക്കുളം പത്മനാഭപിള്ള, കെ. പരമുപിള്ള തുടങ്ങിയ ചുരുക്കംചില നേതാക്കന്മാർ മാത്രമേ ആശ്രമപ്രവർത്തനങ്ങളിൽ അദ്ദേഹത്തെ സഹായിച്ചിരുന്നുള്ളു. എന്നാൽ തമിഴ്നാട്ടിലും, സിലോൺ, റംഗൂൺ, കൽക്കട്ടാ, ബോംബെ മുതലായ സ്ഥലങ്ങളിലും വ്യാപാരം നടത്തിക്കൊണ്ടിരുന്ന അനവധി നാട്ടുക്കോട്ടചെട്ടിയാരന്മാർ സദാനന്ദസ്വാമികളെ ഗുരുവായി വരിച്ചു് അദ്ദേഹത്തിനുവേണ്ട ധനസഹായം ചെയ്തുകൊണ്ടിരുന്നു.

ഒരു സിദ്ധവൈദ്യനുംകൂടിയായിരുന്ന അദ്ദേഹം ആശ്രമത്തിന്റെ ആഭിമുഖ്യത്തിൽ ഒരു ഔഷധത്തോട്ടമുണ്ടാക്കുകയും വൈദ്യശാല നടത്തുകയും ചെയ്തിരുന്നു. അതുപോലെ നെയ്ത്തുശാല, ഗോശാല, പാഠശാല, ക്ഷേത്രങ്ങൾ മുതലായവയും അദ്ദേഹം ആശ്രമത്തിൽ സ്ഥാപിച്ചിട്ടുണ്ടു്, കേരളത്തിൽ പ്രസംഗമ

ണ്ഡപത്തിൽ കയറി ധർമ്മപ്രഭാഷണം ആദ്യമായി നടത്താൻതുടങ്ങിയ സന്യാസി സദാനന്ദസ്വാമികളാണെന്നുള്ളതും എടുത്തുപറയേണ്ട ഒരു കാര്യമാണ്.

'സദാനന്ദവിലാസം' എന്നപേരിൽ മലയാളത്തിലും, 'അഗസ്ത്യൻ' എന്നപേരിൽ തമിഴിലും ഓരോ മാസികകൾ അദ്ദേഹം നടത്തിക്കൊണ്ടിരുന്നു. അതുപോലെ തമിഴ്ഭാഷയിലും മലയാളഭാഷയിലും പല ഗ്രന്ഥങ്ങളും എഴുതി പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്.

മഹാപ്രസാദസ്വാമികൾ, ദയാനന്ദസ്വാമികൾ, ആത്മാനന്ദസ്വാമികൾ, നിത്യാനന്ദസ്വാമികൾ, ചിദാനന്ദസ്വാമികൾ തുടങ്ങിയവർ അദ്ദേഹത്തിന്റെ ശിഷ്യരിൽ പ്രമുഖന്മാരാണ്. മഹാപ്രസാദസ്വാമികളാണ് സദാനന്ദസ്വാമികൾക്കുശേഷം അവധൂതാശ്രമത്തിന്റെ അധിപതിയായി വന്നതു്.

സദാനന്ദസ്വാമികൾ കൊ. വ. 1099-ാമാണ്ടു് മകരമാസം 9-ാംതീയതി രാത്രി 11 മണിയോടുകൂടി സമാധിയടഞ്ഞു.

## കവിയൂർ സ്വാമികൾ

തിരുവിതാംകൂറിൽ പല ഭാഗത്തുമായി വളരെയധികം ശിഷ്യന്മാരുള്ള ഒരു യോഗീശ്വരനായിരുന്നു കവിയൂർ വിജയാനന്ദസ്വാമികൾ. സംസ്കൃതത്തോടുള്ളഅതിപ്രേമംമൂലം സ്വാമികൾ മദ്ധ്യതിരുവിതാംകൂറിൽ വിവിധ സ്ഥലങ്ങളിലായി എട്ടുപത്തു സംസ്കൃതസ്കൂളുകളും സ്ഥാപിച്ചിട്ടുണ്ട്. അവയിൽ പ്രധാനപ്പെട്ട ഒരു സ്കൂളാണ് കിടങ്ങന്നൂർ ഹൈസ്കൂൾ. പെരിനാട്ടു് ഞാറയ്ക്കൽ കുന്നിവിളയിൽ ശങ്കരപ്പിള്ളയാണ് യോഗിവര്യനായിത്തീർന്ന കവിയൂർ സ്വാമികൾ. കുടുംബജീവിതം നയിച്ചുവന്ന ശങ്കരപ്പിള്ളയ്ക്കു് പെട്ടെന്നാണു മനംമാററമുണ്ടായതും നാടുവിട്ടു് സന്യാസം സ്വീകരിച്ചതും. ചട്ടമ്പിസ്വാമികളുടെ ഒരു ശിഷ്യനാണു വിജയാനന്ദസ്വാമികൾ. പല സ്ഥലങ്ങളിലും സഞ്ചരിച്ചശേഷം സ്വാമി കുറേക്കാലം കവിയൂരിൽ ഒരു ആശ്രമം സ്ഥാപിച്ചു് അവിടെ താമസിച്ചിരുന്നു. ഈ താമസക്കാലത്താണ് അദ്ദേഹത്തിനു് കവിയൂർസ്വാമികൾ എന്ന പേരു സിദ്ധിച്ചതു്. അന്ത്യകാലത്തു കിടങ്ങന്നൂരിൽ ഒരു ആശ്രമവും, ഒരു സംസ്കൃതസ്കൂളും സ്ഥാപിച്ചു് അവിടെ സ്ഥിരതാമസമാക്കിയിരുന്നു. നായർസമുദായത്തിലെ ആഭ്യന്തരമായ വ്യത്യാസങ്ങൾ മാററാൻ വളരെയധികം പ്രവർത്തിച്ച ഒരു സമുദായപരിഷ്കർത്താവാണ് വിജയാനന്ദസ്വാമികൾ. സ്വാമിജി വർഷംതോറും നടത്തിവന്ന ചിത്രാപൗർണ്ണമിയാഘോഷവേളയിൽ പന്തിഭോജനംകൂടി നടത്തുക പതിവായിരുന്നു. 1960-ൽ കിടങ്ങന്നൂർ ആശ്രമത്തിൽവച്ചു സ്വാമി സമാധിയായി. ആശ്രമവും ഹൈസ്കൂളും ഇപ്പോൾ ഒരു ട്രസ്റ്റിന്റെ കീഴിലാണ്. മക്കപ്പുഴ വാസുദേവൻപിള്ളയാണ് ട്രസ്റ്റി.



## എം. എ. കാൻഡത്ത്

കേസരി നായനാരുടെ മൂത്തപുത്രനായ എം. എ. കാൻഡത്ത് തലശ്ശേരിക്കടുത്ത എരഞ്ഞോളിയിലെ അറക്കൽ കണ്ടോത്തു കുടുംബത്തിൽ 1888-ൽ ജനിച്ചു. തലശ്ശേരി ബ്രണ്ണൻ കോളേജിൽ പഠിച്ചശേഷം 1907-ൽ ഉപരിവിദ്യാഭ്യാസാർത്ഥം ഇംഗ്ലണ്ടിലേക്കു പോയി. കേംബ്രിഡ്ജിലെ കിങ്സ് കോളേജിൽ നിന്നു് എം. എ.യും എൽഎൽ. ബി.യും പാസ്സായി. ഏഴുവർഷം കഴിഞ്ഞു് ഇന്ത്യയിൽ തിരിച്ചെത്തി. ഇന്ത്യൻ വിദ്യാഭ്യാസ സർവീസിൽ നിയമിതനായ അദ്ദേഹം മദ്രാസ് പ്രസിഡൻസി കോളേജിൽ പ്രൊഫസ്സറായി ഉദ്യോഗത്തിൽ പ്രവേശിച്ചു. പിന്നീടു മദ്രാസ്സംസ്ഥാനത്തെ വിദ്യാഭ്യാസവകുപ്പു ഡെപ്യൂട്ടിഡയറക്ടരായി. നാല്പത്താറാമത്തെ വയസ്സിൽ മദനപ്പള്ളിയിൽവെച്ചു് അന്തരിച്ചു.



സർ സി. ശങ്കരൻനായരുടെ മകൾ പാലാട്ടു മാധവി അമ്മയെ എം. എ. കാൻഡത്തു് 1915-ൽ വിവാഹം ചെയ്തു. ഇദ്ദേഹത്തിനു് 1916-ൽ ജനിച്ച മൂത്തപുത്രനാണ് മേജർ ജനറൽ കെ. പി. കാൻഡത്ത് (മേജർ ജനറൽ കുഞ്ഞിരാമൻ പാലാട്ടു് കാൻഡത്ത്) എം. എ. കാൻഡത്തിന്റെ അനുജനാണ് ജർമ്മനിയിൽ ഇന്ത്യൻ സ്ഥാനപതിയായിരുന്ന എ. സി. എൻ. നമ്പ്യാർ.

## കെ. ജി. ശങ്കർ

കൊല്ലം ഉണിച്ചക്കംവീട്ടിൽ കെ. ജി. സഹോദരന്മാരിൽ ഏററവും ഇളയ ആളായിരുന്ന കെ. ജി. ശങ്കർ 1069 മിഥുനമാസത്തിൽ ജനിച്ചു. സ്കൂൾ വിദ്യാഭ്യാസം കൊല്ലത്തും, കോളേജ് വിദ്യാഭ്യാസം തിരുവനന്തപുരത്തും ബോംബെയിലും ആയിരുന്നു. തിരുവനന്തപുരത്ത് ജൂനിയർ ബി. എ യ്ക്കു പഠിക്കുമ്പോൾ (1921) മഹാത്മജിയുടെ ആഹ്വാനമനുസരിച്ച് അദ്ദേഹം കോളേജ് ബഹിഷ്കരിച്ചു. അനന്തരം ഗാന്ധിജിയെച്ചെന്നു കാണുകയും ആശ്രമത്തിൽ ഒരു ശിഷ്യനായി ഏതാനുംനാൾ കഴിച്ചുകൂട്ടുകയും ചെയ്തു. പിന്നീട് ഏ. കെ. പിള്ളയുമൊന്നിച്ച് ഗാന്ധിയൻ ആദർശങ്ങൾ പ്രചരിപ്പിക്കുവാൻ തിരുവിതാംകൂറിൽ പ്രവർത്തനമാരംഭിച്ചു. വൈക്കം സത്യാഗ്രഹം, മദ്യവർജ്ജനപ്രക്ഷോഭണം മുതലായ പ്രസ്ഥാനങ്ങളിൽ കെ. ജി. ശങ്കർ പങ്കുകൊണ്ടിരുന്നു. കെ. ജി. ശങ്കറുടെ ഉത്സാഹത്തിൽ ഏകദേശം മുപ്പത്തിയെട്ടു സംവത്സരങ്ങൾക്കുമുൻപ് വടയാററുകോട്ട ശ്രീകൃഷ്ണക്ഷേത്രം ഹരിജനങ്ങൾക്കു തുറന്നുകൊടുത്തു. മാത്രമല്ല, അദ്ദേഹത്തിൻെറ വീട്ടിൽവച്ച് ഒരു മിശ്രഭോജനവും നടത്തി. മദ്ധ്യതിരുവിതാംകൂറിൽ ഉയർന്നുവന്ന മദ്യവർജ്ജനപ്രസ്ഥാനത്തിൻെറ ജനയിതാവായിരുന്നു കെ. ജി. ശങ്കർ. സ്റ്റേററ്സ് പീപ്പിൾസ് കോൺഗ്രസ്സിന്നു പ്രചോദനം നല്കിയതും അദ്ദേഹമാണ്. കൊല്ലത്ത് ആദ്യത്തെ ഫാക്ടറിത്തൊഴിലാളി യൂണിയൻെറ പ്രസിഡൻറായിരുന്നു കെ. ജി. ശങ്കർ. കൊല്ലത്തെ ഹരിജനോദ്ധാരണപ്രവർത്തനത്തിൻെറയും ഹിന്ദിപ്രേമീമണ്ഡലത്തിൻെറയും നേതാവും അദ്ദേഹമായിരുന്നു.



ഇന്ത്യൻനാഷണൽ കോൺഗ്രസ്സിൻെറ സന്ദേശങ്ങൾ പ്രചരിപ്പിക്കുന്നതിന് കെ. ജി. ശങ്കർ 1105-ൽ മലയാളരാജ്യം പത്രം തുടങ്ങി. ചിത്രവാരികയെന്ന പേരിൽ അദ്ദേഹമാരംഭിച്ച മലയാളരാജ്യം ആഴ്ചപ്പതിപ്പും കേരളത്തിലെ പത്രലോകത്തിൽ വലിയ കോളിളക്കമുണ്ടാക്കി. ശക്തിയേറിയ പ്രസംഗങ്ങൾ ചെയ്യാനും മുഖപ്രസംഗങ്ങൾ എഴുതാനും അദ്ദേഹത്തിനുള്ള കഴിവ് അന്യാദൃശമായിരുന്നു. 1108-ൽ കെ. ജി. ശങ്കർ രോഗബാധിതനായി. പതിനെട്ടുവർഷം അദ്ദേഹം മിക്കവാറും കിടപ്പായിരുന്നു. മഹാത്മജി കേരളം സന്ദർശിച്ചപ്പോൾ കെ. ജി. ശങ്കറെ അദ്ദേഹത്തിൻെറ വസതിയിൽചെന്നു കാണുകയുണ്ടായി. 1128 മീനം 14-ാം തീയതി 58-ാമത്തെ വയസ്സിൽ അദ്ദേഹം നിര്യാതനായി.

## ഏ. കെ. പിള്ള

കൊല്ലം ജില്ലയിലെ തേവലക്കര വില്ലേജിൽ പാലയ്ക്കൽക്കര പുത്തൻവീട്ടിൽ ജനിച്ച ഏ. കെ. പിള്ള കോളേജ് വിദ്യാഭ്യാസത്തിനുശേഷം ഇംഗ്ലണ്ടിലേക്കു പോയി. ഓക്സ്ഫോർഡിൽ ബി. സി. എൽ-നു പഠിച്ചുകൊണ്ടിരിക്കുമ്പോൾ ഇന്ത്യൻ നാഷനൽ കോൺഗ്രസ്സിൻെറ ആഹ്വാനമനുസരിച്ച് പഠിത്തമുപേക്ഷിച്ച് ഇന്ത്യയിലേക്കു മടങ്ങി. തിരിച്ചെത്തിയ ഉടനെ (1921) തിരുവിതാംകൂർ ജില്ലാ കോൺഗ്രസ്സ്സെക്രട്ടറിയായി. കെ. പി. സി. സി. പ്രവർത്തകസമിതി മെമ്പറും എ. ഐ. സി. സി. മെമ്പറുമായിരുന്നു. കോൺഗ്രസ് ആദർശപ്രചരണത്തിനായി കൊല്ലത്തുനിന്ന് 1921-ൽ 'സ്വരാട്'പത്രം വാരികയായി തുടങ്ങി. പിന്നീടതു ത്രൈവാരികയും ദിനപ്പത്രവുമാക്കി. 'സ്വദേശാഭിമാനി' എന്ന ഒരു മാസികയും അദ്ദേഹം നടത്തിയിട്ടുണ്ട്. 1921 ഡിസംബറിൽ വെയിൽസ് രാജകുമാരൻെറ ഇന്ത്യാസന്ദർശനവേളയിൽ ഹർത്താലാചരിക്കാൻ പ്രേരിപ്പിച്ചതിന് കേസെടുത്ത് ഒരു കൊല്ലം തടവിനു ശിക്ഷിച്ചെങ്കിലും ഹൈക്കോടതി, അപ്പീലിൽ വെറുതെവിട്ടു. അയിത്തോച്ചാടനപ്രവർത്തനങ്ങളിൽ സജീവമായി ഏർപ്പെട്ടിരുന്ന ഏ. കെ. പിള്ള, തന്റെ മാതാവിൻെറ ഷഷ്ടിപൂർത്തിക്കു ഹരിജനങ്ങൾക്കു സ്വന്തം വീട്ടിൽവെച്ചു ഭക്ഷണം നല്കി. 1924-ലെ വൈക്കം സത്യാഗ്രഹത്തിൽ പങ്കെടുത്തു ജയിൽവാസം വരിച്ചു. സവർണ്ണജാഥയുടെ ഉപനായകനായിരുന്നു ഏ. കെ. പിള്ള. ബാരിസ്റ്റർ പത്മനാഭപിള്ളയ്ക്കെതിരായി കരുനാഗപ്പള്ളി-കാർത്തികപ്പള്ളി മണ്ഡലത്തിൽ മത്സരിച്ചു തിരുവിതാംകൂർ നിയമസഭാംഗമായി. സ്വന്തം വസ്തുക്കൾ പണയപ്പെടുത്തി



1929-ൽ വീണ്ടും ഇംഗ്ലണ്ടിലേക്ക പോയി ബാരിസ്റ്റർപരീക്ഷ പാസ്സായി. ഇംഗ്ലണ്ടിൽ കോൺഗ്രസ്സിന്റെ ബ്രിട്ടീഷ്കമ്മററിയുടെ പ്രവർത്തനങ്ങളിൽ പങ്കെടുത്തിരുന്നു. ഇന്ത്യയിൽ തിരിച്ചെത്തിയശേഷം കോഴിക്കോട്ടും മദ്രാസിലും പ്രാക്ടീസും രാഷ്ട്രീയപ്രവത്തനവും നടത്തിയിരുന്നു. 1937-നടുത്തു് കോൺഗ്രസ്സ് വിട്ട ഏ. കെ. പിള്ള, എം. എൻ. റോയിയുടെ പാർട്ടിയിൽ ചേന്നു. തൊഴിലാളിപ്രവത്തനങ്ങളിലും അദ്ദേഹം ഏർപ്പെട്ടിരുന്നു. 1949 ഒക്ടോബറിൽ 54-ാം വയസ്സിൽ അദ്ദേഹം അന്തരിച്ചു. ഇംഗ്ലീഷിലും മലയാളത്തിലും അദ്ദേഹം ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട്. 'കേരളവും കോൺഗ്രസ്സും' അക്കൂട്ടത്തിൽ പ്രധാനപ്പെട്ടൊരു ഗ്രന്ഥമാണ്. ഏ. കെ. പിള്ളയുടെ പത്നി സ്വദേശാഭിമാനി രാമകൃഷ്ണപിള്ളയുടെ പുത്രി കെ. ഗോമതിഅമ്മയാണ്.

## ഈ. വി. പത്മനാഭപിള്ള

ചങ്ങനാശ്ശേരി പെരുന്ന കിഴക്കുംഭാഗത്തു് ഇലഞ്ഞിമററത്തു് കൊച്ചുകാളിഅമ്മയുടെയും



തങ്കുളത്തു കുഞ്ഞൻപിള്ളയുടെയും പുത്രനായി 1885ജൂൺ 15-ാം തീയതി പത്മനാഭപിള്ള ജനിച്ചു. സക്കാർ മലയാളംസ്കൂളിൽ പഠിക്കുമ്പോൾ മന്നത്തു പത്മനാഭൻ അദ്ദേഹത്തിന്റെ അദ്ധ്യാപകനായിരുന്നു. സെന്റ് ബക്ക്മൻസ് ഹൈസ്കൂളിലും, തുടന്നു് കോട്ടയം സി. എം. എസ്. കോളേജിലും പഠിച്ചു് എഫ്. എ. ജയിച്ചു. ബി. എ. ക്കു് ഒരുവർഷം തിരുവനന്തപുരം മഹാരാജാസ് കോളേജിൽ പഠിച്ചു. അപ്പോൾ മദ്രാസ് പ്രസിഡൻസിയിൽ വനം വകുപ്പിൽ റേഞ്ചർഉദ്യോഗം കിട്ടി. 1911-ൽ ഡെറാഡൂൺ ഇംപീരിയൽ ഫോറസ്റ്റ് കോളേജിലേക്ക് ഗവമെന്റിൽനിന്നും പരിശീലനത്തിനയച്ചു. 1913-ൽ ഓണേഴ്സ് ഒന്നാം ക്ലാസ്സിൽ വിജയിയായി, പ്രായോഗികവനശാസ്ത്രത്തിൽ ഏററവും സമത്ഥനായ വിദ്യാത്ഥി എന്ന നിലയിൽ സമ്മാനം വാങ്ങി.

1915-നു ശേഷം അസിസ്റ്റന്റ് കൺസർവേറ്ററായി. കഡപ്പാ, കർണ്ണൂൽ, ബല്ലാറി, അനന്തപ്പൂർ, ചിററൂർ, സേലം, പാലക്കാട്ട്, കോയമ്പത്തൂർ, തിരുനെൽവേലി, സൗത്ത്കാനറാ എന്നീജില്ലകളിൽ സേവനമനുഷ്ഠിച്ചു. 1939 ജനുവരിയിൽ ഉദ്യോഗത്തിൽനിന്നും പെൻഷൻപററിപ്പിരിഞ്ഞു. അതിനുശേഷം പുതുക്കോട്ട വനസംരക്ഷണോപദേശകനായി കുറച്ചുകാലം ജോലിനോക്കി. ഭരത്പുരത്തിലെ വനങ്ങൾ സന്ദശിച്ചു റിപ്പോർട്ട സമപ്പിക്കാൻ ക്ഷണിച്ചതനുസരിച്ചു് ആ ജോലിയിലാണു പിന്നീട്ട പ്രവേശിച്ചതു്. രാജസ്ഥാൻ, ഉദയപുരി എന്നീ രാജ്യങ്ങളിൽ രണ്ടുവർഷം വനംവകുപ്പദ്ധ്യക്ഷനായി വീണ്ടും ജോലിനോക്കി. കഴിഞ്ഞ പതിനഞ്ചുവർഷമായി തിരുവാർപ്പിലും പാമ്പാടിയിലുമായി നെൽകൃഷി നടത്തുകയായിരുന്നു.

നായർ സർവീസ് സൊസൈററിയുടെ ആരംഭം മുതല്ലേ അദ്ദേഹം അതിന്റെ അഭ്യുദയകാംക്ഷിയായിരുന്നു. പെരുന്നയിലെ എൻ. എസ്സ്. എസ്സ്. സ്കൂളിന്റെ ശിലാസ്ഥാപനം ഈ. വി. പത്മനാഭപിള്ളയാണ് നടത്തിയതു്. എൻ. എസ്സ്. എസ്സ്. രജതജൂബിലി ആഘോഷത്തിന്റെ സ്വാഗതസംഘാദ്ധ്യക്ഷനുമായിരുന്നു. സാധുവിദ്യാർത്ഥികളെ സഹായിക്കാൻ അദ്ദേഹം ചില എൻഡോവ്മെൻറുകൾ എൻ. എസ്സ്.-എസ്സ്., സെൻറ് ബെക്ക്മൻസ് എന്നീ കോളേജുകളിൽ ഏപ്പെടുത്തിയിട്ടുണ്ട്. 1964 സെപ്റ്റംബർ 25-ാംനു അദ്ദേഹമന്തരിച്ചു. കോട്ടയത്തു് കാരാപ്പുഴ അറസ്സൽമഠത്തിൽ ഗൗരിക്കുട്ടിയമ്മയാണ് പത്മനാഭപിള്ളയുടെ ധമ്മപത്നി. ഇദ്ദേഹത്തിനു് അഞ്ചു പുത്രന്മാരും, മൂന്നു പുത്രിമാരുമുണ്ട്.

## സർദാർ കെ. എം. പണിക്കർ

പ്രഖ്യാതപണ്ഡിതനും രാജ്യതന്ത്രജ്ഞനും ചരിത്രഗവേഷകനും കവിയും ഗ്രന്ഥകാരനും വിദ്യാഭ്യാസവിചക്ഷണനുമായിരുന്ന സർദാർ കെ. എം. പണിക്കർ, കുട്ടനാട്ടിലെ ചാലയിൽ തറവാട്ടിൽ 1895 ജൂൺ 3-ാംതീയതി ജനിച്ചു. മദ്രാസ്, ഒക്സ്ഫോർഡ് സവ്വകലാശാലകളിൽ വിദ്യാഭ്യാസം നടത്തി. കുറേ



ക്കാലം ആലിഗാർ സവ്വകലാശാലയിൽ പ്രൊഫസ്സറായി സേവനമനുഷ്ഠിച്ചു. ഡൽഹിയിൽ നിന്നു പുറപ്പെടുന്ന 'ഹിന്ദുസ്ഥാൻ ടൈംസി'ന്റെ സ്ഥാപകനും എഡിററുമായിരുന്നു

അദ്ദേഹം. മദ്രാസിൽനിന്നു പുറപ്പെട്ടിരുന്ന 'സ്വരാജ്യ'പത്രത്തിന്റെ ആധിപത്യം കുറച്ചു കാലം വഹിച്ചിട്ടുണ്ട്. നരേന്ദ്രമണ്ഡലം സെക്രട്ടറി, പട്യാലാ വിദേശകാര്യമന്ത്രി, ബിക്കാനീർപ്രധാനമന്ത്രി, ചൈന, ഈജിപ്റ്റ്, ഫ്രാൻസ് എന്നീ രാജ്യങ്ങളിലെ ഇന്ത്യൻ സ്ഥാനപതി, കേരളസാഹിത്യഅക്കാദമി ചെയർമാൻ, കാശ്മീർ സർവ്വകലാശാലാ വൈസ്ചാൻസലർ, മൈസൂർ സർവ്വകലാശാലാ വൈസ്ചാൻസലർ തുടങ്ങി വിവിധ നിലകളിൽ അദ്ദേഹം പ്രശസ്ത സേവനം നടത്തി. ലണ്ടനിൽക്കൂടിയ വട്ടമേശസമ്മേളനത്തിലും ഐക്യരാഷ്ട്രഅസംബ്ളിയിലും പസഫിക് റിലേഷൻ കോൺഫറൻസിലും സർദാർ പണിക്കർ ഇന്ത്യയെ പ്രതിനിധീകരിക്കയുണ്ടായി. സംസ്ഥാനപുനർവിഭജനകമ്മീഷൻ മെമ്പറായും ഐ. സി. എസ്., ഐ. എ. എസ്. പരീക്ഷകനായും അദ്ദേഹം സേവനമനുഷ്ഠിച്ചിട്ടുണ്ട്. മൈസൂർ സർവ്വകലാശാലയുടെ വൈസ്ചാൻസലറായിരിക്കവേ 1963 ഡിസംബർ 10-ാം തീയതി അദ്ദേഹം നിര്യാതനായി.

ഇംഗ്ലീഷിലും മലയാളത്തിലും പ്രാമാണികങ്ങളായ ഒട്ടേറെ ഗ്രന്ഥങ്ങൾ പണിക്കർ രചിച്ചിട്ടുണ്ട്. ഡോ: കെ. പി. പണിക്കർ ഇദ്ദേഹത്തിന്റെ ജ്യേഷ്ഠസഹോദരനായിരുന്നു. എം. എൻ. ഗോവിന്ദൻനായർ ഇദ്ദേഹത്തിന്റെ ജാമാതാവാണ്.

## കുതിരവട്ടത്ത് പ്രഭാകരൻതമ്പാൻ

സാമൂതിരിരാജവംശത്തോളംതന്നെ പഴക്കം ചെന്ന കുതിരവട്ടത്തുകുടുംബത്തിലാണ് പ്രഭാകരൻതമ്പാൻ 1881 ഏപ്രിൽ 26-ാംതീയതി ജനിച്ചത്. ചെറുകുന്നത്തു വാസുദേവൻ നമ്പൂതിരിപ്പാടായിരുന്നു അച്ഛൻ. അമ്മ ഉക്കാളി എന്ന പാപ്പിത്തമ്പാട്ടിയും. പാലക്കാട്ടു വിക്ടോറിയാ കോളേജിൽ എഫ്. എ.യ്ക്കു പഠിക്കുമ്പോൾ തന്നെ അദ്ദേഹത്തിനു വിദ്യാഭ്യാസം മതിയാക്കി കുടുംബഭരണം ഏറ്റെടുക്കേണ്ടിവന്നു.



അമ്പാട്ടു ഗോവിന്ദമേനോന്റെ സഹായത്തോടെ പ്രഭാകരൻതമ്പാൻ 1902-ലാണ് ഒററപ്പാലം ഹൈസ്കൂൾ സ്ഥാപിച്ചത്. പ്രഗത്ഭരായ പല നേതാക്കളെയും ഭരണാധിപന്മാരെയും ഈ സ്ഥാപനം സംഭാവനചെയ്തിട്ടുണ്ട്.

മലപ്പുറം താലൂക്കബോർഡിലെ അംഗമായി പ്രഭാകരൻതമ്പാൻ തെരഞ്ഞെടുക്കപ്പെട്ടിരുന്നു. തുടർന്ന് അദ്ദേഹം മലബാർ ഡിസ്ട്രിക്ട് ബോർഡംഗമായും സേവനമനുഷ്ഠിച്ചു. കുറേക്കാലം മദ്രാസ്നഗരത്തിൽ താമസിച്ചിരുന്ന തമ്പാൻ, ജി. പി. പിള്ള നടത്തിയിരുന്ന 'മദ്രാസ് സ്റ്റാൻഡാർഡ്'' എന്ന പത്രം ഏറ്റെടുത്തു നടത്തി. പിന്നീട് അദ്ദേഹം നിയമസഭാംഗമായപ്പോൾ പത്രം ആനി ബസന്റിനു വിട്ടുകൊടുത്തു. അവർ 'ന്യൂ ഇന്ത്യ' എന്ന പേരിൽ അതു നടത്തിയിരുന്നു. പശ്ചിമതീരത്തെ ഭൂവുടമകൾക്കു സംവരണം ചെയ്തിരുന്ന നിയോജകമണ്ഡലത്തിൽനിന്നാണ് തമ്പാൻ മത്സരിച്ചു ജയിച്ചത്.

ഇന്ത്യാഗവണ്മെന്റിന്റെ ധനകാര്യബില്ലുകളിലായിരുന്നു തമ്പാന്റെ സവിശേഷമായ ശ്രദ്ധ പതിഞ്ഞത്. ഇതിന്റെ ഫലമായി ഫിനാൻസുകമ്മിറ്റിയിലേക്ക് അദ്ദേഹത്തെ തെരഞ്ഞെടുത്തു. റെയിൽവേബോർഡിലെ ഒരംഗവുംകൂടിയായിരുന്നു തമ്പാൻ. ഷൊർണ്ണൂർ—നിലമ്പൂർ റെയിൽവേ അദ്ദേഹം റെയിൽവേ ബോർഡിൽ അംഗമായിരിക്കുമ്പോഴാണു നിർമ്മിക്കപ്പെട്ടത്. വിക്ടോറിയാകോളേജ് ഒരു ഒന്നാംഗ്രേഡ് സയൻസുകോളേജാക്കിയതിൽ തമ്പാന്റെ പങ്കു ചെറുതല്ല.

ഒററപ്പാലം ഹൈസ്കൂൾ ഒരു ഒന്നാംഗ്രേഡ് കോളേജായിക്കാണണമെന്ന് തമ്പാൻ ആഗ്രഹിച്ചിരുന്നു. 1955 ഡിസംബറിൽ നായർസർവ്വീസ്സൊസൈറ്റിക്കുവേണ്ടി മന്നത്തു പത്മനാഭൻ ആ സ്ഥാപനം ഏററുവാങ്ങി. തമ്പാന്റെ ആഗ്രഹമനുസരിച്ച് ഒററപ്പാലം ഹൈസ്കൂൾ ഒരു ഒന്നാംഗ്രേഡ് കലാലയമായി വികസിച്ചുകഴിഞ്ഞിരിക്കുന്നു. ഒററപ്പാലത്തെയും കേരളത്തിലെയും ജനങ്ങൾക്കു കുതിരവട്ടത്തു പ്രഭാകരൻതമ്പാൻ നിത്യസ്മരണീയനാണ്.

## ചാലയിൽ രാമകൃഷ്ണപ്പണിക്കർ

സർദാർ കെ. എം. പണിക്കരുടെയും ഡോ. കെ. പി. പണിക്കരുടെയും മാതുലനായിരുന്ന ചാലയിൽ രാമകൃഷ്ണപ്പണിക്കർ ഒരു മികച്ച

കൃഷിക്കാരനായിരുന്നു. വേമ്പനാട്ടുകായലിൽ ചിറയിട്ട് കായൽകൃഷി ഒരു യാഥാർത്ഥ്യമാക്കിത്തീർക്കാൻ അദ്ദേഹം അനുഷ്ഠിച്ച സേവനം വിലപ്പെട്ടതാണ്.

തൊഴിലാളിയോടൊപ്പം കുറുമുണ്ടുടുത്തു പാടത്തിലും പറമ്പിലുമിറങ്ങി അദ്ധ്വാനിച്ചിരുന്ന കർമ്മയോഗിയായ ഈ കർഷകൻ ഭാഗിനേയരെ ഇംഗ്ലണ്ടിലയച്ചു പഠിപ്പിച്ചു. കാഥാലം എൻ. എസ്സ്. എസ്സ്. സ്കൂൾസ്ഥാപനത്തിന്ന് അദ്ദേഹം സ്ഥലവും പണവും നൽകിയിട്ടുണ്ട്. അഗതികൾക്ക് അഭയകേന്ദ്രമായിരുന്ന ചാലയിൽ വലിയപണിക്കർ 1114 കർക്കടകം ഒന്നാംതീയതി 77–ാമത്തെ വയസ്സിൽ നിര്യാതനായി.

## ടി. കെ. കൃഷ്ണമേനോൻ

നന്തിക്കരെ ചാത്തുപ്പണിക്കരുടെയും തോട്ടയ്ക്കാട്ട് കുട്ടിപ്പാറുഅമ്മയുടെയും പുത്രനായി 1869-ൽ ജനിച്ച കൃഷ്ണമേനോൻ, എറണാകുളം രാജകീയകലാശാല, മദിരാശി പ്രസിഡൻസി കോളേജ്, മദിരാശി നിയമകലാശാല എന്നിവയിൽ പഠനം കഴിഞ്ഞു് ബി.എ., എഫ്. എൽ. ബിരുദങ്ങൾ സമ്പാദിച്ചു. പിന്നീട്ട സുഖക്കേടുകാരണം കോളേജ് വിദ്യാഭ്യാസം തുടർന്നില്ല.



ജില്ലാക്കോടതിയിൽ സന്നതെടുത്തു ക്രമേണ കോടതിയിലെ അഭിഭാഷകരുടെ മുന്നണിയിലെത്തി. കൊച്ചി നായർസഭയുടെ അദ്ധ്യക്ഷനായിരുന്നു. നായർമഹാസഭയുടേയും പല നായർകരയോഗങ്ങളുടേയും സ്ഥാപനത്തിനും വികസനത്തിനും സഹായിച്ചു. വാലൻ, പുലയൻ മുതലായ സമുദായങ്ങളെ സംഘടിപ്പിക്കുവാനും അഭ്യുദയത്തിന്നുത്സാഹിപ്പിക്കുവാനും മുൻകൈയെടുത്തു പ്രവർത്തിച്ചു.

മതം, ശാസ്ത്രം, ചരിത്രം, ജീവചരിത്രം, കഥകൾ, കവിതകൾ എന്നിങ്ങനെ പലതരത്തിലുള്ള ഗ്രന്ഥങ്ങൾ അദ്ദേഹം ഭാഷയ്ക്കു സംഭാവന ചെയ്തിട്ടുണ്ട്. ഇവയിൽ സ്വന്തം കൃതികളും, തർജ്ജമകളും പെടുന്നു. വിശിഷ്ടഗ്രന്ഥങ്ങൾ വളരെയെണ്ണം വിദ്വാന്മാരായ സ്നേഹിതന്മാരെ ഉത്സാഹിപ്പിച്ചും, ചിലപ്പോൾ നിർബ്ബന്ധിച്ചും അവരെക്കൊണ്ടു് എഴുതിച്ചു പ്രസിദ്ധീകരിച്ചിട്ടുണ്ട്. ഇംഗ്ലീഷിലുമുണ്ട് അദ്ദേഹത്തിന്റെ പുസ്തകങ്ങൾ. ഒന്നാന്തരം ചില മലയാളമാസികകളുടെ പത്രാധിപരായിരുന്ന അദ്ദേഹം, പലതിലേക്കും ലേഖനങ്ങൾ കൊടുത്തിട്ടുണ്ട്. ഭാഷാപരിഷ്കരണക്കമ്മിററി, സാഹിത്യപരിഷത്ത്, സാഹിത്യസമാജം മുതലായ സാഹിത്യസംഘടനകൾ സ്ഥാപിക്കുവാനും ശക്തിപ്പെടുത്തുവാനും വളരെ സഹായിച്ചു. ഇതെല്ലാം അനുസ്മരിച്ച് കൊച്ചി മഹാരാജാവ് കൃഷ്ണമേനോന്ന് 'സാഹിത്യകുശലൻ' എന്ന ബഹുമതി നല്കി.

അക്കാലങ്ങളിൽ കൊച്ചിരാജ്യത്തു വിദ്യാഭ്യാസം, നിയമം, സഹകരണം, ദുരിതനിവാരണം മുതലായവ സംബന്ധിച്ചു രൂപീകരിച്ച ഒട്ടുമിക്ക കമ്മിററികളിലും കൃഷ്ണമേനോനെ അംഗമാക്കി. കൊച്ചിനിയമസഭ തുടങ്ങുവാൻ നിശ്ചയിച്ചപ്പോൾ വേണ്ടതെല്ലാം ചെയ്യാനായി വളരെ ചുമതലയേറിയ അതിന്റെ സെക്രട്ടറിസ്ഥാനം കൃഷ്ണമേനോനെയാണ് ഗവൺമെണ്ട് ഏല്പിച്ചതു്. സർവ്വകലാശാലാപരീക്ഷകൾക്കും, ഇന്ത്യൻ സിവിൽസർവ്വീസ് പരീക്ഷകൾക്കും അദ്ദേഹം പരീക്ഷകനായിരുന്നു. കൊച്ചിൻ റോട്ടറിക്ലബ്ബ്, ബാർ അസോസിയേഷൻ, തിയോസഫി ലോഡ്ജ്, ലോട്ടസ് ക്ലബ്ബ് എന്നിവയുടെ സ്ഥാപകാംഗമായിരുന്നു അദ്ദേഹം. കൊച്ചി സ്കൗട്ട്കൗൺസിൽ സെക്രട്ടറിയായിരുന്നകാലത്തു് അദ്ദേഹത്തിന്റെ സേവനങ്ങൾക്ക് ഇന്ത്യാവൈസ്റോയി കഥാപുരുഷന്ന് 'വിശിഷ്ടസേവനമെഡൽ' നല്കുകയുണ്ടായി. സാഹിത്യസഖി ടി. സി. കല്യാണിഅമ്മയാണു പത്നി. ടി. സി. ശങ്കരമേനോൻ (റിട്ടയാർഡ്മെംബർ, കേരള പബ്ളിക്സർവ്വീസ്കമ്മിഷൻ), ടി. സി. ജാനകിഅമ്മ, എം. എ. (മിസ്സസ് സി. പി. കരുണാകരമേനോൻ), ടി. സി. ഗോപാലമേനോൻ (എൻജിനിയർ, ടാററാ ഓയിൽ മിൽസ്) എന്നിവരാണു സന്താനങ്ങൾ.

## പി. രാമൻതമ്പി

പ്രഖ്യാതനിയമജ്ഞനായിരുന്ന പി. രാമൻതമ്പി 1047 മിഥുനമാസത്തിൽ മാവേലിക്കരയിൽ ജനിച്ചു. ബി. എ.യും ബി. എൽ. പരീക്ഷയും പ്രശസ്തമായ നിലയിൽ ജയിച്ച ശേഷം അദ്ദേഹം കൊല്ലത്തു് അഭിഭാഷകനായി ജീവിതമാരംഭിച്ചു. അഭിഭാഷകനായിരിക്കവേ എം. എൽ. പരീക്ഷയിൽ ഒന്നാമനാ

യി വിജയം നേടി. കേരളത്തിൽ ആദ്യമായി എം. എൽ. ഡിഗ്രിയെടുത്തതു് രാമൻതമ്പിയായിരുന്നു. കൊല്ലം ബാറിലെ സമുന്നതനായ അഭിഭാഷകനെന്ന പേരെടുത്തശേഷം അദ്ദേഹം പ്രാക്ടീസ് തിരുവനന്തപുരത്തേക്കു മാററി. തിരുവനന്തപുരത്തു് അഭിഭാഷകനായിരിക്കെ അദ്ദേഹത്തെ ജില്ലാജഡ്ജിയായി നിയമിച്ചു. പിന്നീടു് ഹൈക്കോടതി ജഡ്ജിയായി. തുടർന്നു് തിരുവിതാംകൂർ ഹൈക്കോടതിയിലെ ചീഫ്ജസ്റ്റീസായി. 1102 ധനുമാസത്തിൽ അദ്ദേഹം ഉദ്യോഗത്തിൽനിന്നു വിരമിച്ചു.

ജസ്റ്റീസ് രാമൻതമ്പിയുടെ പ്രശസ്തമായ ജന്മികുടിയാൻ റിപ്പോർട്ടു് തിരുവിതാംകൂറിന്റെ നിയമചരിത്രത്തെ സംബന്ധിച്ചിടത്തോളം ഒരു സുപ്രധാനമായ അദ്ധ്യായമാണു്. രാമൻതമ്പിയുടെ ജഡ്ജ്മെൻറുകളിലൂടെ ഒരു ജഡ്ജിയെക്കാൾ ഒരു ജൂറിസ്റ്റിനെയാണു നാം കാണുന്നതു്. നിയമത്തെ വ്യാഖ്യാനിക്കുകയെക്കാൾ നിയമത്തെ ആവിഷ്കരിക്കാനാണു് അദ്ദേഹത്തിൻെറ സൂക്ഷ്മബുദ്ധി ശ്രദ്ധിച്ചിരുന്നതു്.

രാജ്യസേവാപ്രവീണ ജി. പരമേശ്വരൻ പിള്ളയുടെ പത്നി ഭാർഗ്ഗവിയമ്മ ജസ്റ്റീസ് രാമൻതമ്പിയുടെ പുത്രിയാണു്.

## ചങ്ങമ്പുഴ കൃഷ്ണപിള്ള

ഇടപ്പള്ളി ചങ്ങമ്പുഴവീട്ടിൽ പാറുക്കുട്ടിഅമ്മയുടെയും മട്ടാഞ്ചേരി തെക്കേടത്തു വീട്ടിൽ നാരായണമേനോൻെറയും പ്രഥമ പുത്രനായി 1087 കന്നിമാസം 24-ാംതീയതി ജനിച്ച ചങ്ങമ്പുഴ കൃഷ്ണപിള്ള ഇടപ്പള്ളി, ആലുവാ, എറണാകുളം എന്നിവിടങ്ങളിൽ സ്കൂൾവിദ്യാഭ്യാസം നടത്തി. ഒമ്പതാമത്തെ വയസ്സുമുതൽ കവിതയെഴുതിത്തുടങ്ങിയ അദ്ദേഹം കോളേജിലെത്തുംമുമ്പുതന്നെ ഒരു കവിയെന്ന നിലയിൽ പേരെടുത്തു. എറണാകുളം മഹാരാജാസ്കോളേജ്, തിരുവനന്തപുരം ആർട്ട്സ് കോളേജ് എന്നിവിടങ്ങളിൽ പഠിച്ചു് ബി. എ. ഓണേഴ്സ്ബിരുദം സമ്പാദിച്ചു. തുടർന്നു്, സാമ്പത്തിക ഞെരുക്കങ്ങൾമൂലം യുദ്ധസേവനമനുഷ്ഠിച്ചു. പ്രസ്തുത ഉദ്യോഗം ഉപേക്ഷിച്ചശേഷം മദ്രാസ് ലാക്കോളേജിൽ



നിയമപഠനത്തിനു ചേർന്നെങ്കിലും പൂർത്തിയാക്കിയില്ല. മംഗളോദയം മാസികയുടെ പത്രാധിപത്യം വഹിച്ചു തൃശ്ശൂരിൽ കുറേക്കാലം താമസിച്ചു. ആരോഗ്യം ക്ഷയിക്കയാൽ നാട്ടിൽത്തന്നെ താമസമാക്കി. അവസാനകാലത്തു് സാമ്പത്തിക ക്ലേശങ്ങളനുഭവിച്ചിരുന്നുവെങ്കിലും സഹൃദയലോകം ഉദാരമായി സഹായിച്ചു. 1123 മിഥുനം 4-ാംതീയതി തൃശ്ശൂർ മംഗളോദയം നഴ്സിങ്ഹോമിൽവെച്ചു് ചങ്ങമ്പുഴ തൻെറ 36-ാം വയസ്സിലന്തരിച്ചു. കവിത, കഥ, നോവൽ, പരിഭാഷകൾ എന്നിങ്ങനെ 57 കൃതികൾ പ്രസിദ്ധീകരിച്ചിട്ടുണ്ടു്. മാതാവും ഒരനുജനും, പത്നിയായ ശ്രീദേവിയും ഒരു പുത്രനും രണ്ടു പുത്രിമാരും ജീവിച്ചിരിപ്പുണ്ടു്.

## ഈ. വി. കൃഷ്ണപിള്ള

കുന്നത്തൂർ താലൂക്കിലെ അടൂരിനുസമീപത്താണു് ഈ. വി. കൃഷ്ണപിള്ള 1070 ചിങ്ങം 30-ാംതീയതി ജനിച്ചതു്. മലയാളം ഹയർ പാസ്സായശേഷമാണു് ഇംഗ്ലീഷ് പഠിക്കാൻ തുടങ്ങിയതു്. 1093-ൽ ബി. എ. ജയിച്ചു. അടുത്തകൊല്ലം ഹജൂരിൽ ഒരു ഗുമസ്താപ്പണി കിട്ടി. ഉയർന്നു് ഒരു തസിൽദാരായി. 1099-ൽ ബി. എൽ. ജയിച്ചു. ഉദ്യോഗം രാജിവച്ചു് കൊല്ലത്തു് വക്കീലായി പ്രാക്ടീസ് തുടങ്ങി. മലയാളി, മലയാളരാജ്യം ചിത്രവാരിക, മനോരമ ചിത്രവാരിക, സേവിനി എന്നിവയുടെ പത്രാധിപത്യവും അദ്ദേഹം വഹിച്ചിരുന്നു.



സീതാലക്ഷ്മി, രാജാ കേശവദാസൻ, ഇരവിക്കുട്ടിപ്പിള്ള, പ്രണയക്കമ്മീഷൻ, പെണ്ണരശുനാടു്, വിവാഹക്കമ്മട്ടം, ബി. എ. മായാവി, മായാമാനുഷൻ, കള്ളപ്രമാണം, വിസ്മൃതി എന്നീ പതിനൊന്നു നാടകങ്ങൾ എഴുതി. എം. എൽ. സി. കഥകൾ, ഈ. വി. കഥകൾ, കവിതക്കേസ്സു്, പോലീസ്രാമായണം, ചിരിയും ചിന്തയും എന്നു് അഞ്ചു ഹാസസാഹിത്യകൃതികൾ രചിച്ചു. ഗുരുസമക്ഷം, ബാലലീല മുതലായി വിദ്യാർത്ഥികളെ ഉദ്ദേശിച്ചു് അഞ്ചു ഗ്രന്ഥങ്ങൾ ഈ. വി. പ്രത്യേകം എഴുതിയിട്ടുണ്ടു്. ബാലകൃഷ്ണൻ, ബാഷ്പ

വഷംഎന്ന രണ്ടു നോവലുകളും, കേളീസൗധം (നാലുഭാഗം), ജീവിതസ്മരണകൾ, കോൺഗ്രസ്സ്മിത്രങ്ങൾ എന്നിങ്ങനെ മററുചില കൃതികളും ഈ. വി. രചിച്ചിട്ടുണ്ട്. സി. വി. രാമൻപിള്ളയുടെ ജാമാതാവായിരുന്ന ഈ. വി. കൃഷ്ണപിള്ള. നിയമസഭാംഗമെന്നനിലയിൽ പൊതുക്കാര്യങ്ങളിൽ ഇടപെട്ടു പ്രവൎത്തിച്ചിരുന്ന അദ്ദേഹം തിരുവിതാംകൂർ സ്റ്റേറ്റ് കോൺഗ്രസ്സിൻെറ രൂപവൽക്കരണത്തിനു താല്പര്യപൂൎവ്വം പ്രയത്നിച്ചു. 1113 മീനം 17_ാംതീയതി അദ്ദേഹമന്തരിച്ചു. സിനിമാനടനായ അടൂർ ഭാസി ഈ. വി. യുടെ പുത്രന്മാരിൽ ഒരാളാണ്.

## ജി. ശങ്കരപ്പിള്ള

ദിവാൻബഹദൂർ എ. ഗോവിന്ദപ്പിള്ളയുടെ പുത്രനായ ജി. ശങ്കരപ്പിള്ള 1047-ലാണ് ജനിച്ചതു്. 1078-ൽ മുൻസിഫായി നിയമിതനായി. 1094-ൽ ജില്ലാജഡ്ജിയായി കയററംകിട്ടി. 1098-ൽ ഹൈക്കോർട്ടു ജഡ്ജിയായി. 1102-ൽ ഉദ്യോഗത്തിൽനിന്നു വിരമിച്ചു. അതിനുശേഷം അദ്ദേഹം ഗ്രന്ഥരചനയിൽ ഉത്സുകനായി. മുപ്പതുവൎഷത്തോളം ഒരു ഇംഗ്ലീഷ്-സംസ്കൃത നിഘണ്ടുവിൻെറ നിൎമ്മാണത്തിൽ അദ്ദേഹം വ്യാപൃതനായിരുന്നു. ആ ജോലി പൂൎത്തിയാക്കാൻ കഴിയാതെ ഈ വിജ്ഞാനോപാസകൻ നിര്യാതനായി. അദ്ദേഹത്തിനു റാവുബഹദൂർ എന്ന ബഹുമതി ലഭിച്ചിട്ടുണ്ട്. കേരള ഹൈക്കോടതി ജഡ്ജിയായ എസ്. വേലുപ്പിള്ള ഇദ്ദേഹത്തിൻെറ പുത്രനും മറെറാരു ഹൈക്കോടതി ജഡ്ജിയായ പി. ഗോവിന്ദൻനായർ പൗത്രനുമാണ്.



## ചേലനാട്ട് അച്യുതമേനോൻ

1069 മേടം 19-ാംതീയതി വള്ളുവനാട്ടിൽ ജനിച്ച ചേലനാട്ട് അച്യുതമേനോൻ 1917-ൽ ബി. എ. ജയിച്ചു. മൂന്നുനാലുകൊല്ലം പോസ്റ്റൽ ഡിപ്പാർട്ടുമെന്റിലും ഏഴുകൊല്ലം മദ്രാസ് ക്വീൻമേരീസ് കോളേജിലും ജോലിനോക്കിയശേഷം യൂണിവേഴ്സിററി ലക്ചററായി. ക്രമേണ മലയാളവകുപ്പിന്റെ മേധാവിയായി ഉയൎന്നു. ഇതിനകം ലണ്ടനിൽ പോയി ഡോക്ടർബിരുദം നേടി.

'വടക്കൻപാട്ടുകൾ'(രണ്ടുഭാഗം),'കേരളത്തിലെ കാളിപൂജ', 'പ്രദക്ഷിണം' ഇവയാണു പ്രധാന കൃതികൾ. പുഞ്ചിരി, തച്ചോളിച്ചന്തു, മേഘനാദൻ, കോമൻനായർ, വീരവിലാസം, മണിമാല, ഇന്ദ്രജാലം, ദേവീദാസൻ, പൂങ്കാവ്, സ്മരണാഞ്ജലി, വിചാരവീചി, മിന്നലൊളി എന്നിവ ചേലനാട്ടിൻെറ മററു കൃതികളാണ്.

## പി. കെ. നാരായണപിള്ള

അമ്പലപ്പുഴ കൃഷ്ണസ്വാമിക്ഷേത്രത്തിനു കിഴക്ക് കടമ്മാട്ടുവീട്ടിൽ 1053 മീനം 9-ാംതീയതി പി. കെ. നാരായണപിള്ള ജനിച്ചു. അച്ഛൻ പൊഴിച്ചേരിമഠത്തിൽ ദാമോദരൻ പ്ലാപ്പള്ളിയും അമ്മ കടമ്മാട്ടു ലക്ഷ്മിഅമ്മയുമായിരുന്നു. ആലപ്പുഴനിന്നും മട്രിക്കുലേഷൻ, ജയിച്ചു. തിരുവനന്തപുരം കോളേജിൽനിന്ന് 1077-ൽ ബി. എ. പാസ്സായി. ഇടയ്ക്കു കൊല്ലം ഡിവിഷൻകച്ചേരിയിൽ ഏതാനുംമാസം ഗുമസ്താപ്പണി നോക്കി. ഒരു റെയിൽവേക്ലാൎക്ക്, ഹൈസ്കൂൾ മലയാളം അദ്ധ്യാപകൻ എന്നീ നിലകളിലും കുറച്ചുനാൾ കഴിഞ്ഞുകൂടി. ബി.എ. ജയിച്ചപ്പോൾ തിരുവനന്തപുരം കോളേജിൽ ഭാഷാദ്ധ്യാപകനായി നിയമിക്കപ്പെട്ടു, എട്ടു കൊല്ലം ആ ഉദ്യോഗത്തിൽ കഴിഞ്ഞു. അതിനകം ബി. എൽ. പാസ്സായി. 1084-ൽ ആലപ്പുഴ ജില്ലാക്കോടതിയിൽ വക്കീലായി പ്രാക്ടീസ് തുടങ്ങി. ഒരു കൊല്ലത്തിനകം പ്രാക്ടീസ് കൊല്ലത്തേക്കു മാററി. 1099-ൽ തിരുവനന്തപുരത്തു താമസമായി. ആറു കൊല്ലം അഭിഭാഷകനായിരുന്നു. അനന്തരം ഹൈക്കോർട്ടുജഡ്ജിയായി നിയമിക്കപ്പെട്ടു. പത്തു കൊല്ലത്തെ ജഡ്ജിഉദ്യോഗത്തിനുശേഷം പെൻഷൻപററി പിരിഞ്ഞു.

പി. കെ. പലതവണ നിയമസഭയിൽ അംഗമായിരുന്നിട്ടുണ്ട്. ക്ഷേത്രപ്രവേശനത്തിനും ആളോഹരിഭാഗത്തിനുംവേണ്ടി അദ്ദേഹം നിയമസഭയിൽ ശക്തിയായി വാദിച്ചു. ക്ഷേത്രപ്രവേശനത്തിന് അനുകൂലമായി 'കേരളാചാര നാഡീപരീക്ഷ' എന്നൊരു പുസ്തകമെഴുതി. സമുദായാഭ്യുന്നതിക്കുവേണ്ടി പ്രതിനിധിസഭയിലും പ്രസംഗവേദികളിലും പത്രപംക്തികളിലും അദ്ദേഹം കഴിവുള്ളതൊക്കെ ചെയ്തു.

ചെറുശ്ശേരി, എഴുത്തച്ഛൻ, കുഞ്ചൻനമ്പ്യാർ തുടങ്ങിയ സാഹിത്യാചാര്യന്മാരെക്കുറിച്ച് അദ്ദേഹം നടത്തിയ വിദഗ്ദ്ധപഠനം ഭാഷയ്ക്കു് നൂതനമായ ഒരു നിരൂപണസരണി തുറന്നുവച്ചു. ഭാഗവതം കിളിപ്പാട്ട് പിഴതീർത്ത് വിജ്ഞേയമായ ഒരു അവതാരികയോടുകൂടി പ്രസിദ്ധീകരിച്ചുകൊണ്ടാണ് പി. കെ., സാഹിത്യരംഗത്തു കടന്നുവന്നതു്. പ്രസംഗതരംഗിണി, പ്രബന്ധകല്പലത, ചില കവിതാപ്രതിധ്വനികൾ തുടങ്ങിയ ഉപന്യാസസമാഹാരങ്ങളും, പ്രയോഗദീപിക, സ്മരണമണ്ഡലം, കിമപികാവ്യം, കാവ്യമേഖല മുതലായ കൃതികളും ഭാഷയിലെ അമൂല്യരത്നങ്ങളാണ്. വിജ്ഞാനരഞ്ജിനി, ചില ഉപനിഷദ്വ്യാഖ്യാനങ്ങൾ, നായന്മാരും സ്ഥാത്തവിചാരവും എന്നിങ്ങനെ മററു ചില മികച്ച കൃതികളും അദ്ദേഹം സംഭാവനചെയ്തിട്ടുണ്ടു്.

ഗദ്യകാരൻ, കവി, വൈയാകരണൻ, വിമർശകൻ, വാഗ്മി എന്നീ വിവിധനിലകളിൽ ഒരുപോലെ നൈപുണ്യം നേടിയിരുന്ന പി. കെ., 'സാഹിത്യപഞ്ചാനന'നായി. അദ്ദേഹത്തിന്റെ അദ്ധ്യക്ഷപ്രസംഗത്തോടുകൂടിയാണ് സമസ്തകേരള സാഹിത്യപരിഷത്ത് ഇടപ്പള്ളിയിൽ ഉദയംചെയ്തതു്.

ദിവാൻപേഷ്കാരായിരുന്ന കണ്ടനാട്ടു നാരായണമേനോൻെറ രണ്ടാമത്തെ മകൾ പാറുക്കുട്ടിഅമ്മയാണ് പി. കെ. യുടെ ധർമ്മദാരങ്ങൾ. അദ്ദേഹത്തിനു് ഒരു മകളും (ഡോക്ടർ പി. വി. നായരുടെ ഭാര്യ) അഞ്ചു പുത്രന്മാരുമുണ്ടു്. ടി. എൻ. ഗോപിനാഥൻനായർ, ബ്രിഗേഡിയർ ടി. എൻ. രാമചന്ദ്രൻനായർ എന്നിവർ അദ്ദേഹത്തിൻെറ പുത്രന്മാരാണ്.

## കേണൽ ഉണ്ണിനായർ

ധീരസാഹസികനും മികച്ച ഒരു പത്രപ്രവർത്തകനുമായിരുന്ന എം. കേശവനുണ്ണിനായർ 1911-ൽ പാലക്കാട്ടിനടുത്ത പറളിയിലാണു ജനിച്ചതു്. നെടയനമംഗലത്തു ദാമോദരൻ നമ്പൂതിരിയാണ് പിതാവു്. ഒററപ്പാലം ഹൈസ്കൂൾ, എറണാകുളം മഹാരാജാസ് കോളേജ്, മദ്രാസ് ക്രിസ്ത്യൻ കോളേജ് എന്നിവിടങ്ങളിൽ വിദ്യാഭ്യാസം നടത്തി ഇംഗ്ലീഷ്സാഹിത്യത്തിൽ ഓണേഴ്സ് ബിരുദം നേടിയശേഷം 'മദ്രാസ് മെയിലി'ൽ സബ് എഡിറ്ററായി ചേർന്നു. പിന്നീടു കൽക്കട്ടയിലെ 'സ്റ്റേറ്റ്സ്മാനി'ൽ സബ് എഡിറ്ററായി നിയമിക്കപ്പെട്ടു. രണ്ടാം ലോകമഹായുദ്ധകാലത്തു് യുദ്ധരംഗത്തു റിപ്പോർട്ടറായി പ്രവർത്തിച്ചു. പാരച്യൂട്ടുവഴി സമരമുന്നണിയിൽ ചെന്നിറങ്ങുകയും സമീപത്തു ബോംബു വീണു പൊട്ടുമ്പോഴും അചഞ്ചലനായി തന്റെ പത്രത്തിനുള്ള റിപ്പോർട്ടു ടൈപ്പുചെയ്തുകൊണ്ടിരിക്കയും ചെയ്ത ഉണ്ണിനായരെക്കുറിച്ചുള്ള കഥകൾ അക്കാലത്തുതന്നെ പ്രചരിച്ചിരുന്നു. യുദ്ധകാലത്തു് ഇന്ത്യൻ കരസേനയിൽ നിരീക്ഷകനായി നിയമിക്കപ്പെട്ട ഉണ്ണിനായർ സിംഗപ്പൂർ, ബർമ്മ, ആഫ്രിക്ക, ഇററലി തുടങ്ങിയ സമരരംഗങ്ങളിൽ പ്രവർത്തിച്ചിട്ടുണ്ടു്. യുദ്ധത്തിനുശേഷം ഡൽഹിയിൽ 'സ്റ്റേറ്റ്സ്മാ'ൻെറ അസിസ്റ്റൻറ് എഡിറ്ററായി ചേർന്നു. ഇന്ത്യാഗവൺമെൻറു് അദ്ദേഹത്തിനു കേണൽ പദവി നല്കുകയും വിദേശകാര്യവകുപ്പിൻകീഴിൽ വാഷിങ്ടനിലെ ഇന്ത്യൻ സ്ഥാനപതിമന്ദിരത്തിൽ പബ്ളിക്ക് റിലേഷൻസ് ആഫീസറായി 1948-ൽ നിയമിക്കയുംചെയ്തു. കൊറിയൻയുദ്ധകാലത്തു് ഐക്യരാഷ്ട്രസംഘടനയുടെ നിരീക്ഷകനായി സഞ്ചരിക്കവേ ബോംബുപൊട്ടലിൽ മൃതിയടഞ്ഞു. പ്രസിദ്ധ ഭിഷഗ്വരനും സാഹിത്യകാരനും ചിത്രകാരനുമായിരുന്ന ഡോ. എ. ആർ. പൊതുവാളിൻെറ പുത്രി ഡോ. ടി. സി. വിമലയാണ് കേണൽ ഉണ്ണിനായരുടെ പത്നി. അവർക്ക് ഒരു മകളുണ്ടു്.

## കോങ്ങാട്ടിൽ രാമൻമേനോൻ

മദിരാശിയിലെ ആദ്യത്തെ കോൺഗ്രസ്സ് മന്ത്രിസഭയിൽ മലയാളിമന്ത്രിയായിരുന്ന കെ. രാമൻമേനോൻ മലബാറിൽ പഴയ പൊന്നാനിത്താലൂക്കിൻെറ തെക്കേ അററത്തു് വലപ്പാട്ടെ കോങ്ങാട്ടിൽ തറവാട്ടിലാണ് ജനിച്ചതു് മദിരാശിയിൽനിന്നു് ബി. എൽ. ബിരുദം സമ്പാദിച്ച ശേഷം കോഴിക്കോട്ടു പ്രാക്ടീസാരംഭിച്ച അദ്ദേഹം നല്ലൊരഭിഭാഷകനായി വേഗം ഉയർന്നു. സിവിൽനിയമലംഘനക്കാലത്തു് കോൺഗ്രസ്സംഘടന നിരോധിക്കപ്പെട്ടപ്പോൾ ഡിക്റേററരായിരുന്ന രാമൻമേനോൻ അറസ്ററുചെയ്യപ്പെടുകയും ജയിൽവാസം വരിക്കയും ചെയ്തു. കെ. പി.



സി. സി. സെക്രട്ടറി, പ്രസിഡൻറ് എന്നീ നിലകളിൽ അദ്ദേഹം പ്രവർത്തിച്ചിട്ടുണ്ട്. 1937–ൽ പൊന്നാനി നിയോജകമണ്ഡലത്തിൽനിന്നും മദിരാശിനിയമസഭയിലേക്കു തിരഞ്ഞെടുക്കപ്പെട്ട രാമൻമേനോൻ രാജാജിയുടെ മന്ത്രിസഭയിൽ നിയമ–ജയിൽ കാര്യമന്ത്രിയായിത്തീർന്നു. സ്വതന്ത്രബുദ്ധിയും ധീരനും സ്ഥിരചിത്തനുമായിരുന്ന അദ്ദേഹം ഒരു നല്ല ഭരണനിപുണനുമായിരുന്നു. മന്ത്രിയായി വളരെക്കഴിയുംമുമ്പുതന്നെ അദ്ദേഹം അന്തരിച്ചു.

## കെ. എൻ. ശങ്കുണ്ണിപ്പിള്ള

1121–ൽ സർവീസ്സൊസൈററി പൊതുയോഗത്തെക്കൊണ്ട് രാഷ്ട്രീയമുദ്ദേശിക്കുന്ന പ്രമേയം പാസ്സാക്കിക്കുവാനും സൊസൈററി അചഞ്ചലമായി ആ തീരുമാനത്തിൽ തന്നെ ഉറച്ചുനില്ക്കുന്നതിനും നേതൃത്വം നല്കിയ കെ. എൻ. ശങ്കുണ്ണിപ്പിള്ള കോട്ടയത്തു തിരുനക്കര കിഴക്കേതിൽ വീട്ടിൽ 1898 നവംബറിലാണ് ജനിച്ചതു്. നിയമബിരുദം നേടിയിരുന്ന അദ്ദേഹം സ്വരാജ് മോട്ടോർസ്, സ്വരാജ് നാവിഗേഷൻ, സ്വരാജ് ഇൻഡസ്ട്രീസ്, 'ദേശബന്ധു' ദിനപത്രം എന്നിവയുടെ സ്ഥാപകനായിരുന്നു. സ്വാതന്ത്ര്യപ്രാപ്തിക്കുശേഷമുള്ള രാഷ്ട്രീയകാര്യങ്ങളിൽ സമർത്ഥമായി സൂത്രധാരത്വം വഹിച്ചിരുന്നു. മൂർച്ചയുള്ള പദപ്രയോഗംകൊണ്ട് എതിരാളികളെ ഇരുത്താനും, സ്വാഭിപ്രായം പ്രായോഗികമാക്കാനും കിണഞ്ഞു പരിശ്രമിക്കുക ശങ്കുണ്ണിപ്പിള്ളയുടെ ഒരു പ്രത്യേകതയായിരുന്നു.



1935–ൽ കോട്ടയത്തുവച്ച് ആർ. എം. പാലാട്ടിന്റെ അദ്ധ്യക്ഷതയിൽ നടന്ന സമസ്ത കേരള നായർസമ്മേളനത്തിന്റെ ഒരു പ്രധാന പ്രവർത്തകനായിരുന്നു കെ. എൻ. ശങ്കുണ്ണിപ്പിള്ള. സർവീസ്സൊസൈററിയുമായുള്ള അടുത്തബന്ധം ആരംഭിച്ചതും ഈ കാലഘട്ടം മുതലാണ്. ദീർഘകാലം എൻ. എസ്സ്. എസ്സ്. ഡയറക്ടർബോർഡ് അംഗവുമായിരുന്നു. സ്വരാജ് മോട്ടോർസ് മാനേജിംഗ് ഡയറക്ടർ പി. നാരായണൻനായർ, സ്വരാജ് സെക്രട്ടറി പി. കെ. ശിവരാമൻനായർ, ദേശബന്ധു റോഡ്വേയ്സിലെ ടി. പത്മനാഭൻനായർ എന്നിവർ ശങ്കുണ്ണിപ്പിള്ളയുടെ ജാമാതാക്കളാണ്. ദേശബന്ധു റോഡ്വേയ്സ് സെക്രട്ടറി എസ്. കേശവദാസ്, വിദ്യാർത്ഥിയായ മോഹനൻ എന്നീ രണ്ടു പുത്രന്മാരും അദ്ദേഹത്തിനുണ്ട്. 1959 മാർച്ച് 12–ാം തീയതി തിരുവനന്തപുരം മെഡിക്കൽ കോളേജാശുപത്രിയിൽവെച്ച് അദ്ദേഹം അന്തരിച്ചു.

## ചിറേറട്ടു ഗോവിന്ദപ്പണിക്കർ

നായർസർവ്വീസ്സൊസൈററി പ്രവർത്തനം തിരുവല്ലായുടെ കിഴക്കൻഭാഗങ്ങളിൽ പ്രചരിപ്പിക്കാൻ ചങ്ങനാശ്ശേരി പരമേശ്വരൻപിള്ളയേയും മന്നത്തു പത്മനാഭനേയും ക്ഷണിച്ചു വരുത്തിയതും, പ്രചരണയോഗങ്ങൾ സംഘടിപ്പിച്ചതും മററും വായ്പൂരെ ചിറേറട്ടു കുടുംബാംഗമായ ഗോവിന്ദപ്പണിക്കരാണ്. അനാചാരങ്ങളിൽ തീരാപ്പകയുണ്ടായിരുന്ന പണിക്കർ തൻെറ കുടുംബത്തൊഴിലായ മാന്ത്രികവിദ്യ ഇനി നടത്തുകയില്ലെന്നു തീരുമാനിച്ചു. ആളോഹരിഭാഗക്രമം നടപ്പാകുന്നതിന് ഒന്നര വ്യാഴവട്ടം മുമ്പുതന്നെ തൻെറ പുത്രകളത്രാദികൾക്കു സ്വന്തം ഭൂസ്വത്തുക്കൾ (1079–ൽ) നല്കി അദ്ദേഹം സമുദായത്തിലെ ഇതര കുടുംബങ്ങൾക്കു മാതൃക കാട്ടിക്കൊടുത്തു. 1104–ൽ ആരംഭിച്ച വായ്പൂർ എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ അദ്ദേഹം സർവ്വീസ് സൊസൈററിക്കു ദാനം ചെയ്തതാണ്. തീണ്ടൽ, തൊടീൽ തുടങ്ങിയ അനാചാരങ്ങൾക്ക് എതിരായും പണിക്കർ സമരം ചെയ്തു. പണിക്കർ സ്ഥാപിച്ചതാണ് കുളത്തൂർ ശ്രീരാമകൃഷ്ണാശ്രമം. വായ്പൂരിൽ ശ്രീരാമകൃഷ്ണഹരിജനവിദ്യാപീഠം എന്നൊരു വിദ്യാലയവും അദ്ദേഹം സ്ഥാപിച്ചിട്ടുണ്ട്. ഹരിജനങ്ങളുൾപ്പെടെയുള്ള 'അയിത്ത'ജാതിക്കാർക്കു സ്വന്തം ക്ഷേത്രത്തിൽ പ്രവേശനം നല്കുകയും, പന്തിഭോജനം നടത്തുകയും മററും ചെയ്തിട്ടുണ്ട് പണിക്കർ. 1114 മിഥുനമാസത്തിൽ നിര്യാതനാകുന്നതുവരെ സർവ്വീസ് സൊസൈററിയുടെ ഒരു പ്രവർത്തകനായിരുന്നു അദ്ദേഹം.



## പി. ഗോവിന്ദപ്പിള്ള

പി. ഗോവിന്ദപ്പിള്ള തിരുവനന്തപുരം ശ്രീകണ്ഠേശ്വരത്തു 'കളവറവിളാകത്തു' വീട്ടിൽ 1024 ഇടവമാസത്തിൽ ജനിച്ചു. വക്കലെ വെട്ടൂർദേശത്തുള്ള ഒരു പുരാതനകുടുംബമായിരുന്ന മാതാവിൻേറതു്. പിതാവു് തിരുവനന്തപുരം മണക്കാട്ടു് കവണശ്ശേരി പപ്പുപിള്ള മുൻസിഫും.

കോട്ടയ്ക്കകത്തു കിഴക്കേമഠം സ്കൂളിൽ പ്രാഥമികവിദ്യാഭ്യാസം നടത്തി. ഒൻപതാംവയസ്സിൽ തക്കലയുള്ള ഒരു പ്രൈവററ് സ്കൂളിൽ ചേൎന്നു് ഇംഗ്ലീഷ് പഠിച്ചുതുടങ്ങി. പിന്നീട്ട തിരുവനന്തപുരത്തെ ഫ്രീസ്കൂളിൽ ചേൎന്നു. എഫ്. എ. ജയിച്ചശേഷം കുറേക്കാലം അവിടെത്തന്നെ അദ്ധ്യാപകനായി ജോലിനോക്കി. 1048-ൽ ബി. എ. ജയിച്ചു. ചാലനേററീവ് സ്കൂളിൽ ഹെഡ്മാസ്റ്ററായി ഉദ്യോഗംകിട്ടി. 1049-ൽ വലിയകൊട്ടാരംസമ്പ്രതിയായി. 1054-ൽ ഗോവിന്ദപ്പിള്ളയേയും അനന്തരവരേയുംതെക്കൻ തിരുവിതാംകൂറിലെ സമ്പന്നമായ വേമ്പന്നൂർ പുതുവീട്ടിലേക്കു ദത്തെടുത്തു. 1054-ൽ കൊട്ടാരം സർവ്വാധികാൎയ്യക്കാർ ആയി.

ആയില്യംതിരുനാൾ നാടുനീങ്ങുകയും വിശാഖംതിരുനാൾ രാജ്യഭാരമേല്ക്കുകയും ചെയ്തപ്പോൾ ആയില്യംതിരുനാളിൻെറ ഇഷ്ടതോഴനായ സർവ്വാധികാൎയ്യക്കാർ ഗോവിന്ദപ്പിള്ള ഉദ്യോഗം രാജികൊടുക്കേണ്ടിവന്നു.

അതിനുശേഷം അദ്ദേഹം സാഹിത്യപ്രവൎത്തനങ്ങളിൽ ശ്രദ്ധ പതിപ്പിച്ചു. പത്രലേഖനങ്ങൾ ധാരാളമായി എഴുതി. ആയില്യംതിരുനാളിൻെറ ഒരു ജീവചരിത്രമാണു് ഗ്രന്ഥരൂപേണ ആദ്യം എഴുതിയതു്. ഇതോടുകൂടി വക്കീൽപ്പരീക്ഷ ജയിച്ചു് ഹൈക്കോടതി വക്കീലായി പ്രാക്ടീസും ആരംഭിച്ചു. 1056-ൽ കേരളവിലാസം എന്ന പേരിൽ ഒരു മുദ്രാലയം സ്ഥാപിക്കയും 'കേരള ചന്ദ്രിക' എന്നൊരു പത്രം തുടങ്ങുകയും ചെയ്തു. 'കേരള പേടിയററ്'' എന്നൊരു ഇംഗ്ലീഷ് പത്രവും ആ അച്ചുകൂടത്തിൽനിന്നുതന്നെ ഗോവിന്ദപ്പിള്ള പ്രസിദ്ധപ്പെടുത്തിവന്നു. കേരളചന്ദ്രികയിൽ വിശാഖംതിരുനാൾ, കേരളവൎമ്മ വലിയ കോയിത്തമ്പുരാൻ, വേണ്ണയിൽകുഞ്ഞിരാമൻനായനാർ മുതലായവർ ലേഖകന്മാരായിരുന്നു. പല പ്രാചീനകൃതികളും ഈ അച്ചുകൂടത്തിൽനിന്നു ഗോവിന്ദപ്പിള്ള പ്രസിദ്ധപ്പെടുത്തി. ഭാഷാനൈഷധചമ്പു ആദ്യം പ്രകാശിപ്പിച്ചതു ഗോവിന്ദപ്പിള്ളയാണു്. ഒരു റോമൻചരിത്രവും ഗ്രീക്കുചരിത്രവും അദ്ദേഹം എഴുതി പ്രസിദ്ധപ്പെടുത്തുകയുണ്ടായി. ഹാൻഡ് ബുക്ക് ഓഫ് ട്രാവൻകൂർ എന്ന ഒരു ഇംഗ്ലീഷ് പുസ്തകവും ഗോവിന്ദപ്പിള്ള പ്രസിദ്ധീകരിച്ചു. ഗോവിന്ദപ്പിള്ളയുടെ കൃതികളിൽ പ്രഖ്യാതവും പ്രധാനവുമാണു് ഭാഷാസാഹിത്യചരിത്രം.

1072 കുംഭമാസം 17-ാനു അദ്ദേഹം മരിച്ചു.

## അമ്പാട്ടു് ഈച്ചരമേനോൻ

കൊച്ചിയിൽ ഒരു നിയമസഭയുണ്ടായ 1925 മുതൽ 1953 വരെ തുടൎച്ചയായി നിയമസഭാംഗമായിരുന്ന ഈച്ചരമേനോൻ ചിററൂരെ അഭിജാതമായ അമ്പാട്ടു കുടുംബത്തിൽ 1873-ൽ ജനിച്ചു. കോഴിക്കോട്ടു് ഹൈസ്കൂൾവിദ്യാഭ്യാസം പൂൎത്തിയാക്കിയശേഷം മദ്രാസ് ക്രിസ്റ്റ്യൻ കോളേജിൽനിന്നും ബി. എ. ബിരുദം സമ്പാദിച്ചു.



തുടൎന്നു് കുടുംബകാൎയ്യങ്ങളിലും പൊതുക്കാൎയ്യങ്ങളിലും ഏൎപ്പെട്ടു. പ്രഭുകുടുംബത്തിൽ ജനിച്ചുവെങ്കിലും സാധാരണക്കാരനെപ്പോലെ ജീവിച്ച ഈച്ചരമേനോൻ, ചിററൂർ ടൗൺകൗൺസിൽ, ചിററൂർ-തത്തമംഗലം മുനിസിപ്പൽ കൗൺസിൽ എന്നിവയുടെ ചെയർമാനായി ദീർഘകാലം സേവനമനുഷ്ഠിച്ചിട്ടുണ്ടു്. ഒരു കോൺഗ്രസ്സുകാരനായിരുന്ന അദ്ദേഹം തുടക്കംമുതൽ തിരു-കൊച്ചി സംയോജനംവരെ കൊച്ചി നിയമസഭയിലും, പിന്നീടു് 1953 വരെ തിരു-കൊച്ചി നിയമസഭയിലും അംഗമായിരുന്നു. കൊച്ചി നിയമസഭയിൽ നായർ റഗുലേഷൻ ഭേദഗതി ബില്ലും, മുനിസിപ്പൽ റഗുലേഷൻബില്ലും അവതരിപ്പിച്ചു പാസ്സാക്കിയെടുത്തു. പ്രസിദ്ധനായ യു. ഗോപാലമേനോൻെറ സഹോദരിയായിരുന്നു ഈച്ചരമേനോൻെറ പത്നി. 85 വയസ്സുവരെയും അരോഗദൃഢഗാത്രനായിരുന്ന അദ്ദേഹം 1957 ആഗസ്റ്റ് 3-ാംതീയതി അന്തരിച്ചു.

## അഴകത്തു വിദ്വാൻ കുറുപ്പ്

കണ്ണന്താക്കുറുപ്പെന്നു സ്ഥാനപ്പേരുള്ള അഴകത്തു വിദ്വാൻ കുറുപ്പ് ചവറ അഴകത്തു വീ

ട്ടിൽ 980–ൽ ജനിച്ചു. പരമ്പരയാ പണ്ഡിതന്മാരുടെ കുടുംബമായിരുന്നു അഴകത്ത്. സ്വാതിതിരുനാൾ മഹാരാജാവാണ് അദ്ദേഹത്തിനു 'വിദ്വാൻ' എന്ന ബഹുമതി നല്കിയതു്. മന്ത്രം, തന്ത്രം, ജ്യോതിഷം എന്നീ ശാസ്ത്രശാഖകളിൽ അവഗാഹം നേടിയ ഒരു പണ്ഡിതസാർവ്വഭൗമനായിരുന്നു വിദ്വാൻ കുറുപ്പ്. ഗഹനങ്ങളായ വേദാന്തതത്വങ്ങളെ ലളിതസുന്ദരമായ ഭാഷയിൽ പ്രകാശിപ്പിക്കുവാൻ അദ്ദേഹത്തിനുണ്ടായിരുന്ന കഴിവിന്റെ നിദർശനമാണ് 'അദ്വൈതാനന്ദം' കിളിപ്പാട്ട്. മാർക്കണ്ഡേയചരിതം എന്നൊരു ആട്ടക്കഥയും ലക്ഷ്മീസ്തവം മുതലായ ചില കീർത്തനങ്ങളും അദ്ദേഹത്തിന്റെ വകയായിട്ടുണ്ട്.

## ടി. കെ. വേലുപ്പിള്ള

1882 ഫെബ്റുവരി 28–ാംതീയതി ജനിച്ച ടി. കെ. വേലുപ്പിള്ള 1904–ൽ ബി. എ. ജയിച്ചു. കുറെക്കാലം അദ്ധ്യാപകനായിരുന്നു. അക്കാലത്തു നിയമപരീക്ഷയ്ക്കു പഠിച്ചു. ബി. എൽ. ജയിച്ചശേഷം രണ്ടുവർഷം എക്സൈസ് ഇൻസ്പെക്ടരായി ജോലിനോക്കി. പിന്നീട് ആ ഉദ്യോഗം രാജികൊടുത്ത് അഭിഭാഷകവൃത്തിയിൽ പ്രവേശിച്ചു. 1914–ൽ നിയമസഭയിലേക്കു തെരഞ്ഞെടുക്കപ്പെട്ടു. 1922–ൽ വീണ്ടും നിയമസഭാമെമ്പറായി. തിരുവിതാംകൂർ യൂണിവേഴ്സിററിക്കമ്മിററിയിലും സാമ്പത്തികവികസനസമിതിയിലും അംഗമായിരുന്നു. തിരുവിതാംകൂർ മഹാജനസഭയുടെ അദ്ധ്യക്ഷനായിരുന്നു അദ്ദേഹം. 1923–ൽ തിരുവനന്തപുരം ലാക്കോളേജ് പ്രൊഫസ്സറായി നിയമിക്കപ്പെട്ടു. മൂന്നുവർഷം മദിരാശി സർവ്വകലാശാലയിലെ സിൻഡിക്കേറ്റ്മെമ്പറായിരുന്നു. യൂണിവേഴ്സിററി അക്കാഡമിക് കൗൺസിലിലും അദ്ദേഹം അംഗമായിരുന്നിട്ടുണ്ട്. മദിരാശി സർവ്വകലാശാലാനിയമപരീക്ഷയുടെ പ്രധാന പരീക്ഷകനായും ടി. കെ. സേവനമനുഷ്ഠിച്ചിരുന്നു.



തിരുവിതാംകൂർ ക്ഷേത്രപ്രവേശനാന്വേഷണക്കമ്മിററിയിലെ ഒരു അംഗമായിരുന്നു. ശ്രീമൂലംഅസംബ്ളിയുടെ ആദ്യത്തെ ഡെപ്യൂട്ടി പ്രസിഡണ്ടുമാണ്. ഡെപ്യൂട്ടിപ്രസിഡണ്ടെന്നനിലയിൽ അദ്ദേഹത്തിന്റെ വിദഗ്ദ്ധസേവനത്തെ അംഗീകരിച്ചുകൊണ്ടാണ് മഹാരാജാവു് സദസ്യതിലകൻ എന്ന ബഹുമതി നല്കിയതു്.

തിരുവിതാംകൂർ സ്റ്റേററ്മാനുവലിന്റെ ഉപജ്ഞാതാവെന്നനിലയിൽ ടി. കെ. വേലുപ്പിള്ള സ്തുത്യർഹമായ സേവനമാണു നടത്തിയതു്. അദ്ദേഹത്തിന്റെ എണ്ണപ്പെട്ട സംഭാവനയും ഇതുതന്നെ. ഹേമലത, വേലുത്തമ്പിദളവ, സാഹിത്യാദർശം എന്നിവയാണ് ടി. കെ. വേലുപ്പിള്ളയുടെ പ്രധാന കൃതികൾ. അനുഗൃഹീതവാഗ്മി, പൊതുജനസേവകൻ, ഗ്രന്ഥകാരൻ എന്നീ നിലകളിൽ ടി. കെ. വേലുപ്പിള്ള ബഹുജനാരാദ്ധ്യനായിരുന്നു.

## ആർ. ഈശ്വരപിള്ള

1029 കർക്കടകത്തിലെ രോഹിണി നക്ഷത്രത്തിൽജനിച്ച ആർ. ഈശ്വരപിള്ള 1053–ൽ ബി. എ. ജയിച്ച് അദ്ധ്യാപകനായി. പിന്നീട് സ്കൂൾ ഇൻസ്പെക്ടറായി. 1084–ൽ ഈശ്വരപിള്ള ഉദ്യോഗത്തിൽ നിന്നു വിരമിച്ചു. 1115 മേടം 6-ാംതീയതിയാണ് അദ്ദേഹമന്തരിച്ചതു്.



ഒരു മാതൃകാദ്ധ്യാപകനും ചിന്തകനുമായിരുന്ന ആർ. ഈശ്വരപിള്ളയാണ് ഇംഗ്ലീഷ് ഭാഷയിലെ ഉപന്യാസങ്ങളുടെ മാതൃകയിൽ മലയാളം പ്രബന്ധങ്ങളെഴുതി പ്രചരിപ്പിക്കാൻ ആദ്യമായി ശ്രമിച്ചതു്. അദ്ദേഹത്തിന്റെ പ്രബന്ധങ്ങൾ 'ചിന്താസന്താനം' എന്ന പേരിൽ ഏഴു ഭാഗങ്ങളായി പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ഉൽക്കർഷസോപാനം, എഴുത്തച്ഛൻ, രാജാകേശവദാസ്, ഹേമദത്തൻ, സുനന്ദ മുതലായി മററു പല കൃതികളും ആർ. ഈശ്വരപിള്ള എഴുതിയിട്ടുണ്ട്. 'സ്മരണകൾ' ഈശ്വരപിള്ളയുടെ ആത്മകഥയാണ്. 'ഗുരുനാഥൻ' എന്ന മാസിക ദീർഘകാലം നടത്തിയിട്ടുണ്ട്. അഡ്വക്കേററ് പത്മനാഭപിള്ള അദ്ദേഹത്തിന്റെ പുത്രനും കൈനിക്കര കുമാരപിള്ള, എൻ. വാസുദേവൻപിള്ള എന്നിവർ ജാമാതാക്കളുമാണ്.

## അമ്പാടി മീനാക്ഷിഅമ്മ

തൃപ്പൂണിത്തുറ തെക്കെ അമ്പാടിയിൽ നാണി അമ്മയുടെയും പെരുമ്പടപ്പിൽ ഈശ്വരൻ നമ്പൂതിരിയുടെയും മകളായിരുന്ന മീനാക്ഷി അമ്മ. കോവിലകം ഉപാദ്ധ്യായനായിരുന്ന കുഞ്ഞൻവാരിയരിൽനിന്ന് കാവ്യനാടകാലങ്കാരങ്ങൾ പഠിച്ചു. അനന്തരം കൊച്ചീത്തമ്പുരാക്കന്മാരുടെ ശാസ്ത്രഗുരുവായിരുന്ന ശംകോപാചാരി എന്ന മഹാപണ്ഡിതൻ മീനാക്ഷി അമ്മയെ ന്യായശാസ്ത്രം പഠിപ്പിച്ചു.



കൊച്ചി വിദ്യാഭ്യാസവകുപ്പിൽ ഡെപ്യൂട്ടി ഇൻസ്പെക്ടറായിരുന്ന പള്ളിയിൽ കൃഷ്ണമേനോൻ 14–ാം വയസ്സിൽ അവരെ വിവാഹം ചെയ്തു. മീനാക്ഷിഅമ്മയുടെ ഏക പുത്രി മാധവിഅമ്മ ഹൈസ്കൂൾ ഹെഡ്മിസ്ട്രസ്സായിരുന്ന് അടുത്തകാലത്തു പെൻഷൻപററി. മൂത്ത മകൻ എ. ജി. മേനോൻ കുറച്ചുകാലം കേരളത്തിലെ ചീഫ്സെക്രട്ടറിയായിരുന്നു. അദ്ദേഹം ഇപ്പോൾ എക്കാഫേയിൽ ഒരു ഉയന്ന ഉദ്യോഗസ്ഥനാണ്. ഇളയ മകനായ അമ്പാടി ദാമോദരൻ ചൈനയിലെ ഇന്ത്യൻ സ്ഥാനപതിമന്ദിരത്തിൽ ഒന്നാം സെക്രട്ടറിയാണ്. രണ്ടാമത്തെ പുത്രനായ ശ്രീധരമേനോൻ ഇൻകംടാക്സ് ആഫീസറുമാണ്. അമ്പാടി കാർത്ത്യായനിഅമ്മയും അമ്പാടി ഇക്കാവമ്മയും മീനാക്ഷിഅമ്മയുടെ ഇളയ സഹോദരിമാരാണ്. കൈക്കുളങ്ങര രാമവാര്യരോട്ടും കൊല്ലങ്കോട്ട ഗോപാലൻനായരോട്ടും കണ്ടിയൂർ മഹാദേവശാസ്ത്രിയോട്ടും കിടനില്ക്കത്തക്ക പാണ്ഡിത്യവും കഴിവും ഉള്ള ഒരു വ്യാഖ്യാതാവായിരുന്നു മീനാക്ഷിഅമ്മ. അവരുടെ വ്യാഖ്യാനങ്ങളിൽ സൗന്ദര്യലഹരിയും സുഭഗോദയവും പ്രാധാന്യമർഹിക്കുന്നു. മന്ത്രതന്ത്രാദികളിൽ അവക്കുണ്ടായിരുന്ന അവഗാഹത്തിനു മതിയായ തെളിവാണ് 'സുഖബോധിനി'എന്ന വ്യാഖ്യാനം. സ്വയംവരമന്ത്രാക്ഷരമാല, ആനന്ദലഹരീ സ്തോത്രം മുതലായവക്കും മീനാക്ഷിയമ്മ നിപുണമായ വ്യാഖ്യാനങ്ങൾ എഴുതിയിട്ടുണ്ട്. ഈ മഹതിയുടെ സാഹിത്യശ്രമത്തെയും പാണ്ഡിത്യത്തെയും അഭിനന്ദിച്ചുകൊണ്ട് തൃപ്പൂണിത്തുറ പണ്ഡിതസദസ്സിൽവച്ചു പരീക്ഷിത്തു തമ്പുരാൻ അവക്ക് 'സാഹിത്യനിപുണ' എന്ന ബഹുമതിയും ഒരു കനകമുദ്രയും സമ്മാനിക്കയുണ്ടായി. 1058–ൽ ഭൂജാതയായ മീനാക്ഷിഅമ്മ 1136–ൽ അന്തരിച്ചു.

## എം. രാമവമ്മതമ്പാൻ

ജന്മംകൊണ്ട് നായരല്ലെങ്കിലും നായർസമുദായത്തെ ആത്മാർത്ഥമായി സേവിച്ച എം. രാമവമ്മതമ്പാൻ പറവൂർ പല്ലംതുരുത്തിൽ മരുതൂർ കോവിലകത്തു ജനിച്ചു. അമ്മ അംബികത്തമ്പാട്ടിയും, അച്ഛൻ ആലുവാ നായത്തോട്ട കരയിൽ ഉദയമംഗലത്തു മനയ്ക്കൽ സൂര്യൻ നമ്പൂതിരിയുമാണ്.



പ്രൈമറിവിദ്യാഭ്യാസം പറവൂരിൽ നടത്തി. ഹൈസ്കൂളിലും എഫ്. എ. ക്ലാസ്സിലും എറണാകുളത്തു പഠിച്ചു. തിരുവനന്തപുരം മഹാരാജാസ് കോളേജിൽനിന്ന് ബി. എ. പാസ്സായി. മദ്രാസിൽ പോയി എൽ. ററി. ജയിച്ചു. തിരുവിതാംകൂർ വിദ്യാഭ്യാസവകുപ്പിൽ അദ്ധ്യാപകനായി ഉദ്യോഗജീവിതം ആരംഭിച്ചു. പറവൂർ, ചെങ്ങന്നൂർ എന്നീ ഹൈസ്കൂളുകളിൽ ഹെഡ്മാസ്റ്ററായിരുന്നു. രണ്ടുകൊല്ലം തിരുവനന്തപുരം മഹാരാജാസ് കോളേജ് ലക്ചററായിരുന്നു. മലയാളംസ്കൂൾഇൻസ്പെക്ടറായും അവസാനം തിരുവനന്തപുരം ട്രെയിനിംഗ് കോളേജ് വൈസ് പ്രിൻസിപ്പലായും ജോലിനോക്കി. ഉദ്യോഗത്തിൽനിന്നു വിരമിച്ച് രണ്ടുകൊല്ലം വിശ്രമിച്ചശേഷം മൂന്നുകൊല്ലം കോഴിക്കോട്ട സാമൂതിരികോളേജ് പ്രിൻസിപ്പലായി ജോലിനോക്കി.

ഇരുപത്താറാമത്തെവയസ്സിൽ വിവാഹിതനായി. ജഡ്ജി പറവൂർ താഴത്തുവീട്ടിൽ നാരായണപിള്ളയുടെ പുത്രി മാധവിക്കുട്ടിഅമ്മയായിരുന്നു പത്നി. ആ വിവാഹത്തിലുള്ള ഒരു പുത്രനും ഒരു പുത്രിയും ചെറുപ്പത്തിലേ മരിച്ചു. ശേഷിച്ച ഒരു പുത്രിയാണ് കേന്ദ്രമന്ത്രി ലക്ഷ്മി എൻ. മേനോൻ. പ്രഥമ പത്നിയുടെ മരണശേഷം പറവൂർ ചേന്നമംഗലത്ത് ആറങ്കാവിൽ പഴങ്ങാട്ട ദേവകിഅമ്മയെ വിവാഹം ചെയ്തു. ഈ ദാമ്പത്യത്തിൽ മൂന്നു പുത്രന്മാരും രണ്ടു പുത്രിമാരും ഉണ്ടായി. പ്രസവക്ലേശത്താൽ ദ്വിതീയഭാര്യയും മരിച്ചു.

അനന്തരം അവരുടെ സഹോദരി ലക്ഷ്മിക്കുട്ടി അമ്മയെ വിവാഹം ചെയ്തു. അതിൽ ഒരു പുത്രനുണ്ട്.

ഉദ്യോഗത്തിലിരിക്കുമ്പോഴും അതിൽനിന്നു വിരമിച്ചശേഷവും സാമൂഹ്യവും സാംസ്കാരികവുമായ കാര്യങ്ങളിൽ തമ്പാൻ വ്യാപൃതനായിരുന്നു. അദ്ദേഹത്തിന്റെ പ്രസംഗങ്ങളും ലേഖനങ്ങളും ശ്രദ്ധേയങ്ങളായിരുന്നു. 105 മേടത്തിൽ ചങ്ങനാശ്ശേരിയിൽവച്ചുനടന്നനായർ മഹാസമ്മേളനത്തിലെ വിദ്യാഭ്യാസസമ്മേളനത്തിൽ അദ്ധ്യക്ഷതവഹിച്ചതു് തമ്പാനായിരുന്നു. നായർ സർവ്വീസ്സൊസൈററിയുടെ അഭ്യുദയകാംക്ഷിയായിരുന്ന അദ്ദേഹം. പ്രഭാഷണങ്ങൾ, ലോകോല്പത്തി, നാലുവീരപത്നിമാർ, ഭൂഗോളചരിതം എന്നിവയാണ് തമ്പാന്റെ മുഖ്യകൃതികൾ. ഒരു തികഞ്ഞ യുക്തിവാദിയുമായിരുന്നു രാമവർമ്മതമ്പാൻ.

## അഴകത്തു പത്മനാഭക്കുറുപ്പ്

അഴകത്തു വിദ്വാൻ കുറുപ്പിന്റെ ഭാഗിനേയനായി 1044 കുംഭം 5-ാം തീയതി ജനിച്ച പത്മനാഭക്കുറുപ്പിന്റെ



പ്രഥമഗുരു ഒരു ബഹുഭാഷാപണ്ഡിതനായ പിതാവുതന്നെയായിരുന്നു. വിദ്വാൻ കുറുപ്പിന്റെ പുത്രനായിരുന്ന പുതുക്കാട്ടു മഠത്തിൽ കൃഷ്ണനാശാനായിരുന്നു രണ്ടാമത്തെ ഗുരു. പ്രഖ്യാതനായിരുന്ന കരമന കേശവശാസ്ത്രിയും അദ്ദേഹത്തിന്റെ ഗുരുവായിരുന്നു. സംസ്കൃതം, തമിഴ്, കന്നാടകം, ഹിന്ദുസ്ഥാനി എന്നീ ഭാഷകൾ പത്മനാഭക്കുറുപ്പിനു് അനായാസം കൈകാര്യംചെയ്യാൻ കഴിയുമായിരുന്നു എന്നാണറിയുന്നതു്. കുറേക്കാലം അദ്ദേഹം ഇംഗ്ലീഷും പഠിച്ചു. 1093-ാമാണ്ടിടയ്ക്കു് പത്മനാഭക്കുറുപ്പ് ചവറ ഇംഗ്ലീഷ് ഹൈസ്കൂളിലെ മലയാളംപണ്ഡിതരായി ജോലിനോക്കിയിരുന്നു.

പതിനഞ്ചാമത്തെ വയസ്സുമുതൽ കുറുപ്പ് കവിതാവാസന പ്രദർശിപ്പിച്ചിരുന്നു. മലയാളത്തിലെ ആദ്യത്തെ മഹാകാവ്യമായ രാമചന്ദ്രവിലാസം ഇരുപത്തഞ്ചാമത്തെ വയസ്സിലാണ് അദ്ദേഹം എഴുതിത്തുടങ്ങിയതു്. പന്തളം കേരളവർമ്മയുടെ രുഗ്മാംഗദചരിതം, വള്ളത്തോളിന്റെ ചിത്രയോഗം, ഉള്ളൂരിന്റെ ഉമാകേരളം, കെ. സി. കേശവപിള്ളയുടെ കേശവീയം എന്നീ മഹാകാവ്യങ്ങൾ അടുത്ത പതിനഞ്ചുകൊല്ലത്തിനകം രംഗപ്രവേശം ചെയ്തു. പ്രതാപരുദ്രകല്യാണം, മീനകേതനചരിത്രം എന്നീ നാടകങ്ങളും കുംഭനാസവം. ഗന്ധർവ്വവിജയം എന്നീ ആട്ടക്കഥകളും, തുലാഭാരശതകം, വ്യാഘ്രാലയേശസ്തവം, ചാണക്യശതകം എന്നീ വിവർത്തനങ്ങളും, ഗണേശപുരാണം, മാർക്കണ്ഡേയപുരാണം എന്നീ രണ്ടു കിളിപ്പാട്ടുകളും പ്രഭുഭക്തി എന്നൊരു ഖണ്ഡകാവ്യവുമാണ് കുറുപ്പിന്റെ കൃതികൾ.

'തിരുക്കുറൾ' മലയാളത്തിലേക്കു വിവർത്തനംചെയ്ത അഴകത്തു നാരായണക്കുറുപ്പ് പത്മനാഭക്കുറുപ്പിന്റെ ജ്യേഷ്ഠസഹോദരനായിരുന്നു. മഹാകവി പത്മനാഭക്കുറുപ്പ് 1107 തുലാം 20-ാം തീയതി അന്തരിച്ചു.

## പാലിയത്തു് ചെറിയ കുഞ്ഞുണ്ണി അച്ചൻ

പണ്ഡിതനും കവിയും പ്രഭാഷകനും സ്വതന്ത്രചിന്തകനുമായിരുന്ന ചെറിയ കുഞ്ഞുണ്ണി അച്ചൻ ചേന്നമംഗലത്തു് പാലിയത്തു് കാവു കുഞ്ഞമ്മയുടെയും ആലത്തൂർ പരമേശ്വരൻ നമ്പൂതിരിപ്പാടിന്റെയും സീമന്തപുത്രനായി കൊ. വ. 1057 ഇടവമാസത്തിൽ ജനിച്ചു. പാലിയത്തെ കുടുംബാചാര്യനായിരുന്ന പു



തുക്കുടി രാമുണ്ണി ഇളയതിന്റെയും ചതുശ്ശാസ്ത്രപണ്ഡിതനായ ചേന്നമംഗലം അയ്യാശാസ്ത്രികളുടെയും കീഴിലായിരുന്നു വിദ്യാഭ്യാസം നടത്തിയതു്. പഴയ രീതിയിലുള്ള പഠനത്തിനു ശേഷം എറണാകുളം നീലുപ്പട്ടരുടെ അടുക്കൽനിന്നു് ഇംഗ്ലീഷും പഠിച്ചു. പഠിക്കുമ്പോൾത്തന്നെ സംസ്കൃതത്തിലും മലയാളത്തിലും കവിതയെഴുതിത്തുടങ്ങിയ കുഞ്ഞുണ്ണിഅച്ചന്റെ രണ്ടു കവിതകൾ മാത്രമേ പുസ്തകരൂപത്തിൽ പ്രസിദ്ധീകരിച്ചിട്ടുള്ളു: 'ശുക്രനീതി' എന്ന സംസ്കൃതകാവ്യത്തിന്റെ മലയാളം വിവർത്തനവും, 'കാശിയാത്ര' എന്ന മലയാളകൃതിയും.

ഒരു യാഥാസ്ഥിതികപ്രഭുകുടുംബമായ പാലിയത്തെ അംഗങ്ങളിൽ ആദ്യത്തെ പൊതുപ്രവർത്തകൻ കുഞ്ഞുണ്ണിഅച്ചനായിരുന്നു. ഒരു മികച്ച വാഗ്മിയായിരുന്ന അദ്ദേഹം കേരള

ത്തിൽ സർവ്വസമുദായമൈത്രി കൈവരുത്തണമെന്ന ഉദ്ദേശത്തോടെയാണ് പ്രസംഗവേദികളെ ഉപയോഗപ്പെടുത്തിയിരുന്നതു്. 'മതവും മൈത്രിയും', 'മതവും മനുഷ്യനും' എന്നു തുടങ്ങിയ വിഷയങ്ങളെ അധികരിച്ചു് അദ്ദേഹം കേരളത്തിലങ്ങോളമിങ്ങോളം നടത്തിയ പ്രസംഗപരമ്പര അന്നത്തെ കൊച്ചിമഹാരാജാവിനെ ആകർഷിക്കയും സംസ്ഥാനത്തെ എല്ലാ വിദ്യാലയങ്ങളിലും കുഞ്ഞുണ്ണിഅച്ചനെക്കൊണ്ടു് പ്രസംഗങ്ങൾ നടത്തിക്കയും ചെയ്തു. ഈ പ്രഭാഷണങ്ങൾ ക്രോഡീകരിച്ചു പ്രസിദ്ധീകരിച്ചിട്ടുള്ളതാണു് കുഞ്ഞുണ്ണിഅച്ചന്റെ 'സദ്ഗുണോപാസന' എന്ന ഗ്രന്ഥം. കേരളത്തിൽ ഹിന്ദുമത ധർമ്മാധിഷ്ഠിതമായ ഒരു സർവ്വസമുദായ മൈത്രി ഉണ്ടാക്കുന്നതിനു് മുൻകൈയെടുത്തു പ്രവർത്തിക്കുവാനുള്ള കഴിവും സാദ്ധ്യതയും നായർസമുദായത്തിനുമാത്രമേ ഉള്ളൂ എന്നു വിശ്വസിച്ചിരുന്ന കുഞ്ഞുണ്ണിഅച്ചൻ കൊച്ചിയിലും തെക്കേ മലബാറിലും നായർസമാജങ്ങൾ സംഘടിപ്പിക്കാൻ അശ്രാന്തപരിശ്രമം നടത്തി. ഇത്തരം നായർസമാജങ്ങൾ ധാരാളമായുണ്ടായതോടെ തൃശ്ശൂരിൽ ഒരു കേന്ദ്ര നായർസമാജവും സ്ഥാപിതമായി. 1103-ൽ കുഞ്ഞുണ്ണിഅച്ചൻ സ്ഥാപിച്ച ചേന്നമംഗലം നായർസമാജം ഇന്നു പ്രവർത്തിച്ചുകൊണ്ടിരിക്കുന്നുണ്ടു്.

കുഞ്ഞുണ്ണിഅച്ചന്റെ ഉടമസ്ഥതയിലും പത്രാധിപത്യത്തിലും എറണാകുളത്തുനിന്നു് 'ഭജേകേരള'മെന്നപേരിൽ ഒരു ദിനപ്പത്രം പ്രസിദ്ധീകരിച്ചിരുന്നു. കണ്ണന്തോടത്തു വേലായുധമേനോനായിരുന്നു അതിന്റെ സഹപത്രാധിപർ. കൊച്ചി ദിവാനായിരുന്ന വിജയരാഘവാചാരിയുടെ ചെയ്തികളെ അതിനിശിതമായി വിമർശിച്ചുവന്ന പ്രസ്തുത പത്രത്തിൽ 'മുക്കൊമ്പന്റെ മോഹിനിയാട്ടം' എന്ന ശീർഷകത്തിൽ ഒരു ലേഖനം പ്രസിദ്ധീകരിച്ചതിനെത്തുടർന്നു് പത്രം നിരോധിക്കയും പ്രസ്സു പൂട്ടി മുദ്രവെയ്ക്കയും ചെയ്തു. കുഞ്ഞുണ്ണിഅച്ചനെ രാജദ്രോഹക്കുററം ചുമത്തി അറസ്ററുചെയ്യാനുള്ള കല്പന അധികൃതകേന്ദ്രങ്ങളിൽനിന്നു പുറപ്പെട്ടെങ്കിലും പാലിയത്തു വലിയ അച്ചന്റെ ഇടപെടൽമൂലം അറസ്ററും ശിക്ഷയുമൊന്നുമുണ്ടായില്ല. പിന്നീടു് കുഞ്ഞുണ്ണിഅച്ചൻ 'കേരളകേസരി' എന്ന മാസികയും 'സനാതനി' എന്ന ഒരു പത്രവും നടത്തിയിട്ടുണ്ടു്. ആദ്യകാലത്തു് രാജവാഴ്ചയെ അനുകൂലിച്ചിരുന്ന ഒരു യാഥാസ്ഥിതികനായിരുന്നു കുഞ്ഞുണ്ണിഅച്ചൻ. എന്നാൽ ഇന്ത്യൻ സ്വാതന്ത്ര്യസമരത്തിന്റെ കൊടുങ്കാററു് ആഞ്ഞടിച്ചതോടെ അദ്ദേഹം ഒരു കോൺഗ്രസ്സുകാരനായി മാറുകയും, ജനങ്ങളിൽ സ്വാതന്ത്ര്യാവേശം ജനിപ്പിച്ചുകൊണ്ടു് നാട്ടനീളെ പ്രഭാഷണങ്ങൾ നടത്തുകയും ചെയ്തു. ഒറ്റപ്പാലത്തു നടന്ന കേരളസംസ്ഥാനകോൺഗ്രസ് സമ്മേളനത്തിൽ കുഞ്ഞുണ്ണിഅച്ചൻ ചെയ്ത ആവേശജനകമായ പ്രസംഗം അവിസ്മരണീയമായ ഒന്നായിരുന്നു. എങ്കിലും പില്ക്കാലത്തു് ഗുരുവായൂർ സത്യാഗ്രഹത്തെയും മററും എതിർത്തു പ്രസംഗിക്കുവാനും അദ്ദേഹം തയ്യാറായി.

കലാപ്രേമിയായിരുന്ന കുഞ്ഞുണ്ണിഅച്ചൻ കഥകളി, തുള്ളൽ എന്നിവയുടെ പ്രോത്സാഹനത്തിനും വളരെയൊക്കെ പ്രവർത്തിച്ചിട്ടുണ്ടു്. പൊതുക്കാര്യപ്രവർത്തനങ്ങൾമൂലം അവസാനകാലത്തു് അദ്ദേഹം വളരെയധികം സാമ്പത്തികക്ലേശങ്ങൾ അനുഭവിച്ചിരുന്നു. എല്ലാ പ്രവർത്തനങ്ങളിൽനിന്നും വിരമിച്ചു് തൃക്കൂർ പാലിയത്തു് വിശ്രമജീവിതം നയിച്ചുവരവേ, വിഷജ്വരം പിടിപെട്ടു് കൊ. വ. 1117 ചിങ്ങമാസം 17-ാംതീയതി അദ്ദേഹം അന്തരിച്ചു. അറുപതു വയസ്സു് തികയുന്നതിനു് 8 മാസം മുമ്പായിരുന്നു മരണം.

പൊതുപ്രവർത്തനങ്ങളിൽ വ്യാപൃതനായിരുന്ന കാലത്തു് കവിതിലകൻ കുണ്ടൂർ നാരായണമേനോന്റെ ഭാഗിനേയിയെ കുഞ്ഞുണ്ണി അച്ചൻ വിവാഹം ചെയ്തിരുന്നു. അവർ ഇപ്പോഴും ജീവിച്ചിരിപ്പുണ്ടു്. ഈ ദമ്പതികൾക്കു് ആറു സന്താനങ്ങളാണുള്ളതു്.

## കെ. സി. കേശവപിള്ള

കൊല്ലം പരവൂർ വാഴവിളവീട്ടിൽ ജനിച്ച കെ. സി. കേശവപിള്ള പ്രസിദ്ധനായ ശങ്കരൻ ചെമ്പകരാമൻ കാര്യക്കാരുടെ പിൻമുറക്കാരനാണു്. അച്ഛൻ പരവൂർ വലിയ വെളിച്ചത്തു വീട്ടിൽ രാമൻപിള്ളയും മാതാവു് വാഴവിള വീട്ടിൽ ലക്ഷ്മിഅമ്മയുമായിരുന്നു. കെ. സി.യുടെ ആദ്യഭാര്യ പരവൂർ പടിഞ്ഞാറേ വീട്ടിൽ കുഞ്ഞിപ്പിള്ളയായിരുന്നു. അവർ 1067-ൽ മരിച്ചു. പിന്നീടു് 1069 മിഥുനത്തിൽ മാതുലപുത്രിയായ നാരായണിഅമ്മയെ വിവാഹം ചെയ്തു. ഈ ദാമ്പത്യത്തിൽ മൂന്നു പുത്രന്മാരും ഒരു പുത്രിയും ഉണ്ടായി.



കെ. സി. കേശവപിള്ള ബാല്യത്തിൽ വലിയ കഥകളിഭ്രാന്തനായിരുന്നു. പതിനഞ്ചാമത്തെ വയസ്സിൽ അദ്ദേഹം 'പ്രഹ്ലാദചരിതം' ആട്ടക്കഥ എഴുതി. സംസ്കൃതത്തിലെ പ്രാഥമികപാഠങ്ങൾപോലും നിശ്ചയമില്ലാത്ത കാലത്താണ് ഈ കൃതി രചിച്ചത്. പിന്നീട് അദ്ദേഹം സംസ്കൃതം പഠിച്ചു വ്യുല്പത്തി നേടി. കുറെക്കാലം കൊല്ലം ഗവണ്മെൻറ് ഹൈസ്കൂളിൽ സംസ്കൃതാദ്ധ്യാപകനായി ജോലിനോക്കി. 1077–ൽ വേലായുധൻതമ്പിയുടെ അദ്ധ്യാപകനായി തിരുവനന്തപുരത്തേക്കു പോയി.

ദ്വിതീയാക്ഷരപ്രാസവാദത്തിൽ അദ്ദേഹം കേരളപാണിനിയുടെ പക്ഷക്കാരനായിരുന്നു. സ്വന്തം വാദഗതിയെ തെളിയിക്കാനാണ് അദ്ദേഹം കേശവീയം മഹാകാവ്യമെഴുതിയത്. ഹിരണ്യാസുരവധം, ശൂരപത്മാസുരവധം, ശ്രീകൃഷ്ണവിജയം എന്നീ ആട്ടക്കഥകളും വിക്രമോർവശീയം, രാഘവമാധവം, സദാരാമ, ലക്ഷ്മീകല്യാണം എന്നീ നാടകങ്ങളും, ആങ്ഗലസാമ്രാജ്യം, നാരായണീയം എന്നീ രണ്ടു പരിഭാഷകളും, സുഭാഷിതരത്നാകരം, ആസന്നമരണ ചിന്താശതകം, കവിസമാജയാത്രാശതകം, ശ്രീകാശിയാത്ര എന്നീ കൃതികളുമാണ് അദ്ദേഹത്തിൻെറ എണ്ണപ്പെട്ട സംഭാവനകൾ. ഗാനമാലിക, അഭിനയമാലിക തുടങ്ങി വേറെ പത്തിരുപത്തഞ്ചു കൃതികളും കെ. സി.യുടെ വകയായിട്ടുണ്ട്. അതീവ മനോഹരങ്ങളായ ഒട്ടേറെ ഒററശ്ലോകങ്ങളും അദ്ദേഹം രചിച്ചിട്ടുണ്ട്. ശയ്യാസുന്ദരമായ പദ്യങ്ങളും ഗാനമോഹനങ്ങളായ പാട്ടുകളും എഴുതാൻ കെ. സി.ക്കുള്ള പാടവം പ്രസിദ്ധമായിരുന്നു. ദ്രുതകവനത്തിലും കെ. സി.യുടെ അനുഗൃഹീതമായ കഴിവ് അതുല്യമായിരുന്നു. "സരസദ്രുതകവി കിരീടമണി" എന്നാണ് സമകാലികരായ മഹാകവികൾ അദ്ദേഹത്തെ വിശേഷിപ്പിച്ചിരുന്നത്. 1089 ചിങ്ങം 20–ാം തീയതി മഹാകവി കെ. സി. ദിവംഗതനായി. പ്രൊഫസർ പരവൂർ കെ. എൻ. ഗോപാലപിള്ള കെ. സി.യുടെ പുത്രനാണ്.

## കുന്നത്തു ജനാർദ്ദനമേനോൻ

1060 ഇടവത്തിൽ പാലക്കാട്ട് കാവിൽപ്പാട്ടുതറവാട്ടിൽ ജനിച്ച കുന്നത്തു ജനാർദ്ദനമേനോൻ ഹൈസ്കൂൾ വിദ്യാഭ്യാസത്തിനു ശേഷം സാഹിത്യരചനയിലും പത്രപ്രവർത്തനത്തിലുമേർപ്പെട്ടു. സുദർശനം, സമദർശി, സ്വരാട്, ഗോമതി, ദീപം, എക്സ്പ്രസ്സ്, ധർമ്മദേശം മുതലായ പത്രങ്ങളുടെ ആധിപത്യം വഹിച്ചിട്ടുണ്ട്.

വി. സി. ബാലകൃഷ്ണപ്പണിക്കർ, കുമാരനാശാൻ(ജീവചരിത്രം), ഇന്ദുലേഖാനിരൂപണം, ശാരദാനിരൂപണം, രാവണപക്ഷം (നിരൂപണം), ശ്രീമൂലരാമായണം (ഗദ്യം), മഹാഭാരതം ഗദ്യം (അഞ്ചു വാല്യം), വിരഹതാപം, ശാകുന്തളം, ഉദ്യാനലക്ഷ്മി, ലോകമഹായുദ്ധം (രണ്ടുഭാഗം) ഇവയാണു പ്രധാന കൃതികൾ. ശ്രീരാഗം, സുധാബിന്ദു മുതലായ നോവലുകളും മാർത്താണ്ഡവർമ്മ, ധർമ്മരാജാ തുടങ്ങിയ നോവൽസംഗ്രഹങ്ങളുമായി പത്തിരുപതു കൃതികൾ വേറെയും അദ്ദേഹം രചിച്ചിട്ടുണ്ട്. 1130 മിഥുനം 22–ാംതീയതി അദ്ദേഹമന്തരിച്ചു.

## ആർ. നാരായണപ്പണിക്കർ

അമ്പലപ്പുഴ കോവിലിടം കുടുംബത്തിൻെറ ഒരു ശാഖയായ വാലേഴത്തുവീട്ടിൽ 1064 മകരം 14–ാംനു ജനിച്ച നാരായണപ്പണിക്കരുടെ പൂർവ്വികന്മാർ ആയിരത്തിൽപരം വർഷങ്ങൾക്കപ്പുറം മലബാറിൽനിന്നു വടക്കൻപറവൂരിൽ താമസമാക്കിയവരാണ്. അവിടെനിന്നു ചെമ്പകശ്ശേരി രാജാവിൻെറ ക്ഷണമനുസരിച്ച് അവർ അമ്പലപ്പുഴ വന്നു. ചെമ്പകശ്ശേരി രാജാവിൻെറ സൈന്യവിഭാഗത്തിൽ ഒന്നിൻെറ അധിപന്മാരായിരുന്നു കോവിലിടത്തു പണിക്കർമാർ.



മട്രിക്കുലേഷൻ ക്ലാസ്സിൽ പഠിക്കുന്ന കാലത്ത് നാരായണപ്പണിക്കർ 'ഭാനുമതി' എന്നൊരു നോവൽ എഴുതിയിട്ടുണ്ട്. ബി. എ. ക്ലാസ്സിൽ പഠിക്കുമ്പോൾ, അദ്ദേഹം, പ്രജാസഭാമെമ്പറായിരുന്ന വക്കീൽ കെ. നാരായണപിള്ളയുടെ പുത്രി ജാനകിയമ്മയെ വിവാഹം ചെയ്തു. എടത്വാ ഇംഗ്ലീഷ് സ്കൂളിൽ അദ്ധ്യാപകനായും പരവൂർ ഹൈസ്കൂളിൽ ഹെഡ്മാസ്റ്ററായും ജോലിനോക്കി. ഇതിനിടയ്ക്കു ലാകോളേജിൽ ചേർന്നു കുറേനാൾ നിയമപരീക്ഷയ്ക്കു പഠിച്ചു. പരവൂർസ്കൂളിൽ ഹെഡ്മാസ്റ്ററായിരിക്കുമ്പോൾ ഭാര്യയും പുത്രിയും മരിച്ചു. 1093–ൽ പണിക്കർ വീണ്ടും വിവാഹിതനായി. പക്ഷേ, ആ ദാമ്പത്യം ഏറെക്കാലം നിലനിന്നില്ല. 1096–ൽ മഹാകവി

കെ. സി. കേശവപിള്ളയുടെ ഏകപുത്രി കെ. എൻ. തങ്കമ്മയെ അദ്ദേഹം വിവാഹംചെയ്തു. ആ വിവാഹത്തിൽ ഒരു പുത്രനും അഞ്ചു പുത്രിമാരുമുണ്ട്. ആദ്യവിവാഹത്തിലുള്ള പുത്രൻ എൻ. എസ്. പിള്ള സിംഗപ്പൂരിൽ ഒരു ഉയന്ന ഉദ്യോഗസ്ഥനാണ്.

കൊല്ലം ട്രെയിനിംഗ് സ്കൂളിലും നാഗർകോവിൽ എസ്. എൽ. ബി. ഹൈസ്കൂളിലും ചാല ഇംഗ്ലീഷ് ഹൈസ്കൂളിലും പണിക്കർ അദ്ധ്യാപകനായിരുന്നു. പെൻഷനുശേഷം വീണ്ടും പരവൂർ ഹൈസ്കൂൾ ഹെഡ്മാസ്റ്ററായി കുറേക്കാലം ജോലിനോക്കി.

നാരായണപ്പണിക്കരുടെ കേരളഭാഷാസാഹിത്യചരിത്രത്തിന് 1956-ൽ ഇന്ത്യാഗവമ്മെൻറിൻെറ നാഷണൽ അവാർഡു കിട്ടി. കേരളഭാഷാസാഹിത്യചരിത്രം ഏഴുഭാഗം, നവയുഗഭാഷാനിഘണ്ടു രണ്ടുഭാഗം, തിരുവിതാംകൂർ ചരിത്രം എന്നിങ്ങനെ ചരിത്രം, നോവൽ, വ്യാഖ്യാനങ്ങൾ തുടങ്ങിയ വിഭാഗങ്ങളിൽ നൂറോളം കൃതികൾ അദ്ദേഹം രചിച്ചിട്ടുണ്ട്. 1137 തുലാം 13-ാംനു അദ്ദേഹം ദിവംഗതനായി.

പാൽക്കുളങ്ങര എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ ഹെഡ്മിസ്ട്രസ് എൻ. സരോജിനിഅമ്മയും, ചാത്തന്നൂർ എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ അദ്ധ്യാപിക എൻ. സരസ്വതിഅമ്മയും ആർ. നാരായണപ്പണിക്കരുടെ പുത്രിമാരാണ്.

## കൊച്ചീക്കൽ ബാലകൃഷ്ണൻതമ്പി

മാവേലിക്കര കൊച്ചീക്കൽ വടക്കേവീട്ടിൽ പരമേശ്വരൻതമ്പിയുടെയും ഭഗവതിപ്പിള്ളയുടെയും പുത്രനായി 1896 സെപ്റ്റംബർ മാസം 12-ാംതീയതി വിശാഖം നക്ഷത്രത്തിൽ ബാലകൃഷ്ണൻതമ്പി ജനിച്ചു. തമ്പിയുടെ മാതൃകുടുംബം തെക്കൻ തിരുവിതാംകൂറിൽ കല്ലുളത്താണ്. അദ്ദേഹത്തിന്റെ അച്ഛൻ പരമേശ്വരൻതമ്പിക്കു മാതൃസ്വത്തായി കിട്ടിയതാണ് മാവേലിക്കര കൊച്ചീക്കൽ കുടുംബം. പരമേശ്വരൻതമ്പിയുടെ തറവാട്ട് നെയ്യാററിൻകര താലൂക്കിലെ നേമം എന്ന സ്ഥലത്താണ്.



ബാലകൃഷ്ണൻതമ്പി ജനിച്ചതും വളന്നതും മാവേലിക്കരയിലാണ്. പ്രാഥമിക വിദ്യാഭ്യാസവും ഹൈസ്കൂൾ വിദ്യാഭ്യാസവും അവിടെ കഴിച്ചുകൂട്ടി. ഇൻറർമീഡിയററിനു് നാഗർകോവിൽ സ്കോട്ട് ക്രിസ്ത്യൻ കാളേജിലാണ് തമ്പി പഠിച്ചതു്. ഹൈസ്കൂൾ ക്ലാസ്സുകളിൽവച്ചേ ഇംഗ്ലീഷിൽ അസാമാന്യമായ വാസന ബാലകൃഷ്ണൻതമ്പി പ്രദർശിപ്പിച്ചിരുന്നു. ഇൻറർമീഡിയററ് ജയിച്ചശേഷം തമ്പി തിരുവനന്തപുരം മഹാരാജാസ് കാളേജിൽ ചേർന്ന് ബി. എ. ഡിഗ്രി സമ്പാദിച്ചു.

തുടർന്ന് മാവേലിക്കര ഗവമ്മെൻറു് ഹൈസ്കൂളിൽ അദ്ധ്യാപകജോലി കിട്ടി. അടൂർ, ചവറ എന്നീ ഹൈസ്കൂളുകളിലും ബാലകൃഷ്ണൻതമ്പി അദ്ധ്യാപകനായിരുന്നു. ഇതിനിടയിൽ ചെറുകരഗോവിന്ദക്കുറുപ്പിൻെറ മകൾ പൂവക്കാട്ടു ലക്ഷ്മിക്കുട്ടിയമ്മയെ അദ്ദേഹം വിവാഹംചെയ്തു.

അദ്ധ്യാപകവൃത്തി രാജിവെച്ചിട്ട് ബാലകൃഷ്ണൻതമ്പി തിരുവനന്തപുരം ലാക്കാളേജിൽ ചേൎന്നു ബി. എൽ. പാസ്സായി. 1108-ൽ അദ്ദേഹം ആലപ്പുഴക്കോടതിയിൽ അഭിഭാഷകനായി വ്യവഹരിച്ചുതുടങ്ങി. 1114-ൽ പ്രാക്ടീസ് തിരുവനന്തപുരത്തേക്കു മാററി.

ഇരുപതുവർഷക്കാലം അദ്ദേഹം അസംബ്ലിയിലും കൗൺസിലിലും അംഗമായിരുന്നിട്ടുണ്ട്. അതിനിടയിൽ സർവ്വകലാശാലാ സെനററിൽ അംഗമായും അദ്ദേഹം സേവനം നടത്തി. നിയമസഭാ സെലക്ടുകമ്മററികളിൽ പലതിലും ബാലകൃഷ്ണൻതമ്പി ചെയർമാനും കൺവീനറുമായിരുന്നിട്ടുണ്ട്.

സ്റ്റേററ്കോൺഗ്രസ്സിൻെറ ആരംഭകാലംമുതൽ ബാലകൃഷ്ണൻതമ്പി അതിലെ അംഗമായിരുന്നു. സ്വേച്ഛാഭരണത്തിനെതിരായി പോരാടാൻ തമ്പിയുടെ സമരരംഗം നിയമസഭയാണ്. അദ്ദേഹത്തിൻെറ ഫലിതോക്തിയിൽ പൊതിഞ്ഞ വിമർശനങ്ങൾ സി. പി. രാമസ്വാമിഅയ്യർക്കു പലപ്പോഴും ഏല്ക്കേണ്ടിവന്നു. ഏതു ശത്രുവിനേയും ചിന്താബന്ധുരമായ ഫലിതോക്തികൊണ്ടു പാട്ടിലാക്കാനുള്ള അനുഗ്രഹീതമായ കഴിവ് അദ്ദേഹത്തിനുണ്ടായിരുന്നു. എൻ. എസ്സ്. എസ്സ് കോളേജുകമ്മററിയിൽ അംഗമായിരുന്ന അദ്ദേഹത്തിന് എൻ. എസ്സ്. എസ്സ് വിദ്യാഭ്യാസവകുപ്പിൻെറ അഭിവൃദ്ധിയിൽ നല്ലൊരു പങ്കുണ്ട്.

1955 നവംബർ 27-ാം തീയതി രാത്രി ബാലകൃഷ്ണൻതമ്പി നിര്യാതനായി. അദ്ദേഹത്തിനു് ആറു പുത്രന്മാരും മൂന്നു പുത്രിമാരുമുണ്ട്.

## 'സഞ്ജയൻ'

തലശ്ശേരിയിൽനിന്ന് ഏതാണ്ട് അഞ്ചുനാഴിക അകലെ 'പുല്യോട്ട്' ദേശത്ത് 'മാണിക്കോത്ത്' എന്ന പുരാതന തറവാട്ടിലാണ് 1903 ജൂൺ 13-ാംനു- രാമുണ്ണിനായർ ജനിച്ചത്. ഒരു ഹൈസ്കൂൾ മലയാളം പണ്ഡിതരും സാഹിത്യ രസികനുമായിരുന്ന മാടാവിൽ കുഞ്ഞിരാമൻ നായർ വൈദ്യരുടെയും 'ഒതയോത്ത്' പാർവ്വതിയമ്മയുടെയും പുത്രനായിരുന്ന 'സഞ്ജയൻ' എന്ന തൂലികാനാമത്തിൽ വിഖ്യാതനായ രാമുണ്ണിനായർ.



ഹൈസ്കൂൾ വിദ്യാഭ്യാസശേഷം തലശ്ശേരി ബ്രണ്ണൻ കോളേജിലും പാലക്കാട്ട വിക്ടോറിയാ കോളേജിലും പഠിച്ചു. പിന്നീട് മദിരാശി ക്രിസ്ത്യൻ കോളേജിൽനിന്ന് ബി. എ. (ഓണേഴ്സ്) പാസ്സായി. അനന്തരം നിയമപഠനത്തിനു് തിരുവനന്തപുരം ലാക്കോളേജിൽ ചേർന്ന് എഫ്. എൽ. ജയിച്ചു. അക്കാലത്തു് അദ്ദേഹം 'മാടാവിൽ' കാർത്ത്യായനിഅമ്മയെ വിവാഹം ചെയ്തു.

കുറച്ചുകാലം രാമുണ്ണിനായർ കോഴിക്കോട്ട ഹജൂരാപ്പീസിൽ ഒരു ക്ലാർക്കായി ജോലിനോക്കി. അക്കാലത്തു ഭാര്യ ക്ഷയരോഗംമൂലം മരിച്ചു. ഈ വിയോഗം അദ്ദേഹത്തെ അത്യധികം ഖിന്നനാക്കി. കുറേ കൊല്ലങ്ങളോളം രാമുണ്ണിനായർ യാതൊരു ജോലിക്കും പോയില്ല.

കേരളപത്രികയുടെ പത്രാധിപത്യം കൈയേററതു മുതൽക്കാണ് 'സഞ്ജയൻ' എന്ന തൂലികാനാമത്തിൽ അദ്ദേഹം സാഹിത്യരംഗത്തു പ്രത്യക്ഷപ്പെട്ടതു്. പത്രികയുടെ എട്ടാം പേജ് സഞ്ജയന്റെ വിലാസരംഗമായിരുന്നു.

മലബാർ ക്രിസ്ത്യൻ കോളേജിൽ ഇംഗ്ലീഷ് ലക്ചററായി സഞ്ജയൻ കുറച്ചുകാലം പണിയെടുത്തു. 'സഞ്ജയൻ', 'വിശ്വരൂപം' എന്നീ രണ്ടു മാസികകളിൽക്കൂടി എം. ആർ. നായരുടെ ഹാസ്യവാസന വികസ്വരമായി പ്രകാശിച്ചു. ജീവിതത്തിൽ നേരിട്ട അപാര ദുഃഖത്തിലും അദ്ദേഹം ചിരിച്ചു; അനുവാചകരെ ചിരിപ്പിക്കയും ചെയ്തു.

സംസ്കൃതം, ഇംഗ്ലീഷ്, മലയാളം ഈ മൂന്നു ഭാഷകളും അദ്ദേഹം അനായാസമായി കൈകാര്യം ചെയ്തിരുന്നു. ഈ മൂന്നു സാഹിത്യങ്ങളിലുമുള്ള ചില പ്രധാന കൃതികളെ വിലയിരുത്തിക്കൊണ്ടുള്ള ചർച്ചകൾ അദ്ദേഹത്തിന്റെ നിരൂപണപാടവത്തെ വ്യക്തമാക്കുന്നുണ്ട്. സാഹിത്യദാസൻ എന്ന പേരിലാണ് ഇത്തരം ലേഖനങ്ങൾ അദ്ദേഹം എഴുതിയിട്ടുള്ളതു്. സാഹിത്യനികഷം എന്ന പേരിൽ ഈ ലേഖനങ്ങൾ സമാഹരിച്ചു പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. 'സഞ്ജയൻ' എന്ന വാല്യങ്ങളിൽ ഹാസ്യലേഖനങ്ങളും ഗ്രന്ഥരൂപത്തിലാക്കിയിരിക്കുന്നു. ഒഥല്ലോ നാടകത്തിന്റെ ഒരു ഗദ്യവിവർത്തനവും എം. ആർ. നായർ രചിച്ചിട്ടുണ്ട്.

ജ്യോതിഷത്തിലും വേദാന്തത്തിലും സഞ്ജയൻ പ്രാഗത്ഭ്യം നേടിയിരുന്നു. അനുഗൃഹീതനായ ആ മഹാ പണ്ഡിതൻ ക്ഷയരോഗബാധമൂലം 1943 ഡിസംബർ 13-ാംതീയതി നാല്പതാം വയസ്സിൽ കാലയവനികയിൽ മറഞ്ഞു.

## കോമാട്ടിൽ അച്യുതമേനോൻ

തൃശ്ശൂരെ പുരാതനവും പ്രശസ്തവുമായ കോമാട്ടിൽ കുടുംബത്തിൽ 1887-ൽ ജനിച്ച അച്യുതമേനോൻ തൃശ്ശൂർ ഗവമെന്റ് ഹൈസ്കൂളിലും എറണാകുളം മഹാരാജാസ് കോളേജിലും മദ്രാസ് പ്രസിഡൻസി കോളേജിലും ലാക്കോളേജിലുംപഠിച്ചു് 1907-ൽ ബി. എ. യും 1909-ൽ ബി. എൽ. പരീക്ഷയും ജയിച്ചു.



1909-ൽ വക്കീലായി പ്രാക്ടീസ് തുടങ്ങി. വളരെ വേഗം തൃശ്ശൂരിലെ ഒന്നാംകിട അഭിഭാഷകന്മാരിൽ ഒരാളായി അച്യുതമേനോൻ അറിയപ്പെട്ടു. അഭിഭാഷകവൃത്തിയിൽ ഇരിക്കവേ തൃശ്ശൂർ മുനിസിപ്പൽ ചെയർമാനായി. തുടന്ന് തൃശ്ശൂർ സർക്കാർവക്കീലായും എറണാകുളം ജില്ലാ ജഡ്ജിയായും മേനോൻ നിയമിതനായി. അനന്തരം കൊച്ചി ചീഫ്കോർട്ട് പ്യൂണിജഡ്ജിയായും ഗവമെന്റ് അഡ്വക്കേറ്റായും ജോലിനോക്കി. കൊച്ചീരാജ്യത്തെ ദിവാൻപേഷ്കാരായും ആ നിലയിൽ നിയമസഭയിലെ റവന്യൂമെമ്പറായും അദ്ദേഹം സേവനമനുഷ്ഠിച്ചിട്ടുണ്ട്. അവസാനം കൊച്ചിയിലെ ഫെഡീഷ്യേററിംഗ് ദിവാനായിരുന്നശേഷം

1942-ൽ അദ്ദേഹം ഉദ്യോഗത്തിൽനിന്നു വിരമിച്ചു.

ഉദ്യോഗത്തിൽനിന്നു പിരിഞ്ഞശേഷം ഭക്ഷ്യോത്പാദനകമ്മീഷണരായി അച്യുതമേനോനെ നിയമിക്കയുണ്ടായി. പിന്നീട് തിരു-കൊച്ചി ഹൈക്കോടതിയിലും കേരളഹൈക്കോടതിയിലും അദ്ദേഹം അഭിഭാഷകനായി പ്രാക്ടീസ്ചെയ്തു. നല്ലൊരു ഗ്രന്ഥകാരനും വാഗ്മിയും ചരിത്രഗവേഷകനും കലോപാസകനുമായിരുന്നു മേനോൻ. 'കൊച്ചിയിലെ സ്ഥലനാമങ്ങൾ', 'തെക്കേയിന്ത്യയും ചീനയും' എന്നീ രണ്ടു പഠനാർഹങ്ങളായ ഗ്രന്ഥങ്ങൾ അദ്ദേഹം രചിച്ചിട്ടുണ്ട്. മേനോന്റെ 'പണ്ടത്തെ കേരളം' എന്ന ഇംഗ്ലീഷ്ഗ്രന്ഥം അദ്ദേഹത്തിന്റെ ചരിത്രവിജ്ഞാനത്തിനും ഗവേഷണകൗതുകത്തിനും തെളിവാണ്.

തൃശ്ശൂർ കേരളവർമ്മകോളേജിന്റെ സ്ഥാപകനേതാക്കളിൽ പ്രധാനിയായിരുന്ന കോമാട്ടിൽ അച്യുതമേനോൻ, കൊച്ചി നായർബാങ്കിന്റെ ഡയറക്ടർബോർഡദ്ധ്യക്ഷനുമായിരുന്നു. കൊച്ചി ദേവസ്വംബോർഡ് നിയമോപദേഷ്ടാവായും സീതാറാം മിൽസ് ഡയറക്ടർബോർഡദ്ധ്യക്ഷനായും അദ്ദേഹം സേവനമനുഷ്ഠിച്ചിട്ടുണ്ട്. ഗവമെന്റു നിയമിച്ച ഔദ്യോഗികഭാഷാക്കമ്മററി അംഗമായും കേരളകലാമണ്ഡലം അദ്ധ്യക്ഷനായും അദ്ദേഹം ജോലിനോക്കി. കലാമണ്ഡലത്തിന്റെ പ്രാരംഭസുഹൃത്തുക്കളിൽ പ്രധാനനായിരുന്ന കോമാട്ടിൽ അച്യുതമേനോൻ. ആ മഹൽസ്ഥാപനം ഗവമ്മെന്റിനെക്കൊണ്ട് ഏറെറടുപ്പിക്കുന്നതിൽ അദ്ദേഹത്തിനു വലിയ പങ്കുണ്ട്. അദ്ദേഹം കൊച്ചി ഭൂപരിഷ്കരണകമ്മറ്റിയുടെ ചെയർമാനുമായിരുന്നിട്ടുണ്ട്.

കൊച്ചി നായർസമാജം പ്രസിഡന്റായി അദ്ദേഹം വളരെക്കാലം സേവനമനുഷ്ഠിച്ചു. നായർസമാജം നായർ സർവ്വീസ് സൊസൈററിയിൽ ലയിപ്പിക്കാൻ പ്രധാന ഹേതുഭൂതനും അദ്ദേഹംതന്നെ. അദ്ദേഹത്തിന്റെ പ്രഗത്ഭവും പ്രശസ്തവുമായ പൊതുസേവനത്തെ അംഗീകരിച്ചുകൊണ്ട് കൊച്ചിമഹാരാജാവ് അദ്ദേഹത്തിനു വീരശൃംഖല സമ്മാനിക്കയുണ്ടായി. റാവുസാഹിബ് ബഹുമതിയും കിട്ടിയിട്ടുണ്ട്. തൃശ്ശൂർ തെക്കേക്കുറുപ്പത്തു നാരായണിയമ്മയെയാണ് അച്യുതമേനോൻ വിവാഹം കഴിച്ചിരുന്നത്. അനുഗ്രഹീതയായ ഒരു സംഗീതവിദുഷിയായിരുന്നു അവർ. 1963 മാർച്ച് 8-ാം തീയതി അച്യുതമേനോൻ നിര്യാതനായി.

## എ. ഗോപാലമേനോൻ

1889 ജൂലൈ 27-ാംനു പറവൂരിൽ ജനിച്ച എ. ഗോപാലമേനോൻ ചരിത്രം ഐച്ഛികമായി എടുത്തു് ഒന്നാം ക്ലാസ്സോടുകൂടി ബി. എ. ജയിച്ചു. മലയാളത്തിനും ഇംഗ്ലീഷിനും യൂണിവേഴ്സിററി മെഡൽ നേടി. നാർത്ത്വിക്ക് സമ്മാനത്തിനും അർഹനായി. 1910 മുതൽ 11 വരെ തിരുവനന്തപുരം മഹാരാജാസ് കോളേജിൽ ട്യൂട്ടർ ആയിരുന്നു. 1911-ൽ എം. എ. ജയിച്ചു. 1911 മുതൽ 21 വരെ അസിസ്റ്റൻറ് പ്രൊഫസ്സറായിരുന്നു. 1921 മുതൽ 24 വരെ ലണ്ടൻ സർവ്വകലാശാലയിൽ പഠിച്ച് 1924-ൽ ബി. കോം. പാസ്സായി.



1924 മുതൽ 34 വരെ പ്രൊഫസ്സറായും 1935 മുതൽ 38 വരെ പ്രിൻസിപ്പലായും 1938 മുതൽ 45 വരെ വിദ്യാഭ്യാസവകുപ്പദ്ധ്യക്ഷനായും തിരുവിതാംകൂർയൂണിവേഴ്സിററിയുടെ രജിസ്ട്രാറായും സേവനമനുഷ്ഠിച്ചു. ഇരുപതുവർഷം മദ്രാസ് യൂണിവേഴ്സിററിയിൽ സെനററ് അംഗമായും അക്കാഡമിക് കൗൺസിൽ മെംബറായും ബോർഡ് ഓഫ് സ്റ്റഡീസ് അംഗമായും ജോലി നോക്കി. പന്ത്രണ്ടുവർഷം സിൻഡിക്കേററംഗമായും ഇരുന്നു. ഇക്കാലത്താണ് യൂണിവേഴ്സിററിയുടെ ആഭിമുഖ്യത്തിൽ ഗോഖലേ സ്മാരകപ്രഭാഷണങ്ങൾ നടത്തിയത്.

ഗോപാലമേനോൻ അണ്ണാമലസർവ്വകലാശാലയുടെ ബോർഡ് ഓഫ് സ്റ്റഡീസ് അംഗമായും സേവനം നടത്തിയിട്ടുണ്ട്. തിരുവിതാംകൂർ യൂണിവേഴ്സിററിയിൽ എട്ടു വഷം ആർട്ട്സ്ഫാക്കൽറ്റി അംഗമായിരുന്നു. പൗരസ്ത്യഭാഷാപഠനത്തിന്റെയും സുകുമാരകലകളുടെയും ഫാക്കൽററി ഡീനായും അദ്ദേഹം രണ്ടുവർഷം സേവനംനടത്തി. എട്ടുവർഷം സർവ്വകലാശാലാശിക്ഷാക്രമഫാക്കൽററി മെംബറായിരുന്നു. 1938 മുതൽ 45 വരെ സിൻഡിക്കേററ് മെംബറായും 1938 മുതൽ 46 വരെ സെനററ്മെംബറായും അദ്ദേഹം ഇരുന്നിട്ടുണ്ട്.

സാമ്പത്തികവികസനബോർഡു മെംബറായും കൊച്ചിയിലെ പോർട്ട്കൺസർവൻസി അംഗമായും ഗോപാലമേനോൻ തെര

ഞ്ഞെടുക്കപ്പെട്ടു. തിരുവിതാംകൂറിലെ ഉദ്യോഗത്തിൽനിന്നു വിരമിച്ചശേഷം ആലപ്പുഴ സനാതനധർമ്മകോളേജ് പ്രിൻസിപ്പലായും കോഴിക്കോട്ട് ഗുരുവായൂരപ്പൻ കോളേജ് പ്രിൻസിപ്പലായും മേനോൻ സേവനം നടത്തി. 1957 ഫെബ്രുവരി 12-ാംതീയതി അന്തരിച്ചു.

നല്ലൊരു ഭാഷാഭിമാനിയും ഗ്രന്ഥകാരനുമായിരുന്നു അദ്ദേഹം. സാമ്രാജ്യപരമ്പര, ഇന്ത്യാചരിത്രകഥകൾ, ഇന്ത്യാചരിത്രപ്രവേശിക, ബ്രിട്ടീഷ് സാമ്രാജ്യം, പാശ്ചാത്യചരിത്രകഥകൾ, ചരിത്രതത്ത്വം, പാശ്ചാത്യകഥകൾ, ദേശകഥകൾ, പുരാണകഥകൾ. പുരാണലോകം, ജീവിതക്രമം, ജീവിതമഹത്വം, സരളയുടെ പെട്ടി, വരുണദേവൻ, കഥാപ്രദീപം സമുദായോൽക്കർഷം, നീതികഥകൾ ഇവയൊക്കെയാണ് അദ്ദേഹത്തിൻെറ കൃതികൾ.

## കോളത്തേരി ശങ്കരമേനോൻ

ആയുർവ്വേദം, ജ്യോതിഷം, സാഹിത്യം എന്നീ വിദ്യാശാഖകളിൽ ഒരുപോലെ പ്രവീണനായിരുന്ന കോളത്തേരി ശങ്കരമേനോൻ. 1057 തുലാമാസത്തിൽ എറണാകുളത്തു പുരാതനമായ കോളത്തേരിത്തറവാട്ടിൽ കല്യാണിഅമ്മയുടെയും എളങ്കുന്നപ്പുഴ പട്ടത്തവീട്ടിൽ കൊച്ചുണ്ണി മേനവൻെറയും പുത്രനായി ശങ്കരമേനോൻ ജനിച്ചു. മാതാവും പിതാവും ബാല്യത്തിൽ മരിച്ചുപോയതുകൊണ്ട് മാതാമഹിയാണ് ശങ്കരമേനോനെ വളർത്തിയതു്.



മട്രിക്കുലേഷൻപരീക്ഷ പാസ്സായ മേനോന് തുടന്നു പഠിക്കാൻ വിഷമം നേരിട്ടു. ഒരു ബന്ധുവിൻെറ സഹായത്താൽ മദ്രാസ് പ്രസിഡൻസികോളേജിൽ ചേൎന്നു ബി. എ. ജയിച്ചു. ഹിന്ദുമുതലായ പത്രങ്ങളിൽ ലേഖനങ്ങളെഴുതിക്കിട്ടിയ പ്രതിഫലവും ശങ്കരമേനോൻെറ വിദ്യാഭ്യാസത്തെ സഹായിക്കയുണ്ടായി.

ബി.എ. ജയിച്ചശേഷം തൃപ്പൂണിത്തുറയിൽ തമ്പുരാക്കന്മാരുടെ അദ്ധ്യാപകനായി ജോലി കിട്ടി. ഇക്കാലത്തു് ഉച്ചിക്കൽ കൊച്ചുനാരായണിഅമ്മയെ വിവാഹംചെയ്തു. ജ്യോതിഷത്തിലും, ആയുർവ്വേദത്തിലും ശങ്കരമേനോൻ വേണ്ടത്ര അവഗാഹംനേടി. ഇതിനകം എൽ. ടി.യും മലയാളം എം. എ.യും അദ്ദേഹം ജയിച്ചു. തൃപ്പൂണിത്തുറ ഹൈസ്കൂൾ ഹെഡ് മാസ്റ്ററായും എറണാകുളം കോളേജിൽ പണ്ഡിതരായും കുറേക്കാലം ജോലിനോക്കി.

അദ്ദേഹത്തിനു് ആയുർവ്വേദത്തിലുള്ള പാണ്ഡിത്യത്തെ പരിഗണിച്ച് തിരുവിതാംകൂർ ഗവമെൻറ് അദ്ദേഹത്തെ ആയുർവ്വേദഡയറക്ടറായി നിയമിച്ചു (1093). 1100-ൽ ഉള്ളൂരിൻെറ ഒഴിവിൽ ശങ്കരമേനോനെ ഭാഷാഗ്രന്ഥപ്രകാശനശാലയുടെ അദ്ധ്യക്ഷനാക്കി. 1104-ൽ അദ്ദേഹം ഉദ്യോഗത്തിൽനിന്നു വിരമിച്ചു. പിന്നീട് എറണാകുളത്തും തൃപ്പൂണിത്തുറയും താമസിച്ച് വിദഗ്ദ്ധമായ ചികിത്സമൂലം അദ്ദേഹം ജനസേവനം ചെയ്തുപോന്നു.

തിരുവനന്തപുരത്തു് ഉദ്യോഗത്തിലിരിക്കുമ്പോൾ ശങ്കരമേനോൻ ജ്യോതിശ്ശാസ്ത്രസംബന്ധമായ ഒരു പ്രബന്ധമെഴുതി മദ്രാസ് സർവ്വകലാശാലക്കു സമപ്പിച്ചു. സർവ്വകലാശാല അദ്ദേഹത്തിനു് ഡോക്ടർ ബിരുദം നല്കി. കൊച്ചി മഹാരാജാവു് സാഹിത്യകുശലൻ എന്ന ബഹുമതി നല്കി ശങ്കരമേനോനെ ആദരിക്കയുണ്ടായി. തൃപ്പൂണിത്തുറ താമസിക്കുമ്പോൾ കൊച്ചിനിയമസഭയിലേക്ക് അദ്ദേഹം എതിരില്ലാതെ തെരഞ്ഞെടുക്കപ്പെട്ടു.

ശങ്കരമേനോൻ പന്ത്രണ്ടു വഷം തിരുവിതാംകൂറിൽ ആയുർവ്വേദഡയറക്ടറായിരുന്നു. ആയുർവ്വേദവകുപ്പിനെ ഇന്നു കാണുന്നവിധം ഉദ്ധരിച്ചതു് അദ്ദേഹമാണ്. ആയുർവ്വേദവിദ്യാലയം കോളേജാക്കി. ആയുർവ്വേദാശുപത്രി സ്ഥാപിച്ചു. ഔഷധങ്ങൾ ശാസ്ത്രീയമായി തയാർചെയ്തു രോഗികൾക്കു കൊടുക്കാൻ ഏപ്പാടുചെയ്തു. വൈദ്യശാലകളുടെ സംഖ്യ വദ്ധിപ്പിച്ചു. വൈദ്യന്മാക്കു ഗ്രാൻറു കൂട്ടി. ആയുർവ്വേദചികിത്സക്കു് ഒരു നവചൈതന്യവും ജനങ്ങളുടെയിടയ്ക്കു് പ്രചാരവും സിദ്ധിച്ചു.

പ്രാചീനഗ്രന്ഥങ്ങൾ തേടിപ്പിടിച്ചു പ്രകാശിപ്പിക്കുവാനുള്ള അദ്ദേഹത്തിൻെറ യത്നം അതുല്യവും അവിസ്മരണീയവുമാണ്. ചന്ദ്രോത്സവം, കൊടിയവിരഹം, നാരായണീയം, പാരിജാതഹരണം എന്നിവ അക്കൂട്ടത്തിൽപ്പെട്ടും. ചമ്പുക്കളുടെ സാമ്രാട്ടായ ഭാഷാരാമായണം ഒന്നുമാത്രംമതി കോളത്തേരിയെ കേരളീയർക്കു് നിത്യസ്മരണീയനാക്കുവാൻ. ആയുർവ്വേദത്തിലും ജ്യോതിഷത്തിലുമുള്ള അനവധി അപ്രകാശിതഗ്രന്ഥങ്ങളും അദ്ദേഹം പുറത്തുകൊണ്ടുവന്നു. വിഷവൈദ്യഗ്രന്ഥമായ ജ്യോത്സ്നികയും രസതന്ത്രഗ്രന്ഥമായ രസവൈശേഷികവും അക്കൂട്ടത്തിൽ പ്രധാനങ്ങ

ളാണ്. ഇന്ത്യയിലെ മാത്രമല്ല, ലോകത്തിലെ തന്നെ ആദ്യത്തെ ആൽക്കെമിസ്റ്റായ നാഗാർജ്ജുനനെപ്പറ്റിയും അദ്ദേഹത്തിൻെറ ഗ്രന്ഥങ്ങളെപ്പററിയും കോളത്തേരി സമഗ്രമായ ഗവേഷണം നടത്തിയിരുന്നു. നാഗാർജ്ജുനമഹർഷി ഒരു കേരളീയനായിരുന്നു എന്നാണ് പണ്ഡിതാഗ്രണിയായ കോളത്തേരി അവതാരികയിൽ പറയുന്നതു്. 1122 കുംഭം 11–ാംതീയതി കോളത്തേരി അന്തരിച്ചു. ഐ.എൻ.എ.യിൽ നേതാജിയുടെ ഡോക്ടറായിരുന്ന് ഇപ്പോൾ പാലക്കാട്ടു ജില്ലാമെഡിക്കലാഫീസറായിരിക്കുന്ന ഡോ: എസ്. വാസവമേനോൻ, ശങ്കരമേനോൻെറ പുത്രനാണ്.

## പ്രാക്കുളം പരമേശ്വരൻപിള്ള

പ്രാക്കുളം പത്മനാഭപിള്ളയെന്ന പ്രസിദ്ധിയാർജ്ജിച്ച തഹസീൽദാർ സി. പത്മനാഭപിള്ളയുടെ സഹോദരി നാരായണിഅമ്മയുടെ പുത്രനായ പ്രാക്കുളം പരമേശ്വരൻപിള്ള 1054 മകരമാസത്തിൽ ജനിച്ചു. പുരാതന നായർതറവാടായ താന്നിക്കൽ വീടാണ് അദ്ദേഹത്തിൻെറ ജന്മഗേഹം. അമ്മാവൻെറ മരണത്തെ തുടർന്ന് 1090–ൽ പരമേശ്വരൻപിള്ളയ്ക്കു് കുടുംബഭരണം ഏറെറടുക്കേണ്ടിവന്നു. അക്കാലത്തു് പ്രാക്കുളവും പരിസരങ്ങളും വിദ്യാഭ്യാസത്തിൽ വളരെ പിന്നോക്കമായിരുന്നു. സി. പത്മനാഭപിള്ളയുടെ ഒരു മകനും ഭാഗിനേയനും (ലാകോളേജ് പ്രിൻസിപ്പലായിരുന്ന പത്മനാഭപിള്ളയും വനം കൺസർവേറ്ററായിരുന്ന രാമൻപിള്ളയും) ഇംഗ്ലണ്ടിൽ പഠിക്കുമ്പോൾ, അവർ ഇംഗ്ലണ്ടിൽ നിന്നയച്ച ഒരു കമ്പിവാർത്തയിലെ വിവരമറിയാൻ ആറു മൈൽ നടന്ന് കൊല്ലംവരെ പോകേണ്ടിവന്നു പരമേശ്വരൻപിള്ളയ്ക്കു്. ഈ ഗതികേടിൽനിന്നാണ് പ്രാക്കുളത്തു് ഒരു ഇംഗ്ലീഷ്സ്കൂൾ വേണമെന്ന ആശയം അദ്ദേഹത്തിൽ ഉദയംചെയ്തതു്.



1093–ൽ കൊല്ലം പെരിനാട്ടു് അഞ്ചാലുംമൂട്ടിൽ നടന്ന നായർസമ്മേളനത്തിൽവച്ചു് പ്രാക്കുളം പരമേശ്വരൻപിള്ള മന്നവുമായി പരിചയപ്പെട്ടു. സർവ്വീസ്സൊസൈററിയുടെ രണ്ടാമത്തെ സ്കൂളായ പ്രാക്കുളം എൻ. എസ്സ്. എസ്സ്. സ്കൂളിനു ജന്മംകൊടുത്തതു് ഈ സംഭവമാണ്. സ്കൂളിനുള്ള കെട്ടിടവും മററുപകരണങ്ങളും സമ്പാദിക്കുവാൻ കാഷായം ധരിച്ചു് രുദ്രാക്ഷവുമണിഞ്ഞു് പ്രാക്കുളം പരമേശ്വരൻപിള്ള കട്ടിയാട്ടു ശിവരാമപ്പണിക്കരൊന്നിച്ചു് നാടെങ്ങും നടന്നു സംഭാവനകൾ സ്വീകരിച്ചു.

ഇന്നു പണിനടന്നുകൊണ്ടിരിക്കുന്ന തേവള്ളിപ്പാലത്തിനു കാരണഭൂതനുമദ്ദേഹമാണ്. വിദ്യാഭ്യാസത്തിൽ എന്നപോലെ നാടിന്റെ ഭൗതികമായ പുരോഗതിക്കും പ്രാക്കുളം പരമേശ്വരൻപിള്ള അവിശ്രമം പ്രവർത്തിച്ചിരുന്നു. അഞ്ചാലുംമൂട്ട്–കാഞ്ഞാവെളിറോഡ്, സാമ്പ്രാണിക്കോടി ബോട്ടുജട്ടി, പ്രാക്കുളം ബോട്ടുജട്ടി എന്നിവ അദ്ദേഹത്തിൻെറ ശ്രമഫലമായുണ്ടായവയാണ്. കുമ്പളത്തു ശങ്കുപ്പിള്ള അദ്ദേഹത്തിൻെറ കനിഷ്ഠസഹോദരനാണ്. റിട്ടു: ജഡ്ജി പി. ശങ്കുപ്പിള്ള, പ്രാക്കുളം ഭാസി എന്നിവർ പരമേശ്വരൻപിള്ളയുടെ ഭാഗിനേയന്മാരുമാണ്. പരേതനായ റിട്ടു: ജഡ്ജി പി. നാണുപിള്ളയും അദ്ദേഹത്തിന്റെ ഭാഗിനേയനായിരുന്നു.

ചട്ടമ്പിസ്വാമികൾ, നീലകണ്ഠതീർത്ഥപാദസ്വാമികൾ, നാരായണഗുരു എന്നീ സന്യാസിപ്രവരന്മാരുമായി പ്രാക്കുളം പരമേശ്വരൻപിള്ള അടുത്തബന്ധം പുലർത്തിയിരുന്നു. തീണ്ടൽ തൊടീൽ മുതലായ അനാചാരങ്ങളെ അങ്ങേയററം എതിർത്തിരുന്ന പരമേശ്വരൻപിള്ള ക്ഷേത്രപ്രവേശനത്തിനു വളരെ മുമ്പുതന്നെ സ്വന്തം ക്ഷേത്രത്തിൽ അദ്ദേഹം ഹരിജനങ്ങളെ പ്രവേശിപ്പിച്ചു. വൈക്കം സത്യാഗ്രഹകാലത്തു് സത്യാഗ്രഹികൾക്കുവേണ്ട സഹായം ചെയ്തതും മന്നം, ടി. കെ. മാധവൻ എന്നിവരോടൊപ്പം അദ്ദേഹം തിരുവനന്തപുരത്തേക്കു കാൽനടയായി പോവുകയും ചെയ്തു.

തിരുവനന്തപുരം ഹിന്ദുമഹിളാമന്ദിരത്തിനും മററു സ്ഥാപനങ്ങൾക്കും ഗണനീയങ്ങളായ സഹായങ്ങൾ പ്രാക്കുളം പരമേശ്വരൻപിള്ള ചെയ്തിട്ടുണ്ട്. സർവ്വീസ്സൊസൈററി പ്രവർത്തനമാരംഭിച്ച കാലത്തുതന്നെ 1,000ക. കൊടുത്തു് അദ്ദേഹം ഒരു സ്ഥിരാംഗമായിത്തീർന്നു. സർവ്വീസ്സൊസൈററി വിദ്യാഭ്യാസസ്ഥാപനങ്ങൾക്കു ധനശേഖരംചെയ്യുവാൻ നടത്തിയ നാടകങ്ങളിൽ മന്നം, കട്ടിയാട്ടു ശിവരാമപ്പണിക്കർ എന്നിവരൊത്തു പ്രാക്കുളവും അഭിനയിച്ചിട്ടുണ്ട്. മന്നത്തിൻെറ സുന്ദരയ്യനെയും പ്രാക്കുളത്തിൻെറ മാങ്കോയിക്കൽക്കുറു

പ്പിനെയും ആ നാടകങ്ങൾ കണ്ടിട്ടുള്ളവർക്ക മറക്കാൻ സാദ്ധ്യമല്ല.

സുദീർഘവും വിശ്രമരഹിതവുമായ പൊതുക്കാര്യപ്രവർത്തനത്തിലും നിഷ്കളങ്കമായ ഔദാര്യത്തിലും വിഖ്യാതിനേടിയ ആ പ്രാമാണികൻ 81–ാമത്തെ വയസ്സിൽ നിര്യാതനായി.

## സമുദായത്തിൽ കേശവക്കുറുപ്പ്

കരുവാററാ മുഴിക്കുളത്തു കുമാരപിള്ളയുടെയും സമുദായത്തിൽ നാരായണിക്കുഞ്ഞമ്മയുടെയും പുത്രനായി 1053 ധനു 28–ാംതീയതി കേശവക്കുറുപ്പു ജനിച്ചു. ബാല്യത്തിൽത്തന്നെ മലയാളത്തിലും സംസ്കൃതത്തിലും സാമാന്യമായ പരിജ്ഞാനം നേടി. മുപ്പത്തിഅഞ്ചാമത്തെ വയസ്സിൽ കുടുംബഭരണം കൈയേററു.



ഉദാരമതിയും പുരോഗമനേച്ഛുവുമായിരുന്ന സമുദായത്തിൽകുറുപ്പുമായി പരിചയപ്പെടാനും അഭേദ്യമായ മൈത്രീബന്ധം സ്ഥാപിക്കാനും മന്നത്തുപത്മനാഭന് യാതൊരു പ്രയാസവും ഉണ്ടായില്ല. അന്നു മുതൽ മന്നത്തിൻെറ നേതൃത്വത്തിൽ ഉടലെടുത്ത എല്ലാ പ്രസ്ഥാനങ്ങളിലും സമുദായത്തിൽ കുറുപ്പ് സജീവ പങ്കാളിയായിത്തീന്നു.

കരുവാററാ എൻ. എസ്സ്. എസ്സ്. സ്കൂളിനു വേണ്ട സ്ഥലവും വൻപിച്ച തുകക്കുള്ള മററുപകരണങ്ങളും അദ്ദേഹം സംഭാവന ചെയ്തു. പതിനായിരത്തിലധികം രൂപാ വിലവരുന്ന ഒരു കൊമ്പനാനയെയാണ് വിഷ്ണക്കെ നീട്ടമായി അദ്ദേഹം സർവീസ് സൊസൈററിക്ക കൊടുത്തതു്. പതിനാറു് ഏക്കർ തെങ്ങിൻതോപ്പും സമുദായത്തിൽ കുറുപ്പ് സർവ്വീസ്സൊസൈറ്റിക്ക ദാനംനല്കി. ഗവമ്മെൻറിൽനിന്നു പതിച്ചുവാങ്ങിയ അഞ്ചരഏക്കർ സ്ഥലം വെട്ടിത്തെളിച്ചു സൊസൈററിയെ ഏല്പിക്കാനുള്ള ചെലവും അദ്ദേഹംതന്നെ വഹിച്ചു. കരുവാററാവച്ചു 1104-ൽ നടന്ന സമസ്തകേരള നായർ സമ്മേളനത്തിൻെറ എല്ലാ ചുമതലകളും കേശവക്കുറുപ്പുതന്നെയാണ് ഏറെറടുത്തു നടത്തിയതു്.

മന്നത്തോടൊപ്പം അദ്ദേഹവും സവണ്ണജാഥയിൽ പങ്കുകൊണ്ടു. ക്ഷേത്രപ്രവേശനവിളംബരത്തിനു വളരെ മുൻപുതന്നെ സമുദായത്തിൽ കുടുംബംവകക്ഷേത്രം അദ്ദേഹം എല്ലാവക്കമായി തുറന്നുകൊടുത്തു. സമുദായത്തിൽ തറവാട്ടിൽവെച്ചു് ഈഴവരുമായി ഒരുമിച്ചിരുന്നു ഭക്ഷണം കഴിച്ചു. മാമൂൽക്കോട്ടകളെയും അന്ധവിശ്വാസങ്ങളെയും അടിയോടെ പിഴുതെറിഞ്ഞ ഏറ്റവും ഉല്പതിഷ്ണവായ ഒരു കാരണവരായിരുന്നു സമുദായത്തിൽ കേശവക്കുറുപ്പ്. ജീവാവസാനംവരെ അദ്ദേഹം സർവ്വീസ് സൊസൈററിക്ക താങ്ങും തണലുമായിനിന്നു. ആ മനുഷ്യസ്നേഹി 1130 ചിങ്ങത്തിൽ അന്തരിച്ചുപോയി.

അദ്ദേഹത്തിൻെറ സഹധമ്മിണി കൊച്ചുകുട്ടിഅമ്മ ഇപ്പോഴും ജീവിച്ചിരിപ്പുണ്ടു്. കുറുപ്പിനു് നാലു പുത്രന്മാരും രണ്ടു പുത്രികളുമാണുള്ളതു്.

## പി. ശങ്കരൻനമ്പ്യാർ

തൃശ്ശിവപേരൂരിലാണ് ശങ്കരൻനമ്പ്യാരുടെ ജനനം. തൃശ്ശിവപേരൂർ സക്കാർ ഹൈസ്കൂളിൽനിന്നു മടിക്കലേഷൻ പാസ്സായി. എറണാകുളം മഹാരാജാസ് കോളേജിലും, മദിരാശി പ്രസിഡൻസികോളേജിലും പഠിച്ചു് ഇംഗ്ലീഷ്സാഹിത്യത്തിൽ പ്രസിഡൻസിയിൽ ഒന്നാമനായി ബി. എ. ഓണേഴ്സ് പാസ്സായി.



1915 മുതൽ 1919 വരെ കോട്ടയം സി. എം. എസ്. കോളേജിൽ ഇംഗ്ലീഷ് ലക്ചറർ ഉദ്യോഗംനോക്കി. 1919 മുതൽ 1925 വരെയുള്ള കാലഘട്ടത്തിനിടയിൽ തൃശ്ശൂർ സെൻ്റ് തോമസ് കോളേജിൽ മൂന്നുകൊല്ലം വൈസ് പ്രിൻസിപ്പലായും, മൂന്നുകൊല്ലം പ്രിൻസിപ്പലായും ജോലിനോക്കി. 1925–ൽ എറണാകുളം മഹാരാജാസ് കോളേജിൽ ഇംഗ്ലീഷ് പ്രൊഫസ്സറായി. അവിടെനിന്നും പ്രിൻസിപ്പലായി റിട്ടയർചെയ്തു. പ്രിൻസിപ്പലായിരുന്നകാലത്തു നാലു പ്രാവശ്യം അദ്ദേഹം വിദ്യാഭ്യാസഡയറക്ടരായിരുന്നിട്ടുണ്ടു്. മഹാരാജാസ്കോളേജിൽ പ്രൊഫസ്സറായിരുന്നതിനിടക്കു് കുറച്ചുകാലം ചങ്ങനാശ്ശേരി സെൻറ് ബക്ക്മൻസ് കോളേജിലും ജോലി നോക്കുകയുണ്ടായി. തൃശ്ശൂർ കേരളവമ്മകോളേജിലെ ഒന്നാമത്തെ പ്രിൻസിപ്പലും ശങ്കരൻനമ്പ്യാരായിരുന്നു. മദ്രാസ് സവ്വകലാശാലയിലെ

യും ബനാറീസ് ഹിന്ദുസർവ്വകലാശാലയിലെ യും പരീക്ഷകൻ, പാഠ്യപുസ്തകക്കമ്മറ്റി അക്കഡമിക് കൗൺസിൽ സെനററ് എന്നീ സമിതികളിലെ അംഗം എന്നീ നിലകളിലും അദ്ദേഹം പ്രശസ്തമായ സേവനം അനുഷ്ഠിച്ചിട്ടുണ്ട്.

ജന്മസിദ്ധമായ കവിതാവാസനയും സ്വാഭാവികമായ പ്രതിഭയും കറകളഞ്ഞ വിജ്ഞാനവും അനുസ്യൂതമായ പ്രയത്നവും ഒത്തിണങ്ങിയ ഒരു 'കവിതിലക'നായിരുന്നു നമ്പ്യാർ. 26-ാമത്തെ വയസ്സിൽ അദ്ദേഹം തെക്കേക്കുറുപ്പത്തു് മാധവിഅമ്മയെ വിവാഹംചെയ്തു. തർക്കശാസ്ത്രവിദുഷിയായിരുന്ന ടി. സി. കുഞ്ഞിക്കുട്ടിയമ്മയുടെ പൗത്രിയും, സാഹിത്യസഖി ടി. സി. കല്യാണിയമ്മയുടെ അനുജത്തിയുമാണ് മാധവിയമ്മ. സുശീലാമിശ്ര, സരളാരാമവർമ്മ, സുവർണ്ണാമേനോൻ, സത്യനാഥ് എന്നീ നാലു സന്താനങ്ങളാണ് ആ ദമ്പതിമാർക്കുള്ളതു്. തൃശ്ശൂർ കേരളവർമ്മകോളേജിൽ പ്രിൻസിപ്പലായിരിക്കുമ്പോഴാണ് 1954 മാർച്ച് 2-ാംതീയതി ശങ്കരൻനമ്പ്യാർ ചരമംപ്രാപിച്ചതു്.

പാലാഴിമഥനം (ചമ്പു), ചാണക്യൻ, സാഹിത്യപ്രകാശിക (മൂന്നുഭാഗം), സാഹിത്യനിഷ്കം, മകരന്ദമഞ്ജരി, മലയാളസാഹിത്യ ചരിത്രസംഗ്രഹം, സാഹിത്യവും സംസ്കാരവും, പ്രസ്ഥാനത്രയം, അഭിനവകാവ്യാദർശം (ഹാസ്യകാവ്യം), സുവർണ്ണമണ്ഡലം ഇവയത്രെ നമ്പ്യാരുടെ കൃതികൾ.

## മുരണി ഗോവിന്ദപ്പിള്ള

തിരുവല്ലായ്ക്കു 10 മൈൽ കിഴക്ക് മണിമലയാറിന്റെ തീരത്തുള്ള ഒരു ചെറിയ ഗ്രാമമാണു മുരണി. അവിടെ പുതിയമഠത്തിൽ രാമപ്പണിക്കരുടെയും വടക്കേടത്തു കൊച്ചുപെണ്ണമ്മയുടെയും പുത്രനായി ജനിച്ച മുരണി ഗോവിന്ദപ്പിള്ള ഒരു തികഞ്ഞ സമുദായപരിഷ്കർത്താവും ഉൽപതിഷ്ണുവുമായിരുന്നു. വിദ്യാഭ്യാസാനന്തരം



ഗോവിന്ദപ്പിള്ള സർക്കാരുദ്യോഗത്തിൽ പ്രവേശിച്ചു. മലയാളി മെമ്മോറിയൽ പ്രക്ഷോഭണത്തിൽ പങ്കെടുക്കാൻ പിന്നീടദ്ദേഹം ഉദ്യോഗം രാജിവച്ചു. തുടന്നദ്ദേഹം ശ്രീമൂലം പ്രജാസഭാമെമ്പറായി തെരഞ്ഞെടുക്കപ്പെട്ടുകയും, ആളോഹരിഭാഗത്തിനുള്ള സംരംഭങ്ങളിൽ കാര്യമായി പങ്കെടുക്കുകയും ചെയ്തു. കെട്ടുകല്യാണം, തെരണ്ടുകുളി തുടങ്ങിയ അടിയന്തിരങ്ങൾ നിറുത്തലാക്കാനും അദ്ദേഹം പ്രവർത്തിച്ചു. സമുദായപരിഷ്കാരരംഗത്തു് ഒരു വിപ്ലവകാരിയായിരുന്നു അദ്ദേഹം. അന്ത്യംവരെയും അദ്ദേഹം ഒരു സമുദായപരിഷ്കർത്താവും, പരിഷ്കാരസംരംഭങ്ങളിൽ പങ്കാളിയുമായിരുന്നു. 1096 കുംഭമാസത്തിൽ നായർ റഗുലേഷൻ സംബന്ധിച്ച ചർച്ച പ്രജാസഭയിൽ നടക്കുമ്പോൾ ഗോവിന്ദപ്പിള്ളയ്ക്കു് എന്തോ അസുഖം തോന്നുകയാൽ ആശുപത്രിയിലേക്കു മാററപ്പെട്ടു. ആശുപത്രിയിൽവച്ചു് അദ്ദേഹം മരിച്ചു.

നിയമസഭാമെമ്പർ, തിരുവല്ലാ ടൗൺ ഇംപ്രൂവ്മെൻറ് കമ്മറ്റിമെമ്പർ, തിരുവല്ലാ പഞ്ചായത്തു സീനിയർ ജഡ്ജി എന്നീ നിലകളിൽ അദ്ദേഹം പ്രശസ്തമായി പ്രവർത്തിച്ചു. മുരണി, മാന്നാർ, കുന്നന്താനം എന്നിവിടങ്ങളിലെ സ്കൂളുകളുടെ സ്ഥാപനകാര്യത്തിൽ അദ്ദേഹം സജീവപങ്കു വഹിച്ചിട്ടുണ്ടു്. തിരുവല്ലായിലെ പ്രശസ്ത കുടുംബമായ ശങ്കരവേലിൽനിന്നാണ് മുരണി ഗോവിന്ദപ്പിള്ള വിവാഹം കഴിച്ചിരുന്നതു്.

## പാറക്കുളങ്ങര ഗോവിന്ദമേനോൻ

ഇന്ത്യയുടെ സുപ്രീംകോടതിയിൽ ജഡ്ജിയായിരുന്നിട്ടുള്ള ഏക മലയാളിയായ പാറക്കുളങ്ങര ഗോവിന്ദമേനോൻ, വി. കെ. കുഞ്ഞനുണ്ണിയുടെ പുത്രനായി 1896 സെപ്തംബറിൽ കൂടല്ലൂരിൽ ജനിച്ചു. കോഴിക്കോട്ടു ഗണപതി ഹൈസ്കൂൾ, സാമൂതിരി കോളേജ്, മദ്രാസ് പ്രസിഡൻസികോളേജ്, ലാക്കോളേജ് എന്നിവിടങ്ങളിൽ പഠനംനടത്തി നിയമബിരുദമെടുത്തു. 1920-ൽ മദ്രാസിൽ കെ. പി. എം. മേനോന്റെ ജൂണിയറായി പ്രാക്ടീസാരംഭിച്ചു. ഡിസ്ട്രിക്ട് മുൻസിഫ് ഉദ്യോഗം ലഭിച്ചുവെങ്കിലും അതു സ്വീകരിച്ചില്ല. നല്ല പ്രാക്ടീസുള്ള അഭിഭാഷകനായിത്തീന്ന ഗോവിന്ദമേനോൻ 1940-ൽ ക്രൗൺ പ്രോസിക്യൂട്ടർ ആയി. രണ്ടാം മഹായുദ്ധത്തിനുശേഷം ജനറൽ ടോജോയെയും മററു ജാപ്പനീസ് നേതാക്കളെയും യുദ്ധക്കുറ്റവാളികൾ എന്ന നിലയ്ക്കു വിസ്തരിച്ച അന്താരാഷ്ട്രീയ സൈനികകോടതിയിൽ പ്രധാന ഇന്ത്യൻ പ്രോസിക്യൂട്ടറായി 1946 ഏപ്രിൽ

മുതൽ സെപ്തംബർ വരെ ജോലിചെയ്തു. 1947–ൽ ഗോവിന്ദമേനോൻ മദ്രാസ് ഹൈക്കോടതി ജഡ്ജിയായി. 1956–ൽ സുപ്രീം കോടതി ജഡ്ജിയായി. ആ ഉദ്യോഗത്തിലിരിക്കെയാണ് 1957 ഒക്ടോബർ 16–ാംതീയതി അന്തരിച്ചതു്. മദ്രാസിലെ ലിറ്ററെറി സൊസൈററിയുമായി അദ്ദേഹത്തിനു ദീർഘകാല ബന്ധമുണ്ടായിരുന്നു. മദ്രാസിലെ എസ്.പി.സി. എ.യുടെയും ഇന്ത്യൻ ആഫീസേഴ്സ് അസോസിയേഷന്റെയും പ്രസിഡൻറായിരുന്നിട്ടുണ്ടു്.

മദ്രാസ് ഹൈക്കോടതി ജഡ്ജിയും പിന്നീടു് ഇന്ത്യാഗവമ്മെൻറിന്റെ എയർ ട്രാൻസ്പോർട്ട് ലൈസൻസിങ് ബോർഡ് ചെയർമാനുമായിരുന്ന ദിവാൻ ബഹദൂർ കിഴക്കേപ്പാട്ട് ശങ്കരമേനോന്റെ പുത്രി കല്യാണിക്കുട്ടിയമ്മയാണ് ജസ്റ്റീസ് ഗോവിന്ദമേനോന്റെ പത്നി. ഇവരുടെ പുത്രൻ ശങ്കരനാരായണൻ ഐ. എ. എസ്. മൈസൂർ സംസ്ഥാനത്തു ജോലിനോക്കുന്നു.

## പന്നിശ്ശേരി നാണുപിള്ള

കരുനാഗപ്പള്ളിത്താലൂക്കിൽ മരുതൂർകുളങ്ങര പിലാന്നുവള്ളി കുടുംബത്തിന്റെ മറെറാരു ശാഖയായ കണ്ണംകുഴി വീട്ടിലാണ് പന്നിശ്ശേരി നാണുപിള്ള 1061 കന്നി 27–ാം തീയതി ജനിച്ചതു്. അച്ഛൻ വയലിൽ പപ്പുക്കുറുപ്പ് എട്ടാമത്തെ വയസ്സിൽ മരിച്ചു. പന്നിശ്ശേരി വീട്ടിലാണ് നാണുപിള്ള വളന്നതു്. ഏറെത്താമസിയാതെ അമ്മാവനും അമ്മയും മരിച്ചു. കണ്ണംകുഴി വേലുപ്പിള്ളയെന്ന ഒരു സഹോദരൻ അദ്ദേഹത്തിന്റെ രക്ഷാഭാരം ഏറെറടുത്തു. നാട്ടുഭാഷാവിദ്യാഭ്യാസം കഴിഞ്ഞു് കൊല്ലം ഗവമ്മെൻറ് ഇംഗ്ലീഷ് ഹൈസ്കൂളിൽ ചേന്നു. കെ. പരമുപിള്ളയാണ് അന്നു് സ്കൂളിലെ പ്രഥമാദ്ധ്യാപകൻ. ഹൈസ്കൂളിൽ പഠിക്കുമ്പോൾ വേലുപ്പിള്ളയും മരിച്ചു. നാണുപിള്ളയ്ക്കു് കുടുംബഭാരം ഏറെറടുക്കേണ്ടിവന്നു. കുടുംബവ്യവഹാരങ്ങളും വസ്തുതക്കങ്ങളും നാണുപിള്ളയെ വല്ലാതെ അലട്ടി. എങ്കിലും അദ്ദേഹം അതിലെല്ലാം വിജയിയായി.



കരിങ്ങാട്ടിൽ നാണുആശാനിൽനിന്നും സംസ്കൃതം പഠിച്ചു. 1089 മേടത്തിൽ ചെറുതിട്ട വീട്ടിൽ ജാനകിഅമ്മയെ വിവാഹം ചെയ്തു. ഈ ദാമ്പത്യത്തിൽ പന്നിശ്ശേരിക്കു് ഒരു പുത്രനും ഒരു പുത്രിയുമുണ്ടായി. സർവ്വജനാരാദ്ധ്യനായിട്ടാണു പന്നിശ്ശേരി നാണുപിള്ള കഴിഞ്ഞുകൂടിയതു്. തികഞ്ഞ പൊതുക്കാര്യപ്രസക്തനും ഉദാരമതിയുമായിരുന്നു അദ്ദേഹം.

കഥകളിയിൽ വല്ലാത്ത ഭ്രമമായിരുന്നു പന്നിശ്ശേരിക്കു്. നിഴൽക്കുത്തു്, ഭദ്രകാളിവിജയം, പാദുക പട്ടാഭിഷേകം, ശങ്കരവിജയം എന്നു നാലു് ആട്ടക്കഥകൾ അദ്ദേഹം രചിച്ചിട്ടുണ്ടു്. തക്കശാസ്ത്രനിപുണനായ ഒരു മഹാപണ്ഡിതൻ എന്ന നിലയ്ക്കാണ് പണ്ഡിതലോകം അദ്ദേഹത്തെ ബഹുമാനിച്ചിരുന്നതു്. അക്കാലങ്ങളിൽ കരുനാഗപ്പള്ളി താഴത്തോട്ടത്തുമഠത്തിൽ താമസിച്ചിരുന്ന നീലകണ്ഠതീത്ഥപാദസ്വാമികളുമായി നാണുപിള്ള പരിചയപ്പെടുകയും അദ്ദേഹത്തിന്റെ ശിഷ്യത്വം സമ്പാദിക്കുകയും ചെയ്തു. ചട്ടമ്പിസ്വാമികളുടെ പ്രഥമശിഷ്യനായ നീലകണ്ഠതീത്ഥപാദരിൽനിന്നാണ് വേദോപനിഷത്തുക്കളിൽ പന്നിശ്ശേരി അവഗാഹം നേടിയതു്. തക്കശാസ്ത്രം, യോഗസൂത്രം മുതലായ ശാസ്ത്രവിദ്യകളും സ്വാമികളിൽനിന്നഭ്യസിച്ചു. ചട്ടമ്പിസ്വാമികളുടെ ശിഷ്യനാകാനും നാണുപിള്ളയ്ക്കു് ഭാഗ്യമുണ്ടായി.

നാരായണഗുരുസ്വാമികൾ അന്നെല്ലാം താഴത്തോട്ടത്തു വരുമായിരുന്നു. നീലകണ്ഠതീത്ഥപാദരെപ്പോലെതന്നെ ചട്ടമ്പിസ്വാമികളുടെ വാത്സല്യശിഷ്യനായിരുന്നു നാരായണഗുരുസ്വാമികളും. നാണുപിള്ളയുമായി വേദചച്ചകൾ നടത്താൻ നാണുഗുരുസ്വാമികൾ വളരെ ഇഷ്ടപ്പെട്ടു. ''അറിയേണ്ടതു് അറിഞ്ഞ ആളാണ് നാണുപിള്ള'' എന്നു് ഗുരുസ്വാമികൾ തന്റെ പണ്ഡിതസുഹൃത്തിനെപ്പററി പലപ്പോഴും പറഞ്ഞിട്ടുണ്ടു്.

ക്ഷേത്രപ്രവേശനക്കമ്മററിയിലെ അദ്ധ്യക്ഷപ്രഭാവനായ പുന്നശ്ശേരി നമ്പി നീലകണ്ഠശമ്മയെ പന്നിശ്ശേരി നാണുപിള്ള വേദോക്തികൾ ഉദ്ധരിച്ചു മട്ടപ്പിച്ച കഥ പ്രസിദ്ധമാണ്. വില്ലാലത്തു് പന്നിശ്ശേരിയുടെ 'സൂര്യശതകം' തജ്ജമയ്ക്കു് പുന്നശ്ശേരി നല്ലൊരു അവതാരികയും എഴുതിക്കൊടുത്തു. ഭാഗവതാദി പുരാണഗ്രന്ഥങ്ങൾ വായിക്കാൻ പന്നിശ്ശേരി പാരായണസംഘങ്ങൾ ഏപ്പെടുത്തി. പന്നിശ്ശേരിയുടെ വ്യാഖ്യാനപ്രഭാഷണങ്ങൾ കേൾക്കാൻ തിക്കും തിരക്കുമായിരുന്നു.

പല സംസ്കൃതഗ്രന്ഥങ്ങളും പന്നിശ്ശേരി ഭാഷാന്തരപ്പെടുത്തിയിട്ടുണ്ട്. ഒന്നാന്തരമൊരു സംഗീതജ്ഞനുംകൂടിയായിരുന്ന ഈ പണ്ഡിതൻ. ദ്രുതകവനം അദ്ദേഹത്തിൻെറ മഹൽസിദ്ധിയായിരുന്നു. അഭിനേതാക്കൾക്കുവേണ്ടി ഒററദിവസംകൊണ്ടെഴുതിയതാണ് മാർക്കണ്ഡേയംപ്രകരണം.

പന്നിശ്ശേരിയുടെ മദ്ധ്യസ്ഥതീരുമാനം അനേകം നായർകുടുംബങ്ങളെ രക്ഷിച്ചിട്ടുണ്ട്.

അനുഗൃഹീത കവിയും പണ്ഡിതാഗ്രണിയുമായിരുന്ന ഈ മഹാൻ 1118 ചിങ്ങം 4-ാം തീയതി കാലധൎമ്മംപ്രാപിച്ചു.

## അമ്പാട്ട് ശിവരാമമേനോൻ

കൊച്ചിരാജ്യത്ത് ഭാഗികമായ ഉത്തരവാദഭരണമേൎപ്പെടുത്തിയപ്പോൾ ഒന്നാമത്തെ ജനകീയമന്ത്രിയായിത്തീൎന്ന അമ്പാട്ട ശിവരാമമേനോൻ 1882-ൽ ചിററൂർ അമ്പാട്ടകുടുംബത്തിലെ ഇക്കാളി അമ്മയുടെയും ചമ്പത്തിൽ നാരായണമന്നാടിയാരുടെയും പുത്രനായി ജനിച്ചു. ചിററൂർ, പാലക്കാട്ട്, മദ്രാസ്, എന്നിവിടങ്ങളിൽ വിദ്യാഭ്യാസംചെയ്ത് നിയമബിരുദം നേടിയശേഷം ദിവാൻ ബഹദൂർ ടി. ആർ. രാമചന്ദ്രയ്യരുടെ ജൂനിയറായി മദ്രാസിൽ പ്രാക്ടീസ് ആരംഭിച്ചു. അചിരേണ മദ്രാസിലെ നല്ലൊരഭിഭാഷകനായി ഉയൎന്നു. സഹകരണപ്രസ്ഥാനത്തിൽ അതീവ തല്പരനായിരുന്ന ശിവരാമമേനോൻ, ഇന്നു നല്ലനിലയിൽ പ്രവൎത്തിക്കുന്ന ട്രിപ്ലിക്കെയിൻ അർബ്ബൻ കോ-ഓപ്പറേറ്റീവ് സൊസൈററിയുടെ നിയമോപദേഷ്ടാവും പ്രസിഡൻറുമായിരുന്നിട്ടുണ്ട്. മദ്രാസിലെ ജസ്റ്റീസ് പാർട്ടിയുടെ പ്രവൎത്തകനായിരുന്ന അദ്ദേഹം കുടിയാന്മനിയമക്കമ്മററി പ്രസിഡൻറായും സേവനമനുഷ്ഠിച്ചു. 1934-ൽ ശിവരാമമേനോൻ കൊച്ചിനിയമസഭയിലേക്ക് മുളകുന്നത്തുകാവിൽനിന്നു തിരഞ്ഞെടുക്കപ്പെട്ടു. പിന്നീട് 1938-ൽ നടന്ന തിരഞ്ഞെടുപ്പിൽ 'കൊച്ചിൻ കോൺഗ്രസ്' ടിക്കററിൽ ചെറുതുരുത്തി നിയോജകമണ്ഡലത്തിൽനിന്നു വിജയിച്ചു. ഭാഗികമായ ഉത്തരവാദഭരണമേർപ്പെടുത്തിയപ്പോൾ കൊച്ചിൻ കോൺഗ്രസ് പാർട്ടി ലീഡറായിത്തീൎന്ന അദ്ദേഹം 1938 ജൂൺ 16-ാം തീയതി കൊച്ചിയിലെ പ്രഥമജനകീയമന്ത്രി (ഗ്രാമോദ്ധാരണമന്ത്രി) ആയിത്തീൎന്നു. എന്നാൽ വളരെ താമസിയാതെ 1938 ആഗസ്റ്റിൽ അദ്ദേഹം പെട്ടെന്ന് അന്തരിച്ചു. കുണ്ടൂർ നാരായണമേനോൻെറ പുത്രിയാണ്. ശിവരാമമേനോൻെറ പത്നി. ഇവൎക്ക് 9 കുട്ടികളുണ്ട്.



## ഏ. ബാലകൃഷ്ണപിള്ള

കേസരി എന്നപേരിലറിയപ്പെട്ടിരുന്ന ഏ. ബാലകൃഷ്ണപിള്ള 1889 ഏപ്രിൽ 13-ാംനു തിരുവനന്തപുരത്തു ജനിച്ചു. അച്ഛൻ പെരുമ്പാവൂർ അകത്തൂട്ട ദാമോദരൻകൎത്താവും അമ്മ ദിവാൻപേഷ്കാർ അയ്യപ്പൻപിള്ളയുടെ ഏകസഹോദരി പാൎവ്വതിഅമ്മയുമായിരുന്നു.



കൊല്ലത്തും തിരുവനന്തപുരത്തുമായി പ്രാഥമികവിദ്യാഭ്യാസം നടത്തി. ഹൈസ്കൂളിലും കോളേജിലും തിരുവനന്തപുരത്തു പഠിച്ചു. 1908-ൽ ചരിത്രത്തിനു ഒന്നാംക്ലാസ്സോടുകൂടി ബി. എ. പാസ്സായി. എട്ടുകൊല്ലം കോളേജ് ലക്ചററായിജോലിനോക്കി. 1913-ൽ ബി. എൽ. പരീക്ഷ ജയിച്ചു. പ്രസിഡൻസിയിൽ ഒന്നാമനായിട്ടാണ് ബി. എൽ. ജയിച്ചതു്. 1917 മുതൽ'22 വരെ ഹൈക്കോടതിയിൽ അഭിഭാഷകനായിരുന്നു.

1923-ൽ സമദൎശിയുടെ പത്രാധിപരായി, ഗവണ്മെൻറിനെ ശക്തിയായി എതിൎക്കയാൽ പത്രഉടമകളുമായി തെറ്റിപ്പിരിഞ്ഞു. പ്രബോധകൻ എന്ന മറെറാരു പത്രത്തിൻെറ അധിപരായി. ആറുമാസത്തിനകം പ്രബോധകൻ നിരോധിക്കപ്പെട്ടു. തുടൎന്ന് കേസരി എന്നൊരു പത്രം തുടങ്ങി. ലൈസൻസ് മറെറാരാളുടെ പേരിലാണ് എടുത്തിരുന്നതു്. ഗവണ്മെന്റ് ഒരു പുതിയ നിയമമുണ്ടാക്കി. മറെറാരാളിൻെറ പേരിൽ പത്രങ്ങൾ നടത്താൻ പാടില്ലെന്നായിരുന്നു ആ നിയമം. കേസരിയുടെ ലൈസൻസ് റദ്ദുചെയ്യപ്പെട്ടു. മേലാൽ പത്രപ്രവൎത്തനവും രാഷ്ട്രീയകാര്യവും വേണ്ടെന്ന് ബാലകൃഷ്ണപിള്ള തീർച്ചപ്പെടുത്തി. ചരിത്രഗവേഷണവും സാഹിത്യപ്രവൎത്തനവുമായി പിന്നത്തെ പരിപാടികൾ.

പാശ്ചാത്യസാഹിത്യങ്ങളെപ്പറ്റി ആധികാരികമായി എഴുതിയ ആദ്യത്തെ കേരളീയൻ

എ. ബാലകൃഷ്ണപിള്ളയാണ്. ചരിത്രം, സാഹിത്യം എന്നീ വിഷയങ്ങളെ അധികരിച്ച് ഒട്ടേറെ പ്രബന്ധങ്ങളെഴുതി. കേരളത്തിലെ അറിയപ്പെടുന്ന സാഹിത്യകാരന്മാരധികവും ബാലകൃഷ്ണപിള്ളയുടെ ശിഷ്യന്മാരാണ്.

ബാലകൃഷ്ണപിള്ള 1917-ൽ ആലനാട്ട ഗൗരിഅമ്മയെ വിവാഹം കഴിച്ചു. അദ്ദേഹത്തിന് ഒരു കുട്ടിയേ ഉണ്ടായിരുന്നുള്ളു. എട്ടാമത്തെ വയസ്സിൽ ആ കുട്ടി മരിച്ചുപോയി.

1942-ൽ ആസ്ത്മാരോഗം വർദ്ധിച്ചതോടെ പറവൂരിൽ താമസമാക്കി. 1949-ൽ എ. ബാലകൃഷ്ണപിള്ളയുടെ ഷഷ്ട്യബ്ദപൂർത്തി പ്രമാണിച്ച് സുഹൃത്തുക്കളും ശിഷ്യന്മാരും നല്കിയ പണക്കിഴി ബഹുമാനപൂർവ്വം നിരസിച്ചു. അദ്ദേഹത്തിൻെറ ഒരു പുസ്തകം സി. പി.യുടെ ഗവണ്മെൻറ് പാഠ്യപുസ്തകമാക്കാമെന്നേററു. ആ ബഹുമതിയും ബാലകൃഷ്ണപിള്ള നന്ദിപൂർവ്വം വേണ്ടെന്നുവച്ചു. രണ്ടു ഗ്രന്ഥങ്ങൾ പ്രസാധനം ചെയ്യാൻ കേരളസാഹിത്യഅക്കാദമി സംഭാവനചെയ്ത 5,000 ക.മാത്രം ബാലകൃഷ്ണപിള്ള സ്വീകരിച്ചു.

അസ്സീരിയൻ, ബാബിലോണിയൻ, ഫ്രഞ്ച്, സംസ്കൃതം, തമിഴ് എന്നീ ഭാഷകളിൽ അസാമാന്യമായ വ്യുല്പത്തി അദ്ദേഹം നേടിയിരുന്നു. ഈ ഭാഷകളുടെയും അവ സംസാരിച്ചിരുന്ന ജനതകളുടെയും പ്രാക്തനസംസ്കാരങ്ങളെപ്പററി ഗവേഷണം നടത്തി നൂതനങ്ങളായ പല അറിവുകളും ബാലകൃഷ്ണപിള്ള വെളിച്ചത്തു കൊണ്ടുവന്നു. 1960 ഡിസംബർ 18-ാംതീയതി തൻെറ 72-ാമത്തെ വയസ്സിൽ അദ്ദേഹം മരിച്ചു.

സാഹിത്യകൃതികളും, ഗവേഷണപരവും ചരിത്രസംബന്ധവുമായ ഗ്രന്ഥങ്ങളും, വിവർത്തനങ്ങളും ആയി ഇരുപതിൽപരം ഗ്രന്ഥങ്ങൾ അദ്ദേഹം പ്രസിദ്ധീകരിച്ചിട്ടുണ്ട്.

## അറയ്ക്കൽ പരമേശ്വരൻപിള്ള

എസ്. പരമേശ്വരൻപിള്ള 1050-ൽ മദ്ധ്യതിരുവിതാംകൂറിലെ അറയ്ക്കൽകുടുംബത്തിൽ ജനിച്ചു. മദിരാശി സർവ്വകലാശാലയിൽനിന്നു് ബി. എ., ബി. എൽ ബിരുദങ്ങൾ നേടി. സർക്കാരുദ്യോഗത്തിൽ പ്രവേശിച്ചെങ്കിലും ഒരു സബ്റജിസ്ട്രാർ ആയിരുന്നപ്പോൾ പരമേശ്വരൻപിള്ള ജോലി രാജിവച്ചൊഴിഞ്ഞു; അറയ്ക്കൽ കുടുംബത്തിലെ കാരണവരായി. വടക്കൻപറവൂരുള്ള പൂതയിൽ കുടുംബത്തിലെ ഗൗരിക്കുട്ടിയമ്മയായിരുന്നു സഹധർമ്മിണി. പുത്രീപുത്രന്മാരായിഇപ്പോൾ 8 പേരുണ്ട്. മന്നം ഷുഗർമിൽസ് സെക്രട്ടറി പി. സദാശിവൻപിള്ള, എറണാകുളം ഡി. എസ്. പി. പി. വിശ്വനാഥപിള്ള മുതലായവർ അദ്ദേഹത്തിൻെറ പുത്രന്മാരാണ്.

പരമേശ്വരൻപിള്ള സർക്കാരുദ്യോഗം കഴിഞ്ഞുള്ള ശിഷ്ടകാലംമുഴുവൻ സമുദായസേവനത്തിലും പൊതുക്കാര്യങ്ങളിലും മുഴുകിയിരുന്നു. മാന്നാത്തുവച്ചുകൂടിയ കേരളീയ നായർസമാജം, നായർ മഹാസഭ എന്നിവ അദ്ദേഹത്തിൻെറ ശ്രമഫലങ്ങളായിരുന്നു. നിരവധി ബാങ്കിംഗ്കമ്പനികളിലും അദ്ദേഹം ഡയറക്ടരായിരുന്നു. മാന്നാർ നായർസമാജം ഇംഗ്ലീഷ് ഹൈസ്കൂൾ, നിരണം വടക്കുംഭാഗം യു.പി. സ്കൂൾ, തടിയൂർ എൻ.എസ്സ്.എസ്സ്. ഹൈസ്കൂൾ മുതലായവയുടെ സ്ഥാപനത്തിനുവേണ്ടി അദ്ദേഹം പരിശ്രമിച്ചിട്ടുണ്ട്.

## പത്മനാഭരവിവർമ്മരാജാ

കൊല്ലങ്കോട്ട വാസുദേവരാജാവിൻെറ ഭാഗിനേയനും ജയലക്ഷ്മി ഇളയറാണിയുടെ പുത്രനുമായിരുന്ന പത്മനാഭരവിവർമ്മരാജാ 1902 ആഗസ്റ്റ് 19-ാം തീയതിയാണു ജനിച്ചതു്. കൊല്ലങ്കോട്ട രാജാസ് ഹൈസ്കൂളിലും പാലക്കാട്ട് വിക്ടോറിയാ കോളേജിലും മദ്രാസ് പ്രസിഡൻസി കോളേജിലും ലാക്കോളേജിലും വിദ്യാഭ്യാസം ചെയ്തു. ഇന്ത്യൻയൂണിയൻക്ലബ്ബിൻെറ വൈസ് പ്രസിഡൻറും നീലഗിരി റോട്ടറിക്ലബ്ബിൻെറ പ്രസിഡൻറുമായി അദ്ദേഹം സേവനം നടത്തി. അഖിലേന്ത്യാ സാമൂഹ്യക്ഷേമസമിതിയുടെ പ്രാദേശിക പ്രതിനിധിയായും അദ്ദേഹം പ്രവർത്തിച്ചിട്ടുണ്ട്. മദ്രാസ് സർവ്വകലാശാലയുടെ സെനററിലും മലബാർ ഡിസ്ട്രിക്ററ് ബോർഡിലും പത്മനാഭരവിവർമ്മരാജാ അംഗമായിരുന്നു.



1955-ൽ അദ്ദേഹം കൊല്ലങ്കോട്ട രാജാവായി. പണ്ഡിററ് ഗോപാലൻനായരുടെ ശതാഭിഷേകോത്സവം ഭംഗിയായി കൊണ്ടാടുവാൻ പത്മനാഭരവിവർമ്മരാജാവാണ് ഉത്സാഹിയായി മുന്നിട്ടുനിന്നതു്. ചുള്ളിയാർപ്രോജക്ററും ഗായത്രി അണക്കെട്ടും പൂർത്തിയാക്കുന്നതിൽ പത്മനാഭരവിവർമ്മരാജായുടെ പങ്കു ചെറുതല്ല. നായർസർവ്വീസ് സൊസൈറ്റിക്കു് ഇ

ദ്ദേഹം 25000ക. സംഭാവന വാഗ്ദാനംചെയ്തു. 1961 സെപ്തംബർ 20–ാംതീയതി പെട്ടെന്നുണ്ടായ അദ്ദേഹത്തിൻെറ മരണത്തെത്തുടൎന്ന് സഹോദരിമാർ ആ തുക ഗഡുക്കളായി അടച്ചുവരികയാണ്.

## വി. കൃഷ്ണൻതമ്പി

വടശ്ശേരി അമ്മവീട്ടിൽ 1065 ധനുമാസത്തിൽ ജനിച്ച വി. കൃഷ്ണൻതമ്പി 1088–ൽ ബി. എ. ജയിച്ചു. 1093–ൽ തിരുവനന്തപുരം സംസ്കൃതകോളേജ്പ്രിൻസിപ്പലായി. സംസ്കൃതം എം. എ.യുടെ പരീക്ഷകനായിരുന്നു കൃഷ്ണൻതമ്പി. 1109–ൽ പൗരസ്ത്യഭാഷാവകുപ്പദ്ധ്യക്ഷനായി ആർട്ട്സ്കോളേജിൽ നിയമനം കിട്ടി. 1113 കുംഭം 22–ാംതീയതി കോളേജിലെ ഒരു സമ്മേളനത്തിൽ പ്രസംഗിച്ചുനില്ക്കവേ ആകസ്മികമായി അന്തരിച്ചു.

താടകാവധം, ചൂഡാമണി മുതലായ ആട്ടക്കഥകളും, ധ്രുവൻ എന്ന സംസ്കൃതനാടകവും, വിധിയന്ത്രത്തിരിപ്പ്, കമലത്തിൻെറ കന്നിക്കേസ്, മരതകമാല, ഭാരതിക്കുട്ടി, പ്രതിക്രിയ, മൃണാളിനി എന്നിങ്ങനെയുള്ള പ്രഹസനങ്ങളും, ശ്രീകൃഷ്ണാവതാരം തുടങ്ങിയ കഥാപ്രഭാഷണങ്ങളും കപാലകുണ്ഡല, സൗദാമിനി എന്നീ നോവലുകളും, ചാണക്യൻ, ഉർവശി, നളിനി എന്നീ മററു ഗ്രന്ഥങ്ങളും തമ്പി എഴുതിയിട്ടുണ്ട്. തിരുവനന്തപുരം കഥകളിക്ലബ്ബിൻെറ പ്രസിഡൻറായിരുന്നു. പാൽക്കുളങ്ങര എൻ. എസ്സ്. എസ്സ്. ഹൈസ്കൂളിനു സ്ഥലം നല്കിയതു് ഇദ്ദേഹമാണ്.

## ദിവാൻ ബഹദൂർ എ. ഗോവിന്ദപ്പിള്ള

തിരുവനന്തപുരം ആററുകാൽ മുള്ളുവീട്ടിൽ 1024 മീനം 30–ാംതീയതി ജനിച്ച ഗോവിന്ദപ്പിള്ളയുടെ ബാല്യകാലവിദ്യാഭ്യാസത്തിനുശേഷം പഠിത്തം നിറുത്തേണ്ടിവന്നു. സാമ്പത്തികവൈഷമ്യമായിരുന്നു കാരണം. പത്താമത്തെ വയസ്സിൽ ഉത്സവമഠം കണക്കപ്പിള്ളയായി ജോലികിട്ടി. 1035–ൽ ഇംഗ്ലീഷുവിദ്യാഭ്യാസം ആരംഭിച്ചു.



രണ്ടും മൂന്നും ക്ലാസ്സുകൾ ഒരുമിച്ചു ജയിച്ചു. സ്കോളർഷിപ്പോടുകൂടികോളേജുവിദ്യാഭ്യാസം തുടൎന്നു. 1045–ൽ മദ്രാസ് പ്രസിഡൻസി കോളേജിൽനിന്ന് ഒന്നാംക്ലാസ്സിൽ ബി.എ. ബിരുദം നേടി. തിരുവിതാംകൂറിലെ രണ്ടാമത്തെ ബി. എ.ക്കാരനായിരുന്നു ഗോവിന്ദപ്പിള്ള.

ഇരുപത്തൊന്നാമത്തെ വയസ്സിൽ തിരുവനന്തപുരം മഹാരാജാസ്കോളേജിൽ അദ്ധ്യാപകനായി. വി. നാഗമയ്യ, ചീഫ്സെക്രട്ടറിയായിരുന്ന താണുപിള്ള, പ്രഫസ്സർ സുന്ദരം പിള്ള, പോലീസ് സൂപ്രണ്ട് ബൻസ്ലി, എൻജിനീയർ കുരുവിള, സി. വി. രാമൻപിള്ള, രാമക്കുറുപ്പുമുൻഷി, നാരായണമേനോൻ പേഷ്കാർ മുതലായവർ ഗോവിന്ദപ്പിള്ളയുടെ ശിഷ്യന്മാരാണ്.

തിരുവനന്തപുരം കാലടി നെല്ലിവിളാകത്തു കാർത്ത്യായനിയമ്മയെ വിവാഹംകഴിച്ചു. കുറച്ചുകാലം തിരുവിതാംകൂർ വിദ്യാഭ്യാസവകുപ്പു മലയാളം മേധാവിയായിരുന്നു. 1049–ൽ ബി. എൽ. ജയിച്ചു. തുടൎന്നു നാഗർകോവിലിൽ മുൻസിഫായി നിയമനംകിട്ടി. താമസിയാതെ ജില്ലാക്കോടതി ജഡ്ജിയായി. അനന്തരം പത്മനാഭപുരം പേഷ്കാരായി ജോലികിട്ടി. വീണ്ടും ജഡ്ജിയായി. പിന്നീട് ലാ കോളേജ് പ്രഫസ്സറായി. അവിടെനിന്നും ഹൈക്കോടതി ജഡ്ജിയായുയൎന്നു. 1085–ൽ പെൻഷൻപററി.

ഉദ്യോഗത്തിൽനിന്നു വിരമിച്ചശേഷം സമുദായോദ്ധാരണത്തിനും ഭാഷാപോഷണത്തിനുമായി സമയം ചെലവാക്കി. കേരളീയനായർസമാജം, നായർ മഹാജനസഭ, തമിഴ്സംഘം എന്നീ സംഘടനകളുടെ അദ്ധ്യക്ഷനായിരുന്നു ഗോവിന്ദപ്പിള്ള. അക്കാലങ്ങളിലെ മിക്ക നായർസമ്മേളനങ്ങളിലും ദിവാൻ ബഹദൂർ ഗോവിന്ദപ്പിള്ളയായിരുന്നു അദ്ധ്യക്ഷൻ. തിരുവനന്തപുരം, അയിരൂർ, എരമല്ലൂർ, തൃശ്ശൂർ എന്നീ സ്ഥലങ്ങളിൽവച്ചു നടന്ന നായർമഹാസമ്മേളനങ്ങളിൽ അദ്ധ്യക്ഷനായിരുന്നു അദ്ദേഹം. 1088–ൽ പെരുന്നകരയോഗമന്ദിരം ഉദ്ഘാടനം ചെയ്തതു് ദിവാൻ ബഹദൂർ ഗോവിന്ദപ്പിള്ളയാണ്. അദ്ദേഹത്തിൻെറ മകനായിരുന്നു ഹൈക്കോടതിജഡ്ജി ശങ്കരപ്പിള്ള. പൗത്രനാണ് കേരള ഹൈക്കോടതി ജഡ്ജി എസ്. വേലുപ്പിള്ള. 1100 ധനുമാസത്തിൽ അദ്ദേഹം അന്തരിച്ചു.

## സർ മന്നത്തു കൃഷ്ണൻനായർ

പാലക്കാട്ടു സ്വദേശിയായ, പരേതനായ സർ എം. കൃഷ്ണൻനായർ ഈ നൂററാണ്ടിൻെറ

ആരംഭത്തിൽ കോഴിക്കോട്ടെ ഒരു പ്രധാന അഭിഭാഷകനായിരുന്നു. പരിശ്രമശീലനായിരുന്ന അദ്ദേഹം പിന്നീട്ട് മദ്രാസ് നിയമസഭയിൽ അംഗമായിത്തീർന്നു. ആദ്യകാലത്തു് കോൺഗ്രസ് പ്രസ്ഥാനവുമായി ബന്ധപ്പെട്ടിരുന്നു അദ്ദേഹം. പിന്നീട്ട് തിരുവിതാംകൂർ ഹൈക്കോടതിയിൽ ചീഫ് ജസ്റ്റീസായിത്തീർന്നു. തുടർന്ന് തിരുവിതാംകൂറിലെ ദിവാനാകയുംചെയ്തു. വലിയ ഒരു സമുദായസ്നേഹിയായിരുന്ന കൃഷ്ണൻനായരിൽനിന്നു നായർ സർവ്വീസ് സൊസൈററിക്ക് പല സഹായങ്ങളും കിട്ടിയിട്ടുണ്ട്. അടുത്ത അവസരംവരെ പശ്ചിമജർമ്മനിയിൽ ഇന്ത്യൻ സ്ഥാനപതിയായിരുന്ന പാറക്കാട്ട് അച്യുതമേനോൻ കൃഷ്ണൻനായരുടെ പുത്രന്മാരിലൊരാളാണ്.

## കെ. ടി. കുഞ്ഞിക്കമ്മാരൻ നമ്പ്യാർ

ചന്ത്രോത്ത് കുഞ്ഞിച്ചന്തു നമ്പ്യാരുടെയും കൂടാളിത്താഴത്തു മാധവിയമ്മയുടെയും പുത്രനായി 1887-ൽ ജനിച്ച കെ. ടി. കുഞ്ഞിക്കമ്മാരൻ നമ്പ്യാർ പാനൂർ മിഡിൽ സ്കൂൾ, തലശ്ശേരി മിഷൻ ഹൈസ്കൂൾ, ബ്രണ്ണൻ കോളേജ്, കോഴിക്കോട്ട് സാമൂതിരി കോളേജ്, മദിരാശി മെഡിക്കൽകോളേജ് എന്നിവിടങ്ങളിൽ വിദ്യാഭ്യാസം ചെയ്തു. വൈദ്യവിദ്യാഭ്യാസം പൂർത്തിയാക്കാതെ 1912-ൽ ചന്ത്രോത്ത് എസ്റ്റേററ് ഭരണം കൈയേററു. അതോടൊപ്പം പൊതുക്കാര്യങ്ങളിലുമേർപ്പെട്ടു. 1914 മുതൽ 1929 വരെ താലൂക്ക് ബോർഡിലും ഡിസ്ത്രിക്ട് ബോർഡിലും മെമ്പറായിരുന്നു. 1923-ൽ മദിരാശി ഭൂമിയുടമകളെ പ്രതിനിധീകരിച്ചു കേന്ദ്രനിയമസഭയിൽ മെമ്പറായി. വടക്കേമലബാർ സ്വരാജ്യകക്ഷിയുടെയും ഉത്തരകേരള നായർസമാജത്തിൻെറയും വൈസ്പ്രസിഡണ്ടായി പ്രവർത്തിച്ചു. 1928-ൽ ചിറക്കൽ താലൂക്ക് ബോർഡ് പ്രസിഡൻറായി തെരഞ്ഞെടുക്കപ്പെട്ടു. 1929-ൽ പയ്യന്നൂരിൽ ജവഹർലാൽ നെഹ്റുവിൻെറ അദ്ധ്യക്ഷതയിൽ ചേർന്ന കേരള സംസ്ഥാനകോൺഗ്രസ്സമ്മേളനത്തിൻെറ സ്വാഗതസംഘാദ്ധ്യക്ഷനായി. 1932-ൽ കൂടാളി എസ്റ്റേററ് ഭരണം കൈയേററു. 1945-ൽ കൂടാളി ഹൈസ്കൂൾ സ്ഥാപിച്ചു. 1946-ൽ പശ്ചിമതീരനിയോജകമണ്ഡലം ഭൂമിയുടമകളുടെ പ്രതിനിധിയായി മദിരാശി നിയമസഭയിലേക്ക് തെരഞ്ഞെടുക്കപ്പെട്ടു. കേരളത്തിലെ ആസ്ഥാനകവിയെ തെരഞ്ഞെടുക്കുന്ന കമ്മിററിയിൽ ഒരു മെമ്പറായി മദിരാശി ഗവമ്മെൻറു നിശ്ചയിച്ചു. 1955 ഡിസംബർ 16-ാം തീയതി പ്രഭാതത്തിൽ അദ്ദേഹം പരലോകപ്രാപ്തനായി.



കുഞ്ഞിക്കമ്മാരൻനമ്പ്യാർ ഒരു പുസ്തകപാരായണപ്രിയനായിരുന്നു. സാമുദായികകാര്യങ്ങളിൽ അദ്ദേഹം ഒരു വിപ്ലവകാരിയും, രാഷ്ട്രീയമായ അഭിപ്രായങ്ങളിൽ ഒരുറച്ച കോൺഗ്രസ്സുകാരനുമായിരുന്നു. മദ്രാസിൽ അഭിഭാഷകനായിരുന്ന വി. ശൈരുനമ്പ്യാരുടെ പുത്രിയായ കല്യാട്ടു താഴത്തുവീട്ടിൽ മാധവിഅമ്മയാണു കമ്മാരൻനമ്പ്യാരുടെ പത്നി. നാല്ല് ആൺമക്കളും നാല്ല പെൺമക്കളുമുണ്ട്.

## കെ. പി. രാമൻമേനോൻ

മൺമറഞ്ഞ തലമുറയിലെ അതിപ്രഗത്ഭവ്യക്തികളിലൊരാളായ കെ. പി. രാമൻമേനോൻ കോഴിക്കോട്ടെ പ്രധാന അഭിഭാഷകനായിരുന്നു. ആദ്യത്തെ മലബാർ ജില്ലാ കോൺഗ്രസ്സ് പ്രസിഡണ്ടായിരുന്ന അദ്ദേഹത്തിനു് മലബാറിലെ പൊതുജീവിതത്തിൽ ഉയർന്ന ഒരു സ്ഥാനമാണുണ്ടായിരുന്നതു്. ധീരനും പുരോഗമനാശയക്കാരനുമായിരുന്ന രാമൻമേനോൻെറ പുത്രന്മാരാണ് മദ്രാസ് ചീഫ് സെക്രട്ടറിയായിരുന്ന കെ. രാമുണ്ണിമേനോനും, മദ്രാസ് ലാകോളേജു പ്രിൻസിപ്പലായിരുന്ന കെ. കൃഷ്ണമേനോനും.

## കെ. എം. (കുഞ്ഞൻമേനോൻ)

തൃശ്ശൂർ വടക്കേക്കുറുപ്പത്തു കിഴക്കേശ്രാമ്പിയിൽ 1048 ചിങ്ങമാസത്തിൽ ജനിച്ച കുഞ്ഞൻമേനോൻെറ മാതാവ് കുഞ്ഞിഅമ്മയും അച്ഛൻ പുലാശ്ശേരി കുഞ്ഞൻനമ്പൂരിയുമായിരുന്നു. ഭഗവദ്ഗീതയ്ക്കു് ഭാഷയിൽ പല വ്യാഖ്യാനങ്ങളുണ്ട്. എന്നാൽ കെ. എം-ൻെറ സാരാത്ഥവ്യാഖ്യാനംപോലെ ലളിതവും പ്രയോജനപ്രദവുമായ വ്യാഖ്യാനം മററില്ല. ഈശാവാസ്യത്തിനും ഇദ്ദേഹം വ്യാഖ്യാനമെഴുതിയിട്ടുണ്ട്. വിവേകാനന്ദകൃതികൾ, കൊച്ചിൻ സ്റ്റേററ് മാനുവൽ, ഹെർബർട്ട് സ്പെൻസറുടെ വിദ്യാഭ്യാസം(നാലുഭാഗങ്ങൾ) എന്നിവ മലയാളത്തിലേക്കു തർജ്ജമചെയ്തി

ട്ടുണ്ട്. കെ. എം. എഴുതിയിട്ടുള്ള ഉപന്യാസങ്ങൾ രണ്ടു ഭാഗങ്ങളായി സമാഹരിച്ച് പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്.

## ജി. പരമേശ്വരൻപിള്ള

1890–ൽ ജനിച്ച ജി. പരമേശ്വരൻപിള്ള തിരുവനന്തപുരംമഹാരാജാസ്കോളേജിലും ലാ കോളേജിലുമായി പഠിച്ചു. തിരുവനന്തപുരത്തുതന്നെ അഭിഭാഷകനായി പ്രാക്ടീസ് തുടങ്ങി മൂന്നു തവണ നിയമസഭയിലേക്കു തെരഞ്ഞെടുക്കപ്പെട്ടു 1927-ൽ ജഡ്ജിയായും പിന്നീട് ഹെഡ് സർക്കാർ വക്കീലായും ജോലിനോക്കി.



നിയമസഭയിൽ ലാ മെമ്പറായിരുന്നു. ദിവാനായിരുന്ന ററി. രാഘവയ്യായുടെ സെക്രട്ടറിയായും 1930-ൽ ലണ്ടനിൽവച്ചു നടന്ന വട്ടമേശസമ്മേളനത്തിൽ ദക്ഷിണേന്ത്യൻ സംസ്ഥാനങ്ങളുടെ ഉപദേഷ്ടാവായും പ്രവർത്തിച്ചു. തിരുവിതാംകൂർ ഗവമ്മെൻറിന്റെ പൊളിററിക്കൽ സെക്രട്ടറിയായും കുറേക്കാലം അദ്ദേഹം ജോലിനോക്കി. 1932–ൽ ലണ്ടനിൽ നടന്ന വട്ടമേശസമ്മേളനത്തിൽ തിരുവിതാംകൂർ ഗവമ്മെന്റിൻെറ പ്രതിനിധിയായി പങ്കെടുത്തു. 1934–ൽ ഹൈക്കോടതി ജഡ്ജിയായി 1936–ൽ ഫെഡറേഷൻ സ്പെഷ്യലാഫീസറായി നിയമിതനായി. 1937–ൽ വീണ്ടും ഹൈക്കോടതി ജഡ്ജിയുദ്യോഗത്തിൽ പ്രവേശിച്ചു. 1938–ൽ വീണ്ടും ഫെഡറേഷൻ സ്പെഷ്യലാഫീസറായി. 1941–ൽ ചീഫ്സെക്രട്ടറിയായി. 1942–ൽ സി. പി. രാമസ്വാമിഅയ്യർ വൈസ്രായിയുടെ എക്സിക്യൂട്ടീവ് കൗൺസിൽ അംഗമായിപ്പോയ ഒഴിവിൽ ഒഫീഷ്യേറ്റിംഗ് ദിവാനായി. 1945-ൽ യുദ്ധാനന്തര പുനർനിർമ്മാണോദ്യോഗസ്ഥനായി പ്രത്യേകജോലിയിൽ നിയമിക്കപ്പെട്ടു. 1946–ൽ ഐക്യരാഷ്ട്ര ഭക്ഷ്യ-കാർഷിക സംഘടനയിലെ ഇന്ത്യൻ ഡെലിഗേഷൻ അംഗമായി കോപ്പൻഹേഗൻ സമ്മേളനത്തിൽ സംബന്ധിച്ചു. 1946–ൽ വാഷിംഗ്ടണിൽ വച്ചു നടന്ന ഇതേ സമ്മേളനത്തിൽത്തന്നെ ഡെലിഗേഷനംഗമായി വീണ്ടും പങ്കെടുത്തു. 1948_ൽ ഇന്ത്യാഗവമ്മെന്റിൻെറ ട്രേഡ്കമ്മീഷണറായി ആസ്ട്രേലിയയിലേക്കു പോയി. 1964 ജനുവരിവരെ അദ്ദേഹം ഇന്ത്യൻ റിസർവ് ബാങ്കിൻെറ ഡയറക്ടർ ബോർഡ് അംഗമായിരുന്നു. 1964 മേയ് 29–ാംനു അദ്ദേഹം നിര്യാതനായി.

ജി. പരമേശ്വരൻപിള്ളയ്ക്കു മൂന്നു പുത്രന്മാരും മൂന്നു പുത്രിമാരുമുണ്ട്. മൂത്ത പുത്രൻ പി. വേലായുധൻനായർ ഐ. എ. എസ്. കേരളഗവണ്മെന്റിന്റെ സെക്രട്ടറിയാണ്. രണ്ടാമത്തെ പുത്രൻ പി. രാമൻകുട്ടിനായർ ഡൽഹി അഖിലേന്ത്യാ റേഡിയോവിൽ ഒരു എൻജിനീയറായിരിക്കുന്നു. മൂന്നാമത്തെ മകൻ പി. ഗോപിനാഥൻ നായർ കേരള പോലീസ് വകുപ്പിൽ ഡി. എസ്. പി. യാണ്. ജി. പരമേശ്വരൻപിള്ളയുടെ മൂത്ത പുത്രി ബി. സരസ്വതീദേവി തിരുവനന്തപുരം എൻ. എസ്സ്. എസ്സ്. വനിതാ കോളേജ് ബോട്ടണി ലക്ചററാണ്. രണ്ടാമത്തെപുത്രി രാധാദേവി വിമൻസ് കോളേജ് ഇംഗ്ലീഷ് ലക്ചററായിരിക്കുന്നു. മൂന്നാമത്തെ പുത്രി ഇന്ദിരാദേവിയെ പരേതനായ ബി.വി. ശങ്കരൻകുട്ടിയാണ് വിവാഹം ചെയ്തിരുന്നത്.

## സി. കെ. നാഗൻപിള്ള

1873 ജൂലായ് 13–ാംനു ജനിച്ച സി. കെ. നാഗൻപിള്ള മുപ്പതുവർഷക്കാലത്തെ പ്രശസ്തമായ സർക്കാർസേവനത്തിനുശേഷം ഏതാണ്ടു നാലു ദശകങ്ങളോളം സാമൂഹികസേവനം നിർവ്വഹിച്ച് 1964 ആഗസ്റ്റ് 11-ാംതീയതി 91–ാമത്തെ വയസ്സിലാണ് ചരമമടഞ്ഞതു്.



തിരുവനന്തപുരത്തെ പ്രസിദ്ധമായ ചിററല്ലൂർത്തറവാട്ടിൽ ജനിച്ച്, തിരുവനന്തപുരം, മദ്രാസ് എന്നീ സ്ഥലങ്ങളിൽ വിദ്യാഭ്യാസം പൂർത്തിയാക്കി മദ്രാസ് സർവ്വകലാശാലയിൽ നിന്നു് ബി. എ. ബിരുദമെടുത്തു സർക്കാർസർവ്വീസിൽ പ്രവേശിച്ച നാഗൻപിള്ള, നാണുപിള്ളദിവാൻജിയുടെ ജ്യേഷ്ഠസഹോദരൻ കുമാരപിള്ളയുടെ രണ്ടാമത്തെ പുത്രനായിരുന്നു. തഹസീൽദാർ, ഒന്നാംക്ലാസ്സ്മജിസ്ട്രേട്ട്, ഡിവിഷൻ അസിസ്റ്റൻറ് തുടങ്ങിയ പല ഉദ്യോഗങ്ങളും വഹിച്ച നാഗൻപിള്ള തിരുവിതാംകൂർ അഞ്ചൽവകുപ്പിൻെറ മേധാവിയായിട്ടാണ് അടുത്തുൺ വാങ്ങിയതു്. മുറജപം സ്പെഷ്യൽ ആഫീസർ ഉദ്യോഗം പ്രശം

സാർഹമായി വഹിച്ചു് ശ്രീമൂലംതിരുനാൾ മഹാരാജാവിൽനിന്നും വീരശൃംഖല അദ്ദേഹം നേടിയിട്ടുണ്ടു്.

ഒരു എൻ. എസ്സ്. എസ്സ്. അനുഭാവിയും, ഹിന്ദുമതഭക്തനുമായിരുന്ന നാഗൻപിള്ള ഹിന്ദുമിഷൻ ജനറൽസെക്രട്ടറി, വൈസ്പ്രസിഡൻറ്, പ്രസിഡൻറ് എന്നീ നിലകളിൽ ഇരുപതുവർഷം സാമൂഹ്യസേവനം അനുഷ്ഠിച്ചിട്ടുണ്ടു്. 1107-ാമാണ്ടു് മാവേലിക്കരവെച്ചു നടന്ന നായർമഹാസമ്മേളനത്തിൽ കരയോഗസമ്മേളനാദ്ധ്യക്ഷനായിരുന്നു.

തിരുവിതാംകൂറിലെ എഡ്യൂക്കേഷൻ സെക്രട്ടറിയായി പി. അയ്യപ്പൻപിള്ളയുടെ പുത്രിയായ ജാനകിഅമ്മയാണു് നാഗൻപിള്ളയുടെ ധർമ്മപത്നി.

നാലു പുത്രിമാരും ഒരു പുത്രനുമാണുള്ളതു്. ഗവണ്മെൻറുസെക്രട്ടറിയായിരുന്നു് അടുത്തകാലത്തു പെൻഷൻ വാങ്ങിയ എൻ. കൃഷ്ണപിള്ളയാണു് അദ്ദേഹത്തിൻെറ പുത്രൻ. സെൻട്രൽഗവണ്മെൻറിൽ ഉദ്യോഗം വഹിച്ചശേഷം റിട്ടയർ ചെയ്തിരിക്കുന്ന സി. എസ്. കൃഷ്ണപിള്ള, മദ്രാസ് വെറ്ററിനറിവകുപ്പിൻെറ അദ്ധ്യക്ഷനായും കേരളാ വെറ്ററിനറികോളേജിലെ പ്രഥമപ്രിൻസിപ്പാളായുമുള്ള സേവനത്തിനുശേഷം ഉദ്യോഗത്തിൽനിന്നു വിരമിച്ചിരിക്കുന്ന ഡോക്ടർ കെ. എസ്. നായർ, മലയാളം എൻസൈക്ലോപ്പീഡിയാ ചീഫ് എഡിററർ എൻ. ഗോപാലപിള്ള എന്നിവർ നാഗൻപിള്ളയുടെ ജാമാതാക്കളാണു്.

## സി. കെ. ഗോവിന്ദൻനായർ

തലശ്ശേരിയിലെ സമ്പന്നമായ ചിങ്ങോരം കേളോത്തുതറവാട്ടിലെ അംഗമായി 1897-ൽ



കൊയിലാണ്ടിയിൽ ജനിച്ച ഗോവിന്ദൻനായർ അടിപതറാത്തൊരു സ്വാതന്ത്ര്യഭടനായിരുന്നു. തലശ്ശേരിയിലും മദ്രാസിലും പഠിച്ചു് നിയമബിരുദം സമ്പാദിച്ചശേഷം 1922-ൽ വക്കീലായി പ്രാക്ടീസാരംഭിച്ചു. 1930-ലെ സിവിൽനിയമലംഘനപ്രസ്ഥാനക്കാലത്തു് പ്രാക്ടീസ് നിറുത്തി സ്വാതന്ത്ര്യസമരരംഗത്തിറങ്ങി; ആറുമാസം തടവുശിക്ഷ ലഭിച്ചു. ഗുരുവായൂർ സത്യാഗ്രഹത്തിൻെറ വിജയത്തിനു പ്രവർത്തിച്ചു. കെ. പി. സി. സി. സെക്രട്ടറിയായി ദീർഘകാലം പ്രവർത്തിച്ചു. പിന്നീടു് ഒന്നിലധികം തവണ പ്രദേശ്കോൺഗ്രസ്സ്പ്രസിഡൻറായിരുന്നു. 1937-ലും 1952-ലും ഇടയ്ക്കു് രണ്ടുപ്രാവശ്യം മദ്രാസ് നിയമസഭയിൽ അംഗമായിരുന്നു. കോൺഗ്രസ്സിൻെറ സമരങ്ങളിൽ പങ്കെടുത്തു പലപ്രാവശ്യം ജയിൽവാസം വരിച്ചു. വിമോചനസമരത്തിലും ജയിൽവാസമനുഭവിച്ചിട്ടുണ്ടു്. ദീർഘകാലം എ.ഐ.സി. സി. മെമ്പറായിരുന്നു. കോൺഗ്രസ്സ്പ്രവർത്തകസമിതിയിലും അംഗമായിരുന്നു. 1964 ജൂൺമാസത്തിൽ അന്തരിച്ചപ്പോൾ ഗോവിന്ദൻനായർ രാജ്യസഭയിൽ മെമ്പറായിരുന്നു.

## സി. കൃഷ്ണൻനായർ

1908-ൽ ഒററപ്പാലത്തു ജനിച്ച സി. കൃഷ്ണൻനായർ ഒററപ്പാലത്തുതന്നെ സ്കൂൾവിദ്യാഭ്യാസം നടത്തി. സ്വ



ന്തമായി സംസ്കൃതം, ഇംഗ്ലീഷ് എന്നീ ഭാഷകൾ പഠിച്ചു. 1937-ൽകോഴിക്കോട്ടുവന്നു. ആദ്യം രാമനാഥൻ കമ്പനിയിലും തുടന്നു് ആർ. വാരിയരുടെ സ്ഥാപനത്തിലും ജോലിചെയ്തു. 1942-ൽ സ്വന്തമായി ആഭരണവ്യാപാരം തുടങ്ങി. തുടർന്നു് മരക്കച്ചവടവും മററുപല വ്യാപാരങ്ങളുമാരംഭിച്ചു. 1952-ൽ 'ശാന്തഭവൻ' എന്ന സ്ഥാപനം സ്വന്തമായി ആരംഭിച്ചു. 1956-ൽ കോൺഗ്രസ്സിൻെറ കോഴിക്കോട്ടു് ഒന്നാം നിയോജകമണ്ഡലം പ്രസിഡൻറും, കോഴിക്കോട്ടു് മുനിസിപ്പൽകൗൺസിലറുമായി.

1956-ൽ ഗുരുവായൂരിൽ സി. കൃഷ്ണൻനായർ ചാരിട്ടീസ് എന്ന സ്ഥാപനത്തിന്റെ കീഴിൽ 'സത്രം റസ്റ്റോറൻറ്' നടത്തിപ്പിനേറെറടുത്തു് അതിൽനിന്നുള്ള ആദായങ്ങളും, സാദ്ധ്യതകളും സാധുകുട്ടികളുടെ വിദ്യാഭ്യാസത്തിനും, ആതുരശുശ്രൂഷകൾക്കുമായി നീക്കിവെച്ചു. 1958-ൽ അളകാപുരി ഉൽഘാടനംചെയ്തു. 1960-ൽ വിമോചനസമരത്തിൽ പങ്കെടുത്തു. 1960 സെപ്റ്റംബർ 26-ാംതീയതി ഹൃദയസ്തംഭനംമൂലം മരണമടഞ്ഞു. കൃഷ്ണൻനായക്കു് പത്നിയും ഒരു പുത്രിയും, മൂന്നു പുത്രന്മാരുമുണ്ടു്. മന്നത്തുപത്മനാഭൻെറ ഒരുത്ത സുഹൃത്തും

കോഴിക്കോട്ടെ ആതിഥേയനുമായിരുന്ന പ രേതനായ കൃഷ്ണൻനായർ.

## ദയാനന്ദസ്വാമി

സദാനന്ദസ്വാമികളുടെ സന്യാസശിഷ്യന്മാരിലൊരാളാണ് ദയാനന്ദസ്വാമികൾ. 1053–ാമാണ്ട് ധനുമാസത്തിലെ അത്തംനക്ഷത്രത്തിൽ ജനിച്ച അദ്ദേഹം പില്ക്കാലത്ത് വൈക്കം സി. കെ. നാരായണപിള്ള എന്ന പേരിൽ പ്രസിദ്ധനായി. കഴിഞ്ഞുകൂടാൻ സൗകര്യമുള്ള ഒരു നായർതറവാട്ടിലാണ് അദ്ദേഹം ജനിച്ചതെങ്കിലും കുടുംബകലഹം കൊണ്ടും മററും 17 വയസ്സുവരെ വിദ്യാഭ്യാസത്തിനുള്ള സൗകര്യമുണ്ടായില്ല. പിന്നീട് സ്വന്തം പരിശ്രമംകൊണ്ടു മുഖ്യപരീക്ഷ പാസ്സാവുകയും ഹൈ സ്ക്കൂളിൽ ചേൎന്നു രണ്ടുകൊല്ലം പഠിക്കയും ചെയ്തിട്ടുണ്ട്. അപ്പോഴേക്ക് പൊതുക്കാര്യങ്ങളിൽ പ്രസക്തനായിത്തീൎന്നതിനാൽ വിദ്യാഭ്യാസം മതിയാക്കേണ്ടിവന്നു. സമുദായോത്തേജകൻ സി. കൃഷ്ണപിള്ളയുടെ ആഹ്വാനമനുസരിച്ച് നായർസമുദായസേവനത്തിനിറങ്ങി.

നായർസമുദായത്തിൽ മതബോധവും ഐക്യവും ഉണ്ടാകുന്നതിനുവേണ്ടി അദ്ദേഹം പല കരകളിലും സഞ്ചരിച്ചുകൊണ്ടിരുന്നു. അക്കൂട്ടത്തിൽ കൊല്ലവർഷം 1081–ാമാണ്ട് കന്നി മാസം 14–ാംതീയതി കാഞ്ഞിരപ്പള്ളിത്താലൂക്കിൽ ചിറക്കടവ് എന്ന ദേശത്തു് വന്നുചേൎന്നു. ആ നാടിൻെറ നന്മയ്ക്കുവേണ്ടി അദ്ദേഹം അവിടെ കുറെ വർഷം താമസിച്ചു പരിശ്രമിച്ചു. ചിറക്കടവിലും ചെറുവള്ളിയിലും ഓരോ പാഠശാലകൾ സ്ഥാപിക്കുന്നതിനും അന്ന് അദ്ദേഹത്തിനു കഴിഞ്ഞു.

അദ്ദേഹം 1088–ാമാണ്ട് കൊട്ടാരക്കര സദാനന്ദസ്വാമികളുടെ സന്നിധിയിൽനിന്ന് സന്യാസദീക്ഷ സ്വീകരിച്ച് ദയാനന്ദസ്വാമികളായിത്തീൎന്നു. പിന്നീട് സദാനന്ദസ്വാമികളുടെ മഹാസമാധിപര്യന്തം സദാനന്ദപുരം അവധൂതാശ്രമത്തെ കേന്ദ്രീകരിച്ചായിരുന്നു അദ്ദേഹം സമുദായസേവനം നടത്തിയിരുന്നതു്. സദാനന്ദസ്വാമികളുടെ സമാധിക്കുശേഷം 1100–ാമാണ്ടോടുകൂടി സദാനന്ദപുരം ആശ്രമമുപേക്ഷിച്ച് പന്തളത്തും അടൂരും ഓരോ ആശ്രമങ്ങൾ സ്ഥാപിച്ച് അവിടങ്ങളിൽ താമസിച്ച് സമുദായസേവനം നടത്തിക്കൊണ്ടിരുന്നു.

അടൂർ വടക്കിടത്തുകാവിൽ 20–ൽപരം ഏക്കർ സ്ഥലം സമ്പാദിച്ച് അവിടെ കുറെ തെങ്ങും റബ്ബറും കൃഷിചെയ്യുകയും ഒരു സംസ്കൃതഹൈസ്ക്കൂൾ സ്ഥാപിക്കയും ചെയ്തു. ഒടുവിൽ ക്ഷയരോഗം പിടിച്ച് അവശനായിത്തീൎന്ന അദ്ദേഹം ആ സ്ഥലവും സ്ഥാപനങ്ങളും 1111–ൽ നായർസർവീസ്സൊസൈറ്റിയെ ഏല്പിച്ചു. ആ സ്ഥാപനമാണ് ഇന്ന് അടൂരുള്ള എൻ. എസ്സ്. എസ്സ്. ഹൈസ്ക്കൂൾ. കുറച്ചുകാലത്തിനകം അദ്ദേഹം മഹാസമാധിയടഞ്ഞു. അദ്ദേഹത്തിൻെറ സമാധിസ്ഥലത്ത് നായർസർവീസ്സൊസൈററിയുടെ ആഭിമുഖ്യത്തിൽ ഒരു ക്ഷേത്രം പണിയിച്ചു നിത്യപൂജകൾ നടത്തിവരുന്നു.

## ത്രൈലോക്യാനന്ദസ്വാമികൾ

പില്ക്കാലത്തു ത്രൈലോക്യാനന്ദസ്വാമികളായിത്തീൎന്ന എം. എൻ. ദാമോദരപ്പണിക്കർ കോട്ടയത്തിനടുത്തുള്ള വടവാതൂരിൽ 1096 ഇടവത്തിൽ നൊച്ചിക്കാട്ടു മാധവക്കുറുപ്പിൻെറ മകനായി ജനിച്ചു. കോട്ടയം സി. എം. എസ്. കോളേജിൽനിന്നാണ് ഇൻറർമീഡിയററ് പാസ്സായതു്. ചങ്ങനാശ്ശേരി സെൻററ് ബക്ക്മാൻസ്കോളേജിൽനിന്ന് കണക്ക് ഐച്ഛികവിഷയമായെടുത്തു് ഒന്നാംക്ലാസ്സോടുകൂടി 1941–ൽ ബി. എ. പാസ്സായി. കണക്കിലുള്ള അസാമാന്യമായ വാസനകൊണ്ട് അദ്ധ്യാപകവൃത്തിയാരംഭിച്ചപ്പോൾ മലയാളം ഒമ്പതാംക്ലാസ്സുവരെയുള്ള പാഠ്യക്രമമനുസരിച്ച് ഒരു അങ്കഗണിതം എഴുതിയുണ്ടാക്കി (800 വശത്തോളം). പക്ഷേ, അത അച്ചടിച്ചില്ല.

വിദ്യാൎത്ഥിയായിരുന്നകാലത്തുതന്നെ, വിവേകാനന്ദൻ അദ്ദേഹത്തെ ആകൎഷിച്ചുകഴിഞ്ഞിരുന്നു. ചങ്ങനാശ്ശേരിയിൽ പഠിക്കുന്ന കാലത്തു് കാലടിആശ്രമംവക പുസ്തകങ്ങൾ വിററഴിക്കാനും മററും പരിശ്രമിച്ചിരുന്നു. പിന്നീട് കോട്ടയം, തടിയൂർ, മാഹി, പാപ്പിനിശ്ശേരി, കാലടി എന്നീ സ്ഥലങ്ങളിൽ അദ്ധ്യാപകനായിരിക്കുമ്പോഴും ഈ ജോലി തുടൎന്നു.

മലബാറിൽ ജോലിനോക്കുന്നകാലത്തു് ആഗമാനന്ദസ്വാമി, ദാമോദരപ്പണിക്കരെ വിളിച്ച് കാലടി ഹൈസ്ക്കൂളിൻെറ ഹെഡ്മാസ്റ്ററായി നിയമിച്ചു. പിന്നെ സന്യാസത്തിലേക്ക് അധികം ദൂരമുണ്ടായില്ല. ആദിചൈതന്യനെന്നാണ് ആദ്യം സ്വീകരിച്ച പേര്. ബ്രഹ്മചാരിയായതുമുതൽ സംസ്കൃതാഭ്യാസനത്തിലും ധൎമ്മശാസ്ത്രഗ്രന്ഥങ്ങളുടെ പഠനത്തിലും നല്ലവണ്ണം മനസ്സിരുത്താൻ തുടങ്ങി. 1958–ൽ ബേലൂർമഠത്തിൽവെച്ച് ആദി

ചൈതന്യൻ ത്രൈലോക്യാനന്ദസ്വാമികൾ എന്ന നാമത്തോടുകൂടി സ്വാമിശങ്കരാനന്ദന്റെ പക്കൽനിന്ന് സന്യാസമേററു. പിന്നീട് അധികവും വിലങ്ങൻ ആശ്രമത്തിൽത്തന്നെയായിരുന്നു താമസം. വിവേകാനന്ദസാഹിത്യ സർവ്വസ്വത്തിൻെറ മലയാളപരിഭാഷ തയ്യാറാക്കി; അച്ചടിയുടെ മേൽനോട്ടം വഹിച്ചുകൊണ്ട് കോഴിക്കോട്ട് ആശ്രമത്തിൽ താമസിച്ചു. ഈ ഗ്രന്ഥം അദ്ദേഹത്തിനൊരു ശാശ്വതസ്മാരകമാണ്. അവസാന വാല്യത്തിൻെറ ഏതാനും ഏടുകൾമാത്രം അച്ചടിക്കാൻ ബാക്കിയുണ്ടായിരുന്നപ്പോഴാണ് ഏതാനും മാസംമുമ്പ് ആ പരിശ്രമശാലി അന്തരിച്ചത്.

## ബ്രഹ്മാനന്ദസ്വാമിശിവയോഗി

'ആനന്ദമത'മെന്ന പേരിൽ വിപ്ലവപരമായ ഒരു മതപ്രസ്ഥാനം സമാരംഭിച്ച ഒരു മഹാത്മാവാണ് ആലത്തൂർ ബ്രഹ്മാനന്ദസ്വാമിശിവയോഗി. പാലക്കാട്ടുനിന്ന് 15 നാഴിക അകലെ കൊല്ലങ്കോട്ട കാരാട്ടുവീട്ടിൽ കൊല്ലവർഷം 1028-ാമാണ്ട് ചിങ്ങമാസം ഉത്രാടം നാളിലാണ് അദ്ദേഹം ജനിച്ചത്. അച്ഛൻ വല്ലങ്ങയിൽ



കുന്നത്ത് രാവുണ്ണിയാരത്തുവീട്ടിൽ കുഞ്ഞികൃഷ്ണമേനോനും മാതാവ് നാണിയമ്മയുമായിരുന്നു. കാരാട്ട ഗോവിന്ദമേനോനെന്നപേരിലാണ് അദ്ദേഹം അറിയപ്പെട്ടത്. മലയാളത്തിലുള്ള പ്രാരംഭവിദ്യാഭ്യാസത്തിനുശേഷം ആലംപള്ളം ഗ്രാമത്തിലുള്ള പത്മനാഭശാസ്ത്രികളിൽനിന്ന് കാവ്യപാഠങ്ങളും കൂടല്ലൂർ ശാസ്ത്രികളിൽനിന്ന് നാടകാലങ്കാരങ്ങളും വ്യാകരണാദിശാസ്ത്രങ്ങളും അഭ്യസിച്ചു. യൗവനകാലത്തുതന്നെ അദ്ദേഹം ഒരു വിദ്വാനായിത്തീർന്നു. വിദ്യാഭ്യാസത്തിനുശേഷം അദ്ദേഹം കുറെ നാൾ കൊല്ലങ്കോട്ട് 'അംശംമേനോൻ' ആയി ജോലിനോക്കിയിട്ടുണ്ട്. ഒടുവിൽ അദ്ദേഹം അതു രാജിവച്ചു.

അദ്ദേഹത്തിന്റെ ശ്രദ്ധ യോഗമാർഗ്ഗത്തിലേക്ക തിരിഞ്ഞു. സ്വപ്നത്തിൽ ദർശിച്ച ഒരു സിദ്ധഗുരുവിൽനിന്ന് അദ്ദേഹത്തിന് യോഗമാർഗ്ഗോപദേശം ലഭിച്ചു എന്നാണു പറയപ്പെടുന്നത്. ശിവയോഗരഹസ്യം മനസ്സിലാക്കിയതിനാൽ 'ശിവയോഗി' എന്നും ബ്രഹ്മാനുഭൂതിയുണ്ടായപ്പോൾ 'ബ്രഹ്മാനന്ദസ്വാമി ശിവയോഗി' എന്നുമുള്ള നാമം അദ്ദേഹം കൈവരിച്ചു.

സ്വഗൃഹത്തിലിരുന്ന് അദ്ദേഹം അനേകമാളുകളെ സംസ്കൃതഭാഷ പഠിപ്പിച്ചിരുന്നു. അക്കാലത്ത് അദ്ദേഹത്തെ കോഴിക്കോട്ട നേറ്റീവ് ഹൈസ്കൂളിൽ (ഇന്നത്തെ ഗണപതി ഹൈസ്കൂളിൽ) സംസ്കൃതമുൻഷിയായി നിയമിച്ചു. കുറെ കഴിഞ്ഞപ്പോൾ ആലത്തൂർ ബോർഡുസ്കൂളിലെ സ്ഥിരം മുൻഷിയായി നിയമിക്കപ്പെട്ടു. കെ. പി. കേശവമേനോനും മററും അക്കാലത്ത് അദ്ദേഹത്തിൻെറ ശിഷ്യന്മാരായിരുന്നു.

ഹിന്ദുക്കളുടെയിടയിലുള്ള അനാചാരങ്ങളും അന്ധവിശ്വാസങ്ങളും ജാതികൃതങ്ങളായ ഉച്ചനീചവ്യവസ്ഥിതികളും പരിഹരിച്ചു ജാതിമതഭേദമില്ലാത്ത ഒരു ഏകീകൃതജനതയെ രൂപീകരിക്കുന്നതിനുവേണ്ടി 'ആനന്ദമത'മെന്ന പേരിൽ ഒരു പ്രസ്ഥാനം അദ്ദേഹം ആരംഭിച്ചു. ആ മതത്തെ പ്രചരിപ്പിക്കുന്നതിനുവേണ്ടി ശിവയോഗരഹസ്യം, സിദ്ധാനുഭൂതി, മോക്ഷപ്രദീപം, ആനന്ദാദർശം തുടങ്ങി 16 സിദ്ധഗ്രന്ഥങ്ങൾ എഴുതി അദ്ദേഹം പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. 'അനാചാരചരിത്ര'ന്മാരായ ബ്രാഹ്മണപുരോഹിതന്മാരുടെ സർവ്വതന്ത്ര സ്വതന്ത്രതയേയും അവരുടെ നേതൃത്വത്തിൽ നടത്തിവരുന്ന ക്ഷേത്രാചാരങ്ങളേയും യജ്ഞയാഗാദികർമ്മങ്ങളേയും ഇതുപോലെ സ്വതന്ത്രമായി ധൈര്യസമേതം വിമർശിച്ചിട്ടുള്ള ഒരു വ്യക്തി കേരളത്തിൽ ഇതിനുമുമ്പുണ്ടായിട്ടില്ലെന്നുതന്നെ പറയാം. ''ആനന്ദമെന്ന ഒരു ജാതിയും, ഒരു മതവും, ഒരു ദൈവവുമേ മനുഷ്യനുള്ളൂ'' എന്ന് കേരളത്തിൽ ആദ്യമായി പ്രഖ്യാപിച്ചത് ബ്രഹ്മാനന്ദശിവയോഗികളാണ്. ആ ആദർശങ്ങൾ നടപ്പിൽവരുത്തുന്നതിനുവേണ്ടി 1918-ൽ 'ആനന്ദമഹാസഭ' എന്നൊരു സംഘടന രൂപീകരിച്ചു. അദ്ദേഹത്തിൻെറ ഗ്രന്ഥങ്ങളും ആനന്ദമഹാസഭയുടെ പ്രവർത്തനങ്ങളും കേരളത്തിലെ തീണ്ടലും തൊടീലും ഉള്ളവരായി പരിഗണിക്കപ്പെട്ടിരുന്ന അധഃകൃതവർഗ്ഗക്കാരിൽ പുരോഗമനവാഞ്ഛയും സ്വാതന്ത്ര്യബുദ്ധിയും സ്വാശ്രയബോധവും വളരെ വർദ്ധിപ്പിക്കയും അന്യമതങ്ങളിലേക്ക പൊയ്ക്കൊണ്ടിരുന്ന അനേകമാളുകളെ ആനന്ദമതത്തിൽചേരുവാൻ പ്രേരിപ്പിക്കയും ചെയ്തുകൊണ്ടിരുന്നു.

വീട്ടുകാരുടെ നിർബ്ബന്ധത്താൽ ഗ്രഹസ്ഥാശ്രമം സ്വീകരിച്ചെങ്കിലും അദ്ദേഹം ഒരു ബ്രഹ്മചാരിയായിട്ടുതന്നെയാണു കഴിഞ്ഞിരുന്നതു്. അദ്ദേഹത്തിൻെറ ഗ്രന്ഥങ്ങൾ ഇന്നു വിവിധഭാഷകളിൽ പ്രചരിച്ചുകൊണ്ടിരിക്കുന്നു. 1929-ൽ അദ്ദേഹം സമാധിയടഞ്ഞു. അദ്ദേഹം സ്ഥാപിച്ചതാണു് പ്രസിദ്ധമായ 'ആലത്തൂർ സിദ്ധാശ്രമം'. ബ്രഹ്മാനന്ദസ്വാമി ശിവയോഗികൾക്കു് ജാതിമതഭേദമില്ലായിരുന്നെങ്കിലും നായർസമുദായത്തിനദ്ദേഹത്തെക്കുറിച്ചഭിമാനിക്കുവാൻ വളരെ വകയുണ്ടു്. ശിവയോഗിയുടെ സമാധിക്കുശേഷം അദ്ദേഹത്തിൻെറ ശിഷ്യയായിരുന്ന (ആദ്യകാലത്തു ഭാര്യ) യോഗിനിമാതാവു് ആ സ്ഥാനം ഏറ്റെടുത്തു. ഇപ്പോൾ മൂന്നാമത്തെ പ്രസിദ്ധണ്ടായ നിർമ്മലാനന്ദയോഗിയാണു ഭരണം നടത്തുന്നതു്. ആനന്ദമഹാസഭയുടെ മുഖപത്രമായി ''സാരഗ്രാഹി'' 16വർഷമായി പ്രസിദ്ധീകരിച്ചുവരുന്നു.

## മഹാപ്രസാദസ്വാമി ആത്മാനന്ദഭാരതി

മഹാപ്രസാദസ്വാമികൾ 1058 ഇടവമാസം 13-ാംതീയതി ശുചീന്ദ്രംക്ഷേത്രത്തിനു സമീപമുള്ള ഒരു നായർകുടുംബത്തിലാണു ജനിച്ചതു്. തിരുവിതാംകൂർ മഹാരാജാക്കന്മാർ തങ്ങളുടെ ഭണ്ഡാരം സൂക്ഷിപ്പിനുവേണ്ടി മലബാറിൽനിന്നു തിരുവനന്തപുരത്തു കൊണ്ടുവന്നു താമസിപ്പിച്ച ഒരു കുടുംബത്തിലെ അവസാനവ്യക്തിയായിരുന്നു സ്വാമികൾ. തിരുവനന്തപുരം ഹൈസ്കൂളിൽ പഠിച്ചുകൊണ്ടിരുന്ന കാലത്തു് സദാനന്ദസ്വാമികളെ പരിചയപ്പെടുവാനിടയായി. അന്നു് സദാനന്ദസ്വാമികൾ മണക്കാട്ടു് ഒരാശ്രമമുണ്ടാക്കി അവിടെ വിശ്രമിച്ചു് തിരുവനന്തപുരം പട്ടണത്തിൽ മതപ്രഭാഷണങ്ങളും ധാർമ്മികപ്രവർത്തനങ്ങളും നടത്തിവരികയായിരുന്നു. അദ്ദേഹം 1075-ൽ സദാനന്ദസ്വാമികൾക്കു ശിഷ്യപ്പെട്ടു് 'മഹാപ്രസാദ'' എന്ന പേരു സ്വീകരിച്ചു് ആശ്രമത്തിൽ താമസമാക്കി. സദാനന്ദസ്വാമികളുടെകൂടെ താമസിച്ചു് തമിഴ്ഭാഷയിലും മററുമുള്ള മതഗ്രന്ഥങ്ങളും ആദ്ധ്യാത്മിക സാധനകളും കുറേയെല്ലാം പരിശീലിച്ചതിനുശേഷം 1080-ാമാണ്ടുമുതൽ ധർമ്മപ്രചാരണത്തിനുവേണ്ടി അദ്ദേഹം ജനതാമദ്ധ്യത്തിലേക്കിറങ്ങി. അദ്ദേഹത്തിൻെറ ഉത്സാഹത്തിൽ കൊട്ടാരക്കര സദാനന്ദപുരം ആശ്രമത്തിൽ ഒരു പ്രസ്സ് സ്ഥാപിക്കയും 'സദാനന്ദവിലാസം' എന്ന പേരിൽ മതവിഷയങ്ങളെ പ്രതിപാദിക്കുന്ന ഒരു മാസിക പ്രസിദ്ധപ്പെടുത്തുകയും ചെയ്തിരുന്നു. അതിനിടയിൽ അദ്ദേഹം കന്യാകുമാരി മുതൽ ഗോകർണ്ണംവരെ കാൽനടയായി സഞ്ചരിച്ചു് പ്രഭാഷണങ്ങൾകൊണ്ടു് ജനങ്ങളെ ധാർമ്മികവിഷയത്തിലേക്കു് ഉത്തേജിപ്പിച്ചുകൊണ്ടിരുന്നു.

1088-ാമാണ്ടു് അദ്ദേഹം ഉത്തരഭാരതത്തിലേക്കു പോയി. അവിടെ പല പുണ്യസ്ഥലങ്ങളും സന്ദർശിച്ചു് ഒടുവിൽ കാശിയിൽ വന്നു താമസമാക്കി. അക്കാലത്തു് കാശി ഗോവിന്ദമഠത്തിലെ മണ്ഡലേശ്വരനായിരുന്ന ജയേന്ദ്രപുരിസ്വാമികൾ എന്ന വിദ്വാൻ സന്യാസിയിൽനിന്നു വേദാന്തശാസ്ത്രം പരിശീലിക്കുന്നതിനുള്ള സൗകര്യം അദ്ദേഹത്തിനു ലഭിച്ചു. അവിടെവച്ചാണു്, അദ്ദേഹം 'ആത്മാനന്ദഭാരതി' എന്ന പേരുകൂടി സ്വീകരിച്ചതു്. കാശിയിൽ താമസിച്ചിരുന്ന കാലത്തു് അവിടെയുള്ള സന്യാസിമാരെയെല്ലാം ചേർത്തു് 'പരിവ്രാജകമണ്ഡലി' എന്നൊരു സംഘടന രൂപീകരിച്ചു് ധാർമ്മികപ്രവൃത്തി നടത്തിയിരുന്നു. 1095-ാമാണ്ടുവരെ ആ സംഘടനയുടെ കാര്യദർശിസ്ഥാനം വഹിച്ചിരുന്നതും ആത്മാനന്ദഭാരതി സ്വാമികൾ തന്നെയായിരുന്നു. 1095-ാമാണ്ടു് കാശിയിൽനിന്നു് അദ്ദേഹം ജബൽപൂരിനടുത്തു് നർമ്മദാതീരത്തു ചെന്നു് ഒരു കുടിലിൽ ഏകാകിയായി താമസിച്ചു് തപസ്സുചെയ്തുകൊണ്ടിരുന്നു.

1099 മകരമാസത്തിൽ സദാനന്ദസ്വാമികളുടെ ദേഹവിയോഗമറിഞ്ഞു് അദ്ദേഹത്തിനു കേരളത്തിലേക്കു മടങ്ങിപ്പോരേണ്ടിവന്നു. 1099-ാമാണ്ടു് ഇടവമാസത്തിൽ അദ്ദേഹം കൊട്ടാരക്കര സദാനന്ദപുരം അവധൂതാശ്രമത്തിൽ വന്നു് മഠാധിപത്യം സ്വീകരിച്ചു. സദാനന്ദപുരത്തു് അഗസ്ത്യകോവിലും സദാനന്ദസ്വാമികളുടെ സമാധിപീഠത്തിൽ ശിവക്ഷേത്രവും സ്ഥാപിച്ചതു് അദ്ദേഹമാണു്. പ്രാചീനസമ്പ്രദായത്തിൽ ഒരു ഗുരുകുലം അവിടെ സ്ഥാപിച്ചു്അനേകം വിദ്യാർത്ഥികളെച്ചേർത്തു് കുറേക്കാലം പഠിപ്പിച്ചെങ്കിലും പിന്നീടതു് തുടർന്നുപോകാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. 1101 മുതൽ 10 വർഷക്കാലം അദ്ദേഹം കേരളത്തിൽ മാത്രമല്ല തമിഴ്നാട്ടിൽ പല സ്ഥലങ്ങളിലും പോയി മതപ്രഭാഷണങ്ങൾ നടത്തിക്കൊണ്ടിരുന്നു. അതിനിടയിൽ പുനലൂ

റിനടുള്ളു കുറെ സ്ഥലം വാങ്ങി 'ഭാരതീപുരം' എന്നു നാമകരണംചെയ്തു് ഒരാശ്രമം സ്ഥാപി ക്കുന്നതിനും അദ്ദേഹത്തിനു സാധിച്ചു. കൊട്ടാരക്കര അവധൂതാശ്രമത്തെ ഇന്നുകാണുന്ന നിലയിൽ ഉയത്തിയതു് ആത്മാനന്ദഭാരതിസ്വാമികളാണു്. അദ്ദേഹം 1954 ജൂൺമാസം 7–ാം തീയതി 72–ാമത്തെ വയസ്സിൽ ഇഹലോകവാസംവെടിഞ്ഞു.

## ഡോ. ഏ. ആർ. പുതുവാൾ

ഡോക്ടർ (ക്യാപ്റ്റൻ) അമ്പാടി രാമപ്പുതുവാൾ 1057 മകരമാസത്തിൽ ഉത്രം നക്ഷത്രത്തിൽ തൃശ്ശിവപേരൂരിലെ ഒരു പ്രശസ്ത കുടുംബമായ പുതുവാളമ്പാടി ഭവനത്തിൽ ജനിച്ചു. തൃശ്ശിവപേരൂർ സി. എം. എസ്സ്. ഹൈസ്കൂളിൽനിന്നു മട്രിക്കുലേഷൻ പരീക്ഷ ജയിച്ച ശേഷം എറണാകുളം മഹാരാജാസ് കോളേജിൽ ചേന്നു് എഫ്. എ.പരീക്ഷ പാസ്സായി. 1077 മുതൽ 1079 വരെ മദിരാശി പ്രസിഡൻസികോളേജിൽ പഠിച്ചു് ബി. എ. ബിരുദം നേടി. 1079–ൽ മദിരാശി മെഡിക്കൽ കോളേജിൽ ചേന്നു് 1084–ൽ എം. ബി. സി. എം. പരീക്ഷയിൽ വിജയിയായി. തൃശ്ശിവപേരൂരിൽ പ്രാക്ടീസ്സാരംഭിച്ചു. 1089–ൽ അദ്ദേഹം ഗവമ്മെണ്ടുദ്യോഗം സ്വീകരിച്ചു. 1092–ൽ ഇംഗ്ലണ്ടിൽപോയി ഉപരിപഠനം നടത്തി 1095–ൽ എൽ. ആർ. സി. പി., എം. ആർ. സി. എസ്സ് പരീക്ഷകൾ പാസ്സായി. 1095–ൽ ഒരു ഐ. എം. എസ്സ്. ആഫീസറായി മെസപ്പൊട്ടേമിയ, ബമ്മ എന്നിവിടങ്ങളിൽ സേവനമനുഷ്ഠിച്ചു. ക്യാപ്റ്റൻ എന്ന സ്ഥാനത്തോടുകൂടി, 1097–ൽ നാട്ടിൽ തിരിച്ചെത്തി കൊച്ചി മെഡിക്കൽസവ്വീസിൽത്തന്നെ തുടന്നു. 1103–ൽ അദ്ദേഹം ജമ്മനിയിൽ പോയി ഹാംബർഗ് സവ്വകലാശാലയിൽ ചേന്നു് എം. ഡി. ബിരുദം സമ്പാദിച്ചു. 1112–ൽ കൊച്ചിയിലെ പബ്ളിക്ക് ഹെൽത്ത് ഡയറക്ടരായി. 1113–ൽ പെൻഷൻപററി പിരിഞ്ഞു. 1115 മിഥുനമാസത്തിൽ മദിരാശിയിൽവെച്ചു് അദ്ദേഹം അന്തരിച്ചു. ഡോ. പുതുവാളുടെ പത്നി തൃശ്ശിവപേരൂരിലെ തെക്കേ കുറുപ്പത്തെ അംഗമായ ടി. സി. പാറുക്കുട്ടിയമ്മയാണു്. ഈ ദമ്പതിമാക്കു് മൂന്നു പെൺമക്കളുണ്ടു്. അവരിലേററവും ഇളയ പുത്രി ഡോ. ടി. സി. വിമല (മിസ്സിസ് കേണൽ ഉണ്ണിനായർ) കോഴിക്കോട്ടു് ഗവമ്മെണ്ടാസ്പത്രിയിൽ ജോലിനോക്കിവരികയാണു്.



ബാല്യത്തിൽത്തന്നെ ഏ. ആർ. പുതുവാൾ ചിത്രം വരയ്ക്കുന്നതിൽ അനന്യസാധാരണമായ വാസനാവൈശിഷ്ട്യം പ്രദർശിപ്പിച്ചിരുന്നു. പുതുവാളിനു പതിന്നാലു വയസ്സുമാത്രം പ്രായമുള്ളപ്പോൾ, പരേതനായ കൊച്ചി ചീഫ്കോർട്ടുജഡ്ജി കെ. നാരായണമാരാർ, അദ്ദേഹത്തെ കൊച്ചി ഇളയതമ്പുരാനെ (കേരളവമ്മ) പരിചയപ്പെടുത്തുകയുമുണ്ടായി. ഇളയരാജാവു് ആ യുവചിത്രകാരനെ പലപ്രകാരത്തിലും പ്രോത്സാഹിപ്പിക്കുകയും സഹായിക്കുകയും ചെയ്തു.

പിന്നീടു് എഫ്. എ. ക്ലാസ്സിലെ ഒരു വിദ്യാത്ഥിയായി എറണാകുളം മഹാരാജാസ് കോളേജിൽ പഠിക്കുന്ന കാലത്തു് രവിവമ്മ (കൊച്ചി ഇളയ) തമ്പുരാനുമായി പരിചയപ്പെടുകയും അവിടന്നു് പ്രഖ്യാത ചിത്രകാരനായ രവിവമ്മ കോയിത്തമ്പുരാന്നു് പുതുവാളിനെ പരിചയപ്പെടുത്തിക്കൊടുക്കയുംചെയ്തു.

വൈദ്യവൃത്തിയിൽ വിജയംനേടിയ അദ്ദേഹം ശസ്ത്രക്രിയ ചെയ്യുന്നവരുടെ കൂട്ടത്തിൽ ഒരു കലാവിദഗ്ദ്ധനും, കലാകാരന്മാക്കിടയിൽ ഒരു ഭിഷഗ്വരനുമായിരുന്നു. സ്ത്രീജനങ്ങൾ ഒരുകാലത്തു് തങ്ങളുടെ 'ഊഞ്ഞാൽ കാതുകൾ' കളഞ്ഞു് തൽസ്ഥാനത്തു് കമ്മൽകാതുകൾ വളത്തുവാൻ ഡാക്ടർ പുതുവാളുടെ സഹായമാണു് മററാരുടേതിനേക്കാളുമധികം തേടിയിരുന്നതു്.

പ്രകൃതിരമണീയങ്ങളായ ദൃശ്യങ്ങളും പുഷ്പജാലങ്ങളും തണ്ണിച്ചായത്തിൽ വരയ്ക്കുന്നതിലാണു് അദ്ദേഹത്തിൻെറ പാടവം പരകോടിയിലെത്തിയിരുന്നതു്. മനുഷ്യചിത്രങ്ങൾ ലേഖനം ചെയ്യുന്നതിലും അദ്ദേഹം അതിസമത്ഥനായിരുന്നു. ഗാന്ധിജിയുടെ ഒരു ചിത്രം അഹമ്മദാബാദ് കോൺഗ്രസ്സിനു തൊട്ടുമുമ്പു വരച്ചു് സബർമതി ആശ്രമത്തിൽ വെച്ചു് അദ്ദേഹത്തിനു ഡോ. പുതുവാൾ സമപ്പിച്ചതു് കോൺഗ്രസ്സ് പ്രദർശനത്തിൽ വലിയ അഭിനന്ദനം നേടി.

യൂറോപ്പിലെ കലാകേന്ദ്രങ്ങൾ സന്ദർശിക്കുകയെന്ന തൻെറ ചിരാഭിലാഷം പുതുവാളിനു് ആദ്യമായി സാധിച്ചതു് 1092–ാ

മാണ്ട് വൈദ്യസംബന്ധമായ ഉപരിപഠനത്തിന് ഇംഗ്ലണ്ടിൽ പോയ അവസരത്തിലാണ്. മദിരാശിയിലെ കലാപ്രദർശനങ്ങളിൽ 1079 മുതൽ 1082 വരെയുള്ള കൊല്ലങ്ങളിൽ അദ്ദേഹത്തിനു ചിത്രമെഴുത്തിനുള്ള സമ്മാനം ലഭിക്കുകയുണ്ടായിട്ടുണ്ട്.

ഒരു ഐ. എം. എസ്സ്. ആഫീസറായി അദ്ദേഹം മെസപ്പൊട്ടേമിയയിലും, ബമ്മയിലും താമസിച്ചിരുന്ന കാലത്തും ചിത്രമെഴുതുന്ന കാര്യത്തിൽ അദ്ദേഹം ജാഗരൂകനായിത്തന്നെ വത്തിച്ചു. 1103-ൽ എം. ഡി. പരീക്ഷയ്ക്കു പഠിക്കുവാനായി ഹാംബൂർഗ്ഗിൽ പോയ അവസരത്തിലും പുതുവാൾ ചിത്രകലയെ മറന്നില്ല. ഊട്ടക്കമണ്ടിൽ ഇടയ്ക്കിടെ ചെന്നു വിശ്രമിക്കാറുള്ളപ്പോഴും അദ്ദേഹത്തെ വിട്ടുപിരിയാത്ത ചങ്ങാതികൾ ചായവും ബ്രഷുംതന്നെയായിരുന്നു. അദ്ദേഹത്തിന്റെ ചിത്രങ്ങളിൽ ചിലതു് ത്യശ്ശിവപേരൂരിലുള്ള സ്വഗൃഹത്തിന്റെ ചുമരുകളെ ഇന്നും അലങ്കരിക്കുന്നുണ്ട്.

ചെറുപ്പത്തിൽ ഡോ. പുതുവാൾ എഴുതി പ്രസിദ്ധീകരിച്ച 'ആഴിയുടെ അടിത്തട്ട്' എന്ന ഗദ്യോപന്യാസം പ്രമുഖസാഹിത്യകാരന്മാരുടെ അഭിനന്ദനത്തിനു പാത്രമായി. വൈദ്യം, ശാസ്ത്രം, വിദ്യാഭ്യാസം, കല എന്നിവയെക്കുറിച്ച് ഒരു ഗദ്യലേഖനപരമ്പരതന്നെ പരേതൻ എഴുതുകയും മലയാളത്തിലെ പ്രഖ്യാതമായ പല മാസികകളിലായി പ്രകാശിപ്പിക്കുകയും ചെയ്തിട്ടുണ്ട്. അപ്രകാശിതങ്ങളായ നിരവധി ലേഖനങ്ങളുമുണ്ട്.

മലയാളത്തിലുള്ളവയേക്കാളേറെ ഗദ്യലേഖനങ്ങൾ ഇംഗ്ലീഷിലാണ് പരേതൻ രചിച്ചിട്ടുള്ളതു്. ചങ്ങനാശ്ശേരി സെൻറ് ബെക്ക്മാൻസ് കോളേജ്മാഗസിനിൽ പുതുവാൾ എഴുതിയിരുന്ന ഒരു ഇംഗ്ലീഷ്‌ലേഖനം മഹാത്മാഗാന്ധി വായിക്കുന്നതിനിടയായി. "ഈ ലേഖനം അലങ്കോലപ്പെട്ടുമോയെന്നു ഭയപ്പെട്ടു് ഞാനിതു് അപ്പടിതന്നെ ഇവിടെ പകർത്തുകയാണ്" എന്നൊരു പീഠികയോടുകൂടി ഗാന്ധിജി പ്രസ്തുത ഉപന്യാസം 'യംഗ്ഇൻഡ്യ' എന്ന തന്റെ വാരികയിൽ പ്രസിദ്ധംചെയ്തു. ഈ പ്രസിദ്ധീകരണം പുതുവാളിനു് കുറച്ച് ആപല്ക്കരമായിത്തീന്നു. മഹാത്മജിയുടെ ഛായാപടം വരച്ചതും, അഖിലേന്ത്യാ ചക്കാസംഘത്തിലംഗത്വംസ്വീകരിച്ചതുംഗവമ്മേണ്ടിൽനിന്നു സംശയദൃഷ്ടിയോടെ വീക്ഷിക്കുന്നുണ്ടായിരുന്നു. ഈ ലേഖനവുംകൂടിയായപ്പോൾ അന്നത്തെ അധികാരികൾ ഡോ. പുതുവാൾ ഒരു കലാപകാരിയാണെന്നുറപ്പിച്ചു. പൊളിററിക്കൽ ഡിപ്പാർട്ടുമെൻറ് അന്വേഷണമാരംഭിച്ചു. പക്ഷേ, എന്തുകൊണ്ടോ വൈഷമ്യമൊന്നുമുണ്ടായില്ല. 'അഷ്ടാംഗഹൃദയം' പഠിക്കുന്നതിനു് മുപ്പത്തഞ്ചുവയസ്സായതിനുശേഷം പുതുവാൾ എടമന കൃഷ്ണനെമ്പ്രാന്തിരിയുടെ ശിഷ്യത്വം സ്വീകരിച്ച് സംസ്കൃതഭാഷ അഭ്യസിച്ചതും, നാല്പത്തഞ്ചുവയസ്സുകഴിഞ്ഞിരുന്നിട്ടും ഹാംബർഗ്ഗിൽവെച്ച് ചുരുങ്ങിയ കാലത്തിനിടയ്ക്ക് ജമ്മൻഭാഷ ഹൃദിസ്ഥമാക്കി ആ ഭാഷയിൽത്തന്നെ എം. ഡി. യ്ക്കുള്ള 'തീസിസ്' എഴുതി സമപ്പിച്ച് ഒന്നാം ക്ലാസ്സു നേടിയതും അദ്ദേഹത്തിന്റെ നൈസർഗ്ഗികമായ സാഹിത്യാഭിരുചിയുടെ പ്രത്യക്ഷലക്ഷ്യങ്ങളാണ്. കൊച്ചിസംസ്ഥാനത്തെ പൊതുജനാരോഗ്യവകുപ്പദ്ധ്യക്ഷനായിരിക്കുന്നകാലത്തു് ഡോ. പുതുവാൾ സമപ്പിക്കാറുള്ള ഔദ്യോഗികറിപ്പോർട്ടുകൾ സാഹിത്യം വഴിഞ്ഞൊഴുകുന്നവയായിരുന്നുവെന്നു് പലരും പറഞ്ഞുകേട്ടിട്ടുണ്ട്.

## കെ. രാമകൃഷ്ണപിള്ള

നെയ്യാറ്റിൻകര താലൂക്കിൽ അതിയന്നൂർദേശത്തു് തെക്കേ കുടിപ്പാവീടിന്റെ ശാഖയായ മുല്ലപ്പള്ളിയിൽ 1053 ഇടവം 13-ാംനു- രാമകൃഷ്ണപിള്ള ജനിച്ചു. അച്ഛൻ നരസിംഹൻ പോററിയും മാതാവ് ചക്കി അമ്മയുമായിരുന്നു.



വിദ്യാത്ഥിയായിരിക്കുമ്പോൾത്തന്നെ പത്രപ്രവത്തനത്തിൽ ഏപ്പെട്ടു. 1901-ൽ പാൽക്കുളങ്ങര തോപ്പിൽ നാണിക്കുട്ടിയമ്മയെ വിവാഹംചെയ്തു. അവരുടെ മരണശേഷം 1905-ലാണ് ബി. കല്യാണിഅമ്മയുമായുള്ള വിവാഹം നടന്നതു്. 1906-ൽ ബി. എ. ജയിച്ചു. കേരളദപ്പണം, കേരളപഞ്ചിക, മലയാളി, കേരളൻ, ശാരദ, വിദ്യാത്ഥി എന്നിങ്ങനെയുള്ള പത്രമാസികകളുടെ അധിപരായിരുന്നു. ഒടുവിൽ ആധിപത്യം വഹിച്ച പത്രമാണ് 'സ്വദേശാഭിമാനി'. കേരളൻ എന്ന ഗുപ്തനാമത്തിലാണ് രാമകൃഷ്ണപിള്ള മലയാളിയിൽ എഴുതിക്കൊണ്ടിരുന്നതു്. അനീതി ആരു ചെയ്താലും രാമകൃഷ്ണപിള്ള വിട്ടുവീഴ്ചകൂടാതെ എതിത്തിരുന്നു. യാതൊരു പ്രലോ

ഭനത്തിനും അദ്ദേഹത്തിന്റെ ദൃഢനിശ്ചയത്തെ ഇളക്കാൻ കഴിയുമായിരുന്നില്ല. ഇതിന്റെ ഫലമായി ദിവാൻ പി. രാജഗോപാലാചാരി അദ്ദേഹത്തിന്റെ ബദ്ധശത്രുവായിത്തീൎന്നു.

1910 സെപ്തംബർ 26-ാംനു (1086 കന്നി 10) രാമകൃഷ്ണപിള്ളയെ നാടുകടത്തി, പ്രസ്സ് കണ്ടുകെട്ടി. തിരുവിതാംകൂർഗവൺമെന്റിന്റെയും സ്വേച്ഛാപ്രഭുവായ ദിവാന്റെയും നീതിരഹിതമായ ഈ പ്രവൃത്തിയെ പത്രങ്ങളും പൊതുജനങ്ങളും ചോദ്യംചെയ്തു. നാടുകടത്തപ്പെട്ട സ്വദേശാഭിമാനിക്ക് തിരുനെൽവേലി, തിരുച്ചിറാപ്പള്ളി, മദ്രാസ് എന്നീ നഗരങ്ങളിൽ സ്വീകരണങ്ങൾ ലഭിച്ചു. മദ്രാസിലെ അബ്രാഹ്മണപ്രസ്ഥാനത്തിന്റെ ജനയിതാവായിരുന്ന ഡോ. ടി. എം. നായർ രാമകൃഷ്ണപിള്ളയെ വാത്സല്യപൂർവ്വം സ്വീകരിച്ചു. ഡോ. ടി. എം. നായരുടെ മൂത്ത സഹോദരി തരവത്ത് അമ്മാളു അമ്മ രാമകൃഷ്ണപിള്ളയേയും ഭാര്യയേയും സ്വസന്താനങ്ങളെപ്പോലെ കൂടെ പാൎപ്പിച്ചു. ആയിടയ്ക്കു മലയാമലയാളികൾ രാമകൃഷ്ണപിള്ളയുടെ ധീരമായ ദേശാഭിമാനത്തെ ആദരിച്ച് അദ്ദേഹത്തിന് "സ്വദേശാഭിമാനി" സ്വൎണ്ണമുദ്ര സമ്മാനിക്കയുണ്ടായി.

അവസാനകാലങ്ങളിൽ ഭാര്യയുടെ ജോലിസ്ഥലമായ കണ്ണൂരിലാണ് രാമകൃഷ്ണപിള്ള കഴിച്ചുകൂട്ടിയത്. 1915 സെപ്തംബർ മാസത്തിൽ അദ്ദേഹം കിടപ്പായി. 1916 മാർച്ച് 28-ാം തീയതി മരിക്കയും ചെയ്തു. സ്വദേശാഭിമാനിയുടെ ശവകുടീരം കണ്ണൂരിലെ പയ്യാമ്പലം കടപ്പുറത്ത് ഇന്നും കാണാം. ബാരിസ്റ്റർ എ. കെ. പിള്ള, രാമകൃഷ്ണപിള്ളയുടെ ജാമാതാവാണ്.

പണ്ഡിതൻ, നിരൂപകൻ, ഗ്രന്ഥകാരൻ എന്നീ നിലകളിലും രാമകൃഷ്ണപിള്ള വേണ്ടുവോളം പ്രശസ്തിനേടിയിരുന്നു.

## കെ. ജി. ഗോപാലപിള്ള

ഭിഷക്ഭൂഷണ കവിരാജ് ഡോ. കെ. ജി. ഗോപാലപിള്ള 1066-ാമാണ്ട്, തിരുവനന്തപുരത്തിനടുത്തുള്ള ചെമ്പഴന്തി എന്ന സ്ഥലത്ത് പഴയ ചെമ്പഴന്തിപ്പിള്ളമാരുടെ വംശപരമ്പരയിൽപ്പെട്ട ഡെപ്യൂട്ടി താസിൽദാർ പട്ടാഴി ഗോവിന്ദപ്പിള്ളയുടെ മൂത്ത പുത്രനായി ജനിച്ചു.

ഗോപാലപിള്ള ഹൈസ്കൂൾ വിദ്യാഭ്യാസത്തോടൊപ്പം സംസ്കൃതത്തിലും നല്ല പാണ്ഡിത്യം സമ്പാദിച്ച് തിരുവനന്തപുരം ആയുർവ്വേദപാഠശാലയിൽ ചേൎന്നു പഠിച്ചു. അക്കാലത്ത് ആറന്മുള നാരായണപിള്ള വൈദ്യൻ, ഏവൂർ വേലുപ്പിള്ളവൈദ്യൻ എന്നിവരോടും ഇദ്ദേഹം ശിഷ്യപ്പെട്ടിരുന്നു. പിതാവിനു് വൈദ്യവിദ്യയിലുള്ള ശ്രദ്ധകൊണ്ടു് മകനെ ഉപരിപഠനാൎത്ഥം കല്ക്കട്ടയിൽ അയച്ചു. അങ്ങനെ മഹാമഹോപാദ്ധ്യായ ഡോക്ടർ ഗണനാഥസെന്നിൽനിന്നും ആയുർവ്വേദസംബന്ധമായി കൂടുതൽ വിജ്ഞാനം സമ്പാദിക്കാൻ ഇടയായിട്ടുണ്ട്. ഹോമിയോപ്പതി, അലോപ്പതി, സിദ്ധവൈദ്യം, യൂനാനി എന്നീ ശാഖകളിലും കല്ക്കട്ടയിലെ താമസക്കാലത്ത് സാമാന്യ ജ്ഞാനം സമ്പാദിക്കാൻ അദ്ദേഹത്തിനു സാധിച്ചിട്ടുണ്ട്. വൈദ്യവിദ്യാഭ്യാസം പൂൎത്തിയാക്കിവന്നതിനുശേഷം തിരുവനന്തപുരം ആയുർവ്വേദ കോളേജുപ്രിൻസിപ്പൽ, ആയുർവ്വേദ ഡയറക്ടർ ഈ നിലകളിൽ അദ്ദേഹം സേവനമനുഷ്ഠിച്ചിട്ടുണ്ട്. പ്രിൻസിപ്പലായിരിക്കുന്ന കാലത്താണ് ഒരു വിശിഷ്ട വൈദ്യഗ്രന്ഥമായ 'ചികിത്സാമഞ്ജരി' പ്രസിദ്ധീകരിച്ചത്. ചട്ടമ്പിസ്വാമികളുടെ അന്തേവാസിയായിരുന്ന ഡോ. ഗോപാലപിള്ള യോഗവേദാന്താദികളിലും വേണ്ടത്ര അവഗാഹംസിദ്ധിച്ച വ്യക്തിയായിരുന്നു. ശാസ്ത്രമൎമ്മങ്ങൾ വേണ്ടതുപോലെ ഗ്രഹിക്കയാൽ ചികിത്സാവൃത്തിയിൽ പ്രശസ്തി നേടി ഉദ്യോഗത്തിൽനിന്നു വിരമിച്ചശേഷം ആയുർവ്വേദകോളേജിലെ ആണററി പ്രൊഫസർ ആയുർവ്വേദമഹാമണ്ഡലത്തിന്റെ പ്രസിഡന്റു്, തിരുവിതാംകൂർ രാജകുടുംബത്തിന്റെ വൈദ്യൻ എന്നീ നിലകളിലും അദ്ദേഹം സേവനമനുഷ്ഠിച്ചു.

കൊച്ചിയിലെ ചീഫ് സെക്രട്ടറിയായിരുന്ന കെ. പി. കണ്ണൻനായരുടെ മകളാണ് ഗോപാലപിള്ളയുടെ പത്നി. 1952 ഒക്ടോബർ 25-ാം തീയതി 62-ാമത്തെ വയസ്സിൽ അദ്ദേഹം ദിവംഗതനായി.

## കുഞ്ഞുലക്ഷ്മി കെട്ടിലമ്മ

വടക്കൻ കോട്ടയത്ത് കണ്ണാരത്തു മല്ലോളിൽ തറവാട്ടിൽ ലക്ഷ്മിയമ്മയുടെയും കയ്യോടൻകുന്നത്തു കണ്ണൻനമ്പ്യാരുടെയും പുത്രിയായി കുഞ്ഞുലക്ഷ്മി കെട്ടിലമ്മ 1052 മേടം 10-ാംതീയതി ജനിച്ചു. ബാല്യത്തിൽത്തന്നെ സാഹിത്യവാസന പ്രകടിപ്പിച്ചിരുന്നു. കുട്ടമത്തു കുറുപ്പും വള്ളത്തോളും അവൎക്കുവേണ്ട

പ്രോത്സാഹനം നല്കി. കെട്ടിലമ്മയുടെ 'കൗസല്യാദേവി' നല്ലൊരു കൃതിയാണ്. പുരാണചന്ദ്രിക, കടാംകോട്ടമാക്കം മുതലായ മററു ചില കൃതികളും ഇവർ രചിച്ചിട്ടുണ്ട്. 1122 ഇടവം 23-ാംതീയതി അവർ നിര്യാതയായി. പബ്ളിക്ക് പ്രോസിക്യൂട്ടറായിരുന്ന കെ. എം. കെ. നായർ, മാതൃഭൂമി അസിസ്റ്റന്റ് എഡിററായിരുന്ന കെ. എം. ഉണ്ണികൃഷ്ണൻ നായർ എന്നിവർ ഇവരുടെ പുത്രന്മാരാണ്.

## ബി. കല്യാണി അമ്മ

സ്വദേശാഭിമാനി രാമകൃഷ്ണപിള്ളയുടെ പത്നിയായ ബി. കല്യാണി അമ്മ 1059 കുംഭം 11-ാംതീയതി ജനിച്ചു. നല്ലൊരെഴുത്തുകാരിയായിരുന്ന അവരുടെ 'വ്യാഴവട്ടസ്മരണകൾ', 'വീട്ടിലും പുറത്തും' എന്നീ ഗ്രന്ഥങ്ങൾ പ്രാധാന്യമർഹിക്കുന്നവയാണ്. താമരശ്ശേരി അഥവാ അമ്മുവിന്റെ ഭാഗ്യം, കർമ്മഫലം, മഹതികൾ (ഒന്നാം ഭാഗം) ആരോഗ്യരക്ഷയും ഗൃഹഭരണവും, ആത്മകഥ, എന്നിവ അവരുടെ മററു ഗ്രന്ഥങ്ങളാകുന്നു. കല്യാണി അമ്മ ഒന്നിലധികം തവണ സാഹിത്യപരിഷത് സമ്മേളനത്തിൽ അദ്ധ്യക്ഷത വഹിച്ചിട്ടുണ്ട്. കൊച്ചിമഹാരാജാവ് സമ്മാനിക്കാൻ നിശ്ചയിച്ച 'സാഹിത്യസഖി' ബിരുദം തരവത്ത് അമ്മാളു അമ്മയെപ്പോലെ ഇവരും ഉപേക്ഷിക്കയാണു ചെയ്തതു്. തിരുവിതാംകൂറിലും മലബാറിലും അദ്ധ്യാപികയായിരുന്നിട്ടുണ്ട്. സ്വഭർത്താവിന്റെ നാടുകടത്തലിനെത്തുടർന്ന് പാലക്കാട്ടും കണ്ണൂരുമായിരുന്നു താമസം. ഒടുവിൽ ഗുരുവായൂരപ്പൻ കോളേജ് ലക്ചററായിരുന്ന പുത്രി ഗോമതിഅമ്മ (മിസ്സസ് എ. കെ. പിള്ള)യോടൊപ്പം കോഴിക്കോട്ടു താമസിച്ചിരുന്നു. 1135 കന്നിമാസം 28-ാം തീയതി അവർ നിര്യാതയായി.



## സി. എസ്. നായർ

പട്ടാമ്പി പെരുമുടിയൂർ ചെട്ടിയാർതെരുവിൽ പാറുഅമ്മയുടെയും പുതുമനം പറമ്പത്ത് ശങ്കുണ്ണിനായരുടെയും പുത്രനായി വിദ്വാൻ സി. ശങ്കുണ്ണിനായർ 1069 മേടം 26-ാം തീയതിയാണു ജനിച്ചതു്. പുന്നശ്ശേരി നമ്പിയുടെ ഉത്തമശിഷ്യന്മാരിൽ ഒരാളായിരുന്നു നായർ. അദ്ധ്യാപകൻ, പത്രാധിപർ, വ്യാഖ്യാതാവ്, ഗവേഷണവിദ്യാർത്ഥി, പ്രബന്ധകാരൻ, നിരൂപകൻ എന്നീനിലകളിലെല്ലാം ഇദ്ദേഹം കൈരളിയെ സേവിച്ചിരുന്നു. സി. എസ്. നായരുടെ ഉപന്യാസങ്ങൾ പ്രൗഢങ്ങളും ശ്രദ്ധേയങ്ങളുമായിരുന്നു. അദ്ദേഹത്തിന്റെ ആകർഷകമായ ഭാഷാശൈലി അധികം പേർക്കും കിട്ടിയിരുന്നില്ല.

ചില ലഘുജീവചരിത്രങ്ങൾ, ആനിബസൻറിന്റെ ഇംഗ്ലീഷ് ഗീതാവ്യാഖ്യാനത്തിന്റെ തർജ്ജമ (കുറെ ഭാഗം), കഥാമാലിക, ഊർമ്മിള ഇവ മാത്രമേ പുസ്തകരൂപത്തിൽ കണ്ടിട്ടുള്ളു. 1117 ഇടവം 5-ാംതീയതി അദ്ദേഹം അന്തരിച്ചു.

## ശ്രീകണ്ഠേശ്വരം ജി. പത്മനാഭപിള്ള

ഇരുപതു വർഷത്തെ നിസ്തന്ദ്രമായ പരിശ്രമത്തിന്റെ ഫലമായി മലയാളഭാഷയ്ക്ക് ശബ്ദതാരാവലി എന്ന വിലപ്പെട്ട നിഘണ്ടു സമ്മാനിച്ച ശ്രീകണ്ഠേശ്വരം ജി. പത്മനാഭപിള്ള മലയാളത്തിലെ ഒന്നാമത്തെ ഭാഷാചരിത്രകാരനായ പി. ഗോവിന്ദപ്പിള്ളയുടെ അനന്തരവനാണ്. കൊ. വ. 1040 വൃശ്ചികം 12-ാം തീയതി തിരുവനന്തപുരത്തെ ശ്രീകണ്ഠേശ്വരത്ത് കുളവറവിളാകത്തു വീട്ടിൽ നാരായണിപ്പിള്ളയുടെയും പരുത്തിക്കാട്ടു നാരായണപിള്ളയുടെയും (മേൽകങ്ങാണം തഹസിൽദാർ) പുത്രനായി ജനിച്ച പത്മനാഭപിള്ള, മുൻഷി രാമക്കുറുപ്പ്, എം. സി. നാരായണപിള്ള എന്നിവരുടെ ശിഷ്യനായിരുന്നു. വാഞ്ചീശ്വരശാസ്ത്രികളുടെ കീഴിൽ സംസ്കൃതവും കവിയൂർ പരമേശ്വരൻ മൂസ്സിന്റെ കീഴിൽ ആയുർവ്വേദവും പഠിച്ചു. മട്രിക്കുലേഷൻ പാസ്സാകാതെ വിദ്യാഭ്യാസവും നിർത്തി. 18-ാം വയസ്സിൽ പിതാവും 33-ാം വയസ്സിൽ മാതാവും അന്തരിച്ചു. ബാല്യത്തിൽ തുള്ളൽ, കഥകളി എന്നിവയിൽ വലിയ കമ്പമായിരുന്നു. കയ്യിൽ കിട്ടുന്ന പണം കൊടുത്തു



തുള്ളലുകഥകൾ വാങ്ങിയിരുന്നു. ബാല്യത്തിൽ തന്നെ ദുര്യോധനവധം എന്ന ഒരു ആട്ടക്കഥ രചിച്ചു. കൂട്ടുകാരുമൊത്തു കഥകളി അരങ്ങേറി. 21-ാം വയസ്സിൽ സ്വയം രചിച്ച ധർമ്മഗുപ്തവിജയം കഥകളി അരങ്ങേറി. 1072-ൽ 32-ാം വയസ്സിലാണ് ശബ്ദതാരാവലി രചന ആരംഭിച്ചതു്. നിരവധി പ്രതിബന്ധങ്ങളുമായി മല്ലടിച്ചു് അതു് 1092-ൽ എഴുതിത്തീർത്തു. 1093-ൽ അതു ഖണ്ഡശഃ പ്രസിദ്ധീകരിച്ചുതുടങ്ങി. ഇതിനിടയ്ക്കു് 1081-ൽ ഒരു കീശാനിഘണ്ടു പ്രസിദ്ധീകരിച്ചിട്ടുണ്ടു്. നിഘണ്ടുനിർമ്മാണത്തിലേർപ്പെട്ടിരുന്ന കാൽനൂററാണ്ടിനിടയ്ക്കു് സാമ്പത്തിക വിഷമംമൂലം മജിസ്ട്രേട്ടുപരീക്ഷ പാസായി വക്കീൽജോലിയിൽ ഏർപ്പെട്ടു. കുറേക്കഴിഞ്ഞു് അതു നിറുത്തി. കണ്ടെഴുത്തുവകുപ്പിൽ കിട്ടിയ ഉദ്യോഗവും രാജിവെച്ചു.

ധർമ്മഗുപ്തവിജയം, സുന്ദോപസുന്ദയുദ്ധം (ആട്ടക്കഥകൾ), കനകലതാസ്വയംവരം, പാണ്ഡവവിജയം, മദനകാമചരിതം (നാടകങ്ങൾ), കേരളവർമ്മചരിതം, കുഞ്ചൻനമ്പ്യാർ, കാളിയമർദ്ദനം (ലഘുകാവ്യങ്ങൾ), കീചകവധം തുള്ളൽ, ഹരിശ്ചന്ദ്രചരിതം കിളിപ്പാട്ടു് എന്നിങ്ങനെ അറുപതോളം ഗ്രന്ഥങ്ങളും പാഠപുസ്തകനോട്ടുകളും ശ്രീകണ്ഠേശ്വരം പ്രസിദ്ധീകരിച്ചിട്ടുണ്ടു്. അദ്ദേഹം, സാഹിത്യാഭരണം നിഘണ്ടു, ഇംഗ്ലീഷ് മലയാളം നിഘണ്ടു (ശബ്ദചന്ദ്രിക) എന്നീ നിഘണ്ടുക്കളുടെ ജോലി തുടങ്ങി എങ്കിലും പൂർത്തിയായില്ല. ഭാഷാവിലാസം എന്നൊരു മാസിക നടത്തിയിരുന്നു.

1600 പേജുള്ള ശബ്ദതാരാവലി ആദ്യം സ്വന്തമായച്ചടിച്ചു പ്രസിദ്ധീകരിച്ചു. 1923, 1931, 1939, 1952, 1964 എന്നീ വർഷങ്ങളിലായി 5 പതിപ്പുകൾ ഇറക്കി. ഈ നിഘണ്ടു അദ്ദേഹത്തെ അഖിലകേരളപ്രശസ്തനാക്കി. ശ്രീമൂലംതിരുനാൾ ഒരു വീരശ്രംഖലയും, കൊച്ചിമഹാരാജാവു് ഒരു കവിണിയും അദ്ദേഹത്തിനു സമ്മാനിച്ചു.

ശ്രീകണ്ഠേശ്വരം പത്മനാഭപിള്ള 1077 മേടം 2-ാം തീയതി വാറുവിളാകത്തു് ആനന്ദപ്പിള്ള ലക്ഷ്മിപ്പിള്ളയെ വിവാഹം ചെയ്തു. ഹെഡ്ട്രാൻസ്‌ലേററർ പി. ദാമോദരൻ നായർ ഇവരുടെ ഇളയ പുത്രനാണു്.

1121 കുംഭം 21-ാംതീയതി ശ്രീകണ്ഠേശ്വരം പത്മനാഭപിള്ള 82-ാമത്തെ വയസ്സിൽ അന്തരിച്ചു.

## ഡോ: ചെമ്പകരാമൻപിള്ള

ഇന്ത്യൻ നാഷനൽ കോൺഗ്രസ്സ് ദേശീയസ്വാതന്ത്ര്യത്തിൻെറ മുദ്രാവാക്യം സ്വീകരിക്കുന്നതിനു മുമ്പുതന്നെ ദേശസ്വാതന്ത്ര്യത്തിൻെറ ശബ്ദം മുഴക്കിയ അദ്വിതീയ വിപ്ലവകാരിയാണ് ഡോ: ചെമ്പകരാമൻപിള്ള.

സഹപാഠികളിൽ ദേശാഭിമാനത്തിൻെറ വീര്യം പകരുന്നതിനുവേണ്ടി അദ്ദേഹം വിരചിച്ചതാണ് 'ജയ്ഹിന്ദ്'.

നേതാജി സുഭാഷ്ബോസ് ഐ. എൻ. എ. രൂപീകരിക്കുന്നതിനു് 20 വർഷംമുമ്പു് വിദേശത്തുവെച്ചു് ഇന്ത്യയുടെ ആദ്യത്തെ പ്രൊവിഷനൽ ഗവമെൻറു് രൂപീകരിച്ച ദേശാഭിമാനികളിൽ ഒരാളായിരുന്നു അദ്ദേഹം.

ഒന്നാം ലോകമഹായുദ്ധകാലത്തു് അദ്ദേഹം ചെയ്ത രോമാഞ്ചജനകമായ ധീരകൃത്യങ്ങൾ ഐതിഹാസികങ്ങളാണ്. വിപ്ലവത്തിന്റെ സന്ദേശം ജർമ്മനിയിൽ അധിവസിക്കുന്ന തന്റെ നാട്ടുകാർക്കിടയിൽ എത്തിക്കുവാൻ അദ്ദേഹം വിമാനങ്ങളും അന്തർവാഹിനികളുംഓടിച്ചു. 'നാസി' വിപത്തു് ആ രാജ്യത്തു വർദ്ധിച്ച കാലത്തു്, ഇന്ത്യ അർഹിക്കുന്നതു് വിദേശികളുടെ ഭരണമാണ് എന്നുള്ള ഹിററ്ലറുടെ അപമാനകരമായ അഭിപ്രായത്തെ വെല്ലുവിളിക്കുവാൻ അദ്ദേഹത്തിനു് ചങ്കൂററമുണ്ടായി. മാതൃഭൂമിയുടെ മാനം സംരക്ഷിക്കുവാനുള്ള ഈ ഊററത്തിനു് വിലയായി ജീവൻതന്നെ അദ്ദേഹത്തിനു് കൊടുക്കേണ്ടിവന്നു.

ഈ ധീരത്മാവു് തിരുവനന്തപുരത്തിനടുത്തു് ഒരു ഗ്രാമത്തിൽ സമ്പന്നമായ ഒരു തറവാട്ടിൽ 1891-ൽ ജനിച്ചു. ലോകമാന്യതിലകന്റെ നേതൃത്വത്തിൽ ദേശീയതത്വത്തിന്റെ അലകൾ ആദ്യമായി രാജ്യമാകെ ആഞ്ഞടിച്ച കാലത്തു്, ചെമ്പകരാമൻ ഒരു വിദ്യാർത്ഥിയായിരുന്നു. ഒരു രക്തസാക്ഷിയുടെ ആവേശത്തോടും വികാരവായ്പോടുംകൂടി ഈ പ്രസ്ഥാനത്തിൽ അദ്ദേഹം മുഴുകി. അദ്ദേഹം സഹപാഠികളുടെ യോഗങ്ങൾ സംഘടിപ്പിക്കുകയും നികുതി നിഷേധിക്കുവാനും, വിദേശാധിപത്യം വലിച്ചെറിയുവാനും കർഷകരെ ഉൽബോധിപ്പിച്ചുകൊണ്ടു് വളരെ രഹസ്യമായി ഗ്രാമങ്ങൾതോറും സഞ്ചരിക്കുകയും ചെയ്തു. നാട്ടിൽ സ്വതന്ത്രമായി പ്രവർത്തനം നടത്താൻ സാദ്ധ്യമല്ലാതായിത്തീർന്നപ്പോൾ തൻെറ സുഹൃത്തായ ഒരു ഇംഗ്ലീഷുകാരൻ പ്രഭുവിൻെറ സഹായത്തോടെ അദ്ദേഹം ഗൂഢമായി ഇററലിയിലെത്തി.

ആ സുഹൃത്തിന്റെ സഹായത്തോടുകൂടി സ്വിറ്റ്സർലണ്ട്, ഫ്രാൻസ്, ജർമ്മനി എന്നിവിടങ്ങളിൽ അദ്ദേഹം പോകുകയും സാമ്പത്തിക ശാസ്ത്രത്തിലും എഞ്ചിനീയറിങ്ങിലും രണ്ടു് ഡോക്ടറേറ്റുകൾ കരസ്ഥമാക്കുകയും ചെയ്തു.

ഒന്നാം ലോകമഹായുദ്ധത്തിനുമുമ്പു്, ഇന്റർനാഷനൽ പ്രോ–ഇന്ത്യാ കമ്മററി എന്ന പേരിൽ ഒരു സംഘടന താൻ അദ്ധ്യക്ഷനായി സൂറിച്ചിൽ അദ്ദേഹം ഉണ്ടാക്കുകയുണ്ടായി. യുദ്ധം പൊട്ടിപ്പുറപ്പെട്ടതോടുകൂടി,തന്റെജോലി ജർമ്മനിയിൽവെച്ചു തുടരുന്നതിനായി സൂറിച്ചുവിട്ടു. ജർമ്മനിയിൽവച്ചു്, വീരേന്ദ്രചതോപാദ്ധ്യായ, അബ്ദുൾഹാഫിസ്, ഡോക്ടർ പ്രഭാകർ, ഭൂപേന്ദ്രനാഥ് ദത്ത, മുഹമ്മദ്ബക്കത്തുള്ള, ഹരിദയാൽ, രാജാമഹേന്ദ്രപ്രതാപ് തുടങ്ങിയ ഒട്ടേറെ വിപ്ലവകാരികളെ അദ്ദേഹം തന്റെകൂടെ അണിനിരത്തി. ഇന്ത്യൻ ഇൻഡിപ്പെൻഡൻസ് കമ്മറ്റിയുടെ രൂപീകരണത്തിനു് ഇതു് വഴിവെച്ചു. അവർ ഒരു ഇന്തോ–ജർമ്മൻ സന്ധിയിൽ ഒപ്പുവെക്കുകയുണ്ടായി. അതിനുശേഷം, ഈ കമ്മറ്റി ജർമ്മൻ വിദേശകാര്യാലയത്തോടു് ഔദ്യോഗികമായി ബന്ധപ്പെട്ടു പ്രവർത്തിച്ചുപോന്നു.

യുദ്ധകാലത്തു്, ജർമ്മൻ ഗവൺമെൻറിന്റെ സഹായത്തോടുകൂടി ഇന്ത്യൻ നാഷനൽ വളണ്ടിയർ കോർ പിള്ള രൂപീകരിച്ചു. യൂറോപ്പിൽ താമസിച്ചിരുന്ന ഇന്ത്യാക്കാർ ഉൾക്കൊള്ളുന്നതായിരുന്നു അതു്. പിന്നീടു്, യുദ്ധത്തടവുകാരായി പിടിക്കപ്പെട്ട ഇന്ത്യൻ പട്ടാളക്കാരേയും അതിൽ ചേർക്കുന്നതിൽ പിള്ള വിജയിച്ചു.

അദ്ദേഹത്തിന്റെ സുഹൃത്തുക്കൾവഴി, കൈസറെ പ്രേരിപ്പിച്ചു് ഒരന്തർവാഹിനി ഇന്ത്യൻ സമുദ്രങ്ങളിലേക്കു് അയയ്ക്കുകയും, അതു് അവിടെയുള്ള പട്ടാളത്താവളങ്ങളെ ആക്രമിച്ചു്, അതുവഴി ഈ ഉപഭൂഖണ്ഡത്തിലെ ബ്രിട്ടീഷുകാരുടെ പ്രതാപം താഴ്ത്തിക്കെട്ടുന്നതിനു് ഉപകരിക്കുകയും ചെയ്തു.

'എംഡൻ' എന്ന യുദ്ധക്കപ്പലിലെ ജോലിക്കാരിൽ ഒരാളായി പിള്ള ചേർന്നു് പട്ടാളത്താവളങ്ങളെ ആക്രമിച്ചതിനുശേഷം, ഇന്ത്യയുടെ കിഴക്കൻതീരത്തു് ഇറങ്ങുകയുമുണ്ടായി. ഒരു മത്സ്യത്തൊഴിലാളിയായി വേഷം മാറി ജനങ്ങളുടെയിടയിൽ കടന്നു് വിദേശഭരണാധികാരികളുടെനേരെ വിദ്വേഷം ഇളക്കിവിട്ടു. അന്നത്തെ കൊച്ചിരാജാവിനെത്തന്നെ അദ്ദേഹം കണ്ടതായി പറയപ്പെടുന്നു.

പിള്ളയുടെ തല കൊണ്ടുത്താൽ തക്ക പ്രതിഫലം നല്കുന്നതാണെന്നു് ബ്രിട്ടീഷ് രഹസ്യപ്പോലീസ് പരസ്യപ്പെടുത്തി. എന്നിട്ടും പിള്ള പിടികൊടുക്കാതെ രക്ഷപ്പെട്ടു.

ജർമ്മനിയിൽ തിരിച്ചുവന്നതിനുശേഷം, ഫ്രാൻസിൽ യുദ്ധംചെയ്യുന്ന ഇന്ത്യൻപട്ടാളക്കാരുമായി സമ്പർക്കത്തിൽ ഏർപ്പെടുന്നതിനു് പിള്ള വഴികൾ ഉണ്ടാക്കി. അദ്ദേഹം തന്നെത്താൻ വിമാനം ഓടിച്ചു്, കറൻസിനോട്ടുകൾ അടങ്ങിയ ലഘുലേഖകൾ വർഷിക്കയുണ്ടായി. 'പറങ്കി' യജമാനന്മാരെ വെടിഞ്ഞു് ജന്മദേശത്തു തിരിച്ചുപോയി, സ്വന്തം രാജ്യത്തിന്റെ സ്വാതന്ത്ര്യപ്രാപ്തിക്കുവേണ്ടി സമരം ചെയ്യുവാൻ ഉൽബോധിപ്പിക്കുന്നവയായിരുന്നു ഈ ലഘുലേഖകൾ.

ഡോക്ടർ പിള്ളയും, നാടുകടത്തപ്പെട്ട മററു ചില വിപ്ലവകാരികളുംകൂടി 1915–ൽ സ്വതന്ത്രഭാരതത്തിന്റെ ആദ്യത്തെ ഇടക്കാല സർക്കാർ ഉണ്ടാക്കി. രാജാ മഹേന്ദ്രപ്രതാപ് അതിന്റെ പ്രസിഡൻറും, ബക്കത്തുള്ള പ്രധാനമന്ത്രിയും, ഡോക്ടർ പിള്ള വിദേശകാര്യമന്ത്രിയുമായിരുന്നു. ഈ സർക്കാറിന്റെ ആസ്ഥാനം കാബൂളിൽ നിശ്ചയിച്ചു. പക്ഷേ, മുഖ്യമായും അതിന്റെ പ്രവർത്തനങ്ങൾ സംഘടിപ്പിച്ചിരുന്നതു് ജർമ്മനിയിൽനിന്നായിരുന്നു.

അമേരിക്കൻ ഗ്രന്ഥകാരനായ കർണ്ണൽ എഡ്വിൻ എമ്മർസനുമായി സഹകരിച്ചു് മർദ്ദിതജനതകളുടെ ലീഗ് അദ്ദേഹം സംഘടിപ്പിച്ചു. അദ്ദേഹം ആഫ്രിക്ക സന്ദർശിക്കയും, ഗാന്ധിജിയുമായും മററുചില ആഫ്രിക്കൻ നേതാക്കളുമായും സമ്പർക്കത്തിൽ ഏർപ്പെടുകയുംചെയ്തു.

'മാതാഹരി'യെത്തന്നെ ബ്രിട്ടീഷുകാർ അദ്ദേഹത്തിന്റെ പിന്നാലെ തൊടുത്തുവിട്ടുവെങ്കിലും, ആ വശ്യസുന്ദരിയെ തനിക്കു വിവരം തരുന്നവളാക്കി ഡോക്ടർപിള്ള മാററിയത്രേ! യുദ്ധം തീർന്നതോടെ 14 പോയിന്റുകളോടുകൂടിയ വാഴ്സാപ്രഖ്യാപനം യൂറോപ്യൻശക്തികൾ തയ്യാറാക്കി. അതിനെതിരെ ഉയർന്ന ഏക പ്രതിഷേധശബ്ദം ഡോക്ടർപിള്ളയുടേതായിരുന്നു. അദ്ദേഹം തന്റെ രാജ്യക്കാർക്കുവേണ്ടി 8 പോയിൻറുകളോടുകൂടിയ ഒരു മറുപ്രഖ്യാപനം പുറപ്പെടുവിച്ചു. ബ്രിട്ടീഷുകാർ ഉടൻ പിൻവാങ്ങി, ഇന്ത്യയ്ക്കു് പൂർണ്ണമായി അധികാരം കൈമാറുവാൻ അതിൽ ആവശ്യപ്പെട്ടിരുന്നു. 'പ്രോ–ഇന്ത്യ' എന്നൊരു രാഷ്ട്രീയമാസിക അദ്ദേഹം തുടങ്ങുകയും, അതിന്റെ

പേജുകൾവഴി സാമ്രാജ്യത്വത്തോടും കൊളോണിയലിസത്തോടും നിർദ്ദാക്ഷിണ്യം പട പൊരുതുകയും ചെയ്തു.

യുദ്ധം അവസാനിച്ചപ്പോൾ യുദ്ധത്തിൽ തങ്ങളോടു സഹകരിച്ചു പ്രവർത്തിച്ച ഇന്ത്യാക്കാർക്കു് ജർമ്മനധികൃതർ പ്രതിഫലം നല്കുകയുണ്ടായി. ജർമ്മനിക്കാക്കുവേണ്ടിയല്ല തന്റെ രാജ്യത്തിനുവേണ്ടിയാണു് താൻ യത്നിച്ചതു് എന്നു പറഞ്ഞു ഡോക്ടർ പിള്ള പ്രതിഫലം പററുവാൻ വിസമ്മതിച്ചു. ഇന്ത്യയുടെ അനൗദ്യോഗിക പ്രതിപുരുഷനായി ജർമ്മൻകാർ ഡോക്ടർ പിള്ളയെ പ്രഖ്യാപിച്ചു; ബഹുമാനിച്ചു.

മിടുക്കനായ ഒരെഞ്ചിനീയർ എന്ന നിലയിൽ, ജർമ്മൻ വ്യവസായവൃത്തങ്ങളിൽ ഡോക്ടർ പിള്ള പ്രഖ്യാതനാണു്. ചർച്ചകൾ നടത്തുന്നതിനും, പുതിയ പദ്ധതികൾ തങ്ങളുടെ കമ്പനികൾക്കുവേണ്ടി സംഘടിപ്പിക്കുന്നതിനുമായി വ്യവസായപ്രമുഖർ ഡോക്ടർ പിള്ളയെ പലപ്പോഴും ക്ഷണിച്ചിരുന്നു.

വിദേശരാജ്യത്തുവെച്ചുള്ള സ്വദേശിസാധനങ്ങളുടെ ആദ്യത്തെ എക്സിബിഷൻ 1924–ലെ ലീപ്സിഗിലെ ഇൻറർ നാഷനൽ ഫെയറിൽവെച്ചു ഡോക്ടർപിള്ള സംഘടിപ്പിച്ചു. 1930–ൽ, ബോംബയിലെ ഇന്ത്യൻ ചേമ്പർ ഓഫ് കോമേഴ്സ് അദ്ദേഹത്തെ ബർലിനിലെ അവരുടെ ഔദ്യോഗികപ്രതിനിധിയായി നിശ്ചയിച്ചു.

സ്വന്തരാജ്യത്തിൽനിന്നു് അകന്നായിരുന്നെങ്കിലും, വിദേശത്തേക്കുപോകുന്ന ഓരോ ഇന്ത്യൻനേതാവിനേയും സന്ദർശിക്കുന്നതിനു് അദ്ദേഹം ശ്രദ്ധിച്ചിരുന്നു. അങ്ങനെ അദ്ദേഹം പരേതനായ മോട്ടിലാൽനെഹ്റുവിനേയും, ജവഹർലാൽ നെഹ്റുവിനേയും ബർലിൻ സന്ദർശനാവസരത്തിൽ കാണുകയും ഇന്ത്യയോടു സഹതാപമുണ്ടായിരുന്ന ജർമ്മൻനേതാക്കളെ അവർക്കു പരിചയപ്പെടുത്തിക്കൊടുക്കയും ചെയ്തു. വിത്തൽഭായി പട്ടേലിനേയും അദ്ദേഹം കാണുകയുണ്ടായി.

1933-ൽ വിയന്നയിൽവെച്ചു് സുഭാഷ് ചന്ദ്രബോസിനെ അദ്ദേഹം കണ്ടു. രണ്ടു നേതാക്കളും വളരെ വിസ്തരിച്ചു് കൂടിയാലോചനനടത്തി. ഈ സമ്മേളനത്തെ സംബന്ധിച്ച രേഖകൾപ്രകാരം, ഏഷ്യയിലെ എല്ലാ വിപ്ലവകക്ഷികളുമായി സമ്പർക്കത്തിലേർപ്പെടുവാനും അവരെ ജാഗരൂകരാക്കാനും ഡോക്ടർ പിള്ള നേതാജിയോടു് ആവശ്യപ്പെട്ടതായി കാണുന്നു. മറെറാരു ലോകമഹായുദ്ധം പൊട്ടിപ്പുറപ്പെട്ടുമെന്നു് അദ്ദേഹം മുൻകൂട്ടി മനസ്സിലാക്കി. യുദ്ധം തുടങ്ങുമ്പോൾ നേതാജി ജർമ്മനിയിലേക്കു തിരിച്ചുവന്നു് ഇന്ത്യയിലെ വിദേശാധിപത്യത്തിൻെറനേരേ അവസാനത്തേതായ ആക്രമണം നടത്തുന്നതിനും തയ്യാറെടുക്കണമെന്നു് പിള്ള ആഗ്രഹിച്ചു.

ഇന്ത്യയുടെ ദേശീയപ്രസ്ഥാനത്തെ പരസ്യമായി ഹിററ്ലർ അപഹസിക്കുകയും അവർ സ്വയംഭരണത്തിനു് പ്രാപ്തരല്ലെന്ന അഭിപ്രായം തട്ടിവിടുകയും ചെയ്തപ്പോൾ, ഡോക്ടർ പിള്ള അതിനെ ശക്തിയോടെ പരസ്യമായി പ്രതിഷേധിച്ചു. വിമർശനം സഹിക്കുന്ന ആളല്ല ഹിററ്ലർ.

നാസികളാലും അവരുടെ അനുകൂലികളാലും ചുററപ്പെട്ട ഡോക്ടർപിള്ള സാവധാനനിലയിലുള്ള വിഷബാധകൊണ്ടു് വളരെ താമസിയാതെ രോഗബാധിതനായെന്നാണു് പൊതുവെ വിശ്വസിക്കപ്പെടുന്നതു്. ജർമ്മൻ കാരിയായ ഭാര്യയോടൊപ്പം അദ്ദേഹം രോഗചികിത്സയ്ക്കായി കൂടുതൽ നല്ല കാലാവസ്ഥയുള്ള ഇററലിയിലേക്കു പോയി.

ഇററലിയിൽവെച്ചു് അദ്ദേഹം രോഗവിമുക്തനാകുവാൻതുടങ്ങുമ്പോഴേക്കുമാണു്, ജർമ്മനിയിലുള്ള തന്റെ സ്വത്തുക്കൾ കടത്തിനു ലേലംചെയ്തു വിററതായ വർത്തമാനം കേട്ടതു്. ഇതു് അദ്ദേഹത്തെ ഹതാശനാക്കി. ജർമ്മനിയിലേക്കു പാഞ്ഞെത്തിയ അദ്ദേഹം കണ്ടതു്, അമൂല്യമായ തന്റെ കലാശേഖരത്തേയും ശാസ്ത്രീയോപകരണങ്ങളേയും വിറകുവിലയ്ക്കു വിററുകളഞ്ഞ കാഴ്ചയാണു്. അധികൃതരുടെ സഹായം അദ്ദേഹം ആരാഞ്ഞു. പക്ഷേ, നിസ്സഹായതയോടെ അവർ കൈമലർത്തുകയാണു് ചെയ്തതു്.

രോഗബാധിതനായി, വീണ്ടും തകന്ന അദ്ദേഹം ജർമ്മനിയിൽത്തന്നെ കിട്ടാവുന്ന ചികിത്സയ്ക്കു ശ്രമിക്കാമെന്നു തീരുമാനിച്ചു. കുറെക്കഴിഞ്ഞു് ഒരു ദിവസം വൈകുന്നേരം വളരെ വൈകിയിട്ടു് വീട്ടിലേക്കു മടങ്ങുമ്പോൾ, ഒരുപററം നാസികൾ അദ്ദേഹത്തെആക്രമിച്ചു. ശാരീരികമായി ഏററ മർദ്ദനത്തെക്കാൾ ഏറെ മാനസികമായ അസഹ്യതയാണു് അദ്ദേഹത്തെ നിലംപതിപ്പിച്ചതു്. ഏതാണ്ടു് 30 വർഷക്കാലം തന്റെ കുടുംബമായി കണക്കാക്കപ്പെട്ടിരുന്ന ജർമ്മനിയിൽ തനിക്കു് സ്ഥാനമില്ലെന്നു് അദ്ദേഹത്തിനു ബോദ്ധ്യമായി. രോഗവിമുക്തിക്കു ശേഷമുള്ള വിശ്രമത്തിനു് അദ്ദേഹം ഒരു നർസിംഗ്ഹോമിൽ പ്രവേശിച്ചു. അതാണു് ഒടുവിൽ വിനാശകരമായി

ത്തീന്നു്. 48-ാമത്തെ വയസ്സിൽ ആയിരുന്നു ഡോക്ടർ പിള്ളയുടെ അന്ത്യം.

അദ്ദേഹത്തിൻെറ പത്നി ഇന്ത്യയിലേക്കു ചിതാഭസ്മം കൊണ്ടുവന്നിട്ടുണ്ടു്. ബോംബയിൽ അവരുടെ വസതിയിൽ അദ്ദേഹത്തിൻെറ പടത്തിൻെറ കീഴിൽ ആ പേടകവും അദ്ദേഹത്തിൻെറ ഫെൽററ് ഫാററും അദ്ദേഹത്തിൻെറ ജീവിതത്തെ വിവരിക്കുന്ന ഏതാനും ലഘുലേഖകളും വെച്ചിട്ടുണ്ടു്.

## കുററിപ്പുറത്തു കേശവൻനായർ

വെട്ടത്തുനാട്ടിലുള്ള മംഗലംഗ്രാമത്തിലാണു് 1058 ചിങ്ങം 12-ാംനു കുററിപ്പുറത്തു കേശവൻനായർ ജനിച്ചതു്. വള്ളത്തോൾ കൊച്ചുണ്ണി മേനോനായിരുന്നു അച്ഛൻ.



മഹാകവി വള്ളത്തോളിൻെറ മാതുലനും മഹാപണ്ഡിതനുമായിരുന്ന വള്ളത്തോൾ രാമുണ്ണിമേനോനാണു് ആദ്യഗുരു. കുററിപ്പുറത്തു കിട്ടുണ്ണിനായർ, വള്ളത്തോൾ ഗോപാലമേനോൻ മുതലായവർ കേശവൻനായരുടെ സതീർത്ഥ്യന്മാരായിരുന്നു. ഗഹനങ്ങളായ സംസ്കൃതഗ്രന്ഥങ്ങളും അഷ്ടാംഗഹൃദയവും രാമുണ്ണിമേനോനിൽനിന്നുതന്നെ പഠിച്ചു. പിന്നീടു് തൃപ്പറങ്ങോട്ടുമൂസ്സതിൻെറ ശിഷ്യനായി തർക്കവ്യാകരണാദികളിൽ അവഗാഹം നേടി.

തൃശ്ശൂർനിന്നു പുറപ്പെട്ടിരുന്ന കവനകൗമുദിയുടെ ചുമതല വഹിച്ചുകൊണ്ടു് കേശവൻനായർ കുറച്ചുകാലം അവിടെ താമസിച്ചു. ഇതിനിടയിൽ വള്ളത്തോൾ അമ്മാളുക്കുട്ടിയമ്മയെ വിവാഹം ചെയ്തു. വള്ളത്തോളും കേശവൻനായരുംകൂടി 'രാമാനുജൻ' എന്നൊരു മാസിക നടത്തിയിരുന്നു. പിന്നീടു് കേശവൻനായർ തൃശ്ശൂർ പെൺപള്ളിക്കൂടത്തിലും ട്രെയിനിംഗ് സ്ക്കൂളിലും മലയാളം പണ്ഡിതരായി ജോലിനോക്കി. 1921-ൽ കേശവൻനായർ എറണാകുളം മഹാരാജാസ് കോളേജിൽ ഭാഷാദ്ധ്യാപകനായി നിയമിക്കപ്പെട്ടു. ഒരു നല്ല നടനുംകൂടിയായിരുന്നു കുററിപ്പുറം. 1937-ൽ അദ്ദേഹം ഉദ്യോഗത്തിൽനിന്നു വിരമിച്ചു. ഉദ്യോഗത്തിലിരുന്നപ്പോഴും അതിനുശേഷവും കേശവൻനായർ മദിരാശി, അണ്ണാമല, തിരുവിതാംകൂർ എന്നീ സർവ്വകലാശാലകളിലെ ബി. എ.യും എം. എ.യും പരീക്ഷകനായിരുന്നിട്ടുണ്ടു്.

1947-ൽ കേശവൻനായരുടെ ഭാര്യ മരിച്ചു. ഏഴു പുത്രിമാരും നാലു പുത്രന്മാരും ഈ ദാമ്പത്യത്തിലുണ്ടായി. 1959-ൽ കുററിപ്പുറം ഇഹലോകവാസം വെടിഞ്ഞു. വള്ളത്തോൾ വാസുദേവമേനോൻ (വി. വി.) ഇദ്ദേഹത്തിൻെറ പുത്രനും, ടി. എൻ. ഗോപിനാഥൻനായർ, എ. മാധവൻ എന്നിവർ ജാമാതാക്കളുമാണു്.

കാവ്യോപഹാരം, നവ്യോപഹാരം, പ്രപഞ്ചം, ഓണം കഴിഞ്ഞു് എന്നീ കവിതാസമാഹാരങ്ങളും അഭിജ്ഞാനശാകുന്തളം, പ്രതിമാനാടകം ഇവയുടെ പരിഭാഷകളുമാണു് കേശവൻനായരുടെ പ്രധാന കൃതികൾ. ഭഗവദ്ഗീത അദ്ദേഹം കിളിപ്പാട്ടായെഴുതിയെങ്കിലും അച്ചടിക്കയുണ്ടായില്ല. വിദ്യാർത്ഥികളെ ഉദ്ദേശിച്ചു് 'സുഭാഷിതങ്ങൾ'എന്നൊരു സൂക്തിസമാഹാരവും കേശവൻനായർ രചിച്ചിട്ടുണ്ടു്.

## സി. കുട്ടൻനായർ

നെയ്യാററിൻകരയിൽ ഒരു സാധാരണകുടുംബത്തിൽ ജനിച്ച സി. കുട്ടൻനായർ തിരുവനന്തപുരത്തു കോളേജ് വിദ്യാർത്ഥിയായിരിക്കുമ്പോൾതന്നെ സജീവമായി രാഷ്ട്രീയപ്രവർത്തനങ്ങളിലേർപ്പെട്ടു. തീവ്രവാദിയും ജന്മനാതന്നെ ഒരു പ്രക്ഷോഭകാരിയുമായിരുന്ന അദ്ദേഹം, ദിവാൻ രാഘവയ്യയുടെ



1922-ലെ കുപ്രസിദ്ധമായ 'വിദ്യാർത്ഥിവേട്ട'യെത്തുടർന്നു് സർവ്വകലാശാലയിൽനിന്നു ബഹിഷ്കരിക്കപ്പെട്ടു. അതോടെ മുഴുവൻസമയ രാഷ്ട്രീയപ്രവർത്തകനായി. ദീർഘകാലം കെ. പി. സി. സി. മെമ്പറായിരുന്നു. വൈക്കം സത്യാഗ്രഹത്തിൽ പങ്കെടുത്തിട്ടുണ്ടു്. തിരുവാർപ്പുക്ഷേത്രത്തിൽ സത്യാഗ്രഹമനുഷ്ഠിച്ചതിനു് ടി. കെ. മാധവനോടൊപ്പം സനാതനികളുടെ മർദ്ദനങ്ങൾക്കിരയായി. ഗുരുവായൂർ സത്യാഗ്രഹകമ്മററിയിലംഗമായിരുന്നു. തൃശ്ശൂരിൽ സ്ഥിരതാമസമാക്കിയ കുട്ടൻനായർ കൊച്ചിയിലെയും തിരുവിതാംകൂറിലെയും ഉത്തരവാദഭരണസമ്പാദന പരിശ്രമങ്ങളിൽ പങ്കുവഹിച്ചു. 1936-ലെ തൃശ്ശൂർ ഇലക്ട്രിക്ക് കോർപ്പറേഷൻ പ്രക്ഷോഭണത്തിൽ

അറസ്റ്റ്ചെയ്തു ശിക്ഷിക്കപ്പെട്ടു. കൊച്ചിരാജ്യപ്രജാമണ്ഡലത്തിന്റെ ആരംഭം മുതൽ അതിന്റെ നേതാക്കളിൽ ഒരാളായിരുന്നു. രണ്ടാം ലോകമഹായുദ്ധമാരംഭിച്ചപ്പോൾ രാജ്യരക്ഷാനിയമപ്രകാരം അറസ്റ്റുചെയ്തു തടവിൽ പാർപ്പിച്ചു. കോൺഗ്രസ്സിന്റെ എല്ലാ സമരങ്ങളിലും പങ്കെടുത്തിട്ടുള്ള കുട്ടൻനായർ സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം ലക്ഷ്മി ഇൻഷ്വറൻസ്കമ്പനിയുടെ പശ്ചിമമേഖലാമാനേജരായി കോയമ്പത്തൂരിലായിരുന്നു താമസം. പ്രസ്തുത ഉദ്യോഗത്തിൽനിന്നു വിരമിച്ചശേഷം കോയമ്പത്തൂരിലെ 'തീനാളം' എന്ന മലയാളദിനപ്പത്രത്തിന്റെ അധിപരായിരുന്നു. കോയമ്പത്തൂർ കേരളസമാജം പ്രസിഡന്റുമായിരുന്നിട്ടുണ്ട്. ഡൽഹിപ്രദേശ് കോൺഗ്രസ്സ്കമ്മററിപ്രസിഡന്റും ലോകസഭാമെമ്പറുമായിരുന്ന സി. കൃഷ്ണൻനായർ, കുട്ടൻനായരുടെ അനുജനാണ്. ഡൽഹിയിലെ ഒരു പത്രപ്രവർത്തകനായ കെ. ഗോപിനാഥ് കുട്ടൻനായരുടെ ഏകപുത്രനാണ്. 1963-ൽ സി. കുട്ടൻനായർ അന്തരിച്ചു.

## ഇരവനാട്ടു നാരായണൻനമ്പ്യാർ

കെ. സി. നാരായണൻ നമ്പ്യാർ ഇരവനാട്ടുകുന്നുമ്മേൽ പാർവ്വതിയമ്മയുടെയും കടത്തനാട്ടു രാഘവവർമ്മത്തമ്പുരാന്റെയും പുത്രനായി 1043 വൃശ്ചികമാസത്തിൽ ജനിച്ചു. ദ്രുതകവി, വാഗ്മി, ഹാസ്യസാഹിത്യകാരൻ, നല്ലൊരു പത്രാധിപർ എന്നീ നിലകളിൽ വിഖ്യാതനായി. കടത്തനാട്ട് ഉദയവർമ്മയൊന്നിച്ചു ജനരഞ്ജിനി, കവനോദയം എന്നീ പത്രമാസികകൾ നടത്തി. ഉദയാലങ്കാരം, വടക്കൻ ചക്കീചങ്കരം, കല്യാണീകല്യാണം (നാടകം) എന്നിവയാണ് മുഖ്യകൃതികൾ. 1097 മേടം 11-ാംതീയതി അദ്ദേഹം നിര്യാതനായി.

## കുണ്ടൂർ നാരായണമേനോൻ

1036 മിഥുനം 11-ാംതീയതി ജനിച്ച കുണ്ടൂർ നാരായണമേനോൻ തനിപ്പച്ചമലയാളത്തിൽ കവിതയെഴുതിയ ആളാണ്. കോമപ്പൻ, ശക്തൻതമ്പുരാൻ, പാക്കനാർ, കണ്ണൻ ഈ നാലു കൃതികളും പച്ചമലയാളംതന്നെ. അജാമിളമോക്ഷം, സാംബൻ, മറുകത്ത്, ഒരു രാത്രി, അകവൂർചാത്തൻ, നാറാണത്തുഭ്രാന്തൻ, വട്ടതലനായർ, ഒരു വിദ്യ എന്നീ ഖണ്ഡകാവ്യങ്ങളും, പൂതനാമോക്ഷം, സുന്ദോപസുന്ദോപാഖ്യാനം എന്നീ രണ്ടു വഞ്ചിപ്പാട്ടുകളും, കിരാതം പതിന്നാലുവൃത്തവും കുണ്ടൂരിന്റെ സ്വതന്ത്രകൃതികളാണ്. കുമാരസംഭവം, രഘുവംശം, മേഘസന്ദേശം, മാളവികാഗ്നിമിത്രം മുതലായവയും, ഗീതാഞ്ജലിയിലെ കുറെ ഭാഗവും തർജ്ജമചെയ്തിട്ടുണ്ട്. 1111 കർക്കടകം 4-ാം തീയതി അദ്ദേഹം അന്തരിച്ചു.

## കല്ലൂളം ടി. കുമാരപിള്ള

പഴയ തലമുറയിൽ പ്രാമാണികനായ ഒരു വ്യക്തിയായിരുന്നു കല്ലൂളം ടി. കുമാരപിള്ള. ദക്ഷിണതിരുവിതാംകൂറിൽ നാണുപിള്ള ദിവാൻജിയുടെ വംശജനായി ജനിച്ച അദ്ദേഹം ദീർഘകാലം തിരുവിതാംകൂർ നിയമസഭാമെമ്പറായിരുന്നു. പുരോഗമനപരമായ പല നിയമനിർമ്മാണങ്ങൾക്കും അദ്ദേഹം പരിശ്രമിച്ചിട്ടുണ്ട്.



കർഷകരുടെ ബന്ധുവും നേതാവുമായിരുന്നു അദ്ദേഹം. സമുദായാഭിമാനിയായിരുന്ന അദ്ദേഹം നായർസർവീസ്സൊസൈററിയുടെ പ്രവർത്തനങ്ങളിൽ ആദ്യംമുതല്ക്കേ സഹകരിച്ചുപോന്നിട്ടുണ്ട്. 1113 മേടം 30, ഇടവം 1, 2, എന്നീ തീയതികളിൽ കിടങ്ങൂർവെച്ചു കൂടിയ സമസ്തകേരളനായർമഹാസമ്മേളനത്തിന്റെ അദ്ധ്യക്ഷൻ അദ്ദേഹമായിരുന്നു.

## ഒട്ടവിൽ കുഞ്ഞുകൃഷ്ണമേനോൻ

1045 തുലാം 10-ാം തീയതി ജനിച്ച ഒട്ടവിൽ കുഞ്ഞുകൃഷ്ണമേനോൻ 1073-ൽ ബി. എ. ജയിച്ചു കൊച്ചി ഹജൂരാഫീസിൽ ഗുമസ്തനായി ജോലി നോക്കി. ഒട്ടുവിൽ മജിസ്ത്രേട്ടായി. 1091 ഇടവം 5-ാം തീയതിയാണ് അദ്ദേഹം അന്തരിച്ചത്.

കവിയും കാഥികനുമായിരുന്നു കുഞ്ഞുകൃഷ്ണമേനോൻ. വിനോദിനി, ലക്ഷ്മീവിലാസശതകം, അന്തർജ്ജനത്തിന്റെ അപരാധം, ഒരു പോലീസ് ഇൻസ്പെക്ടരുടെ വധം, ഒരു പതിവ്രതയുടെ കഥ, കുംഭകോണയാത്ര, മദിരാശി കടൽക്കര, അജാമിളമോക്ഷം (വഞ്ചിപ്പാട്ട്), കല്യാണീകല്യാണം (പ്രഹസനം) എന്നിവയാണ് ഒട്ടവിൽ കുഞ്ഞുകൃഷ്ണമേനോന്റെ കൃതികൾ.

## ദിവാൻപേഷ്കാർ ശങ്കുണ്ണിമേനോൻ

ദക്ഷിണകേരളത്തെ സംബന്ധിച്ചിടത്തോളം, സാമുദായികരംഗത്തും, രാജ്യഭരണരംഗത്തും വളരെയധികം സ്വാധീനം ചെലുത്തിയിട്ടുള്ള ഒരു മഹാപുരുഷനാണ് ദിവാൻപേഷ്കാർ ശങ്കുണ്ണിമേനോൻ. വൈക്കം മഹാക്ഷേത്രം ഇന്നത്തെ നിലയിൽ പരിഷ്കരിച്ചു പുതുക്കിയതു് ശങ്കുണ്ണിമേനോൻ ദിവാൻപേഷ്കാർ ആയിരിക്കുമ്പോഴാണ്. പൊന്നാനിത്താലൂക്കിൽ തൃപ്രയാർ അംശത്തിൽ പ്രസിദ്ധമായ പഴഞ്ചേരിക്കുടുംബത്തിലാണ് കൊ. വ. 990–ൽ ശങ്കുണ്ണിമേനോൻ ജനിച്ചതു്. നാട്ടാചാരമനുസരിച്ചുള്ള വിദ്യാഭ്യാസത്തെത്തുടന്നു് ഇംഗ്ലീഷ്‌വിദ്യാഭ്യാസം നടത്താൻ ശങ്കുണ്ണിമേനോൻ ആഗ്രഹിച്ചു. അച്ഛൻ കുഞ്ഞുണ്ണിനായരും, അമ്മ ഇച്ചിയമ്മയും ഈ അഭിലാഷത്തിനു് അനുകൂലികളുമായിരുന്നു. പക്ഷേ, ആ പ്രദേശത്തെങ്ങും ഇംഗ്ലീഷ് വിദ്യാലയങ്ങൾ ഉണ്ടായിരുന്നില്ല. 15–ാം വയസ്സിൽ കൊച്ചിയിൽ എത്തി; പലരുമായുള്ള സമ്പക്കത്തിൽ അല്പമെല്ലാം ഇംഗ്ലീഷ് പഠിച്ചു. പിന്നീടദ്ദേഹം തലശ്ശേരിയിൽ എത്തി പിതാവിന്റെ സുഹൃത്തായിരുന്ന ആൻഡേഴ്സൻ ധ്വരയുടെകൂടെ താമസിച്ചു് ഇംഗ്ലീഷ് പഠിച്ചുകൊണ്ടിരിക്കുമ്പോൾ 1007–ാമാണ്ടു് അമ്മ മരിച്ചു. നാട്ടിൽ മടങ്ങിയെത്തിയ ശങ്കുണ്ണിമേനോൻ 1009 മീനംവരെ വീട്ടിൽ കഴിച്ചുകൂട്ടി. പിന്നീടു് കോഴിക്കോട്ടെത്തി ജോൺ മോർഗൻ, ബാപ്റ്റിസ്, നെൽസൺ എന്നീ മൂന്നു യൂറോപ്യന്മാരുടെ ശിഷ്യത്വം സ്വീകരിച്ചു് ഇംഗ്ലീഷ്ഭാഷ കുറെക്കൂടി പഠിച്ചു. നെൽസൺ യൂറോപ്പിലേക്കു മടങ്ങുമ്പോൾ തിരുവനന്തപുരത്തു് റോബർട്ട്സിന്റെ വിദ്യാലയത്തിൽ ചേന്നു പഠിക്കാൻ ഒരു ശുപാശക്കത്തു കൊടുത്തയച്ചു. വഴിക്കുവച്ചു് റസിഡണ്ടുസായിപ്പിന്റെ പരിചയം സമ്പാദിക്കയുണ്ടായി. അദ്ദേഹവും ശുപാർശക്കത്തു കൊടുത്തയച്ചു. 1012 കുംഭം 5-ാംതീയതി തിരുവനന്തപുരത്തെത്തി ഉത്രംതിരുനാൾ മഹാരാജാവിനെ കാണുകയും ഇംഗ്ലീഷ്‌വിദ്യാഭ്യാസത്തിനുള്ള ആഗ്രഹം അറിയിക്കുകയും ചെയ്തു. തിരുമേനിയും റോബർട്ട്സ് ധ്വരയെ വിളിച്ചുവരുത്തി മേനോനെ പരിചയപ്പെടുത്തിക്കൊടുത്തു. പഠനമാരംഭിച്ചെങ്കിലും സ്വാതന്ത്ര്യേച്ഛുവായ ശങ്കുണ്ണിമേനോൻ ധ്വരയുമായി പിണങ്ങി പഠിത്തമുപേക്ഷിക്കേണ്ടിവന്നു. തിരിച്ചു നാട്ടിൽ എത്തി. 1015 തുലാമാസം മുതൽ മൂന്നുവർഷം ഉപ്പുകൺട്രാക്ട് നടത്തി. 1019 ആരംഭത്തിൽ തിരുവനന്തപുരം ഹജൂർകച്ചേരിയിൽ ഇംഗ്ലീഷ് ഗുമസ്താപ്പണിയിൽ പ്രവേശിച്ചു. അസിസ്റ്റൻറു റിക്കാർഡുകീപ്പർ, ഹജൂർ ആഫീസ് മാനേജർ (1026–ൽ), കുരുമുളകുസ്പെഷ്യലാഫീസർ, ലണ്ടനിലെ ഇന്ത്യൻപ്രദർശനത്തിന്റെ തിരുവിതാംകൂർ വിഭാഗമേധാവി എന്നീ നിലകളിൽ ജോലിചെയ്തു അധികാരികളുടെ തൃപ്തി സമ്പാദിക്കയാൽ 1026 അവസാനം പോലീസ്‌വകുപ്പിന്റെ ഡപ്ടി ശിരസ്തദാരായി കയറ്റംനല്കി. തുടന്നു് പോലീസ് ഒന്നാംശിരസ്തദാർ, അട്ടത്തുൺ കമ്മറ്റിമെംബർ തുടങ്ങിയ ഉദ്യോഗങ്ങളിൽ കാണിച്ച സാമർത്ഥ്യം പരിഗണിച്ചു് 1033-ൽ പത്മനാഭപുരം പേഷ്കാരായി നിയമിക്കപ്പെട്ടു. തെക്കൻതിരുവിതാംകൂറിലെ വിദ്യാഭ്യാസസ്ഥാപനങ്ങൾക്കു് തുടക്കമിട്ടതു് ശങ്കുണ്ണിമേനോൻ ആണ്. കൊല്ലം ഒരു പ്രത്യേക ഡിവിഷനായിരൂപീകരിച്ചപ്പോൾ അവിടെ പേഷ്കാരായി (1035–ൽ) നിയമിച്ചതു ശങ്കുണ്ണിമേനോനെയാണ്. വ്യാജപ്പുകയിലവ്യാപാരം കായംകുളം കേന്ദ്രമായി നടക്കുന്ന കാലമായിരുന്നു അതു്. വ്യാജവ്യാപാരം സമൂലം അമർച്ചചെയ്യാൻ ശങ്കുണ്ണിമേനോനു കഴിഞ്ഞു. വിദ്യാഭ്യാസരംഗത്തു് ഇവിടെയും പല സ്ഥാപനങ്ങളും മേനോൻ സൃഷ്ടിച്ചു. 1037–ൽ ചേത്തല ഡിവിഷൻപേഷ്കാരായി നിയമിച്ചു. ഇക്കാലത്തെല്ലാം, സംസ്ഥാനാതിഥികൾ എത്തുമ്പോൾ അവരുടെ സ്വീകരണച്ചുമതലയും ശങ്കുണ്ണിമേനോനാണ് നിർവ്വഹിച്ചുവന്നതു്. ഇതിനു പല മഹദ്‌വ്യക്തികളുടെയും പ്രശംസയും, കൊച്ചിമഹാരാജാവിൽനിന്നു് വീരശൃംഖലയും തിരുവിതാംകൂർമഹാരാജാവിൽനിന്നു ജി.സി.ഐ.ഇ. സ്ഥാനവും ലഭിച്ചിട്ടുണ്ടു്. 1044–ൽ ദിവാൻ മാധവരായർ ഒരുമാസം അവധിയെടുത്ത ഒഴിവിൽ ആക്ടിംഗ് ദിവാനായും ജോലിചെയ്തു. 1047–ൽ മഹാരാജാവുമായി തെററിപ്പിരിഞ്ഞു് ഉദ്യോഗം രാജിവച്ചുപോയ സർ ടി. മാധവരായരെ കൊല്ലത്തിന്റെ വടക്കേ അതിത്തിയിൽനിന്നു് അദ്ദേഹം സ്വീകരിച്ചു കൊച്ചിയിൽ കൊണ്ടു

പോയി വിട്ടതു് അക്കാലത്തെ ഒരു അത്ഭുത സംഭവമായിരുന്നു. മഹാരാജാവിനു് ഇഷ്ടമില്ലാത്ത ഒരു പ്രവൃത്തിയാണു് പേഷ്കാർ ശങ്കുണ്ണിമേനോൻ ചെയ്തതു്. ആ 'തിരുവുള്ളക്കേടു' അദ്ദേഹം കാര്യമാക്കിയില്ല. 1054-ൽ (41 വഷത്തെ പ്രശസ്തസേവനത്തിനുശേഷം) അദ്ദേഹം സക്കാർസർവ്വീസിൽനിന്നു പിരിഞ്ഞു. 10 രൂപാശമ്പളത്തിൽ പ്രവേശിച്ച അദ്ദേഹം 400 രൂപ പെൻഷൻപററിക്കൊണ്ടാണു് സർവ്വീസ് വിട്ടതു്.

തിരുവിതാംകൂറിനെപ്പററി ഒരു ചരിത്രം എഴുതലായിരുന്നു ശങ്കുണ്ണിമേനോൻെറ പെൻഷൻകാലസംരംഭം. ഈ പുസ്തകം പൂർണ്ണമാക്കി 1054 വൃശ്ചികത്തിൽ മഹാരാജാവിനു സമർപ്പിച്ചു. തിരുവിതാംകൂറിനു് ഒരു ആധികാരികചരിത്രം ഉണ്ടായതു് ഇതോടുകൂടിയാണു്.

പുത്തൻവേലിക്കരയുള്ള തൻെറ പുരാതന വസതിയിൽവച്ചു് 1055 കുംഭമാസത്തിൽ അദ്ദേഹം അന്തരിച്ചു. ചരമവാർത്ത അറിഞ്ഞപ്പോൾ മഹാരാജാവു പറഞ്ഞതു്, ''എൻെറ യാത്രയ്ക്കെല്ലാം മുൻകൂട്ടി വട്ടംകൂട്ടാൻ പോകുന്നതു് ശങ്കുണ്ണിമേനോനാണു്; അടുത്തിരിക്കുന്ന എൻെറ അവസാനയാത്രയ്ക്കും വട്ടംകൂട്ടാനായി മേനോൻ പോയിരിക്കുന്നു'' എന്നാണു്.

1020-ാമാണ്ടു് ഇടപ്പള്ളി കൃഷ്ണത്തുവീട്ടിൽ പാർവ്വതിയമ്മയെ ശങ്കുണ്ണിമേനോൻ വിവാഹം കഴിച്ചു. അവക്കു് അഞ്ചു സന്താനങ്ങൾ ഉണ്ടായിരുന്നു. ഹൈക്കോടതി ജഡ്ജിയായിരുന്ന കെ. പി. ശങ്കരമേനോൻ അദ്ദേഹത്തിൻെറ മൂത്തപുത്രനും, പ്രഖ്യാതചരിത്രകാരനായ കെ. പി. പത്മനാഭമേനോൻ രണ്ടാമത്തെ പുത്രനുമാണു്.

## കെ. പി. ശങ്കരമേനോൻ

തിരുവിതാംകൂർ ദിവാൻപേഷ്കാരും, തുടന്നു് ഹൈക്കോടതി ജഡ്ജിയും ആയിരുന്നു് പെൻഷൻപററിയ യശശ്ശരീരനായ കെ. പി. ശങ്കരമേനോൻ ദിവാൻപേഷ്ക്കാർ ശങ്കുണ്ണിമേനോൻെറ മൂത്ത പുത്രനായി 1022-ൽ ജനിച്ചു. ബി. എൽ. പരീക്ഷ പാസ്സായശേഷം 18 വർഷം മദ്രാസിൽ അഡ്വക്കേററായി പ്രാക്ടീസുചെയ്തു. ബാരിസ്റ്റർ ജി. പി. പിള്ളയുടെ നേതൃത്വത്തിൽ തയാറാക്കിയ സുപ്രസിദ്ധമായ മലയാളി മെമ്മോറിയൽ മഹാരാജാവിനു സമർപ്പിച്ചതു് ശങ്കരമേനോനാണു്. 1087 കുംഭമാസത്തിൽ ഇദ്ദേഹം കാലടിയിൽ വെച്ചു നിര്യാതനായി. ശങ്കരമേനോൻെറ മൂത്ത പുത്രനാണു് അഡ്വക്കേററ് എസ്. ശങ്കരമേനോൻ. രണ്ടാമത്തെ പുത്രൻ ചിദംബരനാഥൻ പ്രാക്ടീസുനിറുത്തി കോൺഗ്രസ് പ്രവത്തനങ്ങളിൽ ഏർപ്പെടുകയും പിന്നീടു സന്യാസിയാകയും ചെയ്തു. മൂന്നാമത്തെ പുത്രനാണു് ഡോ: എസ്. കൃഷ്ണമേനോൻ. ശങ്കരമേനോൻെറ പുത്രി നാരായണിയമ്മ മധുരയിൽ പ്രാക്ടീസ് ചെയ്തിരുന്ന അഡ്വക്കേററ് കെ. പി. വേലായുധമേനോൻെറ പത്നിയാണു്. വേലായുധമേനോൻെറ ജാമാതാവാണു് എലക്ട്രിക്കൽ ചീഫ് എഞ്ചിനീയരായിരുന്ന കെ. പി. പി. മേനോൻ.

## കെ. പി. പത്മനാഭമേനോൻ

കേരള ചരിത്രകാരനായ കെ. പി. പത്മനാഭമേനോൻ ദിവാൻപേഷ്ക്കാർ ശങ്കുണ്ണിമേനോൻെറ രണ്ടാമത്തെ പുത്രനാണു്. അച്ഛൻെറ കഴിവുകൾ എല്ലാം തികഞ്ഞ മകൻ എന്നാണു് അദ്ദേഹത്തിൻെറ സമകാലികർ പത്മനാഭമേനോനെ വിശേഷിപ്പിച്ചിട്ടുള്ളതു്. കൊല്ലവഷം 1025-നോടടുത്താണു് ജനനം. എറണാകുളത്തും മദ്രാസിലുമായി പഠിച്ചു നിയമബിരുദം നേടി, മദ്രാസ് അഡ്വക്കേററ് ജനറലായിരുന്ന ഷെപ്പേർഡിൻെറ ജൂണിയറായി മദ്രാസിൽ പ്രാക്ടീസ് ആരംഭിച്ചു. അമ്മയുടെ വാർദ്ധക്യത്തെ പരിഗണിച്ചു പിന്നീടദ്ദേഹം കേരളത്തിലേക്കു പോന്നു. എറണാകുളത്തു് ആദ്യം പ്രാക്ടീസുചെയ്തു. 1074-ൽ തിരുവനന്തപുരത്തേക്കു പ്രാക്ടീസു മാററി. കുറച്ചുകാലം തിരുവിതാംകൂർ നിയമസഭാസാമാജികനമായിരുന്നു. തിരുവിതാംകൂർ ഗവമ്മെൻറിൻെറയും കൊച്ചി ഗവമ്മെൻറിൻെറയും മരുമക്കത്തായ കമ്മററിമെംബർ ആയി രണ്ടു നല്ല റിപ്പോർട്ടുകൾ തയാറാക്കിയിട്ടുണ്ടു്. തൃശ്ശൂർ മാരാത്തു പാറുക്കുട്ടിയമ്മയെയാണു വിവാഹം കഴിച്ചിരുന്നതു്. സന്താനങ്ങളില്ല. 1094 മേടം 19-ാംതീയതി എറണാകുളത്തുവെച്ചു് അദ്ദേഹം നിര്യാതനായി.



## ഡോ: കെ. ബി. മേനോൻ

ചെറുതുരത്തിയിലെ അഭിജാതമായ കോന്നനാത്തുകുടുംബത്തിൽ ജനിച്ച ബാലകൃഷ്ണമേനോൻ, വി. കെ. കൃഷ്ണമേനോൻെറ മാതുല

പുത്രനാണ്. അമേരിക്കയിൽ സാമ്പത്തിക ശാസ്ത്രത്തിലും രാഷ്ട്രമീമാംസയിലും ഉന്നതവിദ്യാഭ്യാസം നടത്തി ഡോക്ടറേറ്റു സമ്പാദിച്ച മേനോൻെറ സഹപാഠിയായിരുന്ന ജയപ്രകാശ്നാരായണൻ. അവരുടെ അന്നത്തെ സൗഹാർദ്ദം പിന്നീട് ഇന്ത്യൻരാഷ്ട്രീയരംഗത്തും ഒത്തൊരുമിച്ചു പ്രവർത്തിക്കാനിടയാക്കി. വിദ്യാഭ്യാസാനന്തരം ഇന്ത്യയിൽ മടങ്ങിയെത്തിയ മേനോൻ, സ്വാതന്ത്ര്യസമരത്തിൽ ഒരു ഭടനായി മാറി. ഇന്ത്യൻപൗരസ്വാതന്ത്ര്യസംഘടനയുടെ സെക്രട്ടറിയും അഖിലേന്ത്യാ നാട്ടുരാജ്യപ്രജാസമ്മേളനത്തിൻെറ സെക്രട്ടറിയുമെന്നനിലയിൽ ഗാന്ധിജിയുടെയും നെഹ്രുവിൻെറയും സുഹൃത്തും സഹപ്രവർത്തകനുമായി. കോൺഗ്രസ്സ് സോഷ്യലിസ്റ്റ്പാർട്ടി സ്ഥാപകരിലൊരാളാണ് ഡോക്ടർ മേനോൻ. 1942-ലെ ഐതിഹാസികമായ ക്വിററ് ഇന്ത്യാസമരത്തിൽ ഡോക്ടർക്ക് അതിപ്രധാനമായ പങ്കുണ്ടായിരുന്നു. കേരളത്തിലെ പ്രവർത്തനങ്ങളുടെ ചുമതല അദ്ദേഹത്തിനായിരുന്നു. അക്കാലത്തു കീഴരിയൂർ ബോംബുകേസ്സിൽ ഒന്നാംപ്രതിയായി ശിക്ഷിക്കപ്പെട്ട മേനോൻ സ്വാതന്ത്ര്യപ്രാപ്തിയോടെയാണ് ജയിൽവിമുക്തനായത്. പ്രജാസോഷ്യലിസ്റ്റ്പാർട്ടിയുടെ ജോയിൻറ്സെക്രട്ടറിയും മദ്രാസ്നിയമസഭയിൽ പി. എസ്. പി. നേതാവുമായിരുന്നു. 1957 മുതൽ 1962 വരെ പാർലിമെൻറിൽ അംഗവുമായിരുന്നു. ഇടക്കു രാഷ്ട്രീയമുപേക്ഷിച്ച മേനോൻ ഇപ്പോൾ സംയുക്തസോഷ്യലിസ്റ്റ് പാർട്ടിനേതാവാണ്.

## സർ സി. മാധവൻനായർ

പ്രിവികൗൺസിൽ ജഡ്ജി എന്ന അപൂർവ്വബഹുമതിക്കർഹനായിത്തീർന്ന ഏക മലയാളിയാണ് സർ സി. മാധവൻനായർ. അഭിജാതമായ ചേററൂർകുടുംബത്തിൽ സർ സി. ശങ്കരൻനായരുടെ അനന്തരവനായി 1879-ലാണദ്ദേഹം ജനിച്ചത്. നിയമബിരുദം സമ്പാദിച്ചതിനുശേഷം മദ്രാസിൽ പ്രാക്ടീസാരംഭിച്ച മാധവൻനായർ വളരെവേഗം ഒരു ഒന്നാംകിട അഭിഭാഷകനായുയർന്നു. മദ്രാസ് ലാകോളേജിൽ പ്രൊഫസറായും, പ്രിൻസിപ്പലായും, ഗവൺമെൻറു പ്ലീഡറായും, അഡ്വക്കേററ്ജനറലായും ജോലിനോക്കിയിട്ടുണ്ട്. 1924 മുതൽ 1939 വരെ മദ്രാസ് ഹൈക്കോടതി ജഡ്ജിയായിരുന്ന മാധവൻനായർ ഒടുവിൽ കുറച്ചുനാൾ ആക്ടിംഗ് ചീഫ്ജസ്റ്റീസായിരുന്നു. 1939 മുതൽ 1950-ൽ ഇന്ത്യയിൽ സുപ്രീം കോടതി നിലവിൽ വരുന്നതുവരെ ഇംഗ്ലണ്ടിൽ പ്രിവികൗൺസിൽജഡ്ജിയായി ജോലിചെയ്തു. പ്രിവികൗൺസിൽജഡ്ജിയായിട്ടുള്ള ഏക മലയാളിയും ഏക ദക്ഷിണേന്ത്യക്കാരനും സർ മാധവൻനായരാണ്. ഇംഗ്ലണ്ടിലും ഇന്ത്യയിലുമായി 35 കൊല്ലം ജഡ്ജിയായിരുന്ന ഇദ്ദേഹം ഇന്ത്യയിൽനിന്നും ഇംഗ്ലണ്ടിൽനിന്നും ഇരട്ടപെൻഷൻ വാങ്ങുന്ന ഏക ഇന്ത്യാക്കാരനുമാണ്. 1950-ൽ ഇദ്ദേഹം പ്രിവികൗൺസിൽജഡ്ജിസ്ഥാനത്തുനിന്നു റിട്ടയർചെയ്തപ്പോൾ പ്രതിവർഷം 1000 പവൻ പെൻഷൻ നല്കാൻ ബ്രിട്ടീഷ്പാർലമെന്റ് ഒരു നിയമംതന്നെ പാസ്സാക്കി. തന്റെ അമ്മാവനായ സർ സി. ശങ്കരൻനായരുടെ പുത്രി പാലാട്ട്പാറുക്കുട്ടിയമ്മയാണ് മാധവൻനായരുടെ പത്നി. മക്കൾ എല്ലാം ഉയർന്നനിലകളിലിരിക്കുന്നു. 85 വയസ്സുകഴിഞ്ഞ സർ മാധവൻനായർ മദ്രാസിലാണ് താമസം.



## കെ. പി. കേശവമേനോൻ

പാലക്കാട്ടു രാജസ്വരൂപത്തിലെ നടുവിലെടത്തിൽ ഭീമൻ അച്ചന്റെയും മീനാക്ഷിനേത്യാരുടെയും പുത്രനായി 1886 സെപ്തംബർ 1-ാംതീയതി ശേഖരീപുരം തരൂർ ... ക്കോടിനു സമീപമുള്ള തരൂര് കിഴക്കെ പൊറാമ്പീട്ടിൽ ജനിച്ച കെ. പി. കേശവമേനോൻ തരൂര് പ്രൈമറിസ്കൂളിലും ആലത്തൂർ ബോർഡുമിഡിൽ സ്കൂളിലും പാലക്കാട്ടും പ്രാരംഭവിദ്യാഭ്യാസം നടത്തി. കോഴിക്കോട്ടു കേരളവിദ്യാശാലയിൽ എട്ടുകൊല്ലം പഠിച്ച് മട്രിക്കുലേഷൻ ജയിച്ചു. മദ്രാസ് പ്രസിഡൻസി കോളേജിൽനിന്നും എഫ്. എ യും ക്രിസ്ത്യൻ കോളേജിൽനിന്നു ബി. എ. യും ജയിച്ചു. 1912-ൽ ഇംഗ്ലണ്ടിലേക്കു പോയി. 1915-ൽ ബാരിസ്റ്റർ പരീക്ഷ ജയിച്ച് ഇന്ത്യയിൽ തിരിച്ചെത്തി കോഴി



ക്കോട്ട് അഭിഭാഷകനായി പ്രാക്റ്റീസ് തുടങ്ങി. ഒപ്പം പൊതുപ്രവർത്തനവും ആരംഭിച്ചു. ഹോംറൂൾപ്രസ്ഥാനത്തിലും കോൺഗ്രസ്സിലും സജീവമായി പങ്കെടുത്തു. മലബാർ ജില്ലാ കോൺഗ്രസ്സിന്റെയും ജില്ലാ ഹോം റൂൾ ലീഗിന്റെയും സെക്രട്ടറിയായിരുന്നു. ഇടയ്ക്ക് മദിരാശിയിൽ പ്രാക്റ്റീസും തൊഴിലാളിപ്രവർത്തനവും നടത്തിയിരുന്നു. നിസ്സഹകരണപ്രസ്ഥാനമാരംഭിച്ചപ്പോൾ 1921-ൽ പ്രാക്റ്റീസ് ഉപേക്ഷിച്ച് പൊതുരംഗത്തേക്ക് ഇറങ്ങി; കേരളപ്രദേശ് കോൺഗ്രസ് സെക്രട്ടറിയായി. മലബാർലഹളക്കാലത്ത് ലഹളബാധിതപ്രദേശങ്ങൾ സന്ദർശിച്ച് അഭയാർത്ഥിക്യാമ്പുകളും ദുരിതനിവാരണപ്രവർത്തനവും ഏർപ്പെടുത്തി. 1923-ൽ മാതൃഭൂമി പത്രം സ്ഥാപിച്ച് ആദ്യത്തെ പത്രാധിപരായി. 1924-ൽ വൈക്കം സത്യാഗ്രഹത്തിൽ പങ്കെടുത്ത് ആറുമാസം പൂജപ്പുര ജയിലിൽ കഴിച്ചുകൂട്ടി. 1925-ൽ ഭാര്യ മരിച്ചു. 1927-ൽ മലയായിലേക്കു പോയി അവിടെ പ്രാക്ടീസ് ചെയ്തു. 1942-ൽ ജപ്പാൻ സിംഗപ്പൂർ പിടിക്കുമ്പോൾ മേനോൻ ഇൻഡ്യൻ ഇൻഡിപെൻഡൻസ് ലീഗ് ഉപാദ്ധ്യക്ഷനായിരുന്നു. ടോക്കിയോവിൽവെച്ച് ജനറൽ ടോജോയുമായും മറ്റും കൂടിയാലോചന നടത്തി. ആസാദ് ഹിന്ദ്ഗവമ്മെൻറിൽ വാർത്താ പ്രക്ഷേപണമന്ത്രിയായി. മന്ത്രിസ്ഥാനം രാജിവെച്ചപ്പോൾ ജപ്പാൻകാർ തടങ്കൽപ്പാളയത്തിൽ അടച്ചു. ഒട്ടങ്ങാത്ത ദുരിതാനുഭവങ്ങളുണ്ടായെങ്കിലും യുദ്ധാനന്തരം വിമോചിതനായി. 1946-ൽ ഇന്ത്യയിൽ തിരിച്ചെത്തി. 1948-ൽ വീണ്ടും മാതൃഭൂമിപത്രാധിപർ ആയി. ഐക്യകേരള കമ്മററിപ്രസിഡണ്ടുമായി. 1951-ൽ സിലോൺ ഹൈക്കമ്മീഷണരായി. സിലോണിൽനിന്നുതിരിച്ചെത്തിയശേഷം ദ്വിതീയ ഭാര്യയും അമ്മയും അന്തരിച്ചു. വീണ്ടും മാതൃഭൂമി പത്രാധിപരായി. സമസ്തകേരള സാഹിത്യപരിഷത് രജതജൂബിലി സമ്മേളനത്തിലദ്ധ്യക്ഷതവഹിച്ചു. ദക്ഷിണഭാഷാ ബുക്ക് ട്രസ്റ്റ് ഉപദേശകസമിതിയുടെ മലയാളവിഭാഗം ചെയർമാനാണ്. കേരള സാഹിത്യ അക്കാദമി പ്രവർത്തനാദ്ധ്യക്ഷനായിരുന്നു. തുഞ്ചൻ സ്മാരകസമിതി, വള്ളത്തോൾ സ്മാരകസമിതി എന്നിവയുടെ അദ്ധ്യക്ഷനാണ്. കേശവമേനോന്റെ ആത്മകഥയായ 'കഴിഞ്ഞകാല'ത്തിന് കേന്ദ്രസാഹിത്യ അക്കാദമി അവാർഡ് കിട്ടിയിട്ടുണ്ട്. നയനചികിത്സാർത്ഥം ഇതിനിടയ്ക്കു ലണ്ടനിൽ പോയിരുന്നു.

കഷ്ടത കൈയേല്ക്കാനുള്ള നിരന്തര സന്നദ്ധത, നിസ്തുലമായ ആത്മത്യാഗബുദ്ധി, അടങ്ങാത്ത ജ്ഞാനതൃഷ്ണ, അവിരാമവും അക്ഷീണവുമായ പ്രവർത്തനകുശലത, ദീനദയ, ആർജ്ജവം, ഔദാര്യം, നിരഹങ്കാരം, നിസ്സീമവും അചഞ്ചലവുമായ ഈശ്വരവിശ്വാസം—ഇവയാണ് കെ. പി. കേശവമേനോന്റെ പ്രത്യേകതകൾ. ജീവചരിത്രം, നാടകം, ചെറുകഥ, തത്വചിന്ത എന്നീ വിഭാഗങ്ങളിൽപ്പെട്ട ഒരു ഡസനോളം ഗ്രന്ഥങ്ങളുടെ കർത്താവാണ് അദ്ദേഹം.

## വി. കെ. കൃഷ്ണമേനോൻ

ലോകപ്രശസ്തനായ വി. കെ. കൃഷ്ണമേനോൻ, കോഴിക്കോട്ട് വെങ്ങാലിൽ കൃഷ്ണമേനോന്റെ അനന്തരവനായി 1897 മേയ് 3-ാം നു ജനിച്ചു. പിതാവായ കൃഷ്ണക്കുറുപ്പ് തലശ്ശേരിയിൽ അഭിഭാഷകനായിരുന്നു, തലശ്ശേരി, കോഴിക്കോട്ട്, മദ്രാസ് എന്നിവിടങ്ങളിൽ വിദ്യാഭ്യാസം നടത്തി ബി. എ. പാസായ ശേഷം ഡോ: ആനിബസൻറിന്റെ സഹപ്രവർത്തകനായി ഹോം റൂൾ ലീഗിൽ പ്രവർത്തിച്ചു. അക്കാലത്ത് സ്കൗട്ട് പ്രസ്ഥാനവുമായി ബന്ധപ്പെട്ടിരുന്നു. 1924-ൽ ഉപരിപഠനത്തിനായി ലണ്ടനിലേക്കു പോയി. ലണ്ടൻ സ്കൂൾ ഓഫ് എക്കണോമിക്സിൽ പഠിച്ച്, ബി. എസ്സി. എം. എ., എം. എസ്സി. എന്നീ ബിരുദങ്ങൾ നേടിയശേഷം ഇന്നർ ടെമ്പിളിൽനിന്നു ബാരിസ്റ്റർ ബിരുദം നേടി. ലണ്ടനിൽ താമസമാക്കി ഇന്ത്യാ ലീഗ് സ്ഥാപിച്ച് ഇന്ത്യൻ സ്വാതന്ത്ര്യത്തിനുവേണ്ടി പരിശ്രമിച്ചു. 1924 മുതൽ 1947 വരെ ഇന്ത്യാലീഗു സെക്രട്ടറിയായിരുന്നു. ബ്രിട്ടീഷ് ലേബർ പാർട്ടിയിൽ അംഗമായിരുന്ന കൃഷ്ണമേനോൻ ലണ്ടനിലെ സെൻറ് പാൻക്രാസ് ബറോ കൗൺസിലിൽ (മുനിസിപ്പൽ കൗൺസിൽ) 1934 മുതൽ 1947 വരെ അംഗമായിരുന്നു. അചിരേണ ജവഹർലാൽ നെഹ്രുവിന്റെ സുഹൃത്തായിത്തീർന്ന കൃഷ്ണമേനോൻ നെഹ്രുവിന്റെ ഗ്രന്ഥങ്ങളുടെ പ്രസാധകനായും, പെലിക്കൻ പ്രസിദ്ധീകരണങ്ങളുടെ ജനറൽ എഡിറ്ററായും പത്രലേഖകനായും അക്കാല



ത്തു പ്രവൎത്തിച്ചിട്ടുണ്ട്. 1946-ൽ ഇന്ത്യയിൽ ഇടക്കാലഗവൺമെൻറുണ്ടായപ്പോൾ വിവിധ യൂറോപ്യൻ രാജ്യങ്ങളിൽ നയതന്ത്രബന്ധ ങ്ങളാരംഭിക്കുന്നതിന് കൂടിയാലോചന നട ത്താൻ പ്രധാനമന്ത്രി നെഹ്രു വിനാൽ നിയു ക്തനായി. 1946—47 കാലത്തു് ഐക്യരാഷ്ട്ര ജനറൽ അസംബ്ളിയിൽ ഇന്ത്യയുടെ പ്രതി നിധിയായിരുന്നു. 1947-ൽ ബ്രിട്ടനിലെയും ഐർലണ്ടിലെയും ഇന്ത്യൻ പ്രതിപുരുഷ നായി. ആ സ്ഥാനമൊഴിഞ്ഞശേഷം 1952—53 കാലത്തു് വീണ്ടും ഐക്യരാഷ്ട്രസംഘടന യിൽ ഇന്ത്യൻ പ്രതിനിധിയായി. 1953-ൽ ഇന്ത്യയിൽ തിരിച്ചെത്തിയപ്പോൾ രാജ്യസ ഭാംഗമായി തെരഞ്ഞെടുക്കപ്പെട്ടു. 1956-ൽ ഇന്ത്യാഗവൺമെൻറിൽ വകുപ്പില്ലാമന്ത്രിയായി. 1957-ലെയും 1962-ലെയും പൊതുതെര ഞ്ഞെടുപ്പുകളിൽ ഉത്തരബോംബെ നിയോജ കമണ്ഡലത്തിൽനിന്നു ലോകസഭയിലേക്കു തെരഞ്ഞെടുക്കപ്പെട്ടു. 1957 മുതൽ 1962 അ വസാനംവരെ കേന്ദ്രത്തിൽ പ്രതിരോധമന്ത്രി യായിരുന്നു. ചൈനീസ് ആക്രമണത്തിനു ശേഷം മന്ത്രിസ്ഥാനം രാജിവെച്ചു. 1956 മുതൽ ഐക്യരാഷ്ട്രസംഘടനയിലെ ഇന്ത്യൻ പ്രതിനിധിസംഘം നേതാവായിരുന്നിട്ടുള്ള കൃഷ്ണമേനോൻ നിരവധി അന്താരാഷ്ട്രീയ സമ്മേളനങ്ങളിൽ ഇന്ത്യയെ പ്രതിനിധീകരി ച്ചിട്ടുണ്ട്. ഉജ്ജ്വലനായൊരു പ്രാസംഗികനും എഴുത്തുകാരനുമായ കൃഷ്ണമേനോൻ ഇപ്പോൾ ലോകസഭയിലംഗവും സുപ്രീംകോടതിയിൽ അഭിഭാഷകനുമാണ്.

## പട്ടം താണുപിള്ള

1885 ജൂലൈ 15-ാംനു പട്ടം എ. താണുപി ള്ള തിരുവനന്തപുരത്തു ജനിച്ചു. ഒരു സ്വകാ ര്യവിദ്യാലയത്തിൽ പ്രാഥമികവിദ്യാഭ്യാ സം നടത്തി. പിന്നീട് തിരുവനന്തപുരം മ ഹാരാജാസ് ഹൈ സ്കൂളിലും കോളേജി ലും പഠിച്ച് ബി. എ. ജയിച്ചശേഷം ലാ കോളേജിൽ ചേർന്നു ബി. എൽ. പാസ്സാ യി. അല്പകാലം അ ദ്ധ്യാപകനായിരുന്നു. അതിനുശേഷം അഭി ഭാഷകവൃത്തിയിൽ പ്രവേശിച്ചു. അതേസമ



യം പൊതുക്കാൎയ്യങ്ങളിലും സജീവമായി പങ്കെ ടുത്തുപോന്നു. അല്പകാലത്തിനുള്ളിൽ തിരുവി താംകൂറിലെ ഒന്നാംകിട നേതാക്കളിൽ ഒരാ ളായി അദ്ദേഹം ഉയൎന്നു. 1928-ൽ തിരുവി താംകൂർ നിയമസഭാസാമാജികനായി. തിരു വിതാംകൂർ നിയമസഭയിലും തിരു-കൊച്ചി നിയമസഭയിലും കേരള നിയമസഭയിലും അദ്ദേഹം അംഗമായിരുന്നിട്ടുണ്ട്. തിരുവി താംകൂർ സ്റ്റേററ് കോൺഗ്രസ്സ് പ്രസിഡൻറാ ന്ന നിലയിൽ തിരുവിതാംകൂറിലെ ഉത്തരവാ ദഭരണപ്രക്ഷോഭണത്തിലും പങ്കെടുത്തു പല പ്രാവശ്യം ജയിൽവാസമനുഭവിച്ചു. ജയിൽ വാസമനുഭവിച്ചതിനാൽ നിയമസഭാസാമാ ജികത്വത്തിനു അയോഗ്യത കല്പിച്ചിരുന്ന അ ല്പകാലം മാത്രം അദ്ദേഹം നിയമസഭയിൽ ഉണ്ടായിരുന്നില്ല.

സ്വാതന്ത്ര്യപ്രാപ്തിയോടെ തിരുവിതാംകൂർ നിയമസഭാറിഫോംസ് കമ്മറ്റി ചെയർമാനാ യിത്തീൎന്ന പട്ടം, പിന്നീടു നടന്ന തെരഞ്ഞെടു പ്പിൽ ജയിച്ച് കോൺഗ്രസ്സ് നിയമസഭാക ക്ഷിയുടെ ലീഡറായിത്തീരുകയും അങ്ങനെ തിരുവിതാംകൂറിലെ ആദ്യത്തെ മുഖ്യമന്ത്രിയാ കുകയും ചെയ്തു. ഭരണഘടനാനിൎമ്മാണ സഭ യിലും അദ്ദേഹം മെമ്പറായിരുന്നു. പാർട്ടി അംഗങ്ങളുമായുള്ള അഭിപ്രായാന്തരത്താൽ മുഖ്യമന്ത്രിപദം രാജിവച്ച് താണുപിള്ള സോഷ്യലിസ്റ്റ് പാർട്ടിയിൽ ചേൎന്നു.

സോഷ്യലിസ്റ്റ് പാർട്ടിയുടെ സംസ്ഥാനക മ്മററി ചെയർമാനായി പട്ടം തെരഞ്ഞെടുക്ക പ്പെട്ടു. പാർട്ടിപത്രമായ കേരളജനതയുടെ സ്ഥാപകനും ആദ്യത്തെ ചീഫ് എഡിറ്ററുമാ ണദ്ദേഹം. 1954-ലെ തിരഞ്ഞെടുപ്പിനുശേ ഷം കോൺഗ്രസ്സിൻെറ പിൻതുണയോടെ തി രു-കൊച്ചി മുഖ്യമന്ത്രിയായി. നൂറിൽപരം അംഗങ്ങളുള്ള നിയമസഭയിൽ പതിനേഴ സോഷ്യലിസ്റ്റ് പാർട്ടിഅംഗങ്ങളേ അന്നു് ഉ ണ്ടായിരുന്നുള്ളു. കോൺഗ്രസ്സ് പിൻതുണ പിൻവലിച്ചതോടെ മുഖ്യമന്ത്രിപദം രാജി വെച്ചു. 1960-ൽ കേരളത്തിൽ നടന്ന തെര ഞ്ഞെടുപ്പിനുശേഷം പട്ടം താണുപിള്ള മുഖ്യ മന്ത്രിയായി. 1962 ഒക്ടോബർ 1-ാംനു അദ്ദേഹം പഞ്ചാബ് ഗവൎണ്ണറായി. 1964 മേയ് 4-ാംനു ആന്ധ്രപ്രദേശ് ഗവൎണ്ണറായി സ്ഥ ലംമാററപ്പെട്ടു. പട്ടത്തിനു് ആദ്യഭാൎയ്യയിലുള്ള പുത്രൻ ററി. കേശവൻനായർ ബൎമ്മാഷെല്ലി ലെ ഒരുയൎന്ന ഉദ്യോഗസ്ഥനാണ്. 1927-ൽ പട്ടം താണുപിള്ള ഇപ്പോഴത്തെ ഭാൎയ്യയായ

പൊന്നമ്മയെ വിവാഹംചെയ്തു. അതിൽ അദ്ദേഹത്തിന്ന് മൂന്നു പുത്രിമാരുണ്ട്.

## പറവൂർ ടി. കെ. നാരായണപിള്ള

പറവൂർ ടി. കെ. നാരായണപിള്ള 1074 മകരമാസത്തിൽ പറവൂരിനടുത്ത കരുമാലൂരിൽ ജനിച്ചു. പിതാവ് ചേരാനല്ലൂർ കൃഷ്ണൻ കർത്താവുംമാതാവ്മാധവി അമ്മയുമാണ്. പറവൂർ, തൃശ്ശിനാപ്പിള്ളി, മദ്രാസ്, തിരുവനന്തപുരം എന്നിവിടങ്ങളിൽ പഠിച്ച് ബി എൽ. ബിരുദം സമ്പാദിച്ചു. നിയമവിദ്യാർത്ഥിയായിരിക്കുമ്പോൾതന്നെ രാഷ്ട്രീയപ്രക്ഷോഭണങ്ങളിൽ പങ്കെടുത്തിരുന്നു. 1920 മുതൽ കോൺഗ്രസ്സിൽ അംഗമാണ്. കോൺഗ്രസ്സിൻെറ നിസ്സഹകരണപ്രസ്ഥാനം, വിദേശവസ്തുബഹിഷ്കരണം, മദ്യവർജ്ജനം എന്നീ പരിപാടികളിൽ സജീവമായി പങ്കെടുത്തു. 1100 മുതൽ തിരുവനന്തപുരത്തു് അഭിഭാഷകനായി പ്രാക്ടീസ് ആരംഭിച്ചു. കെ. പി. സി. സി. യിലും എ. ഐ. സി. സി.യിലും ദീർഘകാലം അംഗമായിരുന്നു. തിരുവിതാംകൂർ സ്റ്റേറ്റ് കോൺഗ്രസ്സിൻെറ ആരംഭംമുതൽ പ്രവർത്തകസമിതി അംഗം, സെക്രട്ടറി എന്നീ നിലകളിൽ പ്രവർത്തിക്കയും പലപ്രാവശ്യം ജയിൽവാസം വരിക്കയും ചെയ്തു. സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം 1947-ൽ പറവൂർ നിയോജകമണ്ഡലത്തിൽനിന്നും തിരുവിതാംകൂർ നിയമസഭയിലേക്ക് എതിരില്ലാതെ തെരഞ്ഞെടുക്കപ്പെട്ടു. ഐക്യകേരളകമ്മററിമെമ്പറായിരുന്ന ടി. കെ. നാരായണപിള്ള വിവിധ ഐക്യകേരളസമ്മേളനങ്ങളിൽ പങ്കെടുക്കയും കേരളസംസ്ഥാനരൂപവല്ക്കരണത്തിന്ന പരിശ്രമിക്കയും ചെയ്തിട്ടുണ്ട്. പട്ടം മന്ത്രിസഭയുടെ പതനത്തെത്തുടന്ന് തിരുവിതാംകൂർ മുഖ്യമന്ത്രിയായി. 1949-ൽ തിരു-കൊച്ചി സംയോജനത്തെത്തുടന്ന് തിരു-കൊച്ചി മുഖ്യമന്ത്രിയുമായി. 1951 ഫെബ്രുവരിയിൽ മന്ത്രിസ്ഥാനം രാജിവെച്ചു വീണ്ടും അഭിഭാഷകവൃത്തിയിലേർപ്പെട്ടു. തിരുവനന്തപുരത്തുനിന്നു പുറപ്പെട്ടിരുന്ന 'സ്വതന്ത്രകാഹളം', 'അരുണോദയം' എന്നീ പത്രങ്ങളുടെ നടത്തിപ്പുമായും അദ്ദേഹം ബന്ധപ്പെട്ടിട്ടുണ്ട്. എറണാകുളം ശ്രീകണ്ഠത്തുവീട്ടിൽ ജാനകിയമ്മയാണ് പത്നി. ഇവക്കു രണ്ടു പുത്രന്മാരും മൂന്നു പുത്രിമാരുമുണ്ട്. ടി. കെ. നാരായണപിള്ള ഇപ്പോൾ അഭിഭാഷകവൃത്തിയിൽനിന്നു വിരമിച്ച് പറവൂരിൽ വിശ്രമജീവിതം നയിച്ചുവരുന്നു.



## അമ്പലക്കാട്ടു കരുണാകരമേനോൻ

കോഴിക്കോട്ടു സാമൂതിരിരാജാവായ മാനവിക്രമ ഏട്ടൻതമ്പുരാൻെറ പുത്രനായി 1887 മേയ്മാസം 10-ാംനു പെരിന്തൽമണ്ണയിലെ അമ്പലക്കാട്ടുതറവാട്ടിലാണ് കരുണാകരമേനോൻ ജനിച്ചതു്, കോഴിക്കോട്, പാലക്കാട്ട്, മദ്രാസ് എന്നിവിടങ്ങളിൽ വിദ്യാഭ്യാസം നടത്തി. 1914-ൽ അഭിഭാഷകനായി കോഴിക്കോട്ടു പ്രാക്ടീസാരംഭിച്ചു.1919-ൽ ഗാന്ധിജിയുടെ നിസ്സഹകരണപ്രസ്ഥാനത്തിൽ പങ്കെടുത്തു പ്രാക്ടീസ് കുറേക്കാലം നിറുത്തിവെച്ചു. കോഴിക്കോട്ടു ബാർ അസോസിയേഷൻ സെക്രട്ടറിയും കോഴിക്കോട്ട് മുനിസിപ്പൽ കൗൺസിൽ മെംബറുമായിരുന്നിട്ടുണ്ട്. കരുണാകരമേനോൻ 1939-ൽ മദ്രാസ് ഗവൺമെൻറു നിയമിച്ച സഹകരണക്കമ്മററിയിൽ മെമ്പറായിരുന്നു. വളരെവർഷക്കാലം കെ. പി. സി. സി.യുടെ ഖജാൻജിയായിരുന്ന കരുണാകരമേനോൻ 1937 മുതൽ 1939 വരെ മദ്രാസ് നിയമസഭയിലംഗമായിരുന്നു. ഗുരുവായൂർ ക്ഷേത്രസത്യാഗ്രഹകമ്മററിയുടെ ഖജാൻജിയായും പ്രവർത്തിച്ചിട്ടുണ്ട്. 1940-ൽ വ്യക്തിസത്യാഗ്രഹത്തിൽ പങ്കെടുത്തു് ആറുമാസം തടവും 1000 ക. പിഴയും ശിക്ഷയായി ലഭിച്ചു. ക്വിറ്റ് ഇന്ത്യാസമരത്തിൽ പങ്കെടുത്തു; 1942 മുതൽ 1945 വരെ കാരാഗൃഹവാസമനുഭവിച്ചു. 1945 മുതൽ 1952 വരെ മലബാർ ഹരിജനസേവാസംഘം പ്രസിഡൻറായിരുന്ന കരുണാകരമേനോൻ മദ്രാസ്ഗവൺമെൻറിൻ്റെ ഹരിജനക്ഷേമകമ്മറ്റിയിൽ അംഗമായിരുന്നു. 1946-ൽ ഇന്ത്യൻ കേന്ദ്രനിയമസഭയിലംഗമായി. തുടന്ന് 1952 വരെ ഇന്ത്യൻ ഭരണഘ



ടനാനിർമ്മാണസഭയിലും ഇടക്കാല പാർലിമെൻറിലും അംഗമായിരുന്നു. ഇന്ത്യൻ കേന്ദ്ര നാളികേരകമ്മററി, ഇന്ത്യൻ കേന്ദ്ര അടയ്ക്കാ കമ്മററി, കയർബോർഡ് എന്നിവയിലും അംഗമായിരുന്നിട്ടുണ്ട്. ചാലപ്പുറം ബാങ്കിൻ്റെ ചെയർമാനായ കരുണാകരമേനോൻ, 'മാതൃഭൂമി'യുടെ ആരംഭംമുതൽ ഇന്നുവരെ അതിൻെറ ഡയറക്ടരാണ്.

## പുത്തേഴത്തു രാമമേനോൻ

ഇപ്പോൾ കേരള സാഹിത്യ അക്കാദമിയുടെ പ്രസിഡൻറും മികച്ചൊരു സമുദായസ്നേഹിയുമായ പുത്തേഴത്തു രാമമേനോൻ 1889-ൽ തൃശ്ശൂർ താലൂക്കിലെ ഒല്ലൂർ വില്ലേജിൽ പുത്തേഴത്തു പാപ്പഅമ്മയുടെയും കൊട്ടകാപ്പറമ്പിൽ പരമേശ്വരമേനോൻെറയും പുത്രനായി ജനിച്ചു. തൃശ്ശൂർ സി. എം. എസ്സ്. ഹൈസ്കൂളിൽനിന്നു മട്രിക്കുലേഷൻ പാസ്സായി. എറണാകുളം മഹാരാജാസ്‌കോളേജ്, മദ്രാസ് ക്രിസ്ത്യൻകോളേജ്, മദ്രാസ് ലാകോളേജ് എന്നീ കലാശാലകളിൽ പഠിച്ച് ബി. എൽ. പാസ്സായശേഷം 1916-ൽ സ്വമാതുലനായ കുഞ്ഞുണ്ണിമേനോൻെറ കീഴിൽ തൃശ്ശൂരിൽ പ്രാക്ടീസാരംഭിച്ചു. കൊച്ചി നിയമസഭാംഗമായും, കൊച്ചി കുടിയാൻസംഘത്തിൻെറ അദ്ധ്യക്ഷനെന്ന നിലയ്ക്കും പ്രവർത്തിച്ചിട്ടുണ്ട്. 1938-ൽ രാമമേനോൻ സർക്കാർവക്കീലായി നിയമിക്കപ്പെട്ടു. പിറേറക്കൊല്ലം കൊച്ചി മഹാരാജാവിൻെറ സർവ്വാധികാര്യക്കാരായി. 1941-ൽ എറണാകുളം ഡിസ്ട്രിക്ട് ആൻഡ് സെഷൻസ്ജഡ്ജിയായി. 1945-ൽ ഹൈക്കോടതിജഡ്ജിയായിത്തീർന്ന അദ്ദേഹം 1946-ൽ പെൻഷൻപററി പിരിഞ്ഞു. ടാഗോർകൃതികളുടെ പരിഭാഷകളടക്കം മുപ്പതോളം സാഹിത്യകൃതികൾ പ്രസിദ്ധീകരിച്ചിട്ടുള്ള പുത്തേഴൻ എണ്ണപ്പെട്ടൊരു ഹാസസാഹിത്യകാരനാണ്. ആദ്യകാലത്തു കവിതയും എഴുതിയിരുന്നു. 'ശക്തൻതമ്പുരാൻ' ആണ് അദ്ദേഹത്തിൻ്റെ ഏററവും പ്രധാനപ്പെട്ട കൃതി. 1945-ൽ കൊച്ചിമഹാരാജാവിൽനിന്നു 'സാഹിത്യകുശലൻ' ബഹുമതിയും തൃപ്പൂണിത്തുറ സംസ്കൃതകോളേജിൽനിന്നു 'സാഹിത്യനിപുണ' ബഹുമതിയും ലഭിച്ചിട്ടുണ്ട്. കൊച്ചി നായർസമാജത്തിൻെറയും കൊച്ചി എൻ. എസ്സ്. എസ്സ്. യൂണിയൻെറയും പ്രസിഡൻറായിരുന്ന പുത്തേഴൻ എൻ. എസ്സ്. എസ്സ്.-ൻെറ ആഭിമുഖ്യത്തിൽ പല നായർ സമ്മേളനങ്ങളിലും പങ്കെടുത്തിട്ടുണ്ട്. എട്ടു കൊല്ലം മുമ്പ് കേരളസാഹിത്യഅക്കാദമിയിൽ അംഗമായ പുത്തേഴൻ മൂന്നു കൊല്ലം മുമ്പ് അതിൻെറ പ്രസിഡൻറായി. സ്വമാതുലൻെറ പുത്രിയെയാണ് രാമമേനോൻ വിവാഹംചെയ്തിട്ടുള്ളതു്. അഞ്ചു് ആൺമക്കളും അഞ്ചു പെൺമക്കളുമുണ്ട്.



## എൻ. ആർ. പിള്ള

എൻ. രാഘവൻപിള്ള 1898-ൽ തിരുവനന്തപുരത്തു ജനിച്ചു. നാണുപിള്ള ദിവാൻജിയുടെ രണ്ടാമത്തെ പുത്രി ഭഗവതിഅമ്മയുടെ മകനാണ് എൻ. ആർ. പിള്ള. സമുദായോത്തേജകൻ സി. കൃഷ്ണപിള്ളയുടെ സഹോദരൻ എം. സി. നാരായണപിള്ളയായിരുന്നു അച്ഛൻ. (അദ്ദേഹം തിരുവിതാംകൂറിൽ പല താലൂക്കുകളിലും തഹസിൽദാരായിരുന്നിട്ടുണ്ട്.) 15-ാമത്തെ വയസ്സിൽ എൻ. ആർ. പിള്ള ഒന്നാമനായി മട്രിക്കുലേഷൻ ജയിച്ചു. ഇംഗ്ലീഷ് സാഹിത്യത്തിൽ ഒന്നാംക്ലാസ്സോടുകൂടി ബി. എ.യും പാസ്സായി. കേംബ്രിഡ്ജ് സർവ്വകലാശാലയിൽനിന്ന് എം. എ. യും എൽ. എൽ. ബി.യും ഒന്നാംക്ലാസ്സിൽത്തന്നെ ജയിച്ചു. 1921-ൽ ഐ. സി. എസ്. ബിരുദംനേടി. ബ്രിട്ടീഷ് ഭരണകാലത്തു് ഇന്ത്യാ ഗവണ്മെൻറിൻെറ കോമേഴ്സ് സെക്രട്ടറിയായി നിയമിക്കപ്പെട്ട ആദ്യത്തെ ഇന്ത്യാക്കാരനാണ് എൻ. ആർ. പിള്ള. ഫ്രാൻസിൽ അംബാസഡറായും യൂറോപ്പിൽ ഇന്ത്യൻ വാണിജ്യപ്രതിനിധിയായും അദ്ദേഹം സേവനം നടത്തി. വിദേശകാര്യവകുപ്പു സെക്രട്ടറിയായി പിള്ള പത്തു വർഷം ഉദ്യോഗം നോക്കി. ഇന്ത്യാഗവണ്മെൻറിൻ്റെ ക്യാബിനററു സെക്രട്ടറി എന്ന നിലയിലും അദ്ദേഹം വളരെക്കാലമിരുന്നിട്ടുണ്ട്. പണ്ഡിററ് നെഹ്രുവുമൊ



ത്തു് അമേരിക്കൻ ഐക്യനാടുകൾ, കാനഡാ, യൂറോപ്പ്, റഷ്യ എന്നീ രാജ്യങ്ങളിൽ പര്യടനം നടത്തി. ഇന്ത്യാഗവണ്മെൻറിൻെറ ചൈനീസ് സ്ഥാനപതിയായും അദ്ദേഹം ജോലിനോക്കുകയുണ്ടായി.

ഹിന്ദുസ്ഥാൻ മെഷീൻടൂൾസ്, വിശാഖപട്ടണം ഷിപ്പ്യാർഡ് മുതലായവയുടെ ചെയർമാൻസ്ഥാനം വഹിച്ചു. കൊച്ചിയിൽ ഷിപ്പ് ബിൽഡിംഗ് യാർഡുണ്ടാക്കാൻ അദ്ദേഹമാണു മുൻനിന്നു പ്രവർത്തിച്ചതു്. പല എതിർപ്പുകളെയും കൂട്ടാക്കാതെ ഇതുസംബന്ധിച്ച അദ്ദേഹത്തിൻെറ ഏകാംഗറിപ്പോർട്ട് ഗവണ്മെൻറ് അംഗീകരിക്കുകയുണ്ടായി. പണ്ഡിററ്ജിയുടെ വിൽപ്പത്രത്തിലെ രണ്ടു സാക്ഷികളിൽ ഒരാൾ എൻ. ആർ. പിള്ളയാണ്. പണ്ഡിററ്ജിക്കു് എൻ. ആർ. പിള്ളയെ വളരെയധികം വിശ്വാസമുണ്ടായിരുന്നു.

ഒരു ഇംഗ്ലീഷ് വനിതയെ ആണ് പിള്ള വിവാഹം ചെയ്തിരിക്കുന്നതു്. രണ്ടു പുത്രന്മാരുണ്ടു്. രണ്ടുപേരും കേംബ്രിഡ്ജ് സർവ്വകലാശാലയിൽനിന്നു് ഉന്നതബിരുദം നേടിയിട്ടുണ്ടു്.

## ജി. ശങ്കരക്കുറുപ്പ്

കേരളത്തിൽ ഇന്നു ജീവിച്ചിരിക്കുന്ന കവികളിൽ പ്രഥമഗണനീയനായ ജി. ശങ്കരക്കുറുപ്പ്, കാലടിക്കടുത്തുള്ള നായത്തോട്ടുഗ്രാമത്തിൽ 1901 ജൂൺ 4-ാം തീയതി ജനിച്ചു, അമ്മയുടെ പേർ ലക്ഷ്മിക്കുട്ടിയമ്മ എന്നും അച്ഛൻെറ പേർ ശങ്കരവാര്യർ എന്നും ആണ്. അമ്മാവനായ ഗോവിന്ദക്കുറുപ്പിൻെറ അടുക്കലായിരുന്നു പ്രാരംഭവിദ്യാഭ്യാസം. 1917-ൽ ഒമ്പതാംക്ലാസ് പരീക്ഷയിൽ മൂവാററുപുഴയിൽനിന്നുജയിച്ച രണ്ടു വിദ്യാർത്ഥികളിലൊരാൾ ശങ്കരക്കുറുപ്പായിരുന്നു. തുടർന്നു വൈക്കത്തും മററു ചില സ്ഥലങ്ങളിലും അദ്ധ്യാപകനായിരുന്നു. 1921-ൽ തിരുവില്വാമല സ്കൂളിൽ ഒരദ്ധ്യാപകനായി ചേർന്നു. പിന്നീടു് ചാലക്കുടി ഹൈസ്കൂളിലും ജോലിനോക്കി. 1926-ൽ മദ്രാസ് സർവ്വകലാശാലയുടെ വിദ്വാൻപരീക്ഷയ്ക്കു് ഒന്നാംക്ലാസിൽ പാസ്സായി. അക്കൊല്ലം ഒന്നാംക്ലാസ് കിട്ടിയ ഏക വ്യക്തി ജി. ശങ്കരക്കുറുപ്പായിരുന്നു. 1927 മുതൽ 1936 വരെ തൃശ്ശിവപേരൂർ ട്രെയിനിങ്ങ്സ്കൂളിൽ അദ്ധ്യാപകനായിരുന്നു. 1936-ൽ എറണാകുളം മഹാരാജാസ്കോളേജിൽ പണ്ഡിററ് ആയി. 1937-ൽ ലക്ചറർ ആയി. ഒടുവിൽ സർവ്വകലാശാല 'എക്സംപ്ഷൻ' നല്കിയാൽ പ്രൊഫസറായി. ഒട്ടാകെ 19 കൊല്ലം, മഹാരാജാസ് കോളേജിൽ ജോലി നോക്കിയശേഷം 1956-ൽ റിട്ടയർ ചെയ്തു. പിന്നീടു് ആൾ ഇന്ത്യാ റേഡിയോവിൻെറ തിരുവനന്തപുരം നിലയത്തിൽ 'സ്പോക്കൺവേഡ്' പ്രൊഡ്യൂസറായി ജോലിനോക്കി. ഇപ്പോൾ ആൾ ഇന്ത്യാ റേഡിയോവിൻെറ 'സലാഹകാർ' (ഉപദേഷ്ടാവ്) ആണ്. ഇന്ത്യയിലെ നാലഞ്ചു സാഹിത്യകാരന്മാർക്കുമാത്രമേ ഈ ബഹുമതി സിദ്ധിച്ചിട്ടുള്ളു. സ്വപരിശ്രമം കൊണ്ടു് ഇംഗ്ലീഷ്, ബംഗാളി, സംസ്കൃതം എന്നീ ഭാഷകളിൽ പ്രാവീണ്യം നേടിയ ജി. ശങ്കരക്കുറുപ്പ് ആ ഭാഷകളിൽനിന്നും പല സാഹിത്യകൃതികളും മലയാളത്തിലേക്കു വിവർത്തനം ചെയ്തിട്ടുണ്ടു്. ടാഗോറിൻെറ 'ഗീതാഞ്ജലി'യും 'നൂററൊന്നു കിരണങ്ങ'ളും ഈ തർജ്ജമകളിലുൾപ്പെടുന്നു. സാഹിത്യനിപുണൻ. കവിതിലകൻ എന്നീ ബഹുമതികൾക്കർഹനായ ശങ്കരക്കുറുപ്പ് നിരവധി ഗദ്യപദ്യകൃതികൾ രചിച്ചിട്ടുണ്ടു്. അദ്ദേഹത്തിൻെറ 'ഇളം ചുണ്ടുകൾ'ക്കു് ഇന്ത്യാഗവണ്മെൻറിൽനിന്നും 500 ക.യുടെ സമ്മാനവും 'അന്തർദ്ദാഹ'ത്തിനു് എം. പി. പോൾസ് പ്രൈസും, 'വിശ്വദർശന'ത്തിനു് കേരളസാഹിത്യഅക്കാദമിയുടെ സമ്മാനവും, കല്യാണീകൃഷ്ണമേനോൻ പ്രൈസും, കേന്ദ്രസാഹിത്യഅക്കാദമിയുടെ നാഷനൽ അവാർഡും കിട്ടിയിട്ടുണ്ടു്. പതിനഞ്ചുവർഷക്കാലം സമസ്തകേരള സാഹിത്യപരിഷത്തിൻെറ പ്രധാന പ്രവർത്തകനായിരുന്ന ശങ്കരക്കുറുപ്പ് 1959-ൽ അതിൽനിന്നു രാജിവെക്കുമ്പോൾ അതിൻെറ പ്രസിഡൻറായിരുന്നു. പരിഷത്തിൻെറ ഇന്നു കാണുന്ന സ്ഥാപനങ്ങൾ അദ്ദേഹത്തിൻെറ പ്രയത്നഫലമായുണ്ടായതാണ്. 1944 മുതൽ 1959 വരെ 'സാഹിത്യപരിഷത് മാസിക'യുടെ പത്രാധിപത്യം വഹിച്ചിട്ടുണ്ടു്. അതിനുമുൻപു് കുറച്ചുകാലം 'കൈരളി' മാസികയുടെ പത്രാധിപരായിരുന്നു. ഇപ്പോൾ 'തിലകം' മാസികയുടെ പത്രാധിപരാണ്. കേരള സാഹിത്യഅക്കാദമി ജനറൽ കൗൺസിൽ മെമ്പറാണ്. കേന്ദ്ര അക്കാദമിയിൽ ജനറൽ കൗൺസിൽ



മെമ്പറായിരുന്നു; ഇപ്പോൾ ഉപദേശകസമിതി മെമ്പറാണ്. ജി.യുടെ കവിതകൾ പല ഭാഷകളിലും വിവർത്തനം ചെയ്തിട്ടുണ്ട്. 1961–ൽ ശങ്കരക്കുറുപ്പിന്റെ ഷഷ്ടിപൂർത്തി കേരളത്തിലും പുറത്തും ആഘോഷിച്ചു. 85 വയസ്സായ മാതാവ് ഇന്നും ജീവിച്ചിരിക്കുന്നു. പി. സുഭദ്രാമ്മയാണ് പത്നി. ഒരു പുത്രനും പുത്രിയുമുണ്ട്.

## കെ. പി. എസ്. മേനോൻ

വക്കീൽ കുമാരമേനോന്റെ പുത്രനായി ശിവശങ്കരമേനോൻ 1898–ൽ കോട്ടയത്തു ജനിച്ചു.



ഒന്നാം ക്ലാസ്സോടുകൂടി ഓക്സ്ഫോർഡു സർവ്വകലാശാലയിൽ നിന്നു ചരിത്രത്തിൽ ഓണേഴ്സ് പാസ്സായി. ഐ.സി.എസ്. പരീക്ഷയിൽ ഒന്നാമനായി ജയിച്ചു. ബ്രിട്ടീഷ് ഭരണത്തിൽ പൊളിറ്റിക്കൽ ഡിപ്പാർട്ടുമെന്റിൽ നിയമനം കിട്ടിയ ആദ്യത്തെ ഇന്ത്യാക്കാരനാണു മേനോൻ. ഇന്ത്യൻ അതിർത്തിദേശങ്ങളിലും നാട്ടുരാജ്യങ്ങളിലും സുപ്രധാനമായ പല ഉദ്യോഗങ്ങളും നോക്കി. 1929 മുതൽ 1933 വരെ സിലോണിൽ ഇന്ത്യൻ ഏജൻറായിരുന്നു. പ്രഗത്ഭനായ ഒരു പ്രഭാഷകനെന്നനിലയിൽ സുപ്രസിദ്ധനാണു മേനോൻ.

1934–ൽ സാൻസിബാറിലെ ഇന്ത്യാക്കാരെപ്പററി റിപ്പോർട്ടു സമർപ്പിക്കാൻ മേനോൻ നിയോഗിക്കപ്പെട്ടു. സാൻസിബാർ അധികൃതർ ഇന്ത്യക്കാരോട് സൗഹൃദപൂർവ്വമല്ല പെരുമാറിയിരുന്നതു്. മേനോന്റെ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ സാൻസിബാർഗ്രാമ്പൂ ഇന്ത്യ വർജ്ജിക്കുകയുണ്ടായി.

1945–ൽ ഇന്ത്യയുടെ ഏജന്റ് ജനറലായി മേനോൻ ചൈനയിൽ പോയി. അടുത്തതായി അദ്ദേഹം ചൈനയിലെ ഇൻഡ്യൻ അംബാസഡറായി. കൊറിയൻ പ്രശ്നം സംബന്ധിച്ച യു. എൻ. കമ്മീഷന്റെ ചെയർമാനായിരുന്നു. കൊറിയാവിഭജനംമൂലമുള്ള ആപത്തിനെപ്പററി അദ്ദേഹം ഐക്യരാഷ്ട്രസംഘടനയ്ക്കു മുന്നറിയിപ്പു നല്കിയിരുന്നു.

1948 മുതൽ 52 വരെ അദ്ദേഹം വിദേശകാര്യസെക്രട്ടറിയായിരുന്നു. ഒൻപതുവർഷം അംബാസഡറായി മോസ്ക്കോവിൽ കഴിഞ്ഞു. അതേസമയം പോളണ്ടിലെയും ഹംഗറിയിലെയും അംബാസഡറുമായിരുന്നു അദ്ദേഹം.

1947–ലാണ് മേനോൻ 'ഡൽഹി—ചുങ്കിംഗ്' പ്രസിദ്ധപ്പെടുത്തിയതു്. ലണ്ടൻ ടൈംസ് മുതലായ പത്രങ്ങൾ ഈ ഗ്രന്ഥത്തെപ്പററി മുക്തകണ്ഠം പ്രശംസിച്ചിട്ടുണ്ട്. 'റഷ്യൻപനോരമ' മേനോന്റെ മറെറാരു ഗ്രന്ഥമാണ്. രാഷ്ട്രീയസ്മരണകളെ ആധാരമാക്കി അടുത്തുതന്നെ മറെറാരു ഗ്രന്ഥവും അദ്ദേഹം പുറത്തിറക്കിയിട്ടുണ്ട്.

കെ. പി. എസ്. മേനോൻ അദ്ദേഹത്തിന്റെ ആത്മകഥ എഴുതുന്നതിൽ വ്യാപൃതനായിരിക്കയാണിപ്പോൾ. ഇന്ത്യൻ പ്രസിഡണ്ടിൽ നിന്ന് അദ്ദേഹത്തിനു് പത്മഭൂഷൺ എന്ന ബഹുമതി ലഭിച്ചിട്ടുണ്ട്. മോസ്കോ യൂണിവേഴ്സിററിയിൽനിന്ന് ഡോക്ടർബിരുദവും കിട്ടിയിട്ടുണ്ട്.

സർ സി. ശങ്കരൻനായരുടെ പുത്രിയാണ് കെ. പി. എസ്. മേനോന്റെ പത്നി. കേരള ഹൈക്കോടതി ജഡ്ജി പി. ഗോവിന്ദൻനായർ മേനോന്റെ ജാമാതാവാണ്. പരേതനായ ബാരിസ്റ്റർ കെ. പി. ഗോപാലമേനോൻ (മുമ്പത്തെ ഹൈക്കോടതി ജഡ്ജി) കെ. പി. എസ്. മേനോന്റെ ജ്യേഷ്ഠസഹോദരനാണ്.

## മള്ളൂർ ഗോവിന്ദപ്പിള്ള

1053 മേടം 10–ാംതീയതി ചിത്തിരനക്ഷത്രത്തിൽ കോട്ടയം കോടിമത മള്ളൂർവീട്ടിൽ ജനിച്ചു.



പിതാവ് കോട്ടയം നെട്ടാങ്ങാട്ടു വീട്ടിൽ നീലകണ്ഠപ്പിള്ളയും മാതാവ് മള്ളൂർ കൊച്ചുപാർവ്വതി അമ്മയുമാണ്. ഹൈസ്കൂൾ ക്ലാസ്സുകളിൽ പഠിക്കുമ്പോൾത്തന്നെ ലേഖനങ്ങളും കവിതകളും എഴുതിത്തുടങ്ങി. ഇന്ദ്രജിത്ത് എന്ന തൂലികാനാമത്തിൽ നസ്രാണിദീപികയിലും മനോരമയിലും ഈടുററ അനേകം ലേഖനങ്ങൾ അക്കാലങ്ങളിൽ മള്ളൂർ എഴുതിയിട്ടുണ്ട്.

എഫ്. എ. പരീക്ഷ ജയിച്ചശേഷം ഗോവിന്ദപ്പിള്ള തിരുവനന്തപുരം രാജകീയമഹാപാഠശാലയിൽ ചേർന്ന് ബി. എ. ജയിച്ചു. ബി. എ.യ്ക്കു് മലയാളത്തിൽ ഒന്നാം ക്ലാസ്സിൽ ഒന്നാംസ്ഥാനം നേടി കേരളവർമ്മകീർത്തിമുദ്ര

നേടി. മററു വിഷയങ്ങളിൽ പ്രശസ്തവിജയം നേടിയതിനു വേറെയും പല സുവർണ്ണമുദ്രകളും ഗോവിന്ദപ്പിള്ളയ്ക്കു കിട്ടിയിട്ടുണ്ട്. ബി.എ.യ്ക്കു ഗണിതശാസ്ത്രമായിരുന്നു അദ്ദേഹത്തിൻെറ ഐച്ഛികം. ട്രിഗ്ണോമെട്രിയിലെ വിഷമമുള്ള ഭാഗങ്ങൾ ശ്ലോകമാക്കി രൂപാന്തരപ്പെടുത്തിയാണ് സരസാഗ്രേസരനായ ആ വിദ്യാർത്ഥി പഠിച്ചതു്.

ബി. എ. ജയിച്ചശേഷം ലാക്കോളേജിൽ ചേർന്നു് ബി. എൽ. പരീക്ഷ പാസ്സായി. കുറേക്കാലം സെൻറ് ജോസഫ്സ് സ്കൂളിൽ അദ്ധ്യാപകനായും പിന്നീടു ഡിവിഷൻകച്ചേരിയിലും ഹജൂരിലും ഗുമസ്തനായും അദ്ദേഹം ജോലിനോക്കി. 1079–മാണ്ടാണ് ഗോവിന്ദപ്പിള്ള അഭിഭാഷകനായി പ്രാക്ടീസ് തുടങ്ങിയതു്. ആദ്യത്തെ കേസ്സിനു് രണ്ടു രൂപയായിരുന്നു മള്ളൂരിനു കിട്ടിയ പ്രതിഫലം. അഞ്ചുവഷം കഴിഞ്ഞു് ചാലലഹളക്കേസ്സിൽ അയ്യായിരംരൂപാ അദ്ദേഹത്തിനു പ്രതിഫലം കിട്ടുകയുണ്ടായി. പ്രഗത്ഭനായ ഒരു അഭിഭാഷകനെന്നു് മള്ളൂർ പേരെടുക്കാൻ വളരെ സമയം വേണ്ടിവന്നില്ല.

1081 ചിങ്ങം 20-ാം തീയതി മള്ളൂർ വിവാഹിതനായി. തൃശ്ശൂർ ഇട്ടിയേംപുറത്തു വീട്ടിൽ വേലുമേനോൻെറ പുത്രി എറണാകുളം അപ്പാപറമ്പത്തു് പാറുക്കുട്ടിയമ്മയായിരുന്നു വധു. ഈ ദമ്പതിമാക്ക് എട്ടു പുത്രികളും രണ്ടു പുത്രന്മാരുമാണുള്ളതു്. മക്കളും മക്കളുടെ മക്കളുമായി എൺപതിൽ പരം അംഗങ്ങളുള്ള ഒരു കുടുംബമാണു് മള്ളൂരിൻേറതു്.

അഭിഭാഷകൻ, ലാക്കോളേജു ലക്ചറർ, പ്രൊഫസ്സർ, പ്രിൻസിപ്പൽ എന്നീ നിലകളിൽ സ്തുത്യർഹമായ സേവനമാണദ്ദേഹം നിർവ്വഹിച്ചതു്. മള്ളൂരിൻെറ ശിഷ്യവർഗ്ഗത്തിൽപെടാത്ത ന്യായാധിപന്മാരോ അഭിഭാഷകന്മാരോ കേരളത്തിൽ ചുരുക്കമാണ്.

നല്ലൊരു സഹൃദയനും നിരൂപകനുമായ മള്ളൂർ വളരെക്കാലം തിരുവിതാംകൂർ സർവ്വകലാശാലയുടെ പൗരസ്ത്യഭാഷാവകുപ്പദ്ധ്യക്ഷനായും നിയമവകുപ്പദ്ധ്യക്ഷനായും പ്രശോഭിച്ചിരുന്നു. പല സാഹിത്യസമ്മേളനങ്ങളിലും നായർ സമ്മേളനങ്ങളിലും മള്ളൂർ അദ്ധ്യക്ഷതവഹിച്ചിട്ടുണ്ട്. അദ്ദേഹത്തിൻെറ ചുമതലയിൽ നടന്നിരുന്ന കോട്ടയം നായർസമാജം ഹൈസ്കൂൾ നായർസർവീസ് സൊസൈററിക്കു് ഏല്പിച്ചുകൊടുത്തു.

മള്ളൂരിൻെറ പത്നി അടുത്ത അവസരത്തിലാണ് അന്തരിച്ചതു്.

## സ്വാമി ചിന്മയാനന്ദൻ

തൃശ്ശൂർ വടക്കേക്കുറുപ്പത്തു് കുട്ടൻമേനോൻെറയും എറണാകുളം പൂതാമ്പിള്ളിയിൽ മങ്കു അമ്മയുടേയും പുത്രനായി 1915 ഫെബ്രുവരി 11-ാംതീയതി ജനിച്ച ചിന്മയാനന്ദൻെറ ചെറുപ്പത്തിലെ പേർ ബാലകൃഷ്ണൻ എന്നായിരുന്നു. ചെറുപ്പത്തിലേ അമ്മ മരിച്ചു. മാതൃസഹോദരിയാണ് വളർത്തിയതു്. എറണാകുളം മഹാരാജാസ് കോളേജിൽനിന്നു് ഇൻറർമീഡിയററും തൃശ്ശിവപേരൂർ സെൻറ് തോമസ് കോളേജിൽനിന്നു ബി. എ.യും പാസ്സായി. ലക്നൗവിൽനിന്നു് ഇംഗ്ലീഷിൽ എം. എ.യും, എൽ. എൽ. ബി.യും പാസ്സായി. ബാലകൃഷ്ണമേനോൻ പിന്നീട് ബോംബെയിലും ഡൽഹിയിലും കുറേക്കാലം പത്രപ്രവത്തകനായി കഴിഞ്ഞുകൂടി. സ്വാതന്ത്ര്യസമരത്തിൽ പങ്കുകൊണ്ടു ജയിലിൽ പാത്തു. അതോടുകൂടി രോഗം പിടിപെട്ടു കിടപ്പിലായി. വിവരമറിഞ്ഞു് ഒരു ബന്ധു അദ്ദേഹത്തെ ബറോഡയിലേക്കു കൂട്ടിക്കൊണ്ടുപോയി.



ബറോഡയിലെ താമസത്തിനിടയിൽ ബാലകൃഷ്ണമേനോൻ സ്വാമി ശിവാനന്ദസരസ്വതിയുടെ ലേഖനങ്ങൾ തുടർച്ചയായി വായിക്കാനിടയായി. അതു ജീവിതത്തിൽ ഒരു വഴിത്തിരിവായി. ഋഷികേശത്തുപോയി ശിവാനന്ദസ്വാമികളെ കണ്ടു. കുറച്ചുദിവസം അവിടെ താമസിച്ചു. നാട്ടിലേക്കു മടങ്ങുന്നില്ലെന്നു തീർച്ചയാക്കി. ഒരു നീണ്ട കത്തു് അച്ഛനു് എഴുതി. ഇരുപത്താറാം വയസ്സിൽ ബാലകൃഷ്ണമേനോൻ സന്യാസം സ്വീകരിച്ചു് 'ചിന്മയാനന്ദ'നായി. പത്തുകൊല്ലം അദ്ദേഹം ഹിമാലയത്തിൽ തപസ്വിയായിക്കഴിഞ്ഞു. തപോവനസ്വാമികളിൽനിന്നും ഇക്കാലത്തു് വേദോപനിഷത്തുക്കളിൽ അവഗാഹം നേടി.

ഗുരുവിൻെറ അനുമതിയോടുകൂടി സ്വാമി ചിന്മയാനന്ദൻ ലോകരംഗത്തേക്കിറങ്ങി പ്രഭാഷണങ്ങൾ തുടങ്ങി. ആദ്ധ്യാത്മികസിദ്ധാന്തങ്ങളെ ആധുനികശാസ്ത്രത്തിൻെറ വെളിച്ചത്തിലൂടെ വ്യാഖ്യാനിച്ചു കേൾപ്പിക്കുകയാണു് സ്വാമി ചിന്മയാനന്ദജിയുടെ പരിപാടി.

പൂനയിലാണ് ആദ്യമായി ഈ ജ്ഞാന യജ്ഞ പരിപാടി ആരംഭിച്ചത് (1952). ഇപ്പോൾ സ്വാമിജി, 138-ാമത്തെ യജ്ഞം ഗുണ്ടൂരിൽ നടത്തിക്കൊണ്ടിരിക്കുന്നു.

സ്വാമിജിയുടെ പ്രഭാഷണങ്ങളിൽ ആകൃഷ്ടരായ ചില സംസ്കാരമതികൾ അദ്ദേഹത്തിന്റെ ആദർശം പ്രചരിപ്പിക്കാൻ 1954-ൽ മദിരാശിയിൽ ചിന്മയമിഷൻ ആരംഭിച്ചു. പത്തു വർഷത്തിനകം ഭാരതമാകെ അതു പടർന്നു കഴിഞ്ഞു. സാന്ദീപനീസാധനാലയമാണ് ചിന്മയമിഷന്റെ കേന്ദ്രസ്ഥാനം. ബോംബെയിലും ബാംഗ്ളൂരിലും മിഷൻവക ആതുരാലയങ്ങളുണ്ട്. പാവപ്പെട്ട കുട്ടികളെ സഹായിക്കാൻ വിദ്യാഭ്യാസഫണ്ടും മിഷൻ ആവിഷ്കരിച്ചിരിക്കുന്നു. രാഷ്ട്രത്തിന്റെ എല്ലാ ഭാഗത്തുനിന്നും അഭ്യസ്തവിദ്യരായ യുവാക്കളെ തെരഞ്ഞെടുത്ത് ആറു കൊല്ലത്തെ അധ്യാത്മ പരിശീലനം നല്കി നാടിന്റെ നാനാഭാഗത്തും പ്രചാരകന്മാരായി നിയോഗിക്കാനാണ് സാന്ദീപനീസാധനാലയം സ്ഥാപിച്ചിരിക്കുന്നത്. ആറോളം വിദ്യാർത്ഥിവിദ്യാർത്ഥിനികൾക്ക് ഇവിടെ സൗജന്യമായി താമസിച്ചു പഠിക്കാനുള്ള വ്യവസ്ഥകൾ ചെയ്തിട്ടുണ്ട്. 1966-ൽ കൂടാനുദ്ദേശിക്കുന്ന അഖിലലോക ഹിന്ദുവിശ്വപരിഷത്തിന്റെ ചുമതല അദ്ദേഹം ഏറ്റെടുത്തിരിക്കുന്നു. 1965 ഏപ്രിൽ മാസത്തിൽ സ്വാമിജി ഒരു അഖിലലോക പര്യടനം നടത്തുന്നുണ്ട്.

## വിദ്യാനന്ദതീർത്ഥപാദ സ്വാമികൾ

'തീർത്ഥപാദസമ്പ്രദായം' എന്ന പേരിൽ സ്ഥാപിച്ചിട്ടുള്ള സന്യാസിപരമ്പരയുടെ ഇന്നത്തെ പരമാചാര്യനും ആശ്രമാദ്ധ്യക്ഷനും ആയ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ 1911 ജനുവരി 5-ാം തീയതി തിരുവല്ലാ താലൂക്കിൽ പുല്ലാട്ട് 'തെങ്ങും തോട്ടത്തിൽ' എന്ന കുലീനമായ നായർ തറവാട്ടിൽ ജനിച്ചു. മാതാവ് ലക്ഷ്മിയമ്മയും പിതാവ് തെക്കേടത്തു കൃഷ്ണൻ നായരുമായിരുന്നു. സന്യസിക്കുന്നതുവരെ റ്റി. എൻ. കൃഷ്ണൻനായരെന്നപേരിലാണ് സ്വാമിജി അറിയപ്പെട്ടിരുന്നത്.



സ്വദേശത്തുള്ള ആനമല പ്രൈമറിസ്കൂളിലെ പഠനം പൂർത്തിയാക്കിയശേഷം അവിടെ പ്രാചീനഗുരുകുലരീതിയിൽ നടത്തിയിരുന്ന പൗരസ്ത്യകലാലയം എന്ന സംസ്കൃതസ്കൂളിൽച്ചേർന്ന് ഏഴുകൊല്ലം സംസ്കൃതഭാഷയഭ്യസിച്ചു. അതോടൊപ്പം മലയാളവും, ഹിന്ദിയും, ഇംഗ്ലീഷും പഠിച്ചു. അദ്ധ്യയനത്തിനുശേഷം ആ പാഠശാലയിൽത്തന്നെ രണ്ടുകൊല്ലം അദ്ധ്യാപകവൃത്തിയിലും കഴിഞ്ഞുകൂടി. അക്കാലത്തു സംസ്കൃതസാഹിത്യത്തിലും വ്യാകരണം തർക്കം വേദാന്തം മുതലായ ശാസ്ത്രങ്ങളിലും അദ്ദേഹം ഉപരിപഠനം നടത്തിക്കൊണ്ടിരുന്നു. പണ്ഡിതശ്രേഷ്ഠന്മാരായ മഹോപാദ്ധ്യായൻ കെ. വാസുദേവൻ നായർ, മഹോപാദ്ധ്യായ ശിരോമണി കെ. വി. കേശവൻനായർ, പാണാവള്ളി എൻ. ജി. കർത്താ എന്നിവരായിരുന്നു അദ്ദേഹത്തിന്റെ പ്രധാന ഗുരുക്കന്മാർ. പിന്നീട് രണ്ടുവർഷം ചെറുകോൽ പോച്ചപ്പുറമ്പിൽ നാരായണപിള്ള ആശാന്റെ അന്തേവാസിയായി ജ്യോതിശ്ശാസ്ത്രത്തിൽ വിജ്ഞാനം സമ്പാദിച്ചു. അനന്തരം ഒരുവർഷം എഴുമറ്റൂർ കുന്നത്തു സംസ്കൃതപാഠശാലയിൽ പ്രഥമാദ്ധ്യാപകനായിരുന്നു. പൗരസ്ത്യകലാലയത്തിൽ പഠിക്കുന്നകാലത്ത് അച്യുതാനന്ദഗിരിസ്വാമികൾ എന്നൊരു വൃദ്ധസന്യാസി 1106-ാമാണ്ട് അവിടെവന്ന് കുറേക്കാലം നിവസിച്ചിരുന്നു. അദ്ദേഹത്തിൽനിന്ന് ആദ്ധ്യാത്മിക സാധന പരിശീലിച്ചവരിൽ വിദ്യാനന്ദജിയും ഉൾപ്പെട്ടിരുന്നു. നിത്യബ്രഹ്മചര്യദീക്ഷയും അന്ന് അദ്ദേഹം സ്വീകരിച്ചു.

കുന്നത്തു സംസ്കൃതസ്കൂളിലദ്ധ്യാപകനായിരിക്കെ ആദ്ധ്യാത്മികവിഷയങ്ങളിലുള്ള പല സംശയങ്ങളും അദ്ദേഹത്തിന്റെ മനസ്സിനെ അലട്ടിക്കൊണ്ടിരുന്നു. 'ശ്രീനീലകണ്ഠതീർത്ഥപാദസ്വാമി ചരിത്രസമുച്ചയം' ആയിടയ്ക്കദ്ദേഹത്തിനു വായിക്കുവാനിടയായി. അതോടുകൂടി ചട്ടമ്പിസ്വാമി തിരുവടികളേയും അദ്ദേഹത്തിന്റെ സന്യാസിശിഷ്യന്മാരേയും അവരുടെ ഉപദേശക്രമങ്ങളേയും കുറിച്ച് കൂടുതലായി ഗ്രഹിക്കുവാൻ സാധിച്ചു.

1110 കുംഭമാസം 29-ാം തീയതി വിദ്യാനന്ദജി വാഴൂർ തീർത്ഥപാദാശ്രമത്തിൽ ചെന്ന് തീർത്ഥപാദപരമഹംസസ്വാമികളെ ദർശിച്ചു. അദ്ദേഹത്തിന്റെ അന്തേവാസിയായി താമസിച്ചു. 110 മേടം 30-ാം തീയതി അദ്ദേഹത്തിന് തീർത്ഥപാദപരമഹംസർ സന്യാസദീക്ഷനല്കി അനുഗ്രഹിച്ചു. വിദ്യാനന്ദതീർത്ഥ

പാദർ എന്ന പേർ സ്വീകരിക്കയും ചെയ്തു. പിന്നീട് മൂന്നരവർഷക്കാലമേ തീർത്ഥപാദ പരമഹംസസ്വാമികൾ ജീവിച്ചിരുന്നുള്ളു. അതിനിടയിൽ അദ്ദേഹത്തിൽനിന്ന് യോഗ ജ്ഞാനസാധനകൾ പരിശീലിക്കുന്നതിനും വിദ്യാനന്ദതീർത്ഥപാദസ്വാമികൾക്കു ഭാഗ്യമുണ്ടായി.

1113 ചിങ്ങം 1-ാംതീയതി തീർത്ഥപാദ പരമഹംസസ്വാമികൾ, വിദ്യാനന്ദതീർത്ഥ പാദസ്വാമികളെ തന്റെ പിൻഗാമിയായി എഴമററൂർ പരമഭട്ടാരാശ്രമത്തിലെ അദ്ധ്യക്ഷസ്ഥാനത്തു വാഴിച്ചുകൊണ്ട് ഒരു 'ശ്രീമുഖം' കൊടുത്തു.

തീർത്ഥപാദപരമഹംസസ്വാമികൾ 1114 ചിങ്ങം 26-ാം തീയതി മഹാസമാധിയടഞ്ഞു. ഇന്ന് വിദ്യാനന്ദതീർത്ഥപാദസ്വാമികൾ ആശ്രമഭരണഭാരം വഹിച്ചുവരുന്നു. വാഴൂർ തീർത്ഥപാദാശ്രമം, എഴമററൂർ പരമഭട്ടാരാശ്രമം, കരുനാഗപ്പള്ളി പുന്നക്കുളം ശ്രീനീലകണ്ഠതീർത്ഥപാദസ്വാമി മഹാസമാധിപീഠം തുടങ്ങിയ ആശ്രമങ്ങളുടെയെല്ലാം അദ്ധ്യക്ഷനും പരമാചാര്യനുമാണ്.

ഈ കാലത്തിനിടയിൽ ഭാരതത്തിലെ പ്രധാനപ്പെട്ട പുണ്യസ്ഥലങ്ങളും മഠങ്ങളും ക്ഷേത്രങ്ങളും സന്ദർശിക്കുന്നതിനും പല സന്യാസിമാരുമായി പരിചയിച്ച് വേദാന്ത ചർച്ചകൾ നടത്തുന്നതിനും തീർത്ഥമാട്ടുന്നതിനും അദ്ദേഹത്തിനവസരം ലഭിച്ചിട്ടുണ്ട്. ഒരു പണ്ഡിതൻ, ധർമ്മോപദേഷ്ടാവ്, ഗ്രന്ഥകാരൻ, കവി, സാമൂഹ്യപ്രവർത്തകൻ എന്നീ നിലകളിലെല്ലാം വിദ്യാനന്ദജിക്ക് ഇന്ന് കേരളത്തിൽ സുപ്രതിഷ്ഠ ലഭിച്ചുകഴിഞ്ഞിരിക്കുന്നു. അദ്ദേഹത്തിനിന്ന് സന്യാസികളും, ബ്രഹ്മചാരികളും, ഗൃഹസ്ഥന്മാരുമുൾപ്പെട്ട ഒരു വലിയ ശിഷ്യസഞ്ചയമുണ്ട്.

അദ്ദേഹം സ്വഗുരുനാഥന്റെ സ്മാരകമായി അദ്ദേഹത്തിന്റെ സമാധിപീഠത്തിൽ ശ്രീതീർത്ഥപാദേശ്വരം എന്ന പേരിൽ ഒരു ശിവക്ഷേത്രം സ്ഥാപിച്ചിട്ടുണ്ട്. വാഴൂരുള്ള നാലു് എൻ. എസ്സ്. എസ്സ്. കരയോഗങ്ങളും ശ്രീ വിദ്യാനന്ദജിയും ചേർന്ന് 1953-ൽ വാഴൂർ സനാതനധർമ്മസേവാസംഘം എന്നൊരു സംഘടന രൂപീകരിച്ചിട്ടുണ്ട്. അതിന്റെ സ്ഥിരാദ്ധ്യക്ഷൻ വിദ്യാനന്ദതീർത്ഥപാദസ്വാമികളാണ്. ഇതിന്റെ ആഭിമുഖ്യത്തിൽ ചട്ടമ്പിസ്വാമികളുടെ ശതവർഷസ്മാരകമായി ശ്രീവിദ്യാധിരാജവിലാസം എന്ന ഒരു ഹൈസ്ക്കൂൾ സ്ഥാപിച്ചിരിക്കുന്നു. ആ സ്ക്കൂളിരിക്കുന്ന സ്ഥലത്തിന് തീർത്ഥപാദപരമഹംസസ്വാമികളുടെ സ്മാരകമായി 'തീർത്ഥപാദപുരം' എന്നാണ് നാമകരണം ചെയ്തിരിക്കുന്നതു്. ആ സ്ഥലത്തു് എൻ. എസ്സ്. എസ്സ്. വക ഒരു കാളേജ് ആരംഭിക്കാൻ പരിശ്രമിച്ചുകൊണ്ടിരിക്കയാണ്. ഇതിനകം കോളേജിന്റെ ആവശ്യത്തിന് മുപ്പതേക്കറോളം സ്ഥലം വിലയ്ക്കുവാങ്ങിക്കഴിഞ്ഞിട്ടുണ്ട്.

## ആതുരദാസ് സ്വാമികൾ

ഹോമിയോപ്പതി ചികിത്സാസമ്പ്രദായത്തിന്റെ നവോദ്ധാരകനെന്നനിലയിലും മികച്ച ഒരു ആതുരസേവകനെന്ന നിലയിലും പ്രശസ്തനായ ആതുരദാസ് സ്വാമികൾ കോട്ടയത്തു് ചാന്നാനിക്കാട്ടുകരയിലെ ചേടിക്കാട്ടു കുടുംബത്തിൽ 1088 മിഥുനമാസത്തിൽ ഭൂജാതനായി. ബാല്യത്തിൽത്തന്നെ ഈശ്വരഭക്തിയിൽ മുഴുകിത്തുടങ്ങിയ അദ്ദേഹം ചങ്ങനാശ്ശേരി സെന്റ്ബർക്ക്മാൻസ് കോളേജിൽ വിദ്യാർത്ഥിയായിരിക്കെ 1936-ൽ രാമകൃഷ്ണമിഷനിൽ ചേരുവാൻ താല്പര്യപ്പെട്ടുകൊണ്ട് കാലടി ആശ്രമത്തിലെത്തി സ്വാമി ആഗമാനന്ദനെ കണ്ടു. അതിനുമുമ്പുതന്നെ ആരംഭിച്ചിരുന്ന സേവനവൃത്തികൾ മനസ്സിലാക്കിയിരുന്ന ആഗമാനന്ദൻ, ആ യുവാവിന് 'ആതുരദാസ്' എന്ന സംജ്ഞയോടുകൂടി ബ്രഹ്മചര്യദീക്ഷ നല്കുകയും ആതുരശുശ്രൂഷ ഈശ്വരപൂജയ്ക്കു തുല്യമാകയാൽ അപ്രകാരം ചെയ്യുവാൻ ഉപദേശിക്കയും രാമകൃഷ്ണമിഷനിൽ ചേരാതെതന്നെ സ്വതന്ത്രമായി പ്രവർത്തിക്കാൻ നിർദ്ദേശിക്കയും ചെയ്തു.



മടങ്ങിയെത്തിയ സ്വാമികൾ അക്കൊല്ലംതന്നെ കൊരട്ടിമലയിൽ 'ആതുരാശ്രമം' സ്ഥാപിച്ചു് ആദ്ധ്യാത്മികചര്യകൾക്കു പുറമേ ഹോമിയോപ്പതി, ക്ഷീരപാനം മുതലായ ലളിതചികിത്സകൾകൊണ്ട് രോഗശുശ്രൂഷാസേവനങ്ങൾ നടത്തിപ്പോന്നു. കേരളത്തിലും പുറത്തുമുള്ള അനേകംപേരെ സ്വാമികൾ ചികിത്സിച്ചു രോഗം ഭേദമാക്കിയിട്ടുണ്ട്. സ്വാമികളുടെ ചികിത്സാപദ്ധതികൾ ഉൾക്കൊള്ളുന്ന ഗ്രന്ഥങ്ങൾ ഇംഗ്ലീഷിലും മലയാളത്തി

ല്യം പ്രസിദ്ധീകരിച്ചിട്ടുമുണ്ട്. ഭക്താനന്ദ സ്വാമികളിൽനിന്ന് 'ആതുരദാസാനന്ദതീത്ഥർ' എന്ന ദീക്ഷാനാമത്തോടുകൂടി സന്യാസം സ്വീകരിച്ച സ്വാമികൾ ഋഷീകേശത്തെ ശിവാനന്ദസരസ്വതി മുതലായ പല യോഗിവര്യന്മാരുമായി ദീർഘസമ്പക്കം പുലത്തി സ്വാദ്ധ്യായം ചെയ്തിട്ടുണ്ട്.

1952-ൽ ആതുരാശ്രമത്തിനുവേണ്ടി സചിവോത്തമപുരത്ത് എം. സി. റോഡിനടുത്ത് പുതിയ മന്ദിരം പണിയിക്കുകയും ആശ്രമ പരിസരത്തുതന്നെ ഹോമിയോ മെഡിക്കൽ കോളേജ് ആരംഭിക്കാനുള്ള പരിശ്രമങ്ങൾ തുടങ്ങുകയും ചെയ്തു. 1955 മെയ് 16-ാം തീയതി തിരു-കൊച്ചി രാജപ്രമുഖൻ ശിലാസ്ഥാപനം നിവ്വഹിച്ച പ്രസ്തുത കോളേജ് പണി പൂത്തിയാക്കി 1958 ജൂലായ് 14-ാം തീയതി ഇന്ത്യാഗവമ്മെൻറിന്റെ ഹോമിയോപ്പതിക്ക് ഉപദേഷ്ടാവായ ഡോ. കെ. ജി. സാക്സേന ഉൽഘാടനം ചെയ്തു. ഇന്ത്യാഗവമ്മെൻറിൻെറ സാമ്പത്തികസഹായത്തോടെയാണ് മൂന്നു നിലയിലുള്ള കോളേജുകെട്ടിടവും, 150 പേക്കു താമസിക്കാവുന്ന വിദ്യാത്ഥിനീഹോസ്റ്റലും നിമ്മിച്ചതു്. 200 വിദ്യാത്ഥികൾക്കു താമസിക്കാവുന്ന ഹോസ്റ്റലിന്റെ പണി പൂത്തിയായിവരുന്നു. ഇതിനുപുറമേ സ്റ്റാഫ്ക്വാട്ടേഴ്സും നിമ്മിച്ചിട്ടുണ്ട്.

ഹോമിയോകോളേജിൽ നിന്ന് മൂന്നു ബാച്ചുകളിലായി 150-ഓളം വിദ്യാത്ഥികൾ നാലരക്കൊല്ലത്തെ പരിശീലനം പൂത്തിയാക്കി പുറത്തിറങ്ങിയിട്ടുണ്ട്. കോളേജിനോടനുബന്ധിച്ച് 50 കിടക്കകളുള്ള ഹോമിയോ ആസ്പത്രി പ്രവത്തിച്ചുവരുന്നു. 10 കിടക്കകളോടുകൂടിയ ഒരു ഹോമിയോപ്പതിക്ക് റിസച്ച് ആസ്പത്രി കേന്ദ്രഗവമ്മെൻറു സഹായത്തോടെ നടത്തുന്നുമുണ്ട്. കൊരട്ടിമല ആശ്രമത്തിൽ ഒരു ക്ഷീരപാനചികിത്സാറിസർച്ചു സെൻററും പ്രവത്തിച്ചുവരുന്നു.

ആതുരദാസ് സ്വാമികൾ 1955-ൽകാശ്മീർ, ബദരീനാഥം മുതലായ സ്ഥലങ്ങൾ സന്ദശിക്കയും, 1959-ൽ ഡൽഹിയിൽ നടന്ന ഭാരത സാധുസമാജസമ്മേളനത്തിൽ പങ്കെടുക്കയും ചെയ്തു. ഇപ്പോഴദ്ദേഹം ഭാരത സാധുസമാജത്തിൻെറ കേരളശാഖാ സെക്രട്ടറിയാണ്. 1960-ൽ സ്വിററ്സർലണ്ടിൽ നടന്ന അഖിലലോക ഹോമിയോകോൺഗ്രസ്സിൽ പങ്കെടുത്തു പ്രസംഗിക്കുകയും ജമ്മനി, ഫ്രാൻസ്, ഇംഗ്ലണ്ട്, സ്കോട്ട്ലൻഡ് എന്നീ രാജ്യങ്ങളിൽ പര്യടനം നടത്തുകയും ചെയ്തു. സ്വാമികൾ സ്ഥാപിച്ചിട്ടുള്ള 'ഗീതാസംഘ'ത്തിന് കേരളത്തിലനേകം ശാഖകളുണ്ട്.

## നിമ്മലാനന്ദയോഗി

കൊല്ലവർഷം 1100-ാമാണ്ട് കുംഭമാസം 21-ാംതീയതി തിരുവാതിരനക്ഷത്രത്തിൽ കൊല്ലം പെരിനാട് പെരുമൺ ചിറോത്ത് ആനന്ദമന്ദിരത്തിൽ എ. നാരായണപിള്ളയുടേയും, കല്യാണിയമ്മയുടേയും രണ്ടാമത്തെ പുത്രനായി ജനിച്ച സുകുമാരനാണ് പിന്നീട് നിമ്മലാനന്ദയോഗിയായതു്. അച്ഛൻ ആലത്തൂർ ബ്രഹ്മാനന്ദസ്വാമി ശിവയോഗിയുടെ ശിഷ്യനായിരുന്നു. പെരുമൺ ഗവ: പ്രൈമറിസ്കൂളിലും തുടന്ന് എസ്സ്.എൻ.വി.സംസ്കൃതഹൈസ്കൂളിലും പഠിച്ചു. പിന്നീട് പ്രാക്കുളം എൻ.എസ്സ്.എസ്സ്.ഹൈസ്കൂളിൽ ചേന്നു പഠിച്ചു. പരീക്ഷാഫലം അറിയുന്നതിനു മുമ്പുതന്നെ 1119-ൽ ആലത്തൂർ സിദ്ധാശ്രമത്തിലേക്കു പുറപ്പെട്ടു.



ആലത്തൂർ സിദ്ധാശ്രമത്തിൽ ഒരു അന്തേവാസിയായി. ഇംഗ്ലീഷ്, ഹിന്ദി എന്നീ ഭാഷകൾ പഠിച്ചു. യോഗിനീദേവിയിൽനിന്ന് രാജയോഗോപദേശവും, നിമ്മലാനന്ദയോഗി എന്ന പേരിൽ സന്യാസവും സ്വീകരിച്ചു. സിദ്ധാശ്രമം സെക്രട്ടറിയായിരിക്കെ, 1956-ൽ യോഗിനീദേവിയുടെ അന്ത്യസമാധിയെത്തുടന്ന് ആനന്ദമഹാസഭയുടെ പ്രസിഡൻറായി.

## മേജർ ജനറൽ കെ. പി. കാൻഡത്ത്

കേസരി വേങ്ങയിൽ കുഞ്ഞിരാമൻനായനാരുടെ മൂത്തപുത്രൻ പ്രൊഫസർ എം. എ. കാൻഡത്തിൻെറയും, സർ സി. ശങ്കരൻനായരുടെ പുത്രി പാലാട്ടു മാധവിഅമ്മയുടെയും പുത്രനായി കുഞ്ഞിരാമൻ പാലാട്ട് കാൻഡത്ത് 1916-ൽ ജനിച്ചു.

ഡേറാഡൂൺ മിലിറ്ററി അക്കാഡമിയിൽ പരിശീലനം പൂത്തിയാക്കി. തുടന്ന് സെക്കൻഡ് ലഫ്റ്റനൻറായി. പിന്നീട് മേജർ

ജനറലായി. ഗോവയിലെ വിജയത്തോടെ പ്രഖ്യാതനായി. ഗോവാവിജയത്തിനുശേഷം കുറേക്കാലം അദ്ദേഹം ഗോവാ, ദാമൻ, ദ്യൂ എന്നീ ദിക്കുകളിലെ മിലിട്ടറിഗവർണ്ണരായി രുന്നു. ഇപ്പോൾ നാഗാലാണ്ടിൽ കമാൻഡിങ് ആഫീസറാണ്. അവിവാഹിതനാണ് മേജർ ജനറൽ കാൻഡത്ത്. വിവാഹിതയായ ഒരു സഹോദരിയുണ്ട്. പിതാവു ചെറുപ്പത്തിലേ മരിച്ചു; മാതാവു ജീവിച്ചിരിപ്പുണ്ട്.

## എ. സി. എൻ. നമ്പ്യാർ

വേങ്ങയിൽ കുഞ്ഞിരാമൻനായനാരുടെ ദ്വിതീയപുത്രനും പ്രൊഫസർ എം. എ. കാൻഡത്തിൻെറ അനുജനുമായ എ. സി. നാരായണൻനമ്പ്യാർ തലശ്ശേരിക്കടുത്ത എരഞ്ഞോളിയിലെ അറയ്ക്കൽ കണ്ടോത്തുകുടുംബത്തിൽ 1896-ൽ ജനിച്ചു. ചിറയ്ക്കൽ, തലശ്ശേരി, മദ്രാസ് എന്നിവിടങ്ങളിൽ വിദ്യാഭ്യാസം നടത്തി ബി. എ ബിരുദം നേടിയശേഷം ഇംഗ്ലണ്ടിൽ പോയി അദ്ധ്യാപനം, സാമ്പത്തികശാസ്ത്രം എന്നിവയിൽ ഡിപ്ലോമ സമ്പാദിച്ചു. ഇംഗ്ലണ്ടിൽ പഠിക്കുമ്പോൾത്തന്നെ പത്രങ്ങളിൽ എഴുതിക്കൊണ്ടിരുന്ന നമ്പ്യാർ വിദ്യാഭ്യാസാനന്തരം ഒരു യൂറോപ്യൻപര്യടനം നടത്തുകയും ഒരു പത്രപ്രവർത്തകനെന്ന നിലയിൽ ബർളിനിൽ താമസമാക്കുകയും ചെയ്തു. സരോജനീനായിഡുവിൻെറ മൂത്തസഹോദരൻ വീരേന്ദ്രചതോപാദ്ധ്യായ, സ്വാമി വിവേകാനന്ദൻെറ സഹോദരൻ ഭൂപേന്ദ്രനാഥദത്ത തുടങ്ങിയ വിപ്ലവകാരികളുമായി സഹകരിച്ച് ഇന്ത്യൻ സ്വാതന്ത്ര്യത്തിനു പരിശ്രമമാരംഭിച്ചു. ഹിറ്റ്ലറുടെ ഭരണനയങ്ങൾക്കെതിരായും ഫാസിസത്തിനെതിരായും മുറയ്ക്ക് എഴുതിക്കൊണ്ടിരുന്ന നമ്പ്യാർ വളരെവേഗം ഹിററ്ലറുടെ അപ്രീതിക്കു പാത്രമായി. തുടന്ന് അദ്ദേഹത്തെ അറസ്ററുചെയ്തു. സരോജനിനായിഡുവിന്റെ പുത്രൻ ഡോ: ജയസൂര്യയും നമ്പ്യാരോടൊപ്പം അറസ്ററുചെയ്യപ്പെട്ടു. പിന്നീട്ട നാടുകടത്തപ്പെട്ട നമ്പ്യാർ ചെക്കോസ്ലൊവാക്യയിലെത്തി താമസമായി. രണ്ടാംലോകമഹായുദ്ധമാരംഭിച്ചപ്പോൾ ഫ്രാൻസിലേക്കു പോയി. യുദ്ധത്തിൽ ഫ്രാൻസ് നിപതിച്ചപ്പോൾ ഫ്രെഞ്ച് പ്രതിരോധപ്രസ്ഥാനത്തിൽ സജീവമായ പങ്കു വഹിച്ചു. ഫ്രാൻസിൽ വെച്ചു സുഭാസ്ചന്ദ്രബോസുമായി സഹകരിച്ച് ഇന്ത്യയുടെ സ്വാതന്ത്ര്യസമ്പാദനത്തിനു പരിശ്രമങ്ങളാരംഭിച്ചു. യുദ്ധാനന്തരം സ്വിററ്സർലണ്ടിൽ താമസമാക്കിക്കൊണ്ടു പ്രവർത്തനം തുടന്ന നാരായണൻനമ്പ്യാർ, സ്വാതന്ത്ര്യപ്രാപ്തിയോടെ ഇന്ത്യയിൽതിരിച്ചെത്തുകയും താമസിയാതെ സ്വിററ്സർലണ്ടിൽ ഇന്ത്യൻപ്രതിപുരുഷനായി നിയമിക്കപ്പെടുകയുംചെയ്തു. പിന്നീടദ്ദേഹം ബൽജിയത്തിലും, ഹോളണ്ടിലും, ഡെന്മാക്കിലും, പശ്ചിമജമ്മനിയിലും ഇന്ത്യൻ സ്ഥാനപതിയായി ജോലി നോക്കി. ഇപ്പോൾ ജനീവയിൽ സ്ഥിരതാമസമാക്കി പത്രപ്രവത്തനത്തിലേർപ്പെട്ടിരിക്കുന്ന നമ്പ്യാർ, ഇന്ത്യയുടെ സ്വാതന്ത്ര്യത്തിന് വിദേശങ്ങളിൽ പ്രവത്തിച്ചിട്ടുള്ള ഗണനീയവ്യക്തികളിലൊരാളാണ്. പല യൂറോപ്യൻ ഭാഷകളും വശമുള്ള അദ്ദേഹം ലോകത്തിലെ പല പ്രധാന പത്രങ്ങളുമായി ബന്ധപ്പെട്ടിരുന്നു. ഇപ്പോൾ ഹിന്ദുസ്ഥാൻ ടൈംസിൻെറ യൂറോപ്യൻ പ്രതിനിധിയാണ്. സരോജനി നായിഡു, വീരേന്ദ്രനാഥചതോപാദ്ധ്യായ, ഹരീന്ദ്രനാഥചതോപാദ്ധ്യായ എന്നിവരുടെ ഇളയസഹോദരി സുഹാസിനിയെയാണ് നമ്പ്യാർ വിവാഹം ചെയ്തിരുന്നതു്. ഇദ്ദേഹത്തിനു 'പത്മഭൂഷൺ'ബഹുമതി ഡോ: രാജേന്ദ്രപ്രസാദ് നല്കിയിട്ടുണ്ട്.



## എ. എം. നായർ

'നായർ സാൻ' എന്നപേരിൽ ജപ്പാനിലും വിദൂരപൂവ്വദേശത്തും വിഖ്യാതനായ എ.എം. നായർ, ഫിഷറീസ് ഡയറക്റ്ററായി റിട്ടയർചെയ്ത എ. നാരായണൻ നായരുടെയും ഡോ. എ.കുമാരൻനായരുടെയും കനിഷ്ഠസഹോദരനാണ്. തിരുവനന്തപുരം സ്വദേശിയായ മാധവൻനായർ 1927-ൽ എൻജിനിയറിംഗിൽ ഉപരിവിദ്യാഭ്യാസത്തിനു് ജപ്പാനിലേക്കു പോയി. വിദ്യാഭ്യാസത്തിനുശേഷം അദ്ദേഹം ജപ്പാനിൽത്തന്നെ താമസമുറപ്പിച്ചു, അദ്ദേഹം ഇന്നു ജപ്പാനിലെ ഒരു പൗരമുഖ്യനും വ്യവസായപ്രമുഖനുമാണ്.



ദക്ഷിണപൂർവ്വേഷ്യൻരാജ്യങ്ങളിൽ ഇന്ത്യൻ സ്വാതന്ത്ര്യത്തിനുവേണ്ടി നടന്നിട്ടുള്ള സംരംഭങ്ങളിൽ സാരമായ പങ്ക് ഇദ്ദേഹത്തിനുണ്ട്. നേതാജി സുഭാസ് ചന്ദ്രബോസ് സംഘടിപ്പിച്ച ഇന്ത്യൻ ദേശീയസൈന്യത്തിലെ ഊർജ്ജസ്വലനായ സേനാനിയായിരുന്നു എ. എം. നായർ. ബ്രിട്ടീഷ്‌വിരുദ്ധപ്രചാരണപരിപാടികൾ സംഘടിപ്പിച്ചുകൊണ്ട് മഞ്ചൂറിയയിലും ചൈനയിലും മദ്ധ്യേഷ്യയിലും അക്കാലത്ത് അദ്ദേഹം അവിരാമം സഞ്ചരിച്ചിരുന്നു. 'മഞ്ചുക്കോനായർ' എന്ന പേരിലദ്ദേഹം അന്നു വിഖ്യാതനായിരുന്നു.

എ. എം. നായർ ഒരു ജപ്പാൻവനിതയെയാണ് വിവാഹം ചെയ്തിരിക്കുന്നത്. അവൾക്ക് ജാനകിയമ്മ എന്നാണദ്ദേഹം നല്കിയ പേർ. ഈ ദമ്പതികളുടെ പ്രഥമപുത്രൻ വാസുദേവൻനായർ ഫിഷറീസിൽ എം. എസ്‌സി. ജയിച്ചു; ഇപ്പോൾ അമേരിക്കയിൽ പി എച്ച്. ഡിയ്ക്കു പഠിക്കുകയാണ്. ജപ്പാനിലെത്തുന്ന ഇന്ത്യാക്കാരെ, വിശേഷിച്ചും കേരളീയരെ, തിരക്കിപ്പിടിച്ച് ആതിഥ്യംനല്കാൻ അത്യുത്സുകനാണ് 'നായർ സാൻ'. ജപ്പാനിലെ സാമൂഹ്യസാംസ്കാരികരംഗങ്ങളിലെല്ലാം അദ്ദേഹം പരക്കെ അറിയപ്പെടുന്ന വ്യക്തിയാണ്. വ്യവസായലോകത്തും സമുന്നതമായ ഒരു സ്ഥാനം ഈ കേരളീയനുണ്ട്.

ഇന്ത്യയുടെ സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം എ. എം. നായർ രാഷ്ട്രീയകാര്യങ്ങളിലേർപ്പെട്ടിട്ടില്ല. നേതാജിയുടെ മരണത്തെക്കുറിച്ചന്വേഷിക്കാൻ ഇന്ത്യാഗവമ്മെൻറ് നിയോഗിച്ച കമ്മററി ഇദ്ദേഹത്തിൻെറ തെളിവുകളും ശേഖരിച്ചിരുന്നു.

## കുട്ടികൃഷ്ണമാരാര്

തൃപ്രങ്ങോട്ട് കിഴക്കേ മാരാത്ത് 1900 ജൂൺ മാസം 14-ാം തീയതി ജനിച്ചു. കലവിദ്യ അഭ്യസിക്കപ്പെട്ടു, സംസ്കൃതം പഠിച്ചു. 1923-ൽ പട്ടാമ്പി സംസ്കൃത കോളേജിൽനിന്നു സാഹിത്യശിരോമണി പരീക്ഷയിൽ ജയിച്ചു. അതിനുശേഷം പതിനഞ്ചു കൊല്ലത്തോളം മഹാകവി വള്ളത്തോളിൻെറ അന്തേവാസിയായിരുന്നു—അദ്ദേഹത്തിൻെറ കൃതികളുടെ



പ്രസാധകനായിട്ടും, എഴുത്തുകാരനായിട്ടും, കുട്ടികളുടെ സംസ്കൃതാധ്യാപകനായിട്ടും, ഒടുവിലത്തെ ആറുകൊല്ലത്തോളം കേരളകലാമണ്ഡലത്തിലെ 'സാഹിത്യാചാര്യ'നായിട്ടും. ആദ്യകാലത്തു 'സാഹിത്യഭൂഷണം' എന്ന ഒരലങ്കാരഗ്രന്ഥം എഴുതി 1928-ൽ അച്ചടിപ്പിച്ചുവെങ്കിലും പ്രസ്സിൽനിന്നു വിട്ടുവിച്ചെടുക്കാൻ കഴിയാതെപോയി. പിന്നീടു പല കൊല്ലത്തോളം പറയത്തക്ക സാഹിത്യപരിശ്രമമുണ്ടായില്ല. 1938 മുതൽ 1961 വരെ മാതൃഭൂമിയിലെ പ്രൂഫുവായനക്കാരനായിരുന്നു. ഈയിടയ്ക്കാണ് മുഖ്യമായ സാഹിത്യപരിശ്രമമെല്ലാം ഉണ്ടായിട്ടുള്ളത്.

## എ. വി. കുട്ടികൃഷ്ണമേനോൻ

എ. വി. കുട്ടികൃഷ്ണമേനോൻ പൊന്നാനിത്താലൂക്കിലെ ആനക്കര വടക്കത്തു കുടുംബത്തിൽ 1885 ജനുവരി മാസത്തിൽ ജനിച്ചു. കോഴിക്കോട്ടു സാമൂതിരി കോളേജിലും മദ്രാസ് പ്രസിഡൻസി കോളേജിലും പഠിച്ച് 1907-ൽ എം. എ. ബിരുദവും, മദ്രാസ് ടീച്ചേഴ്സ് ട്രെയിനിങ് കോളേജിൽനിന്ന് 1908-ൽ എൽ. ററി. ബിരുദവും നേടി. പിന്നീട് നാഗ്പൂരിൽ പോസ്റ്റൽ ഡെപ്യൂട്ടി കൺട്രോളറുടെ ആഫീസിൽ അസിസ്റ്റൻറ് സൂപ്രണ്ടായി ജോലിനോക്കി. കുറച്ചുനാൾ കഴിഞ്ഞു് ആ ജോലി രാജിവെച്ച് മദ്രാസ് ലാകോളേജിൽ ചേന്നു നിയമപഠനമാരംഭിച്ചു. 1912-ൽ ബി. എൽ. ബിരുദമെടുത്ത കുട്ടികൃഷ്ണമേനോൻ 1913 മുതൽ തന്റെ സ്യാലനായ ഡോ. സ്വാമിനാഥനോടൊപ്പം അഭിഭാഷകനായി മദ്രാസിൽ പ്രാക്ടീസു നടത്തി. 1925-ൽ പ്രാക്ടീസിൽനിന്നു വിരമിച്ച് നാട്ടിൽ മടങ്ങിയെത്തിയ അദ്ദേഹം പൊന്നാനിയിലെ എ. വി. ഹൈസ്കൂൾ ഹെഡ്മാസ്റ്ററായി ജോലിയിൽ പ്രവേശിച്ചു. 1928-ൽ കോഴിക്കോട്ട് സാമൂതിരി കോളേജ് പ്രിൻസിപ്പലായിത്തീന്ന അദ്ദേഹം 1939-ൽ ആ ജോലിയിൽനിന്നു വിരമിച്ചു. പ്രിൻസിപ്പലായിരിക്കെ ടോക്കിയോവിൽ നടന്ന ലോകവിദ്യാഭ്യാസസമ്മേളനത്തിൽ ഇന്ത്യയുടെ പ്രതിനിധിയായി സംബന്ധിച്ചു. നാട്ടിൽ



തിരിച്ചെത്തിയശേഷം 12 വർഷക്കാലം ആനക്കരയിലെ സ്വാമിനാഥവിദ്യാലയത്തിന്റെ മാനേജരും അദ്ധ്യാപകനുമായിരുന്നു. ഷൊർണ്ണൂരിലെ കേരളീയ ആയുർവേദ മഹാപാഠശാലയുമായും ബന്ധപ്പെട്ടിരുന്നു.

## പി. ജി. എൻ. ഉണ്ണിത്താൻ

തിരുവിതാംകൂറിലെ ഒടുവിലത്തെ ദിവാനായിരുന്ന പി. ജി. നാരായണൻ ഉണ്ണിത്താൻ മാവേലിക്കര താലൂക്കിലെ ഒരു പുരാതന നായർ കുടുംബത്തിൽ 1073 കന്നി 11-ാം നു ജനിച്ചു. പരപ്പനാട്ടു രാജകുടുംബത്തിലെ ഒരു ഇളമുറയായിരുന്ന രാജരാജവർമ്മ കോയിത്തമ്പുരാന്റെ രണ്ടാമത്തെ പുത്രനാണ്.



മാവേലിക്കര ഹൈസ്കൂളിലും തിരുവനന്തപുരം രാജകീയകോളേജിലും പഠിച്ച് മദ്രാസ് യൂണിവേഴ്സിററിയിൽനിന്നും ബി. എ., ബി. എൽ. ഡിഗ്രികൾ സമ്പാദിച്ചു. കുറച്ചുകാലം മദിരാശി സെക്രട്ടറിയേറ്റിൽ ജോലിയായിരുന്നു. 1100 മുതൽ തിരുവിതാംകൂർ ഹൈക്കോടതിയിൽ സന്നതെടുത്ത് ആലപ്പുഴ ജില്ലാക്കോടതിയിൽ അഭിഭാഷകനായി. 1107 ആദ്യം തിരുവിതാംകൂർ മഹാരാജാവിന്റെ എ. ഡി. സി.യായി സർക്കാർ സർവീസിൽ പ്രവേശിച്ചു. 1108-ൽ സെക്രട്ടറിയേറ്റിൽ അസിസ്റ്റന്റ് സെക്രട്ടറിയായി. തുടർന്ന് മഹാരാജാവിന്റെ പ്രൈവററ് സെക്രട്ടറിയായി. മഹാരാജാവ് യൂറോപ്പിലും ഇംഗ്ലണ്ടിലും നടത്തിയ പര്യടനത്തിന്റെ ചുമതല ഇദ്ദേഹത്തിനായിരുന്നു. 1109 മുതൽ തിരുവനന്തപുരം അസിസ്റ്റന്റ് പേഷ്കാരും ഒന്നാംക്ലാസ്സ് മജിസ്ട്രേട്ടുമായി രണ്ടുമൂന്നുകൊല്ലം ജോലിനോക്കി. തിരുവനന്തപുരത്ത് പൊന്നുംവില സ്പെഷ്യൽ ആഫീസറായും, കൽക്കട്ടാ, ജാവാ (ഇൻഡോനേഷ്യ) മുതലായ സ്ഥലങ്ങളിലേക്കുള്ള മഹാരാജാവുതിരുമനസ്സിലെ യാത്രകളിലെല്ലാം ടൂറാഫീസ്സറായും സേവനംനടത്തി. പ്രിൻറിംഗ് ആൻഡ് സ്റ്റേഷനറി കൺട്രോളറായിരുന്നു. 1113-ൽ ഗവമെൻ്റ് സെക്രട്ടറിയായി നിയമിക്കപ്പെട്ടു. 1115 മുതൽ 1121 വരെ എക്സൈസ് കമ്മീഷണരായിരുന്നു. അതോടുകൂടിത്തന്നെ യുദ്ധകാലത്ത് ഫുഡ് സപ്ലൈസ് കൺട്രോളർ, ഷുഗർ കൺട്രോളർ എന്നീ ജോലികളും നോക്കി. മൈസൂർ മഹാരാജാവ്, വൈസ്രോയി ലിൻലിത്ത്ഗോപ്രഭു മുതലായ വിശിഷ്ടാതിഥികളുടെ സന്ദർശനങ്ങൾ സംബന്ധിച്ച് സ്പെഷ്യൽ ഡ്യൂട്ടിയിലും ഇദ്ദേഹം നിയുക്തനായിരുന്നു. 1121-ൽ മഹാരാജാവുതിരുമനസ്സുകൊണ്ട് 'രാജ്യസേവാപ്രവീണ' എന്ന ബഹുമതിമുദ്ര കല്പിച്ചു കൊടുത്തു. 1121-ൽ സെക്രട്ടറിയേറ്റിൽ അഡ്മിനിസ്ട്രേററീവ് സെക്രട്ടറിയായി (ചീഫ് സെക്രട്ടറിയുടെ സ്ഥാനത്ത്) ഇദ്ദേഹം നിയമിതനായി. 1947 ആഗസ്ററുമാസത്തിൽ (1122 അവസാനം) സർ സി. പി. രാമസ്വാമി അയ്യർ തിരുവിതാംകൂർ ദിവാൻപദം രാജിവെച്ച് ഒഴിഞ്ഞപ്പോൾ പി. ജി. എൻ. ഉണ്ണിത്താൻ ഒഫീഷിയേററിംഗ്ദിവാൻജിയായി നിയമിക്കപ്പെട്ടു. തുടർന്ന് ഉത്തരവാദഭരണം നടപ്പായപ്പോൾ തെരഞ്ഞെടുക്കപ്പെട്ട മന്ത്രിസഭയ്ക്ക് ഭരണമച്ചുതല കൈമാറുകയും, പെൻഷനു പ്രായമായിരുന്നില്ലെങ്കിലും തന്റെ രാജി സമപ്പിക്കുകയും ചെയ്തു. അതിനുശേഷം 1950 മുതൽ ഇദ്ദേഹം നാലുവർഷക്കാലം തിരുവിതാംകൂർ ദേവസ്വംബോർഡിന്റെ പ്രസിഡൻറായും സേവനം അനുഷ്ഠിച്ചിട്ടുണ്ട്.

ആലപ്പുഴ സർക്കാർവക്കീലായിരുന്ന ചെങ്ങന്നൂർ വിരുത്തിയേത്തു് പി. ജി. ഗോവിന്ദപ്പിള്ളയുടെ മകൾ കെ. ഭാഗ്യവിഅമ്മയാണ് ഇദ്ദേഹത്തിന്റെ ധമ്മപത്നി. ഇവക്ക് വിവാഹിതകളായ രണ്ടു പുത്രിമാരുണ്ട്. രണ്ടു പുത്രന്മാരും വിദ്യാത്ഥികളാണ്.

## പി. എ. മേനോൻ

അടുത്ത അവസരംവരെ പശ്ചിമജമ്മനിയിൽ ഇന്ത്യൻ സ്ഥാനപതിയായിരുന്ന പാറക്കാട്ട് അച്ചുതമേനോൻ, തിരുവിതാംകൂർ ദിവാനായിരുന്ന സർ മന്നത്തു കൃഷ്ണൻനായരുടെ പുത്രനാണ്. 1905-ൽ കോഴിക്കോട്ടു ജനിച്ച അദ്ദേഹം ആദ്യം കോഴിക്കോട്ടും, പിന്നീട് മദ്രാസ് പ്രസിഡൻസി കോളേജിലും, ഓക്സ്ഫോർഡ് സർവകലാശാലയിലും വിദ്യാഭ്യാസം നടത്തി.



ഐ. സി. എസ്സിലേക്കു തെരഞ്ഞെടുക്കപ്പെട്ട അച്ചുതമേനോൻ 1929-ൽ മദ്രാസ് സംസ്ഥാ

നത്തു് അസിസ്റ്റൻറ് കളക്ടരായി നിയമിക്കപ്പെട്ടു. കളക്ടർ, മരാമത്തുവകുപ്പ് അണ്ടർ സെക്രട്ടറി എന്നീ നിലകളിലും ജോലിനോക്കിയിട്ടുണ്ട്. ഇന്ത്യാഗവണ്മെൻറിലും അണ്ടർ സെക്രട്ടറിയായിരുന്നു. 1943 മാർച്ചിൽ വാഷിങ്ടനിലെ ഇന്ത്യൻ സപ്ലൈമിഷൻെറ ഡെപ്യൂട്ടി സെക്രട്ടറിയായിത്തീർന്ന അച്യുതമേനോൻ പിന്നീട് അതിൻെറ സെക്രട്ടറിയായി. 1947-ൽ ഇന്ത്യൻ വിദേശകാര്യ വകുപ്പു ജോയിൻറ് സെക്രട്ടറിയായി. പിന്നീട് പോർച്ചുഗലിലും മററു പല രാജ്യങ്ങളിലും ഇന്ത്യൻ സ്ഥാനപതിയായി ജോലിനോക്കി.

## കെ. ടി. കുഞ്ഞിരാമൻനമ്പ്യാർ

1904 ഡിസംബറിൽ കൂടാളിയിൽ ജനിച്ചു. 1924മുതൽ സജീവരാഷ്ട്രീയപ്രവർത്തകനായി.



ഹോസ്ദുർഗ്ഗ് താലൂക്ക് കോൺഗ്രസ്കമ്മററിയുടെ സെക്രട്ടറി, പ്രസിഡണ്ട് എന്നീ നിലകളിൽ 1924 മുതൽ 1940 വരെ സേവനമനുഷ്ഠിച്ചു. വിജ്ഞാനദായിനി ദേശീയ പാഠശാലയിൽ 1930വരെ 6 കൊല്ലം ശമ്പളം വാങ്ങാതെ അദ്ധ്യാപകനായി ജോലിചെയ്തു. 1928-ൽ പണ്ഡിററ് നെഹ്റുവിൻെറ അദ്ധ്യക്ഷതയിൽ പയ്യന്നൂരിൽവച്ചു ചേർന്ന കേരള സംസ്ഥാന കോൺഗ്രസ്സമ്മേളനത്തിലും ഉത്തര കേരള നായർ സമ്മേളനത്തിലും വളണ്ടിയർക്യാപ്ററനായി സേവനമനുഷ്ഠിച്ചു. മദിരാശി(1927ഡിസംബർ), കല്ക്കത്ത, ലാഹോർ (1929 ഡിസംബർ) കോൺഗ്രസ് സമ്മേളനങ്ങളിൽ കേരള പ്രതിനിധി എന്ന നിലയിൽ പങ്കെടുത്തു. 1930-ൽ ഉപ്പുനിയമലംഘനസത്യാഗ്രഹത്തിൽ കേളപ്പൻെറ നേതൃത്വത്തിൽ പയ്യന്നൂരേക്കു് മാർച്ചുചെയ്ത ആദ്യത്തെ ജാഥയിൽ ക്യാപ്ററനായി സേവനമനുഷ്ഠിച്ചു. ഒരുകൊല്ലത്തെ ശിക്ഷയ്ക്കു വിധിക്കപ്പെട്ടു. ഗാന്ധി-ഇർവിൻ സന്ധിയെത്തുടർന്ന് 9 മാസത്തിനുശേഷം വിട്ടയയ്ക്കപ്പെട്ടു. പിന്നീടു നടന്ന പിക്കററിംഗ് സമരങ്ങൾ സംഘടിപ്പിച്ചു. ഗുരുവായൂർ ക്ഷേത്രപ്രവേശനസത്യാഗ്രഹത്തിനും സഹായസഹകരണങ്ങൾ ചെയ്തു. 1937 മുതൽ കർഷകസംഘടനകളിലും 1940-ൽ കെ. പി. സി. സി. പ്രസിഡണ്ട് എന്ന നിലയിലും പ്രവർത്തിച്ചു. കയ്യൂർ കേസ്സിനെ തുടർന്ന് 1945 വരെ അഞ്ചുകൊല്ലം തുടർച്ചയായി വെല്ലൂരിലും, രാജമന്ത്രിയിലും തടങ്കലിൽ വെക്കപ്പെട്ടു. 1946-ൽ വീണ്ടും 8 മാസത്തെ തടങ്കൽജീവിതം വേണ്ടിവന്നു. ഇന്ത്യ സ്വതന്ത്ര്യയായതോടുകൂടി 1947 ആഗസ്റ്റിൽ വിട്ടയയ്ക്കപ്പെട്ടു. 1953 മുതൽ 56 വരെ മട്ടന്നൂർ പി. സി. സി. സൊസൈററി പ്രസിഡണ്ടായും പിന്നീട് റൂറൽബാങ്ക് പ്രസിഡണ്ടായും പ്രവർത്തിച്ചു. കൂടാളി സഹകരണസംഘം, തലശ്ശേരി കോ-ഓപ്പറേറ്റീവ് യൂണിയൻ, ബ്ളോക്ക് ഉപദേശകസമിതി, കൂടാളി പഞ്ചായത്തു് എന്നിവയുടെ പ്രസിഡണ്ടായും പ്രവർത്തിച്ചിട്ടുണ്ട്. ഇപ്പോൾ എല്ലാരംഗത്തുനിന്നും പിൻവാങ്ങി വിശ്രമമെടുക്കുകയാണ്.

## അമ്മു സ്വാമിനാഥൻ

പൊന്നാനിത്താലൂക്കിലെ അഭിജാതമായ ആനക്കര വടക്കത്തുകുടുംബത്തിലെ അംഗമായ അമ്മുഅമ്മ 1894-ലാണ് ജനിച്ചതു്.



വീട്ടിൽ വെച്ചാണ് അവർ വിദ്യാഭ്യാസം നടത്തിയതു്. 1908-ൽ പാലക്കാട്ടു സ്വദേശിയും പില്ക്കാലത്തു് മദ്രാസിലെ ഒന്നാംകിട അഭിഭാഷകനുമായിരുന്ന ഡോ. സ്വാമിനാഥൻ അമ്മുഅമ്മയെ വിവാഹം ചെയ്തു. തുടർന്നു മദിരാശിയിൽ താമസമാക്കിയ അവർ അവിടെ സാമൂഹ്യകാര്യങ്ങളിലും രാഷ്ട്രീയപ്രവർത്തനങ്ങളിലും ഏർപ്പെട്ടു. ഇന്ത്യയിലെ ആദ്യകാലവനിതാസംഘടനകളിലൊന്നായ മദ്രാസ് 'വിമൻസ് ഇന്ത്യാ അസ്സോസിയേഷ'ൻെറ സജീവപ്രവർത്തകയായിരുന്ന അവർ അതിൻെറ വൈസ് പ്രസിഡണ്ടും പ്രസിഡണ്ടുമായിരുന്നിട്ടുണ്ട്. അഖിലേന്ത്യാ വനിതാസംഘടനയുടെ സ്ഥാപകാംഗമായ അവർ അതിൻെറ സെക്രട്ടറി, സ്റ്റാൻഡിംഗ്കമ്മററി ചെയർമാൻ, വൈസ് പ്രസിഡണ്ട്, പ്രസിഡണ്ട് എന്നീ പദവികൾ വഹിച്ചിട്ടുണ്ട്. 1930 മുതൽ കോൺഗ്രസ്സിൽ അംഗമായ അമ്മു സ്വാമിനാഥൻ 1942-ലെ ആഗസ്റ്റ് സമരക്കാലത്തു് അറസ്റ്റ് ചെയ്യപ്പെട്ടുകയും 1944 മാർച്ചുവരെ ജയിൽ വാസമനുഭവിക്കയും ചെയ്തു. 1934 മുതൽ 39

വരെ മദ്രാസ് സിററി കോപ്പറേഷനിൽ അംഗമായിരുന്നു; കോപ്പറേഷൻെറ വിദ്യാഭ്യാസ സ്റ്റാൻഡിംഗ്കമ്മററി ചെയർമാനുമായിരുന്നു. 1945–ൽ മദ്രാസ് സിററി നിയോജകമണ്ഡലത്തിൽനിന്നും ഇന്ത്യൻ കേന്ദ്രഅസംബ്ളിയിലേക്ക തെരഞ്ഞെടുക്കപ്പെട്ടു. 1946–ൽ ഇന്ത്യൻ ഭരണഘടനാനിർമ്മാണസഭയിലേക്ക തെരഞ്ഞെടുക്കപ്പെട്ടു. 1950 മുതൽ 1957 വരെ ലോക്സഭയിൽ അംഗമായിരുന്നു. കേന്ദ്രഅസംബ്ളിയിലും ഇന്ത്യൻ പാർലിമെൻറിലും വിവിധ കമ്മററികളിൽ അംഗമായി സേവനമനുഷ്ഠിച്ചു. 1948–ൽ ഇന്ത്യാഗവമ്മെൻറു് അയച്ച സൗഹാർദ്ദസംഘത്തിലംഗമായി എത്യോപ്യ സന്ദർശിച്ചു. 1949 ജൂലയിൽ ജനീവായിൽ നടന്ന യുനെസ്കോ സമ്മേളനത്തിൽ പ്രതിനിധിയായിരുന്നു. 1949 ആഗസ്റ്റിൽ കോപ്പൻഹേഗനിൽ നടന്ന അന്താരാഷ്ട്രീയ വനിതാസമ്മേളനത്തിൽ ഇന്ത്യൻ പ്രതിനിധിയായി പങ്കെടുത്തു. 1953–ൽ ജപ്പാനും 1954–ൽ ചൈനയും സന്ദർശിച്ചു. 1957 നവംബർ മുതൽ 1960 ഏപ്രിൽ വരെ രാജ്യസഭാംഗമായിരുന്നു. ഇന്ത്യാഗവമ്മെൻറിൻെറ പല വിദഗ്ദ്ധകമ്മിററികളിലും അംഗമായ അമ്മു സ്വാമിനാഥൻ പല സാമൂഹ്യസാംസ്കാരികസംഘടനകളുമായി ബന്ധമുണ്ട്. രണ്ടു പുത്രന്മാരും രണ്ടു പുത്രികളുമുണ്ട്. പ്രസിദ്ധ അഭിഭാഷകനായ ഗോവിന്ദസ്വാമിനാഥൻ, ഐ. എൻ. ഏയിലെ കേണൽ ലക്ഷ്മി, പ്രസിദ്ധ നർത്തകിയായ മൃണാളിനി സാരാഭായി എന്നിവർ മക്കളാണ്.

## ഏ. വി. കുട്ടിമാളുഅമ്മ

ആനക്കര വടക്കത്തു കുടുംബത്തിൽ 1905 ഏപ്രിൽ 23–ാം തീയതി ജനിച്ച ഏ. വി. കുട്ടിമാളുഅമ്മ സ്വഗൃഹത്തിൽവച്ചും പിന്നീട് മഹാകവി ടാഗോറിന്റെ ശാന്തിനികേതനത്തിൽവച്ചും വിദ്യാഭ്യാസം നടത്തി. കുട്ടിമാളുഅമ്മയെ ചെറുപ്പത്തിൽതന്നെ കോഴിപ്പുറത്തു മാധവമേനോൻ വിവാഹം ചെയ്തു. 1930 മുതൽ അവർ സജീവമായി രാഷ്ട്രീയരംഗത്തുണ്ട്. ഗാന്ധിജിയുടെ നേതൃത്വത്തിൽ സിവിൽ നിയമലംഘനമാരംഭിച്ചപ്പോൾ വിദേശവസ്തുബഹിഷ്കരണത്തിലും പിക്കററിങ്ങിലും പങ്കെടുത്തു. 1932–ൽ പ്രസവിച്ച് ഒരു മാസം മാത്രമായ തന്റെ പിഞ്ചുശിശുവിനെയുമെടുത്ത് നിയമം ലംഘിച്ചു ജയിലിലേക്കു പോയി, രണ്ടു വർഷം ജയിൽവാസമനുഭവിച്ച കുട്ടിമാളുഅമ്മ അഖിലേന്ത്യാ പ്രശസ്തിയിലേക്കുതന്നെ ഉയർന്നു. പിന്നീട് 1940–ലെ വ്യക്തിസത്യാഗ്രഹകാലത്തും 1942–ലെ ആഗസ്റ്റ്സമരകാലത്തും ജയിൽവാസം വരിച്ചിട്ടുണ്ട്. കോഴിക്കോട്ട് ടൗൺ കോൺഗ്രസ്സ് കമ്മററി പ്രസിഡൻറ്, ജില്ലാ കോൺഗ്രസ്സ്കമ്മററി പ്രസിഡൻറ്, മലയാളപ്രദേശ് കോൺഗ്രസ്സ്കമ്മററി പ്രസിഡൻറു്, കേരളാപ്രദേശ് കോൺഗ്രസ്സ് കമ്മററിപ്രസിഡൻറ് എന്നീ നിലകളിൽ പ്രവർത്തിച്ചിട്ടുണ്ട്. ദീർഘകാലമായി കെ. പി. സി. സി. മെമ്പറും, എ. ഐ. സി. സി. മെമ്പറുമാണ്. 1937–ലും 1946–ലും മദിരാശി നിയമസഭയിലേക്ക തെരഞ്ഞെടുക്കപ്പെട്ടു. കോഴിക്കോട്ടു മുനിസിപ്പൽ കൗൺസിൽ മെമ്പറായും സേവനമനുഷ്ഠിച്ചിട്ടുണ്ട്. മാതൃഭൂമിപത്രത്തിൻെറ ഡയറക്ടർ, മലബാർ ഹിന്ദിപ്രചാരസഭയുടെ പ്രസിഡൻറു്, ദേശീയ മഹിളാസമാജം പ്രസിഡൻറ് എന്നീ നിലകളിലും പ്രവത്തിച്ചിരുന്നു. കോഴിക്കോട്ടെ പൂവർ ഹോം സൊസൈററി തുടങ്ങിയ പല സ്ഥാപനങ്ങളുടെയും പ്രസിഡണ്ടാണിപ്പോൾ. ദക്ഷിണേന്ത്യൻ ഭാഷകളും, ഹിന്ദി, ബംഗാളി, ഇംഗ്ലീഷ് എന്നീ ഭാഷകളുമറിയാവുന്ന കുട്ടിമാളുഅമ്മ ഇന്ത്യയൊട്ടുക്ക സഞ്ചരിച്ചിട്ടുണ്ട്. അമ്മു സ്വാമിനാഥൻ, കുട്ടിമാളുഅമ്മയുടെ ഒരു ജ്യേഷ്ഠസഹോദരിയാണ്.



## ലഫ്: കേണൽ (ഡോ:) ലക്ഷ്മി

ക്യാപ്റ്റൻ ലക്ഷ്മി എന്ന പേരിൽ വിഖ്യാതയായിത്തീന്ന ആനക്കര വടക്കത്ത് ലക്ഷ്മി, ഡോ: സ്വാമിനാഥൻെറയും അമ്മു സ്വാമിനാഥൻെറയും പുത്രിയായി 1914–ൽ മദ്രാസിൽ ജനിച്ചു. മദ്രാസ് ക്വീൻ മേരീസ് കോളേജിലും മദ്രാസ് മെഡിക്കൽകോളേജിലും വിദ്യാഭ്യാസം ചെയ്തു. 1937–ൽ എം. ബി. ബി. എസ് പാസ്സായ ലക്ഷ്മി, ഒരു കൊല്ലം മദ്രാസ് ജനറലാശുപത്രിയിൽ ഹൗസ് സർജ്ജനായി ജോലിനോക്കി. 1939–ൽ സിംഗപ്പൂരിലെത്തിയ ഡോ: ലക്ഷ്മി, ജപ്പാൻകാരുടെ ആക്രമണം ഉണ്ടാകുംവരെ അവിടെ പ്രാക്ടീസ്ചെയ്തു. നേതാജി സുഭാസ് ചന്ദ്രബോസ് സിംഗപ്പൂരിലെത്തി ഐ. എൻ. എ. രൂപ

വല്ക്കരിച്ചപ്പോൾ സ്ത്രീകളുടെ റജിമെൻറിന്റെ (ഝാൻസിറാണി റജിമെന്റ്) കമാൻഡറായി ഡോ: ലക്ഷ്മി നിയമിക്കപ്പെട്ടു. ഐ. എൻ. എ. യുടെ സ്വാതന്ത്ര്യസമരത്തിൽ ഒരു കേണൽ എന്ന നിലയ്ക്കും ഒരു ഡോക്ടർ എന്ന നിലയ്ക്കും പങ്കെടുത്തു. 1945–ൽ ബർമ്മയിൽവെച്ച് ബ്രിട്ടീഷ്കാർ ഡോ: ലക്ഷ്മിയെ തടവിലാക്കി. 1946–ൽ വിമോചിതയായി ഇന്ത്യയിൽ തിരിച്ചെത്തി. ഐ. എൻ. എ. യിലെ ക്യാപ്റ്റൻ സെഗാൾ 1947–ൽ ഡോ: ലക്ഷ്മിയെ വിവാഹംചെയ്തു. കാൺപൂരിൽ സ്വഭർത്താവോടൊപ്പം താമസിക്കുന്ന ഡോ: ലക്ഷ്മി, അവിടെ സ്ത്രീകൾക്കും കുട്ടികൾക്കുംവേണ്ടിയുള്ള ആസ്പത്രിയുടെ സൂപ്രണ്ടാണ്.

## അമ്പാടി ഇക്കാവമ്മ

തൃപ്പൂണിത്തുറ തെക്കെ അമ്പാടിയിൽ നാണി അമ്മയുടേയും, പള്ളിയിൽ കൊച്ചുഗോവിന്ദമേനോൻ കാര്യക്കാരുടേയും മകളായ ഇക്കാവമ്മ, അമ്പാടി കാർത്ത്യായനി അമ്മയുടെ അനുജത്തിയാണ്. 1898 ജനുവരി 12-ാം തീയതി ജനിച്ച അവർ തൃപ്പൂണിത്തുറ ബാലികാവിദ്യാലയത്തിൽ അദ്ധ്യാപികയായി. അക്കാലത്തു തന്നെ വയലിനിലും വായ്പാട്ടിലും സാമാന്യം നൈപുണ്യം നേടി.



ഇംഗ്ലീഷിൽനിന്ന് വിവർത്തനങ്ങളാണ് അവരുടെ ആദ്യത്തെ ഗ്രന്ഥങ്ങൾ. സി. അച്യുതമേനോന്റെ 'ദിവാൻ ശങ്കരവാരിയർ', സർദാർ കെ. എം. പണിക്കരുടെ 'ശ്രീഹർഷൻ', ടോൾസ്റ്റോയ് നീതികഥകൾ ഇവയാണ് ആദ്യത്തെ പരിഭാഷകൾ. പിന്നീട് ഇക്കാവമ്മ ഹിന്ദി പഠിക്കുകയും മഹാത്മാ ഗാന്ധിയുടെ 'അനാസക്തിയോഗ'വും 'ഗീതാബോധ്' എന്ന ഗ്രന്ഥവും മലയാളത്തിലേക്ക് വിവർത്തനം ചെയ്കയും ചെയ്തു. പണ്ഡിറ്റ് ജവഹർലാൽ നെഹ്രുവിന്റെ 'ഒരച്ഛൻ മകൾക്കയച്ച കത്തുകൾ' ആണ് പിന്നത്തെ വിവർത്തന ഗ്രന്ഥം.

'ബാലകഥകൾ', 'കുട്ടികളുടെ പൂങ്കാവനം', 'ഉദ്യാനം' എന്നീ കൃതികളും അവരുടെ ഗ്രന്ഥങ്ങളിൽ ഉൾപ്പെടുന്നു. ബാലകഥാമത്സരത്തിനുള്ള ഇന്ത്യാഗവമ്മെൻറിൻെറ സമ്മാനം (1955—1956) നേടിയ പുസ്തകമാണ് 'ബാലകഥകൾ'. മറെറാരു തർജ്ജമയാണ് 'അശോകൻെറ ധർമ്മലിപികൾ'. വിവേകാനന്ദശതവാർഷികം സംബന്ധിച്ച് കുട്ടികൾക്കായി സ്വാമികളുടെ ഒരു ജീവചരിത്രം ഇക്കാവമ്മ പ്രസിദ്ധംചെയ്തിട്ടുണ്ട്.

1931–ൽ വെള്ളാട്ട് കരുണാകരൻനായർ ഇക്കാവമ്മയെ വിവാഹം ചെയ്തു. അവർക്ക് രണ്ടു പുത്രന്മാരുണ്ട്. മൂത്തമകൻ വേണുഗോപാലൻ ഇപ്പോൾ റെയിൽവേ വകുപ്പിൽ ഒരു ഉദ്യോഗസ്ഥനാണ്. രണ്ടാമത്തെ മകൻ ബാലശങ്കരൻ ഡെൽഹിയിൽ ഒരു കമ്പനിയിൽ അസിസ്റ്റൻറ് മാനേജരാണ്.

## നാലപ്പാട്ട് ബാലാമണിഅമ്മ

കവിയും ചിന്തകനുമായ നാലപ്പാട്ട നാരായണമേനോൻെറ അനന്തരവളായ ബാലാമണി അമ്മ 1084 കർക്കടകം 4-ാംതീയതി നാലപ്പാട്ട കൊച്ചുകുട്ടി അമ്മയുടെയും ചിററഞ്ഞൂർ കുഞ്ഞുണ്ണിരാജായുടെയും സീമന്തപുത്രിയായി ജനിച്ചു. ഒരനുജത്തി മാത്രമേ അവർക്കുള്ളൂ. പഴയ മട്ടിലുള്ള സംസ്കൃതകാവ്യപാഠങ്ങൾ പ്രത്യേകം നിയമിതനായ അദ്ധ്യാപകൻെറ കീഴിൽ വീട്ടിലിരുന്നു പഠിച്ചതും ഇംഗ്ലീഷിലെ ചില ബാലപാഠങ്ങളും മാത്രമാണ് ആദ്യകാലവിദ്യാഭ്യാസം. പിന്നീട് അവർ സ്വപരിശ്രമം കൊണ്ട് ഭാരതീയ വിജ്ഞാനമേഖലകളിലും ഇംഗ്ലീഷിലും അവഗാഹം നേടി. നാലപ്പാട്ടു നാരായണമേനോൻെറ 'ചക്രവാളം' എന്ന കൃതി അവർ ഇംഗ്ലീഷിലേക്കു വിവർത്തനം ചെയ്തു പ്രസിദ്ധീകരിച്ചിട്ടുണ്ട്.



20-ാം വയസ്സിൽ 1104 തുലാം 3-ാംതീയതി വടേക്കര മാധവൻനായരുമായി (വി. എം. നായർ) അവരുടെ വിവാഹം നടന്നു. വിവാഹശേഷം അവർ ഭർത്താവിനോടൊപ്പം വളരെക്കാലം കൽക്കത്തയിലാണു താമസിച്ചിരുന്നത്. ചെറുപ്പത്തിൽ നാലപ്പാട്ടെ അന്തരീക്ഷത്തിൽവെച്ചുതന്നെ ബാലാമണിയമ്മയിൽ കവിതാവാസന അങ്കുരിച്ചിരുന്നു. ഭർത്താവിൻെറ പ്രോത്സാഹനങ്ങളിലൂടെയും

പ്രചോദനങ്ങളിലൂടെയും അവർ കവിതാരംഗത്തിറങ്ങി.

ഇപ്പോൾ കുറച്ചുവർഷങ്ങളായി അവർ ഭർത്താവോടൊപ്പം കോഴിക്കോട്ടു താമസിച്ചുവരുന്നു. രണ്ടാൺമക്കളും രണ്ടു പെൺമക്കളുമാണ് അവർക്കുള്ളത്. മാധവിക്കുട്ടി എന്ന പേരിൽ മലയാളസാഹിത്യത്തിൽ കഥകളെഴുതുകയും ഇംഗ്ലീഷിൽ കവിതയെഴുതുകയും ചെയ്യുന്ന കമലാദാസ് ഇവരുടെ മൂത്തമകളും രണ്ടാമത്തെ സന്താനവുമാണ്. മൂത്തമകൻ മോഹൻദാസും ഒടുവിലത്തെ രണ്ടു സന്താനങ്ങളായ ശ്യാമസുന്ദരനും സുലോചനയും ഡോക്ടർമാരാണ്.

'കൂപ്പുകൈ' എന്ന കൃതിയോടെയാണ് ബാലാമണിഅമ്മ മലയാളസാഹിത്യരംഗത്തു പ്രത്യക്ഷപ്പെട്ടത്. അമ്മ, കുടുംബിനി, ധർമ്മമാർഗ്ഗത്തിൽ, സ്ത്രീഹൃദയം, ഭാവനയിൽ, പ്രഭാങ്കുരം, ഊഞ്ഞാലിന്മേൽ, കളിക്കൊട്ട മുതലായവയാണ് അവരുടെ മററു കൃതികൾ.

## മൃണാളിനി സാരാഭായ്

ലോകപ്രസിദ്ധ നർത്തകിയായ മൃണാളിനി സാരാഭായ്, ഡോ: സ്വാമിനാഥൻെറയും അമ്മു സ്വാമിനാഥൻെറയും ദ്വിതീയപുത്രിയാണ്. 1920 മേയ് മാസത്തിൽ ജനിച്ച മൃണാളിനി മദ്രാസിലും സ്വിററ്സർലണ്ടിലും വിദ്യാഭ്യാസം നടത്തി. ലണ്ടൻ മട്രിക്കുലേഷൻ പരീക്ഷ പാസ്സായശേഷം മഹാകവി ടാഗോറിൻെറ ശാന്തിനികേതനത്തിൽ ചേന്ന് നൃത്തമഭ്യസിച്ചു. 1939-ൽ അമേരിക്കയിലെത്തി ന്യൂയോക്കിലെ 'അമേരിക്കൻ അക്കാഡമി ഓഫ് ഡ്രമാറ്റിക്ക് ആർട്ട്സി'ൽ ചേന്നു പരിശീലനം നടത്തി. 1940-ൽ ഇന്ത്യയിൽ മടങ്ങിയെത്തിയശേഷം മദ്രാസിൽ അഡയാറിലെ കലാക്ഷേത്രത്തിൽ രുഗ്മിണി അരുണ്ഡേലിൻെറ കീഴിൽ ഭരതനാട്യമഭ്യസിച്ചു. കേരള കലാമണ്ഡലത്തിൽനിന്നു കഥകളി അഭ്യസിച്ചു. 1949-ൽ ഒരു നൃത്തസംഘത്തെ സംഘടിപ്പിച്ച് യൂറോപ്പിൽ പര്യടനം നടത്തി കഥകളിയും ഭരതനാട്യവുമവതരിപ്പിച്ചു. പിന്നീട് പല പ്രാവശ്യം ലോകത്തിലെ പല രാജ്യങ്ങളിലും നൃത്തപരിപാടികൾ നടത്തിയിട്ടുണ്ട്.



അഹമ്മദബാദിലെ ഒരു ധനികകുടുംബാംഗവും പ്രശസ്ത ശാസ്ത്രജ്ഞനുമായ ഡോ: വിക്രം സാരാഭായ് 1942-ൽ മൃണാളിനിയെ വിവാഹംചെയ്തു. അഹമ്മദാബാദിലെ 'ദർപ്പണ' മൃണാളിനിയുടെ സ്വന്തം നൃത്തസംഘമാണ്.

## അമ്പാടി കാർത്ത്യായനിഅമ്മ

കേരള സാഹിത്യ അക്കാദമി അംഗവും പ്രസിദ്ധ വിദ്യാഭ്യാസപ്രവത്തകയുമായ അമ്പാടി കാർത്ത്യായനിയമ്മ അമ്പാടി ശങ്കരമേനോൻെറ ഭാഗിനേയിയായി തൃപ്പൂണിത്തുറയിലെ അമ്പാടി കുടുംബത്തിൽ 1896-ൽ ജനിച്ചു. തൃപ്പൂണിത്തുറ, എറണാകുളം, മദിരാശി എന്നിവിടങ്ങളിൽ വിദ്യാഭ്യാസം ചെയ്തു. എറണാകുളത്തെ മഹാരാജാസ് കോളേജിൽ ആദ്യമായി പഠിക്കാൻ ചേന്ന വിദ്യാത്ഥിനി കാർത്ത്യായനിഅമ്മയായിരുന്നു. എൽ. ടി. പാസ്സായശേഷം അദ്ധ്യാപികയായിത്തീന്ന കാർത്ത്യായനിയമ്മ പ്രഗത്ഭയായ ഒരദ്ധ്യാപികയെന്നും അച്ചടക്കം പാലിക്കുന്നതിൽ സമത്ഥയായ ഒരു ഹെഡ്മിസ്ട്രസ് എന്നുമുള്ള നിലകളിൽ പ്രസിദ്ധിനേടി. അതിവിപുലമായ ഒരു ശിഷ്യസമ്പത്തുള്ള കാർത്ത്യായനിയമ്മ എറണാകുളം ഗേൾസ് ഹൈസ്കൂളിൽ ദീർഘകാലം ഹെഡ്മിസ്ട്രസ്സായിരുന്നു. 1951-ൽ റിട്ടയർചെയ്തു. വിദ്യാഭ്യാസസംബന്ധമായ പല കമ്മററികളിലും പാഠപുസ്തക കമ്മററികളിലും കൊച്ചി ഭാഷാപരിഷ്കരണ കമ്മററിയിലും അംഗമായിരുന്നു. ദീർഘകാലം സാഹിത്യപരിഷത്തിൻെറ വൈസ് പ്രസിഡണ്ടായിരുന്നു. നിരവധി ലേഖനങ്ങളും കഥകളും 'തരംഗവിഹാരം' എന്ന ഒരു ഗ്രന്ഥവും പ്രസിദ്ധീകരിച്ചിട്ടുണ്ട്. അവർ സ്ഥാപിച്ച എറണാകുളം സ്ത്രീസമാജത്തിന്റെ സെക്രട്ടറിയായി 12 കൊല്ലം സേവനമനുഷ്ഠിച്ചിട്ടുണ്ട്. എറണാകുളത്തെ ഹിന്ദു വിദ്യാത്ഥിനീസദനം സ്ഥാപിച്ചു. എറണാകുളം നായർ സ്ത്രീസമാജത്തിൻെറ അദ്ധ്യക്ഷയായിരുന്നു. കേരള സർവകലാശാലാ സെനററിൽ അംഗമായിരുന്നു. കേരള വിദ്യാഭ്യാസ ഉപദേശകസമിതിയിലും, കേരള കലാമണ്ഡലം ഭരണസമിതിയിലും, ആകാശവാണി ഉപദേശകസമിതി



യിലും അംഗമാണ്. അഖിലേന്ത്യാ വനിതാ സംഘടന തുടങ്ങിയ പല സാമൂഹ്യസേവാ പ്രസ്ഥാനങ്ങളുമായി ബന്ധമുള്ള കാത്ത്യായനിയമ്മ ഒരു നല്ല പ്രാസംഗികയുമാണ്. നായർസർവീസ് സൊസൈററിയിൽ ഒരാജീവനസാമാജികയായ കാത്ത്യായനിയമ്മ ചങ്ങനാശ്ശേരി, പന്തളം മുതലായ സ്ഥലങ്ങളിൽ നടന്ന സമ്മേളനങ്ങളിൽ പങ്കുകൊണ്ടിട്ടുണ്ട്. അഡ്വക്കേററ് എ. വേലായുധമേനോനാണ് കാത്ത്യായനിയമ്മയുടെ ഭർത്താവ്.

## പന്തിയിൽ മീനാക്ഷിക്കുട്ടിഅമ്മ

പന്തിയിൽ മീനാക്ഷിക്കുട്ടിയമ്മ 1907 ജനുവരി 15-ാം തീയതി തൃപ്പൂണിത്തുറ പള്ളിയിൽ ഗോവിന്ദൻകുട്ടിമേനോൻേറയും എറണാകുളത്ത് പന്തിയിൽ ലക്ഷ്മിക്കുട്ടിയമ്മയുടേയും മകളായി ജനിച്ചു. എറണാകുളം ഗേൾസ് ഹൈസ്കൂളിലും മഹാരാജാസ് കോളേജിലും മദിരാശി പ്രസിഡൻസി കോളേജിലും പഠിച്ച് സംസ്കൃതം ഓണേഴ്സ് ബിരുദം സമ്പാദിച്ചു. ഉപരിപഠനത്തിനായി രണ്ടുവർഷം ഗവേഷണം ചെയ്തുവെങ്കിലും അതു പൂർത്തിയാകുന്നതിനു മുമ്പ് മദിരാശി ലേഡിവില്ലിങ്ടൺ ട്രെയിനിംഗ് കോളേജിൽ ചേർന്നു എൽ. ററി. പാസ്സാകുകയും മദിരാശി ക്വീൻ മേരീസ് കോളേജിൽ കുറച്ചുനാൾ സംസ്കൃതം ലക്ചറർ ആയി ജോലിനോക്കുകയും ചെയ്തു.



1935-ൽ നായർ സർവീസ് സൊസൈററിയുടെ ആഭിമുഖ്യത്തിൽ കോട്ടയത്തു നടന്ന നായർ മഹാസമ്മേളനത്തിലെ സ്ത്രീസമ്മേളനത്തിൽ അദ്ധ്യക്ഷത വഹിച്ചു. കൊച്ചി ലെജിസ്ലേററീവ് കൗൺസിലിൽ മൂന്നു വർഷം സ്ത്രീകളുടെ പ്രതിനിധിയായിരുന്നു. 1937 ജനുവരിയിൽ എറണാകുളം മഹാരാജാസ് കോളേജ് കെമിസ്ട്രി പ്രൊഫസറും കൊച്ചി രാജകുടുംബത്തിലെ കൊച്ചമ്മാവൻതമ്പുരാൻെറ ദ്വിതീയപുത്രനും ആയ ഡോക്ടർ കെ. എൻ. മേനോൻ, മീനാക്ഷിക്കുട്ടിഅമ്മയെ വിവാഹം ചെയ്തു.

1953 മുതൽ എട്ടു വർഷം എറണാകുളം വിമൻസ് അസോസിയേഷൻെറ പ്രസിഡൻറും ഗിൽഡ് ഓഫ് സർവ്വീസിൻെറ വൈസ് പ്രസിഡണ്ടും ആയിരുന്നു. കേന്ദ്ര സാമൂഹ്യക്ഷേമബോർഡിൻെറ എറണാകുളം ജില്ലാ കമ്മററി ചെയർമാൻ, സംസ്ഥാനസാമൂഹ്യക്ഷേമ ഉപദേശകസമിതി അംഗം, എറണാകുളം റസ്ക്യൂ ഹോം കമ്മറ്റി ചെയർമാൻ, ആഫ്റ്റർ കെയർ ഹോസ്റ്റൽ, അബലാമന്ദിരം മുതലായ സ്ഥാപനങ്ങളിലെ കമ്മിറ്റി അംഗം, സംസ്ഥാന ദേശീയസമ്പാദ്യ ഉപദേശകസമിതി അംഗം എന്നീ നിലകളിൽ പ്രവർത്തിച്ചിട്ടുണ്ട്. വനിതാ സമ്പാദ്യപദ്ധതി നടപ്പാക്കാൻ 6 വർഷം സജീവമായി പ്രവർത്തിച്ചു.

1960-ൽ ദക്ഷിണറയിൽവേയുടെ ഡിവിഷണൽ റയിൽവേ യൂസേഴ്സ് കൺസൾട്ടേററീവ് കമ്മററിയിൽ അംഗമായി. 1960 മുതൽ ചോററാനിക്കരയിലെ സർ ദൊറാബ്ജി ടാററാ സ്മാരക ആസ്പത്രി ഭരണസമിതിയുടെ പ്രസിഡണ്ടാണ്. എറണാകുളം കരയോഗം, ജൂനിയർ റെഡ്ക്രോസ്, ഇന്ത്യൻ സാമൂഹ്യസേവാസംഘടന എന്നിവയുടെ കമ്മററി മെമ്പറായിരുന്നു. എറണാകുളം ഗേൾസ് ഹൈസ്കൂളിലെ രക്ഷകർത്താക്കളുടെയും അദ്ധ്യാപകരുടെയും സംഘടനയുടെ പ്രസിഡണ്ടായിരുന്നു. ഇപ്പോൾ എറണാകുളം നായർ സ്ത്രീസമാജത്തിൻെറ പ്രസിഡണ്ടാണ്. അഞ്ച് പെൺമക്കളും ഒരു മകനും ഉണ്ട്.

## കെ. പി. മാധവൻനായർ

കെ. പി. മാധവൻനായർ ഇടപ്പള്ളി കണ്ണന്തോടത്തു കുടുംബത്തിലെ കാവുകുട്ടി അമ്മയുടെയും പരേതനായ കെ. ആർ. അച്ചുതൻ പിള്ളയുടെയും ദ്വിതീയപുത്രനായി 1905 നവംബർ 5-ാം നു ജനിച്ചു. ബി. എ. പാസ്സായശേഷം കുറച്ചുനാൾ ആലുവാ സെൻറ് മേരീസ് സ്കൂളിൽ അദ്ധ്യാപകനായിരുന്നു. പിന്നീട് നിയമബിരുദം നേടി അഭിഭാഷകവൃത്തിയിലേർപ്പെട്ടു. താമസിയാതെ സ്വമാതുലനായ കെ. പി. കൃഷ്ണമേനോനോടൊപ്പം വ്യാപാര-വ്യവസായങ്ങളിൽ വ്യാപൃതനായി. വിദ്യാർത്ഥിയായിരിക്കുമ്പോൾമുതൽ ദേശീയപ്രസ്ഥാനത്തിൽ താല്പര്യം പ്രദർശിപ്പിച്ചിരുന്ന മാധ



വൻനായർ 1945–ലാണ് സജീവമായി രാഷ്ട്രീയരംഗത്തു വന്നതു്. കൊച്ചി രാജ്യ പ്രജാമണ്ഡലത്തിന്റെ പാർലിമെന്ററി ബോർഡ് സെക്രട്ടറി ട്രഷറർ, എന്നീ നിലകളിൽ പ്രവർത്തിച്ചിരുന്നു. പിന്നീടു് കൊച്ചി ജില്ലാ കോൺഗ്രസ് കമ്മററിയുടെ പ്രസിഡണ്ടായിരുന്നു. അദ്ദേഹം തിരു-കൊച്ചിപ്രദേശ് കോൺഗ്രസ് പ്രസിഡണ്ടും, കെ. പി. സി. സി.യുടെ ട്രഷററും, പ്രസിഡണ്ടുമായിരുന്നു. ഇന്ത്യൻനാഷനൽ കോൺഗ്രസ്സിന്റെ ജനറൽ സെക്രട്ടറിയും, തുടർച്ചയായി രണ്ടു പ്രാവശ്യം രാജ്യസഭാമെമ്പറുമായിരുന്നിട്ടുണ്ടു്. കൊച്ചിൻ ഖാദി ട്രസ്റ്റ് പ്രസിഡണ്ടു്, ദക്ഷിണ ഭാരത ഹിന്ദി പ്രചാരസഭയുടെ കേരളശാഖാ പ്രസിഡണ്ടു്, 'ദീനബന്ധു' മാനേജിംഗ് ഡയറക്ടർ, ഇന്ത്യൻ കേന്ദ്രനാളികേര കമ്മറ്റി വൈസ് പ്രസിഡണ്ടു്, ഇന്ത്യൻ കാർഷിക ഗവേഷണ കൗൺസിൽ മെമ്പർ, കയർ ബോർഡു മെമ്പർ തുടങ്ങി പല നിലകളിലും മാധവൻനായർ പ്രവർത്തിച്ചിട്ടുണ്ടു്. റെയിൽവേ സർവ്വീസ് കമ്മീഷൻ മെമ്പറായിരുന്ന കെ. പി. ഗോപാലമേനോൻ മാധവൻനായരുടെ മൂത്ത സഹോദരനും, പ്രൊഫസർമാരായ കെ. പി. ഭാസ്കരമേനോൻ, കെ. പി. കരുണാകരമേനോൻ എന്നിവർ ഇളയ സഹോദരന്മാരുമാണു്. എറണാകുളത്തെ മാറായിൽ തറവാട്ടിലെ അംഗമായ പവിഴമാണ് മാധവൻനായരുടെ പത്നി. നിയമബിരുദധാരിയായ അവർ അഖിലേന്ത്യാ ഖാദിഗ്രാമവ്യവസായ ബോർഡിലംഗവും കസ്തൂർബാ ട്രസ്റ്റിന്റെ കേരളത്തിലെ പ്രതിനിധിയുമായിരുന്നു. മാധവൻനായർക്കു രണ്ടു പുത്രന്മാരുണ്ടു്.

## കുമ്പളത്തു ശങ്കുപ്പിള്ള

കുമ്പളത്തു ശങ്കുപ്പിള്ള 1073 കുംഭമാസത്തിലെ തൃക്കേട്ട നക്ഷത്രത്തിൽ കൊല്ലം താലൂക്കിൽ പെരിനാട്ട്, പ്രാക്കുളം താന്നിക്കൽ കുടുംബത്തിൽ ജനിച്ചു. അച്ഛൻ കല്ലട പുന്നയ്ക്കൽ വീട്ടിൽ ഈശ്വരപിള്ളയും മാതാവ് താന്നിക്കൽ നാരായണിഅമ്മയുമായിരുന്നു. പ്രസിദ്ധനായ പ്രാക്കുളം സി. പത്മനാഭപിള്ള കുമ്പളത്തിന്റെ അമ്മാവനായിരുന്നു.



പ്രാക്കുളം പരമേശ്വരൻപിള്ള, പ്രാക്കുളം കൃഷ്ണപിള്ള, കൺസർവേറ്റർ രാമൻപിള്ള എന്നീ ജ്യേഷ്ഠസഹോദരന്മാരും നാലു സഹോദരിമാരുമുണ്ടു്. ശങ്കുപ്പിള്ള, കൊല്ലം ഇംഗ്ലീഷ് ഹൈസ്കൂളിൽ രണ്ടാം ഫാറംവരെ പഠിച്ചു. പിന്നീടു കുറച്ചുകാലം സംസ്കൃതം പഠിക്കാനും പോയി.

ഒരു കുസൃതിക്കുട്ടിയായിട്ടാണ് ശങ്കുപ്പിള്ള വളർന്നുവന്നതു്. ചുമതലാബോധമുണ്ടാകാൻ ജ്യേഷ്ഠന്മാർ ചെയ്ത വിദ്യയാണ് ശാഖാകുടുംബമായ പന്മന കുമ്പളത്തെ ഭരണഭാരം ഏല്പിച്ചുകൊടുത്തതു്. വസ്തുക്കളുടെ മേൽനോട്ടവും കൃഷിയുമായി ശങ്കുപ്പിള്ള ജീവിതമാരംഭിച്ചു. ക്രമേണ കുമ്പളം, പന്മനക്കാരുടെ നേതാവായി. തർക്കങ്ങളും വഴക്കുകളും പറഞ്ഞൊതുക്കാൻ പ്രത്യേകമൊരു വിരുതു് ആ യുവാവു കാണിച്ചു.

കുമ്പളത്തിന്റെ കീർത്തി പന്മനയിലും കരുനാഗപ്പള്ളിയിലും ഒതുങ്ങിനിന്നില്ല. രാഷ്ട്രീയ കാര്യങ്ങളുമായി അദ്ദേഹം ബന്ധപ്പെട്ടുതുടങ്ങി. ബാരിസ്റ്റർ എ. കെ. പിള്ളയായിരുന്നു അന്നു് അദ്ദേഹത്തിന്റെ നേതാവു്. ജാതിയോ മതമോ അദ്ദേഹത്തിന്റെ ജനസേവനവ്യഗ്രതയ്ക്കു തടസ്സങ്ങളായി നിന്നിട്ടില്ല. ക്ഷേത്രപ്രവേശനവിളംബരത്തിനു വളരെ മുൻപു് കണ്ണൻകുളങ്ങരക്ഷേത്രവും പനയന്നാർകാവുക്ഷേത്രവും ഹരിജനങ്ങൾക്കു തുറന്നുകൊടുത്തു. വൈക്കം സവർണ്ണജാഥയ്ക്കു് ഗംഭീരവും ഹൃദ്യവുമായ സ്വീകരണമാണ് കുമ്പളം നല്കിയതു്. ഏതാണ്ടിക്കാലത്തു് ചട്ടമ്പിസ്വാമികളുമായി അദ്ദേഹം ബന്ധപ്പെട്ടു.

1095 മുതൽ കുമ്പളത്തിനു് നായർ സർവ്വീസ് സൊസൈററിയുമായി ബന്ധമുണ്ടു്. മന്നവും എം. എൻ. നായരുമൊത്തു് കരുനാഗപ്പള്ളിത്താലൂക്കിലും പരിസരങ്ങളിലും കരയോഗങ്ങൾ സംഘടിപ്പിക്കാൻ അദ്ദേഹം അവിരാമം പ്രവർത്തിച്ചു. എം. എൻ. നായരുടെ പ്രേരണയാലാണ് കുമ്പളം പ്രസംഗവേദികളിൽ പ്രത്യക്ഷപ്പെടാൻ തുടങ്ങിയതു്.

1113-ൽ കുമ്പളം സജീവമായി രാഷ്ട്രീയരംഗത്തിറങ്ങി. സ്റ്റേററ്കോൺഗ്രസ് നേതാവെന്നനിലയിൽ സർ സി. പി.യുടെ കൽത്തുറുങ്കിൽ ദീർഘകാലം അദ്ദേഹം കഴിച്ചുകൂട്ടി. സി. പി. ഭരണം അവസാനിപ്പിക്കാനും ഉത്തരവാദഭരണം പിടിച്ചുവാങ്ങാനും സുപ്രധാനമായ പങ്ക് ഈ ദേശഭക്തനുണ്ടെന്നു് എടുത്തു പറയേണ്ട കാര്യമില്ല. പില്ക്കാലത്തു് അദ്ദേഹം കെ. പി. സി. സി. പ്രസിഡൻറായിരുന്നിട്ടുണ്ടു്.

ചട്ടമ്പിസ്വാമികളാണ് കമ്പളത്തിൻെറ ആത്മീയാചാര്യൻ. സ്വാമികളുടെ സമാധി പീഠത്തിൽ അദ്ദേഹം ഒരു ക്ഷേത്രം പണികഴിപ്പിച്ചിട്ടുണ്ട്. ശ്രീബാലഭട്ടാരകേശ്വരം സംസ്കൃതസ്കൂളും പട്ടേൽ മെമ്മോറിയൽ സ്കൂളും കമ്പളത്തിൻെറ ശ്രമംകൊണ്ടുണ്ടായവയാണ്.

1095-ൽ 22-ാമത്തെ വയസ്സിലാണ് കമ്പളം വിവാഹിതനായതു്. മദ്ധ്യതിരുവിതാംകൂറിലെ ഒരു പ്രശസ്ത നായർകുടുംബമായ കല്ലട കാരുവള്ളിലെ വേലുപ്പിള്ളയുടെ മകൾ ജാനകിയമ്മയാണ് കമ്പളത്തിൻെറ ഭാര്യ. അദ്ദേഹത്തിനു മൂന്നു പുത്രന്മാരും രണ്ടു പുത്രികളുമുണ്ട്.

## കെ. ആർ. ഇലങ്കത്തു്

തെക്കൻതിരുവിതാംകൂറിലെ കൽക്കുളം താലൂക്കിൽ സുപ്രസിദ്ധമായ ഇലങ്കം വീട്ടിൽ ജനിച്ച കെ. ആർ. ഇലങ്കത്തു്, നാണുപിള്ള ദിവാൻജിയുടെ ഭഗിനീദൗഹിത്രനാണ്. നെയ്യൂർ ഗവൺമെൻറു സ്കൂളിലും നേററീവ് ഹൈസ്കൂളിലും തിരുവനന്തപുരം മഹാരാജാസ് ഹൈസ്കൂളിലും പഠിച്ചു. പിന്നീട് നാഗർകോവിൽ സ്കാട്ട് ക്രിസ്ത്യൻ കോളേജിലും തിരുവനന്തപുരം മഹാരാജാസ് കോളേജിലും ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളേജിലുമായി വിദ്യാഭ്യാസം നടത്തി.



കോളേജ് വിദ്യാർത്ഥിയായിരിക്കുമ്പോൾ ത്തന്നെ സാമൂഹ്യരംഗത്തും രാഷ്ട്രീയരംഗത്തും അദ്ദേഹം പ്രത്യക്ഷപ്പെട്ടു. 1923-ലെ പെരിയാർ വെള്ളപ്പൊക്കകാലത്തു് സതീർത്ഥ്യന്മാരെ ചേർത്തുകൊണ്ടു് അദ്ദേഹമൊരു ദുരിതാശ്വാസസമിതി രൂപവത്ക്കരിച്ചു. പ്രളയബാധിതപ്രദേശങ്ങൾ സന്ദർശിച്ചു് ജനങ്ങൾക്കാവശ്യമായ എല്ലാ സഹായങ്ങളും ചെയ്തു കൊടുത്തു.

കുളച്ചൽ ഇംഗ്ലീഷ്സ്കൂൾ ഹെഡ്മാസ്റ്ററായിട്ടാണ് ഇലങ്കത്തു് ആദ്യം ഉദ്യോഗത്തിൽ പ്രവേശിച്ചതു്. പാൽക്കുളങ്ങര എൻ. എസ്സ്. എസ്സ്. സ്കൂളിൻെറ ആദ്യത്തെ ഹെഡ്മാസ്റ്റർ കെ. ആർ. ഇലങ്കത്തായിരുന്നു. വൈക്കം സത്യാഗ്രഹത്തിൽ അദ്ദേഹം സജീവമായി പങ്കെടുത്തു. കൽക്കുളം താലൂക്ക് കോൺഗ്രസ് കമ്മററിയുടെ സെക്രട്ടറിയായും പ്രസിഡന്റായും അദ്ദേഹം സേവനം നടത്തി. 1932-ൽ ശ്രീമൂലം ലെജിസ്ലേറ്റീവ് അസംബ്ളിയിലേക്കും 1936-ൽ ശ്രീചിത്രാ സ്റ്റേററ് കൗൺസിലിലേക്കും അംഗമായി തെരഞ്ഞെടുക്കപ്പെട്ടു. ആദ്യത്തെ പബ്ളിക് അക്കൗണ്ട്സ് കമ്മററിയിലും ഫിനാൻസ് കമ്മറ്റിയിലും, കാഷികസമിതിയിലും സാമ്പത്തികവികസന കമ്മിററിയിലും അംഗമായിരുന്നു. സ്റ്റേററ് കോൺഗ്രസ് സമരകാലത്തു് നെയ്യാറ്റിൻകര വെടിവെയ്പിൽ പ്രതിഷേധിച്ചു് നിയമസഭാംഗത്വം രാജിവെച്ചു. സ്വാതന്ത്ര്യസമരത്തിൽ രണ്ടുപ്രാവശ്യം ജയിൽവാസം വരിച്ചു. കെ. പി. സി. സി. മെമ്പർ, എ. ഐ. സി. സി. മെമ്പർ, തിരുവനന്തപുരം ഡി. സി. സി. പ്രസിഡൻറ്, തിരു-കൊച്ചി പ്രദേശ് കോൺഗ്രസ്കമ്മററിപ്രസിഡൻറ് എന്നീ നിലകളിൽ അദ്ദേഹം പ്രവത്തിച്ചിട്ടുണ്ട്. സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം തിരുവിതാംകൂറിലുണ്ടായ പറവൂർ ടി. കെ. യുടെ മന്ത്രിസഭയിൽ കെ. ആർ. ഇലങ്കത്ത് മന്ത്രിയായിരുന്നു. കഴിഞ്ഞ മുപ്പത്തഞ്ചുകൊല്ലമായി പൊതുരംഗത്തുള്ള ഇലങ്കത്തിനു് ഹിന്ദിപ്രചരണപ്രസ്ഥാനവുമായും സഹകരണപ്രസ്ഥാനവുമായും ബന്ധമുണ്ട്.

## പാണ്ടവത്തു ശങ്കരപ്പിള്ള

1899 ആഗസ്റ്റ് 13-ാംതീയതി പാണ്ടവത്തു നാരായണിഅമ്മയുടെയും മാന്നാത്തു വഞ്ചിപ്പുരയ്ക്കൽ പത്മനാഭപിള്ളയുടെയും സന്താനമായി ശങ്കരപ്പിള്ള ജനിച്ചു. പിതാവ് ചെറുപ്പത്തിലേ മരിച്ചു. മാതാവിന്റെയും കാരണവന്മാരുടെയും സംരക്ഷണയിൽ വളർന്നു. 1917-ൽ മാന്നാർ നായർ സമാജം ഹൈസ്കൂളിൽ നിന്നു വിദ്യാഭ്യാസം മതിയാക്കി കുടുംബഭരണം ആരംഭിച്ചു. 1916-ലും 1917-ലും മാന്നാർ, അയിരൂർ നായർ മഹാസമ്മേളനങ്ങളിൽ പങ്കെടുത്തു. 1918-ൽ കലവറ വീട്ടിൽ പാറുക്കുട്ടിഅമ്മയെ വിവാഹം ചെയ്തു. ആറു സന്താനങ്ങളുമുണ്ട്. 1921 മുതൽ ഇൻഡ്യൻനാഷണൽ കോൺഗ്രസ്സിൽ അംഗ



മായി സജീവമായി പ്രവർത്തിച്ചു. കോൺഗ്രസ്സിന്റെ അയിത്തോച്ചാടനം, വിദേശവസ്തുബഹിഷ്കരണം തുടങ്ങിയ സംരംഭങ്ങളിൽ ഒരു സത്യാഗ്രഹി എന്ന നിലയിൽ സേവനമനുഷ്ഠിച്ചു. നായർസർവ്വീസ് സൊസൈററിയുടെ കരുവാററാഹൈസ്കൂൾ സ്ഥാപനത്തിൽ വേണ്ടത്ര പ്രയത്നിച്ചു. കരയോഗസ്ഥാപനത്തിനു കാർത്തികപ്പള്ളി, മാവേലിക്കര, കരുനാഗപ്പള്ളി എന്നീ താലൂക്കുകളിൽ സഞ്ചരിച്ചു പ്രവർത്തിച്ചു. കാർത്തികപ്പള്ളി സഹകരണ യൂണിയന്റെ ആദ്യസെക്രട്ടറി, പ്രസിഡന്റ് എന്നീ നിലകളിൽ സേവനം നടത്തി. 1930-ൽ ആദ്യമായി വിദേശവസ്തുബഹിഷ്കരണം സംബന്ധിച്ച് അറസ്ററുവരിച്ചു. 1921 മുതൽ അയിത്തോച്ചാടനപ്രവർത്തനങ്ങളിൽ സജീവമായേർപ്പെട്ടു. വൈക്കം, ഗുരുവായൂർ സത്യാഗ്രഹങ്ങളിൽ പങ്കുകൊണ്ടു. 1915-ൽ എൻ.എസ്സ്.എസ്സിൽ ആയുഷ്കാലാംഗമായി. സ്റ്റേററ് കോൺഗ്രസ്സിന്റെ ആരംഭദശയിൽ എൻ. എസ്സ്. എസ്സ്. അംഗത്വം രാജിവച്ചു. ഉത്തരവാദഭരണ പ്രക്ഷോഭണത്തിൽ സജീവമായി പങ്കുവഹിച്ചു. അഞ്ചുവർഷത്തോളം പലപ്പോഴായി ജയിൽശിക്ഷ അനുഭവിച്ചു. ആലപ്പുഴ ഡി.സി.സി. സെക്രട്ടറിയായിരുന്നു. ഉത്തരവാദഭരണം ലഭിച്ച ആദ്യ നിയമസഭയിൽ എം. എൽ. എ. ആയി കാർത്തികപ്പള്ളിയിൽനിന്നും എതിരില്ലാതെ തെരഞ്ഞെടുക്കപ്പെട്ടു. ഹരിജനസേവാസംഘത്തിന്റെ മദ്ധ്യതിരുവിതാംകൂർ സെക്രട്ടറിയായും അദ്ദേഹം പ്രവർത്തിച്ചിട്ടുണ്ട്.

## കെ. കുട്ടികൃഷ്ണമേനോൻ

1891 ഫെബ്രുവരി 25-ാംനു പാലക്കാട്ടുതാലൂക്കിൽ പഴമ്പാലക്കോട്ടു ജനിച്ച കുറുപ്പത്തുകുട്ടികൃഷ്ണമേനോൻ കോഴിക്കോട്ടു സാമൂതിരികോളേജിലും മദ്രാസ് പ്രസിഡൻസി കോളേജിലും ലാകോളേജിലും പഠിച്ചു. 1913-ൽ മദിരാശിയിൽഅഡ്വക്കേറ്റായി പ്രാക്ടീസ് തുടങ്ങി. സർ സി.മാധവൻനായർ ഹൈക്കോടതി ജഡ്ജിയാകുന്നതുവരെ കുട്ടികൃഷ്ണമേനോൻ അദ്ദേഹത്തിന്റെ ജൂനിയർ ആയിരുന്നു. 1941-ൽ ഗവമ്മെൻറുപ്ലീഡറായി. അതിനുശേഷം അറുപതാംവയസ്സിൽ ഉദ്യോഗത്തിൽനിന്നു പിരിയുന്നതുവരെ മദ്രാസിലെ അഡ്വക്കേററ് ജനറലായി സേവനം നടത്തി.



മദ്രാസ് അഡ്വക്കേററ്സ് അസോസിയേഷൻപ്രസിഡണ്ടായിരുന്നു കുട്ടികൃഷ്ണമേനോൻ. കേരളസംസ്ഥാനം ഉണ്ടായതോടുകൂടി അദ്ദേഹം എറണാകുളത്തേക്കു പ്രാക്ടീസ് മാററി. മദ്രാസ് ഗവമ്മെൻറിന്റെ ഡിസ്ത്രിക്ട് ബോർഡ് പുനഃസംഘടനാകമ്മററിയുടെയും മലബാർ കുടിയായ്മകമ്മിററിയുടെയും ചെയർമാനായിരുന്നു. ഹിന്ദുമതസ്ഥാപനങ്ങളുടെയും എൻഡോവ്മെൻറുകളുടെയും നിയമം ഏകീകരിക്കുവാൻ കേരളാഗവമ്മെൻറു് ഏർപ്പെടുത്തിയ കമ്മററിയുടെ ചെയർമാനായിരുന്നു. മദിരാശി മലയാളി ക്ലബ് ചെയർമാനായും അദ്ദേഹം സേവനമനുഷ്ഠിച്ചിട്ടുണ്ട്. ഷൊർണ്ണൂർ മെററൽ ഇൻഡസ്ത്രീസ്, ചിററൂർ കോ-ഓപ്പറേറ്റീവ് ഷുഗർമിൽസ് എന്നീ സ്ഥാപനങ്ങളുടെ ചെയർമാനായി ഇപ്പോൾ സേവനം നടത്തുന്നു.

പാലക്കാട്ട് എത്തനൂർ പി. മാധവിക്കുട്ടി അമ്മയാണ ഭാര്യ. മൂന്നു പുത്രന്മാരും അഞ്ചു പുത്രിമാരും സന്താനങ്ങളായുണ്ട്.

## വി. പി. മേനോൻ

ഒററപ്പാലത്തു് വാപ്പാലകുടുംബത്തിൽ 1894 സെപ്റ്റംബർ 30-ാംനു ജനിച്ച പങ്കുണ്ണിമേനോൻ കുറച്ചുകാലം ഒററപ്പാലത്തു സ്കൂളിൽ പഠിച്ചശേഷം വിദ്യാലയം വിട്ടു. കോളാർ സ്വർണ്ണഖനിയിലെത്തി ഒരുകൂട്ടം തൊഴിലാളികളുടെ നേതാവായി. ആറുമാസത്തിനകം കോളാർ വിട്ടു ബോംബയിലെത്തി. അവിടെനിന്നു് ഡൽഹിയിൽ ചെന്നു് ഇന്ത്യാഗവമ്മെന്റിന്റെ ആഭ്യന്തരവകുപ്പിൽ ഒരു താഴ്ന്നജീവനക്കാരനായി ജോലിയിൽ പ്രവേശിച്ചു. സ്ഥിരോത്സാഹിയും ബുദ്ധിമാനുമായ മേനോൻ, 1933 ആയപ്പോൾ റിഫോംസ് ആഫീസ് അസിസ്റ്റൻറ് സെക്രട്ടറിയായി. 1934-ൽ അണ്ടർ സെക്രട്ടറിയായി കയററംകിട്ടി. 1936 മുതൽ 40 വരെ ഡെപ്യൂട്ടി സെക്രട്ടറിയായും 1937 മുതൽ 38 വരെ ജോയിൻറ് സെക്രട്ടറിയായും ജോലിനോക്കി. 1940 മുതൽ 42 വരെ



ഗവർണ്ണർ ജനറലിൻെറ ഡെപ്യൂട്ടിസെക്രട്ടറിയായിരുന്നു പിന്നീട് ജോയിൻറ് സെക്രട്ടറിയായി. 1942 സെപ്തംബറിൽ റിഫോംസ് കമ്മീഷണരായി ഉയന്നു. 1947 വരെ ആ ജോലിയിൽ തുടന്നു. ഇടയ്ക്ക് ഗവർണ്ണർ ജനറലിൻെറ സെക്രട്ടറിയായും ഉദ്യോഗംനോക്കി. സ്വാതന്ത്ര്യപ്രാപ്തിയോടെ 1947—48 കാലങ്ങളിൽ നാട്ടുരാജ്യവകുപ്പുസെക്രട്ടറി എന്ന നിലയിൽ സർദാർ പട്ടേലിൻെറ വലംകൈയായി നാട്ടുരാജ്യങ്ങളുടെ സംയോജനത്തിൽ വിദഗ്ധമായ പങ്കു വഹിച്ചു. 1949-ൽ നാട്ടുരാജ്യവകുപ്പ് ഉപദേഷ്ടാവായി. പെൻഷൻ പററി പിരിഞ്ഞശേഷം 1951-ൽ ഒറീസ്സാ ഗവർണ്ണരായി കുറേക്കാലം സേവനം നടത്തി. ഇപ്പോൾ സ്വതന്ത്രാപാർട്ടി നേതാവായി ബാംഗ്ളൂരിൽ താമസമാണ്. നൈസാംടെസ്റ്റ് മെമ്പറായ അദ്ദേഹം പല വ്യവസായസംരംഭങ്ങളിലും ഏർപ്പെട്ടിട്ടുണ്ട്. ഒരു ഗ്രന്ഥകാരൻ കൂടിയാണു വി. പി. മേനോൻ. 'ഇന്ത്യൻസ്റ്റേററുകളുടെ സംയോജനകഥ' വിജ്ഞാനപ്രദമായ അദ്ദേഹത്തിൻെറ ഒരു ഗ്രന്ഥമാണ്.

## ചൊവ്വര പരമേശ്വരൻ

ചൊവ്വര വില്ലേജിൽ തച്ചപ്പിള്ളിൽ യശോദ അമ്മയുടെയും കുമാരംഗണ്ടത്തു് ഗോവിന്ദമേനോൻെറയും പുത്രനായി 1902 ജൂൺ 1-ാം തീയതി പരമേശ്വരൻ ജനിച്ചു. ചൊവ്വര, എറണാകുളം, തൃശ്ശൂർ എന്നിവിടങ്ങളിലായി സ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കി. സാമ്പത്തികക്ലേശംമൂലം തൃശ്ശൂരിൽ കൊല്ലങ്കോട്ടുരാജാവിന്റെ വീട്ടിൽ ജോലിചെയ്തുകൊണ്ടാണ് പഠിച്ചതു്.



വിദ്യാർത്ഥികൾ കോട്ടും തൊപ്പിയും ടൈയും ധരിക്കണമെന്ന വ്യവസ്ഥയ്ക്കെതിരേ മൂന്നാം ഫാറത്തിൽവച്ച് പഠിപ്പുമുടക്കം സംഘടിപ്പിച്ചു. 1919-ൽ തിലകദിനമാചരിച്ചതിനു് ക്ലാസ്സിൽനിന്നു് ഒരാഴ്ച പുറത്താക്കപ്പെട്ടു. സ്കൂൾ ഫൈനൽ പരീക്ഷയ്ക്കുള്ള അപേക്ഷാഫോറത്തിൽ ജാതി എഴുതാതിരുന്നതിനു് 21 ദിവസം ക്ലാസ്സിൽ കയററിയില്ല. ഹൈസ്കൂൾ വിദ്യാർത്ഥിയായിരിക്കുമ്പോൾ സരോജനി നായിഡുവിൻെറ പ്രസംഗം പരിഭാഷപ്പെടുത്തി പ്രസിദ്ധനായി. 1921-ൽ സ്കൂൾഫൈനൽ പാസ്സായി. കോഴിക്കോട്ടും പാലക്കാട്ടും താമസിച്ച് ഖാദി–അയിത്തോച്ചാടനപ്രവത്തനങ്ങളിലേർപ്പെട്ടു. എറണാകുളത്തു് നൂൽനൂല്പു വിദ്യാലയം നടത്തി. 1924-ൽ വൈക്കം സത്യാഗ്രഹത്തിൽ പങ്കെടുത്തു. ഒരു കൊല്ലം ഇന്ത്യ മുഴുവൻ ചുററിസ്സഞ്ചരിച്ചു. മടങ്ങിവന്നു് നാട്ടിൽ ഹരിജൻകോളനിയും നിശാപാഠശാലയും തുടങ്ങി. ചെറുതുരുത്തിയിൽനിന്നു തൃപ്പൂണിത്തുറയ്ക്കു പോയ ക്ഷേത്രപ്രവേശനജാഥയിലംഗമായിരുന്ന ജാഥാംഗങ്ങൾക്കു സ്വഗൃഹത്തിൽവെച്ചു ചായകൊടുത്തതിനു് സമുദായബഹിഷ്കരണമനുഭവിച്ചു. തിരുവിതാംകൂറിൽ ഉത്തരവാദഭരണസമരത്തെ സഹായിക്കാൻ സംസ്ഥാനമൊട്ടുക്കു സഞ്ചരിച്ച് പ്രക്ഷോഭണസാഹിത്യങ്ങൾ വിതരണംചെയ്തു. കൊച്ചിരാജ്യപ്രജാമണ്ഡലത്തിൻെറ ആരംഭം മുതൽ അതിൻെറ നേതാവായിരുന്നു. കൊച്ചി നിയമസഭയിൽ മിനിമംവേജസ്ബിൽ ചർച്ചയ്ക്കു വന്നപ്പോൾ വിദഗ്ധമെമ്പറായിരുന്നു. കൊച്ചിയിലെ പല തൊഴിലാളിയൂണിയനുകളുടെയും നേതൃത്വം വഹിച്ചു. 1942 ആഗസ്റ്റ് സമരത്തിൽ അറസ്ററുചെയ്യപ്പെട്ടു. അതിനുമുമ്പ് ഒരു രാജദ്രോഹക്കേസിലും ശിക്ഷിക്കപ്പെട്ടിട്ടുണ്ട്. കേരള വർക്കിംഗ് ജർണ്ണലിസ്റ്റ്സ് യൂണിയന്റെയും കേരള മിശ്രവിവാഹസംഘടനയുടെയും സ്ഥാപകാംഗമാണ്. ധാരാളം കഥകളും ലേഖനങ്ങളും കവിതകളും എഴുതിയിട്ടുണ്ട്. നല്ല പ്രാസംഗികനും പരിഭാഷകനുമാണ്. കാൽനൂററാണ്ടുകാലം 'മാതൃഭൂമി'യുടെ സ്റ്റാഫിൽ പ്രവത്തിച്ചു. 1962ജൂൺ 1-ാംനു റിട്ടയർചെയ്തു. 1927-ൽ കുറ്റിക്കാട്ടു ഗൗരിഅമ്മയെ വിവാഹം ചെയ്തു. രണ്ടു് ആൺമക്കളും നാലു പെൺമക്കളുമുണ്ട്. ഇപ്പോൾ അനാരോഗ്യംമൂലം വിശ്രമജീവിതം നയിക്കുന്നു.

## ആർ. രാഘവമേനോൻ

1067 മിഥുനമാസം 1-ാംതീയതി പാലക്കാട്ടു ഡിസ്ത്രിക്റ്റിലുള്ള തേങ്കുറിശ്ശി അംശത്തിൽ, രണ്ടാംവീട്ടിൽ അമ്മാളു അമ്മയുടേയും കുനിശ്ശേരി അഞ്ഞേപ്പാട്ടിൽ ഗോപാലമേനോൻെറയും പുത്രനായി ആർ. രാഘവമേനോൻ ജനിച്ചു. അഞ്ചാമത്തെ വയസ്സിൽ അച്ഛൻ പരലോകപ്രാപ്തനായതിനാൽ അച്ഛൻെറ ജോലിസ്ഥലമായ കിണാവല്ലൂർ വിട്ട് അമ്മയോടൊന്നിച്ച് തേങ്കുറിശ്ശിയിൽ വന്നു് മാതൃഗൃഹത്തിൽ സ്ഥിരതാമസമാക്കി. പ്രാഥമിക വിദ്യാഭ്യാസം തേങ്കുറിശ്ശിയിൽ നടത്തി. കൊട്ടവായൂർ ബോർഡ് സെക്കണ്ടറി സ്കൂളിലും

പാലക്കാട്ട് നേററീവ് സ്കൂളിലും പഠിച്ച് മടിക്കുലേഷൻ പാസ്സായി. പാലക്കാട്ട് വിക്ടോറിയാ കോളേജിൽനിന്ന് ഇൻറർമീഡിയററും തൃശ്ശിനാപ്പള്ളി കോളേജിൽനിന്ന് ബി. എ. ഓണേഴ്സും പാസ്സായി. തിരുവനന്തപുരം ലാ കോളേജിൽനിന്നു ബി. എൽ. പാസ്സായി പാലക്കാട്ട പ്രാക്ടീസ് ആരംഭിച്ചു. നല്ല ഒരഭിഭാഷകൻ എന്ന പേരു സമ്പാദിക്കുന്നതിന് വലിയ കാലതാമസം വേണ്ടിവന്നില്ല. 1916-ൽ മലബാറിൽ കോൺഗ്രസ്സംഘടനയുണ്ടായപ്പോൾമുതൽ കോൺഗ്രസ്സുകാരനാണ്. ബ്രിട്ടീഷുഗവമ്മെൻറിൻെറ ക്രൂരമായ പെരുമാററങ്ങൾക്കും മർദ്ദനങ്ങൾക്കും വിധേയനാവുകയും നാലു തവണകളിലായി 8 കൊല്ലം ജയിൽവാസം അനുഭവിക്കുകയും ചെയ്തു. സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം പാലക്കാട്ട നിയോജകമണ്ഡലത്തിൽനിന്നും മദ്രാസ് അസംബ്ളിയിലേക്കു തെരഞ്ഞെടുക്കപ്പെട്ട് ടി. പ്രകാശത്തിൻെറ നേതൃത്വത്തിലുണ്ടായിരുന്ന കോൺഗ്രസ് മന്ത്രിസഭയിൽ അംഗമായി. ആ കാലത്താണ് മലമ്പുഴ അണക്കെട്ട് പണിയാരംഭിച്ചതു്. കേരളസംസ്ഥാന രൂപീകരണത്തിനുശേഷം കേരള അസംബ്ളിയിലും മെമ്പറായി. 1964 സെപ്തംബറിൽ അസംബ്ളി പിരിച്ചുവിടുന്നതുവരെ മെമ്പറായിരുന്നു. ഈയിടെ കോൺഗ്രസ്വിട്ട് സ്വതന്ത്രാപാർട്ടിയിൽ ചേർന്നു. രാഘവമേനോന് 3 പെൺകുട്ടികളും 3 ആൺകുട്ടികളും ഉണ്ട്.

## ടി. കൃഷ്ണപിള്ള

തിരുവിതാംകൂർ ചീഫ്സെക്രട്ടറിയായിരുന്ന പി. താണുപിള്ളയുടെ കനിഷ്ഠപുത്രനാണ് ടി. കൃഷ്ണപിള്ള. ലാ കോളേജ് വിദ്യാർത്ഥിയായിരുന്നകാലത്തുതന്നെ പൊതുക്കാര്യങ്ങളിൽപങ്കെടുത്തിരുന്നു. ടെന്നീസ് മുതലായ കളികൾക്കു മെഡലുകൾ സമ്പാദിച്ചിട്ടുണ്ട്. അഭിഭാഷകനായി ജീവിതമാരംഭിച്ച കൃഷ്ണപിള്ള, എം. എൽ. ഏ. യും എം. എൽ. സി. യുമായിരുന്നിട്ടുണ്ട്. തിരുവനന്തപുരം സിററി മേയറായും സേവനമനുഷ്ഠിച്ചു. അദ്ദേഹം മേയറായിരിക്കുമ്പോഴാണ് തിരുവനന്തപുരം സിററി ഇംപ്രൂവ്മെൻറിനുള്ള പദ്ധതി ആസൂത്രണംചെയ്തതു്. കൃഷ്ണപിള്ള എൻ. എസ്സ്. എസ്സ്. ഡയറക്ടർബോർഡിലെ അംഗമായിരുന്നിട്ടുമുണ്ട്.



## എൻ. രാഘവൻ

ഗുരുവായൂരിലെ നെടിയം വീട്ടിൽ ജനിച്ച രാഘവൻ മദ്രാസ് സർവ്വകലാശാലയിൽനിന്ന് ബി. എ. യും, ഇന്നർ ടെമ്പിളിൽനിന്നു ബാരിസ്റ്റർപരീക്ഷയും പാസ്സായശേഷം 1928 മുതൽ 1947 വരെ മലയയിൽ പ്രാക്ടീസുചെയ്തു. മലയയിൽ ഇന്ത്യൻ സെൻട്രൽ അസ്സോസിയേഷന്റെയും പെനാംഗിലെ റോട്ടറി ക്ലബ്ബിന്റെയും പ്രസിഡണ്ടായിരുന്നു. ഇന്ത്യയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി ഇന്ത്യയ്ക്കുപുറത്തു പ്രവർത്തിച്ച ഇന്ത്യക്കാരിൽപ്രമുഖനാണ്. ജപ്പാൻ മലയ കീഴടക്കിയകാലത്തു് മലയയിലെ ഇന്ത്യൻ ഇൻഡിപ്പെൻഡൻസ് ലീഗിന്റെ പ്രസിഡണ്ടായിരുന്നു. അദ്ദേഹത്തിൻെറ നേതൃത്വത്തിൽ പ്രവർത്തിച്ചിരുന്ന പെനാംഗിലെ സ്വരാജ് ഇൻസ്റ്റിറ്റ്യൂട്ട് അനേകം സ്വാതന്ത്ര്യഭടന്മാർക്കു പരിശീലനം നല്കി ഇന്ത്യയിലേക്കയച്ചിരുന്നു. ആസാദ് ഹിന്ദ്ഗവമ്മെൻറു രൂപവല്ക്കരിച്ചപ്പോൾ അതിൽ മന്ത്രിയായിരുന്നു. സ്വാതന്ത്ര്യപ്രാപ്തിക്കു ശേഷം ഇൻഡോനേഷ്യ, ചെക്കോസ്ലോവാക്യ, അർജന്റീന, ചൈന തുടങ്ങിയ പല രാജ്യങ്ങളിലും ഇന്ത്യൻ സ്ഥാനപതിയായി ജോലിനോക്കിയ രാഘവൻ ഇപ്പോൾ മദിരാശിയിൽ താമസിക്കുന്നു. രാധാനമ്പ്യാരാണ് പത്നി. രണ്ടു പുത്രന്മാരും ഒരു പുത്രിയുമുണ്ട്.



## കെ. രാമുണ്ണിമേനോൻ

കോഴിക്കോട്ടെ പ്രമുഖ അഭിഭാഷകനും, കേരളത്തിലെ ആദ്യത്തെ രാഷ്ട്രീയനേതാക്കളിൽ ഒരാളുമായ കെ. പി. രാമൻമേനോന്റെ പുത്രനായ കെ. രാമുണ്ണിമേനോൻ 1896 ജൂൺ 2-ാംനു കോഴിക്കോട്ട ജനിച്ചു. കോഴിക്കോട്ട് സാമൂതിരികോളേജ്, മദ്രാസ് ക്രിസ്ത്യൻ കോളേജ്, കേംബ്രിഡ്ജിലെ സെന്റ് ജോൺസ് കോളേജ് എന്നിവിടങ്ങളിൽ പഠിച്ച് 1917-ൽ എം. എ. ബിരുദം നേടിയശേഷം

1919-ൽ ബാരിസ്റ്റർ പരീക്ഷ പാസ്സായി. ഇം ന്ന് ഐ. സി.എസ്സിലേക്ക തിരഞ്ഞെടുക്ക പ്പെട്ട രാമുണ്ണിമേനോൻ മദ്രാസ് സംസ്ഥാന ത്തു് അസിസ്റ്റൻറ് കളക്ടർ, സബ് കളക്ടർ എന്നീ ജോലികൾ നോക്കിയശേഷം നിയമ വകുപ്പ് അണ്ടർ സെക്രട്ടറിയായി (1926—27). ഇന്ത്യാഗവമ്മെൻറിൻെറ അണ്ടർ സെക്ര ട്ടറി (1927—30) ലണ്ടനിൽ ഇന്ത്യൻ ഹൈ ക്കമ്മീഷണരുടെ സെക്രട്ടറി (1931—34) രാ മനാട്ട് കളക്ടർ (1934—37) മദ്രാസ് പൊതു മരാമത്തു വകുപ്പു സെക്രട്ടറി (1937—40) ലോക്കൽ ബോർഡ് ഡയറക്ടർ (1940—46) എന്നീ ജോലികൾ നോക്കി. 1946 മുതൽ പെൻഷൻപാറ്റുന്നതുവരെ മദ്രാസ് ചീഫ് സെക്രട്ടറിയായിരുന്നു. പിന്നീട് ബാങ്ക് ജീ വനക്കാരുടെ ശമ്പളം നിശ്ചയിക്കാനുള്ള ഏ കാംഗകമ്മീഷനായും, കേരളത്തിൽ പ്രസിഡ ണ്ടുഭരണകാലത്തു് ഗവർണ്ണരുടെ ഉപദേഷ്ടാ വായും സേവനമനുഷ്ഠിച്ചിട്ടുണ്ട്. ഇപ്പോൾ മദ്രാസിൽ താമസിക്കുന്നു.

## പി. കേശവദേവ്

പറവൂർ കെടാമംഗലത്തു നല്ലേടത്തുവീട്ടിൽ കാർത്ത്യായനിയമ്മയുടേയും, ആലുവാ രായി



മേൽദേശത്തു കൊച്ചു വീട്ടിൽ അപ്പുപിള്ള യുടേയും മകനായി കൊല്ലവർഷം 1078 കർക്കടകമാസത്തിൽ ജനിച്ചു. പറവൂർ ഇം ഗ്ലീഷ്സ്കൂളിൽ തേ ഡ്ഫാറംവരെ പഠി ച്ചു. അദ്ധ്യാപകനോ ട വഴക്കിട്ട്, പഠി ത്തം നിറുത്തി. ജാതി ക്കെതിരായി, ആര്യസമാജക്കാരനെന്നനില യിലും സഹോദരപ്രസ്ഥാനക്കാരനെന്നനില യിലും പ്രവർത്തിച്ചു. നാലു വർഷക്കാലത്തോ ളം പത്രപ്രവർത്തകനായിരുന്നു. പിന്നീട് മാക്സിസം പഠിക്കുകയും വിപ്ലവകാരി ആവുകയും ചെയ്തു. ആലപ്പുഴ, കൊച്ചി, എറ ണാകുളം മുതലായ സ്ഥലങ്ങളിൽ തൊഴിലാ ളിപ്രവർത്തകനായിരുന്നു. 1114-ലെ തിരുവി താംകൂർ രാഷ്ട്രീയപ്രക്ഷോഭണംസംബന്ധിച്ചു ണ്ടായ തൊഴിലാളി പണിമുടക്കിൽ പങ്കു കൊണ്ടു ജയിൽവാസം അനുഭവിച്ചു. കേശവ ദേവിൻെറ സാഹിത്യം, കേശവദേവിൻെറ ജീവിതാനുഭവങ്ങളുടേയും ജീവിതപഠനത്തി ൻേറയും പ്രതിഫലനമാണ്.

## ഗുരു കുഞ്ചുക്കുറുപ്പ്

അനുഗ്രഹീത കഥകളിനടനായ ഗുരു കുഞ്ചുക്കു റുപ്പ് 1056 മീനത്തിൽ അമ്പലപ്പുഴ തകഴി യിൽ 'പൊയ്പ്പള്ളിൽകളം'എന്ന വീ



ട്ടിൽ ജനിച്ചു. കറി ച്ചി കുഞ്ഞൻപണിക്ക രുടെ മാതുലന്മാരായ കൊച്ചപ്പിപ്പണിക്ക രും രാമപ്പണിക്കരുമാ യിരുന്നു കുഞ്ചുക്കുറുപ്പി ൻെറ ആദ്യത്തെ കഥ കളി ആശാന്മാർ. 1068-ൽ കുടമാളൂർ വ ച്ച് കുഞ്ചുക്കുറുപ്പിൻെറ അരങ്ങേററം നടന്നു. പിന്നീട് ചമ്പക്കുളം ശങ്കുപ്പിള്ളയുടെ ശിഷ്യ നായി പരിശീലനം നടത്തി. അതുകഴിഞ്ഞ് മാത്തൂർ കുഞ്ഞുപിള്ളപ്പണിക്കരുടെ കളിയോ ഗത്തിൽ ചേർന്നു.

അക്കാലത്തു് ഒരു കളിയോഗത്തിൽ അംഗ മായി മലബാറിലേക്കു പോകാൻ സൗകര്യം ലഭിച്ചതാണ് കുറുപ്പിൻെറ ജീവിതത്തിലെ വഴിത്തിരിവ്. കിടങ്ങൂർ മാധവച്ചാക്യാ രിൽനിന്ന് അസുലഭങ്ങളായ ചില അഭിനയ പാഠങ്ങൾകൂടി ഇതിനകം കുഞ്ചുക്കുറുപ്പ് വശ മാക്കി. മലബാറിൽ മന്ത്രേടത്തുമനയ്ക്കലെ മൂ പ്പില് കുഞ്ചുക്കുറുപ്പിൻെറ വേഷത്തിലും അ ഭിനയത്തിലും ആകൃഷ്ടനായി. ഇല്ലത്തു താമ സിച്ചുകൊള്ളുവാൻ കുറുപ്പിനു് അനുവാദംകി ട്ടി. അങ്ങനെയാണ് കുഞ്ചുക്കുറുപ്പ് മലബാറു മായി ഇണങ്ങിച്ചേർന്നതു്.

കലാമണ്ഡലത്തിൻ്റെ ഉദ്ഘാടനത്തോടുകൂ ടി 1106 മുതൽ 1111 വരെ അവിടെ ആശാ നായി കഴിഞ്ഞുകൂടി. രാംഗോപാൽ, മൃണാ ളിനി എന്നീ ലോകപ്രസിദ്ധ നർത്തകരെ കഥ കളി അഭ്യസിപ്പിക്കാൻ കുറേക്കാലം അദ്ദേ ഹം കേരളത്തിനു വെളിയിൽ താമസിച്ചു. ഏതാനുംകാലം അമ്പലപ്പുഴ ചെമ്പകശ്ശേരി കലാമണ്ഡലത്തിൽ ആചാര്യനായിക്കഴി ഞ്ഞു. കുറുപ്പിനു നല്ലൊരു ശിഷ്യസമ്പത്തുണ്ട്. ഗുരു ഗോപിനാഥ്, കലാമണ്ഡലം കൃഷ്ണൻനാ യർ തുടങ്ങിയവർ കുഞ്ചുക്കുറുപ്പിൻെറ ശിഷ്യ ന്മാരാണ്.

അനേകം ബഹുമതികൾ കുറുപ്പിനു ലഭി ച്ചിട്ടുണ്ട്. 1131-ൽ ദൽഹിയിൽവച്ചു പ്രസി ഡൻറിൻെറ കീർത്തിമുദ്രയും 'ഗുരു' എന്ന ബ ഹുമതിയും കിട്ടി. പച്ചയും കത്തിയും കുറുപ്പി ൻെറ പ്രധാന വേഷങ്ങളാണ്. എങ്കിലും

സന്താനഗോപാലത്തിലും രുഗ്മിണീസ്വയംവരത്തിലും ബ്രാഹ്മണൻ, കുചേലൻ, നളചരിതത്തിലെ കാട്ടാളൻ, പൂതനാമോക്ഷത്തിലെ ലളിത എല്ലാം ഭംഗിയായവതരിപ്പിക്കാൻ ഈ കലാവല്ലഭനു കഴിയും.

ഈ കലാചാര്യൻ രംഗത്തുനിന്നു പിൻവാങ്ങി ഇന്നു് പാലക്കാട്ട് കോട്ടായി എന്ന ഗ്രാമത്തിൽ സ്വഗൃഹത്തിൽ താമസിക്കുകയാണു്.

## ചെങ്ങന്നൂർ രാമൻപിള്ള

ചെങ്ങന്നൂർ കിഴക്കേമഠത്തിൽ പരമേശ്വരൻപിള്ളയുടെയും പാർവ്വതിഅമ്മയുടെയും കനിഷ്ഠപുത്രനായി 1885-ൽ ചെങ്ങന്നൂർ രാമൻപിള്ള ജനിച്ചു. അഞ്ചാമത്തെ വയസ്സിൽ ആരംഭിച്ച സ്കൂൾവിദ്യാഭ്യാസം നാലാംക്ലാസ് ജയിച്ചതോടുകൂടി അവസാനിപ്പിക്കേണ്ടിവന്നു. അതിനുശേഷം സ്വപ്രയത്നത്താൽ മലയാളത്തിലും സംസ്കൃതത്തിലും സാമാന്യം നല്ല പാണ്ഡിത്യം രാമൻപിള്ള സമ്പാദിച്ചു. 1898-ാമാണ്ടു് കീരിക്കാട്ടു തോപ്പിൽവീട്ടിൽവച്ചു് പ്രസിദ്ധ കഥകളി ആചാര്യനായ തകഴി കേശവപ്പണിക്കരുടെ ശിക്ഷണത്തിലാണു് ചെങ്ങന്നൂർരാമൻപിള്ള കഥകളി അഭ്യാസം ആരംഭിച്ചതു്. മൂന്നുകൊല്ലം ഈ ശിക്ഷണം തുടർന്നു. അതിനുശേഷം അമ്പലപ്പുഴ കുഞ്ഞുകൃഷ്ണപ്പണിക്കരുടെ ശിഷ്യനായി അഭിനയിച്ചുതുടങ്ങി. പിന്നീടു സുപ്രസിദ്ധനായ മാത്തൂർ കുഞ്ഞുപിള്ളപ്പണിക്കരോടാണു് രാമൻപിള്ള ശിഷ്യപ്പെട്ടതു്. എത്താണ്ടു് ദീർഘകാലത്തെ വിദ്യാഭ്യാസം മാത്തൂരിൽനിന്നു രാമൻപിള്ളയ്ക്കു ലഭിച്ചു.



1914-ൽ അദ്ദേഹം ചവറ മുകുന്ദപുരം കളിയോഗത്തിലെ പ്രധാന നടനായി. പത്തിരുപതു കളികൾ കഴിഞ്ഞതോടുകൂടി ചെങ്ങന്നൂർ രാമൻപിള്ള പ്രസിദ്ധനായിത്തീർന്നു. 1926-ൽ തിരുവനന്തപുരം കൊട്ടാരം കഥകളിയോഗത്തിലെ നടനായി രാമൻപിള്ളയെ തെരഞ്ഞെടുത്തു. ഇപ്പോൾ, കൊട്ടാരം കഥകളിയോഗം ആശാനും അസിസ്റ്റൻറു വിചാരിപ്പുകാരുമാണു്. ഇന്ത്യയിലെ പ്രധാന നഗരങ്ങളിലെല്ലാം സഞ്ചരിച്ചു് കഥകളികളിൽ പങ്കെടുക്കുന്നതിനും പ്രസിദ്ധരായ വ്യക്തികളിൽനിന്നും സംഘടനകളിൽനിന്നും കീർത്തിമുദ്രകളും പ്രശംസാപത്രങ്ങളും സമ്പാദിക്കുന്നതിനും ചെങ്ങന്നൂരിനുസാധിച്ചിട്ടുണ്ടു്. 1955-ൽ ദൽഹിയിൽവച്ചു് പണ്ഡിററ്നെഹ്രു അദ്ദേഹത്തിനു് ഒരു സ്വർണ്ണമെഡൽ സമ്മാനിച്ചു. 1961-ൽ അന്താരാഷ്ട്രകഥകളികേന്ദ്രംവക ഒരു സ്വർണ്ണമെഡൽ കേന്ദ്രമന്ത്രി ഗോപാലറെഡ്ഡിയും സമ്മാനിക്കയുണ്ടായി. മഹാകവി വള്ളത്തോൾ പല സന്ദർഭങ്ങളിലായി അനേകം കീർത്തിമുദ്രകൾ ചെങ്ങന്നൂരിനു നല്കിയിട്ടുണ്ടു്. കഥകളിക്കുള്ള കേരളസംഗീതനാടകഅക്കാദമി അവാർഡ് ആദ്യം ചെങ്ങന്നൂരിനാണു കിട്ടിയതു് (1962). കേന്ദ്രസംഗീതനാടക അക്കാദമിയുടെ 1963-ലെ അവാർഡും ഇന്ത്യൻപ്രസിഡണ്ടിൽനിന്നു് ചെങ്ങന്നൂരിനുതന്നെ ലഭിക്കുകയുണ്ടായി. സുപ്രസിദ്ധരായ പല അഭിനേതാക്കളും നർത്തകന്മാരും അദ്ദേഹത്തിന്റെ ശിഷ്യന്മാരാണു്. ഗുരുഗോപിനാഥ്, മങ്കൊമ്പു ശിവശങ്കരപ്പിള്ള, ഹരിപ്പാട്ടു രാമകൃഷ്ണപിള്ള, ചെന്നിത്തല ചെല്ലപ്പൻപിള്ള, മടവൂർ വാസുദേവൻനായർ, ചെറുകോൽ പുരുഷോത്തമൻനമ്പൂതിരി മുതലായവർ അക്കൂട്ടത്തിൽ ഉൾപ്പെടുന്നു. എൺപതു തികഞ്ഞ ചെങ്ങന്നൂർരാമൻപിള്ള ഇന്നും കഥകളിരംഗങ്ങളിൽ പ്രത്യക്ഷപ്പെട്ടുകൊണ്ടിരിക്കുന്നു.

## ഗുരു ഗോപിനാഥ്

മദ്ധ്യതിരുവിതാംകൂറിൽ ചമ്പക്കുളത്തു് പെരുമാനൂർവീട്ടിൽ മാധവിയമ്മയുടേയും കൈപ്പള്ളി ശങ്കരപ്പിള്ളയുടേയും ദ്വിതീയ പുത്രനായി 1908 ജൂൺ 24-ാംതീയതി പൂയം നക്ഷത്രത്തിൽ ജനിച്ചു. ചമ്പക്കുളം പാച്ചുപിള്ള എന്ന പ്രസിദ്ധ കഥകളിനടൻ ഗുരു ഗോപിനാഥിന്റെ ജ്യേഷ്ഠസഹോദരനാണു്. അന്തരിച്ചുപോയ മാത്തൂർ കുഞ്ഞുപിള്ളപ്പണിക്കർ, ചമ്പക്കുളം പരമുപിള്ള, വയ്ക്കര ഗോപാലക്കൈമൾ, കുന്നതറ പപ്പുപ്പണിക്കർ, തോട്ടം ശങ്കരൻനമ്പൂതിരി എന്നീ പ്രസിദ്ധ നടന്മാർ പെരുമാനൂർ വീട്ടിൽ ജീവിച്ചിരുന്ന ചമ്പക്കുളം ശങ്കുപ്പിള്ള ആശാന്റെ ശിഷ്യന്മാരായിരുന്നു. അദ്ദേഹത്തിന്റെ ശിഷ്യഗണങ്ങളിൽ ഇന്നു ജീവിച്ചിരിപ്പുള്ളതു് ഗുരു കുഞ്ചുക്കുറുപ്പു മാത്രമാണു്. ഗോപിനാഥൻ പതിമൂ



ന്നു വയസ്സുവരെ സ്കൂൾവിദ്യാഭ്യാസം നടത്തി. ചമ്പക്കുളം പരമുപിള്ളയുടെ ശിഷ്യനായി ചേർന്നു. മാതാപിതാക്കന്മാരുടെ അനുമതികൂടാതെ സ്വയം സ്കൂൾപഠിപ്പു നിർത്തിയാണു് 1920-ൽ കഥകളി പഠിക്കാൻ തുടങ്ങിയതു്. മൂന്നു കൊല്ലക്കാലം ചമ്പക്കുളം പരമുപിള്ളയുടെയടുക്കലും, അദ്ദേഹത്തിന്റെ മരണാനന്തരം രണ്ടുകൊല്ലം മാത്തൂർ കുഞ്ഞുപിള്ള പണിക്കരുടെ കീഴിലും, അദ്ദേഹത്തിന്റെ ചരമശേഷം തകഴി കേശവപ്പണിക്കരാശാന്റെ കീഴിലും പരിശീലനം നടത്തി. പിന്നീടു് കേരളകലാമണ്ഡലത്തിൽ ഉപരിപഠനത്തിനായി ചേർന്നു. കലാമണ്ഡലത്തിൽ ഗുരു കുഞ്ചുക്കുറുപ്പിന്റേയും, കവളപ്പാറ നാരായണൻനായരുടേയും കീഴിൽ ഏകദേശം മൂന്നുകൊല്ലം ഉപരിപഠനം നടത്തി. 1931-ൽ കലാമണ്ഡലാധികൃതരുടെ നിർദ്ദേശാനുസരണം രാഗിണിദേവി എന്ന അമേരിക്കൻവനിതയെ ബോംബെയിൽ ഏതാനും മാസം കഥകളി പഠിപ്പിക്കുകയും അവർ ഇരുവരുംചേർന്നു് ഒരു കഥകളി നൃത്തസമ്പ്രദായം സംവിധാനം ചെയ്തു് ക്ലാസ്സിക്കൽ ഡാൻസ് എന്ന പേരിൽ രംഗത്തിറക്കുകയും ചെയ്തു. 1932 ഡിസംബർ 12-ാംതീയതി ബോംബെ ഒപ്പറഹൗസിൽ അതാദ്യമായി അവതരിപ്പിച്ചു. അതിനുശേഷം ഇൻഡ്യയിലെ പല പ്രധാന പട്ടണങ്ങളിലും ഈ കഥകളിനൃത്തം നടത്തപ്പെട്ടു.

രാഗിണീദേവിയുടെ സഹനർത്തകനായി സഞ്ചരിച്ചിരുന്ന കാലത്തു് പലരിൽനിന്നും കീർത്തിമുദ്രകളും, സർട്ടിഫിക്കറ്റുകളും സ്ഥാനമാനങ്ങളും ഗോപിനാഥനു കിട്ടുകയുണ്ടായിട്ടുണ്ടു്. 1935 ഫെബ്രുവരി 1-ാം നു- ശാന്തിനികേതനത്തിൽ വച്ചു് മഹാകവി രവീന്ദ്രനാഥടാഗോർ നല്കിയ അഭിനന്ദനപത്രത്തോടെ ഗോപിനാഥ് പരക്കെ അറിയപ്പെട്ടു.

1935-ൽ രാഗിണിദേവിയുടെ സംഘത്തിൽനിന്നു പിരിഞ്ഞശേഷം ഗോപിനാഥൻ കേരളകലാമണ്ഡലത്തിൽ വന്നു താമസിക്കുകയും അവിടെ നൃത്താഭ്യസനം നടത്തിയിരുന്ന തങ്കമണിയെ വിവാഹം ചെയ്തു് സഹനർത്തകിയാക്കി സ്വന്തമായി ഒരു നൃത്തസംഘം രൂപീകരിക്കുകയുംചെയ്തു. പ്രസ്തുതസംഘത്തിന്റെ ആദ്യത്തെ രംഗപ്രവേശം കൊല്ലങ്കോട്ടു് വാസുദേവരാജാവിന്റെ കൊട്ടാരത്തിൽവച്ചു് മദ്രാസ്ഗവർണ്ണരായ 'എഴ്സ് കിൻ' പ്രഭുവിന്റെ സാന്നിദ്ധ്യത്തിൽ നടത്തുകയുണ്ടായി. ശ്രീചിത്തിരതിരുനാൾ മഹാരാജാവു് ഗോപിനാഥനു് വീരശൃംഖല നല്കുകയും, കൊട്ടാരം നർത്തകനാക്കുകയും, ഒരു നർത്തകാലയം തുടങ്ങുന്നതിനു സഹായസഹകരണങ്ങൾ നല്കുകയും ചെയ്തതോടെ ഗോപിനാഥും തങ്കമണിയും തിരുവനന്തപുരത്തു് സ്ഥിരതാമസമാക്കി. ശ്രീചിത്രോദയ നർത്തകാലയം എന്നപേരിൽ പൂജപ്പുരയിൽ ഒരു നർത്തനവിദ്യാലയം 9 വർഷം ഭംഗിയായി നടത്തി. അന്നത്തെ ശിഷ്യരിൽ പെട്ടവരാണു് ലളിത-പത്മിനിമാർ, ശങ്കരൻകുട്ടി, ചന്ദ്രശേഖരൻ, ചെല്ലപ്പൻ, കേശവദാസ്, ബാലകൃഷ്ണമേനോൻ മുതലായവർ. അതിനുശേഷം മദ്രാസിൽ പോയി സ്വന്തമായി നടനനികേതനം എന്നൊരു കലാസ്ഥാപനം നടത്തി. 1957-ൽ തങ്കമണി നർത്തനം ചെയ്യുന്നതിൽനിന്നു് പിൻമാറിയതോടെ ഗോപിനാഥ് ഡൽഹിയിലെ ഭാരതീയകലാകേന്ദ്രത്തിലെ ഡയറക്ടർസ്ഥാനം സ്വീകരിച്ചു. പ്രസിദ്ധമായ 'രാമലീല' ഹിന്ദിയിൽ ബാലെ രൂപത്തിൽ സംവിധാനംചെയ്തു. തദ്വാരാ ഗോപിനാഥന്റെ കലാപാടവത്തെ പ്രശംസിച്ചു് നല്കിയതാണു് ഗുരുസ്ഥാനം. മൂന്നു കൊല്ലക്കാലത്തോളം ഡൽഹിയിൽ താമസിച്ചശേഷം എറണാകുളത്തു് വിശ്വകലാകേന്ദ്രം എന്ന പേരിൽ ഒരു സ്ഥാപനം ആരംഭിച്ചു. ഇപ്പോൾ വിശ്വകലാകേന്ദ്രം തിരുവനന്തപുരത്തു് വട്ടിയൂർക്കാവിലാണു് പ്രവർത്തനം നടത്തുന്നതു്. ഗുരുഗോപിനാഥ് കേന്ദ്ര സംഗീതനാടക അക്കാദമി, മദ്രാസ് സ്റ്റേറ്റ് സംഗീതനാടക സംഘം, കേരള സംഗീതനാടക അക്കാദമി, ബംഗാൾ ഗവണ്മെൻറു് സംഗീതനാടകഅക്കാദമി, കേരള കലാമണ്ഡലം എന്നീ സംഘടനകളിൽ അംഗമായി സേവനം അനുഷ്ഠിച്ചിട്ടുണ്ടു്. ഇൻഡ്യാഗവണ്മെന്റിൽ നിന്നും 1954-ൽ റഷ്യയിലേക്കു് അയച്ച ആദ്യത്തെ കലാസാംസ്കാരികസംഘത്തിൽ അംഗമായി റഷ്യ, പോളണ്ടു്, ചെക്കോസ്ലോവേക്യാ മുതലായ രാജ്യങ്ങളിൽ അദ്ദേഹം കലാപ്രകടനങ്ങൾ നടത്തി. റഷ്യയിലെ സുപ്രസിദ്ധകലാകാരന്മാർക്കു നല്കുന്ന ബോൾഷോയിമെഡൽ ഗോപിനാഥിനു് കിട്ടിയിട്ടുണ്ടു്. 1961-ൽ ഹെൽസിങ്കിയിൽ വച്ചു് നടത്തപ്പെട്ട എട്ടാമതു് അഖില ലോകയുവജനസമ്മേളനത്തിൽ പൗരാണിക നൃത്തത്തിന്റെ ജഡ്ജിയായി അയക്കപ്പെട്ടതു് ഗുരുഗോപിനാഥനെയാണു്. നടനകലാനിധി, അഭിനവനടരാജൻ, നാട്യാചാര്യൻ, ഗുരു എന്നിത്യാദി സ്ഥാനങ്ങളും പലപ്പോഴായി ലഭിച്ചിട്ടുണ്ടു്. അഭിനയാങ്കുരം, അഭിനയപ്രകാശിക, ക്ലാസ്സിക്കൽ ഡാൻസ് പോസ്സസ് ഓഫ് ഇൻഡ്യ, കഥകളിനടനം,

എന്നീ പ്രസിദ്ധീകരണങ്ങൾ നൃത്ത–നൃത്യ നാട്യകലയെപ്പററി അദ്ദേഹം രചിച്ചിട്ടുണ്ട്.

ഗോപിനാഥ്തങ്കമണിമാർക്ക് മൂന്നു പുത്രിമാരും, ഒരു പുത്രനും ഉണ്ട്. മൂത്ത പുത്രി വാസന്തി എം. എസ്സിക്കും മകൻ വേണുഗോപാൽ ബി. എസ്സി.ക്കും പഠിച്ചുവരുന്നു. ഇളയ രണ്ടു പുത്രിമാരാണ് കേരളീയ സിനിമാചിത്രങ്ങളിൽ പ്രസിദ്ധിയാർജ്ജിച്ച ബേബി വിലാസിനിയും, ബേബി വിനോദിനിയും.

## കുടമാളൂർ കരുണാകരൻനായർ

പ്രസിദ്ധകഥകളിനടനായ കുടമാളൂർ കരുണാകരൻനായർ 1092 വൃശ്ചികമാസത്തിൽ കോട്ടയത്തിനടുത്ത് കുടമാളൂർ ഇളയിടത്തു വീട്ടിൽ നാരായണി അമ്മയുടെയും, എററുമാനൂർ പത്താനത്തു വാസുദേവൻ നമ്പൂതിരിയുടെയും പുത്രനായി ജനിച്ചു. സാമാന്യവിദ്യാഭ്യാസം നേടിയ ശേഷം 1105–ൽ കുറിച്ചി കൊച്ചപ്പിരാമന്മാരിൽ രാമപ്പണിക്കരുടെ കീഴിൽ കഥകളിക്കച്ചകെട്ടി. 107–ൽ രാമപ്പണിക്കർ മരിച്ചതിനെത്തുടർന്ന്, നാട്ടകം വേലുപ്പിള്ളയുടെയും, തോട്ടം ശങ്കരൻനമ്പൂതിരിയുടെയും കീഴിൽ പരിശീലനം പൂർത്തിയാക്കി. ഉദയശങ്കറിന്റെ ക്ഷണമനുസരിച്ചു കഥകളിനടനത്തിനു് തോട്ടം ശങ്കരൻനമ്പൂതിരി അഖിലേന്ത്യാപര്യടനം നടത്തിയപ്പോൾ ആ ഗ്രൂപ്പിലെ സ്ത്രീവേഷക്കാരനായി സംബന്ധിച്ചതു കരുണാകരൻനായരാണ്. 1112–ൽ കൊട്ടാരം കളിയോഗത്തിൽ കരുണാകരൻനായർ നിയമിക്കപ്പെട്ടു. വടക്കൻചിട്ടകർ കവളപ്പാറ നാരായണൻനായരിൽനിന്നും ഇദ്ദേഹം പരിശീലിച്ചു. 1957–ൽ സുപ്രസിദ്ധ നർത്തകിയായ ശാന്താറാവുവിന്റെ പാർട്ടിയിൽ ഉൾപ്പെട്ട് അഖിലലോകപ്രദർശനപര്യടനം നടത്തുകയുണ്ടായി.



കരുണാകരൻനായർക്ക് കൊച്ചി പരീക്ഷിത്തുതമ്പുരാൻ സ്വർണ്ണമെഡലും, (ഉർവ്വശിവേഷത്തിനു്) വള്ളത്തോൾ സ്വർണ്ണമെഡലും, (ചിത്രലേഖ), വട്ടപ്പറമ്പിൽ വലിയമ്മ സ്വർണ്ണമെഡലും (മോഹിനിക്ക്), ബോംബെ കേരളീയ നായർസമാജത്തിൽനിന്നു സ്വർണ്ണശൃംഖലയും, ഡൽഹി അന്താരാഷ്ട്രകഥകളികേന്ദ്രത്തിൽനിന്നു് ഒരു സ്വർണ്ണമെഡലും ലഭിക്കയുണ്ടായിട്ടുണ്ട്. കരുണാകരൻനായർ കുടമാളൂർ തൊഴാടത്തു് അമ്മുക്കുട്ടിയമ്മയെയാണ് വിവാഹം കഴിച്ചിരിക്കുന്നതു്. 5 സന്താനങ്ങളുണ്ട്. കരുണാകരൻനായർ ഇപ്പോൾ കുടമാളൂർ 'കേരള നടനകലാനിലയം' നടത്തിപ്പോരുന്നു.

## തിക്കറിശ്ശി സുകുമാരൻനായർ

തെക്കൻതിരുവിതാംകൂറിലെ തിക്കറിശ്ശി എന്ന ദേശത്തു് എണ്ണപ്പെട്ട ഒരു നായർ തറവാട്ടിൽ 1092 തുലാമാസം 9–ാം തീയതി അത്തം നക്ഷത്രത്തിൽ ജനിച്ചു. അച്ഛന്റെ പേർ: സി. ഗോവിന്ദപ്പിള്ള. അമ്മ: ലക്ഷ്മിഅമ്മ. രണ്ടുപേരും മലയാളം പള്ളിക്കൂടഹെഡ്മാസ്റ്ററും ഹെഡ്മിസ്ട്രസ്സുമായിരുന്നു. പഠിച്ചുകൊണ്ടിരിക്കുമ്പോഴേ സാഹിത്യത്തിലും കവിതയിലും അഭിനയത്തിലും ബുദ്ധി വ്യാപരിച്ചതുകൊണ്ട് ഒരു ബിരുദം നേടുവാൻ കഴിഞ്ഞില്ല. അഞ്ഞൂറിൽപരം ലഘുകവിതകളും, സ്ത്രീ, മായ, മാതൃക, ബ്രഹ്മചാരി, ജീവിതയാത്ര, കലാകാരൻ, മരീചിക, ദൈവം ഉണ്ട് എന്നീ നാടകങ്ങളും അനേകം ലേഖനങ്ങളും എഴുതിയിട്ടുണ്ട്. കർണ്ണാടകരീതിയിൽ നൂറിൽപരം കീർത്തനങ്ങളും വളരെയധികം ലഘുഗാനങ്ങളും എഴുതിയിട്ടുണ്ട്. പ്രസംഗിക്കാനും തികഞ്ഞ പാടവമുണ്ട്. ഇന്നോളം അറുപതിൽ പരം സിനിമകളിൽ വിവിധ വേഷങ്ങൾ അഭിനയിച്ചിട്ടുണ്ട്—നായകൻ മുതൽ അപ്പൂപ്പൻ വരെ; പറയൻ മുതൽ മഹാരാജാവു വരെ. നല്ലവനും ദുഷ്ടനുമായി അഭിനയിച്ചിട്ടുണ്ട്. അഭിനയിച്ച ഒരു കഥാപാത്രവും പരാജയപ്പെട്ടതായി അറിവില്ല.



സ്വന്തമായി, കഥയും സംഭാഷണവും ഗാനവും നിർമ്മാണവും സംവിധാനവും നിർവ്വഹിച്ചിട്ടുണ്ട്. അനേകം ചിത്രങ്ങൾക്കു സംഭാഷണമെഴുതിയിട്ടുണ്ട്, ഇന്നും സിനിമാരംഗത്തു് അതിപ്രധാനമായ പങ്കുവഹിച്ച് മുമ്പോട്ടു പോകുന്നു. നാലു മക്കളുണ്ട്. ഇളയസഹോദരിയാണ് ഓമനക്കുഞ്ഞമ്മ.

## അമ്പലപ്പുഴ ശങ്കരനാരായണപ്പണിക്കർ

നാഗസ്വരവിദ്വാൻ വൈക്കം കൊച്ചുകുട്ടപ്പണിക്കരുടെയും, അമ്പലപ്പുഴ കാക്കാഴത്തു കളവത്രവീട്ടിൽ കുട്ടിഅമ്മയുടെയുംപുത്രനായി ശങ്കരനാരായണപ്പണിക്കർ 1911 ജനുവരി 9-ാംനു ജനിച്ചു. പ്രമുഖ നാഗസ്വരവിദ്വാനായിരുന്ന വക്കല ശങ്കുപ്പണിക്കരായിരുന്നു ആദ്യഗുരുനാഥൻ; പിന്നീട് മാന്നാർ രാമപ്പണിക്കരും. പന്ത്രണ്ടാംവയസ്സിൽത്തന്നെ വാസനയുള്ള ഒരു വായനക്കാരനായി ശങ്കരനാരായണപ്പണിക്കർ. ചിദംബരം വൈദ്യനാഥപിള്ളയോടും തിരുവിടമരുതൂർ വീരാസ്വാമിപ്പിള്ളയോടും ശിഷ്യപ്പെട്ട് നാഗസ്വരവായനയിൽ ഉപരിപഠനം നടത്തി. അഞ്ചുവർഷം വീരാസ്വാമിപ്പിള്ളയുടെശിഷ്യനായി തമിഴ്നാട്ടിൽ കഴിഞ്ഞു. സ്വദേശത്തെത്തി കച്ചേരികളിൽ ഏർപ്പെട്ടു. കുറഞ്ഞ കാലംകൊണ്ട് വിദഗ്ധനായ നാഗസ്വരവിദ്വാനെന്നു പേരെടുത്തു. ഇദ്ദേഹത്തിൻെറ അനുജനാണ് നാഗസ്വരവിദ്വാനായ അമ്പലപ്പുഴ ഗോപാലകൃഷ്ണപ്പണിക്കർ. ഈ സഹോദരന്മാർ തങ്ങളുടെ കലാപരിപാടികൾമുഖേന നായർ സർവ്വീസ് സൊസൈററിയെ സേവിച്ചുവരുന്നു.



## കുറിച്ചി കുഞ്ഞൻപണിക്കർ

എഴുപത്തിയെട്ടുവയസ്സുകഴിഞ്ഞ കുറിച്ചി കുഞ്ഞൻപണിക്കർ കഥകളിരംഗത്തു് അനിതരസാധാരണമായ കീർത്തി നേടിയ ഒരു കലാകാരനാണ്. പുരാണകഥാംശങ്ങളിൽ ആധുനിക ചിന്താഗതികൾ കടത്തിവിട്ടുക അദ്ദേഹത്തിൻെറ ഒരു പ്രത്യേകതയാണ്.



കൊല്ലവർഷം 1062 മകരമാസത്തിൽ നീലംപേരൂരുള്ള ഏലൂർ വീട്ടിൽ അദ്ദേഹം ജനിച്ചു. കൊച്ചപ്പി-രാമന്മാർ എന്ന പേരിൽ അറിയപ്പെട്ടുവന്ന രണ്ടു കഥകളിവിദഗ്ധന്മാരുടെ ഭാഗിനേയനാണു കുഞ്ഞൻപണിക്കർ. ഇവരിൽ കൊച്ചപ്പിപ്പണിക്കരുടെ കീഴിൽ അദ്ദേഹം കച്ചകെട്ടി, 12-ാംവയസ്സുമുതൽ അഭിനയം തുടങ്ങി. കിളിക്കുറിശ്ശിമംഗലത്തു അപ്പുണ്ണിപ്പുതുവാളിൻെറയും, കുട്ടിൽ കുഞ്ഞൻമേനോൻെറയും അടുക്കൽ കുഞ്ഞൻപണിക്കർ അഭ്യസനം നടത്തി. 22-ാം വയസ്സിൽ തിരുവനന്തപുരത്തു കൊട്ടാരം കഥകളിനടനായി നിയമിക്കപ്പെട്ടു. കേരളത്തിലും പുറത്തും കഥകളിയരങ്ങത്തു പ്രസിദ്ധിയാർജ്ജിച്ച പണിക്കർക്കു ശിഷ്യന്മാർ പലരും ഉണ്ട്. അദ്ദേഹത്തിനു് നാലു പെൺമക്കളും രണ്ടു് ആൺമക്കളും ആയി ആറു സന്താനങ്ങൾ ഉണ്ട്. കഥകളിനടൻ കലാമണ്ഡലം കൃഷ്ണൻകുട്ടി ഇദ്ദേഹത്തിൻെറ പുത്രനാണ്.

## വൈക്കം വാസുദേവൻനായർ

1086 മിഥുനം 16-ാംനു ജനിച്ച വാസുദേവൻനായർ സംഗീതത്തിൻെറ പ്രാഥമികപാഠങ്ങൾ മാതാവിൽനിന്നഭ്യസിച്ചു. ഹൈസ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കിയില്ല. സംഗീതം പഠിക്കാൻ തിരുവനന്തപുരത്തു പോയി. ചാലയിൽ ശിവശങ്കരപ്പിള്ള ആയിരുന്നു ആദ്യഗുരു. പിന്നീട് തമിഴ്നാട്ടിലെത്തി മന്നാർഗുഡി രാജഗോപാലഭാഗവതരുടെ ശിഷ്യനായി അഭ്യസനം തുടന്നു. അഞ്ചുവർഷത്തെ വിദ്യാഭ്യാസശേഷം അണ്ണാമല സർവ്വകലാശാലയിലെ സംഗീതകാളേജിൽ ചേന്നു. കോഴ്സ് പൂർത്തിയാക്കാതെ സ്വദേശത്തു തിരിച്ചുവന്നു. 105 മുതൽ 109 വരെ നാട്ടിന്റെ നാനാഭാഗത്തുമായി സംഗീതക്കച്ചേരികൾ നടത്തി, വിദഗ്ധനായ ഒരു ഗായകനെന്നു പേരെടുത്തു.



ഓച്ചിറ ശിവപ്രസാദ് വേലുക്കുട്ടിയുടെ പ്രേരണയനുസരിച്ച് സംഗീതനാടകരംഗത്തേക്കിറങ്ങി. ഇതിനകം 'കൃഷ്ണാർജ്ജുന' എന്ന തമിഴ്സിനിമയിൽ അഭിനയിച്ചു. 1111-ൽ ആറന്മുള മാലേത്തു കേശവപിള്ളയുടെ പുത്രിമാരായ പൊന്നമ്മ(ആറന്മുള പൊന്നമ്മ)യുടെയും തങ്കത്തിൻെറയും സംഗീതാചാര്യനായി ക്ഷണിക്കപ്പെട്ടു. 1112 മകരത്തിൽ തങ്കത്തിനെ വിവാഹംചെയ്തു. രണ്ടുപേരുംകൂടി

നാടകവേദിയിലേക്കിറങ്ങി. വൈക്കത്തിന്റെ 'യാചകി' എന്ന സുപ്രസിദ്ധ സംഗീതനാടകം പ്രേക്ഷകരെ അതിരററാനന്ദിപ്പിച്ചു. പതിനഞ്ചുകൊല്ലം വാസുദേവൻനായർ ആ കലാസേവനം നടത്തി. അതിനുശേഷം 'കേരളകേസരി' എന്ന ഒരു ചലച്ചിത്രസംരംഭത്തിലേർപ്പെട്ടു. അതു പരാജയത്തിൽ കലാശിച്ചു. വീണ്ടും സംഗീതരംഗത്തേക്കു വന്നു.

1963-ൽ കേന്ദ്രഗവണ്മെൻറ് ആകാശവാണിയുടെ സുഗമസംഗീതപാനലിൽ വാസുദേവൻനായരെ ഒരു അംഗമായി തെരഞ്ഞെടുത്തു. അടുത്ത കാലത്തു് ഇംഗ്ലീഷ്കവിതകൾ ഇന്ത്യൻ സംഗീതത്തിൽ എന്ന നൂതനകലാവിഷ്കരണവുമായി അദ്ദേഹം ഒരു അഖിലേന്ത്യാപര്യടനം നടത്തി. ഋഷികേശത്തുള്ള ശിവാനന്ദാശ്രമത്തിൽ വാസുദേവൻനായർ അദ്ദേഹത്തിൻെറ നൂതനപരിപാടി അവതരിപ്പിച്ചു. ശിവാനന്ദസരസ്വതിയുടെ ഇംഗ്ലീഷിലെ കൃതികളാണു് സംഗീതരൂപേണ അവതരിപ്പിച്ചതു്. സ്വാമികൾ സന്തോഷിച്ചു് 'സംഗീതജ്യോതി' എന്ന ബഹുമതി വാസുദേവൻനായക്കു നല്കി. അനവധി സമ്മാനങ്ങളും കൊടുത്തു.

ദൽഹിയിലെത്തി രാഷ്ട്രപതി രാധാകൃഷ്ണന്റെ സന്നിധിയിലും അദ്ദേഹം ഈ ഗാനാവിഷ്കരണം അവതരിപ്പിച്ചു. ഹൈദരാബാദിലെ രവീന്ദ്രഭാരതി മന്ദിരത്തിൽവച്ചും വാസുദേവൻനായരുടെ ഈ നവീനഗാനാവിഷ്കരണം അവതരിപ്പിക്കുകയുണ്ടായി. 106 മുതൽ നായർ സവ്വീസ്സൊസൈററിയുടെ സംഗീതകലാപരമായ മിക്കപരിപാടികളിലും വാസുദേവൻനായർ പങ്കെടുത്തിട്ടുണ്ടു്.

## എ. എൻ. തമ്പി

തിരുവിതാംകൂർ വിദ്യാഭ്യാസവകുപ്പിൻെറ അദ്ധ്യക്ഷനായിരുന്ന എ. എൻ. തമ്പി വിശാഖംതിരുനാൾ മഹാരാജാവിൻെറ ദൗഹിത്രനായി തിരുവനന്തപുരം അരുമന അമ്മവീട്ടിൽ ജനിച്ചു. അച്ഛൻ എം. രാജരാജവമ്മതമ്പുരാനാണു്. ഉപരിവിദ്യാഭ്യാസം ഇംഗ്ലണ്ടിലായിരുന്നു. ഓക്സ്ഫോർഡ് സവ്വകലാശാലയിൽ നിന്നു് എം. എ. ബിരുദവും ലണ്ടൻ ഇന്നർടെമ്പിളിൽനിന്നു് ബാർ-അറ്റ്-ലാ ഡിഗ്രിയും സമ്പാദിച്ചു. തിരുവിതാംകൂറിൽ മടങ്ങിയെത്തിയ തമ്പിയോടു് ഏതുദ്യോഗം വേണമെന്നു് മൂലംതിരുനാൾ മഹാരാജാവു ചോദിച്ചു. ഒരു അദ്ധ്യാപകനായാൽ മതി എന്നായിരുന്നു അദ്ദേഹത്തിൻെറ മറുപടി. ഒരു ഹൈസ്കൂൾ അദ്ധ്യാപകനായിട്ടാണു് ആ ഉന്നതബിരുദധാരി ഉദ്യോഗത്തിൽ പ്രവേശിച്ചതു്.



ആർട്ട്സ് കോളേജ് അസിസ്റ്റൻറ് പ്രൊഫസ്സർ, ട്രെയിനിംഗ് കോളേജ് പ്രിൻസിപ്പൽ, സെൻസസ് കമ്മീഷണർ, വിദ്യാഭ്യാസഡയറക്ടർ, സവ്വകലാശാലാ സിൻഡിക്കേററ് മെംബർ, വിദ്യാഭ്യാസോപദേശകസമിതി മെംബർ എന്നിങ്ങനെ വിവിധ നിലകളിൽ അദ്ദേഹം സേവനം അനുഷ്ഠിച്ചിട്ടുണ്ടു്. എ. എൻ. തമ്പി ഡയറക്ടരായിരിക്കുമ്പോഴാണു് തിരുവിതാംകൂറിൽ പ്രാഥമികവിദ്യാഭ്യാസം നിർബന്ധിതമാക്കിയതു്. ഇന്ത്യയിൽ ഈ പദ്ധതി ആദ്യം നടപ്പാക്കിയതും, തിരുവിതാംകൂറിലാണു്. ഹൈസ്കൂൾ ക്ലാസ്സുകളിൽ മാതൃഭാഷ മാദ്ധ്യമമാക്കി പരീക്ഷിച്ചതും എ. എൻ. തമ്പിയുടെ കാലത്താണു്.

ഇപ്പോൾ കേരളവിദ്യാഭ്യാസോപദേശകസമിതിയുടെ അദ്ധ്യക്ഷനായും സദാചാരസമിതി അദ്ധ്യക്ഷനായും അദ്ദേഹം സേവനം അനുഷ്ഠിച്ചുവരുന്നു.

## എസ്. കെ. നായർ

എസ്. കൃഷ്ണൻനായർ 1917 മാർച്ചിൽ ആലുവായിൽ കുന്നത്തുവീട്ടിൽ ജനിച്ചു. അച്ഛൻ ഇടയാളി നാരായണപിള്ളയും അമ്മ കുന്നത്തു ലക്ഷ്മിയമ്മയുമാണു്. ആലുവാ സെന്റ് മേരീസ് സ്കൂളിൽ നിന്നു മട്രിക്കുലേഷനും യു. സി. കോളേജിൽനിന്നു് ഇന്ററും പാസ്സായി. ഒരു മിഡിൽസ്കൂൾ അദ്ധ്യാപകനായി. പ്രൈവററായി വിദ്വാൻ പാസ്സായി. അദ്ധ്യാപകനെന്നനിലയ്ക്കു് പ്രൈവററായി ഓരോ പരീക്ഷ ജയിച്ചു് 1943-ൽ എം. എ. പാസ്സായി. 1944-ൽ മദിരാശി സവ്വകലാശാലയിൽ ഉപരിപഠനത്തിനു പോയി. കേരളത്തിലെ നാടോടിനാടകങ്ങൾ എന്ന വിഷയത്തെ അധികരിച്ചെഴുതിയ പ്രബന്ധത്തിന്മേൽ ഡോ



കുറേററ് ബിരുദം നേടി. 1946-ൽ മദ്രാസ് പ്രസിഡൻസി കോളേജിൽ അദ്ധ്യാപകനായിച്ചേന്നു. പിറേറക്കൊല്ലം മദിരാശി സവ്വകലാശാലയിൽ ഗവേഷണ വകുപ്പിന്റെ ഉപാദ്ധ്യക്ഷനായി; 1952-ൽ ആ വകുപ്പിൻെറ അദ്ധ്യക്ഷനുമായി. ഇപ്പോൾ ആ സ്ഥാനത്തു തുടന്നു ജോലിചെയ്യുന്നു.

ഇംഗ്ലീഷ്, തമിഴ്, മലയാളം എന്നീ ഭാഷകളിലായി 50-ൽ പരം ഗ്രന്ഥങ്ങളുടെ കത്താവാണ്. അവയിൽ അനേകം വിശ്വവിഖ്യാതകൃതികളുടെ വിവത്തനങ്ങളാണ്. സംസ്കൃതം, ഇംഗ്ലീഷ്, ഗ്രീക്ക്, തമിഴ് എന്നീ ഭാഷകളിൽ നിന്നുമുള്ള വിവത്തനങ്ങളാണ് മുഖ്യം. പത്നി നൈനാടത്തു രാമക്കെമ്മളുടെ പുത്രി മീനാക്ഷി അമ്മയാണ്. അഞ്ചാണും മൂന്നുപെണ്ണുമായി എട്ടു കുട്ടികളുണ്ട്.

## ചാത്തത്ത് മാധവമേനോൻ

പാലക്കാട്ട് വലിയ രാജാവായിരുന്ന വിദ്വാൻ കോമ്പിയച്ചൻെറ മകനായി 1066-ൽ ജനിച്ച മാധവമേനോൻ സ്കൂൾ വിദ്യാഭ്യാസത്തിനു പുറമേ അച്ഛനിൽനിന്നു സംസ്കൃതവും ജ്യോതിഷവും പഠിച്ചു. ചെറുപ്പംമുതൽക്കേ സ്വരാജ്യസ്നേഹിയും പരോപകാരതല്പരനുമാണ് മാധവമേനോൻ. വിദ്യാത്ഥിയായിരിക്കുമ്പോൾത്തന്നെ ലേഖനങ്ങളെഴുതിത്തുടങ്ങിയിരുന്നു. മെട്രിക്കുലേഷൻ ക്ലാസ്സിൽ പഠിക്കുമ്പോൾ 'ഇന്ത്യ' എന്നൊരു പുസ്തകമെഴുതി പ്രസിദ്ധം ചെയ്തു. വിദേശാധിപത്യത്തിൽ നിന്നു മുക്തിനേടിയ സ്വതന്ത്രഇന്ത്യയെയാണ് ആ ഗ്രന്ഥത്തിൽ അദ്ദേഹം ചിത്രീകരിച്ചിരുന്നതു്. ഈ പുസ്തകം ബ്രിട്ടീഷ്ഗവമ്മെൻറ് കണ്ടുകെട്ടുകയും ഗ്രന്ഥകത്താവിൻെറ മേൽ രാജദ്രോഹം ചുമത്തുകയും ചെയ്തു. ഗ്രന്ഥകത്താവിനു് പ്രായപൂത്തി വന്നിട്ടില്ലെന്ന കാരണത്താൽ ഗവമ്മെൻറ് ശിക്ഷ ലഘൂകരിച്ചു. രണ്ടുവർഷത്തേക്ക് മേനോനെ വിദ്യാലയത്തിൽനിന്നു ബഹിഷ്കരിച്ചുകൊണ്ടു് അധികൃതർ കല്പനനല്കി. ശിക്ഷ കഴിഞ്ഞു് വീണ്ടും അദ്ദേഹം ക്ലാസ്സിൽ ചേന്നു.



ഇൻറർമീഡിയററിനു പഠിക്കുമ്പോൾ പിതാവുമരിച്ചു. തന്മൂലം മേനോനു് ഗൃഹഭരണം ഏറെറടുക്കേണ്ടിവന്നു. പൊതുക്കാര്യങ്ങളിൽ അദ്ദേഹം അനവരതം പ്രവത്തിച്ചുകൊണ്ടിരുന്നു. മലബാർ ലോക്കൽബോർഡ്കളിലും, കോൺഗ്രസ്സ് കമ്മററിയിലും, ധമ്മസംരക്ഷണസഭയിലും അംഗമായിരുന്നുകൊണ്ടു് അദ്ദേഹം സാമൂഹ്യസേവനമനുഷ്ഠിച്ചു. സംസ്കൃതഭാഷാപഠനത്തെ പ്രോത്സാഹിപ്പിക്കാൻ അദ്ദേഹം പാലക്കാട്ടു വിക്ടോറിയാകോളേജിൽ ഒരു എൻഡോവ്മെൻറ് ഏപ്പെടുത്തിയിട്ടുണ്ട്. തൃപ്പാളൂർ ശിവക്ഷേത്രഭരണം നടക്കുന്നതു മേനോൻെറ മേൽനോട്ടത്തിലാണ്.

പാലക്കാട്ട് എൻ. എസ്സ്. എസ്സ്. എൻജിനിയറിംഗ്കോളേജിനുവേണ്ടി 50 ഏക്കർ ഭൂമി ഇദ്ദേഹം സംഭാവനചെയ്തു. പാലക്കാട്ടു ജില്ലയിലെ എല്ലാ സംഘടനകൾക്കും സംരംഭങ്ങൾക്കും ചാത്തത്ത് മാധവമേനോൻ കൈയയച്ചു സംഭാവനകൾ നല്കിയിട്ടുണ്ട്. ഹിന്ദുമതനവോത്ഥാനത്തിനുവേണ്ടിയുള്ള എല്ലാ സംരംഭങ്ങൾക്കും ഇദ്ദേഹത്തിൻെറ സഹായവും സഹകരണവും എക്കാലത്തും ലഭിച്ചിട്ടുണ്ട്. ആലത്തൂർതാലൂക്ക ഹെഡ്ക്വാർട്ടേഴ്സ് ആസ്പത്രി വികസനക്കമ്മററിയുടെ ചെയർമാനായും എൻ. എസ്സ്. എസ്സ്. കരയോഗയൂണിയൻ പ്രസിഡൻറായും ഇദ്ദേഹം ഇപ്പോൾ പ്രവത്തിച്ചുകൊണ്ടിരിക്കുന്നു.

## പി. എൻ. കൃഷ്ണപിള്ള

കൊല്ലവഷം 1080 മകരമാസം ചോതിനക്ഷത്രത്തിൽ കൊല്ലത്തു ജനിച്ച പി. എൻ. കൃഷ്ണപിള്ളയുടെ മാതാപിതാക്കന്മാരുടെ ജന്മഭൂമി ചങ്ങനാശ്ശേരിയാണ്. പിതാവു് കൊല്ലത്തു മജിസ്ട്രേട്ടുകോടതി വക്കീലായിരുന്നു. കൊല്ലം ഗവമ്മെൻറ് മലയാളം ഹൈസ്കൂളിലും കൊല്ലം ഗവമ്മെൻറ് ഇംഗ്ലീഷ് ഹൈസ്കൂളിലും പെരുന്ന എൻ. എസ്സ്. ഹൈസ്കൂളിലും വിദ്യാഭ്യാസം നടത്തി. നായർ സർവീസ് സൊസൈററി ആദ്യമായി പെരുന്ന ഹൈസ്കൂളിൽ സ്കൂൾഫൈനൽക്ലാസ്സ് ഏർപ്പെടുത്തിയപ്പോൾ ആദ്യത്തെ ബാച്ചിൽ ജയിച്ച ആറു വിദ്യാത്ഥികളിൽ ഒരാളാണ്. സവ്വീസ്സൊസൈററി സ്കൂളിൽനിന്നും ആദ്യമായി ഗ്രാ



ഡ്ഫോററുചെയ്യതും കൃഷ്ണപിള്ളതന്നെയാണ്. ഇൻറർമീഡിയററിന്ന ചങ്ങനാശ്ശേരി സെൻറ് ബർക്ക്മൻസ് കോളേജിലും ബി. എ.യ്ക്ക് തിരുവനന്തപുരം ആർട്ട്സ് കോളേജിലും തിരുവനന്തപുരം ലാകോളേജിലും പഠിച്ചു. 13 വയസ്സിൽത്തന്നെ പിതാവു മരിച്ചുപോയതിനാൽ ഹൈസ്കൂളിലും കോളേജിലും പഠിക്കുമ്പോൾ പത്രപ്രവർത്തനംകൊണ്ടു പണം സമ്പാദിച്ചു. സ്വരാജ്, സർവീസ് എന്നീ പത്രങ്ങളുടെ സഹപത്രാധിപരും ഇന്ത്യൻ എക്സ്പ്രസ്സിൻെറ തിരുവനന്തപുരം ലേഖകനുമായി വിദ്യാഭ്യാസകാലത്തു പ്രവർത്തിച്ചു. വിദ്യാഭ്യാസത്തിനുശേഷം മലയാളരാജ്യം, ഭാരതപത്രിക എന്നീ പത്രങ്ങളുടെ സഹപത്രാധിപരായി. എ. ബാലകൃഷ്ണപിള്ള പത്രാധിപത്യം ഒഴിഞ്ഞശേഷം ഏതാനുംനാൾ സമദർശിയുടെ പത്രാധിപത്യം വഹിച്ചിരുന്നു.

1937-ൽ തിരുവനന്തപുരത്തു സന്നതെടുത്തു പ്രാക്ടീസ് ആരംഭിച്ചു. 1938-ൽ ആലപ്പുഴയ്ക്കു പ്രാക്ടീസ് മാററി. തിരുവിതാംകൂർ സ്റ്റേററ്കോൺഗ്രസ്സിൻെറ സ്ഥാപകന്മാരിൽ ഒരാളായിരുന്നു കൃഷ്ണപിള്ള. കേരളത്തിലെ ട്രേഡ്യൂണിയൻ പ്രസ്ഥാനത്തിൻെറ ആദ്യകാലപ്രവർത്തകരിൽ പ്രമുഖനുമാണ് കൃഷ്ണപിള്ള.

ട്രേഡ്യൂണിയൻ പ്രവർത്തനം സംബന്ധിച്ചും രാഷ്ട്രീയപ്രവർത്തനം സംബന്ധിച്ചും സർ സി. പി.യുടെ ഭരണകാലത്തു രണ്ടുപ്രാവശ്യം ജയിൽവാസം വരിക്കേണ്ടിവന്നിട്ടുണ്ട്. 1930 മുതൽ '46 വരെ തൊഴിലാളി ബില്ലുകളുടെ ചർച്ചകൾ സംബന്ധിച്ചു തിരുവിതാംകൂർ ശ്രീമൂലം അസംബ്ളിയിലെയും ശ്രീചിത്രാ സ്റ്റേററ്കൗൺസിലിലെയും തൊഴിലാളി പ്രതിനിധിയായി പലപ്രാവശ്യം നോമിനേററു ചെയ്യിട്ടുണ്ട്. തിരുവിതാംകൂർ എക്കണാമിക്ക് ഡെവലപ്പ്മെൻറ് ബോർഡിലും തൊഴിലാളിപ്രതിനിധിയായിരുന്നു.

1939-ൽ തിരുവിതാംകൂർ ഗവമെൻറ് കയർഫാക്ടറിത്തൊഴിലാളികളുടെ സ്ഥിതിയെപ്പററി അന്വേഷിക്കാൻ നിയമിച്ച ജാർജ്ജ് കമ്മറ്റിയിൽ തൊഴിലാളിപ്രതിനിധിയായിരുന്നു. അതിനുശേഷം ഇ.എം.എസ്സിൻെറ കേരള ഗവമെൻറ് സംഘടിപ്പിച്ച പോലീസ് കമ്മിഷനിലും അംഗമായിരുന്നു. 1961-ൽ ഇന്ത്യാ ഗവമെൻറ് ഫാക്ടറികളിലെ വർക്ക്സ് കമ്മററികളെപ്പററി ആലോചിക്കാൻ സംഘടിപ്പിച്ച കമ്മററിയിൽ എംപ്ലായേഴ്സ് ഫെഡറേഷൻെറ പ്രതിനിധിയായിരുന്നു. 1963-ൽ ബീഹാർഗവമെൻറ് കോൺട്രാക്ട് ലേബറിനെപ്പററി അന്വേഷിക്കാൻ നിയുക്തമായ കമ്മിറ്റിയിൽ ഇപ്പോഴും അംഗമായി തുടരുന്നു.

1946-ൽ തിരുവിതാംകൂറിൽ ലേബർ ഡിപ്പാർട്ടുമെൻറു സംഘടിപ്പിച്ചപ്പോൾ അസി. ലേബർ കമ്മീഷണറായി നിയമിതനായി. ആറു മാസം ഇംഗ്ലണ്ടിലും ആറു മാസം അമേരിക്കയിലും പര്യടനം നടത്തി. അക്കാലത്തുതന്നെ ജനീവായിൽ ഐ. എൽ. ഒ.യിൽ പ്രവർത്തിച്ചു. വിദേശപരിശീലനത്തിനുശേഷം മടങ്ങിയെത്തി തിരുവിതാംകൂർ-കൊച്ചി സംസ്ഥാനത്തിലെ ലേബർ കമ്മീഷണറായി 1952 ജൂൺ വരെ സേവനമനുഷ്ഠിച്ചു. 1952 ജൂണിൽ ഉദ്യോഗം രാജിവച്ചു. ഇന്ത്യൻ അലൂമിനിയം കമ്പനിയുടെ കല്ക്കത്തയിലുള്ള ഹെഡ്ഡാഫീസിൽ പേഴ്സണൽ മാനേജരായി 1952-ൽ നിയമിതനായി. കമ്പനിക്ക് ആറു ഫാക്ടറികളും ഒരു ഖനിയും ഇന്ത്യയുടെ വിവിധ പ്രവിശ്യകളിലായുണ്ട്. ഇന്ത്യൻ അലൂമിനിയം കമ്പനി തൊഴിലാളി ബന്ധത്തിൽ മുന്നണിയിൽ നില്ക്കുന്നതിൻെറ പ്രധാന ഹേതുതന്നെ പിള്ളയുടെ സേവനമാണ്. ഇന്ത്യൻ ഇൻസ്റ്റിററ്യൂട്ട് ഓഫ് പേഴ്സണൽ മാനേജ്മെൻറിൻെറ ജനറൽസെക്രട്ടറിയായും പിന്നീടു നാഷണൽ പ്രസിഡൻറായും തിരഞ്ഞെടുക്കപ്പെട്ടിട്ടുണ്ട്. ഇന്ത്യയിലെ പേഴ്സനൽ മാനേജ്മെൻറ് എന്ന ഗ്രന്ഥത്തിൻെറ ഗ്രന്ഥകർത്താക്കന്മാരിൽ ഒരാളാണ്. 1961-ൽ ഇംഗ്ലണ്ടിൽ ചേർന്ന ബ്രിട്ടീഷ് ഇൻസ്റ്റിററ്യൂട്ട് ആഫ് പേഴ്സണൽ മാനേജ്മെൻറിൻെറ ഓവർസീസ് കോൺഫറൻസിൽ ഇന്ത്യയെ പ്രതിനിധീകരിച്ചു. വീണ്ടും 1964 മാർച്ചിൽ ഇംഗ്ലണ്ടിലെ കോമൺവെൽത്ത് റിലേഷൻസ് ആഫീസിൻെറ ക്ഷണമനുസരിച്ച് ഇന്ത്യയിലെ പേഴ്സണൽ മാനേജ്മെൻറിനെ പ്രതിനിധീകരിച്ച് ഇംഗ്ലണ്ടു സന്ദർശിച്ചു. പേഴ്സണൽ മാനേജ്മെൻറ് സംബന്ധിച്ചു നിരവധി ആധികാരികങ്ങളായ പ്രസിദ്ധീകരണങ്ങൾ ഇന്ത്യയിലും വിദേശരാജ്യങ്ങളിലും പ്രസിദ്ധീകരിച്ചിട്ടുണ്ട്.

1960 മുതൽ കല്ക്കത്താ മലയാളിസമാജം പ്രസിഡൻറാണ്. സമാജത്തിൻെറ വകയായി കല്ക്കത്തയിൽ ഒരു സ്ഥലം വാങ്ങുവാൻ അദ്ദേഹത്തിൻെറ നേതൃത്വത്തിൽ സാധിച്ചിട്ടുണ്ട്.

## എസ്. വേലുപ്പിള്ള

കേരള ഹൈക്കോടതിയിൽ ജഡ്ജിയായ എസ്. വേലുപ്പിള്ള 1081-ൽ ജനിച്ചു. 1103-ൽ അഭിഭാഷക



വൃത്തിയിൽ പ്രവേശിച്ചു. 1124-ൽ ഡിസ്ട്രിക്ട് ജഡ്ജിയായി. 1134 ധനുവിൽ കേരളഹൈക്കോടതി ജഡ്ജിയായി കയററംകിട്ടി. അദ്ദേഹത്തിന്റെ ഭാഗിനേയൻ പി. ഗോവിന്ദൻ നായരും കേരള ഹൈക്കോടതിയിലെ ഒരു ജഡ്ജിയാണ്. ഹൈക്കോടതി ജഡ്ജിയായിരുന്ന ദിവാൻബഹദൂർ എ. ഗോവിന്ദപ്പിള്ള യുടെ പൗത്രനും, മറെറാരു ഹൈക്കോടതി ജഡ്ജിയായിരുന്ന ജി. ശങ്കരപ്പിള്ളയുടെ പുത്രനുമാണ് ജസ്റ്റീസ് വേലുപ്പിള്ള.

## കെ. ഭാസ്കരൻനായർ

ഐക്കരേത്തു നാരായണപിള്ളയുടേയും തെക്കംകോലിൽ കാത്ത്യായനിഅമ്മയുടെയും പുത്രനായി കെ. ഭാസ്കരൻനായർ 1913-ൽ



ഇടയാറന്മുളയിൽ ജനിച്ചു. ഇടയാറന്മുള, ചെങ്ങന്നൂർ, തിരുവനന്തപുരം, മദ്രാസ് എന്നി വിടങ്ങളിൽ പഠിച്ച് ബി. എ., എം. എസ്സ്സി., ഡി. എസ്സ്സി., എഫ്. ഇസഡ്. എസ്സ്. ഐ. ബിരുദങ്ങൾ നേടി. തിരുവനന്തപുരം സയൻസ് കോളേജ് ലക്ചാറർ (1939), പ്രൊഫസർ ഓഫ് സുവോളജി (1945), പ്രിൻസിപ്പാൾ (1957), ഡയറക്ടർ ഓഫ് കോളേജിയേററ് എഡ്യൂക്കേഷൻ (1960) എന്നീ ജോലികൾ വഹിച്ചു. 1942-ൽ കണ്ണൂരിലെ സി. കെ. രത്നവതിയെ വിവാഹംചെയ്തു. രാധാകൃഷ്ണൻ (18), പാർവ്വതി (14) എന്നു രണ്ടു മക്കളുണ്ട്. ആധുനികശാസ്ത്രം, പരിണാമം, കലയും കാലവും, ശാസ്ത്രത്തിന്റെ ഗതി, ധന്യവേദം, ഏതുമാർഗ്ഗം, പുതുമയുടെ ലോകം, സംസ്കാരലോചനം, ദൈവനീതിക്കു ദാക്ഷിണ്യമില്ല, താരാപഥം തുടങ്ങിയവയാണ് ഭാസ്കരൻനായരുടെ കൃതികൾ. ഉപരിപഠനാർത്ഥം അമേരിക്കൻ ഐക്യനാടുകളും (1955) പശ്ചിമജർമ്മനിയും (1963) സന്ദർശിച്ചു. കേരളസാഹിത്യഅക്കാദമിയുടെ സെക്രട്ടറിയാണ്.

## എ. കെ. നായർ

പ്രാതികൂല്യങ്ങളോടു മല്ലടിച്ചുകൊണ്ടു വ്യവസായ രംഗത്തിൽ വിജയം നേടിയ ഒരു വ്യക്തിയാണ് എ. കെ. നായർ. വളരെ എളിയ പരിതസ്ഥിതിയിൽനിന്നു സ്വപ്രയത്നത്താൽ ഉന്നതിനേടിയ അദ്ദേഹത്തിനു് ഇപ്പോൾ 75 വയസ്സു പ്രായമുണ്ട്. പാശ്ചാത്യവിദ്യാഭ്യാസമൊന്നുംനേടാൻകഴിഞ്ഞിട്ടില്ലെങ്കിലും ലോകപരിചയസമ്പന്നനും ഒരു സ്വതന്ത്രചിന്തകനും പൊതുക്കാര്യപ്രസക്തനും ഉദാരമതിയുമെന്ന നിലയിലും അദ്ദേഹം പ്രശസ്തിയാർജ്ജിച്ചിട്ടുണ്ട്. രാജരാജേശ്വരി വീവിങ്മിൽസ്, രവികൃഷ്ണാ വീവിങ് മിൽസ്, ഉഷാ ടെക്സ്റ്റയിൽസ്, ദേശമിത്രം പ്രിൻറിംഗ് ആൻഡ് പബ്ലിഷിംഗ് കമ്പനി ലിമിററഡ് എന്നീ വ്യവസായസ്ഥാപനങ്ങളുടെ മാനേജിംഗ് ഡയറക്ടരും, കണ്ണൂർ സ്പിന്നിംഗ് ആൻഡ് വീവിങ് മിൽസ് ലിമിററഡിന്റെ ഡയറക്ടർമാരിൽ ഒരാളുമാണ്. അദ്ദേഹം തന്നെ സ്ഥലം സംഭാവനചെയ്തു് പ്രസിഡണ്ടായി നടത്തുന്ന ഒരു ഹൈസ്കൂളും അദ്ദേഹത്തിന്റെ ഭരണത്തിലുണ്ട്. ഏതു നല്ല കാര്യങ്ങൾക്കും ജാതിമതഭേദം കൂടാതെ കൈയയച്ചു സംഭാവനചെയ്യുന്ന ആളാണ് എ. കെ. നായർ. 'സുദർശനം' ദിനപ്പത്രവും, 'ദേശമിത്രം' ആഴ്ചപ്പതിപ്പും, 'സാരഗ്രാഹി' മാസികയും അദ്ദേഹത്തിന്റെ ആഭിമുഖ്യത്തിൽ പ്രസിദ്ധപ്പെടുത്തുന്നു. ബ്രഹ്മാനന്ദസ്വാമി ശിവയോഗിയുടെ ആനന്ദാദർശസിദ്ധാന്തപ്രസ്ഥാനത്തിലെ ഒരു പ്രമുഖനും ആനന്ദാദർശക്കാരുടെ മുഖപത്രമായ 'സാരഗ്രാഹി' മാസികയുടെ പ്രസാധകനും പത്രാധിപരുമാണദ്ദേഹം. ഗണ്യമായ ഒരു തുക ആദർശപ്രചരണാർത്ഥം ചെലവഴിച്ചുകൊണ്ടും ആ ആദർശമനുസരിച്ചു ജീവിതം നയിക്കുന്ന ഒരാളുമാണദ്ദേഹം.



## എ. സി. വേണുഗോപാലൻ നമ്പ്യാർ

കേസരി നായനാരുടെ പൗത്രനായ എ. സി. വേണുഗോപാലൻനമ്പ്യാർ മട്ടന്നൂർ എൻ. എസ്സ്. എസ്സ്. കോളേജിനുവേണ്ടി ഊർജ്ജസ്വലമായി പ്രവർത്തിച്ചുവരുന്ന ഒരു യുവാവാണ്. പൊതുപ്രവർത്തകനും സമുദായസ്നേഹിയുമായ ഇദ്ദേഹം സാഹിത്യപ്രവർത്തനങ്ങളിൽ വേണ്ടത്ര കുടുംബത്തിന്റെ പാരമ്പര്യം പുലർത്തിപ്പോരുന്നു. ബി. എ. ജയിച്ചിട്ടുണ്ട്. തിരുവെങ്കിടം പുത്തൻപള്ളി ലക്ഷ്മീമന്ദിരത്തിലാണു താമസം.



## ജി. ആർ. പിള്ള

ചേർത്തല എരമത്തുവീട്ടിൽ ജാനകിയമ്മയുടേയും ആലപ്പുഴ വക്കീൽ ഗോപാലപിള്ളയുടേയും മൂത്ത മകനായി 1902-ൽ ജി. ആർ. പിള്ള ജനിച്ചു. ആലപ്പുഴ സനാതനധർമ്മ വിദ്യാശാലയിലും തിരുവനന്തപുരം മഹാരാജാസ് കോളേജിലും ലോകോളേജിലും വിദ്യാഭ്യാസം നടത്തി. 1923-ൽ ബി. എ.യും 1925-ൽ ബി.എൽ. പരീക്ഷയും ജയിച്ചു. ആലപ്പുഴ വക്കീലായി പ്രാക്ടീസ് തുടങ്ങി. ആലപ്പുഴ കൃഷ്ണയ്യങ്കാരുടെ പുത്രി ഭവാനിയമ്മയെ വിവാഹം ചെയ്തു. 1929 ആദ്യം പ്രാക്ടീസ് നിർത്തി സഹകരണപ്രസ്ഥാനത്തെപ്പറ്റി പഠിക്കുവാനായി ഇംഗ്ലണ്ടിൽ പോയി. മാഞ്ചസ്റ്റർ കോ-ഓപ്പറേറ്റീവ് കോളേജിൽനിന്നും പ്രശസ്തമായി പാസ്സായി ബ്രിട്ടീഷ് കോ-ഓപ്പറേറ്റീവ് യൂണിയൻ മെഡൽ സമ്പാദിച്ചു. ജർമ്മനി, ഡന്മാർക്ക്, അയർലണ്ട് മുതലായ പ്രസിദ്ധ സഹകരണകേന്ദ്രങ്ങൾ സന്ദർശിച്ചതിനു ശേഷം ഇന്ത്യയിലേക്കു മടങ്ങി. 1933 വരെ ബീഹാറിലെ സഹകരണ ഡവലപ്പ്മെൻറാഫീസറായും, ഉത്തരേന്ത്യയിലെ പല നാട്ടുരാജ്യങ്ങളിലേയും സഹകരണോപദേഷ്ടാവായും ബിക്കാനീർ മഹാരാജാവിന്റെ പ്രൈവറ്റ് സെക്രട്ടറിയായും ജോലിനോക്കി. 1933 മുതൽ 1950 വരെ തിരുവിതാംകൂർ സർവീസിൽ ജോലിയിലിരുന്നു. സഹകരണമാനുവൽ, സ്റ്റേറ്റു മാനുവൽ, 1941-ലെ സെൻസസ്, കടനിവാരണക്കമ്മററി എന്നീ ആഫീസുകളിൽ സ്പെഷ്യൽ ആഫീസറായും റീസെററിൽമെൻറ് ആഫീസറായും ജോലിനോക്കി. 1955 മുതൽ 1963 വരെ മലയാഗവൺമെന്റിന്റെ സ്മാൾ ഇൻഡസ്ട്രീസ് അഡൈ്വസറായിരുന്നു. മലയാ യൂണിവേഴ്സിററിയിലെ ഓണററി ലക്ചററുമായിരുന്നു. 1963-ൽ ജോലിയിൽനിന്നു വിരമിച്ചു. 1964-ൽ എൻ. എസ്സ്. എസ്സ്. ഡവലപ്പ്മെൻറു കമ്മററിപ്രസിഡൻറായി. ഇംഗ്ലീഷിലും മലയാളത്തിലും ഗ്രന്ഥങ്ങൾ എഴുതിയിട്ടുണ്ട്. ഇദ്ദേഹത്തിനു രണ്ടു പുത്രന്മാരും രണ്ടു പുത്രികളുമുണ്ട്.



## മേജർ സർദാർ മന്നാടിയാർ

മേജർ സർദാർ ചോണ്ടത്തു് ഇരവിരാമുണ്ണി മന്നാടിയാർ വേമൻചേരിമനയ്ക്കൽ ബ്രഹ്മദത്തൻ നമ്പൂതിരിപ്പാടിന്റെയും ചോണ്ടത്തു് ഇരവികുഞ്ഞിലക്ഷ്മി വലിയഅമ്മയുടെയും മകനാണ്. കോളേജ് വിദ്യാഭ്യാസാനന്തരം മദ്രാസ് ചിത്രകലാലയത്തിൽ നിന്നു ചിത്രമെഴുത്തും ശില്പവിദഗ്ദ്ധൻ നാഗപ്പയോട്ടു് പ്രതിമാനിർമ്മാണവും വശമാക്കി. 1923-ൽ ഇന്ത്യൻ സേനയിലെ ഒരു രണ്ടാം ലഫ്ററനൻറായി അദ്ദേഹം ജോലിയിൽ പ്രവേശിച്ചു. രണ്ടാം ലോകമഹായുദ്ധം നടക്കുമ്പോൾ ചോണ്ടത്തു മന്നാടിയാർ ഒരു സൈനികഘടകത്തെ നയിച്ചിട്ടുണ്ട്. പന്ത്രണ്ടു വർഷത്തെ സൈനികസേവനത്തിനുശേഷം അദ്ദേഹം ഒരു ക്യാപ്ററനായി വിരമിച്ചു. കൊച്ചി സ്പെഷ്യൽ ഗാർഡ് കമ്മീഷണറായും മഹാരാജാവിന്റെ എ. ഡി. സി.യായും മന്നാടിയാർ സേവനമനുഷ്ഠിച്ചു. ഇപ്പോൾ പാലക്കാട്ടു ചോണ്ടത്തു താമസിക്കുന്നു.



പ്രഖ്യാതവും പുരാതനവുമായ ഒരു പ്രഭുകുടുംബമാണ് ചോണ്ടത്തു്. വള്ളുവനാട്ടു രാജാവിനുവേണ്ടി മാമാങ്കത്തിൽ അങ്കംവെട്ടിയ രണ

ശ്ശരരായ പുതുമനപ്പണിക്കർമാരുടെ പിൻതുടച്ച്ക്കാരാണ ചോണ്ടത്തുകാർ. കൊച്ചിരാജാവിൻെറ നിദ്ദേശാനുസാരം ചിററൂർകാണത്തിൻെറ അതിത്തിദേശങ്ങൾ സംരക്ഷിക്കാൻ പുതുമനപ്പണിക്കർമാരെയാണ് വള്ളുവനാട്ടു രാജാവ് നിയോഗിച്ചതു്. ചോണ്ടത്തുകാരുടെ പൂവ്വന്മാരും പുതുമനക്കാരുടെ അവരജന്മാരുമായ തിരുത്തിൽ അച്ഛന്മാർ ചിററൂരിലെ നാട്ടുവാഴികളായിരുന്നു. തിരുത്തിൽ കുടുംബം അന്യംനിന്നപ്പോൾ അവരുടെ വ്യാപകമായ ഭൂസ്വത്തു മുഴവൻ കൊച്ചിരാജാവ് ചോണ്ടത്തേക്കു സമ്മാനിച്ചു.

## എൻ. വാസുദേവൻപിള്ള

പെരുന്നയിലെ മംഗലശ്ശേരി കുടുംബത്തിൽ പെട്ട വലിയവീട്ടിൽ നാരായണിയമ്മയുടെ പുത്രനാണ് എൻ. വാസുദേവൻപിള്ള. കൊല്ലവർഷം 1074 വൃശ്ചിക(1899 നവംബർ) മാസത്തിൽ ആണ് പിള്ളയുടെ ജനനം. പള്ളിപ്രത്തു നാണുപിള്ളയാണ് പിതാവ്. മാതാവ് അദ്ധ്യാപികയായിരുന്നു. ചങ്ങനാശ്ശേരി



സെൻറ് ബക്ക്മൻസ് ഹൈസ്കൂളിലും മഹാരാജാസ് കോളേജിലും പഠിച്ചു ബി.എ. ബിരുദം നേടിയ വാസുദേവൻപിള്ള 1098 തുലാമാസത്തിൽ പെരുന്ന എൻ. എസ്സ്. എസ്സ്. സ്കൂളിൽ അദ്ധ്യാപകനായി ജോലിയിൽ പ്രവേശിച്ചു. 1104-ൽ എൽ. ടി. പരീക്ഷ പാസ്സായി. 1134-ൽ കിടങ്ങൂർ എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ ഹെഡ്മാസ്റ്ററായി നിയമിക്കപ്പെട്ടു. തുടന്നു കുറച്ചുകാലം പെരുന്ന ഹൈസ്കൂളിലും ഹെഡ്മാസ്റ്ററായിരുന്നു. 1124-ൽ കെ. പി. കൃഷ്ണമേനോൻ സ്ഥാനം ഒഴിഞ്ഞപ്പോൾ എൻ എസ്സ്.എസ്സ്. സ്കൂളുകളുടെ ജനറൽ മാനേജരും ഇൻസ്പെക്ടരുമായി. പരേതനായ ആർ. ഈശ്വരപിള്ളയുടെ ഇളയപുത്രി എൽ. കാത്ത്യായനിയമ്മ (റിട്ട. ഗവ.ഹൈസ്കൂൾ ഹെഡ്മിസ്ട്രസ്) യാണ് വാസുദേവൻപിള്ളയുടെ പത്നി. പുത്രനായ രാധാകൃഷ്ണൻ ഇപ്പോൾ മദ്രാസിൽ ലക്ചററാണ്. വാസുദേവൻപിള്ളയുടെ ഇളയ സഹോദരനാണ് തൃശ്ശൂർ കളക്ടർ എൻ. ശ്രീധരൻനായർ.

## കൈനിക്കര കുമാരപിള്ള

വക്കീൽ കൈനിക്കര എൻ. കുമാരപിള്ളയുടെയും ഹരിപ്പാട്ട് പൂത്തോട്ടത്തിൽ എൽ. പാവ്വതിപ്പിള്ള അമ്മയുടെയും പുത്രനായി 1900 സെപ്റ്റംബർ 27-ാംനു കുമാരപിള്ള ജനിച്ചു. കൈനിക്കരയുടെ അച്ഛൻ കൈനിക്കര, ഒരു കവിയും പണ്ഡിതനും നല്ലൊരു നടനും സമുദായ പരിഷ്കത്താവും ദേശസ്നേഹിയുമായിരുന്നു.



ചങ്ങനാശ്ശേരി ഗവമ്മെൻറ് പ്രൈമറിസ്കൂളിലും സെൻറ് ബക്ക്മൻസ് ഹൈസ്കൂളിലും മാന്നാർ നായർസമാജം ഹൈസ്കൂളിലും കുമാരപിള്ള പഠിച്ചു. തിരുവല്ലാ എസ്. സി. എസ്. ഹൈസ്കൂളിൽനിന്നു് എസ്.എസ്. എൽ. സി. ജയിച്ചു. എറണാകുളം മഹാരാജാസ്കോളേജിൽനിന്നാണ് ഇൻറർമീഡിയററ് പാസ്സായതു്. കുംഭകോണം ഗവമ്മെൻറ് കോളേജിൽനിന്നു് 1922-ൽ ബി. എ. ജയിച്ചു. ഡബിൾ സെക്കൻഡ്ക്ലാസ്സോടുകൂടിയാണ് ഡിഗ്രിയെടുത്തതു്. 1926-ൽ തിരുവനന്തപുരം ട്രെയിനിംഗ്കോളേജിൽനിന്നു് എൽ. ററി.ക്ക് പ്രശസ്ത വിജയംനേടി. 1937-ൽ എം. എ. ജയിച്ചു. ആർ. ഈശ്വരപിള്ളയുടെ മകൾ എൽ. ഭാരതിഅമ്മയെ വിവാഹം കഴിച്ചു.തിരുവനന്തപുരം കാട്ടൺഹിൽ ഹൈസ്കൂൾ പ്രഥമാദ്ധ്യാപികയായി അവർ റിട്ടയർ ചെയ്തു. കൈനിക്കരയ്ക്കു് രണ്ടു കുട്ടികളേയുള്ളു, ഒരു പുത്രനും പുത്രിയും.

1922-ൽ പെരുന്ന എൻ. എസ്സ്. എസ്സ്. ഹൈസ്കൂളിൽ അദ്ധ്യാപകനായി. തുടർന്നു കരുവാററ, പാൽക്കുളങ്ങര സ്കൂളുകളിൽ ഹെഡ്മാസ്റ്ററായിരുന്നു. 1944-ൽ തിരുവനന്തപുരം ഗവമ്മെൻറ് ട്രെയിനിംഗ്കോളേജിൽ ലക്ചററായി. 1951മുതൽ '54 വരെ വിദ്യാഭ്യാസഡയറക്ടരുടെ പേഴ്സനൽ അസിസ്റ്റൻറും 1954-'55 കാലത്തു് ഡെപ്യൂട്ടിഡയറക്ടരുമായിരുന്നു. 1955-ൽ ഗവമ്മെൻറ്സവ്വീസിൽനിന്നും റിട്ടയർചെയ്തശേഷം ഒരുകൊല്ലം മഹാത്മാഗാന്ധി കോളേജ് പ്രിൻസിപ്പലായിരുന്നു. 1956-മുതൽ '57 വരെ മധുര ഗാന്ധിഗ്രാമിൽ ഡെപ്യൂട്ടിഡയറക്ടരും പ്രിൻസിപ്പലുമായിരുന്നു. 1957 മുതൽ '64വരെ തിരു

വനന്തപുരം ആകാശവാണിനിലയത്തിൽ പ്രൊഡ്യൂസറായിരുന്നു.

സാമൂഹ്യപ്രവർത്തകൻ, വിദ്യാഭ്യാസവിചക്ഷണൻ, കഥാകൃത്ത്, നാടകകൃത്ത്, നിരൂപകൻ, നടൻ എന്നീ നിലകളിൽ മാത്രമല്ല, സമർത്ഥനായ ഒരു അദ്ധ്യാപകൻ, വിദഗ്ധനായ വിദ്യാലയമേധാവി എന്നീ നിലകളിൽക്കൂടിയും കൈനിക്കര കുമാരപിള്ള പ്രശസ്തിനേടിയിട്ടുണ്ട്.

സ്വാതന്ത്ര്യസമരകാലത്ത് ഇന്ത്യൻ നാഷനൽകോൺഗ്രസ്സിന്റെ എല്ലാ സൃഷ്ടിപരപ്രവർത്തനങ്ങളിലും കൈനിക്കര മുൻപന്തിയിലായിരുന്നു. നാടകങ്ങളും ചെറുകഥകളും ഉപന്യാസങ്ങളും മാത്രമല്ല അദ്ദേഹം രചിച്ചിട്ടുള്ളത്. ശിക്ഷാക്രമപദ്ധതികളെപ്പററി അദ്ദേഹമെഴുതിയിട്ടുള്ള ഗ്രന്ഥങ്ങൾ ഭാഷയുടെ വൈജ്ഞാനികശാഖയ്ക്ക് വിശേഷപ്പെട്ട മുതൽക്കൂട്ടുകളാണ്. ഗാന്ധിസാഹിത്യഗ്രന്ഥാവലിയുടെ പ്രധാന എഡിററായും കേന്ദ്രസാഹിത്യഅക്കാദമിയുടെ ടാഗോർനാടകപരിഭാഷകനായും കുമാരപിള്ള സേവനമനുഷ്ഠിച്ചിട്ടുണ്ട്. ഇപ്പോൾ തിരുവനന്തപുരത്താ(പൂജപ്പുര)ണ് താമസം.

## കൈനിക്കര പത്മനാഭപിള്ള

ചങ്ങനാശ്ശേരി പെരുന്നയിൽ കൈനിക്കര വീട്ടിൽ എൻ. കുമാരപിള്ളയുടെയും ഹരിപ്പാട്ട് പൂതോട്ടൽ എൽ. പാർവ്വതിപ്പിള്ള അമ്മയുടെയും മകനായി 1898 ഒക്ടോബർ 10–ാംതീയതി പത്മനാഭപിള്ള പെരുന്നയിൽ ജനിച്ചു. പ്രാഥമികവിദ്യാഭ്യാസവും ഹൈസ്കൂൾ വിദ്യാഭ്യാസവും ചങ്ങനാശ്ശേരിയിൽ ആയിരുന്നു. ഇന്റർമീഡിയററിന് കൽക്കത്താ സെന്റ് സേവിയേഴ്സ് കോളേജിലാണ് പഠിച്ചത്. കുംഭകോണം ഗവമ്മെണ്ടുകോളേജിൽനിന്ന് 1922–ൽ ബി. എ. പാസ്സായി.



1922–ൽ പെരുന്ന എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ അദ്ധ്യാപകനായി. 1927 ജനുവരി മുതൽ കറുകച്ചാൽ എൻ.എസ്സ്.എസ്സ്. ഹൈസ്കൂൾ ഹെഡ്മാസ്റ്ററായി ജോലിയിൽ പ്രവേശിച്ചു. 1935 മേയ്മാസം മുതൽ 1942 മേയ്‌വരെ എൻ. എസ്സ്. എസ്സ്. സ്കൂളുകളുടെ ജനറൽമാനേജരായും ഇൻസ്പെക്ടരായും സേവനമനുഷ്ഠിച്ചു.

1942 ഒക്ടോബർ മുതൽ 1951 ആഗസ്റ്റ് വരെ കൈനിക്കര പത്മനാഭപിള്ള ഗവമ്മെണ്ടുദ്യോഗസ്ഥനായിരുന്നു. ഒമ്പതുകൊല്ലത്തെ ഗവമ്മെണ്ടുദ്യോഗത്തിനിടയിൽ അദ്ദേഹം സഹകരണവകുപ്പ് സ്പെഷ്യലാഫീസർ, വിദ്യാഭ്യാസപരിഷ്കരണപുനസ്സംഘടനാ കമ്മിററി സെക്രട്ടറി, വിദ്യാഭ്യാസവകുപ്പു സെക്രട്ടറി, ബ്രോഡ്കാസ്റ്റിംഗ്ഡയറക്ടർ, പബ്ളിക്സർവ്വീസ് കമ്മീഷണർ, പേകമ്മീഷൻ ചെയർമാൻ, തിരു-കൊച്ചി സർവ്വീസ് സംയോജനകമ്മിററി ചെയർമാൻ, ഭക്ഷ്യോൽപാദനസമിതിസെക്രട്ടറി, ഭക്ഷ്യവകുപ്പുസെക്രട്ടറി എന്നീ ജോലികൾ നോക്കി. 1951–ൽ അദ്ദേഹം സർക്കാർജോലി രാജികൊടുത്തു. മാവേലിക്കര കൊല്ലം പാർലമെന്റുനിയോജകമണ്ഡലത്തിൽ ഒരു സ്ഥാനാർത്ഥിയായിനിന്ന് കൈനിക്കര മത്സരിച്ചെങ്കിലും പരാജിതനാകയാണുണ്ടായത്.

1933 ജൂലൈ മുതൽ 1942 ജൂലൈ വരെ കൈനിക്കര പത്മനാഭപിള്ള തിരുവിതാംകൂർ നിയമസഭാസാമാജികനായിരുന്നു. 1938 മുതൽ 1943 വരെ തിരുവിതാംകൂർ യൂണിവേഴ്സിററി സിൻഡിക്കേററിൽ അദ്ദേഹം അംഗമായിരുന്നിട്ടുണ്ട്. 1950 വരെ സെനററ്മെംബറും ആയിരുന്നു.

1933 സെപ്റ്റംബർ മുതൽ കുറേക്കാലം സർവ്വീസ്പത്രത്തിന്റെ അധിപരായിരുന്നു കൈനിക്കര 1954 ജൂൺമുതൽ 1956 മാർച്ച് വരെ മലയാളരാജ്യം പത്രാധിപരായിരുന്നു. 1957 മേയ്മാസം മുതൽ 1961 മേയ് വരെ 'കൗമുദി' ദിനപ്പത്രത്തിന്റെ ആധിപത്യവും വഹിച്ചു.

വിദഗ്ധനായ പൊതുസേവകൻ, വരിഷ്ഠനായ ഗ്രന്ഥകാരൻ, പ്രഗത്ഭനായ പ്രഭാഷകൻ, പ്രശസ്തനായ അമച്വർ നടൻ എന്നിങ്ങനെ വിവിധങ്ങളായ സാംസ്കാരികമണ്ഡലങ്ങളിൽ കൈനിക്കര പത്മനാഭപിള്ളയുടെ പ്രതിഭ പരന്നു പ്രകാശിച്ചിട്ടുണ്ട്.

വേലുത്തമ്പിദളവാ, കാൽവരിയിലെ കല്പപാദപം, അഗ്നിപഞ്ജരം, യവനിക, വിധിമണ്ഡപം, ചന്ദ്രകാന്തം, വളരുന്ന ചക്രവാളം എന്നിവയാണ് കൈനിക്കരയുടെ നാടകങ്ങൾ. ഒഴുക്കുകൾ, മകന്റെ അമ്മ, മേഘവും മിന്നലും, പിരിച്ചുനടീൽ ഇവയാണ് അദ്ദേഹത്തിന്റെ നോവലുകൾ. ചെറുകഥകൾ, നിങ്ങൾ അറിയും എന്നു രണ്ടു ചെറുകഥാസമാഹാരങ്ങളും 'കമ്യൂണിസ്റ്റ്ഭരണം കേരളത്തിൽ'

എന്ന ഒരു രാഷ്ട്രീയഗ്രന്ഥവും അദ്ദേഹം രചിച്ചിട്ടുണ്ട്.

കോളേജ്‌വിദ്യാഭ്യാസകാലത്തു നല്ലൊരു ഫുട്ബാൾ കളിക്കാരനായിരുന്നു കൈനിക്കര. തിരുവനന്തപുരത്തെ ഒരു പുരാതന കുടുംബത്തിൽനിന്നാണു വിവാഹം ചെയ്തിരിക്കുന്നതു്. ഒരു പുത്രനും രണ്ടു പുത്രിമാരുമാണു കൈനിക്കരയ്ക്കു സന്താനങ്ങളായിട്ടുള്ളതു്. ഇപ്പോൾ തിരുവനന്തപുരത്തു വഞ്ചിയൂരിൽ താമസിക്കുന്നു.

## മുരണി ശങ്കരനാരായണപിള്ള

സമുദായപുരോഗമനപ്രവർത്തനരംഗത്തു് ഒരു തീവ്രവാദിയായി അറിയപ്പെട്ടിരുന്ന മുരണി ഗോവിന്ദപ്പിള്ളയുടെ ഭാഗിനേയനാണു് മുരണിയിൽ വി. ജി. ശങ്കരനാരായണപിള്ള. സിവിൽ കേസ്സു വിദഗ്ദ്ധനായ ഒരു അഡ്വക്കേററ് എന്ന നിലയിൽ അദ്ദേഹം സുപരിചിതനാണു്. കൽക്കട്ടായിൽ നിന്നു നിയമബിരുദം നേടിയശേഷം അദ്ദേഹം കോട്ടയത്തു പ്രാക്ടീസാരംഭിച്ചു.



സർവീസ്‌സൊസൈററി പ്രവർത്തനങ്ങളിലും ഇദ്ദേഹം പ്രാരംഭകാലത്തു് ഏർപ്പെട്ടിരുന്നു. എൻ. എസ്സ്. എസ്സ്. ബാങ്കുസ്ഥാപനവും, സമുദായത്തിലെ വ്യക്തികളുടെ ആഭിമുഖ്യത്തിൽ ചിട്ടികൾ തുടങ്ങലും ശങ്കരനാരായണപിള്ളയുടെ ശ്രമഫലമായാണു് ഉണ്ടായതു്. തിരുവല്ലാ, ചങ്ങനാശ്ശേരി താലൂക്കുകളിൽ പല ബാങ്കുകൾ ഈ സന്ദർഭത്തിൽ ആരംഭിച്ചു. ഒടുവിൽ അവയെല്ലാം എൻ. എസ്സ്. എസ്സ്. ബാങ്കിൽ ലയിപ്പിച്ചു. കുന്നന്താനം സ്കൂൾ ഹൈസ്കൂൾ ആക്കുന്നതിലും വായ്പൂർ ഹൈസ്കൂൾ സ്ഥാപിക്കുന്നതിലും അദ്ദേഹം കാര്യമായ പങ്കു വഹിച്ചിട്ടുണ്ടു്. കുളത്തൂർ ശ്രീരാമകൃഷ്ണാശ്രമം ഹൈസ്കൂൾ സ്ഥാപനത്തിലും അദ്ദേഹത്തിനു പങ്കുണ്ടു്. കട്ടിയാട്ടു ശിവരാമപ്പണിക്കർ ഗവമ്മെൻറുദ്യോഗത്തിൽ പ്രവേശിച്ചപ്പോൾ മുരണി ശങ്കരനാരായണപിള്ളയായിരുന്നു എൻ. എസ്സ്.എസ്സ്.ഹൈസ്കൂളുകളുടെ ഇൻസ്പെക്ടരും, ജനറൽമാനേജരുമായി നിയമിക്കപ്പെട്ടതു്. അയിത്തോച്ചാടനപ്രസ്ഥാനത്തിനു് നായർസമുദായത്തിന്റെ താല്പര്യത്തിനു മാതൃക കാട്ടാൻ കുടുംബഭരദേവതാക്ഷേത്രമായ മുരണി ദേവീക്ഷേത്രം സവ്വഹിന്ദുക്കൾക്കുമായി തുറന്നു കൊടുത്തിട്ടുണ്ടു്. കുളത്തൂർ നിർമ്മലാനന്ദസ്വാമികളുടെ ഒരു പ്രശസ്ത ശിഷ്യനാണു് ശങ്കരനാരായണപിള്ള. സ്വമാതുലൻ മുരണി ഗോവിന്ദപ്പിള്ളയുടെ പുത്രിയെയാണു് അദ്ദേഹം വിവാഹംകഴിച്ചതു്. സമുദായമദ്ധ്യത്തിൽ കമ്മാദികൾക്കു് ഒരു ഐകരൂപ്യം ഉണ്ടാക്കണമെന്ന നിഷ്ഠയിൽ സർവീസ്‌സൊസൈററി തയാറാക്കിയ പരിപാടിയനുസരിച്ചു മന്നത്തു പത്മനാഭൻെറ പ്രധാന കാർമ്മികത്വത്തിൽ ആണു് ഈ വിവാഹം നടന്നതു്. ശങ്കരനാരായണപിള്ള കുറേക്കാലം എൻ. എസ്സ്. എസ്സ്. ഡയറക്ടർബോർഡ് അംഗവുമായിരുന്നു. കവിയൂർ നായർസമ്മേളനത്തിൻെറ സ്വാഗതസംഘാദ്ധ്യക്ഷനും ഇദ്ദേഹമായിരുന്നു.

## വി. എം. നായർ

വി. എം. നായർ 1896 ജൂൺ 17–ാം തീയതി ഗുരുവായൂരിൽ ജനിച്ചു. അച്ഛൻ ഒരു കൃഷിക്കാരനായിരുന്നു. പ്രാഥമിക വിദ്യാഭ്യാസത്തിനുശേഷം കുന്നംകുളത്തെ മാർ ഇഗ്‌നേഷ്യസ് ഹൈസ്കൂളിൽ ചേർന്നു് മൂന്നാം ഫോറം വരെ പഠിച്ചു. പാവറട്ടി സെയിൻറ് ജോസഫ്സ് ഹൈസ്കൂളിൽ നിന്നു് 1916–ൽ സ്കൂൾ ഫൈനൽ പരീക്ഷ പാസ്സായി.



പഠിക്കുന്ന കാലത്തുതന്നെ നായർ പൊതുപ്രവർത്തനത്തിൽ തല്പരനായിരുന്നു. വീട്ടിനടുത്തു് അദ്ദേഹം ഒരു ഗ്രന്ഥാലയവും സാംസ്കാരികകേന്ദ്രവും സ്ഥാപിച്ചു. അദ്ദേഹം തൻെറ നാട്ടിലെ ഹോംറൂൾ ലീഗ് ശാഖയുടെ ഒരു സജീവപ്രവർത്തകനായിരുന്നു. പൊതുപ്രവർത്തനത്തിലേർപ്പെട്ടിരിക്കുന്നകാലത്തു് അദ്ദേഹം കമ്മേർസ്യൽ വിഷയങ്ങളിൽ പരിശീലനവും നേടി. 1920–ൽ ബോംബേക്കു പോയി, അവിടെ ചില വ്യാപാരകേന്ദ്രങ്ങളിൽ ജോലി ചെയ്തു. ആ കാലത്തു് പത്രപ്രവർത്തനവും നടത്തിയിരുന്നു. സർദാർ കെ. എം. പണിക്കർ പത്രാധിപരായിരുന്നകാലത്തു് ഹിന്ദുസ്ഥാൻ ടൈംസിൻെറ ബോംബേലേഖക

നായിരുന്നു. സരോജിനി നായിഡു പ്രസിഡന്റായിരുന്ന കാലത്തു് അദ്ദേഹം ബോംബേ പ്രദേശ് കോൺഗ്രസ് കമ്മറ്റിയിൽ മെമ്പറായിരുന്നിട്ടുണ്ടു്.

1927-ൽ വി. എം. നായർ കൽക്കത്തയിലേക്കു പോയി. അവിടെ അദ്ദേഹം ജനറൽ മോട്ടോഴ്സിന്റെ ഡീലർമാരായ വാൾഫോർഡ് ട്രാൻസ്പോർട്ട്സ് ലിമിററഡിൽ സെക്രട്ടറിയായി ചേർന്നു. പിന്നീടു് അദ്ദേഹം ആ കമ്പനിയുടെ ഡയറക്ടറും ജനറൽ മാനേജരുമായി. 1950-ൽ ഉദ്യോഗത്തിൽനിന്നു പിരിഞ്ഞു. ഇപ്പോഴും അദ്ദേഹം ഉപദേശകനെന്ന നിലയ്ക്കു് വാൾഫോർഡ് ട്രാൻസ്പോർട്ട്സുമായുള്ള ബന്ധം തുടരുന്നു.

കൽക്കത്തയിൽനിന്നു വന്നു് വി. എം. നായർ നാട്ടിൽ താമസമാക്കി. ഒരു കൊല്ലം കഴിഞ്ഞപ്പോൾ 'മാതൃഭൂമി'യുടെ പത്രാധിപത്യം ഏറെറടുത്തു. ഒന്നരക്കൊല്ലത്തിനുശേഷം പത്രാധിപത്യത്തിൽനിന്നു് ഒഴിഞ്ഞെങ്കിലും 'മാതൃഭൂമി'കമ്പനിയുടെ ഡയറക്ടറായി തുടർന്നു. 1956-ൽ അദ്ദേഹം കമ്പനിയുടെ മാനേജിംഗ് ഡയറക്ടറായി. 1956-ൽ മാനേജിംഗ് ഡയറക്ടറായി തുടരുന്നതിനു പുറമെ 'മാതൃഭൂമി' ദിനപത്രത്തിന്റേയും വാരികയുടേയും മാനേജിംഗ് എഡിററർ സ്ഥാനവും ഏറെറടുത്തു. ഇപ്പോഴും അദ്ദേഹം ആ സ്ഥാനങ്ങളിൽ തുടരുന്നു.

നായർ അമേരിക്ക, ബ്രിട്ടൻ എന്നീ രാജ്യങ്ങൾ സന്ദർശിച്ചിട്ടുണ്ടു്. ആ രാജ്യങ്ങളിൽ പത്രമുടമകൾക്കു വേണ്ടി നടത്തിയ സെമിനാറുകളിൽ അദ്ദേഹം ഇന്ത്യൻ പത്രമുടമകളുടെ പ്രതിനിധികളിൽ ഒരാളായിരുന്നു.

കേരളഗവമ്മെന്റിന്റെ പ്ലാനിംഗ് കമ്മററി, പ്രസ്സ് അക്രഡിറേഷൻ കമ്മററി, സ്റ്റേററ് സദാചാരസമിതി എന്നിവയിൽ അദ്ദേഹം അംഗമാണു്. നാലപ്പാട്ടു നാരായണമേനോന്റെ സുപ്രസിദ്ധ കൃതിയായ 'കണ്ണുനീർത്തുള്ളി' ഇദ്ദേഹം ഇംഗ്ലീഷിലേക്കു പരിഭാഷപ്പെടുത്തിയിട്ടുണ്ടു്. നാലപ്പാട്ടു ബാലാമണി അമ്മയാണു് വി. എം. നായരുടെ പത്നി.

## കെ. ഗോവിന്ദൻനായർ

കേന്ദ്ര റവന്യൂബോർഡിൽ മെംബറായിരുന്ന ഏക മലയാളിയാണു് റാവു സാഹിബ് കോമത്തു് ഗോവിന്ദൻനായർ. 1891 ജൂലായ് മാസത്തിൽ പാലക്കാട്ടു ജനിച്ച ഗോവിന്ദൻനായർ മദ്രാസ് ക്രിസ്ത്യൻകോളേജിൽനിന്നാണു് ബിരുദമെടുത്തതു്. 1911 മുതൽ 1918 വരെ തിരുവിതാംകൂർ ഗവമ്മെൻറിന്റെ കീഴിൽ ഒരു ക്ലാർക്കായി ജോലിനോക്കിയ അദ്ദേഹം തിരുവനന്തപുരം ലാകോളേജിൽനിന്നു ബി. എൽ. പാസ്സായശേഷം 1919 മുതൽ '23 വരെ പാലക്കാട്ടു് അഭിഭാഷകനായി പ്രാക്ടീസുചെയ്തു. 1923-ൽ ആദായനികുതി വകുപ്പിൽ പ്രൊബേഷണറായി നിയമിക്കപ്പെട്ടു. പിന്നീടു് കോഴിക്കോട്ടു്, പാലക്കാട്ടു്, തിരുനെൽവേലി, കാരൈക്കുടി, ഉട്ടക്കമണ്ടു്, സേലം എന്നിവിടങ്ങളിൽ ഇൻകംടാക്സ് ആഫീസറായി ജോലിനോക്കി. തൃശ്ശിനാപ്പള്ളി, വിജയവാഡ, മദിരാശി എന്നിവിടങ്ങളിൽ ഇൻകംടാക്സ് അസിസ്റ്റൻറ് കമ്മീഷണറായിരുന്നു. 1945-ൽ ഇൻകംടാക്സ് കമ്മീഷണറായി കുറച്ചുകാലം മദ്രാസ് ഗവമ്മെന്റിന്റെ കാർഷികാദായനികുതി സ്പെഷ്യലാഫീസറായി ജോലിചെയ്തശേഷം ബോംബെയിൽ ഇൻകംടാക്സ് കമ്മീഷണറായി നിയമിക്കപ്പെട്ടു. പിന്നീടു് അഡിഷണൽ ഇൻകംടാക്സ് ഡയറക്ടർ, ഡയറക്ടർ എന്നീ നിലകളിൽ ജോലി ചെയ്തു. കേന്ദ്രറവന്യൂബോർഡിൽ മെംബറായിരിക്കെ റിട്ടയർ ചെയ്തു. റാവുസാഹിബ്, റാവുബഹദൂർ എന്നീ ബഹുമതികളും ബ്രിട്ടീഷ് രാജാവിന്റെ സിൽവർജൂബിലി മെഡലും സമ്പാദിച്ചിട്ടുണ്ടു്. പ്രസിദ്ധനായ ഡോക്ടർ ടി. എം. നായരുടെ അനന്തരവളും തരവത്തു് അമ്മാളുഅമ്മയുടെ പുത്രിയുമായ തരവത്തു് അമ്മിണിഅമ്മയാണു് ഗോവിന്ദൻനായരുടെ പത്നി.

## തകഴി ശിവശങ്കരപ്പിള്ള

1087 മേടം അഞ്ചാം തീയതി രേവതിനക്ഷത്രത്തിൽ തകഴി പകുതി പടഹാരം മുറിയിൽ അരീപ്പുറത്തു വീട്ടിൽ ജനിച്ചു. അമ്മ പാർവ്വതി അമ്മ. അച്ഛൻ തകഴി പൊയ്പള്ളിക്കളത്തിൽ ശങ്കരക്കുറുപ്പു്. ഒരു സഹോദരിയുണ്ടു്. തകഴി മലയാളം സ്കൂളിലും അമ്പലപ്പുഴ ഇംഗ്ലീഷ് മിഡിൽ സ്കൂളിലും വൈക്കം ഹൈസ്കൂളിലും കരുവാററാ ഹൈസ്കൂളിലും പഠിച്ചു. തിരുവനന്തപുരത്തുനിന്നും പ്ലീഡർഷിപ്പു പാ



സ്റ്റായി. നെടുമുടി തെക്കേമുറിയിൽ ആറുപറ ച്ചിറയിൽ കമലാക്ഷി അമ്മയെ 110 ചിങ്ങം 30-ാംതീയതി വിവാഹം കഴിച്ചു. 1111-ൽ സന്നതെടുത്തു. 1957 വരെ അമ്പലപ്പുഴ വ്യവഹരിച്ചു. 15 നോവലുകളും നാനൂറിൽപരം കഥകളുമെഴുതിയിട്ടുണ്ട്. 1957-ലെ കേന്ദ്ര സാഹിത്യ അക്കാഡമി അവാർഡ് ചെമ്മീൻ എന്ന നോവലിനു കിട്ടി. മൂന്നു നോവലുകൾ പല വിദേശഭാഷകളിലും തർജ്ജമചെയ്യപ്പെട്ടിട്ടുണ്ട്. തെക്കുകിഴക്കൻ ഏഷ്യൻ രാജ്യങ്ങളും ജപ്പാനും സോവിയററുയൂണിയനും അമേരിക്കൻ ഐക്യനാടുകളും ചില യൂറോപ്യൻ രാജ്യങ്ങളും സന്ദർശിച്ചിട്ടുണ്ട്. അഞ്ചു കുട്ടികളുണ്ട്.

## കെ. എൻ. ഗോപാലപിള്ള

**കൊല്ലം പരവൂർ പൊഴിക്കരയിൽ 1902 നവംബർ 19-ാംതീയതി ജനിച്ചു.** പിതാവ് മഹാകവി കെ. സി. കേശവപിള്ളയാണ്. മാതാവ് നാണിക്കുട്ടിഅമ്മയും. തിരുവനന്തപുരം മോഡൽ സ്കൂളിലും മഹാരാജാസ് കോളേജിലും വിദ്യാഭ്യാസംചെയ്തു.1924-ൽ ബി. എ. ജയിച്ചു. രണ്ടരക്കൊല്ലം പരവൂർ ഹൈസ്കൂൾ അദ്ധ്യാപകനായിരുന്നു. എഫ്. എൽ. പാസ്സായി വീണ്ടും അദ്ധ്യാപകനായി. ചാത്തന്നൂർ എസ്സ്. എം. വി. മിഡിൽസ്കൂൾ ഹെഡ്മാസ്റററായി. 1931-ൽ മധുര അമേരിക്കൻ കോളേജ് മലയാളം ലക്ചററായി. 1936-ൽ എം. എ. ജയിച്ചു; പ്രൊഫസ്സറായി. 1945 വരെ ആ ജോലിയിൽ തുടർന്നു. 1954 മുതൽ '57 വരെ ചങ്ങനാശ്ശേരി എൻ. എസ്സ്. എസ്സ്. ഹിന്ദുകോളേജ് നാട്ടുഭാഷാവകുപ്പദ്ധ്യക്ഷനായിരുന്നു.



മധുര രാമനാഥശാസ്ത്രികളുടെ കീഴിൽ സംസ്കൃതത്തിൽ ഉപരിപഠനം നടത്തി. രാമനാഥപുരം ലക്ഷ്മിനാരായണഭാഗവതരുടെ കീഴിൽ സംഗീതം അഭ്യസിച്ചു. ഇരുപതിൽപരം ഗ്രന്ഥങ്ങൾ എഴുതിയിട്ടുണ്ട്. പതിനൊന്നു കൃതികൾ പ്രസാധനം ചെയ്തു. ഒൻപതു ഹോമിയോ ഗ്രന്ഥങ്ങളുടെ വിവർത്തകനും രചയിതാവുമാണ്.

മധുര ഹോമിയോ അസോസിയേഷൻ പ്രസിഡൻറായും മദ്രാസ് ഹോമിയോ ഫെഡറേഷൻ ലെയ്സൺ ആഫീസറായും സേവനം നടത്തി. ഇപ്പോൾ മൈലക്കാട്ട് ഒരു ഹോമിയോ വിദ്യാലയം നടത്തുന്നു. അനേകം സ്ഥാപനങ്ങളുടെയും സമിതികളുടെയും അദ്ധ്യക്ഷനാണ്.

ഒരു സ്റ്റേററ്കോൺഗ്രസ് പ്രവർത്തകനായിരുന്നു കെ. എൻ. ഗോപാലപിള്ള. 1954-ൽ പരവൂർ നിയോജകമണ്ഡലത്തിൽ കോൺഗ്രസ് സ്ഥാനാർത്ഥിയായിനിന്നു പരാജയപ്പെട്ടു. ആറു സന്താനങ്ങളുണ്ട്. എല്ലാവരും ബിരുദധാരികളാണ്.

## കളത്തിൽ വേലായുധൻനായർ

സി. ആർ. കൃഷ്ണപിള്ളയുടെയും കളത്തിൽ ലക്ഷ്മിക്കുട്ടിയമ്മയുടേയും പുത്രനായ വേലായുധൻനായർ കൊ. വ. 1087 ധനു 25-ാംനു പെരുന്നയിൽ ജനിച്ചു. 1932-ൽ ബി.എ. ബിരുദവും 1934-ൽ ബി. എൽ. ബിരുദവും നേടിയശേഷം 1934-ൽ തിരുവിതാംകൂർ ഹൈക്കോടതിയിൽപ്രാക്ടീസ് ആരംഭിച്ചു. ഇപ്പോൾ കേരള ഹൈക്കോടതിയിൽ പ്രാക്ടീസ് ചെയ്യുന്നു. തിരുവിതാംകൂർ സ്റ്റേററ്കോൺഗ്രസ്സിന്റെ ആരംഭംമുതൽ അതിൻെറ ഒരു പ്രവർത്തകനായിരുന്നു. സ്റ്റേററ്കോൺഗ്രസ് പ്രക്ഷോഭണത്തിൽ രണ്ടുപ്രാവശ്യം ജയിൽവാസംവരിച്ചു. സ്റ്റേററ്കോൺഗ്രസ്സിൻെറ വട്ടിയൂർക്കാവു സമ്മേളനക്കാലത്തു് ആക്ഷൻ കമ്മററി സെക്രട്ടറിയായിരുന്നു. സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം തിരുവിതാംകൂർ നിയമസഭയിൽ മെമ്പറായി. 1950-നടുത്തു് കോൺഗ്രസ് പാർട്ടി വിട്ട് ഡെമോക്രാററിക്ക് കോൺഗ്രസ് രൂപവൽക്കരിച്ചെങ്കിലും വീണ്ടും കോൺഗ്രസ്സിൽ ചേർന്നു. 1952 മുതൽ 1954 വരെ തിരു-കൊച്ചിയിൽ എ. ജെ. ജോൺ മന്ത്രിസഭയിൽ അംഗമായിരുന്നു.1954-ൽ വീണ്ടുംനിയമസഭയിൽ അംഗമായി. നായർസർവീസ്സൊസൈററിയെക്കൊണ്ട് രാഷ്ട്രീയമുപേക്ഷിക്കുന്ന പ്രമേയമംഗീകരിപ്പിക്കാൻ ആറു വർഷം തുടർച്ചയായി പരിശ്രമിച്ചു; അതു സാധിക്കയും ചെ



ണ്ടു. നായർസർവീസ്സൊസൈററി കോളേജ് കമ്മററിയുടെ ആദ്യത്തെ സെക്രട്ടറിയാണ്. 1952-ൽ മന്ത്രിയാകുംവരെ എൻ. എസ്സ്. എസ്സ്. എഡ്യൂക്കേഷൻ കമ്മീഷണതും ഡയറക്ടർബോർഡു മെമ്പറുമായിരുന്നു. ഇപ്പോൾ നിയമോപദേഷ്ടാവാണ്. തിരുവിതാംകൂർ ദേവസ്വംബോർഡിൻെറയും ധനകാര്യ കോർപ്പറേഷൻെറയും നിയമോപദേഷ്ടാവായിരുന്നു. പി. എം. സരോജിനിദേവിയാണ് കളത്തിലിൻെറ പത്നി. മൂന്നു കുട്ടികളുണ്ട്.

## കോഴിപ്പുറത്തു മാധവമേനോൻ

1897 ജൂലായ്മാസത്തിൽ കോഴിപ്പുറത്തുതറവാട്ടിൽ ജനിച്ച മാധവമേനോൻ കോഴിക്കോട്ടു സാമൂതിരി കോളേജിൽ നിന്നും ഇൻറർമീഡിയററ് പാസ്സായി. 1916-ൽ തിരുവനന്തപുരംസെക്രട്ടറിയേററിൽ ക്ലാക്കായി ചേൎന്നു. ജോലിക്കിടയിൽ പഠിച്ച് 1919-ൽ ബി. എ. പാസ്സായി. 1921-ൽ എഫ്.



എൽ. പാസ്സായി. നിസ്സഹകരണപ്രസ്ഥാനമാരംഭിച്ചപ്പോൾ ഉദ്യോഗം രാജിവച്ച് ഒരു സമരഭടനായി മാറി. 1922-ൽ കുറുമ്പ്രനാട്ടു താലൂക്കു കോൺഗ്രസ്സ്കമ്മററി സെക്രട്ടറിയായി പ്രവൎത്തനം തുടങ്ങി; പിന്നീട് കോൺഗ്രസ്സ്സംഘടനയിൽ കെ. പി. സി. സി. പ്രസിഡൻറുപദംവരെ ഉയൎന്നു. എ. ഐ. സി. സി. മെമ്പറുമായിരുന്നിട്ടുണ്ട്. 1924-ൽ 'മാതൃഭൂമി' ആരംഭിച്ചപ്പോൾ കുറേക്കാലം സബ് എഡിററായിരുന്നു. ഇന്ന് അതിൻെറ ജോയിൻറ് മാനേജിംഗ് ഡയറക്ടരാണ്. ഇടയ്ക്കു് 1924-ൽ ബി. എൽ. പരീക്ഷ പാസ്സായി കോഴിക്കോട്ടു കുറച്ചുനാൾ പ്രാക്ടീസ്ചെയ്തു. 1925-മുതൽ 1945വരെ കോഴിക്കോട്ടു മുനിസിപ്പൽകൗൺസിൽ അംഗവും 5 കൊല്ലം ചെയർമാനുമായിരുന്നു ഗുരുവായൂർ സത്യാഗ്രഹത്തിൽ പങ്കുകൊണ്ടു. ഉപ്പുസത്യാഗ്രഹം, വിദേശവസ്ത്രഷാപ്പുപിക്കററിങ്ങ്, കള്ളുഷാപ്പുപിക്കററിങ്ങ് ഇവയിലെല്ലാം പങ്കെടുത്തു് മൎദ്ദനവും അറസ്ററും ദീൎഘകാലം ജയിൽവാസവും വരിച്ചു. സിവിൽനിയമലംഘനക്കാലത്തും, വ്യക്തിസത്യാഗ്രഹകാലത്തും, ആഗസ്ററുസമരകാലത്തും ജയിലിൽ പോയി. 1936-ൽ മദ്രാസ് നിയമസഭയിലംഗമായി. വീണ്ടും 1946-ൽ മെമ്പറായി. 1947 മുതൽ 1952വരെ മന്ത്രിയായിരുന്നു. മന്ത്രിയായിരുന്ന കാലത്തു് മലബാറിനു പല നേട്ടങ്ങളുമുണ്ടാക്കി. 1954 മുതൽ രാജ്യസഭയിൽ മെമ്പറാണ്. 1925 മേയ് 11-ാംതീയതി എ. വി. കുട്ടിമ്മാളുഅമ്മയെ വിവാഹംചെയ്തു. ഇവൎക്കു രണ്ടു് ആൺമക്കളും രണ്ടു പെൺമക്കളുമുണ്ട്.

## വി. രാഘവൻനായർ

വി. രാഘവൻനായർ 1092 മീനം 5-ാം നു ജനിച്ചു. പെരിനാട്ടു പ്രാക്കുളത്തു് മാമ്പുഴ എൻ. വേലായുധൻ പിള്ളയാണ് അച്ഛൻ. അമ്മ കാൎത്ത്യായനിയമ്മയും. പ്രാക്കുളം എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ വിദ്യാൎത്ഥിയായിരുന്നു. പതിനൊന്നു രൂപാ ശമ്പളത്തിൽ പൂജപ്പുര ജയിലിൽ ഒരു വാൎഡനായി ഉദ്യോഗത്തിൽ പ്രവേശിച്ചു.



സ്വപ്രയത്നത്താൽ ബി. എ. ജയിച്ചു. 1954-ൽ ജയിൽസൂപ്രണ്ടായി. 1961-ൽ പ്രിസൺ ഐ. ജി. യായി ഉയൎത്തപ്പെട്ടു.

## കെ. പി. കുട്ടികൃഷ്ണൻനായർ

1901 ജൂൺ 26-ാം നു ജനിച്ച കെ. പി. കുട്ടികൃഷ്ണൻനായർ സാമൂതിരികോളേജിലും മദ്രാസ് പ്രസിഡൻസികോളേജിലും പഠിച്ചു. അല്പകാലം ഡിസ്ട്രിക്ട് ബോർഡ് എഞ്ചിനിയേഴ്സ് ആഫീസിൽ ജോലിനോക്കി. പിന്നീട് ഉദ്യോഗം രാജിവച്ച് നിയമബിരുദം നേടുകയും 1937-ൽ കോഴിക്കോട്ട് വക്കീലായി പ്രാക്ടീസാരംഭിക്കയും ചെയ്തു. അതോടൊപ്പം കോൺഗ്രസ്സിൽ സജീവമായി പ്രവൎത്തിച്ചുതുടങ്ങുകയും ചെയ്തു. 1942-ലെ ആഗസ്റ്റ്സമരത്തിൽ ജയിൽവാസം വരിച്ചു. ഇദ്ദേഹം കോഴിക്കോട്ട് മുനിസിപ്പൽ ചെയർ



മാൻ, കെ. പി സി. സി. ഖജാൻജി, കേരള ഐ. എൻ. ടി. യു. സി. ഖജാൻജി, കോഴിക്കോട്ട ജില്ലാ കോൺഗ്രസ് കമ്മററി പ്രസിഡണ്ട് എന്നീ നിലകളിലെല്ലാം പ്രവത്തിച്ചിട്ടണ്ട്. 1952–ൽ ഇ. എം. എസ്. നമ്പൂതിരിപ്പാടിനെയും, ബി. സി. വറുഗീസിനെയും പരാജയപ്പെടുത്തി മദ്രാസ് നിയമസഭയിലേക്ക ജയിച്ച കുട്ടികൃഷ്ണൻനായർ രാജാജി മന്ത്രിസഭയിൽ 1954 വരെ അംഗമായിരുന്നു. 1957–ൽ സീതിസാഹിബ്ബ്, കല്ലാട്ട കൃഷ്ണൻ എന്നിവരെ തോല്പിച്ച് ലോകസഭയിലേക്ക തിരഞ്ഞെടുക്കപ്പെട്ട. ഇപ്പോൾ കെ. പി. സി. സി. വൈസ്പ്രസിഡണ്ടാണ്.

## കെ. കണ്ണൻമേനോൻ

കെ. കണ്ണൻമേനോൻ 1878–ൽ തലശ്ശേരി തിരുവങ്ങാട്ട കപ്പനഭവനത്തിൽ ജനിച്ചു. അച്ഛൻ ഇടത്തട്ട നാരായണമേനോനും അമ്മ കപ്പന ലക്ഷ്മിക്കുട്ടിയമ്മയും ആയിരുന്നു. മാതാപിതാക്കളുടെമൂന്നാമത്തെ മകനാണ കണ്ണൻമേനോൻ.



എഴുത്തു പള്ളിയിലാണ് ആദ്യം പഠിച്ചതു്. അതിനുശേഷം അടുത്തുള്ള ഒരു ഇംഗ്ലീഷ്സ്കൂളിൽ പഠിച്ചു. ബ്രണ്ണൻകോളേജിൽ ചേന്നു് മടിക്കുലേഷനും എഫ്. എ.യും ജയിച്ചു. മദിരാശി ക്രിസ്ത്യൻകോളേജിൽനിന്നു് 1902–ൽ ബി. എ. പാസ്സായി. സഹപാഠിയായിരുന്ന കെ. സി. ഈപ്പൻെറ ക്ഷണമനുസരിച്ചു് തിരുവല്ലാ എം. ജി. എം. ഹൈസ്കൂളിൽ അദ്ധ്യാപകനായി. അക്കാലത്താണ് പിതൃഭാഗിനേയിയായ ഇടത്തട്ട തമ്മിണി അമ്മയെ വിവാഹം ചെയ്തതു്. എം. ജി. എം. ഹൈസ്കൂൾ വിട്ട് മദിരാശി ലാക്കോളേജിൽ ചേന്നു. പക്ഷേ, ബി. എൽ. ജയിച്ചില്ല. തുടന്നു് ഒരു റവന്യൂബോർഡ് ഉദ്യോഗസ്ഥനായി. രണ്ടാഴ്ചയ്ക്കുള്ളിൽ ആ ഉദ്യോഗം രാജികൊടുത്തു. അടുത്തതായി കസ്റ്റംസ് ഇൻസ്പെക്ടരായി. അഞ്ചാറുമാസത്തിനകം മേലധികാരിയുമായി പിണങ്ങി ജോലി വേണ്ടെന്നു വച്ചു. സിലോൺവരെ ഒരു പര്യടനം നടത്തി.

തിരിച്ചുവന്നു് 1907–ൽ മാന്നാർ നായർ സമാജം ഹൈസ്കൂളിൽ അദ്ധ്യാപകനായി. അവിടെനിന്നു വീണ്ടും എം. ജി. എം. ഹൈസ്കൂളിൽ അദ്ധ്യാപകനായിപ്പോയി. ഒരു വർഷം കഴിഞ്ഞു് ബ്രണ്ണൻകോളേജ് ഹൈസ്കൂളിൽ അദ്ധ്യാപകനായി ജോലി സ്വീകരിച്ചു. തുടന്നു് മദിരാശിയിൽ പോയി എൽ. ററി. പാസ്സായി. അതിനുശേഷം ചങ്ങനാശ്ശേരി സെൻറ്ബക്ക്മൻസ് ഹൈസ്കൂളിൽ ഒന്നാം അസിസ്റ്റൻറായി. ഏതാനും മാസങ്ങൾക്കകം അവിടെ ഹെഡ്മാസ്റ്ററായി നിയമനം കിട്ടി. അന്നു് പെരുന്നയിലാണ് കണ്ണൻമേനോൻ താമസിച്ചിരുന്നതു്. ഇക്കാലത്തു് അദ്ദേഹം മന്നവുമായി പരിചയപ്പെട്ട. കണ്ണൻ മേനോൻെറ നിർദ്ദേശാനുസാരമാണ് നായർ ഭൃത്യജനസംഘം എന്ന പേരുണ്ടായതു്. മന്നത്തുപത്മനാഭൻെറ പ്രോത്സാഹനഫലമായി കണ്ണൻമേനോൻ 'സ്നേഹലത' എഴുതുന്നതും ഇക്കാലത്തുതന്നെ.

1914–ൻ മേനോൻ സെൻറ്ബക്ക്മാൻസ് സ്കൂൾ വിട്ട് ഉസ്മാൻപേട്ട ഹൈസ്കൂളിൽ ഹെഡ്മാസ്റ്ററായി ഉദ്യോഗം സ്വീകരിച്ചു. എട്ടുകൊല്ലം അവിടെക്കഴിഞ്ഞു. ഇതിനിടയിൽ ഭാര്യ മരിച്ചു. കണ്ണൻമേനോനു് ഈ ദാമ്പത്യത്തിൽ രണ്ടു പുത്രന്മാരും നാലു പുത്രിമാരുമുണ്ടായി. മൂത്തപുത്രൻ ഇടത്തട്ട നാരായണൻ ദൽഹിയിൽ 'ലിങ്ക്'വാരികയുടെയും 'പേട്രിയറ്റ്' ദിനപ്പത്രത്തിൻെറയും അധിപരാണ്. നാരായണൻെറ അനുജൻ രവീന്ദ്രൻ ദൽഹിയിൽ ഒരു അസിസ്റ്റൻറ് ഹെഡ്മാസ്റ്ററായിരിക്കുന്നു. മൂത്തമകൾ മരിച്ചുപോയി. ബാക്കിയുള്ളവർ ദൽഹിയിലാണ്.

ഭാര്യയുടെ മരണശേഷം ഒരുവർഷം പെരുന്ന എൻ. എസ്സ്.എസ്സ്.സ്കൂളിൽ കണ്ണൻമേനോൻ ഹെഡ്മാസ്റ്ററായിരുന്നു. പിന്നീട് കോട്ടയത്തു പുത്തൻവീട്ടിൻ മീനാക്ഷിഅമ്മയെ വിവാഹം ചെയ്തു. കണ്ണൻമേനോൻ വീണ്ടും ഉസ്മാൻപേട്ട സ്കൂളിൽ ചെന്നു ജോലിയിൽ പ്രവേശിച്ചു. നാലുവഷം കഴിഞ്ഞു് ആ ജോലി രാജിവച്ചു കോഴിക്കോട്ട താമസമാക്കി.

നാലഞ്ചുമാസത്തിനകം പൊള്ളാച്ചി ഹൈസ്കൂളിൽ ഹെഡ്മാസ്റ്ററായി ക്ഷണിക്കപ്പെട്ടു. മൂന്നുവർഷം അവിടെ ജോലിനോക്കി. പിന്നീട് കോയമ്പത്തൂർ ഡിസ്ട്രിക്ട് ബോർഡു പ്രസിഡൻറും കോയമ്പത്തൂർ ബോർഡ്ഹൈസ്കൂൾ ഹെഡ്മാസ്റ്ററുമായി. 1932–ൽ ധരാപുരം ഹൈസ്കൂൾ ഹെഡ്മാസ്റ്ററായി മാറ്റം കിട്ടി. 1939–ൽ ഉദ്യോഗത്തിൽനിന്നു വിരമിച്ചു.

രണ്ടുകൊല്ലം ഗുരുവായൂർ, ഉസുമാൻപേട്ട, കുന്നംകുളം മുതലായ സ്ഥലങ്ങളിൽ വിശ്രമാത്മം താമസിച്ചു. അനന്തരം കോട്ടയം നായർസമാജംസ്കൂളിൽ മൂന്നുവഷം ഹെഡ്മാസ്റ്ററായി ജോലിചെയ്തു. അതിനുശേഷം ഉദ്യോഗജീവിതം മതിയാക്കി മക്കളൊന്നിച്ച് കുറേക്കാലം കഴിഞ്ഞു.

കണ്ണൻമേനോനെ ഒരു മാതൃകാദ്ധ്യാപകൻ എന്ന നിലയിലും മഹാനായ ഒരു മനുഷ്യസ്നേഹി എന്ന നിലയിലും ജനങ്ങൾ ബഹുമാനിക്കുന്നു. ഇപ്പോൾ ഭാര്യ മീനാക്ഷിഅമ്മയുമൊത്ത് തലശ്ശേരി കാവുംഭാഗത്ത് രാമപുരം വീട്ടിൽ അദ്ദേഹം വിശ്രമജീവിതം നയിക്കുന്നു.

## ടി. എൻ. ഗോപിനാഥൻനായർ

നാടകകൃത്ത്, നടൻ, കവി തുടങ്ങിയ വിവിധനിലകളിൽ കേരളീയർക്കു സുപരിചിതനായ



ടി. എൻ., സാഹിത്യപഞ്ചാനനൻ പി. കെ. നാരായണപിള്ളയുടേയും കണ്ടനാട്ട നാരായണ മേനോൻ പേഷ്കാരുടെ പുത്രി പാറുക്കുട്ടി അമ്മയുടേയും മൂന്നാമത്തെ പുത്രനായി 1919–ൽ തിരുവനന്തപുരത്തു ജനിച്ചു. ആർട്ട്സ് കോളേജിൽനിന്നാണ് ബി. എ. ബിരുദം നേടിയത്. പഠിക്കുന്നകാലത്തുതന്നെ മുകുളാഞ്ജലി, കളിത്തോണി എന്നീ കവിതാസമാഹാരങ്ങളും പെൺവക്കീൽ, വിധിയേ വിധി, നിലാവും നിഴലും, പൂക്കാരി എന്നീ നാടകങ്ങളും പ്രസിദ്ധപ്പെടുത്തി. മലയാളരാജ്യം ചിത്രവാരികയുടേയും, തുടന്ന് മലയാളി ദിനപത്രത്തിൻേറയും പത്രാധിപത്യം വഹിച്ചു. പി. കെ. മെമ്മോറിയൽ പ്രസ്സ് എന്നൊരു സ്ഥാപനം ആരംഭിച്ചു. 'സഖി' എന്നൊരു ചിത്രവാരിക നടത്തി. 'വീരകേസരി' എന്ന ദിനപത്രവും രണ്ടുകൊല്ലം നടത്തി. തിരമാല, ആശാദീപം, അനിയത്തി, നായരുപിടിച്ച പുലിവാല് തുടങ്ങിയ ചലച്ചിത്രങ്ങളിൽ അഭിനയിച്ചു. 'അനിയത്തി' എന്ന ചിത്രത്തിനു് അക്കൊല്ലത്തെ ഏററവും നല്ല മലയാളചിത്രത്തിനുള്ള അവാർഡ് മദ്രാസ് ഫിലിംസ് ഫാൻ അസോസിയേഷൻ നല്കി. കഴിഞ്ഞ ഏഴുവഷമായി തിരുവനന്തപുരം റേഡിയോ നിലയത്തിലെ നാടകസംവിധായകനാണ്.

'സുധ' എന്ന നോവലിൻെറ പതിമൂന്നു പതിപ്പുകൾ വിററുകഴിഞ്ഞു. 'അകവും പുറവും', എന്ന നാടകം കേരളത്തിനകത്തും പുറത്തുമായി അറുനൂറോളംപ്രാവശ്യം അഭിനയിച്ചിട്ടുണ്ട്. പ്രതിധ്വനി, മൃഗം, രണ്ടും രണ്ടും അഞ്ച്, നിഴൽക്കുത്ത്, ജനദ്രോഹി, പിന്തിരിപ്പൻ പ്രസ്ഥാനം, വഴിയേപോയ വയ്യാവേലി, പരിവത്തനം, മാനംതെളിഞ്ഞു തുടങ്ങിയവയാണ് ടി. എൻ.ൻെറ പ്രസിദ്ധ നാടകങ്ങൾ. ഇക്കൊല്ലം വിക്രമൻനായർ ട്രോഫി നാടകമത്സരത്തിൽ ടി. എൻ.ന്റെ 'പരീക്ഷ' എന്ന നാടകത്തിനാണ് ഒന്നാം സമ്മാനം ലഭിച്ചത്. 'സ്വപ്നമേഖല' 'ഘടികാരം നീങ്ങുന്നു' 'പിന്നെക്കാണാം' 'പുതിയ നിരത്ത്' തുടങ്ങിയവ റേഡിയോ നാടകങ്ങളുടെ സമാഹാരങ്ങളാണ്. 'ചലനങ്ങൾ' എന്ന ചിത്രീകരണ പരമ്പരയാണ് അദ്ദേഹത്തിൻെറ ഏററവും ഒടുവിൽ പ്രസിദ്ധംചെയ്ത കൃതി.

പ്രസിദ്ധകവിയായ കുററിപ്പുറത്തു കേശവൻനായരുടെ ഒടുവിലത്തെ മകൾ മിനിയാണ് ടി. എൻ.ൻെറ ധർമ്മപത്നി. അവക്ക് മൂന്നു (രവി, മീന, നന്ദൻ) കുട്ടികളുണ്ട്.

## കെ. പി. കൃഷ്ണമേനോൻ

തളിപ്പറമ്പ മൊറാഴ അംശം കണ്ണോത്തുവീട്ടിൽ ശങ്കരമേനോന്റെയും കപ്പന പുതിയടത്തു് നാരായണിഅമ്മയുടേയും



പുത്രനായി 1886 ആഗസ്റ്റ് 11-ാംനു ജനിച്ചു. തിരുവങ്ങാട്ട് പ്രൈമറിസ്കൂളിലും ഇംഗ്ലീഷ് മിഡിൽ സ്കൂളിലും പഠിച്ചു. തലശ്ശേരി ബ്രണ്ണൻ കോളേജിൽനിന്നു മട്രിക്കുലേഷനും എഫ്. എ. യും പാസ്സായി. സ്കോളർഷിപ്പോടുകൂടി മദിരാശി ക്രിസ്ത്യൻ കോളേജിൽ ചേന്നു. കണക്ക് ഐച്ഛികമായെടുത്തു് 1905–ൽ ബി. എ. പാസ്സായി. 1906 ജനുവരി മാസത്തിൽ തിരുവല്ലാ എം. ജി. എം. ഹൈസ്കൂളിൽ അദ്ധ്യാപകനായി പ്രവേശിച്ചു. രണ്ടുവഷം അവിടെ അദ്ധ്യാപകവൃത്തിയിൽ കഴിഞ്ഞു അനന്തരം തലശ്ശേരി ബി. ഇ. എം. പി. ജമ്മൻ മിഷൻ ഹൈസ്കൂളിൽ അദ്ധ്യാപകനായി. ഒരു വർഷം

കഴിഞ്ഞു് മദിരാശി സെയ്ദാപ്പെട്ട ട്രെയിനിംഗ് കോളേജിൽ ചേർന്ന് എൽ. റ്റി. ജയിച്ചു. ട്രെയിനിംഗിനുശേഷം മൂന്നുവർഷം ബി. ജി. എം. പി. ഹൈസ്ക്കൂളിൽത്തന്നെ ജോലിനോക്കി.

മാന്നാർ ഹൈസ്ക്കൂളിൽ ഹെഡ്മാസ്റ്ററായിരിക്കാൻ കിട്ടിയ ക്ഷണമനുസരിച്ച് 1913–ൽ ആ ജോലിയിൽ പ്രവേശിച്ചു. ഏതാണ്ട് മുപ്പതുവർഷക്കാലം അവിടെ ഹെഡ്മാസ്റ്ററായിരുന്ന കൃഷ്ണമേനോൻ പ്രഗത്ഭനായ ഒരു അദ്ധ്യാപകനും വിദഗ്ദ്ധനായ ഹെഡ്മാസ്റ്ററുമെന്നു പരക്കെ അറിയപ്പെട്ടിരുന്നു. പാഠ്യപുസ്തക കമ്മററി, അക്കാദമിക് കൗൺസിൽ, സർവ്വകലാശാലാസെനററ്, എസ്സ്. എസ്സ്. എൽ. സി. ബോർഡ്, സിലബസ് റിവിഷൻകമ്മററി എന്നീ സമിതികളിൽ കൃഷ്ണമേനോൻ അംഗമായിരുന്നു. പലപ്പോഴും എസ്സ്. എസ്സ്. എൽ. സി. ചീഫ് എക്സാമിനർ എന്ന പദവിയും വഹിച്ചിട്ടുണ്ട്.

1942 ആഗസ്റ്റിൽ കൃഷ്ണമേനോൻ എൻ. എസ്സ്. എസ്സ്. സ്ക്കൂളുകളുടെ ജനറൽ മാനേജരും ഇൻസ്പെക്ടരുമായിത്തീർന്നു. അദ്ദേഹത്തിന്റെ ഭരണകാലത്ത് ആറു് ഇംഗ്ലീഷ് മിഡിൽ സ്ക്കൂളുകൾ ഹൈസ്ക്കൂളുകളാക്കി ഉയർത്തി. ഗവമ്മെൻറിന്റെ പുതിയ നിർദ്ദേശമനുസരിച്ച് എൻ. എസ്സ്. എസ്സ്. പ്രൈമറി സ്ക്കൂളുകളെല്ലാം ഗവമ്മെൻറിലേക്കു വിട്ടുകൊടുത്തതു് അക്കാലത്താണ്.

1945–ൽ വിദ്യാഭ്യാസ പുനഃസംഘടനാക്കമ്മിററി രൂപീകരിച്ചപ്പോൾ കൃഷ്ണമേനോനാണ് കമ്മിററിയിൽ എൻ. എസ്സ്. എസ്സിനെ പ്രതിനിധീകരിച്ചതു്.

വിദ്യാഭ്യാസശാഖയുടെ ചുമതല വഹിച്ചിരുന്ന കൃഷ്ണമേനോൻതന്നെയാണ് ആദ്യഘട്ടത്തിൽ കോളേജ്കാര്യത്തിന്റെയും ചുമതല വഹിച്ചതു്.

1949–ൽ കൃഷ്ണമേനോൻ എൻ. എസ്സ്. എസ്സ്. സ്ക്കൂൾഭരണത്തിൽനിന്ന് ഒഴിഞ്ഞു. ഉദ്യോഗത്തിൽനിന്നു വിരമിച്ചപ്പോൾ സ്കൂൾ വകുപ്പിന്റെ ഭരണം എൻ. വാസുദേവൻപിള്ളയും കോളേജ് ഭരണം കളത്തിൽ വേലായുധൻനായരും ഏറെറടുത്തു. ഉദ്യോഗത്തിൽനിന്നു പിരിഞ്ഞശേഷം കൃഷ്ണമേനോൻ തളിപ്പറമ്പിൽ താമസിച്ചുവരികയാണ്. ഏറിയകാലം ജോലിയിലിരുന്ന മാന്നാർ ഹൈസ്ക്കൂളിന്റെ ഓർമ്മയ്ക്കു് 'മാന്നാർ ഹൗസ്' എന്നാണ് തന്റെ വസതിക്കു മേനോൻ പേരിട്ടിരിക്കുന്നതു്.

## ജി. രാമചന്ദ്രൻ

1904 ഒക്ടോബർ 8–ാംതീയതി നെയ്യാററിൻകരയിൽ ജനിച്ചു. ഗാന്ധിജിയുടെ നിസ്സഹകരണപ്രസ്ഥാനത്തിൽ പങ്കുകൊള്ളാനായി 1921–ൽ കോളേജ് വിട്ടു. രവീന്ദ്രനാഥടാഗോർ തുടങ്ങിയ വിശ്വഭാരതി വിദ്യാപീഠത്തിലെ ആദ്യകാലവിദ്യാർത്ഥികളിൽ ഒരാളായിരുന്നു അദ്ദേഹം. വിശ്വഭാരതിയിൽനിന്ന് ഓണേഴ്സോടുകൂടി ബിരുദംനേടിയശേഷം അദ്ദേഹം നേരെ ഗാന്ധിജിയുടെ സബർമതി ആശ്രമത്തിലേക്കാണു പോയതു്. ഗാന്ധിജി സ്വന്തം കുടുംബാംഗത്തെപ്പോലെ രാമചന്ദ്രനെ സ്വീകരിക്കയും രാജ്യസേവനത്തിനു് ആവശ്യമായ പരിശീലനം നല്കുകയും ചെയ്തു. അന്നുമുതൽ 1948–ൽ ഗാന്ധിജി മരിക്കുന്നതുവരെ രാമചന്ദ്രൻ അദ്ദേഹത്തിന്റെ അടുത്ത അന്തേവാസിയായിത്തന്നെ കഴിഞ്ഞുകൂടി.



രാജാജിയുടെ തിരുച്ചെങ്കോട്ട് ഗാന്ധി ആശ്രമത്തിന്റെ മാനേജരായി അഞ്ചുവഷം രാമചന്ദ്രൻ സേവനമനുഷ്ഠിച്ചു. ഹരിജനസേവാസംഘം ആരംഭിച്ചപ്പോൾ തമിഴ്നാട്ടിലേക്കും കേരളത്തിലേക്കും പ്രാദേശികസെക്രട്ടറിയായി ഗാന്ധിജി നിയോഗിച്ചതു രാമചന്ദ്രനെയാണ്. തിരുവിതാംകൂർ ക്ഷേത്രപ്രവേശനപ്രക്ഷോഭണത്തിൽ രാമചന്ദ്രനു ഗണ്യമായ പങ്കുണ്ട്. വേദാരണ്യം ഉപ്പുസത്യാഗ്രഹസമരത്തിൽ രാജാജിയൊത്ത് രാമചന്ദ്രൻ സജീവമായി പ്രവത്തിച്ചിരുന്നു. തുടന്ന് രണ്ടുതവണ അദ്ദേഹത്തിനു ദീർഘകാലജയിൽവാസം അനുഭവിക്കേണ്ടിവന്നിട്ടുണ്ട്. അടിസ്ഥാനവിദ്യാഭ്യാസം പ്രചരിപ്പിക്കാൻ ഗാന്ധിജി ഹിന്ദുസ്ഥാനി തലീമിസംഘം തുടങ്ങിയപ്പോൾ രാമചന്ദ്രൻ സേവാഗ്രാമിലെത്തി സംഘത്തിന്റെ അസിസ്റ്റൻറുസെക്രട്ടറിയായി. ഹരിപുരം കോൺഗ്രസ്സ്സമ്മേളനത്തെത്തുടന്ന് സ്വാതന്ത്ര്യസമരം ഊജ്ജസ്വലമാക്കാൻ അദ്ദേഹം തിരുവിതാംകൂറിലേക്കു നിയോഗിക്കപ്പെട്ടു. തിരുവിതാംകൂർ സ്റ്റേററുകോൺഗ്രസ്സിലും അദ്ദേഹം ചേന്നു പ്രവത്തിച്ചിരുന്നു. ഇതുസംബന്ധിച്ച് മൂന്നുതവണ രാമചന്ദ്രൻ ജയിൽവാസമനുഭവിച്ചു. ക്വിററിന്ത്യാപ്രക്ഷോഭണം പൊട്ടിപ്പുറപ്പെട്ടപ്പോൾ കഷ്ടിച്ചു ജയിൽ

വിമോചിതനായിരുന്ന രാമചന്ദ്രനെ ഇന്ത്യാ ഗവണ്മെൻറ് ഉടൻതന്നെ വീണ്ടും ബന്ധനത്തിലാക്കി.

തിരുവിതാംകൂറിലെ ആദ്യത്തെ ജനകീയ മന്ത്രിസഭയിലെ ഒരംഗമായിരുന്ന ജി. രാമചന്ദ്രൻ. മന്ത്രിസഭ രാജിവച്ചതിനുശേഷം അദ്ദേഹം അഖിലേന്ത്യാ ഗ്രാമവ്യവസായസംഘം ജനറൽസെക്രട്ടറിയായി സേവനം നടത്തി. ഇക്കാലത്താണ് പത്നിയായ സൗന്ദരം രാമചന്ദ്രനൊത്ത് അദ്ദേഹം ഗാന്ധിഗ്രാം സ്ഥാപിച്ചത്. ഇന്ന് ഇന്ത്യയിലെ ഏററവും വലിയ ഗാന്ധിയൻ വിദ്യാകേന്ദ്രമാണ് ഗാന്ധിഗ്രാം. ഗാന്ധിസ്മാരകനിധിയുടെ സെക്രട്ടറിയായിരിക്കാൻ അദ്ദേഹം ന്യൂദൽഹിയിലേക്ക ക്ഷണിക്കപ്പെട്ടു. അദ്ദേഹത്തിൻെറ പത്നി സൗന്ദരം രാമചന്ദ്രൻ പാർലമെൻറിലേക്ക തെരഞ്ഞെടുക്കപ്പെടുകയും വിദ്യാഭ്യാസ വകുപ്പിൻെറ ഡെപ്യൂട്ടിമന്ത്രിയാവുകയും ചെയ്തതുകൊണ്ട് രാമചന്ദ്രൻ വീണ്ടും ഗാന്ധിഗ്രാം ഡയറക്ടറായി മടങ്ങിപ്പോരേണ്ടിവന്നു.

ഇന്ത്യാഗവണ്മെൻറു രൂപീകരിച്ചിട്ടുള്ള അനേകം ദേശീയവികസനസമിതികളിലും വിദ്യാഭ്യാസസമിതികളിലും രാമചന്ദ്രൻ അംഗമാണ്. അടുത്തകാലത്ത് രാജ്യസഭാംഗമായി അദ്ദേഹത്തെ പ്രസിഡൻറു നാമനിർദ്ദേശം ചെയ്തിരിക്കയാണ്. കുറച്ചുകാലം അദ്ദേഹം ഇന്ത്യൻ എക്സ്പ്രസ്സിൻെറ ജോയിൻറ് എഡിററായിരുന്നു. മദിരാശി ഗവണ്മെൻറിൻെറ വിദ്യാഭ്യാസോപദേഷ്ടാവായും ജോലിനോക്കി. ഇപ്പോൾ പ്ലാനിംഗ്കമ്മീഷൻെറ വിദ്യാഭ്യാസസമിതിയിൽ അംഗംകൂടിയാണ്.

1955-ൽ അദ്ദേഹം ഇംഗ്ലണ്ടും അമേരിക്കയും സന്ദർശിച്ച് ഗാന്ധിയൻ ആദർശങ്ങളെപ്പററി സർവ്വകലാശാലകളിൽ പ്രഭാഷണങ്ങൾ നടത്തി. ഗാന്ധിയൻ സമാധാനപ്രസ്ഥാനത്തിൻെറ സെക്രട്ടറികൂടിയായ അദ്ദേഹം ആ പ്രസ്ഥാനത്തെ പ്രതിനിധീകരിച്ച് 1962-ൽ ബെയ്റൂട്ടിൽകൂടിയ അന്താരാഷ്ട്ര സമാധാനസമ്മേളനത്തിൽപങ്കെടുത്തു. അണുവിസ്ഫോടനപരീക്ഷണങ്ങൾ നിറുത്തൽചെയ്യണമെന്ന് ക്രൂഷ്ചോവിനെ പ്രേരിപ്പിക്കാൻ ധേബാറുമായി അദ്ദേഹം മോസ്കോവിലേക്ക പോയി.

1921 മുതൽ 1964 വരെ രാമചന്ദ്രൻ പങ്കെടുക്കാത്ത യാതൊരു ദേശീയപ്രസ്ഥാനവും ഇന്ത്യയിൽ ഉണ്ടായിട്ടില്ല. ഇതിനിടയിൽ ഏതാനും ഗ്രന്ഥങ്ങളും അദ്ദേഹം രചിച്ചിട്ടുണ്ട്. ഇക്കഴിഞ്ഞ ഒക്ടോബർ 8-ാംതീയതി ജി. രാമചന്ദ്രൻെറ ഷഷ്ട്യബ്ദപൂർത്തി മധുരയിലെ ഗാന്ധിഗ്രാമിൽ സാഘോഷം കൊണ്ടാടി.

## പൊന്നറ ശ്രീധർ



തിരുവനന്തപുരത്തു തൈക്കാട്ടുജനിച്ച ശ്രീധർ തിരുവനന്തപുരത്തും മധുരയിലും വിദ്യാഭ്യാസം നടത്തി. നിസ്സഹകരണ പ്രസ്ഥാനക്കാലത്ത് കലാശാലവിട്ടിറങ്ങി. പിന്നീട് പ്ലീഡർഷിപ്പു പാസ്സായി പ്രാക്ടീസാരംഭിച്ചു. 1921 മുതൽ ഇന്നുവരെ രാഷ്ട്രീയരംഗത്തുണ്ട്. കെ. പി. സി. സി. മെമ്പർ, എ. ഐ. സി. സി. മെമ്പർ, ജില്ലാ കോൺഗ്രസ് പ്രസിഡൻറ്, തിരുവിതാംകൂർ യൂത്തുലീഗ് പ്രസിഡൻറ്, സ്റ്റേററ് കോൺഗ്രസ് നേതാവ് എന്നീ നിലകളിൽ നിരവധി സമരങ്ങളിൽ പങ്കെടുത്തു മർദ്ദനവും ദീർഘകാലം ജയിൽവാസവുമനുഭവിച്ചു. മലബാറിലും ബോംബെയിലും ഉപ്പുസത്യാഗ്രഹത്തിൽ പങ്കെടുത്തു. നാഗ്പൂർ പതാകാസത്യാഗ്രഹത്തിൽ പങ്കുകൊണ്ടു. സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം കോൺഗ്രസ് വിട്ട ശ്രീധർ ഇന്ന് സോഷ്യലിസ്റ്റ്പാർട്ടി നേതാവാണ്. സ്വാതന്ത്ര്യപ്രാപ്തിമുതൽ നിയമസഭയിലംഗവുമായിരുന്നു. രണ്ടുപ്രാവശ്യം തിരുവനന്തപുരം സിററികോർപ്പറേഷനിൽ അംഗമായിരുന്നു; ഒരു പ്രാവശ്യം മേയറുമായിരുന്നിട്ടുണ്ട്.

## എൻ. ഗോപാലപിള്ള



കൊല്ലം താലൂക്കിൽ ഉമയനല്ലൂർ തെക്കുംകര അയ്യന്റഴികത്തുവീട്ടിൽ 1901 ആഗസ്റ്റ് 10-ാം തീയതി ജനിച്ചു. അച്ഛൻ അയ്യൻറഴികത്തു ശങ്കുപ്പിള്ളയും അമ്മ നാരായണി അമ്മയുമാണ്. ഉമയനല്ലൂരും മയ്യനാട്ടുമായി പ്രാഥമികവിദ്യാഭ്യാസംപൂർത്തിയാക്കി. കൊല്ലം ഗവണ്മെൻറ് ഇംഗ്ലീഷ് ഹൈസ്കൂളിൽനിന്നു സ്കൂൾഫൈനൽ ജയിച്ചു. തിരുവനന്തപുരം മഹാരാജാസ്കോളേജിൽ ചേർന്ന് ബി. എ. പാസ്സായി. സംസ്കൃതത്തിൽ പ്രശസ്തവിജയം നേടിയതുകൊണ്ട് ഉടൻതന്നെ മഹാരാജാസ്കോളേ

ജിൽ സംസ്കൃതലക്ചററായി ഉദ്യോഗം കിട്ടി. പ്രഖ്യാത പണ്ഡിതനായിരുന്ന നന്ത്യാരുവീട്ടിൽ പരമേശ്വരൻപിള്ളയിൽനിന്നാണ് അദ്ദേഹം സംസ്കൃതത്തിൽ നൈപുണ്യം നേടിയതു്. ബി. എ. ക്കു പഠിക്കുമ്പോൾത്തന്നെ സംസ്കൃതത്തിലും മലയാളത്തിലും ശയ്യാസുന്ദരമായ കവിതകൾ എഴുതുമായിരുന്നു. ലക്ചററായിരിക്കുമ്പോൾ അദ്ദേഹം എം. എ. പാസ്സായി. 1939 മുതൽ 1957 വരെ തിരുവനന്തപുരം സംസ്കൃതകോളേജിൽ പ്രിൻസിപ്പലായി പ്രശസ്തസേവനം അനുഷ്ഠിച്ചു. ഇപ്പോൾ മലയാളം സർവ്വവിജ്ഞാനകോശത്തിന്റെ ചീഫ് എഡിറ്ററായിരിക്കുന്നു.

മദ്രാസ്, അണ്ണാമല, മൈസൂർ, ഉസ്മാനിയ, കേരളം എന്നീ സർവ്വകലാശാലകളിൽ എം. എ. ക്കു പരീക്ഷകനായിരുന്നിട്ടുണ്ടു്. പ്രേമസുഷമ, ശ്രീബുദ്ധൻ, മാനവസംസ്കാരം മുതലായവയാണ് ഇദ്ദേഹത്തിന്റെ മലയാളം കൃതികൾ. ചിന്താവിഷ്ടയായ സീത 'സീതാവിചാരലഹരി' എന്ന പേരിൽ സംസ്കൃതത്തിലേക്കു തർജ്ജമ ചെയ്തിട്ടുണ്ടു്. അപ്രകാശിതങ്ങളായ പല സംസ്കൃതഗീതകങ്ങളും ഖണ്ഡകാവ്യങ്ങളും ഗോപാലപിള്ള രചിച്ചിട്ടുണ്ടു്.

1932–ൽ അദ്ദേഹം സി. കെ. നാഗൻപിള്ളയുടെ കനിഷ്ഠപുത്രി വിജയമ്മയെ വിവാഹംചെയ്തു. ഈ ദാമ്പത്യത്തിൽ ഗോപാലപിള്ളയ്ക്കു് അഞ്ചു പുത്രന്മാരുണ്ടു്.

## പി. ആർ പരമേശ്വര പ്പണിക്കർ

ചങ്ങനാശ്ശേരിതാലൂക്കിൽ വാഴപ്പള്ളിയിലെ ഒരു പുരാതന കുടുംബമായ പാപ്പാടിയിൽ



1900 ജനുവരിമാസത്തിൽ ജനിച്ചു. ഹൈസ്കൂൾ വിദ്യാഭ്യാസം ചങ്ങനാശ്ശേരി സെൻറ് ബക്ക്മാൻസ് സ്കൂളിലും, കാളേജ് വിദ്യാഭ്യാസം തിരുവനന്തപുരം മഹാരാജാസ് കോളേജിലും നടത്തി. ഇംഗ്ലീഷ് ഭാഷയും സാഹിത്യവും ഐച്ഛികമായെടുത്തു് മദ്രാസ് യൂണിവേഴ്സിററിയിൽനിന്നും ഓണേഴ്സ് പരീക്ഷയിൽ ഒന്നാം ക്ലാസ്സിൽ ജയിച്ചു. 1922–ൽ തിരുവനന്തപുരം മഹാരാജാസ് കാളേജിൽ ഇംഗ്ലീഷ് ലക്ചററായി ഉദ്യോഗം കിട്ടി. 1937–ൽ തിരുവിതാംകൂറിനു് ഒരു പ്രത്യേക സർവ്വകലാശാല വേണമെന്നു ഗവമ്മെൻറു് തീരുമാനിച്ചപ്പോൾ അതുസംബന്ധിച്ച പ്രാരംഭജോലികൾക്കായി സ്പെഷ്യൽ ആഫീസറായി പരേതനായ പ്രൊഫസർ സി. വി. ചന്ദ്രശേഖരനെയാണു നിശ്ചയിച്ചതു്. അദ്ദേഹത്തെ സഹായിക്കാൻ പണിക്കർ നിയോഗിക്കപ്പെട്ടു. അതിനെത്തുടർന്നു് തിരുവിതാംകൂർ സർവ്വകലാശാലയുടെ രജിസ്ട്രാറായി. വൈസ്ചാൻസലർ സ്ഥാനം ഒഴിവായിരുന്ന ഒരു കൊല്ലത്തിലധികം കാലം ആ ചുമതലയും വഹിച്ചു. 1951 മുതൽ 1956 വരെ തിരുവിതാംകൂർ സർവ്വകലാശാലയുടെ പ്രൊവൈസ് ചാൻസലറായിരുന്നു. ഉദ്യോഗത്തിൽനിന്നും വിരമിച്ചശേഷം പണിക്കർ എൻ. എസ്സ്. എസ്സ്. കാളേജുകളുടെ ഭരണമേധാവിയായും എൻ. എസ്സ്. എസ്സ്. ഡയറക്ടർ ബോർഡ് അംഗമായും 1957 മുതൽ 1962 വരെ സേവനമനുഷ്ഠിച്ചു. ഈ കാലത്താണു് സൊസൈററിവക പല പുതിയ സ്ഥാപനങ്ങളും തുടങ്ങിയതു്.

വിദ്യാഭ്യാസപരിഷ്കരണാർത്ഥം നിയമിതമായിട്ടുള്ള പല കമ്മററികളിലും പണിക്കർ അംഗമായിരുന്നിട്ടുണ്ടു്. സർവ്വകലാശാലാപ്രതിനിധി എന്ന നിലയിൽ പല കോൺഫറൻസുകളിലും അദ്ദേഹം പങ്കെടുത്തിട്ടുണ്ടു്. ഇപ്പോൾ തിരുവനന്തപുരം തൈക്കാട്ടു പാപ്പാടി വീട്ടിൽ താമസിക്കുന്നു.

## ഡോ. പി.കെ. നാരായണപിള്ള

ഡോ: പി. കെ. നാരായണപിള്ള, തിരുവല്ലാ പാലിയക്കര കൊട്ടാരത്തിൽ ഗോദവമ്മ കോയിത്തമ്പുരാന്റെയും പുത്തില്ലത്തു വീട്ടിൽ ലക്ഷ്മിയമ്മയുടെയും പുത്രനായി 1910 ഡിസംബർ 25-ാംതീയതി ജനിച്ചു. പണ്ഡിതനും സഹൃദയനുമായ പിതാവിന്റെ ശിക്ഷണത്തിൽ ബാല്യം കഴിച്ചുകൂട്ടി. തിരുവല്ലാ എം. ജി. എം. ഹൈസ്ക്കൂളിൽ പഠിച്ചു് 1928–ൽ മട്രിക്കുലേഷൻ ജയിച്ചു. 1933-ൽ മദ്രാസ് സർവ്വകലാശാലയിൽനിന്നും ബി. എ. പരീക്ഷയിൽ ഒന്നാമനായി ജയിച്ചു. 1935-ൽ സംസ്കൃതത്തിലും, 1936–ൽ മലയാളത്തിലും പ്രശസ്തമായ രീതി



യിൽ എം. എ. ബിരുദങ്ങൾ സമ്പാദിച്ചു. തിരുവനന്തപുരം സംസ്കൃതഹൈസ്കൂളിലെ പ്രഥമാദ്ധ്യാപകനായി. 1936–ൽ തിരുവനന്തപുരം ആർട്ട്സ്കോളേജിൽ മലയാളത്തിൽ പോസ്റ്റ്ഗ്രാഡ്വേററ് അദ്ധ്യാപനം ആരംഭിച്ചപ്പോൾ അവിടെ ഉദ്യോഗം കിട്ടി. 1939–ൽ മാനുസ്ക്രിപ്റ്റ്സ് ലൈബ്രറിയിൽ നിയമിച്ചു.

1940 മുതൽ നാലുവഷം പൂനയിലെ ഡക്കാൺ കോളേജ് പോസ്റ്റ്ഗ്രാഡ്വേറ്റ് ഇൻസ്റ്റിട്യൂട്ടിൽ ചേൎന്നു ഗവേഷണം നടത്തി. ഇന്ത്യയിലെങ്ങുമുള്ള വിവിധ ഗവേഷണകേന്ദ്രങ്ങൾ സന്ദർശിച്ചു. 1942–ൽ ഹൈദ്രബാദിൽ കൂടിയ അഖിലേന്ത്യാ ഓറിയൻറൽ കോൺഫറൻസിൽ സംബന്ധിക്കുകയും പ്രബന്ധം അവതരിപ്പിക്കുകയും ചെയ്തു. പൂനയിലെ ഭണ്ഡാർക്കർ ഇൻസ്റ്റിട്യൂട്ടിൽനിന്നും ഡോ: വി.എസ്സ്. സുക്തങ്കറുടെ മേൽനോട്ടത്തിൽ പ്രാചീനഗ്രന്ഥങ്ങളുടെ സംശോധിതസംസ്കരണം തയാറാക്കുന്നതിൽ വേണ്ട പരിശീലനംനേടി. പുതുതായി നാല്പതോളം ഋഗ്വേദഖിലങ്ങൾ കണ്ടുപിടിക്കുകയും, പല ഗവേഷണപ്രബന്ധങ്ങൾ രചിക്കുകയും ചെയ്തു. ഗൃഹ്യമന്ത്രങ്ങളെപ്പററി ഉപരിഗവേഷണം നടത്തി 1944–ൽ ബോംബേ സർവ്വകലാശാലയിൽനിന്നും പിഎച്ച്. ഡി. ബിരുദം ലഭിച്ചു.

ഗവേഷണജോലിക്കുശേഷം തിരുവനന്തപുരം യൂണിവേഴ്സിററി കോളേജിൽ ലക്ചററായി നിയമിക്കപ്പെട്ടു. 1948–ൽ വീണ്ടും മാനുസ്ക്രിപ്ററ്സ് ലൈബ്രറിയിൽ ക്യൂറേറ്ററായി.

1951–ൽ ഡോ. പി. കെ. കേരളസർവകലാശാലാ സെനററുമെമ്പറായി തെരഞ്ഞെടുക്കപ്പെട്ടു. 1952–ൽ യൂണിവേഴ്സിററി കോളേജിലെ സംസ്കൃതംപ്രൊഫസറായി. 1953 വരെ അദ്ദേഹം ഹസ്തലിഖിത ഗ്രന്ഥശാലയുടെ ചുമതലകൂടി വഹിച്ചിരുന്നു. സംസ്കൃതകോളേജിനെ ഒന്നാംശ്രേഡാക്കി മാററുന്നതിനും, അവിടെ പല വിഷയങ്ങൾക്കും പ്രത്യേകം പ്രത്യേകം എം. എ. കോഴ്സുകൾ ആരംഭിക്കുന്നതിനും അദ്ദേഹത്തിനു സാധിച്ചു. നവരാത്രികാലത്തു് സംസ്കൃതകോളേജിൽ വിദ്യാർത്ഥിസദസ്സ് സംഘടിപ്പിക്കുന്ന പതിവും ഡോ. പിള്ള ആരംഭിച്ചതാണു്. സംസ്കൃതകോളേജസ് കമ്മീഷൻെറ കൺവീനറായും അദ്ദേഹം സേവനം അനുഷ്ഠിച്ചിട്ടുണ്ടു്.

1958–ൽ കേരള സർവകലാശാലാ വൈസ്ചാൻസലർ ഡോ. ജോൺമത്തായി, ഡോ. പിള്ളയെ ഓറിയൻറൽ ഫാക്കൽററിയുടെ ഡീൻ ആയി നോമിനേററുചെയ്തു. കോളേജ് പ്രിൻസിപ്പൽമാർ രണ്ടുപ്രാവശ്യം തുടർച്ചയായി ഡോ. പിള്ളയെ കേരള സർവ്വകലാശാലാ സിൻഡിക്കേറ്റിലേക്കു തെരഞ്ഞെടുക്കുകയുമുണ്ടായി. പ്രൈവറ്റ് കോളേജുകളിൽ ബിരുദാനന്തരപഠന കോഴ്സുകൾ ആരംഭിക്കുന്നതിനു സർവകലാശാല അനുവാദം നല്കിയതു് ഡോ. പിള്ളയുടെ ശുപാർശയനുസരിച്ചാണു്. 1960-ൽ ഡോ. പിള്ളയുടെ ഉത്സാഹഫലമായി കേരള സർവകലാശാലയുടെ കീഴിൽ 'ഡിപ്പാർട്ടുമെൻറ് ഓഫ് ഓറിയൻറൽ സ്റ്റഡീസ്' എന്ന ഒരു വിഭാഗം പ്രവൎത്തനം ആരംഭിച്ചു. ഗവേഷകവിദ്യാർത്ഥികൾക്കു് അദ്ദേഹം വേണ്ട ശിക്ഷണം നല്കുകയും ചെയ്തു.

സമസ്തകേരള സാഹിത്യപരിഷത്തിൻെറ അദ്ധ്യക്ഷൻ എന്ന നിലയിലും, തിരുവിതാംകൂർ ദേവസ്വംബോർഡിൻെറ സാംസ്കാരിക വിഭാഗം അദ്ധ്യക്ഷൻ എന്ന നിലയിലും ഡോ. പിള്ള സേവനം അനുഷ്ഠിച്ചിട്ടുണ്ടു്. 1963-ൽ അദ്ദേഹം കേരള സർവകലാശാലയിലെ മലയാളവിഭാഗത്തിൻെറ അദ്ധ്യക്ഷനും പ്രൊഫസറുമായി നിയമിതനായി.

## തുക്കോടിത്താനം ഗോപിനാഥൻനായർ

ഒരു കവിയും, ലേഖകനും, പ്രസംഗകനും, എൻ. എസ്സ്. എസ്സ്. ഹിന്ദുകോളേജ് മലയാളം ലക്ചററുമായ



തൃക്കൊടിത്താനം ഗോപിനാഥൻ നായർ 1101 ചിങ്ങത്തിൽ തൃക്കൊടിത്താനത്തു ജനിച്ചു. 1949 മാർച്ചിൽ എസ്സ്. ബി. കോളേജിൽനിന്നും ക്ലാസ്സോടുകൂടി ബി. എ. ബിരുദം നേടി. 1949 ആഗസ്റ്റിൽ എൻ. എസ്സ് എസ്സ്. ഹിന്ദുകോളേജിൽ മലയാളം അദ്ധ്യാപകനായി നിയമിക്കപ്പെട്ടു. സെപ്റ്റംബർ മുതൽ 'ഗ്രാമസ്വരാജി'ൻെറ പത്രാധിപർകൂടിയായി. 1953 ജൂലൈ മുതൽ മൂന്നു വഷക്കാലത്തോളം പായിപ്പാട്ട പഞ്ചായത്തു പ്രസിഡണ്ടായിരുന്നു. 1957 മാർച്ചിൽ കേരളാ യൂണിവേഴ്സിററിയുടെ എം. എ. പരീക്ഷയ്ക്കു പ്രൈവററായി ചേൎന്നു രണ്ടാംക്ലാസ്സിൽ

വിജയം നേടി. 1963-ൽ പൂഞ്ഞാർ കൈപ്പുഴ താഴത്തു് കെ. എൽ. രാജലക്ഷ്മീദേവി ബി. എസ്സ്സിയെ വിവാഹം കഴിച്ചു. ഒരു സർവ്വോദയപ്രവർത്തകൻകൂടിയായ ഗോപിനാഥൻനായർ ഹിന്ദുകോളേജിലെ സർവ്വോദയ വിദ്യാർത്ഥിമണ്ഡലം പ്രസിഡണ്ടായിരുന്നു. എൻ. എസ്സ്. എസ്സ്. ഹിന്ദുകോളേജിൽ മലയാളം ലക്ചററായി ജോലി തുടരുന്നു. പിതാവു് ഒരദ്ധ്യാപകനും സാഹിത്യകാരനുമായിരുന്ന പള്ളിപ്പുറം വി. വേലായുധൻപിള്ളയാണു്. മാതാവു് പെരിഞ്ചേരിൽ മേച്ചേട്ടുവീട്ടിൽ കെ. ലക്ഷ്മിക്കുട്ടിഅമ്മയും. ജ്യേഷ്ഠസഹോദരൻ എം. പ്രഭാകരൻനായർ റവന്യൂഡിപ്പാർട്ടുമെൻറിൽ ഒരുദ്യോഗസ്ഥനാണു് (ഇപ്പോൾ ദേവികുളം റവന്യൂ ഇൻസ്പെക്ടർ). മറ്റൊരു സഹോദരനാണു് അംബാ ആയുർവ്വേദവൈദ്യശാല ഉടമസ്ഥൻ വൈദ്യൻ ഭാസ്കരൻനായർ.

## കൊല്ലങ്കോട്ട ഗോപാലൻനായർ

ഈ തലമുറയിലെ ഏററവും വലിയ പണ്ഡിതനും വേദാന്തവിഹാരിയുമായ കൊല്ലങ്കോട്ട പി. ഗോപാലൻനായർ, പാലക്കാട്ട താലൂക്കിൽ കൊല്ലങ്കോട്ട പുത്തൻ വീട്ടിൽ മീനാക്ഷിഅമ്മയുടെയും കിഴക്കേഗ്രാമത്തിൽ അനന്തനാരായണ പട്ടരുടെയുംമകനായി 1044 മേടം 4-ാം തീയതി ജനിച്ചു. എട്ടുവയസ്സുവരെ അമ്മയുടെ ശിക്ഷണത്തിൽ വീട്ടിലിരുന്നാണു് ഗോപാലൻ എഴുത്തു പഠിച്ചതു്. പിന്നീടു് അടുത്തുള്ള ഒരു എഴുത്തുപള്ളിയിൽ നാലുവർഷം കഴിച്ചുകൂട്ടി. ഇതിനകം സിദ്ധരൂപവും അമരകോശവും ആ ബാലൻ കാണാപ്പാഠമാക്കി. വാക്യം മുതലായ കണക്കുപാഠങ്ങളും അദ്ധ്യാത്മരാമായണം താളിയോലഗ്രന്ഥവും ഇക്കാലത്തു തന്നെ ഗോപാലൻ പഠിച്ചുകഴിഞ്ഞു. രാമായണവായനയിൽ ഉപയോഗിക്കാറുള്ള രാഗാദികളും ബാലൻ വശമാക്കി.



അനന്തരം രാവുണ്ണ്യാരത്തു കണ്ണൻമേനോൻ നടത്തിയിരുന്ന സ്വകാര്യ ഇംഗ്ലീഷ് സ്കൂളിൽച്ചേർന്നു് അല്പം ഇംഗ്ലീഷും ഗോപാലൻ പഠിച്ചു. എന്നാൽ സാമ്പത്തികകാരണങ്ങളാൽ പഠിത്തം നിറുത്തേണ്ടിവന്നു. അഴകപ്പാടത്തു ഗോവിന്ദമേനോൻ എന്നൊരാൾക്കു് ബുദ്ധിമാനായ ഈ കുട്ടിയിൽ അനുകമ്പതോന്നി കാരാട്ടു നാരായണമേനോൻ എന്ന സംസ്കൃതപണ്ഡിതനെ ഏല്പിച്ചു. നാണുശാസ്ത്രിയെന്ന മറെറാരു പണ്ഡിതന്റെ ശിഷ്യനായി മാഘം മുതലായ കാവ്യങ്ങളിൽ വൈദൂഷ്യം നേടി. തുടന്നു് അമ്മാവൻെറ മരക്കടയിൽ കണക്കെഴുത്തുകാരനായി.

മരക്കടയിലെ ജോലിക്കിടയിലും സംസ്കൃതാഭ്യസനം തുടർന്നു. മലമ്പനി പിടിച്ചതോടുകൂടി മരക്കടയിലെ കണക്കെഴുത്തു മതിയാക്കി. സ്വാലൻ നടത്തിയിരുന്ന എഴുത്തുപള്ളിയിൽ ആശാനായി. ഒരു കൊല്ലത്തിനകം സ്വന്തമായൊരു സ്കൂൾ സ്ഥാപിച്ചു. പകൽ അദ്ധ്യാപകനും, രാത്രിയിൽ അദ്ധ്യേതാവുമെന്നനിലയിൽ ജീവിതം തുടന്നു. സ്കൂളിനു ഗ്രാൻറു കിട്ടാൻ പരീക്ഷ പാസ്സായി ട്രെയിനിംഗും കഴിച്ചു. അദ്ധ്യാപകനും മാനേജരുമായി ഇരുപതുവർഷം കഴിഞ്ഞു. ഇടക്കു് ഒരു സംസ്കൃതസ്കൂളും ആരംഭിച്ചു നടത്തി.

1074 ധനുവിൽ തൻെറ മുപ്പതാമത്തെ വയസ്സിൽ പല്ലാവൂര മഠത്തിൽവീട്ടിൽ കാർത്ത്യായനിഅമ്മയെ വിവാഹംചെയ്തു. പതിനാലു വർഷത്തെ ദാമ്പത്യത്തിനുശേഷം ആ സാധ്വി മരിച്ചു. താമസിയാതെ അവശേഷിച്ചിരുന്ന ഏക പുത്രനും നിര്യാതനായി. ഇതിനകം പണ്ഡിതനെന്ന പ്രഖ്യാതി നേടിയിരുന്ന ഗോപാലൻനായർ. അക്കാലങ്ങളിൽ വടക്കെ മലബാർ സ്കൂൾ ഇൻസ്പെക്ടറായിരുന്ന ബ്രെയിത്‌വേററ് സായിപ്പിനെ മലയാളം പഠിപ്പിക്കാൻ ഗോപാലൻനായർ പത്തൊൻപതു മാസം സായിപ്പൊന്നിച്ചു കണ്ണൂരും ഊട്ടിയിലുമായി താമസിക്കയുണ്ടായി. ഇരുപത്തെട്ടു കൊല്ലം കൊല്ലങ്കോട്ട രാജാസ് ഹൈസ്കൂളിൽ പണ്ഡിററായിരുന്ന ഗോപാലൻനായർ കണ്ടിയൂർ പിച്ചുഅയ്യരുടെ ശിഷ്യനായി വീണ്ടും പഠനം നടത്തി. ചിദംബരം ബാലസരസ്വതി എന്ന വേദാന്തപണ്ഡിതനിൽനിന്നു് രാമായണഭാഗവതാദികളും ബ്രഹ്മസൂത്രവും ഗോപാലൻനായർ പഠിച്ചു. ഭാഗവതപാരായണവും അർത്ഥംപറച്ചിലും ഒരു പതിവാക്കി. അതു കേൾക്കാൻ ആളുകൾ തടിച്ചുകൂടി. ഭാഗവതം 18000 പദ്യങ്ങളും അദ്ദേഹം വ്യാഖ്യാനിച്ചു. പതിനഞ്ചു നീണ്ട വർഷങ്ങൾ ഗുരുവായൂർ ക്ഷേത്രത്തിൽവെച്ചു് ഭാഗവതപാരായണത്തിനും വ്യാഖ്യാനത്തിനും ചെലവഴിച്ചു.

വേദാന്തത്തിൽ മുഴുവൻ സമയവും വിനിയോഗിക്കാൻവേണ്ടി 1935-ൽ രാജാസ് ഹൈസ്കൂളിലെ പണ്ഡിററുദ്യോഗം രാജി

കൊട്ടത്തു. ഭാഗവതവ്യാഖ്യാനത്തിനുശേഷം ശ്രീശങ്കരന്റെ 'ഹരിമീഡേ' സ്തോത്രവ്യാഖ്യാനത്തിലായി ശ്രദ്ധ. അദ്ധ്യാത്മരാമായണവ്യാഖ്യാനവും അതോടൊപ്പം നടത്തിക്കൊണ്ടിരുന്നു.

തിരുവിതാംകൂർ ദേവസ്വംബോർഡ് ഈ വേദാന്തപണ്ഡിതനു് ഉദാരമായ സഹായങ്ങൾ ചെയ്തുകൊടുത്തു. കേരളസാഹിത്യഅക്കാദമി ഇദ്ദേഹത്തിനു് 2500 ക.യുടെ ഒരു ചെക്ക സമ്മാനിച്ചു. കൊച്ചീരാജാവു് സാഹിത്യകുശലൻ എന്ന ബഹുമതി നല്കി. ഗുരുവായൂർ ദേവസ്വത്തിൽനിന്നു് 1000 ക. സമ്മാനിച്ചു. ഭാഗവതവ്യാഖ്യാനം വിലയ്ക്കുവാങ്ങി ദേവസ്വത്തിൽനിന്നു പ്രസിദ്ധംചെയ്യുകയുംചെയ്തു. കേന്ദ്രഗവമ്മെൻറ് ഒരു പ്രതിമാസ അലവൻസു നല്കി അദ്ദേഹത്തെ പ്രോത്സാഹിപ്പിച്ചു വരുന്നുണ്ടു്.

1961–ൽ അദ്ദേഹത്തിന്റെ ശതവാർഷികം കൊല്ലങ്കോട്ടുവെച്ചു് ആഡംബരപൂർവ്വം ആഘോഷിച്ചു.

1962–ൽ ഏററവും വലിയ ഭാരതീയ പണ്ഡിതനു നല്കുന്ന നാഷണൽ അവാർഡ് ഇന്ത്യൻ രാഷ്ട്രപതി ഗോപാലൻനായക്കു സമ്മാനിച്ചു. ബ്രഹ്മസൂത്രഭാഷ്യത്തിന്റെ ബാക്കി ഭാഗങ്ങൾ പരിഭാഷപ്പെടുത്താനാണു് ഈ തൊണ്ണൂററാറുകാരന്റെ ശ്രദ്ധ ഇപ്പോൾ കേന്ദ്രീകൃതമായിരിക്കുന്നതു്.

## എം. കെ. കെ. നായർ

കേരളം കണ്ടിട്ടുള്ളതിലേക്കംവച്ചു് ഏററവും സമർത്ഥനായ ഒരു വ്യവസായപ്രമുഖൻ, ഇന്ത്യയിലെ മേലേക്കിട മാനേജർമാരിൽ അതിനിപുണനായ ഒരു വ്യക്തി, വിദൂരവീക്ഷണപട്ടവായ ഒരു ആസൂത്രണവിദഗ്ദ്ധൻ, പ്രതിഭാസമ്പന്നനായ ഒരു കലാസ്വാദകൻ, സർവ്വോപരി വിശാലമായ ഒരു ഹൃദയത്തിന്റേയും ആർദ്രമായ ഒരു മാനസികഘടനയുടേയും ഉടമ എന്നീ വിവിധനിലകളിൽ എം. കെ. കെ. നായർ സർവ്വാദൃതനായിക്കഴിഞ്ഞിരിക്കയാണു്, എം. കെ. കെ. നായരുടെ കാലഘട്ടത്തെ വ്യാവസായികരംഗത്തെ നവോത്ഥാനത്തിന്റെ കാലഘട്ടം എന്നു വിശേഷിപ്പിക്കാവുന്നതാണു്. കാരണം, കേരളത്തെ വ്യവസായവല്ക്കരിക്കുന്നതിനുവേണ്ടി അദ്ദേഹം ചെയ്തുകൊണ്ടിരിക്കുന്ന സംഭാവനകൾ തുലോം ബൃഹത്താണു്.



ഉയന്നചിന്തയും എളിയ ജീവിതവും സ്വായത്തമാക്കിയിട്ടുള്ള നായർ 1920 ഡിസംബർ 29–ാംനു തിരുവനന്തപുരത്തു് ജനിച്ചു. 1939–ൽ തിരുവനന്തപുരം മഹാരാജാസ് കോളേജിൽനിന്നു് ഫിസിക്സും കെമിസ്ട്രിയും ഐച്ഛികവിഷയമായെടുത്തു് ബി. എ. പരീക്ഷയിൽ ഒന്നാമനായി ജയിച്ചു. അതിനുശേഷം എഫ്. എൽ. പാസ്സായി ഒരു കൊല്ലം ടെലഫോൺ ഡിപ്പാർട്ടുമെൻറിൽ മാനേജരായി ജോലിനോക്കി. രണ്ടാം ലോകമഹായുദ്ധകാലത്തു് രാജ്യരക്ഷാവകുപ്പിന്റെ കീഴിൽ ഓർഡിനൻസ് കോറിൽ പ്ലാനിംഗ് ആഫീസറായി ഇന്ത്യയിലെ വിവിധകേന്ദ്രങ്ങളിൽ അഞ്ചു കൊല്ലക്കാലം ഉദ്യോഗത്തിലിരുന്നു. പിന്നീടു്, ഉപരിപഠനത്തിനായി തെരഞ്ഞെടുക്കപ്പെട്ട നായർ 1949—50 കാലത്തു് ഇംഗ്ലണ്ടിലായിരുന്നു. താൻ ഐ. എ. എസ്സ്. മത്സരപരീക്ഷയിൽ പ്രശസ്തമായി വിജയം വരിച്ച വിവരം ഇംഗ്ലണ്ടിൽവച്ചാണു് അദ്ദേഹം അറിഞ്ഞതു്.

വിദേശത്തുനിന്നു് തിരിച്ചെത്തിയ നായർ മദിരാശി സംസ്ഥാനത്തു് സബ്കലക്ടർ, കലക്ടർ എന്നീ നിലകളിൽ സേവനം അനുഷ്ഠിച്ചു. 1952—56 വഷങ്ങളിൽ ഇന്ത്യാഗവമ്മെണ്ടിന്റെ വാണിജ്യവ്യവസായവകുപ്പിൽ അദ്ദേഹം ഡെപ്യൂട്ടി സെക്രട്ടറിയായി ജോലി നോക്കി. 1959 വരെ ഭിലായി സ്റ്റീൽ പ്രോജക്ടിൽ ഡെപ്യൂട്ടി ജനറൽ മാനേജരായിരുന്നു. കേരളത്തിലെ ഏററവും വലിയ വ്യവസായസ്ഥാപനമായ എഫ്. എ. സി. ററി.യുടെ മാനേജിംഗ് ഡയറക്ടറാണു് അദ്ദേഹം ഇന്നു്.

നായരുടെ കാര്യശേഷിയും പ്രശ്നങ്ങൾ പരിഹരിക്കാനുള്ള പ്രായോഗികബുദ്ധിയും മൂലം എഫ്. എ. സി. ററി.യിലെ ഉല്പാദനവും, മാനേജ്മെൻറും ജീവനക്കാരും തമ്മിലുള്ള സഹകരണവും ഗണ്യമായി വദ്ധിച്ചിട്ടുണ്ടു്.

കേരളത്തിനകത്തും പുറത്തുമുള്ള നിരവധി സ്ഥാപനങ്ങളുമായി ഔദ്യോഗികമായി ബന്ധപ്പെട്ടിട്ടുള്ള വ്യക്തിയാണു് നായർ. കേരളാസ്റ്റേററ് പ്രൊഡക്ടിവിറ്റികൗൺസിൽ, കാഷ്യൂ എക്സ്പോർട്ട് പ്രൊമോഷൻ കൗൺസിൽ, എമർജൻസി പ്രൊഡക്ഷൻ കൗൺ

സിൽ എന്നിവയുടെ ചെയർമാൻ, ഫെർട്ടി ലൈസർ അസോസിയേഷൻ ഓഫ് ഇന്ത്യയുടെ വൈസ് ചെയർമാൻ, കേരളാ ഇൻസ്റ്റിററ്യൂട്ട് ഓഫ് മാനേജ്മെൻറിൻെറ പ്രസിഡണ്ട്, ഹിന്ദുസ്ഥാൻ ഇൻസെക്ററിസൈഡ്സ് ലിമിററഡ്, ട്രാവൻകൂർ കൊച്ചിൻ കെമിക്കൽസ് ലിമിററഡ്, ഫോറസ്റ്റ് ഇൻഡസ്ട്രീസ് (ട്രാവൻകൂർ) ലിമിററഡ്, ഇന്ത്യൻ പൊട്ടാഷ് സപ്ലൈ ഏജൻസി, കേരള ഇൻഡസ്ട്രിയൽ ഡെവലപ്പ്മെൻറ് കോർപ്പറേഷൻ, ഫെർട്ടിലൈസർ കോപ്പറേഷൻ ഓഫ് ഇന്ത്യ എന്നിവയുടെ ഡയറക്ടർ, എക്സ്പോർട്ട് പ്രൊമോഷൻ കൗൺസിലിൻെറ പ്രവത്തനങ്ങൾ റിവ്യൂ ചെയ്യാനുള്ള കമ്മററിയിലെ അംഗം, വളംവിതരണം സംബന്ധിച്ച പ്രശ്നങ്ങൾ പരിശോധിക്കുന്നതിന് ഏപ്പെടുത്തിയിട്ടുള്ള എക്സ്പെർട്ട് ലെവൽ കമ്മറ്റിയിലെ അംഗം, കേരള കലാമണ്ഡലം മാനേജിംഗ് കമ്മററി അംഗം, കേരള സംഗീതനാടകഅക്കാഡമി അംഗം എന്നീ നിലകളിൽ അദ്ദേഹം സ്തുത്യർഹമായ സേവനം അനുഷ്ഠിച്ചുകൊണ്ടിരിക്കുന്നു.

## കെ. എൻ. ഭാസ്കരൻനായർ

കൊല്ലം പുത്തൻമഠത്തിൽ ആണ് ഭാസ്കരൻ നായരുടെ ജനനം. ഒരു സ്പോർട്ട്സ്മാൻ എന്ന നിലയിൽ പഠന കാര്യങ്ങളിൽ പല സൗജന്യങ്ങളും ലഭിച്ചു. കൊല്ലത്തും തുടന്നു മദ്രാസിലും വിദ്യാഭ്യാസം നടത്തി. തിരുവിതാംകൂറിനെയും, തിരു-കൊച്ചിയേയും മദ്രാസിനേയും പ്രതിനിധീകരിച്ച് മദ്രാസിൽ നടന്ന ഒളിമ്പിക്സിൽ പ



ങ്കെടുത്തിട്ടുണ്ട്. സ്പോർട്ട്സ് രംഗത്തുതന്നെ ഫുട്ബോളിലായിരുന്നു കൂടുതൽ താല്പര്യം. സന്തോഷ്ട്രോഫിമത്സരങ്ങളിൽ കേരളത്തെയും, മദ്രാസിനെയും പ്രതിനിധീകരിച്ച ടീമുകളിൽ പലപ്രാവശ്യം പങ്കെടുത്തു.

300-ൽ അധികം വെള്ളിക്കപ്പുകളും പല മെഡലുകളും സർട്ടിഫിക്കററുകളും സമ്പാദിച്ചിട്ടുള്ള ഭാസ്കരൻനായർ 1940 മുതൽ 43 വരെ ബക്കിംഗാം–കർണാട്ടിക്സിലും, 44 മുതൽ 50 വരെ മദ്രാസ്, ബോംബെ, പേർഷ്യാ തുടങ്ങിയ സ്ഥലങ്ങളിലെ പല കമ്പനികളിലും ജോലിചെയ്തു. 52 മുതൽ 55 വരെ പന്തളം കോളേജിൽ ഫിസിക്കൽ ഡയറക്ടറായിരുന്നു. 1955 മുതൽ കരുവാററാ എസ്റ്റേററു മാനേജരായും 1959–ൽ എൻ. എസ്സ്. എസ്സ്. എസ്റ്റേററ്സ് ജനറൽമാനേജരായും നിയമിക്കപ്പെട്ടു.

## ഇളംകുളം കുഞ്ഞൻപിള്ള

1080–ൽ കൊല്ലം കല്ലുവാതുക്കൽ മീനാട്ടുവില്ലേജിൽ ഇളംകുളത്ത് കാരാളിവീട്ടിൽ ജനിച്ചു. പൂണ്ണമായപേര് ഇളംകുളം പുത്തൻവീട്ടിൽ നാരായണപിള്ള കുഞ്ഞൻപിള്ള. പിതാവ്, ഇളംകുളം കടയക്കോണത്ത് കൃഷ്ണക്കുറുപ്പ്. മാതാവ്, പുത്തൻവീട്ടിൽ നാണിക്കുട്ടിയമ്മ. ഏകസഹോദരിയാണ് ദേവകിയമ്മ.



പരവൂർ മണിയംകുളം സ്കൂളിലും, ചാത്തന്നൂരും ആദിച്ചനല്ലൂരും പഠിച്ചു. മലയാളം വെർണാകുലർ സ്കൂൾ ലീവിംഗ് ജയിച്ച്, ഒരു കുടിപ്പള്ളിക്കൂടം അദ്ധ്യാപകനായി. കൊല്ലത്തു വെർണാകുലർ സ്കൂളിൽ ചേന്നു മലയാളം ഹയർപരീക്ഷ പാസ്സായി. അതിനുശേഷം തിരുവനന്തപുരത്ത് എസ്. എം.വി. സ്കൂളിൽ ഫോത്തുഫാമിൽ ചേന്നു പഠിത്തം തുടന്നു. ഹൈസ്കൂളിൽ പഠിക്കുന്ന കാലത്ത് സാഹിത്യപരിശ്രമങ്ങൾ തുടങ്ങി. 'സാഹിത്യമാലിക'യിലെ ലേഖനങ്ങൾ ഒട്ടുമിക്കതും അക്കാലത്ത് എഴുതിയതാണ്. ഒരു പത്രലേഖകനായും അദ്ദേഹം അന്നു പ്രവത്തിച്ചിരുന്നു. ഇംഗ്ലീഷ്സ്കൂൾ ലീവിംഗ്പരീക്ഷ പാസ്സായശേഷം മാവേലിക്കര ഇംഗ്ലീഷ്ഹൈസ്കൂളിൽ അദ്ധ്യാപകനായി നിയമിക്കപ്പെട്ടു. തുടന്നു തിരുവനന്തപുരം ആർട്ട്സ് കാളേജിൽ ചേന്ന് ഇൻറർമീഡിയററു പാസ്സായി. സ്കോളർഷിപ്പോടുകൂടി അണ്ണാമല സവ്വകലാശാലയിൽ ഓണേഴ്സിനു ചേന്നു. സംസ്കൃതഭാഷയും സാഹിത്യവുമായിരുന്നു പഠനവിഷയങ്ങൾ. ഓണേഴ്സിനു പഠിക്കുന്നകാലത്തുതന്നെ മദ്രാസ് യൂണിവേഴ്സിററിയുടെ മലയാളം വിദ്വാൻപരീക്ഷ പാസ്സായി. ഹിന്ദിയിൽ രാഷ്ട്രഭാഷാപരീക്ഷയും പാസ്സായി.

1934–ൽ തിരുവനന്തപുരം ആർട്ട്സ്കോളേജിൽ മലയാളം ലക്ചററായി ജോലി

കിട്ടി. 1956 ജൂണിൽ ഒന്നാംഗ്രേഡ് മലയാളം പ്രൊഫസ്സറായി യൂണിവേഴ്സിററി കോളേജിൽ നിയമിക്കപ്പെട്ടു. 1959 മാർച്ചിൽ യൂണിവേഴ്സിറ്റികോളേജിൽനിന്നു പെൻഷൻപററി പിരിഞ്ഞു. ഗവമ്മെന്റിന്റെ നിർബന്ധം കാരണം ഒരുവർഷംകൂടി ജോലിനോക്കി.

ബോംബെ, ഡൽഹി, കട്ടക്ക്, പാറ്റ്നാ, അഹമ്മദബാദ് എന്നീ സ്ഥലങ്ങളിൽവച്ചു നടന്ന ഹിസ്റ്റോറിക്കൽ ആൻഡ് ഓറിയന്റൽ കാൺഫറൻസുകളിൽ തിരുവിതാംകൂർ യൂണിവേഴ്സിറ്റിയെപ്രതിനിധീകരിച്ചു. യൂണിവേഴ്സിററി നിയോഗിച്ചതനുസരിച്ച് അരിക്കമേട്ട്, ഹരപ്പ, ബ്രഹ്മഗിരി, ചന്ദ്രവല്ലി എന്നീ സ്ഥലങ്ങളിൽ പോയി പഠനഗവേഷണങ്ങൾ നടത്തി. 1954-ൽ വടകര നടന്ന സാഹിത്യപരിഷദ്സമ്മേളനത്തിൽ ചരിത്രസമ്മേളനാദ്ധ്യക്ഷം വഹിച്ചു.

പത്തൊൻപതു മലയാളകൃതികളും ഒരു ഇംഗ്ലീഷ് പുസ്തകവും അദ്ദേഹം എഴുതിയിട്ടുണ്ട്. അദ്ദേഹത്തിൻെറ കൃതികളെല്ലാം പ്രാചീനമലയാളസാഹിത്യത്തേയും പ്രാചീനകേരളചരിത്രത്തേയും സംബന്ധിക്കുന്നവയാണ്. പ്രാചീനകൃതികൾക്കു് അദ്ദേഹം നല്കിയിട്ടുള്ള വ്യാഖ്യാനങ്ങൾ ഏററവും പ്രാമാണികങ്ങളാണ്.

## ശൂരനാട്ടു കുഞ്ഞൻപിള്ള

കൊ. വ. 1086-ൽ ജനിച്ചു. പിതാവ് പായിക്കാട്ടു നീലകണ്ഠപ്പിള്ളയും, മാതാവ് കാർത്ത്യായനി അമ്മയുമാണ്.



പ്രാഥമികവിദ്യാഭ്യാസവും ഇംഗ്ലീഷ്സ്കൂളിലെ ആദ്യത്തെ രണ്ടു ക്ലാസ്സുകളും തേവലക്കരയും, മിഡിൽസ്കൂൾ-ഹൈസ്കൂൾ വിദ്യാഭ്യാസം ചവറയിലും കഴിച്ചു. തിരുവനന്തപുരം ആർട്ട്സ് കാളേജിൽ പഠിച്ചു് എം. എ. ബിരുദംനേടി. പ്രൈവററായി ചേന്നു് സംസ്കൃതത്തിനും മലയാളത്തിനുംകൂടി എം. എ. ബിരുദം മദ്രാസ് സവ്വകലാശാലയിൽനിന്നു നേടി. ഇംഗ്ലീഷ് എം. എ. ജയിച്ചശേഷം അല്പകാലം അദ്ദേഹം തിരുവനന്തപുരം സെന്റ്ജോസഫ്സ് ഹൈസ്കൂളിൽ അദ്ധ്യാപകനായി ജോലിനോക്കി. 1110 മകരത്തിൽ തിരുവനന്തപുരം സംസ്കൃതഹൈസ്കൂളിൽ ഹെഡ്മാസ്റ്ററായി സക്കാർസേവനത്തിൽ ചേന്നു. 1110 മകരത്തിൽ പിള്ള വിവാഹബന്ധത്തിൽ ഏർപ്പെട്ടു. അദ്ദേഹത്തിനു് മൂന്നു പെൺകുട്ടികളും ഒരു മകനും സന്താനങ്ങളായിട്ടുണ്ട്.

സംസ്കൃതഹൈസ്കൂളിൽ ഹെഡ്മാസ്റ്ററായിരുന്നശേഷം തിരുവനന്തപുരം ആർട്ട്സ് കോളേജിൽ സംസ്കൃതം, മലയാളം എന്നീ വിഷയങ്ങളിൽ ലക്ചററായി കയററം നേടി. അനന്തരം തിരുവിതാംകൂർ സ്റ്റേററ്മാനുവൽ നവീകരണത്തിനു സ്പെഷ്യൽ ആഫീസർ സദസ്യതിലകൻ ടി. കെ. വേലുപ്പിള്ളയുടെ അസിസ്റ്റൻറായി ഗവമ്മെൻറിൽനിന്നും തെരഞ്ഞെടുക്കുകയുണ്ടായി. ടി. കെ. യുടെ അസിസ്റ്റൻറായിരിക്കവെ കുഞ്ഞൻപിള്ളയെ ഗവമ്മെൻറിൽനിന്നും സെക്രട്ടറിയേററുസൂപ്രണ്ടായി നിയമിച്ചു് സംസ്ഥാനത്തിലുള്ള പ്രാചീനരേഖാവകുപ്പിൻെറ ചാർജ്ജ് കൊടുക്കുകയുണ്ടായി. പിള്ള പ്രാചീനരേഖാപഠനത്തിൽ ചെയ്ത സേവനങ്ങളെ ആധാരമാക്കി ഇന്ത്യാഗവമ്മെൻറിൻെറ ആഭിമുഖ്യത്തിൽ സംഘടിപ്പിച്ച ഇന്ത്യൻ ഹിസ്റ്റോറിക്കൽ റിക്കാഡ്സ് കമ്മീഷൻെറ അംഗമായി അദ്ദേഹത്തെ തെരഞ്ഞെടുത്തു.

സെൻട്രൽ റിക്കാർഡ്സ് ആഫീസിൽ പത്തു വർഷം സൂപ്രണ്ടായിരുന്നശേഷം പിള്ളയ്ക്കു പാഠ്യപുസ്തകസമിതിയുടെ സെക്രട്ടറിസ്ഥാനം ഗവർമ്മെൻറിൽനിന്നും നല്കി. 1124-ൽ അദ്ദേഹത്തെ ഗവമ്മെൻറ് എഡ്യൂക്കേഷൻ അസിസ്റ്റൻറ് സെക്രട്ടറിയായി നിയമിക്കുകയുണ്ടായി. കൊച്ചിമഹാരാജാവു തിരുമനസ്സുകൊണ്ടു് പിള്ളയെ ക്ഷണിച്ചുവരുത്തി 'സാഹിത്യനിപുണൻ' എന്ന ബിരുദവും, സുവർണ്ണകീർത്തിമുദ്രയും നല്കി. സംസ്ഥാനഗവമ്മെൻറിന്റെ പ്രതിനിധിയായി അദ്ദേഹത്തെ കേന്ദ്രസാഹിത്യഅക്കാദമിയിലെ അംഗമാക്കി.

1128 അവസാനത്തോടുകൂടി ഗവമ്മെന്റിൽനിന്നും കുഞ്ഞൻപിള്ളയെ മലയാളമഹാനിഘണ്ടുവിൻെറ എഡിററായി തെരഞ്ഞെടുത്തു. അന്നുതൊട്ടു് ഇന്നുവരെ കുഞ്ഞൻപിള്ള നിഘണ്ടുവിൻെറ പ്രവത്തനങ്ങളിൽ ഏപ്പെട്ടിരിക്കുകയാണ്.

നിഘണ്ടുവിൻെറ എഡിററർ എന്ന നിലയ്ക്കു പുറമേ അഞ്ചു വർഷം യൂണിവേഴ്സിററി മാനുസ്ക്രിപ്ററ്സ് ലൈബ്രറിയുടെ ഓണററിഡയറക്ടറായും അദ്ദേഹം ഉദ്യോഗം വഹിച്ചിട്ടുണ്ട്.

കേരളസർവകലാശാല ഉൾപ്പെടെ പല സർവകലാശാലകളുടെയും പണ്ഡിതസമിതികളിൽ അദ്ധ്യക്ഷസ്ഥാനവും അംഗത്വവും അദ്ദേഹത്തിന് പലപ്പോഴും കിട്ടിയിട്ടുണ്ട്. കേരളസാഹിത്യപരിഷത്തിന്റെ അദ്ധ്യക്ഷനായി അദ്ദേഹത്തെ രണ്ടു പ്രാവശ്യം തിരഞ്ഞെടുത്തിട്ടുണ്ട്. കേരള സാഹിത്യഅക്കാദമിയിലെയും അതിലെ പ്രവർത്തകസമിതിയിലെയും അംഗമാണ് ആദ്യംതൊട്ടേ അദ്ദേഹം. ഇരുപതിൽപരം ഗ്രന്ഥങ്ങളുടെ കർത്താവാണ് ശൂരനാട്ടുകുഞ്ഞൻപിള്ള.

## പി. നാരായണൻതമ്പി

1925 ഡിസംബർ 12–ാം തീയതി ജനിച്ചു. അച്ഛൻ ഡോക്ടർ സി. വി. പത്മനാഭപിള്ള.



അമ്മ വിളവംകോട്ട് ആറുദേശം വില്ലേജിൽ വാര്യറപ്പുത്തൻ വീട്ടിൽ ഈശ്വരിപ്പിള്ളത്തങ്കച്ചി. സുപ്രസിദ്ധപണ്ഡിതനായിരുന്ന നന്ത്യാരുവീട്ടിൽ പരമേശ്വരൻപിള്ളയുടെ പൗത്രനാണ് നാരായണൻതമ്പി. തിരുവനന്തപുരം മോഡൽ സ്കൂളിലും യൂണിവേഴ്സിററി കോളേജിലും പഠിച്ചു. 1942–ൽ ബി. എസ്സി. പാസ്സായി. 1944–ൽ എം. എ.ക്കു ചേർന്നു തോററു. സ്വാതന്ത്ര്യസമരത്തിൽ സജീവമായി പങ്കെടുത്തു. 1945 മുതൽ 47 വരെ ഇന്ത്യൻസേനയിലും തിരുവിതാംകൂർ സ്റ്റേററ് ഫോഴ്സിലും ഉദ്യോഗസ്ഥനായിരുന്നു. ഒരു മോട്ടോർ സൈക്കിൾ അപകടത്തെത്തുടർന്ന് സൈനികസേവനത്തിൽനിന്നു പിന്മാറി. 1949–ൽ ബി. എൽ. ജയിച്ച് നെയ്യാററിൻകര കോടതിയിൽ പ്രാക്ടീസ് തുടങ്ങി.

1958–ൽ വിവാഹിതനായി. 1956 മുതൽ നായർ സർവീസ് സൊസൈററിയുടെ സജീവപ്രവർത്തകനും നെയ്യാററിൻകര താലൂക്കുയൂണിയൻ അംഗവുമാണ്. 1957–ൽ ഹൈക്കോടതി പ്രക്ഷോഭണം സംബന്ധിച്ചു ജയിൽവാസമനുഭവിച്ചു. നെയ്യാററിൻകര താലൂക്ക് വിമോചനസമരനേതാവായി. 1960–ൽ കമ്മ്യൂണിസ്റ്റ് സ്ഥാനാർത്ഥിയെ തോല്പിച്ചു നിയമസഭാംഗമായി. 1961–ൽ എൻ. എസ്സ്. എസ്സ്. ഡയറക്ടർബോർഡംഗം. 1962–ൽ കിസാൻപഞ്ചായത്തു പ്രസിഡൻറ്. വേലുത്തമ്പി മെമ്മോറിയൽകോളേജ്കമ്മററി ചെയർമാൻ. 1964–ൽ നെയ്യാററിൻകര താലൂക്ക് എൻ. എസ്സ്. എസ്സ്. കനകജൂബിലിക്കമ്മററി പ്രസിഡൻറ്.

## ആർ. ബാലകൃഷ്ണൻനായർ

തിരുവനന്തപുരത്തു പ്രതിവർഷം നടന്നുവരുന്ന അഖിലേന്ത്യാ പ്രദർശനം ആദ്യം സംഘടിപ്പിച്ചതു് ഇദ്ദേഹമാണ്. 14 വർഷം തിരുവനന്തപുരം കോർപ്പറേഷൻ അംഗമായും, ഒരിക്കൽ മേയറായും ഇരുന്നിട്ടുണ്ട്. ഇലക്ട്രിക്കൽ എൻജിനീയർ ആർ. പി. നായരുടെ സഹോദരനാണ് ആർ. ബാലകൃഷ്ണൻനായർ.



തിരുവനന്തപുരം ഒളിമ്പിക് അസോസ്യേഷൻ സെക്രട്ടറി, അത്‌ലറ്റിക് അസോസ്യേഷൻ സെക്രട്ടറി എന്നീ വിവിധനിലകളിൽ പ്രവർത്തിച്ചിട്ടുണ്ട്. പെരുന്ന എൻ. എസ്സ്. എസ്സ്. കോളേജ് ഉൽഘാടനത്തിന്റെയും പന്തളത്തു നടന്ന ശതാഭിഷേകമഹാമഹത്തിന്റെയും പ്രദർശനങ്ങളുടെ സംവിധായകനായിരുന്നു. കനകജൂബിലി എക്സിക്യൂട്ടീവ് കമ്മററിമെമ്പറും, തിരുവനന്തപുരം ജൂബിലിക്കമ്മററി കൺവീനറുമാണ്.

## ഉമയനല്ലൂർ ശിവശങ്കരപ്പിള്ള

1104 മീനം 7–ാംനു ജനിച്ചു. അച്ഛൻ കൊല്ലം ഉമയനല്ലൂർ വെളിക്കാട്ടുവീട്ടിൽ എൻ. ശങ്കരപ്പിള്ള. അമ്മ കാത്തികപ്പള്ളി ഏവൂർ ചാങ്ങയിൽ പി. മാധവി അമ്മ.



വെളിക്കാട്ടും ചാങ്ങയിലും പ്രസിദ്ധ നായർകുടുംബങ്ങളാണ്. പ്രൈമറിവിദ്യാഭ്യാസം കൊട്ടിയം മിഷൻ സ്കൂളിലും, ഹൈസ്കൂൾ വിദ്യാഭ്യാസം കൊല്ലം എം. എച്ച്.ലും മയ്യനാട്ട് ഇംഗ്ലീഷ്ഹൈസ്കൂളിലും. തിരുവനന്തപുരം യൂണിവേഴ്സിററി കോളേജിൽനിന്നു് ബി. എ.യും എറണാകുളം

ലാക്കോളേജിൽനിന്നു ബി. എൽ. പരീക്ഷയും പാസ്സായി.

1955 മുതൽ കൊല്ലത്തു് അഭിഭാഷകനായി പ്രാക്ടീസ് നടത്തുന്നു. 58 മുതൽ 61 വരെ കൊല്ലം എൻ. എസ്സ്. എസ്സ്. താലൂക്കു യൂണിയൻ പ്രസിഡണ്ടു്. 1959 മുതൽ എൻ. എസ്സ്. എസ്സ്. ഡയറക്ടർ ബോർഡു മെമ്പർ. സാമൂഹ്യസാംസ്കാരിക രംഗങ്ങളിൽ ഊർജ്ജസ്വലതയോടെ പ്രവർത്തിക്കുന്ന ഒരു യുവാവാണു് ശിവശങ്കരപ്പിള്ള. നല്ലൊരു ലേഖകനും കവിയും പ്രഭാഷകനുമാണദ്ദേഹം. കേരളഗ്രന്ഥശാലാസംഘത്തിലെ ഒരു സജീവപ്രവർത്തകനുമാണു്. വിമോചനസമരത്തിൽ പ്രസരിപ്പുള്ള ഒരു ഭടനും സേനാനിയുമായിരുന്നു. മന്നം ശതാഭിഷേക മഹാമഹത്തിൽ സുപ്രധാനമായ പങ്കുവഹിച്ചു. എൻ. എസ്സ്. എസ്സ്. കനകജൂബിലി മഹോത്സവക്കമ്മററി ജോയിൻറ് കൺവീനറുമാണു്.

## ററി. പി. വേലായുധൻപിള്ള

മാവേലിക്കര ഗവ: ഹൈസ്കൂളിൽനിന്നും ഇംഗ്ലീഷ് വിദ്യാഭ്യാസം പൂർത്തിയാക്കിയതിനുശേഷം തിരുവനന്തപുരം ലാക്കോളേജിൽ നിയമപഠനം നടത്തി. ചെങ്ങന്നൂർ മുൻസിഫ്കോടതിയിൽ അഭിഭാഷകവൃത്തി ആരംഭിച്ചു. മാവേലിക്കര ഡിസ്ട്രിക്ട് കോർട്ടിൽ എൻറോൾ ചെയ്തു. 1108 മുതൽ തുടർച്ചയായി 15 വർഷക്കാലത്തോളം തിരുവിതാംകൂർ നിയമസഭാമെമ്പറായും ഫൈനാൻസ് കമ്മറ്റി, പബ്ളിക് അക്കൗണ്ട്സ് കമ്മററി, പി. ഡബ്ളൃ. ഡി. സെൻട്രൽ അഡ്വൈസറിക്കമ്മറ്റി, സ്റ്റേററ് ട്രാൻസ്പോർട്ട സെൻട്രൽ കമ്മററി, എക്കണോമിക്ക് ഡവലപ്പ്മെൻറ് ബോർഡ്, സ്റ്റേററ് എയ്ഡ് ഇൻഡസ്ട്രീസ് അഡ്വൈസറി ബോർഡ്, ട്രാവൻകൂർ എഡ്യൂക്കേഷൻ റീഓർഗനൈസേഷൻ കമ്മററി, വില്ലേജ് അപ് ലിഫ്ററ്സ് സെൻട്രൽ അഡ്വൈസറിക്കമ്മററി, ജന്മികുടിയാൻ കമ്മ്യൂട്ടേഷൻ കമ്മിററി, ടെക്സ്റ്റയിൽ സെൻട്രൽ അഡ്വൈസറി കമ്മിററി ആദിയായ കമ്മിററികളിലും, നിയമസഭയിൽ അനവധി സെലക്ട് കമ്മിററികളിലും മെമ്പറായി സേവനം അനുഷ്ഠിച്ചിട്ടുണ്ടു്. മാന്നാർ വില്ലേജ് അപ്‌ലിഫ്റ്റ് കമ്മററി പ്രസിഡണ്ടായി കുറേനാൾ ഇരുന്നു. തിരുവിതാംകൂർ യൂണിവേഴ്സിററി സെനററ് മെമ്പറായി രണ്ടുപ്രാവശ്യം തെരഞ്ഞെടുക്കപ്പെടുകയുണ്ടായി. ചെങ്ങന്നൂർ എസ്. സി. ആർ. വി. മിഡിൽസ്കൂളിന്റെയും, ട്രെയിനിംഗ് സ്കൂളിൻെറയും സ്ഥാപകനാണു് ഇദ്ദേഹം. അതിൻെറ മാനേജരായി ദീർഘകാലം സേവനം നിർവ്വഹിക്കുകയുണ്ടായി. ചെങ്ങന്നൂർ എൻ. എസ്സ്. എസ്സ്. യൂണിയനേറയും, കീഴ്ച്ചേരിമേൽ കരയോഗത്തിൻേറയും പ്രസിഡണ്ടായും, എൻ. എസ്സ്. എസ്സ്. ഡയറക്ടർബോർഡിലും എൻ. എസ്സ്. എസ്സ്. എക്സിക്യൂട്ടീവ് കൌൺസിലിലും മെമ്പറായും വളരെക്കാലം ഇരുന്നിട്ടുണ്ടു്. ഇപ്പോൾ എൻ. എസ്സ്. എസ്സ്. ഡയറക്ടർ ബോർഡിലെ ഒരംഗവുമാണു്. ഭാര്യ വഞ്ചിയൂർ ഏററത്തു ചെല്ലമ്മയാണു്. മൂവാററുപുഴ മുൻസിഫ് കെ. സുകുമാരൻനായർ, ഗ്രെയിൻസ് റിസേർവ്വ് സർക്കിൾ ഇൻസ്പെക്ടർ ശ്രീധരൻനായർ, വെള്ളായണി അഗ്രിക്കൾച്ചറൽ കോളേജിൽ റിസർച്ച് അസിസ്റ്റൻറായ ഗോപാലകൃഷ്ണൻനായർ എന്നിവർ പുത്രന്മാരുമാണു്.



## ജി. നരേന്ദ്രൻനായർ

സ്വാമി വാഗീശ്വരാനന്ദനെന്നപേരിൽ അറിയപ്പെടുന്ന മഞ്ചനാമഠം കൃഷ്ണപിള്ളയുടെയും കടയ്ക്കൽ പാറുക്കുട്ടിയമ്മയുടെയും പുത്രനാണു്. തിരുവനന്തപുരം സയൻസ് കോളേജിൽ വിദ്യാഭ്യാസം നടത്തി. റാവുബഹദൂർ എൻ. പരമേശ്വരൻ പിള്ളയുടെ ഇളയപുത്രി പി. കാർത്ത്യായനിയമ്മയെയാണു് വിവാഹം കഴിച്ചിരിക്കുന്നതു്. 1957 മുതൽ '64 വരെ ചെങ്ങന്നൂർ എൻ. എസ്സ്. എസ്സ്. യൂണിയൻ പ്രസിഡൻറായിരുന്നു. 1959 മുതൽ ഡയറക്ടർബോർഡ് അംഗവും 1961 മുതൽ '63 വരെ എൻ. എസ്സ്. എസ്സ്. എക്സിക്യൂട്ടീവ് കമ്മററിമെംബറും, പന്തളം മെഡിക്കൽമിഷൻ മാനേജിംഗ് കമ്മററിമെംബറും



1962-ലെ എസ്റ്റേററു പരിശോധകക്കമ്മ ററിമെംബറും, മന്നം ഷുഗർമിൽസ് ഡയറ ക്ടർബോർഡുമെംബറുമാണ്.

## ആർ. ബാലകൃഷ്ണപിള്ള

പത്തനാപുരം താലൂക്കിൽ ഇടമുളയ്ക്കൽ വി ല്ലേജിൽ വാളകത്തു കീഴൂട്ട രാമൻപിള്ളയുടെ



പുത്രനാണ്. ഒരു രാഷ്ട്രീയ പ്രവത്തകനും, തൊഴിലാളി പ്രവത്തകനും ആണ് ബാലകൃഷ്ണപിള്ള. സാമൂഹ്യ രംഗത്തും, വിദ്യാഭ്യാസരംഗത്തും പ്രവത്തിച്ചിട്ടുണ്ട്. നായർ സർവ്വീസ് സൊസൈറ്റി ഡയറക്ടർ ബോർഡ് അംഗവും, ഇടമുളയ്ക്കൽ പഞ്ചായത്തു പ്രസിഡണ്ടും ഒരു നല്ല വാഗ്മിയുമാണ്.

## ഡോ: എം. ശിവരാമൻനായർ

1088-മകരം 8-ാം തീയതി ചെങ്ങന്നൂർ ചക്രപാണിയിൽ സി. പി. പരമേശ്വരൻപിള്ള



യുടെയും, കൊട്ടാരത്തിൽ കുഞ്ഞുലക്ഷ്മി അമ്മയുടെയും പുത്രനായി ജനിച്ചു. 1931-ൽ ബി. എ. യും 1937-ൽ എം. ബി. ബി. എസ്സും. ബിരുദങ്ങൾ നേടി. കുറച്ചുനാൾ സക്കാർ സർവീസിൽ പ്രവത്തിച്ചിരുന്നു. പിന്നീട്ട ജോലി രാജിവച്ചു പൊതുപ്രവത്തനം ആരംഭിച്ചു. എൻ. എസ്സ്. എസ്സ്. കരയോഗത്തിൻെറയും, യൂണിയൻെറയും പ്രസിഡൻറായിരുന്നു. ഇപ്പോഴും യൂണിയൻ പ്രസിഡൻറാണ്. 1952-ലെയും, '54-ലെയും തെരഞ്ഞെടുപ്പിൽ ജയിച്ചു് എം. എൽ. എ. ആയി. തുടർച്ചയായി പല വർഷങ്ങളായി സർവീസ്സൊസൈറ്റി ഡയറക്ടർബോർഡ് മെമ്പറാണ്. എൻ. എസ്സ്. എസ്സ്. കോളേജു സെൻട്രൽകമ്മററി മെമ്പർ, കൊല്ലം അലുമിനിയം കമ്പനി മെഡിക്കൽ ആഫീസർ, കൊല്ലം ഡിസ്ട്രിക്ട് ആശുപത്രി മെഡിക്കൽ ആഫീസർ, യൂണിവേഴ്സിററി സെനററു മെമ്പർ എന്നീ നിലകളിൽ അദ്ദേഹം ഇപ്പോഴും പ്രവത്തിക്കുന്നു.

നെയ്യാററിൻകര പാച്ചല്ലൂരിൽ രാമമംഗലത്തു ഭാരതിയമ്മയാണ് പത്നി. ഡാക്ടറുടെ മൂത്ത പുത്രൻ സിൻഡിക്കററു ബാങ്ക് അസിസ്റ്റൻറ് മാനേജർ എസ്. ഉണ്ണികൃഷ്ണൻനായർ ആണ്. മൂത്ത പുത്രി ബി. ഇന്ദിരാദേവിയും, അവരുടെ ഭത്താവ് ഡോ: കെ. ജി. കൃഷ്ണൻനായരും (കളത്തിൽ വേലായുധൻനായരുടെ സ്യാലൻ) ഉന്നതപരിശീലനത്തിനു് ഇംഗ്ലണ്ടിൽ കഴിയുകയാണ്. ആകെ അഞ്ചു സന്താനങ്ങൾ ഉണ്ട്.

## പി. നാരായണൻനായർ

പന്തളത്തു നടന്ന മന്നം ശതാഭിഷേകമഹോത്സവത്തിലെ അഞ്ചു ലക്ഷം രൂപാ ശാശ്വത



നിധിപ്പിരിവു കൺവീനർ ആയിരുന്നു. അഞ്ചു കൊല്ലമായി ഡയറക്ടർ ബോർഡു മെമ്പറും, ഗവമെൻറിൻെറ ടൂറിസ്റ്റ്കൗൺസിൽ, ഇലക്ട്രിസിററിബോർഡ്, വാട്ടർട്രാൻസ്പോർട്ട്കോപ്പറേഷൻ തുടങ്ങിയ പല സമിതികളിലും മെമ്പറുമാണ്. ട്രാവൻകൂർ ബാങ്കു ബോർഡ് മെമ്പറായിരുന്നു. കോട്ടയം സഹകരണബാങ്കിന്റെ പ്രസിഡണ്ടായി 8 കൊല്ലത്തോളം പ്രവത്തിച്ചു. സ്വരാജ് മോട്ടോഴ്സിൻെറ മാനേജിംഗ് ഡയറക്ടരും, ദേശബന്ധുപത്രത്തിൻെറ മാനേജിംഗ് എഡിറ്ററും ആണ്.

ചവറ കോളതറവീട്ടിൽ കല്യാണിഅമ്മയുടെയും, എം. എൽ. എ. ആയിരുന്ന എസ്. ജെ. നായരുടെയും പുത്രനായി 1094-ൽ ജനിച്ചു. തിരുവിതാംകൂർ വിദ്യാത്ഥികോൺഗ്രസ് പ്രവത്തനങ്ങളിലൂടെ രാഷ്ട്രീയ-പൊതുപ്രവത്തനം ആരംഭിച്ചു. ബി. എ. ക്ലാസ്സിൽ പഠിക്കുമ്പോൾ 1943-ൽ കോളേജ്യൂണിയൻ സെക്രട്ടറിയും 1945-ൽ തുടന്നു പ്രസിഡണ്ടുമായി. 1948 നവംബറിൽ കെ. എൻ. ശങ്കുണ്ണിപ്പിള്ളയുടെ പുത്രി ഓമനഅമ്മയെ വിവാഹം കഴിച്ചു. ദീർഘകാലം സ്വരാജ്മോട്ടോഴ്സ് സെക്രട്ടറിയായിരുന്നു. 1959-ൽ കെ.എൻ. ശങ്കുണ്ണിപ്പിള്ള അന്തരിച്ചതോടെ സ്വരാജ്മോ

ട്രോഴ്സ് മാനേജിംഗ് ഡയറക്ടറായി. ദിവംഗതനായ ഫിഷറീസ് ഇൻസ്പെക്ടർ അയ്യപ്പനുണ്ണിത്താൻ, പുളിമാന ചെല്ലപ്പൻപിള്ള, എക്സൈസ് ഇൻസ്പെക്ടർ രാമൻപിള്ള, അസി: പബ്ളിക്ക് പ്രോസിക്യൂട്ടർ ഗോപാലകൃഷ്ണൻ നായർ എന്നിവർ സ്യാലന്മാരാണ്.

## മാലേത്തു ഗോപിനാഥപിള്ള

ചങ്ങനാശ്ശേരിതാലൂക്കിൽ കങ്ങഴ ഏറനാട്ടുകുടുംബത്തിലെ പാർവ്വതിപ്പിള്ള അമ്മയുടെ പുത്രനാണ് മാലേത്തു ഗോപിനാഥ പിള്ള. ആറന്മുള മാലേത്തു കേശവപിള്ളയാണ് അദ്ദേഹത്തിന്റെ പിതാവ്. ദിവാൻപേഷ്കാരായിരുന്ന കൊച്ചപ്പൻപിള്ള ഗോപിനാഥ പിള്ളയുടെ മാതാവിന്റെ മാതുലനാണ്. 1928 ജൂലൈമാസത്തിൽ ജനിച്ചു. വിദ്യാഭ്യാസകാലത്തു യൂത്തുകോൺഗ്രസ്സിലെ ഒരു പ്രവർത്തകനായിരുന്നു. ഇടക്കാലത്തു് ആറന്മുള പള്ളിയോടസേവാസംഘത്തിന്റെ പ്രസിഡണ്ടായിരുന്നു. കേരളനിയമസഭയിലെ കോൺഗ്രസ്സ്പാർട്ടി സെക്രട്ടറിയായി പ്രവർത്തിച്ചിട്ടുണ്ട്. 1957 മുതൽ 64 വരെ എം. എൽ. എ. ആയിരുന്നു.



## പി. കെ. കമലം

പി. കെ. കമലം വിദ്യാർത്ഥിനിയായിരുന്ന കാലത്തു് ഹരിജനോദ്ധാരണപ്രവർത്തനങ്ങൾക്കായി മഹാത്മജി കേരളപര്യടനം നടത്തിയപ്പോൾ ചങ്ങനാശ്ശേരി പട്ടണത്തിൽ ചേർന്ന സമ്മേളനത്തിൽ വച്ച് തന്റെ ആഭരണങ്ങൾ മുഴുവൻ ഗാന്ധിജിയുടെ ഹരിജനഫണ്ടിലേക്ക് ആരും പ്രേരിപ്പിക്കാതെ അഴിച്ചുകൊടുക്കുകയുണ്ടായി. ചങ്ങനാശ്ശേരി നിയോജകമണ്ഡലം വനിതാസമാജം പ്രസിഡണ്ടും നായർ സർവ്വീസ് സൊസൈററിയുടെ ഡയറക്ടർ ബോർഡു മെമ്പറും ട്രഷററുമാണ്. നായർ സർവ്വീസ് സൊസൈററിക്ക് പ്രാരംഭകാലത്തുതന്നെ 20000 രൂപാ ചെലവുചെയ്ത് ഒരു ഹോസ്റ്റൽ നിർമ്മിച്ചുകൊടുത്ത ഉദാരനായ വാൽപ്പറമ്പിൽ വേലായുധൻപിള്ളയുടെ പുത്രിയാണ് പി. കെ. കമലം. 1088-ൽ വാഴപ്പള്ളി പടിഞ്ഞാറെക്കുററുവീട്ടിൽ ജനിച്ചു. ഹൈസ്കൂളിൽ പഠിക്കുന്ന കാലം മുതൽ പൊതുപ്രവർത്തനങ്ങളിൽ ഇടപെട്ടുതുടങ്ങി. അക്കാലത്തു് അനേകം ബാലികമാർക്ക് ഖാദി നൂൽപ്പും നെയ്ത്തും വഴി തൊഴിലുണ്ടാക്കിക്കൊടുത്തിട്ടുണ്ട്. മാടപ്പള്ളി പ്രോജക്റ്റ് സോഷ്യൽ വെൽഫെയർ ബോർഡു ചെയർമാനും, കേരള ഖാദിബോർഡുമെമ്പറുമാണ്. ഇവർ വാഴപ്പള്ളിൽ ഒരു മഹിളാസമാജം രൂപീകരിച്ചു. അതിന്റെ പ്രസിഡണ്ടുമാണ്. ബാലജനസഖ്യം സെക്രട്ടറിയായും പ്രവർത്തിച്ചിട്ടുണ്ട്. മൂവാററുപുഴ പട്ടരുമഠത്തിൽ എൻ. പത്മനാഭൻനായരാണ് വിവാഹംകഴിച്ചിരിക്കുന്നതു്. ഒരു പുത്രിമാത്രമേ സന്താനമായുള്ളു.



## എൻ. നാരായണക്കുറുപ്പ്

കൃഷ്ണവിലാസത്തു ലക്ഷ്മിഅമ്മയുടെയും, പുതുശ്ശേരിൽ കൃഷ്ണപിള്ളയുടെയും പുത്രനായി 1073 മകരം 9-ാംനു ജനിച്ചു. മദ്രാസ് പ്രസിഡൻസി കോളേജിൽനിന്നു ബി. എ.യും തിരുവനന്തപുരം ലാകോളേജിൽനിന്നു ബി. എൽ. പരീക്ഷയും ജയിച്ചു. ഒരു വർഷം അദ്ധ്യാപകനായിരുന്നു. 1110 മുതൽ അഭിഭാഷകനാണ്.



112-ൽ ശ്രീമൂലം അസംബ്ളിയിലേക്കു തെരഞ്ഞെടുക്കപ്പെട്ടു. 119-ൽ ശ്രീചിത്തിര സ്റ്റേറ്റ് കൗൺസിൽ മെമ്പറായി. 1954-ൽ തിരു-കൊച്ചി നിയമസഭാംഗമായി. തിരുവിതാംകൂർ കോട്ടേജ് ഇൻഡസ്ട്രീസ് കമ്മററിയിലും, പബ്ളിക്‌വർക്സ് കമ്മററിയിലും, കയർബോർഡിലും, ഇലക്ട്രിസിററി കൺസൽട്ടേററീവ് കൗൺസിലിലും അംഗമായിരുന്നു.

ഇപ്പോൾ കുട്ടനാട്ട് ഡവലപ്മെൻറ് ബോർഡ്മെമ്പർ, അമ്പലപ്പുഴ എൻ. എസ്സ്. എസ്സ്. യൂണിയൻപ്രസിഡണ്ട്, എൻ. എസ്സ്. എസ്സ്. ഡയറക്ടർ ബോർഡുമെമ്പർ, തിരു

വിതാംകൂർ കോ-ഓപ്പറേറ്റീവ് കോളേജ് കമ്മററി അംഗം, ഇൻഡ്യൻ കേന്ദ്ര നാളികേര കമ്മററി മെമ്പർ, ചമ്പക്കുളം ബ്ലോക്ക് അഡൈ്വസറി കമ്മററി വൈസ്ചെയർമാൻ, ആലപ്പുഴ ജില്ലാ കോ-ഓപ്പറേറ്റീവ് ബാങ്ക് കമ്മററി മെമ്പർ, ആലപ്പുഴ ഭൂപണയബാങ്കു ചെയർമാൻ, കേരള കയർ ഡീലേഴ്സ് ആൻഡ് പ്രൊഡ്യൂസേഴ്സ് അസോസിയേഷൻ പ്രസിഡണ്ടു്, നെടുമുടി പഞ്ചായത്തു പ്രസിഡണ്ടു്, തിരുവാമ്പാടി ഇംഗ്ലീഷ് ഹൈസ്കൂൾ ബോർഡു പ്രസിഡണ്ടു് എന്നീ സ്ഥാനങ്ങൾ വഹിക്കുന്നു.

## ഉപേന്ദ്രനാഥക്കുറപ്പ്

സാമുദായികപ്രവർത്തനരംഗത്തു വളരെയധികം പ്രവർത്തിച്ച ഉപേന്ദ്രനാഥക്കുറുപ്പ് തിരുവല്ലായ്ക്കു കിഴക്ക് അയിരൂർ തോട്ടാവള്ളി കുടുംബാംഗമാണ്. ബി. എൽ. പാസ്സായശേഷം ഇദ്ദേഹം തിരുവല്ലായിലെ കോടതികളിൽ പ്രാക്ടീസ് ചെയ്യുവരുന്നു. തിരുവല്ലാ യൂണിയൻകമ്മറ്റിയിലും എൻ.എസ്സ്. എസ്സ്. ഡയറക്ടർബോർഡിലും അംഗമാണ്.



## കെ. ജി. നാരായണപ്പണിക്കർ

തിരുവല്ലാ എൻ. എസ്സ്. എസ്സ്. യൂണിയനിലെ ആയുഷ്കാലമെംബറാണ്. 107-ൽ കോട്ടയം ഡിസ്ട്രിക്ട് കോടതിയിലും 114 മുതൽ തിരുവനന്തപുരത്തും അഭിഭാഷകനായിരുന്നു. സചിവോത്തമപുരം ഹരിജൻകോളനിയുടെ പ്രാരംഭപ്രവർത്തകനാണ്. തിരുവല്ലാ-മാവേലിക്കര-പത്തനംതിട്ടയിൽ നിന്നും ശ്രീചിത്രസ്റ്റേററ്കൗൺസിൽ അംഗമായും, തിരുവനന്തപുരം ബഞ്ചുമജിസ്ട്രേട്ടുകോടതി ചെയർമാനായും സേവനം അനുഷ്ഠിച്ചിട്ടുണ്ട്. ഹിന്ദുമിഷൻ ജനറൽസെക്രട്ടറിയായിരുന്നു. ദേവസ്വംഗ്രാൻറു വർദ്ധിപ്പിക്കാനും അവശഹിന്ദുക്കളുടെ അസമത്വങ്ങൾ നീക്കാനും കവിയൂർ നായർമഹാസമ്മേളനം മുതലായവ വിളിച്ചുകൂട്ടാനും ഊർജ്ജസ്വലമായി പ്രവർത്തിച്ചിട്ടുണ്ട്. തിരുവല്ലാ അഭിഭാഷകസംഘത്തിലെ ഒരംഗമാണ്. വിമോചനസമരകാലത്തു് ഒരു മാസം തടവുശിക്ഷ അനുഭവിച്ചു.



## ടി. കെ. ഗോപാലകൃഷ്ണപ്പണിക്കർ

1084 മേടം രണ്ടാം തീയതി തിരുവോണം നക്ഷത്രത്തിൽ ജനിച്ചു. പരേതനായ വക്കീൽ എം.ആർ. കേശവപിള്ളയാണ് പിതാവ്. മാതാവ് തിരുനക്കര തുണ്ടത്തിൽ കുഞ്ഞിപ്പിള്ള അമ്മയും. ഹൈസ്കൂൾ പഠനംകഴിഞ്ഞു് വിദ്യാഭ്യാസം നിറുത്തി. 1945-ൽ സ്വന്തമായി ഒരു ഫിലിംകമ്പനി ആരംഭിക്കുന്നതുവരെ വിവിധ സ്ഥാപനങ്ങളിൽ ജോലിചെയ്തു.



കോടിമത പള്ളിപ്പുറത്തുകാവിൽ വാടാവിളക്കു സ്ഥാപിക്കുകയും, ഇന്ന് അവിടെക്കാണുന്ന ആനക്കൊട്ടിൽ പണിയിക്കുകയും ചെയ്തതു് പണിക്കരാണ്. ഗോപാലകൃഷ്ണാ ഫിലിംസ്, ജയ മോഷൻ പിക്ചേഴ്സ്, ദേവി ഫിലിംസ് ഇവ ഇദ്ദേഹത്തിന്റെ സൃഷ്ടികളായിരുന്നു. 1956-ൽ കോട്ടയം മുനിസിപ്പൽ കൗൺസിലറായും 1959 സെപ്റ്റംബർമാസത്തിൽ മുനിസിപ്പൽ ചെയർമാനായും തെരഞ്ഞെടുക്കപ്പെട്ടു. മുനിസിപ്പൽ ചെയർമാൻ ചേമ്പേഴ്സ് പ്രസിഡണ്ടായിരുന്നിട്ടുണ്ട്. 1962-ലും കോട്ടയം മുനിസിപ്പാലിററിയിൽ കൗൺസിലറായും, ചെയർമാനായും തെരഞ്ഞെടുക്കപ്പെട്ടു. 1964 നവംബർ 25-ാംതീയതിവരെ ഈ സ്ഥാനം തുടന്നു. മുനിസിപ്പൽ സത്രം, സിവിൽലൈൻസിനു സമീപവും വയസ്കരക്കുന്നിൻപുറത്തും ഉള്ള ചിൽഡ്രൻസ് പാർക്കുകൾ, തിരുനക്കര മൈതാനത്തു നിർമ്മിച്ചിട്ടുള്ള മന്നം ശതാഭിഷേകമണ്ഡപം ഇവയുടെ നിർമ്മാണച്ചുമതല ഇദ്ദേഹമാണ് നിർവ്വഹിച്ചതു്. മൈതാനം ഇന്നത്തെ രീതിയിൽ പരിഷ്കരിച്ചതും, കിഴക്കും പടിഞ്ഞാറും ഗേററുകളിൽ ഓരോ ടൗവ്വർ നിർമ്മിച്ചതും പണിക്കരുടെ പരിശ്രമഫലമായാണ്.

ഒരു സ്റ്റേഡിയത്തിനുവേണ്ടി പ്രദർശനങ്ങൾ നടത്തി 2 ലക്ഷത്തിൽപ്പരം രൂപായുടെ ഒരു ഫണ്ടു രൂപീകരിച്ചു. പണിക്കരുടെ പ്രശസ്തസേവനത്തെ പരിഗണിച്ച് കോട്ടയം പൗരാവലി അദ്ദേഹത്തിന് ഒരു മെഡലും സുവർണ്ണ ചെയിനും സമ്മാനിച്ചു.

1963–ൽ കേരളാഗവമെൻറു രൂപീകരിച്ച ട്രാൻസ്പോർട്ടു പരിഷ്കരണക്കമ്മററിയിൽ മെമ്പറായിരുന്നു. നെഹ്റു ഫണ്ടുകമ്മററിയിലും, ഇലക്ട്രിസിററിബോർഡിലും ഉൾപ്പടെ സംസ്ഥാനഗവമെൻറു രൂപീകരിച്ച പല കമ്മററികളിലും മെമ്പറാണ്.

സർവീസ്സൊസൈററി ഡയറക്ടർബോർഡ് മെമ്പറും, എക്സിക്യൂട്ടീവ് കൗൺസിൽ അംഗവും ആണ്. ഏററുമാന്നൂർ നെട്ടവേലിൽ എൻ. ഗൗരിക്കുട്ടിയമ്മയെ വിവാഹം കഴിച്ചു. ആറു കുട്ടികളുണ്ട്. പണിക്കരുടെ ജാമാതാവാണ് റബർപ്ലാൻേറഷൻ കോർപ്പറേഷൻ ചീഫ് അക്കൗണ്ടാഫീസർ കൃഷ്ണകുമാർ. മൂത്ത പുത്രൻ് എഫ്. എ. സി. ററി.യിൽ ജോലിയാണ്.

## മുണ്ടമററത്തു വേലായുധൻനായർ

1084 കർക്കടകം 19–ാംതീയതി ജനിച്ചു. തൊടുപുഴ ടൗണിൽ കെ. വേലായുധൻനായർ ആൻഡ് ബ്രദേഴ്സ് എന്ന വ്യാപാരശാലയുടെ(പലചരക്കുകട, മെഡിക്കൽ ഷാപ്പ് 'എസ്സോ' ഏജൻസി, ബസ്സ്സർവ്വീസ്) ഉടമസ്ഥനാണ്. തൊടുപുഴ ടൗൺ കരയോഗത്തിൻെറ സെക്രട്ടറിയായിരുന്നു.



തൊടുപുഴ, മൂവാററുപുഴ ഈ രണ്ടു താലൂക്കുകൾ ചേൎന്ന് ഒരു യൂണിയനായി പ്രവൎത്തിച്ചുകൊണ്ടിരുന്ന അവസരത്തിൽ (1110 മുതൽ) മൂന്നു വർഷക്കാലം പ്രസ്തുത എൻ. എസ്സ്. എസ്സ്. യൂണിയൻെറ സെക്രട്ടറിയായിരുന്നു. ഇപ്പോൾ തൊടുപുഴ ടൗൺ കരയോഗത്തിൻേറയും താലൂക്ക് യൂണിയൻേറയും പ്രസിഡണ്ടാണ്.

1953–മുതൽ ഡയറക്ടർബോർഡ് അംഗവുമാണ് വേലായുധൻനായർ. സർവ്വീസ്സൊസൈററി നടത്തുന്ന എല്ലാ വലിയ കാര്യങ്ങളിലും ഒരു പ്രധാന ചുമതല വേലായുധൻനായർ വഹിക്കാറുണ്ട്.

## എൻ. ഭാസ്കരൻനായർ

ചങ്ങനാശ്ശേരിയിലെ പുരാതന നായർതറവാടായ അമ്മാഞ്ചികുടുംബാംഗവും, ചങ്ങനാശ്ശേരി പരമേശ്വരൻപിള്ളയുടെ ഭാഗിനേയനുമാണ്. പെരുന്ന എൻ. എസ്സ്. എസ്സ്. സ്കൂളിലും തുടൎന്നു ചങ്ങനാശ്ശേരി എസ്സ്. ബി. കോളേജിലും പഠിച്ചു ബി. എ. പാസ്സായി. തിരുവനന്തപുരം ലാകോളേജിൽ നിന്ന് നിയമബിരുദം



നേടി. ബോംബെയിൽ ആൾ ഇൻഡ്യാ ലീഗൽ റിപ്പോർട്ടേഴ്സ് ഫേമിൽകൺസൾട്ടിംഗ് ലായറായി മൂന്നുകൊല്ലം പ്രവൎത്തിച്ചു. നാട്ടിൽ തിരിച്ചെത്തി കോട്ടയത്തും ചങ്ങനാശ്ശേരിയിലും അഭിഭാഷകനായി പ്രാക്ടീസ് ആരംഭിച്ചു. 7 കൊല്ലം ചങ്ങനാശ്ശേരി മുനിസിപ്പൽ കൗൺസിലറായിരുന്നു. 1960–ൽ ചങ്ങനാശ്ശേരിയിൽനിന്നു നിയമസഭയിലേക്കു തെരഞ്ഞെടുക്കപ്പെട്ടു. 4 കൊല്ലം മെമ്പറായിരുന്നു. എസ്റ്റിമേററ് കമ്മററി, പബ്ളിക്ക് അക്കൗണ്ട്സ് കമ്മററി, ഖാദി വില്ലേജ് ഇൻഡസ്ട്രീസ് (കോട്ടയം) കമ്മററി, ഹരിജനക്ഷേമോപദേശകസമിതി എന്നിവയിലംഗമായിരുന്നു. ഒരു സഹകാരിയാണ്. എൻ. എസ്സ്. എസ്സ്. ഡയറക്ടർബോർഡുമെമ്പറും കൗൺസിൽമെമ്പറും കോളേജ് സെൻട്രൽ കമ്മററി സെക്രട്ടറിയുമാണ്. കനകജൂബിലി എക്സിക്യൂട്ടീവ് കമ്മററിയിലും മെമ്പറാണ്.

## ടി. ബാലകൃഷ്ണമേനോൻ

കൊല്ലങ്കോട്ടു മാധവരവിവൎമ്മ രാജാവിൻെറയും തോട്ടയ്ക്കാട്ടു പാൎവ്വതി അമ്മയുടെയും പുത്രനായി പാലക്കാട്ടു ജനിച്ചു. മദ്രാസ് പ്രസിഡൻസി കോളേജിൽനിന്നു ബി. എ. പാസ്സായി. ഇംപീരിയൽ സ്റ്റേററ് ഫോഴ്സിൽ ഒരു സീനിയർ കമ്മീഷൻഡ് ആഫീസറായി ജോലിയിൽ പ്രവേശിച്ചു. ഇന്ത്യൻ ആർമിയിൽ



ഒരു ക്യാപ്ററനായുയൎന്നു. ടെറിട്ടോറിയൽ

സൈനികഘടകത്തിൻെറയും ക്യാപ്ററനായിരുന്നു. തിരുവിതാംകൂറിലെ സി. പി വിരുദ്ധപ്രക്ഷോഭണത്തിൽ പങ്കെടുത്തു. മലബാറിൽനിന്നു തിരിച്ച ഐക്യകേരള ജാഥക്കു നേതൃത്വം നല്കി. ഐക്യകേരളക്കമ്മിറ്റിമെമ്പറായിരുന്നു. ധാർ കമ്മിഷൻ മുൻപാകെ തെളിവു നല്കി.

അഖിലകേരള സോഷ്യലിസ്റ്റ് കൺവൻഷൻ ചെയർമാനായിരുന്നു. കേരളപ്രദേശ് ഭാരതീയ ജനസംഘത്തിൻെറ പ്രസിഡൻറായിരുന്നു. അഖിലമലബാർ എക്സ്സർവീസ് സംഘടനയുടെ ഇപ്പോഴത്തെ പ്രസിഡൻറുമാണ് മേനോൻ. മലബാർ ലാൻഡ് കോളനൈസേഷൻ അഡൈ്വസറിക്കമ്മിറ്റി അംഗമാണ്. ഇന്ത്യൻ സോഷ്യൽ കോൺഗ്രസ് പ്രസിഡന്റ്. വിമോചനസമരകാലത്തു് ജയിൽവാസം വരിച്ചു. നായർ സർവീസ്സൊസൈററിയുടെ ഡയറക്ടറുമാണ്.

## എ. എൻ. ഗോപാലകൃഷ്ണൻനായർ

1104 മിഥുനം 29–ാംനു കോട്ടയത്തു നട്ടവിലറയ്ക്കൽ ഗൗരിക്കുട്ടിഅമ്മയുടെയും, വക്കീൽ



തലവനാട്ടു നാരായണക്കയ്മളുടെ (കിടങ്ങൂർ) യും 3–ാമത്തെ പുത്രനായി ജനിച്ചു. ബി. എസ്സ്സി. പരീക്ഷ പാസ്സായശേഷം കിളിരൂർ ഹൈസ്കൂളിൽ ഒരു വഷം അദ്ധ്യാപകനായിരുന്നു. തുടന്നു് എറണാകുളം ലാകോളേജിൽനിന്നു് ബി. എൽ. പരീക്ഷ പാസ്സായി. ലാകോളേജിൽ യൂണിയൻപ്രസിഡണ്ടായിരുന്നു. നിയമബിരുദം നേടിയശേഷം പാലായിൽ പ്രാക്ടീസ് ആരംഭിച്ചു. കൂട്ടത്തിൽ സമുദായ കാര്യങ്ങളിലും, ഭൂദാനപ്രസ്ഥാനം, സോഷ്യൽ വെൽഫെയർ ബോർഡ് പ്രവത്തനം തുടങ്ങിയ സാമൂഹ്യമണ്ഡലങ്ങളിലും പ്രവത്തിച്ചു. 1957–ൽ നെയ്യാററിൻകര കേന്ദ്രമാക്കി കേന്ദ്ര ഖാദി കമ്മീഷൻ രൂപീകരിച്ച ദക്ഷിണമേഖലാ ഇൻറൻസീവ് ഏറിയാ സ്കീം ഡവലപ്പ്മെൻറ് ആഫീസറായി നിയമിക്കപ്പെട്ടു. സർവ്വീസ് സൊസൈറ്റിയിൽ അക്കാലത്തും പ്രവത്തിച്ചിരുന്നു. ഒരു പൂർണ്ണസമയ സർവ്വീസ് സൊസൈററി പ്രവത്തകനാകാൻവേണ്ടി കേന്ദ്രഗവമ്മെൻറിൽ ഉണ്ടായിരുന്ന ഉദ്യോഗം 1962 ജൂലൈ മാസത്തിൽ രാജിവയ്ക്കുകയും ആ മാസത്തിൽത്തന്നെ സർവ്വീസ് സൊസൈററി സെക്രട്ടറിയായി ചാർജെടുക്കുകയും ചെയ്തു. കുട്ടിക്കാലം മുതൽ നാട്ടിലെ കരയോഗത്തിലും, ഗ്രന്ഥശാലകളിലും പ്രവത്തകനായി പങ്കെടുത്ത ഗോപാലകൃഷ്ണൻനായർ വക്കീലായിരുന്ന കാലത്തു് ഡയറക്ടർ ബോർഡുമെമ്പറും, പന്തളം പോളിടെക്നിക്ക് ഗവേണിംഗ് ബോഡി മെമ്പറും ആയിരുന്നിട്ടുണ്ട്. നടനും കഥാകൃത്തും അനുഗ്രഹീതവാഗ്മിയുമാണ് ഗോപാലകൃഷ്ണൻ നായർ.

## കെ. ജി. ഗോപാലകൃഷ്ണൻ

ഗാന്ധിജിയുടെ കോളേജ് ബഹിഷ്കരണാഹ്വാനത്തെ ആദരിച്ചുകൊണ്ടു് തൃശ്ശിനാപ്പള്ളി



കോളേജിൽനിന്നു് വിദ്യാഭ്യാസം നിറുത്തിപ്പോന്നു. മദ്യവജ്ജനപ്രക്ഷോഭണത്തിലും വൈക്കം സത്യാഗ്രഹത്തിലും സജീവമായി പ്രവത്തിച്ചു ജയിൽവാസമനുഭവിച്ചു. ചേത്തല നിയോജകമണ്ഡലത്തിൽനിന്നും തിരുവിതാംകൂർ നിയമസഭയിലേക്കു തെരഞ്ഞെടുക്കപ്പെട്ടു. ജയിൽശിക്ഷ അനുഭവിച്ചെന്ന കാരണത്താൽ നിയമസഭാംഗത്വം നിഷേധിച്ചു. 1111 മുതൽ 1116 വരെ എൻ.എസ്സ്.എസ്സ്. ഡയറക്ടർബോർഡംഗമായിരുന്നു. 1111–ൽ കരയോഗം രജിസ്ട്രാരുടെ പേഴ്സനൽ അസിസ്റ്റൻറായും 1112—1113 വടക്കൻ ഡിവിഷൻ എൻ. എസ്സ്. എസ്സ്. കരയോഗം രജിസ്ട്രാരായും 1114 മുതൽ 1116 വരെ കരയോഗം രജിസ്ട്രാരായും സേവനം നടത്തി. പട്ടണക്കാട്ട് ഹൈസ്കൂൾ സ്ഥാപകനായി പ്രവത്തിച്ചു. തിരു-കൊച്ചി സഹകരണഇൻസ്റ്റിട്യൂട്ട് സെക്രട്ടറി, അഖിലേന്ത്യാ സഹകരണ യൂണിയൻ കമ്മിററിയംഗം, സഹകരണയുഗം പത്രാധിപർ എന്നീ നിലകളിൽ ജോലി ചെയ്തു. അന്താരാഷ്ട്രീയലേബർസംഘടനയുടെ ആഭിമുഖ്യത്തിൽ ജപ്പാനിൽ പര്യടനം നടത്തി. അയിത്തോച്ചാടനം, ഖാദിപ്രചരണം, വിദേശവസ്തുബഹിഷ്കരണപ്രക്ഷോഭണം, ഖിലാഫത്ത് എന്നീ പ്രസ്ഥാനങ്ങളിൽ പങ്കെടു

ണ്ടു. കേരളത്തിലെ സഹകരണപ്രസ്ഥാനത്തിനുവേണ്ടി ആത്മാർപ്പണം ചെയ്ത ഒരു സ്രഷ്ടി പരപ്രവർത്തകനാണ്.

## എം. ആർ. ജി. പണിക്കർ

എം. ആർ. ജി. പണിക്കർ കോട്ടയത്തു് കുമാരനല്ലൂർഗ്രാമത്തിൽ പുരാതനമായ മേലേട്ട് കുടുംബത്തിൽ 1085 മിഥുനത്തിൽ ജനിച്ചു. പിതാവ് തേരേട്ട് രാമപ്പണിക്കർ. മാതാവ് മേലേട്ട് പാപ്പിയമ്മ. ചുട്ടുവേലി പ്രൈമറി സ്കൂളിലും, തിരുനക്കര സർക്കാർ സ്കൂളിലും പഠിച്ചു. അനന്തരം എം. ററി. സെമിനാരി, സേക്രട്ട്ഹാർട്ട് മൗണ്ട് എന്നീ ഹൈസ്കൂളുകളിൽ ചേർന്നു വിദ്യാഭ്യാസം നടത്തി. ഇൻറർമീഡിയററിന് കോട്ടയം സി. എം. എസ്. കോളേജിലും അനന്തരം ആലുവാ യു. സി. കോളേജിലും പഠിച്ചു. കോട്ടയം താലൂക്കിൽ ആദ്യമായി സംഘടിപ്പിച്ച 130-ാംനമ്പർ എൻ. എസ്സ്. എസ്സ്. കരയോഗത്തിൻെറ സെക്രട്ടറിയായും, കോട്ടയം താലൂക്ക യൂണിയൻ കമ്മററിമെമ്പറായും ഏതാനും വർഷം കോട്ടയം താലൂക്ക യൂണിയൻെറ ഓണററി സെക്രട്ടറിയായും സേവനം അനുഷ്ഠിച്ചിട്ടുണ്ട്. കോട്ടയത്തെ എല്ലാ പൊതുപ്രവർത്തനങ്ങളിലും ഭാഗഭാഗിത്വം വഹിച്ചിരുന്നു. 1119-ൽ കോട്ടയം, വൈക്കം-ചങ്ങനാശ്ശേരി-പീരുമേട് നിയോജകമണ്ഡലത്തിൽനിന്നു് സ്റ്റേറ്റ്കൗൺസിലിലേക്ക് സ്ഥാനാർത്ഥിയായിരുന്നു. കോട്ടയം താലൂക്ക കോൺഗ്രസ് കമ്മിററി സെക്രട്ടറി, ഡി. സി. സി. മെമ്പർ, കെ. പി. സി. സി. മെമ്പർ എന്നീ നിലകളിൽ രാഷ്ട്രീയപ്രവർത്തനത്തിൽ സജീവമായി പങ്കെടുത്തു. ഉത്തരവാദിത്വഭരണപ്രക്ഷോഭണകാലത്തു് നിയമം ലംഘിച്ച് പ്രസംഗിച്ചതിന് നാലു കേസുകളിൽ പ്രതിയായി ജയിൽശിക്ഷ അനുഭവിച്ചു. ഒരു വ്യാഴവട്ടക്കാലം നായർസർവീസ് സൊസൈററിയുടെ ഡയറക്ടർബോർഡു മെമ്പറായും 1124 മിഥുനമാസംമുതൽ 1136 അവസാനംവരെ എൻ. എസ്സ്. എസ്സ്. കരയോഗം രജിസ്ട്രാരായും, കൊട്ടിയൂർ പ്രക്ഷോഭണകാലത്തു് കൊട്ടിയൂർ സ്പെഷ്യൽ ആഫീസറായും നായർസർവീസ്സൊസൈററിയെ സേവിച്ചു. ഇപ്പോൾ സൊസൈററിയുടെ കനകജൂബിലി സംബന്ധിച്ച് സ്പെഷ്യൽ ഡ്യൂട്ടിയിൽ പ്രവർത്തിക്കുന്നു.



## എൻ. രാമക്കുറുപ്പ്

പന്തളം കുടശ്ശനാട്ട് മംഗലത്തു് നാരായണക്കുറുപ്പിൻെറയും, തട്ടയിൽ ചാങ്ങവീട്ടിൽ ലക്ഷ്മിയമ്മയുടെയും ദ്വിതീയ പുത്രനായി 1083 മകരം 19-ാംതീയതി ജനിച്ചു. അടൂർ ഹൈസ്കൂളിൽ വിദ്യാഭ്യാസം പൂർത്തിയാക്കിയ ശേഷം എൻജിനീയറിങ്ങ് ഡിപ്ലോമാപരീക്ഷ പാസ്സായി തിരുവിതാംകൂർ സർവീസിൽ ഉദ്യോഗത്തിൽ പ്രവേശിച്ചു. എൻ. എസ്സ്. എസ്സ്. കോളേജ് പ്രസ്ഥാനം വിപുലീഭവിച്ചപ്പോൾ അദ്ദേഹത്തിൻെറ സേവനം സർവ്വീസ്സൊസൈററിക്ക് ഗവമെൻറ് കടമായി കൊടുത്തു.



കമ്മ്യൂണിസ്റ്റ് ഗവമെൻറ് കുറുപ്പിൻെറ ഡെപ്യൂട്ടേഷൻ ദീർഘിപ്പിക്കുന്നതിനു വിസമ്മതിച്ച് അദ്ദേഹത്തെ സർവ്വീസിൽനിന്നു പിരിച്ചയച്ചു. എൻ. എസ്സ്. എസ്സ്. എൻജിനീയരായി അദ്ദേഹം തുടരുന്നു. കാഞ്ഞങ്ങാട്ടു മുതൽ പാറശ്ശാലവരെ സർവ്വീസ്സൊസൈററിക്കു സ്ഥാപനങ്ങളുണ്ട്. അവയുടെയെല്ലാം നിർമ്മാണപ്രവർത്തനം അദ്ദേഹമാണ് നടത്തുന്നതു്. തട്ടയിൽ ഒന്നാംനമ്പർ എൻ. എസ്സ്. എസ്സ് കരയോഗം പ്രസിഡൻറായും, എൻ. എസ്സ്. എസ്സ്. പ്രതിനിധിസഭാംഗമായും അദ്ദേഹം തിരഞ്ഞെടുക്കപ്പെട്ടു.

എൻ.എസ്സ്.എസ്സ്. ഉദ്യോഗസ്ഥന്മാർ പ്രതിനിധിസഭാംഗങ്ങളാകാൻ പാടില്ലെന്നുള്ള നിയമം നടപ്പാകുന്നതുവരെ അദ്ദേഹം എൻ. എസ്സ്. എസ്സ്. പ്രതിനിധിസഭാംഗമായിരുന്നു. തട്ടയിൽ എൻ. എസ്സ്. എസ്സ് ഹൈസ്കൂൾ, അവിടത്തെ കരയോഗമന്ദിരങ്ങൾ, റോഡുകൾ മുതലായി ഇന്നു് ആ പ്രദേശത്തുണ്ടായിട്ടുള്ള എല്ലാവിധ അഭിവൃദ്ധിയുടെയും നിദാനം അദ്ദേഹമാണ്.

കുടശ്ശനാട്ട് ഒന്നര ഏക്കർ സ്ഥലവും ഒരു അപ്പർപ്രൈമറിസ്കൂളും അദ്ദേഹം സർവീസ് സൊസൈററിക്ക് ദാനംചെയ്തു. ഈ

സ്കൂൾ ഇപ്പോൾ എൻ. എസ്സ്. എസ്സ്. ഹൈസ്കൂളായി ഉയത്തുകയുണ്ടായി.

ഭാര്യ ഗൗരിയമ്മ പെരുമ്പുളിക്കൽ വരിക്കോലിൽ കുടുംബാംഗമാണ്. എൻ. എസ്സ്. എസ്സ്. പോളിടെക്നിക്കിനുവേണ്ടി അവർ മൂന്നേക്കർ സ്ഥലം സൊസൈററിക്കു ദാനമായി നല്കി. കുറുപ്പിന് ഒരു ആൺകുട്ടിയുൾപ്പെടെ ആറു സന്താനങ്ങളാണുള്ളത്. മൂത്തമകൾ പന്തളം ഹൈസ്കൂൾ അദ്ധ്യാപികയാണ്. രണ്ടാമത്തെ മകൾ കോളേജ് ലക്ചററാണ്. മററു കുട്ടികൾ കോളേജിലും സ്കൂളിലുമായി വിദ്യാഭ്യാസം ചെയ്തുവരുന്നു.

## വി. മാധവൻനായർ

1079 മേടം 1-ാംതീയതി ജനിച്ചു. എൻ. എസ്സ്. എസ്സ്. സ്ഥാപകരിൽ ഒരാളായ പടിഞ്ഞാറെ നെന്മേലിൽ കൃഷ്ണപിള്ളയുടെ ഇളയ സഹോദരനും എൻ. എസ്സ്. എസ്സ്. സ്ഥാപകരിൽ മറെറാരാളായ നാഗവള്ളിൽ കൊച്ചുകുഞ്ഞു കുറുപ്പിന്റെ ജാമാതാവുമാണ്. 1102-ൽ ബി.എ. പാസ്സായി പെരുന്ന എൻ. എസ്സ്. എസ്സ്. ഹൈസ്കൂളിൽ അദ്ധ്യാപകനായി. 1104-ൽ പാൽക്കുളങ്ങര എൻ. എസ്സ്. എസ്സ്. മിഡിൽ സ്കൂൾ പുതിയതാക്കുവാൻ പ്രഥമ അദ്ധ്യാപകനായി നിയോഗിക്കപ്പെട്ടു.



1107-ൽ ട്രെയിനിംഗ് കഴിഞ്ഞു് 1108-ൽ കറുകച്ചാൽ ഹൈസ്കൂൾ സീനിയർ അസിസ്റ്റൻറായി മാററി. 1110-ൽ കൈനിക്കര പത്മനാഭപിള്ള ജനറൽ മാനേജരായി നിയമിക്കപ്പെട്ട ഒഴിവിൽ അവിടെ ഹെഡ്മാസ്റ്ററായി.

1113-ൽ പാൽക്കുളങ്ങര സ്കൂൾ ഒരു ഹൈസ്കൂളാക്കി ഉയത്തുവാൻ സ്പെഷ്യൽഡ്യൂട്ടിയിൽ നിയോഗിച്ചു. നാട്ടിൽനിന്നു പണപ്പിരിവു നടത്തിയും മററും ഇന്നത്തെ കെട്ടിടം പണികഴിപ്പിച്ചു പൂണ്ണഹൈസ്കൂളാക്കിയശേഷം കരുവാററാ, പ്രാക്കുളം, കിടങ്ങൂർ, പന്തളം ഈ വിദ്യാലയങ്ങളിലെ പ്രഥമാദ്ധ്യാപകനായി സേവനം അനുഷ്ഠിച്ചു. 1948-ൽ പെരുന്നയിലേക്കു മാററി. പി. എസ്സ്. ററി. എ. ഉപാദ്ധ്യക്ഷനായി തെരഞ്ഞെടുക്കപ്പെട്ടു. 1950-ലെ അദ്ധ്യാപകസമരത്തിലെ സമരസമിതി അദ്ധ്യക്ഷനായിരുന്നു. 1950-ൽ പന്തളം കോളേജിലെ പ്രിൻസിപ്പലായി മാററി. അടുത്തവർഷം തിരിച്ചു് പെരുന്നയിലെ ഹെഡ്മാസ്റ്ററായി. 1954-ലെ അദ്ധ്യാപകസമരത്തിന്റെ നേതൃത്വം വഹിച്ചു. 1955-ൽ പാറക്കടവിലും 1958-ൽ വീണ്ടും കറുകച്ചാലിലും സേവനം നടത്തി. കറുകച്ചാലിലെ സേവനഘട്ടത്തിൽ 1961—'62-ലെ അദ്ധ്യാപകക്കുള്ള നാഷണൽ അവാർഡു ലഭിച്ചു. 1957-ൽ പി. എസ്സ്. ററി. എ.യുടെ അദ്ധ്യക്ഷനായി. 1964-ലെ അദ്ധ്യാപകസമരം നയിച്ചു. 1964-ൽ ജോലിയിൽനിന്നു വിരമിച്ചു. അനവധി വിദ്യാഭ്യാസ കമ്മററികളിൽ അംഗമായിരുന്നിട്ടുണ്ട്. സർവ്വകലാശാലാസെനററിൽ അംഗമായിരുന്നിട്ടുണ്ട്.

നായർസർവ്വീസ് സൊസൈററിയിലെ സുദീർഘസേവനം പരിഗണിച്ചു് പ്രഥമാദ്ധ്യാപകവൃത്തിയിൽനിന്നു വിരമിച്ചശേഷം ഒരു ഇൻഡസ്ട്രീസ് വിഭാഗം രൂപീകരിച്ചു് അതിന്റെ ഭരണം ഏല്പിച്ചിരിക്കുകയാണ്.

## കെ. ഗോവിന്ദൻനായർ

മാന്നാർ കൊട്ടാരത്തിൽ ഭവനത്തിൽ 1074 ഇടവം 14-ാംതീയതി ജനിച്ചു. അരിയത്തേടത്തു നാരായണിയമ്മയാണ് മാതാവ്. പിതാവ് ഞാറക്കാട്ടു കൃഷ്ണൻനായരും. മാന്നാർ മലയാളം സ്കൂളിലും, മാന്നാർ ഇംഗ്ലീഷ് സ്കൂളിലും പഠിച്ചു. മധുര അമേരിക്കൻ കോളേജിൽ നിന്നും ബി. എ. ഡിഗ്രി സമ്പാദിച്ചു. ഗവമെൻറ് സർവ്വീസിൽ ഒരു അദ്ധ്യാപകനായി പ്രവേശിച്ചു. തിരുവനന്തപുരം ട്രെയിനിംഗ്കോളേജിൽനിന്നു് എൽ. ടി. പാസ്സായി. സ്കൂൾ ഇൻസ്പെക്ടറായും, കുന്നത്തൂർ പത്തനാപുരം താലൂക്കുകളിൽ നിർബന്ധവിദ്യാഭ്യാസം നടപ്പാക്കുന്നതിനു സ്പെഷ്യൻ ആഫീസറായും, ചവറ മാവേലിക്കര എന്നീ സക്കാർ ഹൈസ്കൂളുകളിൽ ഹെഡ്മാസ്റ്ററായും ജോലിചെയ്തു. ഗവമെൻറ് സർവ്വീസിൽനിന്നു റിട്ടയർചെയ്തശേഷം പന്തളം എൻ. എസ്സ്. എസ്സ്. ഹൈസ്കൂളിലും, ചെന്നിത്തല മഹാത്മാഹൈസ്കൂളിലും ഹെഡ്മാസ്റ്ററായി ജോലിനോക്കി.



1960 ജൂലൈമാസം 1–ാംതീയതിമുതൽ എൻ. എസ്സ്. എസ്സ്. കരയോഗം രജിസ്ട്രാറായി ജോലിചെയ്യുന്നു.

## സി. രാഘവൻപിള്ള

പുളിമാന ചെല്ലപ്പൻപിള്ളയുടെ പുത്രനായി ജനിച്ചു. ചവറ കോളതറവീടാണ മാതൃഭവനം. ബി. എൽ. പാസ്സായശേഷം കൊല്ലം ബാറിൽ പ്രാക്ടീസ് ആരംഭിച്ചു. അക്കാലത്തു കൊല്ലം താലൂക്ക യൂണിയൻ പ്രസിഡണ്ടായിരുന്നു. തുടൻന്ന് സർവ്വീസ് സൊസൈററിയുടെ ഉടമയിലുള്ള മലയാളി ദിനപ്പത്രത്തിന്റെ മാനേജരായിരുന്നു. 1963 ഒക്ടോബർ 18–ാം തീയതി രാഘവൻപിള്ളയെ എൻ. എസ്സ്. എസ്സ്. കേന്ദ്രസഹകരണസംഘം സെക്രട്ടറിയായി നിയമിച്ചു. ഇപ്പോൾ ആ ജോലി ചെയ്യവരുന്നു.



## പി. സദാശിവൻപിള്ള

1095 മകരമാസത്തിലാണ് ജനനം. അറയ്ക്കൽ പരമേശ്വരൻപിള്ളയാണ് പിതാവ്. മാതാവ് പറവൂർ പൂവേലിൽ ഗൗരിക്കുട്ടിയമ്മയും. പഠിക്കുന്ന കാലത്തുതന്നെ പിള്ള സ്റ്റേറ്റ് കോൺഗ്രസ്സ് പ്രവർത്തനങ്ങളിൽ സജീവമായി പങ്കുവഹിച്ചിരുന്നു. 1938-ൽ ബി. എ. ജയിച്ചു. കുറച്ചുകാലം കഞ്ഞുഴ ഹൈസ്കൂളിൽ ഹെഡ്മാസ്റ്ററായിരുന്നു. 1943—'45 കാലഘട്ടത്തിൽ ബി. എൽ. ബിരുദം സമ്പാദിച്ചു. തിരുവല്ലായിൽ പ്രാക്ടീസ് ആരംഭിച്ചു. 1948-ൽ കെ. പി. സി. സി. മെമ്പറായി തെരഞ്ഞെടുക്കപ്പെട്ടു. 1952-ൽ കെ. പി. സി. സി. സെക്രട്ടറിയായി. 1951–ലെ തെരഞ്ഞെടുപ്പിൽ കടപ്ര നിയോജകമണ്ഡലത്തിൽനിന്ന് എം. എൽ. എ. ആയി. ആ കാലത്ത് പാർലമെന്ററി പാർട്ടി സെക്രട്ടറിയുമായിരുന്നു. 1955 വരെ തിരുവല്ലാ ഡി.സി.സി. പ്രസിഡണ്ടായിരുന്നു. 1956–ലാണ് എൻ. എസ്സ്. എസ്സുമായി ബന്ധപ്പെടുന്നത്. സർവ്വീസ് സൊസൈററിയുടെ പ്രഥമ ഡവലപ്മെൻറു കമ്മീഷണറായി നിയമിക്കപ്പെട്ടു. 1956–ൽ ആരംഭിച്ച ജന്മനക്ഷത്രപ്പിരിവിനു രൂപം നൽകിയതും സദാശിവൻപിള്ളയാണ്. 1959-ലെ വിമോചനസമരത്തിൽ കാര്യമായ പങ്കുവഹിച്ചു. മന്നം ശതാഭിഷേകാഘോഷക്കമ്മററി കൺവീനറായിരുന്നു. തുടൻന്ന് മന്നം ഷുഗർമിൽ ആരംഭിക്കാനുള്ള പരിശ്രമത്തിൽ ഏർപ്പെട്ടു. വിമോചനസമരത്തെ തുടൻനുള്ള മന്നത്തു പത്മനാഭന്റെ യൂറോപ്യൻ പര്യടനത്തിൽ മന്നത്തിനെ അനുഗമിച്ചതു് സദാശിവൻപിള്ളയാണ്. ശൂരനാട്ട് തെന്നല ശാരദക്കുട്ടിയമ്മയെയാണ് സദാശിവൻപിള്ള (1955-ൽ) വിവാഹംകഴിച്ചിരിക്കുന്നതു്.



## എം. ഗോപാലമേനോൻ

സാമൂതിരിപ്പാടിൻെറ പുത്രനായി 1901 ഡിസംബർ 10–ാംതീയതി ജനിച്ച പാലക്കാട്ടു മാണിക്കത്ത് ഗോപാലമേനോൻ മദ്രാസിലാണ പഠിച്ചതു്. നിസ്സഹകരണപ്രസ്ഥാനകാലത്തു കോളേജ് വിട്ടിറങ്ങി. കോഴിക്കോട്ട കേന്ദ്രമാക്കി ഏതാനും വർഷം കോൺഗ്രസ്സിൽ പ്രവർത്തിച്ചു. മലബാർലഹളക്കാലത്തു് അദ്ദേഹം പ്രദർശിപ്പിച്ച ധീരത പലരേയും ആവേശംകൊള്ളിച്ചു. പിന്നീട് വിദ്യാഭ്യാസം പൂർത്തിയാക്കി സ്റ്റാൻഡാർഡ് വാകം ഓയിൽക്കമ്പനിയിൽ ജോലിയിൽ പ്രവേശിച്ച ഗോപാലമേനോൻ, 1936–ൽ ഇന്ത്യാഗവമ്മേണ്ടു സർവ്വീസിൽ ചേൻ്നു പടിപടിയായി ഉയൻ്ന് 1944 വിദേശകാര്യവകുപ്പ് അണ്ടർ സെക്രട്ടറിയായി. ഐക്യരാഷ്ട്രസംഘടനയിലും പല അന്താരാഷ്ട്രീയസമ്മേളനങ്ങളിലും സമത്ഥമായവിധം ഇന്ത്യയെ പ്രതിനിധീകരിച്ചു പ്രശസ്തിയിലേക്കുയൻു. നയതന്ത്രപ്രതിനിധിയായി പല രാജ്യങ്ങളിലും സേവനമനുഷ്ഠിച്ചിട്ടുള്ള മേനോൻ അടുത്തകാലംവരെ അമേരിക്കയിൽ ഇന്ത്യയുടെ കോൺസൽ ജനറലായിരുന്നു. ഇപ്പോൾ അമേരിക്കയിലെ ഇന്ത്യൻ നിക്ഷേപകേന്ദ്രത്തിൻെറ ഡയറക്ടരാണ്.



## ജി. ഭാസ്കരൻപിള്ള

ഉദയാ ഭാസ്കരൻപിള്ള എന്ന പേരിൽ അറിയപ്പെടുന്ന ജി. ഭാസ്കരൻപിള്ള കാൽ നൂററാണ്ടായി സർവീസ് സൊസൈറ്റിയുടെ ഒരു അടുത്ത ബന്ധുവാണ്. ഉദയാപ്രസ്സ്, ഉദയാ പബ്ളിഷിംഗ് ഹൗസ് എന്നീ സാംസ്കാരിക സ്ഥാപനങ്ങളുടെ ഉടമസ്ഥനമാണ്. കേരളത്തിന്റെ രാഷ്ട്രീയചരിത്രത്തിൽ ഒരു ഘട്ടത്തിൽ വലിയ കോളിളക്കം സൃഷ്ടിച്ച 'പ്രതിധ്വനി' വാരിക വളരെക്കാലം ഇദ്ദേഹം പ്രശസ്തമായി നടത്തിയിരുന്നു. പുനലൂർ ടൗൺ കരയോഗം കമ്മററി മെമ്പറും, പത്തനാപുരം താലൂക്കു യൂണിയൻ വൈസ് പ്രസിഡണ്ടും സർവീസ് സൊസൈററിയുടെ ആയുഷ്കാല സാമാജികനുമാണിദ്ദേഹം. ഭാസ്കരൻപിള്ളയുടെ പ്രഥമ പുത്രി ഉദയകുമാരി പഴശ്ശി എൻ. എസ്സ്. എസ്സ്. കോളേജ് ലക്ചററാണ്. സൊസൈററിയുടെ എല്ലാ സംരംഭങ്ങളിലും ഹൃദയപൂർവ്വം പങ്കെടുക്കുന്ന ഊർജ്ജസ്വലനായ ഒരു സാമൂഹ്യപ്രവത്തകനുമാണ് ഭാസ്കരൻപിള്ള.



## എൻ. ചന്ദ്രശേഖരൻനായർ

യശശ്ശരീരനായ കെ. ജി. പരമേശ്വരൻപിള്ളയുടെ ഭാഗിനേയനും, പ്രശസ്തമായ ഉണിച്ചക്കംവീട്ടിലെ ഇപ്പോഴത്തെ ഗൃഹനാഥനുമാണ് എൻ. ചന്ദ്രശേഖരൻനായർ. കൊല്ലവർഷം 1086-ൽ ഉണിച്ചക്കംവീട്ടിൽ കുഞ്ഞിക്കുട്ടി അമ്മയുടെയും ഐ. നാണുപിള്ള (സക്കാരുദ്യോഗത്തിൽ ഇരുന്നു പെൻഷൻ പററിയ)യുടെയും പുത്രനായി ജനിച്ചു. മലയാളരാജ്യം ദിനപത്രത്തിന്റെ മാനേജിംഗ് എഡിറ്ററും, ശ്രീരാമവിലാസം അച്ചുകൂടത്തിന്റെയും ബുക്ക്ഡിപ്പോയുടെയും മാനേജിംഗ് പ്രൊപ്രൈറ്ററുമാണ് ഇദ്ദേഹം. 1123-ൽ ഈ സ്ഥാപനങ്ങളുടെ ഭരണഭാരം ഇദ്ദേഹം ഏറെറടുത്തു. കുടുംബക്ഷേത്രമായ വടയാററുകോട്ട ശ്രീകൃഷ്ണസ്വാമിക്ഷേത്രത്തിന്റെ ഉടമയും കാര്യസ്ഥനുമാണ് ചന്ദ്രശേഖരൻനായർ.



സവ്വീസ്സൊസൈററി അവതരിപ്പിക്കുന്ന നവംനവങ്ങളായ ഏതു പ്രസ്ഥാനത്തിലും സഹകരിക്കുന്ന ചന്ദ്രശേഖരൻനായർ സർവീസ്സൊസൈററി സംഘടിപ്പിച്ച കേരള സർവീസ് ബാങ്ക് ഡയറക്ടർബോർഡു മെമ്പറായിരുന്നു. മന്നം ഷുഗർമിൽസ് ഡയറക്ടർ ബോർഡിലും ഇദ്ദേഹം മെമ്പറാണ്.

കൊല്ലം താലൂക്കു യൂണിയൻപ്രസിഡൻറ് എൻ. ചന്ദ്രശേഖരൻനായരാണ്. കനകജൂബിലിയുടെ കൊല്ലം താലൂക്കു കമ്മററി പ്രസിഡൻറും ചന്ദ്രശേഖരൻനായർതന്നെയാണ്.

## ഡോ: ആർ. പ്രതാപ്

ജനനം: 1098 മകരം 21. അച്ഛൻ എം. രാമവർമ്മ തമ്പാൻ. അമ്മ പറവൂർ ചേന്നമംഗലം ആറങ്കാവിൽ പഴങ്ങാട്ട് ലക്ഷ്മിക്കുട്ടിയമ്മ. പെരുന്നഎൻ.എസ്സ്. എസ്സ്.ഹൈസ്കൂളിലും എറണാകുളംമഹാരാജാസ് കോളേജിലും പഠിച്ചു. പത്തൊൻപതാമത്തെ വയസ്സിൽ ബി. എസ്സ്സി. പാസ്സായി. ബോംബെ സിദ്ധാത്ഥാകോളേജ് ലക്ചററായിരുന്നുകൊണ്ട് ബോംബെയൂണിവേഴ്സിറ്റിയിൽനിന്ന് എം. എസ്സ്സി ജയിച്ചു. അനന്തരം കൽക്കത്തയിൽ ഒരു എൻജിനീയറിംഗ്കോളേജിൽ ജോലികിട്ടി. ഭൂകാന്തിക (Geo– Magnetism) ഗവേഷണത്തിനു് കൽക്കത്താസർവ്വകലാശാലയിൽനിന്ന് പിഎച്ച്. ഡി. സമ്പാദിച്ചു. അമേരിക്കൻ സ്കോളർഷിപ്പോടുകൂടി ഭാര്യാസമേതം ക്യാനഡായിൽ പോയി. മൂന്നുകൊല്ലം ടോറൻറോ യൂണിവേഴ്സിറ്റിയിൽ ഗവേഷണംനടത്തി. ഇപ്പോൾ ബോംബെ ടാററാ ഗവേഷണാലയത്തിൽ ഉദ്യോഗത്തിലിരിക്കുകയാണ് ഡോ. പ്രതാപ്.



വടക്കേക്കുറുപ്പത്തു് അച്യുതമേനോന്റെ പുത്രി കൊച്ചമ്മിണിയാണ് പ്രതാപന്റെ പത്നി. രണ്ടു കുട്ടികളുമുണ്ട്.

## പട്ടിരേത്തു രാഘവൻപിള്ള

പന്തളം കേന്ദ്രമാക്കിയുള്ള നായർ സർവീസ് സൊസൈറ്റിയുടെ എല്ലാ സംരംഭങ്ങളിലും നടുനായകമായി പ്രവർത്തിച്ചവരുന്ന ദേഹമാണ് പട്ടിരേത്തു രാഘവൻപിള്ള. 1103–ൽ പന്തളത്തു് ഒരു മിഡിൽസ്കൂൾ ആരംഭിച്ചു. ആ സ്കൂൾ ഹൈസ്കൂളാക്കി. ഹൈസ്കൂളിനു് ആൺ–പെൺ വിഭാഗങ്ങൾ വേർതിരിച്ചുണ്ടാക്കി. ട്രെയിനിംഗ്സ്കൂളും, കോളേജും, കോളേജിനനുബന്ധമായി ട്രെയിനിംഗ് കോളേജും ഉണ്ടാക്കി. പോളിടെക്നിക്കൽ സ്കൂൾ സ്ഥാപിച്ചു. സർവീസ്സൊസൈററിയുടെ മെഡിക്കൽ മിഷനും, വ്യവസായ വിഭാഗത്തിൽ മന്നം ഷുഗർമില്ലും സ്ഥാപിച്ചു. പന്തളം നായർസമ്മേളനത്തിൻെറ പ്രധാന ഭാരവാഹിയായിരുന്നു. മന്നത്തിൻെറ ശതാഭിഷേകാഘോഷങ്ങളിൽ സോത്സാഹം പങ്കെടുത്തു. പട്ടിരേത്തു രാഘവൻപിള്ളയ്ക്കു് 67 വയസ്സു് പ്രായമുണ്ടു്. സർവീസ്സൊസൈററിക്കുവേണ്ടി ആത്മാർപ്പണം ചെയ്തിരിക്കുന്ന ഒരു മഹാനാണിദ്ദേഹം.



## പുളിമാന ചെല്ലപ്പൻപിള്ള

കരുനാഗപ്പള്ളി താലൂക്ക യൂണിയൻ പ്രസിഡണ്ടാണിദ്ദേഹം. 1077 ചിങ്ങം3–ാംതീയതി ജനിച്ചു. 1104–ൽ ശ്രീമൂലം (പോപ്പുലർ) അസംബ്ളി മെമ്പറായി. അക്കാലത്തെ രാഷ്ട്രീയ ചരിത്രത്തിൽ പുളിമാനയ്ക്കു് അവിസ്മരണീയമായ പങ്കുണ്ടു്. കൊല്ലം–കരുനാഗപ്പള്ളി ഭാഗത്തെ രാഷ്ട്രീയ ചരിത്രത്തിലും, തൊഴിലാളിരംഗത്തും എതിരില്ലാത്ത സ്വാധീനം കരസ്ഥമാക്കിയിരുന്ന ചെല്ലപ്പൻപിള്ള ട്രാവൻകൂർ മിനറൽ വർക്കേഴ്സ് യൂണിയനിൽ (113—114, 118—119) രണ്ടു തവണ പ്രസിഡണ്ടായിരുന്നു. 114—115 കാലത്തു് കൊല്ലം കാഷ്യുനട്ടു് വർക്കേഴ്സ് യൂണിയൻെറയും, 1950—'52 കാലഘട്ടത്തിൽ കരുനാഗപ്പള്ളി താലൂക്കു് കോൺഗ്രസ് കമ്മററിയുടെയും പ്രസിഡണ്ടായിരുന്നു. 1961–ൽ എൻ. എസ്സ്. എസ്സ്. യൂണിയൻ പ്രസിഡണ്ടായി തെരഞ്ഞെടുക്കപ്പെട്ടു. പി. നാരായണൻനായരുടെ (സ്വരാജ് മോട്ടോഴ്സ്) സഹോദരിയെയാണു് ചെല്ലപ്പൻപിള്ള വിവാഹം കഴിച്ചിരിക്കുന്നതു്.



## ശങ്കരമംഗലത്തു ചെല്ലമ്മ

സമസ്തകേരള നായർ സമ്മേളനങ്ങളിൽ ഒരു സമ്മേളനത്തിനേ ഒരു വനിത സ്വാഗതസംഘാദ്ധ്യക്ഷയായിരുന്നിട്ടുള്ളു—പ്രസിദ്ധമായ ചവറ നായർ സമ്മേളനം. 1106–ൽ നടന്ന ഈ സമ്മേളനത്തിൻെറ സ്വാഗതസംഘാദ്ധ്യക്ഷ ശങ്കരമംഗലത്തു ചെല്ലമ്മ (ശ്രീദേവിപ്പിള്ള) യായിരുന്നു. പ്രസിദ്ധനായിരുന്ന ശങ്കരൻതമ്പിയുടെ ഭാഗിനേയിയാണു് ചെല്ലമ്മ. കരുനാഗപ്പള്ളി താലൂക്കിലെ സർവ്വീസ് സൊസൈറ്റി പ്രവർത്തനങ്ങളിലെല്ലാം ഇന്നും അവർ സജീവമായി പങ്കുകൊള്ളുന്നുണ്ടു്. കൊല്ലം കൊററങ്കര മുടപ്പിലാംഗൽ ആർ. ശങ്കരപ്പിള്ള (റിട്ടയാർഡ് എക്സൈസ് കമ്മീഷണർ)യാണു് ചെല്ലമ്മയെ വിവാഹംകഴിച്ചിരിക്കുന്നതു്. ഈ മഹതിയുടെ ഏകപുത്രനാണു് എസ്. വി. പിള്ള എം. ഏ. എൽ. എൽ. ബി. നാലു പെൺമക്കളും സന്താനങ്ങളായുണ്ടു്. ഡാ: കെ.. എം. പിള്ള (റേഡിയോളജിസ്റ്റ് പ്രൊഫസർ), ട്രാൻസ്പോർട്ടു് ഡിസ്ട്രിക്ട് ആഫീസർ ശ്രീധരൻനായർ എന്നിവർ ജാമാതാക്കളാണു്.



### നായർ 18–ാംശതകത്തിൽ

"നായന്മാർ യോദ്ധാക്കളാണു്. ആയുധം ധരിച്ചേ അവർ നടക്കാറുള്ളു. അതുകൊണ്ടു് മററു വർഗ്ഗക്കാരിൽ നിന്നും അവരെ പെട്ടെന്നു തിരിച്ചറിയാം. അവരെ സമീപിക്കുന്ന ചില പ്രത്യേക വർഗ്ഗത്തെ കൊല്ലാൻ അവർക്കവകാശമുണ്ടു്."

സൊനാററ്

## പി. ഗോവിന്ദമേനോൻ

കേരളഹൈക്കോടതി ജഡ്ജിയായ പി. ഗോവിന്ദമേനോൻ 1905–ൽ പൊന്നാനിത്താലൂക്കിൽ പള്ളിപ്പുറത്തു ജനിച്ചു. കോഴിക്കോട്ട് സാമൂതിരി കോളേജിലും പാലക്കാട്ട് വിക്ടോറിയാ കോളേജിലും തിരുവനന്തപുരം ലാകോളേജിലും പഠിച്ചു. വി. എൽ. എത്തിരാജിൻെറ അപ്രൻറീസായി മദ്രാസിൽ പ്രാക്ടീസാരംഭിച്ചു.



1932–ൽ കോഴിക്കോട്ടു പ്രാക്ടീസുതുടങ്ങി, വളരെവേഗം ഒരു ഒന്നാംകിട ക്രിമിനൽ അഭിഭാഷകനായി. 1947–ൽ കോഴിക്കോട്ടു മുനിസിപ്പൽ കൗൺസിലറായി. 1952 മുതൽ 1957 വരെ മുനിസിപ്പൽചെയർമാനായിരുന്നു. മലബാർ ജില്ലാ സഹകരണബാങ്ക് പ്രസിഡൻറായും, മദ്രാസ് സ്റ്റേററ്ബാങ്ക്, മലബാർ ജില്ലാ ഹോൾസെയിൽ കോ–ഓപ്പറേറ്റീവ് പ്രൊഡ്യൂസ് സെയിൽസ് സൊസൈററി, ചാലപ്പുറം ബാങ്ക്, കല്ലായ് സ്റ്റാർ ടൈൽവർക്സ് എന്നിവയുടെ ഡയറക്ടരായും പ്രവർത്തിച്ചിട്ടുണ്ട്. മററു പല സാമൂഹ്യ–സാംസ്കാരിക–സ്പോർട്ട്സ് സംഘടനകളുമായി ബന്ധമുണ്ട്. 1957–ൽ എറണാകുളത്തേക്കു പ്രാക്ടീസുമാററി. 1959–ൽ ഹൈക്കോടതി ജഡ്ജിയായി. അമ്മുസ്വാമിനാഥൻെറ സഹോദരപുത്രി ജയലക്ഷ്മി അമ്മയാണ് പത്നി.

## എ. കെ. ഗോപാലൻ

വടക്കേ മലബാറിൽ മാവിലായിയിൽ ആയില്യത്തു കുററ്യേരി എന്ന ജന്മികുടുംബത്തിലാണ് ഗോപാലൻ നമ്പ്യാർ ജനിച്ചതു്. ഉത്തരകേരള നായർ മഹാസഭയുടെ സ്ഥാപകനായ വെള്ളുവ കണ്ണോത്തു രൈരുനമ്പ്യാരാണു പിതാവ്. സ്കൂൾ വിദ്യാഭ്യാസത്തിനുശേഷം എലിമെൻററിസ്കൂൾ അദ്ധ്യാപകനായി മലബാറിൽ പലയിടത്തും ജോലിനോക്കി. 1930–ലെ നിസ്സഹകരണപ്രസ്ഥാനത്തിൽ



പങ്കെടുത്തു; ഉദ്യോഗം രാജിവച്ചു; ജയിലിൽ പോയി; മർദ്ദനങ്ങൾ അനുഭവിച്ചു. ഗുരുവായൂർ സത്യാഗ്രഹത്തിൽ പങ്കെടുത്തു; സനാതനികളുടെ മർദ്ദനങ്ങൾക്കിരയായി, സത്യാഗ്രഹപ്രചരണജാഥയുടെ വാളണ്ടിയർ ക്യാപ്റ്റനായി. മലബാറിൽ കോൺഗ്രസ്സ്സംഘടന കെട്ടിപ്പടുക്കാൻ പരിശ്രമിച്ചു. കർഷകരെയും തൊഴിലാളികളെയും സംഘടിപ്പിച്ച് അവരുടെ സമരങ്ങൾ നയിച്ചു. 1934–ൽ കോൺഗ്രസ്സോഷ്യലിസ്റ്റ്പാർട്ടിയുടെ കേരളഘടകം രൂപവൽക്കരിച്ചു. കെ.പി.സി.സി.യുടെ സെക്രട്ടറിയും പ്രസിഡണ്ടുമായിരുന്നിട്ടുണ്ട്. മദ്രാസിലേക്കു പോയ പട്ടിണിജാഥയും തിരുവിതാംകൂർ സ്റ്റേററുകോൺഗ്രസ്സ്പ്രക്ഷോഭണത്തെ സഹായിക്കാൻ കെ. പി. സി. സി. അയച്ച ജാഥയും നയിച്ചു. അനേകപ്രാവശ്യം അറസ്റ്റ്ചെയ്തു ശിക്ഷിക്കപ്പെട്ടു. കേരളത്തിലും മററു സംസ്ഥാനങ്ങളിലുമായി പല ജയിലുകളിൽ കിടന്നു. കുറച്ചുകാലം ഒളിവിൽപ്പോയി. 1941 മുതൽ കമ്യൂണിസ്റ്റ്നേതാവാണ്. 1952 മുതൽ ലോകസഭാംഗമാണ്. പാർലിമെണ്ടിൽ പ്രതിപക്ഷനേതാവായിരുന്നു. ഇപ്പോൾ ഇടതുപക്ഷകമ്യൂണിസ്റ്റ്നേതാവാണ്.

## എൻ. ഗോപാലമേനോൻ

പൊന്നാനിയിൽ ജനിച്ച ഗോപാലമേനോൻ മദ്രാസിൽ പ്രാക്ടീസ്ചെയ്യുന്ന ഒരഭിഭാഷകനാണ്. ആദ്യം മുതല്ക്കേ ഒരു കോൺഗ്രസ്സുകാരനായിരുന്നു. 1952–ലെ പൊതുതെരഞ്ഞെടുപ്പിൽ പൊന്നാനി നിയോജകമണ്ഡലത്തിൽനിന്നു മദ്രാസ് നിയമസഭയിലേക്കു തിരഞ്ഞെടുക്കപ്പെട്ടു. ആ തിരഞ്ഞെടുപ്പിൽ മലബാറിൽനിന്നു ജയിച്ച നാലു കോൺഗ്രസ്സുകാരിൽ ഒരാളദ്ദേഹമാണ്. പിന്നീട് മദ്രാസ് നിയമസഭയുടെ സ്പീക്കറായിത്തീർന്നു. ഇപ്പോൾ സ്വതന്ത്രാപാർട്ടിയുടെ കേരളക്കമ്മററിപ്രസിഡൻറാണ്.



## കെ. പി. രാമുണ്ണിമേനോൻ

1908 ഒക്ടോബർ 14–ാംതീയതി ജനിച്ച രാമുണ്ണിമേനോൻ ചാലപ്പുറം ഹൈസ്കൂളിലും കോഴിക്കോട്ട് സാമൂതിരി കോളേജിലും

മദ്രാസ് പ്രസിഡൻസി കോളേജിലും ലാകോളേജിലും പഠിച്ച് നിയമബിരുദം നേടി കോഴിക്കോട്ട് പ്രാക്ടീസാരംഭിച്ചു. അതോടൊപ്പം കോൺഗ്രസ്പ്രവർത്തനവുമാരംഭിച്ചു. 1932-ൽ 6 മാസം കഠിനതടവുശിക്ഷ ലഭിച്ചു. 1942–ൽ ആഗസ്റ്റ് സമരകാലത്തു വീണ്ടും ജയിൽവാസമനുഭവിച്ചു. കെ. പി. സി. സി. മെമ്പറും, കോഴിക്കോട്ട് മുനിസിപ്പൽ കൗൺസിലറും, പ്രൊവിൻഷ്യൽ വെൽഫെയർ ഫണ്ട് മെമ്പറും ആയിരുന്നു. 1947–ൽ ഗവൺമെൻറ് പ്ലീഡറും പബ്ളിക്ക് പ്രോസിക്യൂട്ടറുമായി. 1957–ൽ എറണാകുളത്തേക്കു പ്രാക്ടീസ് മാററി. യു. ഗോപാലമേനോൻെറ പുത്രി സ്വർണ്ണകുമാരിയാണ് രാമുണ്ണിമേനോൻെറ പത്നി.

## പനമ്പിള്ളി ഗോവിന്ദമേനോൻ

1084 കന്നി 15–ാംതീയതി മുകുന്ദപുരം താലൂക്കിൽ കല്ലൂർ വടക്കുംമുറിയിൽ പനമ്പിള്ളി വീട്ടിൽ മാധവിയമ്മയുടെയും കുമാരപിള്ളയുടെയും പുത്രനായി ഗോവിന്ദമേനോൻ ജനിച്ചു. ചേന്നമംഗലം ഹൈസ്കൂളിലും എറണാകുളം മഹാരാജാസ് ഹൈസ്കൂളിലും പഠിച്ചു. തൃശ്ശൂർ സെൻറ് തോമസ് കോളേജിൽ നിന്നും ഇൻറർമീഡിയറ്റ് പാസ്സായി. തൃശ്ശിനാപ്പള്ളി സെൻറ്ജോസഫ്സ് കോളേജിൽനിന്ന് ഫിസിക്സിൽ ഓണേഴ്സ്ബിരുദം നേടി. മദ്രാസ് ലാകോളേജിൽനിന്നു ബി. എൽ. പാസ്സായി. ഇരിങ്ങാലക്കുടയിൽ 1107–ൽ പ്രാക്ടീസാരംഭിച്ചു. 1114–ൽ എറണാകുളത്തേക്കു പ്രാക്ടീസ് മാററി. വൈക്കം സത്യാഗ്രഹകാലംമുതൽ രാഷ്ട്രീയപ്രവർത്തനത്തിലേർപ്പെട്ടിരുന്ന ഗോവിന്ദമേനോൻ 1110–ലും, 1113-ലും കൊച്ചിനിയമസഭയിലംഗമായിരുന്നു. കിററ് ഇന്ത്യാസമരക്കാലത്ത് നടന്ന പോലീസ്മർദ്ദനങ്ങളിൽ പ്രതിഷേധിച്ച് നിയമസഭാംഗത്വം രാജിവെച്ചു. വളരെ താമസിയാതെ പനമ്പിള്ളി അറസ്റ്റ് ചെയ്യപ്പെട്ടു. ജയിൽവിമോചിതനായശേഷം കൊച്ചിരാജ്യപ്രജാമണ്ഡലത്തിൽ ചേർന്ന് ഉത്തരവാദഭരണപ്രക്ഷോഭണത്തിൽ ഊർജ്ജിതമായി പ്രവർത്തിച്ചു. 1120–ലെ തെരഞ്ഞെടുപ്പിൽ എറണാകുളത്തുനിന്നു വിജയിച്ചു. പ്രജാമണ്ഡലം പാർട്ടി നേതാവായി. 1122 ചിങ്ങം 24–ാംതീയതി സംയുക്തമന്ത്രിസഭയിലംഗമായി. ഇന്ത്യൻഭരണഘടനാനിർമ്മാണസഭയിലും അംഗമായി. 1123–ൽ മുഖ്യമന്ത്രിയായി. രാജേന്ദ്രമൈതാനസംഭവത്തെത്തുടർന്ന് രണ്ടു സഹമന്ത്രിമാരോടൊപ്പം മന്ത്രിസ്ഥാനം രാജിവെച്ചു. 1124-ലെ തെരഞ്ഞെടുപ്പിൽ ജയിച്ചു; ഇക്കണ്ടവാരിയരുടെ മന്ത്രിസഭയിലംഗമായി. തിരുവിതാംകൂർ–കൊച്ചി സംയോജനം സംബന്ധിച്ച ഇന്ത്യാഗവൺമെൻറിൻെറ 'ബുച്ച്കമ്മററി'യിലംഗമായിരുന്നു. പറവൂർ ടി. കെ.യുടെ നേതൃത്വത്തിലുള്ള തിരു–കൊച്ചി മന്ത്രിസഭയിലും അംഗമായിരുന്നു. 1952-ലെ തെരഞ്ഞെടുപ്പിൽ വീണ്ടും ജയിച്ച് എ. ജെ. ജോൺമന്ത്രിസഭയിലംഗമായി. 1954–ലെ തെരഞ്ഞെടുപ്പിനെത്തുടർന്ന് നിയമസഭയിൽ കോൺഗ്രസ്സ്പാർട്ടി ലീഡറായി. 1955–ൽ തിരു–കൊച്ചി മുഖ്യമന്ത്രിയായി. 1956 മാർച്ചിൽ മന്ത്രിസഭ തകർന്നു. 1957-ലെ തെരഞ്ഞെടുപ്പിൽ തോററു. 1962–ലെ പാർലമെൻറുതെരഞ്ഞെടുപ്പിൽ ജയിച്ചു. ഇപ്പോൾ പൊതുമേഖലാസ്ഥാപനങ്ങളുടെ കമ്മററിയുടെ ചെയർമാനാണ്. 1938 മുതൽ കൊച്ചിയിലെ പല വലിയ തൊഴിലാളിയൂണിയനുകളുടെയും പ്രസിഡൻറായിരുന്നു. തൊഴിൽകാര്യമന്ത്രിയെന്ന നിലയിൽ തൊഴിലാളികളുടെ നന്മയ്ക്കു പല നിയമനിർമ്മാണങ്ങൾ നടത്തി. കേരള ഗ്രന്ഥശാലാസംഘം പ്രസിഡൻറായിരുന്നു. കെ. പി. സി. സി. മെമ്പറായിരുന്നിട്ടുണ്ട്. ഐ. എൽ. ഒ. സമ്മേളനത്തിൽ ഇന്ത്യൻ പ്രതിനിധിസംഘത്തിൻെറ ഉപനേതാവായിരുന്നു. ഫൈനാൻസ് കമ്മീഷൻ മെമ്പറെന്ന നിലയിലും പ്രശസ്തസേവനമനുഷ്ഠിച്ചു. പ്രഗത്ഭനായ പാർലമെൻേററിയനും ഭരണാധികാരിയും ഉജ്ജ്വലനായ പ്രാസംഗികനുമാണ് പനമ്പിള്ളി. അദ്ദേഹത്തിൻെറ പത്നി മാധവിഅമ്മ അദ്ധ്യാപികയായിരുന്നു. ഏഴു സന്താനങ്ങളുണ്ട്.



## എൻ. ശ്രീകണ്ഠൻനായർ

ആയുർവ്വേദകോളേജ് പ്രിൻസിപ്പലായിരുന്ന നീലകണ്ഠപ്പിള്ളയുടെയും, ഹെഡ്മിസ്ട്രസ്സായിരുന്ന ജാനകി അമ്മയുടെയും പുത്രനായി എൻ. ശ്രീകണ്ഠൻനായർ 1915 ജൂലായ് 15–ാംതീയതി അമ്പലപ്പുഴയിൽ ജനിച്ചു. അമ്പലപ്പുഴ, ചങ്ങനാശ്ശേരി, തിരുവനന്തപുരം എന്നിവിടങ്ങളിൽ പഠിച്ച് എം. എ. പാസ്സായി. ഉടൻതന്നെ രാഷ്ട്രീയത്തിലിറങ്ങി.

1938–ൽ തിരുവിതാംകൂർ യൂത്ത് ലീഗിൽ ചേർന്നു. 1942 മുതൽ 46'വരെ സ്റ്റേറ്റ് കോൺഗ്രസ്പ്രവർത്തകസമിതി അംഗമായിരുന്നു. സ്റ്റേററ് കോൺഗ്രസ്സമരങ്ങളിൽ പങ്കെടുത്തു ജയിൽവാസം വരിച്ചു. കൊല്ലത്തെ തൊഴിലാളികളെ സംഘടിപ്പിച്ച് അവരുടെ നേതാവായി. പുന്നപ്ര-വയലാർ സമരക്കാലത്ത് ഒളിവിൽപ്പോയി. 1947സെപ്തംബർ21-ാംനു കോഴിക്കോട്ടുവെച്ച് അറസ്ററുചെയ്യപ്പെട്ടു. അദ്ദേഹം ജയിലിലായിരിക്കെ ഒക്ടോബർ 21–ാംനു മാതാവു മരിച്ചു. രണ്ടുമാസത്തിനു ശേഷം മോചിപ്പിക്കപ്പെട്ടു. സ്വാതന്ത്ര്യപ്രാപ്തിയോടെ കോൺഗ്രസ് വിട്ടു. 1947 സെപ്തംബറിൽ കേരളാ സോഷ്യലിസ്റ്റ്പാർട്ടി സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ടു. തിരുവിതാംകൂർ നിയമസഭാംഗമായി. 1949–ൽ ആർ. എസ്. പി.യുടെ കേരളഘടകത്തിന്റെ നേതാവായി. 1952 മുതൽ '57 വരെ ലോകസഭാംഗമായിരുന്നു. 1957–ലെ തെരഞ്ഞെടുപ്പിൽ തോററു. 1962–ലെ തെരഞ്ഞെടുപ്പിൽ വീണ്ടും ലോകസഭാംഗമായി. 1953–ൽ അദ്ദേഹം ചൈനയും റഷ്യയും സന്ദർശിച്ചു. ഇംഗ്ലീഷിൽ ചൈനയെക്കുറിച്ചൊരു ഗ്രന്ഥവും മലയാളത്തിൽ നാലു ഗ്രന്ഥങ്ങളും പ്രസിദ്ധീകരിച്ചിട്ടുണ്ട്. തിരുവിതാംകൂർ സ്റ്റേററ് കോൺഗ്രസ് നേതാവായിരുന്ന കെ. കെ. കുഞ്ചുപിള്ളയുടെ പുത്രിയെ 1948–ൽ ശ്രീകണ്ഠൻനായർ വിവാഹം ചെയ്തു.

## കുററിപ്പുഴ കൃഷ്ണപിള്ള

1900 ആഗസ്റ്റുമാസത്തിൽ ആലുവായ്ക്കടുത്തു കുററിപ്പുഴയിൽ ജനിച്ച കൃഷ്ണപിള്ളയുടെ അച്ഛൻ ശങ്കരൻ നമ്പൂതിരിയും അമ്മ ദേവകിയമ്മയുമാണ്. ആലുവാ സെന്റ്മേരീസ്ഹൈസ്കൂളിൽനിന്നു മട്രിക്കലേഷൻ പാസ്സായ ശേഷം ആലുവാ അദ്വൈതാശ്രമം സ്കൂളിൽ അദ്ധ്യാപകനായി ജോലിനോക്കി. 1926–ൽ വിദ്വാൻ പരീക്ഷ പാസ്സായി. 1928–ൽ എം. എ. പാസ്സായി. അക്കൊല്ലം ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളേജിലദ്ധ്യാപകനായി. 1960–ൽ ആ ഉദ്യോഗത്തിൽനിന്നു പിരിഞ്ഞു. സാമ്പത്തികക്ലേശങ്ങളോടു മല്ലിട്ട് സ്വപരിശ്രമം



കൊണ്ട് ഉയന്ന കുററിപ്പുഴ ഒരവിവാഹിതനാണ്. അദ്ദേഹമൊരു യുക്തിവാദിയുമാണ്. സാഹിത്യവിമർശകനും പ്രാസംഗികനുമെന്ന നിലയ്ക്കു പ്രഖ്യാതനായ അദ്ദേഹം പല ഗ്രന്ഥങ്ങളും രചിച്ചിട്ടുണ്ട്. കേരള സാഹിത്യ അക്കാദമി അംഗമാണ്. സർവകലാശാലയുടെ പല സമിതികളിലും പാഠപുസ്തകക്കമ്മററിയിലും മററും അംഗമായിരുന്നു.

## കെ. സി. എസ്. പണിക്കർ

ഇന്ത്യയിലെ ഒന്നാംകിട ചിത്രകാരന്മാരിലൊരാളും പൊന്നാനിസ്വദേശിയുമായ കെ. സി. എസ്. പണിക്കർ പരേതനായ ഡോ. കെ. മാധവമേനോന്റെ പുത്രനായി കോയമ്പത്തൂരിൽ 1911 മേയ് 31–ാംനു ജനിച്ചു. പൊന്നാനി ഹൈസ്കൂളിലും മദ്രാസ് ക്രിസ്ത്യൻ കോളേജിലും പഠിച്ചു. 1930 മുതൽ 1935 വരെ ഇന്ത്യൻ ടെലഗ്രാഫ് വകുപ്പിൽ ജോലിചെയ്തു. തുടന്ന് 1936 ജൂൺ വരെ രണ്ടു കമ്പനികളിൽ ജോലിചെയ്തു. പിന്നീട് മദ്രാസ് സ്കൂൾ ഓഫ് ആർട്ട്സിൽ ചേർന്നു ചിത്രകലാപരിശീലനം നടത്തി. 1940–ൽ ഒന്നാംക്ലാസ്സിൽ ഒന്നാംറാങ്കോടെ ഡിപ്ലോമ സമ്പാദിച്ചു. 1941 ജൂലയ്മാസം മദ്രാസ് സ്കൂൾ ഓഫ് ആർട്ട്സിൽ അദ്ധ്യാപകനായി. കല്ക്കട്ട, ഡൽഹി, മദ്രാസ്, ബോംബെ എന്നിവിടങ്ങളിൽ നടന്ന ചിത്രകലാപ്രദർശനങ്ങളിൽ പങ്കെടുത്തു. 1954–ൽ ഇംഗ്ലണ്ടു സന്ദർശിക്കയും ഇന്ത്യാഹൗസിൽ സ്വന്തം ചിത്രങ്ങളുടെ ഒരു പ്രദർശനം സംഘടിപ്പിക്കയും ചെയ്തു. തുടന്ന് ഫ്രാൻസിൽ രണ്ടു പ്രദർശനങ്ങൾ നടത്തി. പല ചിത്രങ്ങളും വിററഴിഞ്ഞു. പാരീസിൽ രണ്ടു മാസം താമസിച്ചു. 1954–ൽ ലളിതകലാ അക്കാദമി മെമ്പറായി. 1955–ൽ സ്കൂൾ ഓഫ് ആർട്ടിസിൽ വൈസ് പ്രിൻസിപ്പലായി. 1957–ൽ ഡി. പി. റോയി ചൗധുരി വിരമിച്ച ഒഴിവിൽ പ്രിൻസിപ്പലായി. 1962–ൽ മദ്രാസ് സംസ്ഥാന ലളിതകലാ അക്കാദമി വൈസ് പ്രസിഡണ്ടായി. 1959–ൽ റഷ്യ സന്ദർശിച്ച് ഇന്ത്യൻകലയെക്കുറിച്ച് പ്രഭാഷണം നടത്തി. 1963–ൽ മദ്രാസ് സ്കൂൾ ഓഫ്



ആർട്ട്സ് ഒരു കോളേജിൻെറ പദവിയി ലേക്കയത്തി. 1949 മുതൽ മദ്രാസിലെ പ്രോ ഗ്രസ്സീവ് പെയിൻ്റേഴ്സ് അസോസിയേ ഷൻപ്രസിഡൻ്റാണ്. മദ്രാസ് ആർട്ടിസ്റ്റ്സ് ഹാൻഡിക്രാഫ്റ്റ്സ് യൂണിയൻ പ്രസി ഡൻറുമാണ്. 1954-ൽ കേന്ദ്ര ലളിതകലാ അക്കാദമി എക്സിക്യൂട്ടീവ് ബോർഡ്വ അംഗ മായി. ദേശീയപ്രദർശനങ്ങളുടെ ജഡ്ജിമാ രിൽ ഒരാളായിരുന്നിട്ടുണ്ട്. പണിക്കരുടെ ജീവിതത്തെയും കലാപരിശ്രമങ്ങളെയും കുറി ച്ചുള്ള ഒരു ഗ്രന്ഥം ലളിതകലാ അക്കാദമി 1961-ൽ പ്രസിദ്ധീകരിച്ചു. 1963-ൽ അമേ രിക്ക സന്ദർശിച്ചു് വിവിധകലാസ്ഥാപന ങ്ങൾ കാണുകയും കലാകാരന്മാരുമായി ചർച്ച നടത്തുകയും ചെയ്തു. 1963-ൽ ന്യൂയോ ർക്കിൽ നടന്ന ലോകകലാസമ്മേളനത്തിൽ ഇന്ത്യയെ പ്രതിനിധീകരിച്ചു. 1965 ഫെബ്രു വരിയിൽ ലണ്ടനിൽ നടക്കുന്ന കലാപ്രദർശ നത്തിലേക്ക പണിക്കരുടെ നാലു ചിത്രങ്ങൾ തിരഞ്ഞെടുത്തിട്ടുണ്ട്.

## ചിറയ്ക്കൽ ടി. ബാലകൃഷ്ണൻനായർ

തയ്യിൽ കല്യാണിക്കുട്ടി വലിയകെട്ടിലമ്മയു ടെയും ചിറയ്ക്കൽ കോവിലകത്തു് ആയില്യം



തിരുനാൾ രാമവർമ്മ വലിയ രാജാവിൻെറ യും പുത്രനായി 1907 നവംബർ 17-ാംനു- ജനിച്ചു. മദിരാശി പ്രസിഡൻസി കോ ളേജിലും, ലൊയോ ല കോളേജിലും പ ഠിച്ചു 1930-ൽ ബി. എ. പാസ്സായി. 1928-ൽ ഭയങ്കരമായ വസൂരിരോഗംനിമിത്തം കോളേജ്പഠിത്തം നിർത്തേണ്ടിവന്നു. 1927 മുതൽ കോൺഗ്രസ്സ് പ്രവർത്തനത്തിൽ പങ്കെടുത്തു. സമസ്തകേരള സാഹിത്യപരിഷത്തിൻെറ ആദ്യഘട്ടത്തിൽ ത്രൈമാസികത്തിൻെറ പത്രാധിപസമിതി യിൽ അംഗമായി. ചാലാട്ട സാഹിത്യപരി ഷത്സമ്മേളനത്തിൻെറ സ്വാഗതസംഘ ത്തിൽ കാര്യദർശിയായി. അമ്മയുടെയും അച്ഛ ൻെറയും ചരമംവരെ അവരോടൊപ്പം താമ സിച്ചു. 1942-ൽ ക്വിററ്ന്ത്യാസമരത്തിൽ രണ്ടു കൊല്ലം കഠിനതടവിനു വിധിക്കപ്പെട്ടു. 1945 മുതൽ '47വരെ കേരളപ്രദേശ്കോൺ ഗ്രസ്സിൽ അംഗവും, ചിറയ്ക്കൽതാലൂക്ക കോൺ ഗ്രസ്സ്കമ്മററി അദ്ധ്യക്ഷനും ആയിരുന്നു. 1947-ൽ പി. എസ്. പി.യിൽ ചേർന്നു പ്ര വർത്തിച്ചു. 1951-ൽ കോഴിക്കോട്ടു് ബി. ടി. ട്രെയിനിംഗ് കഴിച്ചു. ഇപ്പോൾ ചിറയ്ക്കൽ രാ ജാസ് ഹൈസ്കൂളിൽ അദ്ധ്യാപകനാണ്.

## കെ. എ. ദാമോദരമേനോൻ

ആലുവാസ്ഥുട്ടത്തു് ആലങ്ങാട്ടു് കളപ്പുരയ്ക്കൽവീ ട്ടിൽ നങ്ങുഅമ്മയുടെയും താഴത്തുവീട്ടിൽ അ ച്യുതൻ പിള്ളയുടെയും



പുത്രനായി 1906ജൂൺ 10-ാംനു- ജനിച്ച ദ മോദരമേനോൻ കോ ട്ടപ്പുറത്തും, പറവൂരും, തിരുവനന്തപുരത്തുമാ യി പഠിച്ചു് 1926-ൽ പ്രശസ്തമായി ബി. എ. പാസ്സായി. 1927-ൽ ബർമ്മയിൽ മാൻഡലേയിൽ കെ ല്ലി സ്കൂളിൽ അദ്ധ്യാപകനായി. 1928-ൽ റംഗൂൺ സർവ്വകലാശാലയിൽനിന്നു് ഡി. റ്റി. ബിരുദം നേടി. തുടർന്നു് അവിടെ പായ് പോൺ ഗവമ്മെൻറ് സ്കൂളിൽ അദ്ധ്യാപക നായി. നിസ്സഹകരണപ്രസ്ഥാനത്തിൻെറ ആഹ്വാനം കേട്ടു് 1930-ൽ ഉദ്യോഗം രാജി വച്ചു് ഇന്ത്യയിലേക്ക മടങ്ങി. കേരളത്തിലെ ത്തിയ ദിവസംതന്നെ പാലക്കാട്ടുവച്ചു നിയ മം ലംഘിച്ചു; 9 മാസത്തേക്ക ശിക്ഷിക്കപ്പെ ട്ടു. ജയിലിൽനിന്നു പുറത്തുവന്ന ഉടനെ കെ. പി. സി. സി. സെക്രട്ടറിയായി. 1932-ൽ വീണ്ടും നിയമംലംഘിച്ചതിനു് ആറുമാസം ക ഠിനതടവുശിക്ഷ ലഭിച്ചു. ഇതിനിടയിൽ ഗുരു വായൂർ സത്യഗ്രഹഘട്ടത്തിൻെറ വിജയ ത്തിനു പരിശ്രമിച്ചു. 1932-ലെ നിരോധിക്ക പ്പെട്ട കൽക്കട്ടാകോൺഗ്രസ്സിൽ പങ്കെടുക്കാൻ പോയപ്പോൾ അറസ്റ്റ്ചെയ്തു് കൽക്കട്ടയിൽ ഒരുമാസം ജയിലിൽവച്ചു. മടങ്ങിയെത്തിയ ശേഷം തിരുവനന്തപുരം ലാകോളേജിൽ ചേർന്നു; 1935-ൽ ബി. എൽ. പാസ്സായി തി രുവനന്തപുരം ജില്ലാക്കോടതിയിൽ പ്രാക്ടീ സാരംഭിച്ചു. ഇതിനിടയ്ക്കു് എ. ബാലകൃഷ്ണപി ള്ളയുടെ ശിഷ്യനായി പത്രപ്രവർത്തനത്തിൽ പരിശീലനം നേടുകയും സമദർശിയുടെ പ ത്രാധിപത്യം വഹിക്കയും ചെയ്തു. 1937-ൽ മാതൃഭൂമിപത്രാധിപരായി. 1948 വരെ ആ ജോലിയിലിരുന്നു. തിരുവിതാംകൂർ സ്റ്റേററ് കോൺഗ്രസ്സിൻെറ സമരത്തെ സഹായിക്കാൻ

കെ. പി. സി. സി. നിയമിച്ച കമ്മററിയിലം ഗമെന്ന നിലയ്ക്കു് വിലപ്പെട്ട സേവനങ്ങളനുഷ്ഠിച്ചു. 1942–ൽ ആഗസ്റ്റ്സമരക്കാലത്തു വീണ്ടും അറസ്റ്റ്ചെയ്തു് വെല്ലൂർ, അമരാവതി എന്നീ ജയിലുകളിൽ പാർപ്പിച്ചു. 1944–ൽ ജയിൽ വിമുക്തനായി. 1947 മുതൽ ഐക്യ കേരളപ്രാപ്തിവരെ ഐക്യകേരളകമ്മററി സെക്രട്ടറിയായിരുന്നു. കെ. പി. സി. സി. യുടെ സെക്രട്ടറിയും പ്രസിഡണ്ടും(1957) എ. ഐ. സി. സി. മെമ്പറുമായിരുന്നിട്ടുണ്ടു്. ഭരണഘടനാനിർമ്മാണസഭയിലുംഇടക്കാലപാർലമെന്റിലും മെമ്പറായിരുന്നു. 1952–ലെ തെരഞ്ഞെടുപ്പിൽ കെ. എം. പി. പി. ടിക്കറ്റിൽ മത്സരിച്ചു് ലോകസഭാംഗമായി. 1956–ൽ കോൺഗ്രസ്സിൽ മടങ്ങിവന്നു. 1960–ലെ പൊതു തെരഞ്ഞെടുപ്പിൽ ജയിച്ചു് കേരളസംസ്ഥാനത്തു മന്ത്രിയായി. 1964 മദ്ധ്യംവരെ മന്ത്രിയായിരുന്നു. 1941–ൽ വി. കെ. ലീലയെ വിവാഹം ചെയ്തു. ഇവർക്കു് നാലു സന്താനങ്ങളുണ്ടു്. ഗവമെന്റ്സെക്രട്ടറിയായിരുന്ന കെ. എ. പരമേശ്വരമേനോൻ, അറേറാർണിജനറലും ഹൈക്കോടതി ജഡ്ജിയുമായിരുന്ന കെ. എ. ഗംഗാധരമേനോൻ എന്നിവർ ദാമോദരമേനോന്റെ ജ്യേഷ്ഠസഹോദരന്മാരാണു്. ഒരു സാഹിത്യകാരനുംകൂടിയാണു് ദാമോദരമേനോൻ.

## കീഴേടത്തു് വാസുദേവൻനായർ

1909–ൽ കോഴിക്കോട്ടു് കീഴേടത്തു് എന്ന പുരാതന നായർതറവാട്ടിൽ ജനിച്ചു. പിതാവു് അരേടത്തു് ഉണ്ണിനായർ. മാതാവു് കീഴേടത്തു് കുഞ്ഞുക്കുട്ടി അമ്മ (ഇപ്പോഴും ജീവിച്ചിരിക്കുന്നുണ്ടു്). കോഴിക്കോട്ടെ സാമൂതിരി കോളേജിലും ചിദംബരത്തു് പ്രസിദ്ധമായ ശ്രീമീനാക്ഷി കോളേജിലും പഠിച്ചു് 1929 മാർച്ചിൽ മദിരാശി സർവ്വകലാശാലയുടെ ബി. എ. പരീക്ഷ പാസ്സായി. ബി. എ. പരീക്ഷ പാസ്സായ ഉടനെ മദിരാശി ഫിഷറീസ് ഡിപ്പാർട്ടമെൻറിൽ കോഴിക്കോട്ടു് പ്രൊബേഷനറി ഇൻസ്പെക്ടരായി നിയമിക്കപ്പെട്ടു. ഉദ്യോഗത്തിലിരിക്കവേതന്നെ ദേശീയപ്രവർത്തനങ്ങളിൽ—ഖാദി, അയിത്തോച്ചാടനം, സാമൂഹ്യകാര്യങ്ങൾ—ഏർപ്പെട്ടിരുന്നു. 1930–ൻെറ ആരംഭത്തിൽ നിസ്സഹകരണപ്രസ്ഥാനത്തിൽ പങ്കെടുക്കാൻ ഗവമെൻറുദ്യോഗം രാജിവെച്ചു. കോൺഗ്രസ് പ്രവർത്തനങ്ങളിൽ സജീവമായി പങ്കെടുക്കാൻതുടങ്ങി.



ഖാദി–സ്വദേശിപ്രചരണം, അയിത്തോച്ചാടനം, മദ്യവർജ്ജനം മുതലായ സൃഷ്ടിപരമായ രംഗങ്ങളിലും പത്രപ്രവർത്തനത്തിലും നിരന്തരം ഏർപ്പെട്ടു. കോഴിക്കോട്ടെ 'മാതൃഭൂമി'യുടെ ഒരു പ്രവർത്തകനായി അന്നുമുതൽ ഇന്നോളം തുടർന്നുവരികയാണു്.

## എൻ. ഗോവിന്ദനുണ്ണി

ചേർത്തല എൻ. എസ്സ്. എസ്സ്. കോളേജ് പ്രിൻസിപ്പലായ എൻ. ഗോവിന്ദനുണ്ണി പെരുന്നയിൽ നിരണത്തു ഭവനത്തിൽ പി. ഗൗരിക്കുഞ്ഞമ്മയുടെയും, കിടങ്ങൂർ കുറുപ്പുംമഠത്തു് കെ. ആർ. ശങ്കരനുണ്ണിയുടേയും പുത്രനായി 1917 ജൂൺ 4–ാംതീയതി ജനിച്ചു. പെരുന്ന പ്രൈമറിസ്കൂളിലും, എൻ. എസ്സ്. എസ്സ്. സ്കൂളിലും എസ്. ബി. കോളേജിലും, തിരുവനന്തപുരം ആർട്ട്സ് കോളേജിലും, ലാക്കോളേജിലുമായി വിദ്യാഭ്യാസം നടത്തി. ഫസ്റ്റ്ക്ലാസ്സിൽ ഇൻറർമീഡിയററും, അനന്തരം ഇംഗ്ലീഷ് എം. എ.യും പാസ്സായി. കിടങ്ങൂർ എൻ. എസ്സ്. എസ്സ്. ഹൈസ്കൂളിൽ അദ്ധ്യാപകനായി. തുടർന്നു് ലാക്കോളേജിൽ ചേർന്നു ഫസ്റ്റ്റാങ്കിൽ ബി. എൽ. പാസ്സായി, ജസ്റ്റിസ് കുഞ്ഞുരാമൻനായർ ഗോൾഡ് മെഡലും, മററു സമ്മാനങ്ങളും നേടി. തൃശ്ശൂർ സെൻറ് തോമസ് കോളേജ്, തിരുവല്ലാ മാർത്തോമാ കോളേജ്, പന്തളം എൻ. എസ്സ്. എസ്സ്. കോളേജ് എന്നിവിടങ്ങളിൽ ദീർഘകാലം ഇംഗ്ലീഷ് പ്രൊഫസറായിരുന്നു. ഇടയ്ക്കു കുറച്ചുകാലം അഭിഭാഷകവൃത്തിയിലേർപ്പെട്ടിരുന്നു. ഒരു രാഷ്ട്രീയപ്രവർത്തകനായി പലപ്രാവശ്യം ജയിൽവാസമനുഭവിച്ചു. 1959–ലെ വിമോചനസമരത്തിൽ പങ്കെടുത്തു. പന്തളം കോളേജിൽ ഇംഗ്ലീഷ് ഐച്ഛികത്തിനു് ഫസ്റ്റ്റാങ്കും, നൂറുശതമാനം പരീക്ഷാഫലവും ലഭിച്ചതും, ഇംഗ്ലീഷ് എം. എ. ക്ലാസ്സിൻെറ പ്രാരംഭപ്രവർത്തനങ്ങൾ നടന്നതും, അനുവാ



ദം ലഭിച്ചതും ഇദ്ദേഹം പ്രഫസറായിരുന്ന കാലത്താണ്. പിതാവ് എൻ.എസ്സ്.എസ്സ്. സ്ഥിരം മെമ്പറും, കിടങ്ങൂർ എൻ. എസ്സ്. എസ്സ്. ഹൈസ്കൂളിന്റെ സ്ഥാപകമെമ്പറന്മാരിലൊരാളുമായിരുന്നു. വീയപുരം തിരുമനശ്ശേരിൽ പരേതനായ കേശവപ്പണിക്കരുടെ പുത്രി സരസ്വതിയമ്മയാണ് പത്നി. ഒരു പുത്രനുണ്ട്.

## സി. കൃഷ്ണദാസ്

പന്തളം എൻ. എസ്സ്. എസ്സ്. ട്രെയിനിംഗ് കോളേജ് പ്രിൻസിപ്പലായ സി. കൃഷ്ണദാസ് 1092 വൃശ്ചികം13–ാം തീയതി ജനിച്ചു. എം. എ. എൽ. ററി. പാസ്സായി. ഇരുപത്തഞ്ചു വഷമായി ഇദ്ദേഹം അദ്ധ്യാപകവൃത്തിയിലാണ്. പതിനൊന്നു വർഷമായി നായർ സർവ്വീസ് സൊസൈററിയിൽ സേവനമനുഷ്ഠിക്കുകയാണ്. ഇടപ്പള്ളിയാണ് സ്വദേശം.



## ജി. ബാലകൃഷ്ണപിള്ള

പന്തളം എൻ. എസ്സ്. എസ്സ് കോളേജ് പ്രിൻസിപ്പലായ ജി. ബാലകൃഷ്ണപിള്ള മദ്രാസ് യൂണിവേഴ്സിററിയിൽ നിന്നും നാലാം റാങ്കോടുകൂടി ബി. എ. പാസ്സായി. നാഗപ്പൂർ യൂണിവേഴ്സിറ്റിയിൽനിന്നും ഇംഗ്ലീഷ് സാഹിത്യത്തിൽ രണ്ടാം റാങ്കോടുകൂടി എം. എ. ബിരുദവും, തിരുവിതാംകൂർ യൂണിവേഴ്സിററിയിൽനിന്നും ബി. എൽ. ബിരുദവും നേടി. കുറച്ചുകാലം സെക്രട്ടേറിയററിൽ ജോലി നോക്കി. സക്കാർജോലി രാജിവെച്ചു് മഹാത്മാഗാന്ധികോളേജിൽ സീനിയർ ഇംഗ്ലീഷ് ലക്ചററായി. പിന്നീടു ചങ്ങനാശ്ശേരി ഹിന്ദുകോളേജ് ഇംഗ്ലീഷ് പ്രൊഫസറായി നിയമിക്കപ്പെട്ടു. 1956-ൽ ഹിന്ദുകോളേജ്പ്രിൻസിപ്പലായി. 1962 ജൂൺമാസത്തിൽ പന്തളം കോളേജിലേക്കു സ്ഥലംമാററി. ഇംഗ്ലീഷ് സാഹിത്യത്തിലും കെമിസ്റ്ററിയിലും പോസ്റ്റ് ഗ്രാജേററ് ക്ലാസ്സുകൾ തുടങ്ങുന്നതിനു കഴിഞ്ഞു. ഇംഗ്ലീഷ്സാഹിത്യത്തിൽ ഗവേഷണത്തിനു യൂണിവേഴ്സിററി ഗ്രാൻറ്സ്കമ്മീഷനിൽനിന്നും ഗ്രാൻറു സമ്പാദിച്ചു.



## എൻ. ചന്ദ്രശേഖരൻനായർ

നെയ്യാററിൻകര എൻ. എസ്സ്. എസ്സ്. കോളേജുപ്രിൻസിപ്പലായ എൻ. ചന്ദ്രശേഖരൻ നായർ 1927 ജനുവരി 26–ാം തീയതി നെടുമങ്ങാടു താലൂക്കിൽ വെള്ളനാട്ട് തുമ്പറ വീട്ടിൽ ജനിച്ചു. ഹൈസ്കൂൾ വിദ്യാഭ്യാസം തിരുവനന്തപുരത്തു പൂർത്തീകരിച്ചു. മദ്രാസ് യൂണിവേഴ്സിററിയിൽനിന്നും ഇൻറർ പാസ്സായി. 1948–ൽ തിരുവിതാംകൂർ യൂണിവേഴ്സിററിയിൽനിന്നു ബിരുദംനേടി. 1948–ൽ യൂണിവേഴ്സിററി യൂണിയൻ പ്രസിഡണ്ടായിരുന്നു. 1951–ൽ ബനാറസ് ഹിന്ദു സർവ്വകലാശാലയിൽനിന്നും എം. എ. ബിരുദം ഉയന്ന റാങ്കോടുകൂടി നേടിയതിനുശേഷം 1953–ൽ പ്രസ്തുത സർവ്വകലാശാലയിൽനിന്നുതന്നെ നിയമബിരുദവും എടുത്തു. 1950–ൽ സ്ഥാപിതമായ ബനാറസ് മലയാളിസമാജത്തിന്റെ പ്രഥമ അദ്ധ്യക്ഷനായി തെരഞ്ഞെടുക്കപ്പെട്ടു.



1952-ൽ തിരുവനന്തപുരം മഹാത്മാഗാന്ധി കോളേജിൽ പോളിററിക്സ് ലക്ചററായി നിയമിതനായി. 1953–ൽ ചങ്ങനാശ്ശേരി ഹിന്ദു കോളേജിൽ പോളിററിക്സ് വിഭാഗത്തിന്റെ അദ്ധ്യക്ഷനായി സ്ഥലംമാറ്റപ്പെട്ടു. തുടന്ന് പ്രസ്തുതവിഭാഗത്തിൽ പ്രഫസ്സറായി ഉദ്യോഗക്കയററം ലഭിച്ചു. 1964 മാച്ചിൽ എൻ. എസ്സ്. എസ്സ്. നെയ്യാററിൻകരയിലാരംഭിച്ച വേലുത്തമ്പി മെമ്മോറിയൽ കോളേജിന്റെ സ്പെഷ്യൽ ആഫീസറായി സ്ഥലം മാററപ്പെട്ടു. 1964 ജൂൺമുതൽ എൻ. എസ്സ്. എസ്സ്. കോളേജിൽ പ്രിൻസിപ്പലായി തുടരുന്നു.

കേരള സർവകലാശാലയിൽ, സെനററ്, ബോർഡ് ഓഫ് സ്റ്റഡീസ്, ഫാക്കൽററി ഓഫ് ആർട്ട്സ് തുടങ്ങിയ വിഭാഗങ്ങളിലെ അംഗമാണ്.

'കേരള അക്കാഡമി ഓഫ് പൊളിററിക്കൽ സയൻസി'ൻെറ ഉപാദ്ധ്യക്ഷനായി 1964 മാർച്ചിൽ തെരഞ്ഞെടുക്കപ്പെട്ടു. ഏതാനും ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്.

## പി. കുട്ടിരാമൻനായർ

ഒററപ്പാലം എൻ. എസ്സ്. എസ്സ്. ട്രെയിനിംഗ് കോളേജ് പ്രിൻസിപ്പലായ കുട്ടിരാമൻ നായർ 1929 ജൂൺ 27-ാംതീയതി ആറന്മുളയിൽ ജനിച്ചു.



എം. എ., ബി. ററി. പാസ്സായശേഷം ആറു വർഷം ഹൈസ്കൂൾ ടീച്ചറായും അഞ്ചു വർഷം ചങ്ങനാശ്ശേരി എൻ. എസ്സ്. എസ്സ്. കോളേജ് ലക്ചററായും ഒരു വർഷം പന്തളം എൻ. എസ്സ്. എസ്സ്. ട്രെയിനിംഗ് കോളേജ് പ്രൊഫസ്സറായും ജോലിനോക്കി. 1962 മുതൽ ഒററപ്പാലം എൻ. എസ്സ്. എസ്സ്. ട്രെയിനിംഗ് കോളേജ് പ്രിൻസിപ്പലാണ്. കേരള യൂണിവേഴ്സിററി സെനററ് അംഗവുമാണ്.

## എം. ഗോപാലൻനായർ

ചങ്ങനാശ്ശേരി എൻ. എസ്സ്. എസ്സ്. ഹിന്ദു കോളേജ് പ്രിൻസിപ്പൽ എം. ഗോപാലൻ നായർ തൃക്കൊടിത്താനത്തു പള്ളിപ്പുറത്തു



വി. നാരായണപിള്ളയുടെ പുത്രനായി 1081 മിഥുനം 29-ാംനു ജനിച്ചു. പ്രാഥമികവിദ്യാഭ്യാസം തൃക്കൊടിത്താനത്തു നടത്തി. ചങ്ങനാശ്ശേരി ഗവമ്മെൻറ് ഹൈസ്കൂളിലും സെൻറ് ബക്ക്മൻസ് ഹൈസ്കൂളിലും, സെൻറ് ബക്ക്മൻസ് കോളേജിലും പഠിച്ചു് ഇൻറർമീഡിയററ് ജയിച്ചു. തിരുവനന്തപുരം മഹാരാജാസ് ആർട്ട്സ് കോളേജിൽനിന്നു് 1927-ൽ ബി. എ. ഓണേഴ്സ് ബിരുദം നേടി. 1928-ൽ പെരുന്ന എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ അദ്ധ്യാപകനായി. തുടർന്നു് കരുവാററാ എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ അദ്ധ്യാപകനായി. 1933-ൽ എൽ. ററി. പാസ്സായി കുന്നന്താനം എൻ. എസ്സ്. എസ്സ്. സ്കൂൾ ഹെഡ്മാസ്റ്ററായി. പിന്നീട്ട കവിയൂർ, ചാത്തന്നൂർ എന്നീ എൻ. എസ്സ്. എസ്സ്. ഹൈസ്കൂളുകളിൽ ഹെഡ്മാസ്റ്ററായി ജോലിനോക്കി.

1947-ൽ പെരുന്ന എൻ. എസ്സ്. എസ്സ്. ഹിന്ദുകോളേജ് വൈസ്പ്രിൻസിപ്പലായി. 1954-ൽ പെരുന്ന എൽ. എസ്സ്. എസ്സ്. ട്രെയിനിംഗ്കോളേജിൽ പ്രിൻസിപ്പലായി നിയമിക്കപ്പെട്ടു. 1962മുതൽ പെരുന്ന എൻ. എസ്സ്. എസ്സ്. കോളേജ് പ്രിൻസിപ്പലാണ്.

## ഡോ: എൻ. ജി. കുറുപ്പ്

ഒററപ്പാലം എൻ. എസ്സ്. എസ്സ്. ആർട്ട്സ് സയൻസ്കോളേജ് പ്രിൻസിപ്പലായ ഡോ: എൻ. ജി. കുറുപ്പ്, പന്തളം എൻ. എസ്സ്. എസ്സ്. ഹൈസ്കൂളിൽ ദീർഘകാലം ഹെഡ്മാസ്റ്ററായിരുന്നു റിട്ടയർചെയ്ത



എം. എൻ. ഉണ്ണിത്താൻെറ പുത്രനായി 1928-ൽ ജനിച്ചു. പന്തളം ഹൈസ്കൂളിൽനിന്നു് സ്കൂൾ ഫൈനൽ പാസ്സായശേഷം തിരുവിതാംകൂർ, അണ്ണാമല, ബനാറീസ്, ഓറിഗൺ (അമേരിക്ക) എന്നീ സർവ്വകലാശാലകളിലാണ് ഉപരിവിദ്യാഭ്യാസം നടത്തിയതു്. ബി.എസ്സ്സി. ക്കും എം. എ.ക്കും ജീവശാസ്ത്രത്തിൽ ഒന്നാം ക്ലാസ്സിൽ വിജയിയായശേഷം അദ്ദേഹം പ്രാണിശാസ്ത്രത്തിൽ ഗവേഷണം നടത്തുകയും ബനാറീസ്ഹിന്ദുസർവ്വകലാശാലയിൽനിന്നും 1954-ൽ പിഎച്ച്. ഡി. ബിരുദം സമ്പാദിക്കുകയും ചെയ്തു. പന്തളം എൻ.എസ്സ്.എസ്സ്. കോളേജിൽ 1954-ൽ പ്രൊഫസറായി നിയമിക്കപ്പെടുന്നതിനുമുമ്പ് ഡോ: കുറുപ്പ് ആന്ധ്രയിലും, ബനാറീസിലും കുറെനാൾ അദ്ധ്യാപകനായിരുന്നിട്ടുണ്ട്. 1962-ലാണ് ഫുൾബ്രൈററിൻേറയും നാഷനൽ സയൻസ്ഫൗണ്ടേഷൻേറയും ഫെലോഷിപ്പോടുകൂടി 'ഫിസിയോളജി'യിൽ ഉപരിഗവേഷണത്തിനായി ഓറിഗൺ സ്റ്റേററ് സർവ്വകലാശാലയിലേക്ക് അദ്ദേഹം അയയ്ക്കപ്പെട്ടതു്. രണ്ടുകൊല്ലക്കാലത്തെ പഠനത്തിനുശേഷം അമേരിക്കയിൽനിന്നു് 1964 ജൂണിൽ മടങ്ങിയെത്തിയപ്പോ

ഴാണ് ഒറ്റപ്പാലം എൻ. എസ്സ്. എസ്സ്. കോളേജിലെ പ്രിൻസിപ്പലായതു്. നിരവധി ശാസ്ത്രലേഖനങ്ങളുടെ കർത്താവാണ് ഡോ: കുറുപ്പ്. ഇംഗ്ലണ്ട്, ഫ്രാൻസ്, ഇറ്റലി, ഈജിപ്റ്റ് ഇടങ്ങിയ രാജ്യങ്ങളിലെ പല പ്രധാന വിദ്യാഭ്യാസകേന്ദ്രങ്ങളും ലാബറട്ടറികളും അദ്ദേഹം സന്ദർശിച്ചിട്ടുണ്ട്.

## ആർ. ഗോവിന്ദമേനോൻ

പാലക്കാട്ട് എൻ. എസ്സ്. എസ്സ്. എൻജിനീയറിംഗ് കോളേജ് പ്രിൻസിപ്പലായ ഗോവിന്ദമേനോൻ 1926 ഫെബ്രുവരി 22–ാംനു പാലക്കാട്ട ജനിച്ചു. 1948–ൽ ഗിൻഡി എൻജിനീയറിംഗ് കോളേജിൽനിന്ന് സിവിൽ എൻജിനീയറിംഗിൽ മദ്രാസ് യൂണിവേഴ്സിററിയുടെ ബി. ഇ. ഡിഗ്രി സമ്പാദിച്ചു. മദിരാശി, കേരള പൊതു മരാമത്തുവകുപ്പുകളിൽ ജൂനിയർ എൻജിനീയറായും അസിസ്റ്റൻറ് എൻജിനീയറായും സേവനം നടത്തി. ഗിൻഡി എൻജിനിയറിംഗ്കോളേജിൽനിന്നുതന്നെ 1957–ൽ സ്ട്രക്ചറൽ എൻജിനിയറിംഗിൽ എം. എസ് സി. പാസ്സായി. 1957മുതൽ '61 വരെ തിരുവനന്തപുരം എൻജിനിയറിംഗ് കോളേജിൽ ലക്ചററായും അസിസ്റ്റൻറ് പ്രൊഫസ്സറായും ഉദ്യോഗം നോക്കി. 1962–ൽ എക്സിക്യൂട്ടീവ് എൻജിനീയറായി കയററംകിട്ടി. പാലക്കാട്ട് എൻ. എസ്സ്. എസ്സ്. എൻജിനിയറിംഗ് കോളേജിൽ സിവിൽ എൻജിനീയറിംഗ് പ്രൊഫസ്സറായി ഡെപ്യൂട്ടചെയ്യപ്പെട്ടു (1961–'64). ഗവൺമെൻറുസർവീസ് രാജിവെച്ചതിനെ തുടന്ന് 1964–ൽ പ്രിൽസിപ്പലായി സ്ഥിരപ്പെടുത്തി.



ഇൻസ്റ്റിററ്യൂഷൻ ഓഫ് എൻജിനിയേഴ്സ് (ഇന്ത്യ)യുടെ അസോഷിയേറ്റ് മെംബറും അമേരിക്കൻ സൊസൈററി ഓഫ് സിവിൽ എൻജിനിയേഴ്സിൽ മെംബറുമാണ് ഗോവിന്ദമേനോൻ.

## ആർ. വാസുദേവൻപിള്ള

കോട്ടയം എൻ. എസ്സ്. എസ്സ്. കോ–ഓപ്പറേറ്റീവ് കോളേജ് പ്രിൻസിപ്പലായ ആർ. വാസുദേവൻ പിള്ള 1932–ൽ മദ്രാസ് സർവ്വകലാശാലയിൽനിന്നും ബി. എ. പാസ്സായി. ലാകോഴ്സും കഴിച്ചതിനുശേഷം ഇംഗ്ലണ്ടിൽ പോയി ബ്രിട്ടീഷ് കോ–ഓപ്പറേററീവ് കോളേജിൽചേർന്ന് കോ-ഓപ്പറേറ്റീവ് ഓണേഴ്സ് ഡിപ്ലോമാ പരീക്ഷ ഒന്നാംക്ലാസ്സിൽ പാസ്സായി. ആറരമാസം സ്വീഡൻ, ഡെൻമാർക്ക്, ബൽജിയം, ഫ്രാൻസ്, ഇററലി ഈ രാജ്യങ്ങളിൽ സഞ്ചരിച്ചു വിവിധതരം സഹകരണ സംഘങ്ങളുടെ പ്രവർത്തനം കണ്ടുപഠിച്ച് തീസിസ് തയ്യാറാക്കി സമർപ്പിച്ച് ആണേഴ്സ് ഡിപ്ലോമ വാങ്ങി ഇന്ത്യയിലേക്കു തിരിച്ചു. ഒരു മാസക്കാലം കൊളംബിൽ താമസിച്ച് സിലോണിലെ സഹകരണപ്രസ്ഥാനത്തെപ്പററി പഠിച്ചു. 1937-ൽ തിരുവിതാംകൂർ സക്കാർ സർവീസിൽ പ്രവേശിച്ച് സ്റ്റേററ്റൂറൽ റീ കൺസ്ട്രക്ഷൻ ആഫീസിൽ സഹകരണ ഡെപ്യൂട്ടി റജിസ്ട്രാർ, ഹാൻഡ്‌ലൂം സഹകരണസംഘങ്ങളുടെ ഒന്നാമത്തെ ഡയറക്ടർ, എക്സ്റ്റൻഷൻ ട്രെയിനിംഗ് സെന്റർ പ്രിൻസിപ്പൽ, ഗവൺമെൻറ് കോ–ഓപ്പറേററീവ് ട്രെയിനിംഗ്സെന്റർ പ്രിൻസിപ്പൽ എന്നീ ഉദ്യോഗങ്ങൾ നോക്കി പെൻഷൻ പററി പിരിഞ്ഞു. ഗവൺമെൻറു നടത്തുന്ന സഹകരണ വിഷയകമായ പരീക്ഷകൾക്ക് ഇപ്പോഴും ഒരു പരീക്ഷകൻ ആണ്. 1961 ജൂലൈ മാസം മുതൽ എൻ. എസ്സ്. എസ്സ്. സഹകരണകോളേജ് പ്രിൻസിപ്പലാണ്.

## എൻ. ഭാസ്കരക്കുറുപ്പ്

പന്തളം എൻ. എസ്സ്. എസ്സ്. പോളിടെക്നിക് പ്രിൻസിപ്പൽ ഭാസ്കരക്കുറുപ്പ് പെരുംപുളിക്കൽ വരിക്കോലിൽ വീട്ടിൽ എം. എൻ. ഉണ്ണിത്താന്റെ ദ്വിതീയപുത്രനായി 1107 കന്നിമാസം 13–ാംതീയതി ജനിച്ചു. അമ്മ വരിക്കോലിൽ വീട്ടിൽ ഗൗരിക്കുട്ടിഅമ്മയാണ്. ഇദ്ദേഹത്തിന്റെ മൂത്ത സഹോദരൻ ഡോക്ടർ എൻ. ജി. കുറുപ്പ് ഒററപ്പാലം എൻ. എസ്സ്. എസ്സ്. കോളേജ് പ്രിൻസിപ്പലാണ്. ഒരു സഹോദരനും സഹോദരിയുമുണ്ട്. ഹൈസ്കൂൾ വിദ്യാഭ്യാസം പന്തളത്തു നടത്തി. ചങ്ങനാശ്ശേരിയിൽ എസ്സ്. ബി. കോളേജിൽ നിന്നു് ഇൻറർമീഡിയേററും, യൂണിവേഴ്സി



ററികോളേജിൽനിന്നു മാത്തമാററിക്സ് ഓണേഴ്സിൽ ഒന്നാംവർഷവും പാസ്സായി. 1950—'54 വരെ തിരുവനന്തപുരം എൻജിനീയറിംഗ്കോളേജിൽ പഠിച്ച്ബി. എസ്സ്സി. എൻജിനീയറിംഗ്ബിരുദം കരസ്ഥമാക്കി.

ആറുമാസം ബോംബെയിൽ മരാമത്തുവകുപ്പിൽ ജോലി നോക്കുകയും പിന്നീട് കേരളാ മരാമത്തുവകുപ്പിൽ ജൂണിയർ എൻജിനീയറായി ജോലി നോക്കുകയും ചെയ്തു. 1958–ൽ പന്തളം പോളിടെക്നിക്കിൽ ലെക്ചററായി ഡെപ്യൂട്ടേഷനിൽ വന്നു. 1959–ൽ അസിസ്റ്റൻറ് എൻജിനീയറായി ഉദ്യോഗക്കയററം കിട്ടി. 1960 വരെ സിവിൽ ഡിപ്പാർട്ടുമെൻറ് മേലദ്ധ്യക്ഷനായി ജോലിനോക്കി. ആർ. പി. നായരുടെ പുത്രി മൃദുലകുമാരിയെ വിവാഹം കഴിച്ചു. 1960 ആഗസ്റ്റ്മാസത്തിൽ പ്രിൻസിപ്പലായി.

## പി. കെ. പരമേശ്വരൻനായർ

പി. കെ. പരമേശ്വരൻനായർ 1903 നവംബർ 2–ാം തീയതി, കുട്ടനാട്ടു താലൂക്കിൽ കോഴിമുക്ക് പൂവക്കാട്ട് എന്ന പുരാതന തറവാട്ടിൽ നാരായണി അമ്മയുടേയും അമ്പാട്ടുമഠത്തിൽ കൃഷ്ണപ്പണിക്കരുടേയും പുത്രനായി ജനിച്ചു. എടത്വാ ഹൈസ്ക്കൂളിലെ വിദ്യാഭ്യാസത്തിനുശേഷം ചങ്ങനാശ്ശേരി സെൻറ്ബക്ക്മൻസ് കോളേജിലും, തിരുവനന്തപുരം ആർട്ട്സ് കോളേജിലും പഠിച്ച് 1928-ൽ ബി. എ. ജയിച്ചു. 'സർവീസ്' ദ്വൈവാരികയുടെയും 'കേരളകേസരി' പ്രതിദിനപത്രത്തിൻേറയും പത്രാധിപസമിതി അംഗമായി ഏതാനും വർഷം ജോലി ചെയ്തു. പിന്നീട് ഗവമെൻറു സർവീസിൽ പ്രവേശിച്ചു. 1938–ൽ സ്റ്റേറ്റ് ട്രാൻസ്പോർട്ട് ഡിപ്പാർട്ടുമെൻറ് ഹെഡ് ആഫീസിൽ ഒരു ക്ലാക്കായിട്ടാണ് ആദ്യം നിയമിക്കപ്പെട്ടതു്. ഏതാനും വർഷങ്ങൾകൊണ്ട് അവിടെ ഒരു സൂപ്രണ്ടാകാൻ കഴിഞ്ഞു. 1955–ൽ കേരള സർവകലാശാലയിൽ മലയാളം ലക്സിക്കൺ വകുപ്പിൽ ഒരു സൂപ്പർവൈസറായി നിയമിക്കപ്പെട്ടു. 1961-ൽ അവിടെ നിന്നു് റിട്ടയർ ചെയ്തു. 'നെപ്പോളിയനും ജോസഫൈനും', 'തുഞ്ചത്താചാര്യർ', 'നെപ്പോളിയൻെറ ജീവിതസായാഹ്നം', 'പ്രേമഗൗതമൻ', 'സാഹിത്യപഞ്ചാനനൻ', 'സി. വി. രാമൻപിള്ള', 'ആധുനികമലയാളസാഹിത്യചരിത്രം', 'മലയാളസാഹിത്യചരിത്രം' 'വളരുന്ന സാഹിത്യം', 'മഹാത്മാഗാന്ധി', 'അഹിംസയും ലോകശാന്തിയും', 'ഭാവരശ്മികൾ', 'സാഹിത്യസമീക്ഷകൾ', 'സി. വി. സാഹിത്യം', 'വോൾട്ടയർ' തുടങ്ങിയ പല ഗ്രന്ഥങ്ങളും പ്രസിദ്ധീകരിച്ചു. ഇപ്പോൾ നായർസർവീസ്സൊസൈററിയുടെ സവിസ്തരമായ ചരിത്രം എഴുതിക്കൊണ്ടിരിക്കുന്നു. 1963 ഒക്ടോബറിൽ പരമേശ്വരൻനായരുടെ ഷഷ്ടിപൂർത്തി ആഘോഷിച്ചു. മാർത്താണ്ഡവർമ്മ പ്രൈസും, മലയാളമനോരമ വജ്രജൂബിലി സമ്മാനവും നേടിയിട്ടുണ്ട്. ഇപ്പോൾ തിരുവനന്തപുരത്തു (പൂജപ്പുരയിൽ) താമസിക്കുന്നു.



## ജി. കൃഷ്ണപിള്ള

1067 മിഥുനം 4–ാംതീയതി ജാതനായി. ഏഴാംക്ലാസ്സ്പരീക്ഷ പാസ്സായശേഷം 1087–ൽ അദ്ധ്യാപകവൃത്തിയിൽ പ്രവേശിച്ചു. പത്തിൽപരം ആട്ടക്കഥകളുടെ കർത്താവും പണ്ഡിതനുമായിരുന്ന മാവേലിക്കര പുത്തൻകൊട്ടാരത്തിൽ ഉദയവർമ്മതമ്പുരാൻെറ സന്നിധിയിൽ സംസ്കൃതം അഭ്യസിച്ചു. അതോടൊപ്പം മുഖ്യപരീക്ഷയ്ക്കും പഠിച്ചു. മുഖ്യപരീക്ഷ പാസ്സായശേഷം അവധിയെടുത്തു് ആലുവാ അദ്വൈതാശ്രമം സംസ്കൃതപാഠശാലയിൽ ശാസ്ത്രിക്ലാസ്സിൽ ചേർന്നു പഠിച്ചു. മാതാവിൻെറ മരണം സംബന്ധിച്ചു കോഴ്സു പൂർത്തിയാക്കാതെ മടങ്ങിപ്പോരേണ്ടതായിവന്നു.



മാവേലിക്കര താലൂക്കിൽ ഇരുപതു കരയോഗങ്ങളുടെ യൂണിയൻെറ സെക്രട്ടറിസ്ഥാനം രണ്ടുമൂന്നുകൊല്ലം കൃത്യശ്രദ്ധയോടെ വഹിച്ചു.

കുട്ടിക്കാലം മുതല്ക്കേ കഥകളിയിൽ അതിയായ ഭ്രമം ഉണ്ടായിരുന്നു. അറുപത്തിനാലു സംജ്ഞകളുടേയും മററേതാനും മുദ്രകളുടേയും കൈകൾ സ്തോഭത്തോടെ കാണിക്കുവാൻ പഠിച്ചു. മുദ്രാശാസ്ത്രത്തെപ്പററിയുള്ള ഉപരിവിചാരണയ്ക്കു് അതു വഴിതെളിച്ചു. ചട്ടമ്പിസ്വാമികളുടെ നിർദ്ദേശാനുസരണമുള്ള അന്വേഷ

ണത്തിൽ കഥകളിമുദ്രകൾ പ്രതിപാദിക്കപ്പെടുന്ന ഹസ്തലക്ഷണ ദീപികാശാസ്ത്രം കൈയിൽ കിട്ടി. അതിലെ ചതുർവിംശതി മുദ്രകളേയും സമാനമുദ്രകളേയും മിശ്രമുദ്രകളേയും വ്യാഖ്യാനിച്ച് ഭാഷാപോഷിണി മാസികയിൽ 1926-ൽ പ്രസിദ്ധംചെയ്തു.

ഭാഷാമിത്രം, കേരളീയനൃത്യകല അഥവാ കഥകളി, സംഖ്യാശബ്ദനിഘണ്ടു, രാജാരവിവർമ്മ, കണ്ടിയൂർ മഹാക്ഷേത്രം, കഥകളി, വിജ്ഞാനവീഥി എന്നീപുസ്തകങ്ങൾ യഥാക്രമം അച്ചടിപ്പിച്ചു പ്രസിദ്ധംചെയ്തു.

മുപ്പത്തിയാറുവർഷത്തെ ഉത്സാഹഭരിതമായ അദ്ധ്യാപകവൃത്തിക്കുശേഷം 56-ാമത്തെ വയസ്സിൽ പെൻഷൻപററി. അടുത്തുള്ള തഴക്കര എം. എസ്സ്. എസ്സ്. ഹൈസ്കൂളിൽ മലയാളം മുൻഷിയായി നാലുകൊല്ലം സേവനം ചെയ്തു. 57-ാമതു വയസ്സുമുതൽ 69-ാമതു വയസ്സുവരെ 12 കൊല്ലക്കാലം മാവേലിക്കര ദേവസ്വം മതപാഠശാലയുടെയും ഗീതാക്ലാസ്സിൻെറയും പ്രധാന ചുമതല വഹിച്ചു.

1954-ൽ ഇന്ത്യാഗവമ്മെൻറിൻെറ കലാസംസ്കാര സമിതിയിൽനിന്നും സാമ്പത്തികസഹായം ലഭിച്ചു.

ഇപ്പോൾ 73 വയസ്സു പ്രായമുണ്ട്. ആൺകുട്ടികളും പെൺകുട്ടികളുമായി ഒൻപതു സന്താനങ്ങളാണുള്ളതു്.

## എൻ. പി. ചെല്ലപ്പൻനായർ

സാഹിത്യകാരൻ, നടൻ, ഉദ്യോഗസ്ഥൻ എന്നീ നിലകളിലെല്ലാം സുപരിചിതനായ



എൻ. പി. ചെല്ലപ്പൻനായർ 1079 മകരം 6-ാംതീയതി ജനിച്ചു. മാന്നാർ നായർ സമാജം സ്കൂളിൽനിന്നും മട്രിക്കുലേഷൻ ജയിച്ചശേഷം ചങ്ങനാശ്ശേരി തിരുവനന്തപുരം എന്നിവിടങ്ങളിൽ കോളേജ്വിദ്യാഭ്യാസം നടത്തി. നിയമബിരുദം എടുത്തശേഷം അഞ്ചൽ ഇൻസ്പെക്ടർ, പർച്ചേസ് ആൻഡ് റേഷനിംഗ് ആഫീസർ, മജിസ്ട്രേട്ട്, തഹസീൽദാർ, ഉത്തരേന്ത്യയിലെ ടാവൻകൂർ റൈസ് ആഫീസർ, പ്രോജക്റ്റ് ആഫീസർ, ബ്ളോക്ക് ഡെവലപ്പ്മെൻറ് ആഫീസർ, വാട്ടർടാൻസ്പോർട്ട് കോപ്പറേഷൻ ജനറൽ മാനേജർ, ഡെപ്യൂട്ടി കളക്ടർ തുടങ്ങിയ ഉദ്യോഗങ്ങൾ വഹിച്ചു പെൻഷൻ പററി. 22 നാടകങ്ങളും 9 ചെറുകഥാസമാഹാരങ്ങളും ഒരു നോവലും ഒരു ജീവചരിത്രഗ്രന്ഥവും പ്രസിദ്ധീകരിച്ചിട്ടുണ്ട്. ഇതിൽ ഏഴു നാടകങ്ങൾ മലയാളത്തിലും തമിഴിലും സിനിമയാക്കിയിട്ടുണ്ട്. 'ഇബിലീസുകളുടെ നാട്ടിൽ' എന്ന നാടകത്തിനു് അക്കാദമി സമ്മാനം ലഭിച്ചു. സ്കൂളിൽ പഠിക്കുമ്പോൾ മുതൽ നാടകത്തിലഭിനയിച്ചുവരുന്നു. നാലു മലയാള ചലച്ചിത്രങ്ങളിലഭിനയിച്ചിട്ടുണ്ട്. പത്രമാസികകളിൽ ധാരാളമായി എഴുതിവരുന്നു—കൂടുതലും ഹാസ്യലേഖനങ്ങൾ. മാവേലിക്കര കമലാലയത്തിൽ എൻ. ജി. പരമേശ്വരൻപിള്ളയുടെ മകൾ കമലമ്മയാണ് എൻ. പി.യുടെ സഹധർമ്മിണി. മൂത്ത പുത്രൻ സി. പരമേശ്വരൻനായർ ഐ. എ. എസ്സ് ഒററപ്പാലം സബ്കളക്ടരാണ്. റബ്ബർ ബോർഡിൽ ഡെപ്യൂട്ടി റിസർച്ച് ഡയറക്ടരായ വി. കെ. ഭാസ്കരൻനായർ ജാമാതാവാണ്.

## പി. വി. കെ. നെടുങ്ങാടി

19-ാമത്തെ വയസ്സിൽ കോഴിക്കോട്ടെ മിതവാദിവാരികയിൽക്കൂടിപത്രപ്രവത്തനത്തിലിറങ്ങിയ പി. വി. കെ.



നെടുങ്ങാടി നിരവധി പത്രങ്ങളിൽ പതിവായി ലേഖനങ്ങളെഴുതീട്ടുണ്ട്. കോഴിക്കോടൻ മനോരമ, ആത്മവിദ്യാകാഹളം, കൊച്ചിയിലെ ജനശക്തി, മട്ടാഞ്ചേരിയിലെ പ്രതാപ് എന്നിവയുടെ വക്കിംഗ് എഡിററായും, 1940-ൽ അദ്ദേഹവും മററൊരു മാന്യനുംകൂടി ആരംഭിച്ച 'ലോകശക്തി' വാരികയുടെ പത്രാധിപരായും പ്രവത്തിച്ചു. 1940-ൽ മലബാറിൽ കെ. എ. ദാമോദരമേനോൻെറ അദ്ധ്യക്ഷതയിൽ ഒന്നാമതായി രൂപീകരിച്ച പത്രപ്രവത്തകസംഘത്തിൻെറ ഖജാൻജിയുമായിരുന്നു. കഴിഞ്ഞ 15 കൊല്ലമായി കണ്ണൂരിൽ ദേശമിത്രം ആഴ്ചപ്പതിപ്പിൻെറ പത്രാധിപരും, 1959-ൽ ദേശമിത്രം ഗ്രൂപ്പിൽനിന്നു സുദർശനം ദിനപത്രമാരംഭിച്ചതുമുതൽ ഇന്നുവരെ അതിൻെറ പത്രാധിപരുമാണ്. കണ്ണൂർ ജില്ലാ പത്രപ്രവത്തകസംഘത്തിൻെറ ആദ്യത്തെ പ്രസിഡ

ണ്ടും തുടർച്ചയായി പിന്നീട് 2 കൊല്ലത്തെ പ്രസിഡണ്ടും അദ്ദേഹമായിരുന്നു. ഡോക്ടർ രാജേന്ദ്രപ്രസാദ്, ഇന്ത്യൻ ഫെഡറേഷൻ, സുഭാസ്ചന്ദ്രബോസ്, പലസ്തീൻ കലാപം, ഇന്ത്യൻ നാട്ടുരാജ്യങ്ങൾ, സംസ്ഥാന സ്വയം ഭരണം, റഷ്യയുടെ മറുവശം മുതലായ ഗ്രന്ഥങ്ങളും പല രാഷ്ട്രീയലഘുലേഖകളും അദ്ദേഹം എഴുതിയിട്ടുണ്ട്.

## കാരുവള്ളിൽ വേലുപ്പിള്ള

പടിഞ്ഞാറേ കല്ലടയിൽ 1050 തുലാം 15-ാം തീയതി ജനിച്ച കാരുവള്ളിൽ വേലുപ്പിള്ള



ചെറുപ്പത്തിൽത്തന്നെ കുടുംബഭാരം ഏറെറടുക്കേണ്ടിവന്നു. നാലഞ്ചു തായ്‌വഴിയുടെ ഭരണം സ്തുത്യർഹമായി നടത്തിക്കൊണ്ടുപോന്നു. മൂന്നുതവണ പ്രജാസഭാമെംബറായിരുന്നു. നായർ സമുദായാഭിമാനിയും പരോപകാരതല്പരനുമായിരുന്നു. അദ്ദേഹത്തിൻെറ ഇളയമകൾ ജാനകിഅമ്മയാണ് കുമ്പളത്തു ശങ്കുപ്പിള്ളയുടെ ധർമ്മദാരങ്ങൾ. 1129 മകരം 27-ാംതീയതി വേലുപ്പിള്ള അന്തരിച്ചു.

## ജി. ശങ്കരപ്പിള്ള

നാടകകൃത്തായ ജി. ശങ്കരപ്പിള്ള 1930 ജൂൺ 22-ാംതീയതി ചിറയിൻകീഴിൽ ജനിച്ചു.



അച്ഛൻ, വി. ഗോപാലപിള്ളയും അമ്മ കെ. കമലാക്ഷിഅമ്മ യുമാണ്. ആററിങ്ങൽ ഹൈസ്‌കൂളിലും യൂണിവേഴ്സിറ്റി കോളേജിലും പഠിച്ചു. 1952-ൽ എം. ഏ.യ്ക്ക് ഒന്നാംക്ലാസ്സിൽ ഒന്നാം റാങ്കിൽ പാസ്സായി. പത്തനംതിട്ട കാത്തോലിക്കേററ് കോളേജിൽ ലക്‌ചററായിരുന്നു. ഇന്ത്യാഗവണ്മെൻറിൻെറ സ്‌കാളർഷിപ്പോടെ നാടോടിപ്പാട്ടുകളെപ്പററി ഗവേഷണം നടത്തി പി. എച്ച്. ഡി.യ്ക്കുള്ള പ്രബന്ധം സമർപ്പിച്ചു. 1957—'61-ൽ മധുര ഗാന്ധിഗ്രാമിൽ ലക്‌ചററായിരുന്നു. 1961—'64 ലക്‌സിക്കൺ ആഫീസിൽ ജോലിചെയ്തു. 1964-ൽ ശാസ്താംകോട്ട ദേവസ്വംകോളേജ് പൗരസ്ത്യ ഭാഷാവിഭാഗം അദ്ധ്യക്ഷനായി. ഇദ്ദേഹത്തിൻെറ 'റയിൽപ്പാളങ്ങൾ' എന്ന നാടകത്തിനു് കേരള സാഹിത്യ അക്കാദമിയുടെ സമ്മാനം കിട്ടിയിട്ടുണ്ട്.

## കുഞ്ഞുക്കുട്ടനുണ്ണി മൂപ്പിൽനായർ

കൊല്ലം 1079 ചിങ്ങമാസത്തിലെ മൂലം നക്ഷത്രത്തിൽ കവളപ്പാറകൊട്ടാരത്തിൽ നാരായണിനേത്യാരുടെയും



അവിഞ്ഞിക്കാട്ട മനയ്ക്കൽ നാരായണൻഭട്ടതിരിപ്പാടിലെയും സീമന്തപുത്രനായി ജനിച്ചു. കവളപ്പാറ സ്‌കൂളിലും, ഇൻറർമീഡിയററുവരെ കോഴിക്കോട്ടസാമൂതിരികോളേജിലും പഠിച്ചു. മദിരാശി ക്രിസ്ത്യൻ കോളേജിൽനിന്നു് ബി. എ. പാസ്സായി കവളപ്പാറയിൽ സ്ഥിരതാമസമാക്കുകയും പ്രൈവററായി സംസ്കൃതം പഠിക്കുകയും ചെയ്തു. പ്രസിദ്ധ മൃദംഗവിദ്വാൻ പാലക്കാട് സുബ്രഹ്മണ്യയ്യരോട് മൃദംഗവായന അഭ്യസിച്ചു. സംഗീതസാഹിത്യാദികലകളിൽ അതീവതല്പരനാണു മൂപ്പിൽനായർ.

പരേതനായ കണ്ണൻ മൂപ്പിൽനായരുടെ പുത്രിയെയാണു വിവാഹം ചെയ്തിട്ടുള്ളതു്. ഇക്കഴിഞ്ഞ ജൂലായ്മാസത്തിൽ ഇദ്ദേഹം മൂപ്പിൽനായരായി സ്ഥാനാരോഹണം ചെയ്തു.

## സി. ഐ. ഗോപാലപിള്ള

സി. ഐ. സഹോദരന്മാർ എന്ന പേരിൽ അറിയപ്പെടുന്ന ആലുവാ ചിത്തക്കടത്തു കുടുംബത്തിലെ നാലു സഹോദരന്മാരിൽ മൂത്ത ആളാണ് വിദ്വാൻ സി. ഐ. ഗോപാലപിള്ള എം. എ.

റിട്ടയാർഡ് ഹെഡ്മാസ്റ്റർ സി. ഐ. നാരായണപിള്ള, അഡ്വക്കേററ് സി. ഐ. പരമേശ്വരൻപിള്ള, പ്രൊഫസർ സി. ഐ. രാമൻനായർ ഇവരാണു മററു സഹോദരന്മാർ. അഡ്വക്കേററ് എൻ. കുഞ്ഞുരാമൻപിള്ള (കൊല്ലം) സി. ഐ. സഹോദരന്മാരുടെ ഏക സ്യാലനാണ്.

കുടുംബഭാരം നേരത്തെ വന്നുകൂടിയ സി. ഐ. ഗോപാലപിള്ള ഒരു മിഡിൽസ്‌കൂൾ

അദ്ധ്യാപകനായി ഉദ്യോഗജീവിതമാരംഭിച്ചു. വിദ്വാൻപരീക്ഷ പാസ്സായി. തുടൎന്നു് എം. എ. പരീക്ഷ ജയിച്ച സി. ഐ. ഗോപാലപിള്ള ദീർഘകാലം യൂണിവേഴ്സിററി കോളേജ് മലയാളം പ്രഫസറായിരുന്നു. സർവീസിൽനിന്നു റിട്ടയർചെയ്തശേഷം മഹാത്മാഗാന്ധി കോളേജിൽ മലയാള വിഭാഗം മേധാവിയായി കുറേക്കാലം ജോലിചെയ്യുകയുണ്ടായി. ഇദ്ദേഹം എം. എ. പരീക്ഷയ്ക്കു് എഴുതുമ്പോൾ പരീക്ഷകനായിരുന്നതു് ഇളയ സഹോദരനായ പ്രൊഫസർ സി. ഐ. രാമൻനായർ ആയിരുന്നു.

വ്യവസായവകുപ്പു് അസി. സ്പെഷ്യൽ ആഫീസർ പി. ജി. ഭാസ്കരൻ സി. ഐ. ഗോപാലപിള്ളയുടെ മൂത്ത പുത്രനും, യൂണിവേഴ്സിറ്റി കോളേജ് സംസ്കൃത പ്രൊഫസർ സി. പി. ഭാരതിയമ്മ അദ്ദേഹത്തിന്റെ മൂത്ത മകളുമാണ്. ഇപ്പോൾ അദ്ദേഹം യൂണിവേഴ്സിററി മാനുസ്ക്രിപ്ററ് ലൈബ്രറിയിലെ ഓണററി എഡിറററാണ്. സരസഗായകനും, നല്ലൊരു പ്രസംഗകനുമായ ഗോപാലപിള്ള നായർസമുദായത്തിൽ നിലനിന്ന മുടികെട്ടുസമ്പ്രദായം ഇപ്പോഴും അനുഷ്ഠിച്ചുപോരുന്നുണ്ടു്.

## പാണ്ടനാട്ടിൽ പി. ആർ. ഗോപാലവാര്യർ

കൊല്ലവർഷം 1105 ഇടവമാസം 22-ാംനു ബുധനാഴ്ച ചെങ്ങന്നൂർ ആനന്ദേശ്വരത്തുവാര്യത്തു ജനിച്ചു. പിതാവു് മാധവവാര്യരും, മാതാവു് പാർവ്വതിഅമ്മയുമാണ്.



മൂന്നാമത്തെ വയസ്സിൽ മാതാവു് എഴുത്തിനിരുത്തി. ഏററവും ബാല്യംമുതൽതന്നെ കവിതയിലും കഥകളിയിലും അദമ്യമായ അഭിനിവേശം പ്രകടിപ്പിച്ചിരുന്നു. വിദുഷിയായ മാതാവിൽനിന്നു്, പതിന്നാലുവൃത്തം, ഇരുപത്തിനാലുവൃത്തം മുതലായ മണിപ്രവാളഗ്രന്ഥങ്ങൾ മററു മലയാളഗ്രന്ഥങ്ങളോടൊപ്പം പഠിച്ചു. പതിനൊന്നു വയസ്സുവരെ മലയാളം സ്കൂളിൽ പഠനം തുടൎന്നു. അതിനുമേൽ 5 വർഷം സംസ്കൃതസ്കൂളിൽ പഠിക്കുകയും 1121-ൽ ശാസ്ത്രിപരീക്ഷയിൽ ജയിക്കുകയുംചെയ്തു. ഇതിനിടയിൽ പണ്ഡിതകവിയും മാതുലനുമായിരുന്ന പാണ്ടനാട്ടിൽ പരമേശ്വരവാര്യരിൽനിന്നു് കാവ്യങ്ങളും ആട്ടക്കഥകളും അഭ്യസിച്ചു.

ദിവംഗതനായ പുലിയൂർ പുരുഷോത്തമൻനമ്പൂതിരിയുടെ ശിക്ഷണത്തിൽ ജ്യോതിഷം അഭ്യസിച്ചുതുടങ്ങി. ജാതകം, പ്രശ്നം, മുഹൂർത്തം, പ്രാരംഭഗണിതഭാഗങ്ങൾ മുതലായവയെല്ലാം അവിടെനിന്നു് 1126 വരെ തുടർച്ചയായി പരിചയിച്ചു. പി. യു. കൃഷ്ണവാര്യർ എം. എസ്സ്സി.യുടെ സന്നിധിയിൽനിന്നു് പഞ്ചാംഗഗണിതാദിഗണിതവിഷയങ്ങൾ പലഘട്ടങ്ങളിലായി അഭ്യസിച്ചു. 20-ാമത്തെ വയസ്സിൽ ആരംഭിച്ച പഞ്ചാംഗപ്രസിദ്ധീകരണം ഇന്നും അഭംഗമായി തുടൎന്നുവരുന്നു. സംസ്കൃതകാര്യാലയത്തിൽനിന്നു് 1129-ൽ ശാസ്ത്രഭൂഷണബിരുദവും, 1134-ൽ മഹാകവി ബിരുദവും ലഭിച്ചു.

1129 വൃശ്ചികം 6-ാംനു പി. യു. കൃഷ്ണവാര്യരുടെ പുത്രി ലീലാവതിഅമ്മയെ വിവാഹം കഴിച്ചു. ഒരു പെൺകുട്ടിയും ഒരു ആൺകുട്ടിയും സന്താനങ്ങളായുണ്ടു്. ജാതകാഭരണം, പ്രശ്നപ്രദീപം, വിവാഹപദ്ധതി, പ്രശ്നഭൂഷണം, ഭാവഫലാദ്ധ്യായം, ഗോചരഫലങ്ങൾ തുടങ്ങിയ ജ്യോതിഷഗ്രന്ഥങ്ങൾ വ്യാഖ്യാനിച്ചു പ്രസിദ്ധീകരിച്ചിട്ടുണ്ടു്.

## ഉമയനല്ലൂർ ബാലകൃഷ്ണപിള്ള

ജനനം 1081 തുലാം 28 രോഹിണി. അച്ഛൻ പത്തനാപുരം താലൂക്കു് അഞ്ചൽ വടമൺ തെക്കേമഠത്തിൽ ശങ്കരപ്പിള്ള. അമ്മ കൊല്ലം ഉമയനല്ലൂർ പുത്തൻവീട്ടിൽ നാരായണിയമ്മ. വാളത്തുങ്ങൽ മയ്യനാട്ടു് പ്രാഥമികവിദ്യാഭ്യാസം. കൊല്ലത്തു ഹൈസ്കൂൾ വിദ്യാഭ്യാസം. കോളേജ്‌വിദ്യാഭ്യാസം മഹാരാജാസ്‌സയൻസ് കോളേജ്, തിരുവനന്തപുരം. സാഹിത്യമത്സരങ്ങൾക്കു് സമ്മാനങ്ങളും സ്വർണ്ണമെഡലുകളും കിട്ടിയിട്ടുണ്ടു്.



പന്ത്രണ്ടു വർഷം അദ്ധ്യാപകൻ. സിലോൺ മലയാളി, പ്രതിദ്ധ്വനി, കേരളടൈംസ് (പുനലൂർ), ഗ്രാമീണൻ എന്നീ പത്രമാസികകളുടെ അധിപരായിരുന്നു എട്ടുവർഷം. നാല്പ

ത്തഞ്ചു ഗ്രന്ഥങ്ങൾ പ്രസിദ്ധം ചെയ്തിട്ടുണ്ട്. 1954–ൽ ഇന്ത്യാഗവമെൺറിൻെറ സാമ്പത്തികസഹായം ലഭിച്ചു. 1956–ൽ ഗ്രന്ഥരചനക്കു് ഇന്ത്യാഗവമെൺ സമ്മാനം നല്കി. 1961–ൽ നാലന്ദാ, രാജഗൃഹം, ബുദ്ധഗയ, പാടലീപുത്രം, സാരനാഥം, വൈശാലി, ശ്രാവസ്ഥി, ലുംബിനി, മിഥില, അയോദ്ധ്യ മുതലായ പ്രാചീനസംസ്കാരസങ്കേതങ്ങളിൽ പഠനപര്യടനം നടത്തി. നാലന്ദാ എന്ന ഗ്രന്ഥത്തിനു് കേരളസാഹിത്യഅക്കാദമി സമ്മാനം നല്കി.

1952 മുതൽ 1963 വരെ തിരുവനന്തപുരം ബാലൻ പബ്ളിക്കേഷൻസിൻെറയും 'വിജ്ഞാനം' എൻസൈക്ലോപീഡിയായുടെയും അസോഷ്യേററ് എഡിററർ. 1964–ൽ എൻ. എസ്സ്.എസ്സ്. കനകജൂബിലി സുവർണ്ണഗ്രന്ഥം എക്സിക്യൂട്ടീവ് എഡിററർ.

## വരകപ്പള്ളിൽ കേശവപിള്ള

മീനച്ചൽ താലൂക്കിൽ ഇടമററം കരയിൽ സമ്പന്നവും പ്രശസ്തവുമായ വരകപ്പള്ളിൽ കുടുംബത്തിൽ പാപ്പി അമ്മയുടെയും തൊടുപുഴ താലൂക്കിൽ പുതുശ്ശേരിക്കുന്നേൽ കൃഷ്ണപിള്ളയുടെയും പുത്രനായി 1064–ൽ കേശവപിള്ള ജാതനായി. പ്രൈമറി വിദ്യാഭ്യാസം നാട്ടിൽ നിർവ്വഹിച്ചശേഷം കോട്ടയം സി.എം.എസ്സ്. ഹൈസ്കൂളിൽ ഇംഗ്ലീഷ് വിദ്യാഭ്യാസം നടത്തി. പ്രായപൂർത്തിയാകാതിരുന്നതിനാൽ മട്രിക്കുലേഷൻ പരീക്ഷയിൽ ചേരുവാൻ സാധിച്ചില്ല. ഉടനു് സേലത്തു് എത്തി, നെയ്ത്തിൽ വിദഗ്ദ്ധപരിശീലനം നടത്തുകയും നാട്ടിലെത്തി ഒരു നെയ്ത്തുശാല സ്ഥാപിക്കയും ചെയ്തു. അക്കാലത്തു കാരണവരുടെ നിര്യാണം മൂലം കുടുംബത്തിൻെറ ഭരണഭാരം ഏറെറടുക്കുവാൻ നിർബന്ധിതനായി. അതോടുകൂടി പൊതുകാര്യങ്ങളിലുമേർപ്പെട്ടു.



മീനച്ചൽ താലൂക്കിൽനിന്നും പ്രജാസഭയിലേക്കു രണ്ടുതവണ തെരഞ്ഞെടുക്കപ്പെട്ടു. അദ്ദേഹം മീനച്ചൽ താലൂക്കിൽ നായർസമാജങ്ങൾ രൂപീകരിച്ചുകൊണ്ടിരുന്ന കാലത്താണു് നായർസർവ്വീസ് സൊസൈററി രാജ്യവ്യാപകമായി സംഘടനാപ്രവർത്തനം സമാരംഭിച്ചതു്. മീനച്ചൽ താലൂക്കുയൂണിയൻെറ സ്ഥാപകനും ഒന്നാമത്തെ പ്രസിഡൻറും വരകപ്പള്ളി ആയിരുന്നു. കിടങ്ങൂർ എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ നിർമ്മാണം, ഇടമററം പൊന്മല ക്ഷേത്രം, ഭരണങ്ങാനംക്ഷേത്രം, എന്നീ ക്ഷേത്രങ്ങളുടെ ഉദ്ധാരണം എന്നിവയിലും അദ്ദേഹം ജാഗരൂകനായിരുന്നു. ഭരണങ്ങാനം സഹകരണസംഘത്തിൻെറ പ്രസിഡൻറായും സേവനം അനുഷ്ഠിച്ചിട്ടുണ്ട്. ഒരു വ്യാഴവട്ടക്കാലം നായർസർവ്വീസ് സൊസൈററിയുടെ ഖജാൻജിയായിരുന്ന കേശവപിള്ള കിടങ്ങൂർ നായർസമ്മേളനത്തിൻെറ നേതൃത്വം വഹിച്ചു. മീനച്ചൽ താലൂക്ക് എൻ. എസ്സ്. എസ്സ്. യൂണിയൻ മന്ദിരനിർമ്മാണത്തിൻെറ പ്രാരംഭപ്രവർത്തനം നടത്തിയിരുന്ന കാലത്താണു്—1958 മെയ് 25–ാംതീയതി—അദ്ദേഹം ദിവംഗതനായതു്. ഇടമററം എൻ. എസ്സ്. എസ്സ്. കരയോഗത്തിൻെറ ആഭിമുഖ്യത്തിൽ "വരകപ്പള്ളിൽ കേശവപിള്ള മെമ്മോറിയൽ ടെയിനിംഗ്സ്കൂൾ" നടത്തിവരുന്നുണ്ടു്. ചങ്ങനാശ്ശേരി മാടത്താനികുടുംബത്തിലെ കല്യാണിഅമ്മയാണു് വരകപ്പള്ളിൽ കേശവപിള്ളയുടെ പത്നി. അദ്ദേഹത്തിൻെറ ഒരു ഭാഗിനേയിയെയാണു് പരേതനായ വി. കെ. വേലപ്പൻ വിവാഹം ചെയ്തിട്ടുള്ളതു്.

## സി. പി. ലക്ഷ്മിക്കുട്ടിയമ്മ

പാലക്കാട്ട് ഗവമെൻറ്ചുമതലയിൽ നടത്തുന്ന അബലാമന്ദിരം, റസ്ക്യൂഷെൽട്ടർ, വികലാംഗ മന്ദിരം എന്നിവയുടെ ഓണററി ചെയർമാനും, പാലക്കാട്ടജില്ലാ വികസന കൗൺസിൽ അംഗവുമായ സി. പി. ലക്ഷ്മിക്കുട്ടിയമ്മക്കു് 58 വയസ്സു പ്രായമുണ്ടു്. മനവഴി ഗോപാലമേനോൻെറയും സി. പി. പാറുക്കുട്ടിയമ്മയുടെയും പുത്രിയായി 1906–ൽ ജനിച്ചു. ഹൈസ്കൂൾ വിദ്യാഭ്യാസം കഴിഞ്ഞപ്പോൾ മദ്രാസ് സർക്കിൾ പോലീസ് ഇൻസ്പെക്ടറായിരുന്ന എം. എസ്. കൃഷ്ണൻനായർ 1922-ൽ വിവാഹം കഴിച്ചു. 1928-ൽ അദ്ദേഹം മരിച്ചു. അഞ്ചു കുട്ടികളെ വളർത്തുകയും, ഉന്നത



വിദ്യാഭ്യാസം നടത്തുകയും ചെയ്തു. തഞ്ചാവൂർ ഡിസ്ട്രിക്ട് റൂറൽ അപ്ലിഫ്റ്റ്സ്കീം സോഷ്യൽ വെൽഫയർ ഓർഗനൈസറായി 1929–ൽ ജോലിയിൽ പ്രവേശിച്ചു. 1943–ൽ ഉദ്യോഗം രാജിവച്ച് രാഷ്ട്രീയപ്രവർത്തനത്തിൽ ഏർപ്പെട്ടു. രണ്ടുതവണ ലക്ഷ്മിക്കുട്ടിയമ്മ ജയിൽവാസം അനുഭവിച്ചിട്ടുണ്ട്. അഞ്ചുകുട്ടികളിൽ രണ്ടുപേർ മദ്രാസ്സ്റ്റേറ്റിൽ സർക്കിൾ ഇൻസ്പെക്ടർമാരും ഒരാൾ ഒററപ്പാലം അസിസ്റ്റൻറ് പബ്ളിക്ക് പ്രാസിക്യൂട്ടറുമാണ്.

## മേക്കന്നത്തു കുഞ്ഞിക്കൃഷ്ണൻനായർ

തലശ്ശേരിയിലെ ഒരു ജന്മികുടുംബമായ കോമപ്പങ്കണ്ടി മുണ്ടയോടൻ തറവാട്ടിൽ 1086 വൃശ്ചികമാസത്തിൽ ജനിച്ചു. അമ്മയ്ക്കു സിദ്ധിച്ച വയലളത്തെ മേക്കന്നത്തു ഭവനത്തിൽ ബാല്യകാലം കഴിച്ചു. ഇൻറർമീഡിയററു വരെ ബ്രണ്ണൻ കോളേജിൽ പഠിച്ചശേഷം എറണാകുളം കോളേജിൽ തുടന്നു പഠിച്ച് ബി. എ. ബിരുദം നേടി.



വിദ്യാത്ഥിയായിരുന്നപ്പോൾത്തന്നെ പത്രപ്രവത്തകനായി. ലോകശക്തി, ഉദയം, നവഭാരതം മുതലായ പത്രമാസികകളുടെ അധിപരായും പ്രവത്തനം നടത്തി. ഇപ്പോൾ വടക്കെമലബാറിനെ പ്രതിനിധീകരിക്കുന്ന പി. ടി. ഐ. ലേഖകനാണ്,

വിവത്തനം, ജീവചരിത്രം, ചരിത്രഗവേഷണം, സംഗീതശാസ്ത്രം എന്നീ വിഭാഗങ്ങളിൽ മുപ്പതിലേറെ ഗ്രന്ഥങ്ങൾ പ്രസിദ്ധപ്പെടുത്തിട്ടുണ്ട്. കലാരംഗത്തിൽ കഥകളിയെ അടിസ്ഥാനമാക്കി നവീനരീതിയിൽ ഓപ്പറകൾ ആദ്യമായി സംവിധാനം ചെയ്യാൻ ഭാരതീയനാട്യകലാലയത്തിനു നേതൃത്വംനല്കി. രാമായണകഥ മുഴവൻ ആറു നൃത്തനാടകങ്ങളായി രചിച്ചിട്ടുണ്ട്. ഭാരതീയ നാട്യകലാലയം പ്രസിഡണ്ടാണ്. സാമൂഹ്യരംഗങ്ങളിൽ ഉത്തരവാദപ്പെട്ട പല സ്ഥാനങ്ങളും കുഞ്ഞിക്കൃഷ്ണൻനായർ വഹിച്ചുപോരുന്നു.

## ഡോ: കെ. എസ്. മാധവൻപിള്ള

1915 ജൂലായിൽ ജനിച്ച മാധവൻപിള്ള തിരുവിതാംകൂർ സവ്വകലാശാലയിൽ നിന്നു് എം. എസ്സ്സി., പിഎച്ച്.ഡി. ബിരുദങ്ങൾ നേടി. 1943-ൽ തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളേജിൽ കെമിസ്ട്രി ലക്ചററായി. പിന്നീട് സവ്വകലാശാലയിൽ റിസർച്ച് ആഫീസറായി. 1956 മുതൽ വ്യവസായ-വാണിജ്യവകുപ്പിൽ ഇൻഡസ്ട്രിയൽ കെമിസ്റ്റ് ആണ്. പല ഗവേഷണപ്രബന്ധങ്ങളും പ്രസിദ്ധീകരിച്ചിട്ടുണ്ട്. കശുഅണ്ടി തൊലിയിൽനിന്നു് ടാനിൻ ഉണ്ടാക്കാമെന്നും, ഈ വിധത്തിൽ ഇന്ത്യയിൽ പ്രതിവർഷം 15 ലക്ഷം ക.വിലവരുന്ന 1500 ടൺ ടാനിൻ ഉല്പാദിപ്പിക്കാൻ കഴിയുമെന്നും കണ്ടുപിടിച്ച ഡോ. മാധവൻപിള്ളയ്ക്കു് 1964-ൽ 1000 ക. യുടെ സമ്മാനം ലഭിച്ചു.



## സി. അച്യുതമേനോൻ

'മേനോൻ ആൻഡ് മേനോൻ' (കോഴിക്കോട്) എന്ന സ്ഥാപനത്തിൻെറ സ്ഥാപകമെമ്പറും പങ്കാളിയുമായ സി. അച്യുതമേനോൻ 1910 ഫെബ്രുവരി 28–ാം തീയതി ജനിച്ചു. കോഴിക്കോട്ടു സാമൂതിരി കോളേജ് ലക്ചററായിരുന്ന സി. അച്യുതമേനോനാണ് പിതാവ്. മാതാവ് ചുനങ്ങാട്ട് കല്യാണിക്കുട്ടിയമ്മയാണ്. നിയമബിരുദംനേടി കുറച്ചുകാലം മദ്രാസിൽ പ്രാക്ടീസ് ചെയ്തിരുന്ന മേനോൻ കോഴിക്കോട്ടേക്ക് 1937–ൽ താമസം മാററി. മുനിസിപ്പൽ കോൺഗ്രസ് പാർട്ടി ലീഡർ (1947), കെ. പി. സി. സി. എലക്ഷൻ ട്രിബ്യൂണൽ ക്രെഡൻഷ്യൽ കമ്മററി ചെയർമാൻ, ട്രേഡ്യൂണിയൻ പ്രവത്തകൻ, കോഴിക്കോട്ടു ബാർ അസോസ്യേഷൻ സെക്രട്ടറി,



എസ്. പി. സി. എ. സെക്രട്ടറി, മലബാർ ചേമ്പർ ഓഫ് കോമേഴ്സ് ഡയറക്ടർ, കോസ്മോപോലിറ്റൻ ക്ലബ്ബ് കമ്മറ്റി മെമ്പർ, റൊട്ടേറിയൻ എന്നീ വിവിധനിലകളിൽ അദ്ദേഹം പ്രവത്തിച്ചുവരുന്നു.

## വട്ടപ്പറമ്പിൽ രാമൻമേനോൻ

1077 കക്കടകമാസത്തിൽ ജനിച്ചു. 1928-ൽ ബി. എൽ. പാസ്സായി. 1929 മുതൽ കോഴിക്കോട്ട് പ്രാക്ടീസ് തുടങ്ങി. മാളവ്യായുടെ അദ്ധ്യക്ഷതയിൽ 1929-ൽതിരുനാവായിൽ നടന്ന ഹിന്ദു മഹാസഭാ സമ്മേളനത്തിൽ യു. ഗോപാലമേനോൻ, കോങ്ങോട്ടിൽ രാമൻമേനോൻ ഇവരുടെ സഹപ്രവത്തകനായിരുന്നു. 1930-ൽ കോൺഗ്രസ്സ് പ്രവത്തകനായി. സിവിൽനിയമലംഘനത്തിന് 1932 മെയ് 15-ാംനു അറസ്റ്റ് ചെയ്യപ്പെട്ടു. ഒന്നര വർഷം ജയിൽവാസമനുഷ്ഠിച്ചു. ജയിൽജീവിതാനന്തരം ആദ്യം മദ്രാസിലും പിന്നീട് ഇരിഞ്ഞാലക്കുടയും പ്രാക്ടീസ് ആരംഭിച്ചു. ഇരിഞ്ഞാലക്കുട പ്രാക്ടീസും, സവ്വീസ് സൊസൈററിയുടെ പ്രവത്തനങ്ങളിൽ ബന്ധവും പുലത്തിപ്പോരുന്നു.



## കളത്തിൽ ലക്ഷ്മിക്കുട്ടിഅമ്മ

പ്രസിദ്ധ സമുദായനേതാവായിരുന്ന പരേതനായ കൈനിക്കര ഗോവിന്ദപ്പിള്ളയുടെ ഏക പുത്രിയും, സി. ആർ. കൃഷ്ണപിള്ളയുടെ ധമ്മപത്നിയും കളത്തിൽ വേലായുധൻനായരുടെ മാതാവുമാണ് കളത്തിൽ ലക്ഷ്മിക്കുട്ടി അമ്മ. ഈ മഹതിയുടെ നാമധേയത്തിൽ പെരുന്ന എൻ. എസ്സ്. എസ്സ്. ഹൈസ്കൂളിൽ ഒരു സ്കോളർഷിപ്പ് ഏപ്പെടുത്തിയിട്ടുണ്ട്.

## മിസ്സിസ് മള്ളൂർഗോവിന്ദപ്പിള്ള

എറണാകുളത്ത് അപ്പാപറമ്പത്തു കുഞ്ഞുലക്ഷ്മിഅമ്മയുടെയും തൃശ്ശൂർ ഇട്ടിയംപുറത്തു വീട്ടിൽ വേലുമേനവൻെറയും പുത്രിയായി 1063-ൽ ജനിച്ചു. 1081 ചിങ്ങം 20-ാംനു ആണ് മള്ളൂർ ഗോവിന്ദപ്പിള്ള അവരെ വിവാഹം ചെയ്തത്. മള്ളൂർ ദമ്പതികൾക്ക് പത്തു സന്താനങ്ങളുണ്ട്. രണ്ട് ആണും എട്ട് പെണ്ണും. മക്കളും മക്കളുടെ മക്കളുമായി എൺപതോളം അംഗങ്ങൾ മള്ളൂർ കുടുംബത്തിലുണ്ട്. വിത്തവും വിദ്യയും സൗഭാഗ്യജീവിതവും ഒത്തിണങ്ങിയ മള്ളൂർ കുടുംബത്തിൻെറ ഗൃഹലക്ഷ്മിയായിരുന്ന മിസ്സിസ് മള്ളൂർ. അറുപത്തൊന്നു നീണ്ട വഷം അനവരതം ഭർത്തൃശുശ്രൂഷചെയ്തിട്ട് കഴിഞ്ഞ ചിങ്ങമാസത്തിൽ ഓണത്തിൻനാൾ ആ മഹതി കാലധമ്മം പ്രാപിച്ചു. അവരുടെ സ്മരണയ്ക്കായി കോട്ടയം കാരാപ്പുഴ എൻ. എസ്സ്. എസ്സ്. ഹൈസ്കൂളിൽ ഒരു സ്കോളർഷിപ്പ് ഏർപ്പെടുത്തിയിട്ടുണ്ട്.

## ക്യാപ്റ്റൻ വി. ഐ. മന്നാടിയാർ

ഇപ്പോഴത്തെ വടശ്ശേരി വലിയ മന്നാടിയാരായ ക്യാപ്റ്റൻ ഡോ. വി. ഐ. മന്നാടിയാർ 1075 തുലാമാസത്തിൽ ജനിച്ചു. പുതുശ്ശേരി എലിമെൻററി സ്കൂൾ, പാലക്കാട്ട് നേറ്റീവ് ഹൈസ്കൂൾ, വിക്ടോറിയാ കോളേജ് എന്നീ വിദ്യാലയങ്ങളിൽ പഠിച്ചതിനുശേഷം ഉപരിപഠനത്തിനായി ന്യൂവിങ്ങ്ടനിൽ ചേരുകയും അവിടത്തെ കോഴ്സ് പൂർത്തിയാക്കിയശേഷം ഫോറസ്റ്ററിയിൽ പ്രത്യേക പരിശീലനം സമ്പാദിക്കയും ചെയ്തു. പിന്നീട് അമേരിക്കയിലെ ഒരു സവ്വകലാശാലയിൽനിന്ന് പി എച്ച്. ഡി. സമ്പാദിച്ചു. ഡൽഹിയിൽ നടന്ന അന്താരാഷ്ട്രീയ പൗരസ്ത്യ സമ്മേളനത്തിൽ കേരളത്തിലെ ശാക്തേയ മാർഗ്ഗം എന്ന പ്രബന്ധം സമർപ്പിച്ചു.

മലയാളം, ഇംഗ്ലീഷ്, സംസ്കൃതം, കന്നടം, ഹിന്ദുസ്ഥാനി മുതലായ ഭാഷകളിൽ പരിജ്ഞാനമുള്ള ഇദ്ദേഹം നോവലെഴുത്തുകാരനും സംഗീതനാടകകത്താവുമാണ്. അദ്ദേഹത്തിന്റെ ചില പുസ്തകങ്ങൾ പാഠ്യപുസ്തകങ്ങളായിരുന്നു. പുല്ലാങ്കുഴൽവായനയിൽ വിദഗ്ദ്ധനാണ്. മദിരാശി ഗവമ്മെണ്ടിൻേറയും കേരളാഗവമ്മെണ്ടിൻെറയും വനസംരക്ഷണവും വന്യജീവിസംരക്ഷണവും സംബന്ധിച്ച പല കമ്മററികളിലും അംഗമാണ്.

കളരിപ്പയററു മുതലായ കായികാഭ്യാസങ്ങളിലും മററും പരിചയം നേടിട്ടുള്ള ഇദ്ദേഹം ആവക വിദ്യ കുട്ടികളെ പഠിപ്പിച്ചുവരികയാണ്. സൈന്യസംബന്ധമായ കമ്മറ്റികളിലും അംഗമാണ്. പഴഞ്ഞിയിൽ ഉള്ള ഒരു സത്രത്തിനു പുറമെ പല ക്ഷേത്രങ്ങളും മററു പല ധമ്മസ്ഥാപനങ്ങളും സ്വന്തം ചെലവിൽ

നടത്തുന്നുണ്ട്. വിഷവൈദ്യത്തിൽ പരിചയം നേടീട്ടുള്ള ഇദ്ദേഹം വിഷവൈദ്യശാലകൾ പലതും സ്ഥാപിച്ചിട്ടുണ്ട്. നായർ സർവീസ്സൊസൈററിയിലെ ഒരു മെമ്പറും റൊട്ടേറിയനുമാണ്.

പട്ടാളത്തിലും ഗവമ്മെണ്ടിനും ചെയ്ത സേവനങ്ങൾ മുൻനിർത്തി ഇദ്ദേഹത്തിന് ഓണററികാപ്ററൻ പദവി കൊടുത്തിട്ടുണ്ട്. പരേതനായ വെള്ളനാട്ട മാധവരവിവമ്മ രാജാവിൻെറ പ്രഥമപുത്രി തോട്ടയ്ക്കാട്ട് അമ്മുക്കുട്ടി അമ്മയാണ് ഇദ്ദേഹത്തിൻെറ പത്നി. ഇദ്ദേഹത്തിൻെറ ഏകസഹോദരി പാറുക്കുട്ടി മന്നാടിസ്ത്യാർ ചോണ്ടത്ത്, മേജർ സർദാർ സി. ആർ. മന്നാടിയാരുടെ പത്നിയാണ്.

## വി. പി. ഗോവിന്ദൻനായർ

പെരുന്ന കോളേജ് ഉൽഘാടനം, മഹാത്മാഗാന്ധി കോളേജ് ഉൽഘാടനം, പന്തളത്ത് ശതാഭിഷേകാഘോഷം ഇവയ്ക്കെല്ലാം ഭക്ഷണ വകുപ്പിൻെറ നേതൃത്വം വഹിച്ചത് വി. പി. ഗോവിന്ദൻ നായരാണ്. മൂവാററുപുഴ താലൂക്കിൽ രാമമംഗലത്തു മേമുറി കരയിൽ കപ്പക്കാട്ട വീട്ടിൽ നാണു നായരുടെ പുത്രനായി ഇദ്ദേഹം 1069 മീനം 3-ാംനു ജനിച്ചു. മൂവാററുപുഴ, ചെങ്ങന്നൂർ, വൈക്കം എന്നീ സ്ഥലങ്ങളിൽ പഠിച്ചു. സ്കൂൾഫൈനൽ പാസ്സായശേഷം വിദ്യാഭ്യാസവകുപ്പിൽ (1092-ൽ) ഒരു ക്ലാക്കായി സക്കാർസവ്വീസിൽ പ്രവേശിച്ചു. തുടന്ന് അദ്ധ്യാപകരംഗത്തേക്കു പോന്നു. ഇടക്കോലി സ്കൂളിൽ അദ്ധ്യാപകനും, ആരക്കുഴ കോൺവെൻറു സ്കൂളിൽ ഹെഡ്മാസ്റ്ററും ആയി ജോലിചെയ്തു. 1096-ൽ മുൻസിഫ്കോടതി ക്ലാക്കായി മറ്റൊരു നിയമനം കിട്ടി. 1097-ൽ ലാകോളേജിൽ ചേന്നു പഠിച്ചു. 1099 തുലാമാസത്തിൽ വക്കീലായി പ്രാക്ടീസാരംഭിച്ചു. 122 മുതൽ 15 വർഷം സവ്വീസ് സൊസൈററി ഡയറക്ടർബോർഡുമെമ്പറായിരുന്നു. 1137-ൽ ബോർഡുമെമ്പർ സ്ഥാനം രാജിവച്ചു. മൂവാററുപുഴ മിഡിൽസ്കൂൾ സ്ഥാപനത്തിൽ ഒരു നല്ല പങ്കു വഹിച്ചിട്ടുണ്ട്. കാഞ്ഞങ്ങാട്ട് എസ്റ്റേററിൻെറയും, കോളനൈസേഷൻെറയും ചുമതല ഇദ്ദേഹത്തിനായിരുന്നു. 1091 മുതൽ 1132 വരെ മൂവാററുപുഴയിൽ നടന്നിട്ടുള്ള പൊതു പരിപാടികളിലെല്ലാം ഭാഗികമായ പങ്കു വഹിച്ചുപോന്നു. 10 വർഷക്കാലം വില്ലേജ് യൂണിയൻ പ്രസിഡണ്ടായിരുന്നു. മൂവാററുപുഴ മുനിസിപ്പാലിററിയുടെ ആദ്യ കൗൺസിലിൽ മെമ്പറായി തെരഞ്ഞെടുക്കപ്പെട്ടെങ്കിലും ഗവമ്മെൻറുമായുണ്ടായ അഭിപ്രായവ്യത്യാസംമൂലം രാജിവച്ചു.



## കെ. വി. നീലകണ്ഠൻനായർ

പി. ഡബ്ളിയു. ഡി. ഡ്രാഫ്റ്റ്സ്മാനായിരുന്ന് റിട്ടയർ ചെയ്ത കെ. വി. നീലകണ്ഠൻനായർ തിരുവനന്തപുരം അമച്വർ നാടകവേദിയിലെ ഒരു പ്രമുഖനടനാണ്. എൻ. എസ്സ്. എസ്സ്. മന്ദിരങ്ങളുടെയും, കലാലയങ്ങളുടെയും ശില്പിയാണിദ്ദേഹം. നാടകസംവിധാനത്തിലും, മേക്കപ്പിലും അഭിനയത്തിലും അദ്വിതീയൻ എന്ന പേരു സമ്പാദിച്ചിട്ടുണ്ട്. കോട്ടയം സ്വദേശിയാണ്. സ്ഥിരതാമസം തിരുവനന്തപുരത്താണ്.



## ടി. മാധവൻനായർ

1908 ഡിസംബർമാസം 23-ാംതീയതി ആലത്തൂർതാലൂക്ക് ആയക്കാടംശം പരുവാശ്ശേരിദേശത്ത് ജനിച്ചു. തലശ്ശേരി ബ്രണ്ണൻ കോളേജിൽനിന്ന് ഇൻറർമീഡിയററ് പാസ്സായി. മദിരാശി പച്ചയ്യപ്പാസ് കോളേജിൽനിന്ന് ബി. എ. ഓണേഴ്സ് ജയിച്ചു. ഒരു വർഷത്തോളം പച്ചയ്യപ്പാസ് കോളേജിൽത്തന്നെ അസിസ്റ്റൻറ് പ്രൊഫസ്സറായി ജോലിനോക്കി. പിന്നീട് നിയമബിരുദം എടുത്ത് തലശ്ശേരിയിൽ പ്രാക്ടീസ് ആരംഭിച്ചു. എട്ടുകൊല്ലത്തോളം അവിടെ പ്രാക്ടീസുചെയ്തതിനുശേഷം 1941-ൽ ഒററപ്പാലത്തേക്കു മാറി. അവി



ടെനിന്നു് 1958–ൽ പാലക്കാട്ടേക്കു പോന്നു. പാലക്കാട്ടു് അഡീഷനൽ ഗവണ്മെന്റ് പ്ലീഡറും പബ്ളിക്ക് പ്രോസിക്യൂട്ടരും ആയി നിയമിക്കപ്പെട്ടു. ഈ പദവി 1962–ൽ രാജിവെച്ചു. ഒരു സോഷ്യലിസ്റ്റ്പാർട്ടിപ്രവർത്തകനാണു്. പാലക്കാട്ട ജില്ലാ ലോറിഉടമസ്ഥസംഘത്തിൻെറയും, പാലക്കാട്ട ചില്ലറവ്യാപാരസംഘത്തിൻെറയും പ്രസിഡണ്ടാണു്.

## എം. എസ്. മേനോൻ

കേരള ഹൈക്കോടതിയിൽ ചീഫ്ജസ്റ്റീസായ എം. ശങ്കരൻകുട്ടിമേനോൻ തൃശ്ശൂരിലെ അഭിജാതമായ മണ്ണത്താഴത്തു കുടുംബത്തിലെ അംഗമാണു്. കൊച്ചി ഹൈക്കോടതി ജഡ്ജിയായിരുന്ന ടി. എം. കൃഷ്ണമേനോന്റെ പുത്രനാണദ്ദേഹം. എറണാകുളത്തും മദ്രാസിലും പഠിച്ചു് എം. എ. പരീക്ഷ പാസ്സായശേഷം ഇംഗ്ലണ്ടിൽ



നിന്നു ബാരിസ്റ്റർപരീക്ഷ പാസ്സായി മടങ്ങിയെത്തി കൊച്ചി ഹൈക്കോടതിയിൽ അഭിഭാഷകനായി പ്രാക്ടീസുചെയ്തു. എറണാകുളത്തെ മേനോൻ ആൻഡ് പൈ എന്ന സ്ഥാപനം അദ്ദേഹം ആരംഭിച്ചതാണു്. പിന്നീടദ്ദേഹം ഹൈക്കോടതി ജഡ്ജിയായിത്തീന്നു. ഇപ്പോൾ കേരള ഹൈക്കോടതി ചീഫ് ജസ്റ്റീസാണു്.

## ടി. സി. ശങ്കരമേനോൻ

1899–ൽ ജനിച്ചു. അച്ഛൻ സാഹിത്യകുശലൻ ടി. കെ. കൃഷ്ണമേനോൻ അമ്മ സാഹിത്യസഖി ടി. സി. കല്യാണിഅമ്മ. കലാലയവിദ്യാഭ്യാസം, 1924–ൽ കേംബ്രിഡ്ജിലെ എം. എ. ബിരുദ് ഇംഗ്ലീഷ് സാഹിത്യത്തിലും, ധനശാസ്ത്രത്തിലും എടുത്തതോടുകൂടി നിത്തിവെച്ചു. എറണാകുളം



മഹാരാജാസ്കോളേജിൽ അസിസ്റ്റന്റ്പ്രൊഫസറായി ഉദ്യോഗം തുടങ്ങി, പ്രിൻസിപ്പലായി പിരിഞ്ഞു. ഇടയ്ക്കു് ചിററൂർ ഗവണ്മെൻറ് കോളേജ് ആരംഭിച്ചു് പ്രിൻസിപ്പലായിരിക്കുവാൻ നിയോഗിക്കപ്പെട്ടു. കുറച്ചുകാലം വിദ്യാഭ്യാസഡയറക്ടരും, അവസാനം കേരള പബ്ളിക്ക്സവ്വീസ്കമ്മീഷൻ അംഗവുമായി.

തിരുവിതാംകൂർ സവ്വകലാശാലയിൽ കലാവിഭാഗത്തിന്റെ ഡീൻ, മദിരാശി സവ്വകലാശാലയിലെ ഓണററി റീഡർ, ദക്ഷിണേന്ത്യയിലെ സവ്വകലാശാലാപരീക്ഷകൾക്കും, ഇന്ത്യാഗവമ്മെൻറിൻെറ ഐ. എ. എസ്. പരീക്ഷകൾക്കും പരീക്ഷകൻ, ദക്ഷിണഭാഷാ ബുക്ക്ട്രസ്റ്റ് ബോർഡ്അംഗം, അഖിലേന്ത്യാവനിതാവിദ്യാഭ്യാസവിഷയകമ്മീഷൻ അംഗം, റേഡിയോ ഉപദേശകക്കമ്മററിഅംഗം, റയിൽവേ ബുക്ക്സ്റ്റാൾ ഉപദേശകക്കമ്മിറ്റി അംഗം മുതലായ വിവിധ ഉദ്യോഗങ്ങൾ ഓരോ കാലത്തുണ്ടായിട്ടുണ്ട്, ചിലതു് ഇന്നും തുടർന്നുപോരുന്നുണ്ട്. സ്കൗട്ടിംഗ് സംബന്ധിച്ചു് സ്റ്റേററ്കമ്മീഷണർ ആയിരുന്നു, സേവനങ്ങൾക്കു് ഇന്ത്യയിലെ മെഡൽ ഓഫ് മെറിററ് നല്കപ്പെട്ടു. കുറച്ചുകാലം എറണാകുളം എൻ. എസ്സ്. എസ്സ്. കരയോഗം പ്രസിഡൻറായിരുന്നു.

## ആർ. കെ. കൊട്ടാരത്തിൽ

ജനനം 1097 തുലാം. മാതാവു് ചെറുതന വില്ലേജിൽ ആയാപറമ്പു് കൊട്ടാരത്തിൽ ലക്ഷ്മിയമ്മ. പിതാവു് ഹരിപ്പാട്ടു് തിരുമനശ്ശേരിൽ നാരായണപ്പണിക്കർ. 23 വർഷത്തെ കഥാപ്രസംഗപാരമ്പര്യം. സിലോൺ മുതലായ വിദേശങ്ങളിൽ കഥാപ്രസംഗത്തിനുപോയിട്ടുണ്ട്. ഒട്ടനവധി മഹദ്വ്യക്തികളിൽനിന്നും കീത്തിമുദ്രകളും പ്രശംസാപത്രങ്ങളും നേടിയിട്ടുണ്ട്. മന്നം ശതാഭിഷേക മഹോത്സവത്തിൽ 'ഉമ്മിണിത്തങ്ക' കഥാപ്രസംഗം ചെയ്തതിനു് സമുദായാചാര്യൻ ഉള്ളഴിഞ്ഞനുഗ്രഹിച്ചിട്ടുണ്ട്. അടുത്തതെന്നെ ഉത്തരേന്ത്യയിലെ ലക്ഷദ്വീപസമൂഹങ്ങളിലും പര്യടനം നടത്തുന്നു. ഭാരതസക്കാരിൻെറ വാത്താവിതരണ പ്രക്ഷേപണവകുപ്പിൻെറ ആഭിമുഖ്യത്തിൽ കേരളം മുഴുവൻ പരിപാടി നടത്തുകയാണിപ്പോൾ.



## ചോതാറ വാസുദേവൻപിള്ള

1083 മീനമാസത്തിൽ വേളൂർ ചോതാറവീട്ടിൽ ജനിച്ചു. 1110–ൽ നടന്ന കോട്ടയം നായർസമ്മേളനത്തിൽ നിർവ്വാഹകസമിതി അംഗമായി സമുദായ പ്രവർത്തനം ആരംഭിച്ചു. 1112–ൽ കോട്ടയം താലൂക്കയൂണിയൻ രൂപീകരിച്ചപ്പോൾ അതിൻെറ പ്രസിഡണ്ടായി തെരഞ്ഞെടുക്കപ്പെട്ടു. ആറു കൊല്ലം ഡയറക്ടർബോർഡ് അംഗവും, 3 വഷം കോളേജ് സെൻട്രൽ കമ്മറ്റി അംഗവുമായിരുന്നു. ഉൽപ്പന്നപ്പിരിവുവേളയിൽ കോട്ടയം താലൂക്ക വളണ്ടിയർ ക്യാപ്ററനായിരുന്നു. ബി. എൽ. കോഴ്സ് പൂർണ്ണമാക്കിയിട്ടുണ്ട്. കുറച്ചുകാലം മുനിസിപ്പൽകൗൺസിലറായിരുന്നു.



## കാക്കനാംവീട്ടിൽ ബാലകൃഷ്ണമേനോൻ

1902 ജൂലായ്മാസം 15–ാംതീയതി തൃപ്പൂണിത്തുറയിൽ കാക്കനാംവീട്ടിൽ ജനിച്ചു. തൃപ്പൂണിത്തുറ സക്കാർ ഹൈസ്കൂളിലും എറണാകുളം കോളേജിലും പഠിച്ചു. മദിരാശി എൻജിനിയറിംഗ് കോളേജിൽ ചേന്ന് 1926-ൽ ബി.ഇ. ഡിഗ്രി സമ്പാദിച്ചു. ഇതിനുശേഷം ലണ്ടനിൽനിന്ന് ഡി. ഐ.സി. പോസ്റ്റ്ഗ്രാജുവേററ് ഡിപ്ലോമ എടുത്തു. പിന്നീട് ഫ്രാൻസ്, ജർമ്മനി, നാർവെ, സ്വീഡൻ, സ്വിററ്സർലണ്ട്, ഇററലി മുതലായ രാജ്യങ്ങളിൽ സഞ്ചരിച്ച് അവിടങ്ങളിൽ ഉള്ള ഹൈഡ്രോഇലക്ട്രിക്ക് സ്ഥാപനങ്ങളും ഫാക്ടറികളും സന്ദർശിച്ചു. 1957 ജൂലായ്മാസം 15–ാംതീയതി കേരളസർക്കാർ ചീഫ് എൻജിനിയറായിട്ട് റിട്ടയർ ചെയ്തു. ഇപ്പോൾ എറണാകുളത്ത് എൻ. എസ്സ്. എസ്സ്. കരയോഗം പ്രസിഡണ്ടാണ്.



## പാറയ്ക്കാട്ട ദാമോദരമേനോൻ

1105 മേടത്തിൽ സർവീസ്സൊസൈററിയുടെ ആഭിമുഖ്യത്തിൽ ചങ്ങനാശ്ശേരിയിൽ വച്ചു നടന്ന ഗംഭീരമായ നായർ മഹാസമ്മേളനത്തിൻെറ അദ്ധ്യക്ഷനായിരുന്നു പാറയ്ക്കാട്ട ദാമോദരമേനോൻ. കേരളമെങ്ങും നായക്കരയോഗസംഘടനകൾ വേണമെന്നും സംഘടനകൾക്ക താലൂക്കടിസ്ഥാനത്തിൽ യൂണിയനുകളും ജില്ലാടിസ്ഥാനത്തിൽ കേന്ദ്രസമിതികളും ഉണ്ടായിരിക്കണമെന്നും അന്നത്തെ സമ്മേളനത്തിൽ അദ്ധ്യക്ഷൻ നിർദ്ദേശിച്ചു. കേരളമൊട്ടാകെ പടന്നു വ്യാപിച്ചുയന്നുവരുന്ന ഒരു മഹാസംഘടനയായി നായർസമുദായം വളരണമെന്നും അത്തരമൊരു സംഘടനയുടെ നേതാവിനെ നായന്മാർ ഹാരാപ്പ്ണംചെയ്തു സ്വീകരിക്കുന്ന മംഗലരംഗം അങ്ങകലെ താൻ കാണുന്നുവെന്നും അദ്ധ്യക്ഷൻ അന്നു ദീർഘദർശനം ചെയ്തിരുന്നു. അദ്ദേഹത്തിൻെറ നിർദ്ദേശത്തെ ആദരിച്ചുകൊണ്ടാണ് എൻ. എസ്സ്. എസ്സ്. കരയോഗങ്ങൾക്ക രൂപംനല്കിയിരിക്കുന്നത്.



## വൈലോപ്പിള്ളി ശ്രീധരമേനോൻ

എറണാകുളത്തിനു സമീപമുള്ള കലൂർ വൈലോപ്പിള്ളികുടുംബത്തിൽ 1911 മെയ് 14–ാംതീയതി ശ്രീധരമേനോൻ ജനിച്ചു. ബി. എ. യും ബി. റ്റി. യും ജയിച്ചിട്ടുണ്ട്. ഹൈസ്കൂൾ അദ്ധ്യാപകനായി ജോലിയിൽ പ്രവേശിച്ചു. ഇപ്പോൾ ഹെഡ്മാസ്റ്ററാണ്. കന്നിക്കൊയ്ത്ത്, കുടിയൊഴിക്കൽ, ശ്രീരേഖ, വിത്തും കൈക്കോട്ടും എന്നീ കവിതാസമാഹാരങ്ങളാണു പ്രധാന കൃതികൾ. നല്ലൊരു സ്കൗട്ടുംകൂടിയായ ശ്രീധരമേനോൻ ഒന്നാംതരമൊരു ശാസ്ത്രാദ്ധ്യാപകനും ശ്രദ്ധേയനായൊരു കവിയുമാണ്.



## പാലാ നാരായണൻനായർ

1087 വൃശ്ചികത്തിൽ പാലായിൽ ജനിച്ചു. പിതാവു് ശങ്കരൻനായരും മാതാവു് പാർവ്വതി അമ്മയുമാണ്. പൂഞ്ഞാർ ഹൈസ്കൂളിൽ അദ്ധ്യാപകനായിരുന്നു. 1943–ൽ രണ്ടാം ലോകമഹായുദ്ധകാലത്തു് ഒരു ഭടനായി ഇന്ത്യയിലും ബർമ്മയിലും സേവനമനുഷ്ഠിച്ചു. 1947–ൽ തിരിച്ചുവന്നു് കേരള യൂണിവേഴ്സിറ്റിയിലെ പ്രസിദ്ധീകരണവകുപ്പിൽ ഉദ്യോഗസ്ഥനായി. പ്രശസ്തമായ നിലയിൽ എം. എ.ജയിച്ചു. 1957–ൽ കേരള സാഹിത്യ അക്കാദമിയുടെ ആദ്യത്തെ അസി: സെക്രട്ടറിയായി. 1959 വരെ ആ ജോലിയിൽ തുടന്നു. 1110–ൽ പൂക്കൾ എന്ന പുസ്തകം പ്രസിദ്ധീകരിച്ചു. കേരളം വളരുന്നു (8 ഭാഗം) ഉൾപ്പെടെ അമൃതകലവരെ 30-ൽപരം കവിതാഗ്രന്ഥങ്ങളും ഏതാനും ബാലസാഹിത്യഗ്രന്ഥങ്ങളും രചിച്ചിട്ടുണ്ടു്. 1112–ൽ കേരള സാഹിത്യപരിഷത്തു് നടത്തിയ മത്സരത്തിൽ കവിതയ്ക്കു് ഒന്നാം സമ്മാനം നേടി. കേന്ദ്രഗവമ്മെന്റിൻെറ സാമ്പത്തികസഹായം ലഭിച്ചു. വൈക്കത്തു പുത്തൻവീട്ടിൽ സുഭദ്രക്കുട്ടിയമ്മയാണു് ഭാര്യ. മൂന്നു സന്താനങ്ങളുണ്ടു്.



## എം. പി. ഗോവിന്ദൻനായർ

പൊതുജീവിതം ആരംഭിച്ചതുമുതൽ നായർ സർവീസ്സൊസൈറ്റിയുമായി ബന്ധപ്പെട്ടു കഴിയുന്ന എം. പി. ഗോവിന്ദൻ നായർ കേരളത്തിലെ മെഡിക്കൽ വകുപ്പു മന്ത്രിയായിരുന്നു. 1951 മുതൽ 1962 ഒക്ടോബർ 9–ാം തീയതി മന്ത്രിസഭയിൽ അംഗമാകുന്നതുവരെ തുടർച്ചയായി എൻ. എസ്സ്. എസ്സ്. ഡയറക്ടർ ബോർഡു് അംഗമായിരുന്നു. 1928–ൽ തിരുവഞ്ചൂരുള്ള ഒരു സാധാരണഗൃഹത്തിൽ ജനിച്ച ഗോവിന്ദൻനായർ കോട്ടയം, ആലുവാ, തിരുവനന്തപുരം ലാക്കോളേജു് ഇവിടങ്ങളിൽ പഠിച്ചു് 1949-ൽ ബി. എൽ. പരീക്ഷ പാസ്സായി. 1950 മുതൽ കോട്ടയത്തു പ്രാക്ടീസുതുടങ്ങി. 1950-ൽ കോട്ടയംതാലൂക്ക യൂണിയൻവൈസ് പ്രസിഡണ്ടായി തെരഞ്ഞെടുക്കപ്പെട്ടു. മന്ത്രിയാകുന്നതുവരെ യൂണിയൻ വൈസ് പ്രസിഡണ്ടുമായിരുന്നു. 1952-ൽ വിജയപുരം പഞ്ചായത്തു പ്രസിഡണ്ടായി. മന്ത്രിസഭയിൽ പ്രവേശിക്കാനാണു് ആ സ്ഥാനം രാജിവച്ചതു്. 1957–ലെ നിയമസഭാതെരഞ്ഞെടുപ്പിൽ തോററ ഗോവിന്ദൻനായർ 1960–ലെ തെരഞ്ഞെടുപ്പിൽ ജയിച്ചു. അഡ്വക്കേററു് എൻ. ഗോവിന്ദമേനോൻെറ ഭാഗിനേയി ശാരദാദേവിയെ 1952–ൽ വിവാഹം കഴിച്ചു. ഒരു മകൾ ഉണ്ടു്. മന്ത്രിസ്ഥാനം ഒഴിഞ്ഞശേഷം കോട്ടയത്തു പ്രാക്ടീസ് തുടരുന്നു.



## ലക്ഷ്മി എൻ. മേനോൻ

പരേതനായ എം. രാമവമ്മതമ്പാൻെറ പുത്രിയാണു് കേന്ദ്രത്തിൽ വിദേശകാര്യസഹമന്ത്രിയായ ലക്ഷ്മി എൻ. മേനോൻ. പറവൂർ താഴത്തുവീട്ടിൽ നാരായണപിള്ളയുടെ പുത്രി മാധവിക്കുട്ടി അമ്മയാണു് അവരുടെ മാതാവു്. പറവൂരും തിരുവനന്തപുരത്തും കോഴിക്കോട്ടും മദ്രാസിലുമായി വിദ്യാഭ്യാസം ചെയ്തു് എം. എ., എൽ. ടി., ബി. എൽ. പരീക്ഷകൾ പാസ്സായ ലക്ഷ്മിക്കുട്ടിയമ്മ കേരളത്തിലും പുറത്തും കോളേജ് അദ്ധ്യാപികയായും അഭിഭാഷകയായും ജോലിനോക്കിയിട്ടുണ്ടു്. അഖിലേന്ത്യാ വനിതാസംഘടനയുടെ സ്ഥാപകരിൽ ഒരാളായ അവർ അതിൻെറ സെക്രട്ടറിസ്ഥാനവും പ്രസിഡണ്ടുസ്ഥാനവും വഹിച്ചിട്ടുണ്ടു്. ആ സംഘടന വക മാസികയുടെ പത്രാധിപരുമായിരുന്നു. പാററ്നയിൽ ട്രെയിനിംഗ്കോളേജ് പ്രിൻസിപ്പലായിരിക്കുമ്പോഴാണു് രാജ്യസഭയിലേക്കു തിരഞ്ഞെടുക്കപ്പെട്ടതു്. വിദേശകാര്യവകുപ്പു പാർലമെൻററി സെക്രട്ടറി, ഡെപ്യൂട്ടി മന്ത്രി, സഹമന്ത്രി എന്നീ നിലകളിൽ പ്രശസ്തമായി പ്രവത്തിച്ചു. ലോകമൊട്ടുക്കു പര്യടനം നടത്തിയിട്ടുണ്ടു്. പല അന്താരാഷ്ട്രീയസമ്മേളനങ്ങളിലും ഇന്ത്യയെ പ്രതിനിധീകരിച്ചിട്ടുണ്ടു്. കുറച്ചുകാലം ഐക്യരാഷ്ട്രസംഘടനയിലും ജോലിചെയ്തിട്ടു



ണ്ടു്. പാററ്നാ, കേരള സർവ്വകലാശാലകളുടെ വൈസ്ചാൻസലറായിരുന്നശേഷം ഇപ്പോൾ ഇന്ത്യൻ ഇൻസ്റ്റിട്യൂട്ട് ഓഫ് പബ്ളിക്ക് അഡ്മിനിസ്ട്രേഷന്റെ ഡയറക്ടരായിരിക്കുന്ന പ്രൊഫസർ വി. കെ. നന്ദനമേനോനാണു് ഭർത്താവു്.

## കെ. കുമാർ

ഇലന്തൂരിൽ കാവിൽ ആശാന്മാരുടെ കുടുംബത്തിൽ ജനിച്ച കെ. കുമാർ മദ്രാസ് പ്രസിഡൻസി കോളേജിൽ പഠിച്ചുകൊണ്ടിരിക്കമ്പോഴാണു് 1921-ൽ നിസ്സഹകരണ പ്രസ്ഥാനത്തിൽ പങ്കെടുക്കാൻവേണ്ടി പഠിപ്പു നിറുത്തിയതു്. തുടന്നു തിരുവിതാംകൂർ ജില്ലാകോൺഗ്രസ്സിൻെറ ഓർഗനൈസിംഗ് സെക്രട്ടറിയായി പ്രവത്തിച്ചു. ഖാദി ഹരിജനോദ്ധാരണപ്രവത്തനങ്ങളിൽ ശ്രദ്ധ കേന്ദ്രീകരിച്ചു. വിദേശവസ്തുഷാപ്പു പിക്കററിങ്ങിൽ സജീവമായ പങ്കു വഹിച്ചു. വൈക്കം സത്യാഗ്രഹം, ഉപ്പുസത്യാഗ്രഹം, നാഗ്പൂർ പതാകാസത്യാഗ്രഹം തുടങ്ങിയവയിലെല്ലാം പങ്കെടുത്തു് കേരളത്തിലും പുറത്തും ജയിൽവാസം വരിച്ചു. ഗാന്ധിജിയുടെ പര്യടനവേളകളിൽ പരിഭാഷകനായി സഞ്ചരിച്ചിട്ടുണ്ടു്. 'സ്വദേശാഭിമാനി' എന്നൊരു മാസികയും നടത്തിയിട്ടുണ്ടു്. പില്ക്കാലത്തു സജീവരാഷ്ട്രീയത്തിൽനിന്നു വിരമിച്ച കുമാർ ഇലന്തൂർ താമസിക്കുകയാണു്.



## കുട്ടനാട്ടു രാമകൃഷ്ണപിള്ള

കേരളത്തിലെ പ്രമുഖരാഷ്ട്രീയപ്രവത്തകരിൽ ഒരാളും പത്രപ്രവത്തകൻ, നാടകകൃത്തു്, പ്രഭാഷകൻ എന്നീ നിലകളിൽ പ്രഖ്യാതനുമായ കുട്ടനാട്ടു കെ. രാമകൃഷ്ണപിള്ള 1909 നവംബർ മാസം 14-ാം തീയതി കുട്ടനാട്ടിൽ ജനിച്ചു. ചങ്ങനാശ്ശേരി, തിരുവനന്തപുരം, ബനാറസ് എന്നിവിടങ്ങളിൽ പഠിച്ചു് ബി. എ., എൽ.എൽ. ബി. പരീക്ഷകൾ പാസ്സായി. നിയമബിരുദമെടുക്കുംമുമ്പു് കുറച്ചുനാൾ അദ്ധ്യാപകനായിരുന്നു. ആലപ്പുഴയും തിരുവനന്തപുരത്തും പ്രാക്ടീസു ചെയ്തു. തിരുവനന്തപുരം ശാസ്തമംഗലത്തു താമസിക്കുന്നു. തപ്തബാഷ്പം, പ്രതിമ, കുഞ്ഞൻ തുടങ്ങിയ നാടകങ്ങളുൾപ്പെടെ പതിനഞ്ചു പുസ്തകങ്ങൾ അദ്ദേഹം എഴുതിയിട്ടുണ്ടു്. പഞ്ചായത്തു് അസിസ്റ്റൻറ് ഡയറക്ടർ കെ. ഗൗരിയമ്മ ഇദ്ദേഹത്തിൻെറ സഹധമ്മിണിയാണു്. രാമകൃഷ്ണപിള്ള സ്റ്റേററ്കോൺഗ്രസ് പ്രക്ഷോഭണത്തിൽ പങ്കെടുത്തു് ഒന്നിലധികം പ്രാവശ്യം ജയിൽവാസം വരിച്ചു. സ്റ്റേററ്കോൺഗ്രസ്സിൻെറ ഡിക്റ്റേററായിരുന്നു. സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം തിരുവിതാംകൂർ നിയമസഭാംഗവും തിരുവിതാംകൂർ ജില്ലാകോൺഗ്രസ് സെക്രട്ടറിയുമായിരുന്നു. മലയാളിയുടെ ചീഫ് എഡിററരായിരുന്നിട്ടുണ്ടു്.



## എ. വി. ഗോവിന്ദമേനോൻ

എൻ. എസ്സ്. എസ്സിൻെറ ആഭിമുഖ്യത്തിൽ പൊന്നാനി താലൂക്കിലുള്ള പറക്കുളത്തു് അടുത്ത അദ്ധ്യയനവഷം മുതൽ ആരംഭിക്കാനുദ്ദേശിക്കുന്ന ആട്ട്സ് കോളേജിന്റെ പ്രാദേശികകമ്മററിയുടെ പ്രസിഡണ്ടാണു് എ. വി. ഗോവിന്ദമേനോൻ. 1882 ജനുവരിമാസം 31-ാംനു തെക്കെ മലബാറിലെ ആനക്കര വടക്കത്തു് അമ്മുഅമ്മയുടേയും പെരുമ്പിലാവിൽ ഗോവിന്ദമേനോൻേറയും പുത്രനായി ജനിച്ചു. കോഴിക്കോട്ടു സാമൂതിരികോളേജ്, മദിരാശി പ്രസിഡൻസികോളേജ്, ലാകോളേജ് എന്നിവിടങ്ങളിൽ വിദ്യാഭ്യാസംകഴിച്ചശേഷം 1904-ൽ കോഴിക്കോട്ടു ബാറിൽ അഭിഭാഷകനായി ചേന്നു. 1915-ൽ ഗവമ്മെൻറ് പ്ലീഡറായും പബ്ളിക്ക് പ്രോസിക്യൂട്ടറായും നിയമിതനായി. 1923-ൽ ബ്രിട്ടീഷ്ഗവമ്മെൻറ് 'റാവുബഹദൂർ' ബിരുദവും തുടർന്നു് 1937-ൽ 'ദിവാൻ ബഹദൂർ' ബിരുദവും സമ്മാനിച്ചു. 1924-ൽ കോയമ്പത്തൂരിൽ അഡീഷണൽ ജില്ലാ ജഡ്ജിയായി ഉദ്യോഗത്തിൽ പ്രവേശിച്ചു. 1937-ൽ ഒന്നാംഗ്രേഡ് ജില്ലാജഡ്ജി എന്ന നിലയിൽ സേലത്തുവെച്ചു് ഔദ്യോഗികജീവിതത്തിൽ നിന്നു വിരമിച്ചു.



റിട്ടയർചെയ്തശേഷംപൊതുസേവനത്തിൽ ഉത്സുകനായി കഴിയുകയാണ്. സാമ്പത്തികമായും വിദ്യാഭ്യാസപരമായും പിന്നോക്കം നില്ക്കുന്ന സ്വദേശത്തിന്റെ ശോച്യാവസ്ഥയിൽ ലജ്ജിതനായ അദ്ദേഹം അവിടെ ഒരു കലാശാല പടുത്തുയർത്തുന്നതിനുവേണ്ടി എൻ. എസ്സ്. എസ്സുമായി സഹകരിച്ചു പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. ഈ എൺപത്തിരണ്ടുകാരന്റെ ഊർജ്ജസ്വലതയ്ക്കു യാതൊരു കോട്ടവും തട്ടിയിട്ടില്ല.

## പണ്ഡിററ് സി. രാമകൃഷ്ണൻനായർ

കൊല്ലവർഷം 1081-ാമാണ്ടു ജനിച്ച രാമകൃഷ്ണൻനായരെ തീർത്ഥപാദപരമഹംസ സ്വാമികളാണ് എഴുത്തിനിരുത്തിയതു്. മലയാളം ഏഴാംക്ലാസ്സിൽ ജയിച്ചിട്ട് അയിരൂർ പോയി സംസ്കൃതവിദ്യാഭ്യാസം ചെയ്തു. അവിടത്തെ ആയുർവേദ ഹൈസ്കൂളിലും തിരുവനന്തപുരം ആയുർവ്വേദ കോളേജിലും പഠിച്ചു. 1101-ാമാണ്ടു



വൈദ്യകലാനിധി പാസ്സായി. ചെറുവള്ളി എന്ന സ്ഥലത്തു് പ്രശസ്തമായനിലയിൽ ഒരു ആയുർവേദ വൈദ്യശാല അദ്ദേഹം നടത്തിവരുന്നുണ്ട്. ശബരിമല തീർത്ഥാടകർക്കുവേണ്ടി ഗവമ്മെൻറുസഹായത്തോടുകൂടി എരുമേലിൽ ഒരു വൈദ്യശാല വളരെക്കാലം നടത്തി. 1115-ൽ തിരുവിതാംകൂർ ഗവമ്മെൻറിന്റെ ആയുർവേദാചാര്യ പരീക്ഷയിൽ ഒന്നാംക്ലാസ്സിൽ പാസ്സായി ശ്രീമൂലം ഷഷ്ടിപൂർത്തിമെഡൽ സമ്പാദിച്ചു. വൈദ്യസാരഥി, ധന്വന്തരി, വൈദ്യബന്ധു, ആരോഗ്യബന്ധു, ആയുർവേദരത്നം മുതലായ ആയുർവേദ പത്രികകളിൽ വിജ്ഞാനപ്രദങ്ങളായ അനേകം ലേഖനങ്ങൾ രാമകൃഷ്ണൻനായർ എഴുതിയിട്ടുണ്ട്. അയ്യപ്പൻമാസിക, പ്രബുദ്ധകേരളം മുതലായ ആദ്ധ്യാത്മിക പ്രസിദ്ധീകരണങ്ങളിലും പണ്ഡിററ് രാമകൃഷ്ണൻനായർ മുറയ്ക്കു ലേഖനങ്ങൾ എഴുതാറുണ്ട്. യോഗവേദാന്താദികളിൽ തീർത്ഥപാദപരമഹംസസ്വാമികളുടെ ശിഷ്യനായി ഇദ്ദേഹം അഭ്യസനം നടത്തിയിട്ടുണ്ട്.

## ചീരക്കുഴി ഉണ്ണിക്കൃഷ്ണൻ

മുപ്പത്തഞ്ചു വയസ്സു പ്രായമായ ചീരക്കുഴി ഉണ്ണിക്കൃഷ്ണൻ കുന്നത്തു നാരായണൻനായരുടെയും ചീരക്കുഴി അമ്മുക്കുട്ടിഅമ്മയുടെയും പുത്രനായി ഗുരുവായൂരിൽ ജനിച്ചു. ചാവക്കാട്ടുഹൈസ്കൂളിൽ വിദ്യാഭ്യാസം ചെയ്തു. ഒൻപതാമത്തെ വയസ്സിൽ മാസ്റ്ററുജാലികൻ പ്രൊഫസർ വാഴക്കുന്നത്തിന്റെ ശിഷ്യനായി. ഉണ്ണിക്കൃഷ്ണൻ ഈ കലയിൽ വേണ്ടത്ര നൈപുണ്യം നേടി. ജാലവിദ്യ തൊഴിലായി സ്വീകരിച്ചിട്ടില്ല. എങ്കിലും ധർമ്മസ്ഥാപനങ്ങൾക്കുവേണ്ടി വിദേശങ്ങളിൽ പരിപാടികൾ നടത്തിയിട്ടുണ്ട്. ഒരുമനയൂർ അമ്മിണിഅമ്മയാണ് ഉണ്ണിക്കൃഷ്ണന്റെ ഭാര്യ. മൂന്ന് ആൺകുട്ടികളും ഒരു പെൺകുട്ടിയും സന്താനങ്ങളായുണ്ട്.



## സി. എൻ. തുപ്പൻ നമ്പൂതിരിപ്പാട്

കോട്ടയത്തിനടുത്തു് നട്ടാശ്ശേരി ചെങ്ങഴിമറ്റത്തു സി. എൻ. തുപ്പൻനമ്പൂതിരിപ്പാട്ട് 1064-ൽ ജനിച്ചു. സ്വസമുദായത്തിലെ അനാചാരധ്വംസനത്തിനു യോഗക്ഷേമസഭവഴിയും, ഊരാണ്മ ദേവസ്വം സംഘടനവഴിയും വളരെയധികം പ്രവർത്തിച്ചിട്ടുള്ള തുപ്പൻ നമ്പൂതിരിപ്പാട്ട് സർവ്വീസ് സൊസൈററിയേയും, മന്നത്തുപത്മനാഭനേയും അങ്ങേയററം സ്നേഹിക്കുന്ന ഒരു വ്യക്തിയാണ്. 25കൊല്ലംമുമ്പു നടന്ന ഒരു നായർസമ്മേളനത്തിൽ സംബന്ധിക്കാൻ പോയ തുപ്പൻനമ്പൂതിരിപ്പാടിനെ വഴിക്കുവച്ചു കണ്ട ഒരാളോടദ്ദേഹം പറഞ്ഞതു്, ഞാൻ അമ്മാത്തേക്ക് (അമ്മവീട്ടിലേക്ക്) പോകുന്നുവെന്നാണ്. മന്നത്തുപത്മനാഭന്റെ ഷഷ്ടിപൂർത്തിസമ്മേളനം കുമാരനല്ലൂർവച്ചു് തുപ്പൻനമ്പൂതിരിപ്പാടിന്റെ ചുമതലയിൽ നടത്തുകയുണ്ടായി. മന്നം നയിച്ച സവർണ്ണജാഥയ്ക്കു് ഇദ്ദേഹം ഒരു



സ്വീകരണം നല്കിയതു് അന്നത്തെ നിലയ്ക്കു് ഒരു വലിയ സംഭവമായിരുന്നു. കുമാരനല്ലൂർ ക്ഷേത്രത്തെ സംബന്ധിച്ചിടത്തോളം അദ്ദേഹം പൂർണ്ണാധികാരിയാണു്. തിരുവിതാംകൂറിൽ ക്ഷേത്രപ്രവേശനം അനുവദിച്ച 112 തുലാം 27-ാംതീയതിക്കടുത്തദിവസംതന്നെ കുമാരനല്ലൂർ ക്ഷേത്രവും ഊരാണ്മക്കാരുടെ അനുവാദം വാങ്ങി ഹരിജനങ്ങൾക്കു തുറന്നുകൊടുത്തു. മഹാത്മജിയെ കുമാരനല്ലൂർ ക്ഷണിച്ചുവരുത്തി ബഹുമാനിച്ചു.

## സി. ജി. പരമേശ്വരൻനായർ

മീനച്ചൽ താലൂക്കിൽ ഏഴാച്ചേരികരയിൽ ശീവേലിക്കുന്നേൽ കുഞ്ചിഅമ്മയുടേയും കാ



ഞ്ഞിരക്കാട്ടു നാരായണൻ നായരുടെയും പുത്രനായി 1088 മീനമാസത്തിൽ മൂലംനക്ഷത്രത്തിൽ ജനിച്ചു. ഏഴാച്ചേരികരയിലെ ഹിന്ദുക്കളുടെ അന്നത്തെ സാമൂഹ്യപ്രവൎത്തനങ്ങളുടെ സിരാകേന്ദ്രമായിരുന്ന ശീവേലിക്കുന്നേൽ കുടുംബത്തിൽവെച്ചാണു ജ്യേഷ്ഠൻ നീലകണ്ഠൻനായരുടെ മാനേജ്മെന്റിൽ നടത്തിയിരുന്ന കരയോഗം വക പ്രൈമറിസ്കൂളും ഒഴക്കാട്ടുകാവു ദേവസ്വംവക അഞ്ചേക്കർ സ്ഥലവും കാവുമ്പുറം ഏഴാച്ചേരി കൊട്ടാരം, സ്ഥലം എന്നിവയും 1105-ൽ എൻ. എസ്സ്. എസ്സിനു ദാനംനല്കിയതു്. 1110-ൽ ആഗമാനന്ദജിയുടെ അനുയായിയായി കൊച്ചിയിലും മലബാറിലും സഞ്ചരിച്ചു. കാലടി അദ്വൈതാശ്രമസ്ഥാപനാവസരത്തിൽ സ്വാമിജിയുടെ സന്തതസഹചാരിയായിരുന്നു. രാമപുരം യൂണിയൻ സെക്രട്ടറിയായി. തുടൎന്നു മീനച്ചൽ താലൂക്കു എൻ. എസ്സ്. എസ്സ്. യൂണിയൻ കമ്മററി അംഗം, കോട്ടയം താലൂക്കു യൂണിയൻ ഇൻസ്പെക്ടർ, മീനച്ചൽ താലൂക്കു യൂണിയൻ സെക്രട്ടറി തൊടുപുഴ യൂണിയൻ സെക്രട്ടറി, ഏഴാച്ചേരി സഹകരണസംഘം സെക്രട്ടറി തുടങ്ങി പല രംഗങ്ങളിലും പ്രവൎത്തിച്ചിരുന്നു. 1115-ൽ കോട്ടയം-ആനിക്കാട്ടു വട്ടതല കല്ലാൽ ശാരദാമ്മയെ വിവാഹം ചെയ്തു. മക്കളായ ജയപ്രകാശനും മഞ്ജുഷാദേവിയും കോളേജുവിദ്യാഭ്യാസം നിൎവ്വഹിക്കുന്നു. ജ്യേഷ്ഠൻ സി. ജി. ദാമോദരൻനായർ ഒരു ആർട്ടിസ്റ്റാണു്.

## ബോധേശ്വരൻ

സുപ്രസിദ്ധകേരളഗാനകൎത്താവായ ബോധേശ്വരൻ നെയ്യാററിങ്കര സ്വദേശിയാണു്. അദ്ദേഹത്തിന്റെ തൂലികാനാമമാണു് ബോധേശ്വരൻ എന്നതു്. രാഷ്ട്രീയരംഗത്തും വളരെയധികം പ്രവൎത്തിച്ച ഒരു മാന്യനാണു് ബോധേശ്വരൻ. പ്രൊഫസർ വി. കെ. കാൎത്ത്യായനിയമ്മയെയാണു് ബോധേശ്വരൻ വിവാഹം കഴിച്ചിരിക്കുന്നതു്. അവരുടെ പുത്രിമാരാണു് ഹൃദയകുമാരിയും സുഗതകുമാരിയും. വേലുത്തമ്പിദളവാ മെമ്മോറിയൽ കമ്മററിക്കൺവീനറാണു്. ഒരു ആൎയ്യസമാജപ്രവൎത്തകനായിരുന്നു അദ്ദേഹം.



## വട്ടപ്പറമ്പിൽ അച്യുതമേനോൻ

1086 വൃശ്ചികമാസത്തിൽ ചിത്തിരനക്ഷത്രത്തിൽ ജനിച്ചു. ഹൈസ്കൂൾ വിദ്യാഭ്യാസം ഇരിഞ്ഞാലക്കുടയിൽ നടത്തി. തൃശ്ശൂർ, എറണാകുളം എന്നീ സ്ഥലങ്ങളിൽനിന്നും ടെക്നിക്കൽ പരീക്ഷകൾ പാസ്സായിട്ടുണ്ടു്. ചെറുപ്പംമുതലേതന്നെ കച്ചവടകാര്യങ്ങളിൽ ശ്രദ്ധചെലുത്തിക്കൊണ്ടിരുന്നു. കൊച്ചിൻ നായർസമാജത്തിന്റെ ഒരു സജീവപ്രവൎത്തകനായിരുന്നു. ഇരിഞ്ഞാലക്കുട നായർസമാജത്തിന്റെ സ്ഥാപകന്മാരുടെ വലംകൈയായി പ്രവൎത്തിച്ചു. 1947-ൽ സമുദായംവക സ്കൂളിന്റെ മാനേജർസ്ഥാനം ഏറെറടുത്തു. പുത്തേഴത്തു് സരോജിനി അമ്മയാണു് ഇദ്ദേഹത്തിന്റെ ധൎമ്മപത്നി. ഇപ്പോൾ 6 ആൺകുട്ടികളും ഒരു പെൺകുട്ടിയും ഉണ്ടു്. അമ്മ ഇപ്പോഴും ജീവിച്ചിരിക്കുന്നു.



## സി. ആർ. കൃഷ്ണപിള്ള

പ്രസിദ്ധ വിദ്യാഭ്യാസപ്രവൎത്തകനായിരുന്ന സി. ആർ. കൃഷ്ണപിള്ള കൊ.വ. 1046-ൽ പാറശാലയിൽ ജനിച്ചു. കെമിസ്ട്രിയിൽ ബി

തുദം സമ്പാദിച്ചു. തുടന്ന് എൽ. റ്റി. പരീക്ഷ പാസ്സായി. പല ഗവമെൻറ് ഹൈസ്കൂള കളിലുമായി 30വഷക്കാലം ഹെഡ്മാസ്റ്ററായിരുന്നു. പെൻഷൻപററിയശേഷം പെരുന്ന എൻ. എസ്സ്. എസ്സ്. ഹൈസ്കൂളിൽ ഹെഡ് മാസ്റ്ററായിരുന്നു. 1115–ലാണ് അദ്ദേഹം അന്തരിച്ചതു്. വിദ്യാലയത്തിൽ അച്ചടക്കം പാലിക്കുന്നതിൽ ബദ്ധശ്രദ്ധനായിരുന്ന സി. ആർ. കൃഷ്ണപിള്ള സ്വന്തം ജീവിതത്തിലും തികഞ്ഞ അച്ചടക്കമുള്ളയാളും ആജ്ജവമുള്ളയാളുമായിരുന്നു. 'കളഞ്ഞുകിട്ടിയ തങ്കം' 'പെറുസാമ്രാജ്യം' 'മാനസസാമ്രാജ്യം' എന്നീ ഗ്രന്ഥങ്ങളും 'തിരുവിതാംകൂർ ഭൂമിശാസ്ത്രം' 'തിരുവിതാംകൂർ അററ്ലസ്' എന്നിവയും അദ്ദേഹം പ്രസിദ്ധീകരിച്ചിട്ടുണ്ട്. കുളത്തിൽ ലക്ഷ്മിക്കുട്ടിയമ്മയാണ് സി. ആർ. കൃഷ്ണപിള്ളയുടെ പത്നി. കളത്തിൽ വേലായുധൻനായർ ഈ ദമ്പതികളുടെ പുത്രനാണ്.

## പുഴങ്കര രാമൻമേനോൻ



കൊച്ചിൻ ഡിസ്ട്രിക്ട് എൻ. എസ്സ്. എസ്സ്. യൂണിയൻപ്രസിഡണ്ടും, ഒരു തികഞ്ഞ സമുദായപ്രവത്തകനുമാണ് തൃശ്ശൂർ സ്വദേശിയായ പുഴങ്കര രാമൻമേനോൻ. 1917മാച്ച് 21–ാംനു ജനിച്ചു. ഫാക്ട്കമ്പനിയിലെ വളംവിതരണമാണ് ഇദ്ദേഹത്തിന്റെ പ്രധാന ബിസിനസ്സ്.

## എം. വേണുഗോപാലമേനോൻ



1930 മെയ് 27-ാം തീയതി തൃശ്ശൂരിൽ ജനിച്ചു. മുനിസിപ്പൽ കൗൺസിലർ, മോട്ടോർ തൊഴിലാളിയൂണിയൻ സഹകരണസംഘം സെക്രട്ടറി എന്നീ നിലകളിൽ പ്രവത്തിച്ചിട്ടുണ്ട്. കൊച്ചിൻ ഡിസ്ട്രിക്ട് എൻ. എസ്സ്. എസ്സ്. യൂണിയൻ സെക്രട്ടറിയും, തൃശ്ശൂർ ബാറിലെ ഒരു അഭിഭാഷകനുമാണ്.

## സി. ശങ്കരമേനോൻ

1065 മകരമാസത്തിൽ ഇരിങ്ങാലക്കുടയ്ക്കു സമീപം വേളൂക്കരവില്ലേജിൽനടവരമ്പുദേശത്തു ചെറുപറമ്പിൽ തറവാട്ടിൽ, ഇരിങ്ങാലക്കുട മുൻസിഫ് കോട്ടിലെ ഒരു പ്രമുഖ അഭിഭാഷകനായിരുന്ന ടി. കൃഷ്ണമേനോന്റെ സീമന്തപുത്രനായി ജനിച്ചു. ഇരിങ്ങാലക്കുട സക്കാർസ്കൂളിൽനിന്നും മടിക്കുലേഷൻപരീക്ഷയും, വിവിധ കോളേജുകളിൽ പഠിച്ച് ബി. എ., ബി. എൽ. പരീക്ഷകളും പാസ്സായി. 1916–ൽ എറണാകുളത്ത് അഭിഭാഷകവൃത്തിയിൽ ഏർപ്പെട്ടു. നാലുകൊല്ലത്തെ പ്രാക്ടീസിനുശേഷം ചിററൂർ മജിസ്ട്രേട്ടായി ഉദ്യോഗത്തിൽ നിയമിക്കപ്പെട്ടു. അവിടെനിന്നു പടിപടിയായി ഉയന്ന് എറണാകുളത്തെ അഞ്ചിക്കയ്മൾ ഡിസ്ട്രിക്ട് ആൻഡ് സെഷ്യൻസ് ജഡ്ജിയായി. പെൻഷൻപററിയശേഷം കൊച്ചിയിലെ തൊഴിൽത്തക്കകോടതിയിലും ഏഴരക്കൊല്ലം ഉദ്യോഗത്തിൽ തുടന്നു. എറണാകുളം ടി. ഡി. എം. ഹാളിലെ ഭരണസമിതിയംഗമായും, കാര്യദർശിയായും ഉപാദ്ധ്യക്ഷനായും അദ്ധ്യക്ഷനായും സേവനമനുഷ്ഠിച്ചിട്ടുണ്ട്. എറണാകുളം ചിന്മയാമിഷന്റെ പ്രസിഡണ്ടുമാണ്. ഇപ്പോൾ കണ്ണനൂർ താലൂക്ക് എൻ. എസ്സ്. എസ്സ്. കോളേജ് കമ്മററി പ്രസിഡണ്ടുകൂടിയാണ്.



## ടി. എസ്സ്. മേനോൻ

പരേതനായ കൊല്ലങ്കോട്ട് മാധവരാജാവിന്റെയും, തോട്ടസ്സാട്ട് പാവ്വതിഅമ്മയുടേയും ദ്വിതീയ പുത്രനായി ജനിച്ചു. 1934–ൽ പാലക്കാട്ട് വിക്ടോറിയാ കോളേജിൽ പഠിപ്പ് പൂർത്തിയാക്കി. വിദ്യാത്ഥിയായിരുന്ന കാലത്ത് സ്പോർട്സിൽ അതിതൽപ്പരനായിരുന്ന ഇദ്ദേഹം ടെന്നീസിൽ നിരവധി സമ്മാനങ്ങൾ നേടിയിട്ടുണ്ട്. പൊതുക്കായ്യപ്രസ



ക്തനും എൻ. എസ്സ്. എസ്സ്. ആയുഷ്ഷാല അംഗവും ആണ്. മലബാറിൽ എൻ. എസ്സ്. എസ്സ്. സംഘടനകൾ പ്രചരിപ്പിക്കുവാൻ കാര്യമായ പങ്കു വഹിച്ചിട്ടുണ്ട്. മാതാപിതാക്കളുടെ പാവനസ്മരണയ്ക്കായി കഴിഞ്ഞകൊല്ലം ''ശ്രീമാധവരാജാ പാർവ്വതിയമ്മ ചാരിററീസ്''' എന്ന പേരിൽ ഒരു ധർമ്മസ്ഥാപനം രജിസ്റ്റർ ചെയ്തിട്ടുണ്ട്. ഒരുകോടി ഉറുപ്പിക മൂലധനത്തോടുകൂടി ഒരു പുതിയ കടലാസ് നിർമ്മാണവ്യവസായം ചിററൂർ താലൂക്കിൽ തുടങ്ങുവാൻ ഇദ്ദേഹത്തിന് കേന്ദ്രഗവണ്മെന്റിൽനിന്ന് ലൈസൻസ് ലഭിച്ച് പ്രവർത്തനമാരംഭിച്ചിരിക്കുന്നു. ടി. എസ്. മേനോൻ 1950-ൽ വിവാഹിതനായി. ഭാര്യയും മൂന്നു സന്താനങ്ങളും ഉണ്ട്. പ്രായം 49 വയസ്സ്.

## ഡോ: (ക്യാപ്റ്റൻ) രാമൻനായർ

എൻ. എസ്സ്. എസ്സ്. മെഡിക്കൽ മിഷന്റെ ഡയറക്ടറായ ഡോ.(ക്യാപ്റ്റൻ)രാമൻനായർ ദീർഘകാലം കേരള സർക്കാർ സർവ്വീസിലും രണ്ടാം ലോകമഹായുദ്ധകാലത്തും സേവനം അനുഷ്ഠിച്ച ആളാണ് 1960-ൽ മെഡിക്കൽ മിഷൻ രൂപീകരിച്ചതുമുതൽ മെഡിക്കൽ വകുപ്പു മേധാവിയാണ്. ചേർത്തല പള്ളിപ്പുറമാണ സ്വദേശം.



## മുര്യംവേലി നാരായണപിള്ള

കിടങ്ങൂർ മുര്യംവേലി നാരായണപിള്ള 1048-ൽ ജനിച്ചു. കിടങ്ങൂരിൽ ആദ്യമായി ഒരു പ്രൈമറിസ്കൂൾ സ്ഥാപിച്ചതു് ഇദ്ദേഹത്തിന്റെ ശ്രമഫലമായിട്ടായിരുന്നു. കിടങ്ങൂർ എൽ. പി. സ്കൂൾ നാരായണപിള്ള പണിയിച്ചു ഗവണ്മെൻറിനു പിൽക്കാലത്തു വിട്ടുകൊടുത്ത സ്ഥാപനമാണ്. കിടങ്ങൂർ എയ്ഡഡ് പ്രൈമറിസ്കൂളും ഇദ്ദേഹം നേതൃത്വമെടുത്തു പണിയിച്ചു. കിടങ്ങൂർ എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ സ്ഥാപനക്കാര്യത്തിലും ഇദ്ദേഹം മുൻകൈയെടുത്തു പ്രവർത്തിച്ചു. ആജീവനാന്തം ഹൈസ്കൂൾ ലോക്കൽമാനേജരുമായിരുന്നു. കിടങ്ങൂർ സുബ്രഹ്മണ്യസ്വാമിക്ഷേത്രത്തിന്റെ ഇന്നത്തെ പുരോഗതിക്കു നിദാനമായി പ്രവർത്തിച്ചതു് നാരായണപിള്ളയായിരുന്നു. പക്വമതിയും സമർത്ഥനും, ഹൃദയാലുവുമായിരുന്ന നാരായണപിള്ള 1956 ജൂണിൽ (83-ാംവയസ്സിൽ) അന്തരിച്ചു.

## വട്ടിയൂർക്കാവ് കൃഷ്ണപിള്ള



തിരുവനന്തപുരം താലൂക്ക് എൻ. എസ്സ്. എസ്സ്. യൂണിയനിൽ ദീർഘകാലം അംഗമായിരുന്നു. കേരള ഹിന്ദുമിഷൻ ഡയറക്ടർ ബോർഡുമെമ്പറും, ജനറൽ സെക്രട്ടറിയും ആയിരുന്നു.

## ടി. എ. ഡി മേനോൻ



1904 മേയ് മാസത്തിൽ ജനിച്ചു. മലയാ, സിംഗപ്പൂർ തുടങ്ങിയ പൂർവ്വേഷ്യൻ പ്രദേശങ്ങളിൽ ഔദ്യോഗിക ജീവിതം നയിച്ചു തിരിച്ചെത്തി തൃശ്ശിവപേരൂരിൽ വിശ്രമജീവിതം നയിക്കുന്നു. വിശ്രമവേളയിലെ ഒരുധനാഗമമാർഗ്ഗമായി സ്വന്തമായി സ്ഥാപിച്ചു നടത്തിവരുന്നതാണ് തൃശ്ശൂർ മാതാതീയേററർ.

## കുന്നപ്പള്ളിൽ എസ്. അയ്യപ്പൻനായർ

1062 മിഥുനമാസം അനിഴം നക്ഷത്രത്തിൽ പൂവരണിയിലെ ഒരു പ്രശസ്തകുടുംബാംഗമായി ശങ്കരൻനായർ അയ്യപ്പൻനായർ ജനിച്ചു. തെക്കേമഠത്തിൽ ഗോവിന്ദൻനായരാണ പിതാവ്. മേവിടയിൽ അദ്ദേഹം സ്വന്തമായി ഒരു മിഡിൽസ്കൂൾ സ്ഥാപിച്ചു. ഈ സ്കൂൾ ഒരു ചക്രം പ്രതിഫലം പറ്റിക്കൊണ്ടു ഗവണ്മെന്റിന് തീറെഴുതിക്കൊടുത്തു. മേവിട കരയോഗവും, സഹകരണസംഘവും ഇദ്ദേഹത്തിന്റെ ശ്രമഫലമായി സ്ഥാപിച്ചതാണ്. പ്രഥമപ്രസിഡണ്ടും ഇദ്ദേഹമായിരുന്നു. മേവിട എൻ.

എസ്സ്.എസ്സ്. സ്കൂൾസ്ഥാപനത്തിലും കാര്യമായ പങ്കുവഹിച്ചിട്ടുണ്ട്. കിടങ്ങൂർ കൂടാരപ്പള്ളി ശങ്കരപ്പിള്ളയും, കുന്നപ്പള്ളി വേലായുധൻനായരും ഇദ്ദേഹത്തിന്റെ ജാമാതാക്കളാണ്. 1953 ജൂലൈ 28-ാംതീയതി മരിച്ചു.

## എസ്. ഗുപ്തൻനായർ

നാല്പത്തഞ്ചു വയസ്സു പ്രായമായ ഗുപ്തൻനായർ ശങ്കരപ്പിള്ള വൈദ്യന്റെ പുത്രനായി



കൃഷ്ണപുരത്തു ജനിച്ചു. 1941-ൽ തിരുവനന്തപുരം ആർട്ട്സ്കോളേജിൽനിന്നു ബി. എ. ഓണേഴ്സ് പാസ്സായി. മലയാളത്തിൽ ഗവേഷണം നടത്തി. കോളേജ് ലക്ചററായി ജോലിയിൽ പ്രവേശിച്ചു. പ്രബന്ധകാരൻ, നിരൂപകൻ, നാടകകൃത്ത്, വിമർശകൻ, വാഗ്മി എന്നീ നിലകളിൽ സാഹിത്യലോകത്തിനു സുപരിചിതനായ ഗുപ്തൻനായർ ഇപ്പോൾ പാലക്കാട്ടു വിക്ടോറിയാകോളേജിലെ മലയാളം പ്രൊഫസ്സറാണ്.

## എം. എസ്. കുമാരൻനായർ

1905 ജനുവരി 11-ാംതീയതി ഏററുമാനൂർ ജനിച്ചു. ബി. എ.യും എൽ. ററി.യും പാസ്സായിട്ടുണ്ട്. 1104 മുതൽ



നായർസർവീസ് സൊസൈററി പ്രവത്തകനാണ്. ടി. പി. വേലുക്കുട്ടിമേനോനൊന്നിച്ച് സംഘടനാപ്രവത്തനങ്ങൾ നടത്തിയിട്ടുണ്ട്. കാവാലം, മാണിക്കമംഗലം, എൻ. എസ്സ്. എസ്സ്. സ്കൂളുകളിൽ ഹെഡ്മാസ്റ്ററായും കരുവാററാ, കറുകച്ചാൽ എന്നീ എൻ. എസ്സ്. എസ്സ്. വിദ്യാലയങ്ങളിൽ സഹായാദ്ധ്യാപകനായും ജോലി നോക്കി.

1108-ൽ സക്കാർസവ്വീസിൽ പ്രവേശിച്ചു. എൻ. എസ്സ്. എസ്സ്. പ്രവത്തനം തുടന്നു നടത്തിക്കൊണ്ടിരുന്നു. 1960-ൽ സവ്വീസിൽ നിന്നു പെൻഷൻപററി. ഇപ്പോൾ കോട്ടയം സി. എം. എസ്. കോളേജിൽ ഇംഗ്ലീഷ് അദ്ധ്യാപകനാണ്. സാഹിത്യം, സഹകരണം, വിദ്യാഭ്യാസം എന്നീ മണ്ഡലങ്ങളിലും മററു സാംസ്കാരികമണ്ഡലങ്ങളിലും സജീവമായി പ്രവത്തിച്ചുവരുന്ന കുമാരൻനായർ ഒരു കവിയും ചിന്തകനുമാണ്.

## ഒ. എൻ. വി. കുറുപ്പ്

പ്രശസ്ത ഭിഷഗ്വരനും കവിയും പൊതുക്കാര്യപ്രസക്തനുമായിരുന്ന ഒ. എൻ. കൃഷ്ണക്കുറുപ്പിന്റെയും കെ. ലക്ഷ്മിക്കുട്ടിയമ്മയുടെയും പുത്രനായി 1931 മേയ് 27-ാം തീയതി ചവറയിൽ ജനിച്ചു. കൊല്ലം ശ്രീനാരായണകോളേജിലും തിരുവനന്തപുരം യൂണിവേഴ്സിററി കോളേജിലുമായിവിദ്യാഭ്യാസം നടത്തി. എം. എ. പരീക്ഷയിൽ ഒന്നാമതായി ജയിച്ചു. എറണാകുളം മഹാരാജാസ് കോളേജിൽ ലക്ചററായിരുന്നു. ഇപ്പോൾ തിരുവനന്തപുരം യൂണിവേഴ്സിററി കോളേജ് ലക്ചററാണ്.



പത്തു കവിതാസമാഹാരങ്ങളും നിരവധി ഗാനസമാഹാരങ്ങളും കുറുപ്പ് പ്രസിദ്ധീകരിച്ചിട്ടുണ്ട്. 1964 ജനുവരിയിൽ ദൽഹിയിൽ വച്ചു നടന്ന ദേശീയ കവിസമ്മേളനത്തിൽ ഒ. എൻ. വി.യാണ് മലയാളത്തെ പ്രതിനിധീകരിച്ചത്.

## വട്ടപ്പറമ്പിൽ രാമവലിയതാൻ

നെടുമ്പ്രത്തു കൊട്ടാരത്തിൽ രേവതിനാൾ കേരളവമ്മ വലിയരാജായുടെ നാലാമത്തെ സന്താനമായി 1046-ൽ ജനിച്ചു. മട്രിക്കുലേഷനും, പ്ലീഡർഷിപ്പു പരീക്ഷയുംപാസ്സായ ശേഷം പൊതുജീവിതം ആരംഭിച്ചു. തിരുവല്ലാ ഹിന്ദുഹൈസ്കൂളിന്റെ ലോക്കൽമാനേജരായിരുന്നു. സവ്വീസ് സൊസൈററിയുടെ ട്രഷററും, സർവീസ് ബാങ്കിന്റെ വൈസ് ചെയർമാനു



ആയിരുന്നു. കേരളാ ഹിന്ദിപ്രചാരസഭയുടെ തിരുവല്ലാശാഖാപ്രസിഡണ്ടായും ഇദ്ദേഹം പ്രവത്തിച്ചിരുന്നു. 1100–ലെ നായർ ആക്റ്റ് സംബന്ധിച്ചു ഗവമ്മെൻറിനു മെമ്മോറാണ്ഡം സമർപ്പിക്കാൻ മുന്നിട്ടുനിന്നു പ്രവത്തിച്ചു. വട്ടപ്പറമ്പിൽ കെ. ജി. മേനോൻ, കെ. പി. മേനോൻ എന്നിവർ വലിയതാൻെറ പുത്രന്മാരാണ്. സമുദായപരിഷ്കത്താക്കളിൽ ഒരാളായി സജീവമായി പ്രവത്തിച്ച ഇദ്ദേഹം 83–ാംവയസ്സിൽ 1128–ാമാണ്ടു് അന്തരിച്ചു.

## പി. ജി. നായർ



കൊച്ചിൻ ഡിസ്ത്രിക്റ്റ് യൂണിയൻ കമ്മറ്റിമെമ്പറും, സമുദായസ്നേഹിയുമായ പി. ജി. നായർ ഒരു മോട്ടോർ വ്യവസായിയാണ്. ഇദ്ദേഹം ഒരു സഹൃദയനും, സാമൂഹ്യപ്രവത്തനമണ്ഡലത്തിൽ വളരെ പ്രവത്തിച്ചുവരുന്ന ദേഹവുമാണ്.

## തത്തംപിള്ളി കുഞ്ഞുണ്ണിമേനോൻ

1061 തുലാമാസത്തിൽ തിരുവോണം നക്ഷത്രത്തിൽ ജനിച്ചു. ഹൈസ്കൂൾ വിദ്യാഭ്യാസവും മററും ഇരിഞ്ഞാലക്കുടയിൽത്തന്നെ കഴിഞ്ഞതിനു ശേഷം തിരുവനന്തപുരത്തുനിന്നും എം. എ., എൽ. ററി. ബിരുദം നേടി. റവന്യൂ ഡിപ്പാർട്ടുമെൻ്റ് ക്ലാക്ക്, സ്കൂൾമാസ്റ്റർ എന്നീ നിലകളിൽ സേവനം അനുഷ്ഠിച്ച് സീനിയർ സ്കൂൾ ഇൻസ്പെക്ടരായി പെൻഷൻ പററുകയും ചെയ്തു. സമുദായാംഗങ്ങളുടെ നന്മയെ ലാക്കാക്കി നായർ സമാജം രൂപീകരിച്ച് പ്രവത്തനം തുടങ്ങുകയും സമുദായാംഗങ്ങളുടെ വകയായി ഒരു സ്കൂൾ സ്ഥാപിച്ചു് പ്രവത്തനം തുടങ്ങുകയുംചെയ്തു. കൊച്ചിൻ നായർസമാജത്തിൻെറ കമ്മററി മെമ്പറന്മാരിൽ ഒരാളായി പ്രവത്തിച്ചിരുന്നു. പടിഞ്ഞാറെ മാരാത്തു് മീനാക്ഷിഅമ്മയാണ് അദ്ദേഹത്തിൻെറ പത്നി. രണ്ടാൺകുട്ടികളും ഒരു പെൺകുട്ടിയും സന്താനങ്ങളായുണ്ട്. സമുദായസേവനം ജീവിതലക്ഷ്യമാക്കിയിരുന്ന പരേതനും പത്നിയും ചട്ടമ്പിസ്വാമികളുടെ പ്രിയശിഷ്യരായിരുന്നു. അദ്ദേഹത്തിൻെറ ജാമാതാവായ ഉണ്ണിനായരും തികഞ്ഞ ഒരു സമുദായപ്രവത്തകനാണ്. 1134 കന്നി 7–ാംനു നിര്യാതനായി.



## അമ്പാടി ശിവരാമമേനോൻ

1088 മേടം 16–ാംതീയതി ജനിച്ച ശിവരാമമേനോൻ ഒരു പ്രമുഖ വ്യവസായിയാണ്. തൃശ്ശൂർ ഭഗവതി വിലാസംസ്റ്റോഴ്സ്, ഭഗവതിവിലാസം ഹോട്ടൽ ഇവയുടെ ഉടമസ്ഥനും, കേബിൾസ് ഇന്ത്യായുടെ പങ്കാളിയും, കരുവന്നൂർ ടൈൽ ഫാക്ടറി ഡയറക്ടരുമാണ്. പാറമേക്കാവു ദേവസ്വം അസിസ്റ്റൻറു സെക്രട്ടറിയും, സർവീസ് സൊസൈററി താലൂക്കയൂണിയൻമെമ്പറുമാണിദ്ദേഹം.



## സി. പി. കൊച്ചുകുഞ്ഞുപിള്ള

കൊട്ടാരക്കര താലൂക്കിൽ പൂവററൂർ മഠത്തിലഴികത്തു വീട്ടിൽ പരമേശ്വരൻപിള്ളയുടെയും ലക്ഷ്മി അമ്മയുടെയും പുത്രനായി 1051 കന്നിമാസം കാത്തികനാളിൽ ജനിച്ചു. 1079 മുതൽ കൊട്ടാരക്കരയിലെ ഒരു പ്രമുഖ അഭിഭാഷകനും പൊതു പ്രവത്തകനുമായി ജീവിതം ആരംഭിച്ചു. കൊട്ടാരക്കരയിൽ ഇന്നുള്ള പ്രധാനപ്പെട്ട എല്ലാ പൊതുസ്ഥാപനങ്ങളും ഇദ്ദേഹത്തിന്റെ ശ്രമഫലമായി രൂപംകൊണ്ടിട്ടുള്ളതാണ്. പതിനഞ്ചുകൊല്ലം ശ്രീമൂലംപ്രജാസഭയിലും ആറുകൊല്ലം അസംബ്ളിയിലും ഇദ്ദേഹം മെമ്പറായിരുന്നു.



കൊട്ടാരക്കര താലൂക്ക യൂണിയൻെറയും, 808–ാംനമ്പർ കിഴക്കേക്കര കരയോഗത്തിൻെറയും സ്ഥാപകനും ആദ്യത്തെ പ്രസിഡ

ണ്ടുമായിരുന്നു. കൊട്ടാരക്കര താലൂക്കിലെ സംഘടനാപ്രവർത്തനത്തിന്റെ പ്രാരംഭകാല പ്രവർത്തകനായിരുന്നു.

ഹൃദയസ്തംഭനംമൂലം 1113 ധനു 9–ാംനു പെട്ടെന്നു നിര്യാതനായി. പരേതനു മൂന്നു പുത്രന്മാരും അഞ്ചു പുത്രിമാരും ഉണ്ട്. പരേതന്റെ പൊതുസേവനത്തിന്റെ സ്മാരകമാണ് സി. പി. കെ. പി. സ്മാരക ഗ്രന്ഥശാല.

## കെ. ബാലകൃഷ്ണൻനായർ



പട്ടാഴി എൻ. എസ്സ്. എസ്സ്. എസ്റ്റേററ് സൂപ്രണ്ടാണ്. നിലമേൽ എൻ. എസ്സ്. എസ്സ്. കോളേജ് സ്ഥാപിക്കുന്നതു സംബന്ധിച്ചു സ്പെഷ്യലാഫീസറായിരുന്നു.

## എരേക്കത്തു് കൃഷ്ണമേനോൻ

14–12–1065–ൽ ജനിച്ചു. കൃഷ്ണമേനോൻ വിദ്യാഭ്യാസത്തിനുശേഷം ഒരു ഹൈസ്കൂൾ അദ്ധ്യാപകനായി ജോലിനോക്കി വന്നു. അതേസമയം തന്നെ സമുദായസേവനം ജീവിതലക്ഷ്യമായി കരുതി പ്രവർത്തിച്ചു വന്നു. കൊച്ചിൻ നായർ സമാജം പ്രവർത്തകരിൽ പ്രമുഖസ്ഥാനം അലങ്കരിച്ചിരുന്നു. സമുദായാംഗങ്ങൾക്ക് എല്ലാവിധത്തിലുമുള്ള നേതൃത്വം നല്കിക്കൊണ്ടു് ജീവിച്ചുവന്നു. അദ്ദേഹത്തിന്റെ മരണം (21-6–1136) ഇരിഞ്ഞാലക്കുട നിവാസികളായ സമുദായാംഗങ്ങൾക്ക് ഒരു തീരാനഷ്ടമായിരുന്നു. അദ്ദേഹത്തിന്റെ ജാമാതാവായ കെ. പി. കൃഷ്ണൻകുട്ടി മേനോൻ ഇപ്പോൾ എറണാകുളത്തു് സ്പെഷ്യൽ ഡെപ്യൂട്ടികളക്ടർ ആയി സേവനം അനുഷ്ഠിച്ചുവരുന്നു. അദ്ദേഹത്തിന്റെ ധർമ്മപത്നിയായ കോപ്പിള്ളിൽ ജാനകിഅമ്മ (63 വയസ്സ്) ഇപ്പോഴും സസുഖം ജീവിച്ചിരിക്കുന്നുണ്ട്.



## അറയ്ക്കൽ കൃഷ്ണപിള്ള

മീനച്ചിൽ താലൂക്കിലെ സമ്പന്നകുടുംബത്തിലെ അംഗമായ അറയ്ക്കൽ കാർത്ത്യായനിയമ്മയുടെ പുത്രനായി 1087–ൽ ജനിച്ചു. കുര്യനാട്ട് കുരട്ടിയിൽ രാമൻനായരാണ് പിതാവ്. ഹൈസ്കൂൾ വിദ്യാഭ്യാസം ഏററുമാനൂർ, എറണാകുളം എന്നിവിടങ്ങളിൽ പൂർത്തിയാക്കിയശേഷം ഉഴവൂർ ഹൈസ്കൂളിൽ അദ്ധ്യാപകനായി. അച്ഛന്റെ ഭാഗിനേയിയെ വിവാഹം കഴിച്ചു. ഒരു മിഡിൽസ്കൂൾ, പോസ്റ്റാഫീസ്, കരയോഗമന്ദിരം എന്നിവയ്ക്കു സ്ഥലവും, പണവും ശ്രമവും ദാനംചെയ്തു. അദ്ദേഹം കേരള ഹിന്ദുമിഷനു് അര ഏക്കർ സ്ഥലവും കെട്ടിടവും, മോനിപ്പള്ളി കരയോഗമന്ദിരത്തിനു് 43 സെൻറു സ്ഥലവും ദാനംചെയ്തിട്ടുണ്ട്. 1950–ൽ മീനച്ചിൽ താലൂക്കു യൂണിയൻ വൈസ് പ്രസിഡണ്ടായിരുന്നു. 1952–ൽ നിര്യാതനായി. ഡോ. പി. എൻ. നാരായണൻനായർ എം. എ., അഡ്വക്കേററ് സി. സി. സുകുമാരൻനായർ ഇവർ പരേതന്റെ ജാമാതാക്കളാണ്.



## പി. ഗോവിന്ദൻനായർ

പി. ഗോവിന്ദൻനായർ 1916 മെയ് 29-ാം തീയതി തിരുവനന്തപുരത്തു ജനിച്ചു. മോഡൽ സ്കൂളിലും തുടർന്ന് സയൻസ് കോളേജിലും പഠിച്ച് പ്രശസ്തമായി ബി. എ. ജയിച്ചു. സർവകലാശാലയിൽ ഒന്നാമനായി എഫ്. എൽ., ബി. എൽ. എന്നീ പരീക്ഷകൾ പാസ്സായി. 1940–ൽ ഹൈക്കോടതിയിൽ പ്രാക്ടീസു തുടങ്ങി. വീണ്ടും യൂണിവേഴ്സിററിയിൽ ഒന്നാമനായിത്തന്നെ എം. എൽ. പാസ്സായി. 1949–ൽ പ്രാക്ടീസ് എറണാകുളത്തേക്കു



മാററി. 1962 ജനുവരി 29–ാംതീയതി കേരള ഹൈക്കോടതി ജഡ്ജിയായി.

ബാരിസ്റ്റർ കെ. ആർ. പത്മനാഭപിള്ളയുടെയും മഹിളാമന്ദിരം സെക്രട്ടറി പി. തങ്കമ്മയുടെയും പുത്രനാണ് ജസ്റ്റീസ് ഗോവിന്ദൻനായർ. കേരള ഹൈക്കോടതി ജഡ്ജി എസ്. വേലുപ്പിള്ള ഇദ്ദേഹത്തിൻെറ മാതുലനാണ്. ജസ്റ്റീസ് ശങ്കരപ്പിള്ള ഇദ്ദേഹത്തിൻെറ പിതാമഹനും, ദിവാൻബഹദൂർ എ. ഗോവിന്ദപ്പിള്ള പ്രപിതാമഹനുമാണ്. സർ സി. ശങ്കരൻനായരുടെ പൗത്രിയും കെ. പി. എസ്. മേനോൻെറ പുത്രിയുമായ പി. മാലതിയമ്മയാണ് ഗോവിന്ദൻനായരുടെ പത്നി.

## പി. തങ്കപ്പൻതമ്പി



വെങ്കലപാത്ര വ്യവസായത്തിൽ ചരിത്രം സൃഷ്ടിച്ച പി. മാധവൻതമ്പിയുടെ സഹോദരനാണ് പി. തങ്കപ്പൻതമ്പി. കോട്ടയം കേന്ദ്രമാക്കി ഒരു വെങ്കലപാത്ര വ്യവസായം പ്രശസ്തമായി നടത്തിവരുന്നു.

## മേക്കാട്ടു രാമകൃഷ്ണപിള്ള

മീനച്ചിൽ താലൂക്കിലെ മുടിചൂടാമന്നനായിരുന്ന ഒരുകാലത്തു മേക്കാട്ടു (കിടങ്ങൂർ) രാമകൃഷ്ണപിള്ള. കിടങ്ങൂർ കിഴക്കേടത്തു് ഈശ്വരപിള്ളയുടെ പുത്രനായി 1084–ൽ ജനിച്ചു. വിദ്യാഭ്യാസാനന്തരം ഒരു അദ്ധ്യാപകനായി ജോലി ആരംഭിച്ചു. നർവീസ് സൊസൈറ്റി വക കിടങ്ങൂർസ്കൂളിൻെറ സ്ഥാപകമെമ്പറന്മാരിലൊരാളും, കിടങ്ങൂർ കരയോഗം പ്രസിഡണ്ടും, താലൂക്കു യൂണിയനിലെ ഒരു പ്രധാന പ്രവർത്തകനുമായിരുന്നു രാമകൃഷ്ണപിള്ള. മീനച്ചിൽ താലൂക്ക സഹകരണബാങ്ക്, കിടങ്ങൂർ സഹകരണസംഘം എന്നീ സ്ഥാപനങ്ങളുടെ പ്രസിഡണ്ടായിരുന്നു. മീനച്ചിൽതാലൂക്ക സഹകരണബാങ്കു മന്ദിരം ഇദ്ദേഹം പ്രസിഡണ്ടായിരിക്കുമ്പോളാണ് നിർമ്മിച്ചതു്.



## വി. ജി. എൻ. പണിക്കർ

കളിമൺവിദഗ്ധനായ വി. ജി. എൻ. പണിക്കർ ആലപ്പുഴ സ്വദേശിയാണ്. 1916–ൽ ജനിച്ചു. തിരുവനന്തപുരം സയൻസ്കോളേജിലും, ജപ്പാനിൽ ക്വയോട്ടോ ടെക്നിക്കോളേജിലും, ടോക്കിയോ യൂണിവേഴ്സിററിയിലും പഠിച്ച് ബി. എ., ബി. എസ്സ്സി. ബിരുദങ്ങളും, സിറാമിക് ഡിപ്ലോമായും കരസ്ഥമാക്കി. ചാലക്കുടി പോട്ടറീസ്, ലാഹോർ ഇൻഡസ്ട്രിയൽസ്, സ്റ്റോൺവെയർ പൈപ്പ്സ് മദ്രാസ് ഇടങ്ങിയ സ്ഥാപനങ്ങളിലും ബനാറീസ് ഹിന്ദുകോളേജിലും (സിറാമിക് അസി. പ്രൊഫസ്സർ) സേവനം അനുഷ്ഠിച്ച പണിക്കർ ന്യൂ ഇൻഡ്യാ സിറാമിക് ലിമിറ്റഡിൻെറ സാങ്കേതികോപദേഷ്ടാവും, ഡയറക്ടറുമായി കഴിഞ്ഞുകൂടുന്നു. കോഴിക്കോട്ട് ഗാന്ധിതത്വപ്രചാരസഭ ഖജാൻജിയും, അവിടത്തെ ഒരു റൊട്ടേറിയനുമാണ്.



## മുട്ടാർ പി. എൻ. പി. പണിക്കർ

മുട്ടാർ പനങ്ങോട്ടു ലക്ഷ്മിക്കുട്ടിയമ്മയുടെയും, തലവടി മംഗളത്തറ മാധവപ്പണിക്കരുടെയും ഏക പുത്രനായി 1929–ൽ ജനിച്ചു. 1953–ൽ 24–ാം വയസ്സിൽ ബി. എൽ. പാസ്സായി. 1954–ൽ കോട്ടയത്തു പ്രാക്ടീസ് ആരംഭിച്ചു. 1954–ൽ ബീറ്റാൾ മോട്ടേഴ്സ് ഉടമസ്ഥൻ ആർ. ഗോവിന്ദൻനായരുടെ പുത്രി ഉമാദേവിയെ വിവാഹംകഴിച്ചു. നായർസർവീസ് സൊസൈററിക്ക് സൊസൈററിയുടെ രണ്ടാംവയസ്സിൽ 400 പറനെല്ല പാട്ടംകിട്ടുന്ന നിലം ഇഷ്ടദാനയാധാരം എഴുതിക്കൊടുത്ത പനങ്ങോട്ടു കേശവപ്പണിക്കരുടെ ഭാഗിനേയനാ



ണ്  പി. എൻ. പി. പണിക്കർ. ചെറുപ്പം മുതൽ കരയോഗപ്രവൎത്തനങ്ങളിലും, താലൂക്ക യൂണിയൻ പ്രവൎത്തനങ്ങളിലും സഹകരിച്ചു പ്രവൎത്തിച്ചുവരുന്നു. ദേശബന്ധു ട്രാൻസ്പോർട്ട് (പ്രൈവററ്) ലിമിററഡിൻെറ ഒരു പ്രമോട്ടറാണ് പണിക്കർ.

## പി. കെ. രാമൻപിള്ള



1108-ൽ രജിസ്റ്റർ ചെയ്ത 614-ാംനമ്പർ ചടയമംഗലം എൻ. എസ്സ്. എസ്സ്. കരയോഗത്തിൻെറ പ്രാരംഭംമുതൽ സെക്രട്ടറിയും തുടൎന്നു പ്രസിഡണ്ടുമായി സേവനം അനുഷ്ഠിച്ചുവരുന്നു. കുറെക്കാലം രാമൻപിള്ള കൊട്ടാരക്കര താലൂക്ക യൂണിയൻ വൈസ്പ്രസിഡണ്ടായിരുന്നു. ചടയമംഗലത്തെ എല്ലാ പൊതുസംരംഭങ്ങളിലും സജീവമായി പങ്കെടുത്തു വരുന്ന ഒരു മാന്യനാണ് വയലിൽക്കട രാമൻപിള്ള.

## കെ. ജി. ഗോവിന്ദപ്പിള്ള

കായംകുളത്തു ശ്രീരംഗത്തു കെ. ആർ. കൃഷ്ണപിള്ളയുടെ ഭാഗിനേയനും, പെരുമന വേലുപ്പിള്ളയുടെ(കാൎത്തികപ്പള്ളി) പുത്രനും ആയി കെ. ജി. ഗോവിന്ദപ്പിള്ള 1067-ൽ ജനിച്ചു. എഫ്. എ. പരീക്ഷ പാസ്സായശേഷം ബോംബെയിൽ പോയിഉന്നതവിദ്യാഭ്യാസംനടത്തി തിരിച്ചെത്തി പൊതുക്കാര്യങ്ങളിൽ പ്രവൎത്തിച്ചുപോന്നു. 1113 കന്നിമാസത്തിൽ കാൎത്തികപ്പള്ളിത്താലൂക്ക യൂണിയൻ പ്രസിഡണ്ടായും, 1114 മകരത്തിൽ യൂണിയൻപ്രസിഡണ്ടായും തെരഞ്ഞെടുത്തു. ഒമ്പതുകൊല്ലം പ്രസിഡണ്ടായിരുന്നു. കാൎത്തികപ്പള്ളിത്താലൂക്കിലെ എൻ. എസ്സ്. എസ്സ് സംരംഭങ്ങളിലെല്ലാം പങ്കെടുത്തുപോന്നു. 1131 ധനുമാസത്തിൽ അന്തരിച്ചു.



## കോയിപ്പുറത്തു രാമൻപിള്ള

ചടയമംഗലം 614-ാം നമ്പർ എൻ. എസ്സ്. എസ്സ്. കരയോഗസ്ഥാപകനേതാവായ കോയിപ്പുറം രാമൻപിള്ള കരയോഗത്തിന്ന് സ്വന്തമായി ഒരു മന്ദിരം നിൎമ്മിച്ചു കൊടുത്ത മാന്യനാണ്. ഈ സ്ഥലത്താണ് ചടയമംഗലം സൎക്കാർ ആശുപത്രി സ്ഥിതി ചെയ്യുന്നതു്. കൊട്ടാരക്കരത്താലൂക്കിൽ ആദ്യമായി സൎവ്വീസ് സൊസൈററിയിൽ മെമ്പർഷിപ്പ് എടുത്തതും രാമൻപിള്ളയാണ്. ഇന്നും സർവീസ് സൊസൈററിക്കുവേണ്ടി നടക്കുന്ന എല്ലാ പ്രസ്ഥാനങ്ങളിലും അദ്ദേഹം സഹകരിച്ചുവരുന്നു. മദ്ധ്യതിരുവിതാംകൂറിലെ പുരാതനവും സമ്പന്നവുമായ കുടുംബങ്ങളിലൊന്നാണ് ചടയമംഗലത്തു കോയിപ്പുറം.



## പി. എൻ. രാഘവൻപിള്ള

മുത്തൂർ കരയോഗം, കരയോഗമന്ദിരം, ഹൈസ്കൂൾ, എൽ. പി. സ്കൂൾ, പബ്ളിക് ലൈബ്രറി, സഹകരണസംഘം എന്നീ സ്ഥാപനങ്ങളുടെ നിൎമ്മാണ സംരംഭങ്ങളിൽ കാര്യമായപങ്കു വഹിച്ചിട്ടുള്ള ഒരാളാണ് പുത്തൻ പുരയിൽ പി. എൻ. രാഘവൻപിള്ള. ഒരു സംഘം സാമൂഹ്യപ്രവൎത്തകരെ സംഘടിപ്പിക്കയും, അവൎക്കു നേതൃത്വം നല്കിവരികയും ചെയ്യുന്നു. മുത്തൂർ കരയോഗത്തിലും, എൻ. എസ്സ്. എസ്സ്. ഡയറക്ടർബോർഡിലും ഇദ്ദേഹത്തിൻെറ സേവനങ്ങളെ അഭിനന്ദിച്ച് മുത്തൂർ ഹൈസ്കൂളിൽ രണ്ട് എൻഡോവ്മെൻറുകൾ ഏൎപ്പെടുത്തിയിട്ടുണ്ട്. അച്ഛൻ പരേതനായ കാട്ടൂർ കേശവപ്പണിക്കരും, അമ്മ പല്ലാട്ടു പുത്തൻപുരയിൽ കല്യാണിയമ്മയുമാണ്. മട്രിക്കുലേഷൻ വിദ്യാഭ്യാസത്തെ തുടൎന്ന് ഇന്ത്യാ-മലയാ സഞ്ചാരം നടത്തിയിട്ടുണ്ട്. പതിനേഴവർഷം മുത്തൂർ കര



യോഗം സെക്രട്ടറിയായും, മുത്തൂർ ഹൈസ്കൂൾ ലോക്കൽമാനേജരായും പ്രവത്തിച്ചു. കുറേക്കാലം പഞ്ചായത്തുജഡ്ജിയും, (തിരുവല്ലാ) മുനിസിപ്പൽ കൗൺസിലറുമായിരുന്നു. 62 വയസ്സു പ്രായമുണ്ട്.

## ചക്കനാട്ട് കൃഷ്ണക്കുറുപ്പ്

സമുദായമദ്ധ്യത്തിൽ നിശ്ശബ്ദസേവനം നടത്തിയ ഒരു പ്രവത്തകനാണു് ചക്കനാട്ട് എം. കൃഷ്ണക്കുറുപ്പ്. 1903-ൽ പറക്കോട്ടുള്ള ചക്കനാട്ടുകുടുംബത്തിൽ ജനിച്ചു. വ്യാപാരിമണ്ഡലത്തിൽ ഒരു നല്ല പേരു സമ്പാദിച്ചയാളാണു് ഇദ്ദേഹം. 148-ാം നമ്പർ ഏഴംകുളം കരയോഗത്തിലെ ഒരു പ്രമുഖ



പ്രവത്തകനായിരുന്നു. പറക്കോട്ടു പബ്ളിക്ക് മാക്കററു വികസനക്കാര്യത്തിൽ ഒരു നല്ല പങ്കു വഹിച്ചു. കുന്നത്തൂർ താലൂക്കയൂണിയൻ കമ്മററിമെമ്പർ, അടൂർ കോൺഗ്രസ്സ് മണ്ഡലം പ്രസിഡണ്ടു് എന്നീ നിലകളിലും പ്രവത്തിച്ചിരുന്നു. 1954-ൽ നിര്യാതനായി. ചക്കനാട്ടു കെ. രാമചന്ദ്രൻനായർ ഇദ്ദേഹത്തിന്റെ പുത്രനാണു്.

## നെടുങ്ങാന്തർ കൃഷ്ണപിള്ള

1055-ാമാണ്ടു് മിഥുനമാസത്തിൽ ഐശ്വര്യസമൃദ്ധമായ നെടുങ്ങാന്തർ ഭവനത്തിൽ ജനിച്ചു. തേവന്നൂരിൽ ഇന്നുള്ള ഇംഗ്ലീഷ് ഹൈസ്കൂൾ കൃഷ്ണപിള്ളയുടെ പരിശ്രമഫലമായി പണിയിച്ചു ഗവമെന്റിലേക്കു വിട്ടുകൊടുത്തതാണു്. കരയോഗം പ്രസിഡണ്ടു്, പഞ്ചായത്തുപ്രസിഡണ്ടു് എന്നീ നിലകളിൽ സേവ



നം നടത്തിയിരുന്ന ഇദ്ദേഹം 85-ാം വയസ്സിൽ അന്തരിച്ചു. അതീവദാനശീലനായ ഇദ്ദേഹത്തെ ജനങ്ങൾ അന്നദാതാ എന്നാണു് വിളിച്ചിരുന്നതു്.

## പി. പി. കുമാരൻനായർ

1093-ൽ തിരുവഞ്ചൂർ പുത്തേട്ട വീട്ടിൽ ജനിച്ചു. 1950 മുതൽ കോട്ടയം താലൂക്കയൂണിയൻ സെക്രട്ടറിയായി പ്രവത്തനം നടത്തുന്നു. കുമാരൻനായരുടെ പരിശ്രമത്തിന്റെ ഫലമായാണു കോട്ടയത്തു് എൻ. എസ്സ്. എസ്സിനു് ഒരു യൂണിയൻ മന്ദിരം പണിയിക്കാൻ കഴിഞ്ഞതു്. അതിന്റെ ആദ്യഘട്ടം കനകജൂബിലി



ആഘോഷത്തിനുമുമ്പു പൂത്തിയാക്കി. സൊസൈറ്റിയുടെ താലൂക്കയൂണിയനുകളിൽ മികച്ച ഒരു യൂണിയനാണു് കോട്ടയം യൂണിയൻ. കുമാരൻനായർ മലയാളിയുടെ കോട്ടയം പ്രതിനിധിയാണു്. ഒരു നല്ല നടനും സവ്വോദയ പ്രവത്തകനുമാണു് നായർ.

## വടക്കേടത്തു് നാരായണൻനായർ

ആറന്മുള വള്ളംകളിയുമായി ബന്ധപ്പെട്ടാണു് വടക്കേടത്തു നാരായണൻനായരെ ഇന്നത്തെ തലമുറ അറിയുന്നതു്. കോട്ടയത്തു പഠിച്ചു കോളേജ് വിദ്യാഭ്യാസം പൂത്തിയാക്കി. ഇൻഡ്യയിൽ വിവിധഭാഗങ്ങളിൽ ടെലഫോൺ വകുപ്പിൽ ഉദ്യോഗം വഹിച്ചുപോന്ന നാരായണൻനായർ 1945-ൽ ഉദ്യോഗം രാജിവച്ചു



നാട്ടിൽ എത്തി കുടുംബഭാരം ഏറെറടുത്തു. ആറന്മുള പള്ളിയോട സേവാസംഘം ആരംഭിച്ചു. ഇരുപത്തെട്ടു കരക്കാർ ചേന്നു രൂപീകരിച്ചിട്ടുള്ള ഈ സംഘടനയിൽ പതിനഞ്ചു കൊല്ലക്കാലം നാരായണൻനായർ സെക്രട്ടറിയായിരുന്നു. കോട്ടയത്തെ പ്രമുഖ അഡ്വക്കേററായിരുന്ന ജി. നാരായണപിള്ള (സവ്വീസ് സൊസൈററി പ്രസിഡണ്ടുമായിരുന്നു) യുടെ മൂത്ത പുത്രി തങ്കമ്മയെയാണു് വിവാഹം കഴിച്ചിരിക്കുന്നതു്. ബാബുരാജൻ (ഭിലായ്), മോഹൻ (ബോംബെ ടെലി കമ്യൂണിക്കേ

ഷൻ) എന്ന രണ്ടു പുത്രന്മാരും (എഞ്ചിനീയർമാർ) രണ്ടു പുത്രികളും ഉണ്ട്. എഞ്ചിനീയറിംഗ് കോളേജ് ലക്ചറർ ഗോപാലകൃഷ്ണൻനായർ, ജാമാതാവാണ്. രണ്ടാമത്തെ പുത്രി വിദ്യാർത്ഥിനിയാണ്.

## ആർ. രാമനുണ്ണിത്താൻ

നിലമേൽ കോളേജിനു് അഞ്ചേക്കർ റബർ എസ്റ്റേററു് ഉൾപ്പെടെ ഏഴേക്കർ ഭൂമി നല്കിയ ആർ. രാമനുണ്ണിത്താൻ കുഴിക്കൽ (കൊട്ടാരക്കര) മഠമെന്ന അതിപുരാതനകുടുംബത്തിൽ ജനിച്ചു. സർവ്വീസ് സൊസൈററി യുടെ പൊതു സംരംഭങ്ങളിലെല്ലാം സഹകരിച്ചു വരുന്ന ഈ മാന്യൻ നിലമേൽ ഗ്രാമത്തിന്റെ അഭിവൃദ്ധിയിൽ അത്യുത്സാഹിയും ഔദാര്യവാനുമാണ്.



## മധുരവനം സി. കൃഷ്ണക്കുറുപ്പ്

കോഴിക്കോട്ടു് ഒരു പഴയ നായർ കുടുംബത്തിൽ 1903 ഏപ്രിൽ 5-ാം തീയതി ജനിച്ചു. മലബാർ ക്രിസ്ത്യൻ കോളേജ് (കോഴിക്കോട്ട്), യൂനിയൻ ക്രിസ്ത്യൻ കോളേജ് (ആലുവാ), സെൻറ് അലോഷ്യസ് കോളേജ് (മംഗലാപുരം), ഗവൺമെന്റ് ട്രെയിനിംഗ് കോളേജ് (സൈദാപ്പെട്ട്) എന്നിവിടങ്ങളിൽ പഠിച്ചു. അനേകം സമ്മാനങ്ങൾ നേടി. 1924 മുതൽ പത്രലേഖകൻ. 1925-ൽ ബി.എ.പാസ്സായ ഉടനെ 'മനോരമ' എന്ന ത്രൈവാരികയുടെ പത്രാധിപരായി ചേർന്നു. 1926-ൽ തിയോസോഫിക്കൽ സൊസൈററിയിൽ അംഗമായി ചേർന്നു. 1927-ൽ ഇടപ്പള്ളിയിൽ ചേർന്ന ഒന്നാം സാഹിത്യപരിഷത്തിൽ പങ്കെടുത്തു. ഒന്നാമത്തെ നിർവ്വാഹകസമിതിയിലെ അംഗമായി ചേർന്നു. 1928-ൽ ആലുവായിൽ വെച്ച് ഒരു കേരള നായർ യുവജനക്യാമ്പ് നടത്തി. 1927-ൽ കോഴിക്കോട്ടും 1928-ൽ പയ്യന്നൂരുംവെച്ചും നടന്ന രാഷ്ട്രീയസമ്മേളനങ്ങളിലും പങ്കെടുത്തു. 1928-ൽ മന്നം, ചങ്ങനാശ്ശേരി മുതലായവർ ഉത്തരകേരളം സന്ദർശിച്ചപ്പോൾ അവരൊന്നിച്ചു മംഗലാപുരം മുതൽ എറണാകുളം വരെ അനുഗമിച്ച് അവർക്ക് സ്വീകരണങ്ങൾ നല്കുന്നതിൽ മുൻനിന്നു പ്രവർത്തിച്ചു. 1928-ൽ ആലുവാ കെ. പി. ശങ്കരമേനോന്റെ ഏക സഹോദരി കെ. പി. ദാക്ഷായണി അമ്മയെ വിവാഹം ചെയ്തു. ആറു സന്താനങ്ങൾ ഉണ്ട്. 1931 മുതൽ ഗ്രന്ഥാലയപ്രസ്ഥാനവുമായി സജീവബന്ധമുണ്ട്. 1950—'51-ൽ മലബാർ ഡിസ്ട്രിക്ട് ടീച്ചേഴ്സ് ഗിൽഡിന്റെ സെക്രട്ടറി. 'വിദ്യാലോകം' പത്രാധിപസമിതിയിലെ അംഗം. 1955-ൽ സംസ്കൃതവിശ്വപരിഷത്തിന്റെ കോഴിക്കോട്ടു ശാഖ സ്ഥാപിച്ചു. 1963-ൽ അദ്ധ്യാപകജോലിയിൽനിന്നു വിരമിച്ചു. കോഴിക്കോട്ടെ സംസ്കൃതപരിഷത്ത്; കോഴിക്കോട്ടെ മനഃശാസ്ത്രപരിഷത്ത് എന്നിവയുടെ പ്രധാന പ്രവർത്തകൻ. കാളിദാസജയന്തി നടത്തുവാൻ 1960-ലും 1964-ലും കാര്യമായി ഉത്സാഹിച്ചു.



## പ്ലാപ്പള്ളി എൻ. രാമക്കുറുപ്പ്

1886 മെയ്മാസത്തിൽ ജനിച്ചു. കരയോഗ പ്രവർത്തനത്തിനും, സമുദായാംഗങ്ങളെ സംഘടിപ്പിക്കുന്നതിനും ടി. പി. വേലുക്കുട്ടി മേനോനെ ക്ഷണിച്ചുവരുത്തി പ്രവർത്തിച്ച ഒരു മാന്യനാണദ്ദേഹം. 1110-ൽ മേനോനെ വിളിച്ചുവരുത്തി രജിസ്റ്റർ ചെയ്തതാണ് 765-ാംനമ്പർ കരയോഗവും, സമീപസ്ഥലങ്ങളിലായ മററു കരയോഗങ്ങളും. 765-ാം നമ്പർ കരയോഗത്തിന്റെ ദീർഘകാലപ്രവർത്തകനുമായിരുന്നു. കൈതക്കോട്ട് മൈലപ്പള്ളിൽ പ്ലാപ്പള്ളിൽ കല്യാണിയമ്മയുടെയും, മുളവന പുതിയ വീട്ടിൽ കേരളൻ കൊട്ടന്നക്കുറുപ്പിന്റെയും പുത്രനായി ജനിച്ചു. കുടുംബവകയായ കൈതക്കോട്ട് ഇണ്ടിളയപ്പൻക്ഷേത്രം അദ്ദേഹം സംരക്ഷിച്ചുപോന്നു. വി. പ്രഭാകരനുണ്ണിത്താൻ, ജനാർദ്ദനനുണ്ണിത്താൻതുടങ്ങി ഏഴു പുത്രന്മാരും രണ്ടു പുത്രികളും സന്താനങ്ങളായുണ്ട്. 3-6-1956-ൽ അന്തരിച്ചു.



## ആർ. ഉണ്ണികൃഷ്ണൻനായർ

കോട്ടയത്തു (തിരുവിതാംകൂർ) മങ്കൊമ്പിൽ കെ. നാണുക്കുട്ടൻനായരുടെ ഭാഗിനേയനും, പൂഞ്ഞാർ രാമകൃഷ്ണപിള്ളയുടെ പുത്രനുമാണ്. 1108 കന്നിമാസത്തിലാണ് ജനനം. കോട്ടയത്തും, ആലപ്പുഴയിലും, തിരുവനന്തപുരത്തും ആയി കോളേജ് വിദ്യാഭ്യാസം പൂർത്തിയാക്കി, നിയമബിരുദം നേടി, കോട്ടയത്ത് പ്രാക്ടീസ് ആരംഭിച്ചു. തുടന്ന് ആലക്കോട്ട് കൊട്ടാരത്തിൽ പി. ആർ. രാമവർമ്മ രാജായുടേയും (പൂഞ്ഞാർ) കോളിയോട്ട് എസ്റ്റേററ്സിൻെറയും നിയമോപദേഷ്ടാവായി തളിപ്പറമ്പിൽ പ്രാക്ടീസ് നടത്തുന്നു. തളിപ്പറമ്പു താലൂക്കിലെ സർവ്വീസ് സൊസൈററി പ്രവർത്തനങ്ങളുടെ സാരഥ്യം ഏററിരിക്കുകയാണ്. നീലേശ്വരം കോവിലകത്തു രവിവർമ്മരാജായുടെ പുത്രി വത്സലയെ വിവാഹം കഴിച്ചു. സബ്കലക്ടർ രാമചന്ദ്രൻ (ചെങ്ങന്നൂർ), ആർ. കുമാരൻനായർ എസ്. എ. എസ്. ഇവർ സഹോദരന്മാരാണ്.



## എൻ. പരമേശ്വരമേനോൻ

അരങ്ങത്ത് കൊച്ചുണ്ണിമേനോൻ, ലക്ഷ്മിഅമ്മ എന്നിവരുടെ പുത്രനായി 1912 ജൂൺമാസത്തിൽ ജനിച്ചു. ഹൈസ്കൂൾ വിദ്യാഭ്യാസം വരെ ഇരിഞ്ഞാലക്കുടയിൽ കഴിച്ചശേഷം എറണാകുളത്തുനിന്നും ബി. എ. പാസ്സാകുകയും 1936-ൽ തിരുവനന്തപുരത്തുനിന്ന് ബി. എൽ. പാസ്സാകുകയും ചെയ്തു. അന്നുമുതൽതന്നെ ഇരിഞ്ഞാലക്കുട ബാറിൽ പ്രാക്ടീസ് തുടങ്ങി. ബാറിലെ പ്രധാനികളിൽ ഒരാളും സർക്കാർ വക്കീലുമായി സേവനം അനുഷ്ഠിച്ചുവരുന്നു. 1936 ഡിസംബർ മാസത്തിൽ ചക്രമത്ത് ശങ്കരമേനോൻെറ മകൾ പനമ്പിള്ളി മീനാക്ഷിയമ്മയെ വിവാഹം കഴിച്ചു. മൂന്ന് ആൺകുട്ടികളും ഒരു പെൺകുട്ടിയും ഉണ്ട്. വിദ്യാർത്ഥിയായിരുന്നകാലം മുതൽതന്നെ സമുദായപ്രവർത്തനങ്ങളിൽ വളരെ ശ്രദ്ധാലുവായിരുന്നു. കൊച്ചിൻ നായർ സമാജത്തിൻെറ നിർവ്വാഹകസമിതിയിലെ ഒരംഗമായി പ്രവർത്തിച്ചുവന്നു. ഇപ്പോൾ മനവലശ്ശേരി കരയോഗത്തിൻെറ ഖജാൻജിയും മുകുന്ദപുരം താലൂക്ക് എൻ. എസ്സ്. എസ്സ്. യൂണിയൻെറ പ്രസിഡണ്ടുമായി സേവനം അനുഷ്ഠിച്ചുവരുന്നു.



## എം. ജി. കൃഷ്ണൻനായർ

കോട്ടയത്തെ ഒരു പ്രമുഖതറവാടായ മഠത്തിൽ പറമ്പിൽ (കോടിമത) 1085-ൽ ജനിച്ചു. അമ്മയുടെ പേരു കാർത്ത്യായനിയമ്മ എന്നാണ്. പിതാവ് തറേപ്പറമ്പിൽ പരമേശ്വരൻപിള്ളയും. സമ്പ്രതി ഗോവിന്ദപ്പിള്ള എന്നു പ്രസിദ്ധനായ മഠത്തിൽ പറമ്പിൽ ഗോവിന്ദപ്പിള്ളയുടെ പുത്രി കമലമ്മയെ വിവാഹം കഴിച്ചു. രണ്ടു് ആൺകുട്ടികളുൾപ്പെടെ 6 പേർ സന്താനങ്ങളായിട്ടുണ്ട്. എൻ. എസ്സ്. എസ്സിൻെറ വ്യക്തിമെംബറാണ്. കോട്ടയം താലൂക്കു യൂണിയൻ വൈസ്പ്രസിഡണ്ടായും, നായർസമാജം സ്കൂൾ (കോട്ടയം എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ) കമ്മററി മെംബറായും പ്രവർത്തിച്ചിട്ടുണ്ട്. തികഞ്ഞ ഈശ്വരഭക്തനാണ്. ഗുരുവായൂരെ ഒരു പ്രതിമാസ സന്ദർശകനാണ്.



## വെട്ടിത്തുരുത്തിൽ കേശവപിള്ള

വെട്ടിത്തുരുത്തിൽ (കിടങ്ങൂർ) കേശവപിള്ള കിടങ്ങൂരും പരിസരങ്ങളിലും പ്രായം ചെന്നിട്ടും ഊർജ്ജസ്വലത വിടാതെ സമുദായപ്രവർത്തനങ്ങളിൽ പങ്കെടുത്തുപോരുന്ന ഒരു മാന്യനാണ്. മലയാളം ഹയർ പാസ്സായി അദ്ധ്യാപകവൃത്തിയിൽ പ്രവേശിച്ച അദ്ദേഹം കിടങ്ങൂർ ഗവമ്മെൻറു മിഡിൽ സ്കൂൾ ഹെഡ്മാസ്റ്ററായി സർവീസിൽനിന്നു റിട്ടയർ ചെയ്തു. കേശവപിള്ളയുടെ മൂത്ത പുത്രനാണ് കമ്മ്യൂണിസ്റ്റ് എം. പി. പി. കെ. വാസുദേവൻനായർ. പിറയാർ 134-ാം നമ്പർ കരയോഗത്തിൻെറ പ്രസിഡണ്ടുകൂടി

യായ കേശവപിള്ള നാട്ടിലുണ്ടാകുന്ന കുഴഞ്ഞ പ്രശ്നങ്ങൾ പറഞ്ഞൊതുക്കുന്നതിൽ ഏറ്റവും സമർത്ഥനാണ്.

## കെ. കരുണാകരൻപിള്ള



1955-ൽ കന്യാകുമാരി ഡിസ്ട്രിക്ടിലെ എൻ. എസ്സ്. എസ്സ്. ഇൻസ്പെക്ടറായി നിയമിച്ചു. 1963-ൽ കരുനാഗപ്പള്ളിയിലേക്കു സ്ഥലം മാറ്റി. കിളിമാനൂർ —പള്ളിക്കലുള്ള പുരാതന നായർ തറവാടായ കേശവപുരത്തു ജനിച്ചു.

## പി. ജെ. ചന്ദ്രവല്ലി

1960-ൽ എൻ. എസ്സ്. എസ്സിൻെറ വനിതാവിഭാഗം ഓർഗനൈസിംഗ് ഇൻസ്പെക്ട്രസ്സായി നിയമിച്ചു



എൻ.എസ്സ്.എസ്സിൽ നിന്നും വെൽഫെയർ സ്കോളർ ഷിപ്പോടുകൂടി വെൽഫെയർ ട്രെയിനിംഗ് പാസ്സായിട്ടുണ്ട്. അഞ്ചുവർഷം കോട്ടയം ഡി. സി. സി. മെമ്പറായിരുന്നിട്ടുണ്ട്. സൊസൈററി ജോലിക്കു പുറമേ മററു പല സാമൂഹ്യപ്രവർത്തനങ്ങളിലും വാഴൂർ ബ്ളോക്ക് അഡൈ്വസറി കമ്മിററിയിലും ചന്ദ്രവല്ലി സേവനം അനുഷ്ഠിക്കുന്നുണ്ട്. മണിമല പുത്തൻപുരയ്ക്കൽ തറവാട്ടിലെ പരമേശ്വരൻപിള്ളയുടെ പുത്രിയാണ് ചന്ദ്രവല്ലി.

## ഇരുട്ടുകുഴിയിൽ പരമേശ്വരൻപിള്ള

1066-ൽ കിടങ്ങൂർ കിഴക്കേടത്തു വേലുപ്പിള്ളയുടെ പുത്രനായി ജനിച്ച ഇരുട്ടുകുഴിയിൽ പരമേശ്വരൻപിള്ള മീനച്ചിൽത്താലൂക്ക് എൻ. എസ്സ്. എസ്സ്. യൂണിയൻപ്രവർത്തനങ്ങളിൽ ഒരു പ്രധാന പങ്കു വഹിച്ചിട്ടുണ്ട്. 113-ലെ കിടങ്ങൂർ നായർസമ്മേളനസവ്യസാചികളിൽ ഒരാളുമായിരുന്നു അദ്ദേഹം. യൂണിയൻ വൈസ്പ്രസിഡണ്ട്, സ്കൂൾമാനേജർ, ദേവസ്വം ഭരണമേധാവി തുടങ്ങിയ നിലകളിൽ പ്രശസ്തനായിരുന്ന മുര്യംവേലിൽ നാരായണപിള്ളയുടെ പ്രവർത്തനങ്ങൾക്കു സവ്യസാചിത്വം വഹിച്ചതു് പരമേശ്വരൻപിള്ളയാണ്.

സഹകരണസംഘം രജിസ്ട്രാർ ആയിരുന്ന് യശഃശരീരനായ പി. ശിവരാമപിള്ള, ദേവസ്വംസൂപ്രണ്ടു് പി. നാരായണൻനായർ തുടങ്ങിയവരുടെ മാതുലനാണ് ഇരുട്ടുകുഴി പരമേശ്വരൻപിള്ള. 1114-ൽ അദ്ദേഹം മരിച്ചു.

## ഇടക്കെട്ടിൽ പി. ഗോവിന്ദപ്പിള്ള

1053 മീനമാസത്തിൽ അട്ടർ ഇടക്കെട്ടിൽ ജനിച്ചു. പ്രശസ്തസേവനംകൊണ്ടു സമുദായമദ്ധ്യത്തിൽ മാന്യമായ ഒരു സ്ഥാനം നേടിയ കുടുംബമാണ് ഇടക്കെട്ടിൽ. സമുദായ പുരോഗതിക്കുവേണ്ടി വളരെ പ്രവർത്തിച്ച കഴിഞ്ഞ തലമുറയിലെ ഒരു പ്രമുഖാംഗമാണ് ഇടക്കെട്ടിൽ ഗോവിന്ദപ്പിള്ള. 148-ാം നമ്പർ



ഏഴംകുളം കരയോഗം, പറക്കോടു യു. പി. സ്കൂൾ, കുന്നത്തൂർ താലൂക്കു യൂണിയൻ ഈ സ്ഥാപനങ്ങളുടെ നിർമ്മാണകാര്യങ്ങളിൽ കാര്യമായ പങ്കു വഹിച്ചിട്ടുണ്ട്. ഈ സ്ഥാപനങ്ങളുടെ പ്രസിഡണ്ടും ദീർഘകാലം ഗോവിന്ദപ്പിള്ളയായിരുന്നു. 1116 വൃശ്ചികം 1-ാംനു ഇദ്ദേഹം നിര്യാതനായി. ഇദ്ദേഹത്തിൻെറ സ്മാരകമായി സമുദായസ്നേഹികൾ പണിയിച്ചതാണ് പറക്കോട് പി. ജി. എം. ഹൈസ്കൂളും, ട്രെയിനിംഗ്സ്കൂളും.

## ഏ. ജി. കൃഷ്ണഷേണായി

1945 മുതൽ സർവ്വീസ് സൊസൈററിക്കു നിർമ്മാണാവശ്യത്തിനുള്ള സാധനങ്ങൾ വിതരണം ചെയ്തു വരുന്ന പ്രമുഖസ്ഥാപനമായ ഏ. ജി. കൃഷ്ണഷേണായി ആൻഡ് കമ്പനി (കോട്ടയം, എറണാകുളം) യുടെ ഉടമസ്ഥൻ.



## ഏ. ഈശ്വരപിള്ള

ഏ. ഈശ്വരപിള്ള (കൊട്ടാരക്കര) 1071 കന്നിമാസത്തിൽ ജനിച്ചു. ബി. എൽ. പാസ്സായി കൊട്ടാരക്കര കോടതിയിൽ പ്രാക്ടീസ് ആരംഭിച്ചു. പൊതുപ്രവർത്തന മണ്ഡലത്തിൽ ചെറുപ്പംമുതൽ ഇടപെട്ടുപോരുന്ന ഈശ്വരപിള്ള 1931 മുതൽ '51 വരെ നിയമസഭാ മെമ്പറായിരുന്നു. എൻ. എസ്സ്. എസ്സ്. യൂണിയൻ പ്രസിഡണ്ട്, ഗ്രന്ഥശാലായൂണിയൻ പ്രസിഡണ്ട്, താലൂക്കു സഹകരണയൂണിയൻ പ്രസിഡണ്ട്, താലൂക്കു ഹിന്ദുമിഷൻ പ്രസിഡണ്ട് എന്നിങ്ങനെ വിവിധ സേവനമണ്ഡലങ്ങൾക്കും അദ്ദേഹം നേതൃത്വം നല്കി പ്രവർത്തിച്ചുപോരുന്നു. സ്വദേശമായ ഇരിമ്പനങ്ങാടെന്ന ഗ്രാമപ്രദേശത്തു ചെറുപ്പകാലത്തു് ആരംഭിച്ചഒരു സ്കൂൾ ഇന്നു് ഹൈസ്കൂളും, ട്രെയിനിംഗ് സ്കൂളും ആയി ഉയർന്നിരിക്കുന്നു. വാർദ്ധക്യം മൂലം ഇപ്പോൾ സ്വസ്ഥനായിക്കഴിഞ്ഞുകൂടുകയാണ് ഈശ്വരപിള്ള.



## കെ. കേശവമേനോൻ

തൃശ്ശൂർ ജില്ലയിൽ വ്യാവസായികരംഗത്തും, സാമൂഹ്യസാംസ്കാരിക സഹകരണമേഖലകളിലും അറിയപ്പെട്ടുന്ന എണ്ണപ്പെട്ട നായർ വ്യക്തികളിൽ ഒരാളായ മേനോൻ മുകുന്ദപുരം താലൂക്കിലെ 1917-ാംനമ്പർ കരയോഗത്തിന്റെ പ്രാരംഭം മുതൽ ഇന്നുവരെ പ്രസിഡണ്ടായി തുടർന്നുവരുന്നു. ചെറുപ്പം മുതലേ വിദേശരാജ്യങ്ങളായ സിലോൺ, ബർമ്മ, ചൈന, ജപ്പാൻ മുതലായ രാജ്യങ്ങളിൽ വ്യാപാരരംഗത്തു് പ്രശോഭിക്കപ്പെട്ടിരുന്ന മേനോൻ ഇപ്പോൾ 10 വർഷത്തോളമായി നടവരമ്പിൽ തന്റെ സ്വന്തമായ രണ്ടു് ഓയിൽമില്ലുകളുടേയും, മററു സ്വത്തുക്കളുടേയും മേൽനോട്ടം വഹിച്ചുവരികയാണ്. തൃശ്ശൂർ ജില്ലാ ഓയിൽമിൽസ് ഓണേഴ്സ് കോ-ഓപ്പറേറ്റീവ് സൊസൈറ്റിയുടെ സെക്രട്ടറിയുമാണ്. നടവരമ്പിലെ പരിയാടത്തു് ലീലമ്മയെയാണ് മേനോൻ വിവാഹം ചെയ്തിരിക്കുന്നതു്. മൂന്നു പെൺമക്കളുടേയും ഒരു പുത്രന്റേയും പിതാവായ മേനോൻ നാട്ടുകാർക്ക് ഏററവും വലിയ ഒരു ഉപകാരിയാണ്.



## മൗട്ടത്തു ഗോപാലനുണ്ണിത്താൻ

പ്രശസ്തവും, പുരാതനവുമായ മൗട്ടത്തു കുടുംബത്തിൽ 1888-ൽ ജനിച്ചു. ഉദാരമതിയും, സമുദായ ഭക്തനും, ആയിരുന്ന ഗോപാലനുണ്ണിത്താൻ കുന്നത്തൂർ താലൂക്കിലെ ആദ്യകാല സർവീസ് സൊസൈറ്റി പ്രവർത്തകരിൽ ഒരാളായിരുന്നു. കുന്നത്തൂരെ സർവീസ്സൊസൈറ്റിയുടെ ചരിത്രത്തിൽ മായാത്ത മുദ്ര പതിച്ച ഇദ്ദേഹം 1961 ജനുവരി 8-ാംതീയതി നിര്യാതനായി.



## കെ. എൻ. നീലകണ്ഠക്കൈമൾ

തിരുവല്ലാ താലൂക്കിൽ വായ്പൂർ കോവിൽപ്പുറ കുന്നത്തൂർ വീട്ടിൽ 1068 ധനു 20-ാം തീയതി ജനിച്ചു. 37 വർഷം തിരുവല്ലാ ബാറിൽ പ്രാക്ടീസ് ചെയ്തിട്ടുണ്ട്. സർവ്വീസ് സൊസൈററിയുടെ സ്ഥിരാംഗം മെംബർ, കുറച്ചുകാലം ഡയറക്ടർ ബോർഡ് മെംബർ, സർവ്വീസ് സൊസൈറ്റി ബാങ്കിന്റെ ഡയറക്ടർ, ചെയർമാൻ എന്നീ നിലകളിൽ സേവനമനുഷ്ഠിച്ചിട്ടുണ്ട്. തിരുവല്ലാതാലൂക്ക് കോ-ഓപ്പറേറ്റീവ് ബാങ്കിന്റെ പ്രസിഡൻറ്, തിരുവല്ലാ ബാർ അസ്സോസിയേഷൻ പ്രസിഡൻറ്, തിരുവല്ലാ മുനിസിപ്പൽ കൗൺസിൽ വൈസ് പ്രസിഡൻറ് എന്നീ ഔദ്യോഗികനിലകളും വഹിച്ചിരുന്നു.



നാലുതവണ ശ്രീമൂലം പ്രജാസഭയിലേക്കു തെരഞ്ഞെടുക്കപ്പെട്ടു.

തിരുവല്ലാ പഞ്ചായത്തുകോടതി പ്രസി ഡൻറും ബഞ്ചുമജിസ്റ്റേട്ടുകോടതി ചെയർ മാനും ആയി ഇരുന്നിട്ടുണ്ട്.

പരേതയായ കൊററങ്ങഴ പാവ്വതിപ്പിള്ള ഭവാനിപ്പിള്ളയായിരുന്ന ഭായ്യ. ഇദ്ദേഹത്തി ന് മൂന്ന പുത്രന്മാരും മൂന്ന പുത്രികളും ഉണ്ട്.

## ഐ. ദാമോദരമേനോൻ

ചേന്ദമംഗലം സ്വദേശിയായ ഐ. ദാമോ ദരമേനോൻ 32 കൊല്ലങ്ങളായി ഒരു ഉത്തമ ആയുവ്വേദ വൈദ്യൻ എന്ന നിലയിൽ ഇരിങ്ങാലക്കുടക്കാക്കു സുപരിചിതനാണ്. കൊച്ചിൻ നായർസമാജം തുടങ്ങി പല സ്വസമുദായരംഗത്തും അദ്ദേഹം ഒരു സജീവപ്രവത്തകനും സ്വസമുദായാംഗങ്ങൾക്ക് ഒരു മാഗ്ഗദർശിയുമായി പ്രവത്തിച്ചുവരുന്നു. ഒരു ഉത്തമരാഷ്ട്രീയ–സഹകരണ–സാമൂഹ്യപ്രവത്തകനായ മേനോൻ ഒരു പ്രസിദ്ധ ബാലചികിത്സാവിദഗ്ദ്ധനും ഇപ്പോൾ ഇരിങ്ങാലക്കുട മുനിസിപ്പൽ കൗൺസിലറുമാണ്.



## പി. അച്യുതൻനായർ

1910 ആഗസ്റ്റ് 15-ാംതീയതി ജനിച്ചു. മഞ്ചേരി ബോർഡ്ഹൈസ്കൂളിലും പാലക്കാട് വിക്ടോറിയാ കോളേജിലും വിദ്യാഭ്യാസം ചെയ്തു. സുകമാരകലകളിൽ തല്പരനും നല്ല ഫുട്ബോൾ കളിക്കാരനുമായിരുന്നു. മാതുലനായ ഡോക്ടർ പി മാധവൻനായരുടെ നിയ്യാണശേഷം കോളേജ്‌വിട്ട തറവാട്ടു ഭരണത്തിൽ പ്രവേശിച്ചു. മലബാറിൽ ആദ്യം റേഷനിംഗ് ആരംഭിച്ചകാലത്ത്, യാദൃച്ഛികമായി ട്രാൻസ്പോർട്ട്‌വ്യവസായത്തിൽ പ്രവേശിക്കുകയും, അങ്ങനെ ആദ്യം ലോറി ട്രാൻസ്പോർട്ടും ഇപ്പോൾ ഫ്ളീററ്ഉടമയുടെ നിലയിൽ ബസ്സ് ട്രാൻസ്പോർട്ടും (ഭാരത്മോട്ടോർസ്, മഞ്ചേരി) നടത്തിവരികയും ചെയ്യുന്നു. മഞ്ചേരി എൻ. ഇ. എസ്. ബ്ളോക്ക് ഓഫീസ്നിമ്മാണത്തിന്ന് മഞ്ചേരി അങ്ങാടിക്കടുത്തുള്ള തൻെറ തെങ്ങിൻതോട്ടത്തിൻെറ ഭാഗമായ സുമാർ മൂന്നേക്കർ സ്ഥലം സംഭാവന ചെയ്തു. ഇപ്പോൾ മഞ്ചേരിയിൽ നായർസവ്വീസ് സൊസൈററി ആരംഭിക്കാൻ തീരുമാനിച്ചിട്ടുള്ള കോളേജിന്ന് 5,000 ക. സംഭാവന കൊടുപ്പാൻ വാഗ്ദത്തം ചെയ്യുകയും ചെയ്തിട്ടുണ്ട്.



## ആർ. രാധാകൃഷ്ണപിള്ള

ഒരു സജീവഇടതുപക്ഷ രാഷ്ട്രീയപ്രവത്തകനായി പതിനഞ്ചു വർഷക്കാലം കഴിഞ്ഞിരുന്ന ആർ.രാധാകൃഷ്ണപിള്ള ഇപ്പോൾ ചടയമംഗലം എൻ. എസ്സ്. എസ്സ്. താലൂക്കയൂണിയൻ പ്രസിഡണ്ടാണ്. ചടയമംഗലത്തുള്ള എല്ലാ സാമൂഹ്യസാംസ്കാരികരംഗങ്ങളിലും രാധാകൃഷ്ണപിള്ളയെ കാണാം. അദ്ദേഹത്തിന്റെ നേതൃത്വം യൂണിയൻപ്രവത്തനങ്ങളെ കാര്യമായി പുരോഗമിപ്പിച്ചിട്ടുണ്ട്.



## എം. ആർ. കേശവപിള്ള

ആലപ്പുഴയും, തുടന്ന കോട്ടയത്തും ജില്ലാക്കോടതിയിൽ പ്രാക്ടീസ് ചെയ്തിരുന്ന വക്കീൽ എം. ആർ. കേശവപിള്ള അക്കാലത്ത് ആ മണ്ഡലത്തിൽ പേരെടുത്തിരുന്ന ഒരു വ്യക്തിയായിരുന്നു. സാമാന്യവിദ്യാഭ്യാസം പൂത്തിയാക്കിയ ശേഷം അന്നത്തെ പ്ലീഡർപരീക്ഷ പാസ്സായി ആലപ്പുഴ പ്രാക്ടീസ് തുടങ്ങി. കിളിരൂർ വടകരവീട്ടിൽ വിവാഹംകഴിച്ചു. മൂന്ന സന്താനങ്ങളുണ്ട്. ഭായ്യയുടെ മരണത്തെത്തുടർന്ന് തിരുനക്കര തുണ്ടത്തിൽ കുഞ്ഞിപ്പിള്ളഅമ്മയെ വിവാഹംകഴിച്ചു. റിസവ്വ് ബാങ്ക് ഓഫ് ഇൻഡ്യാ (മദ്രാസ്) മാനേജരായിരുന്ന പെൻഷൻപററിയ ടി. കെ. നാരായണപ്പണിക്കർ, കോട്ടയം മുനിസിപ്പൽ



ചെയർമാനായിരുന്ന ടി. കെ. ഗോപാലകൃഷ്ണപ്പണിക്കർ ഇവരും സഹോദരി തുണ്ടത്തിൽ ഗൗരിയമ്മയും ഈ വിവാഹത്തിലുള്ള സന്താനങ്ങളാണ്. തികഞ്ഞ ഈശ്വരഭക്തനായിരുന്ന ഇദ്ദേഹം 55 വർഷത്തെ വക്കീൽവൃത്തി കഴിഞ്ഞ് 80-ാംവയസ്സിൽ 1110-ൽ നിര്യാതനായി.

## കെ. ആർ. ശങ്കരനുണ്ണി

**കോട്ടയത്തിനടുത്ത്** പുന്നത്തുറ കുരുപ്പംമഠത്തിലാണ് ശങ്കരനുണ്ണിയുടെ ജനനം. നായർസർവ്വീസ്സൊസൈറ്റിയിൽ പ്രാരംഭകാലം മുതൽതന്നെ പ്രവർത്തകനായി ചേർന്നു. സർവ്വീസ്സൊസൈററിപ്രവർത്തനങ്ങളിൽ കോട്ടയം താലൂക്കിലെ ഒരുപ്രമുഖപ്രവർത്തകനായിരുന്ന ഇദ്ദേഹം. 1956 ഡിസംബറിൽ നിര്യാതനായി. ചേർത്തല പള്ളിപ്പുറം എൻ. എസ്സ്. എസ്സ്. കോളേജ് പ്രിൻസിപ്പൽ എൻ. ഗോവിന്ദനുണ്ണി ഇദ്ദേഹത്തിൻെറ പുത്രനാണ്. ഇദ്ദേഹത്തിൻെറ പൗത്രനാണ് എൻ. പി. ഉണ്ണിപ്പിള്ള.



## സി. പി. നാരായണൻനായർ

മാന്നാർ ചിററമ്മേത്തു കുമാരപിള്ളയുടെ ഭാഗിനേയനാണ്. ബാല്യത്തിൽത്തന്നെ അച്ഛനമ്മമാർ മരിച്ചു. ഉന്നതപരീക്ഷകൾ പാസ്സാകുന്നതിനും, അഭികാമ്യമായ ഒരു തൊഴിൽ ലഭിക്കുന്നതിനും തനിച്ചു പ്രവർത്തിച്ചു ഒരു ഫാറസ്റ്റ് റയിഞ്ച്ഓഫീസറായി പെൻഷൻ പററി. 1962 ഡിസംബർ 28-ാംതീയതി നിര്യാതനായി. ഇടക്കെട്ടിൽ ഗോവിന്ദപ്പിള്ളയുടെ ഭാഗിനേയിയാണ് നാരായണൻനായരുടെ പത്നി. 1953 മുതൽ 1962 വരെ ഏഴംകുളം പഞ്ചായത്തുപ്രസിഡണ്ടുമായിരുന്നു ഇദ്ദേഹം.



## ബി. ഗോപാലമേനോൻ

പറവൂർ ജില്ലാക്കോടതി വക്കീലും, പത്തു് വർഷത്തിനുമേൽ മുനിസിപ്പൽ ചെയർമാനുമായിരുന്ന എ. ബാലകൃഷ്ണമേനോൻെറ പുത്രനായി 1921 മാച്ച് 20-ാംതീയതി ജനിച്ചു. ബി. എസ്സ്‌സി. പാസ്സായതിനുശേഷം സ്വപിതാവിൻെറ ചരമത്തെത്തുടന്ന്, ആറു വഷത്തോളം വാണിജ്യപരമായ ചില കമ്പനിപ്രവത്തനങ്ങളിലും, ഇൻഡ്യൻ എക്സ്പ്രസ്സ് തുടങ്ങിയ ചില പത്രങ്ങളുടെ ലേഖനവൃത്തിയിലും കുടുംബഭരണത്തിനിടയിൽ പ്രവത്തിച്ചിരുന്നു. അതിനുശേഷം നിയമബിരുദംനേടി ഇപ്പോഴും അഡ്വക്കേററായി പ്രവത്തിച്ചുവരുന്നു.



1945 മുതൽ പറവൂർ ടൗൺ കരയോഗത്തിൻെറ ആജീവനാന്ത മെമ്പറായും 1955 മുതൽ എട്ടു വർഷം അതിൻെറ വൈസ് പ്രസിഡണ്ടായും, അഞ്ചു വർഷം പറവൂർ താലൂക്കയൂണിയൻ കമ്മററിമെമ്പറായും പ്രവത്തിച്ചു. സർവീസ്സൊസൈററിയുടെ ആജീവനാന്ത മെമ്പറാണ്. 1959 മുതൽ തുടർച്ചയായി എൻ. എസ്സ്. എസ്സ്. പ്രതിനിധിസഭാംഗമാണ്.

1956 മുതൽ ആറരവർഷം പറവൂർ മുനിസിപ്പൽ കൗൺസിലറായിരുന്നു. ഫിനാൻസ് കമ്മററി കൺവീനറായി അഞ്ചുവർഷം പ്രവത്തിച്ചിട്ടുണ്ട്. 1956-ൽ ഉത്തരപ്രദേശത്തുവച്ചു നടന്ന അഖിലഭാരത തദ്ദേശസ്വയംഭരണ സ്ഥാപനസമ്മേളനത്തിൽ പറവൂർ മുനിസിപ്പൽകൗൺസിലിനെ പ്രതിനിധീകരിച്ചു. ലോക്കൽ അതോറിററീസിൻെറ അഖിലേന്ത്യാ സംഘടനയിൽ എക്സി: കമ്മററിമെമ്പറാണ്. അഖിലതിരുവിതാംകൂർ ദേവസ്വം സബ്ബ് ഗ്രൂപ്പ് ആഫീസർമാരുടെ അസോസിയേഷൻെറ 1957 മുതൽ രണ്ടു വർഷത്തെ പ്രസിഡണ്ടായിരുന്നു.

പറവൂർ സെൻട്രൽ ബാങ്ക് ക്ലിപ്തം, പറവൂർ സെൻട്രൽ ചിട്ടിഫണ്ട് പ്രൈവററ് ക്ലിപ്തം എന്നീ സ്ഥാപനങ്ങളുടെ സ്ഥാപകമെമ്പരന്മാരിൽ ഒരാളും കുറേക്കാലം അവയുടെ ഡയറക്ടറുമായിരുന്നു.

ഇൻഡ്യൻ ഫിനാൻസ് ഡിപ്പാർട്ടമെൻറി ലെ ഒന്നാംക്ലാസ് ഗസററഡ് ആഫീസറായ ബി. മാധവമേനോൻ (ഐ. എ. എസ്.), ഹെവി മെഷീനറി കാർപ്പറേഷൻെറ എൻ ജിനീയറായി നിയമിതനായശേഷം ഇപ്പോൾ റഷ്യയിൽ ഉപരിപഠനത്തിനായി പോയിട്ടുള്ള ബി. എസ്. മേനോൻ എന്നിവർ ഇളയ സഹോദരന്മാരും, തിരുവിതാംകൂർ വിദ്യാഭ്യാസ ഡയറക്ടരായിരുന്ന് ദിവംഗതനായ എ. ഗോപാലമേനോൻ പിതൃവ്യനമാണ്.

## കാരൂർ നീലകണ്ഠപ്പിള്ള

1898-ൽ ഏററുമാനൂർ കാരൂർവീട്ടിൽ ജനിച്ചു. മലയാളത്തിൽ വിദ്യാഭ്യാസം കഴിച്ചു.



സർക്കാർസ്കൂൾ അദ്ധ്യാപകനായിരുന്നു. 1945 മുതൽ സാഹിത്യപ്രവർത്തക സഹകരണസംഘത്തിൻെറ സെക്രട്ടറിയാണ്. ഇതുവരെയിൽപരം ചെറുകഥകളും, കുട്ടികൾക്കുള്ള ഏഴു പുസ്തകങ്ങളും രചിച്ചിട്ടുണ്ട്. കാവാലം വക്കപ്പാമ്പിൽ ഭവാനിയമ്മയെ വിവാഹം കഴിച്ചു. രണ്ടു പുത്രിമാരിൽ ഒരാൾ സർവ്വീസ് സൊസൈററി ഹൈസ്കൂളിൽ അദ്ധ്യാപികയാണ്.

## എൻ. പരമേശ്വരൻപിള്ള

നട്ടത്തേരി (തലവൂർ) ചാരുവിളകേശവൻനായരുടെ മകനായി ജനിച്ചു. ഒരു അദ്ധ്യാപകനായി കഴിഞ്ഞുകൂടിയിരുന്ന ഇദ്ദേഹം ഇടക്കാലത്തു ജോലി രാജിവച്ച് സ്വന്തമായി ബിസിനസ്സുകൾ ആരംഭിച്ചു. ഇന്നു മാന്യമായി കഴിയാനുള്ള സാഹചര്യം നേടിയിട്ടുണ്ട്. പന്ത്രണ്ടു വർഷമായി യൂണിയൻ കമ്മററി മെമ്പറാണ്. എൻ. എസ്സ്. എസ്സ്. പ്രതിനിധിസഭയിലും അംഗമാണ് ഇദ്ദേഹം.



## എം. ശ്രീധരൻപിള്ള

ആവണീശ്വരം ഇടയ്ക്കാട്ടുവീട്ടിലെ അംഗമാണ് എം. ശ്രീധരൻപിള്ള. 1743-ാംനമ്പർ ധർമ്മപുരം കരയോഗം



പ്രസിഡണ്ട്, പത്തനാപുരം താലൂക്കു യൂണിയൻ കമ്മിററിമെമ്പർ, പ്രതിനിധിസഭാംഗം, എന്നീ നിലകളിൽ പ്രവർത്തിക്കുന്ന ശ്രീധരൻപിള്ള സമുദായകാര്യങ്ങളിൽ നിഷ്ണാതനും, രാഷ്ട്രീയകാര്യങ്ങളിൽ ഒരു സജീവപ്രവർത്തകനുമാണ്. പ്രായം 38 വയസ്സ്.

## പിററിനാൽ അയ്യപ്പൻപിള്ള

1074-ാമാണ്ട് കന്നിമാസം 10-ാംനു ഉത്രാടം നക്ഷത്രത്തിൽ വട്ടതല കിഴക്കേടത്തു കൊച്ചുപിള്ള നായരുടെയും പിററിനാൽ ഇളയച്ചിഅമ്മയുടെയും ഇളയപുത്രനായി കോട്ടയത്തിനു കിഴക്കുള്ള ആനിക്കാട്ടു ഗ്രാമത്തിലെ പിറ്റിനാൽ കുടുംബത്തിൽജനിച്ചു. കാഞ്ഞിരപ്പള്ളി ഇംഗ്ലീഷ് മിഡിൽസ്കൂളിലും കോട്ടയം എം. ഡി. സെമിനാരിയിലും ആയി ഇംഗ്ലീഷ്വിദ്യാഭ്യാസം പൂർത്തിയാക്കി.



1100-മാണ്ട് മന്നത്തു പത്മനാഭൻ മുതൽ പേരുടെ നേതൃത്വത്തിൽ നടന്ന സവർണ്ണഹിന്ദുജാഥയിൽ പങ്കെടുത്ത സംഭവം മുതൽ തൻെറ പൊതുജീവിതം ആരംഭിച്ചു. 1105-ൽ പാമ്പാടി കരയോഗയൂണിയൻ പ്രസിഡണ്ടായി തിരഞ്ഞെടുക്കപ്പെടുകയും മൂന്നു വർഷക്കാലം കിഴക്കൻപ്രദേശങ്ങളിലെ കരയോഗങ്ങൾക്കുവേണ്ടി പ്രവർത്തിക്കുകയുംചെയ്തു. ആനിക്കാട്ട് 308-ാംനമ്പർ കരയോഗമന്ദിരത്തിനു സ്ഥലവും പണവും സംഭാവന ചെയ്തു.

ആനിക്കാട്ടു പഞ്ചായത്തിൻെറ പ്രസിഡണ്ടായി 1953 മുതൽ ഒൻപതു വർഷക്കാലം പ്രവർത്തിച്ചു. 1956 മുതൽ '59 വരെ കോട്ട

യം താലൂക്കയൂണിയൻ പ്രസിഡൻറായിരുന്നു. രണ്ടു തവണകളിലായി ആറു വർഷത്തോളം എൻ. എസ്സ്. എസ്സ്. ഡയറക്ടർബോർഡ് മെമ്പറായിരുന്നിട്ടുണ്ട്. എൻ. എസ്സ്. എസ്സിൻെറ ഒരു വ്യക്തിമെമ്പറായ അയ്യപ്പൻപിള്ള ഇപ്പോൾ കോട്ടയംതാലൂക്കയൂണിയൻെറ കമ്മററിമെമ്പറും എൻ. എസ്സ്. എസ്സ്. പ്രതിനിധിസഭാംഗവുമാണ്.

സർവ്വീസ്സൊസൈററിവക പല സ്കൂളുകൾക്കും കോളേജുകൾക്കും വിശിഷ്യ കോട്ടയം താലൂക്കയൂണിയൻമന്ദിരത്തിനും വലിയ സംഖ്യ സംഭാവന ചെയ്തിട്ടുള്ള ഒരു മാന്യദേഹമാണ് പിററിനാൽ. ജാതിയോ മതമോ നോക്കാതെ ദേവാലയങ്ങളുടെയും മതസ്ഥാപനങ്ങളുടെയും ജീർണ്ണോദ്ധാരണത്തിന് ഉദാരമായ സംഭാവനകൾ നല്കിയിട്ടുണ്ട്.

അദ്ദേഹത്തിന്റെ ഷഷ്ട്യബ്ദപൂർത്തി ആഘോഷസമയത്ത് കോട്ടയം താലൂക്ക് എൻ. എസ്സ്. എസ്സ്. യൂണിയൻകമ്മററി പാരിതോഷികമായി സമ്മാനിച്ച രണ്ടര പവൻ തൂക്കമുള്ള സ്വർണ്ണരുദ്രാക്ഷമാല, പില്ക്കാലത്ത് എൻ. എസ്സ്. എസ്സ്. ഹിന്ദുകോളേജ് ആഡിറേറാറിയത്തിൽ നടന്ന പൗരമുഖ്യന്മാരുടെ സദസ്സിൽവെച്ചു ഡിഫൻസ്ഫണ്ടിലേക്കു കേരളമുഖ്യമന്ത്രിയെ ഏല്പിക്കുകയുണ്ടായി. കനകജൂബിലി ഫണ്ടിനു് 1001 രൂപാ ഇദ്ദേഹം സംഭാവനചെയ്തു. കഴിഞ്ഞ 40 വർഷത്തിനിടയ്ക്കു് മന്നം തുടങ്ങിയിട്ടുള്ള മിക്ക പ്രസ്ഥാനങ്ങളിലും പങ്കാളിയായി സഹകരിച്ചു പ്രവർത്തിക്കുന്നതിനു് ഭാഗ്യംസിദ്ധിച്ച ഒരു മഹദ്വ്യക്തിയാണ് പിററിനാൽ അയ്യപ്പൻപിള്ള.

## കെ. ആർ. കേശവപിള്ള

മാവേലിക്കര പാലമേൽ വില്ലേജിൽ കററുവേലിൽ ജനിച്ചു. മറുതാവിളയിൽ പത്മനാഭപിള്ളയാണ് പിതാവു്. അസി: എക്സൈസ് കമ്മീഷണരായിരുന്നു പെൻഷൻപററിയ കേശവപിള്ള ഔദ്യോഗികജീവിതകാലത്തു തന്നെ (1958 മുതൽ) മാവേലിക്കര താലൂക്കയൂണിയൻ പ്രസിഡണ്ടായി തെരഞ്ഞെടുക്കപ്പെട്ടു. എക്സൈസ് തുറയിലെ പ്രശസ്തസേവനത്തിനു് അദ്ദേഹം രാമൻപിള്ള മെ



മ്മോറിയൽ മെഡലുകൾ നേടിയിട്ടുണ്ടു്. 1109-ൽ തിരുവനന്തപുരത്തും, 1110-ൽ കോട്ടയത്തും, നടന്ന നായർസമ്മേളനങ്ങളിലും, കൊല്ലത്തു നടന്ന നായർസമ്മേളനത്തിലും ജിംഖാനാടീമുകളുടെ നേതൃത്വം വഹിച്ചു ഹാജരാകുകയും, ശരീരപുഷ്ടിമത്സരത്തിൽ സമ്മാനങ്ങൾ നേടുകയും ചെയ്തിട്ടുണ്ടു്. നടൻ, സാമൂഹ്യപ്രവർത്തകൻ എന്നീ നിലകളിൽ കേശവപിള്ള സുവിദിതനാണു്. ദേവസ്വം കമ്മീഷണറും, ഐ. ജി. യുമായിരുന്ന വി. ശിവശങ്കരപ്പിള്ളയുടെ പുത്രിയെയാണു് കേശവപിള്ള വിവാഹം കഴിച്ചിരിക്കുന്നതു്. പന്തളത്തു നടന്ന ശതാഭിഷേകമഹോത്സവത്തിൽ വാളണ്ടിയർ ക്യാപ്ററനായിരുന്നു ഇദ്ദേഹം.

## കമ്പറ ഭാസ്കരനുണ്ണിത്താൻ

സവർണ്ണജാഥായുടെ നേതൃത്വം വഹിച്ചു. മന്നത്തു പത്മനാഭൻ അയിത്തോച്ചാടനത്തെപ്പറ്റി ചെയ്ത പ്രസംഗമാണു് ഇദ്ദേഹത്തിന്റെ പൊതുപ്രവർത്തങ്ങൾക്കു പ്രേരകമായ ആദ്യസംഭവം. അന്നു് ഒരു ഒന്നാംഫാറം വിദ്യാർത്ഥിയായിരുന്നു ഉണ്ണിത്താൻ. ഇദ്ദേഹം ആദ്യം നായർ യുവജനസമാജം സംഘടിപ്പിച്ചു. 1111-ൽ ആ സംഘടന എൻ. എസ്സ്. എസ്സ്. കരയോഗമാക്കി ഉൽഘാടനം ചെയ്യിച്ചു. അന്നു കരയോഗം സെക്രട്ടറിയായിരുന്നു ഉണ്ണിത്താൻ. ഇന്നു് ആ കരയോഗത്തിൻെറ (939-ാംനമ്പർ കോഴിക്കോട്ട്) പ്രസിഡണ്ടാണു് അദ്ദേഹം.



## അയിരൂർ ശ്രീധരൻപിള്ള

116 മുതൽ എൻ. എസ്സ്. എസ്സ്.ൻെറ പ്രവർത്തകനാണു്; 1311-ാംനമ്പർ കരയോഗത്തിൻെറ സെക്രട്ടറിയായും 125 മുതൽ അയിരൂർ എൻ. എസ്സ്. എസ്സ്. പ്രാദേശികയൂണിയൻ കമ്മററിമെമ്പറായും സെക്രട്ടറിയായും സേവനം അനുഷ്ഠിച്ചിട്ടുണ്ടു്. '53 മുതൽ പത്തനംതിട്ട, കാർത്തികപ്പള്ളി എന്നീ താലൂക്കുകളിൽ പ്രവർത്തിച്ചിട്ടുണ്ടു്. രണ്ടു യൂണിയനുകളിലെയും യൂണിയൻമന്ദിരത്തിൻെറ അടിസ്ഥാനപ്പണികൾ പൂർത്തിയാക്കി. '59-ൽ എൻ. എസ്സ്. എസ്സ്. സ്പെഷ്യലാഫീസ്സറായി പ്രാ

ലക്കാട്ടജില്ലയിൽ പ്രവത്തിച്ചു. പാലക്കാട്ട് എൻജിനീയറിംഗ്കോളേജിൻെറ പ്രാരംഭ പ്രവത്തനങ്ങളിൽ ഏർപ്പെട്ടിട്ടുണ്ട്. തൃശ്ശൂർ സ്പെഷ്യലാഫീസ്സറായി മന്നം നിധി പ്പിരിവ് വിജയിപ്പിച്ചു. കുന്നത്തൂർതാലൂക്കിൽ ഏതാനുംമാസം ഇൻസ്പെക്ടറായി പ്രവത്തിച്ചിട്ടുണ്ട്. ഷുഗർമിൽസിൻെറ വളംനിർമ്മാണ കേന്ദ്രത്തിൽ ഡിപ്പോ ആഫീസ്സറായിരുന്നു. ഇപ്പോൾ ഷുഗർമിൽസിൽ ഹെഡ്ക്ലാർക്കാണ് പിള്ള.

## കെ. എൻ. അച്യുതപ്പണിക്കർ

ചേത്തല അരൂർ വില്ലേജിൽ എഴുപുന്ന വടക്കുംമുറിയിൽ മററപ്പള്ളിലായ പട്ടാപറമ്പിൽവീട്ടിൽ 1081-ാമാണ്ട ധനുമാസത്തിൽ പൂരുരുട്ടാതി നക്ഷത്രത്തിൽ ജനിച്ചു. വെള്ളയിൽ മാളികയിൽ വീട്ടിൽ കൃഷ്ണൻനായരാണ് പിതാവ്. 35 വർഷമായി കോട്ടയം തിരുനക്കരയിൽ തെക്കം ഗോപുരത്തിൽ വ്യാപാരശാല നടത്തിയിരുന്നു. 10 വഷമായി സ്വാമിചിട്ടി എന്നപേരിൽ ചിട്ടി നടത്തിവരുന്നു. കിടങ്ങന്നൂർ വിജയാനന്ദ സ്വാമികളുടെ പ്രമുഖ ശിഷ്യന്മാരിലൊരാളാണ്. മകൾ ഇന്ദിരാദേവി എൻ. എസ്സ്. എസ്സ്. സ്കൂൾ അദ്ധ്യാപികയാണ്.



## പനങ്ങാട്ട കേശവനുണ്ണിത്താൻ

നായർ സവ്വീസ് സൊസൈററിയുടെ ഡയറക്ടർ ബോർഡ് അംഗവും ഖജാൻജിയുമായും, കുന്നത്തൂർ താലൂക്ക് എൻ.എസ്സ്.എസ്സ്. യൂണിയൻ പ്രസിഡണ്ട്, താലൂക്കബാങ്ക് പ്രസിഡണ്ട്, ഐക്യസംഘം പ്രസിഡണ്ട് എന്നീ നിലകളിലും, ഗ്രന്ഥശാലാ യൂണിയൻ പ്രസിഡണ്ട് എന്ന നിലയിലും സേവനമനുഷ്ഠിച്ചിട്ടുണ്ട്. ശ്രീമൂലം പ്രജാസഭാംഗമായി മൂന്നു തവണ കുന്നത്തൂർ താലൂക്കിൽനിന്നും തെരഞ്ഞെടുക്കപ്പെട്ടിട്ടുണ്ട്. കഴിഞ്ഞ നാല്പതിൽപരം കൊല്ലക്കാലം കുന്നത്തൂർ താലൂക്കിലെ എല്ലാവിധ പൊതുരംഗങ്ങളിലും നേതൃത്വം വഹിച്ചുകൊണ്ടു പ്രവത്തിച്ചു. 76 വയസ്സു പ്രായമുള്ള ഇദ്ദേഹം കുറച്ചുനാളുകളായി പൊതുരംഗത്തുനിന്നും വിരമിച്ച് സ്വഭവനത്തിൽ വിശ്രമിച്ചുവരികയാണ്.



## കുളപ്പുറത്തു നീലകണ്ഠൻനായർ

കുളപ്പുറത്തുഭീമൻ എന്ന വിഖ്യാതവ്യക്തി ജനിച്ച പുരാതനമായ കുളപ്പുറത്തുകുടുംബത്തിലെ ഇന്നത്തെ വലിയ കാരണവരാണ് നീലകണ്ഠൻനായർ 1067-ാംമാണ്ട മിഥുനമാസം 22-ാം തീയതി ജനിച്ചു അൻപതോളം അന്തരഗാമികളും സമാന്യം വമ്പിച്ച ഒരു ഭൂസ്വത്തും ഉള്ളതുകൊണ്ട് അനുഗ്രഹീതനായ ഒരു കുടുംബകാരണവരാണിദ്ദേഹമെന്നു പറയാം. കയ്യൂർ മലമ്പ്രദേശം കുറുമണ്ണ്-വലിയകാവുംപുറം റോഡുനിർമ്മാണത്താൽ അധിവാസയോഗ്യമാക്കുവാൻ മുൻനിന്നു പ്രവത്തിച്ചു ദാനംചെയ്ത കെട്ടിടവും സ്ഥലവുമാണ് കയ്യൂർ സക്കാർ പ്രൈമറിസ്കൂൾ. കയ്യൂർ വായനശാലയ്ക്കു ഒരു കെട്ടിടവും സംഭാവന ചെയ്തു. കരയോഗത്തിനു10 സെൻറു സ്ഥലവും ഉളനാട്ട് ക്ഷേത്രത്തിനു കുറെ സ്ഥലവും സംഭാവനചെയ്തിട്ടുണ്ട്.



ഒരു ലക്ഷത്തോളം രൂപാ ചെലവുവരുന്ന മനോഹരമായ ഒരു മന്ദിരം പണിയിച്ചുകൊണ്ടിരിക്കുന്ന മീനച്ചൽ താലൂക്കു യൂണിയൻെറയും പ്രസിദ്ധമായ കടപ്പാട്ടൂർ ക്ഷേത്രത്തിൻേറയും പ്രസിഡണ്ടാണ് എഴുപത്തിമൂന്നുകാരനായ നീലകണ്ഠൻനായർ. കയ്യൂർ ഭഗവതിക്ഷേത്രം, തേവർമല മുതലായ ആരാധനാസ്ഥാപനങ്ങളുടെ ജീർണ്ണോദ്ധാരണവും സംരക്ഷണവും അദ്ദേഹം നിർവ്വഹിച്ചുവരുന്നു.

മീനച്ചിൽതാലൂക്കിലെ നായർസമുദായസംഘടനാരംഗത്തെന്നപോലെ രാഷ്ട്രീയമായ പ്രതിസന്ധിഘട്ടങ്ങളിലും നീലകണ്ഠൻനായരുടെ കാരണവസ്ഥാനം ആദരിക്കപ്പെട്ടുവരുന്നു. കുളപ്പുറത്തു നീലകണ്ഠൻനായക്ക് നാലു പുത്രന്മാരും രണ്ടു പുത്രിമാരുമാണുള്ളതു്. ഒരാൾ മീനച്ചിൽ എൻ. എസ്സ്. എസ്സ്.യൂണിയൻ കമ്മററി

മെമ്പറും, ഭരണങ്ങാനം പഞ്ചായത്തു പ്രസിഡന്റുമായ അഡ്വക്കേററ് കെ. എൻ. ശിവരാമൻനായരും മറ്റൊരാൾ ഒരു ഹോമിയോ ഡാക്ടറായിരിക്കുന്ന നാരായണൻനായരുമാണ്.

## കെ. ആർ. കൃഷ്ണപിള്ള

കടമ്പനാട്ട് ട്രെയിനിംഗ് സ്കൂൾ, ഹൈസ്കൂൾ, മിഡിൽസ്കൂൾ എന്നിവയുടെ സ്ഥാപകനും മാനേജരും എന്ന നിലയിൽ വിദ്യാഭ്യാസ രംഗത്തും; കടമ്പനാട്ട് ആശുപത്രിയുടെ സ്ഥാപകൻ എന്ന നിലയിൽ പൊതുജനാരോഗ്യ രംഗത്തും; തുവയൂർ, കടമ്പനാട്ട് ക്ഷേത്രങ്ങളുടെ പുനരുദ്ധാരകൻ എന്നനിലയിൽ ആദ്ധ്യാത്മികരംഗത്തും വിലപ്പെട്ട സംഭാവനകൾ നല്കിപ്പോരുന്ന കെ. ആർ. കൃഷ്ണപിള്ള ഒരു തികഞ്ഞ സമുദായസ്നേഹിയും പൊതുക്കാര്യപ്രസക്തനുമാണ്.



കരയോഗം പ്രസിഡണ്ട്, യൂണിയൻകമ്മറ്റി മെംബർ, യൂണിയൻ പ്രസിഡണ്ട് എന്നീ വിവിധനിലകളിൽ സമുദായരംഗത്തു സേവനം അനുഷ്ഠിച്ചിട്ടുള്ള ഇദ്ദേഹം സർവീസ് സൊസൈററിക്ക് അഭിമാനിക്കത്തക്ക പല നേട്ടങ്ങളും ഉണ്ടാക്കിയിട്ടുണ്ട്.

## എസ്. ബാലകൃഷ്ണൻനായർ

സ്വപ്രയത്നംകൊണ്ടുയർന്ന ഒരു മാന്യനാണ് എസ്. ബാലകൃഷ്ണൻനായർ; പ്രമുഖ ഇരുമ്പു വ്യാപാരികളായ എ. ജി. കൃഷ്ണയ്യർഷേണായി ആൻഡ് കമ്പനിയുടെ കോട്ടയം ബ്രാഞ്ചു മാനേജരാണ്. 1089കുംഭമാസത്തിൽ പറവൂർ വേലുരുവീട്ടിൽ ശങ്കരപ്പണിക്കരുടെ പുത്രനായി ജനിച്ചു. ജാനകിയമ്മയാണു മാതാവ്. നായർ സർവീസ് സൊസൈററിയുമായി അനേക കൊല്ലങ്ങളായി അടുത്ത ബന്ധമുണ്ട്. നായർ സർവീസ് സൊസൈററി ആയുഷ്കാല മെംബറും, പ്രതിനിധിസഭാംഗവും, കോട്ടയം താലൂക്കു കമ്മററി അംഗവുമാണദ്ദേഹം. കോട്ടയം ഹിന്ദുസേവാസമിതി, അയ്യപ്പസേവാസംഘം എന്നീസ്ഥാപനങ്ങളിലെ ഒരു സജീവപ്രവർത്തകനുമാണ്. പാറക്കടവു വെളിയത്തു ഭാർഗ്ഗവിയമ്മയാണ് പത്നി.



## പി. കെ. കൃഷ്ണനുണ്ണിത്താൻ

1110 മുതൽ എൻ. എസ്സ്. എസ്സ്.—ൻെറ പ്രവർത്തനങ്ങളിൽ ഏർപ്പെട്ടു. കുന്നത്തൂർ, കരുനാഗപ്പള്ളി, കാർത്തികപ്പള്ളി, ചറയിൻകീഴ്, മാവേലിക്കര എന്നീ താലൂക്കുകളിൽ യൂണിയൻ സെക്രട്ടറിയായും കരയോഗം ഇൻസ്പെക്ടരായും സേവനം അനുഷ്ഠിച്ചിട്ടുണ്ട്. പാലക്കാട്ട് സ്പെഷ്യലാഫീസറായും ഒരുകൊല്ലം ജോലിനോക്കി. കുന്നത്തൂർ, ചിറയിൻകീഴ് എന്നീ താലൂക്കുകളിലെ യൂണിയനാഫീസ്നിർമ്മാണത്തിന്റെ പ്രധാനപങ്ക് ഉണ്ണിത്താൻ വഹിച്ചു. 1957 മുതൽ 1962 വരെ ഹെഡ്ഡാഫീസിൽ ഹെഡ് ക്ലാക്കായി സേവനം അനുഷ്ഠിച്ചു. ഇപ്പോൾ മന്നം ഷുഗർ മിൽസിൽ പ്ലാൻറിംഗ് ഇൻസ്പെക്ടരാണ്.



## മാടപ്പാട്ടു ഗോപാലപിള്ള

1080 മേടമാസത്തിൽ പൂഞ്ഞാർ വടക്കേക്കര മട്ടക്കയിൽ കുടുംബത്തിൽപ്പെട്ട മാടപ്പാട്ടു ജനിച്ചു. മാതാവു പാർവ്വതിയമ്മയും, പിതാവ് കീഴമ്പാറ പള്ളിപ്പുറത്തു ശങ്കരൻനായരുമാണ്. മാതുലന്മാരുടെ സംരക്ഷണയിൽ വളർന്നു. 1098—ൽ മാതുലന്റെ പുത്രി പാർവ്വതിയമ്മയെ വിവാഹംകഴിച്ചു. അഞ്ചു പെൺമക്കളും രണ്ടു് ആൺമക്കളും സന്താനങ്ങളായുണ്ട്. തീക്കോയി—മങ്കൊമ്പ് റോഡിൻെറ നിർമ്മാണത്തിൽ ഒരു നല്ല പങ്ക് ഇദ്ദേഹം വഹിച്ചിട്ടുണ്ട്. അയ്യമ്പാറ ശാസ്താക്ഷേത്രം, കല്ലിടാങ്കാവു ഭഗവതിക്ഷേത്രം, മങ്കൊമ്പു ഭഗവതിക്ഷേത്രം ഇവയുടെ ജീർണ്ണോദ്ധാരണ



ത്തിനു പതിനായിരക്കണക്കിനു രൂപ ചെലവുചെയ്തു. ഒരു പ്രൈമറിസ്ക്കൂൾ നിർമ്മിച്ച് ഗവമ്മെൻറിനു വിട്ടുകൊടുത്തു. ഒരു യു. പി. സ്കൂളും രണ്ടാമതു് വേറൊരു പ്രൈമറി സ്കൂളും സ്ഥാപിച്ചു നടത്തിവരുന്നു. യു. പി. സ്ക്കൂൾ എൻ. എസ്സ്. എസ്സിനു വിട്ടുകൊടുത്തു. പൂഞ്ഞാർ വടക്കേക്കര പഞ്ചായത്തുപ്രസിഡണ്ടാണ്. കാൽ ലക്ഷം രൂപയ്ക്കു സ്വത്തുള്ള തലനാട്ടു-മങ്കൊമ്പു കരയോഗം (40 വീട്ടുമാത്രമാണുള്ളതു്)ഇദ്ദേഹത്തിന്റെ നേട്ടമാണ്. 1940 മുതൽ മീനച്ചിൽ താലൂക്കുയൂണിയൻ മെമ്പറും, '58മുതൽ '61വരെ പ്രസിഡണ്ടുമായിരുന്നു. ആറു കൊല്ലം തുടർച്ചയായി ഡയറക്ടർബോർഡുമെമ്പറായിരുന്നു. തലനാട്ട് എസ്. എൻ. ഡി. പി. വക ജ്ഞാനേശ്വരം ക്ഷേത്രത്തിനും, അരയസമാജം ഭജനമഠത്തിനും സ്ഥലം നല്കിയിട്ടുണ്ട്.

## എം. ഇ. മാധവൻപിള്ള

മാടത്താനി കുടുംബത്തിൽ 1071 ഇടവത്തിൽ ജനിച്ചു. 1093–ൽ തിരുവല്ലാ കോടതിയിൽ അഭിഭാഷകനായി. 1098–ൽ തിരുവല്ലാ ഹിന്ദുസ്ക്കൂൾ സ്ഥാപിക്കുന്നതിലുംതുടന്ന് അതിന്റെ ഭരണകാര്യങ്ങളിലും സജീവമായി പങ്കെടുത്തിട്ടുണ്ട്. ഒരു നല്ല നടനാണ്. 1105–ൽ തടിയൂർ ഹൈസ്ക്കൂൾ സ്ഥാപനത്തിനും ഒരു നല്ല പങ്കു വഹിച്ചു. അതിന്റെ സിൽവർ ജൂബിലി ആഘോഷം (1957) വരെ മാനേജരായി തുടന്നു. 1957–ൽ പ്രസ്തുത സ്ക്കൂൾ എൻ. എസ്സ്. എസ്സിനു വിട്ടുകൊടുത്തു. 1109 മുതൽ 1112 വരെ തിരുവല്ലാ മുനിസിപ്പൽ പ്രസിഡൻറായിരുന്നു. താലൂക്ക ടെക്സ്റ്റൈൽ കമ്മററി, താലൂക്ക സഹകരണ ബാങ്ക്, താലൂക്ക് സഹകരണയൂണിയൻ, താലൂക്ക ഗ്രന്ഥശാലായൂണിയൻ എന്നിങ്ങനെയുള്ള പൊതുസ്ഥാപനങ്ങളുടെ പ്രസിഡൻറായി പ്രവത്തിച്ചിട്ടുണ്ട്. 1958–ൽ എൻ. എസ്സ്. എസ്സ്. ഡയറക്ടർ ബോർഡുമെമ്പറായി തെരഞ്ഞെടുക്കപ്പെട്ടു. ഇപ്പോൾ തിരുവല്ലാ താലൂക്കിലെ എൻ. എസ്സ്. എസ്സ്. കനകജൂബിലിക്കമ്മററിയുടെ പ്രസിഡന്റാണ്. ശ്രീരാമകൃഷ്ണമിഷന്റെ പ്രവത്തനങ്ങളിൽ സഹകരിച്ചു പ്രവത്തിച്ചുവരുന്നു. മുന്നൂററുമംഗലം, ചാത്തങ്കരി, വെൺപാല എന്നീ ദേവസ്വങ്ങളുടെ ഭരണമേധാവിയായി പ്രവത്തിച്ചിട്ടുണ്ട്. 40 കൊല്ലത്തിലധികമായി ഒരു പൊതുപ്രവത്തകനാണ്.



## വി. വി. പാച്ചുപ്പണിക്കർ

നായർസർവീസ്സൊസൈറ്റിയിലെ വ്യക്തിമെമ്പറും പ്രതിനിധിസഭയിലെ തെരഞ്ഞെടുക്കപ്പെട്ട അംഗവും ആണ്. ചെങ്ങന്നൂർ യൂണിയന്റെ പ്രാരംഭകാലത്തെ സെക്രട്ടറിയായിരുന്നു. ഇപ്പോൾ ചെങ്ങന്നൂർ യൂണിയൻ കമ്മറ്റി അംഗവും യൂണിയൻ പഞ്ചായത്തിന്റെപ്രസിഡൻറുമാണ്. 1110 മുതൽ 1133 വരെ 570-ാംനമ്പർ ഇടനാട്ട് എൻ. എസ്സ്. എസ്സ്. കരയോഗത്തിന്റെ പ്രസിഡൻറായി സേവനമനുഷ്ഠിച്ചിട്ടുണ്ട്. ഇപ്പോൾ സർവീസ്സൊസൈററിക്ക് നിരുപാധികം വിട്ടുകൊടുത്തിട്ടുള്ള ഇടനാട്ട് ഹൈസ്ക്കൂളിന്റെ സ്ഥാപനകാര്യത്തിൽ ഇദ്ദേഹം മുന്നിട്ടു പ്രവത്തിച്ചു. സ്ക്കൂളിന്റെ ആരംഭകാലം മുതൽ 1133-ാമാണ്ടു വരെ ദീർഘകാലം പ്രസ്തുത സ്ഥാപനത്തിന്റെ മാനേജരുമായിരുന്നു പാച്ചുപ്പണിക്കർ.



## ആർ. രാമനുണ്ണിത്താൻ

കൊട്ടാരക്കര താലൂക്കിൽ കുഴിക്കലിടവക താഴം ഊരുമഠത്തിൽ കല്യാണിക്കുഞ്ഞമ്മയുടെയും വിക്രമൻ കേരളനുണ്ണിത്താന്റെയും പുത്രനായി 1061 മകരമാസം മൂലംനക്ഷത്രത്തിൽ ജനിച്ചു. വിദ്യാഭ്യാസത്തിനു ശേഷം ഗൃഹഭരണത്തിൽ ഏപ്പെട്ടു. സമുദായപ്രവർത്തനങ്ങളിലും പൊതുകാര്യങ്ങളിലും സജീവമായി പ്രവത്തിക്കയും, ഉദാരമായ സംഭാവനകൾ നല്കി പൊതുസ്ഥാപനങ്ങൾ ഉണ്ടാക്കുന്നതിനു സഹായിക്കയും ചെയ്തിട്ടുണ്ട്.



കൊട്ടാരക്കര താലൂക്ക യൂണിയന്റെ പ്രാരംഭകാലപ്രവത്തകനും യൂണിയൻ വൈസ്പ്രസിഡൻറുമായിരുന്നു.

വാർദ്ധക്യസഹജമായ ശരീരാസ്വാസ്ഥ്യം മൂലം വിശ്രമിക്കുന്ന ഇദ്ദേഹം ഇപ്പോഴും കഴിവിനനുസരിച്ചുള്ള സംഭാവന നല്ലി എല്ലാ പൊതുസ്ഥാപനങ്ങളെയും പ്രത്യേകിച്ച സർവീസ് സൊസൈററിയെയും സഹായിച്ചു കൊണ്ടിരിക്കുന്നു. 'സ്തുതികുസുമാഞ്ജലി' എന്നൊരു മാസിക ഇദ്ദേഹത്തിന്റെ പത്രാധിപതൃത്തിൽ പ്രസിദ്ധീകരിച്ചിരുന്നു.

## കാറിക്കാട്ടു ചന്ദ്രശേഖരപിള്ള

1125-ാംനമ്പർ അയനിവേലിക്കുളങ്ങര കരയോഗത്തിന്റെ പ്രാരംഭകാലംമുതൽ പ്രസിഡണ്ടാണ് ഇദ്ദേഹം.



കരുനാഗപ്പള്ളിയിലെ ഒരു പുരാതന തറവാടായ് കാറിക്കാട്ടു ഭവനത്തിൽ 1095-ൽ ജനിച്ചു. സ്ഥിരപരിശ്രമവും, ഉത്സാഹവും കൊണ്ട് സാമാന്യം ഭേദപ്പെട്ട ജീവിത സൗഭാഗ്യം ഉണ്ട് ഇദ്ദേഹത്തിനുണ്ട്. തെക്കോട്ട പരമേശ്വരൻപിള്ളയാണു പിതാവ്. സർവീസ്സൊസൈററിയുടെ സവ്വ സംരംഭങ്ങളിലും സഹകരിക്കാൻ ചന്ദ്രശേഖരപിള്ള മറക്കാറില്ല.

## കെ. എം. കെ. ഗുരുക്കൾ

വടകര താലൂക്കിലെ ഒരു പ്രമുഖ നായർപ്രമാണിയായ എം. കെ. ശങ്കരൻഗുരുക്കളുടെ



പുത്രനാണ് കെ. എം. കെ. ഗുരുക്കൾ. 1915-ൽ ജനിച്ചു. വിദ്യാഭ്യാസാനന്തരം കുച്ചുകാലം ഇന്ത്യൻ ആർമിയിലും, പോലീസ് വകുപ്പിലും, മിലിട്ടറി എൻജിനീയറിംഗ് വകുപ്പിലും ജോലി ചെയ്യു. പിന്നീട് എം. ആർ. ഗുരുക്കളോട് ആയുർവ്വേദം പഠിച്ചു. 1957-ൽ എം. ആർ. ഗുരുക്കളുടെ ചരമത്തെത്തുടന്ന് പാലക്കാട്ട് ആരോഗ്യപ്രദായിനി വൈദ്യശാലയുടെ ചുമതല ഏറെറടുത്തു. സാമൂഹ്യരംഗത്തു് മാന്യമായ പങ്കുവഹിക്കുന്ന ഗുരുക്കൾ പാലക്കാട്ട എഞ്ചിനീയറിംഗ് കോളേജ് കമ്മററി അംഗമാണ്.

## കരിക്കട ഗോവിന്ദപ്പിള്ള

കാഞ്ഞിരക്കോട്ട ആലയ്ക്കൽപിള്ളവീട്ടിൽ കൃഷ്ണപിള്ളയുടെയും പാർവതിയമ്മയുടെയും മകനായി 1066-ൽ



ജനിച്ചു. ഹരിജനങ്ങൾക്കു വിദ്യാലയം നിഷേധിച്ചിരുന്നകാലത്തു് മുളവന സ്കൂൾ അവർക്കുവേണ്ടി തുറന്നുകൊടുക്കാൻ മുൻകൈയെടുത്തു വിജയിച്ചു. പേരയം, മാത്താണ്ഡപുരം എന്നീ ക്ഷേത്രങ്ങളിൽ ഹരിജനങ്ങളെ പ്രവേശിപ്പിച്ചതും ഇദ്ദേഹമാണ്. കുണ്ടറ ആശുപത്രി, ക്ഷേത്രം എന്നിവയുടെ സ്ഥാപനത്തിലും ഗോവിന്ദപ്പിള്ളയ്ക്കു ഗണ്യമായ ഭാഗഭാഗിത്വമുണ്ട്. കൊല്ലം താലൂക്കിൽ ആദ്യമായുണ്ടായ കരയോഗം സ്ഥാപിച്ചതു കരിക്കടയാണ്. യൂണിയൻ, ഹിന്ദുമിഷൻ എന്നിവയുടെ സ്ഥാപനത്തിലും ഗോവിന്ദപ്പിള്ളയാണു നേതൃത്വം നല്ലി മുന്നിട്ടിറങ്ങിയതു്. അയ്മനം കുട്ടൻപിള്ള, തണ്ടളത്തു ഗോവിന്ദക്കുറുപ്പ്, തോട്ടയ്ക്കാട്ട കൃഷ്ണക്കുറുപ്പ് എന്നീ കായികാഭ്യാസവിദഗ്ദ്ധന്മാരുടെ ശിഷ്യനും വല്ലാടന്റെ സതീത്ഥ്യനുമാണിദ്ദേഹം. ഒരു മലയാളംസ്കൂൾ അദ്ധ്യാപകനായിരുന്നു പെൻഷൻപററി.

## മൂക്കാത്തു നാരായണൻകുട്ടി

ആലത്തൂർ താലൂക്കിൽപ്പെട്ട കുത്തനൂർ കരയോഗം പ്രസിഡണ്ടാണ്. 1956-ൽ സവ്വീസ്സൊസൈറ്റി പ്രവത്തനം മലബാർപ്രദേശത്തേക്കു വ്യാപിപ്പിച്ചതുമുതൽ സൊസൈറ്റിയുടെ സജീ



പ്രവർത്തകനാണ് ഇദ്ദേഹം. പാലക്കാട്ട താലൂക്കയൂണിയൻ സ്ഥാപിച്ചതു മുതൽ യൂണിയന്റെ കമ്മററി മെമ്പറാണ്.

പാലക്കാട്ടു—വള്ളുവനാട്ടുതാലൂക്ക നായർസ

മ്മേളനത്തിലെ (1957-ൽ) സ്വാഗതസംഘാദ്ധ്യക്ഷനും, പുതുതായി രൂപീകരിച്ച ആലത്തൂർ താലൂക്കയൂണിയൻ പ്രസിഡണ്ടുമാണ് നാരായണൻകുട്ടി. വിമോചനസമരത്തിൽ പങ്കെടുക്കയും ജയിൽവാസം അനുഭവിക്കയും ചെയ്തു. നാലു കൊല്ലമായി എൻ. എസ്സ്. എസ്സ് പ്രതിനിധിസഭാംഗമാണ് പ്രായം 35 വയസ്സ്.

## ആർ. നാരായണൻ

തൊടുപുഴ താലൂക്ക് എൻ.എസ്സ്.എസ്സ്.യൂണിയൻ മെമ്പറും അരീക്കുഴ (531) കരയോഗംമെമ്പറും, എൻ. എസ്സ്. എസ്സിൽ ഒരു ആയുഷ്കാല സാമാജികനുമായ നാരായണൻ തൊടുപുഴയിലെ ഒരു പ്രമുഖ വ്യാപാരിയാണ്. വിദ്യാഭ്യാസാനന്തരം കുറെക്കാലം അദ്ധ്യാപകനായിരുന്നു. സ്വതന്ത്രമായി പ്രവർത്തി



യെടുക്കണമെന്നുള്ള ലക്ഷ്യത്തിൽ 1952-ൽ സദാനന്ദസ്റ്റോഴ്സ് എന്ന പേരിൽ ഒരു വ്യാപാരം ആരംഭിച്ചു വിജയപൂർവ്വം നടത്തുന്നു.

## പി. ജി. നാരായണപിള്ള

പാറക്കോട്ടെ ഒരു വ്യാപാരപ്രമുഖനായ ഇദ്ദേഹം 148-ാംനമ്പർ ഏഴംകുളം കരയോഗം പ്രസിഡണ്ടും കുന്നത്തൂർതാലൂക്ക യൂണിയൻകമ്മിററി അംഗവുമാണ്.



സ്വപ്രയത്നം കൊണ്ടു് നല്ല നിലയിൽ ഉയൎന്നിട്ടുള്ള പി. ജി. നാരായണപിള്ള ഉദാരമതിയും ഒരു തികഞ്ഞ സമുദായസ്നേഹിയുമാണ്. കുന്നത്തൂർതാലൂക്ക് എൻ. എസ്സ്. എസ്സ്. യൂണിയൻ മന്ദിരം നിൎമ്മിക്കുന്നതിലും ഏഴംകുളം കരയോഗംവക എൽ. പി. സ്കൂൾ ആരംഭിക്കുന്നതിലും ഇദ്ദേഹം സുപ്രധാനമായ പങ്കുവഹിച്ചിട്ടുണ്ട്. അടൂർ പഞ്ചായത്തുപ്രസിഡണ്ട് കുന്നത്തൂർ താലൂക്ക് എൻ. എസ്സ്. എസ്സ്. യൂണിയൻ വൈസ്പ്രസിഡണ്ട് എന്നീ നിലകളിൽ ദീർഘകാലസേവനം അനുഷ്ഠിച്ചിട്ടുണ്ട്. പി. ജി. നാരായണപിള്ള തികഞ്ഞ പൊതുക്കാൎയ്യപ്രസക്തനും പൊതുജനസമ്മതനുമാണ്.

## കെ. എസ്. ഭാസ്കരൻപിള്ള

1096 കന്നി 22-ാംനു കുന്നന്താനം തെക്കേകാരയ്ക്കാട്ടു് പാർവ്വതിയമ്മയുടെയും, നിരണത്തു കളയ്ക്കാട്ടുമഠത്തിൽ ശങ്കരക്കുറുപ്പിൻെറയും പുത്രനായി ജനിച്ചു. 1111 ഇടവത്തിൽ വടക്കുംഭാഗം പ്രൈമറിസ്കൂളിൽ അദ്ധ്യാപകനായി. ടി. ടി. സി. യും സാഹിത്യവിശാരദും പാസ്സായി. കുറുകച്ചാൽ ഹൈ



സ്കൂളിൽ അദ്ധ്യാപകനായി. ഇപ്പോൾ കുന്നന്താനം ഹൈസ്കൂൾ അദ്ധ്യാപകനാണ്. സൎവ്വീസ്സൊസൈററിയുടെ എല്ലാ പ്രസ്ഥാനങ്ങളിലും സജീവമായ പങ്കു വഹിക്കുന്ന ഭാസ്കരൻപിള്ള കുന്നന്താനം നായർസമ്മേളനം സ്വാഗതസംഘം സെക്രട്ടറിയായിരുന്നു.

## പി. കൃഷ്ണപിള്ള

കൊല്ലം ധനലക്ഷ്മിവിലാസ് കാഷ്യൂകമ്പനി സ്ഥാപകനും പൊതുരംഗത്തു് മായാത്ത വ്യക്തിമുദ്ര പതിപ്പിച്ചിട്ടുള്ള ദേഹവുമാണ് യശശ്ശരീരനായ പി. കൃഷ്ണപിള്ള. ഇദ്ദേഹം 1069 ധനു 25-ാംനു ഭൂജാതനായി. അനന്യസാധാരണമായ പരിശ്രമത്താലും സ്ഥിരോത്സാഹത്താലും അദ്ദേഹം സമുന്നതമായ ഒരു സ്ഥാനം



അലങ്കരിച്ചിരുന്നു. ഇദ്ദേഹത്തിനു് നാലു പുത്രന്മാരും, നാലു പുത്രികളും ഉണ്ടു്. ഇവർ എല്ലാവരും സ്വപിതാവിനെപ്പോലെതന്നെ കശുഅണ്ടിവ്യവസായരംഗത്തു് പ്രവൎത്തിച്ചുവരികയാണ്. കേരളത്തിലെ വിദേശനാണ്യസമ്പാദനത്തിൽ പരമപ്രധാനമായ കശുഅണ്ടിവ്യവസായരംഗത്തു് ഇദ്ദേഹം അനുഷ്ഠിച്ചിട്ടുള്ള സേവനങ്ങളും അവയിലൂടെ ലഭ്യമാ

യ നേട്ടങ്ങളും കുറവല്ല. പി. കൃഷ്ണപിള്ള 1957 ഒക്ടോബർമാസം 22–ാംനു സ്വഭവനത്തിൽ വച്ച് ദിവംഗതനായി.

കൃഷ്ണപിള്ളയുടെ സ്മാരകമായി അനേകായിരം തൊഴിലാളികൾ പണിയെടുക്കുന്ന നിരവധി തൊഴിൽശാലകൾക്കു പുറമെ കൊല്ലൂർവിളയിൽ ഒരു അപ്പർ പ്രൈമറിസ്കൂൾ, ഭരണിക്കാവ് പി. കൃഷ്ണപിള്ള മെമ്മോറിയൽ എൻ. എസ്സ്. എസ്സ്. അപ്പർ പ്രൈമറിസ്കൂൾ എന്നിവ പ്രശസ്തമായി പ്രവർത്തനം നടത്തുന്നുണ്ട്. പി. കൃഷ്ണപിള്ള മെമ്മോറിയൽ സ്കൂളിന് ആവശ്യമായ സ്ഥലവും കെട്ടിടവും ഉപകരണങ്ങളും കൊല്ലൂർവിള 962–ാം നമ്പർ എൻ. എസ്സ്. എസ്സ്. കരയോഗത്തിന് കൃഷ്ണപിള്ള സംഭാവന ചെയ്തിട്ടുള്ളതാണ്.

## ടി. എൻ. ഗോപാലകൃഷ്ണപ്പണിക്കർ

1099 മകരം 13–ാംതീയതി അവിട്ടം നക്ഷത്രത്തിൽ ജനിച്ചു. 1117 മുതൽ ചെങ്ങന്നൂർ 133–ാം നമ്പർ എൻ.എസ്സ്.എസ്സ്. കരയോഗാംഗമാണ്. ആറുവർഷം സെക്രട്ടറിയായും മൂന്നുവർഷം പ്രസിഡണ്ടായും തുടന്നു. ഒൻപതു വർഷം എൻ. എസ്സ്. എസ്സ്. യൂണിയൻ മെമ്പറായും പ്രതിനിധി സഭാംഗമായും സേവനം നടത്തി.



## പി. ശങ്കരപ്പിള്ള

ആററിങ്ങൽ വിരുത്തിയോട്ട് കുടുംബത്തിൽ 1101 മകരമാസത്തിൽ ജനിച്ചു. സർവീസ് സൊസൈററിയുടെ പ്രവർത്തനസംരംഭങ്ങളിലെല്ലാം സഹകരിച്ചുപോരുന്നു. സൊസൈററിയുടെ ആയുഷ്കാല സാമാജികനാണ്. സ്വപ്രയത്നംകൊണ്ട് ഉയന്നുവരുന്ന ഒരു ചെറുപ്പക്കാരനാണിദ്ദേഹം. നിലമേൽ കോളേജിനു് ഏഴര ഏക്കർ ഭൂമി നല്കിയ രാമനുണ്ണിത്താന്റെ ജാമാതാവാണ് ശങ്കരപ്പിള്ള.



## എം. അച്യുതൻവൈദ്യർ

ഗുരുവായൂരപ്പൻ കോളേജ് ലക്ചററായിരുന്ന സി. കുങ്കൻനായരുടെ പുത്രനായി 1900 ഒക്ടോബറിൽ ജനിച്ചു. ബി. എ. പാസ്സായശേഷം മലബാർ പ്രദേശത്തു റവന്യൂ വകുപ്പിൽ ഉദ്യോഗം സ്വീകരിച്ചു 1922–ൽ ഉദ്യോഗം രാജിവച്ച് നിയമപഠനം പൂർത്തിയാക്കി. തലശ്ശേരിയിലും വടകരയിലും പ്രാക്ടീസ് നടത്തുന്നു. ഹിന്ദിപ്രചാരസഭയുടെ കേരളശാഖാ പ്രസിഡണ്ടായും പ്രവർത്തിച്ചിട്ടുണ്ട്.



## പലിപ്ര പി. ജി. കുട്ടപ്പണിക്കർ

തിരുവല്ലാ കവിയൂർ പലിപ്ര എന്ന പുരാതനമായ തറവാട്ടിലാണ് (1080–ൽ) ജനിച്ചത്. മാതുലൻ പലിപ്ര ഗോവിന്ദപ്പണിക്കരുടെ അകാലചരമത്തെ തുടന്ന് വിദ്യാഭ്യാസം മതിയാക്കി കുടുംബഭരണം ഏറെറടുത്തു. ചെറുപ്പംമുതൽ തന്നെ സാമുദായിക രാഷ്ട്രീയ പ്രശ്നങ്ങളിൽ മുൻകൈയെടുത്തു് പ്രവർത്തിച്ചുപോന്നു. കവിയൂർ സ്കൂൾനിർമ്മാണക്കമ്മററി സെക്രട്ടറിയും ഖജാൻജിയുമായിരുന്നു. ലോക്കൽ ഭരണസമിതിയംഗമായി തുടരുന്നു.



കവിയൂർവച്ചു നടന്ന സമസ്തകേരള നായർ സമ്മേളനത്തിന്റെ സ്വാഗതസംഘം സെക്രട്ടറി, വളണ്ടിയർക്യാപ്ററൻ എന്നീ നിലകളിൽ സ്തുത്യർഹമായ സേവനം അനുഷ്ഠിച്ചിട്ടുണ്ട്. സി. പി. ഗവമെന്റ് മന്നത്തിനെ ജയിലിലടച്ച പ്രതിസന്ധിഘട്ടത്തിൽ തിരുവല്ലാ താലൂക്കയൂണിയന്റെ നേതൃത്വം ഏറെറടുക്കുകയും പ്രസിഡണ്ടായി പ്രവർത്തിക്കുകയും ചെയ്തു. ഉൽപ്പന്നപ്പിരിവു നടത്തി 95,000 രൂപാ സംഭരിച്ച് കോളേജ്കമ്മററിയെ ഏല്പിച്ചു. എൻ. എസ്സ്.എസ്സ്. ഡയറക്ടർബോർഡ്അംഗമായും, കൗൺസിൽഅംഗമായും ഇരുന്നിട്ട

ണ്ടു്. ഇന്നും പ്രതിനിധിസഭാംഗവും, 1395-ാം നമ്പർ കിഴക്കൻമുത്തൂർ എൻ. എസ്സ്. എസ്സ്. കരയോഗം പ്രസിഡണ്ടുമാണ്.

## ഐനാരിക്കൽ കുഞ്ഞുണ്ണിപ്പിള്ള

ചേർത്തല മററത്തിൽഭാഗത്തു് 758-ാംനമ്പർ കരയോഗത്തിൻെറ പ്രസിഡണ്ടായി ഒൻപതു വർഷക്കാലം പ്രവർത്തിച്ചിട്ടുള്ള തികഞ്ഞ സമുദായസ്നേഹിയും പൊതുപ്രവർത്തകനും ആണു് കുഞ്ഞുണ്ണിപ്പിള്ള കരയോഗത്തിനു് ഒരു മനോഹരമായ കെട്ടിടം ഉണ്ടാക്കിയതിൽ നല്ല പങ്കു വഹിച്ചു. സഹകരണ



പ്രസ്ഥാനത്തിലും, തുച്ചാററുകുളം എൻ. എസ്സ്. എസ്സ്. സ്കൂളിന്റെ സ്ഥാപനത്തിലും മററും അകമഴിഞ്ഞ സഹായസഹകരണങ്ങൾ നല്കിയിട്ടുണ്ടു്. ഇന്നു് അദ്ദേഹത്തിനു് 74 വയസ്സു പ്രായമുണ്ടു്. എൻ. എസ്സ്.എസ്സ്. വ്യക്തി മെമ്പറന്മാരിൽ ഒരാളാണിദ്ദേഹം.

## ജി. രാമൻനായർ

1083-ാമാണ്ടു് ഇടവമാസം 19-ാംതീയതി കൊച്ചുപുരക്കൽ ഗോവിന്ദൻനായരുടെ പുത്രനായി ജനിച്ചു. മലയാളം ഏഴാംക്ലാസ്സു വരെപഠിച്ചശേഷം ജീവിതവൃത്തിക്കായി കൃഷിതെരഞ്ഞെടുത്തു. 116-ൽ ചെറിയതോതിൽ ഒരു കച്ചവടം ആരംഭിച്ചു. എൻ. എസ്സ്. എസ്സ്. മാനേജുമെന്റിലുള്ള മണ്ണൂർ മിഡിൽസ്കൂളിലേക്കു് ഒരു റോഡുണ്ടാക്കാൻ മുൻകൈയെടുത്തുപ്രവർത്തിച്ചു. കരയോഗത്തിൻെറ പ്രസിഡണ്ടായി തെരഞ്ഞെടുക്കപ്പെടുകയും, രണ്ടു കരയോഗമന്ദിരങ്ങൾ പണികഴിപ്പിക്കുന്നതിനു് മുൻകൈയെടുത്തു പ്രവർത്തിക്കുകയും ചെയ്തു. എൻ. എസ്സ്. എസ്സിൻെറ ഒരു സജീവപ്രവർത്തകനാണിദ്ദേഹം.



സമുദായസ്നേഹത്തോടൊപ്പം തികഞ്ഞ ഒരു ഈശ്വരവിശ്വാസിയുമാണ്. കോതമംഗലത്തു് നശിച്ചു നാമാവശേഷമായിക്കിടന്ന പാറത്തോട്ടുകാവു ക്ഷേത്രത്തിൻെറ പുനരുദ്ധാരണവും ജീർണ്ണോദ്ധാരണവും ഇദ്ദേഹത്തിന്റെ സ്വന്തം പരിശ്രമംകൊണ്ടു സാധിച്ചതാണ്.

## ഇ. പി. മാധവൻനായർ

കെ. നാണുനായരുടെയും, ഇ. പി. ലക്ഷ്മി അമ്മയുടെയും പുത്രനായി ഇ. പി. മാധവൻനായർ 1919 ഒക്ടോബർ 19-ാം തീയതി ജനിച്ചു. ഒററപ്പാലത്തും പട്ടാമ്പിയിലും വടക്കഞ്ചേരിയിലും തീപ്പെട്ടി ഫാക്ടറികൾനടത്തുന്നു. സ്റ്റാൻഡേർഡു് 'റിഡെഡിംഗ്" സ്ഥാപനത്തിൻെറയും ഒററപ്പാലം ലക്ഷ്മി പിച്ചർ പാലസ്സിൻെറയും ഉടമസ്ഥനാണ്. പാലപ്പുറത്തു് വൻതോതിൽ ഒരു തീപ്പെട്ടിഫാക്ടറി രണ്ടു കൊല്ലം മുൻപു തുടങ്ങി. തീപ്പെട്ടികളിൽ കൊള്ളികളടുക്കി ഫാക്ടറിയിൽ തിരിച്ചേല്പിക്കുന്ന പണിയിൽ അനേകം കുടുംബങ്ങൾക്കു തൊഴിൽ നല്കിവരുന്നു.



ഇ. പത്മാവതിഅമ്മയാണു് പത്നി. മൂന്നു പെൺകുട്ടികളും രണ്ടു് ആൺകുട്ടികളും സന്താനങ്ങളായുണ്ടു്.

## കെ. എ. കുഞ്ഞൻപിള്ള

1073-ാമാണ്ടുകന്നിമാസം ഒന്നാംതീയതി ഒരു സാധാരണ നായർകുടുംബത്തിൽ ജനിച്ചു. സ്വപ്രയത്നം കൊണ്ടു് സാമാന്യം ഭേദമായനിലയിൽ കഴിഞ്ഞുവരുന്ന ഒരു സമുദായ ഭക്തനാണ്. 1094-ൽ വേലുക്കുട്ടിമേനോൻ, എം. എൻ. നായർ തുടങ്ങിയ സമുദായപ്രവർത്തകരോടു് സഹകരിച്ചു പ്രവർത്തനരംഗത്തേക്കു വരികയും അനേകം കരയോഗങ്ങൾ രജിസ്റ്റർ ചെയ്യിക്കുന്നതിനു സജീവമായി പ്രവർത്തിക്കുകയും ചെയ്തു. കോതമംഗലത്തു് ഒരു ഗ്രൂപ്പുയൂണിയൻ സംഘടിപ്പിച്ചു. അതിൻെറ



സെക്രട്ടറി എന്നനിലയിൽ വേതനംപററാതെ സേവനം അനുഷ്ഠിച്ചു. തൃക്കാരിയൂർ ഒരു എൻ. എസ്സ്. എസ്സ്. സ്കൂൾ സ്ഥാപിക്കുന്നതിനു് എൽ. എ. നീലകണ്ഠപ്പിള്ളയോടു സഹകരിച്ചു പ്രവത്തിക്കയുണ്ടായി. സർവീസ്സൊസൈററിയിൽ വ്യക്തിമെമ്പർ ആകുകയും പ്രതിനിധിസഭയിലെ ഒരംഗമായി ഇന്നും തുടന്നുവരികയും ചെയ്യുന്നു.

## ടി. പി. മാധവൻനായർ



ഒററപ്പാലം എൻ. എസ്സ്. എസ്സ്. യൂണിയനിലെ ഒരു പ്രധാന പ്രവത്തകനും, എൻ. എസ്സ്. എസ്സിൻെറ ഒരു ആയുഷ്കാലമെമ്പറും ആയ ടി. പി. മാധവൻനായർ 1919 മേടമാസത്തിൽ ജനിച്ചു. കാമുള്ളി പുത്തൻവീട്ടിൽ കരുണാകരൻനായരും, പ്രാക്കോട്ടു തൊടിയിൽ അമ്മുണ്ണി അമ്മയും ആണു മാതാപിതാക്കൾ. വിദ്യാഭ്യാസാനന്തരം 1947-ൽ ഒററപ്പാലത്തു് ഒരു ഇംഗ്ലീഷ് ഔഷധശാല സ്ഥാപിച്ചു പ്രശസ്തമായ നിലയിൽ നടത്തിവരുന്നു.

## സി. കെ. ശങ്കരപ്പിള്ള



1082-ൽ ജനിച്ചു. വിദ്യാഭ്യാസാനന്തരം അദ്ധ്യാപകവൃത്തിയിൽ പ്രവേശിച്ചു. ബി.എൽ. ബിരുദം നേടി 110-ൽ അഭിഭാഷകനായി തിരുവല്ലാ കോടതിയിൽ പ്രാക്ടീസാരംഭിച്ചു. 115-ൽ തിരുവല്ലാ താലൂക്ക കരയോഗയൂണിയൻ പ്രസിഡൻറായി തെരഞ്ഞെടുക്കപ്പെട്ടു. അതിനുശേഷമാണു് യൂണിയൻപ്രവത്തനം കാര്യക്ഷമമായി നടന്നിട്ടുള്ളതു്. ഏഴുകൊല്ലം യൂണിയൻപ്രസിഡണ്ടായും ആറുകൊല്ലം എൻ. എസ്സ്. എസ്സ്. ഡയറക്ടർബോർഡ് അംഗമായും സേവനമനുഷ്ഠിച്ചു. 20 കൊല്ലമായി 379-ാംനമ്പർ വള്ളംകുളം കരയോഗം പ്രസിഡണ്ടാണു്. താലൂക്ക ലവലിലുള്ള ഔദ്യോഗികവും അനൗദ്യോഗികവുമായ പല കമ്മററികളിലും അംഗമായി പ്രവത്തിച്ചുവരുന്നു. ഇരവിപേരൂർ പഞ്ചായത്തുപ്രസിഡണ്ടായി ഒൻപതുകൊല്ലം ഇരുന്നിട്ടുണ്ടു്. ദീർഘകാലമായി എൻ. എസ്സ്. എസ്സ്. പ്രതിനിധിസഭാംഗമാണു്.

## ഏ. വി. നാരായണൻനായർ



ഒററപ്പാലം എൻ. എസ്സ്. എസ്സ്. യൂണിയൻ പ്രസിഡണ്ടാണ് ഇദ്ദേഹം. ഒരു പ്രമുഖ അഭിഭാഷകനും, സവ്വീസ് സൊസൈററിയുടെ സജീവപ്രവത്തകനും ആയ ഇദ്ദേഹം ഒററപ്പാലം കോളേജിൻെറ സ്ഥാപനത്തിൽ നല്ലൊരു പങ്കു വഹിച്ചിട്ടുണ്ടു്. കുറച്ചുകാലം അവിടെ പാർട്ട്ടൈം ലക്ചറർ ആയിരുന്നു. വിമോചനസമരത്തിലും അദ്ദേഹം പങ്കെടുത്തിട്ടുണ്ടു്. 1903 ഫെബ്രുവരിമാസത്തിൽ കോട്ടായ (പാലക്കാട്ട്) പരുത്തപ്പള്ളി അംശത്തിൽ വടക്കാഞ്ചേരി ഉള്ളാട്ടിൽ ഗോപാലമേനോന്റെയും, ആയന്നൂരുവീട്ടിക്കാട്ടുവീട്ടിൽ കുഞ്ഞിക്കുട്ടിയമ്മയുടെയും മകനായി ജനിച്ചു. വിദ്യാഭ്യാസകാലംമുതൽ കോൺഗ്രസ്സ് പ്രവത്തകനാണു്. മലബാർ ഡിസ്ട്രിക്ട്ബോർഡിൽ മൂന്നു കൊല്ലം മെമ്പറായിരുന്നിട്ടുണ്ടു്.

## വി. രാധാകൃഷ്ണൻ ഏറാഡി



ഏ. കെ. ടി. കെ. എം. ഗുപ്തൻനമ്പൂരിപ്പാട്ടിലെയും വെട്ടത്തു ശിന്നമാളു കോവിലമ്മയുടെയും പുത്രനായി 1103 മീനം 13-ാംനു കോഴിക്കോട്ടു തളിയിൽ ജനിച്ചു. സംതവിദ്യാഭ്യാസാനന്തരം മദിരാശി പച്ചപ്പാസ് ലയോളാകോളേജുകളിൽ നിന്നു ബി. എസ്സ്‌സിയും. ബി.കോമു ബിരുദങ്ങൾ നേടി. 1950-ൽ ഇൻഡ്യൻ ബാങ്കിലും, 1955-ൽ ഇൻഡ്യൻ ഓവർസീസ് ബാങ്കിലും ജോലി നോക്കി. 1960-ൽ ജോലി രാജിവച്ചു. അ

ച്ചൻ സ്ഥാപിച്ചു നടത്തിവരുന്ന അരിമൊത്ത വ്യാപാരക്കടയുടെ ചുമതല ഏറ്റെടുത്തു. സെൻട്രൽ വെയർ ഹൗസിംഗ് കോർപ്പറേഷൻ (കോഴിക്കോട്ട്) ഉപദേശകസമിതി ചെയർമാനും, കോഴിക്കോട്ട് റയിൽവേ കൺസൾട്ടേറ്റിംഗ് കമ്മറ്റി മെമ്പറും, ഫുഡ് ഗ്രെയിൻസ് ആൻഡ് പ്രൊവിഷൻ മർച്ചന്റ്സ് അസോസ്യേഷൻ വൈസ്പ്രസിഡണ്ടുമാണ്. 1956-ൽ വിവാഹിതനായി. മൂന്നു സന്താനങ്ങളുണ്ട്.

## മേച്ചേരി ഗോവിന്ദപ്പിള്ള

1074-ൽ ജനിച്ചു. മുപ്പത്തിമൂന്നുവർഷം അദ്ധ്യാപകനായിരുന്നു. കീഴമ്പാറ വാളിപ്ലാക്കൽ വീട്ടിൽ ലക്ഷ്മി അമ്മയെ വിവാഹം കഴിച്ചു. മീനച്ചിൽ താലൂക്കു യൂണിയന്റ് ന്നരഏക്കർ സ്ഥലം ക്കുമ്പോ ദാനമാ യി നൽകീട്ടുണ്ട്. എൻ. എസ്സ്. എസ്സ്. പ്രവർത്തനങ്ങളിൽ സജീവമായി പ്രവർത്തിക്കുന്നതോടൊ



പ്പം ഗോവിന്ദപ്പിള്ള സഹകരണമണ്ഡലത്തിലും, ദേവസ്വംകാര്യങ്ങളിലും ഇടപെട്ടുപോരുന്നു. എൻ. എസ്സ്. എസ്സ്. യൂണിയനിലെ ഒരു സജീവപ്രവർത്തകനുമാണ്.

## തോട്ടാവള്ളി നാരായണനാശാൻ

അയിരൂർ തോട്ടാവള്ളിൽ ആശാൻകുടുംബത്തിൽ 1040-ൽ ജനിച്ചു. ഒരു തികഞ്ഞ സംസ്കൃത പണ്ഡിതനായിരുന്നു ഇദ്ദേഹം. അയിരൂർ ക്ഷേത്രത്തിലെ ഒരു പ്രധാന വഴിപാടായിരുന്നു ഒരുകാലത്തു പടയണിതുള്ളൽ. ലക്ഷക്കണക്കിനു രൂപാ ദുർവ്വിനിയോഗംവന്നുകൊണ്ടിരുന്ന ഈ പ്രസ്ഥാനം അവസാ



നിപ്പിക്കുന്നതിനു ശ്രമിച്ച ഒരു വ്യക്തിയാണ് ആശാൻ. അയിരൂർ നായർസമാജവും സ്വത്തുക്കളും ആശാന്റെ നേതൃത്വത്തിൽ നടന്ന പരിശ്രമഫലമായുണ്ടായതാണ്. ഈ സ്ഥാപനം 1950-ൽ എൻ. എസ്സ്. എസ്സിൽ ലയിച്ചു. ചെറുകോല്പുഴ ഹിന്ദുമത കൺവൻഷൻ (1086-ൽ) ആശാൻ നേതൃത്വമെടുത്തു് ആരംഭിച്ച പ്രസ്ഥാനമാണ്. ആശാന്റെ മറ്റൊരു സംരംഭമാണ് തടിയൂർ എൻ. എസ്സ്. എസ്സ്. ഹൈസ്കൂൾ. 1115-ൽ ആശാൻ ദിവംഗതനായി.

## ഈ. ഏ. പരമേശ്വരൻനായർ

1092വൃശ്ചികം 15-ാംതീയതിയാണ് ജനനം. വിദ്യാഭ്യാസാനന്തരം 1116-ൽ തൊടുപുഴ ടൗണിൽ ഒരു പുകയിലക്കട ആരംഭിച്ചു. ശാന്തനും, ചിരപരിശ്രമിയും ആണ്. സ്വഭാവഗുണംകൊണ്ടും, സർവ്വസാഹോദര്യപൂർവ്വമായ ജീവിതചര്യകൊണ്ടും ഒരു നല്ല ജീവിതസാഹചര്യം ഉണ്ടാക്കിയിട്ടുണ്ട്. മണക്കാട്ട് എൻ. എസ്സ്.



എസ്സ്. കരയോഗം കമ്മററിമെമ്പറും, സൊസൈറ്റിയുടെ ആയുഷ്കാലസാമാജികനുമാണ്.

## പാണ്ടിയാങ്കൽ പി. എസ്. ഗോപാലപിള്ള

മീനച്ചിൽ താലൂക്കു യൂണിയൻ അംഗമായി പ്രവർത്തിച്ചിരുന്ന പി. എസ്. ഒരു കൊല്ലത്തോളം എൻ. എസ്സ് എസ്സിന്റെ പ്രസിഡണ്ടായിരുന്നു. 1086 ചിങ്ങമാസത്തിലാണു ജനനം. ബി. എൽ. പാസ്സായ ശേഷം 112-ൽ അഡ്വക്കേററായി സന്നതെടുത്തു് പാലയിൽ പ്രാക്ടീസ് ചെയ്തുപോരുന്നു. സർവീസ് സൊസൈററിയുടെ ഡയറക്ടർബോർഡ്



അംഗമായിരുന്നകാലത്തു് കുറച്ചുകാലം എൻ. എസ്സ്. എസ്സ്. ട്രഷററുമായിരുന്നിട്ടുണ്ട്. 119-ൽ മീനച്ചിൽ-തൊടുപുഴ നിയോജകമണ്ഡലത്തിൽനിന്നു് അസംബ്ളിയിലേക്കു

തെരഞ്ഞെടുക്കപ്പെട്ടിരുന്നു. താലൂക്ക സഹകരണയൂണിയൻ പ്രസിഡണ്ടു്, ഗ്രന്ഥശാലാസംഘം താലൂക്കയൂണിയൻ പ്രസിഡണ്ടു് എന്നീ നിലകളിലും പ്രവത്തിച്ചിരുന്നു. 1953 മാച്ചു് 27–ാംതീയതി നിര്യാതനായി. പരേതൻ വിവാഹിതനായിരുന്നില്ല.

## എം. ജി. എൻ. നായർ

പേഴ്സ്യയിലെ എണ്ണക്കമ്പനിയിലും ഇൻഡ്യൻ സൈനികവകുപ്പിലും 34 വഷത്തെ സേവനം നടത്തി. 1950 മുതൽ ഒരു സജീവസാമൂഹ്യപ്രവത്തകനായി കഴിഞ്ഞുകൂടുകയാണു്. വ്യക്തിത്വവും തറവാടിത്തവുമുള്ള ഒരു മാന്യനെന്ന നിലയിൽ സവ്വസമുദായങ്ങളുടേയും സമാദരവു് ആജ്ജിച്ചിട്ടുള്ള ഇദ്ദേഹം നേമം ഇൻറൻസീവ് ഏരിയാ സ്കീം (ഖാദികമ്മീഷൻ) പ്രസിഡൻറ്, വിമോചനസമരത്തിലെ ഒരു പ്രമുഖപ്രാദേശികനേതാവു്, എൻ. എസ്സ്. എസ്സ്. വ്യക്തിമെമ്പർ, വേലുത്തമ്പിമെമ്മോറിയൽ കോളേജ് കമ്മററിമെമ്പർ എന്നീ നിലകളിൽ ഏവക്കും സുപരിചിതനാണു്.



## വാരിക്കാട്ട ചെല്ലപ്പൻപിള്ള

ഈയിടെ പണിതീന്ന കോട്ടയം താലൂക്കു് എൻ. എസ്സ്. എസ്സ്.യൂണിയൻമന്ദിരത്തിന്റെ നിമ്മാണത്തിൽ ഗണ്യമായ പങ്കു വഹിച്ചിട്ടുണ്ടു്. കോട്ടയത്തെ ഒരു പ്രമുഖവ്യാപാരിയും സമ്പന്നനുമായ ചെല്ലപ്പൻപിള്ള തികഞ്ഞ ഈശ്വരഭക്തനായി, ലളിതജീവിതം നയിച്ചുവരുന്നു. വരുമാനത്തിൽ ഒരു പങ്കു് ഇദ്ദേഹം മതകാര്യങ്ങൾക്കും പൊതുക്കാര്യങ്ങൾക്കുമായി വിനിയോഗിച്ചുവരുന്നു. കോട്ടയം താലൂക്കയൂണിയൻ കമ്മററിമെമ്പർ, സവ്വീസ്സൊസൈററി ആയുഷ്ക്കാലസാമാജികൻ, കോട്ടയം താലൂക്കു് എൻ. എസ്സ്. എസ്സ്. മന്ദിരനിമ്മാണക്കമ്മററിമെമ്പർ എന്നീ നിലകളിൽ സമുദായപ്രവത്തനങ്ങളിലും, കോട്ടയം മച്ചൻറ്അസോസ്യേഷൻ പ്രസിഡണ്ടു്, ചേമ്പർ ഓഫ് കോമേഴ്സ് വൈസ്പ്രസിഡണ്ടു്, കേരള മർച്ചൻറ്സ് ഫെഡറേഷൻ വൈസ്പ്രസിഡണ്ടു്, കേരള സെയിൽസ് ടാക്സ് അഡ്വൈസറികമ്മററി മെമ്പർ, റെയിൽവേ അഡ്വൈസറികമ്മററി മെമ്പർ എന്നീ നിലകളിലും അദ്ദേഹം സേവനം നടത്തുന്നുണ്ടു്.



വാരിക്കാട്ട നാരായണിഅമ്മയുടെയും, അറയ്ക്കൽ (കാരാപ്പുഴ) കൊച്ചുകൃഷ്ണപിള്ളയുടെയും മൂത്ത പുത്രനാണു് ചെല്ലപ്പൻപിള്ള. 53 വയസ്സു പ്രായമുണ്ടു്.

## ജെ. ഈശ്വരിയമ്മ

എൻ. എസ്സ്. എസ്സ്. വ്യക്തിമെമ്പർ, താലൂക്കയൂണിയൻ കമ്മററിമെമ്പർ എന്നീ നിലകളിൽ ഈശ്വരിയമ്മ അനന്യകരണീയമായ സേവനങ്ങൾ സമുദായത്തിനുവേണ്ടി അനുഷ്ഠിച്ചുവരുന്നു. ഒരു അദ്ധ്യാപികയായി പ്രശസ്തസേവനം നടത്തുന്നതിനോടൊപ്പം തന്നെ അല്ലെങ്കിലും സാമൂഹ്യപ്രവത്തക എന്ന നിലയിലാണു് കൂടുതൽ അറിയപ്പെടുന്നതു്. ശുഭ്രമായ ഖദർവേഷവും, വിനയപൂണ്ണമായ പെരുമാററവും ഈശ്വരിയമ്മയുടെ പ്രത്യേകതയാണു്.



## കൊല്ലം ഗോപാലപിള്ള

1782–ാംനമ്പർമന്നം ഷഷ്ഠ്യബ്ദപൂത്തി സ്മാരക കരയോഗം പ്രസിഡന്റ് എന്ന നിലയിലും, യൂണിയൻകമ്മറ്റി മെമ്പർ എന്ന നിലയിലും സേവനം അനുഷ്ഠിച്ചുപോരുന്നു. 56 വയസ്സുള്ള ഇദ്ദേഹം യൂണിയൻ ആയുഷ്ക്കാലാംഗവും, കേന്ദ്ര ഇലക്ടോറൽറോൾസ് പ്രതിനിധിയും, പൊതുക്കാര്യപ്രസക്തനുമാണു്. സന്താനങ്ങളായി രണ്ടാൺകുട്ടികളും ഒരു പെൺകുട്ടിയും ഉണ്ടു്.



## പി. ദാമോദരൻകർത്താ

മനപ്പിള്ളിൽ പരമേശ്വരമേനോൻെറയും നീണ്ടൂർ മുറവന്തുരുത്തു പുത്തൻവേ



ലിൽ കെ. ലക്ഷ്മിയ മ്മയുടെയും മകനാ യി ജനിച്ച ഇദ്ദേഹം എഫ്. എ. സി. റ്റി. യിലെ ഒരുദ്യോഗ സ്ഥനാണ്. 1657–ാം നമ്പർ നീണ്ടൂർ മറ വന്തുരുത്തു കരയോ ഗം പ്രസിഡൻറ്, യൂണിയൻ കമ്മററി മെമ്പർ, ലൈഫ്മെ മ്പർ, കേന്ദ്ര ആയുഷ്ഷാലഅംഗം എന്നീ നില കളിൽ സേവനം അനുഷ്ഠിച്ചുവരുന്ന ഇദ്ദേഹം ഒരു തികഞ്ഞ സമുദായസ്നേഹിയും, പൊതു പ്രവത്തകനും ആണ്. 45 വയസ്സു പ്രായമുണ്ട്.

## കീനാ നാരായണപിള്ള

കൊല്ലംപട്ടണത്തിലെ ഒരു പ്രമുഖ വ്യാപാരി യായിരുന്ന കീനാ നാരായണപിള്ള 1900-ാമാ



ണ്ടു ജനിച്ചു. വിദ്യാ ഭ്യാസാനന്തരം മാതു ലൻെറ കടയിൽ സഹ കരിച്ചു വ്യാപാരകാ ര്യങ്ങൾ പഠിക്കുകയും, പലചരക്കും അങ്ങാ ടിമരുന്നുകളും കച്ചവ ടമുള്ള ഒരു വ്യാപാര ശാല സ്വന്തമായി സ്ഥാപിക്കുകയും ചെ യ്തു. ഈശ്വരഭക്തിയും സത്യസന്ധതയുംകൊണ്ട് വ്യാപാരം ഉയന്നു. സ്ഥലത്തെ ഏതു സൽക്കമ്മത്തിലും ഭാഗഭാ ക്കാകുവാൻ നാരായണപിള്ളയ്ക്കു് ഉത്സാഹമു ണ്ടായിരുന്നു. പേരൂർ മീനാക്ഷിവിലാസം പ്രൈമറിസ്കൂളും, വൈ. എം. എ. വി. വാ യനശാലയും, തെറ്റിച്ചിറ ഭഗവതിക്ഷേത്രവും ഇദ്ദേഹത്തിൻെറ മുഖ്യമായ പങ്കുകൊണ്ടാ ണ് ഇന്നത്തെ നിലയിൽ എത്തിയതു്. ശ്രീനാരായണ ട്രസ്റ്റിലേക്ക് തെരഞ്ഞെടുത്ത ഏക ഈഴവേതര മെമ്പറായിരുന്നു ഇദ്ദേ ഹം. എൻ. ഭാസ്കരൻപിള്ള ബി. എ., എൻ. രാമചന്ദ്രൻപിള്ള, എൻ. ലക്ഷ്മണൻ പിള്ള ഇവർ സന്താനങ്ങളാണ്. ഡോ. എ. കെ. പിള്ള (പേർഷ്യാ), ഡോ. എൻ. ചന്ദ്ര ശേഖരൻപിള്ള, പൊൻകുന്നം പുന്നാപറ മ്പിൽ പി. പി. പിള്ള ഇവർ ജാമാതാക്കളാ ണ്. 1960 ഡിസംബർ 29–ാംതീയതി അന്ത രിച്ചു. മക്കൾ മൂന്നുപേരുംകൂടി വ്യാപാരശാല കൾ നടത്തുന്നു.

## വാക്കയിൽ കുട്ടപ്പൻനായർ

1782-ാംനമ്പർമന്നം ഷണ്മുഖവിലാസം കരയോഗം സെക്രട്ട റിയായി സേവനം അനുഷ്ഠിക്കുന്ന ഇദ്ദേ ഹം ഒരു പ്രൈമറി സ്കൂൾ അദ്ധ്യാപക നാണ്. 55 വയസ്സു പ്രായം. സഹധർമ്മി ണി കല്ലറയ്ക്കൽ ദേവ കിയമ്മയാണ്. അ ഞ്ചു സന്താനങ്ങളുണ്ട്.



## എം. സദാശിവൻനായർ

സക്കാർസർവീസിൽ വ്യവസായവകുപ്പിലെ ഒരു ഫോർമാനാണ്. സമനിലയിലുള്ള



ആരെയും സ്വന്തം സാമത്ഥ്യവും സേവ നവുംകൊണ്ട് പി ന്നിലാക്കിയിട്ടുള്ള ഈ സാധാരണക്കാ രൻ ഒരു വിമുക്തഭ ടൻകൂടിയാണ്. ഒരു ന ക്കാരുദ്യോഗസ്ഥ ൻെറ സാഹചര്യ ങ്ങൾക്കതീതമായ തോതിൽ സാമൂഹ്യ സേവനംകൊണ്ട് ഒരു നല്ല സുഹൃൽസംഘ ത്തെ സമ്പാദിക്കാൻ കഴിഞ്ഞിട്ടുണ്ട്. ഇദ്ദേ ഹം വേലുത്തമ്പിമെമ്മോറിയൽ കോളേജ് കമ്മററിയിലെ ഒരു സജീവ പ്രവത്തകൻകൂ ടിയാണ്.

## ഉള്ളാട്ടിൽ ഗോവിന്ദൻകുട്ടിനായർ

പാലക്കാട്ടു ജില്ലയിൽ പട്ടാമ്പിക്കടുത്ത പെരു മുടിയൂരിൽ ഉള്ളാട്ടിൽ ചിന്നഅമ്മയുടെയും പാറക്കാട്ടു തെക്കേത്തൊടിയിൽ ഗോപാലൻ നായരുടെയും പുത്രനായി 1906 ഏപ്രിൽ 15–ാംതീയതി ജനിച്ചു. വിദ്വാൻപരീക്ഷ ജ

യിച്ചു ഗവമെണ്ടു സർവ്വീസിൽ മലയാള പ ണ്ഡിതരായിരുന്നു. 1961–ൽ റിട്ടയർ ചെയ്തു. ഇപ്പോൾ ഗൃഹകാര്യങ്ങളും സാഹിത്യസേവനവും നടത്തിവരുന്നു. സാഹിത്യസഞ്ചാരം, ആധുനികസാഹിത്യം, ജീവിതനാടകം, ഭാഷയും ഗവേഷണവും, കാവ്യാസ്വാദനം, രൂപരേഖ, ഖണ്ഡാപഥം, വിചാരധാര, വിചാരദീപ്തി ഇത്യാദി പല ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്. ജി. കെ. എൻ., ശാകല്യൻ, യാസ്കൻ, ശോഭന, ഗോകുലനാരായണൻ എന്നീ തൂലികാനാമങ്ങളിലും എഴുതാറുണ്ട്. സാഹിത്യപരിഷത്തിൻെറ പ്രസിഡണ്ടാണിപ്പോൾ.

## സി. എം. കുഞ്ഞമ്പുനായർ

ഹോസ്ദുർഗ്ഗിൽ മത്തോരമടിയിൽ കുടുംബത്തിൽ 1080 മകരമാസത്തിൽ ജനിച്ചു. ഗ്രാമത്തിലെ അധികാരിയും



പിന്നീട് ശാന്താനന്ദൻ എന്ന പേരിൽ സന്യാസിയും ആയിരുന്ന പുറവങ്കര കുഞ്ഞൻനായർ ആണ് അച്ഛൻ. നിയമബിരുദം നേടി കാസർകോട്ടും, കാഞ്ഞങ്ങാട്ടുമായി പ്രാക്ടീസ് നടത്തി. 1955 മുതൽ ഹോസ്ദുർഗ്ഗിൽ സർക്കാർവക്കീലാണ്. കഥകളിയിൽ ആധികാരികമായി പറയാൻ കഴിവുള്ള പാണ്ഡിത്യം ഇദ്ദേഹത്തിനുണ്ട്. കേരള സംഗീതനാടകഅക്കാദമിയിൽ അംഗമാണ്.

## കാട്ടിശ്ശേരിൽ ശങ്കരപ്പിള്ള

1033 ഇടവം 20–ാം തീയതി എരമല്ലൂർ (കോട്ടയത്തിനടുത്ത്) കാട്ടിശ്ശേരിൽ ജനിച്ചു. നാട്ടാശാന്മാരും, കുടിപ്പള്ളിക്കൂടവുമല്ലാതെ മററു വിദ്യാലയങ്ങളൊന്നുമില്ലാതിരുന്ന അക്കാലത്ത് ശങ്കരപ്പിള്ള ഒരു മലയാളം സ്കൂൾ ആരംഭിച്ചു. ആ സ്കൂൾ പിന്നീട് എഴു ക്ലാസ്സുകളുള്ള എലിമെന്ററി ഹൈസ്കൂളായി ഉയർത്തി.

കേരളീയ നായർസമാജത്തിൻെറ അഞ്ചാം വാർഷികസമ്മേളനം ശങ്കരപ്പിള്ളയുടെ ചുമതലയിൽ ഈ സ്കൂൾവളപ്പിൽവച്ച് കൂടുകയുണ്ടായി. സമുദായോത്തേജകൻ സി. കൃഷ്ണപിള്ളയുടെ അദ്ധ്യക്ഷതയിലാണ് ഈ യോഗംചേർന്നത്. മൂന്നുദിവസത്തെ പരിപാടികളോടുകൂടിയാണ് ഈ വാർഷികം നടത്തിയത്. ഈ സംഭവത്തോടുകൂടി എരമല്ലൂരിൽ കരയോഗം രൂപീകരിക്കാനുള്ള സാഹചര്യവും സൃഷ്ടിച്ചു. 1089 വൃശ്ചികം 29–ാം തീയതി ശങ്കരപ്പിള്ള കാലധർമ്മം പ്രാപിച്ചു.

## കരുങ്കുളം കുഞ്ഞുകൃഷ്ണപിള്ള

ഒരു റിട്ടയാർഡു പാർവത്യകാരാണ്. ദക്ഷിണകേരളം അദ്ദേഹത്തെ സേവനോത്സുകനും ഔദാര്യനിധിയുമായ ഒരു മനുഷ്യസ്നേഹിയായിട്ടാണറിയുക. എൻ.എസ്സ്.



എസ്സിൻെറ സജീവ പ്രവർത്തകനും നാട്ടിലെ എല്ലാ പ്രവർത്തനമേഖലയിലും പ്രവർത്തിക്കുന്ന ജനസമ്മതനുമാണ്. നർമ്മരസം തുളുമ്പുന്ന സംഭാഷണവും, സാധുജനപരിപാലനത്തിൽ ഉത്സുകമായ സ്വഭാവവും ഇദ്ദേഹത്തിനു വളരെയധികം സുഹൃത്തുക്കളെ ഉണ്ടാക്കിക്കൊടുത്തിട്ടുണ്ട്. കാഞ്ഞിരംകുളം സ്റ്റേഡിയം കേന്ദ്രമാക്കി നടന്നുവരുന്ന കായികമത്സരങ്ങളിൽ വിലപിടിപ്പുള്ള പല ട്രോഫികളും ഇദ്ദേഹം ഏർപ്പെടുത്തിയിട്ടുണ്ട്. നിർദ്ധനവിദ്യാർത്ഥികൾക്ക് ഫീസും മററു ആനുകൂല്യങ്ങളും ഇദ്ദേഹം വേണ്ടത്ര നല്കിവരുന്നു.

## സി. കെ. കുഞ്ഞിരാമൻനമ്പ്യാർ

കൂടാളിയിൽ പഞ്ഞോത്തിക്കിടാങ്കോട്ടുകുടുംബത്തിൽ ലക്ഷ്മി അമ്മയുടെ മകനായി 1069 ഇടവമാസത്തിൽ ജനിച്ചു. കുട്ടിക്കാലത്തു



തന്നെ അച്ഛനമ്മമാർ മരിച്ചുപോയി. സോദ്ധ്യാനുസരണം സംസ്കൃതപഠനത്തിൽ ഏർപ്പെട്ടു. 18–ാമത്തെ വയസ്സിൽ അദ്ധ്യാപകനായി മലബാർ ഡിസ്ട്രിക്ട് ബോർഡ് സർവീസിൽ പ്രവേശിച്ചു. അദ്ധ്യാപകവൃത്തിയിൽ തന്നെ 1948–ൽ റിട്ടയർ ചെയ്തു. ഔദ്യോഗികജീവിതകാലത്തു് ഉത്തരകേരള നായർസമാജപ്രവർത്തനങ്ങളിലും മററും ജാഗരൂകനായി ഏ

പ്പെട്ടു. പ്രസിദ്ധനായ വെള്ളുവക്കഞ്ഞനമ്പ്യാരുടെ പൗത്രി മാണിക്കൊത്തു മാധവിയമ്മയെ വിവാഹം കഴിച്ചു. ഏഴു സന്താനങ്ങളുണ്ടു്.

## കെ. സി. ഉണ്ണിനായർ

ആലത്തൂർ കണ്ണമ്പ്ര കുടുംബത്തിൽ കാവുക്കുട്ടി നേത്യാരുടെയും, തിമ്മികക്കോട്ടു് കറുത്തേടത്തു മനയ്ക്കൽ നാരായണൻ നമ്പൂതിരിയുടെയും പുത്രനായി 1922-ൽ ജനിച്ചു. ലയോളാ കോളേജിൽനിന്നു് 1943-ൽ ഓണേഴ്സ് ഡിഗ്രി എടുത്തു. ബോംബെ ടെക്സ്റ്റയിൽ ഡയറക്ടർ ആഫീസിൽ ഉദ്യോഗത്തിൽ പ്രവേശിച്ചു. 1948-ൽ ഉദ്യോഗം ഉപേക്ഷിക്കുന്നതിനകം ഒരു സീനിയർടെക്നിക്കൽ അസിസ്റ്റൻറു് എന്ന നിലയിൽ അഖിലേന്ത്യാ ടൂർ നടത്തിയിട്ടുണ്ടു്. കുടുംബഭരണവും, പൊതുപ്രവർത്തനവും തുടങ്ങി. 1956 മുതൽ പാലക്കാട്ടു കോടതികളിൽ പ്രാക്ടീസ് ആരംഭിച്ചു. കാരശ്ശേരി കോമൻനായരുടെ പുത്രി രാധാമണിയെ വിവാഹം കഴിച്ചു. മോഹൻ എന്നൊരു പുത്രനുമുണ്ടു്.



## സി. എ. എസ്. മേനോൻ

എരൂർ വെള്ളാണിൽ നാരായണമേനോന്റേയും ചെറുവള്ളിൽ ലക്ഷ്മിയമ്മയുടേയും മകനായി 1101 കുംഭം 18-ാം തീയതി ജനിച്ചു. തൃപ്പൂണിത്തുറ സംസ്കൃതകോളേജിൽ ചേന്നു് ആറുവഷം കാവ്യഭൂഷണം പരീക്ഷയ്ക്കു പഠിച്ചു. മാതാവും ജ്യേഷ്ഠസഹോദരനും മരിക്കയാൽ വിദ്യാഭ്യാസം മതിയാക്കി. ഒഴിവുസമയങ്ങളിൽ വായനശാല, ലളിതകലാസമിതി, സാഹിത്യസമാജം, യുവജനസമാജം എന്നിവയിൽ സജീവമായി പ്രവത്തിച്ചിരുന്നു. 22-ാമത്തെ വയസ്സിൽ എറണാകുളത്തു് ഗവമ്മെൻറ് പ്രസ്സിൽ ജോലികിട്ടി. സ്വപ്രയത്നംകൊണ്ടു് ഹിന്ദിയും തമിഴും പഠിച്ചു. ഇരുപത്തൊൻപതാം വയസ്സിൽ സംസ്കൃതാദ്ധ്യാപികയായ ആലപ്പാട്ടു് അണിഅമ്മയെ വിവാഹം ചെയ്തു.



ഭക്തിപരമായ വളരെ പുസ്തകങ്ങൾ ഇദ്ദേഹം പ്രസിദ്ധീകരിച്ചിട്ടുണ്ടു്.

ഇന്നത്തെ എൻ. എസ്സ്. എസ്സ്. കരയോഗം (എരൂർ) വെറും നായർ സമാജം ആയിരുന്നപ്പോൾ തുടർച്ചയായി മൂന്നു വർഷം പ്രസിഡൻറായും ഒരു വർഷം സെക്രട്ടറിയായും ഇരുന്നിട്ടുണ്ടു്. ഈ സമാജം എൻ. എസ്സ്. എസ്സിൽ ലയിപ്പിക്കുവാൻ ആദ്യം പ്രമേയം അവതരിപ്പിച്ചതും ആദ്യപ്രസിഡൻറായതും ഇദ്ദേഹമാണു്. സ്ഥലത്തുള്ള ശ്രീകൃഷ്ണസേവാസമിതിയുടേയും സെക്രട്ടറി ഇദ്ദേഹം ആണു്. മേനോനു് ഭാര്യയും രണ്ടു കുട്ടികളുമുണ്ടു്.

## വി. എൻ. ശങ്കരൻ ഇളയതു്

1050-ാം നമ്പർ കരയോഗം പ്രസിഡൻറായി സേവനമനുഷ്ഠിക്കുന്ന ഇദ്ദേഹം അലൂമിനിയം കമ്പനിയിലെ ഒരുതൊഴിലാളിയാണു്. 1091 കക്കടകം 20-ാംനു നീലകണ്ഠൻഇളയതിന്റേയും നങ്ങയ്യ അന്തർജ്ജനത്തിന്റെയുംമകനായി ജനിച്ചു.



## നമ്പ്യാരുവീട്ടിൽ ഭാസ്കരമേനോൻ

1086 മേടമാസത്തിൽ ജനിച്ചു. സ്കൂൾഫൈനൽവരെയുള്ള വിദ്യാഭ്യാസം ഇരിഞ്ഞാലക്കുടയിൽത്തന്നെ നിവ്വഹിച്ചു. വിദ്യാത്ഥിയായിരുന്ന കാലംമുതൽതന്നെ സാമുദായിക കാര്യങ്ങളിൽ കൂടുതൽ താല്പര്യം പ്രകടിപ്പിച്ചിരുന്നു. വിദ്യാഭ്യാസത്തിനുശേഷം ബിസിനസ്സു കാര്യത്തിൽ കൂടുതൽ ശ്രദ്ധചെലുത്തി. കൂടാതെ ഇരിഞ്ഞാലക്കുടദേവസ്വംവകയായുള്ള ഉത്സവകാര്യത്തിൽ നേതൃത്വം നല്കിക്കൊണ്ടിരുന്നു. അന്നത്തെ പ്രവത്തനങ്ങളിൽ വളരെ തീവ്രമായി സമുദായപ്രവത്തനങ്ങൾ നടത്തിക്കൊണ്ടിരുന്നു. സമുദായകാര്യങ്ങളിൽ എന്നതുപോലെതന്നെ മററു സാമൂഹികസാംസ്കാരികരംഗങ്ങളിലും വളരെയധികം പ്രവത്തിച്ചുകൊണ്ടിരുന്നു. 1134 മിഥുനമാസത്തിൽ കാലധമ്മം പ്രാപിച്ചു.

## രാമൻനായർ



1050–ാം നമ്പർ കരയോഗത്തിന്റെ സജീവപ്രവർത്തകനായ ഇദ്ദേഹം എഫ്.എ.സി.റ്റി.യിലെ ഒരു തൊഴിലാളിയാണ്. 1096 മീനം 15–ാം തീയതി കണ്ട്യടത്ത് രാമൻനായരുടെമകനായി ജനിച്ചു.

## എൻ. സുകുമാരപിള്ള

1–10–58 മുതൽ ചിറയിൻകീഴ്താലൂക്കിലെ യൂണിയൻസെക്രട്ടറിയായിപ്രവർത്തനംനടത്തിവരുന്നു. അതിനുമുൻപു കൊട്ടാരക്കര യൂണിയനിലും, ചടയമംഗലം യൂണിയനിലും സേവനം അനുഷ്ഠിച്ചിട്ടുണ്ട്. 1960-ൽ എൻ. എസ്സ്. എസ്സ്. രാജ്യവ്യാപകമായി നടത്തിയ മെമ്പർഷിപ്പ് കാമ്പയിൻ ചിറയിൻകീഴ് താലൂക്കിൽ മാതൃകാപരമായി വിജയിപ്പിച്ചതിനു് 1-9-60-ൽ കൂടിയ എൻ. എസ്സ്. എസ്സ്. കൗൺസിൽ പാരിതോഷികം നല്കിയിട്ടുണ്ട്. 1106 തുലാം 7–ാം തീയതി കൊല്ലം താലൂക്കിൽ പരവൂർ വില്ലേജിൽ ഒരു പഴയ തറവാടായ അത്തിരഴികത്തു വീട്ടിൽ ജനിച്ചു.



## താമരപ്പറമ്പിൽ കേശവൻനായർ

1077 കന്നിമാസത്തിൽ തമ്പലക്കാട്ടു കോയിപ്പുറത്തു പഴയത്തുവീട്ടിൽ ജനിച്ചു. ഒരു പ്രമുഖസഹകാരിയാണിദ്ദേഹം. 961–ാം നമ്പർ തമ്പലക്കാട്ടു സഹകരണസംഘം, നെടുങ്കുന്നം (286–ാംനമ്പർ) സഹകരണസംഘം ഇവയുടെ പ്രവർത്തനത്തിനു് അഭിനന്ദനസൂചകമായി ഇദ്ദേഹത്തിനു് സ്വർണ്ണമെഡലുകൾ കിട്ടിയിട്ടുണ്ട്. നെടുംകുന്നം ഭഗവതിക്ഷേത്രത്തിലെ ജീർണ്ണോദ്ധാരണപ്രവർത്തനങ്ങളിൽ പങ്കെടുക്കുകയും, ക്ഷേത്രത്തിലേക്കു് ഒരു കുളം കുഴിപ്പിക്കയും ചെയ്തു. ആറന്മുളക്ഷേത്രത്തിൽ കേശവൻനായർ ഒരു ആനയെ നടയ്ക്കുവച്ചു. 297–ാം നമ്പർ നെടുംകുന്നം കരയോഗത്തിന്റെ പ്രസിഡണ്ടാണു് താമരപ്പറമ്പിൽ കേശവൻ നായർ.

## പി. മാധവൻപിള്ള

ചിറയിൻകീഴ് ശ്രീചിത്തിരവിലാസം ബോയിസ് ഹൈസ്കൂൾ ഹെഡ്മാസ്റ്ററാണ്. 11–11– 1909-ൽ ചിറയിൻകീഴിലെ ഒരു പുരാതന കുടുംബമായ കുററിയഴികത്തു വീട്ടിൽ ജനിച്ചു. എൻ. എസ്സ്. എസ്സിന്റെ എല്ലാ പ്രവർത്തനങ്ങൾക്കും ഉദാരമായ സംഭാവനകൾനല്കിപ്രോത്സാഹിപ്പിച്ചു വരുന്നു.



എൻ. എസ്സ്. എസ്സിൽ ആയുഷ്കാലമെമ്പറായി ചേരുകയും, മന്നംഷുഗർമിൽസിൽ 1000 രൂപയ്ക്കു ഓഹരി എടുക്കുകയും ചെയ്തിട്ടുണ്ട്. 1949 മുതൽ 52 വരെ ചിറയിൻകീഴ് വില്ലേജ് പഞ്ചായത്തു് പ്രസിഡണ്ടായിരുന്നു.

## മുല്ലശ്ശേരിൽ രാമൻപിള്ള

പുരാതനമായ ഹരിപ്പാട്ട് പുത്തോട്ടാൽ കുടുംബത്തിൽ കിട്ടുപിള്ളയുടെയും മാന്നാറ്റു് മുല്ലശ്ശേരിൽ ദേവകിയമ്മയുടെയും തൃതീയപുത്രനായി 1059 തുലാമാസത്തിൽ ജനിച്ചു. ഹരിപ്പാട്ട്, മാവേലിക്കര, കോട്ടയം എന്നിവിടങ്ങളിലായി വിദ്യാഭ്യാസം നടത്തി പഴയ മട്രിക്കലേഷൻ പാസ്സായി. ശ്രീമൂലം പ്രജാസഭയിലേക്കു് മൂന്നുപ്രാവശ്യം തെരഞ്ഞെടുക്കപ്പെട്ടു. മദ്ധ്യതിരുവിതാംകൂറിലെ പ്രശസ്തമായ മാന്നാർ നായർസമാജം ഹൈസ്കൂളിന്റെ മാനേജരായി 15 വർഷം സേവനം അനുഷ്ഠിച്ചിട്ടുണ്ട്. തിരുവല്ലായിലെ പ്രശസ്തമായ ഊരയിൽ കുടുംബത്തിലെ ഒരു ശാഖയായ പുളിക്കമാലിൽ വീട്ടിലെ നാരായണിഅമ്മയാണു് പിള്ളയുടെ പത്നി.

തിരുവല്ലായിൽ സ്ഥിരതാമസമാക്കിയതിനുശേഷം ഇദ്ദേഹം തിരുവല്ലായിലെ എല്ലാ നല്ലകാര്യങ്ങളിലും സഹകരിച്ചു പ്രവർത്തിച്ചുവരുന്നു. ഹിന്ദു ഹൈസ്കൂൾ കമ്മററിമെമ്പർ, തടിയൂർ സ്കൂൾ കമ്മററിപ്രസിഡന്റ്, തിരുവല്ലാ ബഞ്ചുമജിസ്ട്രേട്ടുകോടതി സീനിയർ ജഡ്ജ്, ചെയർമാൻ, തിരുവല്ലാ രാമകൃ

ഷ്ഠാശ്രമം പ്രവത്തകാംഗം, തിരുവല്ലാ താലൂക്കയൂണിയൻകമ്മററിമെംബർ എന്നീ നിലകളിലും പ്രവത്തിച്ചിട്ടുണ്ട്. രാമൻപിള്ള എൻ. എസ്സ്. എസ്സിൻെറ ആയുഷ്ക്കാലമെംബറാണ്.

ഇദ്ദേഹത്തിനു് നാലു് ആൺമക്കളും നാലു പെൺമക്കളുമുണ്ട്. രണ്ടാമത്തെ മകൻ ചന്ദ്രശേഖരപിള്ളയും എൻ. എസ്സ്. എസ്സ്. ആയുഷ്ക്കാലമെംബറാണ്.

## എസ്സ്. പത്മനാഭൻനായർ

1110 ചിങ്ങം 14–ാം തീയതി ആററുങ്ങൽ വെള്ളൂർകോണം കുടുംബത്തിൽ ജനിച്ചു. ചിറയിൻകീഴ് താലൂക്ക് എൻ. എസ്സ്. എസ്സ്. യൂണിയൻ കമ്മററി മെംബർ, എൻ. എസ്സ്. എസ്സ്. പ്രതിനിധിസഭാമെംബർ എന്നീ നിലകളിൽ പ്രവത്തനം നടത്തിവരുന്നു. 1960–ൽ എൻ. എസ്സ്. എസ്സിൽ ആയുഷ്ക്കാലമെംബറായിചേന്നു. ആററുങ്ങൽ ടൗണിലെ ഒരു വ്യവസായ പ്രമുഖനാണ്.



## ചക്രപാണിയിൽ സി. പി. പരമേശ്വരൻപിള്ള

യശശ്ശരീരനായ ചക്രപാണിയിൽ പരമേശ്വരൻപിള്ള 1051–ൽജനിച്ചു. വസ്തുവും പണവുമായി സവ്വീസ്സൊസൈറ്റിക്കു പ്രാരംഭകാലത്തു് പല സംഭാവനകളും നല്കിട്ടുള്ള ഇദ്ദേഹം പ്രജാസഭാമെമ്പറായിരുന്നു. കരയോഗം, സഹകരണസംഘം, വായനശാല തുടങ്ങിയ പൊതുസ്ഥാപനങ്ങളുടെ നിമ്മാണച്ചുമതലയിൽ കാര്യമായ പങ്കുവഹിച്ചിട്ടുണ്ട്. ചെങ്ങന്നൂർ മേലേക്കൊട്ടാരത്തിൽ കുഞ്ഞുലക്ഷ്മിയമ്മയായിരുന്നു ധമ്മപത്നി. ഡോ. ശിവരാമൻനായർ, എം. ചന്ദ്രശേഖരൻനായർ ബി. എസ്സ്സി. (മദ്രാസ്), എം. കരുണാകരൻ നായർ ബി. എ. (സെൻട്രൽപോലീസ് ഡെപ്യൂട്ടിസൂപ്രണ്ടു്), എന്നീ മൂന്നു പുത്രന്മാരും നാലു പുത്രിമാരും സന്താനങ്ങളായുണ്ട്. ഒരു പുത്രി മരിച്ചുപോയി. ഇദ്ദേഹം 1958 ജനുവരി 17–ാംതീയതി അന്തരിച്ചു.



## കെ. ശേഖരപിള്ള

ആദികാലം മുതല്ക്കേ ചിറയിൻകീഴ്താലൂക്കു് എൻ. എസ്സ്. എസ്സ്. യൂണിയനിലെ ഒരു സ്ഥിരം പ്രവത്തകൻ. ചിറയിൻകീഴ് താലൂക്കിൽ മാതൃകാപരമായി പ്രവത്തനം നടത്തിവരുന്ന 558–ാംനമ്പർ വെൺകുളം സമ്പ്രദായിനി എൻ. എസ്സ്. എസ്സ്. കരയോഗത്തിൻെറ പ്രസിഡണ്ടായി 1122 മുതൽ സേവനം നടത്തിവരുന്നു. ഇടവാ പഞ്ചായത്തു്, കോൺഗ്രസ്സ്മണ്ഡലം, കോ–ഓപ്പറേറ്റീവ്സൊസൈററികൾ എന്നീ പൊതുപ്രസ്ഥാനങ്ങളിലെല്ലാം ദീർഘകാലമായി പ്രവത്തനം നടത്തിവരുന്ന ഒരു ഉത്തമ പ്രവത്തകൻ. 1087 കുംഭം 2-ാംനു- വെൺകുളത്തു് പടിഞ്ഞാറേ വീട്ടിൽ ജനിച്ചു.



## കെ. ജി. രാമൻപിള്ള

കൊട്ടാരക്കര താലൂക്ക് എൻ. എസ്സ്. എസ്സ്. യൂണിയൻ പ്രസിഡണ്ട് കെ. ജി. രാമൻപിള്ള 1080–ൽ വാക്കനാട്ട് കുട്ടങ്ങൽ ഭവനത്തിൽ ഗോവിന്ദപ്പിള്ളയുടെയും, നാണിയമ്മയുടെയും പുത്രനായി ജനിച്ചു. ഹൈസ്ക്കൾവിദ്യാഭ്യാസാനന്തരം രണ്ടുവഷം അദ്ധ്യാപകനായിരുന്നു. തുടന്നു് ലാക്കോളേജിൽ ചേന്നു് പ്ലീഡർപരീക്ഷ പാസ്സായി. ഇപ്പോൾ കൊട്ടാരക്കരബാറിലെ എണ്ണപ്പെട്ട ഒരു അഭിഭാഷകപ്രമുഖനാണ് കെ. ജി. രാമൻപിള്ള. നാലുവർഷം ഗവമ്മെൻറു പ്ലീഡറായിരുന്നു. സർവീസ്സൊസൈററിയുമായി പലകാലമായി ബന്ധം പുലത്തുന്ന രാമൻപിള്ള വളരെക്കാലം യൂണിയൻ വൈസ് പ്രസിഡണ്ടായിരുന്നു. ഇപ്പോൾ അദ്ദേഹമാണ് യൂണിയൻ പ്രസിഡണ്ട്. ഒരു ആണും മൂന്നു പെൺമക്കളുമായി നാലു സന്താനങ്ങളുണ്ട്. പുത്രനും, ജാമാതാക്കളും ബി. എൽ. ബിരുദം നേടിയ ഗവ: ജീവനക്കാരാണ്

## വെണ്ണിക്കുളം ഗോപാലക്കുറുപ്പ്

വെണ്ണിക്കുളം സി. എൻ. ഗോപാലക്കുറുപ്പ് 1902 മെയ് 9-ാംതീയതി വെണ്ണിക്കുളത്തു ജനിച്ചു. വിദ്വാൻപരീക്ഷ പാസ്സായി. തിരുവല്ലാ എം. ജി. എം. ഹൈസ്കൂളിൽ അദ്ധ്യാപകനായിരുന്നു. പിന്നീട് തിരുവനന്തപുരം ഹസ്തലിഖിത ഗ്രന്ഥശാലയിൽ പണ്ഡിററ് ആയി. സാഹിത്യനിപുണ ബിരുദം നേടിയിട്ടുണ്ട്. സ്വരാജ്യഗീത, രാഗിണി, വഞ്ചിരാജേശ്വരി തുടങ്ങി ഇരുപതു ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്. ഹിന്ദിയിൽനിന്നു രാമചരിതമാനസവും തമിഴിൽനിന്നു തിരുക്കുറളും മലയാളത്തിലേക്കു പരിഭാഷപ്പെടുത്തിയിട്ടുണ്ട്. ദേശീയ കവിസമ്മേളനത്തിൽ പങ്കെടുത്തിട്ടുണ്ട്. ലക്ചററായി പ്രവർത്തിച്ചിരുന്നു. ലക്സിക്കണിൽനിന്നു റിട്ടയർ ചെയ്ത് ഇപ്പോൾ തിരുവനന്തപുരത്തു തൈക്കാട്ടു താമസിക്കുന്നു.



## ഉളനാട്ട ബാലകൃഷ്ണപ്പണിക്കർ

1070 ചിങ്ങമാസത്തിൽ സുപ്രസിദ്ധമായ ഉളനാട്ട് തറവാട്ടിൽ കുഞ്ഞുക്കുട്ടിയമ്മയുടേയും വെളളത്തേടത്തു പറമ്പിൽ കുഞ്ഞുണ്ണിനായരുടേയും മകനായി ജനിച്ചു.



മുല്ലശ്ശേരി പ്രൈമറിസ്കൂളിലും, കുന്നംകുളം ഹൈസ്കൂളിലും വിദ്യാഭ്യാസം പൂർത്തീകരിച്ചുകൊണ്ട് മദ്രാസ് പച്ചയ്യപ്പാസ് കോളേജിൽ പഠിച്ചു. 1104-ൽ എഴിക്കര തറമേൽ മീനാക്ഷിക്കുഞ്ഞമ്മയെ വിവാഹംകഴിച്ചു. 8 സന്താനങ്ങളുടെ പിതാവായ ഇദ്ദേഹത്തിന്റെ മൂത്ത പുത്രൻ ബാലകൃഷ്ണപ്പണിക്കർ അഗ്രിക്കൾച്ചറൽ ഡിസ്ട്രിക്ട് ആഫീസറാണ്. ഒരു പുത്രൻ ആട്ടോമോബൈൽ എൻജിനീയറിംഗ് പാസ്സായശേഷം ഡൽഹിയിൽ ജോലിനോക്കുന്നു. മറെറാരു പുത്രൻ എൻജിനീയറിംഗ് കോളേജിൽ പഠിച്ചുകൊണ്ടിരിക്കുന്നു.

## എൻ. ശങ്കരനാരായണപിള്ള

1086 മേടം 10-ാംതീയതി വക്കം കോയിക്കലഴികം കുടുംബത്തിൽ ജനിച്ചു. ചിറയിൻകീഴ് താലൂക്കിലെ എൻ. എസ്സ്. എസ്സ്. യൂണിയനിൽ ആദി കാലം മുതലേ നിസ്വാർത്ഥമായി പ്രവർത്തനം നടത്തിവരുകയും, സമുദായാചാര്യൻേറയും, മഹാത്മജി, പണ്ഡിറ്റ് ജവഹർലാൽ നെഹ്രു എന്നിവരുടെയും ആദർശങ്ങളിൽ അടിയുറച്ചു വിശ്വസിക്കുകയും ചെയ്യുന്ന ഒരു സജീവപ്രവർത്തകൻ.



## എം. കെ. രാമചന്ദ്രൻനായർ

221-ാംനമ്പർ കുമാരമംഗലം കരയോഗം പ്രസിഡണ്ടും, തൊടുപുഴ താലൂക്കുയൂണിയൻ വൈസ് പ്രസിഡണ്ടുമായ എം. കെ. രാമചന്ദ്രൻനായർ, 1100 കന്നി 3-ാംതീയതി ജനിച്ചു. തൊടുപുഴ താലൂക്കിലെ നായർസമുദായപ്രവർത്തനങ്ങളിലെല്ലാം സജീവ പങ്കാളിയാണിദ്ദേഹം. സർവ്വീസ് സൊസൈററിയുടെ ആയുഷ്ക്കാല സാമാജികനും, പ്രതിനിധിസഭാംഗവുമാണ് രാമചന്ദ്രൻനായർ.



## ഇ. കെ. രാഘവനുണ്ണിത്താൻ

സംഘടനാരംഗത്തു പ്രവർത്തിക്കുന്ന യൂണിയൻ സെക്രട്ടറിമാരിൽ പരിശ്രമശീലനായ യുവാവാണ് ഉണ്ണിത്താൻ. കൊല്ലം താലൂക്കിലെ സമുദായാംഗങ്ങളുമായി പൊരുത്തപ്പെട്ടു പ്രവർത്തിച്ചുവരുന്ന ഉണ്ണിത്താൻ സർവ്വീസ്സൊസൈററിക്കു വമ്പിച്ച നേട്ടങ്ങൾ അവിടെ ഉണ്ടാക്കുന്നുണ്ട്.



## പി. കുഞ്ഞിരാമൻനായർ

കുഞ്ഞിരാമൻനായർ കാഞ്ഞങ്ങാട്ടെ ഒരു പുരാതനകുടുംബത്തിൽ 1909 മാർച്ച് 8–ാം തീയതി ജനിച്ചു.



പട്ടാമ്പിസംസ്കൃതകോളേജിലാണ വിദ്യാഭ്യാസം ചെയ്തതു്. സാഹിത്യശിരോമണി ബിരുദം നേടി. കവിയും പത്രപ്രവർത്തകനുമായി ജീവിതമാരംഭിച്ചു. കൂടാളി ഹൈസ്ക്കൂളിൽ മലയാളം പണ്ഡിററായിരുന്നു. ഇപ്പോൾ കൊല്ലങ്കോട് രാജാസ് ഹൈസ്ക്കൂളിൽ പണ്ഡിററാണ്. ദേശീയകവിസമ്മേളനത്തിൽ പങ്കെടുത്തു. ബംഗാളിനാടകങ്ങളുടെ പരിഭാഷകളുൾപ്പെടെ പദ്യവും ഗദ്യവുമായി മുപ്പതോളം ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്. സാഹിത്യനിപുണബഹുമതിയും നേടിയിട്ടുണ്ട്.

## സി. എൻ. ശ്രീകണ്ഠൻനായർ

1928 മാർച്ച് 31–ാംനു ജനിച്ച സി. എൻ. ശ്രീകണ്ഠൻനായർ, തിരുവിതാംകൂർ സ്റ്റേററ് കോൺഗ്രസ്സ് നേതാക്കന്മാരിലൊരാളും തിരുവിതാംകൂർ നിയമസഭാംഗവുമായിരുന്ന പരേതനായ മടവൂർ എസ്. നീലകണ്ഠപ്പിള്ളയുടെ പുത്രനാണ്.



വിദ്യാർത്ഥിയായിരുന്ന കാലത്തുതന്നെ സജീവരാഷ്ട്രീയപ്രവർത്തനത്തിൽ ഏർപ്പെട്ടിരുന്നു. തിരുവിതാംകൂർ വിദ്യാർത്ഥികോൺഗ്രസ്സിന്റെ ഭാരവാഹികളിൽ ഒരാളായിരുന്നു. പിന്നീട് ആർ. എസ്. പി. പ്രവർത്തകനായി. ആലപ്പുഴയിൽനിന്നും എ. പി. ഉദയഭാനുവിൻെറ പത്രാധിപത്യത്തിൽ പ്രസിദ്ധീകരിച്ചിരുന്ന പ്രബോധം ദിനപ്പത്രത്തിൻെറയും തിരുവനന്തപുരത്തെ കൗമുദി ദിനപ്പത്രത്തിൻെറയും സഹപത്രാധിപരായിരുന്നു. പിന്നീട് കോട്ടയത്തെ ദേശബന്ധു ചിത്രവാരികയുടെ പത്രാധിപരായി. 1960–ൽ കേരള പബ്ളിക് റിലേഷൻസ്‌വകുപ്പിൽ ഡിസ്ട്രിക്ട് ഇൻഫർമേഷൻ ആഫീസറായി, കോട്ടയത്തും കോഴിക്കോട്ടും ജോലിചെയ്തു. ഉദ്യോഗം രാജിവെച്ച് 1964 ജനുവരിമുതൽ കോട്ടയത്തെ കേരളഭൂഷണം ചീഫ് എഡിറ്ററായി. ശ്രീകണ്ഠൻനായർ മലയാളത്തിലെ ഗണനീയനായൊരു നാടകകൃത്താണ്. ചെറുകഥകളും നാടകങ്ങളുമായി അദ്ദേഹൻ ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്.

## തിരുവാർപ്പു ബാലൻ

തിരുവാർപ്പിലെ ഒരു പുരാതന തറവാടായ പുന്നവേലിൽ വീട്ടിൽ 1099–ൽ ജനിച്ചു. വിദ്യാഭ്യാസാനന്തരം



പത്രപ്രവർത്തനത്തിലുണ്ടായിരുന്ന അഭിരുചി സ്വപ്രയത്നംകൊണ്ട് വളർത്തിയെടുത്തു് ഒരു ജേർണലിസ്റ്റായി കഴിയുന്നു. ജനസമ്മതനായ ഒരു പത്രപ്രവർത്തകനായി വളർന്നുവന്നതുകൊണ്ട് സാമുദായികം, സാമൂഹ്യം, സഹകരണം എന്നീ മണ്ഡലങ്ങളിലും നിസ്വാർത്ഥസേവനം അനുഷ്ഠിക്കേണ്ട ബാദ്ധ്യതയും വിട്ടുമാറാറില്ല.

## പെരുന്ന കെ. എൻ. നായർ

1922 ജനുവരി 26–ാം തീയതി പെരുന്നയിൽ ജനിച്ചു. ചങ്ങനാശ്ശേരി, ആലപ്പുഴ, അമ്പലപ്പുഴ, കരുവാറ്റ എന്നീ



വിടങ്ങളിൽ സ്ക്കൂൾ വിദ്യാഭ്യാസവും ചങ്ങനാശ്ശേരി സെൻറ് ബർക്ക്മൻസ് കോളേജിൽ സർവകലാശാലാ വിദ്യാഭ്യാസവും. വിദ്യാർത്ഥിയായിരിക്കുമ്പോൾത്തന്നെ സാഹിത്യരചന, രാഷ്ട്രീയപ്രവർത്തനം, പത്രപ്രവർത്തനം എന്നിവയിൽ ഏർപ്പെട്ടു. അദ്ധ്യസൻ ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്. സർവീസ്, ശ്രീമതി, ഭാരതകേസരി, കേരളകൗമുദി, പ്രഭാതം, ദീനബന്ധു എന്നീ പത്രങ്ങളുടെ സ്റ്റാഫിൽ ജോലിചെയ്തു. ദീനബന്ധുവിന്റെ പ്രധാനപത്രാധിപരായിരുന്നു. യുണൈറ്റഡ് പ്രസ് ഓഫ് ഇന്ത്യ, കേരളാപ്രസ് സർവീസ് എന്നീ വാർത്താ ഏജൻസികളുടെയും ഡെ

ക്കാൺ ഹെറാൾഡ് തുടങ്ങിയ ഏതാനും ദിനപത്രങ്ങളുടെയും ലേഖകനുമായിരുന്നിട്ടുണ്ട്. കേരള വർക്കിംഗ് ജർണ്ണലിസ്റ്റ്സ് യൂണിയന്റെ സ്ഥാപകാംഗങ്ങളിൽ ഒരാളും, ദീർഘകാലം സെക്രട്ടറിയുമായിരുന്നു. ഇന്ത്യൻ വർക്കിംഗ് ജർണ്ണലിസ്റ്റ് ഫെഡറേഷന്റെ പ്രവർത്തകസമിതി അംഗമായിരുന്നു. വിദ്യാർത്ഥിപ്രസ്ഥാനത്തിലും കോൺഗ്രസ് സംഘടനയിലും സജീവമായി പ്രവർത്തിച്ചു. 1942-ലും 1947-ലും അറസ്റ്റു ചെയ്യപ്പെട്ട് ജയിൽവാസം വരിച്ചു. ഇപ്പോൾ കേന്ദ്രഗവൺമെന്റ് സർവ്വീസിലാണ്.

## നാഗവള്ളി ആർ. എസ്സ്. കുറുപ്പ്

രാമങ്കരിയിൽ പുരാതനമായ നാഗവള്ളി കുടുംബത്തിൽ 1917-ൽ ജനിച്ച ആർ. എസ്സ്. കുറുപ്പ്, ബി. എ. എൽ. റ്റി. പാസ്സായി കുറേക്കാലം ആലപ്പുഴ സനാതനധർമ്മ വിദ്യാശാലയിൽ അദ്ധ്യാപകനായി ജോലിനോക്കി. നാടകകൃത്തും നടനുമായി സാഹിത്യപരിശ്രമങ്ങൾ ആരംഭിച്ചു. ധാരാളം കഥകളും നോവലുകളും എഴുതിയിട്ടുണ്ട്. ഇരുപതോളം പുസ്തകങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്. ഏതാനും ചലച്ചിത്രങ്ങൾക്കു കഥയും സംഭാഷണവും എഴുതുകയും ഏതാനും ചിത്രങ്ങളിൽ അഭിനയിക്കയും ചെയ്തിട്ടുണ്ട്. ഇപ്പോൾ ആകാശവാണിയുടെ തിരുവനന്തപുരം നിലയത്തിൽ പ്രൊഡ്യൂസറാണ്.



## എൻ. നീലകണ്ഠൻനമ്പൂതിരി

പൊതുക്കാര്യപ്രസക്തനായ ഇദ്ദേഹം നായർസമുദായ പുരോഗതിക്കു വേണ്ടി അവിരാമം പ്രവർത്തിച്ചുപോരുന്നു. 17-2-1955-ൽ 1598-ാം നമ്പർപുത്തൻവേലിക്കര കരയോഗം പ്രസിഡണ്ടായി തെരഞ്ഞെടുക്കപ്പെട്ടു. സ്വന്തമായി ഒരു മന്ദിരമുണ്ടാക്കി പൊതുക്കാര്യങ്ങൾക്കായി വിട്ടുകൊടുത്തിട്ടുണ്ട്.



## ഡോ: സി. ജി. എൻ. നമ്പൂതിരി

പ്രസിദ്ധമായ തൃക്കാരിയൂർ ചേറാറ്റൂർമനയ്ക്കൽ ഗോവിന്ദൻനമ്പൂരിയുടെയും ദ്രൗപദീദേവി അന്തർജ്ജനത്തിന്റെയും മകനായി 1917-ൽ ജനിച്ചു. കോതമംഗലത്തും തിരുവനന്തപുരത്തും പഠിച്ചു. കാപ്പുഴ മേക്കാട്ടുമന സാവിത്രീദേവി അന്തർജ്ജനത്തെ വിവാഹം ചെയ്തു. മൂന്ന് ആൺ കുട്ടികളും രണ്ടു പെൺകുട്ടികളും സന്താനങ്ങൾ. ചില സാഹിത്യശ്രമങ്ങളും പത്രപ്രവർത്തനവും നടത്തിയിട്ടുണ്ട്. യോഗക്ഷേമം എഡിറ്ററും യോഗക്ഷേമമഹാസഭാ പ്രസിഡണ്ടുമാണ്. 735-ാം നമ്പർ കാരാപ്പുഴ എൻ. എസ്സ്. എസ്സ്. കരയോഗം വൈസ് പ്രസിഡണ്ടാണ് ഡോ. നമ്പൂരി. കോട്ടയം ബഞ്ചു മജിസ്ട്രേട്ടായിരുന്നു. കോട്ടയം സാംസ്കാരിക സമിതി, ഹരിജൻ അസോസിയേഷൻ ഇവയുടെ പ്രസിഡണ്ട്, ഡിസ്ത്രിക്ട് ഹോമിയോ ഡോക്ടേഴ്സ് അസോസിയേഷൻ വൈസ് പ്രസിഡണ്ട് എന്നിങ്ങനെ വിവിധ നിലകളിൽ അദ്ദേഹം പ്രവർത്തിച്ചുവരുന്നു.



## രത്നം എ. മേനോൻ

1100 മേടത്തിൽ തൈലോത്ത് ഡാക്ടർ അനന്തൻപിള്ള, കോവിലകത്തുംപറമ്പിൽ ജാനകിഅമ്മ എന്നിവരുടെ മകളായി ജനിച്ചു.

1119 ചിങ്ങമാസത്തിൽ തൈലോത്ത് അപ്പുക്കുട്ടമേനോൻ വിവാഹം ചെയ്തു. രണ്ട് ആൺകുട്ടികളും, ഒരു പെൺകുട്ടിയും സന്താനങ്ങൾ. മൂത്ത പുത്രൻ ഗോപിനാഥ് പാലക്കാട്ട് എൻജിനീയറിംഗ് കോളേജിൽ പഠിക്കുന്നു.



ഒരു സാമൂഹ്യപ്രവർത്തകയായ ഈ മഹിള എറണാകുളം ഡിസ്ത്രിക്ട് മഹിളാസമാജം പ്രസിഡണ്ടും വടക്കേക്കര വിമൻസ് ഇൻഡസ്ട്രിയൽ കോ-ഓപ്പറേറ്റിവ് സൊസൈറ്റി, വട

ക്കേക്കര മഹിളാസമാജം എന്നിവയുടെ പ്രസിഡന്റും ആണ്. കോൺഗ്രസ് മണ്ഡലം പ്രസിഡന്റായും എൻ. എസ്സ്. എസ്സ്. പ്രതിനിധിസഭാംഗമായും യൂണിയൻ കമ്മറ്റിഅംഗമായും (പറവൂർ) ഇവർ സേവനം അനുഷ്ഠിച്ചിട്ടുണ്ട്.

"മോഹൻ ട്രാൻസ്പോർട്ട്സ്" എന്ന പേരിൽ ഒരു ബസ്സ്സർവീസ് നടത്തുന്ന ഈ മഹതി പറവൂർ വികസനബ്ളോക്ക് അഡൈ്വസറിബോർഡിലെ അംഗവുംകൂടിയാണ്.

## എം. ബി. കുറുപ്പ്



തൃശ്ശൂർ സ്വദേശിയായ എം. ബി. കുറുപ്പ് തൃശ്ശൂരിൽ പ്രാക്ടീസു ചെയ്യുന്നു. പ്രമാദമായ പല ക്രിമിനൽ കേസ്സുകളിലും വാദിച്ചു ജയിച്ച കുറുപ്പ് തൃശ്ശൂരിലെ അഭിഭാഷകരിൽ പ്രധാനിയാണ്. തൃശ്ശൂർ നഗരത്തിലെ പൊതുക്കാര്യങ്ങളിൽ മുന്നിട്ടുനിന്നു പ്രവർത്തിക്കുന്നുണ്ട്.

## ററി. അപ്പുക്കുട്ടമേനോൻ

1093 കർക്കടകത്തിൽ കെ. പി. നാരായണമേനോൻെറയും, തൈലോത്തു് പാറുക്കുട്ടി അമ്മയുടെയും മകനായി ജനിച്ചു. ഇൻഡ്യൻ ദേശീയപ്രസ്ഥാനത്തിൽ ആകൃഷ്ടനായ ഇദ്ദേഹം കോൺഗ്രസ്സിൽ ഒരു എളിയ പ്രവർത്തകനായിത്തീർന്നു. നിയമപഠനം പൂർത്തിയാക്കാതെ മുഴുവൻ സമയവും പൊതുജനോപകാരപ്രദമായ കാര്യങ്ങളിൽ ചെലവഴിക്കുവാൻ യത്നിച്ചു. കോൺഗ്രസ്സു മണ്ഡലം പ്രസിഡന്റ്, വില്ലേജ് പഞ്ചായത്തു പ്രസിഡൻറു്, കെ. പി. സി. സി. മെമ്പർ എന്നീ നിലകളിലും ഇദ്ദേഹം സേവനം അനുഷ്ഠിച്ചിട്ടുണ്ട്. പറവൂർതാലൂക്ക് യൂണിയൻ കമ്മററിഅംഗമായ അപ്പുക്കുട്ടമേനോന്റെ സഹധർമ്മിണി രത്നം എ. മേനോനാണ്.



## വി. എൻ. കൃഷ്ണപിള്ള

നിലമേൽ എൻ. എസ്സ്. എസ്സ്. കോളേജ് പ്രിൻസിപ്പലായ കൃഷ്ണപിള്ള മാവേലിക്കര സ്വദേശിയാണ്. ആഗ്രാ സർവകലാശാലയിൽ നിന്ന് എം. എസ്സ്സി ഉയർന്ന ക്ലാസിൽ പാസ്സായി. ചങ്ങനാശ്ശേരി എൻ. എസ്സ്. എസ്സ്. ഹിന്ദു കോളേജ് ലക്ചററായി. തുടന്നു പന്തളം എൻ. എസ്സ്. എസ്സ്. കോളേജ് പ്രൊഫസ്സറായി. ഇപ്പോൾ നിലമേൽ കോളേജ് പ്രിൻസിപ്പലാണ്.



## വാക്കപ്പുലത്തു് അയ്യപ്പൻനായർ



മേവിട സ്വദേശിയായ അയ്യപ്പൻനായർ, സർവീസ് സൊസൈററിയെ സംബന്ധിച്ചിടത്തോളംകഴിഞ്ഞ കാലത്തു പലതും ചെയ്തിട്ടുള്ള ഒരു മാന്യനാണ്. വിദ്യാഭ്യാസരംഗത്തും വളരെയധികം പ്രവർത്തിച്ചിട്ടുണ്ട്.

## രാഘവൻപിള്ള ആശാൻ

1079 മീനം 13–ാം തീയതി ജനിച്ചു. ചിറാഴി ആർ. നാരായണപിള്ളയാണ പിതാവ്. കരുനാഗപ്പള്ളി എൻ. എസ്സ്. എസ്സ്. യൂണിയൻ കമ്മററി മെംബർ, 2264-ാംനമ്പർ ചങ്ങൻകുളങ്ങര കരയോഗം പ്രസിഡണ്ട്, ശ്രീജഗദംബിക കലാനിലയം സ്ഥാപകൻ, മാനേജർ, പ്രസിദ്ധ കഥകളി നടൻ, പൊതുക്കാര്യപ്രസക്തൻ എന്നീ നിലകളിൽ പ്രശസ്തനാണ്.



## സി. കെ. ഭാസ്കരൻപിള്ള

റാന്നി ആര്യാശ്ശേരി പി. എൻ. നാരായണ പിള്ളയുടെ പുത്രനായി ജനിച്ചു. പഴവങ്ങാടി-മങ്കുഴി കരയോഗം ഖജാൻജി, ക്ഷേത്രയോഗം ട്രസ്റ്റി, റാന്നി ഹൈന്ദവസേവാസമിതി, അയ്യപ്പസേവാസംഘം ഇവയുടെ പ്രസിഡണ്ട് എന്നീ നിലകളിൽ പ്രവർത്തിക്കുന്ന ഭാസ്കരൻ പിള്ള ഒരു നല്ല ബിസിനസ്സുകാരനും, ഗവൺമെൻറ് കൺട്രാക്ടറുമാണ്. പത്തനംതിട്ട താലൂക്ക് യൂണിയൻ പ്രവർത്തനങ്ങളിൽ സജീവമായ പങ്കുവഹിക്കുന്ന ഭാസ്കരൻപിള്ള സർവ്വീസ് സൊസൈററിയുടെ എല്ലാ സംരംഭങ്ങളിലും ഹൃദയപൂർവ്വം സഹകരിച്ചുവരുന്നു.



## ആർ. ഗോവിന്ദപ്പിള്ള



പെരുമ്പളം സ്വദേശിയായ ആർ. ഗോവിന്ദപ്പിള്ള നാടിൻെറ പുരോഗതിയിൽ കഴിവനുസരിച്ചു ഭാഗഭാക്കാകുകയും, സമർത്ഥമായി പ്രവർത്തിക്കുകയും ചെയ്തു പോരുന്നു. പെരുമ്പളം കരയോഗ സ്ഥാപനത്തിനു മുൻകൈയെടുത്തു പ്രവർത്തിച്ചു.

## പറയത്തു് ഇരവി രാമൻമേനോൻ



തികഞ്ഞ ഒരു സമുദായസ്നേഹി പറവൂർ താലൂക്കിനും, നായർ സമുദായത്തിനും നഷ്ടപ്പെട്ടു. സുപ്രസിദ്ധമായ പറയത്തുകുടുംബത്തിലെ കാരണവരായിരുന്നു.

## കെ. പി. കൃഷ്ണമേനോൻ

1088 മിഥുനം 22-ാംതീയതി ജനിച്ച ഇദ്ദേഹം സ്കൂൾവിദ്യാഭ്യാസം അവസാനിപ്പിച്ചു് ഒരു രാഷ്ട്രീയപ്രവർത്തകനായി ജീവിതം ആരംഭിച്ചു. 195–ലെ ഇലക്ഷനിൽ തിരു-കൊച്ചി അസംബ്ളിയിലേക്കു് അയിരൂർ നിയോജകമണ്ഡലത്തിൽ നിന്നും വിജയിച്ചു. 1953 മാർച്ച 19-ാംതീയതി ഡെപ്യൂട്ടിസ്പീക്കർ ആയി തെരഞ്ഞെടുത്തു. കാലടി ശ്രീശങ്കര കോളേജിൻെറ സെക്രട്ടറി എന്ന നിലയിൽ 1957 മുതൽ 1960 വരെ സേവനം അനുഷ്ഠിച്ചിട്ടുണ്ട്. എൻ. എസ്സ്. എസ്സ്. ഇലക്ടറൽറോൾസ് പ്രതിനിധിയും താലൂക്കുയൂണിയൻ കമ്മററിമെമ്പറും ആണു്.



## പാവൂത്തറ കെ. പത്മനാഭപ്പണിക്കർ

ഇന്ത്യൻ സ്വാതന്ത്ര്യസമരത്തിൽ പങ്കെടുക്കുകയും ജയിൽവാസം അനുഭവിക്കുകയും തുടർന്നു പ്രാക്ടീസ് നിർത്തി ആലപ്പുഴയിൽ നിന്നും ഏഴിക്കരയിൽ ഭാര്യാഗൃഹത്തിൽതാമസമാക്കിക്കൊണ്ടു കാർഷിക വൃത്തിയിൽ ഏർപ്പെടുകയും ചെയ്തു പാവൂത്തറ പത്മനാഭപ്പണിക്കർ ഇന്നു് പറവൂർതാലൂക്കിലെ എൻ.എസ്സ്. എസ്സ്. പ്രവർത്തനങ്ങൾക്കു നേതൃത്വം കൊടുത്തുവരുന്നു. ഇദ്ദേഹം പ്രസിഡണ്ടായി ചാർജ്ജ് എടുത്തശേഷം 15,000 രൂപാ കൊടുത്തു് ഒരു സ്ഥലവും അതിൽ $1\frac{1}{4}$ ലക്ഷം രൂപാ ചെലവാക്കി മൂന്നുനിലയിൽ ഒരു മന്ദിരവും പണിതു. ഈ ആവശ്യത്തിനു് അദ്ദേഹം പതിനായിരം രൂപാ നല്കി. മന്നംനിധിയിലേക്കു് 1001 രൂപായും, ഒരു പവനും, കനകജൂബിലിഫണ്ടിലേക്കു് 1001 രൂപായും നല്കി. 65 വയസ്സു പ്രായമുള്ള ഇദ്ദേഹത്തിൻെറ സഹധർമ്മിണി തറമയിൽ കാമാക്ഷിക്കുഞ്ഞമ്മയാണു്.



കൃഷ്ണൻകുട്ടിപ്പണിക്കർ, അമ്മിണിക്കുഞ്ഞമ്മ, ശാന്തമ്മക്കുഞ്ഞമ്മ എന്നു മൂന്നു കുട്ടികൾ ഉണ്ട്. കൃഷ്ണൻകുട്ടിപ്പണിക്കർ ബർമിങ്ങ്ഹാമിൽ ഡൺലപ്പ് കമ്പനിയിൽ ഓഫീസറായി ജോലിനോക്കുന്നു. അമ്മിണിക്കുഞ്ഞമ്മയുടെ ഭർത്താവ് കണ്ടനാട്ട് ബാലകൃഷ്ണമേനോൻ ബി. എ. ബി. എൽ. പ്രീമിയർ ടയേഴ്സിലെ പർച്ചേസിങ്ങ് ആഫീസറും, ശാന്തമ്മക്കുഞ്ഞമ്മയുടെ ഭർത്താവ് മേനോൻവീട്ടിൽ (ചങ്ങനാശ്ശേരി) രാജശേഖരമേനോൻ ബി. എസ്സ്.സി. എ. എം. ഐ. ഇ.യും (കേന്ദ്ര ഗവണ്മെന്റ്സർവ്വീസിലെ ഒരു എൻജിനീയർ) ആണ്.

## ടി. വി. കേശവപിള്ള



പെരുമ്പളം കരയോഗസ്ഥാപനക്കാര്യത്തിൽ മുൻകൈയെടുത്ത ഒരു പ്രമുഖ വ്യക്തിയാണ് ടി. വി. കേശവപിള്ള. നാടിന്റെ പുരോഗതിക്കുവേണ്ടി അനവരതം പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ഒരു വ്യക്തിയാണ് ഇദ്ദേഹം.

## സി. കെ. രാഘവൻനമ്പ്യാർ

കാസ്റഗോഡ് താലൂക്കിൽ പ്രസിദ്ധമായ കോണത്തു് എന്ന നായർകുടുംബത്തിൽ 1909–ൽ ജനിച്ചു. മംഗലാപുരത്തും മദിരാശിയിലും വിദ്യാഭ്യാസം. പ്രസിഡൻസി കോളേജിൽനിന്നു ബി. എ 1932–ൽ പാസ്സായി. മദിരാശിയിലും തിരുവനന്തപുരത്തും നിയമപഠനം നടത്തി. 1932-ൽ ചങ്ങനാശ്ശേരി പരമേശ്വരൻപിള്ളയും, മന്നത്തു പത്മനാഭനും മലബാർ സന്ദർശിച്ചപ്പോൾ നീലേശ്വരം രാജാസ് ഹൈസ്ക്കൂളിൽവെച്ച് ആദ്യത്തെ നായർസമ്മേളനം വിളിച്ചുകൂട്ടി.

തുടന്നു പഞ്ചായത്തുകോടതി, പഞ്ചായത്തു ബോർഡ് മുതലായവയിൽ പ്രസിഡണ്ടായി. തെക്കൻ കർണ്ണാടക ഡിസ്ട്രിക്ട് ബോർഡ്, ജില്ലാ വിദ്യാഭ്യാസ കൗൺസിൽ, എക്സൈസ് അഡ്വൈസറി കമ്മററി മുതലായവയിലും മദിരാശി സെനററിലും മെമ്പറായിരുന്നു.

1939–ൽ ഗ്രാമത്തടങ്ങലും(ഗ്രാമത്തിൽനിന്നു പുറമേപോവാൻപാടില്ല),1942–ൽ വെല്ലൂർ, തഞ്ചാവൂർ ജയിലുകളിൽ 22 മാസത്തെ തടങ്ങലും അനുഭവിച്ചു. കാസ്റഗോഡ് ജില്ലാ കോൺഗ്രസ്സ് പ്രസിഡണ്ട്, കെ.പി.സി.സി. മെമ്പർ, എ. ഐ. സി. സി. മെമ്പർ മുതലായ നിലയും ഉണ്ടായിരുന്നു. ഇദ്ദേഹത്തിന്റെ ഭാര്യ ചെറുകുഴിയിലെ പ്രസിദ്ധ നായർകുടുംബമായ കോട്ടേൽ കടാങ്കോട്ടെ കല്യാണിക്കുട്ടിയമ്മയാണ്. അവർ വിമോചനസമരത്തിൽ ഇവിടുത്തെ സ്ത്രീകളെ നയിച്ച്, ജയിൽശിക്ഷ അനുഭവിച്ചു. നീലേശ്വരം മഹിളാസമാജത്തിന്റെ പ്രസിഡണ്ടും കണ്ണൂർ ജില്ലാ വികസനകൗൺസിൽ മെമ്പറുമായിരുന്നു. ഇന്നു് ആസ്പത്രി ഉപദേശകസമിതി, ജയിൽ സന്ദർശനക്കമ്മററി, ജില്ലാ പ്രൊഹിബിഷൻ കമ്മററി, ബ്ളോക്ക് കമ്മററി മുതലായവയിൽ അംഗമാണ്.

## കെ. ജനാർദ്ദനൻപിള്ള

11–6–'61 മുതൽ ചിറയിൻകീഴ് താലൂക്കു യൂണിയൻ പ്രസിഡണ്ട്. പൊതുപ്രവർത്തനങ്ങളിൽ സത്യസന്ധതയോടും, നിസ്വാർത്ഥതയോടുംകൂടി വർത്തിക്കുവാനുള്ള അദ്ദേഹത്തിന്റെ വ്യക്തിത്വം കൊണ്ട് യൂണിയൻ പ്രസിഡണ്ടായികഴിഞ്ഞതിനുശേഷം താലൂക്കിലെ പ്രവർത്തനങ്ങളിൽ കൂടുതൽ പ്രാതിനിധ്യം ലഭിക്കുവാൻ കഴിഞ്ഞിട്ടുണ്ട്. ആററിങ്ങൽ കോടതിയിലെ ഒരു അഭിഭാഷകപ്രമാണി. 1097 മകരം 6–ാംതീയതി പുളിമാത്തു വലസ്ഥലംവീട്ടിൽ ജനിച്ചു.



## ഒ. എൻ. ഗംഗാധരപ്പണിക്കർ



1598–ാംനമ്പർ പുത്തൻവേലിക്കര കരയോഗം ഖജാൻജിയാണ്. ഇപ്പോൾ പുത്തൻ വേലിക്കര പഞ്ചായത്തു പ്രസിഡണ്ടായ ഇദ്ദേഹം തികഞ്ഞ സമുദായസ്നേഹിയും, പൊതുക്കാര്യ പ്രസക്തനും ആണ്. 42 വയസ്സ് പ്രായമുണ്ട്.

## ഏ. വേലായുധനുണ്ണിത്താൻ

ഏ. വേലായുധനുണ്ണിത്താൻ പുരാതനമായ നിലമേൽ വലിയവീട്ടിൽ കുടുംബാംഗമാണ്. വിദഗ്ദ്ധനായ ഒരു ആയുർവേദശാസ്ത്രജ്ഞനും, മമ്മചികിത്സകനുമാണ് ഇദ്ദേഹം. നിലമേൽ വലിയവീട്ടിൽ എ. രാമനുണ്ണിത്താന്റെ കനിഷ്ഠ സഹോദരനാണ്. നിലമേൽ എൻ. എസ്സ്. എസ്സ്. കോളേജിനു് ഇദ്ദേഹം സാമ്പത്തികസഹായം ചെയ്തിട്ടുണ്ട്.



## ചെമ്പകശ്ശേരി വി. ജി. ഗോപാലപിള്ള

വി. ജി. ശങ്കരനാരായണപിള്ളയുടെ സഹോദരനും, കാട്ടൂർ (മേപ്രാൽ) ഗോവിന്ദപ്പണിക്കരുടെ പുത്രനും ആയ വി. ജി. ഗോപാലപിള്ള 1901-ൽ ജനിച്ചു. ഹൈസ്കൂൾ വിദ്യാഭ്യാസാനന്തരം പൊതുപ്രവത്തനം തുടങ്ങി. 246-ാം നമ്പർ പായിപ്പാട്ട് എൻ. എസ്സ്. എസ്സ്. കരയോഗം പ്രസിഡണ്ടാണ്. പായിപ്പാട്ട് സഹകരണസംഘം സ്ഥാപകമെമ്പറന്മാരിൽ ഒരാളുമാണ്. കൈലാസം പൊന്നമ്മയെ വിവാഹം കഴിച്ചു. രണ്ടു പുത്രന്മാരും 4 പുത്രിമാരും സന്താനങ്ങളായുണ്ട്.



## മററപ്പിള്ളിൽ പരമേശ്വരൻപിള്ള

1022-ാമാണ്ടു് കുംഭമാസം 20-ാം തീയതി തിരുവോണം നക്ഷത്രത്തിലാണ് (എരമല്ലൂർ) മറ്റപ്പിള്ളിൽ പരമേശ്വരൻപിള്ള ജനിച്ചതു്. അക്കാലത്തെരീതിയിലുള്ള സാമാന്യ വിദ്യാഭ്യാസം ലഭിച്ചതിനുശേഷം കുടുംബകാരണവരായിരിക്കവെയാണ് സമുദായാഭിവൃദ്ധിക്കുവേണ്ടി പ്രവത്തിക്കാൻ തീരുമാനിച്ചതു്. കാട്ടിശ്ശേരിൽ ശങ്കരപ്പിള്ളയായിരുന്ന ഇക്കാര്യത്തിൽ സഹപ്രവത്തകൻ. സ്കൂളിന്റെ സ്ഥാപനത്തിലും നായർസമാജവാഷികത്തിൻെറ നടത്തിപ്പിലും ഇദ്ദേഹത്തിനു് ഒരു നല്ല പങ്കുണ്ടായിരുന്നു. ശങ്കരപ്പിള്ളയുടെ മരണാനന്തരം വിദ്യാലയത്തിൻെറ മാനേജ്മെൻറ് ഇദ്ദേഹം ഏറെറടുക്കുകയും സ്വന്തം കുടുംബംവക പുരയിടങ്ങളിൽനിന്നു തടികളും കുടുംബംവക പണവും ചെലവുചെയ്തു് ഇപ്പോൾ കരയോഗമന്ദിരമായി ഉപയോഗിക്കുന്ന സ്കൂൾകെട്ടിടം പണിയിക്കുകയും ചെയ്തു. ഇദ്ദേഹം അഞ്ചുവഷക്കാലം സ്കൂൾമാനേജരായിരുന്നു. 83-ാമത്തെ വയസ്സിൽ (1105-ൽ) ഇഹലോകവാസം വെടിഞ്ഞു.

## പെരുങ്ങേലിൽ എം. ഗോവിന്ദപ്പിള്ള

1104 മേടത്തിൽ 1000 രൂപ കൊടുത്തു് എൻ. എസ്സ്. എസ്സിൻെറ സ്ഥിരം മെമ്പറായി ചേന്നു. ചിറയിൻകീഴ് താലൂക്കിൽനിന്നും ഇദ്ദേഹം മാത്രമേ സ്ഥിരം മെംബറായി ചേന്നിട്ടുള്ളു. ചിറയിൻകീഴ്താലൂക്കിലെ ആദ്യപ്രവത്തകൻ. ഇപ്പോഴും എൻ. എസ്സ് എസ്സിൻെറ എല്ലാ പ്രവത്തനങ്ങളിലും ആത്മാത്ഥതയോടുകൂടി ഓടിനടക്കുന്ന ഒരു വന്ദ്യവയോധികൻ. തന്റെ സമ്പത്തിന്റെ ഒരു വലിയ ഭാഗം പൊതുപ്രവത്തനങ്ങൾക്കായി വിനിയോഗിച്ചു.



## പുലിപ്രകൊച്ചുനാരായണപിള്ള

812-ാം നമ്പർ കരയോഗം പ്രസിഡണ്ടായ ഇദ്ദേഹം പഴയ തറവാട്ടു കാരണവരും, പൊതുക്കാര്യ പ്രസക്തനുമാണ്. ഗവമ്മെന്റ് ജോലിയിൽ നിന്നും റിട്ടയർ ചെയ്തശേഷം പൂണ്ണ സമയവും സമുദായ സേവനത്തിനു വിനിയോഗിച്ചുവരികയാണ്.



## തറമേൽ അമൃതപ്പണിക്കർ

പ്രസിദ്ധമായ തറമേൽ കുടുംബത്തിൽ 1059 വൃശ്ചികം 18-ാംനു ജനിച്ചു. പറവൂർ ഇംഗ്ലീഷ് ഹൈസ്കൂളിൽ



വിദ്യാഭ്യാസം പൂർത്തിയാക്കി. 22-ാമത്തെ വയസ്സിൽ ശ്രീമൂലം പ്രജാസഭാമെമ്പറായി തെരഞ്ഞെടുക്കപ്പെട്ടു. ഇദ്ദേഹം ദീർഘകാലം പറവൂർ പഞ്ചായത്തുകോർട്ട് പ്രസിഡൻറായും, മുനിസിപ്പൽ കൗൺസിലറായും സേവനം അനുഷ്ഠിച്ചിട്ടുണ്ട്. അതാതുകാലങ്ങളിൽ ഗവണ്മെൻറും മററു സ്ഥാപനങ്ങളും നിയമിക്കുന്ന കമ്മററികളിൽ പ്രാദേശികപ്രാതിനിദ്ധ്യത്തിനു് തെരഞ്ഞെടുക്കപ്പെട്ടതും ഇദ്ദേഹമാണ്. താഴത്തുവീട്ടിൽ നാരായണിക്കുട്ടിപ്പിള്ളയായിരുന്ന സഹധർമ്മിണി. ഇദ്ദേഹത്തിനു് രണ്ടു് ആൺകുട്ടികളും, രണ്ടു പെൺകുട്ടികളും സന്താനങ്ങളായുണ്ടു്. മൂത്ത മകൻ അഡ്വക്കേററു നാരായണപ്പണിക്കർ മരിച്ചു. ഒരു മകളെ ഡോക്ടർ പത്മനാഭമേനോനും, രണ്ടാമത്തെ മകളെ ഇല: ബോർഡ് എൻജി: എസ്. ആർ. പണിക്കരും (റിട്ട. ഇപ്പോൾ പ്രി: ടയർ കമ്പനി എൻജിനീയർ) ആണു വിവാഹംചെയ്തിരിക്കുന്നതു്. ഇളയമകൻ ടി എൻ. കൃഷ്ണൻനായർ നായർ സർവ്വീസ് സൊസൈററി പ്രവർത്തനങ്ങളിൽ മാത്രം വ്യാപൃതനാണ്.

## എം. എൻ. ഗോവിന്ദൻനായർ

മീനച്ചിൽ വിളക്കുമാടത്തു പുത്തൻപുരയ്ക്കൽ ആശാൻ എന്ന സുപ്രസിദ്ധനായ പി. ആർ.ഗോവിന്ദൻനായരുടെ പുത്രനാണ്. സർവീസ് സൊസൈററിയുടെ ഡയറക്ടറായും കൗൺസിൽ മെമ്പറായും വളരെക്കാലം സേവനമനുഷ്ഠിച്ചിട്ടുണ്ടു്. കുറച്ചുകാലം ഖജാൻജിയുമായിരുന്നു. 30 കൊല്ലമായി കോട്ടയത്തു് അഡ്വക്കേററാണ്. സ്പെഷ്യൽ ഗവണ്മെൻറ് അഡ്വക്കേററായിരുന്നു. ഇപ്പോൾ ഒഫിഷ്യൽ റിസീവറും ഒഫിഷ്യൽ ലിക്വിഡേററുംകൂടിയാണ്. സാഹിത്യകാരൻ, വാഗ്മി, നടൻ എന്നീ നിലകളിലും അറിയപ്പെട്ടുന്നുണ്ടു്. ദക്ഷിണഭാരത ഹിന്ദി പ്രചാരസഭയുടെ എക്സിക്യൂട്ടീവ് കൗൺസിൽ മെമ്പർ, അഖിലകേരള ബാലജനസഖ്യം കോട്ടയം യൂണിയൻ കോട്ടയം പബ്ളിക്ക് ലൈബ്രറി എന്നിവയുടെ വൈസ് പ്രസിഡണ്ട് മുതലായ സ്ഥാനങ്ങളും ഇപ്പോൾ വഹിച്ചുവരുന്നു.

## എ. ഗോപാലപിള്ള



സർവ്വീസ് സൊസൈററി പ്രതിനിധിസഭാംഗവും, പറവൂർ താലൂക്കുയൂണിയൻ കമ്മററിമെമ്പറും, കെടാമംഗലം കരയോഗം ഖജാൻജിയും ആയി സേവനം അനുഷ്ഠിക്കുന്ന ഇദ്ദേഹം ഒരു തികഞ്ഞ സമുദായസ്നേഹിയും, പൊതുക്കാര്യപ്രസക്തനുമാണ്.

## കെ. സി. നായർ



എൻ. എസ്സ്. എസ്സ്. ഡയറക്ടർ ബോർഡു് മെംബറായി കുറെക്കാലം സേവനം അനുഷ്ഠിച്ചിട്ടുള്ള ഇദ്ദേഹം പറവൂർ താലൂക്ക് യൂണിയൻ അഡ്ഹോക്ക കമ്മറ്റി ജോയിൻറ് കൺവീനർ, കൺവീനർ എന്നീ നിലകളിൽ സേവനം അനുഷ്ഠിച്ചിട്ടുണ്ട്. ഇപ്പോൾ യൂണിയൻ വൈസ്പ്രസിഡൻറാണ്. ഇദ്ദേഹം 1953—1956 കാലഘട്ടത്തിൽ പറവൂർ മുനിസിപ്പൽ ചെയർമാനായിരുന്നു. 48 വയസ്സു പ്രായമുണ്ട്.

## അശമന്നൂർ നാരായണൻനായർ

എസ്സ്. നാരായണൻനായർ അശമന്നൂർവില്ലേജിൽ 1083-ൽ ജനിച്ചു. ഹൈസ്കൂൾവിദ്യാഭ്യാസാനന്തരം പൊതുജനസേവനപരമായ ജീവിതം നയിച്ചുവരികയാണ്. 1953 മുതൽ പന്ത്രണ്ടു കൊല്ലം സ്ഥലം പഞ്ചായത്തുപ്രസിഡണ്ടായിരുന്നു. അനാർഭാടമായ പൊതുജനസേവനത്തിനിടയിൽ ശ്രീമദ് ഭഗവദ് ഗീതാബോധം, പുരാണകിരണങ്ങൾ, ഹരികഥകൾ, സാഹിത്യമുകുരം, പ്രണയപ്രയാണം ഇത്യാദി സൽഗ്രന്ഥങ്ങൾ രചിച്ചു. മൂവാററുപുഴ മാളിയേക്കൽ ചെല്ലമ്മയെയാണ് അദ്ദേ

ഹം വിവാഹംചെയ്തിരിക്കുന്നതു്. അഞ്ചു സന്താനങ്ങളാണുള്ളതു്.

## ജി. രാഘവൻനായർ

1598-ാംനമ്പർ പുത്തൻവേലിക്കര കരയോഗത്തിന്റെ സെക്രട്ടറിയായി 6-9-1955-ൽ തെരഞ്ഞെടുക്കപ്പെട്ടു. തികഞ്ഞ സമുദായസ്നേഹിയും പൊതുക്കാര്യ പ്രസക്തനുമായ ഇദ്ദേഹത്തിനു് 33 വയസ്സേ പ്രായമുള്ളൂ.

## റ്റി. എസ്. അയ്യപ്പൻനായർ

1627-ാംനമ്പർ പാറക്കടവു കരയോഗം സെക്രട്ടറിയായി നീണ്ടകാലം സേവനമനുഷ്ഠിച്ചുപോരുന്ന ഇദ്ദേഹം സർവീസ് സഹകരണബാങ്ക് സെക്രട്ടറിയുംകൂടിയാണ്. 55 വയസ്സുള്ള ഇദ്ദേഹം വളരെക്കാലം യൂണിയൻ കമ്മററിമെമ്പറായും കേന്ദ്രപ്രതിനിധിയായും പ്രവത്തിച്ചിട്ടുണ്ടു്.

എൻ. എസ്സ്. എസ്സ്. ഹെഡ് സർവ്വേയർ
എൻ. കൃഷ്ണപിള്ള

എൻ.എസ്സ്.എസ്സ്. അക്കൗണ്ട്സ് ആഫീസർ
കെ. കൃഷ്ണപിള്ള

പരേതനായ പി. അച്യുതൻനായർ (മഞ്ചേരി)

അഭേദാനന്ദസ്വാമികൾ

# എൻ. എസ്സ്. എസ്സ്. കരയോഗങ്ങൾ

കേരളത്തിൽ 2500–ൽ പരം എൻ. എസ്സ്. എസ്സ്. കരയോഗങ്ങളുണ്ട്. മിക്കതിനും കരയോഗമന്ദിരങ്ങളുണ്ട്. പലതിനും സ്വന്തം വിദ്യാലയങ്ങളുമുണ്ട്. ക്ഷേത്രങ്ങളും മററു സ്ഥാവരവസ്തുക്കളുമുള്ളവയാണ് ചില കരയോഗങ്ങൾ. എല്ലാ കരയോഗങ്ങളെപ്പററിയും ഇവിടെ വിവരിക്കാൻ നിവൃത്തിയില്ല. ചുരുക്കം ചിലതിനെപ്പററി ലഭ്യമായ വിവരങ്ങൾ ചുവടേ ചേക്കുന്നു.

### എൻ. എസ്സ്. എസ്സ്. കരയോഗം തൃക്കോതമംഗലം 278

എൻ. എസ്സ്. എസ്സിനു് ഒരു അപ്പർ പ്രൈമറിസ്കൂൾ പണികഴിപ്പിച്ചു് സംഭാവന ചെയ്തിട്ടുണ്ട്. കെട്ടിടത്തിനും സ്ഥലത്തിനും കൂടി 150,00 ക. മതിപ്പു വില. തൃക്കോതമംഗലം ശിവക്ഷേത്രത്തിൻെറ ജീർണ്ണോദ്ധാരണം നടത്തുന്നു. ക്ഷേത്രം കരയോഗം ഏററു വാങ്ങിച്ചു. മതിപ്പുവില 30,000 ക.

### കൊട്ടപ്പുന്ന എൻ. എസ്സ്. എസ്സ്. കരയോഗം 816

111 കന്നി 26–ാംനു എൻ. എസ്സ്. എസ്സ്. കരയോഗമായി രജിസ്റ്റർ ചെയ്തു. 50 സെൻറു സ്ഥലവും 2 പോർട്ടിക്കോ ഉള്ള ഒരു കരയോഗമന്ദിരവും സ്വന്തമായുണ്ട്. മതിപ്പു വില 10,000 ക. പ്രസിഡൻറ്: പി. വേലായുധൻ പിള്ള സെക്രട്ടറി: കെ. ജി. ശ്രീധരൻനായർ. ഖജാൻജി: ചന്ദ്രശേഖരൻനായർ.

### എൻ. എസ്സ്. എസ്സ്. കരയോഗം പെരുമ്പുഴ, കുണ്ടറ 869

1098–ൽ പ്രവത്തനം ആരംഭിച്ചു. മൂന്നര ഏക്കർ വസ്തുവും നല്ല ഒരു കെട്ടിടവും ഉണ്ട്. പഴങ്ങാലം ദേവസ്വംവക സ്വത്തുക്കളുടെ മൂന്നിലൊരുഭാഗം കരയോഗത്തിൻേറതാണ്. മററു വസ്തുക്കളും കരയോഗത്തിനുണ്ട്. കരയോഗംവകയായി ഒരു വിഷ്ണുക്ഷേത്രവും ശിവക്ഷേത്രവും ഉണ്ട്. *20,000* ക. ചെലവുചെയ്തു് വിഷ്ണുക്ഷേത്രം ജീർണ്ണോദ്ധാരണം ചെയ്തുവരുന്നു. ഈ കരയോഗത്തിന്റെ ആഭിമുഖ്യത്തിൽ ഒരു മെഡിക്കൽ മിഷൻ ബ്രാഞ്ച് സ്ഥാപിച്ചിട്ടുണ്ട്. ഇതിലേക്കാവശ്യമായ 9,500 ക. കരയോഗം മുടക്കിയിട്ടുണ്ട്. വായനശാല, സഹകരണ സംഘം, എന്നിവ കരയോഗം ആരംഭിച്ചു് പൊതുമേഖലയിൽ ലയിപ്പിച്ചിട്ടുണ്ട്. 3,500–ലധികം അംഗങ്ങളുള്ള ഒരു കരയോഗമാണിതു്. എൻ. എസ്സ്. എസ്സ്. മെഡിക്കൽ മിഷനു് കരയോഗത്തിനു കൂട്ടവകാശമുള്ള 8 ഏക്കർ വസ്തു ദാനംകൊടുത്തിട്ടുണ്ട്. കേരളപുരം—പുയപ്പള്ളി റോഡിൻെറ പാർശ്വത്തിലാണ് കരയോഗമന്ദിരവും, ക്ഷേത്രങ്ങളും. കരയോഗത്തിൻെറ ആദ്യപ്രസിഡൻറ്: കൊരണിപ്പള്ളി രാമൻപിള്ള. ഇന്നത്തെ പ്രസിഡൻറ്: എസ്സ്. രാമൻപിള്ള. സെക്രട്ടറി: കെ. മാധവൻപിള്ള, ഖജാൻജി: കെ. നീലകണ്ഠപ്പിള്ള.

### ദേവീവിലാസം എൻ. എസ്. എസ്. കരയോഗം, കാഞ്ഞൂർ 1084

പ്രസിഡണ്ട്: എൻ. പരമേശ്വരക്കുറുപ്പ്.
സെക്രട്ടറി: എൻ. രാമൻകുട്ടിനായർ.
ഖജാൻജി: കെ. ചെല്ലപ്പൻനായർ.

### വെള്ളിയാകുളം എൻ. എസ്. എസ്. കരയോഗം, ചേത്തല 1612

124 മീനം 30–ാംതീയതി ഉൽഘാടനം ചെയ്തു. 70 സെൻറു ഭൂമിയും 6,000 ക. മതിപ്പുവിലയുള്ള കരയോഗമന്ദിരവും ഉണ്ട്. കരയോഗത്തിൻെറ ആഭിമുഖ്യത്തിൽ ഏതാനും ചിട്ടികൾ നടത്തിവരുന്നു. വ്യവസായരംഗത്തേക്കു് കരയോഗം ശ്രദ്ധ പതിപ്പിച്ചിട്ടുണ്ട്. ഭരണസമിതി നേതാവ് ആർ. പരമേശ്വര മേനോൻ.

### ശ്രീകൃഷ്ണവിലാസം എൻ. എസ്. എസ്. കരയോഗം, കന്നിമേൽ പടിഞ്ഞാറെ കൊല്ലം 1202

114 കുംഭം 18–ാംതീയതി രജിസ്റ്റർ ചെയ്തു. കരയോഗാതിർത്തിയിൽ രണ്ടു റോഡുകൾ വെട്ടിയിട്ടുണ്ട്. 2500 ക.യുടെ സ്ഥാവരസ്വത്തുക്കളുണ്ട്. പ്രസിഡണ്ട്: എൻ. പപ്പുക്കുറുപ്പ്. സെക്രട്ടറി: വി. *രാഘവക്കുറുപ്പ്. ഖജാൻജി:* പരമേശ്വരൻപിള്ള.

## എൻ. എസ്. എസ്. കരയോഗം കടക്കരപ്പള്ളി, ചേർത്തല 1608

1124 മീനത്തിൽ എൻ. എസ്സ്. എസ്സിൽ ലയിച്ചു. ഈ കരയോഗത്തിന്റേയും 1621-ാം നമ്പർ കരയോഗത്തിന്റേയും കൂട്ടുടമയിൽ സ്ഥിതിചെയ്യുന്നതാണ് പടിഞ്ഞാറെ കൊട്ടാരം ശാസ്താക്ഷേത്രം. 6 ഏക്കർ 64 സെൻറ് ഭൂമിയും, 2 കെട്ടിടങ്ങളും സ്വന്തമായിട്ടുണ്ട്. ക്ഷേത്രംവക 4 ഏക്കർ 23 സെൻറിൽ പകുതിയും, ക്ഷേത്രസ്വത്തുക്കളും കരയോഗത്തിന വകാശപ്പെട്ടതാണ്. കരയോഗത്തിന്റെ മൊത്തം ആസ്തി ഒരുലക്ഷം രൂപ. സെക്രട്ടറി: ഡി. സുകുമാരൻനായർ.

## ചിററൂർ എൻ.എസ്.എസ്. കരയോഗം തൊടുപുഴ, മണക്കാട് 219

ബൃഹത്ത്കായയോഗീശ്വരന് ചിത്തിനെപ്പററി ബോധം ഉണ്ടായ ഊരാണ് ചിത്തൂർ അഥവാ ചിററൂർ. 105 കുംഭമാസത്തിൽ രജിസ്റ്റർ ചെയ്തു. കരയോഗംവക പ്രൈമറി സ്ക്കൂൾ ഗവമ്മെൻറിലേക്കു വിട്ടുകൊടുത്തു. സാംസ്കാരികമായും, സാമ്പത്തികമായും കരയോഗത്തിൻെറ നില ആശാസ്യമല്ല. സെക്രട്ടറി: കെ. കെ. ആനന്ദഭവനം.

## ശ്രീകൃഷ്ണവിലാസം എൻ. എസ്. എസ്. കരയോഗം, കോലാനി 630

1108-ൽ ആരംഭിച്ചു. 1116-ൽ എൻ. എസ്സ്. എസ്സിൽ ലയിച്ചു. തെക്കയിൽ നാരായണിയമ്മ കരയോഗമന്ദിരം പണിയുന്നതിന് കുറെ സ്ഥലം സംഭാവന ചെയ്തു. 5,000ക. ചെലവുചെയ്ത് നല്ല ഒരു കരയോഗമന്ദിരം പണികഴിപ്പിച്ചിട്ടുണ്ട്. കൂടാതെ 15,000 ക. വിലവരുന്ന സ്വത്തുക്കളും ഉണ്ട്. 1956-ൽ രജതജൂബിലി കൊണ്ടാടി. മന്നം ഷുഗർമിൽസിൽ ഓഹരികൾ എടുത്തിട്ടുണ്ട്. സെക്രട്ടറി: എൻ. ശിവശങ്കരൻനായർ.

## എൻ. എസ്. എസ്. കരയോഗം ചിറക്കടവു് 271

105-ൽ രജിസ്റ്റർ ചെയ്തു. 105 അവസാനം പ്രവർത്തനമാരംഭിച്ചു. കരയോഗത്തിന് സ്വന്തമായി കെട്ടിടവും ഉപകരണങ്ങളും, ഏതാനും ഏക്കർ വസ്തുക്കളും ഉണ്ട്. പ്രവർത്തനം തൃപ്തികരമായി പുരോഗമിക്കുന്നു. പ്രസിഡണ്ട്: സി. എ. കുട്ടപ്പൻനായർ. സെക്രട്ടറി: എം. എസ്. ഗോപിനാഥൻനായർ. ഖജാൻജി: തുണ്ടത്തിൽ പ്രഭാകരൻനായർ.

## കൊക്കോത്തമംഗലം എൻ.എസ്.എസ്. കരയോഗം 820

1108-ൽ ഇവിടെ ഒരു കരയോഗം സ്ഥാപിച്ചു. 111 തുലാമാസത്തിൽ സർവീസ് സൊസൈററിയിൽ ലയിപ്പിച്ചു. കരയോഗംവക ശാസ്താക്ഷേത്രം 25 000 ക. ചെലവാക്കി പുതുക്കി. 1959-ൽ 45,000 ക. ചെലവുചെയ്ത് കലശം നടത്തി. കരയോഗത്തിന് 2 ഏക്കർ 60 സെൻറ് പുരയിടം ഉണ്ട്. കരയോഗത്തിന്റെ ചുമതലയിൽ വൻതരം ചിട്ടികൾവച്ച് നടത്തുന്നുണ്ട്. എ. നീലകണ്ഠൻനായർ—പ്രസിഡണ്ട്. ഇ. തങ്കപ്പൻനായർ—സെക്രട്ടറി. ഏഴുപേരടങ്ങിയ കമ്മററി.

## ശ്രീഭൂതനാഥവിലാസം എൻ. എസ്. എസ്. കരയോഗം മുക്കൂട്ടുതറ 2129

1956 മെയ്മാസം 20-ാംതീയതി ഉൽഘാടനംചെയ്തു. കരയോഗംവകയായി 10 സെൻറു ഭൂമിയുണ്ട്. കരയോഗമന്ദിരം സ്വന്തമായി ഉണ്ടാക്കാൻ ശ്രമിച്ചുകൊണ്ടിരിക്കുന്നു. ഏതാനും തുക നീക്കിയിരിപ്പുണ്ട്. വി. ജി. ഗോപാലപിള്ള—പ്രസിഡണ്ട്. പരമേശ്വരൻ ഉണ്ണി—സെക്രട്ടറി. നീലകണ്ഠൻനായർ—ഖജാൻജി.

## എൻ. എസ്. എസ്. കരയോഗം പട്ടം കോളനി, കല്ലാർ 2322

1955 ജനുവരിയിൽ പട്ടംകോളനി ആരംഭിച്ചു. 19-5-59-ൽ കരയോഗം രജിസ്റ്റർ ചെയ്തു. 65 കുടുംബങ്ങൾ കരയോഗത്തിൽ അംഗങ്ങളായിട്ടുണ്ട്. പ്രസിഡണ്ട്: പി. യു. കൃഷ്ണപിള്ള. സെക്രട്ടറി: കെ. നീലകണ്ഠപ്പണിക്കർ. ഖജാൻജി: എം. കെ. ഗോവിന്ദൻനായർ.

## ശ്രീകൃഷ്ണവിലാസം എൻ. എസ്. എസ്. കരയോഗം, ചേരാവള്ളി വടക്ക് കായംകുളം 1757

121 ഇടവത്തിൽ രജിസ്റ്റർചെയ്തു. കായംകുളം—പുനലൂർ റോഡിനു സമീപം സ്വന്തം പുരയിടം ഉണ്ട്. മന്ദിരംപണി പുരോഗമിക്കുന്നു. സർവ്വീസ് ബാങ്കിൽ ഷെയറുകൾ ഉണ്ട്. സമർത്ഥനായ ഒരു കുട്ടിക്ക് വിദ്യാഭ്യാസസഹായം ചെയ്യുന്നു. കരയോഗാംഗങ്ങൾക്ക് പണംകൊടുത്തുസഹായിക്കുന്നു. ജി. കുഞ്ഞുണ്ണിപ്പിള്ള—പ്രസിഡന്റ്, സി. പി. കേശവപിള്ള—സെക്രട്ടറി, ജി. പരമേശ്വരൻപിള്ള—ഖജാൻജി.

## എൻ. എസ്. എസ്. കരയോഗം
## വേളൂർ, കോട്ടയം 741

1094 മീനം 3–ാംതീയതി വേളൂർ നായർ കരയോഗം ആരംഭിച്ചു. 11 സെൻറു പുരയിടവും, 10,000 രൂപാ വിലവരുന്ന കരയോഗമന്ദിരവും സ്വന്തമായുണ്ട്. കരയോഗത്തോടനുബന്ധിച്ച് ഒരു വനിതാസമാജം പ്രവർത്തിച്ചിരുന്നു. കെ. എൻ. ശങ്കുണ്ണിപ്പിള്ളയുടെ സഹായം ഈ കരയോഗത്തിനു ഗണ്യമായി ഉണ്ടായിട്ടുണ്ട്. വേളൂർ ബോസ് ലൈബ്രറി, ജയഹിന്ദ് ബാലസമാജം, വേളൂർ സഹകരണസംഘം ഇവയെല്ലാം കരയോഗമന്ദിരത്തിലാണു നടത്തിവരുന്നത്. പ്രസിഡൻറ് എൻ. എസ്. ചെല്ലപ്പൻപിള്ള, സെക്രട്ടറി ഡാക്ടർ വി. സാഗർ.

## എൻ. എസ്. എസ്. കരയോഗം
## പാപ്പനംകോട്
## തിരുവനന്തപുരം 2473

24–9–1961–ൽ രജിസ്റ്റർചെയ്തു. 5,000 രൂപാ വിലപിടിപ്പുള്ള വസ്തുക്കൾ ഉണ്ട്. സെക്രട്ടറി— പി. കരുണാകരൻനായർ.

## എൻ. എസ്. എസ്. കരയോഗം
## വെള്ളിയേപ്പള്ളി, പന്തത്തല 463


വെട്ടത്താഴത്തു
വേലായുധക്കുറുപ്പ്

വെട്ടത്താഴത്തു വേലായുധക്കുറുപ്പാണ് കരയോഗത്തിൻെറ സ്ഥാപകൻ. ടി. പി. വേലുക്കുട്ടിമേനോൻ കരയോഗം രജിസ്റ്റർ ചെയ്തു. ഒരു പ്രൈമറി സ്കൂളും, 42 സെൻറു സ്ഥലവും എൻ. എസ്സ്. എസ്സിനു വിട്ടുകൊടുത്തു. കരയോഗാംഗമായ എം. എസ്. ഗോപാലൻനായർ എൻ. എസ്സ്. എസ്സ്. പ്രതിനിധിസഭാംഗമാണ്.

## എൻ. എസ്സ്. എസ്സ്. കരയോഗം
## ഉളിയക്കോവിൽ 895

പുരാതനമായ ഉളിയക്കോവിൽ ദുർഗ്ഗാക്ഷേത്രം കരയോഗത്തിൻെറ ഉടമസ്ഥതയിൽ ഒരു കമ്മററിയാണ് ഭരിക്കുന്നത്. ക്ഷേത്രമണ്ഡപത്തോടു ചേർന്ന് ഒരു വിവാഹമണ്ഡപം പണിയാനുള്ള ശ്രമം നടക്കുന്നുണ്ട്.

## എൻ. എസ്സ്. എസ്സ്. കരയോഗം
## അട്ടവാശ്ശേരി 2602

1963 ജനവരി 26–ാംതീയതി ഉൽഘാടനം. കരയോഗം പ്രസിഡണ്ട് ആർ. പരമേശ്വരൻനായർ 5 സെൻറു സ്ഥലം സൗജന്യമായി നല്കിയിട്ടുണ്ട്. പാവപ്പെട്ട കരയോഗാംഗങ്ങൾ മരിക്കുമ്പോൾ സംസ്കാരകർമ്മത്തിനു 25 ക. വീതം സംഭാവന നല്കുന്നു. ഒരു വീട്ടിൽ നിന്നു 50 പൈസ വീതം പിരിച്ചെടുത്തു് ഒരു ഫണ്ടുണ്ടാക്കിയാണ് ഈ സംഭാവന ചെയ്യുന്നതു്. കരയോഗത്തിന്റെ ആവിർഭാവത്തിനുശേഷം അംഗങ്ങളുടെയിടയിൽ ഐക്യബോധം സുദൃഢമായിട്ടുണ്ട്.

## ഭഗവതിവിലാസം
## എൻ. എസ്. എസ്. കരയോഗം
## കടമ്പനാട് 232

105 കുംഭം 25–ാംതീയതി രജിസ്റ്റർചെയ്തു. സ്ഥാവരജംഗമവസ്തുക്കളായി 29,430 രൂപായുടെ സ്വത്തുണ്ട്. ഒരു കരയോഗമന്ദിരവും അനുബന്ധമായി മൂന്നു കെട്ടിടങ്ങളും. കരയോഗത്തിൻെറ ആഭിമുഖ്യത്തിൽ മതപാഠശാല നടത്തുന്നു. അർഹരായ വിദ്യാർത്ഥികൾക്ക് സാമ്പത്തികസഹായം നല്കുന്നു. അംഗങ്ങളുടെ ഋണബാദ്ധ്യതകൾക്കു നിവാരണം ഉണ്ടാക്കുന്നു. കരയോഗത്തിൻെറ ആഭിമുഖ്യത്തിൽ കുരുമുളക്, കരിമ്പ്, റബർ ഇവകൃഷിചെയ്യുന്നു. ചിട്ടി നടത്തുന്നു. സൃഷ്ടിപരപ്രവർത്തനങ്ങൾക്കു ഗവമെൻറാനുകൂല്യം ഉണ്ടായിട്ടുണ്ട്. വഞ്ചിപ്പുഴമഠംവക ക്ഷേത്രം കരയോഗം ഏറെറടുത്തു് 20,000–ൽപരം രൂപാ ചെലവുചെയ്തു് ജീർണ്ണോദ്ധാരണം നടത്തി; ക്ഷേത്രപ്രവേശനവിളംബരത്തിനുമുൻപുതന്നെ ഹരിജനങ്ങൾക്കു തുറന്നുകൊടുത്തു. കരയോഗത്തിന്റെ പ്രാരംഭകാലം മുതൽ നേതൃത്വംകൊടുത്തു വളത്തിയതു് കെ. ആർ. കൃഷ്ണപിള്ളയാണ്. പ്രസിഡൻറ്—കെ. ആർ. കൃഷ്ണപിള്ള, സെക്രട്ടറി—വി. ഗോപാലൻനായർ.

## ദേവീവിലാസം എൻ. എസ്സ്. എസ്സ്.
## കരയോഗം, കുന്നന്താനം 96

104–ൽ രജിസ്റ്റർ ചെയ്തു. ഒരേക്കർ 57 സെൻറ് സ്ഥലവും 3 കെട്ടിടങ്ങളും കരയോഗത്തിനു സ്വന്തമായിട്ടുണ്ട്. ഒരു ഇരുനില കെട്ടിടത്തിൻെറ പണി നടക്കുന്നു. അരലക്ഷം രൂപാ സ്വത്തു്. സി. കെ. രാമകൃഷ്ണക്കുറുപ്പ്—പ്രസിഡൻറ്. പി. വി. നാരായണപിള്ള—ഖജാൻജി. എൻ. നാരായണപിള്ള—സെക്രട്ടറി.

### ലക്ഷ്മീവിലാസം എൻ. എസ്സ്. എസ്സ്. കരയോഗം വാഴൂർ, ആനിക്കാട് 659

109 കർക്കടകം 5–ാംതീയതി രജിസ്റ്റർചെയ്തു. 3 ഏക്കർ 5 സെന്റ് പുരയിടവും 30 ക. പ്രതിമാസം വാടക കിട്ടുന്ന ഒരു കെട്ടിടവും ഉണ്ട്. കരയോഗത്തിൽനിന്ന് വിദ്യാഭ്യാസ



സഹായവും ചെയ്തുവരുന്നു. കരയോഗത്തിന്റെ മൊത്തം ആസ്തി 40,489 രൂപായാണ്. വള്ളിയിൽ ഗോപാലൻനായർ—പ്രസിഡന്റ്, പി. കെ. രാമൻനായർ—സെക്രട്ടറി, തെക്കേക്കര വേലായുധൻനായർ—ഖജാൻജി.

### ഋഷിനാരദമംഗലം എൻ. എസ്സ്. എസ്സ്. കരയോഗം, കണ്ണമ്പ്ര ആലത്തൂർ 2374

15–2–1960–ൽ എൻ. എസ്സ്. എസ്സിൽ ലയിച്ചു. 6,000 രൂപായുടെ സ്ഥാവരജംഗമ വസ്തുക്കൾ ഉണ്ട്. പ്രസിഡന്റ്—കെ. കരുണാകരൻനായർ, സെക്രട്ടറി കെ. നാരായണൻ നായർ, ഖജാൻജി—ആർ. സി. ബാലകൃഷ്ണൻ നായർ.

### എൻ. എസ്സ്. എസ്സ്. കരയോഗം ചേരാനല്ലൂർ 1609

1124 മീനം 17–ാംനു ഉൽഘാടനം. 11 സെൻറു ഭൂമിയും ഒരു കരയോഗമന്ദിരവും ഉണ്ട്. മതിപ്പുവില 2,000 ഉറുപ്പിക. സെക്രട്ടറി—ശങ്കരൻനായർ.

### ശ്രീവിലാസം എൻ. എസ്സ്. എസ്സ്. കരയോഗം, വലിയപാടം പടിഞ്ഞാറെ കല്ലട 2203

15–9–57–ൽ പ്രവർത്തനം തുടങ്ങി. 1000ക. യുടെ ആസ്തിയുണ്ട്. കരയോഗാംഗങ്ങൾക്കു പണംകൊടുത്തു സഹായിക്കുന്നു. സെക്രട്ടറി—ഈ. കെ. രാമൻപിള്ള.

### എൻ. എസ്സ്. എസ്സ്. കരയോഗം ഐവർകാല നടുവിൽ പുത്തനമ്പലം, കുന്നത്തൂർ 692

110 കുംഭം 15–ാംനു രജിസ്റ്റർ ചെയ്തു. 15,000 രൂപാ മതിപ്പുവിലയുള്ള ഒരു കെട്ടിടം സ്വന്തമായിട്ടുണ്ട്. ഒരു ഗണപതിക്ഷേത്രവും ഈ കരയോഗത്തിന്റെ വകയായിട്ടുണ്ട്. സെക്രട്ടറി—കെ. പരമേശ്വരൻപിള്ള.

### എൻ. എസ്സ്. എസ്സ്. കരയോഗം കുനമ്മാവ്, പറവൂർ 1034

112 മേടത്തിൽ എൻ. എസ്സ്. എസ്സ്. കരയോഗമായി. 12 ഏക്കറിലധികം ഭൂമിയും, സ്വന്തം കരയോഗമന്ദിരവും മററു സ്ഥാപനങ്ങളും ഉണ്ട്. 2 ലക്ഷം രൂപാ മൊത്തം ആസ്തി. ഒരു ലക്ഷത്തോളം രൂപാ സ്വത്തുള്ള ഒരു ക്ഷേത്രത്തിന്റെ അദ്ധ്വാവകാശവും ഉണ്ട്. കരയോഗാംഗങ്ങൾക്കു വിദ്യാഭ്യാസസഹായം, തൊഴിൽ സൗകര്യം എന്നിവ നല്കുന്നു. സ്വന്തം ലൈബ്രറി ഉണ്ട്. ബാങ്ക്, ചിട്ടി എന്നിവ നടത്തുന്നു. ആവശ്യമുള്ള അംഗങ്ങൾക്ക് ശവസംസ്കാരത്തിനു സാമ്പത്തിക സഹായം നല്കുന്നു.

### എൻ. എസ്സ്. എസ്സ്. കരയോഗം മറിയപ്പള്ളി 1258

111മേടം 1–ാംതീയതി കരയോഗഉടമ്പടി രജിസ്റ്റർ ചെയ്തു. 116–ൽ എൻ. എസ്സ്. എസ്സിൽ ലയിപ്പിച്ചു. മറിയപ്പള്ളി മഹാദേവർ ക്ഷേത്രം ദേവസ്വം വകുപ്പിനെക്കൊണ്ട് ജീർണ്ണോദ്ധാരണം നടത്തിച്ചു. ഇന്നു് ഇതൊരു മേജർ ക്ഷേത്രമാണ്. കരയോഗത്തിന്റെ പരിശ്രമത്തിൽ പന്ത്രണ്ടു വർഷമായി ഉത്സവം നടത്തിവരുന്നു.

കോട്ടയം യൂണിയൻമന്ദിരത്തിനു 100 ക. ആദ്യം സംഭാവനചെയ്തതു് ഈ കരയോഗമാണ്. വെട്ടവേങ്ങശ്ശേരിൽകുടുംബത്തിൽനിന്നും കരയോഗത്തിലേക്കു് 4 സെൻറ് സ്ഥലം സംഭാവനചെയ്തു. 1119–ൽ മനോഹരമായ ഒരു മന്ദിരം പണിയിച്ചു. മഹാത്മാഗാന്ധി മെമ്മോറിയൽ വായനശാല ഈ മന്ദിരത്തിലാണ് നടത്തുന്നതു്. മുട്ടം—മറിയപ്പള്ളി റോഡരുകിൽ മറിയപ്പള്ളി യു. പി. എസ്സിനു മുൻവശമാണ് കരയോഗമന്ദിരം. 10,000 രൂപാ മതിപ്പുവില. കരയോഗത്തിൽ 64 അംഗങ്ങളുണ്ട്. പ്രസിഡൻറ്: കെ. ജി. സുകുമാരൻതമ്പി. സെക്രട്ടറി: ടി. പി. നാരായണൻനായർ, ഖജാൻജി: റ്റി. രാമകൃഷ്ണവാര്യർ. എഴംഗക്കമ്മററി.

## എൻ. എസ്സ്. എസ്സ്. കരയോഗം
## ആലപ്പുഴ ടൗൺ 2253

ആദ്യത്തെ പേരു് രാജാകേശവദാസ് മെമ്മോറിയൽ നായർ കരയോഗം എന്നായിരുന്നു. 20,001 ക. ചെലവുചെയ്തു് കരുർ കോട്ടു് ഒരു പൊതു ശ്മശാനം ഉണ്ടാക്കിയിട്ടുണ്ടു്. 1958 മാർച്ചിൽ എൻ. എസ്സ്. എസ്സിൽ ലയിച്ചു. കരയോഗത്തിനു പ്രത്യേകം ശവസംസ്കരണ നിധിയുണ്ടു്. ആവശ്യപ്പെടുന്ന അംഗങ്ങൾക്കു് 40 ക. വീതം കൊടുക്കുന്നു. നിർദ്ധനവിദ്യാർത്ഥികൾക്കു ധനസഹായവും രോഗികൾക്കു വൈദ്യസഹായവും നല്കുന്നു. ചാലയിൽ ഡോക്ടർ കെ. പി. പണിക്കരുടെ സ്മാരകമായി അദ്ദേഹത്തിന്റെ കുടുംബാംഗങ്ങൾ പണികഴിപ്പിച്ചിട്ടുള്ള കെ. പി. പണിക്കർഹാളിൻെറ ഒരു മുറിയാണു് കരയോഗം ആഫീസ്. ഒരു വ്യവസായശാല തുടങ്ങുന്നതിനു് ആലോചനയുണ്ടു്. പ്രസിഡൻറു് ചാലയിൽ കെ. പി. രാമചന്ദ്രൻനായർ.


പ്രസിഡൻറ്

## എൻ. എസ്സ്. എസ്സ്. കരയോഗം
## ഇരവിപേരൂർ 344

1105 കർക്കടകമാസത്തിൽ രജിസ്റ്റർ ചെയ്തു. കരയോഗത്തിനു സ്വന്തമായി മന്ദിരവും, പുരയിടവുമുണ്ടു്. ഇതിനു് 25,000-ൽ പരം ക. ചെലവുവരുമെന്നു് കണക്കാക്കിയിരിക്കുന്നു. കരയോഗാംഗവും, ഇൻസ്പെക്ടറുമായ കെ. എൻ. പരമേശ്വരൻപിള്ളയുടെ സേവനം ഈ കാര്യത്തിൽ വളരെ പ്രയോജനപ്പെട്ടിട്ടുണ്ടു്. തിരുവല്ലാതാലൂക്കു് യൂണിയനിലെ ഏററവും പ്രമുഖമായ കരയോഗമാണു് ഇരവിപേരൂർ. പ്രസിഡന്റു്: എം. ആർ. ഗോപാലപ്പണിക്കർ, സെക്രട്ടറി കെ. പി. രാമൻപിള്ള, ഖജാൻജി: കെ. കെ. രാഘവൻ പിള്ള.

## ശ്രീകൃഷ്ണവിലാസം എൻ. എസ്. എസ്. കരയോഗം, അരിക്കുഴ, തൊടുപുഴ 531

1116 ഇടവത്തിൽ എൻ. എസ്സ്. എസ്സിൽ ലയിച്ചു. കരയോഗത്തിൽനിന്നും മന്നം ഷുഗർ മിൽസിൽ ഓഹരി എടുത്തിട്ടുണ്ടു്. തൊടുപുഴ—മൂവാററുപുഴ റോഡരുകിൽ 6,000 ക. മതിപ്പു വിലയുള്ള 6 സെൻറു സ്ഥലവും വിശാലമായ കരയോഗമന്ദിരവും ഉണ്ടു്. ക്ഷയോന്മുഖമായ നായർ തറവാടുകൾ പുനരുദ്ധരിക്കുവാനുള്ള ശ്രമം നടത്തുന്നു.

## ഏലപ്പാറ എൻ. എസ്. എസ്. കരയോഗം, 2630

1964 മെയ് 3–ാംനു രജിസ്റ്റർചെയ്തു. കരയോഗാംഗങ്ങളുടെ സാമ്പത്തികവും സാംസ്കാരികവുമായ അഭിവൃദ്ധിക്കുവേണ്ടി ശ്രമിച്ചുവരുന്നു. പ്രസിഡന്റു്: എസ്. രാജൻ.

## ഭൂതനാഥവിലാസം എൻ. എസ്. എസ്. കരയോഗം, ചെറുവക്കൽ ആയൂർ 1272

ചടയമംഗലം യൂണിയനിൽപ്പെട്ടതാണു് ഈ കരയോഗം. 117 കർക്കടകത്തിൽ രജിസ്റ്റർചെയ്തു. 2,000 രൂപയുടെ സ്വത്തുണ്ടു്. 5,000 രൂപാ ചെലവുവരുന്ന ഒരു കരയോഗമന്ദിരം നിർമ്മിച്ചുകൊണ്ടിരിക്കുന്നു. എസ്. ബാലകൃഷ്ണപിള്ള—പ്രസിഡന്റു്, ദാമോദരനുണ്ണിത്താൻ—സെക്രട്ടറി, മാധവൻപിള്ള—ഖജാൻജി ഉൾപ്പെടെ പതിനൊന്നംഗക്കമ്മിറ്റി.

## എൻ. എസ്സ്. എസ്സ് കരയോഗം കരുമാലൂർ, ആലുവ 960

1112–ൽ രജിസ്റ്റർചെയ്തു. ഒരുലക്ഷം രൂപായുടെ സ്വത്തുണ്ടു്. ചിട്ടികൾ മുതലിച്ചു നടത്തിയാണു് ഈ മൂലധനം ഉണ്ടാക്കിയതു്. വൻതരം മാസച്ചിട്ടികളും, ചെറുതരം ആഴ്ചച്ചിട്ടികളും നടത്തിവരുന്നു. ആലുവാ—പറവൂർ റോഡരുകിൽ തട്ടാമ്പടിയിൽ 3 നിലയിൽ ഒരു കരയോഗമന്ദിരത്തിൻെറ പണി ആരംഭിച്ചു. ഒന്നാം നില പൂർത്തിയായി. പ്രസിഡന്റു്: കെ. ജി. രാമൻമേനോൻ. സെക്രട്ടറി: വി. എ. പത്മനാഭപിള്ള. ഖജാൻജി: പി. ദാമോദരപ്പണിക്കർ.

## ശ്രീകൃഷ്ണവിലാസം എൻ. എസ്. എസ്. കരയോഗം, കീഴ്ച്ചേരിമേൽ ചെങ്ങന്നൂർ 698

ചെങ്ങന്നൂർ ടൗണിൻെറ ഏററവും പ്രധാനപ്പെട്ടഭാഗം കരയോഗാതിർത്തിയിൽസ്ഥിതിചെയ്യുന്നു. 1106–ൽ കരയോഗം രജിസ്റ്റർ ചെയ്തു. ചെങ്ങന്നൂർ പബ്ളിക്ക് ആഫീസുകൾക്കു സമീപം ഒരേക്കർ സ്ഥലവും, രണ്ടു കരയോഗമന്ദിരങ്ങളും ഉണ്ടു്. കൂടാതെ ഒരേക്കർ ആലപ്രത്തു മഠം പുരയിടവും 60

സെൻറ് പാറാട്ട മഠം പുരയിടവും സ്ഥാവര സ്വത്തുക്കളായിട്ടുണ്ട്. 5,000 ക. വിലവരുന്ന ജംഗമവസ്തുക്കളും, ഒരു ഗണപതിക്ഷേത്രവും കരയോഗത്തിൻെറ ഭരണത്തിലുണ്ട്. വാർഷി കാദായം 2500 ക. കരയോഗത്തിൽ 200-ൽ പരം കുടുംബങ്ങൾ അംഗങ്ങളായിട്ടുണ്ട്. അംഗങ്ങളുടെയിടയിൽ യാതൊരു കേസും ഇതുവരെ ഉണ്ടായിട്ടില്ല. ഒരു പ്രൈമറിസ്കൂൾ പണിയിച്ചു ഗവമെൻറിനു വിട്ടുകൊടുത്തു. പ്രത്യേകം ശ്മശാനം ഉണ്ട്. പ്രസിഡൻറ്: ജി. കെ. നായർ. സെക്രട്ടറി: എൻ. എസ്സ്. എസ്സ് പ്രതിനിധിസഭാംഗമായ മണ്ണൂർ കുട്ടൻപിള്ള, ടി. പി. വേലായുധൻപിള്ള, ഡോക്ടർ ശിവരാമപിള്ള മുതലായവർ ഈ കരയോഗത്തിലെ മുൻപ്രസിഡൻറുമാരായിരുന്നു.

### ഷണ്മുഖവിലാസം എൻ. എസ്. എസ്. കരയോഗം, ചെന്നിത്തല 95

104 മേടത്തിൽ പ്രവർത്തനം ആരംഭിച്ചു. 105 കന്നിയിൽ സർവീസ് സൊസൈററിയിൽ ലയിച്ചു. നാടിൻെറ വികസനപ്രവർത്തനങ്ങൾക്കുവേണ്ടി കരയോഗം വളരെ യത്നിച്ചിട്ടുണ്ട്. പൊതുസ്ഥാപനങ്ങൾക്ക് ഭൂദാനം ചെയ്തിട്ടുണ്ട്. ആദ്യമായി ഒരു മലയാളം സെക്കണ്ടറി സ്കൂൾ സ്ഥാപിച്ചു. കാലാന്തരത്തിൽ അതൊരു ഹൈസ്കൂളായിത്തീർന്നു. മന്നം ഷുഗർ മിൽസിൽ 5,000 രൂപായുടെ ഓഹരി എടുത്തിട്ടുണ്ട്. 5 മുറികൾ ഉള്ള ഒരു കരയോഗമന്ദിരം ഉണ്ട്. ആകെക്കൂടി മുക്കാൽ ലക്ഷം രൂപയിൽ കൂടുതൽ സമ്പത്ത് ഈ കരയോഗത്തിനുണ്ട്. പ്രസിഡൻറ്: എ. പത്മനാഭപിള്ള, വൈസ്പ്രസിഡൻറ്: വി. മാധവൻപിള്ള. സെക്രട്ടറി: ഹരിഹരപുത്രക്കാരണവർ, ഖജാൻജി: ഈ. രാമകൃഷ്ണൻ നായർ.

### സന്മാർഗ്ഗപ്രദായിനി എൻ. എസ്. എസ്. കരയോഗം, വെങ്കുളം 558

പ്രസിഡൻറ്: കെ. ശേഖരപിള്ള. സെക്രട്ടറി: എ. ഭാസ്കരപിള്ള.

1107-ൽ സ്ഥാപിച്ചു. 600 നായർ ഭവനങ്ങൾ ഉണ്ട്. ചിറയിൻകീഴ് താലൂക്കിലെ ഒന്നാമത്തെ കരയോഗം. കരയോഗംവക ശ്രീ വിവേകാനന്ദവിലാസം ഗ്രന്ഥശാലയ്ക്ക് രണ്ടു നിലയിൽ ഒരു മന്ദിരം ഉണ്ട്. 375 ക. ഗവമെൻറിൽനിന്നും സഹായധനം കിട്ടുന്നു. വെങ്കുളം പബ്ളിക്ക് മാർക്കററ് കരയോഗത്തിൻെറ വകയായിരുന്നു. ഇതു് ഗവമെൻറിലേക്കു വിട്ടുകൊടുത്തു. 3000 ക. പിരിച്ചെടുത്തു് ഒരു പ്രൈമറിസ്കൂൾ ഉണ്ടാക്കി ഗവമെൻറിനു വിട്ടുകൊടുത്തു. രണ്ടു ക്ഷേത്രങ്ങൾ ദേവസ്വം ബോർഡിൻെറ അധീനതയിൽ കൊണ്ടുവന്നു. രണ്ടു പ്രധാനപ്പെട്ട റോഡുകൾ വെട്ടിയിട്ടുണ്ട്. നിർദ്ധനവിദ്യാർത്ഥികളെ സഹായിക്കാൻ കരയോഗത്തിനു് ഒരു ഫണ്ടു് ഉണ്ട്. ഈ കരയോഗത്തിൻെറ ഉയർച്ചയ്ക്ക് സിംഗപ്പൂരിൽ ഉദ്യോഗമുള്ള നാട്ടുകാരുടെ ഉദാരസംഭാവനകൾ ലഭിച്ചിട്ടുണ്ട്.

### എൻ. എസ്സ്. എസ്സ്. കരയോഗം ഇടയാറന്മുള പടിഞ്ഞാറ് 1991

ആദ്യം 255-ാം നമ്പർ കരയോഗത്തിൽ ഉൾപ്പെട്ടിരുന്നു. ഭരണസൗകര്യത്തിനുവേണ്ടി 1991-ാം നമ്പരായി പ്രത്യേകം രജിസ്റ്റർ ചെയ്തു. (1955 മാർച്ച് 20) കരയോഗത്തിനു് സ്വന്തം മന്ദിരവും സ്ഥലവും ഉണ്ട്. 18,000ക. മതിപ്പു വിലവരും. മന്നം ഷുഗർ മിൽസിൽ ഓഹരികൾ എടുത്തിട്ടുണ്ട്. സെക്രട്ടറി: സി. എൻ. കൃഷ്ണൻനായർ.

### എൻ. എസ്സ്. എസ്സ്. കരയോഗം പെരുമ്പുളിക്കൽ മന്നം നഗർ, പന്തളം 1221

1125 ഇടവത്തിൽ രജിസ്റ്റർ ചെയ്തു. കെ. എൻ. രാഘവക്കുറുപ്പ് സംഭാവന ചെയ്ത സ്ഥലത്തു് ഒരു ഗ്രന്ഥശാലാമന്ദിരം നിർമ്മിച്ചിട്ടുണ്ട് (ടാഗോർ ഗ്രന്ഥശാല). കരയോഗാതിർത്തിയിൽ പെട്ട ഒരു വിദ്യാർത്ഥിക്ക് 50 രൂപയിൽ കവിയാത്ത തുക വാർഷിക പാരിതോഷികം നല്കുന്നു. പ്രസിഡൻറ്: എൻ. ഗോപിനാഥൻ നായർ, സെക്രട്ടറി, വി. ജി. ചെല്ലപ്പക്കുറുപ്പ്. പന്തളം പോളിടെക്നിക്ക് ഈ കരയോഗാതിർത്തിയിലാണ്.

### പി. സി. കെ. എൻ എസ്സ്. എസ്സ്. കരയോഗം വലിയകുന്നു്—വെള്ളായിക്കൽ 1167

106-ൽ രജിസ്റ്റർചെയ്തു. വലിയകുന്നം ദേവീക്ഷേത്രം കരയോഗത്തിന്റെ വകയാണ്. ക്ഷേത്രത്തിലെ ഭജനമന്ദിരം വിപുലമാക്കി കരയോഗമന്ദിരം ഉണ്ടാക്കി. അംഗങ്ങൾ തമ്മിലുള്ള വ്യവഹാരങ്ങൾ മദ്ധ്യസ്ഥതയിൽ പറഞ്ഞൊതുക്കി, റോഡുകൾ വെട്ടി ഗതാഗതസൗകര്യം വർദ്ധിപ്പിച്ചു. സംസ്കാരസംവർദ്ധിനി എന്നൊരു സംസ്കൃത ഹൈസ്കൂൾ 109-ൽ തുടങ്ങി. പരമഭട്ടാരവിദ്യാനന്ദ തീർത്ഥപാദസ്വാ

മികളും, ശാന്താനന്ദ തീർത്ഥപാദ സ്വാമികളും ഈ സ്കൂളിലെ അദ്ധ്യാപകന്മാരായിരുന്നു. ചെറിയകുന്നം കൊററനാട്ട് കരയോഗംവക സ്വത്തുക്കളും, മംഗളോദയം കരയോഗം സ്വത്തുക്കളും ഒരു നല്ല കെട്ടിടവും ഈ കരയോഗത്തിനുണ്ട്. കരയോഗം വകയായി ഏതാനും ഏക്കറിൽ റബർകൃഷി നടത്തുന്നു. വലിയകുന്നം ദേവീക്ഷേത്രത്തിൻെറ ജീർണ്ണോദ്ധാരണം നടത്തി. സംസ്കൃതസ്കൂൾ ഒരു ഹൈസ്ക്കൂളായി ഉയർത്തി.

### എൻ. എസ്സ്. എസ്സ്. കരയോഗം വള്ളംകുളം വെസ്റ്റ് 293

105 മേടം 9–ാംനു രജിസ്റ്റർ ചെയ്തു. 8,000 രൂപാ വിലപിടിപ്പുള്ള ഒരു കരയോഗമന്ദിരമുണ്ട്. മുണ്ടുതറ രാമൻപിള്ള ഇതിലേക്ക് 4 സെൻറു സ്ഥലം സംഭാവന ചെയ്തു. 103 മീനത്തിൽ രജതജൂബിലി കൊണ്ടാടി. നല്ല ഒരു നേഴ്സറി സ്കൂൾ കരയോഗത്തിൻെറ വകയായി നടത്തിവരുന്നു. കേന്ദ്രസാമൂഹ്യക്ഷേമ ബോർഡിൽനിന്നും ഈ വിദ്യാമന്ദിരത്തിന്



പ്രസിഡൻറ്

5,000 രൂപാ ഗ്രാൻറ് കിട്ടിയിട്ടുണ്ട്. വള്ളംകുളം സ്വദേശിയായ ജി. പി. നായർ ജെ. പി. യാണ് നേഴ്സറിസ്കൂളിനു് ശിലാസ്ഥാപനം ചെയ്തതു്. അദ്ദേഹത്തിൻെറ സാമ്പത്തിക സഹായവും ഈ വിദ്യാമന്ദിരത്തിനു് ഉണ്ടായിട്ടുണ്ട്. കരയോഗത്തിൻെറ ആഭിമുഖ്യത്തിൽ ഒരു ക്രാഫ്റ്റ് ട്രെയിനിംഗ് സ്കൂൾ, മഹിളാസമാജം എന്നിവ പ്രവർത്തിച്ചുവരുന്നു. കരയോഗത്തിന്റെ മൊത്തം ആസ്തി കാൽ ലക്ഷം രൂപാ. പ്രസിഡൻറ്: എ. മാധവൻപിള്ള.

### നടുവട്ടം എൻ. എസ്. എസ്. കരയോഗം 98

കാർത്തികപ്പള്ളിത്താലൂക്കിൽ പള്ളിപ്പാട്ടുവില്ലേജിൽ നടുവട്ടം കരയിൽ പുരാതനകാലം മുതൽ പ്രവർത്തിച്ചുവന്ന നായർ കരയോഗം 27-10-1104-ൽ നായർസർവ്വീസ് സൊസൈററിയോടു സംഘടിപ്പിച്ചു് രജിസ്റ്റർ ചെയ്തു. പ്രാരംഭത്തിൽ 22 അംഗങ്ങളുണ്ടായിരുന്ന ഈ കരയോഗത്തിൽ ഇപ്പോൾ 162 അംഗങ്ങൾ ഉണ്ട്.

പ്രാരംഭകാലംമുതൽ കരയോഗം വകയായി ഉണ്ടായിരുന്ന വിദ്യാലയത്തിന്റെ പ്രൈമറിവിഭാഗം 1123-ൽ സർക്കാരിലേക്കു സറണ്ടർ ചെയ്തു. അതോടൊപ്പമുണ്ടായിരുന്ന മിഡിൽ സ്കൂൾ വിഭാഗം ഇപ്പോൾ 'നടുവട്ടം അപ്പർ പ്രൈമറിസ്കൂൾ' എന്ന പേരിൽ കരയോഗത്തിൻെറ ഉടമസ്ഥതയിൽത്തന്നെ നടന്നുവരുന്നു. കരയോഗം പ്രസിഡൻറാണ് സ്കൂൾ മാനേജർ. കരയോഗമന്ദിരമായി ഉപയോഗപ്പെടുത്തിവന്നിരുന്ന നമ്പുവിള കൊട്ടാരം രൂപഭേദപ്പെടുത്തിയാണ് പ്രാരംഭകാലത്തു യു. പി. സ്കൂൾ നടത്തിയിരുന്നതു്. ഇപ്പോൾ ബലവത്തായ 360അടി നീളമുള്ള കെട്ടിടം സ്കൂൾആവശ്യത്തിനു് ഉപയോഗപ്പെടുത്തിവരുന്നു. 700 വിദ്യാർത്ഥികളും 16 ഡിവിഷനും 23 അദ്ധ്യാപകരുമാണ് ഇപ്പോൾ സ്കൂളിലുള്ളതു്.

കരയോഗാംഗങ്ങൾക്ക് സാമ്പത്തിക സഹായം നല്കിവരുന്നുണ്ട്. പുരാതനകാലംമുതൽ മണക്കാട്ടു ദേവീക്ഷേത്രത്തെ സംബന്ധിച്ച് ഈ കരയോഗത്തിനുള്ള അവകാശങ്ങൾ അർഹിക്കുന്ന വിധത്തിൽ നിലനിർത്തിപ്പോരുന്നതോടൊപ്പം പ്രസ്തുതദേവസ്വത്തിന്റെ വളർച്ചയ്ക്കും നിലനില്പിനും ആവശ്യമായ എല്ലാകാര്യങ്ങളിലും കരയോഗം ശ്രദ്ധപതിപ്പിക്കുന്നുണ്ട്. രൊക്കം പണവും ബാങ്കനിക്ഷേപവും ഭൂസ്വത്തും മററും ഉൾപ്പെടെ കരയോഗത്തിനിപ്പോൾ 80,000 ക.യുടെ ആസ്തിയുണ്ട്.

### എൻ. എസ്സ്. എസ്സ്. കരയോഗം തെക്കുംകര, കരുമാത്ര 1884

1954-ൽ രജിസ്റ്റർ ചെയ്തു. മൂലധനസംഭരണത്തിനുവേണ്ടി ചിട്ടികൾ നടത്തുന്നുണ്ട്. 900 ഉറുപ്പിക ഇപ്പോൾ ഫണ്ടുണ്ട്. കരയോഗമന്ദിരം പണികഴിക്കാൻ ശ്രമം തുടങ്ങിയിട്ടുണ്ട്. പ്രസിഡൻറു്: പി. കൃഷ്ണമേനോൻ.

### വടക്കേക്കാട്ട് എൻ. എസ്. എസ്. കരയോഗം

1964 ജനുവരി 26–ാം തീയതി വടക്കേക്കാട്ട് അംശത്തിലുള്ള നായന്മാരുടെ പൊതുയോഗത്തിൽവെച്ച് ഈ കരയോഗം രൂപീകരിക്കാൻ നിശ്ചയിച്ചതനുസരിച്ചു് താഴെപ്പറയുന്നവരെ കമ്മററിയംഗങ്ങളായി തിരഞ്ഞെടുത്തു: വി. പി. കൃഷ്ണമേനോൻ(പ്രസിഡണ്ട്), വി. പി. രാമുണ്ണിനായർ (വൈസ്പ്രസിഡ

ണ്ടു്), എം. എൻ. നടുവിൽപ്പാട്ടു് (സെക്രട്ടറി), വി. എൻ. ഗോവിന്ദൻനായർ (അസിസ്റ്റൻറ് സെക്രട്ടറി), ടി. കൃഷ്ണൻകുട്ടിനായർ (ഖജാൻജി), കെ. പി. ഗോവിന്ദമേനോൻ, വി. കെ. ശങ്കുണ്ണിമേനോൻ, ബി. എം. ചെട്യാർ, പാലക്കാവിൽ ഗോവിന്ദക്കുറുപ്പ് (കമ്മററി മെംബറന്മാർ). ഇപ്പോൾ ഈ കരയോഗത്തിൽ 87 അംഗങ്ങളാണുള്ളതു്.

### ശ്രീ മണികണ്ഠവിലാസം എൻ. എസ്. എസ്. കരയോഗം, വിളക്കടി കുന്നിക്കോട് 147

1104 തുലാമാസത്തിൽ ടി. പി. വേലുക്കുട്ടി മേനോൻ ഉൽഘാടനം ചെയ്തു. അന്നത്തെ പ്രസിഡൻറ്: കണിയാൻറഴികത്തു് പുത്തൻ വീട്ടിൽ എൻ. രാമൻപിള്ള. സെക്രട്ടറി: കെ. പി. കുഞ്ഞൻ പിള്ള. കരയോഗത്തിൽ നിന്നു് 1125-ൽ കുറെ സ്ഥലവും ഒരു ഷെഢും കെട്ടി ലോവർ പ്രൈമറിസ്കൂളിനു് വിട്ടുകൊടുത്തു. 15,000-ൽ പരം രൂപാ ചെലവായിട്ടുള്ള ഒരു അയ്യപ്പക്ഷേത്രം കരയോഗത്തിൻെറ വകയായിട്ടുണ്ടു്. കരയോഗത്തിൻെറ ശ്രമഫലമായി ദേവസ്വംബോർഡിൽനിന്നും കരയോഗമന്ദിരത്തിനു സമീപം ഒരു അപ്പർ പ്രൈമറിസ്കൂൾ സ്ഥാപിച്ചു. കരയോഗം വകയായി ഒരു ഗ്രന്ഥശാലയുണ്ടു്. പത്തനാപുരം എൻ. എസ്സ്. എസ്സ്. താലൂക്ക യൂണിയന്റെ വകയായി മന്നത്തു പത്മനാഭന്റെ ഓമ്മയ്ക്കു് സ്ഥാപിച്ചിരിക്കുന്ന ഹൈസ്കൂൾ ഈ കരയോഗാതിർത്തിയിലാണു്. കരയോഗം അംഗമായ കെ. വി. കുഞ്ഞൻപിള്ളയാണു് സ്കൂളിനുവേണ്ടി രണ്ടര ഏക്കർ സ്ഥലം സംഭാവനചെയ്തതു്. പ്രസിഡൻറ്: കെ. കുഞ്ഞുകൃഷ്ണപിള്ള. സെക്രട്ടറി: മുളയ്ക്കൽ രാഘവൻ പിള്ള. ഖജാൻജി: എസ്. കരുണാകരൻ പിള്ള.



പ്രസിഡണ്ടു്

### എൻ. എസ്. എസ്. പെരുമ്പളം നായർസമാജം 789

വേമ്പനാട്ടുകായലിൻെറ നടുക്കുള്ള ഒരു ദ്വീപാണു് പെരുമ്പളം. 1020-ാമാണ്ടുമുതൽ ഇവിടെ നാട്ടുക്കൂട്ടം ഉണ്ടു്. 40,000 രൂപാ വിലമതിക്കുന്ന ഒരു കൃഷ്ണസ്വാമിക്ഷേത്രം ഉണ്ടു്. അനുബന്ധമായി രണ്ടു ഭഗവതിക്ഷേത്രങ്ങളും. 1092-ൽ 107 കാരണവന്മാരെ ഉൾപ്പെടുത്തി ഒരു ഉടമ്പടി രജിസ്റ്ററാക്കി.

110 കർക്കടകം 22-ാംനു രജിസ്റ്റർചെയ്തു. ഒരുലക്ഷത്തി അറുപതിനായിരം രൂപാ വില പിടിപ്പുള്ള ഒമ്പതു് ഏക്കർ പതിന്നാലേമുക്കാൽ സെൻറ് സ്ഥാവരവസ്തുക്കളും, രണ്ടായിരം രൂപാ വിലയുള്ള രണ്ടു ചെറിയ കെട്ടിടങ്ങളും, രണ്ടായിരത്തിമുന്നൂറ്റിഇരുപത്തൊന്നു രൂപാ വിലയുള്ള ജംഗമങ്ങളും, അയ്യായിരത്തിനാല്പത്തൊന്നു രൂപായുടെ പ്രമാണങ്ങളും ഉൾപ്പെടെ ഒരുലക്ഷത്തി അറുപത്തൊമ്പതിനായിരത്തി നാനൂററി ഇരുപത്തിരണ്ടു രൂപാ കരയോഗത്തിനു മൊത്തം ആസ്തിയുണ്ടു്. സെക്രട്ടറി: കെ. പങ്കജാക്ഷൻനായർ.

### ശ്രീ ഗോപാലകൃഷ്ണവിലാസം എൻ. എസ്. എസ്. കരയോഗം മഴുക്കീർ, കല്ലിശ്ശേരി 1184

1113-ൽ രജിസ്റ്റർ ചെയ്തു. തൃക്കയിൽ വിഷ്ണുക്ഷേത്രം കരയോഗത്തിൻെറ വകയാണു്. 15,000 ക. ചെലവുചെയ്തു് ക്ഷേത്രത്തിന്റെ ജീർണ്ണോദ്ധാരണം നടത്തി. ക്ഷേത്രകോമ്പൗണ്ടു് ഉൾപ്പെടെ ഒന്നേമുക്കാൽ ഏക്കർ ഭൂമി സ്വന്തമായിട്ടുണ്ടു്. തിരു ആറന്മുള പള്ളിയോടത്തിൻെറ വിലയായി 50,000 ക.യുടെ ആസ്തി കരയോഗത്തിനുണ്ടു്. സെക്രട്ടറി: കൃഷ്ണവിലാസത്തു് എം. കെ. കുഞ്ഞുണ്ണിപ്പിള്ള.

### എൻ. എസ്. എസ്. കരയോഗം നാരങ്ങാനം 723

1110 മേടം 21-ാം തീയതി രൂപവല്കരിച്ചു് 723-ാം നമ്പരായി രജിസ്റ്റർ ചെയ്തിട്ടുള്ള ഈ കരയോഗത്തിൽ 900-ൽ പരം അംഗങ്ങളുണ്ടു്. ഇപ്പോൾ കരയോഗത്തിനു് സ്വന്തമായി ഒരേക്കറോളം സ്ഥലവും മനോഹരമായ ഒരു മന്ദിരവും ഉണ്ടു്. 2500 രൂപാ നീക്കിയിരിപ്പുൾപ്പെടെ ഏകദേശം 15000 ക.യുടെ സ്വത്തു് ഇന്നു് ഈ കരയോഗത്തിനുണ്ടു്. ശ്രീകൃഷ്ണവിലാസം നായർകരയോഗം എൻ. എസ്സ്. എസ്സ്. കരയോഗത്തിൽ ലയിപ്പിച്ചിട്ടുണ്ടു്. ഈ കരയോഗത്തിന്റെ ആഭിമുഖ്യത്തിൽ ഒരു വനിതാസമാജം പ്രവർത്തിച്ചുവരുന്നു. സമുദായത്തിലെ സാധുക്കളും സമർത്ഥരുമായ കുട്ടികൾക്കു പ്രോത്സാഹനം നല്കുന്നതിനു് വിദ്യാഭ്യാസനിധി ഏർപ്പെടുത്തുക, രോഗികളായ

സാധുക്കൾക്ക് ചികിത്സാത്ഥം സഹായധനം നല്കുക എന്നീ സാമൂഹ്യസേവനങ്ങളും കരയോഗത്തിന്റെ പ്രവത്തനമണ്ഡലത്തിൽ ഉൾപ്പെട്ടിട്ടുണ്ട്. ചിറേറടത്തു കാലായിൽ കെ. രാമകൃഷ്ണൻനായർ, ഒററപ്ലാംമൂട്ടിൽ ഒ. എൻ. രാഘവൻപിള്ള, കിഴവറമലയിൽ കെ. കെ. വാസുപ്പണിക്കർ എന്നിവർ യഥാക്രമം പ്രസിഡണ്ടു്, സെക്രട്ടറി, ഖജാൻജി എന്നിങ്ങനെ 13 പേരടങ്ങിയ ഒരു ഭരണസമിതിയാണ് ഇപ്പോൾ ഈ കരയോഗത്തിന്റെ ഭരണം നടത്തിക്കൊണ്ടിരിക്കുന്നതു്.

### ഐക്യോദയം എൻ. എസ്സ്. എസ്സ്. കരയോഗം 2555

ഖബീന്ദ്രകാൽ 2555–ാം നമ്പർ എൻ. എസ്സ്. കരയോഗത്തിനു് 18 മാസം മാത്രമേ പ്രായമുള്ളു. ഇടയില്ല കൃഷ്ണൻനായർ (പ്രസിഡണ്ടു്) കോടോത്തു കൃഷ്ണൻനായർ (ഖജാൻജി), എ. ചന്തുനായർ, എം. ആർ. നാരായണപിള്ള (സെക്രട്ടറി), ടി. ദാമോദരൻനായർ, എം. ജെ. ചെല്ലപ്പൻനായർ, കെ. കേശവമേനോൻ, സി. കുഞ്ഞുരാമൻനായർ, (വൈസ് പ്രസിഡണ്ടു്), കാട്ടൂർ കുഞ്ഞനുനായർ, പി. രാജൻപിള്ള (ജോയിന്റ് സെക്രട്ടറി) എന്നിവരാണ് ഈ കരയോഗത്തിന്റെ ഭാരവാഹികൾ.

### മുട്ടയ്ക്കാട്ട് 517–ാം നമ്പർ എൻ. എസ്സ്. എസ്സ്. കരയോഗം

1106–ാമാണ്ടു ചിങ്ങമാസം 5–ാംനു- നെയ്യാററിൻകരത്താലൂക്കിൽ മുട്ടയ്ക്കാട്ടു്, കോളിയൂർ എന്നീ കരകളിലെ പ്രായപൂത്തിവന്ന സ്ത്രീപുരുഷന്മാർ ചേന്നു രൂപവല്ക്കരിച്ചതാണ് മുട്ടയ്ക്കാട്ട് എൻ. എസ്. എസ്. കരയോഗം. ഏതാനും കൊല്ലങ്ങൾക്കകം 600 രൂപയോളം മൂലധനം ഉണ്ടാക്കുകയും, മുട്ടയ്ക്കാട്ട് ശ്രീകണ്ഠൻ ശാസ്താക്ഷേത്രത്തിനു് വസ്തു വാങ്ങി മുതൽ കൂട്ടുകയും ചെയ്തു.

ഇടയ്ക്കു പ്രവർത്തനം മന്ദീഭവിച്ചെങ്കിലും 1959 ജൂലായ് മുതൽ പ്രവത്തനം ശരിക്കു നടക്കുന്നുണ്ട്. ആർ. രാമൻപിള്ള പ്രസിഡണ്ടായും, കെ. കുട്ടപ്പൻനായർ ഖജാൻജിയായും, എൻ. ശിവരാമൻനായർ സെക്രട്ടറിയായുമുള്ള ഒരു 11 അംഗക്കമ്മറ്റിയാണ് പ്രവത്തനം കാര്യക്ഷമമായി നടത്തുന്നതു്. 262 അംഗങ്ങളുണ്ട്. പിടിയരി, മാസവരി തുടങ്ങി വരവു വർദ്ധിപ്പിക്കുന്നതിനുള്ള പ്രവത്തനത്താൽ ഇപ്പോൾ 611 രൂ. 37 പൈസ നിക്ഷേപമുണ്ട്.

### 687–ാം നമ്പർ കപിക്കാട്ട് എൻ. എസ്സ്. എസ്സ്. കരയോഗം

1110 മേടം പത്താംതീയതി രജിസ്റ്റർചെയ്യപ്പെട്ടു. ഒന്നാംതീയതിക്കുട്ടമായി തുടങ്ങിയ ഈ കരയോഗം ആദ്യകാലത്തു് പിടിയരി, മാസവരി മുതലായ ഇനങ്ങളിൽക്കൂടി മൂലധനം സ്വരൂപിക്കുകയും പിന്നീട് ആയതു് അംഗങ്ങളിൽ ആവശ്യക്കാക്കു രജിസ്റ്റർപ്രമാണത്തിന്മേൽ കടം കൊടുക്കുകയും, ക്രമമായി അവ തിരിച്ചീടാക്കിവരുകയും ചെയ്തു. 28 പുരുഷന്മാരും 19 സ്ത്രീകളും ഉൾപ്പെടെ 47 അംഗങ്ങൾ ഈ കരയോഗത്തിൽ ഉണ്ടു്. 100 രൂപാ അടച്ച്, എൻ. എസ്സ്. എസ്സിൽ ഈ കരയോഗം മെമ്പർഷിപ്പ് എടുത്തിട്ടുണ്ട്. ബാക്കിപത്രപ്രകാരം 1987 രൂ. 77 പൈസയാണ് കരയോഗത്തിന്റെ സ്വത്തു്. കൂടാതെ പതിനേഴര സെൻറ് പുരയിടവും കരയോഗത്തിനു് ഉണ്ടു്. അതിൽ ഒരു മന്ദിരം നിമ്മിക്കുന്നതിനുള്ള ശ്രമത്തിൽ കരയോഗം ഇപ്പോൾ ഏർപ്പെട്ടിരിക്കുന്നു. തെരഞ്ഞെടുക്കപ്പെടുന്ന ഏഴുപേരടങ്ങുന്ന ഒരു കമ്മററിയാണ് ഭരണം നടത്തുന്നതു്.

### ശ്രീകുമാരവിലാസം എൻ. എസ്സ്. എസ്സ്. കരയോഗം 1478

1122 മകരം 23–ാംതീയതി എൻ. എസ്സ്. കരയോഗമായി രജിസ്റ്റർചെയ്തു. സ്ഥാവരസ്വത്തു്, മന്ദിരനിമ്മാണം എന്നീ ഇനങ്ങളിൽ 3,000 രൂപായുടെ സ്വത്തുണ്ടു്. 35 പുരുഷന്മാരും 3 സ്ത്രീകളുമുൾപ്പെടെ 38 അംഗങ്ങളുണ്ട്. അംഗങ്ങൾക്ക് പണം കടംവായ്പ നല്കി സഹായിക്കുന്ന പ്രവത്തനങ്ങളുണ്ട്. വിദ്യാഭ്യാസ സ്കോളർഷിപ്പും നല്കുന്നുണ്ട്. കെ. കെ. നാരായണൻനായർ പ്രസിഡൻറും, എ. പത്മനാഭമാരാർ വൈസ്പ്രസിഡൻറും, എൻ. രവീന്ദ്രനാഥക്കൈമൾ സെക്രട്ടറിയും, കെ. എസ്. പരമേശ്വരൻകത്താ ജോയിന്റ് സെക്രട്ടറിയും, എം. ആർ. പരമേശ്വരമാരാർ ഖജാൻജിയും, കെ. എൻ. ഗോവിന്ദൻനായർ, എ. ജി. നാരായണപ്പണിക്കർ എന്നിവർ അംഗങ്ങളുമായി 7 പേരുള്ള ഭരണസമിതിയാണിപ്പോഴുള്ളതു്.

### കത്തിപ്പാറ ശ്രീകൃഷ്ണവിലാസം എൻ. എസ്സ്. എസ്സ്. കരയോഗം 2648

കത്തിപ്പാറ, കല്ലാർകുട്ടി, മാങ്കടവ്, ആയിരം ഏക്കർ മുതലായ കരകളിലെ നായന്മാരുടെ പ്രാരംഭയോഗം '64 ജൂലൈ 12–ാംതീയതി എൻ. പരമേശ്വരൻപിള്ളയുടെ അദ്ധ്യ

ക്ഷതയിൽ കൂടി, ഡോ. പി. സി. രവീന്ദ്രനാഥ് കൺവീനറായി 15 അംഗങ്ങളുള്ള ഒരു കമ്മററിയെ തെരഞ്ഞെടുത്തു. ആ കമ്മററിയുടെ പ്രവത്തനഫലമായി കത്തിപ്പാറ ശ്രീകൃഷ്ണവിലാസം കരയോഗം 2648–ാം നമ്പരായി രജിസ്റ്റർചെയ്തു. 1964 നവംബർ 3–ാം തീയതി കരയോഗത്തിന്റെ ഉൽഘാടനകർമ്മം നിവ്വഹിച്ചു. ആദ്യത്തെ ഭരണസമിതിയിലേക്ക് എൻ. പരമേശ്വരൻപിള്ള(പ്രസിഡന്റ്), പി. ബാലകൃഷ്ണൻനായർ (വൈസ് പ്രസിഡൻറ്), ഡോ. പി. സി. രവീന്ദ്രനാഥ് (സെക്രട്ടറി), കെ. പി. വാസുദേവൻനായർ (ജോ. സെക്രട്ടറി), എം. എൻ. ഗോപാലകൃഷ്ണൻ (ട്രഷറർ) എന്നിവരുൾപ്പെടെ 12 അംഗങ്ങളെ തെരഞ്ഞെടുത്തു.

## കോട്ടായി എൻ. എസ്. എസ്. കരയോഗം

കോട്ടായി എൻ. എസ്സ്. എസ്സ്. കരയോഗം 1960 ജൂലായ് 17-ാംനു പ്രവത്തനം ആരംഭിച്ചു. ചമ്പ്രകുളം, വറോഡ് കരയോഗങ്ങളെ സംയോജിപ്പിച്ച് ഏകഘടകമാക്കിയതാണ് കോട്ടായി കരയോഗം. ക്ഷേത്രോത്സവത്തിന്നു മോരുപകർച്ച, പരിസരം വൃത്തിയാക്കൽ, കലാപരിപാടികൾ, പിടിയരി സംഭരിച്ചതു് സാധുക്കൾക്കു കുറഞ്ഞ വിലയ്ക്കും ദാനമായും കൊടുക്കൽ തുടങ്ങിയ സേവനങ്ങൾ ഏർപ്പെടുത്തി. എൻ. എസ്. എസ്. കേന്ദ്രസമിതി ഹൈസ്കൂൾവിദ്യാത്ഥികൾക്കു് കൊടുത്തുവരുന്ന 50 ക. സ്കോളർഷിപ്പിൽ ഒന്നു് 1961-ൽ കോട്ടായി ഗവമ്മെണ്ട്ഹൈസ്കൂളിലെ ഒരു സാധു വിദ്യാത്ഥിനിക്കു കൊടുപ്പിച്ചു. മന്നംനിധിയിലേക്കു് 10 ക.യും ജന്മനക്ഷത്രപ്പിരിവു് 25 ക.യും അയച്ചുകൊടുത്തു.

ഈ സ്ഥാപനത്തിൻെറ ആദ്യഭാരവാഹികളിൽ പ്രസിഡണ്ട് പി. ഗോപാലകൃഷ്ണൻ നായരും, ഖജാൻജി കെ. ശേഖരൻനായരും മാത്രമേ തുടന്നുപോകുന്നുള്ളു.

## 1953–ാം നമ്പർ എൻ.എസ്സ്. എസ്സ്. കരയോഗം

പാറമ്പുഴ വടക്കുംഭാഗം ഭഗവതിവിലാസം എൻ. എസ്സ്. എസ്സ് കരയോഗം 15-3-51-ലാണ പ്രവത്തനമാരംഭിച്ചതു്. 8-1-55-ൽ 1953–ാം നമ്പരായി എൻ. എസ്സ്. എസ്സിൽ രജിസ്റ്റർ ചെയ്യുകിട്ടി. 6-2-55–ൽ ഉൽഘാടനം ചെയ്തു. 18-3-63-ൽ മെമ്പർഷിപ്പു പൂത്തിയാക്കി എൻ. എസ്സ്. എസ്സിൽ സ്ഥിരാംഗമായി. കേവലം 22 അംഗങ്ങളെക്കൊണ്ടു് ആരംഭിച്ച ഈ കരയോഗത്തിനു് ഇന്നും 24 അംഗങ്ങൾ മാത്രമാണുള്ളതു്. ഇപ്പോൾ തൃക്കമല കേശവപിള്ള പ്രസിഡൻറും, എം. കെ ദാമോദരൻപിള്ള വൈസ്പ്രസിഡൻറും, എം. ആർ. കൃഷ്ണൻനായർ ഖജാൻജിയുമായി പ്രവത്തിക്കുന്നു.

## മണിമല ദേവീവിലാസം കരയോഗം 1494

1105-ൽ രജിസ്റ്റർ ചെയ്തതും 1122–ൽ നായർ സവ്വീസ് സൊസൈററിയിൽ ലയിച്ചിട്ടുള്ളതുമാണു് ദേവീവിലാസം എൻ. എസ്സ്. എസ്സ്. കരയോഗം. ഈ കരയോഗത്തിന്റെ പ്രസിഡൻറ് ഓതറ ജി.നാരായണൻ നായരും, സെക്രട്ടറി പി. കെ. കൃഷ്ണൻനായരുമാണു്. മണിമല ഭഗവതിക്ഷേത്രം പുനരുദ്ധരിച്ചു് ഭംഗിയായി പ്രവത്തിച്ചുവരുന്നുമുണ്ടു്.

## ഇളമ്പ എൻ. എസ്സ്. എസ്സ്. കരയോഗം 557

കൊല്ലവർഷം 1105–ൽ ഈ കരയോഗം ജന്മമെടുത്തു. പിൽക്കാലത്തു്അംഗങ്ങളുടെവിയോജിപ്പുമൂലം പ്രവത്തനംനിലച്ചു. 1959-ൽ ഈ കരയോഗം പുനസ്സംഘടിപ്പിച്ചു് പ്രവത്തനം തുടങ്ങി, കരയോഗത്തിനു് ഏഴ്സെൻറ് ഭൂമിയും, പണി പൂത്തിയാകാത്ത ഒരു മന്ദിരവും, അല്പം ചില ഉപകരണങ്ങളും സ്വന്തമായിട്ടുണ്ടു്. സമുദായാംഗങ്ങൾക്കിടയില്വ




കനകജൂബിലിയോടനുബന്ധിച്ചു് ആഫീസ് സ്ഥാപിക്കത്തക്കവിധം പണി ചെയ്യിച്ചുവരുന്ന മീനച്ചിൽ എൻ. എസ്സ്. എസ്സ്. യൂണിയൻമന്ദിരം.

ള്ള വിവാഹം, അപരക്രിയ എന്നീ ചടങ്ങുകൾ സംഘടനയുടെ പരിപൂർണ്ണ ഉത്തരവാദിത്വത്തിൽ ലളിതമായി നടത്തിവരുന്നു. വൈദ്യസഹായം, നിർദ്ധന വിദ്യാർത്ഥികൾക്കു സൗജന്യ പുസ്തകവിതരണം എന്നിവയും നിർവ്വഹിച്ചുവരുന്നു.

### എൻ. എസ്സ്. എസ്സ്. കരയോഗം നെടുമ്പ്രക്കാട് 2307

കൊല്ലവർഷം 1110-ൽ ദിവംഗതനായ മുരിയനാട്ടു കുമാരപ്പണിക്കരുടെ പരിശ്രമഫലമായി 18 അംഗങ്ങൾ ചേർന്ന് ഈ കരയോഗം രജിസ്റ്റർചെയ്തു.

1959-ൽ ഈ കരയോഗം, നായർസർവീസ് സൊസൈററിയിൽ 2307-ാം നമ്പരായി അംഗത്വം നേടി. ഇന്ന് ഈ കരയോഗത്തിൽ 130 അംഗങ്ങൾ ഉണ്ട്. 12,000 രൂപായ്ക്കുമേൽ വിലപിടിപ്പുള്ള സ്ഥാവരജംഗമസ്വത്തുക്കൾ ഉണ്ട്. കെട്ടുതെങ്ങു നിക്ഷേപം, കെട്ടുതെങ്ങ് ഏജൻസിയിന്മേൽ വായ്പകൊടുക്കൽ, ചിട്ടി മുതലിക്കൽ എന്നീ ധനപരമായ പ്രവർത്തനങ്ങൾ ഇന്നും നടത്തിവരുന്നുണ്ട്.

മുരിയനാട്ടു കുടുംബത്തിൽനിന്നും ഈ കരയോഗപരിധിയിൽ എൻ. എസ്സ്. എസ്സ്. മെഡിക്കൽ മിഷൻ സ്ഥാപിക്കുന്നതിന് നാലേക്കർ സ്ഥലം സംഭാവനചെയ്തിട്ടുണ്ട്.

### രോഹിണിവിലാസം എൻ. എസ്സ്. എസ്സ്. കരയോഗം മണിയാർ 1785

14-7-'52-ൽ രജിസ്റ്റർ ചെയ്തു. എസ്. രാമൻപിള്ള, മംഗലത്തു വീട്—പ്രസിഡണ്ട്, എസ്. ചെല്ലപ്പൻപിള്ള, തൈപ്പറമ്പിൽ വീട്—സെക്രട്ടറി, എൻ. പരമേശ്വരൻനായർ, ഗൗരിവിലാസം—ഖജാൻജി.



ഖജാൻജി, പ്രസിഡണ്ട്, സെക്രട്ടറി.

### ശ്രീകൃഷ്ണവിലാസം എൻ. എസ്സ്. എസ്സ്. കരയോഗം, കുഴിക്കൽ 977

ഈ കരയോഗം 23-5-1112-ൽ 32 അംഗങ്ങളോട്ടുകൂടി 977-ാം നമ്പരായി രജിസ്റ്റർ ചെയ്തു.

ഇപ്പോൾ ഉദ്ദേശം 1800 രൂപാ വിലപിടിപ്പുള്ള സ്ഥാവരവസ്തു ഉണ്ട്. ഈ സ്ഥലത്ത് ഒരു കരയോഗമന്ദിരത്തിന്റെ പണി നടന്നുവരുന്നു. കരയോഗത്തിന് ഇപ്പോൾ 450 രൂപയോളം നിക്കിയിരുപ്പുണ്ട്. കെട്ടിടംപണിവകയ്ക്ക് ഏകദേശം 3000 രൂപയോളം ചെലവായിട്ടുണ്ട്. ഇപ്പോൾ കരയോഗത്തിൽ, 66 അംഗങ്ങൾ ഉണ്ട്. നിലവിലിരിക്കുന്ന ഭരണസമിതിയിൽ ആർ. മാധവനുണ്ണിത്താൻ (പ്രസിഡൻറ്), ജി. ശ്രീധരൻ ഉണ്ണിത്താൻ (സെക്രട്ടറി), കെ. കുഞ്ഞൻപിള്ള, എ. ശങ്കരൻനായർ, കെ. പരമേശ്വരൻനായർ, ആർ. കേശവൻനായർ, എൻ. നാരായണപിള്ള, എൻ. ബാലകൃഷ്ണപിള്ള, എൻ. പത്മനാഭൻനായർ എന്നിവരാണ് അംഗങ്ങൾ.

### എൻ. എസ്സ്. എസ്സ്. കരയോഗം, ഇടയാഴം, വെച്ചൂർ സൗത്ത് വൈക്കം 1131

1109-ൽ പ്രവർത്തനം ആരംഭിച്ചു. 22000 ക.യുടെ സ്ഥാവരസ്വത്തുക്കൾ കരയോഗത്തിനുണ്ട്. നിർദ്ധനവിദ്യാർത്ഥികൾക്കു സ്കോളർഷിപ്പു നല്കുന്നുണ്ട്. കരയോഗം മുന്നാളായി ലേലച്ചിട്ടികൾ നടത്തിവരുന്നു. വെച്ചൂർ പഞ്ചായത്തിന് ആഫീസ് പണിയാൻ വൈക്കം—വെച്ചൂർറോഡരുകിൽ 10 സെന്റ് പുരയിടം സൗജന്യമായി കൊടുത്തിട്ടുണ്ട്. സ്വന്തമായി ഒരു മന്ദിരം പണിയാൻ ശ്രമം നടക്കുന്നു.

### കളത്തൂർ ദേവീവിലാസം എൻ. എസ്സ്. എസ്സ്. കരയോഗം 1174

26-9-1113-ൽ രജിസ്റ്റർചെയ്തു. 7-11-1113-ൽ പുതിയ ഘടന അനുസരിച്ചുള്ള പ്രവർത്തനം ആരംഭിച്ചു. 4 നമ്പൂതിരികുടുംബങ്ങൾ എൻ. എസ്സ്. എസ്സ്. കരയോഗത്തിൽ അംഗത്വം സ്വീകരിച്ച് സഹകരിച്ചു പ്രവർത്തിച്ചുവരുന്നുണ്ട്. ടി കരയോഗത്തിൽ ആദ്യമായി പ്രസിഡൻറുസ്ഥാനം വഹിച്ചത് കളത്തൂർ വടശ്ശേരിഇല്ലത്ത് ജയന്തൻനമ്പൂരിയാണ്. ഇപ്പോൾ ഈ കരയോഗത്തിന് 2 കരയോഗമന്ദിരങ്ങൾ ഉണ്ട്. കരയോഗമന്ദിര

മായി ഇപ്പോൾ ഉപയോഗിച്ചുവരുന്നതു് വട ശ്ശേരി ഇല്ലത്തു് ജയന്തൻനമ്പൂരി കരയോഗ ത്തിലേക്കു ദാനമായി എഴുതിത്തന്ന 5 സെന്റ് സ്ഥലത്തു പണിയിച്ചിട്ടുള്ള കെട്ടിടമാകുന്നു. വേറെ ഒരു കെട്ടിടം ഉള്ളതു് വാടകയ്ക്കു കൊടു ത്തിരിക്കയാണു്. ഈ കരയോഗത്തിനു് 4726 രൂ. 12 പൈസ മുതലുണ്ടു്. ആകെ 50 അംഗ ങ്ങളാണുള്ളതു്. ഈ കരയോഗത്തിന്റെ ഇ പ്പോഴത്തെ ഭരണസമിതി പത്മനാഭൻനായർ (പ്രസിഡൻറ്), എൻ. ഗോവിന്ദൻകർത്താ (സെക്രട്ടറി), ജയന്തൻനമ്പൂരി (ഖജാൻജി), രാമകൃഷ്ണൻനായർ, മാധവൻനായർ, നീലക ണ്ഠൻനായർ, നാരായണൻനായർ എന്നിവ രുൾപ്പെട്ടതാണു്.

21-3-63-ൽ ഈ കരയോഗത്തിന്റെ രജത ജൂബിലി വളരെ ആഡംബരമായി നടത്തുക യുണ്ടായി.

### എൻ. എസ്സ്. എസ്സ്. കല്യാണകൃഷ്ണവിലാ സം, കളർകോട്, സനാതനപുരം 940

1111 ഇടവം 27-ാം തീയതി രജിസ്റ്റർ ചെയ്തു. പ്രത്യേകം പുരയിടവും കരയോഗമ ന്ദിരവും പത്തു പറ നിലവും സ്വത്തുണ്ടു്. ഏ താനും നമ്പൂതിരിമാരും ഈ കരയോഗ ത്തിൽ അംഗങ്ങളായിട്ടുണ്ടു്. ഏതാനും നിർദ്ധ നവിദ്യാർത്ഥികൾക്കു് ഫീസുകൊടുത്തു പഠി പ്പിച്ചുവരുന്നു.

### എൻ. എസ്സ്. എസ്സ്. കരയോഗം അഴിയൂർ 2433

കോഴിക്കോട്ടു് വടകരതാലൂക്കു് അഴിയൂർ കരയോഗം 1960 ഒക്ടോബർ 27-ാം തീയതി രജിസ്റ്റർ ചെയ്തു. റിട്ടയാർഡ് ഡി. വൈ. എസ്. പി. പി.; കെ. നാരായണൻനായർ— പ്രസിഡണ്ടു്; കെ. ആർ. രാമകൃഷ്ണക്കുറുപ്പു്— സെക്രട്ടറി; അഡ്വക്കേററു് ററി. സി. ശേഖര പ്പണിക്കർ—ഖജാൻജി. പതിനഞ്ചംഗകമ്മ ററി. സാമ്പത്തികാഭിവൃദ്ധിയെ ലാക്കാക്കി പി ടിയരി പ്രസ്ഥാനവും വിശേഷാൽ സംഭാവന യും ഏർപ്പെടുത്തിയിരിക്കുന്നു. നിർദ്ധനവിദ്യാ ർത്ഥികൾക്കു സ്കോളർഷിപ്പു കൊടുത്തു സ ഹായിക്കുന്നു. അഗതികൾക്കു് സാമ്പത്തികസ ഹായവും രോഗികൾക്കു് ശുശ്രൂഷയും നല്കുന്നു.

### എൻ. എസ്സ്. എസ്സ്. കരയോഗം വാഴൂർ 642

1109 മീനത്തിൽ രജിസ്റ്റർ ചെയ്തു. വിദ്യാ ഭ്യാസസൗകര്യം, ഗതാഗതസൗകര്യം എന്നി വയുടെ വികാസത്തിനുവേണ്ടി പ്രവർത്തിക്കു ന്നു. എസ്. വി. ആർ. വി. ഹൈസ്കൂൾ കരയോഗം കൂടി ശ്രമിച്ചു് സ്ഥാപിച്ചിട്ടു ള്ളതാണു്. കരയോഗപ്രതിനിധികളാണു് സ്കൂളിന്റെ ഭരണം നടത്തുന്നതു്. വെട്ടിക്കാ ട്ടു് ശാസ്താക്ഷേത്രം വാഴൂർ കരയോഗത്തിന്റെ ഭരണത്തിലാണു്. കരയോഗത്തിനു് അര ലക്ഷം ക.യുടെ സ്വത്തുണ്ടു്. കേന്ദ്രസംഘടന യിൽ അംഗത്വമുണ്ടു്.

### ചിറയിൻകീഴ് താലൂക്കിലെ എൻ. എസ്സ്. എസ്സ്. സംഘടന

1105-ൽ കിളിമാനൂരിൽവച്ചു് ചങ്ങനാ ശ്ശേരി പരമേശ്വരൻപിള്ളയുടെ അദ്ധ്യക്ഷത യിൽ കൂടിയ പൊതുസമ്മേളനത്തോടെയാ ണു് ചിറയൻകീഴ് താലൂക്കിൽ എൻ. എസ്സ്. എസ്സ്. പ്രവർത്തനം ആരംഭിച്ചതു്. 1106-ൽ ചുട്ടയിൽ, കിളിമാനൂർ, പഴയ കുന്നുമ്മേൽ മു തലായ സ്ഥലങ്ങളിൽ ആദ്യമായി കരയോഗ ങ്ങൾ സ്ഥാപിക്കുകയും ചിറയിൻകീഴ് താലൂ ക്കിന്റെ നാനാഭാഗങ്ങളിലും കരയോഗങ്ങൾ സംഘടിപ്പിക്കുവാനുള്ള പരിശ്രമങ്ങൾ ആരം ഭിക്കയും ചെയ്തു.

ചിറയിൻകീഴ് താലൂക്കിലെ പ്രവർത്തന ത്തിന്റെ ആരംഭദശയിൽ, പ്രവർത്തനം കാര്യ ക്ഷമമായി നടത്തുന്നതിനുവേണ്ടി നെയ്യാററി ങ്കര സ്വദേശിയായ കേശവപിള്ളയെ 50 ക. ശമ്പളത്തിൽ സർവ്വീസ് സൊസൈററിയുടെ അംഗീകാരത്തോടുകൂടി പെരിങ്ങേലി ഗോവി ന്ദപ്പിള്ള സ്വന്തം ചെലവിൽ നിയമിച്ചു. ടി. പി. വേലുക്കുട്ടിമേനോൻ, എം. എൻ. നായർ തുടങ്ങിയവരുടെ സഹായസഹകരണ ങ്ങളോടുകൂടി ഈ താലൂക്കിലെ പ്രവർത്തനം ശക്തിപ്പെടുത്തുകയും, എല്ലാ സമുദായസ്നേ ഹികളേയും എൻ. എസ്സ്. എസ്സിന്റെ കൊടി ക്കീഴിൽ അണിനിരത്തുവാൻ അന്നുമുതൽ അ ശ്രാന്തപരിശ്രമം നടത്തുകയും ചെയ്തുവരുന്നു. ഗോവിന്ദപ്പിള്ള തന്റെ നിസ്വാർത്ഥമായ സമു ദായസേവനം ഇപ്പോഴും തുടർന്നുകൊണ്ടിരി ക്കുന്നു.

### എറണാകുളം ടൗൺ എൻ. എസ്സ്. എസ്സ്. കരയോഗം 2561

1963 ജൂൺമാസം 18-ാംതീയതി കളത്തിൽ വേലായുധൻനായരുടെ വസതിയിൽ കൂടിയ യോഗത്തിൽവെച്ചാണു് എറണാകുളം ടൗ ണിൽ ഒരു എൻ. എസ്സ്. എസ്സ്. കരയോഗം ആരംഭിക്കാൻ തീരുമാനിച്ചതു്. ടി.സി. ശങ്കര

മേനോൻ പ്രസിഡൻറായും, ടി. കെ. ഭാസ്കര പ്പണിക്കർ സെക്രട്ടറിയായും, കെ. കുട്ടപ്പൻ നായർ ഖജാൻജിയായും 11 പേരടങ്ങുന്ന ഒരു അഡ്ഹോക്കമ്മററിയെ ഐകകണ്ഠ്യേന തിരഞ്ഞെടുത്തു.

1964 മാർച്ചുമാസം 8–ാംതീയതി ചേർന്ന അസാധാരണ പൊതുയോഗം കെ. ബി. മേനോനെ പ്രസിഡൻറായും, ടി. കെ. ഭാസ്കരപ്പണിക്കരെ സെക്രട്ടറിയായും, പി. കെ. വാസുദേവൻ പിള്ളയെ ജോയിൻറ് സെക്രട്ടറിയായും, ഏ. എസ്സ്. നാരായണൻ ആശാനെ ഖജാൻജിയായും, കെ. കുട്ടപ്പൻനായരെ ഇലക്ടറൽറോൾസ് അംഗമായും, എം. പി. കൃഷ്ണപിള്ളയേയും വി. പരമേശ്വരൻനായരേയും യൂണിയൻ പ്രതിനിധികളായും ഐകകണ്ഠ്യേന തിരഞ്ഞെടുത്തു.

### ഉളിയക്കോവിൽ എൻ. എസ്. എസ്. കരയോഗം, കൊല്ലം

ഉളിയക്കോവിൽ 895–ാം നമ്പർ കരയോഗം അഞ്ചുകൊല്ലമായി പ്രവർത്തിക്കുന്നു. 2000 രൂപാ വരെ ഈ കരയോഗം ആസ്തി ഉണ്ടാക്കിയിട്ടുണ്ട്. കെട്ടുതെങ്ങു വ്യവസ്ഥയിൽ ചെറിയ തോതിൽ പണം കടം കൊടുത്തു് അംഗങ്ങളെ സഹായിക്കുന്നുണ്ട്. ഉളിയക്കോവിൽ ദുർഗ്ഗാഭഗവതിക്ഷേത്രം കരയോഗത്തിന്റെ ചുമതലയിൽ ഭരണംനടത്തിവരുന്നു. പ്രസിഡന്റ്: ലക്ഷ്മീവിലാസം എം. നാരായണപിള്ള. ഖജാൻജി: ലളിതാലയം വി. നാരായണപിള്ള. കോട്ടകാടത്തു എം. രാമൻപിള്ള—വൈസ് പ്രസിഡൻറ്. കൊച്ചുകണ്ടോലിൽ പി. വേലുപ്പിള്ള—ജായിൻറു സെക്രട്ടറി എന്നിവരാണ് ഭാരവാഹികൾ.

### എൻ. എസ്. എസ്. കരയോഗം, ചിറയ്ക്കൽ, തൃശ്ശൂർ 1870

1104 തുലാം 26–ാം തീയതി ചിറയ്ക്കൽ നായർ സമാജം എന്ന നാമധേയത്തിലാണ് ഈ കരയോഗം ആരംഭിച്ചതു്. ആരംഭത്തിൽ 81 മെമ്പറന്മാർ ഉണ്ടായിരുന്നു. 1104 മേടം 23–ാം തീയതി കൊച്ചി നായർ മഹാസമാജത്തോടു് ഈ സമാജം സംഘടിപ്പിച്ചു. ചില കുടുംബവഴക്കുകൾ തീർക്കുകയും മെമ്പർമാക്കു പണം കടം കൊടുക്കുകയും അരിക്കുറി, പിടിയരിപിരിവു് മുതലായവ നടത്തുകയുംചെയ്തു. ചിങ്ങമാസത്തിൽ 222 മെമ്പർമാർ ഉണ്ടായിരുന്നു. കുറിവെച്ചും മററും സമ്പാദിച്ച പണംകൊണ്ടു തൃശ്ശിവപേരൂർ പടിഞ്ഞാറെ നടക്കാവിൽ റോഡുവക്കത്തു് ഒരു സ്ഥലം 115 വൃശ്ചികമാസത്തിൽ വാങ്ങി. പിന്നീടു് അതിലുള്ള ചെറിയ കെട്ടിടത്തിൽ ഒരു ഫ്ളവർമിൽ സ്ഥാപിച്ചു. അതു് വാടകയ്ക്കു കൊടുത്തു. 1130–ൽ സമാജം എൻ. എസ്സ്. എസ്സിൻെറ ഘടകമായി 1870–ാം നമ്പരായി രജിസ്റ്റർ ചെയ്യപ്പെട്ടു. ഇപ്പോൾ ഈ കരയോഗത്തിൽ 131 മെമ്പർമാർ ഉണ്ടു്.

### വെളിയന്നൂർ ചാങ്ങ എൻ.എസ്. എസ്. കരയോഗം 572

11–12–1961–ൽ രൂപീകരിച്ചതാണ് ഈ കരയോഗം. ഇതിൻെറ പ്രവർത്തനം നെടുമങ്ങാട്ടു താലൂക്കിൽ വെള്ളനാട്ടു വില്ലേജിൽപ്പെട്ട വെളിയന്നൂർ, ചാങ്ങ, ചെറുകുളത്തൂർ എന്നീ പ്രദേശങ്ങളെ ഉൾപ്പെടുത്തിക്കൊണ്ടാണ്. 14–11–1960–ൽ 2438–ാം നമ്പരായി രജിസ്ട്രേഷൻ സർട്ടിഫിക്കററു കിട്ടിയിട്ടുണ്ട്.

കെ. രാമകൃഷ്ണപിള്ള (പ്രസിഡൻറു്), സി. വി. അച്യുതൻനായർ (ഖജാൻജി), ററി. കെ. കൃഷ്ണൻനായർ (സെക്രട്ടറി), കെ. നാരായണൻനായർ വെളിയന്നൂർ (ജോയന്റ് സെക്രട്ടറി), സി. മാധവൻപിള്ള, കെ. ഗോപാലപിള്ള, കെ. ആർ. തങ്കപ്പൻനായർ, പി. കെ. കൃഷ്ണൻനായർ കെ. കുമാരപിള്ള എന്നിവരടങ്ങിയതാണ് ഭരണസമിതി.

### കടവൂർ എൻ. എസ്സ്. എസ്സ്. കരയോഗം പെരിനാട് 1039

കടവൂർ കരയോഗം വളരെ പഴക്കമുള്ളതാണ്. എന്നാൽ 1959 മുതലാണ് എൻ. എസ്സ്. എസ്സ്. കരയോഗമായി പ്രവർത്തനം നടത്തുന്നതു്. കരയോഗാംഗങ്ങൾക്കിടയിലും, പരിസരങ്ങളിലും, സാമൂഹ്യവും, സാംസ്കാരികവുമായ അഭിവൃദ്ധിക്കുവേണ്ടി തീവ്രമായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. കെ. ഗോപാലപിള്ള—പ്രസിഡണ്ടു്, ജി. കരുണാകരൻ പിള്ള—സെക്രട്ടറി, എൻ. തങ്കപ്പൻപിള്ള—ഖജാൻജി.

### എൻ. എസ്സ്. എസ്സ്. കരയോഗം മുണ്ടൻകാവു് 1725

28–2–1950–ൽ രജിസ്റ്റർ ചെയ്തു. 148 ഭവനപ്രതിനിധികളും 16 വ്യക്തി അംഗങ്ങളുമുണ്ടു്. 20,000 രൂപായുടെ സ്ഥലവും കെട്ടിടവും സ്വത്തു്. കരയോഗം വകയാണ് വടശ്ശേരിക്കാവു് ഭഗവതിക്ഷേത്രം. ക്ഷേത്രം വക

യായി 17,000 രൂപായുടെ സ്ഥാവരസ്വത്തും 20,00 രൂപായുടെ ജംഗമസ്വത്തുക്കളും ഉണ്ട്. എം. സി. ഗോപാലപിള്ള—പ്രസിഡന്റ്, പി. എസ്സ്. രാഘവൻപിള്ള—ഖജാൻജി, പി. എൻ. ഭാസ്കരൻപിള്ള—സെക്രട്ടറി.

### എൻ. എസ്സ്. എസ്സ്. കരയോഗം നീണ്ടൂർ, മുറവന്തുരുത്ത് 1657



1657–ാം നമ്പർ കരയോഗത്തിന്റെ ജനയിതാവ് ഡി. ഗോവിന്ദൻകർത്താ. ആദ്യത്തെ പ്രസിഡന്റ് ഇദ്ദേഹമാണ്.

### വേലുത്തമ്പിസ്മാരക എൻ. എസ്. എസ്. കരയോഗം ഇടവാ 918

വേലുത്തമ്പിസ്മാരക എൻ. എസ്സ്. എസ്സ്. കരയോഗം എന്ന പേരിൽ 918–ാം നമ്പരായി 1111 കുംഭം 13–ാംനു രജിസ്റ്റർ ചെയ്തു. ഉൽഘാടനം ടി. പി. വേലുക്കുട്ടിമേനോൻ നിർവ്വഹിച്ചു. പിടിയരി പിരിവ്, വിവിധ ഇനത്തിലുള്ള സംഭാവനപ്പിരിവ്, മാസവരി, പ്രവേശനഫീസ്, കരയോഗംവക വസ്തുവകകളിൽനിന്നുമുള്ള ആദായം മുതലായവയാണ് കരയോഗത്തിന്റെ പ്രധാനമായ വരുമാനമാർഗ്ഗങ്ങൾ. ഇപ്പോൾ കരയോഗത്തിനു 28 സെൻറു ഭൂമിയും ഒരു കെട്ടിടവുമുണ്ട്. 25,000 രൂപായുടെ സ്വത്തുണ്ട്. ആർ. തങ്കപ്പൻപിള്ള (പ്രസിഡൻറ്), എൻ. രവീന്ദ്രൻനായർ (സെക്രട്ടറി), ആർ. ചന്ദ്രശേഖരപിള്ള (ഖജാൻജി).

### എൻ. എസ്സ്. എസ്സ്. കരയോഗം പാമ്പാടി 215

105 കുംഭമാസത്തിൽ ടി. പി. വേലുക്കുട്ടി മേനോൻെറ ശ്രമത്തിൽ പ്രവർത്തനം ആരംഭിച്ചു. കെ. കെ. റോഡ് 11–ാം മൈലിൽ നിന്നും തെക്കോട്ട് ഒരു റോഡ് കരയോഗത്തിൽനിന്നും വെട്ടിയിട്ടുണ്ട്. 50 സെൻറു ഭൂമിയും ഒരു കരയോഗമന്ദിരവുമുണ്ട്. കരയോഗത്തിൽനിന്നും ഈടിന്മേൽ പണം കടം കൊടുത്ത് അംഗങ്ങളെ സഹായിക്കുന്നുണ്ട്. രണ്ടു വിദ്യാർത്ഥികൾക്ക് 25 രൂപാവീതം സ്കോളർഷിപ്പ് നല്കുന്നു. മററു രണ്ടു കരയോഗങ്ങളുമായി ചേർന്ന് പാമ്പാടി ചെറുവള്ളിക്കാവ് ക്ഷേത്രത്തിൻെറ ഉടമസ്ഥാവകാശം വാങ്ങിച്ചു. ഉദ്ദേശം 35,000 രൂപായുടെ സ്വത്തുക്കൾ കരയോഗത്തിനുണ്ട്. ഡാക്ടർ എ. എൻ. ഗോവിന്ദപ്പിള്ള—പ്രസിഡൻറ്, കെ. ആർ. ഗോവിന്ദൻനായർ—സെക്രട്ടറി, കെ. ആർ. ഗോപാലപിള്ള—ഖജാൻജി.

### എൻ. എസ്സ്. എസ്സ്. കരയോഗം കല്ലറ 395

1101 കുംഭമാസം 17–ാം തീയതി "കല്ലറ നായർ സമുദായക്ഷേമാഭിവർദ്ധിനി കരയോഗം" രൂപീകരിച്ചു. കല്ലറകരയിലെ എല്ലാ നായർ കുടുംബങ്ങളേയും ഉൾപ്പെടുത്തി സംഘടന ബലപ്പെടുത്തുന്നതിനും സമുദായത്തിൻെറ ഐകൃത്തിനും ക്ഷേമൈശ്വര്യങ്ങൾക്കും വേണ്ടി പ്രവർത്തിക്കുന്നതിനു നിശ്ചയിക്കയും പുത്തൻപുരയിൽ ഗോവിന്ദപ്പിള്ള പ്രസിഡന്റായി ഒൻപതംഗങ്ങൾ ഉള്ള ഒരു ഭരണസമിതി രൂപീകരിക്കയും ചെയ്തു. ഈ നാട്ടിലെ പ്രധാനപ്പെട്ട പാണ്ഡവർകുളങ്ങര ഭഗവതിക്ഷേത്രവും ചോഴിക്കര മഹാദേവർ ക്ഷേത്രവും കരയോഗത്തിൻെറ ഭരണത്തിലാണ്.

### എൻ. എസ്സ്. എസ്സ്. കരയോഗം പെരിഞ്ഞനം 2489

1962 ജൂൺമാസത്തിൽ ഉൽഘാടനം ചെയ്തു. ആദ്യത്തെ പ്രസിഡൻറ് പി. കേശവമേനോൻ. 1,000 രൂപാ മൂലധനമുണ്ട്. കരയോഗം സെക്രട്ടറി മാളിയേക്കൽ കൃഷ്ണൻകുട്ടിനായർ, കൊടുങ്ങല്ലൂർ താലൂക്ക് യൂണിയൻ വൈസ് പ്രസിഡന്റുകൂടിയാണ്. പ്രസിഡൻറ്—കെ. അച്ചുതൻനായർ, ഖജാൻജി— പി. ഗോപിനാഥൻനായർ. പതിനൊന്നംഗ കമ്മററി.

### എൻ. എസ്സ്. എസ്സ്. കരയോഗം ശാന്തിനികേതൻ, തേവലക്കര 1833

1954 ഏപ്രിൽ മാസത്തിൽ പ്രവർത്തനം ആരംഭിച്ചു. എൻ. എസ്സ്. എസ്സ്. കരയോഗത്തിൽ ലയിക്കുന്നതിനു മുൻപ് ഇടയ്ക്കാട്ടു വീട്ടിൽ സി. വി. നാരായണപിള്ള പ്രസിഡൻറായി ദീർഘകാലം പ്രവർത്തനം നടത്തി. ഈ കരയോഗം ശ്രീമൂലവിലാസം എൽ. പി. എസ്സ്. ഗവൺമെൻറിലേക്കു വിട്ടുകൊടുത്തു. 46 സെൻറു പുരയിടവും 12,000 രൂപാ വിലപിടിപ്പുള്ള ഒരു കരയോഗമന്ദിരവുമുണ്ട്. കരയോഗത്തിൻെറ ഉടമസ്ഥതയിൽ ഇണ്ടിളയപ്പൻ എന്ന ഒരു ദേവാലയമുണ്ട്. ശാന്തിനി

കേതൻ എന്നൊരു കലാസമിതി കരയോഗത്തോടനുബന്ധിച്ച് പ്രവർത്തിച്ചുപോരുന്നു. സെക്രട്ടറി: ദാമോദരൻപിള്ള. ആദ്യത്തെ പ്രസിഡന്റ്: എസ്സ്. ഗോപാലപിള്ള വക്കീൽ.

### എൻ. എസ്സ്. എസ്സ്. കരയോഗം വലിയ വേങ്കാട്, വിതുര 2644

30–8–64–ൽ ഉൽഘാടനം നടന്നു. 100–ൽ പരം കുടുംബങ്ങൾ അംഗങ്ങളായിട്ടുണ്ട്. പ്രസിഡന്റ്: എൻ. ഗംഗാധരൻനായർ, സെക്രട്ടറി: വി. ബാലകൃഷ്ണൻനായർ, ഖജാൻജി: കെ. ശിവശങ്കരപ്പിള്ള. എട്ടുപേരടങ്ങിയ കമ്മററി.

### എൻ. എസ്സ്. എസ്സ്. കരയോഗം ദേവീവിലാസം, പുറപ്പുഴ 1835

16-3-54–ൽ പ്രവർത്തനം ആരംഭിച്ചു. 10,000 രൂപാ വിലമതിപ്പുള്ള ഒരു കരയോഗമന്ദിരമുണ്ട്. മുണ്ടമററം വേലായുധൻനായർ പ്രസിഡൻറും കെ. കരുണാകരൻനായർ സെക്രട്ടറിയും കെ. പി. നായർ ഖജാൻജിയും.

### എൻ. എസ്. എസ്. കരയോഗം കാരാപ്പുഴ 735

735–ാംനമ്പറായി രജിസ്റ്റർ ചെയ്ത് കാരാപ്പുഴ കരയിലെ 85–ഓളം വരുന്ന നായർഭവനങ്ങളുടെ അഭ്യുന്നതിക്ക് നിരന്തരം പ്രവർത്തിച്ചുവരുന്ന ഈ കരയോഗം കരയിലെ പ്രധാന ക്ഷേത്രങ്ങളായ അമ്പലക്കടവ് ഭഗവതീക്ഷേത്രത്തിന്റെയും ശാസ്താംകാവ് ക്ഷേത്രത്തിൻറയും ഭരണം നടത്തിപ്പോരുന്നു. കരയിലെ ഒരു പാവപ്പെട്ട നായർവിദ്യാർത്ഥിക്ക് നട്ടവിലറസ്സൽ ലക്ഷ്മിക്കുട്ടിയമ്മ സ്മാരക സ്കോളർഷിപ്പ് കൊടുത്തുവരുന്നു. പ്രസിഡണ്ട്: ജി. പി. നായർ. സെക്രട്ടറി: സി. വാസുനായർ.


ജി. പി. നായർ

### എൻ. എസ്. എസ്. കരയോഗം മനയിൽകുളങ്ങര 2541

1121 ഇടവത്തിൽ പ്രവർത്തനമാരംഭിച്ചു. 1963 ജൂണിൽ എൻ. എസ്സ്. എസ്സിൽ അംഗത്വം സ്വീകരിച്ചു. ഈ കരയോഗത്തിന് ചുരുങ്ങിയകാലത്തെ പ്രവർത്തനംകൊണ്ട് സ്വന്തമായി സ്ഥലവും, മനോഹരമായ ഒരു മന്ദിരവും സമ്പാദിക്കുവാൻ സാധിച്ചു. കരയോഗാതിർത്തിക്കുള്ളിൽ ഒരു സഹകരണസ്റ്റോർ ആരംഭിച്ചു പ്രവർത്തിക്കുന്നു.

### എൻ. എസ്. എസ്. കരയോഗം റാന്നി 1261

കരയോഗം 1-5-1116-ൽ 1261–ാംനമ്പരായി രജിസ്റ്റർ ചെയ്തു. പ്രാരംഭത്തിൽ ഈ കരയോഗത്തിൽ 11 അംഗങ്ങൾ മാത്രമാണ് ഉണ്ടായിരുന്നത്. ഇപ്പോൾ 75 അംഗങ്ങൾ നിലവിലുണ്ട്, ഇതിൻെറ ഒന്നാമതു വാർഷികം 1117 മീനമാസം 30–ാം തീയതി മന്നത്തിന്റെ അദ്ധ്യക്ഷതയിൽ ഹൈന്ദവമന്ദിരത്തിൽവച്ച് ആർഭാടമായി നടത്തി. ഈ കരയോഗത്തിന് ഇപ്പോൾ 7000-ൽപരം രൂപാ ചെലവു ചെയ്തിട്ടുള്ള ഒരു മന്ദിരവും രൊക്കം നീക്കിയിരിപ്പായി 604 ക. 84 സ. യും, ആഫീസ് ആവശ്യത്തിനുള്ള ജംഗമസാധനങ്ങളും ഉണ്ട്. ഈ കരയോഗത്തിൽ പെട്ടവരും സാമ്പത്തിക അവശതകളുള്ളവരുമായ സമർത്ഥരായ കുട്ടികളിൽ ഒരാൾക്ക് 1955 മുതൽ 25 ക. സ്കോളർഷിപ്പു കൊടുക്കുന്നുണ്ട്. എന്നാൽ, ഈ വർഷം കോളേജിൽ പഠിക്കുന്ന ഒരു വിദ്യാർത്ഥിക്ക് 100 ക. കൊടുത്തു. രോഗികളും മററുതരത്തിൽ സാമ്പത്തിക അവശത അനുഭവിക്കുന്നവരുമായ കരയോഗത്തിൽപ്പെട്ട അംഗങ്ങൾക്ക് സഹായങ്ങൾ ചെയ്തുകൊടുക്കുന്നുണ്ട്. ഇപ്പോൾ കരയോഗത്തിലെ ആദായമാർഗ്ഗങ്ങളായി മാസവരി, ജന്മനക്ഷത്രപ്പിരിവ്, ഓണപ്പിരിവ്, വിഷുപ്പിരിവ്, പിടിയരിപ്പിരിവ് മുതലായവ ആരംഭിച്ചിട്ടുണ്ട്. ഇന്നത്തെ പ്രസിഡണ്ട് അമ്മനത്ത് എം. എൻ. കൃഷ്ണൻനായരും, സെക്രട്ടറി പെരുന്തോട്ടത്തിൽ പി. എൻ. രാഘവൻപിള്ളയും, ഖജാൻജി തടത്തിൽ പി. എൻ. വേലായുധൻനായരുമാണ്.

### മാവത്തലക്കോണം എൻ.എസ്.എസ്. കരയോഗം, ഉള്ളൂർ, തിരുവനന്തപുരം 2358

ഈ കരയോഗം 3-3-1959-ൽ 9 അംഗങ്ങൾ ചേർന്ന് ആരംഭിച്ചു. 25–11–1959-ൽ 2358–ാംനമ്പരായി രജിസ്റ്റർ ചെയ്തു. ഇപ്പോൾ ഈ കരയോഗത്തിൽ 135 അംഗങ്ങളുണ്ട്. ഒരു നെയ്ത്തുവ്യവസായം കരയോഗം വകയായി നടത്തിവരുന്നു.

### വാഴൂർ സൗത്തു് എൻ. എസ്. എസ്. കരയോഗം 827

14 അംഗങ്ങൾ മാത്രമുണ്ടായിരുന്ന ഈ യോഗത്തിൽ ഇന്നു 140 അംഗങ്ങളുണ്ടു്. ഈ കരയോഗത്തിനു് ദാനമായും തീറായും 3 ഏക്കർ 35 സെൻറു ഭൂസ്വത്തു ലഭിച്ചിട്ടുണ്ടു്. വാഴൂർപ്രദേശത്തുള്ള 4 കരയോഗങ്ങളുടെ വകയായി 'വാഴൂർ ശ്രീവിദ്യാധിരാജവിലാസം' ഹൈസ്കൂൾ 1953–ൽ ആരംഭിച്ചു. പ്രസ്തുത സരസ്വതീമന്ദിരത്തിനുവേണ്ടി ഈ കരയോഗം 15,000 ക.യോളം ചെലവുചെയ്തിട്ടുണ്ടു്.

വാഴൂർ കൊട്ടങ്ങൂർ ദേവീക്ഷേത്രവും, വെട്ടിക്കാട്ടുക്ഷേത്രവും ഈ കരയോഗത്തിനുകൂടി അധികാരാവകാശങ്ങൾ ഉള്ളവയാണു്.

### എൻ. എസ്. എസ്. കരയോഗം പ്രക്കാനം, പത്തനംതിട്ട 380

1106 വൃശ്ചികം 16–ാംതീയതി 380–ാം നമ്പരായി ഈ കരയോഗം രജിസ്റ്റർ ചെയ്തു. 1953 നവംബർ 4–ാംതീയതി ഈ കരയോഗം എൻ. എസ്സ്. എസ്സിലെ ഒരു സ്ഥിരാംഗമായി ചേർന്നു. ഈ കരയോഗത്തിനു് ഇപ്പോൾ അയ്യായിരത്തിൽപരം ക.യുടെ സ്വത്തും എഴുനൂറിൽപരം ക. നീക്കിയിരിപ്പും ഉണ്ടു്. ഇപ്പോഴുള്ള ഒരു ചെറിയ കരയോഗമന്ദിരത്തിനുപുറമേ കരയുടെ മദ്ധ്യഭാഗത്തു് ഒരു മനോഹര മന്ദിരം പണിതീർക്കുന്നതിനു ശ്രമിച്ചുകൊണ്ടിരിക്കുകയാണു്.

### മേപ്രം എൻ. എസ്. എസ്. കരയോഗം 1040

ഈ കരയോഗം 1112 ഇടവം 30–ാംതീയതി രജിസ്റ്റർചെയ്തു. കരയോഗം സ്വന്തമായി ഒരു സ്ഥലം വിലയ്ക്കുവാങ്ങി, അവിടെ ഒരു കരയോഗമന്ദിരം പണികഴിപ്പിച്ചുകൊണ്ടിരിക്കുന്നു. ശിലാസ്ഥാപനകർമ്മം 1961 ഒക്ടോബർമാസത്തിൽ അന്നത്തെ യൂണിയൻപ്രസിഡണ്ടായിരുന്ന മഞ്ചനാമഠം ജി. നരേന്ദ്രൻനായർ നിർവഹിച്ചു.

ഇപ്പോൾ ഈ കരയോഗത്തിനു് ഏകദേശം പതിനായിരം ക.യുടെ സ്വത്തുക്കളുണ്ടു്. എൻ. ആർ. കൃഷ്ണൻനായർ (പ്രസിഡണ്ടു്), വി. കെ. കൃഷ്ണപിള്ള (സെക്രട്ടറി), ഗോപാലപിള്ള (ഖജാൻജി), ഏ. ആർ. ദാമോദരപ്പണിക്കർ, രാമചന്ദ്രനുണ്ണിത്താൻ, പ്രഭാകരപ്പണിക്കർ, നാരായണൻനായർ എന്നിവരാണു് ഭരണസമിതി അംഗങ്ങൾ.

### എൻ. എസ്. എസ്. കരയോഗം പൊഴിക്കര 2624

ഈ കരയോഗം, യശശ്ശരീരനായ മഹാകവി കെ. സി. കേശവപിള്ളയുടെ സ്മരണയെ മുൻനിർത്തി അദ്ദേഹത്തിന്റെ ജന്മനക്ഷത്രദിനമായ 1957 ഫെബ്രുവരി 9-ാംതീയതി രജിസ്റ്റർ ചെയ്തു. 605 പേരെ അംഗങ്ങളായി ചേർക്കാനും മൂന്നു സെൻറ് സ്ഥലം വിലയ്ക്കുവാങ്ങി അതിൽ ഒരു കരയോഗമന്ദിരം പണിയിക്കാനും സാധിച്ചിട്ടുണ്ടു്. ഇതിനെല്ലാം കൂടി 4200 ക.യോളം ചെലവുണ്ടായിട്ടുണ്ടു്. ഈ കരയോഗം 30–4–1964 മുതൽ എൻ. എസ്സ്. എസ്സ്. സംഘടനയുടെ 2624–ാം നമ്പർ ഘടകമായി പ്രവർത്തനം നടത്തിവരുന്നു. എൻ. നീലകണ്ഠപ്പിള്ള (പ്രസിഡണ്ടു്), പി. എസ്. ഗോപാലപിള്ള (സെക്രട്ടറി), ആർ. അച്യുതൻപിള്ള (ഖജാൻജി) മുതലായി 12 പേർ ഉൾക്കൊള്ളുന്ന ഒരു കമ്മറ്റിയാണു് കരയോഗത്തിന്റെ ഭരണച്ചുമതല നിർവ്വഹിക്കുന്നതു്.

### എൻ. എസ്. എസ്. കരയോഗം ചിറക്കടവു് ഈസ്റ്റ് 747

1092 ചിങ്ങം നാലാംതീയതി 3-ാംനമ്പർ ചിറക്കടവു കിഴക്കുംഭാഗം നായർസമാജം രൂപംകൊണ്ടു. പതിനൊന്നു വർഷങ്ങൾക്കുശേഷം 1103–ാമാണ്ടു് തുലാമാസം 7–ാംതീയതി 23–ാംനമ്പർ ചിറക്കടവു കിഴക്കുംഭാഗം ശ്രീരാമകൃഷ്ണവിലാസം നായർസമാജം എന്ന ഒരു പുതിയ സംഘടനയും ജന്മംകൊണ്ടു. 1110 മിഥുനമാസം 1–ാംതീയതി പ്രസ്തുത നായർസമാജം നായർസർവീസ്സൊസൈററിയുടെ ഘടകമായി രജിസ്റ്റർചെയ്യപ്പെട്ടു. ഇതിന്റെ ഔപചാരികോൽഘാടനം 1110 കർക്കടകം 25–ാംതീയതി നടന്നു. നായർസർവ്വീസ്സൊസൈററിയുടെ നേതൃത്വവും പ്രവർത്തനവും കടന്നുവന്നതോടുകൂടി സർവ്വവിധ ഭിന്നതകളും അവസാനിപ്പിച്ചു് 23–ാംനമ്പർ ശ്രീരാമകൃഷ്ണവിലാസം നായർസമാജം കരയോഗത്തിൽ ലയിക്കുകയും കരയോഗം കെട്ടുറപ്പുള്ള ഒരു സംഘടനയായി വളരുകയും ചെയ്തു. 1112 വൃശ്ചികം 15 ആയപ്പോഴേക്കു കരയോഗത്തിനു് രണ്ടേക്കർ സ്ഥലം സ്വന്തമായി സമ്പാദിക്കാൻകഴിഞ്ഞു. 1113–ൽത്തന്നെ ഒരു കരയോഗമന്ദിരം പണിതുയർത്തി. കരയോഗത്തിന്റെ പ്രവർത്തനപരിധിക്കകത്തു് ഏകദേശം അയ്യായിരം ക.ചെലവുചെയ്തു് ഒരു റോഡു വെട്ടി വാഹനഗതാഗതയോഗ്യമാക്കിയിട്ടു

ണ്ടു്. സമുദായാംഗങ്ങളുടെ സാംസ്കാരികാഭിവൃദ്ധിക്കുവേണ്ടി ഒരു ഗ്രന്ഥശാല പ്രവർത്തിച്ചുവരുന്നു. ഏതാണ്ടു് ഇരുപതിനായിരം ക. വിലവരുന്ന മൂന്നേക്കർ സ്ഥലവും അയ്യായിരം ക. വിലവരുന്ന കെട്ടിടവും ആയിരം ക.യുടെ ജംഗമസ്വത്തും കരയോഗത്തിനു മുതൽക്കൂട്ടായിട്ടുണ്ടു്. 9 സ്ത്രീകൾ ഉൾപ്പെടെ 91 അംഗങ്ങളാണിന്നു കരയോഗത്തിലുള്ളതു്. ഇപ്പോൾ എം. ജി. ഗോപാലൻനായർ പ്രസിഡണ്ടും റ്റി. കെ. ശിവരാമൻനായർ ഖജാൻജിയും പി. എസ്. കരുണാകരൻനായർ സെക്രട്ടറിയുമായി ഒൻപതംഗങ്ങളുള്ള ഭരണസമിതിയാണു് ദൈനംദിനഭരണം നടത്തുന്നതു്.

## വലിയ പുന്നക്കൊന്നൂർ എൻ. എസ്. എസ്. കരയോഗം 875

ആയിരത്തിഒരുനൂററി പതിനൊന്നാമാണ്ടു മീനമാസം രണ്ടാംതീയതി 875-ാം നമ്പർ കരയോഗം രജിസ്റ്റർചെയ്തു. കൊല്ലം യൂണിയനിൽപ്പെട്ട ഈ കരയോഗം 56 അംഗങ്ങളോടുകൂടി പ്രവർത്തനമാരംഭിച്ചു. പ്രഥമ പ്രസിഡന്റു് കോട്ടൂർ എസ്സ്. നാരായണൻനായർ ആയിരുന്നു. കരയോഗമന്ദിരം നിർമ്മിക്കുന്നതിനുവേണ്ടി 10 സെൻറ് സ്ഥലം പ്രസിഡൻറു് സംഭാവനചെയ്തു.

അദ്ദേഹത്തിനുശേഷം ശാരദാമന്ദിരത്തിൽ വി. ചന്ദ്രശേഖരൻനായർ പ്രസിഡന്റായി ഇപ്പോഴും തുടരുന്നു. വി. മുരളീധരൻ ഉണ്ണിത്താൻ ഇപ്പോൾ സെക്രട്ടറിയായി പ്രവൃത്തിതുടരുന്നു. 24 അംഗങ്ങളുണ്ടു്.

## ആക്കാക്കൊട്ടപ്പുന്ന എൻ. എസ്. എസ്. കരയോഗം 864

മണ്ഡപപ്പള്ളിൽ ഇട്ടിരാരിച്ചമേനോന്റെ കാലത്തു് ഈ കരയിൽ കുടുംബയോഗമെന്ന പേരിൽ കരയോഗപ്രവർത്തനമാരംഭിച്ചിരുന്നു. കൊല്ലവർഷം 1086-ൽ അതു് നായർകരയോഗമായി രൂപാന്തരപ്പെട്ടു. പ്രസ്തുത കരയോഗം 1097വരെ നിലനിന്നു. വീണ്ടും കരയോഗപ്രവർത്തനം പുനഃസംഘടിപ്പിച്ചു. 1111-ൽ 864-ാം നമ്പരായി രജിസ്റ്റർചെയ്തു് പ്രവർത്തനം തുടങ്ങി. 1121 ആയപ്പോഴേക്കും അയ്യായിരം രൂപയോളം ഉണ്ടായി. മൂലധനത്തുകയിൽ മങ്കൊമ്പു ദേവീക്ഷേത്രത്തിലെ നാടകശാല പണിവകയ്ക്കും കരയിലെ ഗതാഗതസൗകര്യാർത്ഥമുള്ള പാലങ്ങൾ തീർക്കുന്നവകയ്ക്കും ആയി അഞ്ഞൂറു രൂപാ സംഭാവന ചെയ്തിട്ടുണ്ടു്. എൻ. എസ്സ്. എസ്സ്. വിഷ്ടപ്പിരിവു്, കാളേജുകൾക്കുള്ള പിരിവു് എന്നീ ഇനങ്ങളിൽ മുന്നൂറു രൂപയോളം കൊടുത്തിട്ടുണ്ടു്. കാവാലം എൻ. എസ്സ്. എസ്സ്. ഇംഗ്ലീഷ്സ്കൂൾ ആരംഭിച്ചതുമുതൽ ഇതുവരെയായി ഈ കരയോഗത്തിൽനിന്നും പല ഗഡുക്കളിലായി ആയിരം രൂപാ ദാനംചെയ്തിട്ടുണ്ടു്. ഇടയ്ക്കു പ്രവർത്തനം മന്ദീഭവിച്ചു. 1963 മാർച്ച് 5-ാംനു ഒരു പൊതുയോഗം കൂടി പുതിയ ഭരണസമിതിയെ തെരഞ്ഞെടുത്തു. അതിനുശേഷം എൻ. എസ്സ്. എസ്സിന്റെ മെമ്പർഷിപ്പ് അടച്ചു പൂർത്തിയാക്കി. കരയോഗത്തിലേക്കു് 12 സെൻറ് സ്ഥലം തീറെഴുതിവാങ്ങി. കൂടുതൽ ആദായം ഉണ്ടാക്കുവാൻ പിടിയരിപ്പിരിവു തുടങ്ങി. കരയോഗംവക പണം യോഗാംഗങ്ങൾക്കുതന്നെ പലിശയ്ക്കു കൊടുത്തു സഹായിക്കുന്നു. കരയോഗത്തിനു് 2500 ക. യുടെ ആസ്തിയുണ്ടു്. കെ. മാധവക്കുറുപ്പു് പ്രസിഡൻറും, എസ്. ദാമോദരക്കുറുപ്പു് സെക്രട്ടറിയുമാണു്.

## എൻ. എസ്. എസ്. കരയോഗം പട്ടം 211

പട്ടം നായർ കരയോഗം 1106-ൽ 141-ാം നമ്പരായി രജിസ്റ്റർചെയ്തു് പട്ടംപ്രദേശം കേന്ദ്രമാക്കി പ്രവർത്തനം നടത്തിവന്നിരുന്നു. അഡ്വക്കേററു് വി. നാഗപ്പൻനായർ 1108-ൽ ദാനമായി നല്കിയ സ്ഥലത്തു പണിത കരയോഗമന്ദിരത്തിനു് നാഗപ്പൻനായരുടെ പത്നി ദിവംഗതയായ ശാരദാമ്മയെ അനുസ്മരിച്ചു് 'ശാരദാ മെമ്മോറിയൽ ഹാൾ' എന്നു നാമകരണം ചെയ്തിരിക്കുന്നു. പി. എൻ. മാധവൻപിള്ള—പ്രസിഡന്റു്, ആർ. വേലായുധൻപിള്ള—സെക്രട്ടറി, കെ. നീലകണ്ഠപ്പിള്ള—ഖജാൻജി.

## മതിലിൽ ശ്രീവിലാസം എൻ. എസ്. എസ്. കരയോഗം 1130

1130-ാം നമ്പരായി രജിസ്റ്റർചെയ്യപ്പെട്ട മതിലിൽ ശ്രീവിലാസം കരയോഗം 1113-ാമാണ്ടു കുംഭമാസം 23-ാംനു ഉൽഘാടനംചെയ്യപ്പെട്ടു. സമുദായസ്നേഹിയും ഉദാരമതിയുമായ കെ. നാരായണക്കുറുപ്പു് ഈ കരയോഗത്തിലേക്കു് ഏതാനും സെൻറ് സ്ഥലം ദാനം ചെയ്തിട്ടുണ്ടു്.

കരയോഗംവകയായി കോട്ടയത്തുകടവു—കുണ്ടറ റോഡിന്റെ അരികിലുള്ള 7 സെന്റു് സ്ഥലത്തു് ഏകദേശം പതിനായിരം രൂപാ എസ്റ്റിമേററുള്ള കരയോഗമന്ദിരം നിർമ്മിച്ചു.

സമീപത്തായി നെഹ്റുസ്മാരക 'പ്രി പ്രൈ മറിസ്ക്കൂൾ' എന്ന നാമധേയത്തിൽ കരയോഗംവകയായി ഒരു ശിശുവിദ്യാലയം നടത്തി വരുന്നു. 500-ൽ പരം രൂപാ ചെലവാക്കി സ്ഥിരമായി ഒരു കെട്ടിടം പ്രസ്തുത വിദ്യാലയത്തിനുവേണ്ടി പണികഴിപ്പിച്ചിട്ടുണ്ട്. കരയോഗത്തിനു് ഇപ്പോൾ 1200 രൂപാ മൂലധനമുണ്ട്.

### എൻ. എസ്സ്. എസ്സ് കരയോഗം പെരുന്തുരുത്തു്, മുഹമ്മ 1590

1124 മകരം 19-ാംനു- കരയോഗം ആരംഭിച്ചു. 12,000 രൂപ മൂലധനം ഉണ്ട്. 6000-ൽ പരം രൂപാ ചെലവുചെയ്തു് ഒരു കരയോഗമന്ദിരം പണികഴിപ്പിച്ചു. പ്രസിഡൻറ്: വി. എം. പരമേശ്വരൻപിള്ള, സെക്രട്ടറി: ടി. എൻ. കൊച്ചുകൃഷ്ണപ്പണിക്കർ. ഖജാൻജി: ഈ. ചെല്ലപ്പമേനോൻ.

### എൻ. എസ്സ്. എസ്സ്. കരയോഗം, പെരുന്ന വെസ്റ്റ് 826

1107-ൽ രജിസ്റ്റർ ചെയ്തു. 13000-ൽ പരം രൂപാ ചിലവു് ചെയ്തു് കരയോഗമന്ദിരം പണിയിച്ചു. 1964- ഒക്ടോബർ 16-ാംതീയതി ഉൽഘാടനം ചെയ്തു. പ്രസിഡൻറ്: കുളത്തൂർ വാസുദേവൻനായർ. സെക്രട്ടറി: ഐക്കര കെ. ശിവരാമപിള്ള.

### എൻ. എസ്സ്. എസ്സ്. കരയോഗം ആദിച്ചനല്ലൂർ 798

1104-ൽ കരയോഗം രജിസ്റ്റർ ചെയ്തു. 12,000 രൂപാ വിലപിടിപ്പുള്ള സ്ഥാവര ജംഗമസ്വത്തുക്കൾ ഉണ്ട്. കരയോഗസ്ഥാപകരിൽ പ്രധാനിപരേതനായ പുളിയനഴികത്തു് വീട്ടിൽ എൻ. നാണുപിള്ളയാണ്. കെ. ജി. പരമേശ്വരൻപിള്ളയുടേയും ടി. പി. വേലുക്കുട്ടിമേനോൻേറയും ഉത്സാഹത്താലാണ് ഈ കരയോഗം സംഘടിപ്പിച്ചതു്. പ്രസിഡൻറ്: എൻ. വേലുപ്പിള്ള.

### എൻ. എസ്സ്. എസ്സ്. കരയോഗം നടുബ്ഭാഗം, തെക്കാട്ടുശേരി 790

പുരാതനകാലംമുതൽക്കെ നടന്നുവരുന്ന ഒരു കരയോഗമാണ്. 1110-ൽ എൻ.എസ്സ്. എസ്സിൽ ലയിച്ചു. കരയോഗം വക മണിയാതൃക്കൽക്ഷേത്രം ജീർണ്ണോദ്ധാരണം നടത്തി. ക്ഷേത്രത്തിനടുത്താണ് കരയോഗമന്ദിരം.ക്ഷേത്രത്തിനും കരയോഗമന്ദിരത്തിനുംകൂടി 30,000 രൂപാ വില കല്പിക്കാം. ജംഗമസാധനങ്ങൾക്കു് 3,000 രൂപാ വേറെയും വിലവരും. 5 ഏക്കർ തെങ്ങിൻ തോപ്പും, 3 ഏക്കർ 59 സെൻറ് ഇരുപ്പുനിലവും കരയോഗം വകയായി ഉണ്ട്. രണ്ടിനുംകൂടി ഒരു ലക്ഷം രൂപാ മതിപ്പുവില വരും. കരയോഗം വക ഒരു പ്രൈമറി സ്ക്കൂളുണ്ട്. സ്ക്കൂൾകെട്ടിടങ്ങൾക്കും ഉപകരണങ്ങൾക്കുംകൂടി 17,000രൂപാ വിലവരും. ചേർത്തല എൻ. എസ്സ്. എസ്സ്. യൂണിയൻ നടത്തിവരുന്ന റബർ പ്ലാൻേറഷൻ സ്കീമിൽ കരയോഗം ഒരു മെമ്പറാണ്. 500 രൂപാ വിഹിതം കൊടുക്കുന്നു. പണയാധാരപ്രകാരം 5,000 രൂപാ കിട്ടേണ്ടതായിട്ടുണ്ട്. പോസ്റ്റൽ ഡിപ്പോസിററ്, ബാങ്കു്, ചിട്ടി, നീക്കിയിരിപ്പുകൾപ്പടെ 6250 ഉറുപ്പിക രൊക്കം ഉണ്ട്. കരയോഗത്തിൻെറ മൊത്തം ആസ്തി 1,64,250ക. എന്നു കണക്കാക്കാം. സെക്രട്ടറി: കെ.ഗോപാലൻനായർ.

### എൻ. എസ്സ്. എസ്സ്. കരയോഗം, തോട്ടകം 1005

കരയോഗവും, കരയോഗം വക ഒരു ക്ഷേത്രവും പണ്ടേ ഉണ്ട്. 1113-ൽ എൻ. എസ്സ്. എസ്സിൽ ലയിച്ചു. ഒരേക്കർ പുരയിടം സ്വന്തമായിട്ടുണ്ട്. 18,000 രൂപാ ചെലവാക്കി ക്ഷേത്രത്തിൻേറയും, കുളത്തിൻേറയും ജീർണ്ണോദ്ധാരണം നടത്തി. കരയോഗത്തിനു് ഒരു മന്ദിരം സ്വന്തമായിട്ടുണ്ട്. സെക്രട്ടറി കെ. കൃഷ്ണൻനായരാണ്.

### ശ്രീരാമവിലാസം എൻ. എസ്. എസ്. കരയോഗം കുന്നന്താനം 717

1107 മിഥുനം 5-ാംതീയതി തിരുവല്ലാ സബ്‌രജിസ്ട്രാർ ആഫീസിൽ രജിസ്റ്റർ ചെയ്തു് കെ. ശങ്കരക്കയ്മൾ ബി. എ. എൽ. ററി. അദ്ധ്യക്ഷനായി പ്രവർത്തിച്ചുവന്നിരുന്ന ശ്രീരാമവിലാസം നായർ ഐക്യസംഘം 1111 മീനം 5-ാംതീയതി എൻ. എസ്സ്. എസ്സ്. കരയോഗമായി രജിസ്റ്റർ ചെയ്തു. 107-ലെ ഉടമ്പടി വ്യവസ്ഥപ്രകാരം എ. ബി. എന്നു് രണ്ടു ശാഖകളായി പ്രവർത്തിച്ചുവന്നിരുന്ന പ്രസ്തുത സംഘത്തിലെ 'എ'ശാഖാപ്രസിഡൻറ്: ഡോ. ഈ. കെ. കയ്മൾ, സെക്രട്ടറി: പി. കെ. ശങ്കരക്കയ്മൾ, അംഗങ്ങളായ കെ. കെ. അച്ചുതക്കയ്മൾ, പാലമണ്ണിൽ കുമാരക്കയ്മൾ, കോലത്തു നാരായണക്കയ്മൾ മുതലായവരാണ്. എൻ. എസ്സ്. എസ്സ്. കരയോഗം സ്ഥാപി

ക്കുന്നതിനുവേണ്ടി മുൻകയ്യെടുത്തു പ്രവത്തിച്ചു. 116 കുംഭം 12-ാംതീയതി സമുദായാചാര്യൻ മന്നത്തുപത്മനാഭന്റെ അദ്ധ്യക്ഷതയിൽ ചേന്ന സ്ഥലത്തെ വിവിധ എൻ. എസ്സ്. എസ്സ്. കരയോഗങ്ങളുടെ ഐക്യസമ്മേളനത്തിൽ കരയോഗത്തിന്റെ പ്രവത്തനപരിധി നിശ്ചയിച്ചു. അന്നുമുതൽ ശ്രീരാമവിലാസം 'എ' ശാഖ 911-ാംനമ്പർ എൻ. എസ്സ്. എസ്സ്. കരയോഗമായി പ്രവത്തിച്ചുവരുന്നു. 'ബി' ശാഖ അതേ നിലയിൽ കുറേക്കാലംകൂടി തുടരുകയും പിന്നീട് അതിന്റെ എല്ലാ സ്വത്തുക്കളോടുംകൂടി 96-ാംനമ്പർ എൻ. എസ്സ്. എസ്സ്. കരയോഗത്തിൽ ലയിപ്പിക്കുകയും ചെയ്തു. 1108-ൽ 13 അംഗങ്ങളോളുകൂടി ആരംഭിച്ച ഈ കരയോഗത്തിന്റെ അതിത്തിയിൽപ്പെട്ട എല്ലാ നായർ ഭവനങ്ങളും ഇന്ന് കരയോഗത്തിൽ ചേന്നിട്ടുണ്ട്. ഇപ്പോഴത്തെ പ്രസിഡൻറ് കെ. എസ്സ്. ഭാസ്കരൻപിള്ളയും, സെക്രട്ടറി കെ. കെ. വാസുദേവക്കയ്യൾ ബി. എ. ബി. എൽ-ം, ഖജാൻജി കെ. കെ. നാരായണക്കയ്യളുമാണ്.

### എൻ. എസ്. എസ്. കരയോഗം പല്ലാരിമംഗലം 80

ഈ കരയോഗം 21-9-1104-ൽ എൻ. എസ്സ്. എസ്സിനോടു ഘടിപ്പിച്ച് നിയമാനുസരണം രജിസ്റ്റർചെയ്തു പ്രവത്തിച്ചുവരുന്നു. ലക്ഷ്മിവിലാസത്തു ററി. ആർ. പ്രഭാകരൻ ഉണ്ണിനായർ പ്രസിഡൻറും, വി. പി. രാഘവക്കുറുപ്പ് വൈസ്പ്രസിഡൻറും, ജി. ചന്ദ്രശേഖരപ്പണിക്കർ ഖജാൻജിയും, എം. കെ. നാരായണക്കുറുപ്പ് സെക്രട്ടറിയുമാണ്.

### ശ്രീദേവിവിലാസം എൻ. എസ്. എസ്. കരയോഗം കുടയത്തൂർ 2518

1962 ഏപ്രിൽമാസം 22-ാംതീയതി കുടയത്തൂർ ശ്രീദേവിവിലാസം എൻ. എസ്സ്. എസ്സ്. കരയോഗം എന്നപേരിൽ ഒരു കരയോഗം 2518-ാംനമ്പരായി രജിസ്റ്റർ ചെയ്തു. അതിന്റെ ഉൽഘാടനം 1962 മെയ് 27-ാം തീയതി തൊടുപുഴ താലൂക്ക യൂണിയൻ പ്രസിഡൻറ് മുണ്ടമററത്തു് കെ. വേലായുധൻനായർ നിവ്വഹിച്ചു.

ററി. ജി. ശങ്കരൻനായർ—പ്രസിഡൻറ്, എം. എൻ. ഗോപാലൻനായർ—വൈസ്പ്രസിഡന്റ്, വി. ജി. കുമാരൻനായർ—സെക്രട്ടറി, പി. എൻ. ശ്രീധരൻനായർ—ജോയിൻറ് സെക്രട്ടറി, കെ. എൻ. നാരായണൻനായർ—ഖജാൻജി. 46 ഗൃഹങ്ങളിലെ 68 അംഗങ്ങൾ നാളിതുവരെ കരയോഗത്തിൽ മെംബറന്മാരായിട്ടുണ്ട്.

### എൻ. എസ്. എസ്. കരയോഗം ഇടമൺ 1214

ശ്രീരാമവിലാസം എൻ. എസ്സ്. എസ്സ്. കരയോഗം ഇടമൺ എന്ന പേരിൽ 1214-ാം നമ്പരായി 1115-ൽ രജിസ്റ്റർചെയ്തു. 1955 ജനുവരിമുതൽ ഊജ്ജസ്വലമായി പ്രവത്തനം നടത്തിവരുന്നു. നിലവിലുള്ളതു പതിനേഴ് അംഗങ്ങളാണ്. പി. കെ. പത്മനാഭപിള്ള (പ്രസിഡൻറ്) പി. നാരായണപിള്ള (സെക്രട്ടറി), കെ. നാരായണൻനായർ (ഖജാൻജി).

### പാറമ്പുഴ എൻ. എസ്. എസ്. കരയോഗം, പെരുമ്പായിക്കാട് കോട്ടയം 739

1111 ധനുമാസം 26-ാംതീയതി രജിസ്റ്റർ ചെയ്തു. 27-6-1111 മുതൽ പ്രവത്തനമാരംഭിച്ചു. 35 വീടുകളിലെ 37 അംഗങ്ങളോടുകൂടി കരയോഗം പ്രവത്തിച്ചുവരുന്നു. കരയോഗം സ്വന്തനിലയിൽ പണികഴിപ്പിച്ച മന്ദിരവും സ്ഥലവും വിദ്യാഭ്യാസഡിപ്പാർട്ടുമെന്റിലേക്ക് വിട്ടുകൊടുത്തു് എൽ. പി. സ്കൂൾ നടത്തിവരുന്നു. ററി. കെ. വേലുപ്പിള്ള (വെള്ളാററിൽ) പ്രസിഡൻറും, ഇ. എൻ. രാമകൃഷ്ണൻനായർ സെക്രട്ടറിയുമാണ്.

### വന്ദേമാതരം എൻ. എസ്സ്. എസ്സ്. കരയോഗം വെളിയന്നൂർ 191

മീനച്ചിൽ താലൂക്കിൽ വെളിയന്നൂർ കരയിൽ കൊല്ലവഷം 1065-ാമാണ്ടുമുതൽ നടന്നുവന്ന ഒന്നാംതീയതിക്കൂട്ടമാണ് 1105 മകരമാസം 9-ാംതീയതി പൂവക്കളത്തു് കളപ്പുരയിൽ ടി. പി. വേലുക്കുട്ടിമേനവന്റെ അദ്ധ്യക്ഷതയിൽ ചേന്ന യോഗത്തിൽ വെച്ച്, 191-ാം നമ്പർ വെളിയന്നൂർ വന്ദേമാതരം എൻ. എസ്സ്. എസ്സ്. കരയോഗമായി പ്രവത്തനം ആരംഭിച്ചതു്. 1118-ൽ കരയോഗമന്ദിരം പണിതീത്തു. പി. കെ. നാരായണപിള്ള കരയോഗത്തിലേക്ക ദാനമായി എഴുതിത്തന്നിട്ടുള്ള 70 സെൻറു സ്ഥലം ഉൾപ്പെടെയുള്ള രണ്ടേക്കർ നാലുസെൻറു സ്ഥലത്തു വന്ദേമാതരം യു. പി. സ്കൂൾ സ്ഥാപിച്ച് 1955 ജൂൺ 1-ന് പ്രവത്തനം ആരംഭിച്ചു. ഈ കരയോഗത്തിന് 66,500 രൂപയുടെ സ്ഥാവര വസ്തുക്കൾ ഉൾപ്പെടെ എഴുപതിനായിരം രൂപയുടെ സ്വത്തുണ്ട്. 270 അംഗങ്ങളും ഉണ്ട്.

### എൻ. എസ്സ്. എസ്സ്. കരയോഗം വള്ളിക്കോട്ട് കോട്ടയം 291

291-ാം നമ്പർ വള്ളിക്കോട്ട കരയോഗം 3–9–1105–ൽ രജിസ്റ്റർ ചെയ്തു് പ്രവൎത്തനമാരംഭിച്ചു, കരയോഗത്തിന്റെ പരിശ്രമഫലമായി 22-10-1111-ൽ ഒരു മലയാളം മിഡിൽ സ്ക്കൂൾ ആരംഭിച്ചു. പ്രസ്തുത സ്ഥാപനം കരയോഗം സംഭാവന ചെയ്ത മൂന്നേക്കർ സ്ഥലത്തു് ഒരു ഹൈസ്ക്കൂളായി 1950—'51–ൽ വളൎന്നു. 1952—'53-ൽ ഒരു ലക്ഷത്തിൽപ്പരം രൂപാ വിലപിടിപ്പുള്ള വസ്തുവകകളോട്ടുകൂടി ഈ മഹത് സ്ഥാപനം ഒരു പൂൎണ്ണഹൈസ്ക്കൂളായി ഉയൎന്നു. കരയോഗത്തിനു് സ്വന്തമായി ഉണ്ടായിരുന്ന 50 സെന്റു സ്ഥലത്തിനു പുറമേ 2 സെൻറു സ്ഥലംകൂടി 1963-ൽ സമ്പാദിക്കയുണ്ടായി കരയോഗത്തിന്റെ വൈപുല്യത്തെ പരിഗണിച്ചു് ഈ കരയോഗംതന്നെ മുൻകൈയെടുത്തു് 101 രൂപാ അംഗത്വഫീസ് അടച്ചു് 2536–ാം നമ്പരായി മററൊരു കരയോഗംകൂടി രജിസ്റ്റർ ചെയ്യുകയുണ്ടായി. പന്തളത്തുള്ള മന്നം ഷുഗർമിൽസിൽ ഈ കരയോഗവും ഓഹരി എടുത്തിട്ടുണ്ടു്. മൂന്നൂറിലധികം അംഗങ്ങളുണ്ടു്.

### വിജ്ഞാനപ്രദീപകം എൻ.എസ്സ്.എസ്സ്. കരയോഗം, ഉഴവൂർ 168

105–ൽ 168–ാം നമ്പരായി ഈ കരയോഗം രജിസ്റ്റർചെയ്തു പ്രവൎത്തനം ആരംഭിച്ചു. കരയോഗത്തിന്റെ ആരംഭകാലംമുതൽ പ്രസിഡണ്ടായിരുന്ന ചിറേറട്ടു് പി. എസ്. ശങ്കരൻനായർ 14 സെൻറ് സ്ഥലം ദാനമായി നല്കി. ആ സ്ഥലത്തു് മന്ദിരംപണി ആരംഭിച്ചു. 1115-ൽ മന്ദിരംപണി പൂൎത്തിയായി.

123–ൽ ടൗണിലുള്ള സ്ഥലത്തു് കെട്ടിടം പണി ആരംഭിച്ചു. 127–ൽ ഇരുനിലയിലുള്ള ടൗൺ ബിൽഡിംഗ് പൂൎത്തിയായി.

1955–ൽ കരയോഗത്തിന്റെ രജതജൂബിലി വിവിധ പരിപാടികളോട്ടുകൂടി ആഘോഷിച്ചു. രണ്ടു കെട്ടിടങ്ങളും സ്ഥലവിലയും ഉൾപ്പെടെ ഇന്നു് ഈ കരയോഗത്തിനു് 40,000 ക.യുടെ ആസ്തിയുണ്ടു്.

### എൻ. എസ്സ്. എസ്സ്. കരയോഗം മററത്തിബ്ഭാഗം 758

മററത്തിബ്ഭാഗം നായർ കരയോഗം 1110 മിഥുനമാസം 27–ാം തീയതി നായർ സർവീസ് സൊസൈററിയിൽ 758-ാം നമ്പരായി രജിസ്റ്റർ ചെയ്തു പ്രവൎത്തനംനടത്തിവരുന്നു. പാണാവള്ളി എൻ. എസ്. എസ് ഹൈസ്കൂളിനുവേണ്ടി 4000 ക.യ്ക്കു മേൽ ഈ കരയോഗത്തിൽനിന്നു ചെലവുചെയ്തിട്ടുണ്ടു്.

ഈ കരയിൽ സ്ഥിതിചെയ്യുന്നതും ജന്മിവകയുമായ തങ്കേക്കാട്ടു ശാസ്താക്ഷേത്രം ഈ കരയോഗം ചെലവിൽ പണി തീൎത്തിട്ടുള്ളതാണു്. യോഗത്തിനു നിലമുൾപ്പെടെ ഏഴു് ഏക്കറോളം ഭൂമി ഉണ്ടെങ്കിലും അവയിൽ മിക്കതും പണയത്തിലും പാട്ടത്തിലും അന്യകൈവശമാണു്. കരയോഗത്തിനു് ഇപ്പോൾ 6000 ക.യ്ക്കു മേൽ വിലമതിപ്പുള്ള ആഫീസ് കെട്ടിടവും ഉപകരണങ്ങളും 3000 ക.യ്ക്കു മേൽ വിലവരുന്ന ജംഗമങ്ങളും 10000 ക.യ്ക്കു മേൽ വിലപിടിപ്പുള്ള വസ്തുക്കളും കൈവശമുണ്ടു്.

ഈ കരയോഗത്തിൽനിന്നും മററത്തിബ്ഭാഗം പഞ്ചായത്താഫീസിനു് ഒരു കെട്ടിടം ഉണ്ടാക്കുന്നതിനുവേണ്ടി 15 സെൻറു സ്ഥലവും ചില വ്യവസ്ഥകൾക്കുൾപ്പെട്ടു് ദാനമായി നല്കിയിട്ടുണ്ടു്.

### എൻ. എസ്സ്. എസ്സ്. കരയോഗം പുല്ലങ്ങടി 227

കൊല്ലവർഷം 1110–ൽ ഈ കരയോഗം എൻ. എസ്സ്. എസ്സ് മെമ്പർഷിപ്പെടുത്തു് ഊൎജ്ജിതമായി പ്രവൎത്തിച്ചുവരുന്നു. മനോഹരമായ ഒരു മന്ദിരവും ഉദ്ദേശം 20,000രൂപയുടെ ആസ്തിയും ഈ കരയോഗത്തിനുണ്ടു്. മന്ദിരത്തിന്റെ രണ്ടു മുറികൾ പോസ്റ്റാഫീസിനും, വായനശാലയ്ക്കുമായി സൗജന്യമായി വിട്ടുകൊടുത്തിട്ടുണ്ടു്. വായനശാലയ്ക്കു പ്രതിവൎഷം 60 രൂപാ സഹായധനവും കൊടുത്തുവരുന്നുണ്ടു്. ശ്രീ കണ്ടങ്കരികാവുക്ഷേത്രം വകയായി രണ്ടു് എൻ. എസ്സ്. എസ്സ് കരയോഗങ്ങളുടെയും മാനേജുമെൻറിൽ ലോവറും, അപ്പറും പ്രൈമറി സ്ക്കൂളുകൾ നടത്തിവരുന്നുണ്ടു്

### എൻ. എസ്സ്. എസ്സ്. കരയോഗം കരിമണ്ണൂർ 240

കരിമണ്ണൂർ, പന്നൂർ, പള്ളിക്കമുറി, വെള്ളാന്താനം, മുളപ്പുറം എന്നീ കരകൾ ഉൾപ്പെട്ടതി 10–8–1105–ൽ ഈ കരയോഗം രജിസ്റ്റർ ചെയ്യുകയും 31-12-1105-ൽ പ്രവൎത്തനം തുടങ്ങുകയും ചെയ്തു. പുരാതന പന്നിയൂർഗ്രാമക്കാരായിരുന്ന നമ്പൂതിരിസമുദായത്തിന്റെ പരദേവതാക്ഷേത്രമായ പന്നിയൂർ ശ്രീവരാഹമൂൎത്തിക്ഷേത്രവും അതോടുചേൎന്ന നാലേക്കറോളം സ്ഥലവും ഊരാണ്മക്കാരായിരുന്ന നാഗഞ്ചേരി ഇല്ലക്കാർ ഈ കരയോഗത്തിലേ

ക്ക് ഇഷ്ടദാനം നല്കി. അതിൽ നടപ്പുപണയ പ്രകാരം അന്യാധീനപ്പെട്ടിരുന്ന സ്ഥലം 2740 ക. കൊടുത്ത് കരയോഗത്തിൽനിന്നും ഒഴിപ്പിച്ചു വാങ്ങി. ഒഴിപ്പിച്ചു വാങ്ങിയസ്ഥലത്ത് പന്തീരായിരം ക. ചെലവുചെയ്ത് ഒരു ലോവർപ്രൈമറിസ്കൂൾ നടത്തിവരുന്നു. ഈ കരയോഗത്തിനു ക്ഷേത്രം, വിദ്യാലയം, തോട്ടം എന്നീ വകകളിലും തടിസാമാനങ്ങൾ, ഉപകരണങ്ങൾ എന്നീ ഇനങ്ങളിലുമായി 45000 ക.യുടെ സ്വത്തുണ്ട്. ഈ കരയോഗത്തിൽ 126 അംഗങ്ങളുണ്ട്.

### എൻ. എസ്. എസ്. കരയോഗം കഞ്ഞിപ്പാടം 854

1937–ൽ വേലുക്കുട്ടിമേനോൻ ഈ സ്ഥലം സന്ദർശിക്കുകയും ഇവിടെ അന്നു് പ്രവർത്തിച്ചുപോന്നിരുന്ന ഒരു കൂട്ടയോഗത്തെ 854–ാം നമ്പർ എൻ. എസ്സ്. എസ്സ്. കരയോഗമായി പരിവർത്തനപ്പെടുത്തി പ്രവർത്തനക്ഷമമാക്കുകയും ചെയ്തു. കരയോഗാംഗങ്ങളുടെ വിദ്യാർത്ഥികൾക്കാവശ്യമുള്ള എല്ലാ വിദ്യാഭ്യാസോപകരണങ്ങളും ഒന്നിച്ചു സംഭരിച്ച് കടമായി വിതരണംചെയ്തുവരുന്നു. പ്രോത്സാഹനാർഹരായ വിദ്യാർത്ഥികൾക്കു് സ്കോളർഷിപ്പും മററും നല്കിവരുന്നുണ്ട്. കൃഷിയാവശ്യത്തിനുള്ള വളം,കീടനാശിനികൾ ഇവ യഥാകാലം കരയോഗത്തിൻെറ ചുമതലയിൽ കടമായി കൊടുത്തു സഹായിച്ചു് കൃഷി അഭിവൃദ്ധിപ്പെടുത്തുന്നു.

1955–ൽ മന്നത്തുപത്മനാഭൻ കരയോഗം സന്ദർശിച്ചു. 1962–ൽ എൻ. ഗോവിന്ദമേനോൻെറ അദ്ധ്യക്ഷതയിൽ രജതജൂബിലി ആഘോഷിച്ചു.

ഒരു കരയോഗമന്ദിരത്തിൻെറ നിർമ്മാണപ്രവർത്തനങ്ങളിൽ ഇപ്പോൾ ഞങ്ങളുടെ ശ്രദ്ധ വ്യാപരിച്ചുകൊണ്ടിരിക്കുന്നു. നടപ്പുവർഷത്തിൽ 48,665 ക. വരവും, 47,449 ക. ചെലവും ഉൾക്കൊള്ളുന്ന ഒരു ബഡ്ജററിൻെറ അടിസ്ഥാനത്തിലാണ് പ്രവർത്തിക്കുന്നതു്.

### എൻ. എസ്. എസ്. കരയോഗം ഓച്ചിറ 1825.

1102 മീനത്തിൽ ''പായിക്കുഴി ബ്രഹ്മാനന്ദവിലാസം നായർ കരയോഗം'' എന്ന പേരിൽ ഒരു സംഘടന രൂപീകരിച്ചു. 107 മിഥുനത്തിൽ രജിസ്റ്റർ ചെയ്തു. ഈ കരയുടെഅതിർത്തിയിലുള്ള ഓച്ചിറ പരബ്രഹ്മക്ഷേത്രത്തിൽ, പതിവായി നടത്തിവരാറുള്ള വഴിപാടുകൾ നിർവ്വഹിച്ചും നടത്തിവരുന്നു.1954 ഫെബ്രുവരിയിൽ 1825–ാംനമ്പർ എൻ. എസ്സ്. എസ്സ് കരയോഗമായി രജിസ്റ്റർ ചെയ്തു. കരയോഗത്തിനു് ഒരു മന്ദിരം പണികഴിപ്പിച്ചു. കേന്ദ്രസംഘടനയിൽ അംഗത്വം പൂർത്തിയാക്കി.

### എൻ. എസ്. എസ്. കരയോഗം തെക്കേമുറി, തലവടി 414

ഈ കരയോഗം 1090–ാമാണ്ടു് മിഥുനമാസം 1-ാം തീയതി ആരംഭിച്ചു. ആരംഭകാലത്തു് 130 കുടുംബങ്ങളിൽപ്പെട്ട 1500–ൽ പരം അംഗങ്ങൾ ഇതിൽ ചേർന്നിരുന്നു. 1135–ൽ ഈ കരയോഗത്തിൽനിന്നും ഏതാനും കുടുംബങ്ങൾ പ്രത്യേകമായിപ്പിരിഞ്ഞു് പുതിയതായി മറെറാരു കരയോഗം രജിസ്റ്റർ ചെയ്തിട്ടുണ്ട്. 414–ാം നമ്പരായി രജിസ്റ്റർ ചെയ്തിട്ടുള്ള ഈ യോഗത്തിനു് ഇപ്പോൾ 70 വീടുകളിലായി 800–ൽ പരം അംഗങ്ങൾ ഉണ്ട്. അതിൻെറ ഉപയോഗത്തിലേക്കു് ഒരു നല്ല മന്ദിരവും മാണത്താറ ബാലസുബ്രഹ്മണ്യസ്വാമി ക്ഷേത്രത്തിൻെറ ഭരണച്ചുമതലയുമുണ്ട്. ഇപ്പോൾ കെ. ശങ്കരപ്പിള്ള, എ. കേശവപിള്ള, പി. കെ. ചന്ദ്രശേഖരൻനായർ, എൻ. ജി. ഭാസ്കരൻനായർ, പി.വി. രവീന്ദ്രനാഥ്, കെ. പി. രാമദാസ്, എ. പി. ശ്രീധരൻനായർ എന്നിവരാണ് ഭരണസമിതി അംഗങ്ങൾ.

### എൻ. എസ്. എസ്. കരയോഗം മുട്ടയ്ക്കാവ് 1199

കൊ:വ: 1114–ൽ കെ. ജി. പരമേശ്വരൻപിള്ളയുടെ അദ്ധ്യക്ഷതയിൽ മുട്ടയ്ക്കാവ് മലയാളം പ്രൈമറിസ്കൂളിൽ കൂടിയ യോഗത്തിൽ 60–ൽപരം നായർ കുടുംബങ്ങളെ ഉൾക്കൊള്ളിച്ചുകൊണ്ട് ''ദേവീവിലാസം എൻ.എസ്സ്. എസ്സ്. കരയോഗം'' എന്ന പേരിൽ 1–7-1114–ൽ 1199–ാം നമ്പരായി രജിസ്റ്റർ ചെയ്തു പ്രവർത്തനം തുടങ്ങി. എൻ. പരമേശ്വരൻപിള്ള, പി. ചെല്ലപ്പൻപിള്ള, ആർ. ബാലകൃഷ്ണൻനായർ, വി. മാതുപിള്ള എന്നിവരെ യഥാക്രമം പ്രസിഡൻറ്, സെക്രട്ടറി, ജോ: സെക്രട്ടറി, ഖജാൻജിമാരായും. എസ്സ്. ചെല്ലപ്പൻപിള്ള, ആർ. ഗോപാലപിള്ള, എൻ. മാധവൻപിള്ള എന്നിവർ മററു കമ്മററിയംഗങ്ങളായുമുള്ള ഒരു ഏഴംഗക്കമ്മററിയെ തെരഞ്ഞെടുത്തു ഭരണം നടത്തിവരുന്നു. എൻ. എസ്സ്. എസ്സിൽനിന്നും ആണ്ടുതോറും നല്കിവരുന്ന വിദ്യാഭ്യാസ സ്കോളർഷിപ്പിൽ

ഒരെണ്ണം 1963-ൽ ഈ കരയിലെ സമർത്ഥനായ ഹൈസ്കൂൾ വിദ്യാർത്ഥിക്ക കിട്ടിയിട്ടുണ്ട്. 40 അംഗങ്ങളാണ് ഈ കരയോഗത്തിലുള്ളത്. മാസവരി,പിടിയരി, മററു സംഭാവനകൾ എന്നീ ഇനങ്ങളിലുള്ള തുകകൾ അപ്പോഴപ്പോൾ കരയോഗം വക ഫണ്ടായി സേവിംഗ്സിൽ നിക്ഷേപിച്ചു വരുന്നു.

### എൻ. എസ്. എസ്. കരയോഗം കണ്ടങ്കരി 852

ഈ കരയോഗം 20-4-111-ൽ 852-ാം നമ്പരായി രജിസ്റ്റർ ചെയ്തു. 24 സെൻറ് പുരയിടം സ്വന്തമായും 60 സെൻറ് പുരയിടം പാട്ടവസ്തുവായും ഉണ്ട്. പതിനയ്യായിരത്തിൽ പരം രൂപാ വിലപിടിപ്പുള്ള ഒരു ചുണ്ടൻവള്ളവും അനുസാരികളും ഉണ്ട്. ഈ കരയോഗത്തിൻേറയും പുല്ലങ്ങടി 772-ാം നമ്പർ എൻ. എസ്സ്. എസ്സ്. കരയോഗത്തിൻേറയും സംയുക്ത ഉടമയിൽ കണ്ടങ്കരിക്കാവ് ദേവസ്വവും പ്രസ്തുത ദേവസ്വം വകയായി ദേവിവിലാസം ലോവർ അപ്പർ പ്രൈമറി സ്കൂളും പ്രവർത്തിച്ചു വരുന്നു. ഈ സ്ഥാപനത്തിൻെറ മേൽനോട്ടത്തിൽ പൊതുവഴികൾ നന്നാക്കുക, പാലം പണികഴിപ്പിക്കുക മുതലായവ ചെയ്തിട്ടുണ്ട്. പൊതുജനാവശ്യത്തിനായി ഒരു ബോട്ടുജട്ടിയും പണികഴിപ്പിച്ചിട്ടുണ്ട്.

### എൻ. എസ്. എസ്. കരയോഗം മതുത്തോർവട്ടം 2486

ഈ കരയോഗം 1088-ാമാണ്ടു മിഥുനമാസം 10-ാംതീയതി ആരംഭിച്ച് മതുത്തോർവട്ടം ശ്രീധന്വന്തരിവിലാസം നായർ കരയോഗം എന്നു് നാമകരണംചെയ്തു. മൂന്നു കൊല്ലത്തിനുമുമ്പ് എൻ. എസ്സ്. എസ്സിൽ ചേർന്ന് 2486-ാം നമ്പ്രായി രജിസ്റ്റർചെയ്തു. ഈ കരയോഗത്തിനു് 3 ഏക്കർ സ്ഥലവും 80,000 ക. കരയോഗത്തിൽനിന്നും മുടക്കി നടത്തിവരുന്ന മതുത്തോർവട്ടം ടാഗൂർമെമ്മോറിയൽ അപ്പർ പ്രൈമറിസ്കൂളും ഒരു ലക്ഷത്തിൽപരം ക.യ്ക്കു് സ്വത്തുള്ള മതുത്തോർവട്ടം ശ്രീധന്വന്തരി ക്ഷേത്രവും ഉണ്ട്. ഇതു കൂടാതെ 5000 ക. കരയോഗത്തിൻെറ കൈവശം ഇപ്പോൾ മുതൽ ഉണ്ട്.

### എൻ. എസ്സ്. എസ്സ്. കരയോഗം പള്ളിക്കൽ 201

കൊട്ടാരക്കരത്താലൂക്കിലെ രണ്ടാമതു കരയോഗമായി 1103-ാമാണ്ട് രജിസ്റ്റർചെയ്തു. രജിസ്റ്റർ ചെയ്യുന്നകാലത്തു് 15 അംഗങ്ങൾ മാത്രമാണ് ഉണ്ടായിരുന്നതു്. ഇപ്പോൾ 150-ൽ അധികം അംഗങ്ങളുണ്ട്. കരയോഗം വകയായി അഞ്ചാംസ്റ്റാൻഡാർഡുവരെ രണ്ടു ഡിവിഷൻ വീതമുള്ള ഒരു എൽ. പി. എസ്സും 200 അടി കെട്ടിടവും 15,000 രൂപാ വിലപിടിപ്പുള്ള വസ്തുവും സ്വത്തുക്കളായിട്ടുണ്ട്. കമ്മററി അംഗങ്ങൾ: പി. നാരായണ പിള്ള(പ്രസിഡൻറും മാനേജരും), എം.കെ. കൃഷ്ണൻനായർ(സെക്രട്ടറി), വി.പരമേശ്വരൻ പിള്ള (ഖജാൻജി), ആർ. കേശവപിള്ള, ആർ. ജനാർദ്ദനൻപിള്ള, പി. കേശവ പിള്ള, കെ. ജി. രവീന്ദ്രൻപിള്ള കെ. രാഘവൻപിള്ള, ആർ. ഗോപാലപിള്ള, വി. കേശവപിള്ള, എം. രാഘവൻപിള്ള.

### പെരുന്നേർമംഗലം (വടക്ക്) എൻ. എസ്. എസ്. കരയോഗം 1604

കൈവിഷഹാരിയായ തിരുവിഴാ ശ്രീമഹാദേവർക്ഷേത്രത്തിലെ മീനഭരണി ഉത്സവം നടത്തുന്നതിലേക്കായി ഈ കരയിലെ നായർസമുദായാംഗങ്ങൾ ഏതാണ്ട് നൂറു കൊല്ലങ്ങൾക്കുമുമ്പ് ഭരണിക്കൂട്ടം എന്ന പേരിൽ ഉണ്ടാക്കിയതാണ് ഈ സംഘടന. 1099 മുതൽ 'പെരുന്നേർമംഗലം വടക്കുംഭാഗം നായർകരയോഗം' എന്ന പേരിൽ രജിസ്റ്റർചെയ്തു പ്രവർത്തിച്ചുപോന്നു.

5-8-124-ൽ ഈ കരയോഗം രജിസ്റ്റർചെയ്തു് 1604-ാംനമ്പർ എൻ. എസ്സ്. എസ്സ്. കരയോഗമായി പ്രവർത്തിച്ചുവരുന്നു.

നൂറു രൂപ അടച്ച് സൊസൈററിയിലെ ഒരു മെമ്പറായി 1952 സെപ്തംബർ 22-ാംതീയതി 824-ാംനമ്പരായി സർട്ടിഫിക്കററു വാങ്ങിയിട്ടുണ്ട്.

യോഗംവക മന്ദിരത്തിൻെറ മതിപ്പുവില 5000 ക. സ്ഥാവരവസ്തുക്കളുടെ മതിപ്പുവില 1250 ക. ജംഗമവസ്തുക്കളുടെ വില 1000 ക. റബർ എസ്റ്റേററ് 2 ഏക്കർ.

### എൻ. എസ്. എസ്. കരയോഗം ചേനപ്പാടി 267

1105 മിഥുനമാസത്തിൽ ചേനപ്പാടി നായർ കരയോഗം രജിസ്റ്റർചെയ്തു പ്രവർത്തനം ആരംഭിച്ചു. തിരുനല്ലൂർ ററി. പി. കേശവൻ നായർ സംഭാവന ചെയ്ത സ്ഥലത്തു് 1000ക. വിലവരുന്ന ഒരു മനോഹരമന്ദിരം പണിതീർക്കുകയും ചെയ്തു. കരയോഗത്തിനു് 1110-ൽ ഒരു പൂർണ്ണ മിഡിൽസ്കൂൾ അനുവദിക്കുകയും കൂടുതൽ കെട്ടിടങ്ങളും ഉപകരണങ്ങളും

ഉണ്ടാക്കി പ്രശസ്തമായ നിലയിൽ നടത്തിവരികയും 1959-ൽ 50 സെൻറ് സ്ഥലവും സ്കൂളും മാതൃസംഘടനയായ സർവീസ് സൊസൈറ്റിക്ക് ദാനംചെയ്യുകയും ചെയ്തു. പൂജാദികർമ്മങ്ങൾ മുടങ്ങിക്കിടന്ന സ്ഥലത്തെ ശ്രീകൃഷ്ണസ്വാമിക്ഷേത്രം കരയോഗം ഏറെറടുത്തു. പ്രവർത്തനരഹിതമായിക്കിടന്ന ശ്രീ ദേവീവിലാസം ഭജനസംഘം പുനരുദ്ധരിച്ച് ഒരു ഭജനമഠം പണിയുന്നതിനും മത പാഠശാലാക്ലാസ് നടത്തുന്നതിനും പ്രചോദനം നല്കി. കരയോഗമന്ദിരത്തിൽ ഒരു രവിവാരപാഠശാല നടത്തിവരുന്നു. സ്ത്രീകൾ ഉൾപ്പെടെ 151 അംഗങ്ങൾ ഇപ്പോൾ ഈ കരയോഗത്തിലുണ്ട്. കെ. വി. കേശവൻ നായർ—പ്രസിഡണ്ട്.

## എൻ. എസ്. എസ്. കരയോഗം ഏന്തയാർ 2631

1964 ഏപ്രിൽ 26-ാംനു 2631-ാംനമ്പരായി രജിസ്റ്റർചെയ്തു. ഡാ. എൻ. രാമൻനായർ (പ്രസിഡന്റ്), പി. എൻ. നീലകണ്ഠപ്പിള്ള (വൈസ്പ്രസിഡൻറ്), വി. എസ്. ഗോവിന്ദപ്പിള്ള(സെക്രട്ടറി).

## എൻ. എസ്. എസ്. കരയോഗം പെരുന്ന കിഴക്കുംഭാഗം 257

എൻ. എസ്സ്. എസ്സ്. രൂപമെടുക്കുന്നതിനു് ഒരു ദശാബ്ദംമുമ്പ് മന്നത്തുപത്മനാഭൻെറ നേതൃത്വത്തിൽ ഈ കരയോഗം പ്രവർത്തനമാരംഭിച്ചു. ഇതിൻെറ ആദ്യത്തെ പ്രസിഡണ്ട് കുന്നപറമ്പിൽ ശങ്കുപ്പിള്ളയും പ്രഥമ സെക്രട്ടറി മന്നത്തുപത്മനാഭനുമായിരുന്നു. കരയോഗത്തിനു് സ്വന്തമായി 1084-ൽ വിശാലവും മനോഹരവുമായ ഒരു മന്ദിരം പണിതു് ഉൽഘാടനം ചെയ്യാൻ സാധിച്ചു.

1096-ൽ ഈ കരയോഗം എൻ. എസ്. എസ്സുമായി ബന്ധിക്കുകയും മന്നത്തു പത്മനാഭൻ ഇതിൻെറ പ്രസിഡണ്ടുപദം സ്വീകരിക്കുകയും തുടന്നു് പത്തുകൊല്ലക്കാലം അദ്ദേഹത്തിൻെറ നേതൃത്വത്തിൽ പ്രവത്തിക്കുകയുംചെയ്തു. റാവു ബഹദൂർ ഇ. വി. പത്മനാഭപിള്ള, മാവേലിൽ ഗോവിന്ദപ്പിള്ള, മധുരഞ്ചേരിൽ രാമൻപിള്ള എന്നിവർ മന്നത്തെത്തുടന്നു് പ്രസിഡണ്ടുപദം അലങ്കരിച്ചിട്ടുണ്ട്. ഇപ്പോഴത്തെ പ്രസിഡണ്ട് പുരാതനമായ പ്ലാമൂട്ടിൽ ലശ്ശേരികുടുംബത്തിലെ കെ. ചന്ദ്രശേഖരൻ നായരാണു്. ഇലഞ്ഞിമുററത്തു് എൽ. രാജശേഖരൻനായരാണു് സെക്രട്ടറി. മൂന്നു ദശാബ്ദകാലമായി ഈ കരയോഗത്തിൻ്റെ ഖജാൻജി എന്ന നിലയിൽ സേവനമനുഷ്ഠിച്ച കാത്തികഭവൻ ആർ. വേലായുധൻനായരുടെ ത്യാഗനിർഭരമായ പ്രവത്തനങ്ങളുടെ സ്മാരകങ്ങളാണു് മന്നം ഷഷ്ടിപൂത്തി സ്മാരകമന്ദിരവും മെഡിക്കൽ മിഷൻ പ്രവത്തിക്കുന്ന മന്ദിരവും. 5 ലക്ഷം ക. ഈ രണ്ടു മന്ദിരങ്ങൾക്കു വിലമതിക്കാം. മെഡിക്കൽമിഷൻ കെട്ടിടത്തിലാണു് മന്നം ലൈബ്രറി സ്ഥിതിചെയ്യുന്നതു്. ഈ കരയോഗം വകയാണു് പെരുന്ന അംബികാക്ഷേത്രം.

## എൻ. എസ്. എസ്. കരയോഗം പത്തിയൂർക്കാലാ 1070

കാത്തികപ്പള്ളിതാലൂക്കിൽ പത്തിയൂർവില്ലേജിൽ 1070-ാം നമ്പരായി 26-12-112-ൽ രജിസ്റ്റർചെയ്തു. 1087 മുതൽ പ്രവത്തനമാരംഭിച്ചതാണു് ഈ കരയോഗം. 1957-ൽ സ്ഥായിയായ ഒരു സാമാജികമന്ദിരം പണികഴിപ്പിക്കുകയും ആവശ്യമുള്ള മററുപകരണങ്ങൾ, കൂടുതൽ റിക്കാർഡുകൾ ഇവ ഉണ്ടാക്കുകയുംഅംഗസംഖ്യ 158 ആയി വദ്ധിക്കുകയുംചെയ്തു. 1946 ആയപ്പോൾ മൂലധനം 12768 ക.യുമായി. കളീക്കത്തറയിൽ കെ. നാരായണപിള്ള പ്രസിഡണ്ട്, പുത്തൂർ ജി. ശങ്കരപ്പിള്ള സെക്രട്ടറി, മഠത്തിത്തെക്കേതിൽ കെ. കൃഷ്ണപിള്ള ഖജാൻജി.

## എൻ. എസ്. എസ്. കരയോഗം ഏവൂർ സൗത്ത് 1117

ഈ കരയോഗം 6-5-1113-ൽ 1117-ാം നമ്പർ ആയി രജിസ്റ്റർ ചെയ്തു. ഇപ്പോൾ ഈ കരയോഗത്തിൽ 65 സ്ഥിരം മെമ്പറന്മാർ ഉണ്ടു്. കരയോഗത്തിൻെറ ചുമതലയിൽ സാധുക്കളായ രോഗികളെ ചികിത്സിച്ചുവരുന്നു. കരയോഗത്തിലെ മെമ്പറന്മാരുടെ വസ്തുക്കൾ കടത്തിൽ പോയിട്ടുണ്ടെങ്കിൽ ആയതു് പണം കൊടുത്തു് ഒഴിപ്പിച്ച് കക്ഷികൾക്കു കൊടുത്തുവരുന്നു. കരയോഗത്തിലെ കടം അതിൻെറ ആദായംകൊണ്ടു് തീത്തുവരുന്നു. കരയോഗം അംഗങ്ങൾക്കു് വസ്തുജാമ്യത്തിന്മേൽ കുറഞ്ഞപലിശയ്ക്കു് പണം കടം കൊടുത്തുവരുന്നു. കരയോഗം അംഗങ്ങളുടെ വസ്തുക്കൾ കരയോഗത്തിൽനിന്നും ദേഹണ്ഡിച്ച് ആദായമെടുത്തു് അപ്പോഴപ്പോൾ മുക്കാൽ ഭാഗം കൊടുക്കുകയും ബാക്കിയുള്ളതു് ആണ്ടവസാനത്തിൽ കൊടുക്കുകയും ചെയ്തുവരുന്നു. കരയോഗത്തിൽ പെട്ട അംഗങ്ങൾക്കു് തൊഴിൽ ചെയ്യുന്നതിനു് ചെറിയ തുകകൾ

വായ്പകൊടുക്കുന്നുണ്ട്. കൊച്ചുപുരയിൽ വി. കൊച്ചുകൃഷ്ണൻനായർ—പ്രസിഡന്റ്, ഖജാൻജി—പണ്ടാരത്തു് എൻ. നാരായണപ്പണിക്കർ, സെക്രട്ടറി—കൊററിനാട്ടു് എൻ. കൃഷ്ണൻനായർ.

### വയലാർവടക്കു് എൻ. എസ്. എസ്. കരയോഗം 823

വയലാർ വടക്കുംഭാഗം കരയോഗം 1104 തുലാം 23-ാം തീയതി 823-ാം നമ്പരായി രജിസ്റ്റർ ചെയ്തു. 18 വഷങ്ങളായി തുടച്ചയായി ചിട്ടികൾ നടത്തിവരുന്നു. ഇപ്പോൾ 4 ഏക്കർ 52 സെൻറു പുരയിടം കരയോഗത്തിനു സ്വന്തമായി സമ്പാദിച്ചിട്ടുണ്ടു്. സ്വന്തം തെങ്ങുകൾ കൂടാതെ പണയമായും ഏജൻസിയായും ഇന്നു് 4700 തെങ്ങുകൾ കൈവശമുണ്ടു്. ആണ്ടിനാൽ ഒന്നരലക്ഷം നാളികേരം ഇട്ടുവരവുണ്ടു്. 20,000 ക.യ്ക്കു മേൽ ആണ്ടുതോറും വായ്പകൾ കൊടുത്തുവരുന്നു. ഇന്നു് കരയോഗത്തിനു് ഉദ്ദേശം മുക്കാൽലക്ഷം രൂപയുടെ സ്വത്തുണ്ടു്. 63'—64'-ലെ ലാഭം 9738 ക. 62 പൈസായാണു്. കരയോഗം ജീവനക്കാരായി ക്ലാക്കും പ്യൂണും ഉണ്ടു്. ചേർത്തല യൂണിയന്റെ ആഭിമുഖ്യത്തിൽ മലബാറിൽ കാഞ്ഞങ്ങാട്ടു് നടത്തിവരുന്ന 100 ഏക്കർ ഉള്ള റബ്ബർത്തോട്ടത്തിൻ ഈ കരയോഗം മൂന്നു് ഓഹരികൾ എടുത്തിട്ടുണ്ടു്. പള്ളിപ്പുറത്തെ എൻ. എസ്സ്. എസ്സ്. കോളേജ് ഫണ്ടിലേക്കു് 2,100 ക. സംഭാവന ചെയ്തു.

പാറേഴത്തു് പരമേശ്വരക്കുറുപ്പു് (പ്രസിഡൻറ്), കൊല്ലേലിൽ ശിവരാമമേനോൻ (സെക്രട്ടറി), കാലാലിൽ ഭാസ്കരപ്പണിക്കർ (ഖജാൻജി).

### ദേവീവിലാസം എൻ. എസ്. എസ്. കരയോഗം വള്ളംകുളം 379

1106 തുലാം 8-ാം തീയതി 379-ാം നമ്പരായി രജിസ്റ്റർ ചെയ്തു് 1106 മകരം 21-ാം യതീതി പ്രവത്തനം ആരംഭിച്ചു. കരയോഗമന്ദിരം 1110 കുംഭം 28-ാംതീയതി മന്നത്തു പത്മനാഭൻ ഉൽഘാടനം ചെയ്തു. 1123 മുതൽ രണ്ടു ഹൈസ്കൂൾ വിദ്യാത്ഥികൾക്കു് വിദ്യാഭ്യാസസഹായം നല്കിപ്പോരുന്നു. 3-12-61-ൽ എൻ. എസ്സ്. എസ്സ്. പ്രസിഡണ്ടു് ദാമോദരനാശാൻെറ അദ്ധ്യക്ഷതയിൽ ചേന്ന സമ്മേളനത്തിൽ വച്ചു് മന്നംതന്നെ ഈ കരയോഗത്തിൻെറ ഉൽഘാടനവും നിർവഹിക്കുകയും ചെയ്തു. ഇപ്പോഴത്തെ അംഗസംഖ്യ 279 ആണു്. 1137 മുതൽ ഒരു ഡവലപ്പ്മെന്റ് ഫണ്ടു രൂപീകരിച്ചു് സാധുക്കളായ സമുദായാംഗങ്ങൾക്കു് കറവപ്പശു, എരുമ, ഉഴവുകാള മുതലായവ വാങ്ങുന്നതിനു പണം കടമായിക്കൊടുത്തു സഹായിച്ചുവരുന്നു. ഈ കരയോഗത്തിൻെറ ആഭിമുഖ്യത്തിൽ ഒരു മതപാഠശാല നടത്തിവരുന്നുണ്ടു്. 30 സെൻറു സ്ഥലം കരയോഗത്തിൽനിന്നും വിലയ്ക്കുവാങ്ങിയിട്ടുള്ളതുൾപ്പെടെ ഉദ്ദേശം 10000 ക.യിൽ കുറയാത്ത ആസ്തിയുണ്ടു്. അഡ്വക്കേററു് സി. കെ. ശങ്കരപ്പിള്ളയുടെ അദ്ധ്യക്ഷതയിലുള്ള ഒരു കമ്മററിയാണു് ഏറെനാളുകളായി ഇതിൻെറ ഭരണം നടത്തുന്നതു്.

### എൻ. എസ്. എസ്. കരയോഗം കുറിയന്നൂർ 748

കൊല്ലവഷം 1110 മിഥുനമാസം 23-ാംനുയാണു് 748-ാം നമ്പർ എൻ. എസ്സ്. എസ്സ്. കരയോഗം രജിസ്റ്റർചെയ്തതു്. 1111 കന്നിമാസം 5-ാംനു 748-ാം നമ്പർ എൻ. എസ്സ്. എസ്സ്. കരയോഗത്തിൽ 784-ാം നമ്പർ ശ്രീവല്ലഭവിലാസം കരയോഗത്തെ ലയിപ്പിച്ചു. അതിനുശേഷം ശ്രീകൃഷ്ണവിലാസം കളരിയും അതോടുചേന്ന സ്ഥലവും ഒരു തുച്ഛമായ വിലയ്ക്കു് ഏരട്ടക്കാലിൽ നാണുപിള്ള 748-ാം നമ്പർ കരയോഗത്തിനു നൽകി. ശ്രീകൃഷ്ണവിലാസം ഹിന്ദുമതപാഠശാല ഈ കരയോഗത്തിൻെറ ചുമതലയിൽ ഭംഗിയായി നടത്തിവരുന്നു. ഈ പാഠശാലയ്ക്കു ദേവസ്വംബോർഡിൽനിന്നും പ്രതിവർഷം 120 രൂപാ ഗ്രാൻറ് ലഭിക്കുന്നുമുണ്ടു്.

അടുത്തകാലത്തു് മൂവായിരത്തില്പരം രൂപാ ചെലവുചെയ്തു് ഇടനാട്ടുകാവു ദേവീക്ഷേത്രത്തിലെ ഏതാനും പണി കരയോഗത്തിൻെറ ചുമതലയിൽ നടത്തിയിട്ടുണ്ടു്. ഏതാണ്ടു് പതിനായിരം രൂപാ വിലപിടിപ്പുള്ള ഒരു പള്ളിയോടം ഉൾപ്പെടെ ഉദ്ദേശം പതിനയ്യായിരത്തിൽപരം രൂപായുടെ മുതലുണ്ടു്.

കുറിയന്നൂരിൻെറ വടക്കുഭാഗത്തു താമസിക്കുന്ന നായന്മാക്കുവേണ്ടി 1955 ഏപ്രിൽമുതൽ 2002-ാം നമ്പരായി ഒരു എൻ. എസ്സ്. എസ്സ്. കരയോഗംകൂടി രജിസ്റ്റർ ചെയ്തിട്ടുണ്ടെങ്കിലും പൊതുക്കാര്യങ്ങൾ ഇരുകരയോഗവും യോജിച്ചുനടത്തിവരുന്നു. ഇപ്പോൾ 748-ാംനമ്പർ എൻ. എസ്സ്. എസ്സ്. കരയോഗത്തിൻെറ ഭരണം പി.കെ. ഉണ്ണികൃഷ്ണപിള്ള പ്രസിഡന്റായുള്ള ഒരു കമ്മററിയാണു നടത്തുന്നതു്.